

# വിവേകാനന്ദ സാഹിത്യ സർവ്വസ്വം

## അനർഘവും അതിഗംഭീരവുമായ ഒരു പ്രസിദ്ധീകരണം

ശ്രീ വിവേകാനന്ദസ്വാമികളുടെ ശതാബ്ദിസ്മാരകമായി സ്വാമിജിയുടെ പ്രസംഗങ്ങൾ, ലേഖനങ്ങൾ, കത്തുകൾ, സംഭാഷണങ്ങൾ, കവിതകൾ, സൂക്തങ്ങൾ മുതലായവയുടെ സമ്പൂർണ്ണസമാഹാരമായ വിവേകാനന്ദ സാഹിത്യ സർവ്വസ്വം ഇംഗ്ലീഷ്, ബങ്കാളി, സംസ്കൃതം എന്നീ മൂലഭാഷകളിൽനിന്നു നേരിട്ടു വിവർത്തനംചെയ്തു് ഏഴു ഭാഗമായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

| | | |
|---|---|---|
| ഒന്നാംഭാഗം— | 1. **കർമ്മയോഗം**, 2. **രാജയോഗം**, 3. **ഭക്തിയോഗം** | 6.00 |
| രണ്ടാംഭാഗം— | **ജ്ഞാനയോഗം** | 6.00 |
| മൂന്നാംഭാഗം— | 1. **ഭാരതീയ പ്രസംഗങ്ങൾ**, 2. **ഭാരതത്തോടു്**, 3. **ഭാരതവും ഭാരതീയരും** | 6.00 |
| നാലാംഭാഗം— | 1. **ധർമ്മപരിചയം**, 2. **ഹിന്ദുധർമ്മപരിചയം**, 3. **യോഗപരിചയം**, 4. **വേദാന്തപരിചയം** (തത്തദ്വിഷയകമായുള്ള മുഖ്യപ്രസംഗങ്ങളും പാഠക്കുറിപ്പുകളും മററും) | 6.00 |
| അഞ്ചാംഭാഗം— | **കത്തുകൾ** | 7.50 |
| ആറാംഭാഗം— | 1. **സ്വാമിശിഷ്യസംവാദം**, 2. **അമൃതഭാഷണം**, 3. **ചോദ്യോത്തരങ്ങൾ**, 4. **കൂടിക്കാഴ്ചകൾ** | 6.00 |
| ഏഴാംഭാഗം— | 1. **മഹച്ചരിതങ്ങൾ**, 2. **കവിതകൾ**, 3. **സൂക്തങ്ങൾ**, 4. **കിഴക്കും പടിഞ്ഞാറും**, 5. **പാശ്ചാത്യപര്യടനം**, 6. **ലഘുകൃതികൾ** | 6.00 |

ഓരോ ഭാഗത്തിലും ഏകദേശം 600 പേജ്. തുറന്ന തുന്നൽ. മുഴുക്കാലിക്കോ ബയിൻറ്. അഴകാർന്ന ആർട്ടുപേപ്പർ ജാക്കററ്. ഉള്ളിൽ സ്വാമിജിയുടെ ഓരോ പടം.

**സെററ് ഒന്നിച്ചെടുക്കുന്നവർക്ക് 40 രൂപ**

**ശ്രീരാമകൃഷ്ണാശ്രമം** (പ്രസിദ്ധീകരണവകുപ്പ്), **വിലങ്ങൻ,**

**പുറനാട്ടുകര, തൃശ്ശൂർ.**




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 ജനുവരി | ലക്കം 1 |
|---|---|---|

## അമൃതവാണി

സുഹൃത്തുക്കളെ, ആദ്യവും മുഖ്യവുമായി ആദ്ധ്യാത്മികതയെ മുറുകെപ്പിടിക്കുന്നതാണ് നമ്മുടെ രക്ഷാമാർഗ്ഗം. പുരാതനരായ നമ്മുടെ പൂർവ്വികർ തലമുറകളിലൂടെ നമുക്കായി നല്കിയിട്ടുള്ള വിലതീരാത്ത ഒരു ദാനമത്രെ ഈ ആദ്ധ്യാത്മികത. ഈടുററ കൊട്ടാരങ്ങളിൽ വാണ്, പാവങ്ങളെ കൊള്ള ചെയ്തുവന്ന കവർച്ചക്കാരായ പ്രഭുക്കന്മാരിൽനിന്നല്ല, കാടുകളിൽ പാർത്തുവന്ന അർദ്ധനഗ്നരായ താപസന്മാരിൽനിന്നാണ് സ്വപരമ്പര ഉണ്ടായിട്ടുള്ളതെന്നു കാട്ടാൻ വെമ്പുന്ന മഹാരാജാക്കന്മാരുള്ള ഒരു രാജ്യത്തെക്കുറിച്ച് നിങ്ങൾ കേട്ടിട്ടുണ്ടോ? നമ്മളുടേതാണ് ആ രാജ്യം. മററു രാജ്യങ്ങളിൽ പ്രമുഖരായ പുരോഹിതന്മാർ തങ്ങളുടെ കുലപരമ്പര വല്ല രാജാക്കന്മാരിലുംനിന്നുണ്ടായതാണ് എന്നു സ്ഥാപിക്കുവാൻ ശ്രമിക്കുന്നു. ഇവിടെയാകട്ടെ, മഹത്തമന്മാരായ രാജാക്കന്മാർ തങ്ങളുടെ കുലപരമ്പര പുരാതനനായ വല്ല ഋഷിയും സ്ഥാപിച്ചു എന്നു കാട്ടാനാണു വെമ്പുന്നതു്. അതിനാൽ നിങ്ങൾ ആദ്ധ്യാത്മികതയിൽ വിശ്വസിച്ചാലും ശരി, ഇല്ലെങ്കിലും ശരി, സ്വജനതയുടെ ജീവിതത്തോടു പൊരുത്തപ്പെടാൻ ആദ്ധ്യാത്മികതയെ വിടാതെ മുറുകെ പിടിക്കേണ്ടിയിരിക്കുന്നു. പിന്നെ, മററെ കൈയ് നീട്ടി അന്യനരവംശങ്ങളിൽനിന്നു കിട്ടുന്നിടത്തോളം മേടിക്കുക. എന്നാൽ അതൊക്കെ ആ ഒരു ജീവിതാദർശത്തിനു കീഴ്പ്പെടുത്തുക. അതിൽനിന്ന് അത്ഭുതകരവും പ്രശംസനീയവുമായ ഭാവിഭാരതം രൂപപ്പെടും — മുമ്പ് ഉണ്ടായിരുന്നതിനെക്കാളെല്ലാം വലുതായ ഒരു ഭാരതം. ഭ്രാതാക്കളേ, നമുക്കെല്ലാവർക്കും കഠിനമായി പ്രയത്നിക്കാം; ഉറങ്ങാനുള്ള സമയമല്ലിതു്. ഭാവിഭാരതത്തിന്റെ വരവു നമ്മുടെ യത്നത്തെ ആശ്രയിച്ചിരിക്കുന്നു. ഉണരുക! എഴുന്നേല്ക്കുക!!

വിവേകാനന്ദസാഹിത്യസർവ്വസ്വം, III. 48

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

വിദ്യാഭ്യാസം, സദ്ഗുണങ്ങൾ, ഹൃദയശുദ്ധി, ആദ്ധ്യാത്മികസാധന എന്നീ നാലു കാര്യങ്ങൾ ഏതൊരുവനിൽ പരിപൂർണ്ണമായി സമ്മേളിച്ചിരിക്കുന്നുവോ ആ വ്യക്തിക്കുമാത്രമേ ഒരു മഹാപുരുഷന്റെ സേവകനായിത്തീരാനുള്ള സൌഭാഗ്യം കൈവരൂ എന്നതു് സാധാരണ അനുഭവമാണു്. കിശോരവയസ്സനായ ലാട്ടുവിൽ സത്സംഗംകൊണ്ടുണ്ടാകുന്ന സദ്ഗുണങ്ങളും പരിശുദ്ധിയും സാധനയും ഒത്തുചേർന്നു കഴിഞ്ഞിട്ടുണ്ടു്. എന്നാൽ വിദ്യാഭ്യാസത്തിന്റെ ആദ്യപാഠങ്ങളിൽപോലും പരിചയം സിദ്ധിച്ചിട്ടുണ്ടായിരുന്നില്ല. രാമചന്ദ്രദത്തന്റെ വീട്ടിൽവെച്ചു് അവധൂതനിത്യഗോപാലിനെ പരിചരിക്കാൻ കഴിഞ്ഞതിൽനിന്നു് ലാട്ടുവിനു സാധുസംഗം ലബ്ധമായി. അക്കാലത്തു് ഇടമുറിയാതെയുള്ള നാമസങ്കീർത്തനം ചെയ്യേണ്ടിവന്നതിനാൽ ലാട്ടുവിനു ചിത്തശുദ്ധിയും കൈവന്നു. സാധനാനുഷ്ഠാനത്തിന്റെ അടിത്തറ അവിടെ വെച്ചു് ഉറപ്പിക്കപ്പെട്ടു. എന്നാൽ ഇതുവരേയും വിദ്യാഭ്യാസം ചെയ്യുന്നതിന്നൊരവസരം വന്നുചേർന്നില്ല. അതിനാൽ ഈ ബാലനു് ആധുനിക വിദ്യാഭ്യാസത്തിൽ വളരെയധികം മുന്നേറിയിട്ടുള്ള മററുള്ളവരോടൊപ്പം ശ്രീരാമകൃഷ്ണദേവന്റെ സംസർഗ്ഗം എങ്ങനെ കിട്ടാനിടയായി എന്നതിൽ ആശ്ചര്യം തോന്നാം.

ഇന്നത്തെ മാനദണ്ഡം വെച്ചുനോക്കുമ്പോൾ ലാട്ടുവിനെ അഭ്യസ്തവിദ്യനെന്നു് പറഞ്ഞുകൂടാ. എന്നാൽ കുറെക്കൂടി ഉയർന്ന തലത്തിലുള്ള ഒരു മാനദണ്ഡംവെച്ചു് നോക്കുമ്പോൾ ലാട്ടുമഹാരാജിനു് വിദ്യാഭ്യാസം ഇല്ലെന്നു് പറയുവാനും നിവൃത്തിയില്ല. ചിന്താശക്തിയിൽ അദ്ദേഹം ഏവരേയും അതിശയിച്ചിരുന്നു. അക്ഷരാഭ്യാസം ഇല്ലാതിരുന്നിട്ടും അദ്ദേഹം ആദ്ധ്യാത്മികതലത്തിൽ നേടിയ പുരോഗമനം അഭ്യസ്തവിദ്യരെന്നഭിമാനിക്കുന്ന നമുക്കു് ആലോചിക്കാൻ പോലും സാധിക്കാത്തതാണു്.

രാഷ്ട്രീയാദർശങ്ങളുമായി കൂടിക്കുഴഞ്ഞു് നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായം ഒരു പ്രത്യേകരൂപം കൈക്കൊണ്ടിരിക്കയാണു്. അതു് അങ്ങേ അററം കൃത്രിമവും ആഡംബരപൂർണ്ണവുമായി മാറിയതിനാൽ നമ്മുടെ ഹൃദയത്തെ സ്പർശിക്കുന്നില്ല, അന്തർഭാഗത്തെ അനുഭൂതികളെ തട്ടി ഉണർത്തുന്നുമില്ല. അനുഭൂതികൾക്കു് ഇത്രകാലം കൂടുതൽ പ്രാധാന്യം കൊടുത്തു് നാം നമ്മുടെ ഭാവിയെ അവ്യക്തവും ദുർബലവുമാക്കിത്തീർത്തു എന്നൊരു തെററിദ്ധാരണയും മനസ്സിൽ സ്ഥലം പിടിച്ചിട്ടുണ്ടു്. ദയ, സ്നേഹം, ശ്രദ്ധ, സഹാനുഭൂതി, ഭക്തി എന്നീ ഗുണങ്ങൾ നമ്മെ ദുർബലരാക്കിത്തീർത്തിരിക്കയാണു് എന്നു നാം ധരിച്ചുവെച്ചിരിക്കുന്നു. പാശ്ചാത്യവിദ്യാഭ്യാസത്തിൽനിന്നു് ഭാരതീയരിലുണ്ടായിട്ടുള്ള ഈ തെററിദ്ധാരണകളും ആത്മവിശ്വാസക്കുറവും ദൌർബല്യവും നമ്മെ മൂഢന്മാരാക്കിത്തീർക്കാൻ മാത്രമേ പര്യാപ്തമായിട്ടുള്ളു എന്നു് ശ്രീരാമകൃഷ്ണപരമഹംസദേവൻ ഒരൊററ നോട്ടത്തിൽ മനസ്സിലാക്കി. വിദ്യാഭ്യാസത്തെ അതിന്റെ ശരിയായ അർത്ഥത്തിൽ ചിത്രീകരിക്കുന്നതിന്നുവേണ്ടി അദ്ദേഹം വിദ്യാഭ്യാസം സിദ്ധിച്ചവരും സിദ്ധിക്കാത്തവരുമായ കുറെ ചെറുപ്പക്കാരെ ആകർഷിച്ചു് തന്റെ സ്വന്തം രീതിയിൽ ശിക്ഷണം പാകപ്പെടുത്തി വളർത്തി എടുക്കാൻ തുനിഞ്ഞു. അവരിൽ തീരെ അക്ഷരാഭ്യാസമില്ലാത്തവനായിരുന്നു ലാട്ടു. പരമാർത്ഥജ്ഞാനം നല്കി സംസ്കരിച്ചെടുക്കുക എന്ന പദ്ധതിയാണു് ഠാക്കൂർ ഇവിടെ പ്രയോഗിച്ചതു്. അദ്ദേഹം പറയാറുണ്ടു്: 'ചെടി തൈയായിരിക്കുമ്പോൾ ചുററും മുള്ളുവേലി കെട്ടി കാത്തുരക്ഷിക്കണം, അല്ലെങ്കിൽ അതിനെ പശുക്കൾ തിന്നും.' അതിനാലാണു് അദ്ദേഹം ലാട്ടുവിനെ സേവകന്റെ സ്ഥാനത്തുനിർത്തി തന്റെ നേരിട്ടുള്ള പരിരക്ഷണത്തിൻകീഴിലാക്കിയതു്.

ഒരു ദിവസം ഠാക്കൂർ അന്തരംഗഭക്തന്മാരോടു് പറയുകയാണു്: 'ഇവിടെ പാപ്പും പാസ്സുമുള്ള എത്ര ആളുകളാണു് വരുന്നതു്. അവരുടെകൂടെയൊക്കെ പെരുമാറിയിട്ടും

ഇവന്റെ തലയിൽ കുറച്ച് പഠിപ്പ് കേറിക്കിട്ടുന്നില്ലല്ലൊ! നിങ്ങൾക്കൊരു കൈയ് നോക്കിക്കൂടെ, അവനെ കുറഞ്ഞതു് എഴുതാനും വായിക്കാനും ഒന്നു് പഠിപ്പിക്കാൻ?' എന്നിട്ട് ഒരു ഭക്തനോട്ട് പറഞ്ഞു: 'നോക്കു, ഇവനെ പഠിപ്പിക്കുന്നതിനു് ആ ഒന്നാം പാഠപുസ്തകം ഒരെണ്ണം ഒന്നു് വാങ്ങിക്കൊണ്ടുവരു.'

ഭക്തൻ പിറ്റെ ദിവസംതന്നെ ഒന്നാം പാഠപുസ്തകവുംകൊണ്ടു് ദക്ഷിണേശ്വരത്തെത്തി. പരമഹംസദേവൻ ലാട്ടുവിനെ പഠിപ്പിക്കാനിരിപ്പായി. അക്ഷരമാലയുള്ള ഏട്ട് തുറന്നുവെച്ച് അദ്ദേഹം ലാട്ടുവിനോട്ട് പറഞ്ഞു: 'പറയൂ,' 'അ' ലാട്ടു പറഞ്ഞു, 'അ.' 'ആ' ലാട്ടു ഉടനെ—'ആ'. ഇങ്ങനെ അന്നു മുഴുവൻ പിടിച്ചിരുത്തി സ്വരാക്ഷരങ്ങൾ ഹൃദിസ്ഥമാക്കിച്ചു. വ്യഞ്ജനങ്ങളിലേയ്ക്കു കടന്നു. ഠാക്കൂർ പറഞ്ഞു: 'പറയൂ,'കൊ' ലാട്ടു ഏറ്റു പറഞ്ഞു:'ക.'ഠാക്കൂർ എത്ര പ്രാവശ്യം 'കൊ' പറഞ്ഞുകൊടുത്താലും ശിഷ്യന്റെ നാവിൽ അതു് 'ക' തന്നെ.

ചുറ്റുമിരിക്കുന്ന രാമലാൽ മുതലായവരോട്ട് ഠാക്കൂർ പറയുകയാണു്:* 'ഓ കണ്ടില്ലെ, ഇവനു് 'കൊ' എന്നു പറയാൻ പറ്റുന്നില്ല, 'ക' 'ക' എന്നും പറഞ്ഞിരിക്കുകയാണു്.' ലാട്ടുവിനോട്ട്, എടാ, നീ ഇവിടെ കാ, കാ, എന്നു പറഞ്ഞാൽ ഇനി 'ക+ആ'കാരത്തിനെന്തു പറയും? ബീഹാറി[illegible] വിദ്യാൎത്ഥിക്കു് ഈ 'കൊ'കാരവും 'കാ'കാരവും തമ്മിലുള്ള ഉച്ചാരണഭേദമൊക്കെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുവേണ്ടേ? എത്ര ശ്രമിച്ചിട്ടും പറ്റുന്നില്ലെന്നു കണ്ടപ്പോൾ ഠാക്കൂർ പറഞ്ഞു: 'പോ, മതി. ഇനി നീ പഠിച്ചിട്ട് ഒരു കാര്യവുമില്ല?'

ഒരദ്ധ്യാപകനിൽ അവശ്യം ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ—ധൈര്യം, കോപമില്ലായ്മ, ക്ഷമ, വിഷയപരിജ്ഞാനം മുതലായവ— സമ്പൂൎണ്ണമായി ശ്രീരാമകൃഷ്ണനിൽ നിറഞ്ഞുനിന്നിട്ടും വിനയാന്വിതനും, നിഷ്കപടനും, പ്രയത്നശീലനും, അതിബുദ്ധിമാനുമായ ലാട്ടുവിനു് അക്ഷരപരിജ്ഞാനം നൽകാനുള്ള ഉദ്യമം ഇപ്രകാരത്തിലാണു് കലാശിച്ചതു്. ശ്രീ ലാട്ടുമഹാരാജ്തന്നെ പിൽക്കാലത്തു് കാശിയിലും, ബലരാംമന്ദിരത്തിലുംവെച്ച് തന്ന വിവരണ ശകലങ്ങളിൽനിന്നു് അതിസുന്ദരങ്ങളായ ചില ഭാഗങ്ങൾ ഇവിടെ പകർത്താം:

'ഹായ്, എന്നെ ഠാക്കൂർ എത്ര പഠിപ്പിക്കാറുണ്ടെന്നോ? എന്തെല്ലാം മനസ്സിലാക്കിത്തരാറുണ്ട്. എന്നോട്ട് പറയും— പൊയ്ക്കൂടേ, ആ ലൊറേന്റെ അടുത്തേയ്ക്കു്, എന്നു്. അവിടെനിന്നു് ഞാനെന്തൊക്കെ പഠിച്ചു! ഠാക്കൂർ ഗിരീശ്ബാബുവുമായി ലൊറേനെ വഴക്കടിപ്പിക്കും, എന്തെല്ലാം തൎക്കങ്ങളും വാദപ്രതിവാദങ്ങളുമാണു് അവിടെ നടക്കുക: ലൊറേനോ, എന്താ ശൌര്യം! അവൻ ഒരാളേയും കൂട്ടാക്കുകയില്ല. ലൊറേനാണു് എല്ലാം പറയുക: ഞാനെല്ലാം കേൾക്കും. എല്ലാം കേട്ടുകഴിഞ്ഞിട്ട് ഠാക്കൂറിന്റെ അടുത്തുവന്നു് ഓരോന്നും പറഞ്ഞു കേൾപ്പിക്കണം. ചിലപ്പോൾ ഠാക്കൂർ എന്നെ ഉശിരു് കയറ്റും, ''എന്തു്, ലൊറേൻ ഇങ്ങനെയൊക്കെ പറയുന്നതും കേട്ട് നീയങ്ങ് മിണ്ടാതിരുന്നു, അല്ലേ?''എനിയ്ക്കുന്നറിയുമോ വല്ലതും? അയ്യോ, ലൊറേന്റെ അടുത്തു് ഞാൻ വിചാരിച്ചാൽ വല്ലതും പറ്റുമോ? ഠാക്കൂർ പറയും— ''എൻറടുത്തുനിന്നു് ഇത്രയനവധി കാര്യങ്ങൾ കേട്ടിട്ടും നീ മിണ്ടാതിരുന്നപ്പോഴൊ! നിനക്കൊരു ചോദ്യം ചോദിക്കാമായിരുന്നില്ലെ, ഭഗവാനല്ല ഇതൊന്നും വരുത്തിയതെങ്കിൽ പിന്നെ ആരാണു്, എന്നു്.''

'എന്തു്! ലൊറേൻ പറഞ്ഞതു്, അതൊക്കെ പ്രകൃതിയുടെ നിയമമാണു് എന്നാണല്ലൊ.'

'ഠാക്കൂർ: പ്രകൃതി വിചാരിച്ചാൽമാത്രം നടക്കുമെന്നോ ഇക്കാണുന്നതൊക്കെ?. കാര്യം ഒന്നുണ്ടെങ്കിൽ തീൎച്ചയായും അതിനു പിന്നിൽ കാരണമുണ്ടായിരിക്കും. ശക്തിയുണ്ടെങ്കിൽ ഉടൻ നിശ്ചയിച്ചോളൂ, പിന്നിൽ ആ ശക്തിക്കാധാരമായ ശക്തിമാനുണ്ടെന്നു്.'

'ഇങ്ങനെ എന്തെല്ലാം എനിക്കു് പറഞ്ഞുതന്നിട്ടുണ്ട് ഠാക്കൂർ. പിന്നെ എന്തെല്ലാം പഠിപ്പിച്ചും തന്നു.'

ഒരു ഭക്തൻ ഉടനെ കയറിച്ചോദിച്ചു: 'എന്തൊക്കെയാണു്, മഹാരാജ്, ഠാക്കൂർ പഠിപ്പിച്ചുതരാറു്?'

* ബംഗാളിയിൽ 'ക' എന്നതു് അല്പം 'ഒ'കാരത്തോടുകൂടിയാണു് ഉച്ചരിക്കുക. എന്നാൽ ബീഹാറിയായ ലാട്ടുവിനു് ഭാരതത്തിലെ മറ്റെല്ലാ സംസ്ഥാനങ്ങളിലേയുംപോലെ അതിന്റെ ഉച്ചാരണം 'അ'കാരത്തോടുകൂടിയേ വരു. പരമഹംസദേവനു് ഈ വ്യത്യാസം മനസ്സിലായില്ല.

ലാട്ടുമഹാരാജ്: അതോ, ലഹരി കയററാനാണ് പഠിപ്പിച്ചു തരാറ്, ലഹരി കയററാൻ. അല്ലാതെന്തുണ്ട് പഠിപ്പിക്കാൻ ?

ഇതു കേട്ടിട്ട് ഭക്തൻ സ്തംഭിച്ചിരുന്നുപോയി. ഭക്തൻെറ അമ്പരപ്പ് കണ്ടിട്ട് ലാട്ടുമഹാരാജ് പരിഹാസസ്വരത്തിൽ പറഞ്ഞു: 'ആ ലഹരി എന്താണെന്നല്ലേ, പറഞ്ഞു തരാം. ലഹരിയുടെ രാജാവിനെയാണ് അദ്ദേഹം ഞങ്ങാംക്ക് പരിചയപ്പെടുത്തിത്തന്നതു്. അദ്ദേഹം ഞങ്ങളെ ഈശ്വരനാമത്തിന്മേൽ മത്തുപിടിപ്പിക്കും. ലൗകികന്മാർ മക്കളെ കാമിനീകാഞ്ചനലഹരിപിടിക്കാൻ പഠിപ്പിക്കാറില്ലേ? മദ്യം, ചൂതുകളി ഈവകയുടെ ഒക്കെ ലഹരി അവരുടെ തലയിൽ കയററിവിടാറില്ലേ? അന്തസ്സ്, അഭിമാനം, കീർത്തി എന്നിവയിൽ മുക്കി മയക്കിവിടാറില്ലേ; എന്നാൽ ഠാക്കൂർ ഞങ്ങളുടെ തലയ്ക്കു് മത്തുപിടിപ്പിക്കാൻ തന്നതു് ബ്രഹ്മലഹരിയാണ്. എന്തൊരു വീര്യമാണെന്നോ ഈ ലഹരിപദാർത്ഥത്തിന്നു് ! മററു പദാർത്ഥങ്ങളൊക്കെ ഇതിൻെറടുത്തു് തോററു തുന്നംപാടും.'

ഭക്തൻെറ അമ്പരപ്പ് നീങ്ങി. അയാാം തുടന്നന്വേഷിച്ചു: 'ഈ ലഹരി തലയിൽ കയററാൻ ഠാക്കൂർ സ്വീകരിച്ച മാർഗ്ഗമേതാണ്, മഹാരാജ്? ഈ ലഹരിയുടെ സ്വരൂപമെന്താണ് ?

ലാട്ടുമഹാരാജ്: ഭഗവാനെ നേടിക്കഴിഞ്ഞവന്നു് നിരന്തരമായുണ്ടാകുന്ന ദർശനങ്ങാം തന്നെയാണ് ലഹരി. ഭഗവാനുമായുള്ള സമ്പക്കത്തിൽനിന്നുതന്നെ ബ്രഹ്മലഹരിയിൽ മുങ്ങിക്കളിക്കാം.

ഒരു ഭക്തൻ: ഞങ്ങളുടെ ഉള്ളിലും ഈ ബ്രഹ്മലഹരി ഒന്നു് ഉണത്തിവിട്ടുതരണേ, മഹാരാജ്. ഞങ്ങാംക്ക് ഈ സംസാരത്തിൽനിന്നു് കരകയറാനുള്ള ഏതെങ്കിലുമൊരു മാർഗ്ഗം തെളിയിച്ചുതരാൻ കനിവുണ്ടാകണം.

ലാട്ടുമഹാരാജ്: മാർഗ്ഗങ്ങാംക്കാണോ വിഷമം, എത്ര വേണമെങ്കിലും ഉണ്ടല്ലൊ. നിങ്ങാംക്കറിയാവുന്ന കാര്യമാണല്ലൊ ഒരു മനുഷ്യൻ പതുക്കെ പതുക്കെ ലഹരിയുടെ പടികാം എങ്ങനെയാണ് ഓരോന്നായി ചവുട്ടിക്കയറുക എന്നു്. ആദ്യംതന്നെ അയാാം ബീഡിവലിക്കാൻ ശീലിക്കും, പിന്നെ പതുക്കെ കള്ളിലേയ്ക്കു കടക്കുകയായി, അതു കഴിഞ്ഞാൽ കഞ്ചാവിനെ കേറിപ്പിടിക്കും, പിന്നെപ്പോയി വിദേശമദ്യം, കറുപ്പ് – അങ്ങനെ പോവും ആ കയററം. ബ്രാണ്ടിയും വിസ്കിയും കുടിച്ചു് അതിൻെറ ലഹരിയുടെ സ്വാദറിഞ്ഞ ആാം പിന്നെ ഈ നാടൻ കള്ളിൻെറ നേരെ തിരിഞ്ഞുനോക്കുമോ ? നിങ്ങളുടെയും സ്ഥിതി അതുതന്നെയാണ്. ആദ്യം നിങ്ങാംക്ക് സംസാരലഹരിയാണ് — പേരു്, കീർത്തി, പണം, ഭാര്യ ഇവരുടെ ലഹരിയിലങ്ങനെ സവ്വവും മറന്നു് കൂടും, കറുപ്പിൻെറ ലഹരിയാണ് ആ സമയത്തൊക്കെ. ഇപ്പറഞ്ഞതൊക്കെ ഒരുവട്ടം കയറി ഇറങ്ങിക്കഴിഞ്ഞാലേ പതുക്കെ ബ്രഹ്മലഹരി ഉണന്നുവരികയുള്ളു. ഈ ലഹരി ഒരിക്കലൊന്നു് കയറിക്കിട്ടിയാൽ, പിന്നെ ബീഡി, കള്ള്, കഞ്ചാവ്, ബ്രാണ്ടി, ഇതൊന്നും പിടിക്കാറില്ല. അത്തരത്തിലൊരു ലഹരിയാണോ നിങ്ങാംക്കു വേണ്ടതു് ? സത്യം പറയൂ. എങ്കിൽ വന്നോളൂ. ഉം, വൈകിക്കേണ്ട, ഇപ്പോാംത്തന്നെ വന്നോളൂ. ഇരിപ്പുറപ്പിക്കു് ഇവിടെ. അത്യല്പംമാത്രം ആഹാരം കഴിച്ചുകൊണ്ടു് ഒരു നിമിഷംപോലും തെററാതെ അനവരതം ഭഗവന്നാമം ജപിക്കൂ. വേഗമാവട്ടെ, വെറുതെ സമയം കളയേണ്ട. ഭഗവന്നാമലഹരിയിൽ കുടുങ്ങിപ്പോയ ഒരു കുമിളയായി ചാഞ്ചാടിക്കളിക്കാം, ആ ആനന്ദത്തിൽ സവ്വവും മറന്നുകൊണ്ടു്. പക്ഷെ, ഒന്നോർത്തോളൂ, ഇവിടെ സൂത്രപ്പണിയൊന്നും പററില്ല, ഇതു കാര്യം വേറെ. ഠാക്കൂർ പറയാറുണ്ട്: 'മനസ്സിൽ വളവുകളും ഒടിവുകളുമുണ്ടെങ്കിൽ യാതൊന്നും നേടാനൊക്കില്ല,' എന്നു്.

ഭക്തൻ: മഹാരാജ്, മനസ്സിലെ ഒടിവും വളവും എന്നു പറഞ്ഞാലെന്താണ് ?

ലാട്ടുമഹാരാജ്: ങ്ഏ, അതുമറിയില്ലെ ? അതാണ് 'മായ, മായ' എന്നു പറയുന്നതു്. നിങ്ങളൊക്കെ എങ്ങനെയാണെന്നോ — സംസാരമദ്യം മൂക്കററം കുടിച്ചു് മത്തു പിടിച്ചു് തലയ്ക്കു വെളിവില്ലാതെ നടക്കും അങ്ങോട്ടുമിങ്ങോട്ടും. എന്നിട്ട് എല്ലാത്തിനും കുററം സംസാരത്തിൻെറ മേൽ ചുമത്തും. നിങ്ങാംക്കീ വിഷയങ്ങളെ വിട്ടുപോകാനും മനസ്സില്ല, അതിനുള്ളിൽനിന്നുകൊണ്ടു് പടവെട്ടാനും അറിഞ്ഞുകൂടാ. ഇതിനെയാണ് അദ്ദേഹം ഒടിവും വളവും എന്നു പറഞ്ഞിരുന്നതു്. ഇതിൽനിന്നു് രക്ഷപ്പെട്ടല്ലാതെ ഒരിക്കലും രക്ഷ കിട്ടുകയില്ല.

മറ്റൊരു ദിവസം ലാട്ടുമഹാരാജ് ചുററുമിരിക്കുന്ന ഭക്തരോടായി പറയുകയാണ്: 'ഒരു കാര്യം നിങ്ങൾക്കറിയാമോ? ഠാക്കുർ എന്നെ സ്വയം ആകർഷിച്ച് വശീകരിച്ചതാണ്. ഞാൻ ആരുമില്ലാത്തൊരു അനാഥച്ചെറുക്കനായിരുന്നു. അദ്ദേഹം എൻെറ ഉള്ളിൽ സ്നേഹം കോരിച്ചൊരിഞ്ഞു. എൻെറ നേരെ അന്ന് ഠാക്കുർ ഈ കനിവ് കാണിച്ചില്ലെങ്കിൽ വല്ലവൻേറയും വീട്ടിൽ പണിയെടുത്ത് ഞാൻ നരകിച്ചുപോകുമായിരുന്നു; എൻെറ ജീവിതം വ്യർത്ഥമാകുമായിരുന്നു. അദ്ദേഹമാണ് എനിക്ക് സകലതും പറഞ്ഞുതന്നത്. ഞാൻ വെറുമൊരു മരമണ്ടനാണ്. എനിക്കിതുവല്ലതും സ്വന്തമായി അറിയുമോ? എന്നോടദ്ദേഹം പറയും, 'ഒരു കാര്യം — മനസ്സ് അങ്ങേയററം ശുദ്ധമാക്കിവെച്ചുകൊണ്ടിരിക്കണം. ഒരു വിധത്തിലുള്ള കറയും അതിന്മേൽ പററാനനുവദിക്കരുത്.' എന്ന്.

ഒരു ഭക്തൻ: കറയെന്നു പറഞ്ഞാലെന്താണ്, മഹാരാജ്?

ലാട്ടു മഹാരാജ്: (ചിരിച്ചുകൊണ്ട്) അല്ലാ, അതുമറിഞ്ഞുകൂടെ? മനസ്സിൻെറ മുക്കിലും മൂലയിലുമൊക്കെ പലതരം ചപ്പും ചവറും ചളിയുമൊക്കെ കിടപ്പില്ലെ, അതൊക്കെ.

ഭക്തൻ ഒന്നും മനസ്സിലാവാതെ പകച്ചിരുന്നു. ഭക്തൻെറ ഭാവം കണ്ടിട്ട് ലാട്ടുമഹാരാജ് പറഞ്ഞു: 'കഷ്ടംതന്നെ. മനസ്സിലെ ചളിയെന്നു പറഞ്ഞാൽ അറിയില്ലാപോലും! എടോ, നമ്മുടെയുള്ളിൽ ഈ 'അഹങ്കാരം', 'അഹങ്കാരം' എന്ന് ഒന്നില്ലെ? അതിനെയാണ് അദ്ദേഹം ചപ്പും ചവറുമെന്നു പറയുന്നത്. അഹങ്കാരം കൊണ്ട് വിങ്ങിപ്പൊട്ടാറായവർ ഓരോരോ കുടുക്കുകളിൽ പെട്ടു കിടക്കുന്നത് കാണാനില്ലെ, 'എൻെറ കുഞ്ഞ്', 'എൻെറ മോൻ', 'എൻെറ പണം' എന്നു പറഞ്ഞ് അവനവനെ വരിഞ്ഞുകെട്ടാനുള്ള വല അവനവൻതന്നെ നെയ്തെടുക്കും. ആ വലയ്ക്കുള്ളിൽപ്പെട്ട് അയാൾ വട്ടംകറങ്ങുന്നത് കാണുന്നില്ലെ. [അപ്പോഴേയ്ക്കും മുറിയുടെ മൂലയിലുള്ള ഒരു ചിലന്തിവലയ്ക്കുള്ളിൽ ഒരു ഈച്ച വന്നു് കുടുങ്ങുന്നത് അവർ കണ്ടു. അതു കണ്ടതും ലാട്ടുമഹാരാജ് ഉറക്കെ പൊട്ടിച്ചിരിക്കാൻ തുടങ്ങി.] 'ദാ, ദാ, നോക്കു, നോക്കൂ. ശരിക്ക്, ദാ, ഇങ്ങനെയാണ് മായ മനുഷ്യനെ വലയിൽ കുടുക്കി നശിപ്പിക്കുന്നത്. കണ്ടിട്ടില്ലെ, നീർച്ചുഴിയിൽ പത പൊങ്ങുന്നത്? വെളുത്തുവെളുത്ത് പതഞ്ഞുപൊങ്ങുന്നതു കാണാൻ എന്തു ഭംഗിയാണ്, അടിയിൽ ചുഴററിക്കൊണ്ടിരിക്കുന്ന ചുഴിയെ മൂടിവെയ്ക്കാനുള്ള ബദ്ധപ്പാടുമാത്രമാണതു്. എന്താണീ നുരയും പതയും? വെറും അഴുക്ക്, അഴുക്കുമാത്രം. ശുദ്ധമായ ജലത്തെ കാണികളുടെ കണ്ണിൽനിന്ന് മറച്ചു പിടിച്ചിരിക്കുകയാണ് ഈ പതഞ്ഞു പൊങ്ങുന്ന നുര. ഒരു കണ്ണാടിയിന്മേൽ അഴുക്കും മെഴുക്കും പററിയിരുന്നാൽ പ്രതിബിംബം ശരിക്ക് കാണാനൊക്കുമോ? ആ ചളിയൊക്കെ വൃത്തിയായി തുടച്ചു മാററ, അപ്പോൾ കാണാം പ്രതിബിംബം സ്വച്ഛനിർമ്മലമായി തിളങ്ങി പ്രകാശിക്കുന്നതു്. ഠാക്കുർ പറയാറുണ്ട്: 'മനസ്സിനെ വൃത്തിയാക്കി വെച്ചുകൊണ്ടിരിക്കു; ചിത്തശുദ്ധി സമ്പാദിക്കു; സത്യവാദിയും പരിശുദ്ധഹൃദയനും ആയിത്തീരു' എന്ന്. അദ്ദേഹം ഒരു കാര്യം ആവർത്തിച്ചാവർത്തിച്ചു പറഞ്ഞു ഞങ്ങളുടെ ഉള്ളിലേയ്ക്ക് അടിച്ചുകയററിയിരുന്നു — 'നോക്കു, ഒരു കാര്യം മറക്കാതിരിക്കട്ടെ — ഇവിടം (ഹൃദയത്തിനുനേരെ ചൂണ്ടിയിട്ട്) പരിശുദ്ധമായി കാത്തുസൂക്ഷിച്ചോളു. വിഷയവാസനകളെ അതിനകത്തേയ്ക്ക് എത്തിനോക്കാൻപോലും അനുവദിക്കരുത്. അവ കയറിവന്ന് വല്ലാതെ സ്വൈരംകെടുത്തുകയാണെങ്കിൽ ഭഗവാൻെറ അടുത്ത് സങ്കടം അറിയിച്ചോളു. ഭഗവന്നാമം ഇടവിടാതെ ജപിച്ചുകൊണ്ടേ ഇരിക്കു, അദ്ദേഹത്തെ നിരന്തരം വിളിച്ചുകൊണ്ടിരുന്നോളു. അദ്ദേഹം നിങ്ങളെ രക്ഷിക്കും. ഇതുകൊണ്ടും മനസ്സിന് ഒരടക്കം വന്നില്ലെങ്കിൽ ഓടിക്കോളു അമ്പലത്തിലേയ്ക്ക്, അവിടെച്ചെന്ന് അമ്മയുടെ മുമ്പിൽ കുറേ നേരം ഇരുന്നാൽ മതി, എല്ലാം കെട്ടടങ്ങും. അല്ലെങ്കിൽ ഇങ്ങോട്ടു പോന്നോളു.''

# ഭാരതം സ്വാമിജിയുടെ ഭാവനയിൽ

## പത്രാധിപർ

സുപ്രസിദ്ധഭാരതീയചരിത്രകാരനായ ആർ. സി. മജുംദാർ ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി: 'പത്തൊമ്പതാം നൂററാണ്ടിൻെറ അന്ത്യഘട്ടത്തിൽ വിവേകാനന്ദസ്വാമികളെപ്പോലെ അതിപ്രഭാവശാലിയായ ഒരു മഹാപുരുഷൻ ജീവിച്ചിരുന്നില്ലെങ്കിൽ ഈ നൂററാണ്ടിലെ ഭാരതചരിത്രം മറെറാരുതരത്തിലായേനേ.' എന്നു്. ഭാരതത്തെ സ്വന്തം ആദർശങ്ങളിൽനിന്നും ആശയങ്ങളിൽനിന്നും അകററിക്കൊണ്ടുപോകുവാനുള്ള പ്രബലങ്ങളായ പല ശക്തികളും കുറച്ചു നൂററാണ്ടുകളായി ഇവിടെ പ്രവർത്തിച്ചുകൊണ്ടിരുന്നു. ആ പ്രവർത്തനം അതിൻെറ പാരമ്യത്തിലെത്തിയ കാലമായിരുന്നു പത്തൊമ്പതാം നൂററാണ്ടിൻെറ അന്ത്യഘട്ടം. അങ്ങനെ ആർഷമായ സംസ്കാരത്തിൻെറയും തത്ത്വചിന്തയുടെയും സനാതനധർമ്മത്തിൻെറ തന്നെയും അസ്തിവാരത്തിന്നു് ഇളക്കം തട്ടിക്കൊണ്ടിരുന്ന ഒരു കാലത്താണു്, ഭാരതം യൂറോപ്യൻ സംസ്കാരത്തിൻെറ ഒത്തുപുത്രിയായിത്തീരുവാനുള്ള എല്ലാ സാഹചര്യങ്ങളും ഒത്തുചേ[illegible] കൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണു്, ശ്രീരാമകൃഷ്ണദേവനും വിവേകാനന്ദസ്വാമികളും ഭാരതാന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെട്ടതു്. സത്യദർശികളായ ഋഷികളുടെ പരമ്പരയിൽ പെട്ടവരായിരുന്നു അവർ. ഭാരതത്തിൻെറ മതവും സംസ്കാരവും അന്ധവിശ്വാസികളുടെ ഭ്രാന്തജല്പനങ്ങളല്ലെന്നും വേദോപനിഷത്തുകളിൽ വിവരിക്കുന്ന തത്ത്വങ്ങൾ അസംബന്ധങ്ങളോ അപ്രായോഗികങ്ങളോ അല്ലെന്നും അവർ സ്വജീവിതംകൊണ്ടു തെളിയിച്ചു. ശാസ്ത്രതത്ത്വങ്ങൾക്കു ലാബറട്ടറികളെന്നപോലെ മതതത്ത്വങ്ങളുടെ സത്യത്വം തെളിയിക്കുന്ന പരീക്ഷണശാലയായിരുന്നു അവരുടെ ജീവിതം. അയ്യായിരത്തിലധികംകൊല്ലങ്ങളായി ഭാരതത്തിൽ വളന്നുവന്നിട്ടുള്ള ആദ്ധ്യാത്മികതയുടെ മൂർത്തിമദ്ഭാവമായിരുന്ന ശ്രീരാമകൃഷ്ണദേവൻ ലോകരംഗത്തുനിന്നു തിരോധാനം ചെയ്തതിന്നുശേഷം അദ്ദേഹത്തിൻെറ ജീവിതകൃത്യം പൂർത്തിയാക്കുവാൻ, അദ്ധ്യാത്മസന്ദേശം ലോകത്തിൽ പ്രചരിപ്പിക്കുവാൻ, ഉള്ള ചുമതല ഏറെറടുത്തതു് അതിന്നു സർവ്വഥാ അർഹനാകത്തക്കവണ്ണം സ്വഗുരുവിനാൽ ശിക്ഷിതനായിരുന്ന വിവേകാനന്ദസ്വാമികളാണു്.

ആയിരമായിരം വർഷങ്ങളിൽ അനുസ്യൂതമായി വളന്നുവന്നിട്ടുള്ളതും എന്നാൽ കഴിഞ്ഞ ചില നൂററാണ്ടുകളായി ഉറങ്ങിക്കിടന്നിരുന്നതുമായ ഭാരതത്തിൻെറ ആത്മാവിനെ കണ്ടെത്തുവാനായിരുന്നു സ്വാമിജിയുടെ ആദ്യത്തെ ശ്രമം. ഇവിടെ സമുദായജീവിതത്തിൻെറ ആത്മാവായി വർത്തിക്കുന്ന തത്ത്വമെന്താണെന്നു കണ്ടുപിടിക്കുകയും സ്വന്തം ആത്മാവിനെപ്പററി ഭാരതീയരെ ബോധവാന്മാരാക്കുവാൻവേണ്ടി പരിശ്രമിക്കുകയും ചെയ്തിട്ടുള്ളവരിൽ സ്വാമി വിവേകാനന്ദനെപ്പോലെ മറെറാരാളെ കാണാൻ കഴിയുകയില്ല. ഭാരതവുമായി ഇത്രയധികം താദാത്മ്യം പ്രാപിച്ചിട്ടുള്ള മറെറാരു വ്യക്തി ഉണ്ടായിട്ടുണ്ടോ എന്നുതന്നെ സംശയമാണു്. ഭാരതത്തെ മുഴുവൻ സ്വന്തം ഗൃഹമായും ഭാരതീയരെ മുഴുവൻ സ്വന്തം സഹോദരന്മാരായും കണ്ടിരുന്ന അദ്ദേഹം ആദ്ധ്യാത്മികമായും ഭൗതികമായും അവർക്കുണ്ടായിരുന്ന ദാരിദ്ര്യത്തിന്നു് പരിഹാരം കാണുവാനുള്ള ശ്രമത്തിൽ തൻെറ ജീവിതം തന്നെ ആഹുതിചെയ്യുകയാണുണ്ടായതു്. അദ്ദേഹത്തിൻെറ ബുദ്ധിശക്തി മഹത്തായിരുന്നു, എന്നാൽ അതിലും മഹത്തരമായിരുന്നു അദ്ദേഹത്തിൻെറ ഹൃദയം. ബുദ്ധി ആത്മസാക്ഷാത്കാരത്തിൽ വിശ്രമം കൊള്ളുവാനാഗ്രഹിച്ചപ്പോൾ, ഹൃദയം അധഃപതിച്ചുകിടക്കുന്ന ജനസമുദായത്തിൻെറ സമുദ്ധരണത്തിന്നു് വെമ്പൽകൊണ്ടു. അനുകമ്പാർദ്രമായ ആ ഹൃദയത്തിൻെറ പ്രചോദനംകൊണ്ടാണു് അദ്ദേഹം ലോകം മുഴുവൻ ചുററിസഞ്ചരിച്ചതും ശ്രീരാമകൃഷ്ണ

സംഘം സ്ഥാപിച്ചതും പുതിയ ചില പ്രവർത്തനപദ്ധതികൾക്കു രൂപം കൊടുത്തതുമെല്ലാം.

ഭാരതത്തിലുടനീളം സഞ്ചരിച്ച് സാംസ്കാരികമായി അധഃപതിച്ച സമുദായത്തിന്റെ ശോചനീയസ്ഥിതി നേരിട്ടു കണ്ടറിഞ്ഞ അദ്ദേഹത്തിന്റെ ഹൃദയം എപ്പോഴും അനുതാപം കൊണ്ടാകുലമായിരുന്നു. അതിന്നു കാരണഭൂതങ്ങളായ അന്ധവിശ്വാസങ്ങളുടെയും പൗരോഹിത്യത്തിന്റെയും നേരെ കടുത്ത അധിക്ഷേപവാക്കുകൾ പറയുന്നതിൽ അദ്ദേഹം ഒട്ടും മടി കാണിച്ചിരുന്നില്ല. ആദ്യമായി അമേരിക്കയ്ക്കു പോകുമ്പോൾ വഴിക്കു ജപ്പാനിലിറങ്ങി അവിടെയുള്ള പ്രധാനസ്ഥലങ്ങളും ക്ഷേത്രങ്ങളും സന്ദർശിക്കുകയും ജനങ്ങളുമായി പരിചയപ്പെടുകയും ചെയ്തതിന്നുശേഷം മദിരാശിയിലുള്ള തന്റെ ഒരു സുഹൃത്തിന്നെഴുതുന്നതു നോക്കുക:— ''ജപ്പാൻകാരനു് ഭാരതം ഇന്നും ഉന്നതവും നല്ലതുമായ എല്ലാത്തിന്റെയും സ്വപ്നഭൂമിയാണു്. എന്നാൽ നിങ്ങളോ,എന്താണു് നിങ്ങൾ ? ആയുഷ്കാലം മുഴുവൻ അസംബന്ധം പുലമ്പുന്ന വിടുവായന്മാർ. വരുവിൻ, ഈ ജനങ്ങളെ കാണുവിൻ, എന്നിട്ടുപോയി നാണിച്ച മുഖം മറയ്ക്കുവിൻ. മൂഢബുദ്ധികളുടെ ഒരു വംശം! കല്പിച്ച മൂഢവിശ്വാസങ്ങളുടെ, എക്കാലവും പെരുകിവരുന്ന ഭാരവും തലയിലാക്കി ഈ നൂററാണ്ടുകളത്രയും കത്തിയിരിക്കുന്നു. ഭക്ഷണസാധനങ്ങളുടെ സ്പൃശ്യതാസ്പൃശ്യതകളെപ്പററി ചർച്ച ചെയ്യുന്നതിൽ സ്വന്തംശക്തി മുഴുവൻ നൂററാണ്ടുകളായി ചെലവുചെയ്യുന്നു. യുഗങ്ങളിലെ നിരന്തരസാമൂഹ്യപീഡനംകൊണ്ടു് തങ്ങളിൽനിന്നു മനുഷ്യത്വം മുഴുവൻ മെതിച്ചു പുറംതള്ളപ്പെട്ടവർ! —എന്താണു് നിങ്ങളിപ്പോൾ ചെയ്യുന്നതു് ? കടൽത്തീരങ്ങളിൽ കൈയ്യിലൊരു പുസ്തകവുമായി യൂറോപ്യൻമസ്തിഷ്കകൃതികളുടെ അജീർണ്ണങ്ങളായ അസംബന്ധശകലങ്ങൾ ആവർത്തിച്ചുകൊണ്ടും, ഒരു ക്ലാർക്കുപണി കിട്ടുന്നതിൽ അഥവാ ഒരു വക്കീൽ ആകുന്നതിൽ ആത്മാവാകെ ആവിഷ്ടമാക്കിക്കൊണ്ടും ഉലാത്തുന്നു: ഓരോ വിദ്യാർത്ഥിയുടെയും കാൽച്ചോട്ടിൽ കൊക്കിക്കരച്ചുകൊണ്ടു് അപ്പ ചോദിക്കുന്ന ഒരു പററം പട്ടിണിക്കുഞ്ഞുങ്ങളും! കടലിൽ വേണ്ടത്ര വെള്ളമില്ലേ, നിങ്ങളെ — പുസ്തകവും ഗൗണും ഡിപ്ലോമയുമൊക്കെയുള്ളടെ — മുക്കിക്കളയാൻ ?.... വരുവിൻ, ആണുങ്ങളാകുവിൻ! എന്നും പുരോഗതിയ്ക്കെതിരായ, നൂററാണ്ടുകളിലെ മൂഢവിശ്വാസത്തിന്റെയും നിപീഡനത്തിന്റെയും സന്തതികളായ,പുരോഹിതന്മാരെ ചവുട്ടിപ്പുറത്താക്കുവിൻ. വരുവിൻ, ആണുങ്ങളാകുവിൻ! നിങ്ങളുടെ ഇടുങ്ങിയ മാളങ്ങളിൽനിന്നു പുറത്തുവന്നു് വിദേശദർശനമൊന്നു നേടുവിൻ. ജനതകൾ അണിയണിയായി മുന്നേറുന്നതു എങ്ങനെയെന്നു കാണുവിൻ! നിങ്ങൾ നിങ്ങളുടെ സഹോദരന്മാരെ സ്നേഹിക്കുന്നുണ്ടോ ? നിങ്ങൾ നിങ്ങളുടെ നാടിനെ സ്നേഹിക്കുന്നുണ്ടോ ? എങ്കിൽ വരുവിൻ, ഉച്ചവും ഉത്കൃഷ്ടവുമായ സംഗതികൾക്കു വേണ്ടി നമുക്കു പാടുപെടാം; പിന്നോട്ടു നോക്കരുതു്. ഏററവും അരുമപ്പെട്ടവരും അടുത്തവരും കരയുന്നതു കണ്ടാൽപോലും തിരിഞ്ഞു നോക്കരുതു്. മറിച്ചു മുന്നോട്ടു്! ഇന്നു് എത്ര ആളുകൾ തയ്യാറുണ്ടു്, ഒരു നവവസ്തുസ്ഥിതി—വിശക്കും വായ്ക്കു് അപ്പവും ജനത്തിന്നൊട്ടാകെ പ്രകാശവും — സംപ്രവൃത്തമാക്കുന്നതിന്നു് ജീവിതത്തിലേയ്ക്കും മരണത്തിലേയ്ക്കും പ്രയത്നിക്കാൻ, നിങ്ങളുടെ പൂർവ്വപിതാക്കന്മാരുടെ നിപീഡനംകൊണ്ടു് മൃഗതലത്തിലേയ്ക്കു കൊണ്ടുവരപ്പെട്ടവരെ മനുഷ്യരാക്കുന്നതിന്നു മരണം വരെയും പ്രയത്നിക്കാൻ?'' (വി.സാ.സ. V. 65) ഈ വാക്കുകളുടെ പിന്നിലുള്ള ഹൃദയത്തിൽ എരിപൊരിക്കൊള്ളുന്ന ഭാവാവേശം സ്വാമിജിയുടെ വാക്കുകളിലും പ്രവൃത്തികളിലും എപ്പോഴും പ്രത്യക്ഷമായിരുന്നു.

ഭാരതത്തെ ആർഷഭാരതമായിത്തന്നെ നിലനിർത്തണമെന്നേ സ്വാമിജി ആഗ്രഹിച്ചിരുന്നുള്ളു; അല്ലാതെ ആർഷധർമ്മത്തിൽ ചില പരിഷ്കാരങ്ങൾ വരുത്തി പുതിയ ഒരു മതം സ്ഥാപിക്കുവാനദ്ദേഹം ഉദ്ദേശിച്ചില്ല. മനുഷ്യചിന്തയ്ക്കു് എത്താവുന്നേടത്തോളം ഉയരത്തിലെത്തിയിട്ടുള്ളവരാണു് നമ്മുടെ ആചാര്യന്മാരെന്നും ലോകാതീതങ്ങളായ കാര്യങ്ങളെപ്പററിയുള്ള അവരുടെ അനുഭവജ്ഞാനത്തിന്നു് ഒരിക്കലും മാററം വരുവാൻ നിവൃത്തിയില്ലെന്നും അദ്ദേഹം സ്വന്തം അനുഭവത്തിന്റെ വെളിച്ചത്തിൽ കണ്ടറിഞ്ഞു. അതുകൊണ്ടു് വേദാന്തത്തിന്റെ അടിത്തറയിൽതന്നെ ഭാരതത്തെ പടുത്തുയർത്തുവാനാണു് അദ്ദേഹം ശ്രമിച്ചതു്. എന്നാൽ സ്ഥലകാലങ്ങളുടെ ദൈർഘ്യക്കുറവുകൊണ്ടു് മുന്നേറുന്ന ശാസ്ത്രത്തിന്റെ പുരോഗതിയിൽ ലോകത്തിന്നു

ഉണ്ടായിക്കൊണ്ടിരിക്കുന്ന മാററങ്ങളെ അദ്ദേഹം അവഗണിക്കുന്നില്ല. ആയിരത്താണ്ടിന്നു മുമ്പുണ്ടായിരുന്ന മതത്തെയോ സംസ്കാരത്തെയോ അതേപടി പുനരുദ്ധരിക്കണമെന്ന യാഥാസ്ഥിതികത്വം അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. അതുകൊണ്ടു് പൗരസ്ത്യമെന്നോ പാശ്ചാത്യമെന്നോ പറഞ്ഞു് ഒന്നിനെയും കൊള്ളുവാനോ തള്ളുവാനോ അദ്ദേഹം തയ്യാറായില്ല. നല്ലതു് എവിടെനിന്നായാലും സ്വീകരിക്കുവാനദ്ദേഹം നിർബ്ബന്ധിച്ചു. ആ നിലയ്ക്കു് ഭാരതീയർ തങ്ങളുടെ ആദ്ധ്യാത്മികതയ്ക്കു് കോട്ടം തട്ടാതെ പാശ്ചാത്യരിൽനിന്നു് പലതും സ്വീകരിക്കേണ്ടതുണ്ടെന്നു് അദ്ദേഹം ദൃഢമായി അഭിപ്രായപ്പെട്ടു. അങ്ങനെയായാൽ മാത്രമേ ഹിന്ദുമതത്തിന്നു് തന്റെ ആത്മാവിനെ ചൈതന്യപൂർണ്ണമാക്കുവാനും കാലത്തിന്റെ കെടുതികളെ അതിജീവിക്കുവാനും ഉള്ള കഴിവുണ്ടാകയുള്ളു. ചുരുക്കത്തിൽ കിഴക്കിന്റെയും പടിഞ്ഞാറിന്റെയും, പഴമയുടെയും പുതുമയുടെയും മദ്ധ്യത്തിൽ പാലം സൃഷ്ടിച്ചുകൊണ്ടു് ഹിന്ദുമതത്തിന്നു് ഒരു പുതുജീവൻ നല്കി ഭാരതജനതയെ മുഴുവൻ ഏകീകരിച്ചുനിർത്തുവാനാണദ്ദേഹം ശ്രമിച്ചതു്. സനാതനധർമ്മപുഷ്പം വികസിച്ചു് അതിന്റെ പരിമളം നാലുപാടും പരക്കുവാൻ സഹായിക്കുകയാണദ്ദേഹം ചെയ്തതു്.

സ്വാമിജിയുടെ കാലത്തു് ഹിന്ദുസമുദായത്തെ ദുർബ്ബലമാക്കുന്ന പല ശക്തികളും അകത്തും പുറത്തും പ്രചരിച്ചിരുന്നു. വിദേശങ്ങളിൽ ഹിന്ദുസമുദായത്തെപ്പററി പല തെററിദ്ധാരണകളും ദുരഭിപ്രായങ്ങളും സൃഷ്ടിച്ചുവിട്ടിരുന്ന മിഷണറിമാരുടെ ദുരുദ്ദേശം നിറഞ്ഞ അസത്യപ്രചരണങ്ങളെ ആദ്യമായി സുധീരം എതിരിട്ടതു് സ്വാമിജിയായിരുന്നു. സനാതനമതത്തിന്റെ സന്ദേശത്തെ ശരിയായ നിലയിൽ വിവരിച്ചുകൊടുക്കുന്നതിലും ഭാരതത്തെക്കുറിച്ചുള്ള വിദേശീയരുടെ തെററിദ്ധാരണകൾ നീക്കുന്നതിലും വിജയം വരിച്ചുവെന്നതു് അദ്ദേഹത്തിന്റെ അവിസ്മരണീയമായ നേട്ടമാണു്. ഭാരതത്തിന്റെ മണ്ണിൽനിന്നു് ഹിന്ദുമതത്തെ അമേരിക്ക യൂറോപ്പു് മുതലായ രാജ്യങ്ങളിലേയ്ക്കുകൂടി വ്യാപിപ്പിച്ചു് ഒരു വിശ്വമതമായി ഉയരുവാനുള്ള അതിന്റെ കഴിവിനെ അദ്ദേഹം ലോകക്കു ബോദ്ധ്യപ്പെടുത്തിക്കൊടുത്തു. ഭൗതികശാസ്ത്രസിദ്ധാന്തങ്ങളുടെയും യുക്തിവാദങ്ങളുടെയും മുമ്പിൽകൂടി വിജയധ്വനി മുഴക്കി തലയുയർത്തി നില്ക്കുവാൻ കെല്പുള്ള ഒരു മതമുണ്ടെങ്കിൽ അതു് വേദാന്തമതമാണെന്നു് അദ്ദേഹം ലോകത്തിന്നു വിവരിച്ചുകൊടുത്തു. അങ്ങനെ വിദേശങ്ങളിൽ ഹിന്ദുമതത്തെപ്പററി വെളിച്ചം പരത്തുമ്പോൾ ഇന്ത്യയിൽ മതത്തെ സംസ്കരിച്ചെടുക്കുന്നതിലും അദ്ദേഹം ജാഗരൂകനായിരുന്നു. എല്ലാം ഗോപ്യമായി വെയ്ക്കാനാഗ്രഹിച്ചിരുന്ന പുരോഹിതന്മാരിൽനിന്നും വാദപ്രതിവാദങ്ങളിൽ മുഴുകിക്കഴിഞ്ഞിരുന്ന പണ്ഡിതന്മാരിൽനിന്നും മതത്തെ വീണ്ടെടുത്തു് അദ്ദേഹം പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിച്ചു. പലപ്പോഴുമുണ്ടായിക്കൊണ്ടിരുന്ന പരിവർത്തനങ്ങളിലും പരിണാമങ്ങളിലും വിപ്ലവങ്ങളിലും കലാപങ്ങളിലുമെല്ലാം ഭാരതം യാതൊരു കോട്ടവും തട്ടാതെ സൂക്ഷിച്ചുപോന്നിട്ടുള്ള ആത്മീയചൈതന്യത്തെ സമത്വത്തിന്റെയും സഹിഷ്ണുതയുടെയും സാഹോദര്യത്തിന്റെയുമായ പുതിയ മാർഗ്ഗത്തിലൂടെ പ്രകാശിപ്പിക്കുവാനാണു് സ്വാമിജി ആഹ്വാനം ചെയ്തതു്. സ്വന്തം ആത്മാവിനെ അവഗണിക്കുവാൻ ആരംഭിക്കുമ്പോഴാണു് ഭാരതത്തിന്റെ അധഃപതനവും ആരംഭിക്കുന്നതെന്നു് അദ്ദേഹം മുന്നറിയിപ്പുനൽകി. ആ മുന്നറിയിപ്പിനെ മറന്നു പ്രവർത്തിക്കുന്നതാണു് ഇന്നു നമ്മുടെ സകലക്ലേശങ്ങൾക്കും കാരണമായിരിക്കുന്നതു്.

വിവേകാനന്ദസാഹിത്യസർവ്വസ്വം മൂന്നാം ഭാഗമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള അദ്ദേഹത്തിന്റെ ഭാരതീയപ്രസംഗങ്ങൾ ഓരോ ഭാരതീയനും വായിച്ചിരിക്കേണ്ട ഒരു തത്ത്വസംഹിതയാണു്. മതവും ധർമ്മവും സാമാന്യജനതയിൽനിന്നു് അകററിനിർത്തപ്പെട്ടതുകൊണ്ടു് ഭാരതീയജീവിതത്തിന്നു സംഭവിച്ച തകർച്ചയെ പരിഹരിക്കുവാനുള്ള മാർഗ്ഗങ്ങളാണു് സ്വാമിജി അതിൽ വിവരിക്കുന്നതു്. ഹിന്ദുമതം ജീവിതനിരാസവും സമ്പൂർണ്ണമായ സുഖപരിത്യാഗവുമാണു് ഘോഷിക്കുന്നതു് എന്ന മിഥ്യാബോധത്തിന്റെ വിവിധവശങ്ങളെ അദ്ദേഹം വിശകലനം ചെയ്യുന്നു. ഒരുവൻ ത്യാഗസന്നദ്ധനാകുമ്പോഴാണു് അവന്റെ യഥാർത്ഥജീവിതമാരംഭിക്കുന്നതു് എന്നതു് ശരിതന്നെ. പക്ഷെ ആ ത്യാഗം സ്വാർത്ഥത്തിന്റെയാണു്. അതു സ്നേഹപൂർവ്വമായ സേവനത്തിന്നുവേണ്ടിയുമായിരിക്കണം. അങ്ങനെ പരാർത്ഥം ജീവിതവ്രതമായിരിക്കുന്നവനാണു് ഒരു യഥാർത്ഥഹിന്ദു. 'സ്വാർത്ഥോ യസ്യ പരാർത്ഥ ഏവ സ പുമാനേകഃ

സതാമഗ്രണീഃ സ്വാത്മം ത്യജിച്ച് ഈശ്വരോപാസനയെന്ന നിലയിൽ മനുഷ്യസേവനത്തിന്നു മുതിരുന്നതാണ് വേദാന്തം പ്രായോഗികമാക്കുവാനുള്ള മാർഗ്ഗമെന്നദ്ദേഹം വ്യക്തമാക്കി. ഹിന്ദുമതത്തിന്നു പുതിയ ഒരു ഓജസ്സും തേജസ്സും നൽകലായിരുന്നു അതു്. അതേ, മനുഷ്യാത്മാവിൻെറ മഹത്വത്തെപ്പററിയുള്ള ബോധം പുനരുജ്ജീവിപ്പിച്ച് സ്വാമിജി സമുദായത്തിന്ന് ഒരു പുതുജീവൻ നൽകി.

ലോകത്തിൻെറ നന്മയ്ക്കുവേണ്ടി ഒരു അഖണ്ഡഭാരതം, ആദ്ധ്യാത്മികഭാരതം, നിലനില്ക്കണമെന്നായിരുന്നു സ്വാമിജിയുടെ മതം. ആദ്ധ്യാത്മികതയാണ് ഇന്ത്യയുടെ നട്ടെല്ല്, ഇന്ത്യയ്ക്ക് കിട്ടിയിട്ടുള്ള ഏററവും വലിയ അനുഗ്രഹം. അതുകൊണ്ടു മാത്രമാണ് ലോകത്തിൽ ഒരു കാലത്ത് അത്യധികം പ്രകാശമാനങ്ങളായിരുന്ന് ഇന്ന് നാമാവശേഷമായിട്ടുള്ള മററു സംസ്കാരങ്ങളെപ്പോലെ ഭാരതസംസ്കാരം അസ്തമിക്കാതിരുന്നതു്. അത്യുഗ്രമായി പൊട്ടിത്തെറിക്കുവാൻ സന്നദ്ധമായ ഒരു അഗ്നിപർവ്വതത്തിൻെറ മുകളിൽ നില്ക്കുന്ന ലോകത്തെ രക്ഷിക്കുവാൻ ആദ്ധ്യാത്മികഭാരതത്തിന്നേ കഴിയുകയുള്ളവെന്നദ്ദേഹം ഉദ്ബോധിപ്പിച്ചു. അതുകൊണ്ടു് സ്വന്തം നിലനില്പിന്നുവേണ്ടി മാത്രമല്ല, ലോകത്തിൻെറ രക്ഷയ്ക്കുവേണ്ടി ഭാരതം അതിൻെറ ആദ്ധ്യാത്മികതയെ വീണ്ടെടുക്കേണ്ടിയിരിക്കുന്നു. മതത്തെ അവഗണിച്ചുകൊണ്ടുള്ള ഒരു ഭാരതത്തിന്ന് ഒരിക്കലും ഒരു നിലയ്ക്കും മുന്നേറുവാൻ സാധിക്കുകയില്ല. നട്ടെല്ലില്ലാത്ത ഒരു സമുദായത്തിന്ന് ഒരിക്കലും നിവർന്നുനില്ക്കാനോ മുന്നോട്ടുപോകുവാനോ സാധിക്കയില്ലല്ലോ. ഇന്നത്തെ ദോഷങ്ങൾക്കെല്ലാം മതത്തെയും ആദ്ധ്യാത്മികതയെയും അപലപിക്കുക ഒരു സ്വഭാവമാക്കിത്തീർത്തിട്ടുള്ള ജനങ്ങൾ ശാന്തരായിരുന്ന് സ്വയം ഒരു ആത്മപരിശോധന നടത്തുകയും വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങളും പ്രഭാഷണങ്ങളും ശ്രദ്ധാപൂർവ്വം പഠിക്കുകയും ചെയ്യതിന്നുശേഷം ആത്മാർത്ഥതയോടുകൂടി സംസാരിക്കുകയും എഴുതുകയും ചെയ്യുന്നതു് അവർ തങ്ങൾക്കും മററുള്ളവർക്കും ചെയ്യുന്ന വലിയ ഒരനുഗ്രഹമായിരിക്കും. ചാർവ്വാകന്മാരുടെ അനുയായികൾക്ക് ഒരിക്കലും ഇന്ത്യയിൽ വിജയം സിദ്ധിച്ചിട്ടില്ലെന്നതും അവരോർക്കുന്നതു നന്ന്. സ്വാമിജി ഒരിടത്തു പറയുന്നതു നോക്കുക:–''ഭാരതത്തിൻെറ ജീവിതശക്തി മതത്തിലാണ്. പൂർവ്വികരിൽനിന്നും കൈവന്നിട്ടുള്ള വമ്പിച്ച ഈ സമ്പാദ്യം നാം മറക്കാത്തിടത്തോളം ഭൂമിയിലൊരു ശക്തിക്കും ഭാരതത്തെ നശിപ്പിക്കാവതല്ല. കഴിഞ്ഞ കാലങ്ങളിലേയ്ക്കു കണ്ണോടിക്കുന്നവരെ ഇന്നെല്ലാവരും കുററപ്പെടുത്തുകയാണ്. ഭാരതത്തിൻെറ ദുരിതങ്ങളുടെയെല്ലാം കാരണം ഇത്രയേറെ നടക്കുന്ന പിൻനോട്ടമാണെന്നു പറയുന്നു. നേരെമറിച്ച്, ഇതിന്നു വിപരീതമാണ് ശരിയെന്നത്രെ എനിയ്ക്കു തോന്നുന്നതു്. ഭൂതകാലത്തെ മറന്നിരുന്നപ്പോൾ ഹിന്ദുജനത മോഹത്തിൽ മുഴുകുകയാണ്, അധഃപതിക്കുകയാണ്, ചെയ്തതു്. ഭൂതകാലത്തേയ്ക്കു കണ്ണോടുന്ന ഇന്ന്, ഇതാ, എമ്പാടും ജീവിതം പുതുതായി ആവിഷ്കരിക്കപ്പെടുന്നു. പ്രസ്തുതമായ ഭൂതകാലത്തിൽനിന്നാണ് ഭാവി രൂപപ്പെടുത്തേണ്ടതു്. ഭൂതമാണ് ഭാവിയാവുക. അതിനാൽ, ഹിന്ദുക്കൾ ഭൂതകാലത്തെക്കുറിച്ചു പഠിക്കുംതോറും അവരുടെ ഭാവി കൂടുതൽ ശോഭനമാകും. ഓരോരുത്തരുടെയും മുമ്പിൽ ഭൂതകാലത്തെ എത്തിപ്പാൻ ഒരുമ്പെടുന്നവരെല്ലാം സ്വന്തം ജനതയ്ക്കു വലിയ നന്മയാണ് ചെയ്യുന്നതു്.'' (III. 356)

ഭാരതത്തിൻേറതായ മതം വെച്ചുകൊണ്ടു് യൂറോപ്പിലേതുപോലെയുള്ള ഒരു സമുദായം പടുത്തെടുക്കുകയായിരുന്നു സ്വാമിജിയുടെ ആദർശം. അതായതു് ആദ്ധ്യാത്മികവും ഭൗതികവുമായ കാര്യങ്ങൾക്ക് ഒരുപോലെ പ്രാധാന്യംകൊടുക്കുന്ന ഒരു രാഷ്ട്രം. ആധുനികകാലത്തു് അങ്ങനെയുള്ള ഒരു ഭാരതത്തിന്നുമാത്രമേ സ്വതന്ത്രമായ തൻെറ അസ്തിത്വത്തെപ്പോലും നിലനിർത്തുവാൻ സാധിക്കയുള്ളൂ. ഇന്ന് ഭാരതത്തിൻെറ ഭാഗ്യവിധാതാക്കളായിത്തീർന്നിട്ടുള്ള നേതാക്കൾ തങ്ങളുടെയും തങ്ങളുടെ സംഘടനകളുടെയും മാത്രം കാര്യം നോക്കുകയെന്ന നില വിട്ടു ഭാരതത്തെ മുഴുവൻ ഒന്നായി കാണുവാനും ഭാരതീയരുടെ മുഴുവൻ ക്ഷേമം ലക്ഷ്യമാക്കി പ്രവർത്തിക്കാനും ശ്രമിക്കേണ്ടതു് അത്യന്താപേക്ഷിതമായ ഒരു സംഗതിയാണ്. അങ്ങനെ ഉന്നതമായ ഒരു ലക്ഷ്യത്തെ മുമ്പിൽ കണ്ടുകൊണ്ടു് പ്രവർത്തിക്കുവാൻ സ്വാമിജി അവർക്ക് മാർഗ്ഗദർശിയായിത്തീരട്ടെ !

---

# സാംസ്കാരികജീവിതം

പുത്തേഴത്തു് രാമമേനോൻ

ജീവിതം ക്ലേശഭൂയിഷ്ഠമാണെന്നു് ഒരു പക്ഷം. അതു് ആനന്ദമയമാണെന്നൊരു പക്ഷം. ജീവിതം ആനന്ദിക്കാനുള്ളതാണെന്നു് ഒരു പക്ഷം. ക്ലേശമൊഴിഞ്ഞ ആനന്ദം ഈ ജീവിതത്തിൽ കിട്ടുകയില്ല എന്നൊരു പക്ഷം. ആനന്ദം കേവലം ഭൗതികമല്ലെന്നു മറ്റൊരു പക്ഷം. എന്നാൽ എന്താണീ ജീവിതം ?

നാം ആവശ്യപ്പെട്ടിട്ടോ, അപേക്ഷിച്ചിട്ടോ, നമ്മുടെ അറിവോടുകൂടിയുമാണോ നമുക്കു് ഈ ജീവിതം സിദ്ധിച്ചിട്ടുള്ളതു് ? ഏതെല്ലാം കാര്യകാരണപരമ്പരകളുടെ പരിണതഫലമാണു് ഈ ജീവിതം എന്നു് ആർക്കു പറയാൻ സാധിക്കും ? അതു തീരെ യാദൃച്ഛികമാണോ ? ഒരു മുമ്പും പിമ്പും ഇല്ലാത്തതാണോ ? ഇന്നത്തോടുകൂടി അവസാനിച്ചുവോ ? നാളെ വല്ലതുമുണ്ടോ? ഉണ്ടെന്നും ഇല്ലെന്നും പറയുന്നവരുണ്ടു്. ഇല്ലാതെ വരുമോ എന്നാണു് അധികമാളുകളുടെയും, ഇന്നലത്തെയും ഇന്നത്തെയും ചിന്തകന്മാരുടെയും പക്ഷം.

ചിലർ പറയുന്നു, 'ഒരു ഈശ്വരപ്രകടന'മാണു് ജീവൻ എന്നു്, ആനന്ദപ്രദർശനമാണു്, ആനന്ദമയവുമാണെന്നു് ! കാണുന്ന ശരീരമല്ല, കാണാത്ത ചൈതന്യമാണു് ജീവൻ; ആ ജീവനാണു് ജീവിക്കുന്നതു്, ശരീരമല്ല എന്നു്. ആ ചൈതന്യം എല്ലാററിലുമുണ്ടു്, അതു സർവവ്യാപകമാണു്. ചരത്തിലും അചരത്തിലും ആ ചൈതന്യം – ജീവൻ – ഉണ്ടത്രെ. ഈശ്വരപ്രകടനത്തിൻെറയും തദ്വാരാ ബോധാവസ്ഥയുടെയും കൂടുതൽകുറവാകുന്നു ചരാചരവ്യത്യാസങ്ങൾക്കു കാരണം ! ആയിരിക്കണം. അല്ലെന്നു പറയുവാൻ പ്രയാസമാണു്. പഠിച്ചിട്ടുള്ളവരും പരീക്ഷിച്ചിട്ടുള്ളവരും പറയുന്നതു് – അന്നും ഇന്നും – അപ്രകാരമാണു്. തീരെ 'നിർജ്ജീവ'മായ യാതൊന്നുംതന്നെ പ്രപഞ്ചത്തിലേയില്ലെന്നാണു പുതിയ ശാസ്ത്രീയസിദ്ധാന്തവും ! വസ്തുവും ശക്തിയും പരസ്പരം മാററപ്പെടാമെന്നുവരെ, ഇന്നത്തെ 'കാഴ്ചക്കാർ' കണ്ടെത്തിയിരിക്കുന്നു.

എങ്കിൽ, ജീവിതം അപാരവും ആദ്യന്തരഹിതവുമായ മഹാ'ചൈതന്യസമുദ്രത്തിൽ' കൂടിയുള്ള ഒരു 'യാത്ര'യായിരിക്കണം ! അതു് ഒരു 'ഉല്ലാസ'യാത്രയോ, 'ഉന്നം'വെച്ചുള്ള യാത്രയോ എന്നേ സംശയിക്കേണ്ടതുള്ളു. ആ യാത്രയിൽ 'ദൃശ്യങ്ങൾ' മാറിക്കൊണ്ടിരിക്കും; അനുഭവങ്ങൾ വ്യത്യാസപ്പെട്ടുകൊണ്ടിരിക്കും, കാലാവസ്ഥകളും മാറിക്കൊണ്ടിരിക്കും ! അതു സ്വാഭാവികംമാത്രമാണു്. യാത്ര എന്നവസാനിക്കും ? കരയ്ക്കെത്തുമ്പോൾ. അവിടെ എന്നു് എത്തും ? അതാർക്കറിയാം ? ഏതാണു് കര ? പുറപ്പെട്ടു പോന്ന ദിക്കുതന്നെ ! തുടങ്ങിയേടത്തു ചെന്നേ യാത്ര അവസാനിക്കുകയുള്ളു. യാത്രക്കാരുടെ മനസ്സുപോലെ, അതു വേഗത്തിലും ആവാം, വളരെ താമസിച്ചുമാവാം !

ഉപനിഷത്തുകൾ പ്രാർത്ഥിക്കുന്നു, 'ഇരുട്ടിൽനിന്നു വെളിച്ചത്തിലേയ്ക്കും, അജ്ഞാനത്തിൽനിന്നു ജ്ഞാനത്തിലേയ്ക്കും, മൃത്യുവിൽനിന്നു് അമരത്വത്തിലേയ്ക്കും,' യാത്ര തുടരണമേ എന്നു്. അതെത്ര സത്യസന്ധമാണു്, പ്രായോഗികസുന്ദരമാണു് ! അതിനെക്കുറിച്ചൊന്നു പരത്തി ചിന്തിക്കുക. സ്വാർത്ഥത്തിൽനിന്നു നിഃസ്വാർത്ഥത്തിലേയ്ക്കു്, അപൂർണ്ണതയിൽനിന്നു പൂർണ്ണതയിലേയ്ക്കു്, അടിമത്തത്തിൽനിന്നു സ്വാതന്ത്ര്യത്തിലേയ്ക്കു്, ദൗർബ്ബല്യത്തിൽനിന്നു സർവ്വശക്തിയിലേയ്ക്കു്, മാനവനിൽനിന്നു ദൈവത്തിലേയ്ക്കു്, നാനാത്വത്തിൽനിന്നു് ഏകത്വത്തിലേയ്ക്കു്, അങ്ങനെയൊന്നു വിചാരിച്ചുനോക്കു ! എത്ര മനോഹരമായ ചിന്താഗതി ! സമുദ്രജലം, നീരാവി, മേഘം, മഴ, അങ്ങനെ ഒടുവിൽ സമുദ്രത്തിൽ തന്നെ ചെല്ലുന്നു ! ഈശ്വരനിൽനിന്നു പുറപ്പെട്ട ജീവനും ഈശ്വരനെ പ്രാപിക്കുന്നു ! ജീവൻ ആനന്ദമകരന്ദത്തെ ആരാഞ്ഞു്, തേൻ തിരയുന്ന

വണ്ടുകളെപ്പോലെ, സഞ്ചരിക്കുന്നു. അതു കിട്ടിയാൽ കൃതാൎത്ഥതയായി; അലച്ചിൽ അവസാനിച്ചു. അപ്രകാരം ഓരോ ജീവനും, ഒററയ്ക്ക് ഒററയ്ക്ക്, ഒന്നിനെത്തന്നെ ഓരോ വിധത്തിൽ തിരയുന്നു, തേടുന്നു എന്നുള്ളതുകൊണ്ടാണ് ജീവന്നു് ഏകത്വമുള്ളതും ജീവൻ ഒന്നാകുന്നതും. അന്വേഷണക്കാരൊക്കെ ഒടുവിൽ ഒരിടത്തു് എത്തുന്നു. അപ്പോഠം യാത്ര അവസാനിച്ചു; തിരച്ചിൽ നിലച്ചു; അന്വേഷിച്ചിരുന്നതു കണ്ടെത്തി. ആനന്ദമകരന്ദം അനുഭവപ്പെട്ടു. എത്തേണ്ട ദിക്കിലെത്തി. ഉപനിഷത്പ്രാൎത്ഥന പരിപൂൎണ്ണമായി. 'ജീവൻ' ഒന്നു് എന്നതിൻെറ അൎത്ഥം അപ്പൊഴേ സഫലീകരിക്കപ്പെടുന്നുള്ളു. നാനാത്വത്തിലെ ഏകത്വം അപ്പോഠം പൂൎണ്ണമായി.

ജലം അതിൻെറ 'നിരപ്പിനെ' തേടുന്നു, അതന്വേഷിച്ചു് ഓടുന്നു. അവിടെയെത്തിയാൽ സമാധാനമായി. ഓട്ടം നിലച്ചു. നിരപ്പിനെ കണ്ടെത്തി! ജീവനും അപ്രകാരംതന്നെ. അതിന്നും പുറപ്പെട്ടേടത്തു് എത്തിച്ചേരണം. അതുവരെ അതും ഓടും, തടസ്സങ്ങളെ ജയിക്കും, കാലം ദീൎഘിച്ചാലും ഓടും, ശക്തിക്ഷയം സംഭവിക്കാതെ! സമുദ്രജലം എന്തിനു നീരാവിയായി വാസസ്ഥാനം വിട്ടുപിരിഞ്ഞു. അതു നല്ലൊരു ചോദ്യമാണ്. സൂൎയ്യൻെറ കിരണവും, വായുവിൻെറ ചലനവും, ജലത്തിൻെറ സ്വഭാവവും, അതിനുത്തരം പറയണം. ഈശ്വരനിൽ കൂടിനിന്നിരുന്ന 'ജീവൻ', എന്തിന്നു് ആ സൗഖ്യസ്ഥാനത്തെ കൈവെടിഞ്ഞു? ആവോ? എന്തുപറയാൻ? ഈശ്വരൻെറ ഇഷ്ടമാവാം, ജീവൻെറ തകരാറാവാം, കാലത്തിൻെറ പരിണാമം ആവാം, വാസനകളുടെ വ്യത്യാസമാവാം, കൎമ്മഫലങ്ങളുടെവൈരുദ്ധ്യമാവാം. കാരണമുണ്ടെന്നു് തീൎച്ച; അല്ലാതെ കാൎയ്യമുണ്ടാവുകയില്ലല്ലൊ. എന്നു് പുറപ്പെട്ടാലും, ആ പുറപ്പാടു് എങ്ങനെ ഉണ്ടായാലും; ഉള്ളിലുള്ള വിചാരം ഇന്നു് 'ഒന്നേ' ഉള്ളു; എന്നെങ്കിലും എങ്ങനെയെങ്കിലും പുറപ്പെട്ടേടത്തു ചെന്നുപററണം എന്നുമാത്രം. ആ വിചാരം സ്പഷ്ടമാവാം, അസ്പഷ്ടമാവാം, നാളെയില്ലെന്നു നടിക്കുന്നവരും, ഇന്നലെ ഉണ്ടായിരുന്നില്ലെന്നു വാദിക്കുന്നവരും, അകത്തിൻെറ അകത്തു് — ഉള്ളറയിൽ — തപ്പി നോക്കിയാൽ കണ്ടെത്തുന്നതു്, അതിന്നുള്ള പ്രചോദനത്തിൻെറ പ്രാകൃതങ്ങളെങ്കിലുമായ പ്രഥമാങ്കുരങ്ങളായിരിക്കും!

ദീൎഘവും ദുൎഘടവുമായ ആ ജീവിതയാത്രയെ സുന്ദരവും സുഖകരവും ആക്കുന്നതിനുള്ള മാൎഗ്ഗങ്ങഠം ആ തത്വബോധത്തിൽനിന്നുതന്നെ താനേ ഉദിക്കുന്നതാണ്. 'ഭാണ്ഡം' കുറയ്ക്കുന്നതാണ്, ഇല്ലാതാക്കുന്നതു സാധ്യമല്ലെങ്കിലും, യാത്രയെ സുഗമമാക്കുന്നതെന്നു തീവണ്ടിക്കാർകൂടി പറയുന്നതാണ്. 'കോപം വാശി കുശുമ്പസൂയ ദുരദുർമന്ത്രം' തുടങ്ങിയ ഭാണ്ഡക്കെട്ടുകളില്ലാതിരുന്നാൽ ജീവിതയാത്രയും സുഖപ്രദമായിരിക്കും. യാത്രക്കാരാണെന്ന ബോധവും, യാത്ര എന്തിനും എവിടേയ്ക്കും ആണെന്നുള്ള ചിന്തയും, ജീവിതയാത്രയെയും ക്ലേശരഹിതവും ആശ്വാസപ്രദവും ആക്കിത്തീൎക്കുന്നതാണ്. 'വൈരാഗ്യബുദ്ധി'യാണതിന്നൊന്നാമതായി വേണ്ടതു്. മനസ്സു് 'അഹങ്കാരരഹിത'മായിരുന്നാൽ, ദൈവികശക്തികഠം അവിടെ പ്രവൎത്തിക്കയും, ക്ലേശകരമായ യാത്രയെപ്പോലും ഒരു 'ഉല്ലാസയാത്ര' യാക്കി മാററുകയും ചെയ്യും. അതിനു സാധിച്ചിട്ടുള്ളവരാണ് മഹാത്മാക്കഠം, മഹാന്മാർ, മഹൎഷികഠം, ജീവിതയാത്രാഗ്രന്ഥങ്ങളുടെ വിശ്രുതന്മാരായ വിരചയിതാക്കഠം — അവരുടെ ജീവിതമാണ് 'സാംസ്കാരികജീവിത'വും.

---

ഈശ്വരൻ ആനന്ദസ്വരൂപനാണ് — സകലത്തിനും പിന്നിലുള്ള പരമമായ സത്യവസ്തുവും എല്ലാത്തിലും അടങ്ങിയിരിക്കുന്ന നന്മയും. നിങ്ങളെല്ലാം അവിടുത്തെ അവതാരങ്ങഠം. അതാണതിലെ മാഹാത്മ്യം. നിങ്ങഠം അവിടുന്നുമായി എത്രമാത്രം അടുത്തിരിക്കുന്നുവോ അത്ര കുറച്ചേ നിങ്ങഠംക്കു കരഞ്ഞു കണ്ണീരൊലിപ്പിക്കേണ്ടിവരൂ. നിങ്ങഠം എത്രമാത്രം അവിടുന്നിൽനിന്നു് അകലുന്നുവോ അത്രമാത്രം വിലപിക്കേണ്ടിയും വരും. നാം എത്രമാത്രം അവിടുത്തെ അറിയുന്നുവോ അതിനനുസരിച്ചു നമ്മുടെ കഷ്ടതകളും കുറയുന്നു. ഈശ്വരനിൽ ജീവിക്കുന്നവനും ദുഃഖിതനെങ്കിൽ, അവിടുന്നിൽ ജീവിക്കുന്നതുകൊണ്ടു ഗുണമെന്തു്? അത്തരം ഒരു ഈശ്വരനെക്കൊണ്ടു് ഉപയോഗമെന്തു്? ആ ഈശ്വരനെ ശാന്തസമുദ്രത്തിലേയ്ക്കു വലിച്ചെറിയുക; നമുക്കവിടുന്നു വേണ്ട.

— സ്വാമിജി

# കദാ?

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ആയുർന്നൃണാം ക്ഷണിക, മചിരസ്ഥായിനീ യൌവനശ്രീർ—
വിദ്യുല്ലോലം ധന, മതിശ്രയേനാസ്ഥിരാ ശുഭ്രകീർത്തിഃ;
സംസാരേഽസ്മിൻ സകലവിഭവാശ്ചഞ്ചലാ നശ്വരാശ്ചേ—
ത്യേവം പശ്യൻ ഹരിചരണയോർബ്ബദ്ധരാഗഃ കദാ സ്യാം ? 1

മനുഷ്യരുടെ ആയുസ്സ ക്ഷണികമാണ്! താരുണ്യത്തിളപ്പ് അധികകാലം നിലനില്ക്കുന്നതല്ല; പണം മിന്നൽപിണർപോലെ കാണുമ്പോഴേയ്ക്കും മായുന്നതാണ്; സത്കീർത്തിക്കു തീരെ ഉറപ്പില്ല; ഈ സംസാരത്തിലെ സകലവിഭവങ്ങളും ഇങ്ങനെ ചഞ്ചലങ്ങളും നശ്വരങ്ങളുമാണെന്നു കണ്ടു മനസ്സിലാക്കി, ഞാൻ ഭഗവാൻെറ തൃക്കാലടികളിൽ അനുരക്തനായിത്തീരുന്നതെന്നാണ് ?

നിർവ്വിണ്ണസ്സൻ നിഖിലവിഷയേ, ഗേഹബന്ധം നികൃന്തൻ,
ദാന്തശ്ശാന്തഃ കപടരഹിതസ്സുപ്രസന്നാന്തരങ്ഗഃ,
മോക്ഷാകാംക്ഷീ ചരണകമലം ശ്രീഗുരോർബ്രഹ്മവേത്തുഃ
കാരുണ്യാബ്ധേശ്ശരണമുപസൃത്യാപ്തകാമഃ കദാ സ്യാം ? 2

സകലവിഷയത്തിലും വിരക്തനായിച്ചമഞ്ഞു്, ഗൃഹബന്ധത്തെ മുറിച്ചു്, ഇന്ദ്രിയങ്ങളെയും മനസ്സിനെയും അടക്കി യാതൊരു കളവും കൂടാതെ, ഉള്ളം തെളിഞ്ഞു്, മോക്ഷം കൊതിച്ചുകൊണ്ടു്, ബ്രഹ്മജ്ഞനും കാരുണ്യവാരിധിയുമായ ശ്രീഗുരുവിൻെറ ചരണാരവിന്ദത്തെ ശരണം പ്രാപിച്ചു ഞാൻ എന്നു പൂർണ്ണകാമനായി ഭവിക്കും ?

അത്യുത്കൃഷ്ടേ ശ്രുതിസുരഭിലേ ശ്രേയസാമേകമൂലേ
സർവ്വാരാധ്യേ സതതവിമലേ സ്വല്പപുണ്യൈർദ്ദുരാപേ
കാരുണ്യാർദ്രേ ഗുരുചരണയോർലീലയാചാന്തമായാ —
പാരാവാരേ രജസി വിലുഠൻ ധന്യധന്യഃ കദാ സ്യാം ? 3

അതിശ്രേഷ്ഠവും ശബ്ദബ്രഹ്മത്തിൻെറ സൗരഭ്യം പൊഴിയുന്നതും ശ്രേയസ്സുകൾക്കെല്ലാം ഒരേ ഒരാസ്പദവും സർവ്വർക്കും ആരാധ്യവും നിത്യനിർമ്മലവും പുണ്യം കുറഞ്ഞവർക്ക് കിട്ടാൻ ഞെരുക്കമുള്ളതും കാരുണ്യംകൊണ്ടു കുതിർന്നതും മായാസമുദ്രത്തെ കളിയായി ആചമിച്ചു വററിച്ചതുമായ ഗുരുപാദങ്ങളിലെ പൊടിയിലുരുണ്ടു് ഞാനെന്നാണ് മഹാധന്യനായിത്തീരുക ?

അംഭോജാഭം പരമസുഭഗം കോമളം ശോണവർണ്ണം
സച്ചിന്മാധ്വീപരിമളയുതം സർവ്വസന്താപനാശം
സംവാഹ്യാംഘ്ര്യോർയുഗളമനിശം ശ്രീഗുരോർഭക്തിപൂർവ്വം
പാണിദ്വന്ദ്വം മമ പരിഭജേച്ചാരിതാർത്ഥ്യം കദാ നു ? 4

താമരപ്പൂവിൻെറ ഛായയുള്ളതും അതിസുന്ദരവും മൃദുലവും ചുകന്ന നിറമോലുന്നതും സച്ചിന്മകരന്ദത്തിൻെറ മണം ചിന്നുന്നതും സകലസന്താപത്തെയും മുടിക്കുന്നതുമായ ശ്രീഗുരുവിൻെറ കഴലിണ ഭക്തിയോടെ എല്ലായ്പോഴും തലോടി എൻെറ രണ്ടു കൈകളും എന്നു കൃതാർത്ഥത പൂകും ?

പാദാംഭോജം ക്വചന ഗുരോർമൗലിനാ വന്ദമാനോ,
മന്ദം ദോർഭ്യാം ക്വചിദഭിമൃശൻ, ക്വാപി ചിന്നാസികാഭ്യാം
ദീർഘം ജിഘ്രന്നസകൃദുരസാ സൗഹൃദേനോപഗൂഹൻ,
പൂർണ്ണാനന്ദാമൃതജലനിധൌ ഹന്ത ! രംസ്യേ കദാഹം ? 5

ഗുരുവിൻെറ പാദാരവിന്ദത്തെ ചിലപ്പോൾ തലകൊണ്ടു പണിഞ്ഞുകൊണ്ടും, ചിലപ്പോൾ കൈകൾകൊണ്ടു മെല്ലെ തടവിക്കൊണ്ടും, ഇടയ്ക്കു മൂക്കുകൊണ്ടു വലിച്ചു വാസനിച്ചുകൊണ്ടും, കൂടെക്കൂടെ മാറുകൊണ്ടു സ്നേഹപൂർവ്വം പുണർന്നുകൊണ്ടും ഞാൻ പൂർണ്ണാനന്ദസുധാസമുദ്രത്തിൽ ഹാ ! എന്നു രമിയ്ക്കും ?

ശ്രാവംശ്രാവം മധുരചരിതം ശ്രദ്ധയാ നന്ദസൂനോഃ
സ്മാരംസ്മാരം ചരണകമലം പ്രേമഭക്ത്യാ തദീയം,
സേചംസേചം നയനസലിലം ശശ്വദാനന്ദഹേതോഃ
കാലം നേതും ഗുരുകരുണയാ ലബ്ധഭാഗ്യഃ കദാ സ്യാം ? 6

നന്ദസൂനുവിന്റെ മധുരചരിതത്തെ ശ്രദ്ധയോടെ കേട്ടുകേട്ട്, തൃത്തിരുവടിയുടെ പാദകമലത്തെ പ്രേമഭക്തിയോടെ ഓർത്തോർത്ത്, ആനന്ദത്താൽ എപ്പോഴും മിഴിനീർ തൂകിത്തൂകി കാലം കഴിക്കാൻ ഗുരുകാരുണ്യംകൊണ്ട് എനിക്കെന്നു ഭാഗ്യം സിദ്ധിക്കും ?

നിത്യാനിത്യൗ വിവിച്യ സ്ഫുട, മഖിലഭവാഭോഗജാലേ വിരജ്യ,
ത്യക്ത്വാ ഗേഹാദിബന്ധം, ശരണമുപഗതഃ ശ്രീഗുരോഃ പാദപദ്മേ,
ജപ്ത്വാ തസ്യ പ്രസാദാദധിഗതമമലം താരകബ്രഹ്മമന്ത്രം,
സർവ്വം ബ്രഹ്മേതി ബുദ്ധ്വാ, നിരുപമപരമാനന്ദലീനഃ കദാ സ്യാം ? 7

നിത്യാനിത്യങ്ങളെ വിശദമാംവണ്ണം വകതിരിച്ചറിഞ്ഞ്, സംസാരസുഖങ്ങളിലെല്ലാം വൈരാഗ്യം കൈവന്ന്, ഗൃഹാദിബന്ധത്തെ വെടിഞ്ഞ്, ശ്രീ ഗുരുവിന്റെ ചരണാരവിന്ദങ്ങളെ ശരണം പ്രാപിച്ച്, തൃത്തിരുവടിയുടെ പ്രസാദത്താൽ കിട്ടിയ പവിത്രമായ താരകബ്രഹ്മമന്ത്രത്തെ ജപിച്ച്, സകലവും ബ്രഹ്മമാണെന്ന് സാക്ഷാൽകരിച്ച്, ഞാൻ കിടയററ പരമാനന്ദത്തിലലിഞ്ഞുചേരുന്നതെന്നാണ് ?

---

# പ്രണവോപാസന – വൈദികമാർഗ്ഗം

**വിദ്യാനന്ദതീർത്ഥപാദസ്വാമികൾ**

മനുഷ്യജന്മം മററു ജന്മങ്ങളേക്കാൾ ഉത്കൃഷ്ടമാണെന്ന് എല്ലാവരും സമ്മതിക്കുന്നു. അതിനാൽ മററു ജന്മത്തിലില്ലാത്ത ഒരു വൈശിഷ്ട്യം കൂടി മനുഷ്യനുണ്ടായിരിക്കണമെന്നു ന്യായമായി അവകാശപ്പെടാം. അത് പരമപുരുഷാർത്ഥമായ കൈവല്യമാണെന്നു വൈദികമഹർഷിമാർ സിദ്ധാന്തിച്ചിട്ടുണ്ട്. സകലവിധത്തിലുള്ള അനർത്ഥങ്ങളും നീങ്ങി ജീവൻ പരമാനന്ദസ്വരൂപമായ ബ്രഹ്മമായി പ്രകാശിക്കുകയാണ് കൈവല്യം. അതു നേടുന്നതിന് അനേകം മാർഗ്ഗങ്ങൾ ഉണ്ടെങ്കിലും അവയിൽ പ്രാധാന്യം ബ്രഹ്മവിദ്യയ്ക്കാണെന്ന് ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്നു. അവിദ്യാകല്പിതങ്ങളായ ജീവേശ്വരജഗദ് ഭേദങ്ങളെ നിഷേധിച്ച് ഏകവും, പൂർണ്ണവും, അദ്വൈതവുമായ ബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്ന ജ്ഞാനമാണ് ബ്രഹ്മവിദ്യ. ഗുരുക്കന്മാരെ ശരണം പ്രാപിച്ച് അവരിൽനിന്ന് വേദാന്തവാക്യോപദേശങ്ങൾ ശ്രവിച്ച് ബ്രഹ്മതത്ത്വത്തെ ബോധിക്കുമ്പോഴാണ് ബ്രഹ്മവിദ്യ അതിന്റെ പൂർണ്ണനിലയിലെത്തുന്നത്. സാധാരണമനുഷ്യനു 'ഞാൻ ദേഹ'മാണെന്നനുഭവപ്പെടുന്നതുപോലെ, ജ്ഞാനിക്ക് 'ഞാൻ മൂന്നവസ്ഥകൾക്കും മൂന്നു കാലങ്ങൾക്കും അതീതമായി, സച്ചിദാനന്ദസ്വരൂപമായി വിളങ്ങുന്ന ബ്രഹ്മ' മാണെന്നനുഭവപ്പെടും. ആ അനുഭൂതിയാണ് ശരിയായ ബ്രഹ്മവിദ്യ. പക്ഷെ ഇങ്ങനെയുള്ള അനുഭവം ഉത്തമാധികാരികൾക്കുമാത്രമേ ഉണ്ടാകാറുള്ളു. അതുകൊണ്ട് ശ്രുതികൾ മദ്ധ്യമാധികാരികളെയും കനിഷ്ഠാധികാരികളെയുമുദ്ദേശിച്ച് ഉപാസനാമാർഗ്ഗംകൂടി ഉപദേശിച്ചിട്ടുണ്ട്.

ഉപാസനം എന്ന പദത്തിനു ധ്യാനം എന്നാണ് സാമാന്യാർത്ഥം. ശാസ്ത്രവിധിയനുസരിച്ച് ഇഷ്ടവസ്തുവിലുള്ള ഗുണങ്ങളെക്കുറിച്ച് ശ്രദ്ധയോടുകൂടി നിരന്തരം ധ്യാനിക്കുന്നത് ഉപാസനമാകുന്നു. ഉപാസനയ്ക്കുവേണ്ടി മഹർഷീശ്വരന്മാർ അനേകം വേദസൂക്തങ്ങൾ ആവിഷ്കരിച്ചിട്ടുണ്ടെങ്കിലും അവയിൽവെച്ചെല്ലാം പ്രഥമസ്ഥാനം പ്രണവത്തിനാണ് നല്കപ്പെട്ടിട്ടുള്ളത്.

പ്രണവത്തെ നിരന്തരം ധ്യാനിക്കുന്നതാണ് പ്രണവോപാസന.

പ്രണവത്തിന്റെ സ്വരൂപം 'ഓം' എന്നാകുന്നു. രക്ഷിക്കുക എന്നർത്ഥമുള്ള 'അവ' ധാതുവിൽനിന്നുണ്ടായ ഒരു രൂപമാണ് ഇതു്. സംസാരദുഃഖത്തിൽനിന്നും സാധകനെ – ജാപകനെ – രക്ഷിക്കുന്നതു് എന്നർത്ഥം ഓംകാരശബ്ദത്തിനു പറയാം. താരകമെന്നും പ്രണവമെന്നും രണ്ടു പര്യായശബ്ദങ്ങൾകൂടി ഓങ്കാരത്തിനുണ്ടു്. സംസാരസാഗരത്തെ തരണംചെയ്യിക്കുന്നതു് – കടത്തിവിടുന്നതു് – എന്നു താരകശബ്ദത്തിനും, ഈശ്വരനെ പ്രകർഷേണ നതിക്കുന്നതു് – സ്തുതിക്കുന്നതു് – എന്നു പ്രണവശബ്ദത്തിനും അർത്ഥം പറയാം. ഓങ്കാരം സൃഷ്ടിക്കുമുമ്പുതന്നെ ബ്രഹ്മാവിന്റെ കണ്ഠത്തിൽനിന്നു പുറപ്പെട്ട ഒരു ദിവ്യശബ്ദമാണെന്നും അതിനാൽ അതു മംഗളവാചകമായിത്തീർന്നു എന്നും സ്മൃതികളിൽ കാണുന്നു. ഓങ്കാരം ശബ്ദബ്രഹ്മമാണെന്നും നിത്യമായ അതു പ്രപഞ്ചത്തിന്റെ മൂലകാരണമാണെന്നുംകൂടി സ്മൃതിപുരാണേതിഹാസങ്ങളിൽ വർണ്ണിച്ചിട്ടുണ്ടു്.

''സൃഷ്ടിക്കു മുമ്പ് ഒരേ ഒരു വേദമേ ഉണ്ടായിരുന്നുള്ളു. അതാണ് സർവ്വവാങ്മയമായ പ്രണവം.'' എന്നു വേദത്തിലും ശ്രവിക്കപ്പെടുന്നു. പ്രണവം നിത്യമാണ്, അതിന്റെ യഥാർത്ഥസ്വരൂപം പരയാകുന്നു. ആ പര പശ്യന്തി, മദ്ധ്യമ, വൈഖരി എന്നിങ്ങനെ വിവർത്തിച്ച് ശബ്ദപ്രപഞ്ചമായിത്തീർന്നിരിക്കുന്നതായി ശബ്ദശാസ്ത്രജ്ഞന്മാരും പ്രസ്താവിക്കുന്നു.

പ്രണവം ബ്രഹ്മത്തിന്റെ വാചകവും ബ്രഹ്മം അതിന്റെ വാച്യവുമാണ്. വാച്യവാചകങ്ങൾക്കു തമ്മിൽ ഭേദമില്ലാത്തതിനാൽ വാച്യമായ ബ്രഹ്മത്തെ വാചകമായ ഓങ്കാരമായി ഉപാസിക്കുവാൻ വേദം വിധിക്കുന്നു. 'ഓമിത്യേകാക്ഷരം ബ്രഹ്മ' എന്നു ഗീതയിലും 'ഓമിത്യേതദക്ഷരമിദം സർവ്വം' എന്നു മാണ്ഡൂക്യോപനിഷത്തിലും ബ്രഹ്മത്തെ ഓങ്കാരരൂപത്തിൽ വർണ്ണിച്ചു കാണുന്നു. 'വേദത്തിൽ വിധിക്കപ്പെട്ടിട്ടുള്ള ക്രിയകളെല്ലാം നശ്വരങ്ങളായ ഫലങ്ങളെയാണ് കൊടുക്കുന്നതു്. അതുകൊണ്ടു കർമ്മകാണ്ഡരൂപമായ വേദഭാഗവും നശ്വരമാകുന്നു. എന്നാൽ പ്രണവമാകട്ടെ നിത്യമായ ബ്രഹ്മസ്വരൂപത്തെ ബോധിപ്പിക്കുന്നു. അതുകൊണ്ടു് അതനശ്വരമാണെന്നു് ബ്രഹ്മാവു് പറഞ്ഞതായി മനുവും സ്മരിക്കുന്നു. ആദ്യം 'പ്രണവരൂപമായ ഒരു വേദമേ ഉണ്ടായിരുന്നുള്ളു. പിന്നീടു് പുരൂരവസ്സ് ആ വേദത്തെ ഋക്കു്, യജുസ്സ്, സാമം എന്നു മൂന്നായി വിഭജിച്ചു.' എന്നു് ഭാഗവതം ഒൻപതാം സ്കന്ധത്തിൽ പ്രസ്താവമുണ്ടു്. ഇത്രയും പ്രതിപാദിച്ചതിൽനിന്നു് ഓംകാരം സർവ്വവേദമയവും ബ്രഹ്മസ്വരൂപപ്രകാശകവും നിത്യവുമാണെന്നു മനസ്സിലാക്കാമല്ലോ.

'ഓങ്കാരത്തിൽ അകാരം, ഉകാരം, മകാരം എന്നു് മൂന്നക്ഷരങ്ങൾ അടങ്ങിയിട്ടുണ്ടു്. അവയിൽ അകാരം ഋഗ്വേദവും, ഉകാരം യജുർവേദവും, മകാരം സാമവേദവുമാകുന്നു,' എന്നാണ് പത്മപുരാണം അഭിപ്രായപ്പെടുന്നതു്. വേദം വൃക്ഷവും അതിന്റെ മൂലം പ്രണവവും ആകുന്നു. വേദം വിധിച്ചിട്ടുള്ള സർവ്വകർമ്മങ്ങളും ഉപേക്ഷിച്ചു് പ്രണവസ്വരൂപംമാത്രം അനുസന്ധാനം ചെയ്തുകൊണ്ടിരിക്കുന്ന പരമഹംസസന്ന്യാസിയെ 'വൃക്ഷമൂലി' എന്ന പേരിൽ സ്മൃതികൾ പുകഴ്ത്തിക്കാണുന്നു. വേദമാകുന്ന വൃക്ഷത്തിന്റെ മൂലത്തെ ആശ്രയിച്ചിരിക്കുന്നവൻ എന്നാണ് അതിനർത്ഥം.

> ഇരുപുറവും വരുമാറവസ്ഥയേപ്പൂ–
> ത്തൊരു കൊടി വന്നു പടർന്നുയർന്നുമേവും
> തരുവിനടിയ്ക്കു തപസ്സുചെയ്തു വാഴും
> നരനു വരാ നരകം നിനച്ചിടേണം.

എന്നു് ശ്രീ നാരായണഗുരുസ്വാമികൾ ആത്മോപദേശശതകത്തിൽ പ്രണവാഭ്യാസത്തിന്റെ മാഹാത്മ്യത്തെ അനുസ്മരിപ്പിക്കുന്നു. ജ്യോതിഷം, കല്പം, നിരുക്തം, ശിക്ഷ, വ്യാകരണം, ഛന്ദസ്സ് ഈ നിലയിലുള്ള ആറംഗങ്ങൾ മുളച്ചു വളർന്നു പന്തലിച്ചു നിൽക്കുന്ന വേദമാകുന്ന വൃക്ഷത്തിന്റെ അടിഭാഗമാകുന്ന – മൂലം – പ്രണവത്തെ ആശ്രയിച്ചു തപസ്സുചെയ്തുകൊണ്ടിരിക്കുന്ന മനുഷ്യനു മേലിൽ ദുഃഖമുണ്ടാവുകയില്ലെന്നു് ആത്മോപദേശശതകത്തിലൂടെ ആ പരമാചാര്യൻ പ്രഖ്യാപിക്കുകയാണ് ചെയ്യുന്നതു്. ഈ പ്രസ്താവം മോക്ഷസാധനസാമഗ്രികളിൽ പ്രണവാഭ്യാസത്തിനുള്ള മേന്മയാണല്ലോ എടുത്തുകാണിക്കുന്നതു്. സാധകസന്ന്യാസി മൂന്നു സന്ധ്യകളിലും പ്രണവം ജപിക്കുകയും അതിന്റെ അർത്ഥത്തെ ചിന്തിക്കുകയും വേണം. 'പ്രണവം ഈശ്വരന്റെ വാചകമാകുന്നു. അതു ജപിക്കുകയും അതിന്റെ

അർത്ഥം ഭാവന ചെയ്യുകയും ചെയ്താൽ സമാധി സിദ്ധിക്കും.'' എന്നു പാതഞ്ജലയോഗദർശനം ഉപദേശിക്കുന്നു. പ്രണവത്തെ വൈദികം, യൗഗികം, താന്ത്രികം തുടങ്ങി പല സമ്പ്രദായത്തിലും സാധകന്മാർ ഉപാസിച്ചുവരുന്നു. പരിശുദ്ധമായ ഈ മന്ത്രത്തിന്റെ ഋഷി ബ്രഹ്മാവും, ഛന്ദസ്സു ഗായത്രിയും, ദേവത പരമാത്മാവുമാണ്. സന്ന്യാസിമാർ വൈദികരീതിയിലോ, യൗഗികരീതിയിലോ ആണ് പ്രണവം ഉപാസിക്കുക. പ്രണവാഭ്യാസത്തിന്റെ ഫലം മനസ്സിനെ ബ്രഹ്മാകാരമാക്കിത്തീർക്കുകയാകുന്നു. മനുഷ്യമനസ്സ് എപ്പോഴും പ്രപഞ്ചവിഷയത്തെക്കുറിച്ചു ചിന്തിച്ചുകൊണ്ടിരിക്കും. ചിന്ത അടങ്ങുന്ന സമയം ഉറക്കം ആയിരിക്കും അനുഭവപ്പെടുക. ഇങ്ങനെ ഉള്ള മനസ്സിൽ ഈശ്വരചിന്ത അങ്കുരിക്കുക അത്ര എളുപ്പമല്ല. അതുകൊണ്ടു പ്രപഞ്ചവിഷയങ്ങളിൽ ഏതെങ്കിലും ഒന്നെടുത്തു അതിനെ ഈശ്വരസ്വരൂപമായി സങ്കല്പിച്ച് ഉറപ്പിക്കുമ്പോൾ പ്രപഞ്ചചിന്ത ക്രമേണ കുറയുകയും, അതോടുകൂടി ഈശ്വരചിന്ത വർദ്ധിച്ച് മനസ്സ് ഈശ്വരാകാരമായി പരിണമിക്കുകയും ചെയ്യും. പ്രണവത്തെ ഈശ്വരസ്വരൂപമായി ചിന്തിച്ച് മനസ്സിനെ ഈശ്വരനിലേയ്ക്കു തിരിക്കുന്ന പരിശീലനമാണ് പ്രണവാഭ്യാസം. ഈശ്വരൻ പൂർണ്ണനും നിരാകാരനും ആണെങ്കിലും അപൂർണ്ണവും അനേകാകൃതിയുമായ പ്രപഞ്ചത്തിലൂടെയാണ് പ്രകാശിക്കുന്നതു്. പക്ഷേ പ്രപഞ്ചവടിവിൽ സ്ഫുരിക്കുന്ന ഈശ്വരനെ വിസ്മരിച്ച് പ്രപഞ്ചത്തെ മാത്രം കാണുന്ന സ്വഭാവമാണ് ജീവനുള്ളതു്. വേദാന്തദൃഷ്ടിയിൽ ഈ പ്രപഞ്ചം ഈശ്വരന്റെ ഉപാധിയാണ്. സ്ഥൂലം, സൂക്ഷ്മം, കാരണം എന്നു മൂന്നു ഘടകങ്ങൾ ഈ ഉപാധിയിലുണ്ടു്. നാനാതരത്തിൽ കാണപ്പെടുന്ന അനേകകോടി ബ്രഹ്മാണ്ഡങ്ങൾ ഉൾപ്പെട്ട പ്രപഞ്ചം ഇന്ദ്രിയങ്ങൾക്കു വിഷയമായതിനാൽ അതിനു സ്ഥൂലപ്രപഞ്ചമെന്നു പേരുണ്ടായി. പ്രപഞ്ചം പഞ്ചഭൂതങ്ങൾ ചേർന്നുണ്ടായതായി ഭാരതീയതത്വചിന്തകന്മാർ സിദ്ധാന്തിച്ചിട്ടുണ്ടു്. അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾകൊണ്ടാണല്ലോ നാം പ്രപഞ്ചത്തെ അറിയുന്നതു്. ആ അറിവു വെച്ചുകൊണ്ടു പ്രപഞ്ചത്തിനു് അഞ്ചു ഘടകങ്ങളുണ്ടെന്നു നാം തീരുമാനിച്ചു. അവയിൽ ശ്രോത്രേന്ദ്രിയം ശബ്ദത്തേയും, ത്വഗിന്ദ്രിയം സ്പർശത്തെയും, നേത്രേന്ദ്രിയം രൂപത്തേയും രസനേന്ദ്രിയം രസത്തേയും, ഘ്രാണേന്ദ്രിയം ഗന്ധത്തേയുമാണ് ഗ്രഹിക്കുന്നതു്. ഈ ശബ്ദാദിഗുണങ്ങൾ തന്നെയാണ് പ്രപഞ്ചരൂപത്തിൽ നമുക്കനുഭവപ്പെടുന്നതെന്നു് സൂക്ഷ്മനിരീക്ഷണത്തിൽ മനസ്സിലാക്കാൻ കഴിയും. എന്നാൽ ശബ്ദാദിവിഷയങ്ങൾ ഗുണങ്ങളാണെന്നും അവയ്ക്കവലംബമായി ചില പദാർത്ഥങ്ങൾകൂടി ഉണ്ടെന്നും ഊഹിച്ചറിഞ്ഞു് പ്രപഞ്ചത്തിന്റെ മൂലപദാർത്ഥങ്ങളായി പഞ്ചഭൂതങ്ങളെ നാം സ്വീകരിച്ചു. അവയാണ് ആകാശം, വായു, അഗ്നി, ജലം ഭൂമി എന്ന പേരിൽ അറിയപ്പെടുന്ന അഞ്ചു പദാർത്ഥങ്ങൾ. പഞ്ചഭൂതങ്ങളുടെ തനിസ്വരൂപം അതിസൂക്ഷ്മമായതിനാൽ സ്ഥൂലദൃഷ്ടിക്കു വിഷയമാകുകയില്ല. ആ സൂക്ഷ്മപദാർത്ഥങ്ങൾ മാത്രാവ്യത്യാസമനുസരിച്ച് ഇടകലർന്നു് മിശ്രവസ്തുക്കളായിത്തീരുമ്പോഴാണ് ഇന്ദ്രിയഗോചരങ്ങളായിത്തീരുന്നതു്. പഞ്ചഭൂതങ്ങളുടെ മാത്രാഭേദമനുസരിച്ചുള്ള ഇടകലപ്പിനു് ''പഞ്ചീകരണം'' എന്നു വേദാന്തശാസ്ത്രത്തിൽ നാമകരണം ചെയ്തിരിക്കുന്നു. നമുക്കനുഭവപ്പെടുന്ന സ്ഥൂലമായ ഈ ഭൂലോകം ഭൂമിതത്വത്തിന്റെ തന്മാത്രകൾ പകുതിയും ബാക്കി നാലു ഭൂതങ്ങളുടെ എട്ടിൽ ഒരു ഭാഗം വീതമുള്ള തന്മാത്രകൾ പകുതിയും കൂടിക്കലർന്നുണ്ടായതാണ്. ഇതുപോലെ ഈ സ്ഥൂലപ്രപഞ്ചത്തിലെ ജലത്തിൽ ജലത്തിന്റെ തന്മാത്രകൾ പകുതിയും ബാക്കി ഭൂതങ്ങളുടെ തന്മാത്രകൾ എല്ലാംകൂടി പകുതിയും അടങ്ങിയിട്ടുണ്ടു്. ഇതേ വിധത്തിൽ അഗ്നി, വായു, ആകാശം തുടങ്ങിയ സ്ഥൂലഭൂതങ്ങളുടെ സ്വരൂപവും ഊഹിച്ചറിയേണ്ടതാണ്. ഇങ്ങനെ സ്ഥൂലഭൂതങ്ങൾ ചേർന്നുണ്ടായ ഈ സ്ഥൂലപ്രപഞ്ചം ഈശ്വരന്റെ സ്ഥൂലശരീരമാകുന്നു. സ്ഥൂലോപാധിയിൽ കൂടി പ്രകാശിക്കുന്ന ഈശ്വരനാണ് വിരാഡ് രൂപനെന്നും, വിശ്വരൂപനെന്നും, വൈശ്വാനരനെന്നും പല പേരുകളിൽ വർണ്ണിക്കപ്പെടുന്നതു്. വിശേഷരൂപത്തിൽ — നാനാരൂപത്തിൽ— വിരാജിക്കുന്നതുകൊണ്ടു് പ്രപഞ്ചോപാധികനായ ഈശ്വരനു വിരാട്ടെന്നു പേരു സിദ്ധിച്ചതാണ്.

ഇതുപോലെ പഞ്ചീകരിക്കാത്ത — മറ്റു ഭൂതങ്ങളോടിട കലരാത്ത — പഞ്ചഭൂതതന്മാത്രകളുടെ സമാഹാരം സൂക്ഷ്മപ്രപഞ്ചമാകുന്നു. സമ

ഷ്ടിരൂപമായ ഇന്ദ്രിയങ്ങൾ, സമഷ്ടിപ്രാണൻ, സമഷ്ടിമനസ്സ്, സമഷ്ടിബുദ്ധി തുടങ്ങിയവ ചേർന്ന സൂക്ഷ്മപ്രപഞ്ചം ഈശ്വരൻെറ സൂക്ഷ്മശരീരമാണ്. ഈ സൂക്ഷ്മശരീരത്തെ ഞാനെന്നഭിമാനിക്കുന്ന—സൂക്ഷ്മശരീരത്തിൽ വ്യാപിച്ചുനില്ക്കുന്ന—ഈശ്വരൻ ഹിരണ്യഗർഭൻ എന്ന പേരിൽ പ്രസിദ്ധനാണ്. ജ്ഞാനശക്തിയുള്ളവൻ എന്ന് ഹിരണ്യഗർഭപദത്തിന് അർത്ഥം പറയാം. ജ്ഞാനമെന്ന ഹിരണ്യശബ്ദത്തിനർത്ഥം ശ്രുതികളിൽ കൊടുത്തിരിക്കുന്നു. ഹിരണ്യഗർഭൻ സ്ഥൂലപ്രപഞ്ചത്തെ മുഴുവൻ അറിയുന്നതുകൊണ്ട് ആ പേരു് അന്വർത്ഥമാണ്. ഹിരണ്യഗർഭനു സൂത്രാത്മാവ്, പ്രാണൻ എന്നു രണ്ടു പേരുകൾകൂടി ഉണ്ട്. മാലയിൽ ചരടെന്നതുപോലെ പ്രപഞ്ചത്തിൽ അനുസ്യൂതമായി നിലകൊള്ളുന്നതുകൊണ്ട് സൂത്രാത്മാവെന്നും ക്രിയാശക്തിക്കിരിപ്പിടമായതുകൊണ്ട് പ്രാണനെന്നും കൂടി പേരു വന്നുചേർന്നു. സൂക്ഷ്മപ്രപഞ്ചത്തിനും ഒരു കാരണം ഉണ്ട്. അതാണ് പ്രകൃതി, പ്രധാനം, മായ, ഈശ്വരശക്തി മുതലായ നാനാപേരുകളിൽ അറിയപ്പെടുന്ന ഈശ്വരൻെറ കാരണശരീരം. ഇതു് എല്ലാററിനും കാരണമായതിനാൽ പ്രകൃതി എന്നും എല്ലാററിനേയും ധരിക്കുന്നതിനാൽ പ്രധാനം എന്നും ഈശ്വരനിൽ പ്രപഞ്ചരൂപം തോന്നിപ്പിക്കുന്നതിനാൽ മായ എന്നും ഈശ്വരൻെറ സൃഷ്ടി, സ്ഥിതി, സംഹാരാദിലീലകൾക്ക് ഉപാദാനകാരണമായിരിക്കുന്നതിനാൽ ഈശ്വരശക്തി എന്നും പറയപ്പെടുന്നു. കാരണശരീരം ത്രിഗുണാത്മകമാണ്. കിനാവും ഉണർവ്വും സുഷുപ്തിയിൽ അടങ്ങുന്നതുപോലെ, സ്ഥൂലപ്രപഞ്ചവും സൂക്ഷ്മപ്രപഞ്ചവും ഈ കാരണശരീരത്തിൽ അടങ്ങുന്നു. ഇന്ദ്രജാലക്കാരനിൽ അടങ്ങിയിരിക്കുന്ന മോഹനശക്തിപോലെയും വിശ്വാമിത്രൻ മുതലായ യോഗികളിൽ അടങ്ങിയിരുന്ന യോഗശക്തിപോലെയും നിർഗ്ഗുണനും, നിരാകാരനും, സത്യസ്വരൂപനുമായ ഈശ്വരനിൽ പ്രപഞ്ചത്തെയുൽപ്പാദിപ്പിക്കുവാൻ കഴിവുള്ള ഒരു ശക്തിയുണ്ട് എന്നു കല്പിക്കപ്പെട്ടിരിക്കുന്നു. അതാണ് ഈശ്വരൻെറ കാരണശരീരം. കാരണശരീരമാകുന്ന ഉപാധിയിൽകൂടി പ്രകാശിക്കുന്ന ഈശ്വരന് അവ്യയൻ, സർവ്വാന്തര്യാമി, ദേവൻ, അവ്യാകൃതൻ, വിശ്വകാരണം മുതലായ പല പേരുകൾ ഉണ്ട്. നാശമില്ലാത്തതിനാൽ അവ്യയനെന്നും, സർവ്വപ്രാണികളുടേയും ഹൃദയത്തിൽ ഇരുന്നുകൊണ്ട്, അവയുടെ എല്ലാ പ്രവൃത്തികൾക്കും പ്രേരണ നല്കുന്നതിനാൽ സർവ്വാന്തര്യാമിയെന്നും, എപ്പോഴും പ്രകാശിക്കുന്നതിനാൽ ദേവനെന്നും രൂപമില്ലാത്തതിനാൽ അവ്യാകൃതനെന്നും സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങൾക്കെല്ലാം കാരണമായതിനാൽ വിശ്വകാരണമെന്നും മററും പല പേരുകൾ ഒരേ ഈശ്വരനു വന്നുചേർന്നിരിക്കുന്നു. വിരാട്ടിനു മൂർത്തമെന്നും ഹിരണ്യഗർഭനു അമൂർത്തമെന്നും, കാരണശരീരാഭിമാനിയായ ഈശ്വരനു അവ്യാകൃതൻ എന്നുകൂടി നാമധേയമുള്ളതായി കാണുന്നുണ്ട്. ഇങ്ങനെയുള്ള സ്ഥൂലസൂക്ഷ്മകാരണോപാധികളോടു ചേരാത്ത പൂർണ്ണവും നിർഗ്ഗുണവും ഭേദരഹിതവുമായ ഈശ്വരചൈതന്യമാണ് വേദാന്തശാസ്ത്രപ്രസിദ്ധമായ നിർഗ്ഗുണബ്രഹ്മം. അതിന് ഈശ്വരസാക്ഷിയെന്നും പേരുണ്ട്. എല്ലാററിനും അധിഷ്ഠാനമായി, എല്ലാററിനേയും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ആ ബ്രഹ്മത്തിന് ഉപാധിവശാൽ സ്ഥൂലാദി നാലു ഭാവങ്ങൾ വന്നു ചേർന്നതായി വ്യവഹരിക്കപ്പെടുന്നു. സ്ഥൂലഭാവം വിരാട്ടും, സൂക്ഷ്മഭാവം ഹിരണ്യഗർഭനും, കാരണഭാവം ഈശ്വരനും, സാക്ഷിഭാവം നിർഗ്ഗുണബ്രഹ്മവും ആണ്. അതുപോലെ ഈശ്വരവാചകമായ പ്രണവത്തിനും നാലു ഭാവമുണ്ട്. അകാരം, ഉകാരം, മകാരം, അമാത്ര (അർദ്ധമാത്ര) ഇതാണ് ആ നാലു ഭാവങ്ങൾ. അകാരം വിരാട്ടിനേയും, ഉകാരം ഹിരണ്യഗർഭനേയും, മകാരം ഈശ്വരനേയും അമാത്ര നിർഗ്ഗുണബ്രഹ്മത്തേയും കുറിക്കുന്നു എന്നാണ് സങ്കല്പം. അതുപോലെ ഈശ്വരൻെറ വ്യഷ്ടിഭാവമായ ജീവനും നാലവസ്ഥകളുണ്ടല്ലോ. ജാഗ്രദവസ്ഥാരൂപമായ സ്ഥൂലശരീരത്തെ ഞാനെന്നഭിമാനിക്കുന്ന ജീവൻ വിശ്വനും, സ്വപ്നാവസ്ഥാരൂപമായ സൂക്ഷ്മശരീരത്തെ ഞാനെന്നഭിമാനിക്കുന്ന ജീവൻ തൈജസനും, സുഷുപ്ത്യവസ്ഥാരൂപമായ കാരണശരീരത്തെ ഞാനെന്നഭിമാനിക്കുന്ന ജീവൻ പ്രാജ്ഞനും ഈ മൂന്നു ശരീരത്തേയുംവിട്ടു തുര്യാവസ്ഥാരൂപമായി പ്രകാശിക്കുന്ന ജീവൻ അവസ്ഥാത്രയസാക്ഷിയായ കൂടസ്ഥചൈതന്യവും ആണല്ലോ. സ്ഥൂലശരീരത്തിൽ അഭിമാനരൂപത്തിൽ പ്രവേശിച്ചിരിക്കുന്നതുകൊണ്ട് വിശ്വനെന്നും, തേജോമയവും

സൂക്ഷ്മശരീരാത്മകവുമായ അന്തഃകരണത്തോടു ചേർന്നിരിക്കുന്നതിനാൽ തൈജസനെന്നും, സ്ഥൂലസൂക്ഷ്മശരീരങ്ങൾക്ക് ഉപാദാനകാരണമായ അജ്ഞാനത്തേയും അതിൽനിന്നുണ്ടായ വികാരങ്ങളേയും അവഭാസിപ്പിക്കുന്നതുകൊണ്ടും അസ്പഷ്ടമായ കാരണോപാധിയിൽകൂടി പ്രകാശിക്കുന്നതുകൊണ്ടും പ്രജ്ഞാരൂപമായ ചൈതന്യത്തിനു പ്രാധാന്യം ഉള്ളതുകൊണ്ടും പ്രാജ്ഞനെന്നും, നിരുപാധികവും നിർവ്വികാരവുമായി പ്രകാശിക്കുന്നതുകൊണ്ട് കൂടസ്ഥനെന്നും ഉള്ള പേരു് ജീവചൈതന്യത്തിനും വന്നുചേർന്നതാണു്. ജീവന്റെ ശരീരോപാധികൾ മൂന്നും വ്യഷ്ടിരൂപത്തിലും ഈശ്വരന്റെ ശരീരോപാധികൾ മൂന്നും സമഷ്ടിരൂപത്തിലും വിളങ്ങുന്നു. പ്ലാവു്, മാവു് മുതലായവ വ്യഷ്ടിയ്ക്കും വൃക്ഷം സമഷ്ടിക്കും ഉദാഹരണമാണു്. വ്യഷ്ടിക്കു സമഷ്ടിയിൽനിന്നു മാറി സ്വതന്ത്രമായ ഒരു സത്തയില്ല. അതുകൊണ്ട് സമഷ്ടിരൂപത്തിൽ ത്തന്നെ വ്യഷ്ടിസ്വരൂപത്തെ മനസ്സിലാക്കണം. ഈ ദൃഷ്ടിയിൽ സർവ്വജീവജാലങ്ങളും സമഷ്ടിരൂപത്തിൽ പ്രകാശിക്കുന്ന ഈശ്വരനാണെന്നു സാധകന്മാർ ഗ്രഹിക്കണം. ഇപ്രകാരം മനസ്സിലാക്കി വ്യഷ്ടിസ്ഥൂലശരീരോപാധികനായ വിശ്വനെ സമഷ്ടിസ്ഥൂലശരീരോപാധികനായ വിരാട്ടിലും വ്യഷ്ടിസൂക്ഷ്മശരീരോപാധികനായ തൈജസനെ സമഷ്ടിസൂക്ഷ്മശരീരോപാധികനായ ഹിരണ്യഗർഭനിലും വ്യഷ്ടികാരണശരീരോപാധികനായ പ്രാജ്ഞനെ സമഷ്ടികാരണശരീരോപാധികനായ അവ്യാകൃതനെന്നു് അറിയപ്പെടുന്ന ഈശ്വരനിലും, വ്യഷ്ടിശരീരോപാധികൾക്കു മൂന്നിനും അധിഷ്ഠാനവും സാക്ഷിയും ആയി പ്രകാശിക്കുന്ന കൂടസ്ഥചൈതന്യത്തെ സമഷ്ടിശരീരോപാധികൾക്കു മൂന്നിനും അധിഷ്ഠാനവും സാക്ഷിയുമായി വിളങ്ങുന്ന നിരുപാധികബ്രഹ്മചൈതന്യത്തിലും ഭാവനാരൂപത്തിൽ ലയിപ്പിച്ചു് താൻ നിരുപാധികവും നിർഗ്ഗുണവുമായ ആ ബ്രഹ്മം തന്നെയാണെന്നു ദൃഢമായി ഉറപ്പുവരുത്തി ധ്യാനിച്ചു സമാധി പരിശീലിക്കുന്നതിനുള്ള വഴിയാണു് പ്രണവചിന്തയിലുള്ളതു്.

ഓംകാരം ബ്രഹ്മംതന്നെയാണെന്നു ഒന്നാമതായി വിശ്വസിക്കണം. ബ്രഹ്മം വിശ്വവിരാഡ്രൂപത്തിൽ സ്ഥൂലമായും, തൈജസഹിരണ്യഗർഭരൂപത്തിൽ സൂക്ഷ്മമായും, പ്രാജ്ഞാവ്യാകൃതരൂപത്തിൽ കാരണമായും, കൂടസ്ഥചൈതന്യബ്രഹ്മരൂപത്തിൽ ഉപാധിരഹിതമായും വിളങ്ങുന്നതുപോലെ, ഓംകാരവും അകാരരൂപത്തിലും, ഉകാരരൂപത്തിലും, മകാരരൂപത്തിലും, അമാത്രാരൂപത്തിലും പ്രകാശിക്കുന്നുണ്ടു്. അതിനാൽ അകാരം വിശ്വനും വിരാട്ടും, ഉകാരം തൈജസനും ഹിരണ്യഗർഭനും, മകാരം പ്രാജ്ഞനും ഈശ്വരനും, അമാത്ര കൂടസ്ഥചൈതന്യവും ബ്രഹ്മവും ആണെന്നു സങ്കല്പിച്ചു് അകാരം ഉകാരത്തിലും, ഉകാരം മകാരത്തിലും, മകാരം അമാത്രയിലും ലയിക്കുന്നതായി ഭാവന ചെയ്തു് അമാത്രാരൂപമായ ബ്രഹ്മം കൂടസ്ഥചൈതന്യരൂപമായ താൻതന്നെയാണെന്നു ചിന്തിച്ചു് അമാത്രയിൽ അന്തഃകരണത്തെ ലയിപ്പിക്കുമ്പോൾ സാധകനായ മുമുക്ഷുവിനു് ലയസമാധി സിദ്ധിക്കുന്നതാണു്.

> പ്രണവം ഹീശ്വരം വിദ്യാത്
> സർവ്വസ്യ ഹൃദി സംസ്ഥിതം
> സർവ്വവ്യാപിനമോങ്കാരം
> മത്വാ ധീരോ ന ശോചതി.

എന്നാണു പ്രണവത്തെ ഈശ്വരരൂപത്തിൽ അറിഞ്ഞാലുള്ള ഫലത്തെപ്പററി ശ്രീ ഗൗഡപാദാചാര്യർ പറയുന്നതു്. ''സർവ്വജീവജാലങ്ങളുടേയും സ്മരണകൾക്കാസ്പദമായ ഹൃദയത്തിൽ കുടികൊള്ളുന്ന ഈശ്വരൻ ഓംകാരമാണെന്നറിയണം. ആകാശംപോലെ സർവ്വവ്യാപിയായിരിക്കുന്ന ഓംകാരസ്വരൂപമായി ഈശ്വരനെ ചിന്തിച്ചറിയുന്ന ബുദ്ധിമാൻ സംസാരദുഃഖം അനുഭവിക്കുന്നതല്ല.'' ഈ വിവരണംവഴി പ്രണവധ്യാനം മോക്ഷത്തെ ഉളവാക്കുമെന്നു ശ്രീ ഗൗഡപാദാചാര്യർ ഉപദേശിക്കുകയാണു ചെയ്യുന്നതു്. ഇക്കാണുന്നതെല്ലാം ഓംകാരമാണെന്നും അതു് ഭൂതഭാവിവർത്തമാനകാലങ്ങളിലും നിലകൊള്ളുന്നുണ്ടെങ്കിലും ആ കാലങ്ങളേയും അതിക്രമിച്ചിരിക്കുന്നതാണെന്നും ഉപക്രമിച്ചിട്ടു്, ഇതെല്ലാം ആത്മസ്വരൂപമായ ബ്രഹ്മമാണെന്നും ആ ബ്രഹ്മത്തിനു സ്ഥൂലം, സൂക്ഷ്മം, കാരണം, തുര്യം (നാലാമത്തേതു്) എന്നു നാലു പാദങ്ങളുണ്ടെന്നും മാണ്ഡൂക്യോപനിഷത്തു ചൂണ്ടിക്കാണിക്കുന്നു. അനന്തരം ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ ഇവ മൂന്നും പരിശോധിച്ചുനോക്കി ഈ അവസ്ഥകൾക്കെല്ലാം

അധിഷ്ഠാനമായും സാക്ഷിയായും പ്രകാശിക്കുന്ന തുര്യരൂപമായ ബ്രഹ്മസ്വരൂപത്തെ 'അചിന്ത്യം, അവ്യപദേശ്യം, ഏകാത്മപ്രത്യയസാരം, പ്രപഞ്ചോപശമം, ശാന്തം, ശിവം, അദ്വൈതം, ചതുർത്ഥം മന്യന്തേ സ ആത്മാ വിജ്ഞേയഃ,' എന്ന മന്ത്രങ്ങളിലൂടെ മാണ്ഡൂക്യോപനിഷത്തു നമുക്കുപദേശിച്ചു തരികയാണ് ചെയ്യുന്നതു്. അതിനുശേഷം ആ ഉപനിഷത്തുതന്നെ ബ്രഹ്മം ഓങ്കാരമാണെന്നും ആ ഓങ്കാരത്തിന്റെ അകാരം, ഉകാരം, മകാരം എന്ന മൂന്നു മാത്രകളും ബ്രഹ്മത്തിന്റെ ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥാരൂപത്തിലുള്ള പാദങ്ങളാണെന്നും നിർദ്ദേശിച്ചിട്ടു്, ഓങ്കാരത്തിന്റെ അമാത്ര വാക്കിനും മനസ്സിനും വിഷയമല്ലാത്ത ബ്രഹ്മത്തിന്റെ നാലാമത്തെ പാദമായ ശിവസ്വരൂപമാണെന്നും പ്രഖ്യാപിച്ചിട്ടു്, ഇങ്ങനെയുള്ള ഓങ്കാരം ബ്രഹ്മമാണ് എന്നുതന്നെ അറിയുന്നവൻ യഥാർത്ഥബ്രഹ്മജ്ഞാനിയായിത്തീരുമെന്നു് ഉറപ്പിച്ചു പറഞ്ഞുകൊണ്ടു് ആ ഉപദേശം ഉപസംഹരിക്കുകയാണു ചെയ്യുന്നതു്. അഭിധാനത്തിനു പ്രാധാന്യം കല്പിച്ചുകൊണ്ടു് ബ്രഹ്മത്തെ പ്രണവമായും അഭിധേയത്തിനു പ്രാധാന്യം കല്പിച്ചുകൊണ്ടു് പ്രണവത്തെ ബ്രഹ്മമായും പ്രസ്തുത ഉപനിഷത്തു വ്യാഖ്യാനിച്ചിരിക്കുകയാണു്. സ്ഥൂലസൂക്ഷ്മകാരണരൂപത്തിൽ അറിയപ്പെടുന്ന ദൃശ്യപ്രപഞ്ചമെല്ലാം ദൃഗ്‌രൂപമായ ബ്രഹ്മമാണെന്നും ആ ബ്രഹ്മം പ്രണവസ്വരൂപമാണെന്നും ഉപദേശിക്കുന്ന ഉപനിഷത്തു് പ്രണവോപാസനകൊണ്ടുതന്നെ സാധകനു മോക്ഷം സിദ്ധിക്കുമെന്നു് ഉറപ്പിച്ചു പറയുന്നുണ്ടു്. പ്രപഞ്ചം ഉണർവ്വു്, കിനാവു്, ഉറക്കം ഈ മൂന്നു രൂപത്തിൽ മാത്രമേ നമുക്കനുഭവപ്പെടുന്നുള്ളു. ഇതിന്റെ സ്ഥൂലരൂപം ജാഗ്രത്തും, സൂക്ഷ്മരൂപം സ്വപ്നവും, കാരണരൂപം സുഷുപ്തിയും ആകുന്നു. ഈ മൂന്നവസ്ഥകളും നമുക്കനുഭവപ്പെടുന്നുണ്ടെങ്കിലും ഒരവസ്ഥയിൽ ആ അവസ്ഥമാത്രമേ അനുഭവപ്പെടുന്നുള്ളു; മററവസ്ഥകളെക്കുറിച്ചു് അറിയുവാൻ കഴിയുന്നില്ല. എന്നാൽ 'ഞാൻ ഉണർന്നു, ഞാൻ കിനാവു കണ്ടു, ഞാൻ ഉറങ്ങി,' എന്നുള്ള അനുഭവം എല്ലാവർക്കും ഉണ്ടു്. ഈ അനുഭവത്തെ പരിശോധിച്ചു നോക്കുമ്പോൾ മൂന്നവസ്ഥകളും അറിയപ്പെടുന്നതായും അവയെ അറിയുന്ന വസ്തു (ദൃക്കു്) അവയിൽനിന്നു ഭിന്നമായി ഇരിക്കുന്നതായും തെളിയുന്നു. ആ അറിയുന്ന വസ്തു ഒരു കാലത്തും നശിക്കാത്തതും എപ്പോഴും അറിവിൻ വടിവിലിരിക്കുന്നതും ആണു്. ഉണർവ്വും, കിനാവും, ഉറക്കവും ഉണ്ടായി നശിച്ചുകൊണ്ടിരിക്കുമ്പോഴും ആ അവസ്ഥകളുടെ ഉണ്മയേയും ഇല്ലായ്മയേയും ആ വസ്തു അറിയുന്നുമുണ്ടു്. ആ നിത്യമായ വസ്തു 'ഞാൻ, ഞാൻ' എന്നിങ്ങനെ ഉള്ള അനുഭവത്തിനു് അവലംബമായി നിരന്തരം നിലകൊള്ളുന്ന അവസ്ഥാത്രയസാക്ഷിയാണു്. തുര്യം എന്ന പേരിൽ മാണ്ഡൂക്യോപനിഷത്തു ചൂണ്ടിക്കാണിക്കുന്ന ബ്രഹ്മത്തിന്റെ നാലാം പാദം ഞാനെന്ന അനുഭവത്തിനു ലക്ഷ്യമായി നില്ക്കുന്ന ഈ സാക്ഷിചൈതന്യമാണ് എന്നു സംശയം കൂടാതെതന്നെ അനുഭവത്തെ മുൻനിർത്തി നിശ്ചയിക്കുവാൻ വിചാരശീലന്മാർക്കു് എല്ലാം കഴിയും. പ്രണവത്തിന്റെ അമാത്ര ചൂണ്ടിക്കാണിക്കുന്നതും ഈ സാക്ഷിസ്വരൂപത്തെത്തന്നെയാണു്. വാസ്തവത്തിൽ ഏകവും നിരവയവവും ആയ ബ്രഹ്മത്തിനു നാലു പാദം എന്നല്ല ഒരു പാദംപോലും ഇല്ല. എന്നാൽ സാധകന്മാരുടെ അനുഭവത്തെ പരിശോധിക്കുന്നതിനുവേണ്ടി നാലു പാദങ്ങൾ കല്പിക്കപ്പെട്ടിരിക്കുകയാണെന്നു പ്രത്യേകം ഓർക്കണം. സ്ഥൂലമായ ജാഗ്രദനുഭവത്തിൽനിന്നു് സൂക്ഷ്മമായ സ്വപ്നത്തിലേയ്ക്കും അവിടെനിന്നു അവ്യക്തവും കാരണരൂപവുമായ സുഷുപ്തിയിലേയ്ക്കും സാധകന്റെ ബുദ്ധിയെ തിരിച്ചുവിട്ടു് ആ അവസ്ഥകളുടെ സാക്ഷിസ്വരൂപമായ ബ്രഹ്മത്തിലെത്തിക്കുവാനാണു് ബ്രഹ്മത്തിനു നാലു പാദങ്ങൾ ഉണ്ടെന്നു് ഉപനിഷത്തുകൾ നിർദ്ദേശിക്കുന്നതു്. ആധുനിക മനഃശാസ്ത്രജ്ഞന്മാർ സബോധാവസ്ഥയായ ജാഗ്രത്തും, ഉപബോധാവസ്ഥയായ സ്വപ്നവും, അബോധാവസ്ഥയായ സുഷുപ്തിയും മാത്രമേ പരിശോധിച്ചുകൊണ്ടിരിക്കുന്നുള്ളു. എന്നാൽ പ്രാചീനഭാരതീയർ ബോധാതീതമായ തുര്യാവസ്ഥയിലെത്തി അതു നിത്യവും, പൂർണ്ണവും, സത്യവും ആണെന്നും മററു മൂന്നവസ്ഥകളും അവയിൽ കല്പിതങ്ങളാണെന്നും ഉള്ള പരമാർത്ഥം സ്വാനുഭവത്തെ മുൻനിർത്തി പ്രഖ്യാപിച്ചിട്ടു് വർഷസഹസ്രങ്ങൾ കഴിഞ്ഞിരിക്കുന്നു.

ജിജ്ഞാസു സ്നാനാദികൾകൊണ്ടു ശരീരശുദ്ധി വരുത്തി ആചാര്യനെ നമസ്കരിച്ചു് ഈശ്വരസ്മരണയോടുകൂടി മൂന്നു സന്ധ്യകളിലും ഏകാന്തമായ സ്ഥലത്തു് ആസനം ബന്ധിച്ചു് വടക്കോട്ടഭിമുഖമായി ഇരുന്നു് ഏകാഗ്രതയോടുകൂടി പ്രണവമന്ത്രം ഉപാസിക്കേണ്ടതാണു്.

ആ മന്ത്രത്തിന്റെ ദ്രഷ്ടാവായ ബ്രഹ്മാവിനെ ശിരസ്സിലും അതിന്റെ ഛന്ദസ്സായ ഗായത്രിയെ മുഖത്തും അതിന്റെ ദേവതയായ പരമാത്മാവിനെ ഹൃദയത്തിലും സങ്കല്പിച്ച് ഗുരൂപദേശമനുസരിച്ച് പ്രണവമന്ത്രം ജപിക്കണം. ആ ദിവ്യമന്ത്രം ബ്രഹ്മസ്വരൂപമാണെന്ന പൂർണ്ണമായി നിശ്ചയിച്ച് വ്യഷ്ടിരൂപത്തിലും സമഷ്ടിരൂപത്തിലും പ്രകാശിക്കുന്ന അകാരം വിശ്വനും വിരാട്ടുമാണെന്ന ചിന്തിക്കണം. ആ അകാരം ജാഗ്രദവസ്ഥയെ ആണല്ലോ സൂചിപ്പിക്കുന്നതു്. അനന്തരം വ്യഷ്ടിസമഷ്ടിജാഗ്രത്സ്വരൂപമായ വിശ്വനും വിരാട്ടും വ്യഷ്ടിസമഷ്ടിസ്വപ്നസ്വരൂപനായ തൈജസനും ഹിരണ്യഗർഭനുമാകുന്ന ഉകാരത്തിൽ ലയിക്കുന്നതായി സങ്കല്പിക്കണം. ആ സങ്കല്പം ഉറച്ചുകഴിഞ്ഞാൽ ആ ഉകാരരൂപമായ സ്വപ്നാവസ്ഥ മുഴുവനും വ്യഷ്ടിസമഷ്ടിസുഷുപ്തിരൂപമായ പ്രാജ്ഞനും അവ്യാകൃതനുമാകുന്ന മകാരത്തിൽ അടങ്ങിയതായി ഭാവന ചെയ്യണം. ആ ഭാവനയും ഉറച്ചുകഴിയുമ്പോൾ ആ മകാരവും അതു പ്രകാശിപ്പിക്കുന്ന പ്രാജ്ഞനും അവ്യാകൃതനും വ്യഷ്ടിസമഷ്ടിതുര്യരൂപമായ കൂടസ്ഥചൈതന്യവും ബ്രഹ്മചൈതന്യവുമാകുന്ന അമാത്രയായ ബിന്ദുവിൽ ലയിച്ചതായി ധ്യാനിച്ച്, ആ കൂടസ്ഥചൈതന്യമായ താൻ ബ്രഹ്മമാണെന്ന നിരന്തരം ചിന്തിച്ച്, മനസ്സ് ആ ബ്രഹ്മസ്വരൂപത്തിൽ ലയിപ്പിക്കണം. ഇങ്ങനെയാണ് പ്രണവോപാസനയുടെ സാമാന്യസ്വരൂപം ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നതു്. ''ഓംകാരത്തെ ബ്രഹ്മമായും അതിന്റെ മാത്രകളെ ബ്രഹ്മത്തിന്റെ പാദങ്ങളായും ഒന്നാമതായി നിശ്ചയിക്കണം. പിന്നീടു് ഓംകാരസ്വരൂപമായ ബ്രഹ്മത്തിന്റെ ജാഗ്രത്സ്വപ്നസുഷുപ്തിരൂപങ്ങളായ അകാര ഉകാര മകാര പാദങ്ങളെക്കുറിച്ചു ചിന്തിച്ചറിഞ്ഞു് അവയെ യഥാക്രമം ലയിപ്പിച്ച് അമാത്രാരൂപമായ സാക്ഷിചൈതന്യത്തിൽ മനസ്സുറപ്പിച്ചാൽ പിന്നെയൊന്നും ചിന്തിക്കേണ്ടതില്ല.

യുഞ്ജീത പ്രണവേ ചേതഃ
പ്രണവോ ബ്രഹ്മ നിർഭയം
പ്രണവേ നിത്യയുക്തസ്യ
ന ഭയം വിദ്യതേ ക്വചിത്.

എന്നു് മാണ്ഡൂക്യോപനിഷത്കാരികയിൽ പ്രണവോപാസനയുടെ സ്വരൂപം പ്രതിപാദിച്ചുകാണുന്നു. 'പ്രണവം അഭയമായ ബ്രഹ്മമാണു്. ആ പ്രണവത്തിൽ മനസ്സ് ഏകാഗ്രമാക്കി വെയ്ക്കണം. അങ്ങനെ എപ്പോഴും പ്രണവത്തിൽ മനസ്സുറച്ചിരിക്കുന്ന മനുഷ്യനു് ഒരുതരത്തിലുമുള്ള ഭയം ഒരിക്കലും ഉണ്ടാകുകയില്ല.' എന്നാണു് ഈ കാരികയുടെ അർത്ഥം. ഇപ്രകാരം സാധന ചെയ്യുന്ന വ്യക്തിക്കു് പല അനുഭവങ്ങളും ഉണ്ടാകും. അതെല്ലാം ഗുരുവിന്റെ സന്നിധിയിൽ അറിയിച്ച് അദ്ദേഹത്തിന്റെ ആജ്ഞാനുസരണം സാധന ചെയ്തുകൊള്ളേണ്ടതാണു്. ഇവിടെ പ്രണവചിന്തയുടെ സാമാന്യരൂപമേ പ്രതിപാദിച്ചിട്ടുള്ളു. കൂടുതൽ അറിയണമെന്നാഗ്രഹിക്കുന്നവർ മാണ്ഡൂക്യോപനിഷത്തു മുതലായ പ്രമാണങ്ങളും സദ്ഗുരുക്കന്മാരും വഴിയായി മനസ്സിലാക്കുവാൻ ശ്രമിക്കേണ്ടതാണു്.

---

# വിദ്യാഭ്യാസം വിവേകാനന്ദന്റെ വീക്ഷണത്തിൽ

**ടി. കെ. ഡി. നായർ**

ഇരുമ്പുകൊണ്ടുള്ള പേശികളും ഉരുക്കുകൊണ്ടുള്ള ഞരമ്പുകളുമുള്ള, കാര്യസാദ്ധ്യത്തിന്നു് ആഴിയുടെ അടിത്തട്ടിലോളം വേണമെങ്കിലും ഇറങ്ങിച്ചെല്ലാൻ കെല്പുള്ള, ഒരു ജനസമൂഹമാണു് നമുക്കു് വേണ്ടതു് എന്നു് വിവേകാനന്ദസ്വാമികൾ ഒരിക്കൽ പറയുകയുണ്ടായി. നാടെങ്ങും കൊടുമ്പിരിക്കൊള്ളുന്ന ഭക്ഷണക്ഷാമം, അനുദിനം വർദ്ധിച്ചുവരുന്ന അച്ചടക്കരാഹിത്യം, എന്നിങ്ങനെയുള്ള നിരവധി പ്രശ്നങ്ങൾ ഉള്ള ഇക്കാലത്തു്, പ്രത്യേകിച്ചു വിദ്യാർത്ഥിപ്രക്ഷോഭങ്ങൾ അലതല്ലുകയും അവയെ ഫലപ്രദമാംവണ്ണം നേരിടാൻ സർക്കാരിനുപോലും കഴിയാതെ വരികയും ചെയ്യുന്ന അവസരത്തിൽ, ഏതു കാര്യത്തിലും ഉറച്ച അഭിപ്രായപ്രകടനം നടത്തിയിരുന്ന വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസതത്വശാസ്ത്രം എന്തെന്നു് പരിശോധിക്കുന്നതു് പ്രയോജനപ്രദമായിരിക്കും.

''വിദ്യാഭ്യാസമെന്നാൽ ഒരുകൂട്ടം വിവരങ്ങൾ തലച്ചോറിൽ കുത്തിനിറയ്ക്കലല്ല. സജീവവും, സ്വഭാവരൂപീകരണസമർത്ഥവും ആയ

ആശയങ്ങളുടെ സാക്ഷാത്ക്കാരമായിരിക്കണമതു്. നിങ്ങൾ വെറും അഞ്ചു കാര്യങ്ങളേ ഗ്രഹിച്ചിട്ടുള്ളുവെന്നിരിക്കട്ടെ. അവ അഞ്ചും നിങ്ങൾ സ്വന്തമാക്കുകയും നിങ്ങളുടെ ജീവിതത്തിലും സ്വഭാവത്തിലും അവ അലിഞ്ഞുചേരുകയും ചെയ്തിട്ടുണ്ടെങ്കിൽ ഒരു ഗ്രന്ഥശാലയിലെ എല്ലാ പുസ്തകങ്ങളും മനഃപാഠമാക്കിയ ഒരാളേക്കാൾ നിങ്ങൾ വിദ്യാസമ്പന്നനാണു്. കാര്യവിവരം മാത്രമാണു് വിദ്യാഭ്യാസമെങ്കിൽ ഗ്രന്ഥശാലകളെല്ലാം പണ്ഡിതമഠങ്ങളും എൻസൈക്ലോപ്പീഡിയകൾ ഋഷിമാരുമായിരിക്കും.'' വിദ്യാഭ്യാസം എന്തായിരിക്കണം എന്നു ധരിക്കുവാൻ സ്വാമിജിയുടെ ഈ വാക്കുകൾ സഹായകമാവും. വിദ്യാഭ്യാസത്തിന്നു് ബാഹ്യമായ പ്രേരണ ചെലുത്തുകയല്ലാതെ ആരും ആരേയും പഠിപ്പിക്കുന്നില്ലെന്നു് സ്വാമിജി വ്യക്തമാക്കിയിരുന്നു. ഉള്ളിലുള്ള 'ജ്ഞാന'ത്തിൻെറ ആവരണം 'സാധന'മൂലം സ്വയം നീക്കുകയാണു് വിദ്യാഭ്യാസംകൊണ്ടു് സാധിക്കുന്നതു്. അറിവു് ഒരിക്കലും പുറമെനിന്നു് വന്നുചേരുന്നതല്ല. ഒരു പെട്ടിക്കകത്തു കത്തിച്ചുവെച്ചിരിക്കുന്ന ദീപംപോലെ ഏതൊരാളുടേയും ഉള്ളിൽ ജ്ഞാനമുണ്ടു്. അദ്ധ്യാപകർക്കോ പുസ്തകങ്ങൾക്കോ പരിസരങ്ങൾക്കോ പരമാവധി ചെയ്യാവുന്നതു് ഈ ആവരണം നീക്കം ചെയ്യാനുള്ള പ്രചോദനം നൽകുകമാത്രമാണു്. ഇതെങ്ങനെയെന്നു് ന്യൂട്ടൺ ധരാകർഷണതത്വം കണ്ടുപിടിച്ചതിനെ ഉദാഹരിച്ചു് സ്വാമിജി വിശദമാക്കിയിട്ടുണ്ടു്. ഒരു പഴം വീണതു് ന്യൂട്ടൻെറ ചിന്തയെ ഉദ്ദീപിപ്പിച്ചു. അദ്ദേഹം സ്വന്തം മനസ്സിനെ പഠിക്കാനാരംഭിച്ചു. അദ്ദേഹത്തിൻെറ മനസ്സിലുണ്ടായിരുന്ന എല്ലാ പൂർവ്വചിന്താശകലങ്ങളെയും പുനഃസംഘടിപ്പിച്ചു് അവയ്ക്കു് ഒരു പുതിയ ബന്ധം അദ്ദേഹം ദർശിച്ചു. ഈ ബന്ധത്തെ നാം ധരാകർഷണതത്വം എന്നു പറയുന്നു. ഈ സിദ്ധാന്തം നിശ്ചയമായും ആ പഴത്തിലോ, മററു വല്ല വസ്തുവിലോ അല്ലായിരുന്നു. പ്രത്യുത ന്യൂട്ടൻെറ മനസ്സിൽത്തന്നെയായിരുന്നുവെന്നു് സ്പഷ്ടമാണു്.

എല്ലാ ജ്ഞാനവും മനുഷ്യൻെറ മനസ്സിൽ തന്നെയാണുള്ളതു്. പലപ്പോഴും ഇവ ക്ഷിപ്രദൃശ്യമല്ല. അതിനെ വെളിച്ചത്തു കൊണ്ടുവരാൻ നാം ശ്രമിക്കുന്നു. ഈ പ്രക്രിയയ്ക്കു് പഠിക്കുക എന്നു് നാമകരണം ചെയ്യാം. ജ്ഞാനത്തെ മൂടുന്ന അജ്ഞാനം എന്ന ആവരണം നീക്കം ചെയ്യുന്നതിൽ കൂടുതൽ വിജയിയായ ഒരാളെ 'ജ്ഞാനി'യെന്നു് വിശേഷിപ്പിക്കുന്നതിൽ തെററില്ല. ഈ ആവരണം തീരെ ഉന്മൂലനം ചെയ്യാൻ ഒരാൾക്കു് കഴിഞ്ഞാൽ അയാൾ സർവ്വജ്ഞനാകുന്നു.

ഒരാൾ മറെറാരാളെ പഠിപ്പിക്കുന്നുവെന്ന ധാരണ തീരെ തെററാണു്. ഒരു ചെടിയെ വളർത്തുകയെന്ന രീതിയിൽ കവിഞ്ഞൊന്നും ഒരു കുട്ടിയെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിൽ ഒരദ്ധ്യാപകനു് സാധിക്കുകയില്ല. ചെടിക്കു വളമിടുകയോ, വെള്ളം ഒഴിയ്ക്കുകയോ, അതിനെ വേലി കെട്ടി മൃഗങ്ങളിൽനിന്നു് രക്ഷപ്പെടുത്തുകയോ ഒക്കെ ഒരാൾക്കു് ചെയ്യാൻ കഴിഞ്ഞേയ്ക്കാം. എന്നാൽ വളരുകയെന്ന പ്രക്രിയ ചെടി തന്നെ നിർവ്വഹിക്കേണ്ടതാണു്. ഇതുപോലെ ഒരു കൊച്ചുകുട്ടിക്കു് പുസ്തകങ്ങൾ, കളിക്കോപ്പുകൾ, അഭ്യാസങ്ങൾ, അച്ചടക്കസംഹിത എന്നിവയെല്ലാം നല്കുവാൻ അദ്ധ്യാപകനു കഴിയും. പഠിക്കുകയെന്ന കാര്യം കുട്ടിതന്നെ ചെയ്യണം. ഏതെങ്കിലും അദ്ധ്യാപകൻ തൻെറ ശിഷ്യനെ പഠിപ്പിക്കുന്നുവെന്നു് കരുതുന്നുണ്ടെങ്കിൽ അയാൾ എല്ലാം നശിപ്പിക്കുന്നു. തൻെറ കർത്തവ്യത്തിൽനിന്നും അയാൾ അകലുന്നു എന്നാണു് സ്വാമിജിയുടെ പക്ഷം.

വിദ്യാഭ്യാസത്തിൻെറ ലക്ഷ്യത്തെപ്പററി സ്വാമിജിക്കു് സുവ്യക്തമായ ആശയങ്ങളുണ്ടായിരുന്നു. 'മററുള്ളവരുടെ കുറേ ചിന്തകൾ മനഃപാഠമാക്കലാണോ വിദ്യാഭ്യാസം? കുറെ കലാശാലാബിരുദങ്ങൾ കരസ്ഥമാക്കിയെന്നിരിക്കട്ടെ. നിങ്ങൾ വിദ്യാസമ്പന്നനാണെന്നു് അഭിമാനിക്കുന്നു. ഇതു് വിദ്യാഭ്യാസമാണോ?' സ്വാമിജി ചോദിക്കുകയാണു്, 'ഒരു ഗുമസ്തനോ ഒരു വക്കീലോ പരമാവധി ഒരു ഡെപ്യൂട്ടി കലക്ടരോ — ഇതും ഒരു വിധത്തിൽ ഗുമസ്തജോലിതന്നെയാണു് — ഇതു മാത്രമാണോ നിങ്ങളുടെ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം?' സ്വാമിജിയുടെ ഈ വാക്കുകൾ ഇന്നത്തെ കേരളീയരിൽ അവഗാഢമായ ചിന്ത ജനിപ്പിക്കേണ്ടതാണു്. സ്വാമിജി വീണ്ടും ചോദിക്കുന്നു: 'നിങ്ങൾ കണ്ണു തുറക്കുക. ചെകിടോർക്കുക. ഭാരതീ

യർ ഭക്ഷണത്തിനുവേണ്ടി മുറവിളി കൂട്ടുന്നതു് നിങ്ങൾ കാണുന്നില്ലേ? കേൾക്കുന്നില്ലേ? ഈ ആവശ്യത്തെ നേടാൻ നിങ്ങളുടെ വിദ്യാഭ്യാസത്തിനു് കഴിയുമോ? സാമാന്യജനങ്ങളുടെ നിത്യജീവിതപ്രശ്നങ്ങൾക്കു് ഉത്തരം നല്ലാത്തതും, ജീവിതായോധനത്തിനു് ജനതയെ ശക്തമാക്കാത്തതും, ദേശീയബോധത്തിലധിഷ്ഠിതമായ സ്വഭാവരൂപവത്കരണത്തിനു് ഉതകാത്തതുമായ വിദ്യാഭ്യാസം ആ പേരിന്നർഹമാണോ?' സ്വഭാവസംസ്കരണം സാധിക്കുന്നതും, ബുദ്ധി വികസിപ്പിക്കുന്നതും, ഒരാളെ സ്വന്തം കാലിൽ നില്ക്കാൻ ശക്തനാക്കുന്നതുമായ വിദ്യാഭ്യാസമാണു് നമുക്കാവശ്യം. മനുഷ്യനെ മനുഷ്യനാക്കുകയായിരിക്കണം എല്ലാ വിദ്യാഭ്യാസത്തിന്റേയും ലക്ഷ്യം. മനുഷ്യന്റെ വളച്ച്യാണു് എല്ലാ പരിശീലനത്തിന്റേയും ഉന്നം. മനസ്സിന്റെ വളച്ച്യെയും ബാഹ്യപ്രകടനത്തെയും നിയന്ത്രിക്കുകയും ഫലവത്തായ പന്ഥാവിലേയ്ക്കു് നയിക്കുകയും ചെയ്യുക. എന്നാൽ വിദ്യാഭ്യാസമെന്നു പറയാം. വിദ്യാഭ്യാസസമ്പ്രദായത്തെപ്പററിയും വിവേകാനന്ദസ്വാമികൾ വിശദമായി പ്രസ്താവിച്ചിട്ടുണ്ടു്: ''കഴുതയെ തല്ലി കുതിരയാക്കാം എന്ന വിശ്വാസത്തിൽ വിദ്യ അടിച്ചേല്പിക്കുന്ന സമ്പ്രദായം വർജ്ജ്യമാണു്. രക്ഷിതാക്കന്മാരുടെ അസ്ഥാനത്തായ പ്രതീക്ഷകളും അദ്ധ്യാപകരുടെ തെററായ രീതികളും കാരണം ഒട്ടേറെ കുട്ടികളുടെ ജീവിതം മുരടിച്ചു പോകുന്നുണ്ടു്. ഓരോരുത്തരിലും നിസ്സാരമായ തോതിൽ വളരാനുള്ള കഴിവുണ്ടു്. അതിന്റെ സ്വഭാവം മനസ്സിലാക്കി വികസിക്കാൻ അനുവദിക്കണമെന്നേയുള്ളു. നിലത്തു പടന്നു പിടിക്കാറുള്ള ചെടിയെ വൃക്ഷത്തിന്മേൽ വളത്താനോ, അഥവാ കുത്തനെ വളത്താനോ, ശ്രമിച്ചിട്ടു കാര്യമില്ല. ഒരാൾ ഒരു സിംഹമാകാൻ പോകുന്നുവെങ്കിൽ നിങ്ങൾ അതിന്നനുവദിക്കില്ലെങ്കിൽ അവൻ ഒരു കുറുനരിയായി മാറിയെന്നുവന്നേയ്ക്കാം. വളരാൻ കുട്ടികളെ അനുവദിക്കുക. വളച്ച്യുടെ പ്രഥമവും പ്രധാനവുമായ ആവശ്യം സ്വാതന്ത്ര്യമാണു്. ഈ കുട്ടിയുടെ ഭാവിക്കുവേണ്ട പരിപാടി ഞാൻ തെയ്യാറാക്കാമെന്നു് നിങ്ങൾ പറയുകയാണെങ്കിൽ നിങ്ങൾക്കു തെററു പററിയിരിക്കുന്നു. ആയിരം തവണ പറയാം; നിങ്ങൾക്കു് തെററുപററിയിരിക്കുന്നു. എല്ലാം അറിയാമെന്നു പറയുന്ന നിങ്ങളാരാണു്? ദൈവത്തിലും മീതെ അധികാരമുണ്ടു് നിങ്ങൾക്കെന്നു നിങ്ങൾ പറയുമോ? ആ കുട്ടിയെ തനിയെ വിടൂ. അവന്റെ പ്രശ്നങ്ങൾക്കു് അവൻതന്നെ പരിഹാരം കണ്ടുകൊള്ളും. എല്ലാവരെയും ദൈവത്തിന്റെ അംശമായും ദൈവമായും കാണാൻ ശ്രമിക്കുക. നിങ്ങൾക്കു് സേവിക്കാനേ കഴിയുകയുള്ളു. ദൈവാംശമായ ഒരു കുട്ടിയെ സേവിക്കാൻ നിങ്ങൾക്കവസരം ലഭിച്ചിട്ടുണ്ടോ? എങ്കിൽ നിങ്ങൾ ഭാഗ്യവാനാണു്. മററുള്ളവക്കില്ലാത്ത ഈ ഭാഗ്യം കൈവന്നതിൽ നിങ്ങൾക്കു് സന്തോഷിക്കാം. അഭിമാനിക്കാം. അതു് ഒരു ആരാധനയായിമാത്രം ചെയ്യുക.'' അദ്ധ്യാപകവൃത്തിയിൽ ഏപ്പെട്ടിരിക്കുന്നവക്കു് ഇതിലുപരി മഹത്തായ ഒരുപദേശം ലഭിക്കുമെന്നു തോന്നുന്നില്ല. അദ്ധ്യാപനം ഒരു കലയോ സാധനയോ ആയി പരിഗണിച്ചു് തന്റെ തൊഴിലിൽ മുഴുകി ആനന്ദം കൊള്ളുന്ന എത്ര പേരുണ്ടു് നമ്മുടെ രാജ്യത്തു്? വിദ്യാത്ഥിക്കുഴപ്പത്തിന്റെ നാരായവേർ കാണാൻ നാം വേറെ വല്ല സ്ഥലത്തും തിരഞ്ഞു നോക്കേണ്ടതുണ്ടോ?

സ്വാമിജിയുടെ അഭിപ്രായത്തിൽ ജ്ഞാനസമ്പാദനത്തിനുള്ള ഒററമൂലികയാണു് ഏകാഗ്രത. മനസ്സിന്റെ ഏകാഗ്രതയാണു് വിദ്യാഭ്യാസത്തിന്റെ കാതൽ. പാമരനായ മനുഷ്യൻ മുതൽ യോഗീശ്വരന്മാർവരെയുള്ളവർ ഏകാഗ്രതമൂലമാണു് ജ്ഞാനസമ്പാദനം നിവ്വഹിക്കുന്നതു്. വിജ്ഞാനഭണ്ഡാഗാരത്തിന്റെ ഉള്ളറയിലേയ്ക്കു് ചെല്ലാനുള്ള താക്കോൽ ഏകാഗ്രതയാണു്. ബാഹ്യലോകത്തിൽ ഏകാഗ്രത ചെലുത്തിയ ഗ്രീക്കുകാക്കു് കലയിലും സാഹിത്യത്തിലും വമ്പിച്ച നേട്ടങ്ങൾ കൈവന്നു. ആന്തരികലോകത്തിൽ ഏകാഗ്രതയോടെ വത്തിച്ച ഹിന്ദുക്കൾ യോഗശാസ്ത്രം കെട്ടിപ്പടുത്തു. സാധാരണക്കാരായ നാം എന്തെങ്കിലും ശ്രദ്ധിക്കാൻ തുടങ്ങുമ്പോഴേയ്ക്കും അപ്രസക്തവും അനാശാസ്യവും ആയ നൂറുകൂട്ടം കാര്യങ്ങൾ മനസ്സിലേയ്ക്കു കടന്നുവരുന്നു. ഈ ചിന്താബാഹുല്യം നമ്മുടെ ഏകാഗ്രതയെ നശിപ്പിക്കുന്നു. യാതൊന്നിൽ ശ്രദ്ധവെയ്ക്കാൻ ആഗ്രഹിക്കുന്നുവോ അതൊഴികെ മറെറല്ലാററിനേയും തള്ളിനീക്കാനുള്ള കരുത്തു് നമുക്കാജ്ജിക്കേണ്ടിയിരിക്കുന്നു. രാജയോഗത്തിലെ ചിന്താവിഷയം ഈ മാഗ്ഗമത്രെ. സ്ഥിരമായ സാധനകൊണ്ടു് മനസ്സിനെ ഏകാഗ്രമായി നിലനിത്താൻ കഴിയും. മനസാ കമ്മണാ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതു് മനസ്സിന്റെ

ഏകാഗ്രതയ്ക്കു് ഒഴിച്ചുകൂടാത്ത കാര്യമാണു്. ഏതൊരു വിദ്യാർത്ഥിയും ബ്രഹ്മചര്യം അനുഷ്ഠിക്കണമെന്നു് സ്വാമിജിക്കഭിപ്രായമുണ്ടു്, ചുരുങ്ങിയതു് ഒരു വ്യാഴവട്ടക്കാലമെങ്കിലും.

ഇന്നത്തെ വിദ്യാർത്ഥികളുടെ അച്ചടക്കരാഹിത്യം ഒരുതരം വ്യർത്ഥതാബോധത്തിൽനിന്നു് ഉടലെടുത്തതാണെന്നു് കാണാം. സാങ്കേതിക വിദ്യാഭ്യാസം നൽകുന്ന സ്ഥാപനങ്ങളെ അപേക്ഷിച്ചു് സാധാരണവിദ്യാഭ്യാസം നൽകുന്ന ആർട്ട്സ് കാളേജുകൾ, ഹൈസ്കൂളുകൾ എന്നിവിടങ്ങളിലെ വിദ്യാർത്ഥികളാണല്ലോ കൂടുതൽ കുഴപ്പങ്ങൾ ഉണ്ടാക്കുന്നതു്. തങ്ങൾ വിദ്യാഭ്യാസാനന്തരം എന്താകാൻ പോകുന്നുവെന്നു് യാതൊരു ധാരണയുമില്ലാത്തവരാണു് കുഴപ്പക്കാരിൽ മുക്കാൽഭാഗവും. സ്വാമിജി പറയുകയാണു്: ''ഈ ഒരു തത്ത്വം ഗ്രഹിക്കാൻ ഞാൻ നിങ്ങളോടു് കേണപേക്ഷിക്കുന്നു. രാവും പകലും താൻ ആരുമല്ലെന്നു് വിശ്വസിച്ചു് നടക്കുന്ന ഒരാളിൽനിന്നു് ഒരു നന്മയും പ്രതീക്ഷിച്ചുകൂടാ. നാം ഒന്നുമല്ല, നമുക്കൊന്നുമില്ല എന്ന പല്ലവി കൈവെടിയൂ. നാം നാമാണു്. നാം ദൈവത്തിൻെറ അംശമാണു്. നാം എല്ലാമാണു്. നമുക്കു് എന്തും ചെയ്യാൻ കഴിയും. ഈ വിശ്വസമാണു് നമ്മുടെ പൂർവ്വികരെ പുരോഗതിയിലേയ്ക്കു്—ഇന്നു് നാം അനുഭവിക്കുന്ന സംസ്കാരസമ്പത്തിലേയ്ക്കു്—നയിച്ചതു്. ഈ സംസ്കാരത്തിനു് ഇടിവു തട്ടിയിട്ടുണ്ടെങ്കിൽ അതു് ഈ ആത്മവിശ്വാസത്തിനു് കുറവു വന്നതുമുതൽക്കാണു്. സ്വഭാവരൂപവത്ക്കരണത്തിനു് വിദ്യാഭ്യാസത്തിൽ സുപ്രധാനമായ സ്ഥാനം നൽകണമെന്നു് വിവേകാനന്ദസ്വാമികൾ തീർത്തു പറഞ്ഞിട്ടുണ്ടു്. ഒരുവൻെറ മനഃസ്ഥിതികളുടെ ആകത്തുകയത്രെ അയാളുടെ സ്വഭാവം. ഓരോ വിചാരവും ചെറുതായാലും വലുതായാലും ഒരാളുടെ സ്വഭാവത്തിനു് രൂപം നൽകുന്നു. ചെറുപ്പംമുതലേ തുടങ്ങുന്ന വിചാരവീചികൾ ഒരു പുത്തൻചെമ്പുപാത്രത്തിന്മേൽ ചുററികകൊണ്ടടിക്കുന്ന ഓരോ അടിയാണെന്നു് പറയാം. എല്ലാ വശങ്ങളിലും ക്രമമായി ഈ അടി ഏററു കഴിയുമ്പോഴേയ്ക്കും പാത്രം കമനീയവും പളപളായമാനവും ആകുന്നു. നന്മയ്ക്കും തിന്മയ്ക്കും സ്വഭാവസംസ്കരണത്തിൽ തുല്യമായ പങ്കുണ്ടെന്നു പറഞ്ഞാൽ തെററില്ല. സന്താപമാണു് സന്തോഷത്തേക്കാൾ നല്ല ഗുരുനാഥനെന്നു് പറഞ്ഞാൽ സ്വഭാവരൂപീകരണത്തെ സംബന്ധിച്ചെടത്തോളം ഏറെക്കുറെ ശരിയാണു്. ഓരോ നിമിഷത്തിലും ഉണ്ടാവുന്ന ഇന്ദ്രിയവേദനങ്ങൾ ഒരാളുടെ മനസ്സിൽ മായാത്ത മുദ്ര പതിപ്പിക്കുന്നതാണു്. നല്ല കാര്യങ്ങളാണു് ഒരു വ്യക്തിയുടെ ഇന്ദ്രിയങ്ങൾക്കു് ഗോചരമാകുന്നതെങ്കിൽ അയാളിൽ പതിയുന്ന മുദ്രകൾ നല്ലവയായിരിക്കും. ഈ മുദ്രകളുടെ ആകെത്തുക അയാളുടെ സ്വഭാവമായിത്തീരുന്നു. തുടർച്ചയായി സദ്വിചാരം, സദ്വചനം, സത്ക്കർമ്മം എന്നിവയിൽ മാത്രം വ്യാപൃതനാവുന്ന ഒരു വ്യക്തിയുടെ സ്വഭാവം ഇപ്രകാരം സ്ഥായിഭാവം കൈക്കൊള്ളുന്നു. അത്തരത്തിലൊരാൾ എളുപ്പത്തിൽ ദുർവൃത്തിക്കു് പ്രചോദിതനാവുകയില്ല. തങ്ങളുടെ ശിഷ്യരുടെ സ്വഭാവരൂപവത്ക്കരണത്തിൽ തല്പരരായ അദ്ധ്യാപകരും രക്ഷാകർത്താക്കളും എന്തുചെയ്യണമെന്നു് ഇനി പറയേണ്ടതില്ലല്ലോ.

---

# ഭഗവാൻെറ പക്ഷപാതം

കെ. രാഘവൻ തിരുമുല്പാടു്, ചാലക്കുടി

ഭഗവാനെ 'സുരേഷു സന്ദർശിതപക്ഷപാതഃ' (ദേവന്മാരിൽ പ്രത്യേകിച്ചും പക്ഷപാതം കാണിക്കുന്നവൻ) എന്നു സ്തുതിക്കാറുണ്ടു്. ഭഗവാൻെറ ലീലകളെ ആ വിധത്തിൽ വ്യാഖ്യാനിക്കാറുമുണ്ടു്. ഭഗവാൻ ഭക്തവത്സലനാണു്, ഭക്തദാസനാണു്, ആശ്രിതരക്ഷകനാണു് എന്നെല്ലാം വാഴ്ത്തപ്പെടാറുമുണ്ടല്ലോ. ഇതിൽനിന്നെല്ലാം സാധാരണനായ ഒരു പ്രഭു,സേവ പറയുകയും കാഴ്ചവെയ്ക്കുകയും ചെയ്യുന്ന ഒരു അടിയാനിൽ പ്രീതനായിത്തീർന്നു് ഓണപ്പുടവയും മററും കൊടുക്കുന്നതിൻെറ പ്രതീതി തോന്നിപ്പോയാൽ അതിൽ തെററുണ്ടെന്നു തോന്നുന്നില്ല. ഭഗവാൻെറ ഭക്തവാത്സല്യം അത്തരത്തിലുള്ളതാണോ? ഭഗവാനു പക്ഷപാതം ഉണ്ടോ ?

ദേവന്മാരുടേയും അസുരന്മാരുടേയും കഥ തന്നെ ആലോചിക്കുക. കശ്യപനു ദിതിയിൽ ഉണ്ടായ പുത്രന്മാർ ദൈത്യന്മാരും (അസുരന്മാരും) അദിതിയിൽ ജനിച്ച പുത്രന്മാർ ആദിതേയന്മാരും (ദേവന്മാരും) ആയിരുന്നു. ഒരച്ഛന്ന് രണ്ടമ്മമാരിൽ പിറന്ന സഹോദരന്മാരാണവർ. സാധാരണയായി കണ്ടുവരാറുള്ളതാണ് ഇങ്ങനെയുള്ള സഹോദരന്മാർ തമ്മിൽ ഒരിക്കലും തീരാത്ത മത്സരം. അമ്മമാർ സഹോദരിമാരായിരുന്നുവെന്നതും പ്രത്യേകം ശ്രദ്ധേയമാണ്. അമ്മമാരുടെ സ്വഭാവഭേദത്തിൽനിന്നു കിട്ടിയതാവാം, ദേവന്മാൎക്കും അസുരന്മാൎക്കും ഉണ്ടായ പ്രകൃതിഭേദങ്ങൾ. ദേവന്മാർ സാമാന്യേന സാത്വികന്മാരും, അസുരന്മാർ പൊതുവെ രാജസന്മാരും ആയിരുന്നു. വ്യക്തിഭേദം ഉണ്ടാകാമെങ്കിലും, ചില കുടുംബങ്ങളിലും ചില വംശങ്ങളിലും ചില വൎഗ്ഗങ്ങളിലും മൗലികമായി ചില പ്രകൃതിവിശേഷങ്ങൾ പരമ്പരയാ നിലനിന്നു വരുന്നതു് സാധാരണയാണല്ലൊ. അങ്ങനെ ഈ രണ്ടു താവഴികളിൽപ്പെട്ടവൎക്കും വിരുദ്ധങ്ങളായ ചില ഗുണവിശേഷങ്ങൾ നിലനിന്നു വന്നുവെന്നു കരുതിയാൽ മതി. എല്ലാ കാലത്തും എല്ലാ വ്യക്തികളിലും ഒരുപോലെ ഈ സവിശേഷതകൾ പ്രകടമായിരുന്നുവെന്നു വിചാരിക്കേണ്ടതുമില്ല.

ഏതോ വ്യവസ്ഥയുടെ ഫലമായി, സ്വൎഗ്ഗം ദേവന്മാരുടെ രാജ്യവും പാതാളം അസുരന്മാരുടെ സ്വത്തുമായിത്തീൎന്നു. ദൈവികമായ ഗുണത്തോടുള്ള പ്രതിപത്തിനിമിത്തം ഭൂലോകത്തുള്ളവരും മററും സ്വൎഗ്ഗത്തിലേയ്ക്കു പോകുവാനാഗ്രഹിക്കാറുണ്ടു്. എന്നാൽ അതു് അസുരരാജ്യത്തിൻെറ സാമ്പത്തികമോ ഭൗതികമോ ആയ എന്തെങ്കിലും കുറവുകൊണ്ടല്ല. ഒരിക്കൽ പാതാളസന്ദൎശനം കഴിഞ്ഞു സ്വൎഗ്ഗത്തിലെത്തിയ നാരദൻ,

സ്വർല്ലോകാദപി രമ്യാണി പാതാളാനീതി നാരദഃ
പ്രാഹ സ്വൎഗ്ഗസദാം മദ്ധ്യേ പാതാളേഭ്യോ ഗതോ ദിവി.

സ്വൎഗ്ഗത്തെക്കാൾ മനോഹരങ്ങളാണ് പാതാളങ്ങളെന്നു ദേവസദസ്സിൽ വൎണ്ണിക്കുകയുണ്ടായി. വളരെ വിസ്തരിച്ചു പ്രശംസിച്ചിട്ടു് അവസാനിപ്പിക്കുന്നതു് ഇങ്ങനെയാണ്:

ഏതാന്യന്യാനി ചോദാരഭാഗ്യഭോഗ്യാനി ദാനവൈഃ
ദൈത്യോരഗൈശ്ച ഭുജ്യന്തേ പാതാളാന്തരഗോചരൈഃ.

(അതിഭാഗ്യം ചെയ്തവൎക്കുമാത്രം അനുഭവിക്കുവാൻ കഴിയുന്ന ഇപ്പറഞ്ഞവയും മററുള്ളവയുമായ സൗഭാഗ്യങ്ങളെയാണ് പാതാളങ്ങളിൽ താമസിക്കുന്ന ദാനവന്മാരും ദൈത്യന്മാരും ഉരഗന്മാരും മററും അനുഭവിക്കുന്നതു്.) മററു പുരാണങ്ങളിലും ഇങ്ങനെയുള്ള വൎണ്ണനകൾ ഉണ്ടു്. അപ്പോൾ പങ്കുവെയ്ക്കലിൽ ഒരു പന്തികേടുമുണ്ടായിരുന്നില്ലെന്നൂഹിക്കാമല്ലൊ. ദേവാസുരമത്സരങ്ങളുണ്ടായ കാലത്തെല്ലാം പ്രശ്നം അസുരന്മാരുടെ സ്വൎഗ്ഗാക്രമണമായിരുന്നു. എന്നെങ്കിലും ദേവന്മാർ പാതാളം പിടിച്ചടക്കിയ പ്രസ്താവം കാണുന്നില്ല. നല്ലൊരു പങ്കു കിട്ടിയിട്ടും, ആവശ്യത്തിനും അധികത്തിനും അതു മതിയായിരുന്നിട്ടും മത്സരം നിമിത്തം ദേവന്മാരെ തോല്പിച്ചു സ്വൎഗ്ഗം തട്ടിയെടുക്കുന്നതിന്നു് അസുരന്മാർ അവസരം കിട്ടുമ്പോഴൊക്കെ പരിശ്രമിക്കുകയും പലപ്പോഴും വിജയിക്കുകയുമാണ് പതിവു്. അങ്ങനെയുള്ള സന്ദൎഭങ്ങളിൽ, ദേവന്മാർ ഭഗവാനെ,പാലാഴിയിൽ പള്ളികൊള്ളുന്ന പത്മനാഭനെ, വൈകുണ്ഠവാസിയായ ശ്രീനാരായണനെ, ശരണംപ്രാപിക്കുകയും, അവിടുത്തെ അനുഗ്രഹംകൊണ്ടും സഹായംകൊണ്ടും അസുരന്മാരെ തോല്പിച്ചോടിക്കുകയും സ്വൎഗ്ഗം തിരിച്ചു പിടിക്കുകയും ചെയ്യും. ഭഗവാനും ദേവനാണ്, ഇന്ദ്രാനുജനാണ്. അങ്ങനെ ദേവന്മാരെ സഹായിക്കേണ്ട വംശപരമായ ഒരു ബന്ധംകൂടി ഉണ്ടു്. അവശതയനുഭവിക്കുന്നവൎക്കുവേണ്ടി അക്രമികളുടെ നേരെ പ്രവൎത്തിക്കുന്നതു്, താൻ അതിന്നു പല വിധത്തിലും ബാധ്യസ്ഥനായിരിക്കെ, പക്ഷപാതമാകുമോ? ഗുണദോഷവിചാരംകൂടാതെ, രാഗദ്വേഷങ്ങളെ അടിസ്ഥാനമാക്കി പങ്കുപിടിക്കുന്നതിനെയാണ് പക്ഷപാതമെന്നു പറയേണ്ടതു്.

ധൎമ്മം ജയിയ്ക്കും (യതോ ധൎമ്മസ്തതോ ജയഃ) എന്ന സത്യംവെച്ചുനോക്കുമ്പോൾ, ദേവന്മാൎക്കു് ഇങ്ങനെ പരാജയം സംഭവിയ്ക്കാമോ? അധൎമ്മനിരതരായ അസുരന്മാൎക്കു് ജയം ഉണ്ടാകാമോ? സമാധാനമൎഹിയ്ക്കുന്ന ഒരു സംശയമാണ് ഇതു്. മഹാഭാരതത്തിൽ ശാന്തിപൎവ്വത്തിൽ, ദേവേന്ദ്രനും ലക്ഷ്മീദേവിയും തമ്മിൽ ഒരു സംഭാഷണം ഉണ്ടു്. നാരദനും ദേവേന്ദ്രനും ഒന്നിച്ചു് ഗംഗാതീരത്തു്, അതികാലത്തു്, സന്ധ്യാവന്ദനാദികൾ

നിർവ്വഹിച്ചുകൊണ്ടിരിക്കുമ്പോൾ, ലക്ഷ്മീദേവി അവിടെ എത്തി. കുശലപ്രശ്നത്തിനുശേഷം ദേവി പറഞ്ഞു: 'ഞാൻ അസുരന്മാരുടെ അടുത്തു നിന്നു വരുകയാണ്, ഇനി ഞാൻ ദേവന്മാരെ, അങ്ങയെ, ആശ്രയിക്കുവാൻ പോകുന്നു,' എന്നു്. തന്റെ സ്വഭാവത്തെ ദേവി വിവരിച്ചു: 'നിത്യം ധർമ്മത്തിൽ താത്പര്യമുള്ളവരും, ഔദാര്യശീലന്മാരും, വിവേകികളും, സത്യസന്ധന്മാരും, ബ്രഹ്മണ്യന്മാരും, വിനീതന്മാരും ആയ ആളുകളുടെ ഇടയ്ക്കാണ് ഞാൻ താമസിക്കുക. അസുരന്മാർ കുറെക്കാലം അങ്ങനെയായിരുന്നു. ഇപ്പോൾ അവരുടെ സ്വഭാവത്തിനു മാററം വന്നിരിക്കുന്നു. അതുകൊണ്ട് അവരെ ഉപേക്ഷിച്ച് നിങ്ങളെ ആശ്രയിക്കുകയാണ്.' എന്നിങ്ങനെ പറഞ്ഞിട്ട് ധർമ്മശീലത്തേയും അധർമ്മശീലത്തേയും വിസ്തരിച്ചു വിവരിച്ചു കേൾപ്പിച്ചു. എങ്ങനെയായാൽ ധർമ്മമായി, എങ്ങനെയായാൽ അധർമ്മമായി എന്നതിന്റെ സമഗ്രമായ വിശദീകരണം ദേവിയുടെ വാക്കുകളിൽനിന്നു സിദ്ധിക്കുന്നു. ഇതിൽനിന്നൂഹിക്കാവുന്ന ഒരു വസ്തുതയുണ്ട്. ഓരോ തവണ വിജയം സിദ്ധിക്കുമ്പോഴും, വിജയത്തിന്റെ മൂലകാരണം ധർമ്മനിഷ്ഠയാണെന്നു്, ഈശ്വരശാസിതമായ മര്യാദയാണെന്നു്, മറന്നു് അഹങ്കാരത്തോടുകൂടി, അശ്രദ്ധയോടുകൂടി, തെററായ മാർഗ്ഗത്തിൽ പ്രവർത്തിക്കുവാൻ ഇടവരുന്നു. അപ്പോൾ സ്വാഭാവികമായി വിജയലക്ഷ്മി പിൻമാറുകയും പരാജയം സിദ്ധിക്കുകയും ചെയ്യുന്നു. പരാജയം സംഭവിക്കുമ്പോഴാകട്ടെ പശ്ചാത്താപത്തോടുകൂട ിതെററു തിരുത്തി ധർമ്മത്തെ, ധർമ്മസ്വരൂപനായ ഈശ്വരനെ, ശരണംപ്രാപിക്കുന്നു. അപ്പോൾ വിജയം കൈവരുകയും ചെയ്യുന്നു. ദേവന്മാരായാലും അസുരന്മാരായാലും ഇതുതന്നെയാണ് സ്ഥിതി. അല്ലെങ്കിൽ ദേവന്മാർക്ക് പരാജയം സംഭവിക്കേണ്ട സംഗതിയില്ലല്ലൊ. അസുരന്മാർ വിജയത്തിനു പൗരുഷത്തേയും ഗുരുവിന്റെ, പുരോഹിതന്റെ, ഉപദേശത്തേയും ആശ്രയിക്കുന്നു. ദേവന്മാരാകട്ടെ ഭഗവാനെത്തന്നെ ശരണം പ്രാപിക്കുന്നു. സൂക്ഷ്മമായാലോചിച്ചാൽ വിജയിയായിത്തീരുന്ന പൗരുഷവും ഈശ്വരാനുഗ്രഹം തന്നെയാണ്. സന്താനഗോപാലത്തിൽ, ഭഗ്നപൗരുഷനായിത്തീർന്ന പാർത്ഥൻ, പൗരുഷമെല്ലാം ഭഗവാന്റെ അനുകമ്പാവിശേഷം മാത്രമാണെന്നു് അറിഞ്ഞു് അനുഭവിച്ചു വിളിച്ചുപറയുന്നുണ്ടല്ലൊ. (യത്കിഞ്ചിത് പൗരുഷം പുംസാം മേനേ കൃഷ്ണാനുകമ്പിതം.) ഭഗവാന്റെ അനുകമ്പ അർഹിക്കത്തക്ക ധർമ്മനിഷ്ഠ ഉണ്ടായിരുന്ന കാലത്തു് പൗരുഷം ഫലിച്ചു. ഗർവ്വിഷ്ഠരായി അധർമ്മിഷ്ഠരായിത്തീർന്നപ്പോൾ, ഭഗവാന്റെ കാരുണ്യത്തിനുള്ള അർഹത നഷ്ടപ്പെടുകയും അങ്ങനെ പൗരുഷം അകിഞ്ചിത്കരമായിത്തീരുകയും ചെയ്തു.

സുരന്മാരിൽമാത്രം സന്ദർശിതപക്ഷപാതനാണെങ്കിൽ, ഭഗവാനു് പ്രഹ്ലാദനോടും ബലിയോടുംമററും വാത്സല്യം തോന്നേണ്ടതില്ലല്ലൊ. അസുരവംശജനെങ്കിലും സജ്ജനസംസർഗ്ഗം നിമിത്തം ഗർഭകാലത്തുതന്നെ വാസനയ്ക്കു വ്യത്യാസം വന്ന പ്രഹ്ലാദൻ ഭാഗവതന്മാരിൽവെച്ച് മുഖ്യനായിത്തീർന്നുവല്ലൊ. ശിഷ്യൻ ഗുരുവിനെത്തന്നെ യോഗ്യതകൊണ്ട് അതിക്രമിച്ച പ്രതീതിയാണ് 'പ്രഹ്ലാദനാരദപരാശരാ'ദിയായ ശ്ലോകം കേൾക്കുമ്പോൾ തോന്നുക. സതീർത്ഥ്യന്മാരായ അസുരബാലന്മാർക്കുപദേശിക്കുന്നേടത്തു് പ്രഹ്ലാദന്റെ ധർമ്മബോധത്തെക്കുറിച്ച് ശരിക്കും മനസ്സിലാക്കാവുന്നതാണ്. ജ്ഞാനത്തിന്റെ പ്രഥമലക്ഷണമായ അഭയം ഇത്ര വ്യക്തമായിക്കാണിച്ചുതന്ന മറെറാരു ഭക്തൻ ഉണ്ടോ? അങ്ങനെയുള്ള പ്രഹ്ലാദനിൽ ഭഗവാൻ പക്ഷപാതം പ്രകടിപ്പിച്ചതിൽ ധർമ്മത്തോടുള്ള പക്ഷപാതം (പക്ഷപാതമെന്നു പറയാമെങ്കിൽ) മാത്രമാണ് പ്രകടമാകുന്നതു്. ബലിയെ ഭഗവാൻ ചതിച്ചുവെന്നാണ് വെപ്പ്. 'ബ്രഹ്മണ്യന്മാരിൽ ബലിയാണഗ്ര്യ' (ബ്രഹ്മണ്യാനാം ബലിസ്ത്വം) എന്നു ഭഗവാനെപ്പററി പറയത്തക്കവണ്ണം ഉത്തമനാണു ബലി. യാഗശാലയിൽവെച്ച്, ഭൗതികമായ, നശ്വരമായ, സമ്പത്തിൽക്കണ്ണുവെച്ച് 'ആചാര്യ'നായ ശുക്രൻ വിലക്കിയിട്ടും, തന്റെ പ്രതാപങ്ങളെല്ലാം നശിക്കുകയായി എന്നു മനസ്സിലാക്കിയിട്ടും, താൻ നൽകിയ വാക്കിനെ പാലിച്ചു സത്യസന്ധത പുലർത്തിയ ബലിയെ ഉപായം കൊണ്ടു് ഭഗവാൻ പാതാളത്തിലേയ്ക്കു് അയച്ചു. അസുരന്മാരാൽ പരാജിതരാവുന്ന ദേവന്മാർ അപേക്ഷിക്കുമ്പോൾ പ്രസാദിച്ച്, യുദ്ധംതന്നെ ചെയ്തു്, അസുരന്മാരെ തോല്പിച്ചോടിക്കുകയാണു ഭഗവാൻ പതിവു്. എന്നാൽ ബലിയുടെ കാര്യത്തിൽ യുദ്ധത്തിനു പുറപ്പെടാതിരുന്നതുതന്നെ,

ബലിയോടുള്ള വാത്സല്യംകൊണ്ടാണ്. ബലിയ്ക്ക് സ്വരാജ്യപരിപാലനം ചെയ്തുകൊണ്ട് പാതാളത്തിൽത്തന്നെ ഇരുന്നാൽ പോരാതൊന്നുമില്ല. ബലിയെപ്പോലുള്ള ഒരു സംസ്കാരസമ്പന്നന് കാരണമുണ്ടെങ്കിൽത്തന്നെ മത്സരമോ പ്രതികാരത്തിനുള്ള വാസനയോ ഉണ്ടാകാൻ പാടില്ലാത്തതാണ്. സ്വർഗ്ഗമാക്രമിച്ചു കീഴടക്കി ദേവന്മാരെ അവശരാക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. ബലി തട്ടിപ്പറിച്ച രാജ്യത്തെ ഉപായത്തിൽ കൈയ്ക്കലാക്കി ഉടമസ്ഥനു തിരിച്ചേല്പിക്കുക മാത്രമാണ് ഭഗവാൻ ചെയ്തതു് എന്നാലോചിച്ചാൽ മനസ്സിലാക്കാൻ ബുദ്ധിമുട്ടില്ല. ബലിയ്ക്കും അതു മനസ്സിലായിരിയ്ക്കണം. അതുകൊണ്ടാണദ്ദേഹം നിരുപാധികം കീഴടങ്ങിയതു്. ''പുംസാം ശ്ലാഘ്യതമം മന്യേ ദണ്ഡമർത്തമാപ്പിതം.'' യോഗ്യതകൂടിയവൻ കല്പിച്ചു ശിക്ഷിയ്ക്കുന്നതു് ഏററവും ശ്ലാഘ്യമാണ് എന്നാണല്ലോ ബലി പറയുന്നതു്. ബദ്ധനായ ബലിയെ വിടുന്നതിന്നു ബ്രഹ്മാവുപോലും അപേക്ഷിയ്ക്കുന്നു. ബലിയ്ക്ക് ഇന്ദ്രപദവിയിൽ ആഗ്രഹമുണ്ടായിരുന്നു. ഭക്തവത്സലനായ ഭഗവാൻ ബലിയ്ക്കതു് അനുഗ്രഹിച്ചു നല്കുകയുംചെയ്തു. ഇന്ദ്രപദം പാരമ്പര്യമനുസരിച്ചുള്ളതല്ല. യോഗ്യതയനുസരിച്ചു സിദ്ധിക്കുന്നതാണ്. അതിന്നു കാലപരിധിയുമുണ്ട്. ''സാവർണ്ണേരന്തരസ്യായം ഭവിതേന്ദ്രോ മദാശ്രയഃ.'' സാവർണ്ണി എന്ന മനുവിൻെറ അന്തരത്തിങ്കൽ, എൻെറ ഈ ഭക്തൻ ഇന്ദ്രനായിരിക്കും, എന്നു് ഭഗവാൻ അപ്പോഠംതന്നെ പ്രഖ്യാപിച്ചു. അതുവരെ സുതലത്തിൽ താമസിയ്ക്കാനും ഏർപ്പാടു ചെയ്തു. സുതലം തീരെ അപകൃഷ്ടമായ പ്രദേശമല്ല. വിശ്വകർമ്മാവ് ബലിയ്ക്കുവേണ്ടി പ്രത്യേകിച്ച് ഒരുക്കങ്ങഠം എല്ലാം ചെയ്തിരുന്നു. അവിടത്തെ സ്ഥിതി ഓർത്താൽ ദേവന്മാരും കൊതിയുള്ളവരാവും. ഒററയ്ക്കല്ല വേണ്ടപ്പെട്ടവരൊന്നിച്ചാണ് ബലിയ്ക്കു താമസിയ്ക്കാൻ സൌകര്യങ്ങഠം ഉണ്ടാക്കിയതു്. (സുതലം സ്വർഗ്ഗിഭിഃ പ്രാർത്ഥ്യം ജ്ഞാതിഭിഃ പരിവാരിതഃ.) എന്നു മാത്രമല്ല എല്ലാ സംരക്ഷണത്തിന്നും വേണ്ടി എല്ലായ്പോഴും പ്രത്യക്ഷനായി ഭഗവാൻതന്നെ ബലിയുടെ ദ്വാരപാലകനായിരിയ്ക്കുമെന്നും നിശ്ചയിച്ചു.

> രക്ഷിഷ്യേ സർവ്വതോഽഹം ത്വാം സാനുഗം സപരിച്ഛദം
> സദാ സന്നിഹിതം വീര തത്ര മാം ദ്രക്ഷ്യതേ ഭവാൻ.

ഇതു നിഗ്രഹമോ അനുഗ്രഹമോ?

ഭഗവാനു പക്ഷപാതമുണ്ടോ? ഭഗവാനു പക്ഷപാതമുണ്ടെങ്കിൽ ആക്ക് പക്ഷപാതമുണ്ടായിക്കൂട? ചില ദിക്കിലെ വർണ്ണനകളിൽനിന്നു സ്ഥൂലദൃഷ്ടിയ്ക്ക് അങ്ങനെ ഒരു തോന്നലുണ്ടായിക്കൂട എന്നില്ല. അതെല്ലാം അർത്ഥവാദമായി മാത്രം വ്യാഖ്യാനിയ്ക്കപ്പെടേണ്ടതാണ്. യഥാർത്ഥത്തിൽ ഭഗവാനു പക്ഷപാതമില്ല.

---

# ആനന്ദമന്ദിരം

## ഉഷാകുമാരി, കൊല്ലങ്കോട്

[ശ്രീരാമകൃഷ്ണപരമഹംസൻെറ ശിഷ്യന്മാരിൽ ഒരാളായ കാളീപദഘോഷിൻെറ കഥയാണിതു്. സ്വഭർത്താവായ ദാനകാളിയുടെ(കാളീപദഘോഷിൻെറ അപരനാമധേയം) മദ്യപാനത്തിൽ മനംമടുത്ത അദ്ദേഹത്തിൻെറ സഹധർമ്മിണി സങ്കടനിവൃത്തിക്കായി പരമഹംസ ചരണങ്ങളെ അഭയം പ്രാപിച്ചു. പന്ത്രണ്ടു വർഷങ്ങഠംക്കുശേഷം ഒരുനാഠം ആശ്രമവാതില്ക്കൽ ജിജ്ഞാസയാൽ പ്രേരിതനായി എത്തിനോക്കിയ ദാനകാളിയെ ഭഗവാൻ ഉദ്ധരിക്കുകയും ഉത്തമശിഷ്യനാക്കുകയും ചെയ്തു.]

I

കദനത്തിൻ കരിമുകിലാമംബര—
കമിനിതൻ തുടുമുഖം കറുത്തനാഠം
കവിയും സ്നേഹത്തിൻകുളിർത്തകൈകളാൽ
ത്തഴുകുവാൻ മുദാ സമീരനെത്തവേ,
കരഞ്ഞുപോയ്, പൊട്ടിക്കരഞ്ഞുപോയവഠം
കരളിൻവേദന ചൊരിഞ്ഞു മാരിയായ്.

തമസ്സു ചൂഴമീ ധരാതലം, തൻെറ
തപഃപ്രകാശത്താലുയർത്തുവാനായി
നരൻെറ രൂപത്തിൽ പിറന്ന ദേവൻെറ
സവിധത്തേയ്ക്കുതാ കദനരൂപത്തിൽ
വരികയാണേതോ വരാംഗിനി; പതി—
വ്രത — ഗദാധരചരണവും തേടി.
കരകവിയുന്ന മിഴി, കദനത്തിൻ
കരാളത കണ്ടു വിറയ്ക്കുന്ന ചൊടി,

ഗുരുചരണത്തിൽ നമിക്കുവാൻ വെമ്പി—
യുരുഭക്തി പൂണ്ടുകുതിക്കുന്നൊരടി,
കരുണ തോന്നിടുംവടിവിൽ തൻസ്ഥിതി–
യതിദയനീയം കഥിക്കയായ്സതി:—
''ക്ഷമിക്കണം ഗുരോ, ശമിപ്പിച്ചീടണം
കടുത്തൊരെൻതാപം, മടുത്തു ജീവിതം.''
തരുണിതന്നകമെരിയും തീമല
സഹജലജ്ജയെത്തകർത്തിദ്രുതം
വമിച്ചുനിന്നിടും തിളച്ച ലാവപോൽ
തപിച്ച ബാഷ്പത്താൽക്കരിഞ്ഞുപോയ് മുഖം.
''മകളെ! നീ നിന്നെയലട്ടും ദുഃഖങ്ങൾ
ഭഗവതിയോടായുണർത്തുക വേഗം.''
പറഞ്ഞിതേവിധം ഗുരുദേവൻ, ദേവീ*
സവിധത്തേയ്ക്കുടനയച്ചു തമ്പിയേ.
സകലവേദനാതമസ്സകററിടും
മഹിതമന്ത്രത്തിൻലിഖിതം കൈയിലും
അലിഞ്ഞുതീരുമാക്കദനത്തിൻതരി—
മനസ്സിലുമായിക്കടന്നുചെന്നവൾ.

## II

''തരട്ടെ ഞാൻ നിനക്കമാനുഷശക്തി
വഹിക്കുമെന്നുടെ മദിര മത്സഖേ.
തരിച്ച നാവിനു രുചിക്കും, നൊമ്പരം
ഹരിക്കും; നാമമാം സുധാരസം സഖേ.''
പരപരായെന്നു പറഞ്ഞു പാദഘോഷ്
പരമഹംസൻെറ തിരുമുമ്പിൽ നിന്നു
എനിക്കു വേണ്ടതു മദിരമാത്രമെ–
ന്നരുളു്, യോതിനാൻ ഗുരുവരനേവം.
അറിഞ്ഞതില്ലവൻ തനിക്കു നീട്ടിടു—
മനഘതേജസ്സാം മദിരതൻ രുചി.
അറിഞ്ഞതില്ലവനമേയതത്വങ്ങൾ
മറച്ചുവെച്ചിടും മറകൾതൻപൊരുൾ.
മദമദിരയിൽ കുതിർന്നുലന്നു ത—
ന്നധരവും നാവും തഴമ്പുവീണവൻ,
സുഖമെന്ന വെറും മരീചികയ്ക്കുപി—
ന്നഖിലവും മറന്നലഞ്ഞകന്നവൻ,
വിദേശമദ്യത്തിൻ ലഹരിയിൽത്തൻെറ
വിമലപത്നിയെ പരിത്യജിച്ചവൻ.
നിലാവുനന്നായിത്തെളിയവേ മേഘ—
വിടവിൽ മിന്നലിന്നതീവ ഭംഗിപോൽ
വിടന്ന പുഞ്ചിരി തുടച്ചുനീക്കിയാ—
ഗ്ഗുരുഭൃതൻ മന്ദമവനോടു ചൊല്ലി:
''തരട്ടെ ഞാൻ നിനക്കമാനുഷശക്തി
ധരിക്കുമെന്നുടെ മദിര മത്സഖേ,
ലഹരിയിൽ സ്വയം മറന്നു നിന്നെ നീ
വിഹരിക്കില്ലയോ ദിവസ്ഥലികളിൽ.''
വിളിച്ചു തന്മുന്നിൽ നിറുത്തി കാളിയെ*f*
നിറുകയിൽ കൈവെച്ചുഴിഞ്ഞു മേനിയെ

നിറഞ്ഞുകണ്ണിലൂടൊഴുകി ഗംഗകൾ
പുളഞ്ഞു രോമാഞ്ചമണിഞ്ഞു ദേഹവും
തുടന്നു ഗദ്ഗദസ്വനം മുഴങ്ങിയാ
പരമപാദർതൻശ്രുതിപുടങ്ങളിൽ:
''തരിക ജീവിതം മുഴവനും മമ
സിരയിലോടിടും മദിര മദ്ഗുരോ,
തരിക കാരണതരണകാരിയാം
വരശക്തി പൂണ്ട മദിര ഹേ വിഭോ!''

## III

ഒരിക്കൽ ദക്ഷിണേശ്വരത്തു വന്നവർ
വരിച്ചതാരുടെ ചരണപങ്കജം
ഒരു നോക്കു കാണാനൊരു വാക്കു കേൾക്കാൻ
ഗുരുസമീപത്തിൽ സ്വയം മറക്കുവാൻ
കൊതി വളന്നവരുഴറിയെത്തിടും
തിരുമുഖം കണ്ടുമനം കുളിക്കുവാൻ
ഒരു നാളിൽ ദേവൻ വിളിച്ചു കാളിയെ
''വരിക പോക നാം മറുകരവരെ.''
ജനിമൃതികൾ തന്നിടയ്ക്കു ചെയ്യുതാം
ജനതതി തൻെറ യസംഖ്യവൈകൃതം
കഴുകി സ്വച്ഛയായൊഴുകി ജാഹ്നവീ
ജനനി, മന്ദയായതികൃതാത്ഥയായ്.
ഹിമത്തിൻ കാരണസരിത്തിലെന്നപോൽ
നടുക്കെത്തി തോണി തറച്ചുനിന്നുപോയ്
''തുറക്കുക മുഖകുഹരം, നീട്ടുക
പുറത്തു, നിൻമദ്യം രുചിച്ച നാവു നീ,
ചെറുവിരലിനാലെഴുതി ദേവനാ–
ത്തറുതല ചൊല്ലി മരവിച്ച നാക്കിൽ.
പിടഞ്ഞുപോയവൻ, പടന്നു മേനിയി—
ലടിമുടിയസുലഭമൊരാനന്ദം.
ഭവമലിനതയടിച്ചകററിടും
ശമസന്ദേശത്തിന്നതുലനിർഝരി,
തപസ്സു ചെയ്യിലുമയുതമാണ്ടുകൾ
ലഭിക്കുവാനേതും പ്രയാസമാം നിധി,
പരമപാദത്തെശ്ശരണം പ്രാപിക്കാൻ
പരന്നുപദേശം തരുന്നൊരക്ഷരി,
വരച്ചിതോമെന്ന നിഗൂഢവൈഖരി
നിറച്ചിതാനന്ദലഹരിതൻ നദി
ലഭിച്ചതെന്തിനാലമോഘനിർവൃതി
ശമിച്ചു ഭോഗത്തിന്നഭീപ്സ, തൻഹൃദി
അതിൻെറ ലാഭത്തിലഭാഗ്യൻ ഭാഗ്യവാൻ
അതിൻെറ പ്രാപ്തിയിൽ മുടന്തൻ വേഗവാൻ.

## IV

മറന്നുപോയവനഖിലവും സ്വയം
കരഞ്ഞതുപോലുമറിഞ്ഞില്ല മനം
പദം മുതൽ പടന്നുകത്തു വ്യാപിച്ച
പരമാനന്ദത്തിൽ ലയിച്ചുപോയവൻ.
അതുലനിർവൃതിമദിരയിൽ മുങ്ങി
അഖിലകാരണസരിത്തുനീന്തവേ
ലഹരിയിൽ ദ്രിവ്യലഹരിയിൽ മുങ്ങി
''യഹ''മെന്ന വാത്ത മറന്നുപോയവൻ.

* ക്ഷേത്രത്തിന്നടുത്തുള്ള നഹബത്തിൽ താമസിച്ചിരുന്ന ശ്രീശാരദാദേവി.

*f* കാളീപദഘോഷ്

വിളങ്ങി കാളിതന്നകത്തു ദിവ്യമാം
വിളക്ക ഭദ്രമാം പ്രകാശധാരയായ്.
''അടുത്തു തോണിയിക്കരെസ്സു, നീ വൃഥാ
മടിച്ചുനില്ലൊലാ, നടക്ക മുന്നിലായ്
ഉറന്ന കണ്ണീരാൽക്കഴകി നിൻതെററിൻ
കറ, വിശുദ്ധയാം പരമസാദ്ധ്വിയാം.
തിരിക്കുക നിന്നെ നയിച്ച ദേവത
യിരിക്കുമാപ്പൂതതപോവനിക്ക നീ.''

V

ചിരം തപിക്കിലുമുരുകിടാതുള്ള
കനകദണ്ഡുപോലതീവ ശോഭ പൂ—
ണ്ടവളിരിക്കയാണമാഗ്ഗചാരിയാം
പതിക്ക നേർവഴി തെളിച്ച ദീപമായ്.
കരമുകളമൊത്തൊരല്പമേ വിട_
ന്നടഞ്ഞു തന്മിഴി, തൊഴുതു നില്പവാം
തകന്നുപോയൊരു പതിക്ക ജീവിതം
തിരികെയേകിയ സുമംഗലിയവാം.
പതികളെ വീണ്ട സതികളാലാഷ്—
മഹിയിതു പണ്ടേ പരിപൂതയല്ലി!

ലഭിച്ചു ധൂർത്തനാം പതിക്ക നല്ലൊരു
കടത്തുകാരനെ, ജയിച്ചു ഭാമിനി!

* * * *

വിളിക്ക നമ്മളാക്കടത്തുകാരനെ,
അഴിക്ക ബന്ധനമൊഴുക്ക തോണിയെ,
തുഴയെടുക്കുക തുഴയുക, ഭയ—
മെഴാതെ മുന്നോട്ടു കുതിച്ചുപായുക.
അതീവ ശക്തിപൂണ്ടലറട്ടെ കട—
ലിളകട്ടെ കോളും, തിളസ്സട്ടെ ജലം;
വിളറട്ടെ സൂര്യൻ; വിതുമ്മട്ടെ ചന്ദ്രൻ;
വിറസ്സട്ടെ ലോകം വിറങ്ങലിക്കട്ടെ:
അണുമാത്രം ഭയമകതാരിൽ വേണ്ട
അമരത്തെൻ ദേവനിരിസ്സുന്നുവെങ്കിൽ!

(1959 സെപ്റ്റംബർമാസത്തെ പ്രബുദ്ധകേരളത്തിൽ ശ്രീ മൈത്രാനന്ദസ്വാമികൾ ബങ്കാളിയിൽനിന്നു് പരിഭാഷപ്പെടുത്തി പ്രസിദ്ധം ചെയ്ത ''ദക്ഷിണേശ്വരത്തിലെ മദ്യം'' എന്ന ലേഖനം ഈ കവിത യെഴുതാൻ സഹായിച്ചിട്ടുണ്ടു്.)

---

# മറക്കുന്നതെങ്ങനെ?

## സ്വാമി രാമാനന്ദസരസ്വതി, ഋഷീകേശം

എപ്പോഴും ഓമ്മവേണം എന്നു് എല്ലാവരും പറയുമ്പോരം, എന്താണിങ്ങനെ മറക്കുന്നതിനെപ്പററി പറയുന്നതു് എന്ന ചോദ്യമുദിച്ചേയ്ക്കാം. ഓമ്മിക്കേണ്ടതു് ഓമ്മിക്കുകയും മറക്കേണ്ടതു് മറക്കുകയും വേണമെന്നാണു് സമാധാനം പറയുവാനുള്ളതു്. നല്ലതൊക്കെ ഓക്കണം, ചീത്തയെല്ലാം മറക്കണം; സർവ്വേശ്വരനെ സ്മരിക്കണം, പ്രപഞ്ചത്തെ വിസ്മരിക്കണം; ദേഹിയെ ഓമ്മിക്കണം, ദേഹാദിസംഘാതത്തെ മറക്കണം, ആത്മാവിനെ സ്മരിക്കണം, അനാത്മവസ്തുക്കളെ വിസ്മരിക്കണം, സച്ചിദാനന്ദസ്വരൂപത്തെ ഓർക്കണം, അനൃതജഡദുഃഖവസ്തുക്കളെ മറക്കണം; ശ്രേയസ്സിനെ സ്മരിക്കണം, പ്രേയസ്സിനെ വിസ്മരിക്കണം, ഇങ്ങനെ ഓമ്മിക്കേണ്ടതും മറക്കേണ്ടതും രണ്ടും വ്യത്യസ്തങ്ങളാണു്.

'മറക്കു, മാപ്പു നൽകു' എന്നരുളുന്നു യേശുക്രിസ്തു. ആരെങ്കിലും അപരാധംചെയ്താൽ, അതു മറക്കുകയും അവനു മാപ്പുകൊടുക്കുകയും ചെയ്യണമെന്നാണീ അരുളപ്പാടിൻെറ അത്ഥം. അപകാരം എത്രതന്നെ ഒരാരം ചെയ്താലും അതുടനെ മറക്കണമെന്നും, ഉപകാരം സ്വല്പം ആരെങ്കിലും ചെയ്താലും അതു മറക്കരുതെന്നും, ഉപകാരകത്താവിനോടു് കൃതജ്ഞനായിരിക്കണം എന്നുമാണു് നീതിശാസ്ത്രം ശാസിക്കുന്നതു്. ഒരുത്തൻെറ ഗുണത്തെ മാനിക്കണം, ദോഷത്തെ വിഗണിക്കണം; ദോഷത്തെ കാണരുതു്, ഗുണത്തെ മാത്രമേ കാണാവൂ.

ഉള്ളതു് ഉള്ളതുപോലെ കാണുന്നവനാണു് സൂക്ഷ്മദൃക്. ദോഷത്തെ കാണാതിരിക്കുകയോ, അതിനെ ഗുണമായിട്ടു കാണുകയോ ചെയ്യുന്നതു് ശരിയായ ദൃഷ്ടി അല്ല. പിന്നെ ചീത്ത കാണരുതു്, നല്ലതുമാത്രമേ കാണാവൂ എന്നുപദേശിക്കുന്നതിൻെറ അത്ഥമെന്താണു്? 'നങ്കുടൈയാനൈ തീയതില്ലാതാനൈ' — നല്ലതായിട്ടുള്ളവൻ, ചീത്തയില്ലാത്തവൻ എന്നു് തമിഴിൽ ഒരു മഹാഭഗവാനെപ്പററി പാടിയിട്ടുണ്ടു്. ഭഗവാൻമാത്രമേ ദോഷമൊട്ടും കലരാത്ത ഗുണമാത്രസ്വരൂപനായിട്ടുള്ള. ലോകത്തിൽ നല്ലതായിട്ടും ചീത്ത

യായിട്ടും കാണുന്നതെല്ലാം ഭഗവാൻതന്നെയാകുന്നു. സ്വപ്നത്തിൽ നാം കാണുന്ന സകല ദൃശ്യങ്ങളും നമ്മുടെ മനസ്സുതന്നെയാണല്ലൊ; നാം തന്നെയാണല്ലൊ. അവിടെ വേറെ ആരും വാസ്തവത്തിൽ ഇല്ല. അതേമാതിരി ഇതെല്ലാം ഈശ്വരൻതന്നെയാണ്. 'ഈശാ വാസ്യമിദം സർവ്വം.' (ഈശാവാസ്യോപനിഷത്ത്.) തന്നിമിത്തം, മിഥ്യയായ നാമരൂപാദിയെ പരിത്യജിച്ച് സച്ചിദാനന്ദസ്വരൂപനായ സർവ്വാന്തര്യാമിയെ സർവ്വദാ സർവ്വത്ര കാണുക എന്നുള്ളതാണ് ദോഷം കാണാതെ ഗുണംമാത്രം കാണുക എന്നുള്ളതിന്നർത്ഥം.

ഇനിയും മറക്കുന്ന കാര്യം ഓർമ്മിക്കാം. മറക്കേണ്ടതെന്താണെന്ന് മുൻപു പറഞ്ഞുവല്ലൊ. അപരാധം ചെയ്തതു മറക്കണം. 'രാമൻ എനിക്കപരാധം ചെയ്തു. ചന്തയിൽവെച്ചെന്നെ കാരണം കൂടാതെ ചീത്തപറഞ്ഞു. നിർദ്ദോഷിയായ എന്നെ ദേഹോപദ്രവം ചെയ്തു. അതു ഞാൻ മറക്കണം. രാമൻെറ അപരാധം ഞാൻ മറക്കണം. രാമൻെറ അപരാധം ഞാൻ മറക്കണം. എന്നിങ്ങനെ ആസ്മൃതി അധികമധികം ബലപ്പെടുകയാണു ചെയ്യുന്നതു്. മനോവാക്കായങ്ങളാൽ ചെയ്യപ്പെട്ടതും ഇന്ദ്രിയങ്ങളാലനുഭവിക്കപ്പെട്ടതും ആയ സകലത്തിൻേറയും സംസ്കാരങ്ങൾ അനുഭവത്തോടൊപ്പംതന്നെ ചിത്തത്തിൽ ദൃഢമായി പതിഞ്ഞു കഴിയുന്നു. അവ ആത്മജ്ഞാനം ആകുന്ന റബ്ബർ കൊണ്ടല്ലാതെ വേറെ എന്തുകൊണ്ടു മാച്ചാലും മായുന്നതല്ല. മർക്കടനെമാത്രം നിനയ്ക്കാതെ മരുന്നു കഴിക്കുവാൻ വൈദ്യൻ വിധിച്ചപ്പോൾ, ആ രോഗി മരുന്നു കഴിക്കുവാനിരിക്കുമ്പോഴെല്ലാം മർക്കടൻ മനോമുകുരത്തിൽ മിന്നിത്തിളങ്ങുന്നമാതിരി, അപരാധത്തെ മറക്കാൻ ശ്രമിച്ചു ശ്രമിച്ച് ഓർമ്മ ദൃഢപ്പെടുത്തുകയാണ് ചെയ്യുന്നതു്. ഭഗവാൻെറ വാക്കല്ലേ 'മറക്കു' എന്നുള്ളതു്? അതു് വ്യർത്ഥമാകുമോ? ഒരിക്കലുമില്ല. പിന്നെ എന്താണ് ഭഗവാൻെറ അരുളപ്പാടിൻെറ ഉദ്ദേശം? നാം അതിൻെറ അർത്ഥം മനസ്സിലാകുന്ന രീതിയിലിരിക്കുന്ന അതിൻെറ പ്രയോജനവും.

ഒരുത്തൻ ചെയ്ത കുററത്തെ മറന്നുകളയണം എന്നു് ഭഗവാൻ അരുളിയതിൽ അതിവിശിഷ്ടമായ ഒരു ഉദ്ദേശമുണ്ടു്. നമ്മെ ദ്രോഹിച്ചതിന്നു് തക്കതായ സന്ദർഭം കിട്ടിയിട്ടും പകരം വീട്ടാതിരിക്കണം. പ്രതികാരം ചെയ്യണമെന്നോ അപരാധിയെ വല്ലവിധത്തിലും സ്വല്പമായിട്ടെങ്കിലും കഷ്ടപ്പെടുത്തണമെന്നോ ഉള്ള വിചാരം കൂടി നമ്മുടെ മനസ്സിൽ ഉണ്ടാവാൻ പാടില്ല. നാം അനുഭവിച്ച ദുഃഖത്തിനു്, അതിനു കാരണക്കാരനായവൻെറ പേരിൽ യാതൊരുവിധമായ പ്രതികാരബുദ്ധിയും ഉണ്ടാവരുതു്. എന്നുമാത്രമല്ല, കഴിയുന്നതും അയാൾക്കു് നല്ലതു ചെയ്യുകയും വേണം. 'തിന്മയ്ക്കു പകരം നന്മചെയ്യുക,' എന്നുപദേശിച്ചുകൊണ്ടും പ്രവർത്തിച്ചുകൊണ്ടും ജീവിച്ച ബുദ്ധഭഗവാനെ അനുകരിക്കുകയാണു് നാം ചെയ്യേണ്ടതു്.

സുഖമോ ദുഃഖമോ ആർക്കും ഒരാൾക്കും നല്കുവാൻ സാദ്ധ്യമല്ല. ''താൻതാൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ താൻതാനനുഭവിച്ചീടുകെന്നേ വരൂ.'' നമ്മുടെ സ്വന്തം കർമ്മങ്ങളുടെ ഫലങ്ങൾ മാത്രമേ നമുക്കു ലഭിക്കൂ. ഇതു് മാററാൻ വയ്യാത്ത ഈശ്വരനിയമമാണു്. ''ഗഹനാ കർമ്മണോ ഗതിഃ.'' എന്നു് ഭഗവാൻതന്നെ ഗീതയിൽ അരുളിച്ചെയ്തിരിക്കുന്നതിനാൽ, നമുക്കു് ഏതു കർമ്മത്തിൻെറ ഫലം എപ്പോൾ എങ്ങനെ വരുന്നു എന്നൊന്നും അറിയാൻ സാദ്ധ്യമല്ല. ദൈവനിയമം നടപ്പിലാക്കപ്പെടുന്നതു് വിചിത്രമായ രീതിയിലാണു്. ദുഃഖം അനുഭവപ്പെടുമ്പോൾ അതിനു കാരണമായ ദുഷ്കർമ്മം നാംതന്നെ ചെയ്തിരിക്കാതെ നമുക്കനുഭവപ്പെടുവാനിടയില്ലാത്തതിനാൽ, അതു തരുന്നവൻ എന്നു് നാം വിചാരിക്കുന്ന ആളോടു് കോപിച്ചിട്ടെന്തു ഫലമാണു്?

നമുക്കുപദ്രവം ചെയ്യുന്ന രൂപത്തിൽ വരുന്നതും അതേ ഭഗവാൻതന്നെയാണു്. ഭഗവാൻ പരമകാരുണികനും, നിസ്സീമസ്നേഹസ്വരൂപനും തനിക്കു യാതൊന്നും നേടാനില്ലാത്തവനും ആകയാൽ, തരുന്നതെല്ലാം നമ്മുടെ പരമമായ ശ്രേയസ്സിനുമാത്രമാണു്. അപരാധികളുടെ രൂപത്തിൽ നമുക്കു് ദുഃഖം നൽകുന്നതും നമ്മുടെ ദുഷ്കർമ്മങ്ങളുടെ ഫലം നൽകി ആ ദുഷ്കർമ്മങ്ങളെ നശിപ്പിച്ച് ശ്രേയോമാർഗ്ഗത്തിലേയ്ക്കു് നമ്മെ പുരോഗമിപ്പിക്കുവാനാണു്. നമ്മുടെ മനസ്സു് വിപരീതപരിതഃസ്ഥിതികളിൽ, പ്രകോപനസന്ദർഭങ്ങളിൽ, കഠിനപീഡകളിൽ ചലിക്കുന്നുണ്ടോ, ശാന്തമായിരിക്കുന്നുണ്ടോ, ഭഗവാനെ നാം സ്മരി

ക്കുന്നുണ്ടോ എന്നു് പരീക്ഷിക്കുകയാണു് അദ്ദേഹം ചെയ്യുന്നതു്. ഈ പരീക്ഷകളിൽ നാം വിജയം നേടേണ്ടതാണു്. ദുഃഖത്തിൽനിന്നും പഠിക്കേണ്ട പാഠം പഠിക്കേണ്ടരീതിയിൽ പഠിച്ചു പുരോഗമിക്കേണ്ടതു കേവലം നമ്മുടെ കടമയാണു്. പുരോഗമനത്തിനു പററിയ പാഠം നമ്മെ പഠിപ്പിക്കുന്ന അപരാധി നമുക്കു ഗുരുതന്നെയാകയാൽ ആരാദ്ധ്യനാണു്. ഈ ദൃഷ്ടിയോടുകൂടി പെരുമാറുമ്പോഴും, അപരാധിയെ ഗുരുവായി, ഭഗവാനായി കാണുമ്പോഴും, ആണു് നാം ശരിയായിട്ടു മറക്കുന്നവരാകുന്നതു്. ഭഗവാന്റെ അരുളപ്പാടിന്റെ രഹസ്യവും ഇതുതന്നെയാണു്. സർവ്വർക്കും സദ്ബുദ്ധിയരുളി സച്ചിദാനന്ദപ്രാപ്തിയാകുന്ന പരമഗതി നൽകി അനുഗ്രഹിപ്പാൻ സർവ്വേശ്വരനോടു സർവ്വഭാവേന പ്രാർത്ഥിക്കുക.

---

# ആദ്ധ്യാത്മികത ഒരു ശാപമോ?

**സി. രാജൻമേനോൻ, തൃശ്ശൂർ**

ഭൗതികപുരോഗതിയെ നിഷേധിച്ചുകൊണ്ടുള്ള നിഷേധാത്മകമായ ഒരു ചിന്താഗതിയാണു് ഭാരതീയാദ്ധ്യാത്മികതയിൽ ഉൾക്കൊണ്ടിരിക്കുന്നതു് എന്നു് പ്രൊ: ഹക്സ്‌ലി പ്രസ്താവിച്ചിട്ടുള്ളതായി ഒരു യുക്തിവാദി 'മാതൃഭൂമി'യിലെഴുതിയ ഒരു ലേഖനത്തിൽ ഒരിക്കൽ പ്രസ്താവിച്ചിരുന്നു. എന്നാൽ ഹക്സ്‌ലിയുടെ നിഗമനം കേവലം ഒരു തെററിദ്ധാരണമാത്രമാണു്. ഭൗതികവാദവും ആദ്ധ്യാത്മികവാദവും പരസ്പരവിരുദ്ധങ്ങളല്ലെന്നു മാത്രമല്ല ഇവ രണ്ടും മാനവപുരോഗതിക്കു് അത്യാവശ്യങ്ങളാണെന്നുംകൂടി ഭാരതീയചിന്തകന്മാർ അംഗീകരിച്ചിട്ടുള്ളതാണു്. സംഗീതാദിഭാരതീയകലകളുടെ രൂപങ്ങളെമാത്രം പരിശോധിച്ചാൽമതി ഭാരതം ഭൗതികസുഖങ്ങളെയോ,ഐഹികത്തെത്തന്നെയോ അവഗണിച്ചിട്ടില്ലെന്നു മനസ്സിലാകുവാൻ. ആദ്ധ്യാത്മികസംസ്കാരത്തിന്റെ പ്രതിരൂപങ്ങളാണല്ലൊ ഭാരതീയകലകൾ. ഭാരതത്തിലെ സംഗീതം, സാഹിത്യം, നൃത്തകല, ചിത്രരചന, ശില്പവേല, കൊത്തുവേല എന്നിവയെ സൂക്ഷ്മമായി പരിശോധിച്ചുനോക്കിയാൽ ഭാരതം ഐഹികകാര്യങ്ങളിൽ അവഗണനയോ, പരാങ്മുഖതയോ കാണിച്ചിട്ടില്ലെന്നു വ്യക്തമാകുന്നതാണു്. തഞ്ചാവൂർ, ശ്രീരംഗം, പുരി മുതലായ സ്ഥലങ്ങളിലെ ഉന്നതഗോപുരങ്ങൾ, മധുരയിലെ മീനാക്ഷിക്ഷേത്രം, ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ ആയിരംകാൽമണ്ഡപം, മോഹൻജദാരോവിൽനിന്നു കണ്ടുകിട്ടിയ പ്രതിമകൾ, അജന്തയിലേയും മററും ചിത്രകല, വാത്മീകി, വ്യാസൻ, കാളിദാസൻ തുടങ്ങിയ മഹാകവികളുടെ സാഹിത്യസൃഷ്ടി, ജയദേവൻ പുരന്ദരദാസ്, ത്യാഗരാജൻ, സ്വാതിതിരുനാൾ തുടങ്ങിയ സംഗീതാചാര്യന്മാരുടെ കീർത്തനങ്ങൾ, ഭരതനാട്യം, കഥകളി തുടങ്ങിയ അഭിനയകലകൾ, ലോകത്തെ അത്ഭുതസ്തിമിതമാക്കിയിട്ടുള്ള ഇത്തരം കലാസൃഷ്ടികൾക്കു രൂപംകൊടുത്ത ഈ ഭാരതം ഭൗതികകാര്യങ്ങളെ തീരെ അവഗണിച്ചു എന്നുപറയുന്നതു് എങ്ങനെ ശരിയാകും?

ഭൗതികസുഖങ്ങൾ ക്ഷണഭംഗുരങ്ങളാണെന്നും തന്മൂലം നിത്യസുഖം അവയിൽനിന്നു് ലഭ്യമല്ലെന്നുമുള്ള തത്വം അറിഞ്ഞുകൊണ്ടു് ത്യാഗമനോഭാവത്തോടെ നിസ്സംഗനായി സുഖങ്ങൾ അനുഭവിക്കുക എന്നു മാത്രമേ ഹിന്ദുശാസ്ത്രങ്ങൾ സിദ്ധാന്തിക്കുന്നുള്ളു. "Enjoyment through renunciation" എന്ന മുദ്രാവാക്യമാണു് ഭാരതം സ്വീകരിച്ചിട്ടുള്ളതു്. ദ്വന്ദ്വാതീതനായി തീരുവാനുള്ള മാർഗ്ഗവുമാണിതു്. സ്ഥിതപ്രജ്ഞനെപ്പററി ഗീതയിൽ പ്രതിപാദിച്ചിട്ടുള്ളതു് ഒന്നു വായിച്ചുനോക്കിയാൽ ഇതു വ്യക്തമാകുന്നതാണു്.

ഭാരതത്തിന്റെ ഭൂതകാലചരിത്രത്തിലേയ്ക്കു ഒന്നു് എത്തിനോക്കിയാൽ ഭാരതത്തിൽ ആദ്ധ്യാത്മികതയും ഭൗതികപുരോഗതിയും കൈകോർത്തു

പിടിച്ച് കളിയാടിയിരുന്നതായി കാണാവുന്ന താണ്. വാസ്തവം പറയുകയാണെങ്കിൽ ഭാരതത്തിന്റെ ആദ്ധ്യാത്മികതയല്ല അതിനു ശാപമായിത്തീൎന്നതു്. പിന്നേയോ, ഭൗതികമായ അതിന്റെ ഉന്നതനിലയാണ് അതിന്നൊരു ശാപമായിത്തീൎന്നതു്. ഭാരതത്തിലെ സുഖകരമായ കാലാവസ്ഥ,ഫലഭൂയിഷ്ഠമായമണ്ണ്,സുന്ദരമായ പ്രകൃതി, അസൂയാവഹമായ ഐശ്വര്യവും സമൃദ്ധിയും ഇവയാണ് ദൗർഭാഗ്യവശാൽ ഭാരതത്തിന്നു് ഒരു ഭീഷണിയും അഭിശാപവുമായി പരിണമിച്ചതു് — ഈ അഭിവൃദ്ധിയാൽ ആകൃഷ്ടരായ വിദേശീയരാണ് ഭാരതത്തിന്റെ അനസ്യൂതമായ വികാസത്തെയും പുരോഗതിയേയും തടഞ്ഞിട്ടുള്ളതു് എന്ന സത്യം നിഷ്പക്ഷമതികളായ ചിന്തകന്മാൎക്കു് അനായാസേന അറിയാവുന്നതാണ്.

ആദ്ധ്യാത്മികചിന്തയുടെ നാട്ടിൽ ഇന്നു പട്ടിണിയും ദാരിദ്ര്യവും മററും നടമാടുന്നതു കണ്ടു് ഇന്ത്യയിൽ ഓട്ടപ്രദക്ഷിണം നടത്തുന്ന പാശ്ചാത്യർ ആദ്ധ്യാത്മികതയുടെ ഫലമായാണ് ഈ സ്ഥിതിവിശേഷം ഇവിടെ സംജാതമായതെന്നു് ധരിച്ചുവശായതിൽ അവരെ കുററപ്പെടുത്തിയിട്ടു കാര്യമില്ല. എന്നാൽ ഹക്സ്‌ലിയേക്കാൾ സമുന്നതരായ എത്രയോ പാശ്ചാത്യചിന്തകന്മാർ ഭാരതീയാദ്ധ്യാത്മികതയേയും അതുകൊണ്ടു് ലോകത്തിന്നുണ്ടായിട്ടുള്ള നേട്ടങ്ങളേയും ശ്ലാഘിച്ചിട്ടുണ്ടു്. മാക്സ്‌മുള്ളർ, റാമെയിൻ റോളണ്ടു്, ജോൺ വുഡ്‌റോഫ്, ആനിബസൻറു്, സിസ്റ്റർ നിവേദിത തുടങ്ങിയവർ ഭാരതത്തെപ്പററി എഴുതിയിട്ടുള്ളതു്ഇന്നു് എല്ലാവരുടെയും ശ്രദ്ധയെ ആകർഷിച്ചിട്ടുള്ളതാണ്.

പ്രപഞ്ചത്തിൽ എല്ലാത്തിലും ഓതപ്രോതമായി വൎത്തിക്കുന്ന ഒരു തത്വമാണ് ആത്മാവു്. അതു് ബുദ്ധികൊണ്ടോ മനസ്സുകൊണ്ടോ പരിമിതപ്പെടുത്താവുന്നതല്ല. ഈ പ്രപഞ്ചത്തിൽ ആത്മതത്വം എന്നൊന്നല്ലാതെ മറെറാരു ശക്തിയുമില്ലെന്നു് പൗരാണികാചാര്യന്മാർ സയുക്തികം തെളിയിച്ചിട്ടുണ്ടു്. പ്രപഞ്ചത്തിൽ കാണുന്ന വൈവിദ്ധ്യത്തിന്റേയും നാനാത്വത്തിന്റേയും അടിയിൽ ഒരു ഏകത്വം ഉണ്ടോ എന്നു് ഭാരതീയചിന്തകന്മാർ സഹസ്രാബ്ദങ്ങൾക്കു മുമ്പുതന്നെ അന്വേഷണം തുടങ്ങി. ഭൗതികശാസ്ത്രത്തിൽക്കൂടി, ബാഹ്യപ്രകൃതിയിൽക്കൂടി, അവർ ആരംഭിച്ച അന്വേഷണം പിന്നീടു് ഉപേക്ഷിച്ചു് അന്തർമുഖമായി അന്വേഷണം നടത്താൻ പ്രേരിതരായിത്തീൎന്നതിന്റെ ഫലമായിട്ടാണ് ആത്മാവിനെക്കുറിച്ചുള്ള പരമസിദ്ധാന്തത്തിൽ എത്തിച്ചേൎന്നതു്. സമഷ്ടിയും വ്യഷ്ടിയും തമ്മിൽ തത്വത്തിൽ വ്യത്യാസമില്ല, സമഷ്ടിയുടെ ഒരു ചെറുപ്പതിപ്പു മാത്രമാണ് വ്യഷ്ടി എന്ന തത്വം സഹസ്രാബ്ദങ്ങൾക്കുമുമ്പുതന്നെ കണ്ടുപിടിച്ചതിന്റെ ഫലമായാണ്. അവർ ലക്ഷ്യപ്രാപ്തിക്കു് അന്തർമുഖമാൎഗ്ഗം തിരഞ്ഞെടുത്തതു്. ഈ ഏകത്വസിദ്ധാന്തത്തിലേയ്ക്കുതന്നെയാണ് ഇന്നു ഭൗതികശാസ്ത്രവും പുരോഗമിച്ചുകൊണ്ടിരിക്കുന്നതു്. പക്ഷെ ലക്ഷ്യം ഇന്നും ശാസ്ത്രജ്ഞന്മാൎക്കു് വിദൂരമായിത്തന്നെ സ്ഥിതിചെയ്യുന്നതേയുള്ളു. അതു് ഇനിയും സഹസ്രാബ്ദങ്ങൾ പിന്നിട്ടാലും വിദൂരമായിതന്നെ അവശേഷിക്കുകയും ചെയ്യും. 'ഭൗതികവിജ്ഞാനത്തിന്റെ സമുന്നതശിഖരത്തിൽ ഇരുന്നുകൊണ്ടു് ഞാൻ ലക്ഷ്യത്തിലേയ്ക്കു് ഒന്നു എത്തിനോക്കിയപ്പോൾ എന്റെ മുമ്പിൽ അനന്തമായി പരന്നുകിടക്കുന്ന വിജ്ഞാനസാഗരമാണ് കാണുന്നതു്.' എന്നു ശാസ്ത്രജ്ഞനായ ഐൻസ്റ്റീന്റെ പ്രസ്താവന ശ്രദ്ധേയമാണ്. ആന്തരപ്രകൃതിയിൽക്കൂടിയുള്ള, അന്തർമുഖമായിക്കൊണ്ടുള്ള, അല്ലെങ്കിൽ വ്യഷ്ടിയിൽക്കൂടിയുള്ള അന്വേഷണം വഴിക്കല്ലാതെ ഏകത്വസിദ്ധാന്തത്തിൽ എത്തിച്ചേരുവാൻ ശാസ്ത്രത്തിന്നു സാദ്ധ്യമല്ലെന്നുള്ള ഒരു നിഗമനത്തെ വ്യക്തമാക്കുന്ന ഒരു പ്രസ്താവനയുംകൂടിയാണ് അതു്.

ഭൗതികമാൎഗ്ഗം സ്വീകരിച്ച പാശ്ചാത്യലോകം ഇന്നു സുഖസംതൃപ്തമാണോ? ജീവിതപ്രശ്നങ്ങൾ ഒന്നുംതന്നെ ഇല്ലാത്തവയാണോ? എന്നെങ്കിലും അവിടെ ശാന്തിയും സമാധാനവും സംതൃപ്തിയും അവയിൽനിന്നുള്ള സുഖവും ഉണ്ടായിരുന്നിട്ടുണ്ടോ? യുദ്ധങ്ങളുടേയും രക്തപ്രവാഹത്തിന്റേയും നിഷ്ഠുരതയുടേയും മൃഗീയതയുടേയും കഥകളല്ലെ അവയുടെ ചരിത്രത്തിനു പറയുവാനുള്ളു? ഗ്രീക്കു സാമ്രാജ്യം ഇന്നെവിടെ? റോമാസാമ്രാജ്യം എവിടെപ്പോയി? വേണ്ട, ആദിത്യൻ അസ്തമിക്കാത്ത ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ സ്ഥിതി ഇന്നു് എന്തായിരിക്കുന്നു? ലോകത്തിൽ, ഭൗതികശക്തിയിൽ അഹങ്കരിച്ചിരുന്ന സാമ്രാജ്യങ്ങൾ എല്ലാംതന്നെ

ഒന്നൊന്നായി നാമാവശേഷമായിക്കൊണ്ടിരിക്കുകയല്ലേ ചെയ്യുന്നതു്? എന്നാൽ അക്രമാസക്തരായ അനേകം വിജിഗിഷുക്കളുടെ കൊലയും കൊള്ളയും നിറഞ്ഞ സംഹാരതാണ്ഡവം ഭാരതാംബയുടെ മാർത്തട്ടിൽ അനുസ്യൂതം നടന്നുകൊണ്ടിരുന്നിട്ടും, അവകൊണ്ടൊന്നും തകർന്നു തരിപ്പണമാകാതെ ഭാരതം അതിന്റേതായ സാമ്രാജ്യം — സാംസ്കാരികാധിപത്യം — ഇന്നും നിലനിർത്തിക്കൊണ്ടു് ശാന്തിയുടേയും സമാധാനത്തിന്റേയും, സർവ്വോദയത്തിന്റേയും സന്ദേശങ്ങളും, സഹവർത്തിത്വത്തിന്റേയും, പഞ്ചശീലത്തിന്റേയും തത്വങ്ങളും ലോകത്തിനു നല്കിക്കൊണ്ടിരിക്കുന്നതു് അതിന്റെ ചിരപുരാതനമായ ആദ്ധ്യാത്മികശക്തിയുടെ ഫലമാണെന്നു് അറിവാൻ വല്ല വിഷമവുമുണ്ടോ? ആദ്ധ്യാത്മികശക്തിയുടെ മുമ്പിൽ മുട്ടു കുത്താത്ത എന്തെങ്കിലും ശക്തി ലോകത്തിൽ ഉണ്ടോ ? 1893–ൽ അമേരിക്കയിൽവെച്ചു നടന്ന ലോകമതസമ്മേളനത്തിൽ അനേകം പ്രഗത്ഭരായ മതപണ്ഡിതന്മാരുടേയും പ്രസംഗങ്ങൾകൊണ്ടു് സൃഷ്ടിക്കുവാൻ സാധിക്കാത്ത ഒരു കോളിളക്കം, ഒരു നീണ്ട ജയാരവം, സ്വാമി വിവേകാനന്ദന്റെ 'അമേരിക്കയിലെ സോദരന്മാരേ, സോദരികളെ,' എന്ന അഭിസംബോധനകൊണ്ടു് സൃഷ്ടിക്കാൻ സാധിച്ചതു് അദ്ദേഹത്തിന്റെ ആദ്ധ്യാത്മികപ്രഭാവം കൊണ്ടല്ലാതെ മററെന്തുകൊണ്ടാണു് ?

ആദ്ധ്യാത്മികതയാണു് ഭാരതത്തിന്റെ ഇന്നത്തെ സ്ഥിതിക്കു കാരണമെന്നു പറയുന്നവരോടു് ചോദിക്കാനുള്ളതു് ഇതാണു്: ഭാരതത്തിൽ ദാരിദ്ര്യവും പട്ടിണിയും മററും എന്നാണു് സ്ഥലംപിടിച്ചു തുടങ്ങിയതു് ? ഉപനിഷത്കാലത്തും പുരാണകാലത്തും ഭാരതത്തിന്റെ സ്ഥിതി രാമായണം, ഭാരതം എന്നീ ഇതിഹാസഗ്രന്ഥങ്ങൾ വിളിച്ചു പറയുന്നുണ്ടു്. അന്നു് ജീവിതം ധർമ്മത്തിൽ അധിഷ്ഠിതമായിരുന്നു. എല്ലാവരും സ്വധർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടു് സമൂഹത്തെ സേവിച്ചിരുന്നതുകൊണ്ടു് ജീവിതത്തിൽ കടുത്ത മത്സരമോ, വടംവലികളോ ഉണ്ടായിരുന്നില്ല. 'ലോകാഃ സമസ്താഃ സുഖിനോ ഭവന്തു', 'സർവ്വേ സന്തു നിരാമയാഃ' തുടങ്ങിയ ഉയർന്ന ചിന്തകൾ ഒരു സമ്പന്നരാഷ്ട്രത്തിലേ ഉടലെടുക്കുകയുള്ളു എന്ന സത്യം വിസ്മരിക്കത്തക്കതല്ല. ആ കാലം കഴിഞ്ഞു വളരെ നൂററാണ്ടുകൾക്കുശേഷം മാർക്കോപോളോ മുതലായ പാശ്ചാത്യസഞ്ചാരികളും ഹ്യയാൻസാങ്ങ്, ഫാഹിയാൻ തുടങ്ങിയ ചീനക്കാരും ഇന്ത്യ സന്ദർശിച്ചിട്ടുണ്ടു്. അക്കാലത്തും ഭാരതം ഐശ്വര്യത്തിന്റേയും സമൃദ്ധിയുടേയും ഉച്ചാവസ്ഥയിലായിരുന്നു എന്നു് രേഖപ്പെടുത്തിയിട്ടുണ്ടു്. അതിനുശേഷം മുഗൾഭരണകാലത്തും വലിയ ദാരിദ്ര്യം ഉണ്ടായിരുന്നതായി കാണുന്നില്ല. മുഗൾഭരണാവസാനംവരെ ഇന്ത്യയിൽ പട്ടിണിമരണമുണ്ടായിട്ടേയില്ല. ബ്രിട്ടീഷുവാഴ്ച ഇവിടെ സംസ്ഥാപിതമായതിനുശേഷം മാത്രമാണു് ദാരിദ്ര്യത്തിന്റെയും അവശതകളുടേയും കെടുതികൾ ഇവിടെ പ്രത്യക്ഷപ്പെട്ടുതുടങ്ങിയതു്.

ഭാരതത്തിന്റെ ആദ്ധ്യാത്മികതയാണു് ഭാരതത്തേയും ലോകത്തെത്തന്നെയും ഓരോ പ്രതിസന്ധിഘട്ടത്തിലും സർവ്വനാശത്തിൽ നിന്നു രക്ഷിച്ചതും രക്ഷിച്ചുകൊണ്ടിരിക്കുന്നതും രക്ഷിക്കാൻ പോകുന്നതും എന്നതു് ഒരു ധ്രുവസത്യമാണു്. ആദ്ധ്യാത്മികവും ഭൗതികവും ലോകത്തിന്റെ രണ്ടു വശങ്ങളാണു്. ഇവ രണ്ടും വികസിപ്പിക്കേണ്ടതു് മാനവസംസ്കാരത്തിന്റെ പുരോഗതിക്കു് അത്യന്താപേക്ഷിതവുമാകുന്നു. ഈ രണ്ടു വശങ്ങളിലും ഭാരതത്തിനു് ഇടിച്ചിൽ സംഭവിച്ചിട്ടുണ്ടു്. അവ വീണ്ടെടുക്കുവാനുള്ള ഭഗീരഥപ്രയത്നമാണു് ഇന്നു് ഭാരതത്തിൽ നടന്നുകൊണ്ടിരിക്കുന്നതു്. ശ്രീ വിവേകാനന്ദസ്വാമികൾ, ടാഗോർ, അരവിന്ദഘോഷ്, മഹാത്മാഗാന്ധി, മുതലായ മഹാരഥന്മാർ ഭാരതത്തെ ആദ്ധ്യാത്മികവും ഭൗതികവുമായ ഉയർച്ചയിലേയ്ക്കു നയിക്കുവാനാണു് ശ്രമിച്ചുകൊണ്ടിരുന്നതു്. അവർ തുടങ്ങിവെച്ച ആ മഹായജ്ഞം വിജയകോടിയിൽ എത്തിക്കാനുള്ള വമ്പിച്ച ഉത്തരവാദിത്വം നമ്മളിലാണു് അർപ്പിതമായിരിക്കുന്നതെന്നു് നാം ഓരോരുത്തരും ഓർക്കണം. ഈ മഹായജ്ഞം വിജയിച്ചാൽ ഭാരതത്തിന്റെ ആദ്ധ്യാത്മികശക്തി ലോകകാര്യങ്ങളിൽ വലിയ സ്വാധീനം ചെലുത്താൻ പര്യാപ്തമായി ഭവിക്കുന്നതും അതു ലോകത്തിൽ ഒരു പുതിയ യുഗത്തിന്റെ ആവിർഭാവത്തെ കുറിക്കുന്നതുമായിരിക്കും.

# ഭദ്രകാളീസ്തവം

## അരിമ്പൂരത്ത് കൃഷ്ണൻനായര്

ഓമെന്നുള്ളോരു നാദം പ്രണവവുമതുതാൻ ബ്രഹ്മമാമക്ഷരം ശ്രീ
മാതാവും, കാളിതാനും പരയുമതു പുരാ മൂന്നു മൂർത്ത്യാ പിരിഞ്ഞു.
സൃഷ്ടിക്കായ് ബ്രഹ്മദേവൻ സ്ഥിതിയിൽ മുരഹരൻ, പിന്നെ നാശത്തിനീശൻ
മൂന്നും മൂന്നേവമായ് നീ, ഭഗവതി ശരണം ഭദ്രകാളീ നമസ്തേ. 1

അന്ധന്മാരായ ഞങ്ങൾക്കറിവൊരു ചെറുതും ഹൃത്തിലില്ലായ്കമൂലം
താന്തോന്നിത്തം പലേമട്ടനവധി വിധിയെത്തെററിയും ചെയ്തിരിക്കാം,
സന്താനം തെറ്റുചെയ്താൽ ജനനിയവ പൊറുത്തോതി നന്നാക്കിടുംപോൽ
ചിന്തിച്ചെന്നോടുരയ്ക്കു, ഭഗവതി, ശരണം, ഭദ്രകാളീ നമസ്തേ. 2

ആർത്തന്മാക്കാർത്തി തീർത്തിട്ടവരുടെയഭിലാഷങ്ങളെല്ലാം കൊടുത്തും
പ്രീത്യാ പാലിക്കുമമ്മേ,യടിയനു ഗതി നീ,യന്യരില്ലാർത്തബന്ധോ,
നിത്യം നിന്നെബ്ഭജിച്ചും പലപല തിരുനാമം ജപിച്ചും സ്മരിച്ചും
വത്തിപ്പാനും വരം മേയരുളുകയരുണേ, ഭദ്രകാളീ നമസ്തേ. 3

ഈശാനീ, വിശ്വമാതേ, ശിവനുടെ തനുജേ, യുഗ്രയാം ഭദ്രകാളീ,
ശ്രീശാച്ച്യേ, ശോണഭ്രൂഷേ, ശരവണസഹജേ, ശവ്വരീശാനനാഢ്യേ,
ആർത്തൻ ഞാൻ നിൻപദാന്തേയുപചിതമനസാ സേവചെയ്യുന്നു, ഭദ്രേ,
ചേർത്തീടാൻ നിൻപദാബ്ജേ വരമിവനരുളു, ഭദ്രകാളീ നമസ്തേ. 4

ഐശ്വര്യം പാരിലേററം സുഖദമിതി നിനച്ചിത്രനാളും വൃഥാ ഞാൻ
വിശ്വാസാൽ ജോലിചെയ്തു, നിഖിലമസുഖദം പൂർണ്ണമായ് ബോധ്യമായീ
ദേഹിക്കീ മെയ്യുവിട്ടാൽ പരഗതിയണവാൻ ദേവിയെസ്സേവചെയ്യേ
സാധിക്കൂ, സവ്വസാദ്ധ്യേ, സുരഗണനമിതേ, ഭദ്രകാളീ നമസ്തേ. 5

അംബാപാദം ഭജിച്ചാണഖിലമുനികളും ബ്രഹ്മരുദ്രാദിപോലും
മേന്മസ്ഥാനം വഹിച്ചിട്ടമരുവതതുപോൽ വന്നിടാൻ ഞാൻ ഭജിപ്പൂ.
വന്മോഹാലായിരിക്കാം ഗരുഡനു പിറകേ കാകനും പോയിടുംപോ—
ലെന്മോഹം സാധ്യമാക്കു, ഭഗവതി ശരണം, ഭദ്രകാളീ നമസ്തേ. 6

പ്രസിദ്ധീകരണത്തിനു തെയ്യാറായിട്ടുള്ള അക്ഷരമാലാസ്തോത്രത്തിൽനിന്നു്

---

# ഹിന്ദുധർമ്മത്തിന് സ്വാമിജിയുടെ സംഭാവന

## കെ. പി. പരമേശ്വരൻനായർ ബി. ഏ., ബി. എൽ

ചരിത്രാതീതകാലംമുതൽ നിലനിന്നുവരുന്ന ഹൈന്ദവധർമ്മത്തിനു് കാലചക്രത്തിരിച്ചിലിൽ പലപ്പോഴും മങ്ങലുകൾ സംഭവിച്ചതായി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ടു്. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ഹിന്ദുധർമ്മത്തെ ഉദ്ധരിക്കുവാൻ കഴിവുള്ള മഹാത്മാക്കൾ ഈ പുണ്യഭൂമിയിൽ അവതരിക്കുകയും ചെയ്തിട്ടുണ്ടു്. ശ്രീബുദ്ധനു ശേഷം അദ്ദേഹത്തിൻെറ മതം ഭാരതചക്രവത്തിമാർ സ്വീകരിക്കുകയും ഹിന്ദുധർമ്മം താത്കാലികമായിട്ടെങ്കിലും പശ്ചാത്തലത്തിലേക്കു നീക്കപ്പെടുകയുംചെയ്തു. കാലാതിപാതം ബുദ്ധമതത്തേയും അധഃപതിപ്പിച്ചു. ഹിന്ദുമതത്തിനു സംഭവിച്ച ഗ്ലാനിയും ബുദ്ധമതവൈകൃതങ്ങളുടെ അഭിവൃദ്ധിയും ഭാരതത്തിനു് ആപത്തായിത്തീന്ന അവസരത്തിൽ ശ്രീശങ്കരഭഗവത്പാദർ അവതരിച്ചു് ഹിന്ദുധർമ്മത്തെ ഉദ്ധരിച്ചു് പൂർവ്വവത് ശോഭായമാനമാക്കിത്തീർത്തു. എന്നാൽ പിന്നീടു് വൈദേശികാക്രമണങ്ങൾക്കു് വിധേയമായ

ഭാരതഭൂമി രാഷ്ട്രീയമായിട്ടെന്നപോലെ ധാർമ്മികമായും അധഃപതിക്കുവാനിടയായി. കൂടാതെ ബ്രിട്ടീഷ് ആധിപത്യത്തോടുകൂടി ഇംഗ്ലീഷ് വിദ്യാഭ്യാസവും നവീനശാസ്ത്രാഭ്യസനവും അധ്യയനത്തിന്റെ മുഖ്യഘടകങ്ങളായിത്തീൎന്നപ്പോൾ ഹിന്ദുധർമ്മത്തെപ്പററിയുള്ള ബോധം ചില മതപണ്ഡിതന്മാരിലും മതസ്ഥാപനങ്ങളിലും മാത്രമായി അവശേഷിച്ചു. സാമാന്യജനങ്ങളിൽ തികഞ്ഞ അജ്ഞതയും അനാദരവും മതവിഷയങ്ങളിൽ പ്രത്യക്ഷമായി. നവീനശാസ്ത്രങ്ങളുടെ സിദ്ധികളിൽ അവരുടെ കണ്ണഞ്ചിപ്പോയി. ഭാരതീയമായ എല്ലാററിനേയും പുച്ഛിക്കുവാനും ഹിന്ദുധർമ്മത്തെ വെടിഞ്ഞു് 'സായ്പു ചമയുവാനും' യുവാക്കൾ സന്നദ്ധരായി. പ്രത്യേകിച്ചും പാശ്ചാത്യവിദ്യാഭ്യാസം സിദ്ധിച്ചവർ. ഇത്തരുണത്തിൽ സനാതനമതത്തിന്നു സംരക്ഷണം നൽകുവാൻ അവതരിച്ച മഹാത്മാവാണു് സ്വാമി വിവേകാനന്ദൻ.

ശ്രീശങ്കരൻ ഭാരതത്തിന്റെ തെക്കുനിന്നു വടക്കേ അററംവരെ സഞ്ചരിച്ചു് ഹിന്ദുധർമ്മത്തെ ഉദ്ധരിച്ചെങ്കിൽ സ്വാമി വിവേകാനന്ദൻ വടക്കുനിന്നു തെക്കേ അററംവരെ സഞ്ചരിച്ചു് ആ കൃത്യം നിൎവ്വഹിച്ചു. അതു മാത്രമല്ല ഭാരതത്തിന്റെ സീമകളെയും അതിലംഘിച്ചു് മറുനാടുകളിലും ഹിന്ദുധർമ്മത്തിന്റെ വിജയക്കൊടി പാറിച്ചു.

ഉപനിഷന്മതത്തെ സ്വാനുഭൂതിയിൽക്കൂടി സ്വായത്തമാക്കിയിരുന്ന ആ മഹാസത്ത്വനു് മറുനാടുകളിൽ ആയിരക്കണക്കിനു് അന്തേവാസികളെ കിട്ടിയെങ്കിൽ അതിൽ അത്ഭുതത്തിനവകാശമില്ല. അന്നുവരെ അടിമകളെന്നും അന്ധവിശ്വാസികളെന്നും ലോകം ധരിച്ചിരുന്ന ഭാരതീയർ ഒരു മഹത്തായ ധർമ്മത്തിന്റെ അനന്തരാവകാശികളാണെന്നു് അന്നേ അവൎക്കു് മനസ്സിലായുള്ളു. അമേരിക്കയിൽവെച്ചു നടന്ന മതമഹാസമ്മേളനത്തിന്നു് സ്വാമിജിയുടെ സാന്നിദ്ധ്യമാണു് ജീവൻ നൽകിയതു്. വാമനൻ മൂന്നടിയായി ഈരേഴു ലോകങ്ങളും അളന്നെടുത്തതുപോലെ സ്വാമിജി മൂന്നു വാക്കുകൾകൊണ്ടു് ആ വിദ്വത്സദസ്സിനെ മുഴുവൻ വശീകരിച്ചുകളഞ്ഞു. മതമഹാസമ്മേളനത്തിൽ ഓരോ മതത്തേയും പ്രതിനിധീകരിച്ചു് വന്നിരുന്നവർ ''മഹതീമഹാന്മാരേ!'' എന്നു് സദസ്സിനെ സംബോധനചെയ്തപ്പോൾ സ്വാമിജി ''അമേരിക്കയിലെ സഹോദരികളേ സഹോദരന്മാരേ,'' എന്നാണു് സംബോധനചെയ്തതു്. ഇതു് ഏതാനും വാക്കുകളുടെ കാര്യമല്ല, ആശയത്തിന്റേയും അന്തസ്സത്തയുടേയും പ്രശ്നമാണെന്നുകൂടി ഓൎക്കേണ്ടതാണു്. ഹിന്ദുധർമ്മത്തിന്റെ സാൎവ്വജനീനസ്വഭാവം ആ ആദ്യവാക്കുകളിൽതന്നെ പ്രസ്പഷ്ടമാക്കിക്കൊണ്ടുള്ള ആ പ്രസംഗംതന്നെ സദസ്യരെ ഹഠാദാകൎഷിച്ചു. പാശ്ചാത്യരുടെ ഭാഷയിൽ നവീനശാസ്ത്രങ്ങളുടെ യുക്തിയുപയോഗിച്ചുതന്നെ അദ്ദേഹം അവരെ ഹിന്ദുധർമ്മത്തെപ്പററി ഉദ്ബോധിപ്പിച്ചു. മതങ്ങളുടെ യോഗ്യതതൂക്കി മനസ്സിലാക്കാൻവേണ്ടി സംഘടിപ്പിച്ച ആ സമ്മേളനങ്ങളിൽ ഹിന്ദുധർമ്മം അതിന്റെ വെന്നിക്കൊടി പറപ്പിച്ചു. ചിന്താശീലന്മാരായ പലരും സ്വാമിജിയുടെ ശിഷ്യത്വം സ്വീകരിച്ചു. വൈദികധർമ്മസൂര്യന്റെ മുൻപിൽ പാശ്ചാത്യപരിഷ്കാരവും ആധുനികശാസ്ത്രങ്ങളും വെറും മിന്നാമിനുങ്ങുകൾ മാത്രമാണെന്നു് സ്വാമിജി തെളിയിച്ചു. തങ്ങളുടെ മതം മാത്രം സത്യം, മററുള്ളവയെല്ലാം തെററു് എന്നു ഘോഷിച്ചിരുന്നവരെയെല്ലാം അദ്ദേഹം നിശ്ശബ്ദരാക്കി. എല്ലാ മതങ്ങളും സത്യമാണെന്നും അവയെല്ലാം ഒരേ ലക്ഷ്യത്തിലേയ്ക്കു് മനുഷ്യനെ നയിക്കുന്നു എന്നും സയുക്തികം സമൎത്ഥിച്ചു.

മതമഹാസമ്മേളനത്തിനുശേഷവും സ്വാമിജി അമേരിക്കയിൽ അദ്ദേഹത്തിന്റെ പ്രവൎത്തനങ്ങൾ കുറച്ചുകാലംകൂടി തുടൎന്നുപോന്നു. തുടൎന്നു ലണ്ടനിലും യൂറോപ്പിലും അദ്ദേഹത്തിന്റെ പര്യടനം ഇതേ ഫലംതന്നെ ഉളവാക്കി. ഇപ്രകാരം നോക്കിയാൽ ഹിന്ദുധൎമ്മത്തിന്റെ ഒരു ജൈത്രയാത്രയാണു് സ്വാമിവിവേകാനന്ദനിൽക്കൂടി ഉണ്ടായതെന്നുവേണം പറയുവാൻ.

ഇന്ത്യയിൽ തിരിച്ചെത്തിയ സ്വാമിജിയെ ഒരു ചക്രവൎത്തിയെ എന്ന പോലെയാണു ഭാരതീയർ സ്വീകരിച്ചതു്. അദ്ദേഹം സിലോൺ മുതൽ ഹിമാലയംവരെ സഞ്ചരിച്ചു പ്രസംഗങ്ങൾ നടത്തി. ഉപനിഷത്തിലെ തത്വങ്ങളെ സാമാന്യജനങ്ങൾക്കു് വിവരിച്ചുകൊടുത്തു് അവരെ ഉദ്ബുദ്ധരാക്കി. ഹിന്ദുധൎമ്മത്തിന്റെ നാനാവശങ്ങളും സ്വാമിജിയുടെ പ്രഭാഷണ

ങ്ങൾക്ക വിഷയമായി. മററുകാര്യങ്ങളിലെന്ന പോലെ മതവിഷയങ്ങളിലും ധീരന്മാർക്കേ എന്തെങ്കിലും ചെയ്യ സാധ്യമാകൂ എന്നദ്ദേഹം ഉപദേശിച്ചു. 'നായമാത്മാ ബലഹീനേന ലഭ്യഃ.' എന്ന ഉപനിഷന്മന്ത്രത്തെ അദ്ദേഹം ഓർമ്മപ്പെടുത്തി. ലോകോത്തരമായ ഒരു സംസ്കാരത്തിന്റെ പ്രതിനിധികളാണ് തങ്ങൾ എന്ന ബോധം ഭാരതീയരിൽ പ്രകാശിക്കാൻ തുടങ്ങി. അവരിൽ ആത്മവിശ്വാസവും ആത്മാഭിമാനവും ഉദിച്ചുണർന്നു. ധീരനു മാത്രമേ വേദാന്തം മനസ്സിലാകൂ എന്ന സ്വാമിജിയുടെ ഉപദേശം പലരേയും ധീരരും ഊർജ്ജസ്വലരുമാക്കിത്തീർത്തു. ഹിന്ദുവിൽ ലജ്ജിക്കാനല്ല അഭിമാനിക്കാനാണുള്ളത് എന്ന് ആളുകൾ മനസ്സിലാക്കി. ഹിന്ദുമതത്തിൽ കടന്നുകൂടിയിരുന്ന അയിത്തം ജാതിവ്യത്യാസം മുതലായ അനാചാരങ്ങളെ നിശിതമായി വിമർശിക്കുവാനും അദ്ദേഹം മടിച്ചില്ല.

മഹത്തായ ഈ നാടിന്റെ പാരതന്ത്ര്യത്തിൽ അദ്ദേഹം അകമഴിഞ്ഞു വ്യസനിച്ചു. അതിന്റെ കാരണക്കാർ നാംതന്നെയാണെന്നുള്ള സംഗതിയും അദ്ദേഹം ബോധ്യപ്പെടുത്തി. ജാഗ്രതയായി ഉണർന്നു പ്രവർത്തിക്കുന്നവരെ തടയാൻ ആർക്കും സാദ്ധ്യമല്ല എന്ന തത്വം ഉപനിഷത് ശാസനകളെ ഉദ്ധരിച്ച് ഉദ്ബോധിപ്പിച്ചു. 'ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!' എന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ സന്ദേശം.

അദ്ദേഹം നേരിട്ടു രാഷ്ട്രീയകാര്യങ്ങളിൽ പ്രവർത്തിച്ചില്ലെങ്കിലും അന്നുവരെ ഇൻഡ്യയിൽ രാഷ്ട്രീയകാര്യങ്ങളിൽ പ്രവർത്തിച്ചിട്ടുള്ള ആരേയുംകാൾ കൂടുതൽ ഇൻഡ്യയുടെ രാഷ്ട്രീയമുക്തിയെ ത്വരിതപ്പെടുത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. സമ്പന്നമായ അമേരിക്കയിൽ സമൃദ്ധിയുടെ ചുററുപാടിൽ കഴിഞ്ഞിരുന്നപ്പോഴും ഇന്ത്യയിലെ ദരിദ്രലക്ഷങ്ങളെപ്പററിയുള്ള ആ ഹൃദയസമ്പന്നന്റെ സ്നേഹവും തന്നിമിത്തമുള്ള വ്യാകുലതയും എത്രകണ്ടായിരുന്നു എന്നറിയുന്നതിനു് അദ്ദേഹത്തിന്റെ എഴുത്തുകളുടെ സമാഹാരത്തിൽകൂടി കണ്ണോടിച്ചാൽ മതി.

പ്രസംഗങ്ങളും ഉദ്ബോധനങ്ങളും മാത്രം കൊണ്ടു് സംതൃപ്തനാകാതെ സ്വാമിജി അവതാരവരിഷ്ഠനായ തന്റെ ഗുരുനാഥന്റെ പേരിൽ ഒരു സ്ഥാപനംതന്നെ തുടങ്ങി. ഇന്നു് ശാഖോപശാഖകളായി ലോകമെങ്ങും വ്യാപിച്ചു പരിശോഭിക്കുന്ന ശ്രീരാമകൃഷ്ണമിഷൻസ്ഥാപനങ്ങൾ ഹിന്ദുധർമ്മത്തിന്റെ പ്രചാരത്തിൽ വഹിക്കുന്ന പങ്കിനെപ്പററി എത്ര പുകഴ്ത്തിയാലും അധികമാകുകയില്ല. ഹിന്ദുധർമ്മത്തിന്റെ പ്രചാരകന്മാരും വ്യാഖ്യാതാക്കളുമായി അനേകം സന്ന്യാസിവര്യന്മാർ ഇന്നു് ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും മിഷന്റെ കീഴിൽ പ്രവർത്തിക്കുന്നുണ്ടു്. ആദ്ധ്യാത്മികം മാത്രമല്ല ലൌകികകാര്യങ്ങളിലും മിഷൻ ജനസേവനം നടത്തുന്നു എന്ന സംഗതിയും വിസ്മരിക്കാവതല്ല. ഭാരതത്തിന്റെ എല്ലാ ആപദ്ഘട്ടങ്ങളിലും മിഷൻ ജനങ്ങൾക്ക അതിനേർതായ സഹായവും സംഭാവനകളും എത്തിച്ചുകൊടുത്തിട്ടുണ്ടു്. ഹിന്ദുധർമ്മശാസ്ത്രങ്ങൾ സാധാരണജനങ്ങൾക്കു് സുഗ്രഹമാകുമാറു് അവയുടെ പ്രസിദ്ധീകരണം ശ്രീരാമകൃഷ്ണമാങ്ങൾ നടത്തുന്നതും വലിയൊരനുഗ്രഹമാണു്.

സ്വാമി വിവേകാനന്ദന്റെ പേരുതന്നെ ഇന്നു് ഏതൊരു ഹിന്ദുവിനും പരിപാവനമായി തീർന്നിരിക്കുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങളും പ്രഭാഷണങ്ങളും ഹിന്ദുധർമ്മത്തിന്റെ ആധുനികമായ മഹാഭാഷ്യംതന്നെയെന്നു് അതിശയോക്തിലേശമെന്യേ പറയാവുന്നതാണു്. ആ ജീവിതം ഹിന്ദുക്കൾക്കു് ഒരു മഹത്തായ ആദർശവുമാകുന്നു.

[വാഴൂർ തീർത്ഥപാദാശ്രമത്തിൽവെച്ചു നടന്ന ഒരു സെമിനാറിൽ വായിച്ച പ്രബന്ധം.]

---

സുഖമെന്നോതീടുവതോർക്കുകിലജ്ഞാനത്തിൻ
തികവൊന്നല്ലാതെന്തീ നശ്വരപ്രപഞ്ചത്തിൽ ?
കമനീയതയാർന്ന കാർമുകിൽത്തലപ്പാവോ
കസവേന്തിയ വെള്ളത്തൊപ്പിയോ മററോ ചാർത്തി,
കാലമോരോരോ വേഷം കെട്ടിക്കേജ്ജീവന്മാർ നാം
ബാലനാം തരുണനാം വൃദ്ധനാം മൃതനുമാം.

ആർക്കുമിങ്ങറിവീലിതെന്നഴിക്കണം, പിന്നീ—
ടോർക്കിലേതണിയറ പൂകേണമെന്നും മററും.
മററുമൊന്നാലോചിക്കിൽകൊടുതാം കാലത്തിന്റെ
മുററത്തേ വളത്തുകോഴികളാം പാവങ്ങൾ നാം.
മായതൻ മണിമതിൽക്കെട്ടണിജ്ജയിൽപ്പുള്ളി
മാനുഷനീ വാസ്തവമറിയുന്നില്ലാ തെല്ലും.

—മുരളി

# ഭഗവാൻെറ ഭക്തവാത്സല്യം

വൈശ്രവണത്തു് രാമൻനമ്പൂതിരി

ആബ്രഹ്മഭുവനാല്ലോകാഃ പുനരാവത്തിനോഽജ്ജുന
മാമുപേത്യ തു കൌന്തേയ പുനജ്ജന്മ ന വിദ്യതേ.

'ഹേ അജ്ജുന, ബ്രഹ്മലോകപര്യന്തം സവ്വ ലോകങ്ങളും ഭോഗങ്ങളും നശ്വരമാകുന്നു. നിത്യാനന്ദസ്വരൂപനായ എന്നെ പ്രാപിച്ചാൽപിന്നെ പുനജ്ജന്മം ഭവിക്കുകയില്ല,' എന്നു് കരുണാനിധിയായ സവ്വേശ്വരൻ ഭഗവദ്ഗീതയിൽ ഉദ്ഘോഷിക്കുന്നു. ഈ മഹാതത്ത്വമാണു് ശ്രീമദ്ഭാഗവതത്തിലെ അഷ്ടമസ്കന്ധത്തിൽ മന്വന്തരങ്ങളുടെ വണ്ണനവഴി വ്യക്തമാക്കുന്നതു്. ദുർല്ലഭമായ മനുഷ്യജന്മം സിദ്ധിച്ചവർ സ്വഗ്ഗാദി ഭോഗങ്ങളിൽ ഭ്രമിച്ചു് കാമ്യകമ്മസക്തരായി ഈ സുവണ്ണാവസരത്തെ വ്യത്ഥമാക്കിക്കളയരുതു്. ബ്രഹ്മാവിൻെറ ഒരു പകൽസമയത്തു് പതിന്നാലു് ഇന്ദ്രന്മാരും മനുക്കളും മററും മാറി മാറി വരുന്നു. അതുകൊണ്ടു് മനുഷ്യൻെറ ദൃഷ്ടിയിൽ ഒരു പാററയുടെ സ്ഥാനമെത്രയുണ്ടോ അത്രമാത്രമേയുള്ള ബ്രഹ്മാവിൻെറ ദൃഷ്ടിയിൽ ഇന്ദ്രൻെറ സ്ഥാനമാനാദികൾക്കും എന്നാണു് ഈ മന്വന്തരവണ്ണനകൊണ്ടു് അഷ്ടമസ്കന്ധം നമുക്കു് കാണിച്ചുതരുന്നതു്.

തദ്യഥേഹ കമ്മചിതോ ലോകഃ ക്ഷീയതേ
ഏവമേവാമുത്ര പുണ്യചിതോ ലോകഃ ക്ഷീയതേ.

എന്ന ഉപനിഷദ്വാക്യങ്ങൾപോലെ ഈ അഷ്ടമസ്കന്ധവും സവ്വഭോഗങ്ങളും ചഞ്ചലമായതിനാൽ അവയിൽ ഭ്രമിക്കരുതെന്നുള്ള പാഠമാണു് തരുന്നതു്. എത്രതന്നെ അജ്ഞനാണെങ്കിലും ഒരുവൻ ഭഗവാനെ ആശ്രയിച്ചാൽ അവിടുന്നു് അഭയമരുളി അനുഗ്രഹിക്കുമെന്നു് ഗജേന്ദ്രമോക്ഷം കാണിക്കുന്നു. ഗജേന്ദ്രൻ വലിയ പണ്ഡിതനും മററുമായിരുന്നില്ലല്ലൊ. മുതലയാൽ പീഡിതനായ ഗജേന്ദ്രൻ കരുണാനിധിയായ തന്തിരുവടിയല്ലാതെ മററാരും തനിക്കു് ബന്ധുവായിട്ടില്ലെന്നു് അറിയുകയും തുമ്പിക്കൈകൊണ്ടു് ഒരു താമര പൊട്ടിച്ചു് ''നാരായണാഖിലഗുരോ ഭഗവൻ നമസ്തേ.'' എന്ന മന്ത്രം സ്മരിച്ചു് ഒരേ ഒരു ആരാധന ചെയ്യുകയും ചെയ്തു. ആശ്രിതവത്സലനായ തന്തിരുവടിക്കു് സഹിക്കാതായി. ഗരുഡാരൂഢനായി ആ സ്ഥാനത്തേയ്ക്കു് അതിവേഗം കുതിച്ചു. ഔത്സുക്യാതിശയത്താൽ ഗരുഡന്നുപോലും വേഗം പോരെന്നു് അവിടേയ്ക്കു് തോന്നി. അതിവേഗത്തിൽ അവിടെ ആവിർഭവിച്ചു് ആ ശരണാഗതന്നു് നിത്യശാന്തിയരുളി.

സകാമഭക്തന്മാക്കു് സവ്വാഭീഷ്ടങ്ങളേയും വഷിക്കുന്ന കല്പവൃക്ഷത്തളിരാണു് അവിടുത്തെ ശ്രീപാദപത്മമെന്നു് അമൃതമഥനംകൊണ്ടു് കാണിക്കുന്നു. സകാമന്മാരായ ദേവന്മാക്കു് എന്തെല്ലാമാഗ്രഹങ്ങൾ ഉണ്ടായിരുന്നുവോ അതെല്ലാം തന്തിരുവടി കൂമ്മം, ധന്വന്തരി, മോഹിനി ഈ അവതാരങ്ങൾ എടുത്തു് വിതരണം ചെയ്യുനുഗ്രഹിച്ചുവെന്നു് അമൃതമഥനഘട്ടം കാണിക്കുന്നു. വാമനാവതാരചരിതം നിഷ്കാമഭക്തന്മാരുടെ അടുത്തു് തന്തിരുവടിപോലും പരാജിതനായി ദാസ്യമെടുക്കുന്നുവെന്നു് കാണിക്കുന്നു. മൂന്നടി മണ്ണു് എന്ന വ്യാജേന ത്രൈലോക്യത്തിലുള്ള ഐശ്വര്യമെല്ലാം അവിടുന്നു് മഹാബലിയിൽനിന്നു് തിരികെ എടുത്തു. എന്തിനുവേണ്ടി? ആ മഹാഭാഗവതനെ അനുഗ്രഹിക്കുവാനും അദ്ദേഹത്തിൻെറ മഹിമാതിശയം ലോകത്തിൽ പ്രഖ്യാപിക്കുവാനുമായിരുന്നു അതു്. ഐശ്വര്യം അഹംകാരത്തെ വദ്ധിപ്പിക്കും. അഹങ്കാരം സവ്വാനത്ഥകരവുമാണു്. മഹാബലിയെ അഹങ്കാരത്തിൽനിന്നു് മോചിപ്പിക്കുവാനായി ആദ്യം ഐശ്വര്യഭ്രഷ്ടനാക്കുന്നു. അതും എത്ര സുന്ദരമായ രീതിയിൽ! രണ്ടടി കൊണ്ടു് സവ്വവും അപഹരിച്ചു. മൂന്നാമത്തെ അടിക്കു് സ്ഥലമില്ലാതായപ്പോൾ ആ ഭക്തോത്തമനെ ഒന്നു് പരീക്ഷിക്കുവാനായി തന്തിരുവടി കുറഞ്ഞൊന്നു് ഭയപ്പെടുത്തിനോക്കി. അപ്പോൾ ആ പരമഭാഗവതൻ അചഞ്ചലനായി പറഞ്ഞു: ''ഇവൻെറ ശിരസ്സിൽ ഈ ശ്രീപാദം

വെച്ചില്ലല്ലൊ. അതിപ്പോഴം ബാക്കിയാണ ല്ലൊ. അവിടെ ശ്രീപാദപത്മം കൃപാപൂർവ്വം വെച്ചാലും.'' ഇത്രയും പറഞ്ഞു് ആ പുണ്യാത്മാവു് ആത്മസമപ്പ്ണം ചെയ്തു. ഹാ ഹാ! എന്തൊരു മഹാമനസ്കത. ആ മഹാത്മാവിൻെറ മുമ്പിൽ തന്തിരുവടി പരാജിതനായി. സുതലത്തിൽ ആ മഹാഭക്തൻെറ പടിക്കൽ കാവൽക്കാരൻെറ സ്ഥാനം തന്തിരുവടി സ്വയം സ്വീകരിച്ചു. മുക്തിപോലും ദൂരെ വലിച്ചെറിയുന്ന മഹാഭാഗവതന്മാരുടെ അടുത്തു് ദാസ്യമല്ലാതെ അവിടുന്നു് മററെന്തു ചെയ്യും?

ഭക്തദാസ്യം തനിക്കു് ഏററവും ഇഷ്ടമാണു് എന്നു് മത്സ്യാവതാരത്തിലും തന്തിരുവടി കാണിച്ചു. തൻെറ ശ്രീപാദഭക്തനായ സത്യവ്രതനേയും വഹിച്ചുകൊണ്ടു് അവിടുന്നു് പ്രളയസമുദ്രത്തിൽ വളരെ കാലം സഞ്ചരിച്ചു. ആത്മതത്വമുപദേശിച്ചു് അദ്ദേഹത്തെ അനുഗ്രഹിക്കുകയും ചെയ്തു. അതുകൊണ്ടു് ക്ഷണപ്രഭാചഞ്ചലങ്ങളായ ഭോഗങ്ങളിൽ ഭ്രമിക്കാതെ കരുണാനിധിയും സവ്വാഭീഷ്ടപ്രദനും ഭക്തദാസനുമായ തന്തിരുവടിയെത്തന്നെ സവ്വാത്മനാ ശരണം പ്രാപിച്ചാലും എന്നാണു് അഷ്ടമസ്കന്ധമുപദേശിക്കുന്നതു്.

നവമസ്കന്ധത്തിൽ ഈശാനകഥയാണു് വിസ്തരിക്കുന്നതു്. തന്തിരുവടിയുടേയും അവിടുത്തെ ശ്രീപാദസേവകന്മാരായ മഹാത്മാക്കളുടെയും കഥയാണു് ഈശാനകഥ എന്നതുകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ളതു്.

അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം.

ആത്മസമപ്പ്ണപൂവ്വം ശ്രീപാദപത്മങ്ങളെ നിരന്തരം സേവിക്കുന്ന ഏകാന്തഭക്തന്മാരുടെ സവ്വയോഗക്ഷേമങ്ങളും ഭഗവാൻതന്നെ നിവ്വഹിക്കുമെന്നാണല്ലൊ ഇതിൻെറ താത്പര്യം. അംബരീഷാദികളുടെ ദിവ്യചരിതം ഇതിൻെറ പ്രത്യക്ഷോദാഹരണമാണു്.

അംബരീഷൻ തന്തിരുവടിയുടെ ശ്രീപാദസേവാനന്ദലഹരിയിൽ ആറാടിക്കൊണ്ടു് ദിവസങ്ങൾ നയിച്ചു. ദുർവ്വാസസ്സു് ഒരിക്കൽ അദ്ദേഹത്തിൻെറ നേരെ ക്രുദ്ധനായി ഒരു കൃത്യകയെ അയച്ചു. എന്നാൽ അദ്ദേഹം അതിനെ കണ്ടു് തീരെ ഭയപ്പെട്ടില്ല. തന്തിരുവടിയാൽ രക്ഷിതനും ആത്മസമപ്പ്ണം ചെയ്തവനുമായ ആ മഹാത്മാവിന്നു് ഭയമെവിടെ? അദ്ദേഹത്തെ രക്ഷിക്കുവാനായി ഉടൻ അവിടെ സുദർശനചക്രം ആവിർഭവിച്ചു. ചക്രം ക്ഷണത്തിൽ കൃത്യകയെ നശിപ്പിച്ചു് ദുർവ്വാസസ്സിൻെറ നേരേ തിരിഞ്ഞു. ഋഷി ഭയചകിതനായി ലോകമെല്ലാം ഓടിനോക്കി. ഒരു ഫലവുമുണ്ടായില്ല. എവിടെ ചെന്നാലും ചക്രം പിന്നാലെ ഒന്നിച്ചുണ്ടു്. ബ്രഹ്മാവു്, ശ്രീപരമേശ്വരൻ മുതലായവരെ എല്ലാം സമീപിച്ചുനോക്കി. അവരെല്ലാം സാധ്യമല്ലെന്നു് പറഞ്ഞു് ഒഴിഞ്ഞു. അവസാനം ശ്രീവൈകുണ്ഠലോകം പ്രാപിച്ചു് തന്തിരുവടിയെ ശരണം പ്രാപിച്ചപ്പോൾ അവിടുന്നു് അരുളിച്ചെയ്തു: ''ഞാൻ ഭക്തദാസനാണു്. അസ്വതന്ത്രനാണു്. സർവ്വവും വിട്ടു് എന്നെ ആശ്രയിക്കുന്നവക്കു് ഞാൻ അടിമയാണു്. അവരെ ഉപേക്ഷിക്കുവാൻ സാധ്യമല്ല.'' 'ജ്ഞാനം തപശ്ച വിനയാന്വിതമേവ മാന്യം യാഹ്യംബരീഷപദമേവ ഭജേതി ഭൂമൻ.' (ജ്ഞാനവും തപസ്സും ശ്രേഷ്ഠംതന്നെ. പക്ഷേ അതു് വിനയത്തോടു കൂടിയതാവണം. അല്ലെങ്കിൽ അതിനു് തീരെ വിലയില്ല. അതുകൊണ്ടു് മഹാത്മാവായ ആ അംബരീഷൻെറ സമീപത്തിലേയ്ക്കു തന്നെ ചെല്ലു. വേറെ മാർഗ്ഗമില്ല.) ഭക്തിയുടെ ദിവ്യപ്രഭാവവും അതില്ലെങ്കിൽ മററെല്ലാററിൻെറയും വ്യർത്ഥതയും അംബരീഷചരിതം വ്യക്തമാക്കുന്നു.

സൂര്യവംശത്തിലേയും സോമവംശത്തിലേയും അനേകം മഹാപുരുഷന്മാരുടെ ദിവ്യചരിതങ്ങൾ ഇതിൽ വണ്ണിക്കുന്നു. രാമാവതാരം, പരശുരാമാവതാരം മുതലായവയും ഇതിൽ വണ്ണിക്കുന്നു. തന്തിരുവടിയുടേയും അവിടുത്തെ ശ്രീപാദഭക്തന്മാരുടെയും ലീലകൾ ശ്രവിച്ചും കീത്തിച്ചും ഹൃദയം ശുദ്ധമായിത്തീരുമ്പോൾ തന്തിരുവടിയിൽ ഭക്തിയുദിക്കുകയും സ്വരൂപസാക്ഷാത്കാരം സ്വയം സിദ്ധിക്കുകയും ചെയ്യുന്നു. ലൗകികവിഷയങ്ങളിൽ ലയിച്ചുകിടക്കുന്ന മനസ്സിനെ തന്തിരുവടിയിലേയ്ക്കു് ആകഷിക്കുവാൻവേണ്ടിയാണു് അവിടുത്തേയും ഭക്തന്മാരുടേയും കഥകൾ വിസ്തരിക്കുന്നതു്.

പതിതപാവനനും രഘുകുലാലങ്കാരഭൂതനും സീതാപതിയുമായ ശ്രീരാമചന്ദ്രൻെറ ദിവ്യലീല അതിവിചിത്രമാകുന്നു. നാളെ പിതാവു

തന്നെ യുവരാജാവായി അഭിഷേകംചെയ്യുവാൻ പോകുന്നുവെന്നറിഞ്ഞപ്പോഴും പിറേറ ദിവസം ഘോരരാക്ഷസന്മാരുടെ വാസസ്ഥാനമായ വനത്തിൽ പതിന്നാലു സംവത്സരം വാസം വേണ്ടി വരുമെന്നറിഞ്ഞപ്പോഴും തന്തിരുവടിയുടെ ശ്രീമുഖത്തിൽ യാതൊരു മാററവും ഉണ്ടായില്ല. പിതാവിൻെറ സത്യം പരിപാലിക്കുവാനായി കൊട്ടാരവും രാജ്യവുമെല്ലാം ഒരു പുല്ലുപോലെ വലിച്ചെറിഞ്ഞു് സസന്തോഷം വനത്തിലേയ്ക്കു് എഴുന്നള്ളി. കല്ലും മുള്ളും തനിക്കു് പുഷ്പശയ്യപോലെയാണെന്നും അവിടുത്തെ ഉച്ഛിഷ്ടമായ ഫലമൂലാദികൾ അമൃതതുല്യമാണെന്നും പറഞ്ഞു പതിവ്രതാരത്നമായ സീതാദേവി തന്തിരുവടിയെ വനത്തിലേയ്ക്കു് അനുഗമിച്ചു. സീതാരാമന്മാരുടെ ശുശ്രൂഷയാണു് തൻെറ ജന്മസാഫല്യം എന്നു് തീരുമാനിച്ചു് ലക്ഷ്മണനും അവരെ അനുഗമിച്ചു. ആ വനവാസചരിത്രം ഏതൊരാളെയാണു് രോമാഞ്ചകഞ്ചുകിതനാക്കാത്തതു്? ഭരതൻെറ ദിവ്യത്യാഗം, സഹോദരഭക്തി, ഹനുമാൻെറ ദാസഭക്തി ഇവയെപ്പററി എത്ര പ്രശംസിച്ചാലും അതു് അധികമാവുകയില്ല.

തന്നെ ആശ്രയിക്കുന്നവർ മൃഗങ്ങളോ മനുഷ്യരോ, രാക്ഷസന്മാരോ ആരുതന്നെയായാലും സർവ്വരിലും ഒരേവിധം കരുണാമൃതം വർഷിക്കുന്ന കാളമേഘമത്രേ തന്തിരുവടി. വാനരന്മാരെപ്പോലും അവിടുന്നു് പരമസഖാക്കളായി സ്വീകരിച്ചു. തൻെറ പരമശത്രുവായ രാവണൻെറ സഹോദരനെപ്പോലും അഭയംകൊടുത്തു് സ്വീകരിച്ചു. ശത്രുസഹോദരനായതിനാൽ അഭയം കൊടുക്കരുതെന്നു സുഗ്രീവാദികൾ തടഞ്ഞിട്ടും ആ കരുണാമൂർത്തി വിഭീഷണനെ സസ്നേഹം സ്വീകരിച്ചു.

> സകൃദേവ പ്രപന്നായ തവാസ്മീതി ച യാചതേ
> അഭയം സർവ്വഭൂതേഭ്യോ ദദാമ്യേതദ്വ്രതം മമ.

'ആരുതന്നേയായിക്കൊള്ളട്ടെ, വാക്കുകൊണ്ടെങ്കിലും ഒരിക്കലെങ്കിലും എന്നെ ആശ്രയിച്ചവന്നു് അഭയം കൊടുക്കുമെന്നതു് എൻെറ മഹത്തായ ജീവിതവ്രതമാകുന്നു. അതു് ഞാനെങ്ങനെ ഉപേക്ഷിക്കും?' എന്നാണു് അവിടുന്നു് അരുളിച്ചെയ്തതു്. ഹാ! എന്തൊരു ദിവ്യമായ ആദർശം! ഈ അവതാരലീലകളിൽ ആദർശപിതാവു്, ആദർശപുത്രൻ, ആദർശപതി, ആദർശസഹോദരൻ ആദർശദാസൻ ഇവയെല്ലാം വ്യക്തമായി കാണുവാൻ കഴിയും.

---

**കുട്ടികളുടെ ഗുണങ്ങൾ – 2**

# ദയ

**സി. ദാമോദരമേനോൻ**

(കല്ല്യാണി കളവാണി........)

പാവങ്ങളോടു ദയ കാണിയും കാണിക്കാത്ത
കേമനായുള്ളൊരുവൻ മനുഷ്യനാണോ?
കഷ്ടതയാൻ്റ പരം കഷ്ടപ്പെടുന്നവരി–
ലൊട്ടും കനിവെഴാത്തോൻ മനുഷ്യനാണോ?

ജീവജാലങ്ങളോടുമേതും കനിവെഴാത്ത
പാപിയായുള്ളൊരുവൻ മനുഷ്യനാണോ?
പാരം ദയാവശനായ് പാർത്ഥിവൻശിബി പണ്ടു
പ്രാവിനുപകരം തന്നുടൽകൊടുത്തു.

മാമുനി ദധീചിയോ വാനവക്കായിട്ടയാ–
പാവനനേകിനാൻ തന്നസ്ഥിപോലും.
രന്തിദേവൻെറ ദയാവായ്പിനെയോതും കഥ
ചിന്തിച്ചു ചൊല്ലിടാനോ നേരംപോരാ.

ബുദ്ധദേവനും മഹാവീരനും ജഗത്തിനെ–
യുദ്ധരിച്ചതും ദയാസന്ദേശത്താൽ
ക്രിസ്തുദേവനുംപിന്നെ ബാപ്പുജിതാനും നമ്മേ
കൃത്യമായ് ശ്രവിപ്പിച്ചു ദയാസന്ദേശം.

ആരോടും കടുത്തൊരു വാക്കു നാം പറയൊല്ല,
ആരേയും ദുഃഖിപ്പിക്കാൻ മുതിന്നിടൊല്ല
പ്രാണിഹിംസതാനല്ലൊ പാരിതിൽ പരം പാപം
പാലിക്ക നമ്മളെന്നുമഹിംസാതത്വം.

ക്രൂരതതന്നിൽനിന്നും പാപത്തിൽനിന്നും നമ്മെ
പാലനംചെയ്‌വതുമിക്കാരുണ്യം താൻ
സേവനമഹിംസയും ത്യാഗവുമിവയ്ക്കെല്ലാം
പ്രേരണതരുന്നതും ദയയൊന്നു താൻ.

ദീനരും ദരിദ്രരും ദുർബലർ രോഗികളും
നൂനമാശ്വസിപ്പതും ദയയാലല്ലൊ.

---

# കഥയുള്ള കഥകൾ

## എ. കരുണാകരമേനോൻ

### 198 ഈശ്വരദർശനം അത്ര എളുപ്പമല്ല

ശ്രീരാമകൃഷ്ണനെ കാണാൻ കേശവചന്ദ്ര സേനൻ ദക്ഷിണേശ്വരം ക്ഷേത്രോദ്യാനത്തിൽ വരുന്നുണ്ടെന്നറിഞ്ഞ്, ഒരു ദിവസം ബ്രഹ്മസമാജത്തിലെ പല പ്രമുഖാംഗങ്ങളും നേരത്തെ തന്നെ അവിടെ എത്തിയിരുന്നു. ശ്രീരാമകൃഷ്ണനുമായി സംസാരിച്ചുകൊണ്ട് അവർ തങ്ങളുടെ നേതാവിന്റെ ആഗമനം അത്യാകാംക്ഷയോടെ കാത്തുകൊണ്ടിരിക്കുകയാണ്. അപ്പോൾ കൈയിൽ കുറച്ചു പഴങ്ങളും പുഷ്പങ്ങളുമായി കേശവചന്ദ്രൻ മുറിക്കകത്തേയ്ക്കു കടന്നുവന്നു. ശ്രീരാമകൃഷ്ണന്റെ പാദം സ്പർശിച്ചശേഷം അതെല്ലാം അദ്ദേഹത്തിന്നർപ്പിച്ചുകൊണ്ട് കേശവചന്ദ്രൻ ഭഗവാനെ താണുവണങ്ങി. ഭഗവാനും അതുപോലെതന്നെ ആ വിശിഷ്ടാതിഥിയെ വണങ്ങിയശേഷം ചിരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'കേശവാ, താങ്കൾക്ക് എന്നെ വേണം, പക്ഷെ താങ്കളുടെ ശിഷ്യന്മാർക്കു വേണ്ട. ഞാൻ അവരോടു പറയുകയായിരുന്നു, ''നമുക്ക് അസ്വസ്ഥരാവുക. എന്നാൽ ഗോവിന്ദൻ പ്രത്യക്ഷമാകും,''എന്ന്. (കേശവചന്ദ്രന്റെ ശിഷ്യരോട്) ഇതാ നിങ്ങളുടെ ഗോവിന്ദൻ !

ഇതുവരെ ഞങ്ങളെല്ലാവരും അസ്വസ്ഥരായിരുന്നു. എന്തിന് ? താങ്കളുടെ വരവിനു കളമൊരുക്കാൻ. ഗോവിന്ദന്റെ ദർശനം ലഭിക്കുക അത്ര എളുപ്പമല്ല. നാരദൻ വൃന്ദാവനത്തിൽ പ്രവേശിച്ച് അത്യാകാംക്ഷയോടെ 'എന്റെ ജീവനിൽ ജീവനായുള്ളവനേ ! അല്ലയോ ഗോവിന്ദാ', എന്നൊക്കെ പ്രാർത്ഥിക്കുന്നതായി നിങ്ങൾ നാടകത്തിൽ കണ്ടിരിക്കും. അപ്പോൾ, ഗോപന്മാരും പിന്നാലെ ഗോപിമാരുമായി കൃഷ്ണൻ രംഗപ്രവേശം ചെയ്യുന്നു. അതുപോലുള്ള അത്യുത്കടമായ ഹൃദയാഭിലാഷം കൂടാതെ ആർക്കും തന്നെ ഈശ്വരനെ ദർശിക്കാൻ സാദ്ധ്യമല്ല.'

### 199 ഒരു സ്വരം മാത്രമായാൽ മുഷിയും

ഏതാണ്ടു നാലു മണിയായപ്പോൾ ക്ഷേത്രത്തിലെ നഹബത്തിൽനിന്നുള്ള സംഗീതം കേട്ടു തുടങ്ങി. അതു കേട്ടപ്പോൾ കേശവചന്ദ്രനോടും മററുമായി ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ആ സംഗീതം നിങ്ങൾ കേൾക്കുന്നില്ലേ? അത് എത്ര ശ്രുതിമധുരമാണ് ! ഒരാൾ തന്റെ കുഴലിൽ ഒരു സ്വരംമാത്രമേ പുറപ്പെടുവിക്കുന്നുള്ളൂ. മറെറാരാളാകട്ടെ വിവിധരാഗങ്ങളിലുള്ള സ്വരതരംഗങ്ങൾ സൃഷ്ടിക്കുന്നു. അതാണ് എന്റെ ഭാവം. ഏഴു ദ്വാരങ്ങളുള്ള ഒരു സംഗീതോപകരണം എനിക്കുള്ളപ്പോൾ ഏകസ്വരംമാത്രം ഞാനെന്തിനു പുറപ്പെടുവിക്കണം? 'സോഽഹം', സോഽഹം', എന്നുമാത്രം ഞാനെന്തിനു പറയണം? സപ്തദ്വാരങ്ങളുള്ള ആ ഉപകരണത്തിന്മേൽ എനിക്കു വിവിധസ്വരങ്ങൾ ആലപിക്കണം. ഈശ്വരനെ എല്ലാ ഭാവത്തിലും സമീപിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു, ശാന്തം, ദാസ്യം, വാത്സല്യം, മധുരം എന്നീ ഭാവങ്ങളിലെല്ലാംതന്നെ. ഈശ്വരനുമായി എനിക്ക് ഉല്ലാസമായി കഴിയണം. ഈശ്വരനൊന്നിച്ച് എനിക്കു ലീലയാടണം.'

അത്യത്ഭുതത്തോടെ കേശവചന്ദ്രൻ ഈ വാക്കുകൾ ശ്രദ്ധിച്ചുകേട്ടു. കൂട്ടുകാരോട് അദ്ദേഹം പറഞ്ഞു: ''ജ്ഞാനത്തിന്റേയും ഭക്തിയുടേയും ഇത്ര അത്ഭുതകരവും സുന്ദരവുമായ ഒരു വ്യാഖ്യാനം ഞാനിതിനുമുമ്പൊരിക്കലും കേട്ടിട്ടില്ല.''

ശ്രീരാമകൃഷ്ണൻ തുടർന്നു, ''എല്ലാ മാർഗ്ഗങ്ങളിൽക്കൂടിയും ഈശ്വരനെ സാക്ഷാത്ക്കരിക്കാം, ദക്ഷിണേശ്വരത്തേയ്ക്കു നിങ്ങൾ വണ്ടിയിലോ വഞ്ചിയിലോ കപ്പലിലോ അല്ലെങ്കിൽ കാൽനടയായോ വരുന്നതുപോലെയാണ് അത്. നിങ്ങളുടെ സൌകര്യവും രുചിയുമനുസരിച്ചുള്ള മാർഗ്ഗമാണ് നിങ്ങൾ തിരഞ്ഞെടുത്തിരിക്കുന്നത്. പക്ഷെ പ്രാപ്യസ്ഥാനം എല്ലാവർക്കും ഒന്നുതന്നെ. ചിലർ മററുള്ളവരേക്കാൾ മുമ്പേതന്നെ ഇവിടെ എത്തിച്ചേർന്നിരിക്കുന്നു, പക്ഷെ എല്ലാവരും വന്നുചേർന്നിട്ടുണ്ട്.''

### 200 താഴ്ന്ന നിലത്തേ വെള്ളം നില്ക്കുകയുള്ളൂ

ശ്രീരാമകൃഷ്ണൻ പറഞ്ഞു, ''ഉപാധികളിൽ നിന്ന് എത്രത്തോളം നിങ്ങൾ മുക്തരാണോ അത്രത്തോളം നിങ്ങൾക്ക് ഈശ്വരസാന്നിദ്ധ്യം അനുഭവപ്പെടും. ഒരു കുന്നിൻമുകളിൽ മഴവെള്ളം കെട്ടിനില്ക്കില്ല. താഴ്ന്ന നിലത്തേ അതു കെട്ടിനില്ക്കുകയുള്ളൂ. അതുപോലെ ഈശ്വരകാരുണ്യമാകുന്ന ജലം അഹങ്കാരമാകുന്ന കുന്നിൽ തങ്ങി

നില്ക്കുകയില്ല. ഈശ്വരൻെറ മുമ്പിൽ നില്ക്കുമ്പോഠം താൻ എത്രയോ താഴ്ന്നവനാണ്, സാധുവാണ്, എന്നായിരിക്കണം ഒരാളുടെ ഭാവം.

നമ്മഠം വളരെ കരുതലോടെയിരിക്കണം. വസ്ത്രങ്ങഠംപോലും അഹങ്കാരമുണ്ടാക്കും. പ്ലീഹാരോഗിയായിട്ടുള്ള ഒരാളാണെങ്കിൽപോലും കറുത്തകരയുള്ള ഒരു വസ്ത്രം ധരിക്കുമ്പോഠം അയാഠം നിധുബാബുവിൻെറ ലളിതഗാനങ്ങഠം മൂളുന്നതു കേഠംക്കാം. കാലിൽവലിയ ബൂട്ട്സ് ഇട്ടുമ്പോഠം ഇംഗ്ലീഷ് അടിച്ചുമാറുന്ന ആളുകളുണ്ട്. അഹ്തയില്ലാത്ത ഒരാഠം ഒരു കാവിവസ്ത്രം ധരിക്കുമ്പോഠം അയാഠം വലിയ അഹങ്കാരിയായി, ത്തീരുന്നു. അയാളോടു അല്പംപോലും അനാദരം കാണിച്ചാൽ അയാഠം കോപിക്കുകയായി, ശണ്ഠകൂട്ടുകയായി.''

**201 ഈശ്വരനുവേണ്ടി കരയുക**

''ഉൽക്കടമായ ഹൃദയാഭിലാഷമില്ലാതെ ഈശ്വരനെ കാണാൻ സാദ്ധ്യമല്ല. ജീവിതാനുഭവങ്ങഠം അവസാനിക്കാതെ ആ ഹൃദയാഭിലാഷം ഉണ്ടാവുകയില്ല. കാമിനീകാഞ്ചനങ്ങളുടെ നടുവിൽത്തന്നെ ജീവിക്കുന്നവക്ക് ഈശ്വരനെ കാണാനുള്ള ആ അഭിലാഷം ഉണ്ടാവുകയില്ല.

ഞാൻ കമാർപുക്കൂറിൽ താമസിക്കുന്ന കാലത്തു് ഹൃദയൻെറ നാലോ അഞ്ചോ വയസ്സുമാത്രം പ്രായമായ മകൻ പകൽ മുഴുവനും എൻെറ കൂടെത്തന്നെ ആയിരുന്നു. മറെറല്ലാം മറന്ന് അവൻ തൻെറ കളിക്കോപ്പുകളുമായി കളിച്ചുകൊണ്ടിരിക്കും, പക്ഷെ വൈകുന്നേരമാകുമ്പോഠം അവൻ പറയാൻ തുടങ്ങും, 'എനിക്കു് എൻെറ അമ്മയുടെ അടുത്തു പോകണം,' എന്നു്. 'ഞാനൊരു പ്രാവിനെത്തരാം,' എന്നും മററും പറഞ്ഞു് പലതരത്തിലും ഞാനവനെ സമാധാനിപ്പിക്കാൻ ശ്രമിക്കും. പക്ഷെ അതുകൊണ്ടൊന്നും അവനു സമാധാനമാവുകയില്ല. 'എനിക്കെൻെറ അമ്മയുടെ അടുത്തുപോകണം,' എന്നു പറഞ്ഞുകൊണ്ടു് അവൻ കരയാൻ തുടങ്ങും, പിന്നെ അവനു് കളിയിലൊന്നും ഒരു രസവും തോന്നുകയില്ല. അപ്പോഴത്തെ അവൻെറ ആ സ്ഥിതി കണ്ടിട്ടു് ഞാൻ കരഞ്ഞുപോയിട്ടുണ്ടു്.

അതുമാതിരി ഒരു കുട്ടിയെപ്പോലെ ഒരാഠം ഈശ്വരനുവേണ്ടി കരയണം. ഈശ്വരനെച്ചൊല്ലി അസ്വസ്ഥനാവുക എന്നുള്ളതിൻെറ അത്ഥം അതാണ്. ആ അവസ്ഥയിൽ കളിയിലോ ആഹാരത്തിലോ ഒന്നും ഒരാഠംക്കു് രസം തോന്നുകയില്ല. ലൌകികാനുഭവങ്ങളൊക്കെത്തീന്ന ശേഷം ഒരാഠം ഇതുപോലെ അസ്വസ്ഥനാവുകയും ഈശ്വരനുവേണ്ടി ആത്മാത്ഥമായി കണ്ണുനീർ വാക്കുകയും ചെയ്യും.''

ശ്രീരാമകൃഷ്ണൻ ഇങ്ങനെ തുടന്നു, 'ഈശ്വരനെ സാക്ഷാത്ക്കരിച്ചശേഷം ഒരാഠംക്കു ലോകത്തിൽ ജീവിക്കാം, വിരോധമില്ല, ആദ്യം കിഴവിയെ തൊടുക എന്നിട്ടു് ഒളിച്ചു കളിക്കുക. ഈശ്വരനെ സാക്ഷാത്കരിച്ചശേഷം ഒരാളുടെ ലൌകികബന്ധമെല്ലാം അററുപോകുന്നു. അയാഠം ഒരു ചെറുവരാലിനെപ്പോലെ ജീവിക്കുന്നു. ചേറിലാണ് ആ മത്സ്യം ജീവിക്കുന്നതെങ്കിലും ദേഹത്തിൽ ചേറു പുരളുന്നില്ല.'

---

# പുസ്തകാഭിപ്രായം

## പ്രേമരശ്മി

ഗ്രന്ഥകത്താ: താമരശ്ശേരി കൃഷ്ണൻഭട്ടതിരി (മുരളി)

പ്രസാധകർ: ടി. എസ്. ഭട്ടതിരി; മണ്ണൂർ പോസ്റ്റ്. ലെവക്കോട്ടു് വഴി. വില 1.25.

ഭക്തിരസം വഴിഞ്ഞൊഴുകുന്ന ഗാനങ്ങളുടെയും കവിതകളുടെയും രചനകൊണ്ടു് സുപ്രസിദ്ധനായിത്തീന്നിട്ടുള്ള ആളാണ് മുരളി. അദ്ദേഹത്തിൻെറ അയത്നസുന്ദരമായ രചനാരീതിയും പദലാളിത്യവും ആരെയും ആകഷിക്കുന്നതാകുന്നു. തൻെറ കൊച്ചുമകൻെറ ആകസ്മികമായ നിര്യാണംകൊണ്ടുണ്ടായ ദുഃഖം തത്വചിന്തയിലേയ്ക്കും ജ്ഞാനത്തിലേയ്ക്കും തിരിഞ്ഞതിൻെറ ഫലമാണ് ഈ'പ്രേമരശ്മി'. ലോകത്തിൽ എന്തെങ്കിലും ദുഃഖം വരുമ്പോഠം വാവിട്ടുകേഴുന്നവരാണധികം പേരും. സംസാരത്തിലെ സവ്വ ദുഃഖങ്ങളും ഭഗവാൻെറ അനുഗ്രഹമാണെന്നു വിചാരിച്ചു ഭക്തിക്കു് ദാർഢ്യം വരുത്തുവാൻ ശ്രമിക്കുന്നവക്ക് ദുഃഖത്തിലും സുഖവും സന്തോഷവുമേ അനുഭവപ്പെടുകയുള്ളു. അതാണ് ലോകജീവിതത്തെ സുഖമയമാക്കിത്തീക്കുവാനുള്ള മാഗ്ഗം. അങ്ങനെ തനിക്കു് നേരിട്ട അസഹ്യമായ ആഘാതത്തെ ആത്മവിചാരത്തിനുള്ള ഒരു കാരണമാക്കിത്തീത്തതിൻെറ ഫലമായി സ്വഹൃദയത്തിൽനിന്നും താനേ ബഹിഗ്ഗമിച്ചതാണ് ഈ പ്രേമരശ്മി. ദുസ്സഹമായ പുത്രദുഃഖം വിവേകവൈരാഗ്യങ്ങളെ ഉദിപ്പിച്ചു് ആത്മതത്വം സമ്പാദിച്ചുകൊടുക്കുന്നതാണ് ഇതിലെ ഇതിവൃത്തം. അതിൻെറ മോഹനവും

മനോഹരവുമായ പ്രതിപാദനത്തിൽ കവി മററെല്ലാവരെയും അതിശയിക്കുന്നു. ശബ്ദഭംഗി, അത്ഥചമത്കാരം, ആശയസൗകുമാര്യം, ഭാവനാവിലാസം, രസപുഷ്ടി മുതലായവയിൽ അസാമാന്യവിജയം കൈവരിച്ചിട്ടുള്ള പ്രേമരശ്മി ഏവരുടെ ഹൃദയത്തിലും പ്രേമദീപം കൊളുത്തി ഉജ്വലരശ്മികൾ നാലുപാടും പ്രസരിപ്പിക്കുകതന്നെ ചെയ്യും. പുത്രവിരഹംപോലുള്ള കഠിനദുഃഖങ്ങളെക്കൊണ്ട് ആകുലരായിത്തീരുന്നവക്ക് സാർവ്വത്രികമായ സച്ചിദാനന്ദദശനംകൊണ്ട് മനസ്സിനെ കുളപ്പിക്കുവാനും പരമലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണത്തിന് പ്രചോദനം കൊള്ളുവാനും പ്രേമരശ്മി പ്രയോജനപ്രദമായിത്തീരുന്നതാണ്. പാടുവാനും പഠിക്കുവാനും പററിയ ഒരു വിശിഷ്ടഗ്രന്ഥമാണിതു്.

### ശ്രീ ഗുരുവായൂരപ്പൻ—

### ഏകാദശി വിശേഷാൽപ്രതി

നാരായണാലയം, ഗുരുവായൂർ. വില 1 ക.

അടുത്തകാലത്തു് മലയാള സാഹിത്യ നഭോമണ്ഡലത്തിൽ ഉദിച്ചുയന്ന ഒരു നക്ഷത്രമാണ് 'ശ്രീ ഗുരുവായൂരപ്പൻ'. ഭക്തിരസപ്രധാനങ്ങളായ ലേഖനങ്ങളെക്കൊണ്ടും കവിതകളെക്കൊണ്ടും അനുവാചകരുടെ ചിന്താഗതിയെ ഭൗതികലോകത്തിൽനിന്നും ആദ്ധ്യാത്മികലോകത്തിലേയ്ക്കു തിരിച്ചുവിടുവാനുള്ള കഴിവ് ഇതിനകം ഈ മാസിക തെളിവാക്കിയിട്ടുണ്ട്. ഒരു വയസ്സ് തികയുന്നതിന്നുമുമ്പുതന്നെ ഗുരുവായൂരേകാദശി പ്രമാണിച്ച് ഇത്രയും വിശിഷ്ടമായ ഒരു ഉപഹാരം വായനക്കാക്ക് സമപ്പിച്ചതിൽ ഈ മാസിക സവ്വഥാ അഭിനന്ദനമഹിക്കുന്നുണ്ട്. ഭഗവാൻെറ മാഹാത്മ്യം, ഗുരുവായൂർക്ഷേത്രം, ഏകാദശിയുടെ മഹത്ത്വം മുതലായി പല ആദ്ധ്യാത്മികവിഷയങ്ങളെയുംപററി ഒട്ടുവളരെ പണ്ഡിതന്മാരുടെ ലേഖനങ്ങളും കവിതകളും ഉൾക്കൊള്ളുന്ന ഇങ്ങനെയുള്ള പ്രസിദ്ധീകരണങ്ങളുടെ ആവശ്യം ഇന്നു് കേരളത്തിൽ വളരെയധികമുണ്ട്. ഈ മാന്യസഹജീവിക്കു് ഉത്തരോത്തരം അഭിവൃദ്ധിയും പ്രചാരവുമുണ്ടാകട്ടെ എന്നു് ആശംസിക്കുന്നു.

---

# വാത്തകൾ

### ശ്രീ ശാരദാജയന്തി

ഡിസംബർ 23—ാംനു- ശാരദാദേവിയുടെ ജന്മദിനം വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിലും ശാരദാമന്ദിരത്തിലുംസാഘോഷംകൊണ്ടാടി. രാവിലെ 5 മണിക്കുമംഗളാരതിയോടും നാമജപത്തോടുംകൂടിയാണ് ആഘോഷങ്ങളാരംഭിച്ചതു്. പൂജ, ഭജന, സഹസ്രനാമാച്ചന, ഹോമം മുതലായവയ്ക്കുശേഷം 11 മണിക്കു് ശ്രീ മുഡാനന്ദസ്വാമികൾചെയ്ത പ്രഭാഷണത്തിൽ ശ്രീ മാതൃദേവിയുടെ ജീവിതത്തെയും ഉപദേശങ്ങളെയുംപററി സവിസ്തരം പ്രതിപാദിക്കുകയും അവ എങ്ങനെ നമുക്ക് അനുകരണീയമായ ആദശങ്ങളായിത്തീരുന്നുവെന്നു് വ്യക്തമാക്കുകയും ചെയ്തു. വൈകുന്നേരം അഞ്ചരമണിക്ക്, കലാമണ്ഡലം സഹോദരിമാരുടെ ഓട്ടംതുള്ളലിന്നുശേഷം ശാരദാമന്ദിരം ബാലികമാരുടെ ഭജനയോടുകൂടി സമ്മേളനമാരംഭിച്ചു. മുഡാനന്ദസ്വാമികളുടെ സ്വാഗതപ്രസംഗത്തിന്നുശേഷം ശ്രീ തപസ്യാനന്ദസ്വാമികൾ തൻെറ അദ്ധ്യക്ഷപ്രസംഗത്തിൽ ശ്രീ മാതൃദേവിയുടെ ജീവിതത്തിലെ ആദ്ധ്യാത്മികഗുണങ്ങളെയും ദൈവീസമ്പത്തിയെയും പ്രത്യേകം എടുത്തു വിവരിച്ചു. ഭാരതീയാദശങ്ങളുടെ മൂത്തരൂപമായ ആ മഹനീയജീവിതത്തെ മാതൃകയാക്കി എല്ലാവരും ജന്മസാഫല്യമടയുവാൻ ശ്രമിക്കേണ്ടതാണെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. മാതൃദേവിയുടെ അപദാനങ്ങളെക്കുറിച്ച് ശ്രീമതി കുഞ്ഞുക്കുട്ടിതമ്പുരാട്ടി (കൊടുങ്ങല്ലൂർ) ഒരു പ്രസംഗം ചെയ്തു. സമ്മേളനത്തിൽവെച്ച് ശ്രീ വിദ്യാനന്ദതീത്ഥപാദസ്വാമികൾ സാധനാബോധിനി എന്ന പുതിയ വ്യാഖ്യാനത്തോടുകൂടിയ ഭഗവദ്ഗീതയുടെ അവതരണവും നടത്തി. ഇതേവരെ ഉണ്ടായിട്ടുള്ള ഗീതാവ്യാഖ്യാനങ്ങളിൽനിന്നു് ശ്രീ പ്രകാശാനന്ദസ്വാമികളെഴുതിയ സാധനാബോധിനിക്കുള്ള വിശേഷതകൾ അദ്ദേഹം എടുത്തുകാണിച്ചു. ഗീതാതത്ത്വങ്ങൾ സ്വജീവിതത്തിൽ പ്രായോഗികമാക്കാനാഗ്രഹിക്കുന്ന സാധകന്മാക്ക് ശരിയായ മാഗ്ഗനിദ്ദേശം നൽകുന്ന ഈ പുതിയ പുസ്തകത്തിന്നു് ധാരാളം പ്രചാരം ഉണ്ടാകുമെന്നു് അദ്ദേഹം ആശംസിക്കുകയും പുസ്തകം വാങ്ങാനാഗ്രഹിക്കുന്ന പലക്കും പുസ്തകം നൽകിക്കൊണ്ട് അദ്ദേഹം അതിൻെറ ഉദ്ഘാടനം നിവ്വഹിക്കുകയും ചെയ്തു. സമ്മേളനത്തിലും അതിന്നുശേഷമുണ്ടായ ദീപാരാധനയിലും ധാരാളം ഭക്തജനങ്ങൾ പങ്കെടുത്തിരുന്നു.

### ആദ്ധ്യാത്മിക അന്തര്യോഗം

വിലങ്ങൻ ആശ്രമത്തിൽവെച്ചു നടത്തിയ പതിമൂന്നാമത്തെ അന്തര്യോഗം ഡിസംബർ 23—ാംനു- രാത്രി ശ്രീ തപസ്യാനന്ദസ്വാമികൾ ഉദ്ഘാടനംചെയ്തു. 24—ാംനു-മുതൽ 28—ാംനു-വരെ ഓരോ ദിവസവും രാവിലെ 5 മണിമുതൽ രാത്രി 10മണിവരെ ആദ്ധ്യാത്മികകാര്യങ്ങളിൽമാത്രം ശ്രദ്ധ ചെലുത്താൻ തക്കവണ്ണമുള്ള ദിനചര്യയാണുണ്ടായിരുന്നതു്. ശ്രീ ജി. ബാലകൃഷ്ണൻ നായർ ഈശാവാസ്യോപനിഷത്തിനെപ്പററിയും ശ്രീ വിദ്യാനന്ദതീത്ഥപാദസ്വാമികൾ ഗീതയെപ്പററിയും ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ ഭാഗവതത്തെപ്പററിയും ക്ലാസ്സുകളെടുത്തു. രാത്രി ഒരു മണിക്കൂർവീതം സംശയനിവൃത്തിയ്ക്കുവേണ്ടിയുള്ള ചോദ്യോത്തരങ്ങൾക്കായും നീക്കിവെച്ചിരുന്നു. ധ്യാനം, ഭജന മുതലായ പരിപാടികളിലും എല്ലാവരും ഉത്സാഹത്തോടുകൂടി പങ്കെടുത്തു. നൂറിലധികം അന്തേവാസികൾ അസാധാരണമായ ആവേശത്തോടും ഉത്സാഹത്തോടും കൂടിയാണ് എല്ലാ പരിപാടികളിലും പങ്കുകൊണ്ടിരുന്നതു്. ഓരോ കൊല്ലവും മുൻകൊല്ലത്തിലെക്കാളധികം ആളുകളിതിൽ പങ്കെടുക്കുന്നുണ്ടെന്നതുതന്നെ ഇതിൻെറ ആവശ്യകത ആളുകൾ കൂടുതൽകൂടുതൽ മനസ്സിലാക്കുന്നുണ്ടെന്നതിന്നു തെളിവാണ്.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 ഫെബ്രുവരി | ലക്കം 2 |
|---|---|---|

## അമൃതവാണി

വിജയൻ: മഹാശയാ, ഈശ്വരനെ പ്രാപിക്കുന്നതിനു്, അദ്ദേഹത്തെ ദർശിക്കുന്നതിനു്, ഭക്തിയുണ്ടായാൽമാത്രം മതിയോ ?

**ശ്രീരാമകൃഷ്ണദേവൻ:** മതി, ഭക്തികൊണ്ടുമാത്രം അദ്ദേഹത്തെ കാണാൻ കഴിയും. എന്നാലതു് പക്വഭക്തിയായിരിക്കണം, പ്രേമഭക്തി, രാഗഭക്തി. ആ ഭക്തിയുണ്ടായാൽ മാത്രമേ ഭഗവാൻെറ പേരിൽ സ്നേഹം ഉണ്ടാവുകയുള്ളൂ; അമ്മയ്ക്കു മകനോടും, മകനു് അമ്മയോടും, ഭാര്യയ്ക്കു് ഭർത്താവിനോടും ഉള്ള സ്നേഹംപോലെയുള്ള സ്നേഹം.

ഈ സ്നേഹം, ഈ രാഗഭക്തി, വന്നാൽ ഭാര്യ, പുത്രൻ, സ്വജനങ്ങൾ, കുടുംബം ഇവരുടെ പേരിലുള്ള മായാസക്തി ഉണ്ടായിരിക്കയില്ല. ദയ കാണും. ഈ സ്നേഹമുണ്ടായാൽ ലോകം വിദേശമായിത്തോന്നും; ഒരു കർമ്മഭൂമിമാത്രമായിത്തോന്നും. നാട്ടിൻ പുറത്തു് വീടു്, ജോലിക്കു് കല്ക്കത്തയിൽ, അതുപോലെ. ജോലിക്കുവേണ്ടി തല്ക്കാലം വീടു് വാടകയ്ക്കെടുത്തു് കല്ക്കത്തയിൽ താമസിക്കേണ്ടതുണ്ടു്. ഈശ്വരസ്നേഹം ഉണ്ടായിക്കഴിഞ്ഞാൽ സംസാരാസക്തി, വിഷയബുദ്ധി, നിശ്ശേഷം പോകും. വിഷയബുദ്ധി ലേശമെങ്കിലും ഉണ്ടെങ്കിൽ അദ്ദേഹത്തെ കാണാനൊക്കുകയില്ല. തീപ്പെട്ടിക്കോലു നനഞ്ഞതാണെങ്കിൽ ആയിരം എണ്ണം ഉരച്ചാലും ഒരു തരത്തിലും കത്തുകയില്ല. ഒരു കുന്നു കോലു നഷ്ടമായതുമാത്രം മെച്ചം. വിഷയാസക്തമായ മനസ്സു് നനഞ്ഞ തീപ്പെട്ടിക്കോലാണു്.

'ഞാനെല്ലാം കൃഷ്ണമയമായിക്കാണുന്നു.' എന്നു രാധ പറഞ്ഞപ്പോൾ സഖികൾ ചോദിച്ചു: ''എന്തു്, ഞങ്ങളദ്ദേഹത്തെ കാണുന്നേ ഇല്ലല്ലൊ ! നിനക്കെന്താ സന്നി പിടിച്ചോ ?'' അപ്പോൾ രാധ പറഞ്ഞു: ''സഖി, കണ്ണിൽ അനുരാഗാഞ്ജനം എഴുതു. അങ്ങനെ ചെയ്താൽ അദ്ദേഹത്തെ കാണാം.'' ഈ അനുരാഗം, ഈ പ്രേമം, ഈ പക്വഭക്തി, ഈ സ്നേഹം ഒരിക്കലുണ്ടായാൽ സാകാരവും നിരാകാരവും രണ്ടും സാക്ഷാത്കരിക്കപ്പെടുന്നു.

(ശ്രീരാമകൃഷ്ണവചനാമൃതം)

# അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഭക്തനായ നവഗോപാൽഘോഷ് മററു ഭക്തന്മാരോടൊപ്പം ലാട്ടുമഹാരാജിൻെറ മുമ്പിൽ ഇരിക്കുന്നു. ലാട്ടുമഹാരാജ് അവരോട് ശ്രീരാമകൃഷ്ണദേവൻെറ നിസ്സീമമായ കൃപാകടാക്ഷത്തെപ്പററി പറയുകയാണ്.

ലാട്ടു മഹാരാജ്: നിങ്ങൾ എന്നിൽ വല്ലതും കാണുന്നുണ്ടെങ്കിൽ അതെല്ലാം അദ്ദേഹത്തിൻെറ വകയാണ്. അതല്ലെങ്കിൽ എന്നെപ്പോലെ പമ്പരവിഡ്ഢിയായ ഒരാൾക്ക് ആദ്ധ്യാത്മികസാധനകൾ ചെയ്യാനുള്ള മനഃസ്ഥിതി വരുമായിരുന്നോ? 'സാധന സാധന' എന്നു വെച്ചാൽ എന്താണെന്നുതന്നെ നിശ്ചയമുണ്ടായിരുന്നോ എനിക്ക്? ഈ സാധനയും ഭക്തിയുമൊക്കെ അദ്ദേഹം ഉണ്ടാക്കിത്തന്നതാണ്, മുഴുവനും. എനിക്കൊരൊററ ആഗ്രഹമേ ഉണ്ടായിരുന്നുള്ളു – അദ്ദേഹത്തിൻെറ സേവകനാവണം, മതി, പിന്നൊന്നും വേണ്ട. സ്വന്തം ഇഷ്ടപ്രകാരം അദ്ദേഹം പഠിപ്പിച്ചുതന്നതാണ് ഇതെല്ലാം. സാധനകൾ ചെയ്താലുള്ള ഗുണമെന്താണെന്നുപോലും എനിക്ക് അറിഞ്ഞുകൂടായിരുന്നു. അദ്ദേഹമാണ് രാംജിയുടെ ജോലിയെപ്പററി എനിക്ക് മനസ്സിലാക്കിത്തന്നതു്.

ഭക്തൻ: രാംജിയുടെ ജോലിയെപ്പററി പറഞ്ഞുതന്നതെന്താണ്, മഹാരാജ്?

ലാട്ടു മഹാരാജ്: ഒരു ദിവസം ഞാൻ ഠാക്കുറിൻെറ കാൽ തടവിക്കൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്ന് അദ്ദേഹം എന്നോടു ചോദിച്ചു: 'എടാ, നിൻെറ രാംജി ഇപ്പോൾ എന്തു ചെയ്യുകയാണെന്ന് നിനക്ക് പറയാൻ പററുമോ?' ഞാൻ ഞെട്ടിപ്പോയി. രാംജിയുടെ കാര്യങ്ങളൊക്കെ എനിക്കെങ്ങനെയാ അറിവുണ്ടാവുക? ഞാനൊന്നും മിണ്ടാതെ ഇരിക്കുന്നതു കണ്ടിട്ട് അദ്ദേഹം പറഞ്ഞു: 'എടാ! നിൻെറ രാംജി ഇപ്പോൾ സൂചിയുടെ ദ്വാരത്തിൽക്കൂടി ആനകളെ കടത്തിവിട്ടുകൊണ്ടിരിക്കുകയാണ്.'

ഭക്തൻ: മഹാരാജ്, അപ്പറഞ്ഞതെന്താണ്? സൂചിയുടെ ദ്വാരത്തിൽക്കൂടി ആനകളെ കടത്തിവിടുകയോ? എന്നുവെച്ചാലെന്താണ്, മഹാരാജ്?

ലാട്ടു മഹാരാജ്: അതും മനസ്സിലായില്ലേ? ഞാൻ ഇത്ര ചെറിയൊരു ആധാരം, നിസ്സാരനായ ഈ എൻെറ ഉള്ളിലേയ്ക്ക് ഭഗവാൻ ആദ്ധ്യാത്മികശക്തി കുടംകുടമായി നിറച്ചു തള്ളുകയാണെന്ന്. ഇപ്പോൾ മനസ്സിലായോ?

മറെറാരു ഭക്തൻ: ഈ ആദ്ധ്യാത്മികശക്തി ഇങ്ങനെ കുടത്തിൽ നിറച്ച് നമ്മുടെ ഉള്ളിൽ പകർന്നുതരാൻ പററുന്ന ഒന്നാണോ?

ലാട്ടു മഹാരാജ്: പിന്നല്ലാതെ! പക്ഷെ ഒന്നുണ്ട്, അതു് കണ്ട ചാക്കനും പോക്കനും ഒന്നും പററുന്ന കാര്യമല്ലെന്നുമാത്രം. ഭഗവാനെ നേരിട്ടു കണ്ടുകൊണ്ടിരിക്കുന്ന, ആത്മാനന്ദത്തിൽ മുങ്ങിതിമർത്തുല്ലസിക്കുന്ന ഒരാൾക്കുമാത്രം ചെയ്യാൻ കഴിയുന്ന ഒന്നാണ് ഇപ്പറഞ്ഞതു്. അല്ലാതെ, സ്വന്തമായി യാതൊരു സാധനയും ചെയ്യാതെ വെറുതെ കുത്തിയിരിക്കുന്ന ആൾക്ക് ചെയ്യാവുന്ന പണിയല്ല അതു്.

ഭക്തൻ: ഞങ്ങളുടെ ഉള്ളിലേയ്ക്കും ആ ആദ്ധ്യാത്മികശക്തി കുറച്ച് പകർന്നൊഴിക്കാൻ ഒന്ന് കനിയണേ, മഹാരാജ്!

ലാട്ടു മഹാരാജ്: എന്തൊക്കെ വിഡ്ഢിത്തമാണീ പറയുന്നതു്! അദ്ദേഹത്തിന്നതു് സാധിച്ചു എന്നുവെച്ച് എനിക്ക് സാധിക്കുമെന്ന് നിങ്ങൾ വിചാരിച്ചുപോയോ!

ഭക്തൻ: അങ്ങേയ്ക്കും സാധിക്കും, മഹാരാജ്, അങ്ങേയ്ക്കും സാധിക്കുമെന്ന് ഞങ്ങൾക്കറിയാം. ഞങ്ങളുടെ നേരെ ഒന്ന് കനിഞ്ഞാൽ മാത്രംമതി, ഞങ്ങൾക്ക് ഈ ജന്മത്തിൽത്തന്നെ സിദ്ധി കൈവരാൻ തക്കവണ്ണം അല്പമൊരു സഹായംമാത്രം ചെയ്തുതന്നാൽ മതി, മഹാരാജ്.

ലാട്ടു മഹാരാജ്: കണ്ടില്ലെ, കണ്ടില്ലെ! നിങ്ങളെയെല്ലാം ഒരൊററ അച്ചിൽ വാർത്തെടുത്തതാണ്. ഇവിടെ ഇപ്പോൾ ഇരിക്കുമ്പോഴത്തെ നിങ്ങളുടെ ഭാവം കണ്ടാൽ, ഇതാ, ഈ

ജീവിതം മുഴുവൻ സാധനാനുഷ്ഠാനത്തിൽമാത്രം ചെലവഴിക്കാൻ ദൃഢവ്രതം എടുത്തുവന്നിരിക്കുകയാണെന്നു തോന്നും. ഇവിടെനിന്നെഴുന്നേററു വീട്ടിലേയ്ക്കുള്ള ചെല്ലുകയേ വേണ്ടു — 'അതെ, സാധനയും ഭജനയും! എന്തൊരു ബുദ്ധിമുട്ടാണപ്പാ ഈ പ്രാരബ്ധം!' എന്നായിരിക്കും വിചാരം. സംസാരജീവിതത്തിൽ പണമാണു് നിങ്ങളുടെ സാധനയും ഭജനയും. അവിടെ ഈ പൈസയ്ക്കുവേണ്ടിയല്ലേ രാപകൽ നിങ്ങളിങ്ങനെ ശ്വാസംമുട്ടി പരക്കംപാഞ്ഞു നടക്കുന്നതു്? നിങ്ങളെന്തു നേടാനാണോ കിണഞ്ഞു പരിശ്രമിക്കുന്നതു് അതു് നിങ്ങൾക്കു് കിട്ടുന്നുമുണ്ടു്. നിങ്ങൾക്കു് ഈശ്വരനെ വേണ്ടല്ലൊ, അതിനാൽ ഈശ്വരനെ കിട്ടുന്നുമില്ല.

ഭക്തൻ: മഹാരാജ്, ഈ ലോകത്തിൽ കഴിഞ്ഞുകൂടണമെങ്കിൽ പൈസയില്ലാതെ ഒക്കില്ലല്ലൊ. പണമില്ലാതെ ഈ ലോകത്തിൽ ഒന്നും നടക്കുകയില്ലെന്നു് അങ്ങേയ്ക്കുതന്നെ അറിയാവുന്ന കാര്യമാണു്.

ലാട്ടു മഹാരാജ്: അതെ, അതൊക്കെ ശരിയാണെന്നു് എനിക്കറിയാം. അതുമല്ല, നിങ്ങളതിനുവേണ്ടി കിടന്നുചാവുന്നതുകൊണ്ടു് നിങ്ങൾക്കതു് വേണ്ടത്ര കിട്ടുന്നുണ്ടെന്നും അറിയാം — എന്നുവെച്ചു്, ഒരു കാര്യം പറഞ്ഞേയ്ക്കാം. മറന്നുപോവണ്ടാ. നിങ്ങൾക്കു് സാധനകൾ ശരിയായി അനുഷ്ഠിക്കണോ? എങ്കിൽ മററു സകല കാര്യങ്ങളും പൊതികെട്ടി മാററിവെച്ചേയ്ക്കണം, അല്ലാതൊന്നും പററില്ല. ഠാക്കൂർ പറയാറുണ്ടു്: 'ഈശ്വരന്റെ അടുത്തു് ചോദിച്ചതേ കിട്ടൂ.' എന്നു്. 'അദ്ദേഹത്തെ പ്രാപിക്കണമെന്നു് ഉള്ളഴിഞ്ഞ ആഗ്രഹം നിങ്ങൾക്കുള്ള പക്ഷം മററു സകല ചിന്തകളും കളയണം.'

മററൊരു ഭക്തൻ: ഞങ്ങൾക്കദ്ദേഹത്തെ വിളിക്കാനുംകൂടി തോന്നുന്നില്ലല്ലൊ, മഹാരാജ്! ഞങ്ങളെപ്പോലുള്ള ഈ കൊള്ളരുതാത്തവരുടെയൊക്കെ വിളി അദ്ദേഹത്തിന്റെ ചെവിയിലേയ്ക്കെത്തുമോ?

ലാട്ടു മഹാരാജ്: ചെവിയിലെത്തുമോ എന്നു്! അസ്സലായി. പക്ഷെ, നിങ്ങളെന്താണു് വിളിക്കാറു് — 'പണം, പണം' എന്നല്ലേ? അതുകൊണ്ടു് അദ്ദേഹം നിങ്ങളുടെ മുമ്പിലേയ്ക്കു് പണം ചൊരിഞ്ഞിട്ടുതരികയാണു്. ഈ പണംവിളിയുടെ ഇടയിൽ ഏതു ദിവസമാണോ 'അയ്യോ ഭഗവാനേ, എനിക്കു് ധനമോ യശസ്സോ മാനമോ ഒന്നും വേണ്ടാ, അങ്ങയെ മാത്രം മതി.' എന്നു് ആത്മാർത്ഥമായി വിളിച്ചു കേഴുന്നതു്, ആ നിമിഷം അദ്ദേഹം നിങ്ങളുടെ മുമ്പിൽ ഹാജരുണ്ടു്. ഠാക്കൂർ പറയാറുണ്ടു്: 'ഭോഗം വർദ്ധിക്കുന്തോറും യോഗം (ഈശ്വരനുമായുള്ള ഐക്യം) കുറഞ്ഞുവരും, സംസാരാഗ്നിയിൽ കൂടുതൽ കൂടുതൽ വെന്തുരുകിക്കൊണ്ടിരിക്കുകയും ചെയ്യും,' എന്നു്. അദ്ദേഹം രാപകൽ ഒരൊററ കാര്യമാണു് ഞങ്ങളുടെ ഹൃദയത്തിലേയ്ക്കു് ആഞ്ഞിറക്കിത്തന്നുകൊണ്ടിരുന്നതു് — 'യോഗത്തിൽ സദാ ജാഗ്രത്തായിരിക്കു, നിദ്രാവേളയിലും നാമം ജപിക്കു, കർമ്മമദ്ധ്യത്തിലും ഈശ്വരപാദം മുറുകെപ്പിടിക്കു, അനുനിമിഷം തത്സേവനം അനുഷ്ഠിക്കു.'

ലാട്ടുമഹാരാജിന്റെ വിദ്യാഭ്യസനപദ്ധതിയുടെ മൂലമന്ത്രം ഈ നാലു വാക്യങ്ങളിൽ ഒതുങ്ങിയിരിക്കുന്നു—'യോഗത്തിൽ ജാഗ്രത്തായിരിക്കു'. അതായതു്, സർവ്വദാ മനസ്സിനെ ഭഗവാന്റെ നേരെ തിരിച്ചുനിർത്തണം. 'നിദ്രാവേളയിലും നാമം ജപിക്കു.' ഇതിന്നു് രണ്ടർത്ഥമാവാം. ഒന്നു് രാത്രികാലങ്ങളിൽ ഏകാന്തതയിൽ കഴിച്ചുകൂട്ടണം. രണ്ടാമതായി, മനസ്സിൽ താമസഭാവങ്ങൾ (അജ്ഞാനാന്ധകാരം നിറഞ്ഞു വരുമ്പോൾ കുത്സിതചിന്തകളും വിഷയലാലസയും തനിയെ തലപൊക്കുമല്ലൊ) പൊങ്ങിവരുമ്പോൾ ഇടവിടാതെ ഭഗവാന്റെ പേർ വിളിച്ചുകൊള്ളുക എന്നുമാകാം. 'കർമ്മമദ്ധ്യത്തിങ്കലും ഈശ്വരപാദം മുറുകെപ്പിടിക്കു.' ഒരു പ്രവൃത്തിയും തന്റെ അഹങ്കാരത്തെ വർദ്ധിപ്പിക്കാൻമാത്രം ഉതകുന്നവിധത്തിൽ ചെയ്തവസാനിപ്പിക്കരുതു്. 'അനുനിമിഷം തത്സേവനം അനുഷ്ഠിക്കു.' അതായതു് ഒരൊററ നിമിഷംപോലും വെറും ആലസ്യത്തിൽ കടന്നുപോകാൻ ഇടകൊടുക്കരുതു്, എല്ലായ്പോഴും ഭഗവത്സേവനത്തിൽ ബദ്ധശ്രദ്ധനായിരുന്നുകൊള്ളണം. ഗീതാചാര്യൻ നിർദ്ദേശിച്ച 'തദ്വിദ്ധിപ്രണിപാതേന പരിപ്രശ്നേനസേവയാ.' എന്ന വാക്യം അനുസരിച്ചു് പ്രവർത്തിക്കാൻ ലാട്ടുവിനെ പരമഹംസദേവൻ എത്രമാത്രം പ്രേരിപ്പിച്ചിരുന്നു, അഥവാ പ്രോത്സാഹിപ്പിച്ചിരുന്നു എന്നു പറയാൻ സാദ്ധ്യമല്ല. എന്നാൽ

ഒരു സംഗതി സ്പഷ്ടമാണ്. ശ്രീരാമകൃഷ്ണദേവന്റെ അദ്ധ്യാപനരീതിയിൽ ഒരു നൂതനപ്രേരണ, ഒരു ദിവ്യാലോകം, പ്രസ്ഫുരിച്ചിരുന്നു. ഒരൊററ ദിവ്യസ്പർശത്താൽ മനുഷ്യനെ പ്രേമോന്മത്തനാക്കി മാററുവാനും, സത്യം, പവിത്രത, സാരള്യം,എന്നീ ഗുണങ്ങളാൽ മാനവഹൃദയത്തെ പരിപുഷ്ടവും പരിപൂർണ്ണവുമാക്കിത്തീർക്കാനും കഴിവുള്ളൊരു ദിവ്യകൌശലം അതിൽ വ്യക്തമായി കണ്ടിരുന്നു. ഈ മേഖലയിൽ വിവേചനത്തിന്നോ ബുദ്ധിക്കോ കാര്യമായൊന്നും ചെയ്യേണ്ടതായിട്ടില്ല. ഹൃദയാന്തർഭാഗത്തിൽ പരമാത്മജ്ഞാനത്തെ സ്വയം അനുഭവിച്ചറിയുക എന്ന ഒരേ ഒരു പ്രക്രിയ മാത്രമേ ഇവിടെ നടക്കുന്നുള്ളു. സാക്ഷാത്കാരത്തിന്റെ ആദ്യപാഠം സത്യത്തിന്റെ അനുഭവമാണ്, സത്യത്തെക്കുറിച്ചുള്ള ചർച്ചയോ തർക്കമോ സാധൂകരണമോ അല്ല.

* * *

ആഷ്ഭാരതത്തിൽ നിലവിലുണ്ടായിരുന്ന വിദ്യാഭ്യാസസമ്പ്രദായത്തിലെ പ്രധാനഘടകങ്ങൾ പ്രണിപാതം (ഗുരുപാദത്തിങ്കൽ സാഷ്ടാംഗപ്രണാമം), പരിപ്രശ്നം (സത്യാന്വേഷണം), സേവാ(ഗുരുപരിചരണം)ഇവയാണ്. 'പ്രണിപാതം' കൂടാതെ നമ്മുടെ വിദ്യാഭ്യാസം പൂർത്തിയാകുന്നില്ല. ഈ 'പ്രണിപാതം' എന്നു വെച്ചാൽ ശരിയായ അർത്ഥമെന്തെന്ന് നമുക്ക് വ്യക്തമല്ലതാനും. ലാട്ടുമഹാരാജ് ബലരാമമന്ദിരത്തിൽ താമസിക്കുന്ന കാലത്ത് അദ്ദേഹത്തിൽനിന്നു കേട്ട 'പ്രണിപാതം' എന്ന വാക്കിന്റെ വ്യാഖ്യാനവും ഠാക്കൂർ അദ്ദേഹത്തെ എവ്വിധമാണ് പ്രണിപാതധർമ്മത്തിൽ ശിക്ഷണം നൽകി അനുഗ്രഹിച്ചതു് എന്ന കഥയും ഇവിടെ വിവരിക്കാം.

ഒരുദിവസം ധനികനായൊരു ഭക്തൻ രണ്ടു കൈയ്യും ചേർത്ത് തലയിൽവെച്ച് ലാട്ടുമഹാരാജിനെ തൊഴുതു. ഉടനെ അദ്ദേഹം ആ ഭക്തനോടു പറഞ്ഞു: 'നോക്കൂ, സന്ന്യാസിമാരേയും ഭിക്ഷുക്കളേയും ദേവതമാരേയും സാഷ്ടാംഗപ്രണാമം ചെയ്താണ് വന്ദിക്കേണ്ടതു്. ഗുരുദേവൻ പറയാറുണ്ട്,''ഇങ്ങനെ കോടാലിനമസ്കാരം ചെയ്തുകൊണ്ട് യാതൊരു പുണ്യവും നേടാൻ പോകുന്നില്ല.'' എന്ന്.'

ഒരു ഭക്തൻ ചോദിച്ചു: ഈ ''കോടാലി നമസ്കാരം'' എന്നുവച്ചാലെന്താണ്, മഹാരാജ്?

ലാട്ടു മഹാരാജ്: ങ് ആ, അതറിയണോ, പറഞ്ഞുതരാം. കാണിക്കാറില്ലെ നിങ്ങളൊക്കെ രണ്ടു കൈപ്പടവും കൂട്ടിപ്പിടിച്ച് മേലോട്ട് നെററിയിലേയ്ക്കൊരേറ്, ഒരുതരം വന്ദനം! അത്തരം നമസ്കാരത്തെ അദ്ദേഹം 'കോടാലി നമസ്കാരം' എന്നാണ് പറയാറ്. ഒരു ദിവസം ഗിരീശ്ബാബു ഠാക്കൂറിനെ ഈ പറഞ്ഞ രീതിയിൽ വന്ദിച്ചു. ഞങ്ങളൊക്കെ അടുത്തു നില്പുന്നുണ്ട്. ഠാക്കൂർ നടു കുനിച്ച് താണുതൊഴുതു് ഗിരീശ്ബാബുവിനെ അഭിവാദ്യം ചെയ്തു. ഗിരീശ്ബാബു ഒരിക്കൽക്കൂടി ഗുരുദേവനെ നമസ്കരിച്ചു. ഠാക്കൂർ കുറേക്കൂടി താണുതൊഴുതു അങ്ങോട്ടും. ഇങ്ങനെ താണുതാണ് ഒടുവിൽ ഗിരീശ്ബാബു നിലത്തു് സാഷ്ടാംഗം നമസ്കരിച്ചു. അപ്പോഠാ ഠാക്കൂർ അദ്ദേഹത്തെ ഉള്ളഴിഞ്ഞു് അനുഗ്രഹിച്ചു. പിൽക്കാലത്തു് ഗിരീശ് ബാബു പറയാറുണ്ട്: 'ഇത്തവണ ഭഗവാൻ അവതരിച്ചരിക്കുന്നതു് നമസ്കാരംകൊണ്ട് ലോകത്തെ ജയിക്കാനാണ്. കൃഷ്ണാവതാരത്തിൽ മുരളി, ചൈതന്യാവതാരത്തിൽ ഭഗവന്നാമം, ഇത്തവണ കൈയ്യിലെടുത്തിട്ടുള്ള ആയുധമാണ് നമസ്കാരം.' എന്ന്.

ധനികഭക്തൻ: മഹാരാജ്, എനിക്കു വേണ്ടതൊന്നും നിശ്ചയമില്ലാഞ്ഞിട്ടാണ്. എല്ലാവരും ഇങ്ങനെ കാണിക്കുന്നതു കണ്ടിട്ടുണ്ട്, ഞാനും അതുപോലെ ചെയ്തു എന്നു മാത്രം; എന്റെ തെററ് പൊറുത്തു് എന്നെ അനുഗ്രഹിക്കണേ, മഹാരാജ് ?

ലാട്ടു മഹാരാജ്: അതാ, നിങ്ങൾ തെററാണ് ചെയ്തതെന്ന് ആരു് പറഞ്ഞു ? പക്ഷെ ഠാക്കൂർ പറയാറുള്ള ഒരു കാര്യം മനസ്സിലിരുന്നോട്ടെ എന്നുമാത്രം. സമന്മാരെ നിങ്ങളീ ചെയ്തുപോലെയാണ് വന്ദിക്കേണ്ടതു്. എന്നാൽ നിങ്ങളേക്കാൾ ഏതെങ്കിലും വിധത്തിൽ മേന്മയേറിയ ആരെക്കണ്ടാലും ഉടനെ തല കുനിച്ച് വന്ദിക്കണം. അതുമല്ല, ആരെയാണോ നിങ്ങൾ നമസ്കരിച്ചതു് ആ വ്യക്തിയെ നിങ്ങൾ ആദരിക്കണം, അയാളുടെ വാക്കുകൾ അനുസരിക്കണം, അയാളെ സ്നേഹിക്കുകയും വേണം. ഠാക്കൂർ പലപ്പോഴും ഞങ്ങളോട് പറ

ഞ്ഞിട്ടുള്ളതാണ്, ''എന്റെ കുട്ടികളേ, നമസ്കരിക്കുന്നസമയത്ത് പറയുന്ന പദങ്ങളും ഹൃദയത്തിലെ ചിന്തകളും തമ്മിൽ പൊരുത്തമുണ്ടായിരിക്കണം. ചുററും നിൽക്കുന്നവരെ കാണിക്കാനുള്ള ദീർഘനമസ്കാരംകൊണ്ട് കാര്യമൊന്നുമില്ല.'' എന്ന്.

കാശിയിൽവെച്ച് ഒരിക്കൽ സംഭാഷണമദ്ധ്യേ പ്രണിപാതധർമ്മത്തെ ഗുരുദേവൻ സ്വശിഷ്യനെ പഠിപ്പിച്ചതെങ്ങനെയാണ് എന്ന് ലാട്ടുമഹാരാജ് വിവരിക്കയുണ്ടായി:

''ഠാക്കുർ ഞങ്ങളോട് എന്നും പറയാറുണ്ട്: 'മറെറാരാളുടെ കാലിൽ ദണ്ഡനമസ്കാരം ചെയ്യാൻ പഠിക്കു. സകല അഹങ്കാരവും പറപറക്കും.' ഒരു ദിവസം ദക്ഷിണേശ്വരത്തുവെച്ച് ഒരു ഭക്തൻ ഠാക്കുറിനോട് തീരെ മര്യാദകേടായി പെരുമാറി; എനിക്കതു കണ്ടിട്ട് സഹിച്ചില്ല. ഞാനയാളുടെ നേരെ കുറച്ച് തട്ടിക്കേറി ഒരുപാട് ചീത്ത പറഞ്ഞു. അയാൾക്ക് മനസ്സിന് വലിയ വിഷമമായി. ഭക്തൻ ദുഃഖിക്കുന്നുണ്ടെന്ന ഠാക്കുറിന് മനസ്സിലായി. ഭക്തൻ പോയപ്പോൾ അദ്ദേഹം എന്നെ വിളിച്ച് പറഞ്ഞു: 'ലേട്ടോ, ഇവിടെ വരുന്ന ഒരൊററ ആളുടെ നേരേയും ഇങ്ങനെ കടുപ്പമേറിയ വാക്കുകൾ ഉപയോഗിച്ചുപോകരുത്. അവർ പാവങ്ങൾ! സംസാരാഗ്നിയിൽക്കിടന്ന് വെന്തുനീറുന്ന കൂട്ടരാണ്. ഇവിടെ വന്നിട്ട് കുറച്ചു മര്യാദകേടായി പെരുമാറിയെന്നും പറഞ്ഞ് നിങ്ങളൊക്കെക്കൂടി അവരെ കഷ്ടപ്പെടുത്താനും തുടങ്ങിയാൽ തങ്ങളുടെ സങ്കടങ്ങൾ തീർക്കാൻ അവരിനി എവിടേയ്ക്കാണ് പോവുക? സാധുസന്ന്യാസിമാരുടെ കൂടെ പാർക്കലും വായിൽ പരുഷമായ വാക്കുകളും — ഇതു രണ്ടും തമ്മിൽ എന്താണൊരു പൊരുത്തം? അന്യരുടെ മനസ്സിനെ വേദനിപ്പിക്കുന്ന ഒരൊററ വാക്കുപോലും ഉച്ചരിച്ചുപോകരുത്, മനസ്സിലായോ? നാളെ രാവിലെതന്നെ അയാളുടെ വീട്ടിൽ ചെന്ന് അയാളോട് നീ ചെയ്ത അപരാധത്തിന് മാപ്പ് ചോദിച്ചിട്ട് വരണം.' അതുപ്രകാരം പോയി ഞാൻ പിറെറ ദിവസം ആ മനുഷ്യന്റെ വീട്ടിലേയ്ക്ക്; പക്ഷെ അവിടെ ചെന്നു കയറിയപ്പോഴേയ്ക്കും എന്റെ ഉള്ളിൽ അഭിമാനം പതഞ്ഞു പൊങ്ങി. ഞാൻ അയാൾക്ക് ഒരു ഡോസും കൂടി കൊടുത്തിട്ട് തിരിച്ചുപോന്നു. വന്ന ഉടനെ ഠാക്കുറിൽനിന്ന് ശരംപോലെ ഒരു ചോദ്യം: 'എടാ, എന്റെ പ്രണാമവും സ്നേഹാന്വേഷണങ്ങളുംകൂടി അറിയിച്ചില്ലേ?' നന്നായില്ലെ കഥ! ഞാൻ തരിച്ചു നിന്നുപോയി. അദ്ദേഹം ഉടനെ പറഞ്ഞു: 'ഉം, ഉം, പോ വേഗം, ഓടിപ്പോ. ഒരൊററ ഓട്ടത്തിന് പോയി എന്റെ പ്രണാമങ്ങളും അറിയിച്ചിട്ടു വാ. ഉം, താമസിക്കേണ്ട. ഞാൻ ഉടനെ തിരിഞ്ഞോടി ആ മനുഷ്യന്റെ വീട്ടിലേയ്ക്ക് രണ്ടാമതും. ഠാക്കുറിന്റെ പ്രണാമങ്ങൾ അറിയിച്ചപ്പോൾ ആ മനുഷ്യൻ പൊട്ടിക്കരഞ്ഞുപോയി. ആ കരച്ചിൽ കണ്ടപ്പോൾ എനിക്ക് വലിയ സങ്കടം വന്നു. ഞാൻ മടങ്ങി വന്നപ്പോൾ ഗുരുദേവൻ പറയുകയാണ്: 'ഹാവൂ, ഇപ്പോൾ നിന്റെ തെററിന് മാപ്പു നല്കപ്പെട്ടു.''

മുൻപറഞ്ഞ സംഭവങ്ങളിൽനിന്ന് ലാട്ടുവിന്റെ ഹൃദയത്തിൽ കുടികൊണ്ടിരുന്ന അഹങ്കാരഭാവത്തെ നശിപ്പിക്കുന്നതിന്നാണ് ഠാക്കുർ ഈവിധമൊക്കെ ശിഷ്യനെക്കൊണ്ട് ചെയ്യിച്ചിരുന്നതെന്ന് തെളിയുന്നു. പ്രണിപാതം അഹങ്കാരത്തെ ഇല്ലായ്മചെയ്യുകയും, ഒരുവനെ വിനയാന്വിതനാകാൻ സഹായിക്കുകയും ചെയ്യുന്നു. ലാട്ടുവിന്റെ ഹൃദയത്തിൽ അഹങ്കാരം ലേശംപോലും തങ്ങിനില്ക്കാതിരിക്കാൻ വേണ്ട ശിക്ഷണമാണ് പരമഹംസദേവൻ അദ്ദേഹത്തിന് നല്കിയിരുന്നത്.

ഠാക്കുർ ഒരു ദിവസം ലാട്ടുവിനേയും കൂട്ടി ഭക്തനായ സുരേശ്മിത്രന്റെ വീട്ടിൽ പോയി. പരമഹംസദേവന്റെ എഴുന്നള്ളത്തു പ്രമാണിച്ചു സുരേശ്മിത്രൻ ചെറിയ തോതിലൊരുആഘോഷപരിപാടി ഏർപ്പാടു ചെയ്തിരുന്നു. അന്നത്തെ പരിപാടിയിൽനിന്ന് ലാട്ടു ഒരു പുതിയ പാഠം പഠിച്ചു. ഠാക്കുറിന്റെ കഴുത്തിലണിയിക്കുന്നതിനായി സുരേശ്മിത്രൻ അതിമനോഹരമായൊരു പുഷ്പമാല്യം വാങ്ങിവെച്ചിരുന്നു. അതു ഭഗവാനെ അണിയിച്ചതോടെ അദ്ദേഹം അതെടുത്ത് ഒരേറ്. സുരേശ്ബാബു ഞെട്ടിത്തരിച്ചുപോയി. താനൊരു ഭാഗ്യംകെട്ടവനാണെന്നും പറഞ്ഞ് അദ്ദേഹം തേങ്ങിത്തേങ്ങി കരയാൻ തുടങ്ങി. ഠാക്കുർ ഒരു പ്രത്യേക ഉദ്ദേശ്യത്തോടെ കരുതിക്കൂട്ടി ചെയ്തതാണിത്. ഭക്തന്റെ അടക്കാൻ വയ്യാത്ത ദുഃഖം കണ്ടപ്പോൾ അദ്ദേഹം ചെറിയൊരു പ്രസംഗം നടത്തി. ഒരു ഭക്തൻ ഒരു മഹാത്മാവിന്നോ ഭഗവാന്നോ എന്തെങ്കിലും സമർപ്പിക്കുന്നത്ഏതൊരുമനോഭാവത്തോടുകൂടി വേണംഎന്നതിനെ ഉദാഹരിക്കുന്ന

തിന്നു 'ഭക്തമാല'യിൽനിന്നൊരു കഥയും അദ്ദേഹം ഉദ്ധരിച്ചു. നമ്മുടെ കാഴ്ചദ്രവ്യം സ്വീകരിക്കപ്പെടണമെങ്കിൽ അങ്ങേയററത്തെ വിനയത്തോടുകൂടി സമർപ്പിക്കണം; ഹൃദയത്തിൽ അഹങ്കാരത്തിൻെറ ഒരു കണികപോലും ഉണ്ടാകരുതു്. അതായതു് ഹൃദയം നിർമ്മലമായിരിക്കണം എന്നും അദ്ദേഹം അന്നവിടെ കൂടിയിരുന്നവരെ പഠിപ്പിച്ചു. അപ്പോഴാ സുരേശ്ബാബുവിൻെറ തൻെറ പോരായ്മ മനസ്സിലായി. അദ്ദേഹം ലജ്ജിച്ചു, പശ്ചാത്തപിച്ചു, അശ്രുക്കരം പൊഴിക്കാൻ തുടങ്ങി. ഉടൻതന്നെ ഗുരുദേവൻ ഒരു പാട്ടു പാടി. ഭക്തിഭാവങ്ങരം മുറിയിലങ്ങോളമിങ്ങോളം അലയടിക്കാൻ തുടങ്ങി. ഭക്തലോകം അത്യുന്നതമായൊരു ആദ്ധ്യാത്മികതലത്തിലേയ്ക്കു് മന്ദംമന്ദംഉയന്നുപൊങ്ങി. ഭാവാവസ്ഥയിൽ ഠാക്കുർ തന്നത്താൻ സുരേശിൻെറ പുഷ്പമാല എടുത്തു് കഴുത്തിലിട്ടു. കീർത്തനത്തിൽ സ്വന്തമായി ചില വരികരം കൂട്ടിച്ചേർത്തുകൊണ്ടു് അദ്ദേഹം പാടിപ്പാടി ലസിക്കാൻ തുടങ്ങി. 'ഞാനിതാ ജഗച്ചന്ദ്രരത്നമണികരം കോർത്തിണക്കിയ ഹാരം അണിഞ്ഞിരിക്കുന്നു......പ്രേമാശ്രുകണങ്ങളിൽ മുക്കി കുതിർത്തിയെടുത്ത ഹാരമാണിതു്........ പ്രേമരസാമൃതം പുരട്ടിയ ജഗച്ചന്ദ്രഹാരം.'

പിന്നീടൊരിക്കൽ ഈ സംഭവം വിസ്തരിച്ചു വിവരിച്ചതിനുശേഷം ലാട്ടുമഹാരാജ് പറയുകയുണ്ടായി: 'ഠാക്കുറിൻെറ ജീവിതാവശ്യങ്ങളെ നിറവേററിക്കൊടുക്കാൻ ജഗജ്ജനനി നിശ്ചയിച്ചിട്ടുള്ളവരിൽ ഒരാളായിരുന്നു സുരേശ്മിത്രൻ. എന്നിട്ടും അദ്ദേഹത്തിൻെറ കാഴ്ചദ്രവ്യത്തെ ഠാക്കുർ ആദ്യം സ്വീകരിക്കാൻ കൂട്ടാക്കിയില്ലല്ലൊ. പിന്നീടു് അശ്രുക്കരം ഹൃദയത്തിലെ അഹങ്കാരക്കറ കഴുകിക്കളഞ്ഞപ്പോഴേ ഗുരുദേവൻ ആ മാല ധരിക്കുവാൻ കനിഞ്ഞുള്ളു.'

പരമഹംസൻെറ ഭക്തനായ മനോമോഹനമിത്രൻെറ വീട്ടിൽവെച്ചു നടന്ന മറെറാരു സംഭവത്തെപ്പററി ലാട്ടുമഹാരാജിൻെറ വാക്കുകളിൽ ത്തന്നെ നമുക്കു കേരംക്കാം:

'ഞാൻ പല പ്രാവശ്യവും മനോമോഹൻ ബാബുവിൻെറ വീട്ടിൽ പോയിട്ടുള്ളതാണു്. പക്ഷേ ഠാക്കുറിൻെറ കൂടെ പോയപ്പോരം എല്ലാം പുത്തനായൊരുപരിവേഷമണിഞ്ഞപോലെഒരു തോന്നൽ — എന്തോ ഒരു വ്യത്യാസം. അന്നു് മനോമോഹൻബാബുവിൻെറ വീട്ടിൽ വളരെ അധികം ഭക്തന്മാർ വന്നുചേർന്നിരുന്നു. വലിയ ബഹളവും ആർഭാടവും തിരക്കും. ഭജനയും പാട്ടും തകൃതിനടക്കുകയാണു്. എല്ലാവരും ഭക്തിയിൽ മുഴുകിയവരായി ഒത്തുചേർന്നു് ആടിപ്പാടിയിരുന്നെങ്കിലും അന്നവിടെ കണ്ടവരിൽ അധികംപേരും ആത്മാർത്ഥതയില്ലാത്തവരാണെന്നാണു് എനിക്കു് തോന്നിയതു്. എന്തൊരു അഹങ്കാരവും കാപട്യവും ആണു് ഓരോ മുഖത്തും! 'ഞാനെന്തു ഭംഗിയായി പാടുന്നു, എത്ര കൗതുകകരമായും ഭക്തിരസം തുളുമ്പുന്ന വിധത്തിലുമാണു് ഞാൻ നൃത്തംചെയ്യുന്നതു്!' എന്നൊക്കെ തന്നത്താൻ ഭാവിക്കുകയും മററുള്ളവരെ കാണിക്കുകയും ചെയ്യുന്ന തിരക്കാണു് അവക്കു്. ഒക്കെ വെറും കള്ളച്ചരക്കു്. ഠാക്കുർ അന്നവിടെ കുറെ സമയം കഴിച്ചുകൂട്ടുകയുണ്ടായി. ഒടുവിൽ പാട്ടും ആട്ടവുമെല്ലാം കഴിഞ്ഞപ്പോരം അദ്ദേഹം ഒരഭിപ്രായം പാസാക്കി — 'ഭഗവന്നാമം ജപിക്കാൻ തുടങ്ങുന്നതു് ആദ്യം ആ നാമത്തെ ഒന്നു നമിച്ചിട്ടുവേണം.'

കഥ ഇത്രവരെ ആയപ്പോരം ഒരു ഭക്തൻ ലാട്ടുമഹാരാജിനോടു ചോദിച്ചു: 'ശ്രീ ഠാക്കുറിൻെറ വാക്കുകളുടെ ശരിയായ താല്പര്യം മനസ്സിലായില്ലല്ലൊ, മഹാരാജ്! നാമത്തെ നമസ്കരിക്കുക എന്നതു് ഞങ്ങളിതുവരെ കേട്ടിട്ടേ ഇല്ല.'

ലാട്ടു മഹാരാജ്: നിങ്ങളാരും കേട്ടിട്ടില്ലെന്നുവെച്ചു് അങ്ങനെ ഒന്നു് ഇല്ലെന്നു് വരുമോ? നാമത്തെ നമിച്ചതിന്നുശേഷമേ ആ നാമം ജപിക്കാനിരിക്കാവൂ എന്നു് ഠാക്കുർ പറയാറുണ്ടു്. നാമത്തെ ശരണം പ്രാപിക്കണം. നാമവും നാമിയും ഒന്നുതന്നെയാണു്. ഹൃദയത്തിലെ പ്രാർത്ഥന നാമത്തെ അറിയിച്ചാൽ നാമം അതിനെ നാമിയുടെ അടുത്തെത്തിക്കും.

എന്നിട്ടു് സ്വന്തമായൊരു വ്യാഖ്യാനവും അതിൽ കൂട്ടിച്ചേർത്തു: 'എടോ, നാമമാണു് ശക്തി, നാമി ദേവതയും. ശക്തിയെ സാധന ചെയ്തു് പ്രീതിപ്പെടുത്തിയില്ലെങ്കിൽ ദേവതയെ പ്രാപിക്കാൻ പററുന്നതല്ല.'

ലാട്ടുമഹാരാജിൻെറ ഹൃദയത്തെ അഹങ്കാരശൂന്യവും വിനയാവനമ്രവും ആക്കിത്തീർക്കാൻ ഗുരുദേവൻ സ്വീകരിച്ച മാർഗ്ഗങ്ങരം അത്ഭുതാവഹംതന്നെ. അലോകസാധാരണമായ ഒരു ശിക്ഷണക്രമം!

# ആത്മനിർവൃതി

പത്രാധിപർ

യാജ്ഞവല്ക്യന്നു് രണ്ടു ഭാര്യമാരുണ്ടായിരുന്നു, മൈത്രേയിയും കാത്യായനിയും. അവരിൽ മൈത്രേയി ആദ്ധ്യാത്മികകാര്യങ്ങളിലഭിരുചിയുള്ളവളും പരമതത്ത്വാന്വേഷണത്തിൽ തല്പരയുമായിരുന്നു; കാത്ത്യായനി സാധാരണ സ്ത്രീകളെപ്പോലെ ലൗകികകാര്യങ്ങളിൽ മാത്രം ശ്രദ്ധാവതിയും. യാജ്ഞവല്ക്യൻ വാദ്ധക്യത്തിൽ ആശ്രമധമ്മമനുസരിച്ചു് സന്ന്യസിക്കുവാൻ തീച്ചപ്പെടുത്തി. അതിന്നുശേഷം അദ്ദേഹം ഭാര്യമാരെ വിളിച്ചുവരുത്തി പറഞ്ഞു: ''ഞാൻ ഗാഹസ്ഥ്യം ഉപേക്ഷിച്ചു് സന്ന്യാസം സ്വീകരിക്കാനാഗ്രഹിക്കുന്നു. അതുകൊണ്ടു് എൻെറ സവ്വസ്വവും നിങ്ങൾക്കായി ഭാഗിച്ചുതരുവാനും നിങ്ങളുമായുള്ള ബന്ധം അവസാനിപ്പിക്കുവാനും തീച്ചപ്പെടുത്തിയിരിക്കുന്നു.''

അതുകേട്ടു് മൈത്രേയി ഉദ്വിഗ്നയായി പറഞ്ഞു: ''സവ്വസമ്പത്സമൃദ്ധമായ ഭൂമി മുഴുവൻ കിട്ടിയെന്നിരിക്കട്ടെ, അതുകൊണ്ടു് എനിക്കു് അമൃതത്വം, മോക്ഷം, പ്രാപിക്കുവാൻ സാധിക്കുമോ ?''

''ഇല്ല, ഇല്ല. എല്ലാ സുഖസൗകര്യങ്ങളോടുംകൂടിയ സമ്പന്നമായ ഒരു ലൗകികജീവിതം നിനക്കു് അതുകൊണ്ടു് കിട്ടും. അല്ലാതെ ധനംകൊണ്ടു് അമൃതത്വം പ്രാപിക്കുവാൻ സാധിക്കുകയില്ല.'' എന്നായിരുന്നു യാജ്ഞവല്ക്യൻെറ മറുപടി.

ഉടനെ മൈത്രേയി പറഞ്ഞു: 'എന്നാൽ ഈ സ്വത്തൊന്നും എനിക്കു വേണ്ട. അമൃതത്വം പ്രാപിക്കാൻ സഹായിക്കുന്ന വിദ്യ എനിക്കു് ഉപദേശിച്ചുതന്നാലും.'

മൈത്രേയിയുടെ ഈ വാക്കുകൾ കേട്ടു് യാജ്ഞവല്ക്യൻ ഏററവും സന്തുഷ്ടനായി. അദ്ദേഹം അവളെ അഭിനന്ദിച്ചു: 'മൈത്രേയി, ഭവതി എനിക്കെന്നും ഇഷ്ടപ്പെട്ടവളായിരുന്നു. ഇന്നു് ഈ തത്ത്വജിജ്ഞാസകൊണ്ടു് ആ പ്രിയം പത്തിരട്ടിയായി വദ്ധിച്ചിരിക്കുന്നു. അമരത്വം പ്രാപിക്കുവാനുള്ള മാഗ്ഗം ഞാനുപദേശിച്ചുതരാം. ശ്രദ്ധിച്ചുകേൾക്കു.'

ഇത്രയും പറഞ്ഞു് യാജ്ഞവല്ക്യൻ ആത്മതത്ത്വത്തെ മൈത്രേയിക്കുപദേശിച്ചു:— 'ലോകത്തിൽ പതി പത്നിയെ സ്നേഹിക്കുന്നതു പത്നിക്കുവേണ്ടിയല്ല, പത്നി പതിയെ സ്നേഹിക്കുന്നതു് പതിക്കുവേണ്ടിയുമല്ല. അച്ഛൻ മക്കളെ സ്നേഹിക്കുന്നതു് മക്കൾക്കുവേണ്ടിയല്ല, മക്കൾ അച്ഛനെ സ്നേഹിക്കുന്നതു് അച്ഛനുവേണ്ടിയുമല്ല. അതുപോലെ മനുഷ്യരെ സ്നേഹിക്കുന്നതും ദേവന്മാരെ പൂജിക്കുന്നതും അവക്കുവേണ്ടിയല്ല. ധനം ആഗ്രഹിക്കുന്നതു ധനത്തിന്നുവേണ്ടിയല്ല. എല്ലാം ആത്മാവിൻെറ സുഖത്തിന്നുവേണ്ടിയാണു്. ''ആത്മനസ്തു കാമായ സവ്വം പ്രിയം ഭവതി.'' ലോകത്തിൽ ആരും ഒരു വസ്തുവിനെയും ആ വസ്തുവിന്നുവേണ്ടി സ്നേഹിക്കുന്നില്ല. സ്നേഹിക്കുന്നതു എപ്പോഴും ആത്മാവിന്നുവേണ്ടിയത്രെ. അതായതു് എല്ലാ സ്നേഹത്തിന്നും നിദാനം ആത്മസ്നേഹമാണു്. അതിനാൽ ആത്മാവിനെപ്പററി കേൾക്കണം, ചിന്തിക്കണം, ധ്യാനിക്കണം; ആത്മാവിനെ സാക്ഷാത്ക്കരിക്കണം.

> ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ
> മന്തവ്യോ നിദിധ്യാസിതവ്യഃ.

ഇതിനാണു് നാം ശ്രമിക്കേണ്ടതു്. ഇതിനെ അറിഞ്ഞാൽ ലോകത്തിൽ മറെറല്ലാററിനെയും അറിഞ്ഞുകഴിഞ്ഞു.'

ഏതാണോ ലോകത്തിൽ എല്ലാ അറിവിനും അടിസ്ഥാനമായി നില്ക്കുന്നതു്, ഏതൊന്നു് അറിഞ്ഞുകഴിഞ്ഞാൽ ലോകം മുഴുവൻ അറിയപ്പെട്ടതായിത്തീരുന്നുവോ,അതാണു് ആത്മാവു്, ബ്രഹ്മം, എന്നു പറയപ്പെടുന്നതു്. സവ്വാധിഷ്ഠാനവും സവ്വോപാധിവിരഹിതവും അപരിച്ഛിന്നവുമായ ആ ആത്മാവിൻെറ സാന്നിധ്യം ഉപാധിപരിച്ഛിന്നങ്ങളും അനേകങ്ങളായി തോന്നുന്ന

വയുമായ എല്ലാ വസ്തുക്കളിലും ഉള്ളതുകൊണ്ടാണ് അവയെല്ലാം സ്നേഹപാത്രങ്ങളായിത്തീരുന്നതു് എന്നത്ഥം. സവ്വവ്യാപിയും ഏകവും അദ്വയവുമായ ആത്മാവിന്റെ യാഥാത്ഥ്യത്തെപ്പററി അറിയാതെ, ഉപാധികളാണ് സ്നേഹനിദാനമെന്നു വിചാരിക്കുന്നതുകൊണ്ടാണ് പലപ്പോഴും സ്നേഹം ദ്വേഷത്തിനും ദുഃഖത്തിനും കാരണമായിത്തീരുന്നതു്. ഇതിനെത്തന്നെ യാജ്ഞവല്ക്യൻ വീണ്ടും വ്യക്തമാക്കുന്നു:— 'ആത്മാവിൽനിന്നു ഭിന്നമായി ബ്രാഹ്മണനെയോ ക്ഷത്രിയനെയോ ദേവന്മാരെയോ ലോകത്തിനെയോ കാണുന്നവനെ അവരെല്ലാം വെടിയുന്നു. മററുള്ള വസ്തുക്കൾ ആത്മാവല്ലാത്ത വല്ലതുമാണെന്ന ബോധം പുലത്തുന്നവനിൽനിന്നു് എല്ലാ വസ്തുക്കളും അകന്നുപോകുന്നു. പ്രപഞ്ചത്തിൽ ഉള്ളതെല്ലാം ഒരേ ഒരു ആത്മാവാകുന്നു.'

ഇങ്ങനെ ആത്മാവിൽനിന്നു് ഭിന്നമായി കല്പിച്ചു് ഏതെങ്കിലും ഒരു വസ്തുവിനെ സ്നേഹവിഷയമാക്കുന്നപക്ഷം ക്രമത്തിൽ ആ വസ്തു അകന്നകന്നുപോയി നമ്മെ ദുഃഖത്തിലാഴ്ത്തുന്നു. ആത്മതത്ത്വത്തെ അറിഞ്ഞുകൊണ്ടു സ്നേഹിക്കുകയാണെങ്കിലോ അതു് അനശ്വരമായ പൂണ്ണാനന്ദമാണ്. എന്താണ് ഈ ആത്മതത്ത്വം? യാജ്ഞവല്ക്യൻ വിവരിക്കുന്നതിങ്ങനെയാണ്: 'നനവുള്ള ഒരു വിറകുകൊള്ളി കത്തിക്കുമ്പോൾ അതിൽനിന്നു് പലവിധത്തിലുള്ള പുകയും പൊരിയും പുറപ്പെടുന്നതുപോലെ ഈ മഹത്തായ ആത്മാവിൽനിന്നാണ് എല്ലാം ഉത്ഭവിക്കുന്നതു്. എല്ലാ ജ്ഞാനവും ആത്മാവിന്റെ നിഃശ്വസിതമാണ്. എല്ലാ വെള്ളത്തിന്റെയും ലക്ഷ്യം സമുദ്രമായതുപോലെ, എല്ലാ വിഷയങ്ങളുടെയും ഏകലക്ഷ്യം അതതിനെ ലക്ഷ്യീകരിക്കുന്ന ഇന്ദ്രിയങ്ങളായതുപോലെ, ലോകത്തിലെല്ലാററിന്റെയും ഏകലക്ഷ്യം ആ ആത്മാവാണ്. ഒരു ഉപ്പുകട്ട വെള്ളത്തിലിട്ടാൽ പിന്നീടു് തിരിച്ചെടുക്കാനാവാത്തവിധം അതു വെള്ളത്തിലലിഞ്ഞുചേരുന്നു. അതുപോലെ എല്ലാം അനന്തവും അപാരവും ആയ ആ ബ്രഹ്മത്തിലലിഞ്ഞുചേരുന്നു. എല്ലാ ജ്ഞാനവും അവനിലാണ്. ജഗത്തു മുഴവൻ അവനിൽനിന്നുദിക്കുന്നു, വീണ്ടും അവനിൽതന്നെ ലയിക്കുന്നു. പിന്നീടു് പ്രത്യേകവ്യക്തിത്വം നിലനില്ക്കുന്നില്ല.'

തങ്ങളുടെ വ്യക്തിത്വം നശിക്കുന്നുവെന്നു കേൾക്കുമ്പോൾ എല്ലാവക്കും പേടി തോന്നാറുള്ളതുപോലെ മൈത്രേയിയും ഭയവിഹ്വലയായി. അവർ ചോദിച്ചു:— 'ഭഗവൻ, അങ്ങ് എന്റെ മനസ്സിൽ കുഴപ്പമുണ്ടാക്കിത്തീക്കുന്നു. എല്ലാ വ്യക്തിത്വവും നശിക്കുമെങ്കിൽ പിന്നെ കാണാനും കേൾക്കാനും സ്നേഹിക്കാനുമൊന്നും ആരുമുണ്ടാകയില്ലല്ലൊ. അപ്പോൾ നമുക്കൊക്കെ എന്തു സംഭവിക്കും?'

യാജ്ഞവല്ക്യൻ സമാധാനിപ്പിച്ചു: 'ഇതിൽ ഭയപ്പെടാനൊന്നുമില്ല. ആലോചിച്ചു് അറിയേണ്ട ഒരു സംഗതിയാണ് ഇതു്. ദ്വൈതമുള്ളേടത്തു മാത്രമേ ഒന്നു മറെറാന്നിനെ കാണുകയും കേൾക്കുകയും സ്നേഹിക്കുകയും ചെയ്യുന്നുള്ളു. എന്നാൽ എല്ലാം ഒരേ ആത്മാവായിക്കഴിഞ്ഞാൽ പിന്നെ ആർ ആരെ കാണും, കേൾക്കും, സ്നേഹിക്കും? ഏതൊന്നുകൊണ്ടാണോ ലോകത്തിലെല്ലാററിനെയും അറിയുന്നതു് അതിനെ എന്തുകൊണ്ടാണ് അറിയുക? ''വിജ്ഞാതാരമരേ കേന വിജാനീയാത്?'' ജ്ഞാനസ്വരൂപമായ ആ ആത്മാവിൽ ജ്ഞേയവും ജ്ഞാതാവും ജ്ഞാനവും ഏകീഭവിക്കുന്നു. ആ ആത്മതത്ത്വത്തെയാണ് നാം ധ്യാനിക്കുകയും അറിയുകയും ചെയ്യേണ്ടതു്. ഇതുതന്നെയാണ് അമൃതത്വത്തിന്നുള്ള മാഗ്ഗം.' എന്നു പറഞ്ഞാണ് യാജ്ഞവല്ക്യൻ ഉപസംഹരിക്കുന്നതു്.

ബൃഹദാരണ്യകോപനിഷത്തു് നാലാമദ്ധ്യായത്തിൽ അഞ്ചാം വിഭാഗത്തിലും രണ്ടാമദ്ധ്യായം നാലാം വിഭാഗത്തിലും വിവരിക്കുന്ന ഒരു കഥയാണിതു്. ഇതിൽ, എല്ലാം ഒരേ അനന്തസത്തതന്നെയാണെന്നും അതിന്റെ അല്പമായ പ്രകാശനം മാത്രമാണ് വ്യക്തികളായി നാം കാണുന്നതെന്നുമാണ് യാജ്ഞവല്ക്യൻ പ്രതിപാദിച്ചതു്. അതു സാക്ഷാത്കരിക്കാനുള്ള മാഗ്ഗമായി അദ്ദേഹം പറയുന്നതു് ''ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ' എന്നാണ്. ആദ്യമായി ഗുരൂപദേശങ്ങളിൽനിന്നും ശാസ്ത്രങ്ങളിൽനിന്നും കേൾക്കുക, പിന്നീടു് നല്ലവണ്ണം ചിന്തിച്ചുറപ്പിക്കുക, അവസാനം ആ നിത്യസത്യത്തെ ധ്യാനിച്ചു് സാക്ഷാത്കരിക്കുക. ആത്മതത്ത്വം സാക്ഷാത്കരിച്ചുകഴിയുമ്പോൾ പരമാനന്ദാനുഭൂതിയിൽ,

ആത്മനിർവൃതിയിൽ, ആമഗ്നരായിത്തീരുന്നു. ആ അദ്വൈതാനന്ദാനുഭവമാണ് മനുഷ്യന്റെ പരമലക്ഷ്യം. അവിടെ പിന്നെ ദുഃഖമില്ല, സുഖമില്ല, അല്ലലില്ല, അലട്ടില്ല, ശാന്തിയില്ല, സമാധാനമില്ല, ജനനമില്ല, മരണമില്ല, വ്യക്തിയില്ല, വിശേഷതകളൊന്നുംതന്നെയില്ല. ഉപാധിഗതമായ യാതൊന്നിനും അവിടെ സ്ഥാനമില്ല. എന്നാൽ അങ്ങനെയുള്ള ഒരു ലക്ഷ്യം പ്രാപിക്കുവാൻ ആരെങ്കിലും ഇഷ്ടപ്പെടുന്നുണ്ടോ!

തന്റെ വ്യക്തിത്വം നശിക്കുമെന്നും താനില്ലാതാകുമെന്നും കേൾക്കുമ്പോൾ എല്ലാവർക്കും വലിയ ഭയമാണ്. തനിക്കൊരാത്മാവുണ്ടെന്നും വീണ്ടും പുതിയ ഒരു ദേഹത്തിൽ താൻ ജനിക്കുമെന്നും വിശ്വസിക്കുന്നുണ്ടെങ്കിൽക്കൂടി തന്റെ ഇപ്പോഴത്തെ നില ഇല്ലാതായിപ്പോകുമല്ലൊ എന്ന പേടിച്ചിട്ടാണ് ജനങ്ങൾ മരണത്തെ ഭയപ്പെടുന്നതു്. താൻ ആരാണെന്നും തന്റെ യഥാർത്ഥനില എന്താണെന്നും ആലോചിക്കാത്തതാണ് ഈ ഭയത്തിനു കാരണം. നമ്മിലെല്ലാം, മൂന്നംശമാണുള്ളതു് — ശരീരം, അന്തഃകരണം ആത്മാവു്. ആന്തരമായ അന്തഃകരണത്തെയും ബാഹ്യമായ ശരീരത്തെയും പ്രവർത്തിപ്പിക്കുന്നതു് ആത്മാവാണ്. ദേഹത്തോടും ദേഹാശ്രിതങ്ങളായ ഇന്ദ്രിയങ്ങളോടും അന്തഃകരണത്തോടുംകൂടിയ ആത്മാവിനെയാണ് കർത്താവായും ഭോക്താവായും പറയുന്നതു്. (ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമ്മനീഷിണഃ. കം. 3.4 ) ഇവയിൽ ജഡങ്ങളും നശ്വരങ്ങളുമായ ശരീരേന്ദ്രിയമനസ്സുകളെ ഒഴിച്ചുനിർത്തിയാൽ ബാക്കിയുള്ളതാണ് നമ്മുടെ അനശ്വരവും നിത്യവുമായ സക്ഷാത്സ്വരൂപം. ജഡമല്ലാത്തതിനാൽ അതിന്നു രൂപമില്ല. അരൂപമായതിനാൽ അതിന്ന് ആദ്യന്തങ്ങളോ ഉത്പത്തിനാശങ്ങളോ ഇല്ല. അങ്ങനെ കാലദേശാതീതമായ നിത്യസത്തയാണ് നമ്മുടെ യഥാർത്ഥസ്വരൂപമെന്നും അജ്ഞാനാന്ധകാരത്താൽ മറയ്ക്കപ്പെട്ടിരിക്കുന്ന ആ സ്വരൂപത്തെ അറിയുകയും പ്രാപിക്കുകയുമാണ് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യമെന്നും അറിഞ്ഞുകഴിഞ്ഞാൽപിന്നെ ഒരിക്കലും ഭയത്തിന്നവകാശമില്ലാതാകുന്നു.

ആത്മാവിന്നു് ജനനമോ മരണമോ ഇല്ല. നാം നമ്മുടെ കർമ്മമാകുന്ന ചക്രത്തിൽ ആത്മാവിനെ പെടുത്തിയിരിക്കുകയാണ്. ആ ചക്രത്തിൽനിന്ന് പുറത്തുചാടുവാൻ വഴി കാണാതെ നാം കഷ്ടപ്പെടുന്നു. പട്ടുനൂൽപ്പുഴുവിന്റെ ഉദാഹരണമാണ് സാധാരണ ഇതിന്നു പറയാറുള്ളതു്. അതു് സ്വന്തം ദേഹത്തിൽനിന്നുണ്ടാകുന്ന നൂലുകൊണ്ടു് കൂടുണ്ടാക്കി പുറത്തുവരാൻ നിവൃത്തിയില്ലാത്തവിധം അതിന്നുള്ളിൽ കുടുങ്ങിക്കിടക്കുന്നു. അതുപോലെ കർമ്മങ്ങളെക്കൊണ്ടു് നെയ്യുണ്ടാക്കുന്ന വലയാകുന്ന ജനനമരണരൂപമായ സംസാരത്തിലകപ്പെട്ടു കിടക്കുകയാണ് നാം. അതായതു് സ്വയം തിരിച്ചുവിട്ട ചക്രത്തിന്നടിയിൽ പെട്ടു് നാം കഷ്ടപ്പെടുകയാണ്. ആ കർമ്മബന്ധനത്തിൽനിന്നും മോചനം നേടുകയാണ് ആത്മനിർവൃതിക്കുള്ള ഒന്നാമത്തെ ഉപായം. മനുഷ്യർ ബോധപൂർവ്വമായോ അല്ലാതെയോ ഈ ജീവിതമാകുന്ന മഹാസമരത്തിൽ ശ്രമിക്കുന്നതു മുഴുവൻ ആ ലക്ഷ്യത്തിലെത്തിച്ചേരുവാനാണ്.

എന്നാൽ ഈ ലക്ഷ്യപ്രാപ്തിക്കു പ്രതിബന്ധമായി നില്ക്കുന്നതു് എന്താണ്? ലൗകികവിഷയങ്ങളോടു് ഒട്ടിനില്ക്കുന്ന നമ്മുടെ മനസ്സുതന്നെ. ലോകത്തിൽ നമുക്കുണ്ടാകുന്ന ഏതൊരനുഭവത്തിന്നും പരിതസ്ഥിതികളേയോ മററുള്ളവരെയോ കുററം പറഞ്ഞിട്ടു് കാര്യമില്ല. നാംതന്നെയാണ് നമ്മുടെ ബന്ധുവും ശത്രുവും. 'ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ.' അതുകൊണ്ടു് നമുക്കു രക്ഷ വേണമെങ്കിൽ മററുള്ളവരെ ആശ്രയിക്കാതെ നാംതന്നെ സ്വയം ശ്രമിക്കേണ്ടിയിരിക്കുന്നു, നമ്മുടെ മനസ്സിനെ ആ നിലയിൽ പരിശീലിപ്പിക്കേണ്ടിയിരിക്കുന്നു. 'ബന്ധമോചനകർത്താ തു സ്വസ്മാദന്യോ ന കശ്ചന.' (വിവേകചൂഡാമണി 61) അതുകൊണ്ടു് ബന്ധകാരണമെന്താണെന്നു കണ്ടറിഞ്ഞു് അതിന്നു പരിഹാരം തേടുകയാണ് വേണ്ടതു്. മനസ്സുതന്നെയാണ് ബന്ധത്തിന്നും മോക്ഷത്തിന്നും കാരണമായി നില്ക്കുന്നതു്. ലൗകികവിഷയങ്ങളോടുചേർന്നുനില്ക്കുന്ന മനസ്സ് ബന്ധത്തിന്നും വിഷയങ്ങളിൽനിന്നു വിട്ടുനില്ക്കുന്ന മനസ്സ് മോക്ഷത്തിന്നും ഹേതുവായിത്തീരുന്നു.

മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം മോക്ഷേ നിർവ്വിഷയം മതം.

(മൈത്രായണ്യുപനിഷത്. 4. 11)

എന്ന ഉപനിഷദ്വാക്യത്തിൽ ഇതു വ്യക്തമാക്കിയിരിക്കുന്നു. അങ്ങനെ വിഷയത്യാഗമാണ് ഒന്നാമതായി വേണ്ടതെന്നാണ് വേദാന്തം ഉപദേശിക്കുന്നത്. മിഥ്യയായ ലൗകികവിഷയങ്ങളെ ഉപേക്ഷിച്ച് സത്യമായ ആത്മാവിനെ അവലംബിക്കുക. ലൗകികമായ ജീവിതമൂല്യങ്ങളെ പ്രധാനമായി കണക്കാക്കാതെ ആദ്ധ്യാത്മികമൂല്യങ്ങളിൽ ശ്രദ്ധ പതിപ്പിച്ചുകൊണ്ട് ജീവിതത്തെ രൂപവത്കരിക്കുക. ഈ വിധത്തിൽ മാത്രമേ വിഷയാസക്തിയിൽനിന്നു വിട്ടുമാറുവാനും മനസ്സിനെ നിർവ്വിഷയമാക്കിത്തീർക്കുവാനും സാധിക്കുകയുള്ളു. വിഷയസുഖത്തിൽ അല്പമെങ്കിലും ഇച്ഛയുള്ളവന്ന് ആത്മാനന്ദത്തെപ്പററി ആലോചിക്കുവാനേ സാധിക്കയില്ല. അതാണ് ഭഗവാൻ സ്ഥിതപ്രജ്ഞന്റെ ലക്ഷണം പറയുന്നേടത്ത് മനസ്സിലുണ്ടാകുന്ന എല്ലാ ആഗ്രഹങ്ങളെയും അതിജീവിച്ച് ആത്മാരാമനായിത്തന്നെ ഇരിക്കുന്നവനെ മാത്രമേ സ്ഥിതപ്രജ്ഞനെന്നു പറയാവൂ എന്നു പറഞ്ഞിട്ടുള്ളത്.

പ്രജഹാതി യദാ കാമാൻ സർവ്വാൻ പാർത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ സ്ഥിതപ്രജ്ഞസ്തദോച്യതേ.
(ഗീത II. 55)

വലിയ കഷ്ടപ്പാടുകളൊന്നും കൂടാതെ കഴിഞ്ഞുകൂടുന്ന ലൗകികന്മാർ പലപ്പോഴും ചോദിക്കാറുണ്ട്: 'ഈ വലിയ വേദാന്തമെല്ലാം പറഞ്ഞിട്ടും ആലോചിച്ചിട്ടും എന്താണ് കാര്യം? ഈ ലോകത്തിൽ സുഖമുണ്ട്, രസമുണ്ട്. അത് ആവോളം അനുഭവിച്ചു ജീവിച്ചാൽ പോരേ? എന്തെല്ലാം സുഖസൗകര്യങ്ങളും പരിഷ്കാരങ്ങളുമാണ് ശാസ്ത്രം ദിനംപ്രതി ഉണ്ടാക്കിക്കൊണ്ടിരിക്കുന്നത്? ഇതിനെയെല്ലാം ത്യജിക്കണമെന്നു പറയുന്നതിൽ വല്ല അർത്ഥവുമുണ്ടോ? പ്രത്യക്ഷമായ ഈ സുഖാനുഭവങ്ങളെയെല്ലാം ഉപേക്ഷിച്ചു പരോക്ഷമായ ഒന്നിനെ ആലോചിച്ചു ജീവിക്കണമെന്നു പറയുന്നതു വലിയ ഭോഷത്തമല്ലേ?' എന്ന്. ഇങ്ങനെ വാദിക്കുന്ന ബദ്ധജീവന്മാരെ, മുക്കുവൻ വീശിയിരിക്കുന്ന വലയിൽ പെട്ട്, അവിടെത്തന്നെയാണു പരമസുഖമെന്ന് വിചാരിച്ച് ചേറിൽ കിടക്കുന്ന മത്സ്യങ്ങളോടാണ് ശ്രീരാമകൃഷ്ണദേവൻ സാദൃശ്യപ്പെടുത്തുന്നത്. അടുത്ത ദിവസം മുക്കുവൻ വന്ന് വല വലിച്ചെടുക്കുമ്പോൾ എന്താണ് സംഭവിക്കുക എന്ന് അവ അറിയുന്നില്ല. അതുപോലെ താൽക്കാലികങ്ങളായ ഇന്ദ്രിയസുഖങ്ങളിൽ മാത്രം രമിച്ച് സ്വയംതൃപ്തരായി കഴിയുന്ന ജനങ്ങൾ ഈ സുഖത്തിന്നൊരറുതിയുണ്ടെന്നും സുഖമുള്ളേടത്തു ദുഃഖവുമുണ്ടാകുമെന്നും അറിയുന്നില്ല. ചെറിയ ആപത്തുകൾ വരുമ്പോഴേയ്ക്കും അവർ അത്യധികം വിവശന്മാരായിത്തീരുന്നു. നിസ്സാരമായ കാര്യങ്ങൾ പോലും അവരുടെ മനസ്സിനെ പ്രക്ഷുബ്ധമാക്കിത്തീർക്കുന്നു. മാത്രമല്ല ജീവിതലക്ഷ്യത്തിൽനിന്ന് സുദൂരം അകന്നകന്നു പോയി അവൾക്ക് പിന്നീടു കരകാണാക്കടലിൽ കിടന്നുഴലേണ്ടിവരികയും ചെയ്യുന്നു.

സ്വപ്നേന്ദ്രജാലവത് പശ്യ ദിനാനി ത്രീണി പഞ്ച വാ
മിത്രക്ഷേത്രധനാഗാരദാരദായാദിസമ്പദഃ.

(ധനദാരാദി സമ്പത്തുകളെല്ലാം സ്വപ്നമോ ഇന്ദ്രജാലമോ പോലെ ശൂന്യങ്ങളും ക്ഷണികങ്ങളുമാണ്.) എന്ന അഷ്ടാവക്രസംഹിതയിലെ വാക്യം എപ്പോഴും സ്മരണീയമാണ്.

ഈ ലോകത്തിൽത്തന്നെ ദുഃഖസ്പർശമേല്ക്കാത്ത യഥാർത്ഥസുഖമനുഭവിക്കുന്നത് ആദ്ധ്യാത്മികമൂല്യങ്ങളിലൂടെ ഈ ലോകത്തെ നോക്കിക്കാണുകയും അതനുസരിച്ച് ജീവിക്കുകയും ചെയ്യുമ്പോഴാണ്. ആത്മനിർവൃതി അനുഭവിക്കുവാൻ ഈ ലോകം ഉപേക്ഷിക്കണമെന്നു മതം പറയുമ്പോൾ, നാടും വീടും വിട്ട് കാട്ടിലേയ്ക്കു പോകണമെന്നോ, ഈ ലോകം വെറുത്ത് ജീവിതം അവസാനിപ്പിക്കണമെന്നോ അല്ല അർത്ഥമാക്കുന്നത്. നാം ഇപ്പോൾ കാണുകയും അറിയുകയും ചെയ്യുന്ന വിധത്തിലുള്ള ലോകത്തെ ത്യജിച്ച്, ഇന്ദ്രിയജീവിതം അവസാനിപ്പിച്ച്, ലോകത്തിന്റെ യഥാർത്ഥ സത്യസ്വരൂപം കണ്ടറിയുകയും ആദ്ധ്യാത്മികമൂല്യങ്ങളിലധിഷ്ഠിതമായ ജീവിതം സ്വീകരിക്കയും ചെയ്യണമെന്നേ അതിന്നർത്ഥമുള്ളു. ആദ്ധ്യാത്മികമായ അടിത്തറയിൽ ലൗകികജീവിതം കെട്ടിപ്പടുക്കുകയാണെങ്കിൽ അത് ആ ലക്ഷ്യത്തിലേയ്ക്കു നമ്മെ നയിക്കുന്നതായിരിക്കും. അങ്ങനെയല്ലാതെ ഭൗതികമൂല്യങ്ങളിൽ മാത്രം ഊന്നിനിന്നുകൊണ്ട് ലൗകികമായ അഭിവൃദ്ധിതന്നെയാണ് ജീവിതത്തിന്റെ പരമലക്ഷ്യമെന്നു കരുതുമ്പോഴാണ് നമ്മുടെ ബന്ധനം കൂടുതൽ കൂടുതൽ മുറുകുന്നത്. അതുകൊണ്ട് ഈശാവാസ്യോ

പനിഷത്തിൻെറ ആദ്യത്തെ മന്ത്രത്തിൽ ആചാര്യൻ തരുന്ന ഈ ഉപദേശം നാം ജീവിതത്തിൽ പ്രായോഗികമാക്കുവാൻ ശ്രമിക്കുകയാണ് പ്രധാനമായി ചെയ്യേണ്ടതു്.

'ഈശാ വാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാം
ജഗത്, തേന ത്യക്തേന ഭുഞ്ജീഥാഃ.........'

ജഗത്തിൽ എന്തൊന്നുണ്ടോ അതിനെയെല്ലാം ഈശ്വരമയമായി കാണണം. ഇന്ദ്രിയഗോചരമായ മിഥ്യാലോകത്തെ ത്യജിച്ചിട്ട് ആത്മാവിനെ രക്ഷിച്ചുകൊള്ളുക, ആത്മനിർവൃതിയടയുക.

ഇതായിരിക്കട്ടെ നമ്മുടെ ഓരോരുത്തരുടെയും ജീവിതത്തിലെ ആദർശം !

---

# ശ്രീരാമകൃഷ്ണപ്രണതിമാലികാ

## ഹർഷാനന്ദസ്വാമി

ജഗതോ ജന്മമൂലായ തസ്യൈവ സ്ഥിതിഹേതവേ
ഉപസംഹാരകർത്രേ ച രാമകൃഷ്ണായ തേ നമഃ. 1

ധർമ്മഹാനാവധർമ്മസ്യ വൃദ്ധൗ സത്യാം ജനിം ഭുവി
വൃണേ ഹീതി പ്രതിജ്ഞാതം ശിരസാ പ്രണതോസ്മ്യഹം.

സനാതനസ്യ ധർമ്മസ്യ പ്രദത്തസ്യ മഹർഷിഭിഃ
പ്രഹാണിം പരിതോ ദൃഷ്ട്വാ സന്താപിതവതേ നമഃ. 3

വിത്തേശപൂജിതൗ പാദൗ യസ്യ തം വിത്തശൂന്യതാം
പ്രാപ്തസ്യ ക്ഷുധിരാമസ്യ കുലേ ജാതം നമാമ്യഹം. 4

അന്നവിദ്യാം വിഹായാശു ബ്രഹ്മവിദ്യാപരിഗ്രഹം
കുർവ്വന്തമന്നപൂർണ്ണായാഃ പതിം വന്ദേ ഗദാധരം. 5

ദുഷ്പ്രാപ്യോ യോഗിഭിര്യസ്തു തം സമാധിം പരം സുഖം
ബാല്യ ഏവ വലാകാനാം ദർശനാത് പ്രാപ്തമാശ്രയേ. 6

വിഗ്രഹാരാധനം യേ യേ ദൂഷയന്തി മഹാമദാഃ
തേഷാം സമനശിക്ഷാർത്ഥം കാളികാം ഭവതാരിണീം
പൂജയിത്വാ കൃതാർത്ഥതാം പ്രാപ്തവന്തം നതോസ്മ്യഹം. 7

ആത്മഹത്യാപ്രയത്നാർത്ഥമസിമുദ്യമ്യ തം കരേ
ദേവവ്യാകുലതാം ലോകേ ദർശയന്തം നമാമ്യഹം. 8

അപരോക്ഷാനുഭൂതിം താം പ്രാപ്ത്വാപി തു ഗുരും വിനാ
സംപ്രദായസ്യ മാനാർത്ഥം ഗുരൂൻ സംഗൃഹ്ണതേ നമഃ.

ഭൈരവീം ഗുരുരൂപേണ സ്വീകൃത്യാഗമസാധനം
ആചരിത്വേതിഹാസം വൈ രചയന്തം നതോസ്മ്യഹം.

യം ലബ്ധ്വം നഗ്നസന്ന്യാസീ യതതേ സ്മ ചിരം ഭൃശം
നിർവ്വികല്പം സമാധിം തം സദ്യഃ പ്രാപ്തവതേ നമഃ. 11

സർവ്വധർമ്മസമാനത്വദർശനായ സ്വയം ബഹു
സാധനാന്യാചരന്തം തം വന്ദേ സർവ്വജഗദ്ഗുരും. 12

സർവ്വസാധനസംജന്യഫലാനി സകലാന്യപി
സന്ന്യസ്യ സാരദാപാദേ, സർവ്വമംഗളദായിനേ. 13

സർവ്വസ്ത്രീഷു യഥാ മാതൃഭാവം മോക്ഷാർത്ഥിഭിസ്സദാ
സാധിതവ്യം പ്രപഞ്ചേഽസ്മിൻ ദർശയിത്രേ നമോ നമഃ.
(യുഗ്മകം)

സ്വനാർജ്ജിതതപസ്സിദ്ധിഗ്രാഹയോഗ്യാൻനരാൻ പ്രതി
അഭീപ്സാം യഃ കരോതി സ്മ തസ്മൈ ചിന്താവതേ നമഃ.

ആജന്മശുദ്ധസത്ത്വാനാം നരേന്ദ്രാദ്യധികാരിണാം
ആഗമാന്മോദമാനം ച വന്ദേ തദനുശാസനേ. 16

കാമിനീകാഞ്ചനത്യാഗസ്സർവ്വൈരപി മുമുക്ഷുഭിഃ
കർത്തവ്യോ ഹി പ്രയത്നേനേത്യുക്തവന്തം നതോസ്മ്യഹം.

മധ്യേ മുമുക്ഷുമത്യന്തം സമാധിസ്ഥം പദേ പദേ
വന്ദേ വ്യുത്ഥാനകാലേ ച ഹരിഭക്തിപരായണം. 18

ക്ലിഷ്ടോ ദുരവഗാഹ്യശ്ച വേദവേദാന്തമധ്യഗഃ
ഉപദേശോ നിരായാസഃ ക്രിയതേ യേന തേ നമഃ. 19

ശ്രേയസേ സർവ്വശിഷ്യാണാം സ്വപാദേഽർപ്പിതചേതസാം
തേഷാം പാപാനി സർവ്വാണി കർഷയന്തം നമാമ്യഹം. 20

സദാനന്ദേ സ്ഥിതം വന്ദേ ദേഹേ ദഗ്ധേഽപി ദാരുണേ
കദനേ, യതിരാജം യം യമരാജോപി സേവതേ. 21

സമാപ്യ സർവ്വകാര്യാണി നരേന്ദ്രേ സന്നിധായ ച
സ്വശക്തിം ലീലയാ ദേഹം ത്യക്തവന്തം നമാമി തം. 22

മൂകം കരോതി വാചാലം വാചാലം സ്തബ്ധഭാഷിണം
യച്ഛക്തിസ്തമഹം വന്ദേ രാമകൃഷ്ണം പരം ഗുരും. 23

വന്ദേ വേദകൃതം വേദം വേദഗമ്യം വരാനനം
വരേണ്യം വരദം വന്ദേ വിശ്വദേവസ്വരൂപിണം. 24

സ മേ ഭക്തിം സ മേ ശക്തിം സ മ ഇന്ദ്രിയനിഗ്രഹം
മുക്ത്യാനന്ദം മഹാനന്ദം പരാനന്ദം പ്രയച്ഛതു. 25

സാരദാവല്ലഭം വന്ദേ വിവേകാനന്ദദേശികം
വന്ദേ ച മമ സർവ്വസ്വം മാതരം പിതരം ഗുരും. 26

നമോ രാമായ കൃഷ്ണായ തയോരേകസ്വരൂപിണേ
സർവ്വരൂപവിഹീനായ സർവ്വരൂപോത്ഭവായ ച
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ. 27

---

# അന്വേഷണം

സ്വാമി ജ്ഞാനാനന്ദസരസ്വതി

അനാദികാലമായി സുഖസമാധാനങ്ങളെയാണ് മനുഷ്യനന്വേഷിക്കുന്നത്. പലരും പല പ്രകാരത്തിലാണ് അന്വേഷിക്കുന്നതെങ്കിലും ലക്ഷ്യം എല്ലാവരുടെയും ഒന്നുമാത്രമാണ്. ഈശ്വരൻ ഇല്ലെന്നു പറയുന്നവരും ഈശ്വരൻ മാത്രമേ ഉള്ളൂ എന്നു പറയുന്നവരും തങ്ങളുടെ വാദത്തിൽക്കൂടി സുഖസമാധാനങ്ങളെയാണ് സമ്പാദിക്കാൻ നോക്കുന്നത്. അതുപോലെ പുതിയ ശാസ്ത്രസിദ്ധാന്തങ്ങളാണ് ശരിയെന്നു ശഠിക്കുന്നവരും, അതല്ല, പഴയ വൈദികസിദ്ധാന്തങ്ങളാണ് നിർദ്ദോഷങ്ങളും സത്യങ്ങളുമെന്നു വാദിക്കുന്നവരും സുഖസമാധാനങ്ങളുടെ അന്വേഷകന്മാർ മാത്രമാണ്. ഈശ്വരൻ ഉണ്ടെങ്കിലും ഇല്ലെങ്കിലും ആർക്കും പരാതിയില്ല; തങ്ങൾക്ക് സുഖസമാധാനങ്ങളുണ്ടാവണമെന്നു മാത്രമേ എല്ലാവർക്കും ആവശ്യമുള്ളൂ. അതുപോലെ ശാസ്ത്രസിദ്ധാന്തങ്ങൾ പഴയതോ, പുതിയതോ ഏതു ശരിയായാലും തെററായാലും ആർക്കും ആവലാതിയില്ല, താൻ സന്തുഷ്ടനും സന്തൃപ്തനുമാണെങ്കിൽ. പൂർവ്വജന്മവും പുനർജ്ജന്മവും ഉണ്ടെങ്കിലും, ഇല്ലെങ്കിലും, ഈ ജീവിതം സുഖസമ്പുഷ്ടമാണെങ്കിൽ ആർക്കും ആക്ഷേപമില്ല. ഇങ്ങനെ ഏതു വശത്തിൽക്കൂടി നോക്കിയാലും മനുഷ്യൻ തൻെറ സുഖസമാധാനങ്ങളെ അന്വേഷിക്കുക മാത്രമാണ് ഏതു കാലത്തും ചെയ്യുന്നത്. അതിൻെറ കോലാഹലമാണ് ചുററുപാടും കേൾക്കുന്നത്. കഴിഞ്ഞ കാലങ്ങളിലെ അന്വേഷണങ്ങളുടെ രേഖകളാണ് ഇന്നത്തെ ശാസ്ത്രങ്ങൾപോലും. എന്നാൽ എങ്ങനെയെല്ലാമാണന്വേഷിക്കേണ്ടതു്, ഏതിനെയെല്ലാമാണ് തള്ളേണ്ടതു്, ഏതിനെയെല്ലാമാണ് കൊള്ളേണ്ടതു് എന്ന് ഇന്നും തീർച്ചപ്പെടാതിരിക്കുകയാണ്. യുക്തിവാദവും, ഭക്തിവാദവുമെല്ലാം അതിൻെറ ചില വകഭേദങ്ങൾമാത്രമല്ലാതെ മറെറാന്നുമല്ലെന്നതാണ് പരമാർത്ഥം.

'ഞാൻ' വാസ്തവത്തിൽ ആരാണെന്നും, ഏതു കാരണത്താലാണ് 'എൻെറ' സുഖസമാധാനങ്ങൾ നഷ്ടപ്പെട്ടതെന്നും, എങ്ങനെയാണവ തിരിച്ചുകിട്ടാൻ കഴിയുന്നതെന്നും അറിഞ്ഞുകൊണ്ടല്ല പ്രായേണ ആരുടെയും അന്വേഷണമെന്നുള്ളതാണ് വിചിത്രമായിട്ടിരിക്കുന്നതു്. ഞാൻ ആരാണെന്നറിയാതെ എൻെറ സുഖവും സമാധാനവും എന്താണെന്നെനിക്കെങ്ങനെ അറിയാൻ കഴിയും? ഭൂരിപക്ഷം ജനങ്ങളും ദൃഷ്ടമായ ഈ ശരീരത്തെയാണ് താനെന്നറിയുന്നതു്. എന്നാൽ സുഖദുഃഖങ്ങളെ അനുഭവിക്കുന്നതു് ശരീരമല്ല; മനസ്സാണ്. മനസ്സാണ് വ്യക്തിയെന്ന് വിശ്വസിക്കാമെന്നാണെങ്കിൽ അതും ശരിയല്ല. സുഷുപ്തിയിൽ മനസ്സ് ലയിച്ചില്ലാതായിത്തീരുന്നു; വ്യക്തി ഇല്ലാതാവുന്നില്ല. ഈ അനുഭവങ്ങൾവഴി ശരീരമൊ, മനസ്സൊ അല്ല താനെന്ന് സ്പഷ്ടമാവുന്നുണ്ട്. അങ്ങനെയാണെങ്കിൽ ശരീരത്തിൻെറയൊ, മനസ്സിൻെറയൊ വിഭവങ്ങൾ കൊണ്ട് എങ്ങനെ ഒരാൾ സുഖിയും സന്തൃപ്തനുമാവും? ഒരിക്കലും ആവാൻ വയ്യെന്ന് വ്യക്തമാണ്. വേറെ കുറച്ചാളുകൾ ജീവനാണ് താനെന്നും, ദുർല്ലഭം ചിലർ ആത്മാവാണെന്നും വിശ്വസിക്കുന്നുണ്ട്. അങ്ങനെ വിശ്വസിക്കുന്നുണ്ടെങ്കിലും എന്താണ് ജീവനെന്നൊ ആത്മാവെന്നോ ചോദിച്ചാൽ ഇന്നതാണെന്ന് നിസ്സംശയമായി പറയാൻ കഴിയുന്നവർ വളരെ ചുരുക്കംപേർ മാത്രമേ ഉള്ളൂ. ജീവനെന്നും ആത്മാവെന്നുമുള്ള ശബ്ദം കേട്ടിട്ടുണ്ടെന്നല്ലാതെ പ്രസ്തുത ശബ്ദങ്ങളെക്കൊണ്ട് സൂചിപ്പിക്കപ്പെടുന്ന അർത്ഥം അല്ലെങ്കിൽ വസ്തു എന്താണെന്നറിയുകയൊ കാണുകയൊ ചെയ്തിട്ടില്ല. അതിനാൽ അവരും മററുള്ളവരെപ്പോലെ തങ്ങളുടെ സുഖസമാധാനങ്ങൾക്ക് വേണ്ട ശാരീരികങ്ങളും മാനസികങ്ങളുമായ

ഭോഗങ്ങളെത്തന്നെയാണ് സ്വീകരിക്കുകയും അനുഭവിക്കുകയും ചെയ്യുന്നതു്. അതിനാൽ അനുഭവത്തിൽ അവക്കും മററുള്ളവരിൽനിന്നു് പറയത്തക്ക വ്യത്യാസമൊന്നുമില്ലതാനും.

ജാഗ്രത്സ്വപ്നസുഷുപ്തികളാകുന്ന മൂന്നവസ്ഥകളിൽക്കൂടിയാണു് ഒരാളുടെ ജീവിതം ഒഴുകുന്നതു്. പ്രസ്തുത അവസ്ഥാത്രയത്തിലാണു് എല്ലാവരുടെയും എല്ലാവിധ അനുഭവങ്ങളും പ്രകാശിക്കുന്നതു്. ജനനമരണങ്ങറംപോലും അവസ്ഥാത്രയത്തിനുള്ളിൽവെച്ചാണു് അനുഭവപ്പെടുന്നതു്. അവസ്ഥാത്രയമില്ലാത്തിടത്തു് ജനനമരണങ്ങളടക്കമുള്ള അനുഭവങ്ങളൊന്നുംതന്നെ പ്രകാശിക്കുന്നില്ല. ജാഗ്രദാദി അവസ്ഥകളെ താനായും തൻേറതായും അനുഭവിക്കാറുണ്ടു് ഓരോരുത്തരുമെങ്കിലും, പ്രസ്തുത അവസ്ഥകളുടെ ദ്രഷ്ടാവും ജ്ഞാതാവുമായ വ്യക്തി അവയിൽനിന്നു് അന്യനാണെന്നും, അവസ്ഥകളുമായി പറയത്തക്ക സംബന്ധമൊന്നുമില്ലെന്നും അവരറിയുന്നില്ല. ജാഗ്രത്തിൻെറ അസ്തമനത്തെയും സ്വപ്നത്തിൻെറ ഉദയത്തെയും അതുപോലെ സ്വപ്നത്തിൻെറ വിലയത്തെയും സുഷുപ്തിയുടെ വികാസത്തെയും കാണുന്നൊരാറം എങ്ങനെ പ്രസ്തുത അവസ്ഥകളായിത്തീരും? അതൊരു വെറും ഭ്രമം മാത്രമാണു്. അല്ലാതെ താൻ അവസ്ഥകളോ, ജാഗ്രദാദി അവസ്ഥകറം തനിക്കുള്ളവയൊ അല്ല. അങ്ങനെ ജാഗ്രദാദി അവസ്ഥകറം തനിക്കുള്ളവയല്ലെങ്കിൽ അവയിലെ അനുഭവങ്ങളും തനിക്കുള്ളവയാവാൻ വയ്യ. അപ്പോറം ജനനമരണങ്ങളടക്കമുള്ള അനുവേങ്ങളൊന്നും തന്നെ തനിക്കുള്ളവയൊ, താൻ അനുഭവിക്കുന്നവയൊ അല്ലെന്നാണു് വന്നുചേരുന്നതു്. ജാഗ്രദവസ്ഥയെ വിട്ടു് സ്വപ്നത്തെയും അതിനെയും വിട്ടു് സുഷുപ്തിയെയും ആശ്രയിച്ചു നിൽക്കുന്നതുപോലെ വ്യക്തിക്കു് ഒരിക്കൽ അല്പസമയമെങ്കിലും ജാഗ്രദാദി മൂന്നവസ്ഥകളേയും വിട്ടുനിൽക്കാൻ കഴിഞ്ഞാൽ ഈ പരമാത്ഥം ബോദ്ധ്യപ്പെടുകയും ചെയ്യും. എപ്പോഴും അവസ്ഥാത്രയത്തിൽ ഏതെങ്കിലും ഒന്നിനെ ആശ്രയിച്ചുമാത്രമേ വ്യക്തി നിൽക്കാറുള്ള എന്നതിനാൽ അവസ്ഥാത്രയത്തെ വിട്ടു നില്ക്കാൻ അഭ്യാസം വേണം. അങ്ങനെയുള്ള അഭ്യാസമാരും ചെയ്യാറില്ലെന്നതിനാൽ ഈ പരമാത്ഥം ആരും അറിയുന്നില്ല എന്നേ ഉള്ളു.

സ്വപ്നദൃഷ്ടങ്ങളായ അനുഭവങ്ങറം സ്വപ്നാവസ്ഥയിൽ സത്യമാണെന്നു തോന്നുമെങ്കിൽ ക്കൂടി, സ്വപ്നത്തെ വിട്ടു സുഷുപ്തിയിലേയ്ക്കോ ജാഗ്രത്തിലേയ്ക്കോ നീങ്ങുമ്പോറം അസത്യമാണു് എന്നു വ്യക്തമാവാറുണ്ടല്ലൊ. അതുപോലെ ജാഗ്രദവസ്ഥയിലെ അനുഭവങ്ങറം ആ അവസ്ഥയിലല്ലാതെ സ്വപ്നത്തിലോ സുഷുപ്തിയിലോ സത്യമാവാറില്ല. സുഷുപ്ത്യനുഭവം ജാഗ്രത് സ്വപ്നങ്ങളിലും സത്യമല്ല. ഓരോ അവസ്ഥയിലെയും അനുഭവങ്ങറം അതാതവസ്ഥയുടെ സൃഷ്ടിയാണെന്നു ബോധിക്കാൻ ഇതിൽക്കൂടുതൽ എന്തു തെളിവാണു് വേണ്ടതു്? അവസ്ഥകളുമായി തനിക്കു് ബന്ധമൊന്നുമില്ലെങ്കിൽ അവസ്ഥാസൃഷ്ടങ്ങളായ അനുഭവങ്ങളും തനിക്കു് ഉള്ളവയോ താൻ അനുഭവിക്കുന്നവയോ അല്ലെന്നാണു് വന്നുചേരുന്നതു്. അപ്പോറം ജനനമരണങ്ങളടക്കം പ്രപഞ്ചത്തിലെ സുഖദുഃഖാത്മകങ്ങളായ അനുഭവങ്ങളൊന്നും വ്യക്തിയെ ബാധിക്കുകയോ, വ്യക്തി അനുഭവിക്കുകയോ ചെയ്യുന്നില്ലെന്നു വരുന്നു. പരമാത്ഥവും അതുതന്നെ. ഭ്രമംകൊണ്ടു് എല്ലാം തനിക്കുള്ളവയാണെന്നും താൻ അനുഭവിക്കുന്നവയാണെന്നും തോന്നുന്നു എന്നു മാത്രം. സ്വപ്നാവസ്ഥയിലെ അനുഭവങ്ങളൊന്നും സത്യമോ, അനുഭവിക്കുന്നവയൊ അല്ലെങ്കിലും, അനുഭവിക്കുന്നവയാണെന്നു ബോധിക്കാറുണ്ടല്ലൊ. സ്വപ്നാവസ്ഥയെ വിടുമ്പോറം പരമാത്ഥം ബോധ്യമാവാറുമുണ്ടു്. അതുപോലെ അവസ്ഥാത്രയത്തെ വിട്ടുനില്ക്കാൻ കഴിഞ്ഞാൽ അവസ്ഥാത്രയത്തിലെ അനുഭവങ്ങറം സത്യങ്ങളോ അവ തന്നോടു ബന്ധപ്പെട്ടവയോ താൻ അനുഭവിക്കുന്നവയോ അല്ലെന്നു ബോധ്യമാകും. കാര്യത്തിൻെറ യാഥാത്ഥ്യം ഇങ്ങനെയാണെങ്കിൽ പ്രപഞ്ചപദാത്ഥങ്ങളെ കുറെയധികം സമ്പാദിച്ചതുകൊണ്ടോ അനുഭവിച്ചതുകൊണ്ടോ ഒരാറക്കെങ്ങനെ സുഖസമാധാനങ്ങളുണ്ടാവും? താനുമായി യാതൊരു സംബന്ധവുമില്ലാത്തവയും, ഉണ്ടാവാൻ അഹ്തയില്ലാത്തവയുമായ പദാത്ഥങ്ങളെയും അനുഭവങ്ങളെയും, ഒരു നിലയിൽതന്നെ കരുതലല്ലേ ബുദ്ധിപൂവ്വകമായ പ്രവൃത്തി? അങ്ങനെ ചെയ്യുന്ന നിസ്സംഗന്മാരെ സംതൃപ്തന്മാരായി കാണാറുമുണ്ടു്.

പദാത്ഥങ്ങളുടെയും, കമ്മങ്ങളുടെയും, അനുഭവങ്ങളുടെയും വിലാസമാകുന്ന ജാഗ്രത്സ്വപ്ന

ങ്ങളെ കാര്യപ്രപഞ്ചമെന്നു പറയുമ്പോൾ അവിദ്യാവിലാസംമാത്രമാകുന്ന സുഷുപ്തിയെ കാരണപ്രപഞ്ചമെന്നു പറയാറുണ്ട്. ജാഗ്രത്സ്വപ്നങ്ങളാകുന്ന കാര്യപ്രപഞ്ചത്തെ വിട്ടു സുഷുപ്തിയാകുന്ന കാരണപ്രപഞ്ചത്തിൽ ലയിക്കുമ്പോൾ തന്നെ ഒരാൾ എല്ലാവിധ ദുഃഖങ്ങളെയും മറന്നു് സുഖിയായിത്തീരുന്നു എന്നതു് എല്ലാവരുടെയും നിത്യാനുഭവമാണ്. ആ സ്ഥിതിക്കു് സുഷുപ്തിയെക്കൂടി വിട്ടു വ്യക്തി നിരുപാധികനും സ്വരൂപമാത്രനുമായിത്തീരുമ്പോൾ സുഖമാത്രസ്വരൂപനാവുമെന്നതു് നിസ്സംശയമായ പരമാർത്ഥമാകുന്നു. സുഖമെന്നതു് തൻെറ സ്വരൂപമാണെന്നും, താനൊഴിച്ച് മറ്റെല്ലാം ദുഃഖവസ്തുക്കളാണെന്നും, അവയുടെ ചേർച്ചകൊണ്ടാണ് സ്വതവേ സംതൃപ്തനും ആനന്ദമയനുമായ തനിക്കു് ദുഃഖത്തെയും അസംതൃപ്തിയെയും അനുഭവിക്കേണ്ടിവരുന്നതെന്നുമാണ് അതിൽനിന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നതു്. അങ്ങനെയാണെങ്കിൽ സുഖസമാധാനങ്ങൾക്കുവേണ്ട ലോകാനുഭവങ്ങളിലും പദാർത്ഥങ്ങളിലുമുള്ള അന്വേഷണം തികഞ്ഞ വിഡ്ഢിത്തവും തെററിദ്ധാരണയുമാണെന്നു് വെളിവാവുന്നുണ്ടല്ലൊ. അതിനാൽ സുഖസമാധാനങ്ങളെ അന്വേഷിക്കുന്നൊരാൾ ആദ്യംതന്നെ അവരവരെ അറിയുകയാണ് ചെയ്യേണ്ടതു്. അങ്ങനെ ചെയ്യാതെ അന്ധമായി ചെയ്യപ്പെടുന്ന അന്വേഷണംകൊണ്ടാണ് എത്രകാലം അന്വേഷിച്ചിട്ടും അവ കിട്ടാതിരിക്കുകയും ദുഃഖം വദ്ധിക്കുകയും ചെയ്യുന്നതു്.

അതിനാൽ ഭക്തിയോടുകൂടിയ ഈശ്വരോപാസനം, ധാർമ്മികമായ ജീവിതം എന്നിവയെക്കൊണ്ട് ചിത്തത്തിൻെറ മാലിന്യത്തെ അകററുക; തത്ത്വവിചാരത്തിൽക്കൂടി നിസ്സംശയസ്വരൂപേണ തന്നെ അറിയുക; പ്രപഞ്ചത്തിൽ എല്ലാ പ്രകാരത്തിലും നിസ്സംഗനായിരിക്കുക; കർത്തവ്യങ്ങളെ ആചരിക്കുക; അകർത്തവ്യങ്ങളെ സ്പർശിക്കാതിരിക്കുക; മനസ്സുകൊണ്ട് എപ്പോഴും ആത്മോപാസനം ചെയ്തുകൊണ്ടിരിക്കുക. ഇങ്ങനെ ജീവിക്കുന്നൊരാൾ സുഖസമാധാനങ്ങളെ അന്വേഷിക്കേണ്ടിവരില്ല; എപ്പോഴും സുഖസംതൃപ്തനമായിരിക്കും. ഇഹപരലോകങ്ങളിലെ പ്രാരബ്ധാനുഭവങ്ങളെ സംതൃപ്തിയോടെ അനുഭവിച്ചു കഴിഞ്ഞശേഷം ജന്മസാഫല്യമാകുന്ന കൈവല്യം പ്രാപിക്കുകയും ചെയ്യാം.

---

# കൃഷ്ണസ്തു ഭഗവാൻ സ്വയം

**വൈശ്രവണത്തു് രാമൻനമ്പൂതിരി**

ശ്രീമദ്ഭാഗവതം ദശമസ്കന്ധത്തിൽ നിരോധമാണ് വർണ്ണിക്കപ്പെടുന്നതു്. പ്രളയമെന്നാണ് നിരോധശബ്ദാർത്ഥം. എന്നാൽ ഇവിടെ നിത്യാനന്ദപ്രാപ്തിരൂപമായ ആത്യന്തികപ്രളയമാണ് വർണ്ണിച്ചിട്ടുള്ളതു്. സാധാരണപ്രളയത്തിൽ പരമാത്മാവിൽ ചെന്നു് ലയിച്ചാലും അജ്ഞാനമവശേഷിക്കുന്നതിനാൽ പുനരാവൃത്തിയുണ്ട്. ആത്യന്തികപ്രളയത്തിൽ അതില്ല. ആ സച്ചിദാനന്ദലയം എങ്ങനെ സാധനകൾ ചെയ്തു് സാധിക്കാമെന്നാണ് ഏകാദശത്തിൽ പറയുന്നതു്. എന്നാൽ വലിയ സാധനാക്ലേശങ്ങളൊന്നുമില്ലാതെതന്നെ തന്തിരുവടിയുടെ ദിവ്യലീലകളുടേയും തിരുനാമങ്ങളുടേയും ശ്രവണകീർത്തനാദികൾവഴി അതു് എങ്ങനെ സാധിക്കാമെന്നാണ് ദശമത്തിൽ വ്യക്തമാക്കുന്നതു്. ആ ശ്രവണകീർത്തനാദികൾക്കുവേണ്ടിയാണ് പൂർണ്ണാവതാരമായ ശ്രീകൃഷ്ണഭഗവാൻെറ ദിവ്യലീലകൾ ദശമത്തിൽ ആദ്യന്തം വർണ്ണിക്കുന്നതു്.

''കൃഷ്ണസ്തു ഭഗവാൻ സ്വയം'' എന്നിപ്രകാരം ശ്രീകൃഷ്ണാവതാരത്തിൻെറ പരിപൂർണ്ണത ശ്രീമദ്ഭാഗവതം മുമ്പുതന്നെ വ്യക്തമാക്കീട്ടുണ്ട്. ഒരേ ഒരു സച്ചിദാനന്ദമൂർത്തിതന്നെ വിഭിന്നാധികാരികളെ അനുഗ്രഹിക്കുവാനായി ഈ അവതാരങ്ങൾ എല്ലാം സ്വീകരിക്കുന്നുവെന്നു് മറക്കരുതു്. ആൾ ഒന്നുതന്നെ, വേഷം മാത്രം ഭിന്നം. പല വേഷങ്ങളും കെട്ടി തന്തിരുവടി ലീല

യാടി. അതിൽവെച്ച് ഏററവും മോഹനമായി ലീലയാടിയതു് ഈ കൃഷ്ണാവതാരത്തിലാണെന്നേ ''കൃഷ്ണസ്തു ഭഗവാൻ സ്വയം'' എന്നു് പറഞ്ഞതിന്നു് താല്പര്യമുള്ള.

ഈ കൃഷ്ണാവതാരലീലകളുടെ മഹിമാതിശയം ആരംഭം മുതൽക്കുതന്നെ വ്യക്തമാക്കീട്ടുണ്ടു്. ഭക്തന്മാർക്കും ജ്ഞാനികൾക്കും എല്ലാ അവതാരങ്ങളിലും മുക്തി കൊടുത്തിട്ടുണ്ടു്. ചില അസുരന്മാർക്കും കൊടുത്തിട്ടുണ്ടു്. എന്നാൽ ഈ അവതാരത്തിൽ ഏതു ഭാവത്തിൽ തന്നെ സമീപിക്കുന്നവർക്കും ഒരു ലോഭവുംകൂടാതെ നിത്യാനന്ദം വാരിക്കോരി വിതരണം ചെയ്യുമെന്നു സുവ്യക്തമാക്കി. ആദ്യംതന്നെ മുക്തി കൊടുക്കുന്നതു് പൂതനയ്ക്കാണു്. നോക്കുക:

പദ്ഭ്യാം ഭക്തഹൃദിസ്ഥാഭ്യാം വന്ദ്യാഭ്യാം ലോക-
വന്ദിതൈഃ
അംഗം യസ്യാഃ സമാക്രമ്യ ഭഗവാനപിബത് സ്തനം.

വ്യക്തമായി പരമഭാഗവതന്മാരുടെ ഹൃദയകമലത്തിൽ മാത്രം സ്ഥിതിചെയ്യുന്നതും ലോകവന്ദിതന്മാരായ ബ്രഹ്മാദികളാൽപോലും വന്ദിക്കപ്പെട്ടുതുമായ തൻെറ ശ്രീപാദപദ്മങ്ങൾകൊണ്ടു് ചവിട്ടി മടിയിൽ കേറിയിരുന്നു് ആ കൃപാമൂർത്തി കാളകൂടവിഷം തന്നു് കൊല്ലുവാൻ വന്ന ദുഷ്ടയായ പൂതനയ്ക്കുപോലും നിത്യാനന്ദമാണു് കൃപാപൂർവ്വം കൊടുത്തതു്.

പൂതനാ ലോകബാലഘ്നീ രാക്ഷസീ രുധിരാശനാ
ജിഘാംസയാപി ഹരയേ സ്തനം ദത്വാപ സദ്ഗതിം.

അനേകായിരം നിരപരാധികളായ കുട്ടികളെ കൊന്നു് രക്തം കുടിച്ച ഘോരരാക്ഷസിയായ പൂതനപോലും കൊല്ലുവാനായിട്ടാണെങ്കിലും തന്തിരുവടിക്കു് സ്തന്യം കൊടുത്തു് പരമഭാഗവതന്മാർക്കുമാത്രം സിദ്ധിക്കുന്ന നിത്യശാന്തിയടഞ്ഞു.

ഉലൂഖലബന്ധനത്തിൽതന്നെ അനിർവ്വചനീയമായ പ്രഭാവം വ്യക്തമാക്കി തന്തിരുവടി താൻ ഭക്തദാസനാണെന്നു് കാണിച്ചു. വാമനാവതാരത്തിൽ അവിടന്നു് തൻെറ സ്വരൂപം വലുതാക്കി മൂന്നടികൊണ്ടു് ബ്രഹ്മാണ്ഡം മുഴുവൻ അളന്നവസാനിപ്പിച്ചു. അതു് നമുക്കു് മനസ്സിലാക്കുവാൻ കഴിയും. ഉലൂഖലബന്ധനത്തിൽ അനേകം കയർ കൂട്ടിക്കെട്ടിനോക്കീട്ടും ബന്ധിക്കുവാൻ കഴിഞ്ഞില്ല. എന്നാൽ സ്വരൂപം വലുതായിട്ടുണ്ടോ? അതൊട്ടില്ലതാനും. ഈ പൂർണ്ണാവതാരലീല അനിർവ്വചനീയവും ബുദ്ധിശക്തിക്കു് അഗോചരവുമാണെന്നു് ഇതു് വ്യക്തമാക്കുന്നു. കുബേരപുത്രന്മാർക്കു് മുക്തി കൊടുത്ത തന്തിരുവടിക്കു് ബന്ധനത്തിൽനിന്നു മുക്തികൊടുക്കുവാൻ നന്ദഗോപർ വരേണ്ടതായി വന്നു. ഹാ! എന്തൊരു മോഹനലീല! ആ കൃപാമൂർത്തി തന്നെ കൊല്ലുവാൻ വന്ന അഘാസുരാദികൾക്കും കാമിക്കുന്ന ഗോപിമാർക്കും സേവിക്കുന്ന ഭക്തന്മാർക്കുമെല്ലാം ഒരുപോലെ നിത്യാനന്ദമരുളി.

ഹാ! അവിടുത്തെ വൃന്ദാവനലീലയെപ്പററി എന്തു പറയട്ടെ! സർവ്വോപനിഷത് സാരസംഗ്രഹരൂപമായ ശ്രീമദ്ഭഗവദ്ഗീതപോലും ശ്രീ വൃന്ദാവനലീലയുടെ സമീപത്തിൽ വരുമ്പോൾ ഒരു പടി താണതുതന്നെ. ഇവിടെ സാധനയില്ല, സാധ്യമില്ല, ഗുരുവില്ല, ശിഷ്യരുമില്ല. അദ്വിതീയമായ പ്രേമോന്മാദം ഒന്നുമാത്രം. അതിൻെറ താത്പര്യം ഭോഗലമ്പടന്മാർക്കു് ഗ്രഹിക്കുവാൻ കഴിയുകയില്ല. ശ്രീശുകനെപ്പോലെയുള്ള നിത്യബ്രഹ്മചാരികൾക്കേ അതിനെപ്പററി കുറച്ചെങ്കിലും അറിയുവാൻ കഴിയുകയുള്ളു. ഇന്നത്തെ നഗ്നമായ സിനിമാപടങ്ങൾ കണ്ടു് ശീലിച്ച ഭോഗലമ്പടന്മാർക്കു് അതു് എങ്ങനെ ഗ്രഹിക്കുവാൻ കഴിയും?

ഗോപിമാർ തങ്ങളുടെ ഭർത്താക്കന്മാരെയെല്ലാം വിട്ടു് തന്തിരുവടിയെ ആശ്രയിച്ചതു് ശരിയല്ലെന്നു് വാദിക്കുന്ന കർമ്മഠന്മാരുണ്ടാവാം. ആ പരമഭാഗവതകഥകൾതന്നെ അതിന്നു് ഉത്തരം പറഞ്ഞിട്ടുണ്ടു്. നോക്കുക:

യത്പത്യപത്യസുഹൃദാമനുവൃത്തിരംഗ
സ്ത്രീണാം സ്വധർമ്മ ഇതി ധർമ്മവിദാ ത്വയോക്തം
അസ്ത്വേവമേതദുപദേശപദേ ത്വയീശേ
പ്രേഷ്ഠോ ഭവാംസ്തനുഭൃതാം കില ബന്ധുരാത്മാ.

ശരത്കാലത്തെ ചന്ദ്രികാപരിപൂർണ്ണമായ രാത്രിയിൽ തന്തിരുവടി തൻെറ പരമഭക്തകളായ ഗോപിമാരെ പരമാനന്ദസാഗരത്തിലാറാടിക്കുവാനായി വൃന്ദാവനത്തിലെ പാറകളെപ്പോലും അലിയിക്കുന്ന മോഹനമായ വേണുതുകൈയിൽ എടുത്തു ലളിതകോമളമായി ഗാനം ചെയ്യുവാൻ തുടങ്ങി. ആ ഗാനാമൃതം പാനംചെയ്തു് ഉന്മത്തകളായിത്തീർന്ന ഗോപിമാർ സർവ്വവും വിട്ടു് അവിടെ ഓടിയെത്തി.

അവരെ കണ്ടു് സന്തുഷ്ടനായ അവിടുന്നു് ആ പരമഭാഗവതകളെക്കൊണ്ടുതന്നെ പരമധർമ്മം പറയിക്കുവാനായി ഇപ്രകാരം അരുളിച്ചെയ്തു: 'നിങ്ങൾ ഈ വനത്തിൽ ഘോരരാത്രിയിൽ ഇപ്രകാരം വരുവാൻ കാരണമെന്തു്? ഗോകുലത്തിൽ ആപത്തൊന്നുമില്ലല്ലൊ? പതിവ്രതമാക്കു് ഭർത്തൃശുശ്രൂഷയാണു് വലിയ ധർമ്മം. കുട്ടികളേയും മാതാപിതാക്കളെയും മററും ശുശ്രൂഷിക്കേണ്ടതും അവരുടെ ധർമ്മമാണു്. അതുകൊണ്ടു നിങ്ങൾ വേഗം ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങുവിൻ.' ഇപ്രകാരം സാധാരണധർമ്മം വ്യക്തമാക്കുന്ന തന്തിരുവടിയുടെ വാക്കുകൾ കേട്ടു് അതിവിവശകളായിത്തീർന്ന ഗോപിമാർ പറഞ്ഞ ഉത്തരമാണു് മുകളിൽ കാണിച്ച ശ്ലോകം. 'ഭർത്താക്കന്മാരെയും മററും ശുശ്രൂഷിക്കേണ്ടതു് പതിവ്രതമാരുടെ ധർമ്മമാണെന്നു് അവിടുന്നു് അരുളിച്ചെയ്തതു് ശരിതന്നെ. എന്നാൽ ഭർത്താവിലും പുത്രനിലും മാതാപിതാക്കളിലുമെല്ലാം സർവ്വാന്തര്യാമിയായി അതാതു ഭാവത്തിൽ ഇരിക്കുന്നതു് നിന്തിരുവടിയല്ലാതെ മററാരാണു്? ദേഹത്തിൽനിന്നു് പ്രാണവായു പോയാൽ എത്രയും പ്രിയപ്പെട്ട ഭർത്തൃദേഹത്തെപ്പോലും തീയിലിട്ടു് ചാമ്പലാക്കുന്നുവല്ലൊ. അപ്പോൾ തങ്ങളുടെ പ്രിയപ്പെട്ടതും ആരാധ്യവുമായ വസ്തു ഈ ഭൗതികദേഹമല്ലെന്നു് വ്യക്തം. സർവ്വത്ര ആത്മഭാവത്തിൽ വർത്തിക്കുന്ന നിന്തിരുവടിയുടെ സേവയിൽ ഭർത്തൃസേവയും മാതാപിതൃസേവയും പുത്രശുശ്രൂഷയുമെല്ലാം അന്തർഭവിക്കുന്നുവല്ലൊ. മരത്തിന്റെ വേരിലല്ലാതെ കൊമ്പുകളിലും ഇലകളിലും നനയ്ക്കാറില്ലല്ലൊ. അതുപോലെ സർവ്വമൂലവും സർവ്വാത്മകവുമായ അവിടുത്തെ സേവയിൽ സർവ്വജീവരാശികളും തൃപ്തരായിത്തീരുന്നു.' പരമധർമ്മം വ്യക്തമാക്കുന്ന ഗോപിമാരുടെ വാക്കുകൾ കേട്ടു് ആ പൂർണ്ണബ്രഹ്മം അവർക്കു് ദാസാനുദാസനായിത്തീർന്നു. ബ്രഹ്മാദികൾക്കുപോലും ദർശനം കൊടുക്കാത്ത ആ സർവ്വേശ്വരൻ നിഷ്കാമഭക്തിയാൽ ബദ്ധനായി അവരുടെ മുമ്പിൽ എന്തിന്നും തയ്യാറായി നില്ക്കുന്നു. ഹേ, നിഷ്കാമപ്രേമമേ, അവിടുത്തെ പ്രഭാവം വിചിത്രംതന്നെ! 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ.' എന്ന ശ്രീമദ് ഭഗവദ്ഗീതാസന്ദേശം ജീവിതത്തിൽ പരിപൂർണ്ണമായി സാക്ഷാത്കരിച്ചതു് പരമഭാഗവതകളായ ഈ ഗോപിമാരാണു്. അവരാണു് കൃതാർത്ഥകൾ. ദിവ്യപ്രേമത്തെ പ്രാപിച്ച പുണ്യാത്മാക്കളെപ്പററി സ്മരിച്ചു് ശ്രീനാരദാദിഭക്ത്യാചാര്യന്മാർ ഗോപിമാരുടെ പാവനനാമത്തെയാണു് രോമാഞ്ചകഞ്ചുകിതരായി 'യഥാ വ്രജഗോപികനാം' എന്നിപ്രകാരം ഉദാഹരിക്കുന്നതു്. ഈ ദിവ്യപ്രേമംതന്നെ പരമപുരുഷാർത്ഥം. ജീവിതത്തിന്റെ ചരമലക്ഷ്യം ഇതിന്റെ സാക്ഷാത്കാരംതന്നെ.

ഭക്താവതംസമായ ഉദ്ധവർ ഗോപിമാരുടെ ദിവ്യപ്രേമം കണ്ടു് ആശ്ചര്യസ്തബ്ധനും ആനന്ദപരവശനുമായി പാടുന്നതു് നോക്കുക:

> ആസാമഹോ ചരണരേണുജുഷാമഹം സ്യാം
> വൃന്ദാവനേ കിമപി ഗുൽമലതൗഷധീനാം
> യാ ദുസ്ത്യജം സ്വജനമാര്യപഥം ച ഹിത്വാ
> ഭേജുർമുകുന്ദപദവീം ശ്രുതിഭിർവിമൃഗ്യാം.

യാവചിലർ, സാധാരണക്കാർക്കു് ഒരിക്കലും ത്യജിക്കുവാൻ കഴിയാത്ത ബന്ധുമിത്രാദികളേയും സർവ്വോപരി തങ്ങളുടെ ധർമ്മത്തെപ്പോലും ഉപേക്ഷിച്ചു്വേദങ്ങൾപോലും അന്വേഷിച്ചുകൊണ്ടിരിക്കുന്ന അവിടുത്തെ ശ്രീപാദമൂലത്തെ ആത്മസമർപ്പണപൂർവ്വം ആശ്രയിച്ചുവോ, തന്തിരുവടിയുടെ ദിവ്യലീലകൾ നിരന്തരം പാടി സഞ്ചരിക്കുന്ന ആ ഗോപിമാരുടെ ശ്രീപാദപാംസു ശിരസ്സിൽ വഹിക്കുവാനായി വൃന്ദാവനത്തിലെ ഏതെങ്കിലും ഒരു മൂലയിൽ ആ മഹാഭാഗ്യം അനുഭവിച്ചുകൊണ്ടിരിക്കുന്ന തൃണലതാദികളിൽവെച്ചു് ഏതെങ്കിലും ഒന്നായി ജനിക്കുവാനുള്ള ഭാഗ്യം തന്നനുഗ്രഹിക്കേണമേ!

> വന്ദേ നന്ദവ്രജസ്ത്രീണാം പാദരേണുമഭീക്ഷ്ണശഃ
> യാസാം ഹരികഥോദ്ഗീതം പുനാതി ഭുവനത്രയം.

യാവചിലരുടെ ഭക്തിനിർഭരമായ ഭഗവല്ലീലാഗാനങ്ങൾ വൃന്ദാവനത്തെ മാത്രമല്ല, ബ്രഹ്മാണ്ഡത്തെ മുഴുവൻ ശുദ്ധീകരിക്കുന്നുവോ ആ പരമപാവനകളായ ഗോപിമാരുടെ ശ്രീപാദപാംസുവിന്നായിക്കൊണ്ടു് അനന്തകോടി നമസ്കാരം. ഇപ്രകാരം ഗോപിമാരുടെ ഭക്തിമഹിമാതിശയം കണ്ടു് അത്ഭുതപരതന്ത്രനായി മടങ്ങി വരുന്ന ഉദ്ധവൻ ആ പുണ്യപാംസുക്കളിൽ കിടന്നുരുളുന്നു. ഇവിടെ ആർ ഗുരു? ആർ ശിഷ്യൻ? ഗോകുലവാസികളുടെ ദിവ്യപ്രേമം കാണിച്ചു് ഉദ്ധവരെ ശുദ്ധീകരിക്കുവാനും അനു

ഗ്രഹിക്കവാനമാണ് തന്തിരുവടി ഉദ്ധവരെ വൃന്ദാവനത്തിലേയ്ക്കു് അയച്ചതു് എന്നാണ് ഇതു വ്യക്തമാക്കുന്നതു്. അതുകൊണ്ടുതന്നെയാണ് ജീവന്മുക്തന്മാരായ ശ്രീ നാരദാദികരംപോലും പ്രേമസാഗരത്തിലാറാടി ഭക്തിയുടെ അത്യുച്ച കോടിയിൽ എത്തിയവരുടെ കൂട്ടത്തിൽ പ്രാതഃ സ്മരണീയകരം ഗോപിമാർതന്നെ എന്നു് ഉദ്ഘോഷിക്കുന്നതു്.

ഈ പ്രകരണം ജ്ഞാനവും ഭക്തിയും ഉച്ച കോടിയിൽ ഒന്നുതന്നെ, പരസ്പരം വേർതിരിക്കുവാൻ കഴിയാത്തവയാണെന്ന മഹാതത്വം കരതലാമലകംപോലെ വ്യക്തമാക്കിയിരിക്കുന്നു.

ഈ പൂർണ്ണാവതാരത്തിൽ തന്തിരുവടി അനാസക്തിയുടെ അത്യുത്കൃഷ്ടമായ ഒരാദർശം ലോകത്തിന്നു് കാണിച്ചുകൊടുത്തു. ആ വിശ്വംഭരൻ നിഗ്രഹവ്യാജേന കംസനുപോലും മുക്തി കൊടുത്തതിന്നുശേഷം രാജസിംഹാസനം ഉഗ്രസേനന്നു് കൊടുക്കുന്നു. അത്രതന്നെയല്ല. വിനീതനായി ഉഗ്രസേനനോടു് അരുളിച്ചെയ്തു:—

''അവിടുന്നു് രാജസിംഹാസനത്തിൽ ഇരിക്കണം. ഭരണക്ലേശമൊന്നും അവിടുന്നു് അറിയേണ്ട. അതെല്ലാം ഞങ്ങരം നടത്തിക്കൊള്ളാം.''

പിന്നെ ബ്രഹ്മാദികരം പോലും ഉഗ്രസേനമഹാരാജാവിൻെറ കല്പന കാത്തുകിടന്നു. അതു് ഉഗ്രസേനൻെറ ശൌര്യംകൊണ്ടോ വീര്യംകൊണ്ടോ അല്ലെന്നു് വ്യക്തം. തന്തിരുവടിയുടെ കരുണ ഒന്നു മാത്രമാണ് അതിന്നു കാരണമെന്നു വ്യക്തമാണ്. സിംഹാസനത്തിൽ കുറച്ചെങ്കിലും സക്തിയുണ്ടെങ്കിൽ തന്തിരുവടിക്കു് വല്ല വിഷമവുമുണ്ടോ ? അനാസക്തിയുടെ പൂർണ്ണഭാവമാണ് അവിടുത്തെ ഓരോ ലീലയിലും കാണപ്പെടുന്നതു്.

ആയിരക്കണക്കിൽ ആളുകരംക്കു് നിത്യാനന്ദം വിതരണം ചെയ്യുവാനായി തന്തിരുവടി പിന്നെ പല പല ലീലകളുമാടി. ലക്ഷ്മീപതിയായ അവിടുന്നു് മഹാദരിദ്രനും കത്സിതവേഷനുമായ തൻെറ സതീർത്ഥ്യനെ, കുചേലനെ, സസ്നേഹം ഗാഢഗാഢമാലിംഗനം ചെയ്തു് പൂജിയ്ക്കുകയും ശുശ്രൂഷിക്കുകയും ചെയ്തു. ആ ദൃശ്യം രോമാഞ്ചത്തോടുകൂടാതെ ആക്കും സ്മരിക്കുവാൻ പോലും സാധ്യമല്ല. ഇതുകൊണ്ടൊന്നും തൃപ്തി വരാതെ അവസാനം അവിടുന്നു് ജനങ്ങരംക്കു് കൂട്ടമുക്തിതന്നെ കൊടുക്കുവാൻ തീരുമാനിച്ചു. അതാണ് ഭാരതയുദ്ധത്തിൽ കാണുന്നതു്.

തൻെറ ഭക്തൻെറ ഇഷ്ടത്തിന്നുവേണ്ടി എന്തുവേഷം കെട്ടുവാനും തയാറാണെന്നു് കാണിച്ചുകൊണ്ടു് തൃക്കയ്യിൽ കടിഞ്ഞാണും ചമ്മട്ടിയും പിടിച്ചുകൊണ്ടു് ആ കരുണാമൂർത്തി അർജ്ജുനൻെറ തേരിൽ സ്ഥിതിചെയ്തു. ഭാരതയുദ്ധത്തിൽവെച്ചു ദേഹത്യാഗം ചെയ്തവക്കെല്ലാം തൻെറ ജഗന്മംഗളരൂപം കാട്ടി തന്തിരുവടി നിത്യാനന്ദം കൊടുത്തനുഗ്രഹിച്ചു. ആ അഹൈതുകകൃപാതിശയത്തിൻെറ മുമ്പിൽ ബദ്ധാഞ്ജലികളായിനിന്നു നമുക്കു് കോടികോടി നമസ്കാരം ചെയ്യാം.

സർവ്വോപനിഷത്തുകളുടേയും പരമതാല്പര്യം അഖണ്ഡസച്ചിദാനന്ദരൂപനായ തന്തിരുവടിയിലാണ്. നിർഗ്ഗുണവും സദസത്തുകളിൽ നിന്നു് പരവുമായ തന്തിരുവടിയെ സാക്ഷാത്തായി പ്രകാശിപ്പിക്കുവാൻ ഉപനിഷത്തുകരംക്കും ശക്തിയില്ല. അസംഗമായ ആത്മവസ്തുവിൽ ശക്യസംബന്ധരൂപമായ ലക്ഷണവും വരുകയില്ല. വാസ്തവമിപ്രകാരമാണെങ്കിലും വ്യവഹാരദശയിൽ പ്രപഞ്ചകാരണമായതിനാൽ ഉപനിഷത്തുകരം ലക്ഷണാവൃത്ത്യാ ഒരുവിധം തന്തിരുവടിയിൽചെന്നു പര്യവസാനിക്കുന്നു. ഈ അഖണ്ഡാനന്ദവസ്തുവിൻെറ സാക്ഷാത്കാരം വെറും തക്കംകൊണ്ടോ ബുദ്ധിശക്തികൊണ്ടോ സിദ്ധിക്കുകയില്ല. തന്തിരുവടിയുടെ കരുണതന്നെ അതിന്നു് ഏകാവലംബം. അവിടുത്തെ അതിമോഹനങ്ങളായ ലീലകളും സർവ്വമംഗളങ്ങളായ തിരുനാമങ്ങളും പിന്നെയും പിന്നെയും ശ്രവിച്ചും കീത്തിച്ചും ശ്രീപാദസേവ ചെയ്യുമ്പോരം ഹൃദയം നിമ്മലമായിത്തീരുന്നു. അപ്പോരം നിർമ്മലമായ കണ്ണാടിയിൽ മുഖമെന്നപോലെ ആ നിർമ്മലഹൃദയത്തിൽ സച്ചിദാനന്ദം സ്വയം പ്രകാശിക്കുന്നു. ഈ മഹാതത്വം അവിടുന്നു് തൻെറ ശ്രീപാദഭക്തന്മാരായ ശ്രുതദേവന്നും ബഹുലാശ്വന്നും ഉപദേശിക്കുന്നു.

അനന്തജന്മങ്ങളിലെ സുകൃതപരിപാകത്താൽ സിദ്ധിച്ച ഈ മനുഷ്യജന്മത്തെ സാർത്ഥകമാക്കുവാൻവേണ്ടി നമ്മുടെ അധികാരമനുസരിച്ചു് കമ്മഭക്തിജ്ഞാനങ്ങളിൽ ഏതെങ്കിലും

ഒരു മാർഗ്ഗമവലംബിച്ച് നിരന്തരം സാധന ചെയ്യേണ്ടതാണ്. എന്നാൽ ആ സാധനകൾ ഒന്നുപോലും ചെയ്യുവാൻ കഴിയാതെ അധഃപതിച്ചുകിടക്കുന്ന ജീവരാശിയെപ്പോലും അനുഗ്രഹിക്കുവാനാണ് തന്തിതിരുവടി ഈ പൂർണ്ണാവതാരത്തിൽ അതിമോനങ്ങളായ ലീലകൾ ആടിയതു്. അവയുടെ ശ്രവണകീർത്തനങ്ങൾ വഴി സാധനാക്ലേശങ്ങൾ ഒന്നും കൂടാതെതന്നെ മനുഷ്യരാശി നിത്യാനന്ദത്തിലാറാടുന്നു. അതിന്നുവേണ്ടിയാണു ഭാഗവതസന്ദേശം നിലകൊള്ളുന്നതു്.

---

# പ്രണവോപാസനയും യോഗമാർഗ്ഗവും

**വിദ്യാനന്ദതീർത്ഥപാദസ്വാമികൾ**

പ്രണവോപാസന എന്ന പദത്തിനു പ്രണവസ്വരൂപനായ ഈശ്വരനെ ഉപാസിക്കുക എന്നാണർത്ഥം. അടുത്തിരിക്കുക, ഐക്യപ്പെടുക, ആരാധിക്കുക, ധ്യാനിക്കുക എന്നിങ്ങനെ പല അർത്ഥങ്ങളും ഉപാസനയ്ക്കുണ്ടു്. ഉപാസകനായ ജീവൻ ഉപാസ്യനായ ഈശ്വരനോടു ചേർന്നിരിക്കുന്നതിന്നും അങ്ങനെ ഇരിക്കുന്നതിനുള്ള ധ്യാനാദിസാധനസാമഗ്രികൾക്കും ഉപാസന എന്ന പേരു പറയാവുന്നതാണ്. അജ്ഞാനംനിമിത്തം ദേഹാഭിമാനം കൈക്കൊണ്ട ജീവൻ സുഖലാഭത്തിനുവേണ്ടി പ്രപഞ്ചവിഷയങ്ങളെ ശരണം പ്രാപിക്കുകയാകുന്നു. ഇതത്രേ ജീവൻ ഈശ്വരനിൽനിന്നും അകന്നു പോകുവാനുള്ള കാരണം. ഇപ്രകാരമുള്ള അകൽച്ചയാണ് ജീവനു വന്നുചേർന്ന സംസാരബന്ധവും. ഈ ബന്ധത്തിൽനിന്നു് ജീവനെ യോഗമാർഗ്ഗത്തിൽക്കൂടി മോചിപ്പിച്ച്ഈശ്വരനോടു് ഐക്യപ്പെടുത്തുന്നതിനുള്ള പ്രണവധ്യാനത്തിനു് യൗഗികമായ പ്രണവോപാസന എന്നു പറയുന്നു.

**യോഗം**

യോഗസമ്പ്രദായമനുസരിച്ചുള്ള പ്രണവോപാസന വിവരിക്കുന്നതിനു മുമ്പു് യോഗത്തെക്കുറിച്ചുകൂടി കുറച്ചു പ്രതിപാദിക്കുന്നതു് യുക്തമായിരിക്കുമല്ലോ. യോഗശബ്ദത്തിനു പല അർത്ഥങ്ങളും ഉണ്ടു്. എന്നാൽ 'സമാധി' എന്നാണ് ഇവിടെ യോഗശബ്ദത്തിനർത്ഥം വിവക്ഷിച്ചിരിക്കുന്നതു്. 'സമാധി' എന്നു് അർത്ഥമുള്ള 'യുജ്' എന്ന ധാതുവിൽനിന്നുണ്ടായ രൂപമാണു യോഗം. ചിത്തത്തിന്റെ വൃത്തികളെ നിരോധിക്കുന്നതാണ് യോഗം എന്നു് പതഞ്ജലി മഹർഷി പറയുന്നു. സൂക്ഷ്മശരീരത്തിന്റെ പ്രധാനഘടകമാണ് ചിത്തം. പഞ്ചീകരിക്കപ്പെടാത്ത പഞ്ചഭൂതങ്ങളുടെ സാത്വികമായ സമഷ്ടിഭാഗം ചേർന്നുണ്ടായ ഒരു തത്ത്വമാണ് ചിത്തമെന്നു് വേദാന്തശാസ്ത്രത്തിൽ വിവരിക്കുന്നു. അന്തഃകരണം എന്നാണ് ഇതിന്റെ സാമാന്യനാമം. ജീവനു ബാഹ്യവിഷയങ്ങളെ ഗ്രഹിക്കുവാൻ രണ്ടു വിധത്തിലുള്ള ഉപകരണങ്ങളുണ്ടു്. അവയാണ് ഇന്ദ്രിയങ്ങളും അന്തഃകരണവും. പുറമേനിന്നു് ഇന്ദ്രിയങ്ങൾ പ്രകാശിപ്പിക്കുന്ന ബാഹ്യവിഷയങ്ങളുടെ ഛായകളെ അന്തഃകരണം ഗ്രഹിച്ച് ആത്മാവിനു നല്കുകയാണ് ചെയ്യുന്നതു്. അതുകൊണ്ടു് ഇന്ദ്രിയങ്ങൾക്കു പുറത്തുള്ള കരണങ്ങളെന്നും ചിത്തത്തിനു് അകത്തു് ഉള്ള കരണമെന്നും പേരുകൾ വന്നുചേർന്നു. ഈ അന്തഃകരണം പഞ്ചഭൂതതന്മാത്രകളുടെ സമഷ്ടിഭാഗവും ഇന്ദ്രിയങ്ങൾ ആ തന്മാത്രകളുടെ വ്യഷ്ടിഭാഗവും ചേർന്നാണുണ്ടായതു് എന്നു് ശാസ്ത്രങ്ങളിൽ വിവരിക്കുന്നു. അന്തഃകരണത്തിൽ ജ്ഞാനം, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നഞ്ചു ഘടകങ്ങൾ ഉണ്ടു്. അന്തഃകരണം ആകാശംപോലെ, എല്ലാ പദാർത്ഥങ്ങളേയും ഉള്ളിൽ ധരിക്കുവാൻ ഇടം കൊടുക്കുന്നുണ്ടല്ലോ. ആ ഇടം കൊടുക്കുന്നതിനു സാധകമായ ഘടകം സാമാന്യജ്ഞാനമാണ്. അതു ആകാശാംശമാകുന്നു. വായു എന്നപോലെ സങ്കല്പവികല്പരൂപത്തിൽ

ചലിക്കുന്ന അന്തഃകരണവൃത്തി മനസ്സാണ്. അതു വായുവിൻെറ അംശമാകുന്നു. എല്ലാ വിഷയങ്ങളേയും അഗ്നിയെപ്പോലെ പ്രകാശിപ്പിക്കുന്ന അന്തഃകരണവൃത്തി ബുദ്ധിയാണ്. അഗ്നിയുടെ അംശമാണതെന്നു പറയപ്പെടുന്നു. ജലത്തെപ്പോലെ, പ്രപഞ്ചവിഷയങ്ങളിൽ വ്യാപിച്ചിരിക്കുന്ന അന്തഃകരണവൃത്തിയാണു ചിത്തം. അതു ജലപദാർത്ഥത്തിൻെറ അംശമാകുന്നു. ഭൂമിയെപ്പോലെ സകലവിഷയങ്ങളിലും കഠിനമായി ഞാനെന്നും എൻേറതെന്നും അഭിമാനിക്കുന്ന അന്തഃകരണവൃത്തി അഹങ്കാരമാണ്. ഭൂമിയുടെ അംശമാണതെന്നു പറയപ്പെടുന്നു. ഇപ്രകാരം അപഞ്ചീകൃതപഞ്ചഭൂതങ്ങളുടെ സാത്വികതന്മാത്രകൾ ചേർന്നുണ്ടായ ചിത്തമാണ് ജീവൻെറ ബന്ധത്തിനും മുക്തിക്കും പ്രധാനകാരണമെന്നു യോഗശാസ്ത്രജ്ഞന്മാർ ഉദ്ഘോഷിക്കുന്നുണ്ട്. അന്തഃകരണത്തെ ചിത്തം, ചേതസ്സ്, ഹൃദയം, സ്വാന്തം, മാനസം, ബുദ്ധി, മനീഷ തുടങ്ങി പല പേരിൽ വ്യവഹരിക്കാറുണ്ട്. എന്നാൽ ഈ നാമങ്ങൾ സാമാന്യരൂപത്തിൽ പറയുമ്പോൾ അന്തഃകരണത്തെയും, വിശേഷരൂപത്തിൽ പറയുമ്പോൾ അതിൻെറ വൃത്തികളായ മനസ്സ്, ബുദ്ധി മുതലായ ഘടകങ്ങളേയും ആണ് കുറിക്കുന്നതെന്ന് അനുവാചകർ ഓർത്തിരിക്കുന്നതു കൊള്ളാം. ജലാശയം അലകളുടെ വടിവിൽ ഇളകുന്നതുപോലെ ചിത്തം വൃത്തിരൂപത്തിൽ എപ്പോഴും ചലിച്ചുകൊണ്ടാണിരിക്കുന്നതു്. ഈ ചലനത്തിനുള്ള കാരണം ചിത്തത്തിൽ സംഭരിച്ചിരിക്കുന്ന പൂർവ്വവാസനകളും, പ്രാണസ്പന്ദനവും ആകുന്നു.

ദ്വേ ബീജേ ചിത്തവൃക്ഷസ്യ പ്രാണസ്പന്ദനവാസനേ.

എന്ന് വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രന് ചിത്തസ്വരൂപം വിവരിച്ചുകൊടുക്കുന്ന കൂട്ടത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ചിത്തത്തിൽ ചലനമുണ്ടാകുന്നത് വാസനകൾകൊണ്ടും പ്രാണസ്പന്ദനം കൊണ്ടും ആണെന്ന് അർത്ഥം. കാമക്രോധാദി വികാരങ്ങൾ ദുർവ്വാസനകൊണ്ടും, അഭയം, ഈശ്വരചിന്ത, ശമം, ദമം, തുടങ്ങിയ സാത്വിക മനോവൃത്തികൾ ശുഭവാസനകൾകൊണ്ടും ആണ് ഉണ്ടാവുക. അശുഭവാസനകൾ നിറഞ്ഞ ചിത്തം ബന്ധകരവും, ശുഭവാസനകൾ നിറഞ്ഞ ചിത്തം കൈവല്യദായകവുമാണെന്നു യോഗവേദാന്താദി ശാസ്ത്രങ്ങൾ സിദ്ധാന്തിച്ചിട്ടുണ്ട്.

മനോ ഹി ദ്വിവിധം പ്രോക്തം ശുദ്ധം ചാശുദ്ധമേവ ച
അശുദ്ധം കാമസങ്കല്പം ശുദ്ധം കാമവിവർജ്ജിതം.
മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം മുക്ത്യൈ നിർവ്വിഷയം സ്മൃതം.

ഈ മൈത്രായണ്യുപനിഷൻമന്ത്രങ്ങൾ, മനസ്സു ശുദ്ധമെന്നും അശുദ്ധമെന്നും രണ്ടുവിധത്തിലുണ്ടെന്നും കാമസങ്കല്പാദികൾ ഇല്ലാത്ത മനസ്സു ശുദ്ധവും, ആ സങ്കല്പങ്ങളുള്ളതു് അശുദ്ധവും ആണെന്ന് ചൂണ്ടിക്കാട്ടിക്കൊണ്ട്, അശുദ്ധമായ മനസ്സു ബന്ധത്തേയും, വിഷയപ്പററില്ലാത്ത ശുദ്ധമായ മനസ്സ് മോക്ഷത്തേയും ഉളവാക്കുമെന്ന് ഉറപ്പിച്ചുപറയുന്നുണ്ടല്ലോ. ചിത്തം മാലിന്യംകൊണ്ടു തടിക്കുകയും നൈർമ്മല്യംകൊണ്ടു ലാഘവപ്പെടുകയും ചെയ്യും. ദുർവ്വാസന നിമിത്തമുള്ള തടിപ്പാണ് ചിത്തത്തെ ബന്ധകരമാക്കിത്തീർക്കുന്നതു്. ഈ വിഷയം വസിഷ്ഠൻ ശ്രീരാമചന്ദ്രന് വിസ്തരിച്ചുകൊടുക്കുന്നതായി യോഗവാസിഷ്ഠത്തിൽ വർണ്ണിച്ചുകാണുന്നു. അതിൻെറ ചുരുക്കം ഇങ്ങനെയാണ്: 'അല്ലയോ രാമ, അനാത്മാക്കളായ ചിത്തം, ദേഹം മുതലായ ദൃശ്യവസ്തുക്കളെ ദൃഗ്രൂപമായ ആത്മാവാണെന്നു സങ്കല്പിക്കുകയും, സന്താനങ്ങൾ, ഭാര്യ, കുടുംബം മുതലായവയെക്കുറിച്ച് ചിന്തിക്കുകയും ചെയ്തുകൊണ്ടിരുന്നാലും, ആധികളും വ്യാധികളും അലട്ടിക്കൊണ്ടിരുന്നാലും,ഈ സംസാരസുഖംകൊണ്ടു സംതൃപ്തിപ്പെട്ടുകൊള്ളാമെന്നു വിചാരിച്ച് ആശ്വസിച്ചിരുന്നാലും മനസ്സു ദുർവാസനകൾ കൊണ്ടു തടിച്ചുപോകും. അതുപോലെ തള്ളേണ്ടതിനെ തള്ളാതെയും, കൊള്ളേണ്ടതിനെ കൊള്ളാതെയും, അവയെക്കുറിച്ചു ചിന്തിച്ചുകൊണ്ടിരുന്നാലും ചിത്തം തടിക്കും. അഹങ്കാരമാകുന്ന വികാരംകൊണ്ടും, മമതയാകുന്ന കളികൊണ്ടും, 'ഇതെൻേറതാണ്, അതുകൂടി എനിക്കു വേണം,' എന്നിങ്ങനെയുള്ള ഭാവനകൊണ്ടും മനസ്സു തടിക്കും. ലൌകികവിഷയങ്ങളിൽ അധികം സ്നേഹം പുലർത്തിയാലും, ധനലോഭം ഉണ്ടായാലും, യുവതികളും രത്നങ്ങളും വിശിഷ്ടവസ്തുക്കളും സ്വാധീനത്തിലായാലും ദുർവാസനകൾകൊണ്ടു മനസ്സു തടിച്ചുപോകും. എന്തിനധികം പറയുന്നു, ദുരാശയാകുന്ന പാലുകുടിച്ചും, വിഷയഭോഗമാകുന്ന വായുവിൻെറ ബലംകൊണ്ടും പ്രപഞ്ചത്തിൽ ഉറപ്പിച്ചിരിക്കുന്ന സത്യത്വബുദ്ധിയാ

കുന്ന സഞ്ചാരംകൊണ്ടും ചിത്തമാകുന്ന പാമ്പ് വളരെയേറെ തടിക്കുന്നു. ബന്ധം എന്നു പറയുന്നതു് ദുർവാസനകളോടു ബന്ധപ്പെട്ടിരിക്കുന്നതും മോക്ഷം എന്നു പറയുന്നതു് ആ വാസനകളെ ക്ഷയിപ്പിക്കുന്നതുമാണു്.' പ്രാണസ്പന്ദനവും ദുർവാസനകളുമാണു് ചിത്തത്തിൽ ചലനരൂപമായ വൃത്തികൾ ഉളവാക്കി ജീവനെ സംസാരബന്ധത്തിൽ കുടുക്കുന്നതെന്നു് ഈ നിരൂപണംകൊണ്ടു സ്പഷ്ടമായിക്കാണുമല്ലോ. 'ചിത്തവൃത്തി ഈശ്വരാകാരം കൈക്കൊള്ളുമ്പോൾ മോക്ഷവും വിഷയാകാരം കൈക്കൊള്ളുമ്പോൾ ബന്ധവും ഉളവാകും,' എന്ന സിദ്ധാന്തം അംഗീകരിച്ചുകൊണ്ടു് മനോവൃത്തികളെ വിഷയങ്ങളിൽനിന്നും പിൻതിരിച്ചു് അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും ഈശ്വരാകാരമാക്കി പരിണമിപ്പിക്കുന്ന പ്രയത്നവിശേഷം യോഗമാകുന്നു.

### യോഗാംഗങ്ങൾ

യോഗത്തിനു് യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിങ്ങനെ എട്ടു് അംഗങ്ങളുണ്ടു്. ഈ അംഗങ്ങളോടുകൂടി ദീർഘകാലം നിരന്തരം സമാധിരൂപമായ യോഗം പരിശീലിച്ചാൽ ജീവൻ ഈശ്വരനോടു് ഐക്യപ്പെടുന്നതാണു്. ഇതുതന്നെയാണു് യോഗാഭ്യാസത്തിൻെറ മുഖ്യഫലവും. യോഗത്തിൻെറ സ്വരൂപം നിർവ്വികല്പസമാധിയാണു്. യോഗത്തിലെ മററംഗങ്ങൾ ഈ നിർവ്വികല്പസമാധി സമ്പാദിക്കുന്നതിനുള്ള സാധനങ്ങൾ മാത്രമാണു്. ആദ്യത്തെ അഞ്ചെണ്ണം യോഗത്തിൻെറ ബഹിരംഗങ്ങളും, അവസാനത്തെ മൂന്നെണ്ണം അന്തരംഗസാധനങ്ങളും ആകുന്നു.

അവയിൽ മനുഷ്യൻെറ ദുർവാസനകളെ നീക്കി അവനിൽ സദ്വാസനകളെ അങ്കുരിപ്പിക്കുന്നതിനുള്ള ഉപായമാണു് യമവും നിയമവും. അനിയന്ത്രിതമായി ചലിച്ചുകൊണ്ടിരിക്കുന്ന പ്രാണവൃത്തിയെ നിരോധിക്കുവാനുള്ള ഉപായം ആസനവും പ്രാണായാമവും ആകുന്നു. ഇവ നാലും അഭ്യാസംകൊണ്ടു് ഉറച്ചുകഴിഞ്ഞാൽ ഇന്ദ്രിയങ്ങളും മനസ്സും അന്തർമുഖമായിത്തീരും. അപ്പോഴാണു് ഒരു മനുഷ്യനു് യോഗാഭ്യാസത്തിനു് അർഹത സിദ്ധിക്കുക. ഈ നിലയിലാണു് യമംമുതൽ പ്രത്യാഹാരംവരെയുള്ള അഞ്ചംഗങ്ങളും യോഗത്തിൻെറ ബഹിരംഗങ്ങളാണെന്നു പറയുന്നതു്.

അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, ദയ, ആർജ്ജവം, ക്ഷമ, ധൈര്യം, മിതാഹാരം, ശൌചം ഇവ പത്തും യമമാണു്. തപസ്സു്, സന്തോഷം, ആസ്തിക്യബുദ്ധി, ദാനം, ഈശ്വരപൂജ, ശാസ്ത്രപഠനം, അധർമ്മത്തിൽ ലജ്ജ ധർമ്മത്തിൽ ശ്രദ്ധ, പ്രണവജപം ഇവ നിയമമാകുന്നു എന്നാണു് സ്കാന്ദപുരാണത്തിൽ പറയുന്നതു്. ഈ യമനിയമങ്ങൾ മനുഷ്യനെ സംസ്കരിക്കുവാനുള്ള ഉപായങ്ങളാണു്. ദുർഗ്ഗുണങ്ങളെ നശിപ്പിച്ചു് സദ്ഗുണങ്ങളെ പരിപുഷ്ടിപ്പെടുത്തിക്കൊണ്ടുവരികയാണു് ധാർമ്മികമായ സംസ്കാരം. ഈ സംസ്കാരം നേടിക്കഴിഞ്ഞാൽ യോഗത്തിൻെറമൂന്നാമത്തെഅംഗമായആസനമാണു് സാധകൻ പരിശീലിക്കേണ്ടതു്. ശരീരവും കഴുത്തും, നട്ടെല്ലും നേരേ ഇരിക്കത്തക്കവണ്ണം സ്ഥിരമായുംസുഖമായും,കാലു മടക്കിവെച്ചു്ഇരിക്കാൻ കഴിഞ്ഞാൽ അതു യോഗാസനമാണെന്നു് പതഞ്ജലി മഹർഷി പറയുന്നു. എന്നാൽ പിൽക്കാലത്തുള്ള യോഗാചാര്യന്മാർ ആസനബന്ധം തന്നെ ഒരു ശാസ്ത്രമാക്കി മാററിയിട്ടുണ്ടു്. സമാധി മാത്രമല്ല, കായികമായും, മാനസികമായും പല ശക്തികളും ആസനബന്ധം കൊണ്ടുണ്ടാകുമെന്നാണു് യോഗാചാര്യന്മാർ പറയുന്നതു്. ഇന്നു നമ്മുടെ ഇടയിൽ, വ്യായാമം എന്ന നിലയ്ക്കു് ആസനങ്ങൾ പരിശീലിക്കുന്നവർ ധാരാളം ഉണ്ടല്ലോ. പക്ഷേ യമവും നിയമവും പാലിക്കാതെ— ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിക്കാതെ — യോഗാസനം പരിശീലിക്കുന്നവർക്കു് ഉദ്ദേശിച്ച ഫലം സിദ്ധിക്കയില്ല എന്നു മാത്രമല്ല,വിപരീതഫലം ഉണ്ടായി എന്നും വരാം.

സ്വസ്തികം, ഗോമുഖം, പത്മം, വീരം, സിംഹം, ഭദ്രം, മുക്തം, മയൂരം ഇങ്ങനെ എട്ടാസനങ്ങൾക്കാണു് സ്കാന്ദപുരാണത്തിൽ പ്രാധാന്യം കൊടുത്തിരിക്കുന്നതു്. ഈവക ആസനങ്ങളെ കുറിച്ചു പ്രതിപാദിക്കുന്ന പുസ്തകങ്ങൾ മലയാളഭാഷയിൽ ഇന്നു ധാരാളം ഉണ്ടു്. പ്രായാധിക്യം ആരോഗ്യക്കുറവു് മുതലായ അസ്വാസ്ഥ്യങ്ങൾ ഉള്ള സാധകന്മാർക്കു് സുഖാസനത്തിലിരുന്നു് യോഗം അഭ്യസിക്കാവുന്നതാണു്.

യേന കേന പ്രകാരേണ സുഖം ധൈര്യഞ്ച ജായതേ
തത്സുഖാസനമിത്യുക്തമശക്തസ്തത് സമാശ്രയേത്.

(ഏതുപ്രകാരത്തിലിരുന്നാലാണോ സുഖവും ധൈര്യവും ഉണ്ടാകുന്നതു് അതാണു സുഖാസനം. മററാസനങ്ങൾ പരിശീലിക്കുവാൻ കഴിവില്ലാത്തവർ സുഖാസനത്തെ സമാശ്രയിക്കണം.) എന്നാണു് സൂതസംഹിത ഉപദേശിക്കുന്നതു്.

നാലാമത്തെ യോഗാംഗം പ്രാണായാമമാണു്. പ്രാണൻെറ ആയാമം – നിയന്ത്രണം– എന്നാണു്പ്രാണായാമപദത്തിൻെറ വാച്യാർത്ഥം. പ്രാണചലനം മനോവൃത്തികൾക്കു് കാരണം കൂടി ആണെന്നു നേരത്തേ സൂചിപ്പിച്ചിട്ടുണ്ടല്ലോ.

യഃ പ്രാണപവനസ്പന്ദശ്ചിത്തസ്പന്ദഃ സ ഏവ ഹി
പ്രാണസ്പന്ദക്ഷയേ യത്നഃ കർത്തവ്യോ ധീമതോച്ചകൈഃ.

എന്നാണു വാസിഷ്ഠത്തിൽ പറയുന്നതു്. പ്രാണവായുവിൻെറ സ്പന്ദനംതന്നെയാണു് ചിത്തത്തിൻേറയും സ്പന്ദനം. അതുകൊണ്ടു് ബുദ്ധിമാൻ പ്രാണസ്പന്ദനം നിരോധിക്കുവാൻ ശ്രമിക്കേണ്ടതാണു്. വസിഷ്ഠമഹർഷിയുടെ ഈ ഉപദേശം പ്രാണനിരോധനത്തിൻെറ ആവശ്യകത യോഗികൾക്കു് ഉണ്ടെന്നനുശാസിക്കുകയാണല്ലോ ചെയ്യുന്നതു്. എന്നാൽ ഉത്തമാധികാരികൾക്കു് ബ്രഹ്മധ്യാനംകൊണ്ടുതന്നെ ചിത്തത്തെ നിരോധിക്കാൻ കഴിയും. ശ്രുതികൾ ആ വസ്തുത പ്രകാശിപ്പിക്കുന്നുണ്ടു്. വിദ്യാഗർവ്വം തുടങ്ങിയ ആസുരസമ്പത്തുള്ള യോഗി മദ്ധ്യമനും അതില്ലാത്ത യോഗി ഉത്തമനും ആണെന്നു് ശ്രീ വിദ്യാരണ്യസ്വാമികൾ ജീവന്മുക്തിവിവേകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. ഇവിടെ മദ്ധ്യമാധികാരികളുടെ ഉപാസനാസമ്പ്രദായമാണല്ലൊ നാം പ്രതിപാദിക്കുന്നതു്. അങ്ങനെയുള്ളവർ പ്രാണായാമം അഭ്യസിക്കുകതന്നെ വേണം.

പൂരകം, കുംഭകം, രേചകം എന്നു മൂന്നു വിധത്തിലുള്ള പ്രക്രിയകൾകൊണ്ടാണു് സാധാരണമായി പ്രാണനെ നിയന്ത്രിക്കുന്നതു്. വെളിയിൽനിന്നു് പ്രാണനെ ഉള്ളിലേയ്ക്കു് വലിച്ചെടുത്തു് ഉദരം പൂരിപ്പിക്കുന്നതു പൂരകവും, ഉള്ളിൽ നിറഞ്ഞ വായുവിനെ വെളിയിൽ പോകാതെ ഉള്ളിൽത്തന്നെ സ്തംഭിപ്പിച്ചു നിർത്തുന്നതു് കുംഭകവും, ആ വായുവിനെ മന്ദം മന്ദം വെളിയിലേക്കു വിടുന്നതു് രേചകവും ആണു്. ഗുരൂപദേശം അനുസരിച്ചുവേണം പ്രാണായാമം അഭ്യസിക്കുവാൻ. അല്ലെങ്കിൽ കായികവും മാനസികവും ആയ പല രോഗങ്ങളും ഉണ്ടാകാൻ ഇടയുണ്ടു്. ആദ്യം വായുവിനെ ഇടത്തെ നാസികാദ്വാരത്തിൽക്കൂടി പൂരിപ്പിച്ചു് ഉള്ളിൽനിർത്തി വലത്തെ നാസികാദ്വാരത്തിൽക്കൂടി പുറത്തേയ്ക്കു വിടണം. പിന്നീടു് വലത്തെ നാസികാദ്വാരത്തിൽക്കൂടി വായുവിനെ പൂരിപ്പിച്ചു് ഉള്ളിൽ കുംഭിപ്പിച്ചുനിർത്തി ഇടത്തെ നാസികാദ്വാരത്തിൽക്കൂടി വെളിയിൽ വിടണം. വായുവിനെ വെളിയിലേക്കു വിടുന്ന നാസികാദ്വാരത്തിൽക്കൂടി വേണം പിന്നീടു പൂരിപ്പിക്കേണ്ടതു് എന്നുള്ള വസ്തുത സാധകന്മാർ മറന്നുപോകരുതു്. ശിശു, മദ്ധ്യമം, ഉത്തമം എന്നു പ്രണായാമം മൂന്നു വിധത്തിലുണ്ടു്. മാത്രാഭേദമാണു് ഈ വ്യത്യാസത്തിനു കാരണം. ഒരു ഹ്രസ്വമായ സ്വരം ഉച്ചരിക്കാനെടുക്കുന്ന സമയത്തിനു മാത്ര എന്നു പറയുന്നു. എട്ടുമാത്രകൊണ്ടു പൂരിപ്പിച്ചു്, മുപ്പത്തിരണ്ടുമാത്രകൊണ്ടു കുംഭിപ്പിച്ചു പതിനാറു മാത്രകൊണ്ടു രേചിപ്പിക്കുന്നതാണു ശിശുപ്രാണായാമം. ഇതിനു ലഘു എന്നുകൂടി ഒരു പേരു കാണുന്നു. ഈ ശിശുപ്രാണായാമാഭ്യാസത്തിൽ ഉറപ്പുവന്നാൽ പിന്നീടു് മദ്ധ്യമപ്രാണായാമം അഭ്യസിക്കാവുന്നതാണു്. പന്ത്രണ്ടുമാത്രകൊണ്ടു പൂരിപ്പിച്ചു്, നാല്പത്തിയെട്ടുമാത്രകൊണ്ടു കുംഭിപ്പിച്ചു്, ഇരുപത്തിനാലുമാത്രകൊണ്ടു രേചിപ്പിക്കുന്നതാണു് മദ്ധ്യമപ്രാണായാമം. ഈ പ്രാണായാമാഭ്യാസവും സ്വായത്തമായാൽ സാധകനു് ഉത്തമപ്രാണായാമാഭ്യാസത്തിലേയ്ക്കു കടക്കുവാൻ അർഹതയുണ്ടു്. പതിനാറുമാത്രകൊണ്ടു് പൂരിപ്പിച്ചു് അറുപത്തിനാലുമാത്രകൊണ്ടു കുംഭിപ്പിച്ചു്, മുപ്പത്തിരണ്ടുമാത്രകൊണ്ടു രേചിപ്പിക്കുന്ന അഭ്യാസം ഉത്തമപ്രാണായാമമാണു്.

സാധകൻ കിഴക്കോട്ടോ വടക്കോട്ടോ അഭിമുഖമായി ആസനം ബന്ധിച്ചിരുന്നു് പ്രണവസ്വരൂപനായ ഈശ്വരനേയും ഗുരുവിനേയും ഒന്നാമതായി സ്മരിക്കണം. പിന്നീടു് താനും തനിക്കു വിഷയമായിട്ടുള്ള സർവ്വപ്രപഞ്ചവസ്തുക്കളും ഈശ്വരമയമാണെന്നു സങ്കല്പിക്കണം. അതിനുശേഷം പ്രണവം പന്ത്രണ്ടുരു ജപിച്ചിട്ടു് പ്രാണായാമം തുടങ്ങണം. പൂരകം അകാരസ്വരൂപവും, കുംഭകം ഉകാരസ്വരൂപവും, രേചകം മകാരസ്വരൂപവും ആണെന്നു സങ്കല്പിച്ചുകൊണ്ടുവേണം

പ്രാണായാമം അഭ്യസിക്കുവാൻ. വലത്തെ കൈയിലെ ചൂണ്ടാണിവിരലും അണിവിരലും ഒഴിച്ച് ബാക്കി വിരൽകൊണ്ട് നാസിക പൊത്തിപ്പിടിച്ച തള്ളവിരൽകൊണ്ട് വലത്തെ നാസികാദ്വാരമടച്ച് സാവധാനത്തിൽ ശ്രദ്ധയോടുകൂടി മുറിയാതെ വായുവിനെ എട്ടുമാത്രാസമയമെടുത്തു് ഇടത്തെ നാസികാദ്വാരത്തിൽകൂടി പൂരിപ്പിക്കണം. പൂരകം കഴിഞ്ഞാലുടൻ കഴുത്തു മാത്രം കുനിച്ച് താടി നെഞ്ചോടടുപ്പിച്ച് പിടിച്ച് ജാലന്ധരബന്ധംകൊണ്ട് മുപ്പത്തിരണ്ടുമാത്രസമയം കുംഭകം പരിശീലിക്കണം. ഈ അവസരത്തിൽ ഗുദസങ്കോചംകൊണ്ടു മൂലബന്ധം ചെയ്യുന്നതും അത്യുത്തമമാണ്. കുംഭകം പൂർത്തിയായാൽ തലയുയർത്തിപ്പിടിച്ച് ജാലന്ധരബന്ധം ഒഴിവാക്കി വലത്തെ നാസികാദ്വാരത്തിൽകൂടി വായുവിനെ പുറത്തേയ്ക്കു് രേചിപ്പിക്കണം. രേചകത്തിൽ നാഭിഭാഗം ഉള്ളിലേക്കു പതുക്കെ സങ്കോചിപ്പിച്ച് ഉഡ്യാനബന്ധം ചെയ്യുന്നതു് ഉത്തമമാകുന്നു. ജാലന്ധരബന്ധം, ഉഡ്യാനബന്ധം, മൂലബന്ധം ഇവ മൂന്നും പ്രാണായാമത്തിനു് അത്യന്താപേക്ഷിതമാണെന്നു് യോഗാചാര്യന്മാർ ഉപദേശിക്കുന്നുണ്ടു്. ഈ ബന്ധത്രയത്തോടുകൂടി പ്രാണായാമം ഗുരുമുഖത്തുനിന്നും ഗ്രഹിച്ച പരിശീലിക്കേണ്ടതാകയാൽ ആവക വിഷയങ്ങളെക്കുറിച്ച് ഇവിടെ അധികം പരാമർശിക്കുന്നില്ല. എന്നാൽ പ്രാണായാമം പലവിധത്തിൽ ഉള്ളതിൽ ഒന്നുകൂടി ഇവിടെ വിവരിക്കാം.

ശരീരത്തിന്റെ ഉള്ളിലുള്ള വായുവിനെ രണ്ടു നാസികാദ്വാരങ്ങളിലുംകൂടി പതുക്കെ വെളിയിലേയ്ക്കു വിട്ടിട്ട് ശരീരം നിരാത്മകവും, വായുരഹിതവും, ശൂന്യവുമായ ആകാശമാണ് എന്ന് സങ്കല്പിച്ച് ശൂന്യഭാവനയോടുകൂടി, വായുവിനെ ഒട്ടും അകത്തേയ്ക്കു പ്രവേശിക്കാൻ ഇടം കൊടുക്കാതെ നിയന്ത്രണം ചെയ്യുന്ന ഒരഭ്യാസമുണ്ടു്. ഇതിനു ബാഹ്യകുംഭകം എന്നു പറയുന്നു. ഇതുപോലെ രണ്ടു നാസാദ്വാരങ്ങളിൽക്കൂടിയും വായുവിനെ ഉള്ളിൽ പൂരിപ്പിച്ച് വെളിയിലേയ്ക്കു പോകാതെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന അഭ്യാസം ആന്തരകുംഭകമാണ്. ഇവ രണ്ടിൽ ഏതെങ്കിലും ഒന്നേ ഒരിക്കൽ പരിശീലിക്കാവൂ. ഇതുകൊണ്ടു മനോലയം പെട്ടെന്നുണ്ടാകും. ബാഹ്യകുംഭകത്തിനു നിഃശ്വാസവും, ആന്തരകുംഭകത്തിനു് ഉച്ഛ്വാസവും പ്രതിബന്ധകമാണ്. ശരീരചലനം രണ്ടു കുംഭകത്തിനും തടസ്സമായിത്തീരും. പൂരകകുംഭകരേചകക്രമത്തിലുള്ള പ്രാണായാമം പരിശീലിച്ച് അഭ്യാസദാർഢ്യം വന്നിട്ടുള്ളവരായിരിക്കണം ഈ കുംഭകം പരിശീലിക്കുന്നതു്. എപ്പോഴും പ്രാണായാമത്തിൽ, പ്രത്യേകിച്ച കുംഭകാഭ്യാസത്തിൽ, സാധകന്മാർക്ക് ശ്രദ്ധയുണ്ടായിരിക്കണമെന്നും ഒന്നുകൂടി ഓർമ്മിപ്പിക്കുന്നു. പ്രാരംഭശ്രുതത്വംകൊണ്ടു് ചില സാധകന്മാർ ഒരാഴ്ചകൊണ്ടു ലഘുപ്രാണായാമവും മദ്ധ്യമപ്രാണായാമവും തരണം ചെയ്തു ഉത്തമപ്രാണായാമത്തിലെത്തും. രണ്ടാഴ്ച കഴിയുമ്പോൾ അവക്ക് ആശുപത്രിയെ അഭയം പ്രാപിക്കേണ്ടതായും വരും. അപ്പോൾ എല്ലാവരും പ്രാണായാമം ഉപദേശിച്ചുകൊടുത്ത ഗുരുവിനെ ശകാരിക്കാനും മടിക്കുകയില്ല. അതുകൊണ്ടാണു ഗുരുവിന്റെ സന്നിധിയിൽ താമസിച്ച് അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ച യോഗാഭ്യാസം പരിശീലിക്കണമെന്നു മഹാത്മാക്കൾ വിധിച്ചിട്ടുള്ളതു്.

മുമുക്ഷുവിനു് പ്രാണായാമം യോഗത്തിന്റെ ഒരു ബഹിരംഗം മാത്രമാണ്. പ്രണവം പ്രാണായാമസഹിതം ധ്യാനിച്ച് ഏകാഗ്രതയും നാഡീശുദ്ധിയും സിദ്ധിക്കുമ്പോൾ സാധകനു് പ്രണവധ്വനി അനുഭവപ്പെടും.

> സ രേചപൂരൈരനിലസ്യ കുംഭൈഃ
> സർവ്വാസു നാഡീഷു വിശോധിതാസു
> അനാഹതാഖ്യോ ബഹുഭിഃ പ്രകാരൈ—
> രന്തഃപ്രവർത്തേത സദാ നിനാദഃ.

എന്നു യോഗതാരാവലിയിൽ പറയുന്നതു് ഇതിനു തെളിവാകുന്നു. പക്ഷെ ശരീരശുദ്ധിയും മനഃശുദ്ധിയും ഉണ്ടായെങ്കിലേ അങ്ങനെയുള്ള അനുഭവം ഉണ്ടാകയുള്ളു. അവ രണ്ടും ഉണ്ടാകുന്നതിനുള്ള ഉത്തമോപായം പ്രാണായാമം ആകുന്നു.

> യഥാ പർവ്വതധാതൂനാം ദഹ്യന്തേ ധമതാം മലാഃ
> തഥേന്ദ്രിയകൃതാ ദോഷാ ദഹ്യന്തേ പ്രാണനിഗ്രഹാത്.

എന്ന ശ്രുതിവാക്യം പറയുന്നതു്, പർവ്വതത്തിൽ ഉണ്ടാകുന്ന ധാതുക്കളുടെ മാലിന്യം തീയിൽ ഇട്ടു് ഊതുമ്പോൾ ദഹിച്ചുപോകുന്നതുപോലെ പ്രാണനിഗ്രഹംകൊണ്ടു്, ഇന്ദ്രിയങ്ങളുടെ വ്യാപാരത്തിൽനിന്നും മററും ഉണ്ടായിട്ടുള്ള മനോമാലിന്യം നിശ്ശേഷം നശിക്കും എന്നാണ്. ഇതു

കൊണ്ടു് പ്രാണായാമം ശരീരശുദ്ധിക്കും മനഃശുദ്ധിക്കും കാരണമാണെന്നു സിദ്ധിക്കുന്നു.

'തതഃ ക്ഷീയതേ പ്രകാശാവരണം'

എന്ന സൂത്രദ്വാരാ പതഞ്ജലിമഹർഷി പറയുന്നതു്, പ്രാണായാമംകൊണ്ടു് ചിത്തത്തെ ആവരണം ചെയ്തിരുന്ന തമസ്സു ക്ഷയിക്കുമെന്നാണു്. നിദ്രാലസ്യാദി താമസവൃത്തികൾക്കു കാരണം ചിത്തത്തിലുള്ള തമോഗുണമാണു്. അതു മാറുമ്പോൾ ധാരണാഭ്യാസത്തിനുള്ള യോഗ്യത ചിത്തത്തിനു സിദ്ധിക്കുമെന്നുകൂടി ശ്രീ പതഞ്ജലിമഹർഷി യോഗദർശനത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്.

പ്രാണായാമംകൊണ്ടുമാത്രം സമാധിയും അതിൽനിന്നുണ്ടാകുന്ന സിദ്ധികളും സമ്പാദിക്കുവാനാണു് യോഗികളിൽ അധികം ആളുകളും പരിശ്രമിക്കുന്നതു്. എന്നാൽ ഒരു ബ്രഹ്മജിജ്ഞാസു ആത്മസാക്ഷാത്ക്കാരത്തിൽക്കവിഞ്ഞു മഹത്തായ മറെറാരു സിദ്ധിയുണ്ടെന്നു വിശ്വസിക്കാറില്ല. അതുകൊണ്ടു് ആത്മസാക്ഷാത്ക്കാരത്തിനുപകരിക്കത്തക്കവണ്ണം ഏകാഗ്രത സമ്പാദിക്കുന്നതിനുള്ള ഒരുപായമായിട്ടേ പ്രാണായാമത്തെ വീക്ഷിക്കുകയുള്ളു. മനഃശുദ്ധിക്കുതകത്തക്കവണ്ണം പ്രാണായാമം അഭ്യസിക്കുകയും പ്രണവം ധ്യാനിക്കുകയും ചെയ്യുമ്പോൾ ആ പ്രണവം ധ്വനിരൂപത്തിൽ ചെവിയിൽ മുഴങ്ങുന്നതായി സാധകനു് അനുഭവപ്പെടും. അതുയും അനുഭവപ്പെടുമ്പോൾ പ്രത്യാഹാരസിദ്ധിയും അയാൾക്കുണ്ടായിത്തുടങ്ങും. ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളെ വിട്ടു് ചിത്തത്തിൻെറ സ്വരൂപത്തിൽ എത്തുന്നതുപോലെ ആകുന്ന നിലയാണു പ്രത്യാഹാരം. രൂപരസഗന്ധശബ്ദാദികളിൽ ചേർന്നിരിക്കുന്ന നേത്രം തുടങ്ങിയ ഇന്ദ്രിയങ്ങൾ മനസ്സു് പ്രണവത്തെ സങ്കല്പിക്കാൻ തുടങ്ങുമ്പോൾ അന്തർമുഖങ്ങളായി മനസ്സിനു് അനുകൂലമായിത്തീരും. ഇപ്രകാരം ഇന്ദ്രിയങ്ങൾ സ്വസ്വവിഷയങ്ങളിൽനിന്നു് പിൻതിരിഞ്ഞു് ഉള്ളിലേക്കു വലിയുമ്പോൾ സാധകൻ ധാരണാഭ്യാസം തുടങ്ങേണ്ടതാണു്.

## ധാരണ, ധ്യാനം, സമാധി

ചിത്തത്തെ ഒരു വസ്തുവിൽ സ്ഥിരമായി ഉറപ്പിച്ചു നിർത്തുന്നതു് ധാരണയാണെന്നു യോഗദർശനത്തിൽ കാണുന്നു. പ്രണവോപാസകനു് അനുഭവപ്പെടുന്ന പ്രണവധ്വനി മണിപൂരകം, ഹൃദയം, ഭ്രൂമദ്ധ്യം, ബ്രഹ്മരന്ധ്രം ഈ ആധാരങ്ങളിൽഏതിലെങ്കിലും ഒന്നിൽനിന്നു പുറപ്പെടുന്നതായി സങ്കല്പിച്ചു് ആ ധ്വനിയോടുകൂടി ചിത്തത്തെ അവിടെ ഉറപ്പിച്ചു് ഊന്നിവെയ്ക്കുന്നതു ധാരണാഭ്യാസമാണു്. പക്ഷേ കൂടെക്കൂടെ ചിത്തം അതിൽനിന്നു വ്യതിചലിച്ചുപോകും. അങ്ങനെ പോകാതിരിക്കത്തക്കവണ്ണം ചിത്തത്തെ ലക്ഷ്യത്തിൽ ഓങ്കാരധ്വനിയിൽ കുറച്ചുസമയം നിർത്താൻ കഴിഞ്ഞാൽ അതു ധ്യാനമാണു്. ആ ധ്യാനത്തിൻെറ നിരന്തരമുള്ള അഭ്യാസം ദൃഢപ്പെടുമ്പോൾ ധ്യാനിക്കുന്ന താനെന്നോ ധ്യാനിക്കപ്പെടുന്ന പ്രണവധ്വനിയെന്നോ ഉള്ള ഭേദപ്രതീതി ഉണ്ടാകാതെ സാധകൻെറ ചിത്തവൃത്തി പ്രണവാകാരമായി, നാദത്തിൻെറ വടിവിൽ പരിണമിക്കും. അതാണു് യോഗസമാധി. പ്രപഞ്ചവിഷയങ്ങളിൽ ഏററവും സൂക്ഷ്മവിഷയം ശബ്ദമാണല്ലോ. അതു് ആകാശത്തിൻെറ തന്മാത്രകൂടിയാണു്. അതുകൊണ്ടു് അതിസൂക്ഷ്മമായ പ്രണവനാദത്തിൽ മനസ്സു ലയിക്കുമ്പോൾ മററുള്ള രൂപാദിവിഷയങ്ങൾ മനസ്സിനെ വശീകരിക്കുകയില്ല. ഇങ്ങനെ ഒരു വിശേഷം ഈ പ്രണവസമാധിക്കുണ്ടു്. എന്നാൽ അഭ്യാസബലംകൊണ്ടു് ആ നാദം പോലും ലയിച്ചു് മനസ്സു നിർവ്വിഷയമായിത്തീരും. ആ സമാധിക്കു് നിർബീജം എന്നാണു് യോഗശാസ്ത്രം നല്കിയിരിക്കുന്ന സംജ്ഞ. പ്രണവാകാരമായിത്തീർന്ന മനോവൃത്തി സബീജസമാധിയാണു്. ആ അനുഭൂതിയിൽ ചിത്തവൃത്തിയും ആ വൃത്തിക്കു വിഷയമായ പ്രണവധ്വനിയും അതോടുചേർന്ന സംസ്കാരവിശേഷവും ഉള്ളതുകൊണ്ടാണു് അതിനു സബീജസമാധി എന്ന പേരു സിദ്ധിച്ചതു്. ധ്യേയമായ നാദം അടങ്ങിയാതൊരു വിഷയങ്ങളുടേയും സങ്കല്പാങ്കുരം ഉദിക്കാത്ത ശാന്തമായ ചിത്തത്തിൻെറ നിലയാണു നിർബീജസമാധി. പല യോഗികളും ഈ സമാധികൊണ്ടു് സംതൃപ്തി അടയുകയാണു് പതിവു്. പക്ഷേ ഈ സമാധിയും ബ്രഹ്മസാക്ഷാത്ക്കാരത്തിനുള്ള ഒരു സാധനമാണു്. സാദ്ധ്യം ബ്രഹ്മസ്വരൂപം നിജസ്വരൂപമായി പ്രകാശിക്കുകയാകുന്നു. സദ്ഗുരുവിൻെറ അനുഗ്രഹംകൊണ്ടു് ജിജ്ഞാസു ഈ പരമാർത്ഥം മനസ്സിലാക്കണം. ഇങ്ങനെയുള്ള നിർബീജസമാധിയുടെ—നിർവ്വിചാരാവസ്ഥയുടെ—തെളിച്ചം ഉണ്ടാകുമ്പോൾ ആ ചിത്തത്തിൽ ആത്മാനുഭവം സ്ഫുരിക്കും. 'നിർവ്വിചാരവൈശാരദ്യേഽദ്ധ്യാത്മ

പ്രസാദഃ' എന്ന യോഗസൂത്രംവഴി പതഞ്ജലി മഹൎഷിയും ഈ പരമാത്മമാണു് പ്രഖ്യാപിക്കുന്നതു്. ഈ വിധത്തിൽ വിഷയസ്പൎശം ലേശം പോലുമില്ലാത്ത സമാധിവഴി ജീവനെ ബ്രഹ്മസ്വരൂപത്തിൽ ലയിപ്പിക്കുന്ന മുഖ്യമായ സാധനാക്രമമാണു് യൗഗികപ്രണവോപാസന

**ഈശ്വരസാക്ഷാത്ക്കാരം**

യമനിയമാദി സാധനകൾകൊണ്ടു് ദുർവാസനകളെ നീക്കി സദ്വാസനകളെ വൎദ്ധിപ്പിച്ചു് ആസനബന്ധംകൊണ്ടു ശരീരത്തെ നിയന്ത്രിച്ചു് പ്രാണായമംകൊണ്ടു് പ്രാണകലകളെ ഒതുക്കുകയും മനോവൃത്തികളെ സംസ്കരിക്കുകയും ചെയ്തു് പ്രതിബന്ധങ്ങൾ നീക്കുമ്പോൾ സാധകനു പ്രണവസ്വരൂപനായ ഈശ്വരൻ നാദസ്വരൂപത്തിൽ തനിയെ ശ്രോത്രേന്ദ്രിയത്തിനു വിഷയമാകും. അതോടുകൂടി മനസ്സും പ്രാണനോടും ഇന്ദ്രിയവൃത്തികളോടുംകൂടി നിൎമ്മലമായ ആ നാദാമൃതം ആസ്വദിക്കുവാൻ എത്തും. പക്ഷേ സാധകൻ അതിനനുവദിക്കാതെ നാദത്തെ ഒരാധാരത്തിൽ മനസ്സോടുകൂടി നിരോധിച്ചു് ആ നാദംതന്നെ പരിപൂൎണ്ണനായ ഈശ്വരനാണെന്നു സങ്കല്പിച്ചു് നിരന്തരം ധ്യാനിക്കുമ്പോൾ ധ്യാനിക്കുന്നവനെന്നും ധ്യാനിക്കപ്പെടുന്ന വിഷയമെന്നുമുള്ള ഭേദചിന്ത നീങ്ങി ചിത്തം അതിസൂക്ഷ്മമായ പശ്യന്തീരൂപത്തിൽ പ്രണവനാദാകാരമായി പരിലസിക്കും. ആ സബീജസമാധിയും തരണം ചെയ്തു് നിൎവ്വിചാരവും നിൎവ്വികല്പകവുമായ പരാനാദരൂപമായ സമാധിയിലെത്തുമ്പോൾ ജീവൻ സ്ഥൂലസൂക്ഷ്മകാരണശരീരാഭിമാനങ്ങളെ വിസ്മരിച്ചു് തന്റെ തനി സ്വരൂപത്തിൽ സച്ചിദാനന്ദമയനായ ഈശ്വരനായി പ്രകാശിയ്ക്കും. ഇതാണു് യഥാൎത്ഥമായ ഈശ്വരസാക്ഷാത്ക്കാരം.

വൈദികസമ്പ്രദായത്തിൽ പ്രണവത്തെ വിചാരക്രമത്തിൽ ഉപാസിക്കുന്ന സാധകൻ എത്തിച്ചേരുന്ന തുര്യസ്വരൂപമായ ബ്രഹ്മഭാവവും, യൌഗികസമ്പ്രദായത്തിൽ പ്രണവത്തെ നാദരൂപമായി ഉപാസിച്ചു് നിർബീജസമാധി വഴി പ്രാപിക്കുന്ന ഈശ്വരഭാവനയും സൂക്ഷ്മദൃഷ്ടിയിൽ ഒന്നുതന്നെയാണെന്നു വെളിപ്പെടും.

> പ്രാണായാമൈൎദ്ദഹേദ് ദോഷാൻ
> ധാരണാഭിശ്ച കില്ബിഷം
> പ്രത്യാഹാരേണ സംസൎഗ്ഗാൻ
> ധ്യാനേനാനീശ്വരാൻ ഗുണാൻ.

എന്ന ആപ്തോപദേശമനുസരിച്ചു് പ്രാണായാമാഭ്യാസംകൊണ്ടു് ശാരീരികവും മാനസികവുമായ ദോഷങ്ങളേയും ധാരണകൾകൊണ്ടു് ചിത്തത്തിൽ അന്തർലീനമായിരിക്കുന്ന പാപാദി ദുർവാസനകളേയും പ്രത്യാഹാരംകൊണ്ടു് വിഷയസംസൎഗ്ഗത്തേയും ധ്യാനസമാധികൾകൊണ്ടു് ജീവന്റെ ഈശ്വരീയമല്ലാത്ത ആവരണം, വിക്ഷേപം, പരിച്ഛിന്നത്വം, അഹങ്കാരം തുടങ്ങിയ പ്രാകൃതഗുണങ്ങളേയും ദഹിപ്പിക്കുമ്പോൾ ആ ജീവൻ തന്റെ ഉപാധികളെല്ലാം നശിച്ചു് ചൈതന്യമാത്രമായ ഈശ്വരനിൽ ലയിക്കും. ഇതാണു് യോഗപരമായ പ്രണവോപാസനയുടെ ഫലം.

---

# സന്തുഷ്ടജീവിതം

**ടി. വി. ഗോപാലൻനമ്പ്യാർ**

പൂൎണ്ണത തേടിയുഴലുന്ന മാനുഷൻ
നിൎണ്ണയം മൂഢരിൽ മൂഢനത്രേ.
അംഭസ്സിൽതന്നെ പിറന്നു വളരും മീ—
നംഭസ്സിനായിട്ടലയുകയോ ?
നിന്നിൽ നിന്നന്യമല്ലല്ലോ ഞാനീശ്വരാ !
നിന്നിൽ ഞാനെന്നിൽ നീയെന്നിരിപ്പേ.
ബോധമകററുമജ്ഞാനമേ നീങ്ങേണ്ടു

ഹാ ! ധന്യനാകും ഞാനാത്മൈക്യത്താൽ.
നീയാം കളിമണ്ണിൽ നിന്നാൽതാൻ നിൎമ്മിതമായവ വിശ്വചരാചരങ്ങൾ.
ലീലയ്ക്കുവേണ്ടി നീ നിൎമ്മിച്ച നാനാത്വ—
കേളിയിലദ്വൈതബുദ്ധിയോടേ
സന്തതം വൎത്തിച്ചു ഞാനും ജഗന്മയാ !
സന്തുഷ്ടമാക്കാവൂ ജീവിതം മേ.

---

# യതിപൂജ

പണ്ഡിററ് സി. രാമകൃഷ്ണൻനായർ

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന് പുരുഷാർത്ഥങ്ങൾ നാലാണ്. ധർമ്മവും അർത്ഥവുമായ ഉപകരണങ്ങൾകൊണ്ട് സാധിക്കുന്നവ സാദ്ധ്യങ്ങൾ; അവ കാമവും മോക്ഷവുമാണെന്ന് സാധാരണരീതിയിൽ കരുതാം. എന്നാൽ പുരുഷാർത്ഥങ്ങളിൽ ഏററവും ശ്രേഷ്ഠം — പരമപുരുഷാർത്ഥം — മോക്ഷമാകയാൽ അതിനുവേണ്ടിയുള്ള ഉപായങ്ങളായി ധർമ്മം, അർത്ഥം, ഇവയോടുകൂടി കാമത്തേയും ഉൾപ്പെടുത്താവുന്നതാണ്. ബ്രഹ്മചര്യത്തിൻെറയും ഗാർഹസ്ഥ്യത്തിൻെറയും വാനപ്രസ്ഥത്തിൻെറയും ലക്ഷ്യം സന്ന്യാസത്തിലാണ്. ആദ്യംമുതൽ ഓരോ ആശ്രമങ്ങളേയും കടന്ന് ക്രമാനുഗതമായി സന്ന്യാസത്തിലെത്താം. ഏതാശ്രമത്തിൽ വെച്ചായാലും വിരക്തിയുണ്ടായാലുടനെ സന്ന്യാസം സ്വീകരിക്കുകയുമാകാം. 'യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്.' എന്നു വിധിയുമുണ്ട്.

ഭാരതീയർ സന്ന്യാസത്തിനും സന്ന്യാസിക്കും വളരെ സമുന്നതമായ ഒരു സ്ഥാനമാണ് കൊടുത്തിട്ടുള്ളത്. സം+നി+അസ് (ക്ഷേപണേ) വലിച്ചെറിയുക, തൻെറ പക്കൽ എന്തെല്ലാം മായാമോഹങ്ങൾ — അഥവാ — ആസക്തി ഉണ്ടോ അവയെയെല്ലാം നിശ്ശേഷം നിരാകരിക്കുക; അതാണ് സംന്യാസം. അത്തരം വാസനകളേയും, പരിഗ്രഹത്തിൻെറ ബന്ധങ്ങളേയും ത്യജിച്ചാലേ മനുഷ്യന് മുക്തനാവാൻ സാധിക്കൂ. സന്ന്യാസത്തിൽ എല്ലാ വസ്തുക്കളേയും ജ്ഞാനപൂർവ്വം പരിത്യജിക്കുന്നു. ഗീത 18–ാമദ്ധ്യായത്തിൽ ത്യാഗത്തെപ്പററി പരാമർശിക്കുന്നിടത്തു സന്ന്യാസത്തിൻെറ തത്വം വെളിപ്പെടുത്തിയിട്ടുണ്ട്. സന്ന്യാസിക്ക് സംയമി, യതി, യതചിത്തൻ, യതവാക്കായമാനസൻ എന്നിങ്ങനെ പല പേരുകളും ശാസ്ത്രങ്ങളിൽ കാണുന്നുണ്ട്. മനസ്സിനേയും വാക്കിനേയും സർവ്വേന്ദ്രിയങ്ങളേയും സ്വാധീനമാക്കി വെച്ചവനാണ് യതി. അവൻ സംയമനത്തിലൂടെ സദ്വാസനകളെ പോഷിപ്പിക്കുന്നു. അമേയമായ ശക്തി സംഭരിക്കയും ചെയ്യുന്നു. ഇങ്ങനെ സാധാരണന്മാരേക്കാൾ യതി — സന്ന്യാസി — മഹത്ത്വമുള്ളവനെന്നു ശാസ്ത്രം വിധിക്കയും അതിനെ ജനസമുദായം അംഗീകരിക്കയും ചെയ്തു.

സന്ന്യാസത്തിൻെറ ലക്ഷ്യം ആത്മസാക്ഷാത്ക്കാരമാണ്. ആത്മസാക്ഷാത്ക്കാരം സിദ്ധിച്ചവനെ ''ജ്ഞാനി''യെന്നും ''സ്ഥിതപ്രജ്ഞ''നെന്നും മററും പറയാറുണ്ട്. ലോകത്തിൽ മനുഷ്യർ, ധനം ഐശ്വര്യം അധികാരം ഉപഭോഗങ്ങൾ എന്നിവയുടെ പിന്നാലെ പായുന്നു. സ്ഥിതപ്രജ്ഞനാകട്ടെ മനസ്സിലുളവാകുന്ന എല്ലാ വാസനകളേയും അകററിക്കളയുന്നു. തന്നിമിത്തം അവൻ ആരെയും ഭയപ്പെടുന്നില്ല. ആർക്കും വശഗനാകുന്നുമില്ല.

> ആത്മനി സ്ഥിതാ പ്രതിഷ്ഠിതാ
> പ്രജ്ഞാ ബുദ്ധിഃ യസ്യ സഃ.

(ഏതൊരാളുടെ ബുദ്ധി ''ഞാൻ ആത്മാവാണ്, ഭൂതസംഘാതമല്ല,'' എന്ന ഭാവനയിൽ സ്ഥിരമായിക്കഴിഞ്ഞുവോ അയാൾ സ്ഥിതപ്രജ്ഞനാണ്.) ഈ ആത്മജ്ഞാനമത്രേ ബ്രഹ്മജ്ഞാനമെന്നും പറയപ്പെടുന്നത്. 'ആത്മാവ്'' 'ബ്രഹ്മം' 'ഈശ്വരൻ' ഈ ശബ്ദങ്ങളെല്ലാം പര്യായങ്ങളാകുന്നു.

> ബ്രഹ്മവിദ് ബ്രഹ്മരൂപതയാദീശ്വരഃ.

ബ്രഹ്മജ്ഞാനി ബ്രഹ്മരൂപത്തിലിരിക്കുന്നവനാകയാൽ ഈശ്വരനാകുന്നു.

> ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി.

ബ്രഹ്മജ്ഞാനി ബ്രഹ്മം തന്നെയാകുന്നു, എന്നിങ്ങനെ ശ്രുതി പറയുന്നു.

മതവിഷയകമായ, നമ്മുടെ പരമമായ പ്രമാണം ശ്രുതി — വേദം — ആണല്ലൊ. വേദംകൊണ്ടു വെളിവാകുന്ന ധർമ്മം പ്രത്യക്ഷത്തിന്നോ അനുമാനത്തിന്നോ വിഷയമല്ല. ശ്രുതി പറയുന്നതിനാൽ സന്ന്യാസി, ജ്ഞാനി, സ്ഥിതപ്രജ്ഞൻ എന്നിങ്ങനെയുള്ള പേരുകളാൽ

അറിയപ്പെടുന്ന യതി ഈശ്വരനെപ്പോലെ പൂജിക്കപ്പെടേണ്ടവനാകുന്നു. യതിയുടെ മഹത്ത്വം ഇത്രമാത്രം ഉണ്ടെന്നറിയാത്തവർ അദ്ദേഹത്തെ ഈശ്വരന്റെ ഭക്തനെന്നുമാത്രമേ കരുതാറുള്ളൂ. ആ നിലയിലും ഈശ്വരഭക്തനെ ശുശ്രൂഷിക്കയും ഭജിക്കയും അദ്ദേഹത്തിനു് ഇഷ്ടവസ്തുക്കൾ ദാനം കൊടുക്കുകയും ചെയ്യുന്നതു് ഈശ്വരപൂജയാണെന്നു വിശ്വസിച്ചുവരുന്നുണ്ടു്. ശിവലിംഗം, സാളഗ്രാമം മുതലായവയിൽ ഈശ്വരനെ പൂജിക്കുന്നവർ, ഈശ്വരൻ ആ പ്രതിമയിലോ, പ്രതീകങ്ങളിലൊ മറഞ്ഞിരുന്നുകൊണ്ടാണു് തങ്ങളുടെ പൂജകളെ സ്വീകരിക്കുന്നതെന്നു വിശ്വസിക്കുന്നു. ആ സ്ഥിതിക്കു് ഈശ്വരഭക്തന്മാരെ സേവിക്കയും പൂജിക്കയും സന്തോഷിപ്പിക്കയും ചെയ്താൽ ഈശ്വരൻ പ്രത്യക്ഷമായി ആ പൂജയെ സ്വീകരിക്കയാണല്ലൊ. ആ ഭക്തന്മാർ പ്രത്യക്ഷദേവസ്വരൂപന്മാരാണു്. അവരുടെ ദർശനംകൊണ്ടും സംസർഗ്ഗംകൊണ്ടും സല്ലാപംകൊണ്ടും പാദസേവകൊണ്ടും അവരിൽനിന്നു ലഭിക്കുന്ന ഉപദേശംകൊണ്ടും സംസാരദുഃഖത്തിൽനിന്നു മുക്തി നേടാം. അതുകൊണ്ടായിരിക്കണം മഹാന്മാർ യതിപൂജയെ അത്യധികം പ്രശംസിച്ചിട്ടുള്ളതു്.

> യതിര്യസ്യ ഗൃഹേ ഭുങ്ക്തേ
> തത്ര ഭുങ്ക്തേ ഹരിസ്സ്വയം
> ഹരിര്യസ്യ ഗൃഹേ ഭുങ്ക്തേ
> തത്ര ഭുങ്ക്തേ ജഗത്ത്രയം.

യാവനൊരുവന്റെ ഗൃഹത്തിൽനിന്നു് ഒരു സന്ന്യാസി ഭക്ഷണം കഴിക്കുന്നുവോ ആ ഗൃഹത്തിൽ മഹാവിഷ്ണു താനേ വന്നു ഭക്ഷണം കഴിച്ചതായി വിചാരിക്കണം. മഹാവിഷ്ണു എവിടെനിന്നു ഭക്ഷണം കഴിയ്ക്കുന്നുവോ അവിടെ മൂന്നു ലോകത്തിലുള്ള ആളുകളും വന്നു ഭക്ഷണം കഴിച്ചതായി വിചാരിക്കാം. അത്രയധികം പുണ്യം ആ ഗൃഹത്തിനും ഗൃഹനാഥനുമുണ്ടെന്നു് അർത്ഥം.

ശ്രീശങ്കരൻ തന്റെ തത്വബോധമെന്ന ഗ്രന്ഥത്തിൽ, ''ജ്ഞാനിയെ ആരാണോ സ്തുതിക്കയും പൂജിക്കയും അർച്ചിക്കുകയും ചെയ്യുന്നതു് അവരെ ജ്ഞാനി ചെയ്ത ആഗാമിപുണ്യവും, ജ്ഞാനിയെ ആരാണോ നിന്ദിക്കയും ദ്വേഷിക്കയും ദുഃഖിപ്പിക്കയും ചെയ്യുന്നതു് അവരെ, ജ്ഞാനി ചെയ്ത സകല ആഗാമിപാപങ്ങളും പ്രാപിക്കുന്നു.'' എന്നു പറഞ്ഞിരിക്കുന്നു.

ജ്ഞാനിയുടെ സ്ഥിതി വെള്ളത്തിൽ മുക്കിയ താമരയിലപോലെയാണു്. പാപമോ പുണ്യമോ അദ്ദേഹത്തിനു ബന്ധഹേതുവല്ല. അദ്ദേഹത്തിന്റെ കർമ്മങ്ങളിൽ നിന്നുണ്ടാവുന്ന പുണ്യപാപങ്ങൾക്കു് അധികാരികൾ അദ്ദേഹത്തെ സ്തുതിക്കുന്നവരും നിന്ദിക്കുന്നവരുമാണെന്നു സാരം. ഇവിടെ ജ്ഞാനിയെ — യതിയെ — പൂജിക്കുന്നതു് ആവശ്യമെന്നു മനസ്സിലാക്കാം.

## ഗൃഹസ്ഥധർമ്മം

ലോകത്തിൽ ഭൂരിപക്ഷവും ഗൃഹസ്ഥന്മാരാണു്. അതുകൊണ്ടു് ഗൃഹസ്ഥന്റെ സ്ഥാനവും പ്രാധാന്യവും കർത്തവ്യവുമെന്തെല്ലാമാണെന്നു് നോക്കേണ്ടതുണ്ടു്.

ഗൃഹസ്ഥാശ്രമം എല്ലാ ആശ്രമങ്ങളുടെയും മൂലസ്ഥാനമോ, കേന്ദ്രമോ ആണെന്നുതന്നെ പറയാം. പലപ്പോഴും ബ്രഹ്മചാരിക്കും വാനപ്രസ്ഥനും, സന്ന്യാസിക്കും തങ്ങളുടെ ധർമ്മങ്ങൾ നിർവ്വഹിക്കുവാൻ ഗൃഹസ്ഥന്റെ സഹായസഹകരണങ്ങൾ വേണ്ടതായുമിരിക്കുന്നു. അങ്ങനെ ഗൃഹസ്ഥൻ ഇതരാശ്രമികളെ പൂജിക്കയും സേവിക്കയും ചെയ്തു് അവരുടെ ആശീർവ്വാദങ്ങളാൽ സുകൃതം നേടേണ്ടതു് അദ്ദേഹത്തിന്റെ ധർമ്മവുമാകുന്നു. ദേവന്മാരും മനുഷ്യരും തമ്മിൽ എന്നപോലെ, ഗൃഹസ്ഥനും ഇതരാശ്രമികളും തമ്മിൽ (പരസ്പരം ഭാവയന്തഃ ശ്രേയഃ പരം.) അന്യോന്യസഹായസഹകരണങ്ങളോടെ വലിയ ശ്രേയസ്സിനെ പ്രാപിക്കണമെന്നാണു് ശ്രുതിസ്മൃതികളിലെ വിധി. ഗൃഹസ്ഥന്മാരുടെ ചുമതല വളരെ ഭാരമേറിയതാകുന്നു. പണ്ടു ഭാരതത്തിൽ ഗൃഹസ്ഥാശ്രമം എത്രയും പരിപാവനമായ നിലയിൽ പാലിച്ചുപോന്നിരുന്നു. അന്നും ഇന്നും ജനസമുദായത്തിന്റെ ആധാരവും ആശ്രയവും ഗൃഹസ്ഥൻതന്നെയാണെന്നുള്ളതിനു സംശയം ഇല്ല. സ്വന്തം കുടുംബാംഗങ്ങൾ, ബന്ധുക്കൾ, ആശ്രിതർ എന്ന ഒരു ചെറിയ പരിധിയിൽ മാത്രമല്ല, ഗൃഹസ്ഥന്റെ കടമ നിലകൊള്ളുന്നതു്. അവശന്മാർ, അംഗഹീനർ, അനാഥരായ സ്ത്രീകളും കുട്ടികളും എന്നിങ്ങനെ പലരുടേയും സംരക്ഷണഭാരം ഗൃഹസ്ഥനിലുണ്ടു്. ഇതൊക്കെ നിർവ്വഹിക്കുവാൻ ധനം സമ്പാദിക്കണം. അതിനു് അധർമ്മമാർഗ്ഗം സ്വീകരിച്ചുകൂടാ. ധാർമ്മികമായിട്ടേ ധനം ആർജ്ജിക്കാവൂ. ആ ധനാ

ദികരംകൊണ്ടു് ഗൃഹസ്ഥൻ പഞ്ചമഹായജ്ഞങ്ങരം അനുഷ്ഠിക്കണമെന്ന വിധിയുണ്ടു്. അതു അദ്ദേഹത്തിൻെറ കത്തവ്യമാണു്. ആ പഞ്ചമഹായജ്ഞങ്ങളിൽ പ്രാധാന്യമേറിയ ഒന്നത്രേ നൃയജ്ഞം, അഥവാ മനുഷ്യയജ്ഞം. യതിപൂജ നൃയജ്ഞങ്ങളിൽവെച്ചു് പ്രധാനമാണു്. ഒരു തരത്തിൽ ഈശ്വരപൂജതന്നെയാണതു്.

പൂജനീയോ യഥായോഗ്യം സവ്വദേവമയോഽതിഥിഃ.

(അതിഥി ആരായാലും അവനിൽ സവ്വദേവാംശവും അടങ്ങിയിരിക്കുന്നു എന്നുള്ളതുകൊണ്ടു് അവസ്ഥാനുസരണം വേണ്ട പൂജകരം നല്ലേണ്ടതാകുന്നു.) എന്നു് 'ഹിതോപദേശ'വാക്യവും ഉണ്ടു്. യതികരം ലോകാനുഗ്രഹതല്പരന്മാരാണു്. പുരാതനകാലത്തു് അവർ യഥാത്ഥത്തിൽ, സഞ്ചരിക്കുന്ന സവ്വകലാശാലകരംതന്നെ ആയിരുന്നു എന്നു പറയപ്പെട്ടിട്ടുണ്ടു്. അവരുടെ ശരീരപോഷണം ഗൃഹസ്ഥൻ നിവ്വഹിക്കേണ്ടതാണു്. അതിൽനിന്നു ഗൃഹസ്ഥനു് വളരെയധികം ശ്രേയസ്സുണ്ടാകും. അസുരന്മാക്കു ദയയും, ദേവന്മാക്കു ദമവും, മനുഷ്യക്കു ദാനവുമാണു് ഹൃദയധമ്മത്തിൻെറ ദീക്ഷയായി പ്രജാപതി കല്പിച്ചതു്. സ്വാത്ഥവും ലോഭവും നീക്കം ചെയ്യുകയും ത്യാഗം അനുഷ്ഠിക്കുകയുമാണു് മനുഷ്യൻെറ കത്തവ്യമെന്നു സാരം. ബ്രാഹ്മണപൂജ സവ്വപ്രധാനമായി ആചരിച്ചിരുന്നെങ്കിലും ഔത്തരാഹന്മാരുടെയിടയിൽ 'ആയിരം ബ്രാഹ്മണനു് അര സന്ന്യാസി' എന്നൊരു പഴഞ്ചൊല്ലുണ്ടു്. ആയിരം ബ്രാഹ്മണരെ ആരാധിക്കുന്നതിൻെറ സുകൃതമുണ്ടു് അര സന്ന്യാസിയെ പൂജിച്ചാൽ എന്നാണു് അതിൻെറ താത്പര്യം.

ശമപ്രധാനേഷു തപോധനേഷു
ഗൂഢം ഹി ദാഹാത്മകമസ്തി തേജഃ

(ശമദമാദികരം നല്ലതുപോലെ വളത്തിയെടുത്ത തപോധനന്മാരുടെയുള്ളിൽ, ദുഷ്ടശക്തികളെ ദഹിപ്പിക്കാവുന്ന ഒരു തേജസ്സു് ഒളിഞ്ഞിരിപ്പുണ്ടു്.) എന്ന കാളിദാസോക്തികൂടി സ്മരിച്ചാൽ നിഗ്രഹാനുഗ്രഹങ്ങരം രണ്ടും യതികളിൽ നിലകൊള്ളുന്നു എന്നു കാണാം.

ഇന്നു നാം കാണുന്ന സന്ന്യാസിമാരിൽ എത്രപേക്കു് ഈ ശക്തികളുണ്ടെന്നു് ചിലർ യുക്തിവാദം ചെയ്തേക്കാം. എന്നാൽ വിരക്തിയും ത്യാഗവും മതി ഒരുവനെ ആരാധ്യനാക്കാൻ. ലൗകികവിഷയങ്ങളിലുള്ള വൈരാഗ്യവും സ്വാത്ഥത്യാഗവും എത്രമാത്രം വിഷമമാണെന്നു് സ്വന്തം നിലവെച്ചാലോചിച്ചാൽ ഏവക്കും മനസ്സിലാകുന്നതാണു്. സന്ന്യാസിയുടെ മഹത്ത്വത്തെ പൊതുവേ ഭാരതീയരെല്ലാം അംഗീകരിക്കുന്നുണ്ടു്. ഉത്തരേന്ത്യയിലുള്ള 'കാളികമ്പിളിവാലാ' സത്രം അവരുടെ വിശ്വാസത്തിൻെറ ഒരു ഉദാഹരണമാണു്. പരിവ്രാജകരായി സഞ്ചരിക്കുന്ന സന്ന്യാസിമാക്കു് ആവശ്യമായ ഭക്ഷണം, വസ്ത്രം, ജലപാത്രം തുടങ്ങിയ പലതും അവിടെ സംഭരിച്ചുവെച്ചു് ഇന്നും ദാനം ചെയ്തുകൊണ്ടിരിക്കുന്നു. അവിടെയുള്ള ഓരോ ഗൃഹങ്ങളിലും ഭക്ഷണസാധനങ്ങരം പാകംചെയ്താൽ ആദ്യമേ അതിലൊരംശമെടുത്തു് ശുചിയായ ഒരു പാത്രത്തിലടച്ചു് 'സന്ന്യാസിക്കു നല്ലേണ്ടതായ ഭിക്ഷയാണു് ഇതെ'ന്ന സങ്കല്പത്തിൽ സൂക്ഷിച്ചുവെയ്ക്കാറുണ്ടു്. അതിൻെറ ബാക്കിയേ ഗൃഹസ്ഥൻ ഭക്ഷിക്കാറുള്ളു. പിന്നീടു് പ്രത്യേകം കാത്തിരുന്നു ആ ഭക്ഷണം സന്ന്യാസിക്കു കൊടുക്കുകയും ചെയ്യും.

ദാതവ്യമിതി യദ്ദാനം ദീയതേഽനുപകാരിണേ.

(തനിക്കു്, പകരം വല്ലതും കിട്ടണമെന്നു കരുതിയല്ല, തൻെറ കത്തവ്യമാണിതെന്നു കരുതിയാണു് ഗൃഹസ്ഥൻ ഇങ്ങനെ ഒരു യജ്ഞം ചെയ്യുന്നതു്.)

ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാത്.

(അവരവരുടെ ഉദരപൂരണത്തിനുമാത്രമായി ആഹാരം പാകംചെയ്യുന്നവർ പാപികളാണു്.) അതുകൊണ്ടു് നാം യജ്ഞശേഷമേ ഭുജിക്കാവൂ.

യജ്ഞശിഷ്ടാശിനസ്സന്തോ
മുച്യന്തേ സവ്വകിൽബിഷൈഃ.

(യജ്ഞശിഷ്ടം ഭുജിക്കുന്നവർ എല്ലാ പാപങ്ങളിൽനിന്നും മോചനം നേടുന്നു) എന്നിങ്ങനെ ഗീത ഉപദേശിക്കുന്നുണ്ടല്ലോ. ഈശ്വരാപ്പണബുദ്ധ്യാ ചെയ്യുന്ന പരോപകാരപ്രദമായ എല്ലാ ത്യാഗങ്ങളും യജ്ഞംതന്നെയാണു്. 'കേവലാഘോ ഭവതി കേവലാദീ' എന്ന ശ്രുതിവാക്യവും സ്വോദരപൂരകൻെറ പാപിഷ്ഠതയെയാണു് പ്രതിപാദിക്കുന്നതു്. അതുകൊണ്ടു്, 'ആത്മാത്ഥം പാചയേന്നാന്നം' (തനിക്കുവേണ്ടി മാത്രമായി ഭക്ഷണം പാകംചെയ്യരുതു്) എന്നുള്ളതു് ഗൃഹസ്ഥൻ അറിഞ്ഞിരിക്കണം. പ്രാണികളുടെ

ജഠരാഗ്നിയായി ഉള്ളിലിരിക്കുന്നതു ഭഗവാനാണെന്നും അതിനാൽ വിശക്കുന്ന ആൾക്കെങ്കിലും ഭക്ഷണം കൊടുക്കുന്നതു് ഭഗവാനുതന്നെ കൊടുക്കുന്നതായിക്കരുതാമെന്നും പറഞ്ഞുകാണുന്നു. ഭക്ഷണം കൊടുത്തോ മറ്റേതെങ്കിലും സഹായങ്ങൾ ചെയ്തോ ത്യാഗപൂർവ്വമായ ആരാധനാഭാവവും സേവനചിത്തവൃത്തിയും സ്വാൎത്ഥരാഹിത്യവും ഓരോ ഗൃഹസ്ഥനും അവലംബിക്കേണ്ടതാണ്.

യഥാ വായും സമാശ്രിത്യ വർത്തന്തേ സർവ്വജന്തവഃ
തഥാ ഗൃഹസ്ഥമാശ്രിത്യ വർത്തന്തേ ചതുരാശ്രമാഃ.

(വായുവിനെ ആശ്രയിച്ചു് എല്ലാ ജന്തുക്കളും ജീവിക്കുന്നു. അതുപോലെ ഗൃഹസ്ഥനെ ആശ്രയിച്ചാണ്എല്ലാ ആശ്രമികളും ജീവിക്കുന്നതു്.) എന്ന മഹദ്വാക്യം എത്രയോ ശരിയാണ്.

പ്രതിബധ്നാതി ഹി ശ്രേയഃ പൂജ്യപൂജാവ്യതിക്രമഃ.

(പൂജിക്കേണ്ടവരെ പൂജിക്കാതെയിരുന്നാൽ ഇഷ്ടപ്രാപ്തിക്കു വിഘ്നംവരുമെന്നു് പ്രസിദ്ധമാകുന്നു.) എന്ന ആപ്തവാക്യവും നമുക്കു സുപരിചിതമാണ്.

'ധൎമ്മോഽസ്മത്കുലദൈവതം' എന്ന മുദ്രാവാക്യത്തെ അംഗീകരിച്ച തിരുവിതാംകൂർ ഉൾപ്പെടെയുള്ള കേരളത്തിൽ യതിപൂജയെ സംബന്ധിച്ചു് അഭിലഷണീയമല്ലാത്ത ഒരു അവസ്ഥാവിശേഷമാണുള്ളതെന്നു ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു. ഒരു ഭിക്ഷു വീടിന്റെ പടിക്കൽ വന്നു നിൽക്കുന്നതായിക്കണ്ടാൽ 'ഇതെന്തൊരു ശല്യമാണ്? ഇവൻ പോയിത്തുലയുകയില്ലല്ലൊ.' എന്നു് ആദ്യം മനസ്സിൽ കരുതും. അവൻ അടുത്തു വന്നാൽ ഒരു അസഹ്യഭാവത്തോടെ അവനോടു് ദുർമ്മുഖം കാണിക്കും. 'പോ, പോ, ഇവിടെ ഒന്നുമില്ല.' എന്നു വീണ്ടും വീണ്ടും വിളിച്ചുപറയും. ഇങ്ങനെ വരുന്ന സാധുക്കൾ കള്ളന്മാരാണെന്നത്രേ കേരളീയരുടെ ആരോപണം. എങ്കിലും സാധുപൂജയിൽ തൽപരരായ കേരളീയർ അങ്ങിങ്ങു് ഇപ്പോഴുമുണ്ടെന്നുള്ളതിനെ വിസ്മരിക്കുന്നില്ല.

അതിഥി അഗ്നിയാകയാൽ അതിനെ കോപിപ്പിക്കരുതു്. ആദ്യം ജലം നൽകി (അൎഘ്യപാദ്യാദികൾകൊണ്ടു്) ശാന്തനാക്കണം.

## യതിപൂജയുടെ രീതി

യതിപൂജയും മേൽപറഞ്ഞതുപോലെയാണു് തുടങ്ങേണ്ടതു്. കോട്ടയം, റാന്നി, വാഴൂർ മുതലായ പല സ്ഥലങ്ങളിലും വെച്ചു് സന്ന്യാസിമാരും ഗൃഹസ്ഥന്മാരും യതിപൂജ നടത്തുന്നതു് കാണാനിടയായിട്ടുണ്ട്.

ദേവനെ പൂജിക്കുന്നതുപോലെതന്നെ അൎഘ്യപാദ്യാദി ഷോഡശോപചാരങ്ങളോടു കൂടിയാണ് യതിപൂജ നടത്തേണ്ടതു്. സന്ന്യാസിമാർ ഏതു പരമ്പരയിൽപെട്ടവരായിരിക്കണമെന്നില്ല. വിധിപ്രകാരം സന്ന്യാസം ഏതെങ്കിലും പരമ്പരയിൽനിന്നു സ്വീകരിച്ചവരായിരിക്കണം. അങ്ങനെയുള്ള ഒരു സന്ന്യാസിസമൂഹത്തെ ക്ഷണിച്ചുവരുത്തും. വളരെയധികം സന്ന്യാസിമാരുണ്ടെങ്കിൽഎല്ലാവൎക്കുംപ്രത്യേകം ഓരോ പൂജാദ്രവ്യങ്ങളും അർപ്പിക്കുക പ്രയാസമായിവരും. അപ്പോൾ അവരുടെയെല്ലാം പ്രതിനിധിയായി, സർവ്വസമ്മതനും വിദ്യാവൃദ്ധനും വയോവൃദ്ധനും തപോവൃദ്ധനുമായ ഒരു സന്ന്യാസിയെ തിരഞ്ഞെടുത്തു് ഈ പൂജാകൎമ്മങ്ങളെല്ലാം അദ്ദേഹത്തിനായി ചെയ്യുന്ന ഒരു പതിവുണ്ടു്. സന്ന്യാസിമാർ സംഖ്യയിൽ കുറവാണെങ്കിൽ ഓരോരുത്തൎക്കുമായി പ്രത്യേകം പ്രത്യേകം ഉപചാരം (പൂജ) അർപ്പിക്കതന്നെ ചെയ്യും.

ക്ഷേത്രത്തിലെ പ്രതിഷ്ഠാദികളിൽ പൂജിക്കുന്നതുപോലെ, ആവാഹനം, ആസനം, പാദ്യം, അൎഘ്യം, ആചമനം, സ്നാനം, വസ്ത്രം, യജ്ഞോപവീതം, അനുലേപനം(ചന്ദനം), പുഷ്പം, ധൂപം, ദീപം, നൈവേദ്യം, നമസ്കാരം, പ്രദക്ഷിണം, ദക്ഷിണ, ഇവയാണ് ഷോഡശോപചാരങ്ങൾ.

സാധാരണയായി യതിപൂജയിൽ മന്ത്രപൂർവ്വമായ ബാഹ്യപൂജതന്നെയാണ് നടത്താറുള്ളതു്. കാലുകഴുകിക്കുക, കൈയ്ക്കു് വെള്ളം ഒഴിച്ചുകൊടുക്കുക, ആവണപ്പലകമേൽ ഇരുത്തുക, ഇവയ്ക്കുശേഷം ഭസ്മസഞ്ചി, ചന്ദനം, പുഷ്പം മെതിയടി, വിശറി ഇവയെല്ലാം സന്ന്യാസിയ്ക്കു സമർപ്പിക്കുന്നു. ആ പൂജാവസരങ്ങളിൽ സന്ന്യാസിമാർ 'ശാന്തിമന്ത്രങ്ങൾ' ശ്രീമദ് ഭഗവദ്ഗീതയിലെ 15–ാമത്തു് (പുരുഷോത്തമയോഗം) അദ്ധ്യായം, ഇവ തുടൎന്നു ജപിച്ചുകൊണ്ടിരിക്കണം. സന്ന്യാസിമാരുടെ കഴുത്തിൽ പൂമാല അണിയിയ്ക്കുകയും ദീപാരാധന നടത്തുകയും കർപ്പൂ

രദീപം ഉഴിയുകയും ചെയ്യണം. ഗീത 15–ാംഅ ദ്ധ്യായം ജപിച്ച് അവസാനിക്കുമ്പോഠം ബ്രഹ്മാർപ്പണം നടത്തി,

നമോഽസ്ത്വനന്തായ സഹസ്രമൂർത്തയേ
സഹസ്രപാദാക്ഷിശിരോരുബാഹവേ
സഹസ്രനാമ്നേ പുരുഷായ ശാശ്വതേ
സഹസ്രകോടീയുഗധാരിണേ നമഃ.

എന്ന സമർപ്പണശ്ലോകംചൊല്ലി നമസ്കരിക്കുകയാണ് വേണ്ടത്.

അനന്തരം സന്ന്യാസിമാരുടെ സമീപത്തിൽ ഓരോ ഇലയിൽ അവക്കു ദക്ഷിണയായി നൽകുവാനുള്ള, ധനം (നാണയങ്ങഠം) വസ്ത്രം മുതലായവ ഒരുക്കിവെച്ചിട്ട് ഭക്ഷണത്തിന് വിഭവസമൃദ്ധമായ സാത്വികാഹാരങ്ങഠം വിളമ്പുകയാണ്. ഭക്ഷണത്തിനുശേഷം ദക്ഷിണ നൽകി നമസ്കരിച്ച് യഥായോഗ്യം യാത്രയയയ്ക്കുന്നു. സൗകര്യമുള്ളവർ സന്ന്യാസിമാരെ അവരുടെ വാസസ്ഥലത്ത് എത്തിക്കുകകൂടി ചെയ്യാറുണ്ട്.

എല്ലാ മതക്കാരും മതാചാര്യന്മാരെയും സന്ന്യാസിമാരേയും ബഹുമാനിക്കയും പൂജിക്കുകയും ചെയ്തുവരുന്നുണ്ട്. അതു ഭാരതത്തിൽ മാത്രമല്ല ലോകത്തിലെവിടെയും നടന്നുവരുന്ന ഒരു സമ്പ്രദായമാണ്.

മതത്തെപ്പററി ചിന്തിക്കുകപോലും അന്ധവിശ്വാസമാണെന്നും പിന്തിരിപ്പൻബുദ്ധിയുടെ ഫലമാണെന്നും പറഞ്ഞു പരിഹസിക്കുന്നവക്ക് 'യതിപൂജയും' പരിഹാസ്യമാവാം.എന്നാൽ, 'മുനിമാരുടെ രാജ്യം' എന്ന പേരുകേട്ട ഭാരതത്തിലെ മഹർഷിമാരുടെ പിൻഗാമികഠം യതിപൂജയെ മാനിക്കതന്നെ ചെയ്യും.

---

# കൈത്തിരി

വിദ്വാൻ കെ. കെ. കുറുപ്പ്, കുട്ടമത്ത്

പ്രകൃതീശ്വരിതൻ മായാവിലാസത്തിൻെറ വാശ്ശിനാൽ,
ആത്മാനാത്മവിവേകത്തിൻതെളിച്ചം കിടയാതഹോ !

ജീവിതായുസ്സു പകുതി പിന്നിട്ട പഥികൻ പരം,
തളന്നവശനായ് 'ത്താനാരെന്നു' ചിന്തിക്കയാം സ്വയം.

വിശ്രമം തെല്ലുമില്ലാതെ തുടരും ദീർഘയാത്രയിൽ,
തന്നെത്താനറിയാതേതാൻ കഴിഞ്ഞു ദിനരാത്രികഠം !

അന്തരീക്ഷമിരുട്ടിക്കൊണ്ടെങ്ങും കാറുകഠംമൂടവേ;
മേഘനിർഘോഷമീലോകമാകെ ഞെട്ടിക്കവെ ദൃഢം.

കൊടുങ്കാററീയിളയിലെ വന്മരങ്ങളെയാകവേ
തകർത്തുകൊണ്ടു തന്നിഷ്ടംപോലെയെങ്ങും ചരിക്കവേ;

വിപ്ലവത്തിൻ മുറവിളി കൂട്ടി മാരിപൊഴിക്കവേ,
തടംതല്ലിപ്പുളയ്ക്കുന്ന മലംചോല കുതിക്കവേ;

'ആരു ഞാനെ'ന്നൊരച്ചിന്തപോലുമില്ലാതെ നിർഭയം,
ഒന്നും ഗൌനിക്കാതെ യാത്ര തുടർന്നു ചിരമിങ്ങവൻ !

പൂന്തേൻ നുകൻ മാനത്തിൽ പറക്കും ശാരികാകുലം,
ഹൃദയത്തെ കുളർപ്പിച്ചു കളഗാനം പൊഴിപ്പതും,

പുഞ്ചിരിപ്രഭ തൂകിക്കൊണ്ടുദിച്ചു ദിവസേശ്വരൻ,
ഉലകിന്നുയിരേകിത്താനൊടുവിൽ മറയുന്നതും,

സന്ധ്യാംഗന ചെമപ്പോലു'മംബരം'പൂണ്ടു സസ്മിതം
വന്നണഞ്ഞഥ പെട്ടെന്നു 'കരിവേഷം' ധരിപ്പതും.

പൂനിലാവൊളിപൂണ്ടുള്ള ശരൽക്കാലനിശീഥിനി,
കുളിരെങ്ങുമണയ്ക്കുംമാറിങ്ങു വന്നുല്ലസിപ്പതും,

പെരുമ്പറയടിച്ചാത്മഗൌരവം പൂണ്ട സാഗരം,
അലമാലക്കൈകളാലിമ്മഹിയെത്തഴുകുന്നതും,

കണ്ടും, കേട്ടും, രസിച്ചും, താനനുഭൂതി ലഭിച്ചുമേ,
ഉള്ളിൽനിന്നുമുദിക്കുന്നു ചോദ്യമേകാന്ത'മാരു ഞാൻ' ?

ഏതവസ്ഥയിലും, വന്നുചേരുമേതു വിപത്തിലും,
ഒരു 'കൈത്തിരി'യുണ്ടുള്ളിൽ വിളങ്ങുന്നു സമുജ്വലം !

അതിന്നമേയമാം ദിവ്യപ്രകാശത്തിൻെറ രശ്മിയാൽ
'ഞാനനശ്വരനാത്മാവെ'ന്നുളവായുത്തരം സ്വയം.

# ബ്രഹ്മചര്യം

എം. രാമകൃഷ്ണൻനായർ ബി. എ. ബി. എൽ.

ഹിന്ദുമതത്തിലെ ഗ്രന്ഥങ്ങളനുസരിച്ചു് ഒരാളുടെ ജീവിതകാലത്തെ നാലായി തരംതിരിച്ചിട്ടുണ്ടു്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം വാനപ്രസ്ഥം, സന്ന്യാസം. പുരുഷായുസ്സായ നൂറുവർഷത്തിൽ പ്രഥമപാദം പരമപുരുഷാർത്ഥമായ കൈവല്യം നേടുന്നതിനുള്ള പ്രാരംഭപാഠങ്ങൾ പഠിയ്ക്കുന്നതിനായി നീക്കിവെയ്ക്കണമെന്നായിരുന്നു പുരാതനമനീഷികൾ നിശ്ചയിച്ചിരുന്നതു്. ആദ്യത്തെ 25 കൊല്ലം ഒരുവൻ എങ്ങനെ ചിലവഴിയ്ക്കുന്നുവോ തദനുസൃതമായിരിയ്ക്കും അവന്റെ ഭാവിയെന്നു ആധുനികവിദ്യാഭ്യാസപ്രവർത്തകരും മടിക്കൂടാതെ സമ്മതിയ്ക്കും. ഇന്നത്തെപ്പോലെ അന്നും പ്രഥമലക്ഷ്യം വിദ്യാർജ്ജനമായിരുന്നു. പക്ഷേ അന്നു വിദ്യയുടെ തന്നെ ലക്ഷ്യം കൈവല്യപ്രാപ്തിയായിരുന്നു. യഥാർത്ഥമായ ജ്ഞാനമെന്തെന്നു ഗീത 13-ാമദ്ധ്യായത്തിൽ 5 മുതൽ 13 വരെയുള്ള 8 ശ്ലോകങ്ങളിലായി വിവരിച്ചിട്ടുണ്ടു്. ഇന്നു പണവും പ്രതാപവും പദവിയും നേടാനുള്ള ഉപായമായിട്ടാണു് വിദ്യയെ കരുതിയിരിയ്ക്കുന്നതു്. കാലത്തിന്റെ അപ്രതിഹതമായ ഗതിയിൽ വന്നുചേർന്ന മാററങ്ങൾ പൂർവ്വാചാരങ്ങളിൽ പലതിനെയും തുടച്ചുനീക്കുകയും പ്രാചീനാശയങ്ങളിൽ പല മാററങ്ങളും വരുത്തുകയും ചെയ്തിട്ടുണ്ടു്. മനുഷ്യൻ അമൃതപുത്രനായതുകൊണ്ടു് മാററങ്ങൾ ഒടുവിൽ നന്മയിലേയ്ക്കുതന്നെ അവനെ നയിയ്ക്കുമെന്നു നമുക്കു പ്രതീക്ഷിയ്ക്കാം.

സമുദ്രതരണേ യദ്വത്
ഉപായോ നൌഃ പ്രകീർത്തിതാ
സംസാരതരണേ തദ്വത്
ബ്രഹ്മചര്യം പ്രകീർത്ത്യതേ.

സാഗരതരണത്തിനു യാനപാത്രങ്ങൾ എപ്രകാരമാവശ്യമാണോ അതുപോലെ സംസാരനിവൃത്തിയ്ക്കു ബ്രഹ്മചര്യം അനുപേക്ഷണീയമാണു്. ജന്മജരാമൃത്യുദുഃഖാദിദോഷസങ്കുലമാണു് ലോകജീവിതം. അംബരചുംബികളായ സൗധങ്ങളും അണുബോംബും നിർമ്മിയ്ക്കാൻ പാശ്ചാത്യസംസ്കാരം തുനിയുന്നു; എന്നാൽ പുരാണകാലം തൊട്ടേ ഭാരതസൂരികൾ ആഡംബരപൂർണ്ണമായ ലോകജീവിതത്തിൽനിന്നും രക്ഷപ്പെടുന്നതെങ്ങനെയെന്നു ആരായുകയായിരുന്നു. പ്രാചി അന്തർമുഖമായപ്പോൾ പ്രതീചി ബഹിർമുഖമായി വർത്തിച്ചു. അതിനാൽ മൃതിയേക്കാൾ ഭയങ്കരമായ പാരതന്ത്ര്യത്തിൽനിന്നും രക്ഷപ്പെട്ടു് 'സ്വ'തന്ത്രരാവാൻ ഭാരതീയർ കൊതിച്ചു. തന്നിമിത്തം അവരാവിഷ്കരിച്ചതാണു് ഭാരതത്തിലെ ജീവിതവ്യവസ്ഥ. അതിൽ പ്രധാനവും പ്രഥമവുമായതു് ബ്രഹ്മചര്യമാണു്.

എന്താണു് ബ്രഹ്മചര്യം? അഷ്ടമൈഥുനങ്ങൾ ഒഴിവാക്കുകയാണു് ബ്രഹ്മചര്യമെന്നു് ഒരു നിർവ്വചനം കാണുന്നു.

സ്മരണം കീർത്തനം കേളിഃ പ്രേക്ഷണം ഗുഹ്യഭാഷണം
സങ്കല്പോഽധ്യവസായശ്ച ക്രിയാനിഷ്പത്തിരേവ ച
ഏതന്മൈഥുനമഷ്ടാംഗം പ്രവദന്തി മനീഷിണഃ
വിപരീതം ബ്രഹ്മചര്യമനുഷ്ഠേയം മുമുക്ഷുഭിഃ.

വീര്യധാരണമാണു് ബ്രഹ്മചര്യത്തിന്റെ പ്രധാനലക്ഷണമായി നല്കപ്പെട്ടിരിയ്ക്കുന്നതു്. കാമവികാരത്തെ ഉദ്ദീപിപ്പിയ്ക്കുന്ന സകലവിധ വിചാരവികാരങ്ങളും തടയേണ്ടതാണു്. സ്ത്രീകളെ സ്മരിയ്ക്കുന്നതും ദർശിയ്ക്കുന്നതും അവരുമായി സല്ലാപത്തിലേർപ്പെടുന്നതും സ്ത്രീസുഖത്തെപ്പററി സങ്കല്പം ചെയ്യുന്നതുമെല്ലാം നിഷിദ്ധമാണു്. ശിശുസഹജമായ മനോഭാവമായിരിയ്ക്കണം ഒരുവനു സ്ത്രീകളോടുണ്ടാകേണ്ടതു്. ശ്രീരാമകൃഷ്ണദേവനെപ്പോലെ എല്ലാ സ്ത്രീകളേയും അമ്മയായി മാത്രമേ അവൻ കരുതാവൂ.

ആഹാരവും നിദ്രയും ഭയവും മൈഥുനവും മനുഷ്യനു സഹജമാണെന്നു് പറഞ്ഞിട്ടുണ്ടു്. ആദ്യത്തെ മൂന്നും സഹജമാണെന്നു സമ്മതിയ്ക്കാമെങ്കിലും യഥാർത്ഥമനുഷ്യനു മൈഥുനാസക്തി സഹജമാണെന്നു സമ്മതിയ്ക്കാൻ നിവൃത്തിയില്ല. സഹജമായ ഒന്നു് ഏതവസ്ഥയിലും സന്നിഹിതമായിരിയ്ക്കേണ്ടതാണു്; എല്ലാവരിലും കാണേണ്ടതുമാണു്. എന്നാൽ വിരാഗിയ്ക്കും ശിശുവിനും

മൈഥുനേച്ഛ അല്പംപോലുമില്ല. ഫ്രോയിഡിന്റെ ഗ്രന്ഥം വായിച്ചിട്ടുള്ള ആധുനികമനുഷ്യൻ കുട്ടിയുടെ പാദതാഡനത്തിലും സ്തന്യപാനക്രിയയിലും കാമാസക്തിയുടെ ബീജങ്ങൾ ഒളിച്ചിരിക്കുന്നതായി കണ്ടേക്കാം. വീക്ഷണവിശേഷം മാത്രമാണതു്.

ഒന്നു സമ്മതിച്ചേ തീരൂ. അടക്കാവുന്ന ഒന്നാണു് കാമവികാരം; അടക്കേണ്ടതുമാണു്. ആധ്യാത്മികമണ്ഡലത്തിൽ ഉയർന്നുവന്നിട്ടുള്ള മഹാതേജസ്വികളെല്ലാംതന്നെ ബ്രഹ്മചര്യനിഷ്ഠ നിഷ്കൃഷ്ടമായി പാലിച്ചിട്ടുള്ളവരാണു്. സർഗ്ഗശക്തിയെ നിഗൂഹനം ചെയ്തിരിക്കുന്ന വീര്യത്തെ സന്താനോല്പാദനത്തിനു വിനിയോഗിക്കാതെ ആത്മോദ്ധാരണത്തിനു യത്നിച്ചവർ മാത്രമേ അധ്യാത്മചിന്തയുടെ ഈടും കനവും പ്രവൃദ്ധമാക്കിയിട്ടുള്ളു. മനുഷ്യനിലുള്ള സർഗ്ഗശക്തിയെ ചൂടും വെളിച്ചവുമുള്ള മൗലികചിന്തയുടെ അടിക്കനം വർദ്ധമാനമാക്കാനാണു് അവർ ഉപയോഗിച്ചതു്.

യച്ച കാമസുഖം ലോകേ യച്ച ദിവ്യം മഹത്സുഖം
തൃഷ്ണാക്ഷയസുഖസ്യൈതേ നാർഹതഃ ഷോഡശീം കലാം.

കാമതൃപ്തികൊണ്ടുള്ള സുഖവും സ്വർഗ്ഗസുഖവും തൃഷ്ണാനാശത്തിൽനിന്നും ഊറിവരുന്ന സുഖത്തിന്റെ പതിനാറിലൊരംശമില്ലത്രേ. ആശാനാശമത്രേ പരമമായ സുഖം.

ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർദ്ധതേ.

വിഷയവാസനകൾ ഉപഭോഗംകൊണ്ടു ശമിക്കുന്നില്ല. ഹോമദ്രവ്യങ്ങൾ അഗ്നിയെ ആളിക്കത്തിക്കുന്നതുപോലെ ഉപഭോഗം കാമകാമനകളെ പ്രവൃദ്ധമാക്കുന്നു. അതുകൊണ്ടാണു് ഇന്ദ്രിയനിഗ്രഹത്തെ ധർമ്മത്തിന്റെ പത്തു ഘടകങ്ങളിലൊന്നായി കാണിച്ചിട്ടുള്ളതു്.

ധൃതിഃ ക്ഷമാ ദമോഽസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവിദ്യാ സത്യമക്രോധോ ദശകം ധർമ്മലക്ഷണം.

ഇന്ദ്രിയനിഗ്രഹത്തിനു പ്രഥമസ്ഥാനം കല്പിക്കുന്ന ആശ്രമം ബ്രഹ്മചര്യമാണു്.

ആരാണു് ബ്രഹ്മചാരി? മഹാഭാരതത്തിൽ ഇപ്രകാരം പറയുന്നു:

ആഹൂതാധ്യായീ ഗുരുകർമ്മസ്വചോദ്യഃ
പൂർവ്വോത്ഥായീ ചരമം ചോപശായീ
മൃദുർദാന്തോ ധൃതിമാനപ്രമത്തഃ
സ്വാധ്യായശീലഃ സിധ്യതി ബ്രഹ്മചാരീ.

ഗുരു വിളിക്കുമ്പോൾ ചെന്നു പഠിക്കുക; പറയാതെതന്നെ ഗുരുകുലകർമ്മങ്ങൾ ചെയ്യുക; ഗുരുവിനെക്കാൾ മുമ്പേ ഉണരുക; ഗുരു ഉറങ്ങിയിട്ടു ഉറങ്ങുക; മൃദുസ്വഭാവവും അടക്കവും തന്റേടവും ഉള്ളവനായിരിക്കുക; നിഷ്ഠകളിൽ ഒട്ടും പതറാതിരിക്കുക; മുടങ്ങാതെ പഠിക്കുക — ഇത്രയുമായാൽ ബ്രഹ്മചാരിയായി. (വി. സാ. സ. 1.29) യഥാർത്ഥഹിന്ദുവിന്റെ ജീവിതം തുടങ്ങുന്നതു ബ്രഹ്മചാരിയായിട്ടാണു്.

രാജയോഗത്തിന്റെ അഷ്ടാംഗങ്ങളിൽ ആദ്യത്തേതായ യമത്തിന്റെ അഞ്ചു ഘടകങ്ങളിൽ ഒന്നാണു് ബ്രഹ്മചര്യം. 'അഹിംസാസത്യാസ്തേയബ്രഹ്മചര്യാപരിഗ്രഹാ യമാഃ.' എന്നു യോഗസൂത്രം. 'വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും സർവ്വകാലത്തും സർവ്വാവസ്ഥയിലും മൈഥുനത്യാഗമാണു് ബ്രഹ്മചര്യം.' (വി. സാ. സ. 1. 230) 'യോഗസംസിദ്ധനാകാൻ ആഗ്രഹിക്കുന്ന സാധകൻ കാമസങ്കല്പങ്ങളെ വർജ്ജിക്കണം. ആത്മാവിൽ സ്ത്രീപുരുഷഭേദമില്ല.' കാമസങ്കല്പങ്ങൾ സ്വയം അധഃപതിപ്പിക്കുന്ന മനുഷ്യനെ. കാലവും ദേശവും പ്രയോജനവും ജാതിനിയമങ്ങളുംകൊണ്ടു വിച്ഛേദം വരാത്ത സാർവ്വലൗകികമഹാവ്രതങ്ങളിലൊന്നാണു് ബ്രഹ്മചര്യം.

ബ്രഹ്മചര്യനിഷ്ഠ ഉറയ്ക്കുന്നതുകൊണ്ടു് അത്യുത്കൃഷ്ടമായ കാര്യകരണസാമർത്ഥ്യം ഉണ്ടാകുന്നുവെന്നു് പതഞ്ജലിമഹർഷി പ്രസ്താവിച്ചിരിക്കുന്നു. (ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ.) ചാരിത്രശുദ്ധിയുള്ള പുരുഷന്റെ ബുദ്ധിക്കു് അതിമഹത്തായ ഓജസ്സും അതുല്യമായ ഇച്ഛാശക്തിയുമുണ്ടാകും. ചാരിത്രമില്ലാതെ ആദ്ധ്യാത്മികബലം കിട്ടില്ല. ലോകത്തെ ആദ്ധ്യാത്മികപഥത്തിലൂടെ നയിച്ചവരുടെ ജീവിതം പരിശോധിച്ചാൽ ബ്രഹ്മചര്യനിഷ്ഠയാണു് മാനവരാശിയുടെമേൽ അവർക്കു് വശീകരണശക്തി നേടിക്കൊടുത്തതെന്നു നമുക്കു കാണാവുന്നതാണു്.

വർജ്ജയേന്മധുമാംസഞ്ച ഗന്ധമാല്യം രസാൻ സ്ത്രിയഃ
ശുക്താനിയാനിസർവ്വാണിപ്രാണിനാം ചൈവ ഹിംസനം
അഭ്യംഗമഞ്ജനം ചാക്ഷ്ണോരുപാനച്ഛത്രധാരണം
കാമം ക്രോധം ച ലോഭം ച നർത്തനം ഗീതവാദനം
ദ്യൂതം ച ജനവാദം ച പരിവാദന്തഥാനൃതം
സ്ത്രീണാം ച പ്രേക്ഷണാലംഭമുപഘാതം പരസ്യ ച.

ഇപ്രകാരമാണു് ബ്രഹ്മചാരികൾക്കു വർജ്ജ്യമായ കാര്യങ്ങളെ മനു സംഗ്രഹിച്ചിരിക്കുന്നതു്.

തേൻ, മാംസം, ഗന്ധം, പുഷ്പം, തെച്ചിപ്പൂ, സ്ത്രീകരം, തയിർ, പാൽ, നെയ്യ്, മോരു്, ജീവഹിംസാ, തേച്ചുകുളി, കണ്ണെഴുത്തു്, ചെരിപ്പ്, കുട, കാമം, ക്രോധം, ലോഭം, നർത്തനം, ഗീതം, ചൂതുകളി, ദോഷഭാഷണം, പരിവാദം, അസത്യം, കാമാസക്തിയോടെ സ്ത്രീകളെ നോക്കുക, ദ്രോഹപ്രവൃത്തി — ഇവ ബ്രഹ്മചാരിക്കു പാടില്ല. ബ്രഹ്മചാരി ഏകനായിട്ടേ ശയിക്കാവൂ. ഇപ്രകാരമൊക്കെ വിധിനിഷേധങ്ങൾ പുറപ്പെടുവിച്ചിട്ടുള്ളതു് ബ്രഹ്മചാരിയുടെ ശ്രദ്ധയും താല്പര്യവും സദാ ജ്ഞാനസമ്പാദനത്തിലും പരമസത്യമായ ബ്രഹ്മം സാക്ഷാത്ക്കരിക്കുന്നതിലും ഏർപ്പെട്ടിരിക്കണമെന്നുള്ള സദുദ്ദേശം ഒന്നുകൊണ്ടു മാത്രമാണു്. ചിത്തവിക്ഷേപങ്ങളെ നശിപ്പിച്ചു കഴിഞ്ഞാൽ മാത്രമേ മനഃശുദ്ധിയും ആത്മബോധവും കൈവരികയുള്ളു.

ബ്രഹ്മഭാവനയിൽ മനസ്സിനെ സഞ്ചരിപ്പിക്കുന്ന ബ്രഹ്മചര്യമല്ല, യോഗശാസ്ത്രവിഷയം; കാമസ്മരണയുടെ ത്യാഗമാണു് ബ്രഹ്മചര്യപദംകൊണ്ടു കുറിക്കുന്നതു്. സാത്വികഭാവംകൊണ്ടാണു് കാമത്തെ ജയിക്കേണ്ടതു്. സ്ത്രീസ്മരണയാണു് വീര്യധാരണത്തിനുള്ള ഏററവും വലിയ പ്രതിബന്ധം. ലീലാശുകനുസമം വേണ്ടി വന്നാൽ അംഗച്ഛേദത്തിനുപോലും ബ്രഹ്മചാരി തയ്യാറായിരിക്കണം. സ്ത്രീസ്മരണയെന്നു പറഞ്ഞതിൽ മാതൃസ്മരണ, ദേവീസ്മരണ മുതലായവ ഉൾപ്പെടുന്നില്ല. അമ്മയെ സ്മരിക്കുന്നതു പ്രേമത്തോടെയാണു്, കാമവും പ്രേമവും തമ്മിൽ കടലും കടലാടിയും തമ്മിലുള്ള ഭേദമുണ്ടു്. എനിക്കു സുഖിക്കണമെന്ന ചേതോവികാരം കാമമാണു്, 'സർവേ ഭവന്തു സുഖിനഃ' എന്നു് ആഗ്രഹിക്കുന്നതു പ്രേമമാണു്. ദേവീമാതൃസ്മരണകളുള്ളിടത്തു നിഷ്കളങ്കമായ സാത്വികപ്രേമഭാവം പരിപൂർണ്ണമായിരിക്കുന്നു.

## ബ്രഹ്മചര്യമഹിമ

വീര്യാഭാവമാണു് അസ്വാസ്ഥ്യത, അശാന്തി, അനാരോഗ്യം, മടി മുതലായവയ്ക്കു കാരണം. അതുകൊണ്ടാണു് വീര്യസംഭരണത്തിനായി നാം ബ്രഹ്മചര്യനിഷ്ഠ പാലിക്കേണമെന്നു് മഹാജനങ്ങൾ ഉപദേശിക്കുന്നതു്.

> ന തപസ്തപ ഇത്യാഹുഃ ബ്രഹ്മചര്യം തപോത്തമം
> ഊർദ്ധ്വരേതാ ഭവേദ്യസ്തു സ ദേവോ ന തു മാനുഷഃ.

ബ്രഹ്മചര്യമാണു് ഏററവും ഉത്കൃഷ്ടമായ തപസ്സു്. ഇതിനേക്കാൾ ശ്രേഷ്ഠമായ യാതൊരു തപസ്സും ലോകത്തിലില്ല. ഊർദ്ധ്വരേതസ്സായി, അഖണ്ഡവീര്യത്തെ ധരിക്കുന്ന മനുഷ്യൻ ഈശ്വരനു തുല്യനാണു്. വീര്യാഭാവത്തിൽ ഒരുവനും ഉയർച്ചയും ആനന്ദവും സംഭവിക്കുന്നില്ല. തമസ്സ് തപസ്സാകുന്നതു്, മാനവൻ വാനവനാകുന്നതു്, ലോകം നാകമാകുന്നതു് വീര്യധാരണത്താലാണു്. ഋഷികൾക്കു ദിവ്യദൃഷ്ടിയും ജ്ഞാനചക്ഷുസ്സും നൽകിയതും സംയമത്തിലൂടെ പ്രപഞ്ചരഹസ്യങ്ങൾ പഠിക്കാൻ അവരെ പ്രാപ്തരാക്കിയതും അടിയുറച്ച ബ്രഹ്മചര്യനിഷ്ഠയാണു്. പുരുഷാർത്ഥങ്ങൾ നേടുന്നതിനു ആവശ്യമായ ആരോഗ്യം നിലനില്ക്കണമെങ്കിൽ ബ്രഹ്മചര്യം അനുപേക്ഷണീയംതന്നെ.

ശരീരബലം മനോബലം ജ്ഞാനബലം എന്നിങ്ങനെ മൂന്നുവിധം ബലമുണ്ടു്. ഇവ മൂന്നും നിലനില്ക്കുന്നതിനു ബ്രഹ്മചര്യനിഷ്ഠ അപരിത്യാജ്യമാണു്. ചാരിത്ര്യമാണു് ഇവയുടെ അടിസ്ഥാനം. ദുർബലൻ ഭീരുവായിത്തീരുന്നു. കാമസർപ്പത്തിന്റെ കടിയേററവർക്കു ലോകം മധുരമായി തോന്നുകയില്ല. പ്രേമഭാവം അവരെ വിട്ടകന്നുപോകുന്നു. അതുകൊണ്ടാണു് ആത്മനാശകാരണങ്ങളിലൊന്നു കാമമെന്നു ഭഗവാൻ ഗീതയിൽ ഘോഷിച്ചിട്ടുള്ളതു്.

ഇന്ദ്രിയവശഗനായി സ്വേച്ഛാനുസരണം പ്രവർത്തിക്കുന്നവൻ എല്ലാം നഷ്ടപ്പെട്ടു ദുർഗ്ഗതിക്കു് ഇരയായിത്തീരുന്നു.

ധർമ്മത്തെയും ബ്രഹ്മചര്യത്തെയും എന്തു വിലകൊടുത്തും പരിരക്ഷിക്കുക. ധർമ്മം ബ്രഹ്മചര്യത്തെയും ബ്രഹ്മചര്യം ധർമ്മബുദ്ധിയേയും വളർത്തുന്നതാണു്. പുകയുള്ളിടത്തു തീയെന്നപോലെ ബ്രഹ്മചര്യനിഷ്ഠനിൽ ധർമ്മബുദ്ധിയും പ്രകടമായിരിക്കും.

ബ്രഹ്മചര്യം പ്രകൃതിനിയമമാണു്. ഈശ്വരസാക്ഷാത്ക്കാരത്തിലേക്കു മനുഷ്യനെ നയിക്കുന്ന ജീവിതരീതിയാണു് ബ്രഹ്മചര്യമെന്നു ഗാന്ധിജി അഭിപ്രായപ്പെടുന്നു. ആത്മസംയമനംകൂടാതെ സാക്ഷാത്ക്കാരം അസാദ്ധ്യമാണു്. ആത്മസംയമനത്തിന്റെ പ്രഥമപാദം ബ്രഹ്മചര്യമാണു്. അതായതു് ഈ സംസാരസാഗരത്തിൽനിന്നും മോചനമാഗ്രഹിക്കുന്നവർ നിഷ്ഠയായി ബ്രഹ്മചര്യവ്രതം പാലിച്ചേ തീരൂ.

ബ്രഹ്മചര്യത്തെ നിലനിർത്തേണ്ടതെങ്ങനെ?

### 1. പവിത്രസങ്കല്പം

മനസ്സാണ് മനുഷ്യനെ അടിമയാക്കുന്നതും പ്രഭുവാക്കുന്നതും. മനസ്സിന്റെ പ്രഭു ലോകപ്രഭുവാണ്. പവിത്രഭാവനകളാൽ മനസ്സിനെ കുത്സിതമാർഗ്ഗങ്ങളിലേയ്ക്കു തിരിയാതെ കാത്തു സൂക്ഷിക്കുകയാണ് പ്രഥമമായി വേണ്ടതു്. സങ്കല്പം ശുദ്ധമാണെങ്കിൽ മാർഗ്ഗവും ലക്ഷ്യവും ശുദ്ധമായിക്കൊള്ളും.

മനുഷ്യനെ അധഃപതിപ്പിക്കുന്നതെന്നു സർവ്വരാലും വിധിയ്ക്കപ്പെട്ടിട്ടുള്ള കാമവാസനകളെ അകലെക്കളയാൻ ഏററവും പററിയതു് പാവന സങ്കല്പങ്ങളാണ്. പവിത്രസങ്കല്പം പണിയുന്ന സൗധമാണ് ഈശ്വരന്റെ കോവിൽ.

### 2. മാതൃഭാവദൃഷ്ടി

''മാതൃവത് പരദാരേഷു'' എന്നു പ്രമാണം. അന്യസ്ത്രീകളെ അമ്മയായി കാണുക. ലോകത്തിലുള്ള സ്ത്രീജനങ്ങളെല്ലാം എന്റെ അമ്മയാണ് എന്നു് ആരു കരുതുന്നുവോ അവനു കാമാസക്തിമൂലം വിജൃംഭണമുണ്ടാകയില്ല. വിഷയവിഷം കണ്ടാൽമതി മനുഷ്യനു മരണമായി. അതുകൊണ്ടു് എല്ലാ സ്ത്രീകളേയും 'അമ്മേ, സഹോദരി' എന്നു സംബോധന ചെയ്യുകയും കഴിവുള്ളിടത്തോളം അവരിൽനിന്നകന്നു നില്ക്കുകയും ചെയ്യണം.

### 3. ലളിതജീവിതം

ജീവിതം ലളിതമായിരുന്നാൽ വിഷയവാസനകളെ നിയന്ത്രിയ്ക്കാൻ എളുപ്പമാണ്. സാത്വികാഹാരം കഴിക്കുക, സത്വബുദ്ധിയെ വളർത്തുന്ന ഗ്രന്ഥങ്ങൾ വായിക്കുക മുതലായവയാലും കാമേച്ഛയ്ക്കു കടിഞ്ഞാണിടാൻ കഴിയും. ശൃംഗാരപൂർണ്ണങ്ങളായ ചമയങ്ങൾ ധരിയ്ക്കാതെയും സുഗന്ധവസ്തുക്കൾ പൂശാതെയും കാമോദ്ദീപനമേകുന്ന ചിത്രങ്ങൾ കാണാതെയും ശൃംഗാരകഥകൾ വായിക്കാതെയുമിരിക്കണം.

### 4. സജ്ജനസംസർഗ്ഗം

സത്സംഗം നിസ്സംഗഭാവനയേയും തദ്വാരാ വിഷയവിരക്തിയേയും വികസിപ്പിയ്ക്കുന്നു. പ്രാണൻ ത്യജിക്കുന്നതിനു തുല്യമാണ് നീചന്മാരുമായുള്ള യോഗം. സജ്ജനങ്ങൾ സദുപദേശത്താലും ജീവത്തായ മാതൃകയാലും നമ്മുടെ ശ്രദ്ധയെ നേരായ വഴിയിലേയ്ക്കു തിരിച്ചുവിട്ടുകൊള്ളും.

### 5. ദൃഢപ്രതിജ്ഞ

ഒരു കാരണവശാലും തന്റെ മാർഗ്ഗം കുത്സിതമാകയില്ലെന്നും പൂർവ്വാചാര്യനിർദ്ദിഷ്ടമായ സന്മാർഗ്ഗം വിട്ടു താൻ ചരിയ്ക്കുകയില്ലെന്നും ഓജോഭിവൃദ്ധിയ്ക്കായി വീര്യധാരണവ്രതം പാലിയ്ക്കുമെന്നും ദൃഢമായി പ്രതിജ്ഞ ചെയ്യുക. ഉത്കൃഷ്ടവിഷയങ്ങളിൽ എപ്പോഴും മനസ്സിനെ വ്യാപരിപ്പിക്കുക.

ഈ അഞ്ചു കാര്യങ്ങൾ നിഷ്കൃഷ്ടമായി പാലിക്കുന്നപക്ഷം ബ്രഹ്മചര്യവ്രതം നിലനില്ക്കും.

---

# ദക്ഷിണേശ്വരം – അദ്ഭുതങ്ങളുടെ കലവറ

**രമേശ്**

വിടരുവാൻ വെമ്പൽകൊണ്ടു നിന്നിരുന്ന ആ പൂമൊട്ടു് അടുത്ത പ്രഭാതത്തിൽ, വിടരുവാൻ പോകുന്നു! ആ മധുരസ്മരണ ഉള്ളിന്റെ ഉള്ളിൽ പ്രകാശം പരത്തിയപ്പോൾ അന്നു രാത്രിയിൽ ഉറക്കം അകന്നുതന്നെ നിന്നു.

അങ്ങനെ ആ പ്രഭാതവും വന്നു ചേർന്നു. അന്നത്തെ പ്രകൃതിയ്ക്കു് കൂടുതൽ സൗന്ദര്യം തോന്നി. കിളികളുടെ കളകൂജനങ്ങൾക്കു് പതിവിലേറെ സംഗീതസൗകുമാര്യവും. അന്നത്തെ ബാലസൂര്യനൊ കാർമ്മേഘപാളികൾക്കു് ഉള്ളിൽ പെടാതെ തെളിഞ്ഞുവിളങ്ങി. അവതാരവരിഷ്ഠനായ ശ്രീരാമകൃഷ്ണദേവൻ ദിവ്യലീലയാടിയ, പരമപവിത്രമായ പുണ്യഭൂമി കാണുവാൻ പോകയാണു ഞങ്ങൾ.

രാവിലെ അഞ്ചുമണിയ്ക്കുതന്നെ ഞങ്ങൾ ഗംഗാതീരത്തെത്തി. ഉപനിഷദ്വാക്യങ്ങൾ ഉരുവിട്ടുകൊണ്ടു് മന്ദമായൊഴുകുന്ന ഗംഗയിലെ ഓളങ്ങളിൽ ബാലസൂര്യൻ വർണ്ണചിത്രങ്ങൾ

വരച്ചു വിളയാടുന്നു. മർത്യന് അമരത്വം ദാനം ചെയ്യുന്ന ഗംഗാമാതാവിൻെറ വിരിമാറിലൂടെയാണ് ഞങ്ങളുടെ യാത്ര!

ഓളങ്ങളിൽക്കണ്ട വർണ്ണചിത്രങ്ങൾക്ക് പുതുജീവൻ പകർന്നുകൊണ്ട് ഞങ്ങളുടെ വള്ളം വന്നു കഴിഞ്ഞു. എല്ലാവരും അതിൽക്കയറി. നല്ല ഗായകരുൾപ്പടെ ഇരുപതിലധികം ആളുകൾ ചേർന്നതാണ് ഞങ്ങളുടെ സംഘം. ഗായകർ ഭക്തിഗാനങ്ങൾ പാടിത്തുടങ്ങി. മധുരമോഹനമായ സ്വരത്തിലും രാഗത്തിലും ആ ഗാനങ്ങൾ ഗംഗയുടെ കല്ലോലങ്ങളിൽ അങ്ങനെ ലയിച്ചുചേരുകയാണ്. വള്ളം കരയിൽ നിന്നകന്നു; ഹൃദയം ബാഹ്യലോകത്തിൽ നിന്നും.

ഓടം ഓളങ്ങളെ പിന്നിടുമ്പോൾ ഹൃദയം വർഷങ്ങളുടെ പിന്നിലേയ്ക്ക് പറന്നകന്നു. അവിടുന്നു പറഞ്ഞ ആ വാചകങ്ങൾ എൻെറ ഉള്ളിൽ മുഴങ്ങുന്നു! ''ഗംഗയ്ക്കു കടവുകൾ പലതുണ്ട്. ഏതു കടവിലൂടെ പ്രവേശിച്ചാലും എത്തുന്നതു് ഒരേ വെള്ളത്തിലാണ്. കുളിയ്ക്കേണ്ടവർക്കു കുളിയ്ക്കാം. കുടിയ്ക്കേണ്ടവർക്കു കുടിയ്ക്കുകയും ചെയ്യാം.'' വിവിധമതങ്ങളെ ഉദ്ദേശിച്ചായിരുന്നു അവിടുന്നതു പറഞ്ഞതു്. ആത്മാർത്ഥമായി ശ്രമിയ്ക്കുന്ന സാധകൻ ഏതു മതവിശ്വാസി ആയാലും ഈശ്വരനെത്തന്നെ പ്രാപിയ്ക്കുമെന്ന് ലോകഗുരുവായ അവിടുന്ന് ഉറപ്പിച്ചു പറഞ്ഞു. 'അഴുക്കുചാലിലെ വെള്ളവും ഗംഗയിലെ വെള്ളവും ഒരുപോലെ പരിശുദ്ധമായിക്കാണും സത്യദർശി.' അതേ, അവിടുന്ന് അതു കാണുകതന്നെ ചെയ്തു. അങ്ങനെ എത്രയെത്ര ഉദാഹരണങ്ങളാണ് അവിടുന്ന് ഗംഗയെക്കുറിച്ച് പറഞ്ഞതു്. എന്തൊരു ബഹുമാനമായിരുന്നു അവിടുത്തേയ്ക്ക് ഗംഗാമാതാവിനെക്കുറിച്ച്! ''ഗീത ഗംഗാ ഗായത്രി, ഭഗവാൻ ഭക്തൻ ഭാഗവതം'' എന്ന് അവിടുന്ന് പലപ്പോഴും ഉരുവിടാറുള്ള ആ വാക്കുകൾ ഗംഗയിലെ ഓളങ്ങൾ ഇപ്പോഴും ഉരുവിടുകയാണെന്നു തോന്നുന്നു. ആ തേനോലും മൊഴികൾ അലിഞ്ഞു ചേർന്നതാണ് ഈ വായുമണ്ഡലം! ഹേ വായോ, നിനക്കു് നമസ്കാരം. ആ പാദസ്പർശമേററ മൺതരികളാണ് ഗംഗയാറിൻെറ കൂലങ്ങളിൽ ഇപ്പോഴുമുള്ളതു്! മൺതരികളേ! നിങ്ങൾക്കു നമസ്കാരം, ആ മഹായോഗിക്കു് കുളിർജലം കൊടുത്ത ഗംഗേ, നിനക്കു നമസ്കാരം!

മനം കുളിർപ്പിക്കുന്ന ഗാനങ്ങളിൽ നിശ്ചേഷ്ടമായ ഇന്ദ്രിയങ്ങളും, വർഷങ്ങൾക്കപ്പുറത്തേയ്ക്ക് പറന്നകന്ന മനസ്സും പരിസരങ്ങളിൽ നടന്നതൊന്നും അറിഞ്ഞില്ല. പൊടുന്നനെ ഗാനം നിലച്ചു. ജയാരവം മുഴക്കുകയാണ് കൂട്ടുകാർ. ഞങ്ങൾ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൻെറ കടവിൽ എത്തിക്കഴിഞ്ഞിരിയ്ക്കുന്നു! ദേവദേവനായ ശ്രീരാമകൃഷ്ണൻ സ്നാനംകൊണ്ട് പുണ്യതരമാക്കിയ കടവ്, അവിടുത്തെ പാദസ്പർശംകൊണ്ട് പരിപൂതമായ പടവുകൾ, അവിടുത്തെ ഉച്ഛ്വാസവായു പ്രാണവായുവായി സ്വീകരിച്ച വൃക്ഷങ്ങൾ! എല്ലാമെല്ലാമങ്ങനെ അഭിമാനപൂർവ്വം നിൽക്കുന്നു!

ഓരോരുത്തരായി വള്ളത്തിൽനിന്നും ഇറങ്ങി. എൻെറ ശരീരം വിറയ്ക്കുന്നു! ഭയംകൊണ്ടല്ല, ആനന്ദത്തിൻെറ തള്ളിച്ച താങ്ങുവാൻ കെല്പു പോരാഞ്ഞിട്ട്. അല്ലെങ്കിൽ മഹാമേരുവിനെപ്പോലും ചലിപ്പിയ്ക്കുവാനുള്ള ആ പരിസരത്തിൻെറ കഴിവുകൊണ്ട്. 'ഭക്തി മനസ്സിലാണ്. വലിയ കൊട്ടും പാട്ടും ആട്ടവും കരച്ചിലും പിഴിച്ചിലും എല്ലാം ഒരു വക ദൗർബ്ബല്യമാണ്. അല്ലെങ്കിൽ പ്രകടനം മാത്രമാണ്.' എന്ന എൻെറ ആശയം അടിയേ ഒന്നു കുലുങ്ങി— അല്ല അതിൻെറ കട പറിഞ്ഞു. എന്തിനേയും യുക്തിയുടെ ഉരകല്ലിൽ ഉരച്ചു മാററുനോക്കുന്ന എൻെറ ചിന്താഗതിയ്ക്ക് ഏററ ഒരു അടിയായിരുന്നു അതു്.

ഞങ്ങൾ നേരെ പോയതു് ഭഗവാൻെറ കിടപ്പുമുറിയിലേയ്ക്കാണ്. ആ മുറിയിൽ പാദം സ്പർശിച്ചമാത്രയിൽ ഒരു വലിയ 'ഞെട്ടൽ' അനുഭവപ്പെട്ടു. എല്ലാം നിശ്ചലം! അതിൻെറ ഉള്ളിലെ ഓരോരുത്തരും ഏതോ ഒരു പ്രത്യേകലോകത്തിൽ ചരിയ്ക്കുകയാണ്. ഭഗവാൻെറ കട്ടിലിൻെറ മുമ്പിൽ ഞങ്ങൾ നമസ്കരിച്ചു. ഹാവൂ, എൻെറ ഭാവം വീണ്ടും മാറുകയാണ്. കണ്ണുകൾ നിറഞ്ഞു കവിഞ്ഞു. കവിഞ്ഞുനിന്ന കണ്ണീർ ചിറപൊട്ടി ഒഴുകി. എൺപതു നീണ്ട വർഷങ്ങൾക്കപ്പുറത്തു് നടന്ന ഓരോ സംഭവങ്ങളും മനസ്സിലൂടെ കടന്നുപോകയാണ്. അതു ചിന്ത ആയിരുന്നില്ല; സിനിമയിലെന്നപോലെ കാണുകയായിരുന്നു. നരേന്ദ്രനെ വിവേകാനന്ദനാക്കിയ രംഗം, നിരീശ്വരവാദികളെ ഈശ്വരവാദികളാക്കിയ രംഗം, വേദാന്തസത്യ

ങ്ങൾ ഉള്ളംകൈയിലെ നെല്ലിക്കപോലെ ജിജ്ഞാസുക്കൾക്ക് വ്യക്തമാക്കികൊടുക്കുന്ന രംഗം, 'അമ്മേ,അമ്മേ' എന്നു വിളിച്ചുകൊണ്ട് അവിടുന്ന് വ്യാകുലനാകുന്ന രംഗം, എല്ലാമെല്ലാമങ്ങനെ കടന്നു കടന്നു പോകയാണ്. പിന്നെ എന്താണാവോ അവിടെ നടന്നത് ! ഭഗവാനുമാത്രം അറിയാം.

'വരൂ, എല്ലാവരും പോയി' എന്ന് കൂട്ടുകാരിലാരോ പറയുന്നതു കേട്ടാണ് ഞാൻ ബാഹ്യലോകത്തിലേയ്ക്കു മടങ്ങിയത്. മുഖം മുഴുവൻ കണ്ണീരിൽ കുളിച്ചിരിക്കുന്നു ! ഹേ, ഞാൻ കരയുകയായിരുന്നോ ! കരഞ്ഞത് ആരെങ്കിലും കണ്ടുകാണുമോ ആവോ ? ഏതായാലും തെല്ലു ലജ്ജയോടെ ഞാൻ മുഖം തുടച്ചു. ഹേ,മനസ്സേ, എവിടെപ്പോയി നിന്റെ ബലമെല്ലാം ? എവിടെ പോയി നിന്റെ യുക്തിചിന്തകളെല്ലാം ? ഹാവൂ, ഒന്നും അറിഞ്ഞുകൂട. ഒരു പക്ഷേ എല്ലാവരുടേയും അവസ്ഥ ഇതായിരുന്നോ ആവോ; ഏതായാലും ഒന്നു ഞാൻ അറിഞ്ഞു, എല്ലാം യുക്തികൊണ്ട് അളക്കുവാൻ സാദ്ധ്യമല്ല.

എന്താണ് ആ മുറിയ്ക്കുള്ള പ്രത്യേകത ? അവിടുത്തെ സമ്പർക്കമേററ പരിസരത്തിനുപോലും ഇത്ര കഴിവോ ! അപ്പോൾ അവിടുത്തെ സ്പർശനമാത്രയിൽ നരേന്ദ്രനാഥന്ന് അദ്വൈതാനുഭൂതി ഉണ്ടായില്ലെങ്കിലല്ലേ അത്ഭുതപ്പെടുവാനുള്ളു ! ലാട്ടുമഹാരാജ്, അവിടുത്തെ ഒരു സ്പർശനംകൊണ്ട് ദിവസങ്ങൾതന്നെ കണ്ണുമിഴിച്ചങ്ങനെ ഇരുന്നുപോയി എന്നും മററും കേട്ടപ്പോൾ അത്ര കാര്യമായിത്തോന്നിയില്ല. പക്ഷേ ഇപ്പോൾ ആവക ചിന്തകളെല്ലാം പറപറന്നു. ആദ്ധ്യാത്മികലോകത്തിൽ അവിടുന്ന് എത്ര പുരുഷസിംഹങ്ങളെയാണ് സൃഷ്ടിച്ചത് ! കാന്തം ഇരുമ്പിനെ ആകർഷിയ്ക്കുക മാത്രമല്ല, അതിന് ആകർഷണശക്തി കൊടുക്കുകകൂടി ചെയ്യുന്നു. പാലിനെ വെള്ളത്തിൽനിന്ന്, സ്വർണ്ണത്തെ പിച്ചളയിൽനിന്ന്, പഞ്ചസാരയെ മണൽത്തരികളിൽനിന്ന് വേർതിരിയ്ക്കുവാനുള്ള കഴിവല്ല നാം അവിടെ കാണുന്നത്; പ്രത്യുത, വെള്ളത്തെ പാലാക്കുന്ന, പിച്ചളയെ സ്വർണ്ണമാക്കുന്ന, മണൽത്തരികളെ പഞ്ചസാരയാക്കുന്ന, കല്ലിനെ കനകമാക്കുന്ന അത്ഭുതപ്രക്രിയയാണ്. അവതാരവരിഷ്ഠനായ യോഗീശ്വരന്റെ സമ്പർക്കമേററ ഓരോ തരി പൂഴിയ്ക്കുപോലും ആ കഴിവ് കൈവന്നിട്ടുണ്ട്. അവിടുന്ന് പൂർണ്ണനായിരുന്നു. അവിടുത്തെ അറിഞ്ഞവരും പൂർണ്ണരായി, ഇപ്പോഴും പൂർണ്ണരാകുന്നു; ഇനിയും ആകയും ചെയ്യും ! എത്രയെടുത്താലും കൊടുത്താലും കുറയാത്ത ആനന്ദക്കടലായിരുന്നു അത്.

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

എന്ന വേദവാക്യത്തിന്റെ ഭാഷ്യമായിരുന്നു ആ ജീവിതം. ഇന്നുമതിന് ഭാഷ്യം രചിയ്ക്കുന്നു, അവിടുത്തെ സമ്പർക്കമേററ പരിസരം !

പിന്നീട് ഞങ്ങൾ പോയത് കാളീക്ഷേത്രത്തിലേയ്ക്കാണ്. മൃൺമയിയിലൂടെ ചിന്മയി ദിവ്യലീലചെയ്യുന്ന, ഭക്തനെ ഭഗവാനാക്കുന്ന, ഇടമാണല്ലൊ അത്. പക്ഷേ മനസ്സിന്റെ മുഴുവൻ ഭാഗവും അമ്മയുടെ മകൻ, ലോകഗുരുവായ ശ്രീരാമകൃഷ്ണദേവൻ, കൈവശമാക്കിക്കഴിഞ്ഞിരുന്നതുകൊണ്ട്, ആ പരിസരത്തിന് മനസ്സിലധികം ചലനമൊന്നും സൃഷ്ടിയ്ക്കുവാൻ കഴിഞ്ഞില്ല. പൂരിതലായിനിയിലുണ്ടോ വീണ്ടും ലയിയ്ക്കുന്നു ലവണം !

രാധാകാന്തക്ഷേത്രവും നഹബത്തുമാണ് ഞങ്ങൾ പിന്നീട ദർശിച്ചത്. എല്ലാം ആദ്ധ്യാത്മികാനുഭൂതിയുടെ നറുനിലാവിൽ കുളിച്ചുനില്ക്കുന്നതുപോലെ തോന്നി.

ഭഗവാൻ ചെയ്ത സാധനകൾക്കെല്ലാം സാക്ഷ്യം വഹിച്ച പഞ്ചവടിയുടെ ഘനഗാംഭീര്യം ഒന്നു വേറെതന്നെയാണ്. ഋഷിപുംഗവന്മാരുടെ ഘനഗാംഭീര്യങ്ങളോടെയാണ് ആ വൃദ്ധവൃക്ഷങ്ങൾ ഇന്നും നിലകൊള്ളുന്നത്. അവ തങ്ങളുടെ മൗനവ്രതമൊന്നു ഭഞ്ജിച്ചിരുന്നെങ്കിൽ ഒരായിരം കഥകൾ ഭഗവാനെക്കുറിച്ച് പറയുമായിരുന്നു. പക്ഷേ, അതിന്റെ നിഴലുകൾ വഹിക്കുന്ന ഗംഗയും, അതിന്റെ ശാഖകളിൽ വസിക്കുന്ന അണ്ണാരക്കണ്ണന്മാരും എന്തെല്ലാമോ എപ്പോഴും പറയുന്നുണ്ട്. 'കാളി, കാളി' എന്ന് ഉച്ചരിച്ചുകൊണ്ട്, കൊമ്പുകളിൽനിന്ന് കൊമ്പുകളിലേയ്ക്ക് ചാടിമറയുന്ന അണ്ണാരക്കണ്ണന്മാർ ആദ്ധ്യാത്മികാനുഭൂതിയുടെ അമൃതകുംഭത്തിൽ നിന്ന് അല്പമൊന്നു മോന്തിയതുപോലെ തോന്നും. ഇനിയുമൊരു സേതുബന്ധനം ഉണ്ടായാൽ അരക്കൈ നോക്കുവാൻ സന്നദ്ധരാണ് ഈ കൊച്ചുവീരന്മാർ ഇപ്പോഴും. പഞ്ചവടി

യുടെ ഛായയിൽ എത്തിയതോടെ ഭഗവാൻെറ കിടപ്പുമുറിയിൽവെച്ചുണ്ടായ അനുഭവങ്ങളെല്ലാം ആവർത്തിക്കപ്പെട്ടു. കൂടാതെ ശരീരം തുടരെത്തുടരെ കോരിത്തരിക്കുകയും ചെയ്തു. എന്താണു ആ പരിസരത്തെക്കുറിച്ചു പറയുക! ഭാഷയും തൂലികയും തികച്ചും അശക്തമാണതിന്നു്. അവിടെനിന്നു പോന്നുകഴിഞ്ഞപ്പോഠം എനിയ്ക്കു തോന്നി ആ അണ്ണാനും കിളികളും എല്ലാം ഉരുവിടുന്നതു് നാരദഭക്തിസൂത്രത്തിലെ ചില ഭാഗങ്ങളാണെന്നു്. ''അനിർവ്വചനീയം പ്രേമസ്വരൂപം, മൂകാസ്വാദനവത്.''

ഇതുപോലെ മൂന്നു രംഗങ്ങൾകൂടി ഞങ്ങൾ കണ്ടു. ഒന്നു്, ഭഗവാൻ താന്ത്രികസാധന അനുഷ്ഠിച്ച വില്വമൂലം. രണ്ടു്, അമ്പലപരിസരത്തിൽനിന്നു് കുറച്ചകലെ, സാധുവായ ഒരു തുപ്പുകാരനു് അന്ത്യനിമിഷത്തിൽ ഭഗവാൻ ദർശനം അരുളിയ സ്ഥലം. മൂന്നാമത്തേതു്, ക്രിസ്തുനാഥൻ ഭഗവാനു് ദർശനം കൊടുത്ത സ്ഥാനം. ഇവയെക്കുറിച്ചെല്ലാം പറയുവാൻ ഒരുങ്ങുമ്പോൾ ഭഗവാൻ പറയാറുള്ള ആ വാക്കുകളാണു് ഓർമ്മയിൽ വരുന്നതു്: ''അമ്മയെക്കുറിച്ചു് ഒന്നും എനിയ്ക്കു പറയുവാൻ ആവില്ല. വാക്കുകൾ ഗളനാളത്തിലെത്തുമ്പോഴേയ്ക്കും അമ്മ എൻെറ കഴുത്തിനു കുത്തിപ്പിടിയ്ക്കുന്നു.'' ഹാവൂ, എത്ര അത്ഭുതകരം! ''യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ.'' എന്ന ഉപനിഷദ്വാക്യത്തിൻെറ ഭാഷ്യം രചിയ്ക്കുകയാണു് ആ പരിസരങ്ങളെല്ലാം ഇപ്പോഴും. മൂകനെ വാചാലനാക്കുന്ന, മുടന്തനെ പർവ്വതാരോഹണം ചെയ്യിക്കുന്ന, ആ ശക്തിവിശേഷത്തിൻെറ മുമ്പിൽ എൻെറ സാഷ്ടാംഗപ്രണാമങ്ങൾ.

പത്തുമണിയോടുകൂടി ഞങ്ങൾ ദക്ഷിണേശ്വരത്തോടു് യാത്രപറഞ്ഞു. എൻെറ ശരീരം ബോട്ടിൽക്കയറി. പക്ഷേ മനസ്സു് ഭഗവത്പാദങ്ങളിൽ ചുററിനിന്നു. കൂട്ടുകാരിൽ ചിലർ ഫലിതം പറയുന്നുണ്ടു്. പക്ഷേ എന്നിൽ ഫലിതമൊന്നും വരുന്നില്ല. എല്ലാം നിലച്ചതുപോലെ ! ആ ഫലിതങ്ങളിലെ രസങ്ങളെല്ലാം വിരസങ്ങളായിത്തോന്നി. ആ പഞ്ചസാരപ്പർവ്വതത്തെക്കുറിച്ചായിരുന്നു ഈ ഉറുമ്പിൻെറ ചിന്ത മുഴുവൻ.

മതവും, മതതത്വങ്ങളുമെല്ലാം ഒരുവക മനോരോഗികളുടെ പേക്കൂത്തുകളാണെന്നു് പറയുന്ന 'ബുദ്ധിമാ'ന്മാരേ, നിങ്ങൾ ഇവിടമൊന്നു സന്ദർശിയ്ക്കു. നിങ്ങളുടെ മനസ്സിൽ മതങ്ങളോടും മതാചാര്യന്മാരോടും പൂർണ്ണമായ അവജ്ഞ വെച്ചുകൊണ്ടുതന്നെ നിങ്ങൾ അവിടമൊന്നു സന്ദർശിയ്ക്കു. നിങ്ങളിലെ അവജ്ഞയുടെ മഞ്ഞുകട്ട ഉരുകി ഒഴുകുവാൻ ആ പരിസരത്തിൻെറ ചെറു ചൂടു മതിയാകും. 'ആ കാന്തക്കുന്നിനോടടുക്കുമ്പോൾ, കപ്പലിലെ ഇരുമ്പാണികൾ തനിയെ ഊരിയകലും.' ഭഗവാൻതന്നെ പറയുന്നു: 'കാണുന്നതു കേൾക്കുന്നതിനേക്കാൾ മെച്ചമാണു്. അപ്പോൾ എല്ലാ സംശയങ്ങളും അകലുന്നു.'

---

# ഒരു തീർത്ഥയാത്ര

## ടി. സുധാകരമേനോൻ

ശ്രീരാമകൃഷ്ണദേവൻേറയും ശ്രീ ശാരദാദേവിയുടേയും ജന്മസ്ഥലങ്ങളും പ്രവർത്തനരംഗങ്ങളും മററും നേരിട്ടു് കാണുവാനുള്ള ആകാംക്ഷയോടുകൂടി, ഞങ്ങൾ ഇക്കഴിഞ്ഞ ഒക്ടോബർ 30–ാം തീയതി കല്ക്കട്ടയിൽ എത്തിച്ചേർന്നു. പിറേറ ദിവസം മുഴുവൻ ശ്രീ രംഗനാഥാനന്ദസ്വാമികളുടെ അതിഥികളായി ഞങ്ങൾ ഗോൾപാർക്കിലുള്ള രാമകൃഷ്ണമിഷൻവക കൾച്ചറൽഇൻസ്റ്റിട്യൂട്ടിൽ കഴിച്ചുകൂട്ടി. അവിടുത്തെ പ്രസംഗവേദികളും ക്ലാസ്സ്മുറികളും ധ്യാനത്തിന്നുള്ള മുറിയും പ്രാർത്ഥനാമുറിയും വായനശാലയും ഗ്രന്ഥാലയവും മററും ചുററിനടന്നു് കണ്ടു. ശ്രീരാമകൃഷ്ണമിഷൻ നടത്തുന്ന സാംസ്കാരികപ്രവർത്തനങ്ങൾക്കു് മകുടം ചാർത്തുന്ന ഒരു സ്ഥാപനമാണു് ഇതു്. അനേകലക്ഷം രൂപ ചെലവുചെയ്തു പണികഴിച്ചിട്ടുള്ള ഈ മഹാസ്ഥാപനത്തിൽ മററു രാജ്യങ്ങളിൽനിന്നുള്ള പണ്ഡിതന്മാർകൂടി വന്നു താമസിക്കുകയും ഭാരതീയസംസ്കാരത്തെയും കലകളെയും പററി പഠിക്കുകയും ചെയ്യുന്നു. കല്ക്കത്തയിലെ സർവ്വകലാശാലയിലും കോളേജുകളിലും പഠിക്കുന്ന കുട്ടികൾക്കു പകൽസമയത്തു് വന്നിരുന്നു് ശാന്തമായി വായിക്കുവാനും

ആവശ്യമുള്ള പുസ്തകങ്ങൾ പരിശോധിക്കുവാനും ഉള്ള എല്ലാ സൗകര്യങ്ങളും ചെയ്തിട്ടുള്ളതു് പഠിക്കുവാനാഗ്രഹിക്കുന്ന വിദ്യാൎത്ഥികൾക്കു് വലിയൊരനുഗ്രഹംതന്നെയാണു്. ബംഗാളിയിലും ഇംഗ്ലീഷിലും ഹിന്ദിയിലും അവിടെ ക്ലാസ്സുകളും പ്രഭാഷണങ്ങളും നടത്തപ്പെടുന്നുണ്ടു്. ഇത്രയും വിശാലവും വിപുലവുമായ രീതിയിൽ നടന്നുവരുന്ന ഈ വിജ്ഞാനഭവനത്തിന്റെ ബഹുമുഖങ്ങളായ പ്രവൎത്തനങ്ങളുടെയെല്ലാം ചുമതല കാര്യക്ഷമമായി വഹിക്കുന്നതു് കേരളീയനായ ഒരു സ്വാമിജിയാണെന്നതിൽ ഞങ്ങൾക്കു അഭിമാനം തോന്നി.

നവംബർ 1—ാം തീയതി ദീപാവലിദിവസം ഞങ്ങൾ ആദ്യമായി സിസ്റ്റർ നിവേദിതസ്കൂൾ സന്ദൎശിച്ചതിനുശേഷം ഉദ്ബോധൻ ആപ്പീസിൽ പോയി ശ്രീ നിത്യസ്വരൂപാനന്ദസ്വാമികളെ കണ്ടു. ശ്രീ ശാരദാദേവിക്കു് കല്ക്കത്തയിൽ വരുമ്പോൾ താമസിക്കുവാൻവേണ്ടി ശ്രീ ശാരദാനന്ദസ്വാമികൾ പണിയിച്ച ഒരു കെട്ടിടമാണിതു്. ഇവിടെ താമസിച്ചുകൊണ്ടാണു് ശ്രീ മാതൃദേവി അനേകായിരം ആദ്ധ്യാത്മികസാധകന്മാൎക്കു് ആശ്വാസം നല്കിയിരുന്നതും ശ്രീരാമകൃഷ്ണസംഘത്തിന്റെ പ്രവൎത്തനങ്ങൾക്കു് പ്രചോദനമരുളിയിരുന്നതും. ആ പാവനജീവിതത്തിലെ ഓരോ രംഗങ്ങളും ഓൎത്തു ഞങ്ങളുടെ ഹൃദയം ആനന്ദപുളകിതമായി. ശ്രീ ശാരദാദേവിയും പിന്നീടു് ശാരദാനന്ദസ്വാമികളും താമസിച്ചിരുന്ന മുറികളിൽ രണ്ടു് അലമാരികളിലായി അവർ രണ്ടുപേരും ഉപയോഗിച്ചിരുന്ന സാധനങ്ങൾ സൂക്ഷിച്ചുവെച്ചിരിക്കുന്നു. അവിടെനിന്നു് ഞങ്ങൾ പോയതു് കോസിപ്പൂർ ഗാർഡൻ ഹൗസിലേയ്ക്കാണു്. ശ്രീ രാമകൃഷ്ണദേവൻ അദ്ദേഹത്തിന്റെ അവസാന ദിവസങ്ങൾ കഴിച്ചുകൂട്ടിയിരുന്ന സ്ഥലം. അന്നു് ഇളക്കിവിട്ടിട്ടുള്ള ആദ്ധ്യാത്മികതരംഗങ്ങൾ ഇന്നും ആ അന്തരീക്ഷത്തിൽ ചലിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നു തോന്നും അവിടെ ചെല്ലുമ്പോൾ. യുഗാവതാരപുരുഷനായ ശ്രീരാമകൃഷ്ണദേവന്റെ ലീലാനാടകത്തിന്റെ അന്തിമരംഗം ആടിയ ഈ സ്ഥാനം ഒരു നവീനപ്രഭാസമത്രെ. അവിടെ കുറെ നേരം ധ്യാനമഗ്നരായി കഴിച്ചുകൂട്ടിയതിനുശേഷം ഞങ്ങൾ ദക്ഷിണേശ്വരത്തു് എത്തി. കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിന്റെ പ്രസിഡണ്ടു് ശ്രീ ഗണാനന്ദസ്വാമികൾ ഞങ്ങളെ കാത്തു് അവിടെ നില്ക്കുന്നുണ്ടായിരുന്നു. ദക്ഷിണേശ്വരത്തും ബേലൂർമഠത്തിലുമുള്ള വിവിധസ്ഥലങ്ങൾ അദ്ദേഹത്തിന്റെ സഹായത്തോടുകൂടി ഞങ്ങൾ കണ്ടു. ഭവതാരിണിയുടേയും രാധാകാന്തന്റേയും ക്ഷേത്രങ്ങൾ, ഗംഗാനദിയുടെ തീരത്തുള്ള പന്ത്രണ്ടു് ശിവക്ഷേത്രങ്ങൾ, ശ്രീരാമകൃഷ്ണദേവനും ശ്രീ ശാരദാദേവിയും താമസിച്ചിരുന്ന മുറികൾ, പഞ്ചവടി, വില്വവൃക്ഷച്ചുവട്ടിലുള്ള പഞ്ചമുണ്ഡി, ദക്ഷിണേശ്വരത്തുള്ള ശാരദാമഠം മുതലായ സ്ഥലങ്ങൾ ഞങ്ങൾ സന്ദൎശിച്ചു. ഭവതാരിണിയുടെ വിഗ്രഹവും ഭവതാരകന്റെ ലീലാരംഗവും ദൎശിക്കാനുള്ള സൗഭാഗ്യം ഉണ്ടായതിൽ ഞങ്ങൾ സ്വയം ധന്യരായിക്കരുതി. ഇവിടുത്തെ പുല്ലും പൂഴിയുംകൂടി പവിത്രങ്ങൾ.

പിന്നീടു് ഞങ്ങൾ ബേലൂർമഠത്തിൽ ചെന്നു് ശ്രീ വീരേശ്വരാനന്ദസ്വാമികളേയും മററു സ്വാമിജിമാരേയും കണ്ടു. അവിടെയുള്ള മഹാക്ഷേത്രങ്ങളിൽ ദൎശനം നടത്തി. ശ്രീ വിവേകാനന്ദസ്വാമികൾ താമസിച്ചിരുന്ന മുറിയും അദ്ദേഹം ഉപയോഗിച്ചിരുന്ന സാധനങ്ങളും ഇന്നും അതേ വിധത്തിൽ സൂക്ഷിച്ചിരിക്കുന്നു. സംഘരൂപിയായ ശ്രീരാമകൃഷ്ണന്റെ ഈ വിലാസരംഗമാണു്, ഭാരതീയാദ്ധ്യാത്മികതയുടെ വൎത്തമാനകേന്ദ്രവും ഭാവിയിലെ പ്രത്യാശയും. പിറേറദിവസം ശ്രീ അജിത് കുമാർഘോഷ് എന്ന ഒരു ഭക്തന്റെകൂടെ ഞങ്ങൾ ശ്രീ മാതൃദേവിയുടെ ജന്മസ്ഥലമായ ജയരാമവാടിയിലേയ്ക്കു പോകുവാൻ തീൎച്ചപ്പെടുത്തി.

നവംബർ 2—ാംനു രാവിലെ ആറേകാൽമണിയ്ക്കു് ബേലൂരിന്നടുത്തുള്ള ബാല്ലിസ്റ്റേഷണിൽനിന്നും ഉച്ചയ്ക്കുമുമ്പായികാമാർപുക്കൂറിൽ,അതെ,ഭാരതപുണ്യപൂരം ശ്രീരാമകൃഷ്ണരൂപേണ പിറവിയെടുത്ത പവിത്രതീർത്ഥസ്ഥാനത്തിൽ, എത്തിച്ചേൎന്നു. കമാർപുക്കൂറിലെ ആശ്രമം പ്രസിഡണ്ടു്ശ്രീ അഭയാനന്ദസ്വാമികൾ ഞങ്ങളെ സസന്തോഷം സ്വീകരിച്ചു് അതിഥിമന്ദിരത്തിൽ താമസിക്കുവാൻ വേണ്ട ഏൎപ്പാടുകൾ ചെയ്തു. ശ്രീരാമകൃഷ്ണദേവൻ അദ്ദേഹത്തിന്റെ ബാല്യകാലങ്ങളിൽ സ്നാനം ചെയ്തിരുന്ന ഹൽദാർപുക്കുർ എന്നു പേരായ വലിയ കുളത്തിൽ കുളിച്ചു് ഞങ്ങൾ ധന്യരായി. അനവധി കുളങ്ങളും മാവിൻതോപ്പുകളും കരിമ്പനക്കൂട്ടങ്ങളും ആ ഗ്രാമത്തിലെ പ്രകൃതിയെ മനോഹരമാക്കുന്നു. ആശ്രമത്തിലെ ശ്രീരാമകൃഷ്ണക്ഷേത്രത്തിന്റെ തൊട്ടടുത്താണു് ശ്രീരാമകൃഷ്ണദേവൻ ജനിച്ച ഗൃഹവും രഘുവീരന്റെ ക്ഷേത്രവും. ശ്രീരാമകൃഷ്ണദേവൻ നട്ടുവളൎത്തിയ ഒരു വലിയമാവും അവിടെ ഉണ്ടു്. ഈ ഗ്രാമത്തിലുള്ള മററു ക്ഷേത്രങ്ങളിലും പാഠശാലയിലും ഞങ്ങൾ പോയിരുന്നു. മിക്ക ക്ഷേത്ര

ങ്ങളും ജീർണ്ണാവസ്ഥയിലായിട്ടുണ്ട്. ശ്രീരാമകൃഷ്ണദേവൻ കുട്ടിക്കാലത്തു് പഠിച്ചിരുന്ന പാഠശാല ഇന്നും നിലനിന്നുവരുന്നു. അദ്ദേഹത്തിൻെറ ജീവിതവുമായി ബന്ധപ്പെട്ട പല ഗൃഹങ്ങളും ഞങ്ങൾ കണ്ടു. അദ്ദേഹം വിഹരിച്ചിരുന്ന പല സ്ഥലങ്ങളും ആശ്രമത്തിൽ പുതുതായി പണിചെയ്തിട്ടുള്ള മനോഹരമായ ക്ഷേത്രവും സന്ദർശിച്ചപ്പോൾ ഞങ്ങൾക്കു് എന്തെന്നില്ലാത്ത കൃതാർത്ഥത തോന്നി. ഭക്ഷണവും വിശ്രമവും കഴിഞ്ഞതിനുശേഷം ഞങ്ങൾ മൂന്നു് മൈൽ അകലെയുള്ള ജയരാമവാടിയിലേയ്ക്കു് പുറപ്പെട്ടു.

ചുററും നെൽവയലുകളോടുകൂടി മനോഹരമായ ഒരു ചെറിയ ഗ്രാമമാണു് ജയരാമവാടി. അവിടെ ഒരു ആശ്രമവും ശ്രീശാരദാദേവിയുടെ ഒരു സുന്ദരമായ ക്ഷേത്രവുമുണ്ടു്. ആശ്രമത്തിലെ ഇപ്പോഴത്തെ പ്രസിഡണ്ടു് സ്വാമിജി പലതരം പൂച്ചെടികൾ — പ്രത്യേകിച്ചും റോസ് ചെടികൾ — ഉണ്ടാക്കുന്നതിൽ ഒരു വിദഗ്ദ്ധൻ കൂടിയാണു്; പലതരം പനിനീർച്ചെടികൾ അവിടത്തെ മനോഹരമായ ഉദ്യാനത്തിൽ നട്ടുവളർത്തിയിരിക്കുന്നു. സ്വാമിജി ഞങ്ങളെ ശ്രീശാരദാദേവി ജനിച്ച ഗൃഹത്തിലും സിംഹവാഹിനീ ക്ഷേത്രത്തിലും മററു പ്രധാനപ്പെട്ട സ്ഥലങ്ങളിലും കൂട്ടിക്കൊണ്ടുപോയി. ശ്രീശാരദാദേവീ ക്ഷേത്രത്തിലെ സന്ധ്യയ്ക്കുള്ള ആരതി നടക്കുമ്പോൾ ഭക്തിനിർഭരമായ ആ അന്തരീക്ഷം ഞങ്ങളെ അത്യധികം ആകർഷിച്ചു.

ഇങ്ങനെ അതിപവിത്രങ്ങളായ രണ്ടുതീർത്ഥയാത്രാകേന്ദ്രങ്ങൾ ചുററിനടന്നു് കണ്ടശേഷം ഞങ്ങൾ ഉച്ചതിരിഞ്ഞു് കൽക്കട്ടയ്ക്കുതന്നെ മടങ്ങി. ശ്രീരാമകൃഷ്ണദേവൻേറയും ശ്രീശാരദാദേവിയുടെയും ജീവിതചരിത്രങ്ങൾ വായിച്ചപ്പോൾ ആദരണീയങ്ങളും ആരാധ്യങ്ങളുമായി ത്തോന്നിയിരുന്ന ഓരോ സ്ഥലങ്ങളും ഈ യാത്രയ്ക്കിടയിൽ നേരിട്ടുകാണുവാൻ സാധിച്ചതിൽ അവാച്യമായ ചാരിതാർത്ഥ്യത്തോടുകൂടിയായിരുന്നു ഞങ്ങളുടെ മടക്കയാത്ര.

---

കുട്ടികളുടെ ഗുണങ്ങൾ — 3

# ക്ഷമ

**സി. ദാമോദരമേനോൻ**

കോപമാളുകിൽ പാപം വളരും
ക്ഷാന്തിയാണെന്നാൽ ശാന്തി കൈവരും.
ഇങ്ങോട്ടാരാനുപദ്രവിച്ചാലു —
മങ്ങോട്ടൊട്ടും പക കാട്ടിടായ്ക.
ധീരതയ്ക്കിണങ്ങീടും തിതിക്ഷ
ഭീരുതയെന്നായെണ്ണരുതാരും.
സ്നേഹത്താലെന്തസാദ്ധ്യമായുള്ളു ?
ദ്രോഹംപോലും മയപ്പെടുകില്ലേ ?
വേദനിപ്പിച്ചോനാണെങ്കിലാട്ടെ
ഭേദനം ചെയ്വതെന്തിനങ്ങോട്ടും ?
രണ്ടു കൈയ്യുകൾ കൂട്ടിയടിച്ചാ —
ലുണ്ടാകാതെയിരിക്കുകില്ലൊച്ച.
വീഴ്പ്പുമുട്ടിക്കും വാക്കുരപ്പോനും
മാപ്പു നല്കും ക്ഷമാഗുണശീലർ.
മർത്ത്യരെത്രയ്ക്കു യോഗ്യരെന്നാലും
തെററു പററിടാമെന്നോർത്തു നമ്മൾ,
കുററമുള്ളതു സമ്മതിച്ചോരോ —
ടൊട്ടുംതന്നെ കയക്കരുതാരും.

പാപത്തിൻെറ മരുന്നറയ്ക്കയ്യൊ!
കോപം തീപ്പൊരി വീഴ്ത്തിടും നൂനം.
കോപങ്ങൾ തമ്മിൽ കൂട്ടിയടിച്ചാൽ
പാപത്തീയുപ്പും ഭൂതമായ് മാറും.

വിദ്വേഷം വിഷവിത്തു വിതയ്ക്കും
വിത്തിരട്ടിയായ് ഹിംസ തഴയ്ക്കും.
ഹിംസക്കുള്ളിലെരിഞ്ഞടങ്ങീടും
ഭാസുരങ്ങൾ മനോവിലാസങ്ങൾ.
മാനവൻ പിന്നെ മാനവനാമൊ
ദാനവനായി മാറിടുകില്ലേ?

മേല്ക്കുമേലെരിയുന്നൊരു തീയിൽ
''മേലെരി'' ചൊരിഞ്ഞീടരുതാരും.
കത്തിനീറുമെരിവിറകെല്ലാം
തട്ടിനീക്കിപ്പിരിച്ചെറിഞ്ഞീടിൽ
കെട്ടടങ്ങിടും കത്തുന്ന തീയു —
മൊട്ടുപോലുമെഴുന്ന കത്തീടാ.
കോപത്തിന്നു നാം തീയുകൂട്ടാഞ്ഞാൽ
കോപവും താനേ കെട്ടടങ്ങീടും.
കോപത്തിന്നു നാം മാപ്പുനല്കിടിൽ
കോപം നമ്മൾക്കു കൂപ്പുകയ്യേകും.
കോപത്തെജ്ജയിച്ചീടുന്നവർക്കു
ലോകത്തേയും ജയിക്കാമെളുപ്പം.
ദുർബ്ബലനു ക്ഷമാഗുണം ശക്തി,
ശക്തനിലതു ഭൂഷണംതാനും.
ഏവരോടും ക്ഷമിയ്ക്കുക നമ്മൾ
ജീവിതത്തിൻവ്രതമതാകേണം.

# പുസ്തകാഭിപ്രായം

**DIVINE LIGHT**: Publishers:- Srimad Yatiswarananda Study Circle. 11-D. S. Road, (Charu Market) Calcutta-33. Price: Rs. 5)

ശ്രീ രാമകൃഷ്ണസംഘത്തിൻെറ പ്രവത്തനങ്ങളിൽ സുപ്രധാനവും നിണ്ണായകവുമായ പങ്കു വഹിച്ച സമുന്നതമായ ഒരു സ്ഥാനം അലംകരിച്ചുപോന്ന ഒരു സംന്യാസിവര്യൻ തൻെറ ശിഷ്യരും സുഹൃത്തുക്കളും ആരാധകരുമടങ്ങുന്ന ഒരു വിശാലമണ്ഡലത്തിൽ പൊഴിച്ചുകൊണ്ടിരുന്ന വാത്സല്യപ്രഭാപൂരത്തിൻെറ ഒരനസ്മരണമാണ് ഈ കൊച്ചുപുസ്തകം. ആരാധനാഭാവത്തോടെ ആ മഹത്പാദങ്ങളിൽ അപ്പിയ്ക്കുന്ന ഈ മോഹനകുസുമം സൗരഭ്യവും സൗകുമാര്യവും തികഞ്ഞ ഒന്നാണ്.

1966 ജനുവരി 27—ാംനു- രാത്രി കൽക്കത്തയിലെ രാമകൃഷ്ണമിഷ്യൻ സേവാപ്രതിഷ്ഠാനിൽവെച്ച് മഹാസമാധി അടഞ്ഞ ശ്രീമദ് യതീശ്വരാനന്ദസ്വാമികളുടെ സമാധിദിനത്തിൻെറ ഒന്നാം വാഷികത്തിൽതന്നെ ഈ പുസ്തകം ഭക്തന്മാക്കു വിതരണം ചെയ്യാൻ പ്രസാധകന്മാക്കു സാധിച്ചു എന്നതിൽ അവക്കഭിമാനിയ്ക്കാം, ചാരിതാത്ഥ്യം കൊള്ളാം. ബാംഗളൂരിൽ ശ്രീരാമകൃഷ്ണാശ്രമാദ്ധ്യക്ഷനായിരുന്ന കാലത്തു് സ്വാമിജി ചെയ്ത പ്രഭാഷണങ്ങളിൽ ചിലതു്, വിദേശീയരായ സുഹൃത്തുക്കൾക്കും ശിഷ്യന്മാക്കും അയച്ച കത്തുകളിൽ ചിലതു്, സ്വാമിജിയുടെ പ്രഭാഷണങ്ങളിൽനിന്നു തിരഞ്ഞെടുത്ത ചില സൂക്തങ്ങൾ, സ്വാമിജിയെക്കുറിച്ചുള്ള പലരുടേയും സ്മരണകൾ ഇത്രയും വിഭാഗങ്ങളാണ് ഈ ഗ്രന്ഥത്തിലുള്ളതു്. സ്വാമിജിയുടെ നിഷ്കളങ്കമായ സ്വഭാവം, ഹൃദയം തുളുമ്പിനിൽക്കുന്ന സ്നേഹം, സാരഗർഭമായ തത്വോപദേശങ്ങൾ ,ആരെയും ആകഷിയ്ക്കുന്ന വ്യക്തിപ്രഭാവം, മനശ്ശാന്തികരമായ സൗമ്യവചനങ്ങൾ — ഇതെല്ലാം ഈ ചെറിയ ഗ്രന്ഥത്തിലൂടെ ഒരേ സമയം ഒളിമിന്നുന്നുണ്ടു്. 'ഗുരുസിദ്ധാന്തം' 'ധ്യാനപ്രക്രിയകൾ' മുതലായ അദ്ധ്യായങ്ങൾ സ്വാമിജി അദ്ദേഹത്തിൻെറ ഏററവും അടുത്ത ശിഷ്യക്കു് അവരുടെ സ്വന്താവശ്യത്തിന്നുവേണ്ടി അയച്ചുകൊടുത്തിരുന്ന കത്തുകളിലെ ഭാഗങ്ങളാണ്. ആ എഴുത്തുകളും ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചതു നന്നായി. പക്ഷെ, ആ കത്തുകൾ പരസ്യപ്പെടുത്തി ഭക്തിയോടുകൂടിയല്ലാതെയും സമീപിയ്ക്കാവുന്ന അന്യദൃഷ്ടികൾക്കു വിഷയമാക്കുന്നതു് സൌമ്യനും ശാന്തനുമായ ഗുരുവിന്നു ഇഷ്ടമാകുമായിരുന്നുവോ എന്നറിഞ്ഞുകൂടാ. കാരണം അതൊക്കെ അടുത്ത ഗുരുശിഷ്യബന്ധത്തിൻെറ തണലിലേ വ്യാഖ്യാനിക്കാനാവൂ. ഏതായാലും അദ്ദേഹം എഴുതിയതും പറഞ്ഞതുമായ എന്തും അദ്ദേഹത്തിൻെറ വിശ്വവീക്ഷണത്തിന്നു തെളിവാണു്. ഏകാഗ്രമായ ഈശ്വരധ്യാനത്തിന്നുള്ള എളുപ്പവഴി നിഃസ്വാത്ഥമായ പ്രേമത്തിലൂടെയാണെന്നു സ്വാമിജി പ്രഖ്യാപിയ്ക്കുന്നു: ''എല്ലാം ഈശ്വരപ്രേമമാകുന്ന ആ പ്രകാശത്തിൽ ലയിപ്പിച്ചേക്കൂ. പിന്നെ ഒരു സംശയവും ബാക്കി നില്ക്കില്ല.'' ഏകാഗ്രമായ സാധനാനുഷ്ഠാനം കൊണ്ടു് ആ പ്രകാശം ഹൃദയകമലത്തിൽ തെളിഞ്ഞു വരാതിരിയ്ക്കയില്ല എന്നും അദ്ദേഹം ഉറപ്പുതരുന്നു.

അഭ്യസ്തവിദ്യരായ സ്ത്രീകൾ ആത്മാപ്പണഭാവത്തോടുകൂടി സാമൂഹ്യരംഗത്തു് ഏറെയേറെ സേവനമനുഷ്ഠിക്കേണ്ടതിൻെറ ആവശ്യം സ്വാമിജി ഊന്നിപ്പറഞ്ഞുകൊണ്ടിരുന്നു. വിവേകാനന്ദസ്വാമികളുടെ ഭാവനയിലുണ്ടായിരുന്ന ശാരദാമഠത്തിന്നു ഒരു രൂപം നൽകാൻ 1953—ൽ നടന്ന പരിശ്രമത്തിൽ സ്വാമിജി വളരെ വലിയ പങ്കു വഹിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ പുരോമുഖവീക്ഷണവും വിശാലമനസ്കതയും യാഥാസ്ഥിതികരായ പലരെയും അമ്പരപ്പിയ്ക്കാതിരുന്നില്ല. ശാരദാമഠത്തിലുള്ള സ്വാമിജിയുടെ ശിഷ്യകളിൽ വല്ലവരുടേയും സ്മരണകളും ഈ ഗ്രന്ഥത്തിൽ ചേക്കാതെ പോയതു് ഈ ഗ്രന്ഥത്തിൻെറ വലിയൊരു ന്യൂനതയായി ചിലർ വിചാരിയ്ക്കാം.

ഈ ഗ്രന്ഥത്തിൽ സ്വാമിയുടെ ജീവിതചരിത്രസംഗ്രഹം ചേത്തിട്ടുണ്ടു്. പക്ഷെ അതിൽ, ഭക്തിയുടെ ആവേശംകൊണ്ടു് അദ്ദേഹത്തെ ഒരു അമാനുഷനാക്കി ചിത്രീകരിക്കാനുള്ള ശ്രമവും നിഴലിക്കുന്നതായി തോന്നി. തൻെറ സകലതും രാമകൃഷ്ണമിഷ്യൻ, താൻ ഗുരുമഹാരാജിൻെറയും മാതൃദേവിയുടെയും എളിയ ഒരു പുത്രൻ, എന്ന സ്മരണയോടുകൂടി നിശ്ശബ്ദമായി തൻെറ ജന്മകത്തവ്യം നിറവേററി എന്നതാണ് സ്വാമിജിയിൽ അദ്ദേഹത്തിൻെറ ആരാധകന്മാർ ദശിക്കുന്ന മഹത്വം. തികഞ്ഞ വിനയവും ആത്മസമപ്പണഭാവവും നിഃസ്വാത്ഥതയും ആയിരുന്നു അദ്ദേഹത്തിൻെറ കൈമുതൽ. അങ്ങേയററം മനഃക്ലേശത്തോടുകൂടി തന്നെ അഭയം പ്രാപിക്കുന്ന ശിഷ്യനെ സ്വാമിജി പലപ്പോഴും വാക്കുകൾകൊണ്ടല്ല സമാധാനിപ്പിക്കാറു്. തൻെറ ഗുരുവായ ശ്രീ ബ്രഹ്മാനന്ദസ്വാമികളുടെ പാദുകം ശിഷ്യൻെറ ശിരസ്സിൽവെച്ചു പറയും: ''ഗുരുമഹാരാജ് നിനക്കു് വെളിച്ചം കാണിച്ചുതരും.'' ആ വാക്കു കേൾക്കുമ്പോൾ ശിഷ്യന്നുണ്ടാവുന്ന സ്വാന്തസ്സുഖം എങ്ങനെ വണ്ണിക്കാം ?

ഇങ്ങനെയൊരു യതിവര്യൻെറ നാനാമുഖമായ വ്യക്തിപ്രഭാവത്തിലേയ്ക്കു് അല്പമെങ്കിലും വെളിച്ചം വീശുവാൻ, ശ്രീമദ് യതീശ്വരാനന്ദ സ്റ്റഡി സക്കിൾ നടത്തിയ പ്രഥമസംരംഭത്തിന്നു് അഭിനന്ദനം. അച്ചടിത്തെററുകൾ ഒഴിവാക്കി, സ്വാമിജിയുടെ ആധികാരികമായ ജീവിതചരിത്രക്കുറിപ്പോടുകൂടി, കുറെക്കൂടി കത്തുകളും ഉൾക്കൊള്ളിച്ചുകൊണ്ടു് ഈ ഗ്രന്ഥത്തിൻെറ രണ്ടാം പതിപ്പു് വേഗം പുറത്തു വന്നുകാണാനാഗ്രഹിക്കുന്നു.

ടി. കെ.

**DHARMASASTA**
By Bharatan Eranellur,
The High School, Shoranur. (Kerala)
Price: Rs. 1. 50.

ശബരിമല ഇന്നു കേരളത്തിലെ സുപ്രസിദ്ധമായ ഒരു തീൎത്ഥയാത്രാകേന്ദ്രമാണു്. കൊല്ലംതോറും ലക്ഷക്കണക്കായുള്ള ജനങ്ങൾ അവിടെ ദൎശനത്തിന്നു പോകുന്നുണ്ടു്. അവരിൽ നല്ല ഒരു ഭാഗം കേരളത്തിന്നു പുറത്തുനിന്നുള്ളവരാണു്. അവൎക്കു് ശ്രീ ധൎമ്മശാസ്താവിന്റെ ചരിത്രത്തെയോ മാഹാത്മ്യത്തെയോ പററിയും ശബരിമലക്ഷേത്രത്തിന്റെ പ്രാധാന്യത്തെപ്പററിയും അറിവാൻ മാൎഗ്ഗമൊന്നുമില്ലാതെയാണിരിക്കുന്നതു്. കാരണം, മലയാളത്തിൽ അയ്യപ്പചരിത്രത്തെപ്പററി ഒട്ടനേകം ഗ്രന്ഥങ്ങളുണ്ടെങ്കിലും ഇംഗ്ലീഷിലോ മററു ഭാഷകളിലോ എഴുതിപ്രസിദ്ധപ്പെടുത്തുവാൻ അധികമാരും തുനിഞ്ഞിട്ടില്ല. അടുത്ത കാലംവരെയും അയ്യപ്പഭക്തന്മാർ കേരളീയർ മാത്രമായിരുന്നതായിരിക്കാം അതിന്നു കാരണം. അതുകൊണ്ടു് ഇംഗ്ലീഷിൽ ഇങ്ങനെയുള്ള ഒരു പുസ്തകം എഴുതുവാനുള്ള ശ്രീ ഭരതന്റെ പരിശ്രമം സൎവ്വഥാ അഭിനന്ദനാൎഹമായിട്ടുണ്ടു്. പ്രത്യേകിച്ചു് കേരളീയരല്ലാത്തവൎക്കു് വലിയൊരനുഗ്രഹമാകുന്നു ഈ പുസ്തകം.

മലയാളത്തിലും സംസ്കൃതത്തിലും ഹിന്ദിയിലുമായി ഒട്ടനേകം പുസ്തകങ്ങളെഴുതി പരിചയം നേടി പേരെടുത്തിട്ടുള്ള ശ്രീ ഭരതൻ അല്പം സംശയത്തോടെയാണു് ഇംഗ്ലീഷിലുള്ള തന്റെ ആദ്യകൃതിയെ അവതരിപ്പിക്കുന്നതെങ്കിലും ലളിതവും സുന്ദരവുമായ ഭാഷാശൈലിയും മനോഹരമായ പ്രതിപാദനരീതിയും അദ്ദേഹത്തിന്റെ ഭയം അസ്ഥാനത്താണെന്നു തെളിയിക്കുന്നുണ്ടു്. ക്ഷേത്രത്തിലേയ്ക്കുള്ള മാൎഗ്ഗവൎണ്ണനയും മററും പ്രത്യേകിച്ചും സുന്ദരമായിട്ടുണ്ടു്.

ഇത്രയും ചെറിയ ഒരു പുസ്തകത്തിൽ ഇത്രയധികം അച്ചടിത്തെററുകൾ വരാൻ പാടില്ലാത്തതായിരുന്നു. അടുത്തുതന്നെ വേണ്ടിവരാവുന്ന രണ്ടാം പതിപ്പു്, ഈ ദോഷം പരിഹരിച്ചു്, കുറെക്കൂടി ആകൎഷകമാക്കിത്തീൎക്കുവാൻ ഗ്രന്ഥകൎത്താവു് ശ്രമിക്കുമെന്നു വിശ്വസിക്കുന്നു.

വി. കെ. നായർ

# വാൎത്തകൾ

## ശ്രീ വിവേകാനന്ദജയന്തി

വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് വിവേകാനന്ദസ്വാമികളുടെ ജന്മദിനം ഭക്തിനിൎഭരമായ ഒരു അന്തരീക്ഷത്തിൽ കൊണ്ടാടി. രാവിലെ അഞ്ചരമണിക്കു മംഗളാരതിയോടും നാമജപത്തോടും കൂടിയാണു് ആഘോഷങ്ങളാരംഭിച്ചതു്. ശിവസഹസ്രനാമപാരായണം, വിശേഷാൽ പൂജ, ഭജന, സ്വാമിജിയുടെ കൃതികളിൽനിന്നുള്ള പാരായണം, ആരതി മുതലായവയായിരുന്നു രാവിലത്തെ പരിപാടികൾ. വൈകുന്നേരം അഞ്ചരമണിക്കു് സ്വാമിജിയുടെ ജീവിതത്തെയും ഉപദേശങ്ങളെയും പററി ഒരു സിമ്പോസിയം നടത്തപ്പെട്ടു. ശാരദാമന്ദിരത്തിലെയും ആശ്രമഗുരുകുലത്തിലെയും വിദ്യാൎത്ഥിനീവിദ്യാൎത്ഥികൾ സ്വാമിജിയുടെ വിവിധ ഭാവങ്ങളെപ്പററിയുള്ള ഉപന്യാസങ്ങളെഴുതി വായിച്ചു് സോത്സാഹം അതിൽ പങ്കെടുത്തു. ദീപാരാധനയ്ക്കു ശേഷം സിദ്ധിനാഥാനന്ദസ്വാമികളുടെ പ്രഭാഷണത്തോടുകൂടി പരിപാടികൾ അവസാനിച്ചു.

## ശ്രീ ഗംഭീരാനന്ദസ്വാമികൾ

ശ്രീരാമകൃഷ്ണസംഘത്തിന്റെ ജനറൽ സിക്രട്ടറി ശ്രീ ഗംഭീരാനന്ദസ്വാമികൾ തന്റെ ദക്ഷിണേന്ത്യാ പര്യടനത്തിന്നിടയിൽ സംഘത്തിന്റെ കേരളത്തിലുള്ള എല്ലാ കേന്ദ്രങ്ങളും സന്ദൎശിച്ചു മടങ്ങിയിരിക്കുന്നു. ഡിസംബർ 31—ാം തീയതി അദ്ദേഹം കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിലെത്തി. ജനുവരി 1—ാം തീയതി എറണാകുളത്തു് ശ്രീ ശാരദാസംഘത്തിന്റെ ആഭിമുഖ്യത്തിൽ അദ്ദേഹത്തിന്നു് ഒരു പൗരസ്വീകരണം നല്കപ്പെട്ടു. പാലാ, തിരുവല്ല, തിരുവനന്തപുരം, തൃശ്ശൂർ, പൂങ്കുന്നം, കോഴിക്കോടു്, കൊയിലാണ്ടി എന്നിവിടങ്ങളിലുള്ള ആശ്രമങ്ങൾ അദ്ദേഹം സന്ദൎശിച്ചു. എല്ലാ സ്ഥലങ്ങളിലും അദ്ദേഹത്തിന്നു് ഹാൎദ്ദവും ആഘോഷപൂൎണ്ണവുമായ സ്വീകരണങ്ങളുണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവന്റെയും വിവേകാനന്ദസ്വാമികളുടെയും ജീവിതസന്ദേശങ്ങൾ, ഭാരതീയസംസ്കാരത്തിന്റെ സവിശേഷതകൾ, ജീവിതത്തിൽ ആദ്ധ്യാത്മികമൂല്യങ്ങൾക്കുണ്ടാകേണ്ട പ്രാധാന്യം മുതലായ വിഷയങ്ങളെപ്പററി ഓരോ സ്ഥലത്തും അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചു.

തിരുവനന്തപുരത്തുനിന്നു് അദ്ദേഹം കന്യാകുമാരിയിലും പോവുകയുണ്ടായി. അവിടെ വിവേകാനന്ദസ്മാരകനിൎമ്മാണക്കമ്മിററി സിക്രട്ടറി ശ്രീ ഏകനാഥ റാനഡേ അദ്ദേഹത്തെ സ്വീകരിച്ചു. ദേവീദൎശനത്തിനു ശേഷം വിവേകാനന്ദപ്പാറയും കല്പണി നടക്കുന്ന സ്ഥലവും അദ്ദേഹം സന്ദൎശിച്ചു. സ്മാരകനിൎമ്മാണത്തിന്റെ പുരോഗമനത്തിൽ അദ്ദേഹം അഭിനന്ദനം രേഖപ്പെടുത്തുകയും പ്രവൎത്തകരെ അനുഗ്രഹിക്കുകയും ചെയ്തു.

## ശ്രീരാമകൃഷ്ണജയന്തി

ശ്രീരാമകൃഷ്ണദേവന്റെ ഇക്കൊല്ലത്തെ ജന്മതിഥി മാർച്ചു് 1—ാംനു- വെള്ളിയാഴ്ചയാണു്. അന്നു് ആശ്രമത്തിൽവെച്ചു നടത്തുന്ന പ്രത്യേക പരിപാടികളിൽ ഭക്തജനങ്ങളുടെ സാന്നിധ്യസഹകരണങ്ങളുണ്ടാകണമെന്നു് അഭ്യൎത്ഥിക്കുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 മാർച്ച് | ലക്കം 3 |
|---|---|---|

## അമൃതവാണി

സ്വയം പണ്ഡിതന്മാരാണെന്ന അഭിമാനംകൊണ്ടു് മതത്തെയും മതാചാര്യന്മാരെയും ആക്ഷേപിക്കുന്നവരോടുള്ള ശ്രീവിവേകാനന്ദസ്വാമികളുടെ മറുപടി ഇതാണു്:

''ഈ ദേശത്തെ ഒരനഭ്യസ്തവിദ്യനായ പൂജാരി സ്വന്തം ശക്തികൊണ്ടു് സനാതന ധർമ്മത്തിൻെറ ജയഘോഷത്തെ സ്വല്പകാലത്തിനുള്ളിൽ ലോകം മുഴുവൻ പ്രതിധ്വനി ക്കൊള്ളിച്ചിരിക്കുന്ന സ്ഥിതിക്കു്, ഈ നാട്ടിലെ സർവ്വലോകമാന്യരും മഹാപണ്ഡിത ന്മാരും ശൂരവീരന്മാരുമായ ഭവാന്മാർക്കു്, വേണമെന്നുവെച്ചാൽ, സ്വദേശത്തിൻെറയും സ്വസമുദായത്തിൻെറയും ശ്രേയസ്സിനുവേണ്ടി ഇതിലുമെത്ര അത്ഭുതകരങ്ങളായ കാര്യ ങ്ങൾ ചെയ്യാൻ കഴിയണം ? എങ്കിൽ എഴുന്നേൽക്കുവിൻ, വെളിച്ചത്തു വരുവിൻ, സ്വന്തം മഹാശക്തിയുടെ ലീല കാണിച്ചുതരുവിൻ; ഞങ്ങളിതാ കൈയ്യിൽ പൂവും ചന്ദനവുമായി ഭവാന്മാരുടെ പൂജയ്ക്കു തയ്യാറായിനില്ക്കുന്നു. ഞങ്ങൾ മൂഢന്മാർ, ദരിദ്രർ, അഗണ്യർ, വേഷോപജീവികളായ 'ഭിക്ഷാംദേഹി'കൾ; ഭവാന്മാരോ മഹാപ്രഭുക്കൾ, മഹാബല ശാലികൾ, ഉന്നതകുലജാതർ, സർവ്വവിദ്യാസമ്പന്നർ – ഭവാന്മാർ എഴുന്നേററാലും, മുമ്പിൽ നടന്നാലും, വഴി കാണിച്ചുതന്നാലും, ജഗദ്ധിതത്തിന്നായി സർവ്വത്യാഗം ചെയ്തുകാണി ച്ചാലും; ഞങ്ങൾ കിങ്കരന്മാരെപ്പോലെ പിന്തുടരാം. ശ്രീരാമകൃഷ്ണനാമത്തിന്നു ലഭിച്ച പ്രശസ്തിയും പ്രഭാവവും കണ്ടു് അടിമകൾക്കു ചേർന്ന കണ്ണുകടിയും വിരോധവുംകൊണ്ടു് ഞെരിഞ്ഞു പുളയുന്നവനോടു നാം പറയുന്നു: 'അനിയാ, ഇതു പാഴ്‌വേലയാണു്.' ദിഗ്ദിഗന്തവ്യാപിയായ ഈ ധർമ്മതരംഗം ജഗദീശ്വരിയുടെ ഇച്ഛയ്ക്കൊത്തു് ഈ മഹാ ത്മാവിൻെറ നിഃസ്വാത്മപ്രേമോച്ഛ്വാസരൂപമായിട്ടാണു് ഉലകമെങ്ങും വ്യാപിക്കുവാൻ തുടങ്ങിയിരിക്കുന്നതെങ്കിൽ, ഹേ ക്ഷുദ്രമനുഷ്യാ, മായയുടെ ആ ശക്തിപ്രവാഹം പ്രതി രോധിക്കാൻ നീയാർ ?''

(വിവേകാനന്ദസാഹിത്യസർവ്വസ്വം VII)

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

പ്രണിപാതത്തിന്റെ തത്ത്വം പഠിപ്പിച്ച തോടൊപ്പംതന്നെ ശ്രീരാമകൃഷ്ണദേവൻ ശിഷ്യനായ ലാട്ടുവിനു സേവനത്തിന്റെ പൊരുളെന്തെന്നും പഠിപ്പിച്ചുകൊടുത്തു. ഇതിനെപ്പററി ഒരുദിവസം അദ്ദേഹം ലാട്ടുവിനെ ഉപദേശിച്ചു: ''ഒരു കാര്യം മനസ്സിൽ വെച്ചോളു, ലേട്ടോ! പുറമെയുള്ളതെല്ലാം കണ്ടു് നീ ഭ്രമിച്ചുവശാവരുതു്. എടാ, ഇതിനെ (സ്വന്തം ശരീരം തൊട്ടുകാണിച്ചിട്ടു്) പരിചരിച്ചു എന്നതുകൊണ്ടു് ഒന്നും കിട്ടാൻപോകുന്നില്ല. ഇതിനുള്ളിൽ കുടികൊള്ളുന്ന ഒരാളുണ്ടല്ലൊ, ആ ആളെയാണു് സേവിക്കേണ്ടതു്.''

ഈ സംഭാഷണം നടക്കുന്ന സന്ദർഭത്തിൽ ഗോപാൽദാ (ശ്രീ അദ്വൈതാനന്ദസ്വാമികൾ) ആ മുറിയിലുണ്ടായിരുന്നു. ഠാക്കുറിന്റെ ഈ വാക്കുകൾക്കു് 'സേവക'നായ ലാട്ടു കൊടുത്ത മറുപടി അദ്ദേഹം ഭംഗിയായി വിവരിച്ചിട്ടുണ്ടു്.

ലാട്ടു: 'ങ്ഹേ, ഇനി ഇതിനുള്ളിലും ഒരാളുണ്ടോ ? അതെനിക്കറിയില്ലല്ലൊ.

ഠാക്കുർ: എടാ, ഇതിനുള്ളിലാണു് ഭഗവാനിരിക്കുന്നതുതന്നെ. ശിവൻതന്നെയാണു് ജീവന്റെ രൂപത്തിൽ ഈ ശരീരത്തിനകത്തു് എഴുന്നള്ളി പാർക്കുന്നതു്.

ഇതു കേട്ടപ്പോൾ ലാട്ടു ഒന്നും മിണ്ടാതെ നിന്നു. അപ്പോൾ കുറേക്കൂടി ദൃഢസ്വരത്തിൽ ഠാക്കുർ പറഞ്ഞു: 'നോക്കു, ലേട്ടോ! നീ ഇവനെ (തന്റെ നേരെ ചൂണ്ടിക്കാണിച്ചിട്ടു്) മറന്നുപോകരുതു്. ഇവൻ പറഞ്ഞതു് നിനക്കു് അക്ഷരം പ്രതി അനുസരിക്കാൻ പററില്ലെ? നോക്കു കുട്ടീ, ഒരിക്കലും ഒരിക്കലും ഇവനെ മറക്കാൻ ഇടകൊടുക്കരുതു്, ഓർമ്മിച്ചോളു.' ഇതു് പറഞ്ഞപ്പോൾ ലാട്ടുവിൽ അസാധാരണമായൊരു മാററം വന്നു. തൊഴുതുകൊണ്ടു് ലാട്ടു വിക്കി വിക്കിപ്പറയുവാൻ തുടങ്ങി: ''അവിടുന്നെന്നെ എന്തുമാത്രമാണു് സ്നേഹിക്കുന്നതു്! എത്രമാത്രം കരുണയാണു് എന്റെ നേരെ കാണിക്കുന്നതു്! എന്നിട്ടു് ഞാനങ്ങയെ മറന്നുകളയുമെന്നോ ? അതെന്നെക്കൊണ്ടു് സാദ്ധ്യമാണോ ? ഞാൻ അങ്ങു് പറയുന്നതു് അനുസരിച്ചില്ലെങ്കിൽ അതിലും വലിയൊരു നന്ദികേടു് ഇനി ഉണ്ടാകാനുണ്ടോ ? ഞാൻ യാതൊന്നും ചോദിക്കാതെ, നെററിയിലൊരു ചുളിവുപോലും കൂടാതെ അങ്ങയുടെ വാക്കുകളോരോന്നും അതേപടി അനുസരിച്ചോളാം. ഞാനൊരിക്കലും ഇതു് മറക്കുകയില്ല.''

ലാട്ടുവിന്റെ വാക്കുകേട്ടു് ഠാക്കുർ ചിരിച്ചു. അദ്ദേഹം പറഞ്ഞു: 'എടാ, എന്റെ കാര്യമല്ല ഞാൻ പറഞ്ഞതു്. ''ഇവിടെ''ത്തിന്റെ കാര്യമാണു്.' എന്നു പറഞ്ഞു് വീണ്ടും തന്റെ ഹൃദയം തൊട്ടുകാണിച്ചു. അപ്പോൾ ലാട്ടു പറഞ്ഞു: 'ഈ ''ഇവിട''ത്തിന്റെ കാര്യം എനിക്കു് മനസ്സിലാക്കാൻ പററുന്നില്ല. അതൊന്നെനിക്കു് പറഞ്ഞുതരണം.'

ഉടനെ ഠാക്കുർ ഗോപാൽദായോടായിട്ടു പറഞ്ഞു: 'ഗോപാൽ, കേട്ടില്ലെ ഈ ലേട്ടോ പറയുന്നതു് ? ''ഇവിട''ത്തിന്റെ കാര്യമൊന്നും അവന്നറിയില്ലത്രെ. ''ഇവിട''ത്തിന്റെ കഥ അങ്ങനെയങ്ങു് ഒരാളെ പറഞ്ഞുമനസ്സിലാക്കിക്കൊടുക്കാനൊക്കുമോ ? നീ ഒന്നു പറഞ്ഞുകൊടുക്കു, അവൻ ദുർവാശി പിടിക്കുകയാണെന്നു്.

പരമഹംസദേവന്റെ നേരമ്പോക്കു കണ്ടിട്ടു് ഗോപാൽദാ പറഞ്ഞു: 'എന്തിനു്, അങ്ങേയ്ക്കിതു് അറിയാമല്ലൊ. ഒന്നു് പറഞ്ഞുതന്നുകൂടെ ?'

ഠാക്കുർ: എടാ, നീയെന്തൊക്കെയാണീ പറഞ്ഞുവരുന്നതു്! 'ഇവിട'ത്തെ സ്വരൂപമെന്തെന്നു് വെളിവാക്കാൻ പാടുണ്ടോ ?

ഗോപാൽദാ ഉടനെ പറഞ്ഞു: 'ഠാക്കുർ, ''ഇവിട''ത്തെക്കുറിച്ചുള്ള രഹസ്യം മനസ്സിലാക്കാൻവേണ്ടിയല്ലെ ഞങ്ങളെല്ലാവരും അങ്ങയുടെ അടുത്തു പററിക്കൂടിയിരിക്കുന്നതു് ? അവിടുന്നതു് പറഞ്ഞുതന്നില്ലെങ്കിൽ ഞങ്ങൾക്കതു് പിന്നെ എങ്ങനെയാ മനസ്സിലാവുക ?'

ഠാക്കൂർ ചിരിച്ചുകൊണ്ടു്: 'കൊള്ളാം, പക്ഷെ ഇപ്പോഴില്ലെന്നു മാത്രം, ഉം, ഉം, ഇപ്പോഴില്ല. ''ഇവിട''ത്തിന്റെ രഹസ്യം വെളിവാക്കാൻ സമയമായിട്ടില്ല. സമയം വരുമ്പോറം നിങ്ങറക്കൊക്കെ അറിയാറാകും.'

അങ്ങനെ ആ സംഭാഷണം അവസാനിച്ചു.

സേവകനായ ലാട്ടുവിന്നു് സേവനരൂപത്തിലുള്ള സാധനയിൽ പരിശീലനം നൽകുന്നതിന്നുമുമ്പായി ആ യുവാവിൽനിന്നു് ഇത്തരമൊരു സമ്മതിപത്രം മേടിക്കേണ്ട ആവശ്യമെന്തായിരുന്നു എന്നു് മനസ്സിലാകുന്നില്ല. സേവനത്തിന്നൊരുമ്പെടുന്നതിന്നുമുമ്പു് ഗുരുവചനങ്ങളെ അപ്പാടെ സ്വീകരിച്ചു് അവയ്ക്കനുസൃതമായി ജീവിതത്തെ രൂപപ്പെടുത്തി എടുക്കുക എന്നതു് സുപ്രധാനമായൊരു വ്യവസ്ഥയാണു്. അതുകൊണ്ടായിരിക്കാം ഗുരുമഹാരാജ് ഒരു പക്ഷെ സ്വശിഷ്യനിൽനിന്നു് ഇങ്ങനെയൊരു പ്രതിജ്ഞ നേരത്തേക്കൂട്ടി മേടിച്ചതു്. ഠാക്കൂർ പറയാറുണ്ടു്, 'ശിഷ്യന്മാർ ഗുരൂപദേശമനുസരിച്ചു് അതേപടി നടക്കാൻ മുതിരുന്നില്ലെങ്കിൽ, ഉത്തമനായ ഗുരു ബലപ്രയോഗം നടത്തിയിട്ടെങ്കിലും അതു് ചെയ്യിച്ചേ വിടൂ,' എന്നു്. അതിന്നൊരു ദൃഷ്ടാന്തമല്ലെ ഇതു്?

എല്ലാ ആദ്ധ്യാത്മികസാധനകളിലും ഗുരു ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണു്. ഈശ്വരാപ്പ്ണബുദ്ധ്യാ കർമ്മാനുഷ്ഠാനത്തിന്നൊരുങ്ങിനിൽക്കുന്ന ഒരു സാധകന്നു് സുശക്തമായ നേതൃത്വം ഒരു ഗുരുവിൽനിന്നു് ലഭിക്കാത്ത പക്ഷം അയാറം പങ്കായമില്ലാത്ത തോണിപോലെ കമ്മസമുദ്രത്തിലെ അലയടികറക്കടിമപ്പെട്ടു് ഒടുവിൽ തകന്നു് തരിപ്പണമായിത്തീരും. ഈശ്വരസാക്ഷാത്കാരമാകുന്ന ലക്ഷ്യം സദാ അവനിൽനിന്നു് മറഞ്ഞുതന്നെ നില്ക്കും. അങ്ങനെ അവൻ കമ്മതരംഗങ്ങറക്കിടയിൽക്കിടന്നു് ഉലഞ്ഞുമറിഞ്ഞു്, കമ്മപ്രവാഹത്തിന്റെ നീർച്ചുഴിയിൽ വട്ടംകറങ്ങി, പുറത്തു് ശാന്തമായ കല്ലോലങ്ങളിലേയ്ക്കു് എത്തിപ്പററാനാവാതെ ക്ഷീണിച്ചു്, വിവശനായി പരിഭ്രാന്തനായി മാറുന്നു. ലാട്ടുവിന്റെ അപക്വമായ ബുദ്ധി പിൽക്കാലത്തു് കമ്മതരംഗങ്ങളിൽ പെട്ടു നശിക്കാതിരിക്കാൻവേണ്ടിയാണു് ഠാക്കൂർ വീണ്ടും വീണ്ടും സ്വശിഷ്യനോടു് എടുത്തെടുത്തു് പറഞ്ഞതു്, 'എടാ, ''ഇവിട''ത്തിനെ മറന്നുകളയരുതു്,' എന്നു്.

സേവകനായ ലാട്ടു ആജീവനാന്തം ഈ ആദേശം പാലിച്ചുപോരികയും ചെയ്തു. ഒരൊററ പ്രാവശ്യംപോലും അദ്ദേഹത്തെ മറക്കുകയോ അനാദരിക്കുകയോ ചെയ്തില്ല. ഠാക്കൂർ സശരീരനായി ഇരുന്നേടത്തോളംകാലം മാത്രമല്ല, ഠാക്കൂറിന്റെ ദേഹവിയോഗത്തിന്നുശേഷവും ആ ജീവിതഗാനത്തിന്നു് ഒരൊററ രാഗമേ പാടാനുണ്ടായിരുന്നുള്ളു: 'അദ്ദേഹത്തെ മറക്കാതിരിക്കണം.'

സേവകന്റെ മനസ്സിൽ ശരിയായ സേവനമനോഭാവം വളത്തിക്കൊണ്ടുവരാൻവേണ്ടി പരമഹംസദേവൻ പ്രയോഗിച്ച ഒരു കൗശലമാണിതു്. സേവിക്കപ്പെടുന്ന വ്യക്തിയെയാണു് സദാ സ്മരിക്കേണ്ടതു്, സേവിക്കുന്നവന്നു് അവിടെ യാതൊരു പ്രാധാന്യവുമില്ല എന്ന തത്ത്വം ആ യുവമനസ്സിൽ ദൃഢമായി ഉറപ്പിച്ചുകൊണ്ടുവന്നതോടെ ഠാക്കൂർ തന്റെ വ്യക്തിത്വത്തെ അതിന്നുള്ളിൽ അറിയാതെമറച്ചുവെച്ചു. തന്നെ പരിചരിക്കുന്നതുകൊണ്ടു് എത്തിച്ചേരുന്നതു് ഭഗവാനിലാണു് എന്നദ്ദേഹം മനസ്സിലാക്കിക്കൊടുത്തു. ലാട്ടുവും പരമഹംസദേവന്നുവേണ്ടി ചെയ്യുന്ന ശുശ്രൂഷയെ ആ പരമധാമത്തിലെത്തിച്ചേരാനുള്ള ഒരു ഏണിയായി സ്വീകരിച്ചു. മാത്രമല്ല, ഇക്കാര്യം അതിന്റെ പരിപൂണ്ണസമാപ്തിയിലേയ്ക്കെത്തിക്കാൻ അദ്ദേഹം കിണഞ്ഞു പരിശ്രമവും ചെയ്തുവന്നു. അതു കണ്ടിട്ടു് പില്ക്കാലത്തു് അദ്ദേഹത്തിന്റെ ഗുരുഭ്രാതാക്കറം, പ്രത്യേകിച്ചും നരേന്ദ്രനാഥൻ പറയാറുണ്ടു്: 'ഠാക്കൂറിനെ ശരിക്കു് മനസ്സിലാക്കിയിട്ടുള്ളതു് ലാട്ടുവാണു്, ഞങ്ങളൊക്കെ അദ്ദേഹത്തിന്റെ ഉപദേശങ്ങളെ വെറുതെ ഉരുവിടുകയാണു്,' എന്നു്.

ഒരു മനുഷ്യൻ മറെറാരാളെ ജീവിതസവ്വസ്വമായി സ്വീകരിക്കാൻ കഴിയുന്നതെങ്ങനെയാണെന്നതിന്നു് ഒരു ഉത്തമോദാഹരണമാണു് ലാട്ടുമഹാരാജിന്റെ ജീവിതം. പലരും അന്യക്കുവേണ്ടി ജീവൻ പണയപ്പെടുത്തി കഷ്ടപ്പെടുന്നതു കാണാം; പക്ഷെ, അഹങ്കാരവും ആത്മാഭിമാനവും ഒരു തരിപോലും ശേഷിക്കാത്തവിധം അവയെ തുടച്ചുനീക്കി ഒരാറക്കു് മറെറാരുവനെ തന്റെ സവ്വസ്വമായി കണക്കാക്കാനും, അതനു

സരിച്ച് സ്വജീവിതത്തെ രൂപപ്പെടുത്തി എടുക്കാനും സാദ്ധ്യമാണ് എന്നതിനു് ഈ ലോകത്തിൽ ഇതുപോലെ മറെറാരു ഉദാഹരണം കിട്ടാൻ വിഷമമാകുന്നു.

അത്ഭുതമെന്തെന്നുവെച്ചാൽ സേവകനായ ലാട്ടു പരമഹംസദേവനെ അവതാരമായി ഒരിക്കലും കണക്കാക്കിയിരുന്നില്ല. പിന്നീടുള്ള കാലങ്ങളിൽ സാമാന്യലോകത്തോടൊപ്പം അദ്ദേഹം ഠാക്കൂറിനെ അവതാരഭാവേന പൂജിച്ചാരാധിക്കാനും മുതിന്നില്ല. ഒരിക്കൽ കാശിയിൽ താമസിക്കുന്ന കാലത്തു് ശ്രീ നാരായണ അയ്യങ്കാരുടെ (ശ്രീവാസാനന്ദസ്വാമികരം) ചോദ്യത്തിനു് അദ്ദേഹം നല്കിയ മറുപടി ശ്രദ്ധേയമാണ്: 'അങ്ങനെയാണെങ്കിൽ അദ്ദേഹത്തെ പരിചരിക്കുവാൻ പററുമോ, അദ്ദേഹത്തിൻെറ കൂടെ താമസിക്കാനൊക്കുമോ ?'

ലാട്ടുമഹാരാജിൻെറ ഈ പ്രത്യുത്തരം ആ ഭക്തനെ തൃപ്തനാക്കിയില്ല. അദ്ദേഹം തുടന്നു് ചോദിച്ചു: 'ഠാക്കൂറിനെ അവിടുന്നു് ഏതു് രൂപത്തിലാണ് കാണുന്നതു് ?'

ലാട്ടുമഹാരാജ്: അദ്ദേഹം സിദ്ധപുരുഷനാണ്, മഹാപുരുഷനാണ് എന്നൊക്കെയല്ലാതെ ഞാനെന്താണ് പറയേണ്ടതു് ?

അയ്യങ്കാർ വിട്ടില്ല: 'ഠാക്കൂർ സാക്ഷാൽ ഭഗവാനാണെന്നു് അവിടുന്നു് സമ്മതിച്ചുകൊടുക്കുമോ ?'

ലാട്ടുമഹാരാജ്: എടോ, അദ്ദേഹംതന്നെ പറഞ്ഞിട്ടില്ലെ, ശിവൻതന്നെയാണ് ജീവനായിട്ട് ഓരോ തരി മണലിലും കുടികൊള്ളുന്നതെന്നു്. നിങ്ങളൊക്കെ എന്താണ് ധരിച്ചുവെച്ചിരിക്കുന്നതെന്നു് എനിക്കു് മനസ്സിലാവുന്നില്ല. അദ്ദേഹം ആരായിരുന്നു എന്തായിരുന്നു എന്നൊക്കെ എനിക്കുതന്നെ മനസ്സിലായിട്ടുണ്ടോ ? അതുകൊള്ളാം. ലൊറേൻ ഏതാണ്ടു് ചിലതൊക്കെ കണ്ടുപിടിച്ചു, അയാളാണ് ഞങ്ങളെയൊക്കെ പറഞ്ഞു് ബോധ്യപ്പെടുത്തിയതുതന്നെ.

അയ്യങ്കാർ: എന്താണ് ബോദ്ധ്യപ്പെടുത്തിയതു്, മഹാരാജ് ?

ലാട്ടുമഹാരാജ്: അതറിയേണമെങ്കിൽ പോയി പുസ്തകം വായിക്കു, അപ്പോരം മനസ്സിലാകും.

അയ്യങ്കാർ: അദ്ദേഹം ഠാക്കൂർ അവതാരമാണെന്നു് പറയുന്നില്ലല്ലോ.

ലാട്ടുമഹാരാജ്: (ചിരിച്ചുകൊണ്ടു്) ഓഹോ, ശരി ! ദശാവതാരത്തിൽ അദ്ദേഹത്തിൻെറ പേരുരംപ്പെടുത്തിയിട്ടില്ല, അല്ലെ ? ശരി തന്നെ. ഇനി ഭാഗവതത്തിൽ കാണുമോ ?

അയ്യങ്കാർ: എനിക്കിനിയും വിശ്വാസമായിട്ടില്ല, മഹാരാജ്.

ലാട്ടുമഹാരാജ്: (അല്പം നീരസത്തോടെ) എന്നാൽ പിന്നെ എന്തിനാണ് ഇവിടെ വന്നു് ചോദ്യം ചോദിച്ചു് എന്നെ അലട്ടുന്നതു്? ഞാൻ പറയുന്നതു് നിങ്ങരം വിശ്വസിക്കാനൊരുക്കമാണോ ? നിങ്ങരംക്കു മനസ്സിൽ തോന്നുന്ന വിധം നിങ്ങരം ഠാക്കൂറിനെ കണ്ടുകൊള്ളു. എൻെറ വാക്കിൽ നിങ്ങരംക്കു് വിശ്വാസം വന്നുകൊള്ളണമെന്നില്ലല്ലൊ. പക്ഷെ ഒരു കാര്യം നിങ്ങരംക്കു് പകൽവെളിച്ചംപോലെ വ്യക്തമായി മനസ്സിലാകുന്നില്ലേ, അദ്ദേഹത്തിനുവേണ്ടിമാത്രമാണ് ഞാനിന്നും ജീവിച്ചിരിക്കുന്നതെന്നു്. അദ്ദേഹമല്ലാതെ എനിക്കു് വേറെ ആശ്രയമൊന്നുമില്ല.

ശ്രീ പരമഹംസദേവൻെറ നിത്യസംസർഗ്ഗത്തിന്നിടവന്നതിനുശേഷം 'അദ്ദേഹമല്ലാതെ എനിക്കു് വേറെ ആശ്രയമൊന്നുമില്ല.' എന്ന ഭാവം ലാട്ടുവിൽ കൂടുതൽ കൂടുതൽ സ്പഷ്ടമായി വിളങ്ങാൻ തുടങ്ങി. ശ്രീരാമകൃഷ്ണദേവനെ സംപൂർണ്ണമായി ശരണം പ്രാപിച്ചതിനാൽ ആത്മകർത്തൃത്വബോധം അദ്ദേഹത്തിൽനിന്നു പാടേ തുടച്ചുനീക്കപ്പെടുകയും ചെയ്തു. നാമൊക്കെ നമ്മുടെ ബുദ്ധിയെ സ്വന്തം ശ്രേയസ്സിന്നുപകരിക്കത്തക്കവിധം രൂപപ്പെടുത്താനാണ് ശ്രമിക്കുന്നതു്. അതിനാൽ ഈ മനുഷ്യബുദ്ധിയുടെ വ്യാപ്തിയും പരിധിയും എത്രത്തോളം പരിമിതമാണോ അത്രത്തോളംതന്നെ പരിമിതമായിരിക്കും നമ്മുടെ നേട്ടങ്ങളും ശ്രേയസ്സും. ബുദ്ധിയുടെ ദൃഷ്ടികോണും പരിധിയും കൂടുതൽ വിസ്തൃതവും വ്യാപകവുമാക്കാൻ നമുക്കു് കഴിഞ്ഞാൽ അത്രമാത്രംതന്നെ നമ്മുടെ ആഗ്രഹവും നേട്ടവും വ്യാപകമായിത്തീരുമെന്നതിൽ സംശയമില്ല. സാധാരണക്കാർ തങ്ങളുടെ ബുദ്ധിയെ ലൗകികമായ കാര്യങ്ങരംക്കുവേണ്ടി പ്രയോഗിക്കുന്നതിൽ വ്യാപൃതരാണ്, അതിനാൽ ആ

ബുദ്ധിയുടെ പരിധിയും അത്യന്തം പരിമിതമായി പരിണമിക്കുന്നു. എന്നാൽ ഉദാരമനസ്സും അനാസക്തഭാവവുമുള്ളവർ അവരുടെ ബുദ്ധിയെ വളരെയധികം വ്യാപകമായൊരു മണ്ഡലത്തിൽ പ്രവർത്തിക്കാൻ വിടുന്നതുകൊണ്ടു് അവരുടെ ജീവിതവും പ്രവൃത്തിയും തത്ഫലങ്ങളും അത്യന്തം വിപുലവും സമുദായപുരോഗതിക്കു് ഉപകാരവുമായിത്തീരുന്നു. ലാട്ടുമഹാരാജും കുട്ടിക്കാലത്തു് സേവനധർമ്മത്തിൽ ദീക്ഷിതനായിത്തീർന്ന സന്ദർഭത്തിൽ ഇത്തരമൊരു സംഘട്ടനത്തെ എതിരിടുകയുണ്ടായി, ഈ ലോകത്തെ സേവിക്കേണമോ അതോ അതിലും മഹത്തരവും ബൃഹത്തരവുമായൊരു ഉദ്ദേശ്യത്ത സേവിക്കേണമോ, എന്നു്.

ഇദ്ദേഹം അക്ഷരാഭ്യാസമില്ലാത്തവനാണു്, എങ്കിലും അതിതീക്ഷ്ണമായ ചിന്താശക്തിയോടുകൂടിയവനുമാണു്; അതിനാൽ ഘോരമായൊരു ദ്വന്ദ്വയുദ്ധം കൂടാതെതന്നെ ആത്മസമർപ്പണമാർഗ്ഗത്തിൽ ഇറങ്ങിനടക്കാനൊരുമ്പെട്ടു. അദ്ദേഹത്തിന്നു് അധികമൊന്നും സംശയിക്കുകയോ രണ്ടാമതൊരിക്കൽ ചിന്തിക്കുകയോ വേണ്ടിവന്നിട്ടില്ല. ആധുനികരീതിയിൽ വിദ്യാഭ്യാസം നേടിയിരുന്നെങ്കിൽ ഓരോ അടിവെയ്പിലും അദ്ദേഹത്തിനു് തന്റെ ബുദ്ധിയുമായി മല്ലിടേണ്ടിവരുമായിരുന്നു. ഠാക്കുറിന്റെ അഭ്യസ്തവിദ്യരായ അന്തരംഗശിഷ്യന്മാരും ഗൃഹസ്ഥഭക്തന്മാരും ഠാക്കുറിന്റെ വാക്കുകളേയും ഉപദേശങ്ങളേയും സ്വീകരിക്കുന്ന കാലത്തു് തങ്ങളുടെ മനസ്സിൽ സംശയങ്ങളുടേയും അഭിമാനത്തിന്റേയും അതികലശലായ ദ്വന്ദ്വയുദ്ധങ്ങളെ എതിരിട്ടുകൊണ്ടാണു് മുന്നേറിയിട്ടുള്ളതു്. എന്നാൽ അത്ഭുതമെന്നു പറയട്ടെ, ഒരിക്കൽപ്പോലും ഠാക്കുറിനെ ഒന്നു് പരീക്ഷിക്കേണമെന്ന ചിന്ത ലാട്ടുവിന്റെ ഉള്ളിൽ കയറുകയുണ്ടായിട്ടില്ല. ഠാക്കുർ എന്തു പറഞ്ഞാലും ഉടനെ അതു് ചെയ്യുക — ഇത്രമാത്രമെ അദ്ദേഹത്തിന്നു് ഉള്ളു. 'ഞാനിതു് എന്തിനാണു് ചെയ്യുന്നതു്?' എന്ന പ്രശ്നം ആ മനോമുകരത്തിൽ നിഴലിച്ചിട്ടുപോലുമില്ല. ഒരു കൊച്ചുകുഞ്ഞു് തന്നെത്തന്നെ അമ്മയുടെ കൈയ്യിലേല്പിച്ചിട്ടു നിശ്ചിന്തനായിരിക്കുന്നതുപോലെയാണു് ലാട്ടു തന്റെ അസ്തിത്വത്തെത്തന്നെ പരമഹംസദേവന്റെ കരതലങ്ങളിൽ വെച്ചുകൊടുത്തിട്ടു് സ്വതന്ത്രനായി, നിശ്ചിന്തനായി നടന്നിരുന്നതു്. ഒരിക്കൽ ഠാക്കുർതന്നെ സോദാഹരണം ഇതു വിവരിക്കുകയുണ്ടായി:—'ഈ ലോകത്തിൽ രണ്ടുവിധം സാധകന്മാരുണ്ടു്. ഒരു കൂട്ടർക്കു് കുട്ടിക്കുരങ്ങിന്റെ സ്വഭാവമാണു്, മറ്റെ കൂട്ടർക്കു് പൂച്ചക്കുഞ്ഞിന്റേയും. കുട്ടിക്കുരങ്ങു് സ്വന്തമായി അമ്മയെ കെട്ടിപ്പിടിച്ചിരിക്കുകയാണു്. പക്ഷെ അമ്മയെ അങ്ങോട്ടു് പിടിച്ചുനിൽക്കാൻ പൂച്ചക്കുഞ്ഞിനു കെല്പില്ല. അതിനു 'മ്യൂ, മ്യൂ' എന്നു് കരയാൻ മാത്രമേ അറിഞ്ഞുകൂടൂ, അമ്മയ്ക്കിഷ്ടമുള്ളതു് ചെയ്തോളൂ എന്നെക്കൊണ്ടു് എന്ന അർത്ഥത്തിൽ. അമ്മ അതിന്റെ കരച്ചിൽ കേട്ടാലുടനെ ഓടിയെത്തി അതിനെ എടുത്തുകൊണ്ടു പോകും.' ഈ പൂച്ചക്കുഞ്ഞിന്റെ മട്ടാണു് ലാട്ടുവിന്റെയും.

സേവനധർമ്മത്തിന്റെ അടിസ്ഥാനതത്വം അവനവന്റെ വ്യക്തിത്വത്തെത്തന്നെ സമ്പൂർണ്ണമായും നിർമ്മാർജ്ജനം ചെയ്യുക എന്നതാണു്. സേവനത്തിന്നുപകരമായി തനിയ്ക്കെന്തെങ്കിലും നേടാം എന്ന ചിന്ത മനസ്സിൽ കടക്കാൻതന്നെ അനുവദിച്ചുകൂടാ. അതിനാൽ ഠാക്കുർ ലാട്ടുവിനോടു് പറയാറുണ്ടു്: 'നോക്കു,യാതൊരു വസ്തുവും നിനക്കു് വേണമെന്ന ആശ വെച്ചുപുലർത്തരുതു്. സകലതും അദ്ദേഹത്തിന്റെ കൈയ്യിലങ്ങേല്പിച്ചു കൊടുത്തേയ്ക്കു. അദ്ദേഹത്തെ ശരണം പ്രാപിക്കാൻ കഴിഞ്ഞാൽ വേണ്ടതു് സർവ്വവും താനേ വന്നെത്തും; എല്ലാ അറിവും മനസ്സിൽ താനേ ഉദിച്ചുപൊങ്ങും, എന്നാൽ അദ്ദേഹത്തെ പിടിച്ച പിടുത്തം വിട്ടാലോ, വല്ലതും കൈയ്യിലെത്താൻ ഭാവിച്ചതുതന്നെ താനെ വഴതി ദൂരെ തെറിച്ചു പോവും.' സേവനധർമ്മത്തെ സംബന്ധിച്ചു് ഠാക്കുർ തനിക്കു് നൽകിയിട്ടുള്ള ഉപദേശസാരങ്ങളെ ലാട്ടുമഹാരാജ് പിൽക്കാലത്തു് തന്നെ സമീപിക്കുന്ന ഭക്തജനങ്ങൾക്കു് പകർന്നുകൊടുക്കാറുണ്ടു്. നമുക്കും കുറച്ചു് മേടിക്കാം:

''അദ്ദേഹം എന്നോടു് എന്താണു് പറയാറെന്നു് കേൾക്കണോ? ആളുകളെ ആഹാരം കഴിപ്പിക്കൽ ഒരർത്ഥത്തിൽ ഭഗവാന്റെ സേവനം തന്നെയാണു്. എല്ലാവരുടെ ഉള്ളിലും അദ്ദേഹം തന്നെയല്ലേ കുടികൊള്ളുന്നതു്? അദ്ദേഹംതന്നെയാണു് വിശപ്പിന്റെ രൂപത്തിൽ സർവ്വരുടേയും ഉള്ളിൽ ഇരിക്കുന്നതു്. ആ അഗ്നിയിൽ ഹോമിച്ചാൽ അതു് ഭഗവത്സേവനമല്ലാതെ മറ്റെ

ന്താണ്?'' അതു് കേട്ടപ്പോൾ ഒരു ഭക്തൻ ചോദിച്ചു: ''അതെ മഹാരാജ്, ഒരത്ഥത്തിൽ നോക്കിയാൽ അതങ്ങനെതന്നെയാണ്. പക്ഷെ നമുക്കതു് ഓർമ്മയുണ്ടെങ്കിലല്ലെ? ഞങ്ങൾ വിശന്നാൽ ഉണ്ണും, ഉറക്കം വന്നാൽ ഉറങ്ങും, അപ്പോഴൊക്കെ ഈശ്വരനെ ഓക്കാൻ കഴിഞ്ഞിട്ട വേണ്ടെ? എൻെറ വിശപ്പ് എൻെറ ഉറക്കം ഇതൊക്കെ മാത്രമാവും മനസ്സിൽ. ഈ 'എൻെറ, എനിക്കു്' എന്ന ബോധത്തെയാണോ അവിടുന്നു് ഈശ്വരനെന്ന പറയുന്നതു്?''

ലാട്ടുമഹാരാജ്:— അതെ, നിങ്ങൾക്കു് വിശപ്പും ഉറക്കവും വരും. ആകട്ടെ ഇതൊന്നു് പറയൂ കേൾക്കട്ടെ, ഈ നിങ്ങളാരാണ്? നിങ്ങളെന്താണ്? കയ്യോ, അതോ കാലോ, അതോ ശരീരം തന്നെയോ, അതോ മനസ്സോ, ഇനി അതുമല്ലെങ്കിൽ വേറെ വല്ലതുമോ? നിങ്ങളുടെ ഈ ബോധം വന്നതെവിടെനിന്നാണ്?

ഇനി ഒരു ദിവസത്തെ കഥ:

'ഇതു് കേൾക്ക, മറെറാരാൾക്കു് എന്തെങ്കിലും ദാനം കൊടുക്കുക എന്നതു് ഒരുതരത്തിലുള്ള ഭഗവത്സേവനമാണെന്നു് ഠാക്കുർ പറയാറുണ്ട്. ലൌകികനായൊരാൾ മറെറാരുത്തനു് എന്തെങ്കിലും ദാനം നൽകിയിട്ടു് പകരം അയാളിൽനിന്നു് യാതൊരു പ്രത്യുപകാരവും പ്രതീക്ഷിക്കുന്നില്ല എങ്കിൽ ആ ദാനംകൊണ്ടുതന്നെ ഭഗവാൻ അതീവ സന്തുഷ്ടനായിത്തീരും. പറയുന്നതു് മനസ്സിലാവുന്നുണ്ടോ? നിങ്ങൾ ചെയ്യുന്ന ദാനമൊക്കെ ഭഗവദച്ചനയായിട്ടാണ് പരിണാമംകൊള്ളുക. പക്ഷെ തട്ടിപ്പുദാനമൊന്നും അങ്ങോട്ടെത്തുമെന്നു് പ്രതീക്ഷിക്കേണ്ട.'

ഒരു ഭക്തൻ: എന്താ, മഹാരാജ്, ഈ തട്ടിപ്പുദാനമെന്നുവച്ചാലെന്താണ്?

ലാട്ടുമഹാരാജ്: പകരമായി ഒരു ഉപകാരം തനിക്കുമുണ്ടാവും എന്ന ചിന്ത മനസ്സിൽ കരുതിക്കൊണ്ടു് ചെയ്യുന്ന ദാനം തട്ടിപ്പുദാനമാണ്. മാത്രമല്ല അത്തരത്തിലുള്ള ദാനംകൊണ്ടു് ഒടുവിൽ വിഡ്ഢിയാവേണ്ടിവരികയും ചെയ്യും.

ഭക്തൻ: എന്തിനാ വിഡ്ഢിയാവേണ്ടിവരുന്നതു്, മഹരാജ്?

ലാട്ടുമഹാരാജ്: അയ്യയ്യോ, ആദ്യമൊക്കെ വളരെ കേമനാണെന്ന നടിച്ചു് ഞെളിഞ്ഞു നടന്നു് ഒടുവിൽ പൊളിഞ്ഞു് പാളീസാവുന്ന ആളെ പിന്നെ നിങ്ങളെന്താ പറയുക! 'വിഡ്ഢി,' 'വിഡ്ഢി' എന്നുതന്നെ. ആദ്യമൊക്കെ അങ്ങുമിങ്ങും തൊടാതെ തട്ടിമുട്ടി നടക്കും, ഒടുവിൽ കാര്യമെല്ലാം തെളിഞ്ഞു് വിജയക്കൊടി നാട്ടും, അയാളാണ് കൊച്ചുമിടുക്കൻ.

ഇനിയൊരു ദിവസം:

''അദ്ദേഹം പറയാറുള്ളതെന്താണെന്നറിയാമോ? ....'നീ എന്തുതന്നെ ചെയ്യുന്നുവോ അതു് സവ്വും ഭഗവാനിലാണ് ചെന്നെത്തുക.' നിങ്ങളുടെ ഭാവമെന്താണെന്നോ, 'ഞാൻ മുങ്ങിമുങ്ങി വെള്ളംകുടിച്ചു വീക്കുന്നുണ്ട്, പക്ഷെ ശിവൻെറ അച്ഛൻ വിചാരിച്ചാലും അതറിയാനൊക്കില്ല', എന്നു്. കഷ്ടം! കഷ്ടം! ഇത്ര വലിയൊരുപ്രപഞ്ചം വാത്തൊരുക്കി അതിനെ നൂലിഴപ്പിഴവു് കൂടാതെ ഭംഗിയായി നടത്തിക്കൊണ്ടുപോകുന്ന ഭഗവാൻെറ അടുത്തു് നിങ്ങളുടെ പിത്തലാട്ടങ്ങൾ വിലപ്പോവുമെന്നു് വിചാരിച്ചപ്പോഴോ! നിങ്ങളുടെ നന്മയും തിന്മയും സകലതും അദ്ദേഹത്തിനടുത്തുചെല്ലും, ഇതാണ് ഭഗവാൻെറ കളി. ഠാക്കുർ പറയാറുണ്ട്— 'എന്തുകാര്യം ചെയ്യുന്നതിനുമുമ്പും ഭഗവാനെ മനസ്സിൽ നല്ലവണ്ണം വിളിച്ചിട്ടു് അക്കാര്യത്തിൽ പ്രവേശിക്കണം— ആ ജോലിയിൽനിന്നു് ലേശമെങ്കിലും വിട്ടുതൽ കിട്ടിയാൽ ഉടനെ അദ്ദേഹത്തെ ഓക്കണം, പണി തീന്നുകിട്ടിയാൽ അപ്പോഴും അദ്ദേഹത്തെ സ്മരിക്കണം. ഈ ഒരു ചിട്ടയിൽ ഭഗവത്സേവനത്തിന്നിറങ്ങുന്ന ഒരുവനു് പിന്നെ വേവലാതിക്കു് വഴിയില്ല.' എന്നു്.''

ശാസ്ത്രത്തിൻെറ ഭാഷയിൽ കായികം വാചികം, മാനസികം എന്നു് മൂന്നു വിധത്തിൽ സേവനം പ്രതിപാദിക്കപ്പെടുന്നുണ്ട്. പരമഹംസദേവൻ ഇവയെപ്പററി പറഞ്ഞു പഠിപ്പിക്കുന്നതിന്നു പകരം പലവിധസൂചനകൾ വഴിയായും നിസ്സാരമെന്നു തോന്നുന്ന ഉപദേശങ്ങൾ വഴിയായും ഈ മൂന്നുവിധസേവനസമ്പ്രദായങ്ങളേയും സ്വശിഷ്യനു് സ്വായത്തമാക്കിക്കൊടുക്കുകയാണുണ്ടായതു്. അദ്ദേഹം പല സ്ഥലങ്ങളിലും ലാട്ടുവിനെ കൂടെ കൊണ്ടുപോകും. നാനാതരത്തിലുള്ള ഭക്തന്മാരെ കാണിച്ചുകൊടുത്തു് പലപ്രകാരത്തിലും അദ്ദേഹം ലാട്ടുവിനെ മുൻകരുതലുള്ളവനും, ശ്രദ്ധാസമന്വിതനും അപകടങ്ങളും അബദ്ധങ്ങളും മുൻകൂട്ടിക്കാണാൻ കെൽപുള്ളവനുമാക്കിത്തീത്തു. അടുത്ത അദ്ധ്യായത്തിൽ നമുക്കതിൻെറ ചില വശങ്ങൾ കാണാം.

# ഭാവംപോലെ ലാഭം

## പത്രാധിപർ

ഒരിക്കൽ രണ്ടു സ്നേഹിതന്മാർ ഒരു യാത്ര പോകുകയായിരുന്നു. വഴിക്കു് ഒരിടത്തു് കുറെ ആളുകൾ കൂടിയിരുന്നു് ഒരു പണ്ഡിതന്റെ ഭാഗവതപ്രവചനം കേൾക്കുന്നതു് അവർ കണ്ടു. ഉടനെ കൂട്ടുകാരിലൊരാൾ പറഞ്ഞു:– ''വരൂ സ്നേഹിതാ, നമുക്കു് ആ പുണ്യകഥകൾ കുറച്ചു നേരം കേട്ടിട്ടു പോകാം.'' ഇത്രയും പറഞ്ഞു് അയാൾ കൂട്ടത്തിൽ പോയിരുന്നു് കഥ കേൾക്കുവാൻ തുടങ്ങി. സ്നേഹിതൻ അവിടെയൊന്നു് എത്തിനോക്കി ഉടനെ നടന്നുകളഞ്ഞു. അയാൾ നേരേ പോയതു് ഒരു വേശ്യാഗൃഹത്തിലേയ്ക്കായിരുന്നു. ലൗകികസുഖമനുഭവിക്കാനുള്ള ആഗ്രഹത്തോടെ അവിടെയെത്തിച്ചേർന്ന അയാൾക്കു് വേഗത്തിൽ മടുപ്പുവന്നു. അയാൾ ചിന്തിക്കുവാൻ തുടങ്ങി: ''കഷ്ടം! ഞാനെന്തൊരു പാപി! എന്റെ സ്നേഹിതൻ അവിടെയിരുന്നു് ഭഗവത് കഥകൾ കേട്ടു് പുണ്യം സമ്പാദിക്കുന്നു. എന്നെ വിളിച്ചിട്ടുകൂടി എനിക്കങ്ങോട്ടു പോകുവാൻ തോന്നിയില്ലല്ലൊ.'' ഇങ്ങനെ വിചാരിച്ചു് പശ്ചാത്തപിച്ചുകൊണ്ടു് അയാൾ സമയം കഴിച്ചുകൂട്ടി. ഭാഗവതം കേട്ടുകൊണ്ടിരുന്ന സ്നേഹിതനും മടുപ്പുതോന്നി. അയാൾ ചിന്തിക്കുവാൻ തുടങ്ങി: ''ഇയാൾ എന്തെല്ലാമോ വിഡ്ഢിത്തം പുലമ്പുന്നു. ഞാൻ ഇവിടെയിരുന്നു് എന്റെ സമയം വ്യർത്ഥമാക്കിക്കളയുന്നു. എന്റെ സ്നേഹിതനോ അവിടെ സുഖത്തിൽ മുഴുകി സമയം വേണ്ടപോലെ ഉപയോഗിക്കുന്നു.'' ഇങ്ങനെ ആലോചിച്ചുകൊണ്ടു് അയാളും സമയം കഴിച്ചുകൂട്ടി. മരണസമയം അടുത്തപ്പോൾ ഭാഗവതം കേട്ടിരുന്ന ആളുടെ അടുത്തേയ്ക്കു യമദൂതന്മാരാണു് വന്നതു്. അവർ അയാളെ നരകത്തിലേയ്ക്കു പിടിച്ചുവലിച്ചുകൊണ്ടുപോയി. വേശ്യാഗൃഹത്തിൽ പോയിരുന്ന ആളെ വിഷ്ണുദൂതന്മാർ വന്നു് വിമാനത്തിൽ കയററി സ്വർഗ്ഗത്തിലേയ്ക്കും കൊണ്ടുപോയി.

നമ്മുടെ പ്രവൃത്തികളിൽ ഉണ്ടായിരിക്കേണ്ട ആത്മാർത്ഥതയെ ഉദാഹരിക്കാനായി ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞ ഒരു കഥയാണു് ഇതു്. അദ്ദേഹം തുടർന്നു പറഞ്ഞു: ''ഈശ്വരൻ ഒരുവന്റെ പ്രവൃത്തികളെയല്ല നോക്കുന്നതു്; അവന്റെ ഹൃദയത്തിലുള്ള ഭാവത്തെയാണു്.'' വസിഷ്ഠനും ശ്രീരാമനുപദേശിക്കുന്നതു്, ''മനഃകൃതം കൃതം രാമ, ന ശരീരകൃതം കൃതം.'' എന്നാകുന്നു. മനസ്സുകൊണ്ടു ചെയ്യാതേ ചെയ്യതായി കണക്കാക്കാനുള്ളു. മനഃപൂർവ്വമല്ലാതെ ചെയ്യുന്നതിന്നു് ഫലമുണ്ടാവുകയില്ല. മനസ്സിലുള്ള ഭാവനകളുടെ പ്രതിഫലനമാണു് സാധാരണയായി ഒരുവന്റെ പ്രവൃത്തികളിൽ കാണുക. എന്നാൽ ബോധപൂർവ്വം അവയെ മറച്ചുവെച്ചു് മറെറാരു വിധത്തിൽ പെരുമാറുന്നതു് ഇന്നു് ദുർല്ലഭമല്ല. അതിന്നു പല കാരണങ്ങളുമുണ്ടായേയ്ക്കാം. ചിലപ്പോൾ സ്വാർത്ഥലാഭത്തിലുള്ള ഉദ്ദേശം; മററു ചിലപ്പോൾ പരിതഃസ്ഥിതികളുടെ സമ്മർദ്ദം; അതുമല്ലെങ്കിൽ മനസ്സിന്നു നിയന്ത്രണമില്ലായ്മ. എന്തു കാരണംകൊണ്ടായാലും വിചാരത്തിനും പ്രവൃത്തിക്കും തമ്മിൽ പൊരുത്തമില്ലാതെ പെരുമാറുന്നവരെ മിഥ്യാചാരന്മാരെന്നാണു് ഭഗവാൻ ഗീതയിൽ പറയുന്നതു്. വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും ഏകരൂപത പാലിക്കുന്നവരെ മഹാത്മാക്കളെന്നു് ആചാര്യന്മാർ പറയുന്നു. അവരെ ലോകം വിശ്വസിക്കും, അവക്കു് വിജയമുണ്ടാകും, അന്യരെ ശരിയായ വഴിയിലൂടെ നയിക്കുവാൻ അവക്കേ സാധിക്കുകയുള്ളു. ഇങ്ങനെ ഭയംകൂടാതെ ആത്മാർത്ഥതയോടുകൂടി പെരുമാറുന്നതിന്നു പല ഉദാഹരണങ്ങളും ശ്രീരാമകൃഷ്ണന്റെ ജീവിതത്തിൽ കാണ്മാൻ കഴിയും.

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തു് പൂജാരിയായിരുന്ന കാലത്തു് ഒരിക്കൽ റാണിരാസമണി ക്ഷേത്രദർശനത്തിന്നായി വന്നു. ക്ഷേത്രത്തിന്റെ ഉടമസ്ഥയായിരുന്നതുകൊണ്ടു് എല്ലാവരും അവരെ ഭക്തിബഹുമാനങ്ങളോടെ സ്വീകരിച്ചു. ആരാധനയ്ക്കുശേഷം അവർ ശ്രീരാമകൃഷ്ണ

നോട് ചില ഭജനകീർത്തനങ്ങൾ പാടുവാനപേക്ഷിച്ചു. അതനുസരിച്ച് അദ്ദേഹം പാടുവാൻ തുടങ്ങി. റാണിയും അടുത്തുതന്നെയിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ ഏകാഗ്രതയില്ലാതിരുന്ന റാണിയുടെ മനസ്സ് കുടുംബകാര്യങ്ങളിലേയ്ക്കും കോടതികാര്യങ്ങളിലേയ്ക്കും തിരിഞ്ഞു. മററുള്ളവരുടെ വിചാരങ്ങൾ അറിവാൻ കഴിഞ്ഞിരുന്ന ശ്രീരാമകൃഷ്ണദേവന് അതു മനസ്സിലായി. ഉടനെതന്നെ റാണിയുടെ നിലയേയോ ചുററുമുള്ളവരിൽ തൻെറ പ്രവൃത്തിയുണ്ടാക്കാവുന്ന പ്രത്യാഘാതങ്ങളേയോ തീരെ ആലോചിക്കാതെ കൊടുത്തു രണ്ടു പ്രഹരം. പൂജാരിയുടെ ഈ ധാർഷ്ട്യത്തിൽ എല്ലാവരും ക്ഷോഭിച്ച് പ്രതികാരനടപടികൾക്കൊരുങ്ങി. എന്നാൽ താനർഹിക്കുന്ന ശിക്ഷതന്നെയാണ് തനിക്കു കിട്ടിയതെന്നറിഞ്ഞു റാണി അവരെയെല്ലാം തടഞ്ഞുവെന്നു മാത്രമല്ല ശ്രീരാമകൃഷ്ണനിൽ കൂടുതൽ ഭക്തിയുള്ളവളായിത്തീരുകയും ചെയ്തു. സാധാരണക്കാരായിരുന്നുവെങ്കിൽ റാണിയുടെ മനോഭാവത്തെപ്പററി അറിഞ്ഞാലും അതെല്ലാം മറച്ചുവെച്ച് അവരോട് ആദരവും ബഹുമാനവും മാത്രമേ പുറത്തേയ്ക്കു കാണിക്കുമായിരുന്നുള്ളു. പരിതഃസ്ഥിതികളുടെ സമ്മർദ്ദംകൊണ്ടു് ശ്രീരാമകൃഷ്ണൻ മിഥ്യാചാരനായിത്തീർന്നില്ല എന്നുള്ളതാണ് ഇവിടെ നാം കാണുന്നതു്.

ഇങ്ങനെ വിചാരങ്ങളെയും പ്രവൃത്തികളെയും ഏകീകരിക്കുവാൻ അദ്ദേഹത്തിനു് പ്രത്യേകശ്രമമൊന്നും വേണ്ടിയിരുന്നില്ല; എന്നു മാത്രമല്ല, സത്യത്തിൽനിന്ന് അണുപോലും വ്യതിചലിച്ച രീതിയിൽ ചിന്തിക്കുവാൻ അദ്ദേഹത്തിൻെറ മനസ്സിന്നോ പ്രവർത്തിക്കുവാൻ ദേഹത്തിന്നോ സാധിച്ചിരുന്നില്ല. അത്രത്തോളം സത്യങ്ങളായ ചിന്തകളും പ്രവൃത്തികളിലുണ്ടാകുന്ന അവയുടെ പ്രതികരണങ്ങളും അദ്ദേഹത്തിൽ സാത്മ്യം പ്രാപിച്ചിരുന്നു, കാര്യം നിസ്സാരമാണെങ്കിൽക്കൂടി. ആദ്ധ്യാത്മികമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു സംഗതിയാണിതു്. താഴെ വിവരിക്കുന്ന സംഭവങ്ങൾ ഈ കാര്യം വ്യക്തമാക്കുന്നു.

ഒരിക്കൽ ശ്രീരാമകൃഷ്ണൻ തൻെറ ശിഷ്യനായ മണിമല്ലിക്കിനോട്, ഒരു പ്രത്യേകദിവസം അയാളുടെ വീട്ടിൽ ചെന്നുകണ്ടുകൊള്ളാമെന്ന് പറഞ്ഞിരുന്നു. കാര്യം ഗൗരവമുള്ളതല്ലെങ്കിൽ ഇങ്ങനെയുള്ള പ്രതിജ്ഞകളെപ്പററി മറക്കുക മനുഷ്യസാധാരണമാണ്. അതുപോലെ ശ്രീരാമകൃഷ്ണനും പ്രതിജ്ഞയെപ്പററി മറന്നുപോയി. രാഖാൽ അന്നു ശ്രീരാമകൃഷ്ണൻെറകൂടെ താമസിക്കുന്നുണ്ടായിരുന്നു. രാത്രി തേങ്ങിത്തേങ്ങിയുള്ള കരച്ചിൽ കേട്ട് രാഖാൽ മുറിയിൽ പോയി നോക്കിയപ്പോൾ ശ്രീരാമകൃഷ്ണൻ അസഹ്യമായ വിഷമത്തോടെ എഴുന്നേററിരിക്കുന്നതാണ് കണ്ടതു്. അങ്ങനെ വിഷമം തോന്നുവാനുള്ള കാരണം ആദ്യം മനസ്സിലായില്ലെങ്കിലും, പിന്നീട് അന്ന് മണിമല്ലിക്കിനെ കണ്ടുകൊള്ളാമെന്ന് പ്രതിജ്ഞചെയ്തിട്ടുള്ളതു് ഓർമ്മവന്നു. ഉടനെ രാഖാലിൻെറ പ്രതിഷേധങ്ങളൊന്നും വകവെയ്ക്കാതെ രാത്രിതന്നെ വിളക്കുമെടുത്തു് മണിമല്ലിക്കിൻെറ വീട്ടിലേയ്ക്കു പുറപ്പെട്ടു. അദ്ദേഹവും ഈ പ്രതിജ്ഞയെപ്പററി മറന്നിരുന്നു. അല്ലെങ്കിൽ നേരത്തെതന്നെ ശ്രീരാമകൃഷ്ണനു് വരുവാൻവേണ്ടി വണ്ടി അയച്ചുകൊടുക്കുമായിരുന്നു. അസമയത്തു് അവിടെയെത്തിയപ്പോൾ പടി അടച്ചിരുന്നെങ്കിലും ഒരു വിധത്തിൽ ഉദ്യാനത്തിൽ പ്രവേശിക്കുവാനുള്ള ഒരു മാർഗ്ഗം രാഖാൽ കണ്ടെത്തി. ആ വഴിയിൽക്കൂടി ഉദ്യാനത്തിൽ കടന്ന് മൂന്നു പ്രാവശ്യം മണിമല്ലിക്കിനെ വിളിച്ചു. ആരും ഉണർന്നു വന്നില്ലെങ്കിലും തൻെറ പ്രതിജ്ഞ നിറവേററിയതിലുള്ള സമാധാനത്തോടെ മടങ്ങിവന്ന് ശ്രീരാമകൃഷ്ണൻ സുഖമായി കിടന്നുറങ്ങി.

ഒരു കാലത്തു് ശ്രീരാമകൃഷ്ണന്നു് ഇടയ്ക്കിടയ്ക്കു വയററിൽ വേദന അനുഭവപ്പെട്ടുകൊണ്ടിരുന്നു. ഒരിക്കൽ അടുത്ത ഉദ്യാനത്തിൻെറ ഉടമസ്ഥൻ അദ്ദേഹത്തെ കാണാൻ വന്നപ്പോൾ, വയററിൽ വേദനയുണ്ടാകുമ്പോൾ കഴിക്കാൻ കറുപ്പു ചേർത്ത ചില ഗുളികകൾ കൊടുക്കാമെന്നു പറയുകയുണ്ടായി. അതുപ്രകാരം പിന്നെയും വയററിൽ വേദന വന്നപ്പോൾ ഗുളിക വാങ്ങുവാൻ ശ്രീരാമകൃഷ്ണൻതന്നെ അയാളുടെ വീട്ടിൽചെന്നു. ഉടമസ്ഥൻ വീട്ടിലില്ലാതിരുന്നതിനാൽ കാര്യസ്ഥനെ കണ്ടു് വിവരമെല്ലാം പറഞ്ഞു. മരുന്ന് എവിടെയാണ് ഇരിക്കുന്നതു് എന്ന് തനിക്കറിയാമെന്നു പറഞ്ഞു് അയാൾ അകത്തുപോയി ഗുളിക എടുത്തുകൊണ്ടുവന്നു കൊടുത്തു. വാങ്ങി തോട്ടത്തിൽനിന്നു പുറത്തു വന്ന് കുറച്ചടി നടന്നു

പ്പോഴേയ്ക്കും ശ്രീരാമകൃഷ്ണന്നു് തീരെ നടക്കാൻ കഴിയാതായി. ''എന്തു്! എന്റെ കണ്ണു രണ്ടും പൊട്ടിപ്പോയതുപോലെ തോന്നുന്നല്ലൊ!' എന്നു പറഞ്ഞു് അദ്ദേഹം തിരിഞ്ഞു നടന്നു. കാര്യസ്ഥന്റെ അടുത്തു ചെന്നു് ചോദിച്ചു: ''യജമാനന്റെ സമ്മതത്തോടുകൂടിയാണോ ഈ മരുന്നു് എനിക്കു തന്നതു് ?'' അങ്ങനെയല്ലാതിരുന്നതു കൊണ്ടു് ആ ഗുളിക മടക്കിക്കൊടുത്തതിന്നു ശേഷമേ ശരിയായ കാഴ്ച അദ്ദേഹത്തിന്നു വീണ്ടുകിട്ടിയുള്ളു.

ശ്രീരാമകൃഷ്ണൻ ഭക്ഷണം കഴിക്കുമ്പോൾ കുറച്ചു ചെറുനാരങ്ങാനീരുകൂടി കഴിക്കാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ ഒരു നാരങ്ങാത്തോട്ടം പാട്ടത്തിന്നെടുത്തിരുന്നതുകൊണ്ടു് ദിവസവും ഒരു നാരങ്ങ ആ തോട്ടത്തിൽനിന്നെടുക്കുന്നതിന്നു് അദ്ദേഹം സമ്മതം നല്കിയിരുന്നു. ഒരു ദിവസം ഭക്ഷണത്തിന്നിരുന്നപ്പോൾ ശ്രീരാമകൃഷ്ണന്നു് നാരങ്ങ തൊടുവാൻ സാധിച്ചില്ല. മറ്റെല്ലാ പ്രവൃത്തികളും കൈകൊണ്ടു് ചെയ്യുവാൻ സാധിച്ചിരുന്നുവെങ്കിലും നാരങ്ങയുടെ അടുത്തെത്തുമ്പോൾ കൈയ് മരവിച്ചുപോകും. അടുത്തുണ്ടായിരുന്ന യോഗാനന്ദസ്വാമി പരിശോധിച്ചപ്പോൾ നാരങ്ങ യാതൊരു കേടുംകൂടാത്തതാണെന്നാണു് കണ്ടതു്. എങ്കിലും അന്നു് ശ്രീരാമകൃഷ്ണന്നു് നാരങ്ങ തൊടുവാൻ സാധിച്ചില്ല. പിന്നീടു് അന്വേഷിച്ചപ്പോഴാണു് ശിഷ്യൻ പാട്ടത്തിന്നെടുത്ത അവധി കഴിഞ്ഞു് അന്നുമുതൽ തോട്ടത്തിന്റെ അവകാശം മറ്റൊരാൾ എടുത്തിരുന്നുവെന്നു് മനസ്സിലായതു്. ഉടമസ്ഥന്റെ സമ്മതം കൂടാതെ കൊണ്ടുവന്ന നാരങ്ങ യഥാർത്ഥത്തിൽ കട്ടുകൊണ്ടുവന്ന നാരങ്ങയ്ക്കു തുല്യമായിരുന്നു.

ഇതുപോലെ സത്യനിഷ്ഠങ്ങളായ വിചാരങ്ങളും തദനുഗുണങ്ങളായ പ്രവർത്തനങ്ങളും സത്യസ്വരൂപനായ ശ്രീരാമകൃഷ്ണനിൽ നൈസർഗ്ഗികങ്ങളായിത്തീർന്നിരുന്നുവെന്നുള്ളതിന്നു പല ഉദാഹരണങ്ങളും കാണിക്കുവാൻ കഴിയും. വാക്കിലും വിചാരത്തിലും പ്രവൃത്തിയിലും ഒരുപോലെ ഐകരൂപ്യമുണ്ടാകുകയും അതിന്നനുസരിച്ചു പ്രതികരണങ്ങൾ സ്വാഭാവികങ്ങളായിത്തീരുകയും ചെയ്യുക എന്ന ഈ നില പ്രാപിക്കുക വളരെയധികം വിഷമമാണു്. പക്ഷേ ജീവിത ലക്ഷ്യം നേടുവാനാഗ്രഹിക്കുന്ന ഒരു മനുഷ്യൻ ഈ ഒരാദർശം വെച്ചുകൊണ്ടുതന്നെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. സർ ജോൺ വുഡ്റോഫ് പറയുന്നപോലെ, ''നാം ഇനിയും മനുഷ്യരായിട്ടില്ല. മനുഷ്യത്വത്തിന്നുള്ള സ്ഥാനാർത്ഥികൾ മാത്രമാണു്.'' സമുന്നതമായ ആ സ്ഥാനം നേടുവാനുള്ള വിധവും മാർഗ്ഗവും വ്യക്തമാക്കിത്തരുന്നവയാണു് മഹാന്മാരുടെ ജീവിതചരിത്രങ്ങൾ. അനേകവർഷങ്ങളിലെ, അനേകജന്മങ്ങളിലെത്തന്നെ, സ്ഥിരപരിശ്രമംകൊണ്ടു് ലക്ഷ്യത്തിലെത്തിയിട്ടുള്ള ആ മഹാപുരുഷന്മാരുടെ ജീവിതത്തെയും ഉപദേശങ്ങളെയും അനുസരിക്കുക മാത്രമാണു് അനന്തവും അജ്ഞാതവും അന്ധകാരപൂർണ്ണവുമായ ഈ ലോകയാത്രയിൽ നമുക്കുള്ള ഏകാവലംബം. അങ്ങനെ ലോകസംഗ്രഹത്തിന്നുവേണ്ടിമാത്രം ആ മാർഗ്ഗങ്ങളും ആദർശങ്ങളും തന്റെ ജീവിതത്തിൽ പ്രായോഗികമാക്കിക്കാണിച്ചു വ്യക്തിപരമായി തനിക്കാവശ്യമില്ലെങ്കിലും, എന്നുള്ളതാണു് ശ്രീരാമകൃഷ്ണന്റെ ജീവിതത്തിനുള്ള പ്രത്യേകതയും മാഹാത്മ്യവും.

ഇന്നു നാം അവതാരപുരുഷന്മാരായോ ആചാര്യന്മാരായോ ആരാധിച്ചുവരുന്ന ശ്രീകൃഷ്ണൻ, ബുദ്ധൻ, ക്രിസ്തു, ശങ്കരൻ, ശ്രീചൈതന്യൻ മുതലായവരെല്ലാം തങ്ങളുടെ ജീവിതത്തിൽ ആദ്ധ്യാത്മികതയുടെ പുതിയ പുതിയ തുറകൾ നമുക്കു തുറന്നുതരുന്നുണ്ടു്. എന്നാൽ അവരിൽ മിക്കവരുടെയും ജീവിതങ്ങളിൽ നിന്നു് അവർ ആധ്യാത്മികശക്തി എങ്ങനെ നേടി എന്നുള്ളതിനെപ്പറ്റി വ്യക്തമായ അറിവു നമുക്കു സിദ്ധിക്കുന്നില്ല. അവരിൽ കാണുന്ന അസാധാരണശക്തിയും അവർ കാണിക്കുന്ന അത്ഭുതപ്രതിഭാസങ്ങളും ഐശ്വരശക്തിയിൽ നിന്നു് സ്വയം ഉണ്ടായവയോ അനുയായികൾ പിന്നീടു് സ്വാർത്ഥോദ്ദേശ്യത്തോടെ എഴുതിച്ചേർത്തതോ ആണെന്നു് പലരും വിശ്വസിച്ചുവരുന്നു. ശ്രീരാമകൃഷ്ണന്റെ ജീവിതം ഇതിൽ നിന്നെല്ലാം വ്യത്യസ്തമാണു്. ആദ്ധ്യാത്മികമായ പുരോഗമനത്തിലെ ഓരോ നിലയെപ്പറ്റിയുമുള്ള വിസ്തൃതമായ വിവരണം വിശ്വാസ്യമായ രീതിയിൽ അതിൽ നമുക്കു ലഭിക്കുന്നു. ഒരു സാധാരണമനുഷ്യനെപ്പോലെയാണു് അദ്ദേഹം ജീവിതം ആരംഭിക്കുന്നതും അതിൽ പുരോഗമി

ക്കുന്നതും. ജീവിതലക്ഷ്യത്തെപ്പററിയുള്ള ബോധം ആദ്യംമുതല്ക്കേ അദ്ദേഹത്തിലുണ്ടായിരുന്നു എന്നുമാത്രം. ആ ബോധത്താൽ പ്രചോദിതനായിട്ടുള്ള ഒരാളുടെ ജീവിതത്തിൻെറ പ്രായോഗികമായ ദൃഷ്ടാന്തമാണ് ശ്രീരാമകൃഷ്ണചരിതം. തന്നിലുള്ള അസാധാരണമായ ശക്തിവിശേഷംകൊണ്ട് ഉടനെതന്നെ ഫലം പ്രാപിക്കുവാൻ കഴിയുന്നുണ്ടെങ്കിലും, തൻെറ ഓരോ സാധനാനുഷ്ഠാനത്തിലും പ്രവൃത്തിയിലും, മററുള്ളവക്ക് മാർഗ്ഗദർശകമാകുവാൻവേണ്ടി, ഓരോ ചെറിയ കാര്യങ്ങളിലും അദ്ദേഹം ശ്രദ്ധ പതിപ്പിക്കുന്നുണ്ട്. അദ്വൈതസത്യം സാക്ഷാത്കരിച്ചതിന്നുശേഷവും 'ഭാവമുഖ'ത്തിൽ സ്ഥിതിചെയ്യുന്നതിൻെറ ഉദ്ദേശംതന്നെ അതാണ്. ആഹാരം വിഹാരം മുതലായ സാധാരണകാര്യങ്ങൾമുതൽ ധാരണാ ധ്യാനം സമാധി മുതലായ ഉന്നതസാധനകൾവരെയുള്ള ഓരോന്നിലും ശ്രദ്ധിക്കേണ്ട സംഗതികളെപ്പററി ഒരു സാധകന് വേണ്ടതായ മാർഗ്ഗദർശനം ആ ജീവിതത്തിൽനിന്നു സിദ്ധിക്കുന്നു. സ്വന്തം അനുഭൂതികളുടെ വെളിച്ചത്തിലേ അദ്ദേഹം സംസാരിക്കുന്നുള്ളു. അതുകൊണ്ട് അദ്ദേഹത്തിൻെറ വാക്കുകൾ ഹൃദയസ്പൃക്കുകളും സംശയച്ഛേദികളുമായിത്തീരുന്നു. മററുള്ളവരിൽനിന്ന് ഒളിച്ചുവെയ്ക്കേണ്ടതായി ഒന്നുംതന്നെ ആ ജീവിതത്തിലുണ്ടായിരുന്നില്ല. ആക്കെങ്കിലും എന്തെങ്കിലും സംശയം തോന്നിയാൽ യഥേഷ്ടം പരീക്ഷിച്ച് സംശയനിവൃത്തി വരുത്തുന്നത് അദ്ദേഹത്തിന്ന് ഏററവും സന്തോഷപ്രദമായ കാര്യമായിരുന്നു. ഒരിക്കൽ തൻെറ പ്രവൃത്തികളിൽ സംശയം തോന്നി തന്നെ പരീക്ഷിച്ചതിന്നു് യോഗാനന്ദസ്വാമികളെ അഭിനന്ദിക്കുകയും അനുമോദിക്കുകയും ചെയ്തതിൽനിന്ന് ഇതു തെളിയുന്നുണ്ട്. വേദവേദാന്തങ്ങളോ ഇതിഹാസപുരാണങ്ങളോ ഒന്നും പഠിച്ചിട്ടില്ലാത്ത അദ്ദേഹത്തിൻെറ വാക്കുകൾ ഓരോന്നും അവയിലുള്ള ആശയങ്ങളെ വ്യാഖ്യാനിക്കുന്നവയും അവയുടെ സത്യത്വത്തെ വെളിപ്പെടുത്തുന്നവയുമാണ്. 'യസ്മിൻ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി' എന്ന് ഉപനിഷത്തുകൾ ഘോഷിക്കുന്ന ആ പരമസത്യത്തെ സാക്ഷാത്കരിച്ചിട്ടുള്ള പരമർഷിമാരുടെയെല്ലാം ആശയങ്ങളും ചിന്താഗതികളും ഏകരൂപങ്ങളായതിൽ ആശ്ചര്യപ്പെടുവാനില്ലല്ലൊ. സ്വന്തം അനുഭൂതികളിൽ സാക്ഷാത്കരിച്ച വേദാന്തസത്യങ്ങൾതന്നെ ലളിതമായ ശൈലിയിൽ, സുഗമമായ രീതിയിൽ, കാലോചിതമായ ഭാഷയിൽ വിവരിക്കുകയാണദ്ദേഹം ചെയ്തതു്.

കാമകാഞ്ചനത്യാഗംകൊണ്ട് സ്വാതന്ത്ര്യത്തിൽനിന്നു മുക്തിനേടി സർവ്വത്തിലും സർവ്വേശ്വരനെ സാക്ഷാത്കരിച്ച് സേവനപരമായ ഒരു ജീവിതം നയിക്കുവാൻ പ്രചോദനം നല്കുന്ന അദ്ദേഹത്തിൻെറ ഉപദേശങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് 'മൻ മുഖ് ഏക് കരോ' എന്നുള്ളതു്. അതായതു് വാക്കും വിചാരവും ഏകീകരിക്കുക എന്നർത്ഥം. 'മനസ്യേകം വചസ്യേകം കർമ്മണ്യേകം മഹാത്മനാം.' നാം തെററായിട്ടുള്ള കാര്യങ്ങൾ പ്രവർത്തിക്കുകയോ പറയുകയോ ചെയ്തിട്ടുണ്ടെങ്കിലും മനസ്സിൽ അതിനെപ്പററി പശ്ചാത്തപിക്കുന്നതുകൊണ്ട് അതിൻെറ ദോഷഫലം ഇല്ലാതാക്കാൻ കഴിയും. മനസ്സാണ് സർവ്വപ്രധാനമായിട്ടുള്ളതെന്നും നമ്മുടെ ഇപ്പോഴുള്ള ജീവിതത്തെ മാത്രമല്ല ഭാവിയെക്കൂടി നിയന്ത്രിക്കുന്നതു് ആ മനസ്സാണെന്നും ഉള്ള തത്ത്വത്തെ വ്യക്തമാക്കുവാനാണ് ഭഗവാൻ വേശ്യാഗൃഹത്തിലേയ്ക്കും ഭാഗവതം വായിക്കുന്ന സ്ഥലത്തേയ്ക്കും പോയ രണ്ടു സ്നേഹിതന്മാരുടെ കഥ പറയുന്നതു്. അനിയന്ത്രിതമായ മനസ്സാണ് സകലദോഷങ്ങൾക്കും കാരണമായിട്ടുള്ളതു്. ആ മനസ്സിനെ ശരിയായ നിലയിൽ സംസ്കരിച്ച് നേരായ മാർഗ്ഗത്തിലൂടെ നയിക്കുവാൻ സാധിച്ചാൽ എല്ലാ ദോഷങ്ങൾക്കും പരിഹാരം കാണുവാൻ കഴിയും. അതോടുകൂടി വിചാരത്തിന്നനുസരിച്ച വാക്കും വാക്കിന്നനുസരിച്ച പ്രവൃത്തിയും പാലിക്കുകയും വേണം. ആത്മാർത്ഥതയില്ലെങ്കിൽ മനുഷ്യൻെറ എല്ലാ പ്രവൃത്തികളും നിഷ്ഫലംതന്നെ. ആദ്ധ്യാത്മികവിഷയങ്ങളിൽമാത്രമല്ല ലൗകികകാര്യങ്ങളിലും മനസ്സിൻെറ ഏകാഗ്രമായ ഭാവമുണ്ടെങ്കിലേ കാര്യലാഭമുണ്ടാവുകയുള്ളു.

# ശരണം പ്രപദ്യേ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ആമ്നായശീഷ്വചനൈഃ പരിമൃഗ്യമാണൗ,
യോഗീന്ദ്രചിത്തകമലൈരനമീയമാനൌ,
ശ്രീദക്ഷിണേശ്വരസുരൗകസി ദൃശ്യമാനൌ
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 1

ഉപനിഷദ്വാക്യങ്ങളാൽ തിരയപ്പെടുന്നവയും, യോഗീശ്വരന്മാരുടെ ഹൃദയപുണ്ഡരീകങ്ങളാൽ ഊഹിക്കപ്പെടുന്നവയും, ദക്ഷിണേശ്വരക്ഷേത്രത്തിൽ കാണപ്പെടുന്നവയുമായ ശ്രീരാമകൃഷ്ണൻെറ തൃക്കാലടികളെ ഞാൻ ശരണം പ്രാപിക്കുന്നു.

മോഹാന്ധകാരസരണാവുഡുപായമാനൌ,
സംസാരഘോരജലധാവുഡുപായമാനൌ,
കാലാഹിജൃംഭണവിധാവമൃതായമാനൌ
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 2

അജ്ഞാനമാകുന്ന ഇരുട്ടുവഴിയിൽ തിങ്കളായും, സംസാരമാകുന്ന പെരുങ്കടലിൽ കപ്പലായും, കാലസർപ്പം കോട്ടുവായിടുമ്പോഴ് അമൃതായും അനുഭവപ്പെടുന്ന ശ്രീരാമകൃഷ്ണചരണങ്ങളെ ഞാനാശ്രയിക്കുന്നു. (ഉഡുപശബ്ദത്തിനു ചന്ദ്രനെന്നും കപ്പലെന്നും അർത്ഥമുണ്ട്.)

ദ്വേഷാദിപാതകതതേർമരണായമാനൌ,
ധർമ്മാദിവൈദികവിധേഃ കരണായമാനൌ,
നിഃശ്രേയസവ്യസനിനാമരണായമാനൌ
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 3

ദ്വേഷാദിയായ പാപസമൂഹത്തിന്നു മരണമായും, ധർമ്മാദിയായ വേദവിധിക്കു കരണമായും, മുമുക്ഷുക്കൾക്കാശ്രയമായുമിരിക്കുന്ന ശ്രീരാമകൃഷ്ണൻെറ പാദങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. (കരണം—സാധകതമം. അരണം—ആശ്രയം.)

നിശ്ശേഷതീർത്ഥനികരാ യത ഉദ്ഭവന്തി,
യത്ര പ്രവിശ്യ വിരമന്തി സമസ്തയോഗാഃ,
ആചാമതോഽഖിലഭവാബ്ധിജലം ച യൗ തൗ
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 4

എല്ലാ തീർത്ഥസമൂഹങ്ങളും എവിടെനിന്നാണോ ഉദ്ഭവിക്കുന്നതു്, സകലയോഗങ്ങളും എവിടെച്ചെന്നിട്ടാണോ അവസാനിക്കുന്നതു്, സംസാരക്കടലിലെ വെള്ളം മുഴുവൻ എവയാണോ ആചമിച്ചുവററിക്കുന്നതു്, ആ ശ്രീരാമകൃഷ്ണൻെറ തൃച്ചേവടികളെ ഞാനവലംബിക്കുന്നു.

ശീർഷം യയോരണുകണാഃ പരിപാവയന്തി,
സ്വാന്തം യയോർനഖരുചഃ പ്രതിഭാസയന്തി,
വിശ്വം യയോഃ പരിമളാ അനുവാസയന്തി,
തൗ രാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 5

എവയുടെ പരമാണുക്കളാണോ ശിരസ്സിനെ ശുദ്ധീകരിക്കുന്നതു്, എവയുടെ നഖകാന്തികളാണോ ഹൃദയത്തെ ശോഭിപ്പിക്കുന്നതു്, എവയുടെ സൌരഭ്യങ്ങളാണോ ലോകത്തെ വാസനിപ്പിക്കുന്നതു്, ആ ശ്രീരാമകൃഷ്ണചരണങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു.

ശ്രുത്യാ യയോർഝടിതി നശ്യതി പാപപുഞ്ജഃ
സ്മൃത്യാ യയോസ്സപദി ശുദ്ധ്യതി ചിത്തവൃത്തിഃ
നത്യാ യയോശ്ച സഹസാ ഭവഭീഃ പ്രയാതി
തൗ രാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 6

എവയുടെ ശ്രവണത്താലാണോ വേഗത്തിൽ പാപസമൂഹം നശിക്കുന്നതു്, എവയുടെ സ്മരണത്താലാണോ പൊടുന്നനെ ചിത്തവൃത്തി ശുദ്ധമാകുന്നതു്, എവയുടെ നമസ്കാരത്താലാണോ പെട്ടെന്നു സംസാരഭയം പറപറക്കുന്നതു്, ആ ശ്രീരാമകൃഷ്ണൻെറ പാദങ്ങളെ ഞാൻ മുറുകെ പിടിക്കുന്നു.

യുക്തോ മരാളതി യയോരഭിഷേകതീർത്ഥേ
മുക്തോ ദ്വിരേഫതി യയോർമകരന്ദയൂഷേ
ഭക്തശ്ചകോരതി യയോർനഖരേന്ദുകാന്ത്യാം
തൗ രാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 7

എവയുടെ അഭിഷേകതീർത്ഥത്തിലാണോ യോഗി അരയന്നത്തെപ്പോലെ പെരുമാറുന്നതു്, എവയുടെ തേനിലാണോ മുക്തൻ വണ്ടിൻെറ

മട്ടിൽ ആചരിക്കുന്നതു്, എവയുടെ നഖചന്ദ്രി കയിലാണോ ഭക്തൻ ചകോരത്തിൻെറ അടവെ ടുക്കുന്നതു്, ആ ശ്രീരാമകൃഷ്ണചരണങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു.

നിശ്ശേഷയോഗസരണൗ ചരതോര്യയോഃസ്യൗ
ലക്ഷ്യാണി ധർമ്മവിഷയേ പരമം പ്രമാണം,
മുക്തേർജയധ്വജവരാവിവ രാജമാനൗ
തൗ രാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 8

എല്ലാ യോഗമാർഗ്ഗത്തിലും സഞ്ചരിക്കുന്ന എവയുടെ അടയാളങ്ങളാണോ ധർമ്മവിഷയ ത്തിൽ എന്നും പരമപ്രമാണമായിരിക്കുക, മുക്തിയുടെ മികച്ച വെന്നിക്കൊടികളെന്നോണം വിളങ്ങിക്കൊണ്ടിരിക്കുന്ന ആ ശ്രീരാമകൃഷ്ണൻെറ ചേവടികളെ ഞാനാശ്രയിക്കുന്നു.

ദുര്യുക്തിവാദമപഹായ നരേന്ദ്രനാഥ—
സ്സംശിശ്രിയേ സവിനയം സുചിരം സിഷേവേ,
മേനേ ച മോക്ഷപദതോഽപി മഹത്തരൗ യൗ
തൗ രാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 9

നരേന്ദ്രനാഥൻ ദുര്യുക്തിവാദത്തെ വലി ച്ചെറിഞ്ഞു് എവയെയാണോ ആശ്രയിക്കുകയും താഴ്മയോടെ നെടുനാരം ശുശ്രൂഷിക്കുകയും മോ ക്ഷപദത്തെക്കാരം ഉൽകൃഷ്ടങ്ങളായി കരുതുകയും ചെയ്തിരുന്നതു്, ആ ശ്രീരാമകൃഷ്ണചരണങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു.

യദ്ദർശിതേന യദി ധർമ്മപഥേന യാതും
സംനഹ്യതേ ഭരതഭൂമിരതഃ പരസ്താത്
തർഹ്യേവ സാ നിജവിനഷ്ടപദം ലഭേത
തൗ രാമകൃഷ്ണചരണൗ ശരണം പ്രപദ്യേ. 10

എവ കാട്ടിത്തന്ന ധർമ്മമാർഗ്ഗത്തിലൂടെ ഭാരത ഭൂമി ഇനിമേലാൽ നടക്കാനൊരുങ്ങിയാൽ മാത്രമാണോ തത്രഭവതി തൻെറ നഷ്ടമായ സ്ഥാനത്തെ വീണ്ടെടുക്കുക, ആ ശ്രീരാമകൃഷ്ണചര ണങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു.

---

# നമ്മുടെ മാർഗ്ഗദർശികൾ

## ശ്രീ വീരേശ്വരാനന്ദസ്വാമികരം

മനുഷ്യൻ ആദിമകാലത്തു് വനാന്തരങ്ങളി ലും, ഗുഹകളിലും മൃഗതുല്യമായ ജീവിതമാണു് നയിച്ചിരുന്നതെങ്കിലും മററു ജന്തുക്കളിൽ നിന്നു് അവൻ ഒരു കാര്യത്തിൽ വ്യത്യസ്തനായിരുന്നു— മററു ജന്തുക്കരംക്കില്ലാത്ത ചിന്താശക്തി അഥവാ വിശേഷബുദ്ധിയിൽ. ഈ വിശേഷബുദ്ധി ഉപയോഗിച്ചു് മനുഷ്യൻ പടിപടിയായി ഉയ ന്നു് അത്യുന്നതസ്ഥാനങ്ങളിൽ എത്തിച്ചേർന്നു. അവൻ ക്രമേണ പരിഷ്കൃതനായി, വാസഗൃഹ ങ്ങരം പണിതു, സമുദായത്തെ രൂപീകരിച്ചു, രാജകീയനിയമങ്ങരം നടപ്പിൽ വരുത്തി, നിയ മങ്ങളും ചട്ടങ്ങളും അനുസരിച്ചുകൊണ്ടു് അവൻ ജീവിക്കുവാനും തുടങ്ങി. എന്നാൽ അപ്പോഴും അവൻെറ ചിന്താശക്തി സ്ഥൂലമായ ഭൗതിക ലോകത്തിൽ മാത്രം ഒതുങ്ങിനിന്നു. ഭോഗ ങ്ങരംക്കുവേണ്ടി വലിയ വലിയ കെട്ടിടങ്ങരം, മനോഹരങ്ങളായ ഉദ്യാനങ്ങരം, സാഹിത്യം, കവിത, നൃത്തം, തുടങ്ങി പലതും അവൻ സൃഷ്ടി ച്ചു. എന്നാൽ ഈ പോക്കു് അവിടെ അവസാ നിച്ചില്ല. ജഗത്തിൻെറ പിന്നിലുള്ള രഹസ്യം അവനറിയണം — ഈ ജഗത്തു് എന്നാലെന്തു്? ഇതിൻെറ പിന്നിലെന്തുണ്ടു്? ആരാണു് ഇതി നെ നടത്തിക്കൊണ്ടുപോകുന്നതു്? സ്വന്തം വിചാരശക്തി ഉപയോഗിച്ചുതന്നെ അവൻ അന്വേഷണമാരംഭിച്ചു. ഈ സത്യാന്വേഷണ ചിന്ത ക്രമേണ അവനെ തൻെറ ഉള്ളിൽ കുടി കൊള്ളുന്ന ആത്മതത്ത്വത്തിലെത്തിച്ചു; അങ്ങ നെ അവൻ ആത്മജ്ഞാനം നേടി. അതോടെ അവൻെറ യാത്ര അവസാനിച്ചു. ഇതാണു് മനുഷ്യൻെറ ക്രമാനുഗതമായ പുരോഗതിയുടെ ചരിത്രം.

ചരിത്രം പഠിക്കുമ്പോരം ഓരോ ദേശത്തി ൻേറയും സംസ്കാരാഭിവൃദ്ധിക്കു പിന്നിൽ ഒരു മഹാപുരുഷൻെറ ജീവിതം പരിശോഭിക്കുന്നതു്

നമുക്കു് കാണാം. അതിൻെറ ഉപദേശങ്ങളനുസരിച്ചു് മുന്നോട്ടുപോയതിനാലാണു് ആ ദേശം അഭിവൃദ്ധിയിലെത്തിയതു്. പിൽക്കാലത്തു് ആ ശക്തി ക്ഷയിക്കുമ്പോരം ആ സംസ്കാരവും നശിച്ചുപോകുന്നു. രണ്ടായിരം കൊല്ലങ്ങരംക്കു മുമ്പു് മദ്ധ്യധരണ്യാഴിയുടെ തീരത്തു് റോമൻ സംസ്കാരം വളരെ പ്രാബല്യത്തിൽ എത്തിയിരുന്നു. അവരുടെ അധഃപതനം ഗാരം എന്നു പേരുള്ള അപരിഷ്കൃതവഗ്ഗക്കാരുടെ ആക്രമണം മൂലമാണുണ്ടായതു്. ഗാരംവഗ്ഗക്കാർ റോമൻ സംസ്കാരത്തെ പാടെ നശിപ്പിച്ചു. അതെ സമയത്തു് പാലസ്റ്റയിനിൽ ശ്രീ യേശുക്രിസ്തു അവതരിച്ചു. അദ്ദേഹത്തിൻെറ പന്ത്രണ്ടു ശിഷ്യന്മാരും അവരുടെ ശിഷ്യഗണങ്ങളുംകൂടി അദ്ദേഹത്തിൻെറ ആദർശത്തെ യൂറോപ്പിലും മദ്ധ്യതരണ്യാഴിയുടെ തീരത്തും പ്രചരിപ്പിച്ചു. പുതിയൊരു സംസ്കാരം ഉടലെടുത്തു. റോമൻ സംസ്കാരം നശിച്ചുപോയ സ്ഥാനത്തു് പാശ്ചാത്യസംസ്കാരം രൂപംകൊണ്ടു. ക്രിസ്തുവഷം 1600 ആയപ്പോഴേയ്ക്കും യൂറോപ്പുമുഴുവൻ വീണ്ടും ശാന്തമായി. മനുഷ്യന്നു് സമാധാനത്തോടുകൂടി ജീവിക്കുവാൻ കഴിഞ്ഞതിനാൽ അവന്നു് സംതൃപ്തിയോടുകൂടി കഴിഞ്ഞുകൂടാമെന്ന മട്ടായി.

വേണ്ടത്ര സുഖസൗകര്യങ്ങരം ചുററും നിരന്നുവന്നാൽ മനുഷ്യൻ ഈശ്വരനെ വിസ്മരിക്കുന്നു. ഏതൊരാദർശത്തിൻെറ പേരിലാണോ യൂറോപ്പിൽ ശാന്തിയും സമാധാനവും നിലവിൽ വന്നതു് ആ ആദശ്ത്തെ അവർ ക്രമേണ മറന്നുതുടങ്ങി. ശരിക്കു് ആ സമയത്തു് വിജ്ഞാനത്തിൻെറ ആവിർഭാവമുണ്ടായി. ഇന്ദ്രിയാതീതമായ ഒരു വസ്തുവിലുള്ള വിശ്വാസം മനുഷ്യനിൽ ക്രമേണ കുറഞ്ഞുവന്നു. തൽഫലമായി നാസ്തികത്വം വളന്നു. ആ സംസ്കാരത്തിന്നു് ലോകത്തിൽ സവ്വത്ര പ്രചാരവും സിദ്ധിച്ചു. പാശ്ചാത്യസംസ്കാരം എവിടെയാണു് ചെന്നെത്തിയിരിക്കുന്നതെന്നു് നമുക്കു് ഇന്നു് പ്രത്യക്ഷത്തിൽ കാണാൻ കഴിയുന്നുണ്ടു്. ഈ ഘട്ടത്തിൽ ഒരു മഹാപുരുഷൻെറ സാന്നിദ്ധ്യം അത്യാവശ്യമായിത്തീന്നു. അതിനാൽ യഥാസമയം ശ്രീരാമകൃഷ്ണരൂപത്തിൽ ഒരു പുതിയ ശക്തി ആവിർഭവിച്ചു. അപ്പോരം വീണ്ടും ഒരു നവീനസംസ്കാരത്തിൻെറ ബീജാങ്കുരണമുണ്ടായി. ശ്രീരാമകൃഷ്ണൻെറ ജീവിതവും ഉപദേശവുമായിരുന്നു ആ ബീജം.

ബംഗാളിൽ, പാശ്ചാത്യസംസ്കാരം ലേശംപോലും തീണ്ടിയിട്ടില്ലാത്ത ഒരു കുഗ്രാമത്തിലാണു് ശ്രീരാമകൃഷ്ണൻ ജനിച്ചതു്. ദക്ഷിണേശ്വരത്തെ കാളീക്ഷേത്രത്തിൽ പൂജാരിയായി വന്ന അദ്ദേഹം ഭഗവല്ലാഭാത്ഥം തീവ്രസാധനകളിൽ ആമഗ്നനായി. അവസാനം അദ്ദേഹത്തിനു് ഭഗവാൻെറ ദശ്നം ലഭിച്ചു. സ്വയം ഈശ്വരനെ സാക്ഷാത്കരിച്ചതിനുശേഷം അദ്ദേഹം ഈശ്വരനുണ്ടെന്ന സത്യത്തെ ലോകത്തിന്നു് കാണിച്ചുകൊടുത്തു. അക്കാലത്തു് സ്വാമിജി (അന്നു് നരേന്ദ്രനാഥൻ) പാശ്ചാത്യവിദ്യാഭ്യാസം നേടിയതിനുശേഷം സകലരോടും ഈശ്വരൻെറ അസ്തിത്വത്തെക്കുറിച്ചു് അന്വേഷിച്ചുകൊണ്ടു് നടക്കുകയാണു്. എന്നാൽ ഒരിടത്തും തൻെറ പ്രശ്നത്തിനു് പരിഹാരം കാണാൻ കഴിഞ്ഞില്ല. ശ്രീരാമകൃഷ്ണൻെറ അടുത്തുവന്നു് അദ്ദേഹം തൻെറ ചോദ്യം ആവത്തിച്ചപ്പോരം ഉടനെ ഉത്തരം കിട്ടി: ''ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ടു്, നിന്നെ കാണുന്നതുപോലെതന്നെ. നിനക്കു് കാണിച്ചുതരാനും എനിക്കു് കഴിയും.'' അദ്ദേഹത്തിൻെറ സംസഗ്ഗം മൂലം സ്വാമിജിയുടെ അവിശ്വാസമെല്ലാം നീങ്ങി. അദ്ദേഹം ശ്രീരാമകൃഷ്ണൻെറ അഭിപ്രായങ്ങരം സ്വീകരിക്കാൻ തയ്യാറായി. പ്രാച്യവും പാശ്ചാത്യവും തമ്മിലുള്ള ഒരു സമ്മേളനമാണു് അന്നു നടന്നതു്.

ശ്രീരാമകൃഷ്ണദേവൻ തനിക്കുണ്ടായ ഈശ്വരസാക്ഷാത്കാരം വഴി ഇശ്വരൻെറ ആസ്തിത്വത്തെ സംബന്ധിച്ചു് ശാസ്ത്രീയമനോഭാവമുള്ള ആളുകളുടെ സംശയങ്ങളെ ദൂരീകരിക്കുക മാത്രമല്ല ചെയ്തതു്, പിന്നേയും എത്രയോ കാര്യങ്ങരം അദ്ദേഹം തെളിയിച്ചു് കാണിച്ചു. അതായതു് എല്ലാ മതങ്ങളിൽക്കൂടിയും ഈശ്വരനെ പ്രാപിക്കാൻ കഴിയും. അദ്ദേഹം ഹിന്ദുധർമ്മത്തിൽ അടങ്ങിയിട്ടുള്ള ശൈവം, വൈഷ്ണവം, ശാക്തം എന്നീ എല്ലാ മാഗ്ഗങ്ങളിൽക്കൂടി മാത്രമല്ല, ക്രിസ്ത്യൻ മുസ്ലീം തുടങ്ങിയ മററു ധർമ്മമാഗ്ഗങ്ങളിൽക്കൂടിയും സാധനചെയ്തു് അവ ഓരോന്നും മനുഷ്യനെ ഒരിടത്തേയ്ക്കുതന്നെ എത്തിയ്ക്കുന്നുവെന്നു് തെളിയിച്ചു. അങ്ങനെയാണെങ്കിൽ അവ തമ്മിൽ വ്യത്യസ്തമായിരിക്കുന്നതെന്തു

കൊണ്ട് ? ഭഗവാൻ അനന്തനാണ്. അപരിമിതനായവനെ പരിമിതമായ ഭാഷവഴിയായി പ്രകാശിപ്പിക്കാൻ ശ്രമിക്കുമ്പോഴാണ് വ്യത്യാസങ്ങൾ പ്രത്യക്ഷപ്പെടുന്നത്. ബ്രഹ്മം ഒരിക്കലും ഉച്ഛിഷ്ടമായിട്ടില്ലെന്ന് അദ്ദേഹം പറയാറുണ്ട്. ശിഷ്യന്മാർ ഒരിക്കൽ അദ്ദേഹത്തോടു ചോദിച്ചു, ''സമാധ്യവസ്ഥയിൽ അവിടുത്തെ അനുഭവം എന്തായിരുന്നു ?'' അദ്ദേഹം പറഞ്ഞു, ''എനിക്ക് അതെല്ലാം പറഞ്ഞുതന്നാൽ കൊള്ളാമെന്നുണ്ട്. പക്ഷെ അമ്മ എന്റെ വായ് മൂടിക്കെട്ടുന്നു.'' മൂകനായ ഒരാൾക്ക് മധുരപലഹാരം തിന്നിട്ട് അതിന്റെ സ്വാദ് എന്തെന്ന് അന്യനെ പറഞ്ഞു് മനസ്സിലാക്കാൻ കഴിയാത്തതുപോലെ ബ്രഹ്മജ്ഞാനം നേടിയവക്ക് ബ്രഹ്മത്തെ ഭാഷയിൽക്കൂടി പറഞ്ഞു മനസ്സിലാക്കിക്കൊടുക്കാൻ സാദ്ധ്യമല്ല. എല്ലാ ധർമ്മങ്ങളും സത്യമാണ്. ഇഷ്ടമുള്ള മാഗ്ഗത്തിൽക്കൂടി പൊയ്ക്കോളൂ. ഒരേ ലക്ഷ്യത്തിൽതന്നെ എത്തിച്ചേരും.

ഈ ജഗത്തിൽ ബ്രഹ്മമല്ലാതെ മററൊന്നുമില്ല. 'സവ്വം ഖല്വിദം ബ്രഹ്മ.' നാമരൂപാത്മകമായ ഈ ജഗത്തു് മുഴുവൻ ബ്രഹ്മമയമാണെന്ന് അദ്ദേഹം പ്രത്യക്ഷമാക്കി. അദ്ദേഹത്തിന്ന് എല്ലാവരും സ്വന്തപ്പെട്ടവരായിരുന്നു, എല്ലാവരുടെ ഉള്ളിലും ഒരേ ആത്മാവിനേയാണ് അദ്ദേഹം ദർശിച്ചിരുന്നതു്.

അദ്ദേഹത്തിൽനിന്ന് ജ്ഞാനോദയം നേടിയ സ്വാമിജി ഭാരതവഷം മുഴുവൻ ചുററി നടന്നു കണ്ടതിനുശേഷം ഷിക്കാഗോവിലേയ്ക്കു പോയി. ഭാരതവഷം ഇതിനുമുമ്പും പല പ്രാവശ്യം ജഗത്തിനെ ശാന്തിവചസ്സുകൾകൊണ്ടനുഗ്രഹിച്ചിട്ടുണ്ട്. ഇപ്രാവശ്യവും സ്വാമിജി അതേ ശാന്തിമന്ത്രം ലോകത്തെ കേൾപ്പിക്കാനാണ് പോയതു്. അമേരിക്ക മുഴുവനും മൂന്നുനാലു വഷങ്ങൾ ചുററിനടന്നപ്പോൾ അവിടെ ഭോഗവിലാസസാമഗ്രികൾക്ക് യാതൊരു ലോഭവുമില്ല, എന്നാൽ ധമ്മത്തിന്റെ അഭാവം മാത്രമാണ് ഉള്ളതെന്ന് സ്വാമിജി മനസ്സിലാക്കി. ഭാരതവഷത്തിൽ ചുററി നടന്നപ്പോൾ അദ്ദേഹം മനസ്സിലാക്കി ഇന്നാട്ടിൽ ധാമ്മികാദശ്ങ്ങൾക്ക് യാതൊരു കുറവുമില്ല, ഇവിടെ അന്നവസ്ത്രാദികളുടെ അഭാവമാണ് അനുഭവപ്പെടുന്നതു് എന്നു്. അതിനാൽ അദ്ദേഹം പാശ്ചാത്യരുടെ ഭൌതികാദർശത്തേയും പൌരസ്ത്യരുടെ ആദ്ധ്യാത്മികാദർശത്തെയും കൂട്ടിയിണക്കി നവീനമായ ഒരാദശ്ത്തെ ലോകസമക്ഷം സമപ്പിച്ചു. ഈ നവീനാദശ്ത്തെ അദ്ദേഹംതന്നെ സംക്ഷിപ്തമായി നിവ്വചിച്ചിട്ടുണ്ട്:— 'ആത്മനോ മോക്ഷാത്ഥം ജഗദ്ധിതായ ച.' ഭാരതത്തിന്റെ ആദശം ധാമ്മികമാണെന്ന് അദ്ദേഹം കണ്ടറിഞ്ഞു. ധമ്മത്തെ വിടാതെ മുറുകെപ്പിടിക്കണം. അതിനാൽ ജീവനെ ശിവനാണെന്ന ഭാവേന സേവിക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. ഏതൊരു കമ്മവും ഈശ്വരപൂജയാണെന്ന ഭാവേന നിവ്വഹിക്കണമെന്ന് അദ്ദേഹം പറഞ്ഞു. ഈ ഒരു ദൃഷ്ടിയോടുകൂടിവേണം ലോകക്ഷേമകരമായ പ്രവത്തനങ്ങളിലേപ്പെടാൻ. ധമ്മമല്ലാതെ ശാന്തിക്ക് വേറെ വഴിയില്ല. പാശ്ചാത്യർ സമുദായക്ഷേമത്തിനുവേണ്ടി കോടിക്കണക്കിന് പണം ചെലവുചെയ്തിട്ടും അവക്ക് ശാന്തി കൈവരുത്താൻ കഴിയുന്നില്ല. എന്താണു കാരണം ? ഈ സേവനത്തിനു പിന്നിൽ ആദ്ധ്യാത്മികമായ യാതൊരാദശവുമില്ല എന്നതുതന്നെ. ധമ്മത്തെ വിട്ടുകളഞ്ഞാൽ യാതൊന്നും നേടാൻ സാദ്ധ്യമല്ലെന്ന് അവരെ മനസ്സിലാക്കാൻ സ്വാമിജി വളരെയധികം പരിശ്രമിച്ചു.

ശ്രീരാമകൃഷ്ണസംഘത്തിന്റെ മുമ്പിൽ അദ്ദേഹം നൂതനമായ ഒരാദശം വെച്ചിട്ടാണ് പോയതു്. പ്രവത്തനങ്ങളെല്ലാം — സ്കൂളുകൾ, ആശുപത്രികൾ, ദുരിതാശ്വാസനടപടികൾ മുതലായവയെല്ലാം — ഈ ആദശത്തിന്മേൽ പടുത്തുയത്തണം. നമ്മുടെ ഓരോ പ്രവൃത്തിയും ആരാധനയാണ്. ഇതായിരുന്നു സ്വാമിജിയുടെ നിദ്ദേശം. ഏതു പ്രവൃത്തിയും ആരാധനാമനോഭാവത്തോടുകൂടി ചെയ്യുതീക്കാൻ കഴിഞ്ഞെങ്കിൽ അതോടെ നിങ്ങൾക്കു മുക്തി ലഭിക്കും. ഈ ആദശം മുമ്പിൽവച്ചുകൊണ്ട് നാം ലോകസേവനത്തിന്നിറങ്ങുകയാണെങ്കിൽ നമ്മുടെ ആദ്ധ്യാത്മികജീവിതത്തിന്ന് ഉത്ക്കഷവും സമുദായസേവനവും രണ്ടും ഒരേസമയം നടന്നുപോകും. ഉരുക്കുകമ്പനി സ്ഥാപിക്കുന്നതിന്റെ ഉദ്ദേശ്യം ഉരുക്കുനിമ്മാണമാണ്. എന്നാൽ അതോടൊപ്പം മററു പല ചില്ലറ സാധനങ്ങളും നിമ്മിക്കപ്പെടുന്നു. അവയെല്ലാം കമ്പോളത്തിൽ നല്ലവിലയുമാണ്. അവയെ നിമ്മിക്കുന്നതായിരുന്നില്ല

ഉരുക്കുകമ്പനിയുടെ പ്രധാന ഉദ്ദേശം എന്നതു് തീർച്ചയാണല്ലൊ. എന്നതുപോലെതന്നെ നമ്മുടെ യഥാർത്ഥലക്ഷ്യം ഈശ്വരസാക്ഷാത്കാരമാണു്, സമുദായസേവനമല്ല. സ്വാമിജി ഈ ഒരാദർശം നമ്മുടെ മുമ്പിൽ തെളിയിച്ചു കാണിച്ചു. ഉരുക്കു നിർമ്മാണത്തിൽ മററു പല സാധനങ്ങളും സ്വയം ഉല്പാദിപ്പിക്കപ്പെടുന്നതുപോലെ ഭഗവല്ലാഭത്തിനുവേണ്ടി നാം ചെയ്യുന്ന കർമ്മംവഴിയായി ഉണ്ടായിത്തീരുന്നതെല്ലാം അതിൻെറ അവാന്തര ഫലങ്ങൾ ആണു്. നാം അതു മറക്കുമ്പോഴാണു് നമുക്കു് അധഃപതനം സംഭവിക്കുന്നതു്. മോക്ഷപ്രാപ്തിയാണു് നമ്മുടെ പ്രധാനലക്ഷ്യം. ഈ നവീനാദർശത്തെ എല്ലായിടത്തും നാം പ്രചരിപ്പിക്കണം. ഭക്തന്മാരും സന്ന്യാസിമാരും ഒത്തുചേർന്നു പ്രവർത്തിച്ചാലല്ലാതെ ഇക്കാര്യം നടപ്പിൽ വരുത്തുക സാദ്ധ്യമല്ല. ഈ ചുമതല നമ്മുടെ ചുമലുകളിലാണെന്ന കാര്യം മറക്കരുതു്. രാഷ്ട്രീയജീവിതത്തിൽ എല്ലാവരിലും ഈ ഭാവന ഉണ്ടാക്കിത്തീർക്കണമെന്നു് സ്വാമിജി ആഗ്രഹിച്ചു. ജീവിതത്തിൻെറ സകല തുറകളിലും, രാഷ്ട്രീയവും സാമുദായികവുമായ എല്ലാ വിഭാഗങ്ങളിലും ധർമ്മത്തിൻെറ പ്രഭാവം അനുഭവപ്പെടണം. ഈ ആദർശത്തിൻെറ ലോകത്തിന്നാകമാനം അനുകരണീയമായ അത്യുജ്ജ്വലമായൊരു ദൃഷ്ടാന്തമായിരുന്നു സ്വാമിജി.

ശ്രീമാതൃദേവി ഈ ലോകത്തിനു് എന്തു നല്കിയിട്ടാണു് പോയതു് എന്നുംകൂടി നമുക്കു നോക്കാം. ദക്ഷിണേശ്വരത്തുവെച്ചു ദാമ്പത്യപ്രേമത്തിൻെറ ശരിയായ ആദർശമെന്തെന്നു് മാതൃദേവി കാണിച്ചുതന്നു. ഈ ആദർശം കാണിച്ചുതരാൻവേണ്ടി മാത്രമാണോ അമ്മയുടെ അവതാരം? അല്ല, അതു മാത്രമല്ല. ശ്രീരാമകൃഷ്ണദേവൻെറ ദേഹത്യാഗത്തിനുശേഷം 34 കൊല്ലം മാതൃദേവി ഈ ഭൂമുഖത്തു് കഴിച്ചുകൂട്ടുകയുണ്ടായി. അന്നു് അമ്മ ലോകത്തിനു് മാതൃഭാവം കാണിച്ചുകൊടുത്തു. ശ്രീരാമകൃഷ്ണമഠത്തിൻേറയും മിഷൻേറയും രൂപീകരണത്തിനും ശാരദാദേവിയാണു് കാരണം. നിങ്ങൾക്കു് എല്ലാവക്കും ഇതറിയാവുന്ന കാര്യമായിരിക്കും. ശ്രീഗുരുമഹാരാജിൻെറ ശരീരത്യാഗത്തിനുശേഷം അമ്മ ബുദ്ധഗയയിൽ പോയിരുന്നു. അവിടെ ബുദ്ധസന്ന്യാസിമാരുടെ മഠങ്ങൾ കണ്ടിട്ടു് തൻെറ സന്താനങ്ങൾക്കും ഇവ്വിധത്തിൽ താമസിക്കാനുള്ള സൗകര്യങ്ങൾ ഒരുക്കിക്കൊടുക്കേണമേ എന്നു് ദേവി ഭഗവാനോടു പ്രാർത്ഥിക്കയുണ്ടായി. അതിൻെറ ഫലമാണു് ഇന്നു് നാം കാണുന്ന ബേലൂർമഠം. അമ്മ ഉണ്ടായിരുന്നില്ലെങ്കിൽ ഗുരുമഹാരാജിൻെറ ത്യാഗിശിഷ്യന്മാരെല്ലാം നാനാദിക്കുകളിൽ അലഞ്ഞുതിരിഞ്ഞു നടക്കുമായിരുന്നു. അവരുടേതായ ഒരു സംഘടന രൂപീകരിക്കപ്പെടുമായിരുന്നോ എന്നു സംശയമാണു്. സ്വാമിജി പാശ്ചാത്യരാജ്യങ്ങളിലേയ്ക്കു പോയതു് അമ്മയുടെ ആദേശങ്ങളെ മാനിച്ചുകൊണ്ടു മാത്രമാണു്. ശ്രീരാമകൃഷ്ണൻെറ സന്ന്യാസിശിഷ്യന്മാരെല്ലാവരും മാതൃഗതപ്രാണന്മാരായിരുന്നു. ദക്ഷിണേശ്വരത്തു് താമസിക്കുന്ന കാലത്തു് ശ്രീരാമകൃഷ്ണനു് ഈ ലോകത്തെക്കുറിച്ചു് യാതൊരു ശ്രദ്ധയും ഉണ്ടായിരുന്നില്ല. എന്നിട്ടും ഗൃഹസ്ഥന്മാരായ ഭക്തജനങ്ങൾക്കു് ഗൃഹസ്ഥജീവിതത്തെപ്പററി നാനാതരത്തിലുള്ള ഉപദേശങ്ങൾ നല്കുകയും ചെയ്തു. ശ്രീമാതൃദേവി ഇല്ലായിരുന്നുവെങ്കിൽ ഇതേപ്പററി നമ്മുടെ മനസ്സിൽ നാനാസംശയങ്ങൾ തലപൊക്കുമായിരുന്നു. അതിനാൽ അദ്ദേഹം ഈ സകല ഉപദേശങ്ങളും ജീവിതത്തിൽ പ്രതിഫലിപ്പിക്കേണ്ടതു് എങ്ങനെയെന്നു് പ്രായോഗികമായി കാണിച്ചുതരാൻ വേണ്ടി മാതൃദേവിയെ ഇവിടെ നിർത്തിയിട്ടുപോയി. ഗുരുമഹാരാജിൻെറ മഹാസമാധിക്കുശേഷം എത്രയെത്ര കഷ്ടതകൾ സഹിച്ചുകൊണ്ടാണു് അമ്മ കമാർപുക്കുറിൽ കഴിഞ്ഞുകൂടിയതു്! അമ്മയുടെ സഹോദരന്മാരുടെ പെരുമാററങ്ങളെക്കുറിച്ചും നിങ്ങൾക്കു് നല്ലപോലെ അറിയാമല്ലൊ. അവർ അങ്ങെയററത്തെ സംസാരികളായിരുന്നു. ഒരുദാഹരണം പറയാം. ജയരാമവാടിയിൽ വെള്ളത്തിനു് വലിയ ബുദ്ധിമുട്ടാണെന്നു് മനസ്സിലാക്കിയ ഒരു ഭക്തൻ ഒരു കിണർ കുഴിപ്പിക്കാനാഗ്രഹിച്ചു. ഉടനെ സഹോദരന്മാർ അമ്മയോടു ചോദിക്കുകയാണു്: ''നിങ്ങൾക്കു് സ്വന്തം ഭൂമിയെവിടെയാണു് ? നിങ്ങൾ കിണർ കുഴിപ്പിക്കാൻ പറമ്പെടുക്കുകയാണെങ്കിൽ അതിനു് വില തരേണ്ടിവരും.'' ഇത്തരം നിരവധി കഷ്ടതകളനുഭവിച്ചുകൊണ്ടു് മാതൃദേവി അനവധിവഷങ്ങൾ ഈ സഹോദരന്മാരോടൊപ്പം കഴിച്ചുകൂട്ടുകയുണ്ടായി. ലൗകികന്മാരുടെ ഒത്ത

നടുവിൽ താമസിച്ചുകൊണ്ടും ഭഗവാനെ നേടുന്നതിന്ന് ഏതുവിധത്തിലാണ് പരിശ്രമിക്കേണ്ടതെന്ന് അമ്മ നമ്മെ പഠിപ്പിച്ചു. ഇങ്ങനെ സ്വന്തം ജീവിതത്തിൽക്കൂടി അമ്മ ലോകത്തിന്ന് വലിയ ഒരാദശം കാഴ്ചവെച്ചു. മഠത്തിൽ വരുന്നവരോട് പ്രേമാനന്ദസ്വാമികഠം പറയാറുണ്ടായിരുന്നു: ''ചെല്ല, ജയരാമവാടിയിൽ പോയി വൈകുണ്ഠത്തിലെ ലക്ഷ്മി നെല്ലു കുത്തുന്നതും വീടു വൃത്തിയാക്കുന്നതും ഭക്തന്മാരെ ശുശ്രൂഷിക്കുന്നതും കണ്ടിട്ടു വരൂ.''

ലോകത്തിൽ ഒന്നിന്നു പുറകെ ഒന്നായി പല ആദർശങ്ങളും വന്നുനിരന്നിട്ടുണ്ട്. ഇന്നത്തെ കാലത്തു് സ്വാമിജിയുടെ ആദർശങ്ങളെ ശരിക്കു മനസ്സിലാക്കുകയാണാവശ്യം. നമ്മുടെ നാട്ടിലെ രാജ്യതന്ത്രജ്ഞന്മാരും വിദ്യാഭ്യാസവിദഗ്ധന്മാരുമായ ചിന്തകന്മാരെല്ലാവരും ഇക്കാര്യം ഊന്നിപ്പറഞ്ഞിട്ടുണ്ട്. നിങ്ങഠംക്കു കേട്ടാൽ സന്തോഷം തോന്നുന്ന ഒരു കാര്യം ഞാൻ പറയാം: ''വിദൂരത്തിൽ സ്ഥിതിചെയ്യുന്ന ഫിൻലണ്ടിൽനിന്ന് അവിടത്തെ ഒരു മുൻമന്ത്രി വന്നിരുന്നു. സ്വാമിജിയുടെ കൃതികളെ അദ്ദേഹം നമ്മെപ്പോലെതന്നെ സശ്രദ്ധം പഠിച്ചിട്ടുണ്ടെന്ന് സംഭാഷണത്തിൽനിന്നും എനിക്കു് മനസ്സിലായി. അദ്ദേഹം പറയുകയാണ്, 'സ്വാമിജിയുടെ കൃതികഠം ഞങ്ങഠം വായിക്കാറുണ്ട്. ജീവിതത്തിൽ ശക്തി നേടുന്നതിന്ന് സ്വാമിജിയുടെ ജീവിതത്തെയാണ് ഞങ്ങഠം സ്വീകരിച്ചിട്ടുള്ളതു്.'' മദ്ധ്യേഷ്യയിൽനിന്ന് ഒരു കൂട്ടം വ്യാപാരികഠം കേരളത്തിലെ നമ്മുടെ ഒരാശ്രമത്തിൽ വന്നിരുന്നു. അവർ പറയുകയുണ്ടായി: ''ഞങ്ങഠം സ്വാമിജിയുടെ പുസ്തകങ്ങഠം വായിക്കാറുണ്ട്, ഞങ്ങഠം ഒരു വിവേകാനന്ദ സമാജം രൂപീകരിച്ചിട്ടുണ്ട്. അതിൽ ഞങ്ങഠം ചച്ചകളും ആലോചനകളും നടത്താറുണ്ട്.'' ഇറാനിലും സ്വാമിജിയുടെ തത്ത്വങ്ങഠംക്കു് നല്ല പ്രചാരമുണ്ട്. ഇറാനിൽനിന്നു വന്ന ഒരു ധനികൻ — അദ്ദേഹം സ്വന്തമായ ഒരു വിശ്വവിദ്യാലയം നടത്തുന്നുണ്ട് — ഒരിക്കൽ ബേലൂർ മഠം സന്ദർശിക്കാൻ വന്നപ്പോഠം പറയുകയാണ്: 'ഞങ്ങളുടെ നാട്ടിലും ഇതിന്റെ ഒരു ശാഖ ആരംഭിക്കണം. അതിലേയ്ക്കുള്ള ചെലവു മുഴവൻ ഞാൻ വഹിച്ചുകൊള്ളാം.'

ഇങ്ങനെ നോക്കുമ്പോഠം ഗുരുമഹാരാജ് എവിടെ എന്തൊക്കെയാണ് ചെയ്തുവെച്ചിട്ടുള്ളതു് എന്നു് അറിയാൻ യാതൊരു മാഗ്ഗവുമില്ല. അതുകൊണ്ടാണ സ്വാമിജി പറഞ്ഞതു്, ''രാമകൃഷ്ണാദശം ഒന്നുമാത്രമാണ് ജഗത്തിന്റെ ജീവശക്തി, ഭാരതവഷം ഈ ആദശം സ്വീകരിച്ചേ പുരോഗതി നേടുകയുള്ളൂ.'' നമ്മുടെ രാഷ്ട്രീയകാര്യങ്ങളും വിദ്യാഭ്യാസനയങ്ങളും ഈ ആദർശത്തെ അനുസരിച്ചുതന്നെ വേണം കെട്ടിപ്പടുക്കാൻ.

ഇന്നു് നമ്മുടെ സ്ത്രീകഠം വിദ്യാഭ്യാസം നേടിക്കഴിഞ്ഞു, ഓഫീസ്സുകളിലും, കോടതികളിലും പാർളിമെൻറിലും ഭരണകൂടത്തിലും — എല്ലായിടത്തും അവർ കയറിപ്പററി സർവ്വപ്രകാരേണയും ഉയരാൻ ശ്രമിച്ചുവരികയാണ്. ഇതു യഥാത്ഥത്തിൽ സന്തോഷിക്കേണ്ട ഒരു കാര്യമാകുന്നു. ഇത്ര കാലവും അവർ അടുക്കളയ്ക്കുകത്തു് കുടുങ്ങിക്കിടക്കുകയായിരുന്നു. എന്നിരുന്നാലും അവർ ഭാരതവഷത്തിന്റെ സ്ത്രീത്വാദശത്തെ മറക്കാനിടവന്നാൽ അതവരുടെ വിനാശത്തിന്നു കാരണമായിത്തീരും. നമ്മുടെ സ്ത്രീലോകം ആദശത്തിൽനിന്നു് ഭ്രംശിച്ചുപോയാൽ അതു് നമ്മുടെ മാത്രമല്ല ലോകത്തിന്റെ മുഴവൻ നാശത്തിനു് വഴിവെയ്ക്കും. അതിനാൽ മാതൃദേവിയുടെ ജീവിതത്തിൽ മാതൃഭാവത്തിന്റേയും ത്യാഗത്തിന്റേയും സേവനത്തിന്റേയും ആദർശങ്ങഠം ഏതു വിധത്തിലാണോ പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നതു് അതിനനുസരിച്ചു നാം ജീവിതത്തെ മുമ്പോട്ടു കൊണ്ടുപോയാൽ നമുക്കു് ഒരു വിധത്തിലുമുള്ള ദുഃഖവും വന്നുചേരുന്നതല്ല. ശ്രീരാമകൃഷ്ണനും മാതൃദേവിയും സ്വാമിജിയും കാണിച്ചുതന്ന ആദർശങ്ങളെ നാം പാലിച്ചേ തീരൂ. ഇതല്ലാതെ മറെറാരു മാഗ്ഗത്തിൽക്കൂടിയും ഭാരതവഷത്തിനു് ശ്രേയസ്സുണ്ടാക്കാൻ സാദ്ധ്യമല്ല. ആരെന്തൊക്കെ പറഞ്ഞാലും ശരി നമ്മുടെ നാട്ടിൽ അന്യനാടുകളിൽനിന്നുവന്ന ഒരാദശവും ഫലവത്താകാൻ പോകുന്നില്ല. ഭഗവാന്റേയും സ്വാമിജിയുടേയും ആദർശം മുറുകെ പിടിച്ചുകൊണ്ടു് നാം മുന്നോട്ടു നീങ്ങണം. അതുവഴിയായി സ്വന്തം മോക്ഷവും കൈവരുത്താം, ലോകസേവനവും സാധിക്കാം. ഈ മാഗ്ഗങ്ങളിൽക്കൂടി മുന്നേറുവാനുള്ള കഴിവു് അവൻ നമുക്കു നല്കി അനുഗ്രഹിക്കട്ടെ!

[വിവത്തനം: പ്രവ്രാജിക ധീരാപ്രാണാ]

# ചൈതന്യസന്ദേശം

## ആഞ്ഞം മാധവൻനമ്പൂതിരി

സത്യം, സമത്വം, സാഹോദര്യം എന്നീ മഹത്തായ മുദ്രാവാക്യങ്ങറം ഇന്നു വല്ല നിഘണ്ഡുക്കളിലൊ, പ്രസംഗവേദികളിലൊ അല്പാല്പം ഒതുങ്ങിനില്ക്കുന്നുണ്ടാവാം. സാമാന്യേന അവ മാനവസമുദായത്തിൽനിന്നു് അന്തദ്ധാനം ചെയ്തു കഴിഞ്ഞിരിക്കുന്നു. തന്മൂലം മനുഷ്യൻ മൃഗപ്രായനായി മാറിക്കൊണ്ടിരിക്കുകയാണു്. പരസ്പരം സ്നേഹമോ വിശ്വാസമോ ആരിലും ഇല്ല. അവനവൻെറ സ്വാത്ഥലാഭമാണു് ഏവരുടേയും ജീവിതലക്ഷ്യം. അതിന്നുവേണ്ടി ലോകം ചേരിതിരിഞ്ഞു് കലഹകാഹളം മുഴക്കിക്കൊണ്ടിരിക്കുന്നു. അങ്ങനെയൊരു ഭാരതയുദ്ധം മനുഷ്യൻെറ അകത്തും പുറത്തും ഒരുപോലെ നടമാടിക്കൊണ്ടിരിക്കുകയാണു്. അതു് പ്രപഞ്ചമുള്ളേടത്തോളം കാലം അങ്ങനെതന്നെ നിലനില്ക്കുന്നതുമാണു്. ആ പോരിൽ വിജയം വരിക്കാനാണു് എല്ലാവരും ജാഗരൂകരായിക്കൊണ്ടിരിന്നതു്. സാക്ഷാൽ ഭാരതയുദ്ധത്തിൽ പതിനൊന്നു് അക്ഷൌഹിണിസൈന്യങ്ങളോടുകൂടി കൌരവന്മാർ പോക്കളത്തിൽ അണിനിരന്നു. മറുഭാഗത്താകട്ടെ ആയുധം കയ്യിലേന്താത്ത ശ്രീകൃഷ്ണൻ മാത്രമായിരുന്നു മുഖ്യാവലംബം. പക്ഷെ വിജയൻ വിജയശ്രീലാളിതനായി! ഇന്നാണെങ്കിൽ, സൈന്യബലത്തെ ആശ്രയിക്കുവാൻ വെമ്പുന്ന ദുര്യോധനന്മാരാണു് അധികം. സർവ്വാത്മനാ സംരക്ഷിപ്പാൻ തയ്യാറായി അടുത്തു നില്ക്കുന്ന പാത്ഥസാരഥിയെ സ്വീകരിപ്പാൻ അധികമാരും ഒരുങ്ങുന്നില്ല. അതുതന്നെയാണു് ഓരോരുത്തരുടേയും ജീവിതം പരാജയത്തിൻെറ പര്യായമായി തീരാനുള്ള മുഖ്യകാരണവും. ''ഈശ്വരൻ സകല മനുഷ്യരാശിയിലും കുടികൊള്ളുന്നു: പക്ഷെ എല്ലാവരും ഈശ്വരനിൽ വസിക്കുന്നില്ല; അതു തന്നെയാണു ജീവൻെറ എല്ലാ ദുഃഖത്തിന്നും നിദാനം.' എന്നു സ്വതന്ത്രഭാരതത്തിൻെറ പിതാവായ മഹാത്മജി ഒരിക്കൽ പ്രസ്താവിക്കുകയുണ്ടായി. അതെത്ര പരമാത്ഥമാണു്? അപ്പോറം, ജീവൻെറ എല്ലാ അസ്വാസ്ഥ്യത്തിന്നും മൂലകാരണം ഭഗവദ്വിസ്മരണമാണെന്നു വ്യക്തമാകുന്നു. എന്നാൽ ഭഗവാനെ മറക്കാതിരിക്കുക അത്ര പ്രയാസമാണോ? ഒരിക്കലുമല്ല; അനായാസേന ഓരോ ജീവനും തന്തിരുവടിയെ ആശ്രയിപ്പാനുള്ള മാർഗ്ഗങ്ങറം കാലാനുസരണം ഭഗവാൻതന്നെ നാനാരൂപേണ പ്രകാശിപ്പിച്ചിട്ടുണ്ടു്.

യദാ യദാ ഹി ധമ്മസ്യ ഗ്ലാനിർഭവതി ഭാരത,<br>അഭ്യുത്ഥാനമധമ്മസ്യ തദാത്മാനം സൃജാമ്യഹം.

'ഏതേതവസരത്തിലാണോ ധർമ്മത്തിനു് അധഃപതനവും അധർമ്മത്തിനു വദ്ധനയും സംഭവിക്കുന്നതു്, ആ അവസരങ്ങളിലെല്ലാം ഞാനവതരിച്ചു് ധർമ്മത്തെ പരിപാലിക്കും.' എന്നാണല്ലൊ ഭഗവദ്വചനം. അതു് അവിടുന്നു ഇന്നും എന്നും പരിപാലിച്ചുവരുന്നതായി സൂക്ഷ്മഗ്രാഹികറംക്കു് അറിയാവുന്നതാണു്.

ഹിംസാബഹുലമായ കമ്മങ്ങളാലും ഇതരമതസ്ഥരുടെ ആക്രമണങ്ങളാലും നാമാവശേഷമായിത്തീരാൻഭാവിച്ചിരുന്ന സനാതനധർമ്മത്തെ സമുദ്ധരിപ്പാനായി സാക്ഷാൽ ശ്രീപരമേശ്വരൻതന്നെ ശ്രീ ശങ്കരാചാര്യരൂപേണ ആവിർഭവിച്ചു. അദ്വൈതസിദ്ധാന്തത്തെ സ്ഥാപിച്ചു പ്രസ്തുതകൃത്യത്തെ അവിടുന്നു നിവ്വഹിച്ചു. മാത്രമല്ല, അതിഗഹനമായ അദ്വൈതതത്വത്തെ ഗ്രഹിപ്പാൻ പാവപ്പെട്ട എത്രയോ ജനങ്ങറംക്കു അസാദ്ധ്യമെന്നറിഞ്ഞു് അവിടുന്നുതന്നെ ഭക്തിമാർഗ്ഗത്തേയും മററും തെളിയിച്ചു. പിന്നീടു് ആ സാരോപദേശത്തിലുറംക്കൊള്ളുന്ന പരമതത്വത്തെ മറന്നു ജനങ്ങറം സദാചാരങ്ങളേയും സനാതനധർമ്മത്തേയും അപലപിക്കാനും അനാദരിക്കാനും തുടങ്ങി. അങ്ങനെയുള്ള സന്ദർഭത്തിലാണു പതിന്നാലാം നൂററാണ്ടിൻെറ അവസാനത്തിൽ ഭഗവാൻ ശ്രീകൃഷ്ണചൈതന്യസ്വാമികറം എന്ന പേരിൽ എഴുന്നള്ളിയതു്. അവിടുന്നാകട്ടെ കലികാലത്തെ മുഖ്യധർമ്മമായ നാമ

സങ്കീർത്തനത്തിന്റെ പ്രഭാവം ഹിമവത്സേതു പര്യന്തം പ്രകാശിപ്പിച്ചു. ആ പാവനസന്ദേശം ഏതൊരുത്തനെയാണ് കോരംമയിർക്കൊള്ളിക്കാതിരിക്കുക ? സങ്കീർത്തനഭക്തിയുടെ പരമാചാര്യനായ ചൈതന്യമഹാപ്രഭുവിന്റെ തിരുവായ്മൊഴി നാം അനുസ്മരിക്കേണ്ടതും സശ്രദ്ധം അനുസരിക്കേണ്ടതുമാണ്. അതൊന്ന് അനുസ്മരിക്കാം.

ചേതോദർപ്പണമാർജ്ജനം ഭവമഹാ—
ദാവാഗ്നിനിർവ്വാപണം
ശ്രേയഃകൈരവചന്ദ്രികാവിതരണം
വിദ്യാവധൂജീവനം
ആനന്ദാംബുധിവർദ്ധനം പ്രതിപദം
പൂർണ്ണാമൃതാസ്വാദനം
സർവ്വാത്മസ്നപനം പരം വിജയതേ
ശ്രീകൃഷ്ണസങ്കീർത്തനം. 1

ഹൃദയമാകുന്ന കണ്ണാടിയിലെ രാഗദ്വേഷാദികളാകുന്ന ചളികളെ നിശ്ശേഷം നശിപ്പിക്കുന്നതും സംസാരമാകുന്ന വലിയ കാട്ടുതീയിനെ കെടുത്തുന്നതും ശ്രേയസ്സാകുന്ന ആമ്പൽപൂവിനെ വികസിപ്പിക്കുന്ന ചന്ദ്രികയെ വിതറുന്നതും വിദ്യയാകുന്ന വധുവിനു ജീവനമാകുന്നതും, അതായത് ജ്ഞാനത്തെ പോഷിപ്പിക്കുന്നതും അതിന്നു മുഖ്യാവലംബമായിട്ടുള്ളതും അവനവന്റേയും അന്യന്റേയും ഹൃദയത്തിൽ ഒരുപോലെ ആനന്ദസമുദ്രത്തെ വർദ്ധിപ്പിക്കുന്നതും, പദംതോറും അമൃതരസാനുഭവത്തോടുകൂടിയതും, സകലജീവരാശിയേയും ആനന്ദത്തിലാറാടിക്കുന്നതും ആയ ശ്രീകൃഷ്ണസങ്കീർത്തനം സർവ്വോത്ക്കർഷേണ വിജയിക്കുന്നു — പഞ്ചമപുരുഷാർത്ഥമായി നിലകൊള്ളുന്നു.

നാമാപ്യകാരി ബഹുധാ നിജസർവ്വശക്തി—
സ്തത്രാർപ്പിതാ നിയമിതഃ സ്മരണേ ന കാലഃ
ഏതാദൃശീ തവ കൃപാ ഭഗവൻ മമാപി
ദുർദ്ദൈവമീദൃശമിഹാജനി നാനുരാഗഃ. 2

ഹേ ഭഗവൻ, നിന്തിരുവടി ശിഷ്ടപരിപാലനത്തിന്നും ദുഷ്ടസംഹാരത്തിന്നുംവേണ്ടി അനേകം ദിവ്യാവതാരങ്ങൾ എടുത്ത് ഭക്തവാത്സല്യാദിഗുണങ്ങളെ സൂചിപ്പിക്കുന്ന അനേക കർമ്മങ്ങളെ ചെയ്ത് അനേകം തിരുനാമങ്ങളെ ലോകത്തിൽ പരത്തുകയും ചെയ്തു. മാത്രമല്ല, ഓരോ തിരുനാമത്തിലും തന്റെ പൂർണ്ണശക്തിയെ അർപ്പിക്കുകയും ഓരോ തിരുനാമവും തന്നെപ്പോലെതന്നെ പരിപൂർണ്ണവൈഭവമുള്ളവയാണെന്നു തെളിയിക്കുകയും ചെയ്തു. അങ്ങനെയുള്ള തിരുനാമസങ്കീർത്തനത്തിന്ന് ഇതരമന്ത്രങ്ങളെയും കർമ്മങ്ങളെയുംപോലെ ദേശഭേദം, കാലഭേദം, അധികാരിഭേദം എന്നിവ ഒട്ടുംതന്നെ നോക്കേണ്ടതായിട്ടില്ല; അവയില്ലാതെതന്നെ സ്വയം പരിപൂർണ്ണമാണെന്നാണ് വിധിക്കപ്പെട്ടിരിക്കുന്നത്. ഹേ ഭഗവാനേ, കരുണാവാരിധേ, നിന്തിരുവടിയുടെ ആ തിരുനാമങ്ങൾ ഏതെങ്കിലും എപ്പോഴെങ്കിലും കീർത്തിക്കുന്നതായാൽ തന്നെ അവന്റെ സകല പാപങ്ങളും നശിച്ചുപോകും. ഇത്ര മഹാകാരുണ്യം ജീവികളുടെ പേരിൽ നിന്തിരുവടി വർഷിച്ചിരിക്കുന്നു. എങ്കിലും പുണ്യംപോരാത്തതുകൊണ്ടു് തിരുനാമകീർത്തനം ചെയ്യുവാൻ അടിയന്നു മനസ്സു വരുന്നില്ല.

തൃണാദപി സുനീചേന തരോരപി സഹിഷ്ണുനാ
അമാനിനാ മാനദേന കീർത്തനീയസ്സദാ ഹരിഃ.

തന്നെ പുല്ലിനെക്കാൾ താണവനായിട്ടു കരുതുന്നവനും, വൃക്ഷങ്ങളെക്കാളും സഹനശീലമുള്ളവനും, സ്വയം അഭിമാനരഹിതനും, അന്യന്മാരുടെ ഗുണങ്ങളെക്കണ്ടു് അവരെ ബഹുമാനിക്കുന്നവനും ആയ ഒരാൾക്കു മാത്രമാണ് സദാ ഹരികീർത്തനം ചെയ്യാൻ സാധിക്കുക.

ഇത്രയും വിവരിച്ചശേഷം ചൈതന്യദേവൻ സ്വയം ആ പരമഭക്തന്റെ ധന്യാവസ്ഥയെ അനുസരിച്ചുകൊണ്ടു് പ്രാർത്ഥിക്കുന്നു:

ന ധനം ന ജനം ന സുന്ദരീം
കവിതാം വാ ജഗദീശ കാമയേ
മമ ജന്മനി ജന്മനീശ്വരേ
ഭവതാദ് ഭക്തിരഹൈതുകീ ത്വയി. 4

അല്ലയോ ഭഗവാനെ, ധനത്തേയോ, അന്യജനങ്ങളുടെ സഹായത്തെയോ, സൌന്ദര്യവതിയായ ഭാര്യയേയോ, കവിതാസാമർത്ഥ്യത്തേയോ ലഭിക്കാൻവേണ്ടി അടിയൻ നിന്തിരുവടിയോടു പ്രാർത്ഥിക്കുന്നില്ല. ഹേ ജഗദീശ, അടിയന്നു ജന്മജന്മാന്തരങ്ങളിലും അവിടുത്തെ പാദാരവിന്ദങ്ങളിൽ അചഞ്ചലയായ നിഷ്കാമഭക്തി ഉണ്ടാകുവാൻ അനുഗ്രഹിക്കേണമേ!

അയി നന്ദതനൂജ കിങ്കരം
പതിതം മാം വിഷമേ ഭവാംബുധൌ
കൃപയാ നിജപാദപങ്കജ—
സ്ഥിതധൂളീസദൃശം വിഭാവയ. 5

ഹേ നന്ദനന്ദന, ഘോരമായ സംസാരത്തിൽ പതിച്ച ദാസനായ അടിയനെ നിന്തിരുവടിയുടെ പാദാരവിന്ദത്തിൽ പററിയ ഒരു പാദധൂളിയായിട്ടെങ്കിലും കരുതി കാത്തു രക്ഷിക്കേണമേ!

നയനം ഗളദശ്രുധാരയാ
വദനം ഗദ്ഗദരുദ്ധയാ ഗിരാ
പുളകൈർനിചിതം കദാ വപുഃ
തവ നാമഗ്രഹണേ ഭവിഷ്യതി. 6

ഹേ ഭക്തവത്സല, നിന്തിരുവടിയുടെനാമം ജപിക്കുമ്പോഠം പ്രേമാധിക്യത്താൽ നയനങ്ങളിൽനിന്നു് ആനന്ദബാഷ്പം പൊഴിഞ്ഞുകൊണ്ടും, തൊണ്ടയിടറി വാക്കു് വ്യക്തമായി പുറപ്പെടാതെയും, ദേഹമാസകലം രോമാഞ്ചത്തോടുകൂടിയുമുള്ള പരമാനന്ദാവസ്ഥ എപ്പോഴാണു് അടിയനു് അനുഭവപ്പെടുക ?

ഇങ്ങനെ പരപ്രേമലക്ഷണയായ ഭക്ത്യവസ്ഥയിൽ വിഹരിച്ചിരുന്ന ചൈതന്യദേവൻ രാധാദേവിയെപ്പോലെ ശ്രീകൃഷ്ണവിരഹാവസ്ഥയിൽ നിമഗ്നനായി അരുളിച്ചെയ്യുന്നു:

യുഗായിതം നിമേഷേണ
ചക്ഷുഷാ പ്രാവൃഷായിതം
ശൂന്യായിതം ജഗത്സർവ്വം
ഗോവിന്ദവിരഹേണ മേ. 7

ഹേ ഗോവിന്ദ, നിന്തിരുവടിയുടെ വിരഹത്തിൽ ഒരു നിമിഷം യുഗംപോലെ ദീർഘമായിട്ടും, നിരന്തരം പ്രവഹിക്കുന്ന ദുഃഖാശ്രുവിനാൽ മഹാപ്രളയമായിട്ടും ഈ ജഗത്തെല്ലാം നശിച്ചുപോയ മട്ടിലും അടിയനു് അനുഭവപ്പെടുന്നു.

ആശ്ലിഷ്യ വാ പാദരതാം പിനഷ്ടു
മാമദർശനാന്മർമ്മഹതാം കരോതു വാ,
യഥാ തഥാ വാ വിദധാതു ലമ്പടോ
മത്പ്രാണനാഥസ്തു സ ഏവ നാപരഃ. 8

''ഹേ കൃഷ്ണ, നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽമാത്രം രതിയോടുകൂടിയ എന്നെ സ്നേഹപൂർവ്വം ആലിംഗനം ചെയ്താലും വേണ്ടില്ല, ദ്വേഷത്തോടെ ഞെക്കിച്ചതച്ചാലും വേണ്ടില്ല.'' ചൈതന്യദേവൻ യഥാർത്ഥത്തിൽ ഒരു രാധികയായിത്തീർന്നു് പ്രാണനാഥനായ ഭഗവാനോടു് ഇപ്രകാരം പ്രാർത്ഥിച്ചു. അല്പനിമിഷത്തിനുള്ളിൽ അവിടുത്തെ ഭാവം ഒന്നുകൂടി ഉത്കടമായി. തന്റെ അടുത്തു നില്ക്കുന്ന നിത്യാനന്ദനെ ഒരു സഖിയായി വീക്ഷിച്ചു് വിലപിക്കുകയാണു്. 'ദർശനം തരാതെ എന്റെ എല്ലാ മർമ്മങ്ങളിലും അസഹ്യമായ വേദനയെ ഉളവാക്കുന്നവനായാലും, സ്ത്രീലമ്പടനായിട്ടെന്നുതന്നെ ചെയ്താലും എനിക്കു വിരോധമില്ല. ഹേ സഖി, എന്റെ പ്രാണനാഥൻ മുരളീലോലനായ ആ നന്ദനന്ദനനല്ലാതെ മററാരുമല്ല.'

നോക്കുക,നാമസങ്കീർത്തനം ചെയ്യുന്ന പരമഭക്തന്റെ സിദ്ധാവസ്ഥയെ മഹാപ്രഭു പ്രകാശിപ്പിച്ചിരിക്കുന്നതു്; ഇങ്ങനെ എത്രയെത്ര ദിവ്യസന്ദേശങ്ങളാണു് ആർഷഭാരതത്തിന്റെ അധ്യാത്മനഭോമണ്ഡലത്തിൽ മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്നതു്! അവ ഓരോന്നും അനർഘങ്ങളായ രത്നങ്ങളാണു്. അജ്ഞാനതിമിരംമൂലം ലോകം അതിന്റെ വില അറിയുന്നില്ല. തുച്ഛമായ വിഷയങ്ങളാകുന്ന മിന്നാമിനുങ്ങിന്റെ പിന്നാലെ ഓരോരുത്തരും ഓടിക്കൊണ്ടിരിക്കുകയാണു്. യഥാർത്ഥമായ പ്രകാശത്തെ കൈവരിക്കുന്നില്ല. തന്മൂലം ജീവൻ അജ്ഞാനമാകുന്ന അന്ധകാരത്തിൽപ്പെട്ടു് നട്ടം തിരിയുന്നു. ജീവിതയാത്രയിൽ ഓരോരുത്തർക്കും യഥാർത്ഥമായ മാർഗ്ഗത്തെ തെളിയിക്കുന്ന മഹദ്വചനങ്ങഠം ഓരോന്നോരോന്നായി എടുത്തു് ലോകസമക്ഷം പ്രകാശിപ്പിക്കേണ്ടതു് ഇന്നു് എന്നത്തെക്കാളും അത്യന്താപേക്ഷിതമാകുന്നു. അതിനുവേണ്ടി നാമേവരും ഒത്തൊരുമിച്ചു് കഠിനാദ്ധ്വാനം തന്നെ ചെയ്യണം. ഭഗവന്നാമസങ്കീർത്തനത്തിൽ ജനങ്ങഠം ശ്രദ്ധിക്കുംതോറും ലോകത്തിൽ പരമശാന്തി കൈവരാതിരിക്കയില്ല. ആ ഭാസുരമായ ഭാവിയിലേയ്ക്കു് സർവ്വേശ്വരനായ ഗുരുവായൂരപ്പൻ തന്നെ നമ്മെ എത്തിക്കട്ടെ !

# ദേവീസ്തവം

## പി. ജാതവേദൻ നമ്പൂതിരിപ്പാട്

ദിവ്യാമോദേന ദേവാംഗനകരം മുഴവനം കമ്പിടുമ്മാറു മായേ!
നവ്യാകാരം ധരിക്കും ഭവതിയുടെ പദാബ്ജങ്ങളെസ്സേവചെയ്തും
ദിവ്യാനന്ദം പ്രതീക്ഷിച്ചമരുമൊരിവനെത്താമസം തെല്ലമെന്യേ
നിവ്യാപാദം കടാക്ഷിക്കണമമലപദാനന്ദസന്ദായികേ ! നീ. 1

സ്വാധിഷ്ഠാനത്തിലഗ്നിപ്രഭവസദൃശയായ്നിന്നു നമ്യക്ക്വശ്യം
സാധിക്കാനുള്ളതെല്ലാമുടനടിയരുളിച്ചെയ്തു കാക്കുന്നൊരമ്മേ!
രോധിച്ചെൻരോഗരാഗാദികളഗദമിവന്നേകി നീയെൻെറ മോഹം
സാധിപ്പാൻ സാദ്ധ്യമാക്കീടുക സകലസുരാരാദ്ധ്യമാദ്ധ്വീകധാരേ! 2

വാചസ്സംശ്ശുദ്ധി സിദ്ധിച്ചവരുടെ രസനാഗ്രത്തിലും, സൂര്യകല്പ-
ശ്രീചക്രത്തിൻനടുക്കും, ബുധജനഹൃദയത്തിങ്കലും മിന്നൽപോലെ
നീചസ്തോമം പിളക്കുന്നവരുടെ കരവാളിങ്കലും നീ ജയിപ്പൂ
ഹാ ! ചണ്ഡീദേവി ! മററാരറിവു തവ മഹാശക്തി ശക്തിപ്രദാത്രീ ! 3

ബാലാദിത്യൻെറ കാന്തിപ്രചുരിമ ചൊരിയും നിൻപദാംഭോജരേണു-
ജാലാസാരത്തിൽ മുങ്ങിബ്ഭുവനമിതഖിലം ദീപ്തിമത്തായിരിക്കെ,
ശ്രീലാവണ്യം കളിക്കും ഭവതിയുടെ വപുസ്സൊന്നു നോക്കുന്നതിന്നും
മേലാതേയായി മായേ ! തവ വിമലമഹാഭാസ്സു മററാരു കണ്ടു ? 4

നാദബ്രഹ്മാമൃതത്തിൻ മധുരിമ ചൊരിയും ചില്പുമാന്മാരിലുൾപ്പൂ-
മോദത്തേനായ് ലസിക്കും ഭവതി ബുധജനക്ഷേമകല്പദ്രുവായും,
വേദത്തിന്നുള്ള തേടും യതികളുടെ സഹസ്രാരപത്മസ്ഥയായും,
സാദം കൂടാതെ നിൽപൂ ഗിരിവരതനയേ ! നിന്നെ ഞാനെന്തറിഞ്ഞു ? 5

പാരാതീതം ഭവാംഭോധിയിലലയിലടിപ്പെട്ടു ഞാനെങ്ങുമെത്തി -
ച്ചേരാനാവാതെ വെന്താളിയ ഹൃദയവുമായാമയം തിന്നു തായേ !
നേരായ് നില്പാനമാവാത്തൊരു നിലയിലിതാ ജീവിതം വ്യർത്ഥമായി-
ത്തീരാറാകുന്നുവല്ലോ ഭഗവതി ഭുവനൈകാംബികേ ! ശംഭുകാന്തേ ! 6

ശ്രീലാസ്യത്തിന്നരങ്ങാകിയ മധുരതനോ ! ഭിന്നഭാവത്തിനാലേ
പാലാഴിപ്പൈതലാളായ് മുരരിപുഭവനത്തിങ്കലും, വാണിയായി
ചേലാളും നീലപത്മോത്ഭവനുടെ സദനം തന്നിലും വാഴുമമ്മേ !
കാലാരിപ്പാതിമെയ്യേ ! തവ മതി മതി മേ മുക്തി കിട്ടുന്നതിന്നായ്. 7

# പരമപുരുഷാർത്ഥം

**വൈശ്രവണത്തു് രാമൻനമ്പൂതിരി**

ശ്രീമദ്ഭാഗവതം പതിനൊന്നാം സ്കന്ധത്തിൽ സാധനകരം അനുഷ്ഠിച്ച നിത്യാനന്ദം പ്രാപിക്കേണ്ടതായ രീതിയാണു് കാണിക്കുന്നതു്. മുക്തിയാണു് ഏകാദശത്തിലെ പ്രതിപാദ്യം. മുക്തി എന്നതു് അനാദ്യധ്യാസത്താൽ വന്നുകൂടിയ തെററായ ധാരണ വിട്ടു് തൻെറ വാസ്തവസ്വരൂപം സാക്ഷാത്കരിച്ചു് അതിൽതന്നെ സ്ഥിതിചെയ്യുന്നതാകുന്നു. അല്ലാതെ അതു സ്വർഗ്ഗാദികളെപ്പോലെ ഒരു കാര്യമല്ല.

സ്വസ്വരൂപം സാക്ഷാത്കരിക്കുവാൻ ആദ്യം ഹൃദയത്തെ ശുദ്ധമാക്കണം. കണ്ണാടി സ്വാഭാവികമായി നിർമ്മലമാണെങ്കിലും ചളി വന്നു മൂടിയാൽ പിന്നെ ഒന്നും അതിൽ പ്രകാശിക്കുകയില്ലല്ലൊ. അതുപോലെതന്നെ അന്തഃകരണം സത്വത്തിൻെറ വികാരമാണെങ്കിലും അതിൽ അനന്തജന്മങ്ങളിലെ വാസനകളാകുന്ന ചളിവന്നു് അട്ടിയായി കിടക്കുന്നു. ആദ്യം ആ ചളി കളഞ്ഞു് അതിനെ നിർമ്മലമാക്കണം. വെറും ശ്രൗതസ്മാർത്തകർമ്മങ്ങൾകൊണ്ടു് അതിനെ നിർമ്മലമാക്കുവാൻ സാദ്ധ്യമല്ല. നാലു മണിക്കൂർ നേരം വിഷമിച്ചു തേച്ചുകുളിപ്പിച്ചാലും അഞ്ചു മിനിട്ടുകൊണ്ടു് ആന പിന്നെയും പൊടി പടലത്തിൽ ആറാടും. ആ കുഞ്ജരശൗചംപോലെതന്നെ വെറും കർമ്മങ്ങൾ വ്യർത്ഥമാകുന്നു. അവയ്ക്കു് വാസനയെ നശിപ്പിക്കുവാൻ കഴിയാത്തതുകൊണ്ടു് അന്തഃകരണം പിന്നെയും നീചവിഷയങ്ങളിലേയ്ക്കു് ഓടും. ആ വാസനകളെപ്പോലും നശിപ്പിക്കുവാൻ തന്തിരുവടിയുടെ ശ്രീപാദസേവയ്ക്കേ കഴിയുകയുള്ളു. ആ ശ്രീപാദസേവ ചെയ്യുവാനുള്ള ഒരാഗ്രഹം ജനിപ്പിക്കുകയാണു് മററു സത്കർമ്മങ്ങളുടെയെല്ലാം ഉദ്ദേശം. നിഷ്കാമകർമ്മംകൊണ്ടു ഹൃദയത്തിനു് കുറഞ്ഞൊരു ശുദ്ധി വരുമ്പോൾ സർവ്വേശ്വരാരാധനയിൽ അഭിരുചി ജനിക്കുന്നു. മനസ്സിന്നു ദ്രവീഭാവം വരുന്നവരും അതില്ലാത്തവരുമായി ജനങ്ങൾ രണ്ടു തരത്തിലുണ്ടു്. ഈ ഘട്ടത്തിൽ ദ്രവീഭാവമുള്ളവർ ഭക്തിസാധനയും അതില്ലാത്തവർ ജ്ഞാനസാധനയും തുടരുന്നു. ഭക്തിസാധനയുടെ പരിപാകത്തിൽ പരാഭക്തി, അല്ലെങ്കിൽ പ്രേമഭക്തി സിദ്ധിക്കുന്നു. ജ്ഞാനസാധനയുടെ പരിപാകത്തിൽ ആത്മസാക്ഷാത്കാരവും സിദ്ധിക്കുന്നു. ജ്ഞാനവും ഭക്തിയും അവയുടെ ഉച്ചകോടിയിൽ ഒന്നായിത്തീരുന്നു. പ്രേമത്തിൻെറ ഉച്ചകോടിയിൽ സാക്ഷാത്കാരവും സാക്ഷാത്കാരത്തിൽ പ്രേമവും പരസ്പരം അന്തർഭവിക്കുന്നു. ആരംഭദശയിൽ അധികാരിഭേദമനുസരിച്ചു വിഭിന്നമായി തോന്നപ്പെടുന്ന സാധനയിൽ ഏർപ്പെടുന്നുവെന്നുമാത്രം. ഇപ്രകാരം സാധനചെയ്യുമ്പോൾ നിത്യാനന്ദം കരഗതമായിത്തീരുന്നു. ഇതാണു് ഏകാദശത്തിൽ വിസ്തരിക്കുന്നതു്.

നവയോഗികളും ജനകമഹാരാജാവുമായി ഉള്ള സംഭാഷണത്തിൽ ഈ തത്വങ്ങൾ എല്ലാം ചുരുക്കിക്കാണിക്കുന്നു. ഭഗവദ്ധർമ്മം, പരമഭാഗവതൻ, മായാജയത്തിന്നുള്ള മാർഗ്ഗം, ഭഗവത്സ്വരൂപം, യുഗഭേദേനയുള്ള ആരാധനാസമ്പ്രദായം, കർമ്മയോഗം, അവതാരങ്ങൾ, അഭക്തന്മാരുടെ സ്ഥിതി ഇപ്രകാരം സാധകൻ അറിഞ്ഞിരിക്കേണ്ടതായ സർവ്വസംഗതികളും ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ടു്. ഇതിൻെറതന്നെ വിസ്താരമാണു് ഭഗവദുദ്ധവസംവാദം.

യദുമഹാരാജാവും അവധൂതനുമായുള്ള ഒരു സംവാദം ഇതിൽ വരുന്നുണ്ടു്. അതിൽ ഇരുപത്തിനാലു ഗുരുക്കന്മാരെപ്പററി വിസ്തരിക്കുന്നു. തന്തിരുവടിയുടെ കരുണയ്ക്കു പാത്രീഭൂതരായവക്കു് എത്ര നിഃസാരവസ്തുവിൽനിന്നും വലിയ വലിയ പാഠങ്ങൾ പഠിക്കുവാൻ കഴിയുമെന്നു് ഈ സംവാദം വ്യക്തമാക്കുന്നു. അവിടുത്തെ പ്രസാദലേശം സിദ്ധിച്ചാൽ മഹാവിഷയിപോലും ക്ഷണനേരംകൊണ്ടു് മഹാസിദ്ധനായി മാറുമെന്നു് പിംഗളയുടെ ചരിത്രം കാണിക്കുന്നു.

തന്തിരുവടി തൻെറ അവതാരലീല ഉപസംഹരിക്കുവാൻ തുടങ്ങുമ്പോൾ യോഗമായ

കൊണ്ടു് യാദവന്മാരെയെല്ലാം മോഹിപ്പിച്ചു. എന്നാൽ ഉദ്ധവരെ മോഹിപ്പിക്കുവാൻ കഴിഞ്ഞില്ല. ആ മഹാഭാഗവതനെ മായയ്ക്കുപോലും മോഹിപ്പിക്കുവാൻ കഴിയുകയില്ല. ആ മഹാത്മാവു് കുട്ടിക്കാലംമുതല്ക്കുതന്നെ തന്തിരുവടിയുടെ നിരന്തരസേവയിൽ ലയിച്ചു് ക്ഷുത്തൃഡാദികരംപോലും അറിഞ്ഞിരുന്നില്ല. നിരന്തരം തന്തിരുവടിയുടെ ലീലാമൃതം പാനംചെയ്തുകൊണ്ടിരുന്ന ആ പരമഭാഗവതന്നു് വിശപ്പു് എവിടെ? ദാഹമെവിടെ? അന്നുമുതൽ അവതാരലീല ഉപസംഹരിക്കുന്നതുവരെ നിരന്തരം ശ്രീപാദസേവ ചെയ്യുവാൻ ഭാഗ്യം സിദ്ധിച്ച ആ പുണ്യാത്മാവു് തന്തിരുവടിയുടെ വിയോഗം സഹിക്കുവാൻ ശക്തനാകാതെ തൃപ്പാദങ്ങളെ ശരണംപ്രാപിച്ചു് പ്രാർത്ഥിച്ചപ്പോരം അവിടുത്തെ ശ്രീമുഖപത്മത്തിൽനിന്നു് നിർഗ്ഗളിച്ച അമൃതപ്രവാഹമാണു് ഏകാദശത്തിൽ നാം അധികമായും കാണുന്നതു്. കർമ്മഭക്തിജ്ഞാനങ്ങളുടെ സമന്വയമാണു് ഇതിൽ പ്രധാനമായി കാണുന്നതു്. എങ്കിലും ഭക്തിയുടെ നിരതിശയവും വിശേഷാത്തരവുമായ മഹിമാതിശയമാണു് ആദ്യന്തം ഇതിൽ സർവ്വപ്രധാനമായി വർത്തിക്കുന്നതു്.

മയ്യർപ്പിതാത്മനഃ സഭ്യ
നിരപേക്ഷസ്യ സർവ്വതഃ
മയാത്മനാ സുഖം യത്തത്
കുതഃ സ്യാദ്വിഷയാത്മനാം.

എന്നിൽ ആത്മസമർപ്പണം ചെയ്തു് ഒന്നിലും ആഗ്രഹിക്കാതെ വർത്തിക്കുന്ന പരമഭാഗവതനു് അഖണ്ഡമൂർത്തിയായ ഞാൻ ആത്മസ്വരൂപനായി പ്രകാശിക്കുന്നതുകൊണ്ടുണ്ടാകുന്ന യാതൊരു നിരതിശയാനന്ദമുണ്ടോ അതു് മററുള്ള വിഷയികരംക്കു് എങ്ങനെ സിദ്ധിക്കും?

അകിഞ്ചനസ്യ ദാന്തസ്യ ശാന്തസ്യ സമചേതസഃ
മയാ സന്തുഷ്ടമനസഃ സർവ്വാഃ സുഖമയാ ദിശഃ.

ഒന്നിലും മമത്വമില്ലാത്തവനും ജിതേന്ദ്രിയനും പരമശാന്തനും സർവ്വത്ര എന്റെ സ്വരൂപം ദർശിക്കുന്നതിനാൽ സമചിത്തനും ഞാൻ ഹൃദയത്തിൽ പ്രകാശിക്കുന്നതിനാൽ പരമസന്തുഷ്ടനമായ ഭാഗവതന്നു് സർവ്വദിക്കുകളും പരമാനന്ദമയങ്ങളായിത്തന്നെ തീരുന്നു.

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാർവ്വഭൌമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്.

ആ പരമഭാഗവതൻ ചക്രവർത്തിസ്ഥാനമോ രസാതലാദിലോകങ്ങളുടെ ആധിപത്യമോ ഇന്ദ്രസ്ഥാനമോ, യോഗസിദ്ധികളോ, ബ്രഹ്മലോകമോ, എന്തിനധികം പറയുന്നു മുക്തിപോലുമോ എന്നെ വിട്ടു് ആഗ്രഹിക്കുകയില്ല. എന്റെ സേവാനന്ദലഹരിയിൽ ആറാടുമ്പോരം മുക്തിപോലും ആ ഭാഗവതന്നു് എത്ര തുച്ഛം!

ന തഥാ മേ പ്രിയതമ
ആത്മയോനിർന ശങ്കരഃ
ന ച സങ്കർഷണോ ന ശ്രീഃ
നൈവാത്മാ ച യഥാ ഭവാൻ.

ഭക്തനായ അങ്ങു് എനിക്കു് എപ്രകാരം പ്രിയപ്പെട്ടവനാണോ അപ്രകാരം പുത്രനായ ബ്രഹ്മാവോ, സ്വന്തം സ്വരൂപാന്തരമായ ശ്രീശങ്കരനോ, ജ്യേഷ്ഠനായ ബലരാമനോ, പത്നിയായ ശ്രീദേവിയോ എന്തിന്നു് അധികം പറയുന്നു ഈ മോഹനസ്വരൂപംപോലുമോ എനിക്കു് പ്രിയപ്പെട്ടതല്ല.

നിരപേക്ഷം മുനിം ശാന്തം
നിർവ്വൈരം സമദർശനം
അനുവ്രജാമ്യഹം നിത്യം
പൂയേയേത്യംഘ്രിരേണുഭിഃ.

ഒന്നിലും അപേക്ഷയില്ലാത്തവനും നിരന്തരം എന്നെ സ്മരിക്കുന്നവനും പരമശാന്തനും ആരിലും വൈരമില്ലാത്തവനും സമദർശിയുമായ ആ പരമഭാഗവതന്റെ പിന്നാലെ അദ്ദേഹത്തിന്റെ ശ്രീപാദപാംസുക്കരംകൊണ്ടു് തന്നേയും തന്നിൽ കിടക്കുന്ന ബ്രഹ്മാണ്ഡകോടികളേയും ശുദ്ധീകരിക്കുവാനായി ഞാൻ നിരന്തരം ഓടുന്നു. ഹാ, ഹാ, ഭക്തന്റെ എന്തൊരു മഹിമാതിശയമാണു് തന്തിരുവടി രോമാഞ്ചിതകളേബരനായി വർണ്ണിക്കുന്നതു്! ഏകാദശത്തിന്റെ പരമസാരം അവിടുന്നു് ഉദ്ഘോഷിക്കുന്നതു് നോക്കുക:—

ന സാധയതി മാം യോഗോ
ന സാംഖ്യം ധർമ്മ ഉദ്ധവ
ന സ്വാധ്യായസ്തപസ്ത്യാഗോ
യഥാ ഭക്തിർമമോർജിതാ.

യോഗമോ, സാംഖ്യമോ, ധർമ്മമോ സ്വാധ്യായമോ, തപസ്സോ, ത്യാഗമോ ഒന്നുംതന്നെ ഉത്കൃഷ്ടയായ ഭക്തിപോലെ എന്നെ വശീകരിക്കുകയില്ല.

ഭക്ത്യാഹമേകയാ ഗ്രാഹ്യഃ
ശ്രദ്ധയാത്മാ പ്രിയഃ സതാം
ഭക്തിഃ പുനാതി മന്നിഷ്ഠാ
ശ്വപാകാനപി സംഭവാത്.

അനന്യഭക്തി ഒന്നുകൊണ്ടുമാത്രം സർവ്വാത്മാവും സർവ്വപ്രിയനുമായ ഞാൻ വശീകരിക്കപ്പെടുന്നു. എന്നിലുള്ള ഈ ഭക്തി മഹാചണ്ഡാലനെപ്പോലും അതിപരിശുദ്ധനും ലോകങ്ങളെയെല്ലാം ശുദ്ധീകരിക്കുവാൻ ശക്തിയുള്ള പുണ്യാത്മാവുമാക്കിത്തീർക്കുന്നു. ഇപ്രകാരം ഭക്തിയുടെ നിരതിശയമഹിമാതിശയം പാടിപ്പാടി തന്തിരുവടി സ്വയം വിസ്മൃതനായിത്തീരുന്നു.

കഥം വിനാ രോമഹർഷം
ദ്രവതാ ചേതസാ വിനാ
വിനാനന്ദാശ്രുകലയാ
ശുദ്ധ്യേദ് ഭക്ത്യാ വിനാശയഃ.

ആനന്ദാശ്രുക്കളും രോമാഞ്ചവും മനസ്സിന്റെ ദ്രവീഭാവചിഹ്നങ്ങളാകുന്നു. അവ കൂടാതെ മനസ്സ് എങ്ങനെ ദ്രവീഭവിക്കും? ആ ദ്രവീഭാവമില്ലാതെ ഭക്തി എങ്ങനെ സിദ്ധിക്കും? ആ ഭക്തിയില്ലാതെ മനസ്സ് എങ്ങനെ പരിശുദ്ധിയെ പ്രാപിക്കും?

വാഗ് ഗദ്ഗദാ ദ്രവതേ യസ്യ ചിത്തം
രുദത്യഭീക്ഷ്ണം ഹസതി ക്വചിച്ച
വിലജ്ജ ഉദ്ഗായതി നൃത്യതേ ച
മദ്ഭക്തിയുക്തോ ഭുവനം പുനാതി.

യാതൊരാളുടെ ചിത്തം ദ്രവീഭവിക്കുന്നുവോ യാതൊരാളുടെ വാക്ക് ഗദഗദത്തോട്കൂടിയതായിത്തീരുന്നുവോ, യാതൊരാൾ ഇടക്കിടെ നിലവിളിക്കുകയും ഇടക്കിടെ ചിരിക്കുകയും ഇടയ്ക്ക് പാടുകയും ലജ്ജകൂടാതെ നൃത്തം വെയ്ക്കുകയും ചെയ്യുന്നുവോ ആ മഹാഭാഗവതൻ അവരവരെമാത്രമല്ല ബ്രഹ്മാണ്ഡത്തെ മുഴുവൻ ശുദ്ധീകരിക്കുന്നു. ഇപ്രകാരം ഭക്തിയുടേയും ഭക്തന്റെയും മഹിമ വർണ്ണിക്കുമ്പോൾ തന്തിരുവടി ഉന്മാദഭാവം പ്രാപിക്കുന്നു. എത്രതന്നെ വർണ്ണിച്ചാലും അവിടേയ്ക്ക് തൃപ്തിയില്ല. ഏകാദശത്തിന്റെ ജീവൻ ഈ ദിവ്യഭക്തിയിലാണു കിടക്കുന്നതു് എന്ന വാസ്തവം ഈ ദിവ്യവാക്കുകൾ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നു.

---

# ആത്മദർശനം

## ചിദ്വിലാസിനി, വാഴൂർ

ഒരിക്കലും മരിക്കാതെ എന്നും സുഖമായി ജീവിക്കണമെന്നാണ് സാധാരണ മനുഷ്യരെല്ലാം ഏറെക്കുറെ ആഗ്രഹിക്കുന്നതു്. അതു ഫലിക്കുന്നതിനു് അവർ അനവരതം പരിശ്രമിച്ചുകൊണ്ടാണിരിക്കുന്നതും. അനാദികാലംമുതൽ ഈ പരിശ്രമം തുടരുകയാണു്. ഭൗതികമായും, കലാപരമായും വ്യാവസായികമായും ശാസ്ത്രീയമായും മററും മനുഷ്യനു സിദ്ധിച്ച നേട്ടങ്ങളെല്ലാം ഈ ലക്ഷ്യത്തിലെത്തിച്ചേരുവാനുള്ള ഉപകരണങ്ങളാകുന്നു. പക്ഷേ ഇന്നു മനുഷ്യൻ ഈ ലക്ഷ്യത്തിലെത്തിച്ചേർന്നിട്ടില്ല. ഈ ഉപകരണങ്ങൾകൊണ്ടു് എത്തിച്ചേരുമെന്നു വിചാരിക്കാനും തരമില്ല. കാരണം ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ മനുഷ്യനെ ദുഃഖപരമ്പര കൂടുതൽകൂടുതൽ അലട്ടിക്കൊണ്ടാണിരിക്കുന്നതു്. ഇതുകൊണ്ടു വ്യക്തമാകുന്നതു് നിത്യസുഖത്തിനുവേണ്ടി ഭൗതികോപകരണങ്ങൾക്കായി പരിശ്രമിക്കുന്ന മനുഷ്യൻ നിത്യമായ ദുഃഖത്തിലേക്കാണു് നീങ്ങുന്നതെന്നത്രേ.

എല്ലാ ജന്തുക്കളുടേയും ലക്ഷ്യം ദുഃഖനിവൃത്തിയും സുഖപ്രാപ്തിയും ആണെങ്കിലും മനുഷ്യൻ മാത്രമാണതു നേടുന്നതിനു് നിരന്തരം

ശ്രമിച്ചുകൊണ്ടിരിക്കുന്നതു്. ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൌതികം എന്നു് ദുഃഖത്തെ മൂന്നായി സാംഖ്യശാസ്ത്രം വിഭജിച്ചിട്ടുണ്ടു്. ശരീരം, ഇന്ദ്രിയം, മനസ്സു്, ബുദ്ധി ഇവയുടെ തകരാറു നിമിത്തം ഉണ്ടാകുന്ന ദുഃഖം ആദ്ധ്യാത്മികവും, ശത്രുക്കൾ മൃഗങ്ങൾ തുടങ്ങിയ പ്രാണികളിൽനിന്നുണ്ടാകുന്ന ദുഃഖം ആധിഭൌതികവും അദൃശ്യന്മാരായ ദേവന്മാരുടെ കോപം കൊണ്ടോ ഭൂകമ്പം, ഇടിവെട്ടൽ തുടങ്ങിയ അദൃശ്യശക്തികളുടെ ആഘാതംകൊണ്ടോ ഉണ്ടാകുന്ന ദുഃഖം ആധിദൈവികവുമാകുന്നു. ഈ മൂന്നു വിധ ദുഃഖങ്ങളും നീങ്ങിയെങ്കിലേ ഒരു മനുഷ്യനു ശാശ്വതശാന്തി ലഭിക്കുകയുള്ളു. ലൌകികവിഷയങ്ങൾ ഇഷ്ടംപോലെ അനുഭവിച്ചതുകൊണ്ടോ, ശരീരശക്തി വദ്ധിപ്പിച്ചതുകൊണ്ടോ വലിയ പാണ്ഡിത്യം സമ്പാദിച്ചതുകൊണ്ടോ മാത്രം ഒരാൾക്കു ദുഃഖത്തിൽനിന്നു മോചനം ലഭിക്കുകയില്ല എന്നു് ആദ്ധ്യാത്മികഗ്രന്ഥങ്ങളും ലോകചരിത്രവും ഉദ്ബോധിപ്പിക്കുന്നു. ദാരിദ്ര്യം, ദുഃഖം, മരണം, കൃത്രിമമായ വിഷയാനുഭവം, സുഖഭംഗം മുതലായവ നിമിത്തം ജനങ്ങൾക്കു ദുഃഖം അനുദിനം വദ്ധിച്ചുവരികയാണു്. ഗോളാന്തരങ്ങളെ കീഴടക്കാനുള്ള മനുഷ്യന്റെ പ്രയത്നത്തിൽനിന്നു ഭാവിയിൽ അനേകം നരകലോകങ്ങൾ ഉണ്ടായി എന്നും വരാം. അതിനാൽ ഭൌതികപുരോഗതികൊണ്ടു മാത്രം ദുഃഖനാശവും ശാശ്വതസുഖലാഭവും മാനവസമുദായത്തിനുണ്ടാകുമെന്നു പ്രതീക്ഷിക്കുവാൻ നിവൃത്തിയില്ല.

## ദുഃഖസ്വരൂപം

ദുഃഖത്തിന്റെ സ്വരൂപത്തേയും അതിന്റെ കാരണത്തേയും അതിനുള്ള പരിഹാരമാഗ്ഗത്തേയും കുറിച്ചു് യോഗവേദാന്താദിശാസ്ത്രങ്ങളിൽ വളരെ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. അതു മനസ്സിലാക്കി അവയിലെ നിദ്ദേശമനുസരിച്ചു ജീവിച്ചെങ്കിൽമാത്രമേ മനുഷ്യനു ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിയും നിത്യസുഖപ്രാപ്തിയും കൈവരിക്കുവാൻ കഴിവുണ്ടാകുകയുള്ളു. ആത്മാവിനു പ്രതികൂലങ്ങളായ അനുഭവങ്ങളാണു് ദുഃഖങ്ങളെന്നു ന്യായശാസ്ത്രം ചൂണ്ടിക്കാണിക്കുന്നു. ആത്മാവിനു് വശപ്പെടാത്തതെല്ലാംതന്നെ ദുഃഖപ്രദങ്ങളാണെന്നു മനുവും പറയുന്നു. ദുഃഖത്തിനു കാരണം ജന്മവും ജന്മത്തിനു കാരണം കമ്മവും കമ്മത്തിനു കാരണം രാഗദ്വേഷാദികളും അവയ്ക്കു കാരണം ആത്മാവിനെ അനാത്മാവായും അനാത്മാവിനെ ആത്മാവായും തെററിദ്ധരിക്കുന്നതുമാണെന്നു മഹഷിമാർ പ്രഖ്യാപിക്കുന്നു.

അതുകൊണ്ടു് സകലവിധ ദുഃഖത്തിനും കാരണം ആത്മവിഷയകമായ അജ്ഞാനമാണെന്നും ആത്മാവിനെ അറിയുമ്പോൾ ദുഃഖം നശിക്കും എന്നും ഗ്രഹിക്കാം. ''തരതി ശോകമാത്മവിത്.'' (ആത്മജ്ഞാനി ശോകത്തെ കടക്കുന്നു.) എന്ന ശ്രുതിവാക്യവും ഇതനുവദിക്കുന്നുണ്ടല്ലോ. ഇത്രയുംകൊണ്ടു് ദുഃഖശാന്തിയ്ക്കുള്ള കാരണം ആത്മദശനമാണെന്നു സിദ്ധിക്കുന്നു.

## ആത്മവിചാരം

ആത്മശബ്ദം അനേകം അത്ഥത്തെക്കുറിക്കുന്നു. അതുകൊണ്ടു മനുഷ്യർ പലവിധത്തിൽ ആത്മാവിനെ ഗ്രഹിക്കുന്നു. തങ്ങൾക്കഭിമതമായ ശ്രുതിവാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ടു്, അന്നമയകോശം, ഇന്ദ്രിയം, പ്രാണൻ, മനസ്സു്, ബുദ്ധി, ക്ഷണികവിജ്ഞാനധാര, ശൂന്യം, ശരീരഭിന്നമായ ചൈതന്യം, തുടങ്ങിയ ഓരോന്നിനെ ഓരോരുത്തർ ആത്മാവായി വ്യാഖ്യാനിക്കുന്നു. എന്നാൽ വേദാന്തികളായ ഭാരതീയ മഹഷിമാർ കാണിച്ചുതന്ന വഴിയിൽക്കൂടി ആത്മസ്വരൂപത്തെക്കുറിച്ചു് അല്പം ചിന്തിക്കാം.

ആത്മാവിന്റേയും അനാത്മാവിന്റേയും സ്വരൂപം മനസ്സിലാക്കിയെങ്കിലേ ആത്മസ്വരൂപം വെളിപ്പെടുകയുള്ളു. ആത്മാവിന്റെ ലക്ഷണം 'അഹംശബ്ദപ്രത്യയാലംബനത്വവും' (ഞാനെന്ന ശബ്ദത്തിന്റെ ശരിയായ ബോധത്തിനവലംബമായ വസ്തു.) അനാത്മാവിന്റെ ലക്ഷണം 'ഇദംശബ്ദപ്രത്യയാലംബനത്വവും' (ഇതെന്ന ശബ്ദത്തിന്റെ ബോധത്തിനവലംബമായിട്ടുള്ള വസ്തു.) ആണെന്നു ആത്മജ്ഞാനികൾ ഉപദേശിച്ചിട്ടുണ്ടു്. ഈ ലക്ഷണംവെച്ചു നോക്കുമ്പോൾ പുത്രൻമുതൽ ശൂന്യംവരെയുള്ള വസ്തുക്കളിൽ ആത്മലക്ഷണമില്ലെന്നു പെട്ടെന്നു ഗ്രഹിക്കാൻ കഴിയും. കാരണം, അവ ഇദംശബ്ദപ്രത്യയത്തിനു ഗോചരങ്ങളാണു്. ഇദംശബ്ദപ്രത്യയത്തിനു ഗോചരമായ വസ്തുക്കൾ ദൃശ്യവും അഹംശബ്ദപ്രത്യയാലംബനമായ വസ്തു ദ്രഷ്ടാവുമാണു്. ദൃശ്യം ഒരിക്കലും ആത്മാവാകുകയില്ല.

''ആത്മാനാത്മവിവേകം വരാഞ്ഞാല—
ഞ്ഞാത്മജ്ഞാനം വരികയില്ലാക്കുമേ.
ആത്മാവല്ലാത്തതൊക്കെയനാത്മാവാം
ആത്മാവേതെന്നറിഞ്ഞാൽ മതിയല്ലോ.
ഇദംബുദ്ധിവിഷയമനാത്മാവും
അഹംബുദ്ധിവിഷയമാമാത്മാവും
ഇതുതന്നെയുണർന്നു നോക്കുന്നേരം
മതി സാക്ഷിയിൽ ചേർന്നു സുഖംവരും.
ദേഹമാത്മാവാമെങ്കിലിതെന്നുടെ
ദേഹമെന്നും പറയുന്നതെങ്ങിനെ
ഇന്ദ്രിയങ്ങളും പ്രമാണാദികളഞ്ചും
ബുദ്ധിയും മനസ്സെന്നിവയൊന്നുമേ
സത്യമാകിയോരാത്മാവല്ലോക്കുമ്പോൾ
മമതാവിഷയത്വമുണ്ടാകയാൽ.
ഇതിനുള്ളൊരു കാരണമജ്ഞാന—
മതുമാത്മാവായീടുകയില്ലല്ലോ
ജാഗ്രത്സ്വപ്നസുഷുപ്തിയിലൊക്കെയും
സാക്ഷിയായിട്ടിരിക്കുന്ന ചൈതന്യം
സാക്ഷാദാത്മസ്വരൂപമതെന്നല്ലോ
മോക്ഷശാസ്ത്രങ്ങളൊക്കവേ ചൊല്ലുന്നു.''

പ്രസ്തുതവിഷയത്തെക്കുറിച്ച് അദ്ധ്യാത്മ വിചാരപാനയിൽ ഇങ്ങനെയാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ഇതിൽനിന്നു പുത്രനോ സ്ഥൂലശരീരംമുതൽ കാരണശരീരംവരെയുള്ള ഉപാധികളോ ആത്മാവല്ലെന്നും ആ ഉപാധികൾക്കെല്ലാം സ്ഥിതിയും തിളക്കവും കൊടുത്ത് അവയിൽനിന്നു ഭിന്നമായി അവയെ അറിഞ്ഞുകൊണ്ടിരിക്കുന്ന സാക്ഷിചൈതന്യമാണാത്മാവെന്നും സിദ്ധിക്കുന്നു. പുത്രകളത്രാദികളുടെ സുഖദുഃഖങ്ങളിൽ തനിക്കും സുഖദുഃഖങ്ങൾ അനുഭവപ്പെടുന്നു എന്നതുകൊണ്ടുമാത്രം പുത്രകളത്രാദികളിൽ ആത്മത്വമാരോപിക്കുന്നതു ശരിയല്ല. എന്തെന്നാൽ എൻെറ പുത്രൻ, എൻെറ കളത്രം എന്നല്ലാതെ ഞാൻ പുത്രൻ, ഞാൻ കളത്രം എന്നുള്ള അനുഭവം ആർക്കുമില്ല. ഈ അനുഭവം പുത്രകളത്രാദികൾ ആത്മഭിന്നമാകുന്നു എന്ന് തെളിയിക്കുന്നു. 'ഈ കുട്ടി സിംഹമാണ്.' എന്ന വാചകം കുട്ടിയും സിംഹവും രണ്ടായിരിക്കെ ആ രണ്ടിൻേറയും ധർമ്മത്തിൽ ഐക്യം ആരോപിച്ച് രണ്ടും ഒന്നെന്നു പറയുന്നു. അതുപോലെ മിത്രകളത്രാദികളുടേയും തൻെറയും സുഖദുഃഖങ്ങളിൽ ഐക്യബുദ്ധിവെയ്ക്കുക മാത്രമാണ് പുത്രാദ്യാത്മവാദികൾ ചെയ്യുന്നത്. ഇതിനാൽ പുത്രാദികൾ മുഖ്യാത്മാവല്ല, ഗൗണാത്മാവാകുന്നു എന്നു ഗ്രഹിക്കാം. അതുപോലെ എൻെറ ദേഹം, എൻെറ ഇന്ദ്രിയങ്ങൾ, എൻെറ പ്രാണൻ, എൻെറ മനസ്സ്, എൻെറ അഹങ്കാരം, എൻെറ അജ്ഞാനം എന്നിങ്ങനെയുള്ള അനുഭവങ്ങളും അഭിമാനങ്ങളും ഉള്ളതുകൊണ്ട് സ്ഥൂലശരീരം മുതൽ കാരണശരീരംവരെയുള്ള എല്ലാം എൻേറതാകയാൽ അവ എന്നിൽനിന്നു ഭിന്നമാണ്. പക്ഷേ അജ്ഞാനം നിമിത്തം കയറിൽ പാമ്പുപോലെ ശരീരേന്ദ്രിയാദികളിൽ അഹംബുദ്ധി തോന്നുന്നു. ആ ബുദ്ധി സത്യമല്ല, മിഥ്യയാണ്. അവയെല്ലാം അധിഷ്ഠാനമായും സാക്ഷിയായും പ്രകാശിക്കുന്ന ഒരു ചൈതന്യം ഉണ്ട്. അതാണ് മുഖ്യമായ ആത്മാവ്. ആ ആത്മാവു താൻതന്നെയാണ് എന്നറിയുന്നത് ആത്മദർശനമാകുന്നു.

## ആത്മാവിൻെറ അവസ്ഥാത്രയ സാക്ഷിത്വം

ഓരോ വ്യക്തിക്കും ഉണർവ്വ്, കിനാവ്, ഉറക്കം എന്നിങ്ങനെ മൂന്നവസ്ഥകൾ ഉണ്ടല്ലോ. സാധാരണമനുഷ്യൻ ഇതു മൂന്നും ആത്മാവിൻെറ അവസ്ഥകളായിട്ടാണ് പരിഗണിക്കുന്നത്. ഈ മൂന്നവസ്ഥകളും അനുഭവകാലത്ത് സത്യമായിത്തോന്നും. എന്നാൽ പരിശോധിച്ചുനോക്കുമ്പോൾ ഈ അവസ്ഥകൾ മൂന്നും അനുഭവപ്പെടുന്നുണ്ടെങ്കിലും സത്യമല്ലെന്നു വെളിപ്പെടും. ജാഗ്രത്തിൽ അനുഭവപ്പെടുന്ന സ്ഥൂലശരീരം സ്വപ്നത്തിലും സുഷുപ്തിയിലും വിളങ്ങുന്നില്ല. അതുപോലെ സുഷുപ്തിയിൽ അനുഭവപ്പെടുന്ന കാരണശരീരവും സ്വപ്നത്തിൽ അനുഭവപ്പെടുന്ന സൂക്ഷ്മശരീരവും ജാഗ്രത്തിൽ അനുഭവപ്പെടുന്നില്ല. ഇങ്ങനെ പരിശോധിച്ചുനോക്കുമ്പോൾ ജാഗ്രത്പ്രപഞ്ചം ജാഗ്രത്തിലും, സ്വപ്നപ്രപഞ്ചം സ്വപ്നത്തിലും, സുഷുപ്തിപ്രപഞ്ചം സുഷുപ്തിയിലും അല്ലാതെ മററവസ്ഥകളിൽ വിളങ്ങാത്തതിനാൽ സത്യമല്ലെന്നു നിർണ്ണയിക്കാം. മാററമില്ലാതെ എപ്പോഴും വിളങ്ങുന്നതു സത്യവും ഒരു കാലത്തുണ്ടെന്നു തോന്നി മറെറാരു കാലത്ത് മാഞ്ഞുപോകുന്നതസത്യവുമാണെന്നു വേദാന്ത ശാസ്ത്രം സിദ്ധാന്തിച്ചിട്ടുണ്ട്. ആ സിദ്ധാന്തം വെച്ചു നോക്കുമ്പോൾ ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും സത്യമല്ലെന്നു തെളിയും. ഈ നില

യിൽ എല്ലാം അസത്യമായതിനാൽ ആത്മാവു ശൂന്യമാണെന്നുള്ള ബൗദ്ധമതസിദ്ധാന്തം അംഗീകരിക്കേണ്ടി വരികയില്ലേ എന്നൊരു സംശയമുണ്ടാകാം. ആ സംശയം ശരിയല്ല. കാരണം, ജാഗ്രദാദിമൂന്നവസ്ഥകളും അറിയപ്പെടുന്നുണ്ടല്ലൊ. ആ നിലയ്ക്കു് അവയെ അറിയുവാൻ ഒരു സാക്ഷി ഉണ്ടായേ മതിയാവൂ. ആ സാക്ഷി ഈ അവസ്ഥകളുടെ മാററത്തിൽ ഒരു മാററവുമില്ലാതെതന്നെ നിലകൊള്ളുന്നു. അതു ശൂന്യമല്ല. സത്യമാണു്.

ജാഗരസ്വപ്നസുഷുപ്തീനാം ആഗമാപായഭാസനം
യതോ ഭവത്യസാവാത്മാ സ്വപ്രകാശ
ചിദാത്മകഃ.

എന്നു് പഞ്ചദശി ആത്മാനന്ദപ്രകരണത്തിൽ പ്രതിപാദിക്കുന്നു. ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഇവയുടെ പോക്കും വരവും — ഉല്പത്തിയും നാശവും — ഏതൊന്നുകൊണ്ടാണോ പ്രകാശിക്കുന്നതു് അതാണു് ജ്ഞാനസ്വരൂപവും തനിയെ പ്രകാശിക്കുന്നതുമായ ആത്മാവെന്നു് ഈ ശ്ലോകത്തിൽനിന്നു മനസ്സിലാക്കാം. ഇത്രയും കൊണ്ടു് ജാഗ്രദാദ്യവസ്ഥകൾ ആത്മാവിന്റേതല്ലെന്നും ആത്മാവു് അവയുടെ സാക്ഷിയും അവസ്ഥാതീതനുമാണെന്നും സിദ്ധിക്കുന്നുണ്ടല്ലൊ. 'ജാഗ്രത്സ്വപ്നസുഷുപ്തികളെന്നിവ – ബുദ്ധിക്കുള്ളോരവസ്ഥകളാകയാൽ ബോധരൂപനാമാത്മാവല്ലെന്നു – ബോധിപ്പാനൊരു വൈഷമ്യമില്ലല്ലൊ.' എന്നു് അദ്ധ്യാത്മവിചാരപാനയിലും ഈ വിഷയം ചൂണ്ടിക്കാണിക്കുന്നു.

## ആത്മദർശനത്തിന്റെ ഫലം

പുത്രകളത്രാദികളിലുള്ള ഗൗണാത്മബുദ്ധിയും ദേഹേന്ദ്രിയാദികളിലുള്ള മിഥ്യാത്മബുദ്ധിയും വേദാന്തവിചാരംകൊണ്ടില്ലാതാക്കി അവസ്ഥാത്രയസാക്ഷിയിൽ മുഖ്യാത്മബുദ്ധിയുണ്ടാകുമ്പോൾ താൻ ബാഹ്യവിഷയങ്ങളുടേയും സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളുടേയും ദ്രഷ്ടാവു മാത്രമാണെന്നും അവയുടെ ഗുണങ്ങളോ ധർമ്മങ്ങളോ ഒരുകാലത്തും തനിയ്ക്കില്ലെന്നും ആത്മദർശിയ്ക്കനുഭവപ്പെടും. ഇതാണു് ആത്മദർശനത്തിന്റെ മുഖ്യമായ ഫലം.

അശരീരം ശരീരേഷ്വനവസ്ഥേഷ്വവസ്ഥിതം.
മഹാന്തം വിഭുമാത്മാനം മത്വാ
ധീരോ ന ശോചതി.

ഈ കഠോപനിഷദ്വാക്യം ദേവമനുഷ്യാദി ശരീരങ്ങൾക്കു ചൈതന്യം കൊടുത്തും അവയുടെ ധർമ്മങ്ങൾ ഏററെടുക്കാതെയും മാറിക്കൊണ്ടിരിക്കുന്ന ജാഗ്രത്തു് സ്വപ്നം സുഷുപ്തി ഈ അവസ്ഥകളിൽ ഒരു മാററമില്ലാതെയും നിലകൊള്ളുന്ന സർവ്വവ്യാപിയായ ആത്മാവിനെ സ്വസ്വരൂപത്തിൽ ചിന്തിച്ചറിയുന്ന ധീരനായ സാധകനു് ഒരു വിധത്തിലുമുള്ള ദുഃഖമുണ്ടാകുകയില്ല എന്നു് സ്പഷ്ടമായിപ്പറയുന്നുണ്ടല്ലോ.

തമാത്മസ്ഥം യേഽനുപശ്യന്തി ധീരാ–
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.

എന്ന വാക്യം ആത്മദർശനം ശാശ്വതസുഖപ്രദമാണെന്നും പറയുന്നു.

## മുക്തി

അനാദിയായ അജ്ഞാനം നിമിത്തം ആത്മാവിൽ തോന്നിയ അനാത്മബുദ്ധിയും അനാത്മാവിൽതോന്നിയ ആത്മബുദ്ധിയും ആണു ജീവന്റെ ബന്ധത്തിനു കാരണം. ഈ ബന്ധം നിമിത്തം അനാത്മധർമ്മങ്ങളായ ജനനം മരണം സുഖം ദുഃഖം മുതലായ വികാരങ്ങൾ ആത്മാവിലാരോപിച്ചു് എല്ലാ ജീവന്മാരും സംസാരദുഃഖം അനുഭവിച്ചുകൊണ്ടിരിക്കുന്നു. ശരിയായ ആത്മദർശനമുണ്ടാകുമ്പോൾ ആത്മാവു് സകലവിധ ബന്ധങ്ങളിൽനിന്നും മുക്തനായി തന്റെ യഥാർത്ഥഭാവത്തിൽ സച്ചിദാനന്ദസ്വരൂപമായി പ്രകാശിക്കും. അപ്പോൾ മുൻപു തോന്നിയിരുന്ന അനർത്ഥങ്ങളെല്ലാം നീങ്ങി പരമാനന്ദസ്വരൂപമായി വിളങ്ങും. ഇങ്ങനെയുള്ള അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയുമാണു ജീവന്റെ മുക്തി.

മുക്തി ജീവന്മുക്തിയെന്നും വിദേഹമുക്തിയെന്നും രണ്ടുവിധത്തിലുണ്ടു്. ആത്മജ്ഞാനംകൊണ്ടു സഞ്ചിതകർമ്മവും ആഗാമികർമ്മവും നശിക്കും. എന്നാൽ വർത്തമാനശരീരത്തിനു് ഹേതുഭൂതമായ പ്രാരബ്ധകർമ്മം ജ്ഞാനിയും അനുഭവിക്കണം. അതിനാൽ പ്രാരബ്ധനാശംവരെ ജ്ഞാനിയുടെ ശരീരവും നിലനില്ക്കും. ആ പ്രാരബ്ധശരീരത്തിൽക്കൂടി സുഖദുഃഖങ്ങൾ അനുഭവിക്കുമെങ്കിലും താനവയുടെ ഭോക്താവല്ലെന്നും സാക്ഷിമാത്രമാണെന്നും അറിഞ്ഞു് ആ അനുഭവകാലത്തും ജ്ഞാനി കൃതാർത്ഥനാകുന്നു. ഇങ്ങനെയുള്ള ജ്ഞാനിയുടെ അന്തഃശീതളാവസ്ഥയ്ക്കു ജീവന്മുക്തി എന്നാണു് വ്യവഹാരം. ജീവഭാവവും

മുക്തഭാവവും അദ്ദേഹത്തിലുള്ളതുകൊണ്ടാണ് ജീവന്മുക്തൻ എന്നു പറയുന്നതു്.

ആത്മദർശനത്തിൽത്തന്നെ ജ്ഞാനിയുടെ കാരണശരീരം (ആത്മാവിനെപ്പററിയുള്ള അജ്ഞാനം) നശിക്കും, പ്രാരബ്ധനാശത്തിൽ സ്ഥൂലസൂക്ഷ്മശരീരങ്ങളും നശിച്ചുകഴിയുമ്പോൾ ഘടാകാശം ഘടം പൊട്ടുമ്പോൾ മഹാകാശമായിത്തീരുന്നതുപോലെ ജ്ഞാനി ആത്മസ്വരൂപമായി പ്രകാശിക്കും. അപ്പോൾ മൂന്നു വിധത്തിലുള്ള ശരീരവും ആ ജ്ഞാനിക്കില്ല. പൂർണ്ണവും സ്വതന്ത്രവുമായ ഈ നിലയ്ക്കു് വിദേഹമുക്തി എന്നാണു പറയുക.

## ആത്മദർശനോപായം

മുക്തിക്കുള്ള പ്രധാനസാധനം ആത്മദർശനമാണല്ലോ. ഈ ആത്മദർശനത്തിനുള്ള ഉപായങ്ങൾ ശ്രവണവും മനനവും നിദിദ്ധ്യാസനവുമാകുന്നു. നിഷ്കാമകർമ്മംകൊണ്ടു് അന്തഃകരണശുദ്ധിയും ഇഷ്ടദേവതാപ്രസാദംകൊണ്ടു് ആത്മജിജ്ഞാസയും ഉണ്ടാകുമ്പോൾ ഒരു സാധകൻ ആത്മദർശനത്തിനുവേണ്ടി പരിശ്രമിക്കും. ആത്മാനാത്മവിവേകം, ഇഹലോകസുഖത്തിലും പരലോകസുഖത്തിലും വൈരാഗ്യം, ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, ഏകാഗ്രത, മോക്ഷവാഞ്ഛ ഇങ്ങനെയുള്ള സാധനാസമ്പത്തുകൾ സമ്പാദിച്ചിട്ടുള്ള സാധകനാണു് ആത്മദർശനത്തിന്നധികാരി.

## സദ്ഗുരുലാഭം

സാധനാസമ്പത്തുകൊണ്ടുമാത്രം ആത്മദർശനമുണ്ടാകുകയില്ല. ആത്മദർശനത്തിനുള്ള പ്രധാനമായ ഉപായം സദ്ഗുരുലാഭമാണു്. രാഗദ്വേഷാദിരഹിതനും, ശാസ്ത്രരഹസ്യവേദിയും, ബ്രഹ്മനിഷ്ഠനുമായ ഗുരുവിനെ ശുശ്രൂഷിച്ചു് അദ്ദേഹത്തിൽനിന്നു് ആത്മസ്വരൂപം ശ്രവണം ചെയ്യുന്നതാണു് ആത്മദർശനത്തിനുള്ള ഒന്നാമത്തെ ഉപായം. ശ്രവണംചെയ്ത ആത്മതത്വത്തെ ശ്രുതിയ്ക്കും, യുക്തിയ്ക്കും അനുസരിച്ചു ചിന്തിച്ചുറപ്പിയ്ക്കുന്നതു മനനമാകുന്നു. ഇതു് ആത്മദർശനത്തിനുള്ള രണ്ടാമത്തെ ഉപായമാണു്. മനനംകൊണ്ടുറപ്പിച്ച ആത്മതത്വം താനാണെന്നു സംശയവും വിപരീതബുദ്ധിയും ലേശവുമില്ലാതെ നിരന്തരം ധ്യാനിക്കുന്നതു മൂന്നാമത്തെ ഉപായമായ നിദിധ്യാസനമാകുന്നു. ഇങ്ങനെ ശ്രവണം, മനനം, നിദിധ്യാസനം ഈ സാധനകൾ അനുഷ്ഠിച്ചു് അവസ്ഥാത്രയസാക്ഷിയും സച്ചിദാനന്ദസ്വരൂപവുമായ ആത്മാവു് താനാണെന്നു് അനുഭവപ്പെടുന്നതാണു് ആത്മദർശനം. (തുടരും)

---

# ഒരു തീർത്ഥാടനം

. എസ്. വി. ഉണ്ണികൃഷ്ണൻ

ഒരു വിശിഷ്ടതീർത്ഥസ്ഥാനം സന്ദർശിക്കുമ്പോൾ മനസ്സിൽ ഒട്ടധികം പ്രതീക്ഷയും ആകാംക്ഷയുമുണ്ടായിരിക്കും. ഭാരതത്തിന്റെ കണ്ണിലുണ്ണിയായ കണ്ണന്റെ ജന്മസ്ഥലവും വിഹാരരംഗങ്ങളും സന്ദർശിക്കുക, അവിടുന്നു കേളിയാടിയ പുണ്യഭൂമിയിൽ കാലുകുത്തുക എന്നൊക്കെ ആലോചിക്കുമ്പോഴാകട്ടെ ഈ പ്രതീക്ഷ ഉത്ക്കടവും തീവ്രവുമായിത്തീരുന്നു. അലൌകികമായ ഒന്നു്, സ്വപ്നത്തിലും ഭാവനയിലുമല്ലാതെ യാഥാർത്ഥ്യത്തിൽ കാണാനാവാത്ത ഒരു മായാലോകം, കാളിന്ദിയുടേയും യമുനയുടേയും ഓളം തല്ലിക്കിടക്കുന്ന ഒരു സുന്ദരസ്ഥാനം, ഭഗവാൻ കാലിമേയ്ക്കുകയും ഓടക്കുഴലൂതുകയും ഗോപകുമാരികളൊത്തു് രാസകേളിയാടുകയും ചെയ്ത ഒരു സ്വപ്നഭൂമി — ഇവയാണു് വൃന്ദാവനമെന്നോർക്കുമ്പോൾ നമ്മുടെ മനസ്സിൽ പൊന്തുന്ന സങ്കല്പങ്ങൾ. അവിടം പാവനവും സുന്ദരവും സ്വച്ഛവുമാവണം, ജനങ്ങൾ ദേവതുല്യരാവണം, അവിടെ വൃത്തികേടും കഷ്ടപ്പാടുമുണ്ടാവരുതു്, അവിടെ ആനന്ദത്തിന്റെ അവസാനിക്കാത്ത നർത്തനമാവണം — ഇതാണു് നമ്മുടെ ആഗ്രഹം. ആ പുണ്യഭൂമിയിൽ പ്രവേശിക്കുന്നതോടെ മനസ്സു് ഉന്നതനിലയിലേയ്ക്കുയരുകയും ഭഗവത്പാദാരവിന്ദങ്ങളിൽ നിരന്തരം രമിക്കുകയും ചെയ്യണം; അതിനു തടസ്സമായുണ്ടാവുന്നതൊക്കെ നമ്മെ പതിവിൽ പതിന്മടങ്ങു്

ദുഃഖിതരാകുന്നു. ഇതാണെനിക്കും അനുഭവപ്പെട്ടതു്. മഥുരാസ്റ്റേഷനിൽ ചെന്നിറങ്ങിയ ഉടനെ കള്ളക്കൂലി പറഞ്ഞുപററിക്കാൻ നോക്കിയ റിക്ഷക്കാരൻ, യമുനാതീരത്തെത്തിയപ്പോഴേയ്ക്കു് കടുത്ത ദംഷ്ട്രകളോടെ കടന്നാക്രമിച്ച പണ്ഡമുതലകൾ, പൊടിയും വൃത്തികേടും നിറഞ്ഞ ഇടുങ്ങിയ തെരുവുകൾ, കൂടുതൽ പണം കിട്ടുമെന്നു കണ്ടപ്പോൾ വാക്കു തെററിച്ചു് വഴി മാറിപ്പോയ വഴികാട്ടി, ഒരിക്കലും സമയത്തിനോടാത്ത വൃത്തികെട്ട പഴയ ബസ്സുകൾ, എനിക്കും കിട്ടണം പണം എന്നു പറഞ്ഞു് പററിക്കൂടുന്ന ഇത്തിക്കണ്ണികൾ — ഇവരുടെയൊക്കെയിടയിൽ പെട്ടു് കണ്ണൻെറ മാസ്മരഭൂമിയുടെ പകിട്ടു് നന്നെക്കുറഞ്ഞു.

പിന്നെയാണു് മനസ്സിലായതു്, ഹംസബുദ്ധിയോടെയേ തീർത്ഥങ്ങളിൽ പോകാവൂ എന്നു്. ആദർശമൊന്നാണു്, യാഥാർത്ഥ്യം വേറൊന്നാണു്. സങ്കല്പത്തിനു സമാനമായി സ്വപ്നം മാത്രമേയുള്ളൂ. മഹത്തായതെന്തും കാലംകൊണ്ടു് കറപിടിക്കുന്നു. ചെളിപുരണ്ടതാണെന്നു വെച്ചു് തങ്കം കൈവെടിയരുതു്. ചെളി കഴുകിക്കളയുന്നതു് എത്രതന്നെ അസുഖകരമാണെങ്കിലും ചെയ്യുതന്നെ വേണം. പാലും വെള്ളവും ചേർന്നതിൽനിന്നു്, ഹംസത്തെപ്പോലെ വെള്ളം കളഞ്ഞു് പാലെടുക്കണം.

അങ്ങനെ ചെയ്തപ്പോൾ, രണ്ടും വെവ്വേറെ കാണാൻ കഴിഞ്ഞപ്പോൾ വഴിയിലെ മണ്ണും പൊടിയുമൊക്കെയൊന്നടങ്ങുകയും ഭാവനയിലെ വൃന്ദാവനംപോലെ സുന്ദരമല്ലെങ്കിലും പാവനവും സ്മരണീയവുമായൊരു തീർത്ഥം സ്മൃതിമണ്ഡലത്തിലുണരുകയും ചെയ്തു. അതിൻെറ ഒരു ചെറുപ്രതിഫലനമാണീ വിവരണം.

എൻെറ ജോലിസ്ഥലത്തുനിന്നു് തൊണ്ണൂറു നാഴികയേയുള്ളൂ മഥുരയ്ക്കു്. രാവിലെ ആറു മണിക്കു് സതേൺ എക്സ്പ്രസ്സിൽ കയറിയപ്പോൾ പ്രകൃതി പ്രശാന്തമായിരുന്നു. ഒക്ടോബർ ആദ്യവാരം. മഴ കഴിഞ്ഞു് ശരൽക്കാലം തുടങ്ങി. പരന്ന വയലുകളിൽ ഗോതമ്പു് തലയുയർത്തിനില്ക്കുന്നു. കാവൽക്കാർ ഉയർന്ന മാടം കെട്ടി കുത്തിയിരിക്കുന്നു. അല്പം കഴിഞ്ഞപ്പോഴേയ്ക്കു് ദീർഘവൃത്താകൃതിയിൽ സൂര്യൻ ചക്രവാളത്തിൽ പൊങ്ങി. പക്ഷികൾ ഉറക്കെ ശബ്ദിച്ചു് കൂട്ടമായി പറന്നുനടന്നു. ഒമ്പതുമണിയോടെ മഥുരാസ്റ്റേഷനിൽ വണ്ടിയിറങ്ങി.

മഥുരയിൽ കാണേണ്ട സ്ഥലമേതാണു്, അവിടേയ്ക്കു് സ്റ്റേഷനിൽനിന്നു് ദൂരമെത്രയുണ്ടു്, റിക്ഷക്കെന്തു കൂലികൊടുക്കണം എന്നൊക്കെ നേരത്തെ അന്വേഷിച്ചറിഞ്ഞിരുന്നതുകൊണ്ടു് റിക്ഷക്കാരുടെ ചോരകുടിയിൽപ്പെടാതെ രക്ഷപ്പെട്ടു. എന്നിട്ടുതന്നെ, പറഞ്ഞ കൂലിയിൽ അല്പം കൂടുതൽ കൊടുക്കാമെന്നു് സമ്മതിച്ചിട്ടും കുറെ ലഹളകൂട്ടലും വക്കാണവും കൂടാതെ റിക്ഷക്കാരൻ വിട്ടില്ല. തീർത്ഥസ്ഥാനത്തു വേണ്ട മാനസികപ്രശാന്തിക്കു് ഇതെത്രമാത്രം സഹായിക്കുമെന്നൂഹിക്കാമല്ലൊ. സ്റ്റേഷനിൽനിന്നു് ഒന്നൊന്നര നാഴിക അകലെയാണു് ഭഗവാൻ കംസവധം കഴിഞ്ഞു് വിശ്രമിച്ച 'വിശ്രമഘട്ടം'. യമുനാതീരത്തെ ഈ സ്ഥാനത്തു് ഒരു പാടു് ചെറുക്ഷേത്രങ്ങളുണ്ടു്. ക്ഷേത്രങ്ങളെന്നു് പറയുമ്പോൾ കേരളത്തിലേയോ തമിഴ്നാട്ടിലേയോ ക്ഷേത്രങ്ങളേപ്പോലാവുമെന്നു് കരുതരുതു്. വിഗ്രഹം, അതിന്നിരിക്കാൻ ഒരു ചെറിയ ഇഷ്ടികക്കൂടു് — ക്ഷേത്രമായി. കലങ്ങിയ യമുന നിറഞ്ഞൊഴുകി. കറുത്ത വെള്ളത്തിൽ നിരുപദ്രവികളായ ആമകളും കരയ്ക്കു് ചാക്കിട്ടുപിടിക്കുന്ന പണ്ഡകളും. പക്ഷെ, പരിചയമില്ലാത്ത സ്ഥലത്തു് പണ്ഡയെക്കൊണ്ടും കാര്യമുണ്ടു്. ഇന്നത്തെ ടൂറിസ്റ്റു് ഗൈഡുകളുടെ പഴയ പതിപ്പാണവർ. ടൂറിസ്റ്റു് ഗൈഡുകൾക്കു് കാൽസറായിയും കറുത്ത കണ്ണടയും ഇംഗ്ലീഷും ഒക്കെയുണ്ടു്, പണ്ഡക്കതില്ല എന്നേയുള്ളൂ. രണ്ടു പേരും ചെയ്യുന്നതൊന്നുതന്നെ — പഴംപുരാണം പറയുകയും സ്ഥലം കാണിച്ചുതരികയും. പണവും പണ്ഡയ്ക്കു് കുറച്ചു കൊടുത്താൽ മതി. പണ്ഡകൾക്കു് നടന്നുകാണിക്കുന്നതിൽ മടിയില്ല; സംസാരിക്കുന്നതിനും മടിയില്ല. അതുകൊണ്ടു് വിശ്രമഘട്ടത്തിലെ കൊച്ചുകൊച്ചമ്പലങ്ങൾ ചുററിക്കാണാൻ വിഷമമില്ല. നേരെ മുകളിലാണു് ഭഗവാൻ കുബ്ജയുടെ കൂനു നികത്തിയ സ്ഥാനം. അമ്പലമടച്ചിരുന്നു. പക്ഷെ സാക്ഷിഗോപാലനെ കണ്ടു തൊഴുതു. [കുബ്ജയുടെ കൂനു് നികത്തിയ അത്ഭുതം കാണാൻ സാക്ഷി വേണ്ടേ? അതിന്നുവേണ്ടി ഭഗവാൻ തന്നെ സാക്ഷിഗോപാലൻെറ വേഷമെടുത്തുവത്രെ. നമ്മൾ അവിടെ ചെന്നു എന്നതിന്നും

സാക്ഷിഗോപാലനെ കണ്ടാൽ സാക്ഷി. പൈസ വല്ലതും കാഴ്ചവെച്ചാൽ അമ്പലത്തിലെ പൂജാരി പണ്ഡയും സാക്ഷി പറയും.] തൊട്ടടുത്താണ് മഥുരയിലെ ഏററവും പ്രധാനപ്പെട്ട ദ്വാരകാധീശമന്ദിരം. ഭഗവാൻ അകത്തു് അളുതേത്തായിരുന്നു; ഭക്തജനങ്ങൾ പുറത്തു കാവലും. കൺമഷിയെഴുതിയ തിളങ്ങുന്ന കണ്ണുകളും നിവന്ന ശരീരവുമുള്ള ഒരു ഗോസായി ഭാഗവതം വായിച്ചു് പ്രവചനം ചെയ്യുന്നു. കുറേപ്പേർ ബദ്ധശ്രദ്ധരായി കേൾക്കുന്നു. നട തുറന്നപ്പോൾ കറുത്ത കമനീയവിഗ്രഹം കണ്ടു. സ്വർണ്ണാഭരണങ്ങൾ, ഓടക്കുഴൽ, പൂമാലകൾ – ഭഗവത്സ്വരൂപം സുന്ദരംതന്നെ. പ്രദക്ഷിണം വെച്ചപ്പോൾ ശ്രീകോവിലിൻെറ ചുമരുകളിൽ വരച്ച ചായച്ചിത്രങ്ങൾ കണ്ടു. എല്ലാം താരതമ്യേന പുത്തനാണ്. കേരളത്തിലെ ക്ഷേത്രങ്ങളിലെ ചുമർചിത്രങ്ങളുടെ ഭംഗിയും കണ്ടില്ല. ഔചിത്യത്തിൽ കുറേ താഴെയാണെന്നു് തോന്നി, പത്തുപതിനാറുവയസ്സായ ഒരു ശ്രീകൃഷ്ണൻ പാൽ കവന്നു് കുടിക്കുന്നതു കണ്ടപ്പോൾ.

വൃന്ദാവനത്തിലേയ്ക്കു കഷ്ടിച്ചഞ്ചുനാഴികയേ ഉള്ളു. കുതിരവണ്ടിയിലുള്ള യാത്ര, വെയിലിന്നു ചൂടുണ്ടെങ്കിലും, രസകരമായിരുന്നു. ആഗ്രയിൽനിന്നു് ദൽഹിക്കു പോകുന്ന പ്രധാനനിരത്തിലൂടെയാണ് മുക്കാൽ ഭാഗവും യാത്ര. കുറച്ചു ദൂരം ഒരു വശത്തു് യമുന കൂട്ടുനിന്നു. പിന്നെ ഹതഭാഗ്യരായ ഞങ്ങൾ മനുഷ്യരുണ്ടാക്കിയ വഴി പിടിച്ചു് യമുനയെ വിട്ടുമാറി. പകുതി വഴിക്കാണ് ബിർള പണിയിച്ച കൃഷ്ണമന്ദിരം. കടുംചുവപ്പുകല്ലുകൊണ്ടുണ്ടാക്കിയ ഈ വലിയ ക്ഷേത്രത്തിന്നു് പുറത്തുനിന്നൊരാകർഷണവും തോന്നിയില്ല. കുതിരവണ്ടിയിൽ തീർത്ഥയാത്രക്കാരല്ലാതേയും ആളുകളുണ്ടായിരുന്നതുകൊണ്ടു് ഇറങ്ങിക്കണ്ടതുമില്ല.

ടാറിട്ട കറുത്ത നിരത്തിലൂടെ കുതിരവണ്ടി മുന്നോട്ടുപോയി. ഇരുവശത്തും പൊന്തക്കാടുകൾ പച്ചപിടിച്ചു നിന്നു. അവിടവിടെ കന്നുകാലികൾ, ഇടയ്ക്കൊരു മയിൽ. ആലോചിച്ചു നോക്കി, കാലത്തിൻെറ വിദൂരതയിൽ ഈ വഴിയിലൂടെതന്നെയല്ലേ അക്രൂരൻ വൃന്ദാവനത്തിലേയ്ക്കു തിരിച്ചതു്? കൃഷ്ണനെക്കാണാമല്ലോ എന്ന വിചാരം അക്രൂരനെ പുളകം കൊള്ളിച്ചു. ആ ഉത്തേജകചിന്തയിൽ വഴി കടന്നുപോയതു് അക്രൂരനറിഞ്ഞില്ല. വൃന്ദാവനത്തിലെത്തി മണ്ണിൽപ്പതിഞ്ഞ കുഞ്ഞിക്കാലടികൾ കണ്ടപ്പോൾ അക്രൂരൻ പ്രേമോന്മത്തനായി നിലത്തു കിടന്നുരുണ്ടു. ആ പാവനധൂളി ശരീരത്തിലും ശിരസ്സിലുമണിഞ്ഞു. അതിൻെറ ആയിരത്തിലൊരംശം പ്രേമോദ്രേകം ഞങ്ങളുടെ ഹൃദയത്തിലുണ്ടോ? ഗോപികമാരെ സമാശ്വസിപ്പിച്ചു് ജ്യേഷ്ഠനേയും അക്രൂരനേയും കൂട്ടി കംസവധത്തിന്നായി ഭഗവാൻ മഥുരയിലേയ്ക്കു് തിരിച്ചതും ഈ വഴിയിലൂടെതന്നെയായിരിക്കണം. ആ യാത്രയിലാണ് വഴിയിലൊരിടത്തു് തേർ നിർത്തി ഭഗവാൻ തേരിലിരിക്കെ അക്രൂരൻ നദിയിൽപ്പോയി കുളിച്ചതും മുങ്ങിയപ്പോൾ ഭഗവാനെ ജലത്തിലും പൊങ്ങിയപ്പോൾ വീണ്ടും പഴയപടി തേരിലും ദർശിച്ചതും. ''എന്താണിത്ര പുളകംകൊണ്ടിരിക്കുന്നതു്, വെള്ളത്തിനു വലിയ തണുപ്പുണ്ടോ ?'' എന്നു് നാരായണീയകാരൻെറ ഭാഷയിൽ ഭഗവാൻ പുഞ്ചിരിച്ചുകൊണ്ടു് ചോദിക്കുകയും ചെയ്തുവത്രേ. എല്ലാം ഓർത്തപ്പോൾ അല്പമൊരു പുളകം തോന്നാതിരുന്നില്ല. അക്രൂരനും ഉദ്ധവനും നടന്ന വഴിയേ നടക്കാനെങ്കിലും ഭാഗ്യമുണ്ടായല്ലോ!

പതിനൊന്നരമണിയോടെ വൃന്ദാവനത്തിലെ രാമകൃഷ്ണമിഷൻ സേവാശ്രമത്തിലെത്തി. ഷഷ്ടിപൂർത്തികഴിഞ്ഞ ഈ സ്ഥാപനം വളരെ ചെറുപ്പമായിത്തന്നെയിരിക്കുന്നു. ഇരുപത്താറേക്കർ സ്ഥലത്തു് വിശാലമായ പുതിയ കെട്ടിടങ്ങൾ പണിതിരിക്കുന്നു. സേവാശ്രമം കെട്ടിടങ്ങൾക്കു സ്വന്തമായി ടെലിഫോണും ജലവിതരണസൌകര്യവുമുണ്ടു്. പതിന്നാലോളം സന്ന്യാസിമാരും ബ്രഹ്മചാരിമാരും ചേർന്നു് ഈ മഹത്തായ ആതുരശുശ്രൂഷാകേന്ദ്രത്തിൻെറ കാര്യങ്ങൾ നടത്തുന്നു. കൃപാമയനായ കൃപാനന്ദസ്വാമികളെ കണ്ടു് സേവാശ്രമംവക അതിഥിമന്ദിരത്തിൽ ഭക്ഷണം കഴിച്ചു് വിശ്രമിച്ചു.

വൃന്ദാവനത്തിലെത്ര ക്ഷേത്രങ്ങളുണ്ടെന്നു് ആക്കുമറിയില്ല. കംസന്നു് കൃഷ്ണഭയം കാരണം നോക്കിയേടത്തൊക്കെ കൃഷ്ണനെക്കാണായി എന്നു പറഞ്ഞപോലെയാണ് വൃന്ദാവനത്തിലെ ക്ഷേത്രങ്ങളുടെ സ്ഥിതി. നോക്കുന്നേടത്തൊക്കെ കൃഷ്ണക്ഷേത്രങ്ങൾ. വൈകുന്നേരം ക്ഷേത്രദർശനം

തുടങ്ങിയതു് 1600–മാണ്ടിന്നടുത്തു ജയപൂർരാജാക്കന്മാർ പണിത ഗോവിന്ദദേവക്ഷേത്രത്തിൽ നിന്നായിരുന്നു. ഇളംചുവപ്പുകല്ലുകൊണ്ടു് അല്പം ഉയൎന്നഭൂമികയിൽ പണിത ഈ മഹാക്ഷേത്രത്തിന്നു് എഴുനിലകളുണ്ടായിരുന്നത്രേ. അതിൽ നാലെണ്ണം അറംഗസീബ് തകൎത്തു. എന്നാലും ക്ഷേത്രം ഗംഭീരംതന്നെ. ഉയൎന്ന നെടുനെടുങ്കൻ സൗധം പല വിധത്തിലുള്ള കൊത്തുപണികൾ. കാഴ്ചയ്ക്കു് ഒരു ചരിത്രാതീതകാലത്തെ കോട്ടയുടെ മുൻവശമാണെന്നു തോന്നും. ഇന്നതു് പുരാവസ്തുവകുപ്പിന്റെ സംരക്ഷണയിൻകീഴിലാണെങ്കിലും അകത്തു് പൂജയും മററും നടക്കുന്നുണ്ടു്. അമ്പലത്തിന്റെ ഉയൎന്ന താഴികക്കുടത്തിന്നകത്തും തൂണുകൾക്കു മുകളിലും അമ്പലപ്രാവുകൾ പറന്നു നടന്നു. ഇതിനു തൊട്ടുപിന്നിൽതന്നെ പുരാതനമായ വേറൊരു ക്ഷേത്രവുമുണ്ടു്. ചതുരത്തിലൊരങ്കണം, ക്ഷേത്രം നില്ക്കുന്ന തറയിലേയ്ക്കു് നാലഞ്ചു പടികൾ, തിരശ്ശീലകൊണ്ടു മറച്ച ശ്രീകോവിൽ—ഇതാണു് ഈ ക്ഷേത്രത്തിന്റെയും മററു മിക്ക ക്ഷേത്രങ്ങളുടെയും നിൎമ്മാണരീതി. ഗോവിന്ദദേവക്ഷേത്രത്തിന്റെ അതേ മാതൃകയിൽ പക്ഷേ ചെറുതായി, ഒരു ക്ഷേത്രംകൂടി കണ്ടു. അതും മഹാനായ അറംഗസീബ് പാതി തകൎത്തിരുന്നു. അതിന്നടുത്തുമുണ്ടു് ഗോവിന്ദദേവ ക്ഷേത്രത്തിന്നു സമീപമുള്ളതുപോലൊരു ക്ഷേത്രം. പുരാതനത്വംകൊണ്ടും ഗാഭീര്യംകൊണ്ടും ഗോവിന്ദക്ഷേത്രം തലയുയൎത്തിനില്ക്കുന്നെങ്കിലും വലിപ്പംകൊണ്ടും സുന്ദരമായ സംവിധാനംകൊണ്ടും അത്യധികം ആകൎഷകമാണു് ശ്രീരംഗജി ക്ഷേത്രം. ഗോവിന്ദദേവക്ഷേത്രത്തിൽ നിന്നിറങ്ങുന്നതു് ഈ ക്ഷേത്രത്തിന്റെ പിന്നിലേക്കാണു്. ഉയൎന്ന കറുത്ത കരിങ്കൽഗോപുരവും അത്യുയരത്തിൽ വെള്ളയും കാവിയും തേച്ച മതിലും കാണുമ്പോൾ പെട്ടെന്നു് തമിഴ്‌നാട്ടിലെ ഏതോ മഹാക്ഷേത്രത്തിന്റെ സന്നിധിയിലാണെന്നു വിചാരിച്ചുപോകും. മഥുരയിലെ രണ്ടു സേട്ടുമാർ തങ്ങളുടെ ഗുരുവായ രംഗാചാര്യസ്വാമികളുടെ നിൎദ്ദേശമനുസരിച്ചു പണിത രംഗനാഥക്ഷേത്രമാണിതു്. 45 ലക്ഷം ഉറുപ്പിക ചിലവാക്കി 1845–51 കാലത്താണത്രേ ഇതു് നിൎമ്മിച്ചതു്. ഇന്നും കണ്ടാൽ പുത്തനാണെന്നു തോന്നും. അമ്പലവും പരിസരങ്ങളും അത്ര വൃത്തിയായും സുന്ദരമായും സംരക്ഷിച്ചിരിക്കുന്നു. മതിൽക്കെട്ടിന്നുള്ളിൽ സാമാന്യം വലിയൊരു തീൎത്ഥക്കുളവുമുണ്ടു്. പൂജാരിമാരെല്ലാം ദാക്ഷിണാത്യരാണു്. അമ്പലത്തിനുചുററും മതിൽക്കെട്ടിന്നകത്തായി അവൎക്കു താമസിക്കാനുള്ള ഭവനങ്ങൾ പണിതിരിക്കുന്നു. ഉത്സവക്കാലത്തു് ഭഗവാനെ ഴുന്നെള്ളാനായി വലിയൊരു രഥവുമുണ്ടു്.

ഗോവിന്ദദേവക്ഷേത്രവും ശ്രീരംഗജിമന്ദിരവും വൃന്ദാവനം പട്ടണത്തിന്നു 'പുറത്താ'ണെന്നു പറയാം. കാരണം മററു ക്ഷേത്രങ്ങളൊക്കെ ഇടുങ്ങിയ തെരുവുകളും നിറയെ വീടുകളുമുള്ള പട്ടണത്തിന്നകത്താണു്. തെരുവുകൾക്കു് വീതി നന്നെ കുറവാണെങ്കിലും വൃത്തിയായിക്കിടക്കുന്നു. വടക്കേ ഇന്ത്യയിലെ തിരക്കു പിടിച്ച പട്ടണത്തെരുവുകളെയപേക്ഷിച്ചു് ഇതൊരു വലിയ അനുഗ്രഹംതന്നെ. പട്ടണത്തിന്നുള്ളിൽ പല ക്ഷേത്രങ്ങളും കണ്ടു. മാർബിൾ സുഭിക്ഷമായുപയോഗിച്ചു പണിത ഷാബിഹാരിക്ഷേത്രം കാഴ്ചയ്ക്കു് സുഭഗമാണു്. അടുത്തുള്ള നിധുവനം മനോരഞ്ജകംതന്നെ. ഇതു് ഏകദേശം ഒന്നോ രണ്ടോ ഏക്കർ വിസ്താരമുള്ള ഒരു കുററിക്കാടാണു്. ചുററും മതില്ക്കെട്ടും വീടുകളും. അകത്തു് എട്ടുപത്തടിയിലധികം ഉയരമില്ലാത്ത പൊന്തക്കാടുകൾ. മൎക്കടന്മാരുടെ കോട്ടയാണിവിടെ. രാധികയുടെ ക്രീഡാരംഗമാണത്രെയിവിടം. താൻസേനിന്റെ ഗുരുവായ ഹരിദാസസ്വാമികളുടെ സമാധിയും ഇതിന്നുള്ളിലാണു്. ഞങ്ങൾ ചെന്നപ്പോൾ ഏതാനും ഭക്തന്മാർ സമാധിക്കുമുമ്പിലിരുന്നു് പാടുന്നു. നിധുവനം കണ്ടു് വളരെദൂരം അങ്ങാടികൾക്കിടയിലൂടെ നടന്നു് ബങ്കേവിഹാരിക്ഷേത്രം കടന്നു് വൃന്ദാവനത്തിന്റെ മറേറ അററത്തെത്തി. ഇവിടെ തെരുവിൽനിന്നു് പത്തുറുപതടി ഉയരമുള്ള ഒരു കൊച്ചുകുന്നിന്മേൽ മനോഹരമായ ഒരു ക്ഷേത്രം നിൽക്കുന്നു—മദനമോഹനക്ഷേത്രം. ഇതും അറംഗസീബിന്റെ കൈയ്യാൽ കഷ്ടപ്പെട്ടിട്ടുണ്ടത്രേ, ഇന്നുള്ളതു് നാല്പതു്–അൻപതടി ഉയരത്തിലുള്ള ഒരു ഗോപുരസമാനമായ ക്ഷേത്രമാണു്. പിന്നിൽ കുറേ താഴെയായി വിശാലമായ സമതലത്തിൽ കാളിന്ദിയും യമുനയും ഒഴുകിയൊന്നാവുന്നതു കണ്ടു. ഇതിന്നടുത്താണത്രേ കണ്ണൻ കാളിയന്റെ മദം നീക്കിയതു്. സാന്ധ്യപ്രകാശത്തിൽ ആ സുന്ദരദൃശ്യം കുറേനേരം കണ്ടുനില്ക്കാൻ തോന്നി. അവിടെ

നിന്നിറങ്ങി ദീപാരാധനയ്ക്കു തക്കവണ്ണം ഗോപീനാഥക്ഷേത്രത്തിലെത്തി. വലിയ മണികരം മുഴങ്ങുന്നതിനിടയ്ക്കു നീണ്ടനേരം നടന്ന ആ ദീപാരാധന മനസ്സിൽ മായാത്ത മുദ്ര പതിപ്പിച്ചു. പട്ടണത്തിൻെറ ഒരററത്തായതുകൊണ്ടു് ആരാധകരുടെ തിരക്കില്ലായിരുന്നു. കേരളത്തിലെ ക്ഷേത്രങ്ങളിലെ ദീപാരാധനയേക്കാരം ചടങ്ങുണ്ടിവിടെ. വിളക്കു്, കർപ്പൂരം, ജലം, വസ്ത്രം, പൂവു്, ചാമരം ഇവകൊണ്ടൊക്കെ ആരാധനയുണ്ടു്. ഓരോന്നുകൊണ്ടും ഭഗവാനെ ആരാധിച്ചശേഷം ആരാധകരേയും അനുഗ്രഹിക്കമാറു് ഉഴിയുന്നു. മടങ്ങി ബങ്കേവിഹാരിക്ഷേത്രത്തിലെത്തി. ഇന്നു വൃന്ദാവനത്തിലേററവും ജനത്തിരക്കുള്ള ക്ഷേത്രമാണിതെന്നു പറയാം. ക്ഷേത്രത്തിന്നകത്തും പുറത്തും വലിയ തിരക്കു്. ഭഗവദ്ദർശനം സാധിച്ചു. ഞങ്ങളർപ്പിച്ച പൂമാല ചാർത്തി ഞങ്ങരംക്കുതന്നെ പ്രസാദമായിക്കിട്ടി. ഹരിദാസസ്വാമിക്കു് നിധുവനത്തിൽനിന്നു കിട്ടിയ ശ്രീകൃഷ്ണപ്രതിമയാണിവിടെ പ്രതിഷ്ഠിച്ചിരിക്കുന്നതു്. വിഗ്രഹം വളരെ സുന്ദരമാണു്. ബങ്കേവിഹാരിയുടെ ദർശനത്തോടെ വൃന്ദാവനത്തിലെ ക്ഷേത്രദർശനമവസാനിപ്പിച്ചു.

പിറേറന്നു കാലത്തു് മഥുരവഴി ഗോവർദ്ധനത്തിലേയ്ക്കു പോയി. കാക്ക പറക്കുംവഴി വൃന്ദാവനത്തിൽനിന്നു് ഗോവർദ്ധനത്തിലേക്കു് പത്തു നാഴികയോളമേ കാണൂ. പക്ഷേ മഥുരവഴി പോകുമ്പോരം അതിലിരട്ടിയിലധികമുണ്ടു്. പച്ചപിടിച്ച ഗ്രാമപ്രദേശത്തിലൂടേയാണു് യാത്ര. വർഷം ധാരാളമായതുകൊണ്ടു് ഇരുവശവും വയലുകരം വെള്ളംനിറഞ്ഞു കിടന്നു. ഗിരിരാജനായ ഗോവർദ്ധനം തീരെ ഉയരം കുറഞ്ഞ ഒരു പാറക്കുന്നാണു്. പരപ്പു കൂടുതലുള്ളതുകൊണ്ടു് ചുററളവു് 14 നാഴികയുണ്ടത്രേ. പലരും പ്രദക്ഷിണം വെയ്ക്കുന്നവരുണ്ടു്. ഒരു വശത്തു് ഒരു ചെറുക്ഷേത്രമുണ്ടു്. ഗിരിരാജൻ തന്നെയാണു് പ്രതിഷ്ഠ. കുന്നിൽനിന്നു് നാലഞ്ചടി ഉയരമുള്ള ഒരു പാറ കൊണ്ടുവന്നു് പ്രതിഷ്ഠിച്ചപോലെ തോന്നി. ശ്രീകൃഷ്ണൻ ഗോപന്മാരുടെ യജ്ഞത്തിൽഗോവർദ്ധനത്തിൻെറ രൂപം പൂണ്ടുവന്നു് യജ്ഞോപഹാരം സ്വീകരിച്ചുവല്ലോ. കണ്ണൻ വന്നതു് ഈ രൂപത്തിലാണോ ആവോ? ഇവിടേയുമുണ്ടു് ഒരു സാക്ഷിനാരായണൻ. അടുത്തുതന്നെയാണു് മാനസീഗംഗയെന്നറിയുന്ന ഒരു വലിയ സരസ്സു്. തീർത്ഥത്തിലെ വെള്ളം തരക്കേടില്ലായിരുന്നു; ചുററും വെള്ളത്തിലേയ്ക്കിറക്കിക്കെട്ടിയ വീടുകരം. ഒരു വശത്തു് ഭക്തജനങ്ങളും മറുവശത്തു് അത്രതന്നെ ഭക്തിയില്ലാത്ത എരുമകളും കുളിക്കുന്നതു കണ്ടു. ഗോവർദ്ധനാദ്രിയിൽ അന്നു് ഒരുപാടാളുണ്ടായിരുന്നു — കത്തിയവാഡിൽനിന്നു് ഒരു വലിയ സംഘം തീർത്ഥയാത്രക്കാർ വന്നു് കൃഷ്ണലീലയാടുന്നുണ്ടായിരുന്നു. ശബരിമലയിലെന്നപോലെ ഗിരിരാജനിലും ചെരിപ്പിടാൻ പാടില്ല. മലയിലേയ്ക്കു കടക്കുന്ന സ്ഥലത്തു് ഒരാളിരുന്നു് പണം പിരിക്കുന്നുണ്ടു്. എല്ലാവരോടും ചോദിക്കും. കൊടുക്കണമെന്നില്ല; കൊടുത്താൽ ലാഭം. അയാരം എന്തിനാണു് പണം പിരിക്കുന്നതു് എന്നു് ആരും അന്വേഷിക്കുന്നില്ല.

ഗോവർദ്ധനത്തിൽനിന്നു് കുറച്ചുകൂടി യാത്ര ചെയ്താൽ രാധയുടെ ജന്മസ്ഥലമായ ബർസാന, നന്ദഗ്രാമം എന്നീ സ്ഥലങ്ങളായി. വാഹനസൗകര്യമില്ലാത്തതുകൊണ്ടു് എങ്ങും പോകാനായില്ല. ഗോവർദ്ധനത്തിൽനിന്നു തിരിച്ചു് മഥുരവഴി ഉച്ചയോടെ വൃന്ദാവനത്തിലെത്തി. വൈകുന്നേരം മടക്കയാത്ര തിരിക്കുകയും ചെയ്തു.

പ്രതീക്ഷകരം മുഴവൻ നിറവേറിയില്ലെങ്കിലും മനസ്സും ഹൃദയവും കൃഷ്ണസ്മരണകൊണ്ടു് നിറഞ്ഞിരുന്നു.

---

മതമാണു് ലോകത്തിനു് അനുഷ്ഠിക്കാവുന്ന അത്യുത്തമകർമ്മം. മനുഷ്യൻ, അറിയാതെയെങ്കിലും ഇതറിഞ്ഞിരുന്നതുകൊണ്ടാണു് മതമെന്ന ആശയത്തിൽ യുഗങ്ങളിലൂടെ പിടിച്ചുനിന്നതു്. മതമാകുന്ന കറവപ്പശു ഒട്ടേറെ തൊഴി തന്നിട്ടുണ്ടു്; അതു സാരമില്ല. അതു വളരെയധികം പാലും തരുന്നുണ്ടു്. ധാരാളം പാൽ തരുന്ന പശുവിൻെറ തൊഴി കറവക്കാരൻ കാര്യമാക്കുന്നില്ല. കാമരാജനും ജ്ഞാനരാജനും തമ്മിൽ പൊരുതി; രണ്ടാമൻ തോല്ക്കുമെന്ന ദിക്കായപ്പോരം, അയാരം ഉപനിഷദ്രാജ്ഞിയുമായി രഞ്ജിപ്പായി; അവക്കു് ഒരു മകനുണ്ടായി, 'പ്രബോധചന്ദ്രൻ'; അയാരം പിതാവിനു വിജയം നേടിക്കൊടുത്തു. ആ പ്രബോധചന്ദ്രനെ വളരാൻ നമുക്കു സഹായിക്കാം. അതൊരു ഭീമനായി വളരട്ടെ.

— സ്വാമിജി.

# ചരണം മമ ശരണം

ഉഷാകുമാരി, കൊല്ലങ്കോട്

ഹരിയും പുരഹരനും തിരുവിളയാടിയ നാളിൽ
പുരുതേജസ്സിലുരുവാകിയ ശബരീഗിരിവാസിൻ,
മമ മാനസമിരുൾ ചുഴ്കെയിലൊളിയാവുക ചേലിൽ
മധുസൂദനസുത, താവക ചരണം മമ ശരണം!

കലമാനുകൾ കളിയാടിയ മലമേടുകളൂടെ
മദയാനകളലറുന്നൊരു വനവീഥിയിലൂടെ
പുലരിക്കതിരൊളി വീശിയ വിജനസ്ഥലിയൂടെ
വരവായ് പലജനകോടികൾ തവദർശനകുതുകാൽ.

കുളിരമ്പിളി തൊഴുമേ തവ മുഖമുജ്ജ്വലദീപ്തം
തളിർമാലകൾ വാഴ്ത്തും തവ ചരണാമൃതസൂക്തം
അചരങ്ങളിലുയരും വിളിയറിയും പരഗുപ്തൻ
അചിരാൽ ചരകദനങ്ങളിലലിയും മൃദുചിത്തൻ.

മഴമേഘമനോഹാരിത ചൊരിയുന്നൊരു ചികുരം
കരിവണ്ടുകൾ കളിയാടിയ മിഴിയാമരവിന്ദം
മണിമഞ്ജുളമകുടം തിരുവുദരം മണികണ്ഠം
മൃദുഹാസനിലാവിന്നലയൊഴുകും തിരുഗണ്ഡം

മടുതാമരമലർമാലകളണിയും തവ ഗാത്രം
മകരത്തിലെ മഞ്ഞിൻകുളിർചൊരിയും തവ നേത്രം
കലിനാശന, മഹിഷീമദദമനം തവ നടനം
അതിവിക്രമ, തൊഴുതേൻ ഭവഭയഭഞ്ജകചരണം.

കനകദ്യുതിയൊഴുകും തവ കരകങ്കണരണനം
മുഖപങ്കജമനനം ഭവമലസഞ്ചയഹരണം
ചുരികായുധധരനാകിയ പുലിവാഹന ശരണം
വരദായക തവ ദർശനമരുളീടുക വേണം.

നളിനദ്വയമിഴിയും മധുചൊരിയും തിരുമൊഴിയും
വിളികേട്ടുടനണയും കൃപവഴിയും തിരുവടിയും
തവ സേവകരണയുന്നൊരു വഴിയും, മലർപ്പൊഴിയും
വനിയും ഗിരിനിരയും തവ പടിയും മമ ശരണം.

തരുമാമരശിഖരങ്ങളിൽ മലയാനിലചലനം
കരുണാകര, തവ തൃപ്പദനടനം മദമഥനം
അരുവിക്കുളിരലമാലയിലുയരും സ്വനരണനം
ഹരിമോഹന വനദേവത ചൊരിയും തവ ഭജനം.

പതിനെട്ടു പുരാണാസ്പദവടിവാം തൃപ്പടിയും
അതുലം ചതുർവ്വേദങ്ങളിലൊളിയും ചേവടിയും
സകലേശ്വര തവ മുദ്രകൾ നിറയും ഇരുമുടിയും
കണികാൺകയിലടിയങ്ങളെയുരുവേദന വെടിയും.

# പ്രാർത്ഥന

**സമ്പൂർണ്ണാനന്ദസ്വാമി**

പണ്ടുകാലംമുതലേ എല്ലാ മതക്കാരും പ്രാർത്ഥനയ്ക്ക് അസാമാന്യമായ പ്രാധാന്യം നല്കിയിട്ടുണ്ട്. ഈശ്വരസ്മരണയോടും പ്രാർത്ഥനയോടും കൂടിയാണ് ഏതൊരു കാര്യവും സാധാരണജനങ്ങൾ ആരംഭിക്കുന്നത്. മഹത്തും, പരിശുദ്ധവുമായ ജീവിതം നയിക്കുന്നതിന് പ്രാർത്ഥന മനുഷ്യന് അത്യന്തം സഹായകമായിത്തീരുന്നു.

ദൈനംദിനജീവിതത്തിൽ ശാന്തി ലഭിക്കുന്നതിനും, ജീവിതത്തിൽ നമ്മെ അഭിമുഖീകരിക്കുന്ന എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം കാണുന്നതിന്നും പ്രാർത്ഥന നമ്മെ സഹായിക്കുന്നു. ഏതു കുഴപ്പങ്ങളിൽനിന്നും കരകയറുവാനുള്ള വഴി പ്രാർത്ഥന നമുക്കു കാണിച്ചുതരും. സോപ്പ് ഉപയോഗിച്ചു വസ്ത്രത്തിലെ അഴുക്കുകൾ കഴുകിക്കളയുന്നതുപോലെ മനസ്സിലെ മാലിന്യം നീക്കിക്കളയുകയാണ് പ്രാർത്ഥന ചെയ്യുന്നത്. ഈശ്വരനിൽ വിശ്വസിക്കുന്ന ഒരാൾ പ്രാർത്ഥനയിലും വിശ്വസിക്കുന്നു. നമ്മുടെ മനസ്സിലെ ഭാരം ലഘൂകരിക്കുകയാണല്ലോ വേണ്ടതു്. പലതരത്തിലുള്ള ചിന്തകളുടെ ഭാരംകൊണ്ടു മനസ്സ് ആകുലമായിരിക്കുമ്പോൾ, സുഖവും സമാധാനവും തന്നു് ജീവിതം ധന്യമാക്കുന്നതിന്നു് പ്രാർത്ഥനയ്ക്കുള്ള ശക്തി അസാധാരണമാകുന്നു. അങ്ങനെ മനസ്സിനെ പരിശുദ്ധമാക്കി സർവ്വേശ്വരനുമായി അടുത്ത ഒരു ബന്ധം സ്ഥാപിക്കുകയാണ് പ്രാർത്ഥന ചെയ്യുന്നത്.

നമുക്കോരോരുത്തർക്കും സംഭവിക്കുന്ന വിപത്സന്ധിയിൽ മാതാപിതാക്കന്മാരേയോ സ്നേഹിതന്മാരേയോ ഉപദേശത്തിനും സഹായത്തിനും നാം സമീപിക്കാറില്ലേ? അതുപോലെയാണ് പ്രാർത്ഥനമുഖേന ഈശ്വരനെ സമീപിക്കുന്നതും. ഓരോരുത്തരും അവരവരുടെ ഇഷ്ടദേവനെ പ്രാർത്ഥിക്കുന്നു. സുബ്രഹ്മണ്യൻ, ദേവി, കൃസ്തു, കൃഷ്ണൻ ഏതു മൂർത്തിയായാലും ശരി നിഷ്കളങ്കമായ ഹൃദയശുദ്ധിയോടുകൂടി പ്രാർത്ഥിക്കുമ്പോൾ നമുക്കു ഫലം സിദ്ധിക്കുകതന്നെ ചെയ്യും. ഒരു രൂപവുമില്ലാത്ത ഈശ്വരശക്തിയെ മനസ്സുകൊണ്ടു കാണുന്നതിനു സാധാരണക്കാർക്കു സാധ്യമല്ല. നാം ഏതു മൂർത്തിയെ പ്രാർത്ഥിച്ചാലും പരാശക്തിയിലാണ് ചെന്നുചേരുന്നത്. നമുക്കു മനോവേദനയുണ്ടാകുമ്പോൾ അവരവരുടെ ഇഷ്ടദേവന്റെ ക്ഷേത്രത്തിലോ പൂജാമുറിയിലോ പോയിരുന്നു കുറച്ചു സമയം പ്രാർത്ഥിച്ചാൽ മനസ്സിനു ധൈര്യവും ആശ്വാസവും ലഭിക്കുന്നു. നാം എന്തിനുവേണ്ടി പ്രാർത്ഥിക്കുന്നുവോ അതേ ഫലം നമുക്ക് ഉണ്ടാകുന്നു.

ഈ ലോകത്തെ നിയന്ത്രിക്കുന്ന സർവ്വവ്യാപിയായ ഒരു മഹാശക്തിയുണ്ടെന്നു വിശ്വസിക്കേണ്ടതാവശ്യമാണ്. ആകാശത്തു മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളും, സൂര്യചന്ദ്രന്മാരും, ഭൂമിയുടെ അധിപന്മാരായ മനുഷ്യരും ആ ശക്തിക്കു് വിധേയരാണ്. നമ്മളിൽ കുടികൊള്ളുന്ന ആത്മാവും ആ പരാശക്തിയുമായിട്ടുള്ള ബന്ധം ബലപ്പെടുത്തുന്നതിനു പ്രാർത്ഥനകൊണ്ടേ സാധിക്കുകയുള്ളൂ. മഴയില്ലാതെ വരണ്ടുകിടക്കുന്ന ചെടികൾക്കു തളിർത്തു് പുഷ്പിച്ചു് ഫലസമൃദ്ധിയോടുകൂടി വളരുന്നതിന്നു വർഷം കാരണമാകുന്നതുപോലെയാണ്, പല കഷ്ടതകളും ശല്യങ്ങളും ബാധിച്ചു് നട്ടംതിരിയുന്ന മനുഷ്യനു് പ്രാർത്ഥനകൊണ്ടു് സൗഖ്യം സിദ്ധിക്കുന്നതു്. മനസ്സിനെ നിയന്ത്രിക്കാതെ വൃഥാ സ്തോത്രം ചൊല്ലുകയോ കീർത്തനം പാടുകയോ ചെയ്യുന്നതു് പ്രാർത്ഥനയാകുകയില്ല. മനസ്സിന്റെ പരിശുദ്ധിയും ഏകാഗ്രതയും പ്രാർത്ഥനയിൽ പ്രധാനമാകുന്നു.

നമ്മുടെ മനസ്സ് ഈശ്വരനുമായി അടുക്കുന്തോറും ലൗകികവിഷയങ്ങളിലുള്ള ആസക്തി കുറഞ്ഞുവരുന്നു. അപ്പോൾ ബാഹ്യങ്ങളായ കാര്യങ്ങളിൽനിന്നു് യാതൊരു വിഷമവും നമുക്കനുഭവപ്പെടുകയില്ല. നിരന്തരമായ പ്രാർത്ഥനകൊണ്ടു് ഈശ്വരസാന്നിദ്ധ്യം എപ്പോഴും അനു

ഭേപ്പെടുന്നതിനാൽ ഐശ്വരഗുണങ്ങരം നമ്മുടെ മനസ്സിലും വളൎന്നുവരുന്നതിന്നിടയാകുന്നു. ലോകത്തിലെ ബന്ധഹേതുക്കളായ കാര്യങ്ങരം ക്കൊന്നും നമ്മുടെ മനസ്സിനെ ആകർഷിക്കുവാൻ കഴിയുന്നില്ല. സുഖദുഃഖങ്ങരംക്കടിമപ്പെടാത്ത മനസ്സിൽ ഒരു പ്രത്യേകശക്തി വളൎന്നുവരുന്നു. പരിശുദ്ധവും സർവ്വേശ്വരൻെറ കേളീരംഗവുമാകുന്ന ആ മനസ്സിൽ പൊന്തിവരുന്ന വിചാരങ്ങളെല്ലാം സഫലമായിത്തീരും. ആ മനസ്സിൽനിന്നു പുറപ്പെടുന്ന വാക്കുകളും ഫലവത്തായിത്തീരും. അങ്ങനെ അവൻ സത്യസങ്കല്പനും സത്യവാക്കുമായിത്തീരുന്നു. ഇതിന്നെല്ലാം ഒന്നാമതായി വേണ്ടതു് പ്രാൎത്ഥനകൊണ്ടു് ഹൃദയശുദ്ധി വരുത്തുകയാണു്. നിരന്തരമായ പ്രാൎത്ഥനകൊണ്ടു് അത്യുന്നതമായ പദവിയെ പ്രാപിച്ചിട്ടുള്ളതിന്നു് പല ഉദാഹരണങ്ങളും പുരാണങ്ങളിൽ കാണാം.

സർവ്വാന്തര്യാമിയായ ഈശ്വരൻെറ മഹത്വം അല്പബുദ്ധികളായ നമുക്കു് അറിയുവാൻ കഴിയുന്നതു് പ്രാൎത്ഥനയുടെ ഫലമായിട്ടാണു്. പ്രാൎത്ഥന ചെയ്യുന്നതിന്നു് പ്രാരംഭഘട്ടത്തിൽ പ്രത്യേകം തെയ്യാർ ചെയ്തിട്ടുള്ള ഒരു പൂജാമുറി ഉണ്ടായിരിക്കുന്നതു നല്ലതാകുന്നു. ഓരോരുത്തരുടെയും ഇഷ്ടദേവൻെറ പടമോ, വിഗ്രഹമോ വെച്ചിരിക്കണം. പുഷ്പങ്ങരംകൊണ്ടു് അലങ്കരിച്ചു ചന്ദനത്തിരി മുതലായതു ഉപയോഗിക്കണം. മററു പൂജാദ്രവ്യങ്ങളും നന്നു്. പ്രാൎത്ഥനയ്ക്കു് ഏററവും ഉത്തമമായ സമയം സന്ധ്യയും പ്രഭാതവുമാകുന്നു.

നമ്മുടെ മനസ്സിലുദിക്കുന്ന മലിനവിചാരങ്ങളെയെല്ലാം നീക്കി വേണം പ്രാർത്ഥന തുടങ്ങുവാൻ. മഹാത്മാഗാന്ധി പ്രാൎത്ഥനകൊണ്ടു സിദ്ധിക്കുന്ന ഗുണങ്ങളെ പററി പലപ്പോഴും പുകഴ്ത്തി പറയാറുണ്ടു്. അദ്ദേഹം സ്വന്തം ജീവിതത്തിലും പ്രാൎത്ഥനയ്ക്കു വലിയ പ്രാധാന്യം കല്പിച്ചിരുന്നു. ജയിൽവാസം അനുഭവിക്കുമ്പോഴും സത്യാഗ്രഹം മുതലായവ ആസൂത്രണം ചെയ്യുന്നതിൽ ആമഗ്നനായിരിക്കുമ്പോഴും ഗാന്ധിജിയുടെ പ്രാൎത്ഥനയ്ക്കു് യാതൊരു മുടക്കവും സംഭവിച്ചിട്ടില്ല. ഈശ്വരനിൽ വിശ്വസിക്കുന്ന ഒരാരംക്കു് എന്തെല്ലാം കഷ്ടത വന്നാലും, മരണംതന്നെ സംഭവിച്ചാലും പ്രാൎത്ഥനയിൽനിന്നു് പിന്മാറുക സാധ്യമല്ല. വളരെ കാലം ചെയ്തിട്ടുള്ള പ്രാർത്ഥനയുടെ ഫലമായിട്ടാണു് രാമനാമം ജപിച്ചുകൊണ്ടു് ചരമഗതിയടയുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞതു്. എന്തു് അനിഷ്ടസംഭവമുണ്ടായാലും മനസ്സു് ശാന്തമായിരിക്കാനും, വേദനയും കഷ്ടപ്പാടും സഹിക്കുന്നതിനുള്ള മനക്കരുത്തുണ്ടാകാനും, ദയയും സ്നേഹവും മനസ്സിൽ വളരുവാനുമാണു് പ്രാചീനകാലംമുതൽ നമ്മുടെ പുരാതനമഹർഷിമാർ പ്രാൎത്ഥിച്ചിരുന്നതു്. പ്രാർത്ഥന, ആരാധന, ധ്യാനം മുതലായവകൊണ്ടു് മനുഷ്യജന്മം സഫലമായിത്തീരുന്നു. എങ്ങനെയാണു് പ്രാർത്ഥിക്കേണ്ടതു് എന്നതിനെപ്പററി ശ്രീനാരായണഗുരു എഴുതിയിട്ടുള്ളവയാണു് താഴെ കാണുന്ന മനോഹരങ്ങളായ പദ്യങ്ങരം:

ദൈവമേ സച്ചിദാനന്ദ
ദൈവമേ ഭക്തവത്സലാ
ദൈവമേ നിൻെറ കാരുണ്യം
ദീൎഘകാലം വരേണമേ. 1

ദൈവമേ കാത്തുകൊരംകങ്ങു
കൈവിടാതിങ്ങു ഞങ്ങളെ
നാവികൻ നീ ഭവാബ്ധിക്കൊ—
രാവിവൻതോണി നിൻപദം. 2

ഒന്നൊന്നായെണ്ണിയെണ്ണിത്തൊ—
ട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടും ദൃക്കുപോലുള്ളം
നിന്നിലസ്പന്ദമാകണം. 3

അന്നവസ്ത്രാദി മുട്ടാതെ
തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നു—
തന്നെ ഞങ്ങരംക്കു തമ്പുരാൻ. 4

നീ സത്യം ജ്ഞാനമാനന്ദം
നീ തന്നെ വൎത്തമാനവും
ഭൂതവും ഭാവിയും വേറ—
ല്ലോതും മൊഴിയുമോൎക്കിൽ നീ. 5

# ജ്യേഷ്ഠാദേവി

കെ. കെ. മേനോൻ, ബി. എ. ബി. എൽ.

കണ്ടുകണ്ടങ്ങിരിക്കും ജനങ്ങളേ
കണ്ടില്ലെന്നു വരുത്തുന്നതും ഭവാൻ
രണ്ടുനാലു ദിനംകൊണ്ടൊരുത്തനേ
തണ്ടിലേററി നടത്തുന്നതും ഭവാൻ
മാളികമുകളേറിയ മന്നൻെറ
തോളിൽ മാറാപ്പു കേററുന്നതും ഭവാൻ.

കാലചക്രത്തിൻെറ തിരിച്ചിലിൽ മനുഷ്യരുടെ സ്ഥിതിക്കു് വരുന്ന മാററങ്ങളെ ഭംഗിയായി ചിത്രീകരിക്കുന്ന ഭക്തകവിയായ പൂന്താനം, ആരാധനാമൂർത്തികളുടെ സ്ഥിതികളിലും ഈ തരത്തിലുള്ള പരിണാമങ്ങൾ സംഭവിച്ചതായി ചരിത്രം രേഖപ്പെടുത്തുന്നുണ്ടെന്നു് ഒരുപക്ഷേ വിസ്മരിച്ചിരിക്കാം. ഒരു കാലത്തു് ''ദൈവങ്ങളുടെ'' മുന്നണിയിൽ നിന്നിരുന്ന ഇന്ദ്രനും, ബൃഹസ്പതിയും ഇന്നു് ആരാധനാമൂർത്തികളേ അല്ല. സൽക്കർമ്മങ്ങൾക്കൊക്കെ വിഘ്നം വരുത്തിക്കൂട്ടിയിരുന്ന ഒരു ''ഭൂതം'' ക്രമേണ വിഘ്നേശ്വരനായി മാറി, വിഘ്നവിനായകനായി, വിജ്ഞാനത്തിൻെറ വിധികർത്താവായി, മഹാക്ഷേത്രങ്ങൾ മുതൽ കുളങ്ങൾ ആൽത്തറകൾവരെ എല്ലാ ഇടങ്ങളിലും സ്ഥലം പിടിച്ചു്, എല്ലാവരുടേയും ആരാധനാമൂർത്തിയായിരൂപാന്തരപ്പെട്ടിരിക്കുന്നു. നരസിംഹനും, ത്രിവിക്രമനും അന്നും ഇന്നും ആരാധിക്കപ്പെടുന്നുണ്ടു്. എന്നാൽ അവരെ, പ്രാചീനക്ഷേത്രങ്ങളിൽ പൂജിച്ചുവരുന്നതല്ലാതെ, അവക്കു് പുതിയ ക്ഷേത്രങ്ങൾ നിർമ്മിച്ചു് പുതിയതായി പ്രതിഷ്ഠ ചെയ്യുന്നില്ല. ഉഗ്രമൂർത്തികളാണു്; സൂക്ഷിച്ചിട്ടുവേണം അടുത്തുപോകാൻ, എന്ന വിശ്വാസമാണത്രേ അതിന്നു കാരണം.

ഇതേമാതിരി ഇന്ദ്രനെപ്പോലെയും ബൃഹസ്പതിയെപ്പോലെയും നിരാകരിക്കപ്പെട്ടുവന്ന ഒരു മൂർത്തിയാണു ജ്യേഷ്ഠാദേവി. ഈ ദേവിയെ വളരെ പണ്ടുമുതലേ ആരാധിച്ചു വന്നിരുന്നു. ബോധായനഗൃഹ്യസൂത്രത്തിൽ ഈ ദേവിയുടെ ആരാധനയെപ്പററി വിവരിക്കുന്ന ഒരദ്ധ്യായം കാണുന്നുണ്ടു്. പന്ത്രണ്ടു് ആഴ്‌വാർമാരിൽ ഒരാളായ തൊണ്ടരടിപ്പൊടി ആഴ്‌വാർ ഈ ദേവിയെപ്പററി പറഞ്ഞു കാണാനുണ്ടു്. ഇഹലോകത്തിലെ കാര്യങ്ങൾക്കായി ഈ ദേവിയെ അവലംബിക്കുന്നതിൻെറ ബുദ്ധിശൂന്യതയെപ്പററി പറഞ്ഞു്, എല്ലാ അനുഗ്രഹങ്ങളുടേയും ഇരിപ്പിടമായ മഹാവിഷ്ണുവിനെ ആരാധിക്കുവാൻ അദ്ദേഹം ഉപദേശിക്കുന്നു. പല ക്ഷേത്രങ്ങളുടേയും മുക്കിലും മൂലകളിലും ഇന്നു ജ്യേഷ്ഠാഭഗവതി സ്ഥാനം പിടിച്ചുകാണുന്നുണ്ടു്. ചില ഇടങ്ങളിൽ വിഗ്രഹത്തെ പറിച്ചു മാററീട്ടും ഉണ്ടു്. എവിടേയും പൂജചെയ്തു വരുന്നില്ല. നങ്കാപുരം, മൈലാപ്പൂർ, തിരുപ്പറംകൺറം മുതലായ സ്ഥലങ്ങളൊക്കെ ഇതിന്നു ഉദാഹരണങ്ങളാണു്.

സംസ്കൃതഗ്രന്ഥങ്ങളിൽ ജ്യേഷ്ഠാദേവിയെപ്പററി വിവരിച്ചു കാണാനുണ്ടു്. ദേവിക്കു് രണ്ടു കരങ്ങളും രണ്ടു നയനങ്ങളുമാണുള്ളതു്. അവൾ പീനസ്തനിയാണു്; നാഭിവരെ തൂങ്ങികിടക്കുന്നവയാണു്അവളുടെ സ്തനങ്ങൾ. വളരെ വലിയ വയറു്, തടിച്ച തുടകൾ, പൊന്തിയ നാസിക,കൃഷ്ണവർണ്ണം ഇവകളോടുകൂടിയവളാണു് ജ്യേഷ്ഠാദേവി. കാലുകൾ രണ്ടും കീഴെ തൂക്കിയിട്ടു് ഭദ്രാസനത്തിൽ ആസനസ്ഥയാണവൾ. കേശഭാരം ബന്ധിച്ചിട്ടുണ്ടു്; നെററിയിൽ ഒരു തിലകവും ഉണ്ടു്. ശിരസ്സിൽ മകുടം ധരിച്ചിട്ടുണ്ടു്. ഒരു കരത്തിൽ നീലോല്പലപുഷ്പമുണ്ടു്. മറേറ കരം ഭദ്രാസനത്തിൽ അമർന്നിരിക്കുന്നു; രണ്ടാമത്തേ കരം അഭയമുദ്രയാണു കാണിക്കുന്നതു് എന്ന മറെറാരു പക്ഷവും ഉണ്ടു്. എന്നാൽ മിക്ക ശില്പങ്ങളിലും കാണുന്നതു് വലതുകരം അഭയമുദ്രയായിട്ടും ഇടതുകരം തുടയിൽ താങ്ങീട്ടുമാണു്. ദേവിയുടെ വലത്തുഭാഗത്തായിട്ടു് വൃഷഭാനനനായ ഒരു രൂപം കാണാം. പൂർവ്വീകാഗമപ്രകാരം അതു ദേവിയുടെ പുത്രനാണത്രേ. ഇടത്തുഭാഗത്തു ഒരു സ്ത്രീരൂപം ഉണ്ടു്. അതു്

അഗ്നിമാതാവാണ്. കൊടിക്കുറയിൽ കടകമാണ്; വാഹനമോ കഴുതയും.

പാലാഴിമഥനവേളയിൽ പാൽക്കടലിൽ നിന്നു് ഉയൎന്നുവന്നവളാണ് ജ്യേഷ്ഠാദേവി. ആരും അവളെ സ്വീകരിച്ചില്ല; ഒടുവിൽ കപിലൻ സ്വീകരിച്ചു. അവൾ കപിലപത്നിയുമായി. ''വിഷ്ണുധൎമ്മോത്തര'' പ്രകാരം ജ്യേഷ്ഠാദേവി രണ്ടു തരത്തിലാണ്—രക്തജ്യേഷ്ഠയും നീലജ്യേഷ്ഠയും. പ്രാചീനകാലത്തു് രണവീരന്മാർ ഈ രണ്ടു രൂപങ്ങളേയും സാധാരണയായി ആരാധിച്ചുവന്നു. ജ്യേഷ്ഠാദേവിയുടെ ഉത്ഭവത്തെ പററി ലിംഗപുരാണത്തിൽ പറയുന്ന കഥ അല്പം വ്യത്യസ്തമാണ്. പാലാഴിമഥനവേളയിൽ ആദ്യമായി കാളകൂടവിഷം പൊന്തിവന്നു; അതു ശ്രീപരമേശ്വരൻ വാങ്ങി ഭക്ഷിച്ചു നീലകണ്ഠനായി. അനന്തരം ഉയൎന്നുവന്നതാണ് ജ്യേഷ്ഠാദേവി. അവളെ സ്വീകരിക്കാൻ ആരും വന്നില്ല. ഒടുവിൽ ''ദുസ്സഹൻ'' എന്ന ഒരു ബ്രാഹ്മണഋഷി അവളെ വിവാഹം ചെയ്തു് വീട്ടിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയി. വഴിക്കു വെച്ചു് അദ്ദേഹം അവളിൽ ഒരു പ്രത്യേകത കണ്ടു. വിഷ്ണുനാമങ്ങളോ ശിവസ്തോത്രങ്ങളോ കേൾക്കുമ്പോഴൊക്കെ അവൾ തന്റെ ചെവികൾ പൊത്തിക്കൊണ്ടിരുന്നു. ഇതു കണ്ടപ്പോൾ ദുസ്സഹൻ പരുങ്ങലിലായി. ഇതികൎത്തവ്യതാമൂഢനായി. മാൎക്കണ്ഡേയന്റെ സഹായം അഭ്യൎത്ഥിച്ചു. ഭാൎയ്യാഭൎത്താക്കന്മാർ തമ്മിൽ സദാ ശണ്ഠപിടിക്കുക മുതലായ അമംഗളസംഭവങ്ങൾ നടക്കുന്ന സ്ഥലത്തൊക്കെ അവളെ കൂട്ടിക്കൊണ്ടുപോകാൻ മാൎക്കണ്ഡേയൻ ഉപദേശിച്ചു. ദുസ്സഹൻ ദേവിയേയുംകൊണ്ടു പുറപ്പെട്ടു. മാൎഗ്ഗമദ്ധ്യത്തിൽവെച്ചു് ഇങ്ങനെ പറഞ്ഞു: ''ഞാൻ രസാതലലോകത്തിൽ പോയിട്ടു് വേഗം വരാം. നീ ഇവിടെത്തന്നെ എന്നെ കാത്തു നില്ക്കൂ. നിനക്കു് പല സ്ത്രീകളും ബലി കൊണ്ടുവന്നു സമൎപ്പിക്കും. അതൊക്കെ സ്വീകരിച്ചാൽ നിന്റെ ഭക്ഷണത്തിന്നു മതിയാവും. പക്ഷേ, ആ സ്ത്രീകളുടെ ആരുടേയും വീട്ടിലേയ്ക്കു് നീ പോകരുതു്.'' പിന്നീടു് അദ്ദേഹം ഒരു കുളത്തിലേക്കു് ഇറങ്ങി. അങ്ങനെതന്നെ അപ്രത്യക്ഷനാകുകയും ചെയ്തു. ജ്യേഷ്ഠാദേവിയോ അനന്തരം അങ്ങുമിങ്ങും അലയുവാൻ തുടങ്ങി. അങ്ങനെ സഞ്ചരിക്കുമ്പോൾ അവൾ മഹാവിഷ്ണുവിനെ കാണാൻ സംഗതിയായി. തനിക്കു എന്തെങ്കിലും ഒരു പ്രവൃത്തിവേണമെന്നു് അവൾ യാചിച്ചു. ശിവനെ വിസ്മരിച്ചു വിഷ്ണുവിനെ മാത്രം പ്രാൎത്ഥിക്കുന്നവരുടേയും വിഷ്ണുവിനെ ഉപേക്ഷിച്ചു് ശിവനെ മാത്രം പ്രാൎത്ഥിക്കുന്നവരുടേയും ഹൃദയങ്ങളിൽ ചെന്നു വസിച്ചുകൊള്ളുവാൻ അവളോടു് മഹാവിഷ്ണു ഉപദേശിച്ചു. അവൾ തന്നെ പിടികൂടരുതെന്നു് കരുതി മഹാവിഷ്ണു അന്നുമുതല്ക്കു് സദാ മഹാരുദ്രം ജപിക്കുവാനും തുടങ്ങി.

ത്രിലോചന ശിവാചാൎയ്യരുടെ ''സിദ്ധാന്തധാരാവലി'' എന്ന ഗ്രന്ഥത്തിൽ സൃഷ്ടി, സ്ഥിതി, സംഹാരം, തിരോധാനം, അനുഗ്രഹം എന്ന പഞ്ചകൃത്യങ്ങൾക്കും പരാശക്തിയാണു കാരണമെന്നും അഷ്ടതത്വങ്ങളെ അടിസ്ഥാനമാക്കിയിട്ടു് പരാശക്തിക്കു് അഷ്ടരൂപങ്ങൾ ഉണ്ടെന്നും പറയുന്നു. അവ വാമാ (പൃഥ്വി), ജ്യേഷ്ഠാ (ജലരൂപിണി), രൗദ്രി (അഗ്നിയാകാരം), കാളി (വാഗ്‌വികാരം), കലാവികരണി (ആകാശരൂപിണി) ബാലവികരണി, (ചന്ദ്രരൂപിണി), സൎവ്വഭൂതാത്മിനി (ആത്മരൂപ), മനോന്മയി (പരാശക്തി) എന്ന അഷ്ടശക്തികളാണ്. അതിൽ ജലരൂപിണിയായ ജ്യേഷ്ഠ സൃഷ്ടിയെ കുറിക്കുന്നുവത്രേ. മാൎക്കണ്ഡേയപുരാണത്തിൽ ജ്യേഷ്ഠാദേവിയെ ''അലക്ഷ്മി'' എന്നു വിളിച്ചു്, അവൾ സകല ഐശ്വൎയ്യങ്ങളേയും നശിപ്പിക്കുന്നവളാണ് എന്നു പറയുന്നു. ഏതായാലും പ്രാചീനക്ഷേത്രങ്ങളിൽ കാണുന്ന രൂപങ്ങളിൽനിന്നു് അവൾ ഒരു കാലത്തു് ആരാധനാമൂൎത്തിയായിരുന്നുവെന്നും പിന്നീടു് നിരസിക്കപ്പെട്ടവളാണ് എന്നും വ്യക്തമാവുന്നു.

---

കുട്ടികളുടെ ഗുണങ്ങൾ — 4

# ധൈര്യം

സി. ദാമോദരമേനോൻ

പാടത്തക്കരെ നിൽക്കും പയിനിൻ
ചേലൊത്തുള്ളൊരു കൊമ്പത്തു്
പീലിച്ചിറകുകൾ കോതിമിനുക്കി–
പ്പാടുന്നുണ്ടൊരു മാടത്ത — പാട്ടു........

കാട്ടിൽ പൈയ്യുകളെ മേച്ചുനടക്കെ
കൂട്ടുപിരിഞ്ഞൊരു ഗോപാലൻ
കൂട്ടാളികളെ കാണാഞ്ഞു വിളി
കൂട്ടി നടന്നാനാ ബാലൻ
തോഴരു വിട്ടുപിരിഞ്ഞതിനാലതി
ഖേദമെഴുന്നൊരു ഗോപാലൻ,

കാട്ടിന്നിടയിലനക്കമതെന്തോ
കേട്ടു വിറച്ചു ഭയശീലൻ,
എലിയൊന്നെങ്ങോ പാഞ്ഞപ്പോളൊരു
പുലിയൊന്നൊത്താനാ ബാലൻ
എലിയെന്നല്ലാ കലയെന്നല്ല
പുലിയെന്നാലും കൂസാമോ?

ആപത്തെത്തും നേരത്തിത്തിരി
ധീരത വേണ്ടേ നെഞ്ഞത്തു്
ജീവനിരിക്കണ കാലത്തോളവു–
മതുതാൻ നമ്മുടെ സമ്പത്തു്.

രോഗം കേറിമറിഞ്ഞാലും ശരി
ശോകംമൂത്തു മുരഞ്ഞാലും
പാകക്കേടു പിണഞ്ഞാലും ശരി
ധീരത നിങ്ങളണിഞ്ഞാലും.

ഭഗവാൻ രാമൻ കാടേറി
ശ്രീയേശു മഹാത്മജി കുരിശേറി
കഴവിൽ ഭഗവൽസിങ്ങേറി
ബാപ്പുജി വീണ്ടും ജയിലേറി
ആക്കാക്കില്ലൊരു ദൃഷ്ടാലം പുന–
രാക്കുണ്ടെന്നും സൽക്കാലം
ദൃഷ്ടാലങ്ങൾ താല്ക്കാലികമെ–
ന്നാംക്കാമ്പിയലുവിനെക്കാലം.

മാടത്തക്കിളി ചിറകുമിനുക്കി
ക്കുറൊടെയിനിയും പാടുന്നു.
പാരിതിൽ ജിവിതസാഫല്യം
ധീരത,യതിനൊരു പ്രാബല്യം
ജീവിത നൂതന പാതയിലതുതാൻ
പുവിതൾ ചൊരിയും കൈവല്യം.

---

# കഥയുള്ള കഥകൾ

ഏ. കരുണാകരമേനോൻ

**202 മത്സ്യക്കുട്ട വേണം ഉറക്കംവരാൻ**

രാത്രി പതിനൊന്നുമണിയായി. എല്ലാവരും സ്വഭവനങ്ങളിലേയ്ക്കുപോകാൻ തിരക്കു കൂട്ടിത്തുടങ്ങി. അന്നുരാത്രി അവിടെ താമസിക്കരുതേയെന്നു ചോദിച്ചപ്പോൾ, പോകാതെ നിവൃത്തിയില്ല, അത്യാവശ്യകാര്യങ്ങളുണ്ടു്,എന്നാണു് കേശവചന്ദ്രസേനൻ പറഞ്ഞതു്. അതു കേട്ടപ്പോൾ കേശവനോടായി ഭഗവാൻ പറഞ്ഞു: ''പോകണമെന്നു് ഇത്ര നിർബന്ധമോ? മത്സ്യക്കുട്ട കൂടാതെ താങ്കൾക്കുറങ്ങാൻ സാദ്ധ്യമല്ലെന്നോ? ഒ ക്കൽ ഒരു മത്സ്യക്കച്ചവടക്കാരി ഒരു പൂക്കച്ചവടക്കാരന്റെ വീട്ടിൽ അതിഥിയായി. നിറയെ പൂക്കളുള്ള ഒരു മുറിയാണു് അവൾക്കു് ഉറങ്ങാൻ കിട്ടിയതു്. പക്ഷെ അവൾക്കു കണ്ണിന്റെ പോളകൂട്ടാൻ കഴിഞ്ഞില്ല. (എല്ലാവരും ചിരിക്കുന്നു.) അസ്വസ്ഥതയോടെ ആ മത്സ്യക്കാരി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കാൻ തുടങ്ങി. പൂക്കാരൻ വിളിച്ചുചോദിച്ചു, 'എന്താ, ഉറക്കം വരുന്നില്ലേ?' 'എനിക്കറിഞ്ഞുകൂടാ. ഇവിടെ പൂക്കളുണ്ടു്. അതിന്റെ വാസന

നിമിത്തമാണഞാനുണർന്നിരിക്കുന്നതു്. എൻെറ മത്സ്യക്കുട്ട എനിക്കു കിട്ടിയാൽ നന്നായിരുന്നു,' എന്നു് അവർ മറുപടി പറഞ്ഞു: ആ മത്സ്യക്കുട്ടയിൽ അല്പം വെള്ളം തളിച്ചു് അതു മണത്തപ്പോൾ അവൾക്കു നല്ലപോലെ ഉറങ്ങാൻ കഴിഞ്ഞു.'' (എല്ലാവരും പൊട്ടിച്ചിരിക്കുന്നു.)

## 203 മനസ്സാണു് എല്ലാം

ഒരിക്കൽ ഏതാനും ഭക്തന്മാരുമൊന്നിച്ചു ശ്രീരാമകൃഷ്ണൻ സുരേന്ദ്രൻെറ വീട്ടിൽപോയി. സമയം ഏതാണ്ടു സന്ധ്യയോടടുത്തിരുന്നു. നിലത്തു വിരിച്ചിരുന്ന മനോഹരമായ കാർപ്പററിലിരിക്കാൻ സുരേന്ദ്രൻ ശ്രീരാമകൃഷ്ണനോടഭ്യർത്ഥിച്ചു. പക്ഷെ അതു കേൾക്കാതെ സുരേന്ദ്രൻെറ ഒരയൽക്കാരൻ മഹേന്ദ്രഗോസ്വാമി ഇരുന്നിരുന്ന പായിലാണു് ഭഗവാനും ഇരുന്നതു്. ശ്രീരാമകൃഷ്ണൻെറ ആദ്ധ്യാത്മികമഹത്ത്വത്തെപ്പററി മഹേന്ദ്രൻ പ്രകീർത്തിക്കാൻ തുടങ്ങിയപ്പോൾ ഭഗവാൻ പറഞ്ഞു. ''അത്രത്തോളം പറയാൻ നീ എങ്ങനെ ധൈര്യപ്പെട്ടു? ഞാൻ നിസ്സാരന്മാരിൽവെച്ചു് ഏററവും നിസ്സാരനാണു്. ഈശ്വരൻെറ ദാസന്മാരുടെ ദാസനാണു് ഞാൻ. കൃഷ്ണൻ മാത്രമാണു് യഥാർത്ഥമഹത്ത്വമുള്ളവൻ. കൃഷ്ണൻ അവിഭാജ്യബ്രഹ്മമായ സച്ചിദാനന്ദമല്ലാതെ മറെറാന്നുമല്ല. ദൂരത്തുനിന്നു നോക്കിയാൽ അതിനു് നിറമില്ലെന്നു മനസ്സിലാകും. സഗുണൻതന്നെ നിർഗ്ഗുണനുമാണു്. കേവലമായതും ആപേക്ഷികമായതും ഒരേ സത്യത്തിൻെറതന്നെ ഭാവങ്ങളാണു്. കൃഷ്ണനെ എന്തുകൊണ്ടാണു ത്രിഭംഗനെന്നു്, മൂന്നു വളവുള്ളവനെന്നു്, പറയുന്നതു്? രാധയോടുള്ള അദ്ദേഹത്തിൻെറ പ്രേമം നിമിത്തം.

പരിശുദ്ധമായ മനസ്സുകൊണ്ടുമാത്രമേ അദ്ദേഹത്തെ കാണാൻ കഴിയൂ. പക്ഷെ കാമിനീകാഞ്ചനത്തോടുള്ള ഭ്രമം നിമിത്തം മനസ്സു് അശുദ്ധമാകുന്നു. മനസ്സാണു് എല്ലാം. അലക്കിക്കൊണ്ടുവന്ന ഒരുവെളുത്തവസ്ത്രം പോലെയാണു് അതു്. ഏതു ചായത്തിൽ മുക്കുന്നുവോ ആ നിറമായിരിക്കും അതിനു്. ജ്ഞാനം മനസ്സിൻേറതാണു്, അജ്ഞാനവും മനസ്സിൻേറതാണു്. ഒരാൾ അശുദ്ധനാണെന്നു് നിങ്ങൾപറയുമ്പോൾ അതിൻെറ അർത്ഥം അയാളുടെ മനസ്സിനെ അശുദ്ധി ബാധിച്ചിരിക്കുന്നു എന്നാണു്.''

## 204 ഈശ്വരഹിതം ആർക്കും അറിഞ്ഞുകൂടാ

ശാസ്ത്രങ്ങൾ ഗൃഹസ്ഥൻെറ ജീവിതമാണു് ഏററവും നല്ലതെന്നു പറയുന്നുണ്ടു്; എല്ലാവരും ലോകം ത്യജിച്ചാൽ അതു് ഈശ്വരഹിതത്തിന്നെതിരായി പ്രവർത്തിക്കലാകും; ആ നിലയ്ക്കു് ശ്രീരാമകൃഷ്ണനെന്താണു് ലോകമെല്ലാം ത്യജിക്കുന്നതു്, എന്ന ചോദ്യത്തിനുത്തരമായി ഭഗവാൻ പറഞ്ഞു; ''നല്ലതെന്താണു് ചീത്തയെന്താണു് എന്നതിനെക്കുറിച്ചു് എനിക്കു് ഒന്നും അറിഞ്ഞുകൂട. ഈശ്വരൻ എന്നെക്കൊണ്ടു ചെയ്യിക്കുന്നതു് ഞാൻ ചെയ്യുന്നു, പറയിക്കുന്നതു് ഞാൻ പറയുന്നു, അത്രേയുള്ളു.

എല്ലാവരും എന്തിനു് എല്ലാം ത്യജിക്കണം? നേരെമറിച്ചു്, നായ്ക്കളെപ്പോലേയും കുറുക്കന്മാരേപ്പോലേയും എല്ലാവരും 'കാമിനീകാഞ്ചനങ്ങളിൽ' കിടന്നു പുളയ്ക്കണമെന്നുള്ളതു് ഈശ്വരഹിതമാകുമോ? അദ്ദേഹത്തിനു് മറെറാരാഗ്രഹവുമില്ലേ ? ഈശ്വരഹിതം എന്താണെന്നോ അതിന്നെതിരായിട്ടുള്ളതെന്താണെന്നോ നിങ്ങൾക്കറിയാമോ ? എല്ലാവരും ലൌകികജീവിതം നയിക്കണമെന്നാണു് ഈശ്വരഹിതം എന്നു് നിങ്ങൾ പറയുന്നു. എന്നാൽ നിങ്ങളുടെ ഭാര്യയും കുട്ടികളും മരിക്കുമ്പോൾ അതും ഈശ്വരഹിതമാണെന്നു് എന്തുകൊണ്ടു് നിങ്ങൾ കാണുന്നില്ല ? ദാരിദ്ര്യത്തിൽ,ഒരു പിടിച്ചോറെങ്കിലും ഉണ്ണാനില്ലാത്ത അവസ്ഥയിൽ, അദ്ദേഹത്തിൻെറ ഇച്ഛ നിങ്ങൾ എന്തുകൊണ്ടു് കാണുന്നില്ല?

ഈശ്വരഹിതം അറിയാൻ മായ നമ്മളെ അനുവദിക്കുകയില്ല. ഈശ്വരൻെറ മായനിമിത്തം ഇല്ലാത്തതു് ഉണ്ടെന്നു തോന്നും, ഉള്ളതു് ഇല്ലാത്തതെന്നും തോന്നും. ലോകം വാസ്തവത്തിൽ മിഥ്യയാണു്. ഒരു നിമിഷം അതുള്ളതായി തോന്നും, അടുത്ത നിമിഷംതന്നെ അതു അപ്രത്യക്ഷമാകുന്നു. പക്ഷെ ഈശ്വരൻെറ മായ കൊണ്ടു് അതു യഥാർത്ഥമായിട്ടുള്ളതാണെന്നു തോന്നുകയാണു്. മായകൊണ്ടാണു് താനാണു് എല്ലാം ചെയ്യുന്നതെന്നു് ഒരാൾക്കു തോന്നുന്നതു്. മായകൊണ്ടുതന്നെയാണു് ഒരാൾ തൻെറ ഭാര്യയേയും കുട്ടിയേയും, സഹോദരനേയും സഹോദരിയേയും, അച്ഛനേയും അമ്മയേയും, വീടിനേയും ധനത്തേയുമെല്ലാം തൻെറ സ്വന്തമായി കണക്കാക്കുന്നതു്.''

**205 മായയുടെ രണ്ടു വശങ്ങറം**

ഭഗവാൻ പറയുകയാണ്: ''മായയ്ക്കു രണ്ടു വശങ്ങളുണ്ട്, വിദ്യാമായയും അവിദ്യാമായയും. അവിദ്യ മോഹിപ്പിക്കുന്നു, വിദ്യയാകട്ടെ ഈശ്വരനിലേയ്ക്കു നയിക്കുന്നു. ഈശ്വരാനുഗ്രഹംകൊണ്ട് മായയ്ക്കപ്പുറം പോയിട്ടുള്ള ഒരാളുടെ ദൃഷ്ടിയിൽ വിദ്യയും അവിദ്യയും ഒരുപോലെയാണ്. ലൌകികജീവിതം ഭോഗത്തിൻേറതായ ഒരു ജീവിതമാണ്. ആകപ്പാടെ നോക്കിയാൽ കാമിനീകാഞ്ചനങ്ങളിൽ ആനന്ദിക്കാനെന്തിരിക്കുന്നു? ഒരു മധുരപലഹാരം തൊണ്ടയിൽനിന്നിറങ്ങിക്കഴിഞ്ഞാൽ, പിന്നെ അതു മധുരമുള്ളതായിരുന്നോ പുളിക്കുന്നതായിരുന്നോ എന്നൊന്നും ആരും ഓക്കുകയില്ല.''

**206 'മക്കടവൈരാഗ്യം'**

''എല്ലാവരും എന്തിനു് ലോകമുപേക്ഷിക്കണം? സമയമാകുമ്പോഴല്ലാതെ എല്ലാമുപേക്ഷിക്കാൻ സാദ്ധ്യമാണോ?'' എന്നു ചോദിച്ചുകൊണ്ട് ശ്രീരാമകൃഷ്ണൻ പറയുന്നു: ''സുഖാനുഭവങ്ങളുടെ പരിപൂത്തി വരുമ്പോഴാണ് എല്ലാം ഉപേക്ഷിക്കാനുള്ള സമയം. സ്വയം നിബ്ബന്ധിച്ച് ആക്കെങ്കിലും എല്ലാം ഉപേക്ഷിക്കാൻ സാദ്ധ്യമാണോ? 'മക്കടവൈരാഗ്യം' എന്നു പറയുന്ന ഒരു വൈരാഗ്യമുണ്ട്. അല്പന്മാക്കേ അതുണ്ടാകുകയുള്ളു. അച്ഛനില്ലാത്ത ഒരു ബാലൻെറ കാര്യമെടുക്കുക. ആ കുട്ടിയുടെ വിധവയായ മാതാവു് നൂലുനൂററിട്ടാണ് ജീവിക്കുന്നതു്. ആ കുട്ടിക്കു് ഒരു ചെറിയ ജോലിയുള്ളതു് നഷ്ടപ്പെടുന്നു. പെട്ടെന്നു് അയാളെ ഒരു വൈരാഗ്യം ബാധിക്കുന്നു. ഒരു സന്ന്യാസിയുടെ കാവിവസ്ത്രം ധരിച്ചു് അയാറം കാശിയിലേയ്ക്കു പോകുന്നു. കുറച്ചു ദിവസം കഴിഞ്ഞു് അയാറം വീട്ടിലേയ്ക്കെഴുതുന്നു, 'മാസത്തിൽ പത്തു രൂപ ശമ്പളത്തിനു് എനിക്കൊരു ജോലി കിട്ടിയിട്ടുണ്ട്.' ഇതിനിടയ്ക്കു് അയാറം ഒരു സ്വണ്ണമോതിരവും ചില നല്ല വസ്ത്രങ്ങളും വാങ്ങാൻ ശ്രമിക്കുന്നു. അയാറംക്കു് തൻെറ ഭോഗവാസന എങ്ങനെ അടക്കാൻ കഴിയും?''

**207 ആദ്ധ്യാത്മികശിക്ഷണം വേണം**

ലോകത്തിൽ സ്വധമ്മമനുഷ്ഠിക്കുക വളരെ വിഷമമാണെന്നു പറഞ്ഞുകൊണ്ടു ഭഗവാൻ ഇങ്ങനെ തുടന്നു: ''ലൗകികജീവിതം വിഷമമാണെങ്കിൽ പിന്നെ എന്താണ് വഴിയെന്നു നിങ്ങറം ചോദിക്കുമായിരിക്കും. കാമാർപുക്കൂറിൽ ആശാരികുടുംബങ്ങളിലെ സ്ത്രീകറം ഉരലിൽ ഉലക്കകൊണ്ടു നെല്ലു കുത്തുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഉലക്കകൊണ്ടു കൈവിരൽ ചതഞ്ഞാലോ എന്നു് അവക്കെപ്പോഴും ഭയമുണ്ട്; അതേ സമയംതന്നെ അവർ കുട്ടികറംക്കു മുലകൊടുക്കുകയും ഇടപാടുകാരോടു് വില പേശുകയും ചെയ്തുകൊണ്ടിരിക്കും. ഇടപാടുകാരോടു് അവർ പറയും: 'പോകുന്നതിനു മുമ്പു് ബാക്കി തരാനുള്ളതു് തന്നിട്ടുപോണം.' അസാന്മാഗ്ഗികജീവിതം നയിക്കുന്ന ഒരു സ്ത്രീ തൻെറ വീട്ടുജോലികളെല്ലാം ചെയ്തുകൊണ്ടിരിക്കുമെങ്കിലും അവളുടെ മനസ്സ് എപ്പോഴും തൻെറ കാമുകനിലായിരിക്കും.

മനസ്സിനു് ആ ഒരു നില കൈവരുന്നതിനു് ആദ്ധ്യാത്മികശിക്ഷണം അത്യാവശ്യമാണ്. ഇടയ്ക്കൊക്കെ ഏകാന്തതയിലിരുന്നു് ഈശ്വരധ്യാനം ചെയ്യണം. ഈശ്വരപ്രേമം കൈവന്ന ശേഷം ലൗകികമായ ചുമതലകറം നിവ്വഹിക്കാൻ കഴിയും. ഒരു ചക്ക മുറിച്ചാൽ അതിൻെറ മുളഞ്ഞു് കൈയിൽ പററും. കൈയിൽ എണ്ണ പുരട്ടിയശേഷം ചക്ക മുറിക്കുകയാണെങ്കിൽ അതു സംഭവിക്കില്ല.''

---

# വാത്തകൾ

പൂങ്കുന്നം വിവേകാനന്ദ വിജ്ഞാനഭവനത്തിൽവെച്ചു് ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണജയന്തി മഹോത്സവം മാച്ച് 8, 9, 10 തീയതികളിൽ സാഘോഷം കൊണ്ടാടുന്നതാണ്. വാസുദേവാശ്രമം പ്രസിഡണ്ട് ഡാക്ടർ എൻ. കെ. കൃഷ്ണൻ എം. എ., പിഎച്ച്. ഡി., കാലടി രാമകൃഷ്ണാശ്രമം പ്രസിഡണ്ട് ശ്രീ ഗണാനന്ദസ്വാമികറം, പ്രൊ: സി. കെ. വാരിയർ എം. എ., പ്രൊ: വി. രാമനാഥൻ എം. എ., പ്രൊ: പി. സി. വാസുദേവൻ ഇളയതു്, ശ്രീ സിദ്ധിനാഥാനന്ദ സ്വാമികറം, തൃശ്ശൂർ ജില്ലാ വിദ്യാഭ്യാസ ഓഫീസർ ശ്രീമതി എം. അമ്മിണിത്തമ്പാട്ടി, എറണാകുളം ശാരദാസംഘം സിക്രട്ടറി ശ്രീമതി കെ. പി. ഭവാനിഅമ്മ, കാലടി ശാരദാസംഘം സിക്രട്ടറി ശ്രീമതി പി. കെ. കമലാക്ഷിഅമ്മ, പൈങ്കുളം രാമച്ചാക്യാർ, തൃക്കാരിയൂർ രാഘവൻ നമ്പ്യാർ, ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്ട് മുതലായവർ അതിൽ പങ്കെടുക്കുന്നുണ്ട്. ശ്രീ വിരജാനന്ദ സ്വാമികളുടെ പരമാത്ഥപ്രസംഗത്തിൻെറ മലയാളവിവത്തനം ഈ അവസരത്തിൽ പ്രസിദ്ധീകരിക്കുന്നതുമാണ്.

# പുസ്തകാഭിപ്രായം

**1 ആത്മോപദേശശതകം**

വില രൂപ 2.50

**2 ജനനീനവരത്നമഞ്ജരി**

വില രൂപ 2.00

ശ്രീനാരായണഗുരുദേവന്റെ **രണ്ടു കൃതികഠം**
വ്യാഖ്യാതാ: ജി. **ബാലകൃഷ്ണൻനായർ എം.എ.**
**പ്രസാധകൻ: കെ. ഭാസ്കരൻ.**

കല്ലിങ്ങൽ, വടക്കംഭാഗം, കൊല്ലം.

കേരളത്തിന്റെ ആദ്ധ്യാത്മികാന്തരിക്ഷത്തിൽ അടുത്തകാലത്തു് ഉദിച്ചുയന്ന ഒരു അത്യുജ്ജ്വലതാരമാണ് ശ്രീനാരായണഗുരുസ്വാമികഠം. ചെറുപ്പത്തിൽത്തന്നെ ലോകത്തോടുള്ള മമതാബന്ധമെല്ലാം ഉപേക്ഷിച്ച്, ആത്മാന്വേഷണതത്പരനായി പ്രവ്രജനമാരംഭിച്ച അദ്ദേഹം എല്ലാ പ്രതിബന്ധങ്ങളെയും തരണംചെയ്തു് വേദാന്തശാസ്ത്രങ്ങളിൽ അപാരമായ പാണ്ഡിത്യം നേടി. കഠിനമായ തപശ്ചര്യയുടെ ഫലമായി 'ആത്മൈവേദം സർവ്വം' (ഇക്കാണായതെല്ലാം ആത്മാവു്, ബ്രഹ്മം, തന്നെയാകുന്നു.) എന്ന പരമസത്യത്തെ സാക്ഷാത്കരിക്കുകയും ചെയ്തു. സ്വയം ബ്രഹ്മനിഷ്ഠനായിത്തീന്ന അദ്ദേഹം 'തന്നാൽ കരേണ്ടവരെത്രപേരോ താഴത്തു പാഴ്ചേറിലമന്നിരിക്കുന്നതു' കണ്ടു് 'താനൊററയിൽ ബ്രഹ്മപദം കൊതിക്കാതെ' മററുള്ളവരെക്കൂടി ഉയത്തിക്കൊണ്ടുവരേണ്ടതിന്നായി സ്വജീവിതകാലമത്രയും പരിശ്രമിച്ചു. ഭാരതത്തിന്റെ മഹനീയാദർശങ്ങളായ ത്യാഗവും സേവനവും ജീവിതകൃത്യമായി സ്വീകരിച്ച ആ ജീവന്മുക്തൻ ജനങ്ങളുടെ ഇടയിലുണ്ടായിരുന്ന ഭേദചിന്തകളെയെല്ലാമകററി, ക്ഷേത്രപ്രതിഷ്ഠ സ്തോത്രരചന മുതലായവയിലൂടെ അവരെ സഗുണ സാകാരരൂപാരാധനയിൽ തല്പരരാക്കിത്തീത്തു്, ക്രമേണ ആത്മസത്യത്തോടടുപ്പിക്കുവാനാണ് ശ്രമിച്ചതു്. അതിന്നു് നിർഗ്ഗുണനിരാകാരരൂപമായ പരമതത്വത്തിന്റെ സിദ്ധാന്തപരമായ ജ്ഞാനം അവക്കുണ്ടാക്കിക്കൊടുക്കണമല്ലൊ. ആ ഉദ്ദേശത്തോടെ അദ്വൈതതത്വവിവരണാത്മകങ്ങളായ പല ഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ടു്. അവയിൽ പ്രധാനപ്പെട്ട രണ്ടെണ്ണമാണ് ആത്മോപദേശശതകവും ജനനീനവരത്നമഞ്ജരിയും.

വിവിധഭാഷകളിലുള്ള ആദ്ധ്യാത്മികഗ്രന്ഥങ്ങളെല്ലാം വായിച്ച് അസാമാന്യമായ അറിവുനേടിയിരുന്ന ആ പണ്ഡിതാഗ്രണിയുടെ ഗ്രന്ഥങ്ങളിൽ നാം കാണുന്നതു് എത്രയും ചുരുങ്ങിയ വാക്കുകളിൽ എത്രയും അധികം ആശയങ്ങഠം ഉഠംക്കൊള്ളിച്ചിട്ടുള്ളതാണ്. പദങ്ങഠം ലളിതങ്ങളാണെങ്കിലും ഓരോ ശ്ലോകത്തിന്റെയും അത്ഥം വ്യക്തമായി മനസ്സിലാകണമെങ്കിൽ പലപ്പോഴും വ്യാഖ്യാനം അത്യാവശ്യമാണ്. നൂറു ചെറിയ ശ്ലോകങ്ങളിൽ അദ്വൈതവേദാന്തത്തിന്റെ തത്വങ്ങഠം മുഴുവൻ അടക്കിയിട്ടുള്ളതാണ് സുപ്രസിദ്ധമായ ആത്മോപദേശശതകം. ഇതിൽ വേദാന്തത്തിലെ മഹാവാക്യങ്ങഠം, അജാതവാദം, അനുഭൂതിദശകഠം, സത്യാനുഭൂതികഠംക്കുള്ള മാർഗ്ഗങ്ങഠം മുതലായ വിഷയങ്ങഠം സംഗ്രഹിച്ചു പ്രതിപാദിച്ചിരിക്കുന്നു. സദ്വിദ്യയാകുന്ന ജനനിയുടെ മുമ്പിൽ ഒമ്പതു ശ്ലോകങ്ങളാകുന്ന രത്നങ്ങളെക്കൊണ്ടു് ഒരു മഞ്ജരിയുണ്ടാക്കി സമപ്പിക്കുന്നതാണ് ജനനീനവരത്നമഞ്ജരി. ഒമ്പതു ശ്ലോകങ്ങളുടെ അത്ഥം വിവരിക്കുവാൻ 120 പേജുകഠം വേണ്ടിവന്നുവെന്നറിയുമ്പോഠം ഓരോ ശ്ലോകത്തിലും അടങ്ങിയിട്ടുള്ള വിഷയങ്ങളുടെ വിശാലത മനസ്സിലാക്കാം. ഉപനിഷത്തുകളിൽനിന്നും ഗീതയിൽനിന്നും മററും സന്ദർഭാനുസൃതങ്ങളായ ശ്ലോകങ്ങളുദ്ധരിച്ചു് ആശയങ്ങഠം വിശദവും സുഗമവുമാക്കിത്തീക്കുവാൻ വ്യാഖ്യാതാവു ശ്രമിച്ചിട്ടുണ്ടു്. പഞ്ചദശീപ്രകാശിക, ഗൗഡപാദദർശനം മുതലായ പ്രൗഢഗ്രന്ഥങ്ങഠം വഴിയായി വേദാന്തവിഷയം കൈകാര്യം ചെയ്തു് ആത്മവിശ്വാസം നേടിയിട്ടുള്ള വ്യാഖ്യാതാവിന്റെ ഹസ്തലാഘവം ഈ ഗ്രന്ഥങ്ങളിലും വ്യക്തമായി കാണുന്നുണ്ടു്. വേദാന്തത്തിലെ വിജ്ഞേയങ്ങളായ വിഷയങ്ങളുടെ വിവരണമായി ഈ ഗ്രന്ഥങ്ങളെ കണക്കാക്കാം.

അടുത്തകാലത്തു് വക്കല ശിവഗിരിമഠത്തിലുണ്ടായ സമാധിമന്ദിര പ്രതിഷ്ഠാമഹോത്സവംകൊണ്ടു് ഗുരുദേവന്റെ പാവനനാമധേയത്തിൽ കേരളത്തിലുണ്ടായിട്ടുള്ള ഉണവ്വ് നിലനിത്തുവാൻ ഈ വിധത്തിലുള്ള ഗ്രന്ഥങ്ങളുടെ പ്രകാശനം ഏററവും സഹായകമായിരിക്കും. ഇന്നത്തെ പരിതഃസ്ഥിതിയിൽ അതു് അത്യന്താപേക്ഷിതമാണുതാനും. അതുകൊണ്ടു് ശിവകുമാർ ഗ്രന്ഥാവലിയുടെ ഭാഗങ്ങളായി ഇതുപോലെ ശ്രീനാരായണന്റെ മറ്റു ഗ്രന്ഥങ്ങളും വ്യാഖ്യാനസഹിതം പ്രകാശിതങ്ങളാകുമെന്നു് പ്രതീക്ഷിക്കുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

ഒരു സമുദായമോ ഒരു ജനതയോ ആദ്ധ്യാത്മികചിന്തയിൽ എത്രത്തോളം പുരോഗമിക്കുന്നുവോ, അത്രത്തോളം ആ സമുദായവും ആ ജനതയും സംസ്കാരസമ്പന്നമാണ്. നാനാതരം യന്ത്രസാമഗ്രികൾ നിർമ്മിച്ച് ഐഹികജീവിതം സുഖസമൃദ്ധമാക്കാൻ കഴിഞ്ഞതുകൊണ്ട് ഒരു ജനത പരിഷ്കൃതമാണെന്നു പറവാൻ വയ്യ. ഇന്നത്തെ പാശ്ചാത്യ പരിഷ്കാരം ലോകത്തിൽ ഹാഹാകാരവും ക്ഷാമവും ദിനംപ്രതി വർദ്ധിപ്പിച്ചുകൊണ്ടിരിക്കയാണ്. പ്രത്യുത, പ്രാചീനഭാരതീയസംസ്കൃതി, സാമാന്യജനങ്ങൾക്ക് ആദ്ധ്യാത്മികമായുയരുവാനുള്ള ഉപായം കാണിച്ചുകൊടുത്ത് ജനങ്ങളുടെ ഐഹികാവശ്യങ്ങൾ നിശ്ശേഷം ദൂരീകരിക്കാനല്ലെങ്കിലും, നിശ്ചയമായും വളരെയേറെ കുറവുചെയ്യുവാൻ സമർത്ഥമായി. ആധുനികകാലത്ത് ഈ രണ്ടു നാഗരികതകളെയും ഒന്നിച്ചു യോജിപ്പിക്കുവാൻ വേണ്ടിയാണ് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ജന്മമെടുത്തത്. ഇക്കാലത്ത് എപ്രകാരം ഒരു വശത്ത് ലോകകാര്യങ്ങളിൽ പ്രായോഗികപരിജ്ഞാനം വേണമോ, അപ്രകാരം മറുവശത്ത് ആദ്ധ്യാത്മികകാര്യങ്ങളിൽ അഗാധമായ ജ്ഞാനം സമ്പാദിക്കയും വേണം............ പിന്നെ ഒരു കാര്യം. പാശ്ചാത്യർ കരുതുന്നു: ഒരുവൻ മതകാര്യങ്ങളിൽ എത്രത്തോളം തല്പരനാകുന്നുവോ, അയാൾ പുറമെയുള്ള പെരുമാററത്തിൽ അത്രയും ഗൗരവക്കാരനായിരിക്കണം; വായിൽനിന്നു വേറൊരു വാക്കും വീഴരുത്! എന്റെ വിശാലമായ ആദ്ധ്യാത്മികാശയങ്ങൾ കേട്ട് അന്നാട്ടിലെ മതപുരോഹിതന്മാർ അത്ഭുതസ്തബ്ധരാകുന്നു. എന്നാൽ പ്രസംഗത്തിന്നുശേഷം ചങ്ങാതിമാരൊത്തു ഞാൻ വെടിപറയുന്നതു കാണുമ്പോൾ അവർ പരിഭ്രമിച്ചു മിഴിച്ചുനില്ക്കുന്നു. ചിലപ്പോഴൊക്കെ അവർ പറയാറുണ്ട്: 'സ്വാമിജി, അങ്ങൊരു ധർമ്മപ്രചാരകൻ; സാധാരണജനങ്ങളെപ്പോലെ ഇങ്ങനെ കളിയിലും ചിരിയിലും ഏർപ്പെടുന്നത് അങ്ങേയ്ക്കു ചേർന്നതല്ല.' എന്ന്. അതിന്നു മറുപടിയായി ഞാൻ പറയും: 'ആനന്ദസ്വരൂപന്റെ സന്താനങ്ങളാണ് നാം. നാമെന്തിനു മനം കറുത്തും മുഖം വീർത്തും കുത്തിയിരിക്കണം?'

—വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 18.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ലാട്ടുവിൻെറ സേവകജീവിതത്തിലെ ചില സംഭവങ്ങളെയാണ് ഇനി ഇവിടെ കുറിക്കാൻ പോകുന്നതു്. എല്ലാമൊന്നും വിസ്തരിച്ചു നോക്കുവാൻ ഇടയില്ലാത്തതുകൊണ്ടു് ആ ഉത്കൃഷ്ടജീവിതത്തെ പരിപുഷ്ടമാക്കാൻ കാരണഭൂതങ്ങളായ ചിലവയെ മാത്രം തിരഞ്ഞെടുത്തിരിക്കുകയാണ്. ശ്രീ ലാട്ടുമഹാരാജിൻെറ ജീവിതകഥ മുഴുവൻ സമ്പാദിച്ചെടുക്കാൻ ഇതുവരെ സാധിച്ചിട്ടില്ല. എങ്കിലും കൈയ്യിൽ കിട്ടിയവ സാധനാശീലരായ അനുവാചകർക്ക് ഉപയോഗയോഗ്യവും ആദർശപരവുമാവുമെന്നതിന്നു സംശയമില്ല.

ലാട്ടുമഹാരാജ് സാധാരണ പറയാറുള്ള ഒരു കാര്യമാണ്: ''മറെറാരാളെ പരിചരിക്കുക എന്നു പറയുന്നതു് വളരെ വിഷമം പിടിച്ച ഒന്നാണ്. സ്വന്തം അമ്മയച്ഛന്മാരെ വേണ്ട വിധം പാലിക്കാൻ വശമില്ലാത്തവർ എന്തു് ഗുരുസേവയാണ് ചെയ്യുക ? ഗുരുവിനെ എന്നാണോ അമ്മയച്ഛന്മാരെപ്പോലെ കാണാൻ കഴിയുക അന്നേ ഒരുവന് ശരിയായ ഗുരുപരിചരണം ചെയ്യാനൊക്കൂ, അതിന്നുമുമ്പ് അവൻ വിചാരിച്ചാൽ ഒരു സേവനവും ചെയ്യാൻ പററുന്നതല്ല. ഹൊ, സേവനകാലത്തു് എത്ര ശകാരം കേൾക്കേണ്ടിവരും! ഠാക്കൂർ എന്നെ ശകാരിച്ചിട്ടുള്ളതിനും ചീത്ത പറഞ്ഞിട്ടുള്ളതിനും ഒരു കൈയ്യും കണക്കുമില്ല. എന്നാൽ അതു് കേട്ടിട്ട് നീരസത്തോടെ ഞാനും ശുണ്ഠിയെടുത്തു് മുഖവും വീർപ്പിച്ച് ഒരിടത്തു് കുത്തിയിരുന്നിരുന്നെങ്കിലോ, എനിക്ക് പിന്നവിടെ ഒരു തുച്ഛമായ സേവനംപോലും ചെയ്യാനൊക്കുമായിരുന്നോ ? എൻെറ കഥ ഇന്നു് എന്താകുമായിരുന്നു ?''

ഒരു സംഭവം നോക്കുക:

ഒരു ദിവസം ലാട്ടു ഠാക്കൂറിന് കുളിക്കാനുള്ള വെള്ളം അല്പം വൃത്തികേടുള്ള ഒരു സ്ഥലത്താണ ഒരുക്കിവെച്ചതു്. അതു കണ്ട ഉടനെ ഠാക്കൂർ പറഞ്ഞു: 'എടാ, ഇതു കുളിക്കാനുള്ള വെള്ളമല്ലെ? കുളിക്കുന്നതു് ദേഹം വൃത്തിയാവാനാണ് – എന്നിട്ട് അതിനുള്ള വെള്ളം നീ ഈ വൃത്തികെട്ട സ്ഥലത്താണോ വെച്ചിരിക്കുന്നതു് ? അശുദ്ധമായ ഒരു സാധനംകൊണ്ടു് മറെറാന്നിനെ ശുദ്ധമാക്കാൻ പററുമോ ? ജലം നാരായണനാണ്, സമ്മതിച്ചു, പക്ഷെ അതും പറഞ്ഞു് കൊള്ളില്ലാത്ത വെള്ളം പൂജാമുറിയിൽ ഉപയോഗിക്കാറുണ്ടോ ? ചില വെള്ളം പൂജാകാര്യങ്ങൾക്ക് കൊള്ളാം, പക്ഷെ വേറെ ചില വെള്ളം കുളുക്കുഴിയാനോ പാത്രം മോറാനോ മുണ്ടലക്കാനോ ഒക്കെ കൊള്ളാമെന്നല്ലാതെ അതു് കുടിക്കാനോ പൂജക്കോ ഉപയോഗിക്കാവുന്നതാണെന്നു വരുമോ?'

കുറച്ചുകൊല്ലങ്ങളായി ലോഹനിർമ്മിതമായ യാതൊരു വസ്തുവും തൊടാൻ പററാത്ത ഒരു പ്രത്യേക അവസ്ഥയാണ് പരമഹംസദേവൻെറ അവയവങ്ങൾക്ക്. അക്കാലങ്ങളിൽ ഠാക്കൂറിന് ആവശ്യമുള്ളപ്പോഴൊക്കെ കിണ്ടിയിൽ വെള്ളവുമായി കൂടെ ചെല്ലുക എന്നും ലാട്ടുവായിരുന്നു. ലാട്ടു ദക്ഷിണേശ്വരത്തു് ഇല്ലാത്ത ദിവസങ്ങളാണെങ്കിൽ ആ ചുമതല മററുവല്ലവരും ഏററെടുക്കും. ഒരു ദിവസം രാത്രി ഠാക്കൂർ ആരോടും പറയാതേയും ആരേയും വിളിക്കാതേയും നേരെ പറമ്പിലേക്കു് നടന്നു. തത്സമയം അവിടെ ലാട്ടുവോ ഹരീശോ ആരുംതന്നെ ഉണ്ടായിരുന്നില്ല. ലാട്ടുമഹാരാജുതന്നെ ഇതേപ്പററി പിന്നീടൊരിക്കൽ പറഞ്ഞതു് ശ്രദ്ധിച്ച് കേട്ടോളു: ''ഹൊ കേൾക്കണോ കഥ...... ഞാനന്ന് ജപിക്കാനിരിക്കുന്ന നേരത്താണ്, എന്താണെന്നറിഞ്ഞില്ല, എന്തുതന്നെയായിട്ടും എൻെറ മനസ്സ് ജപത്തിൽ ഒട്ടുംതന്നെ ഉറച്ച് നിൽക്കുന്നില്ല. എൻെറ ജപത്തിൻെറ കണ്ണി മുറിഞ്ഞുപോയി. ഞാനുടനെ ഠാക്കൂറിൻെറ മുറിയിലേക്കോടിയെത്തി. അദ്ദേഹത്തെ മുറിയിൽ കാണാതിരുന്നപ്പോൾ മനസ്സാകെ കലങ്ങി. പരിഭ്രമിച്ചുകൊണ്ടു് ഞാനുറക്കെ വിളിച്ച് ചോദിക്കാൻ തുടങ്ങി– 'അവിടുന്നെവിടെയാണ് ?' അദ്ദേഹം ശൌചത്തിന്നു് പോയിരിക്കയാണെന്നു് മന

സ്സിലായിട്ട് ഞാനുടനെ വെള്ളക്കിണ്ടിയുമെടുത്തു് അങ്ങോട്ടോടി. തിരിച്ചുവന്നിട്ടു് അദ്ദേഹമെന്നോടു് പറയുകയാണു്: 'എടാ, ആരെയാണോ പരിചരിക്കുന്നതു്, ആ ആറംക്കു് എപ്പോഴാണു് എന്താണു് ആവശ്യമെന്നു് സദാ ശ്രദ്ധാന്തിയോടെ നോക്കിക്കൊണ്ടിരിക്കണം, അക്കാര്യത്തിൽ എപ്പോഴും ജാഗരൂകനായിരിക്കണം, എങ്കിലേ ആ സേവനത്തിന്നു് ഒരു ഫലമുണ്ടാകൂ.' അദ്ദേഹം ഹരീശിനോടു് പറഞ്ഞതിങ്ങനെയാണു് –'എടാ നീ ആരെയാണോ ധ്യാനിക്കുന്നതു്, ആ ആറം ഒരു കിണ്ടി വെള്ളം കിട്ടാതെ കിടന്നു് വിഷമിക്കുക. ഇങ്ങനെ ധ്യാനിച്ചിട്ടു് എന്തു ഫലം കിട്ടാനാണു് ?'

പിന്നൊരു ദിവസമുണ്ടായ സംഭവംവഴിയായി സേവനത്തിന്റെ ശരിയായ രൂപത്തെപ്പററി ഠാക്കൂർ സേവകനായ ലാട്ടുവിനെ പഠിപ്പിച്ചു. സേവനമെന്നുവെച്ചാൽ വെറും ശാരീരികമായ ശുശ്രൂഷണമോ പരിചരണമോ അല്ലെന്നു് മനോഹരമായ രീതിയിൽ അദ്ദേഹം ശിഷ്യന്നു് മനസ്സിലാക്കിക്കൊടുത്തു. അദ്ദേഹം പറഞ്ഞു: 'നോക്കൂ! ഭിക്ഷ യാചിച്ചു് സമ്പാദിച്ചിട്ടെങ്കിലും ഗുരുവിന്നു് ഉത്തമവസ്തുക്കരം കാഴ്ചവെയ്ക്കുവാൻ ഒരാറംക്കു് കഴിയുകയാണെങ്കിൽ അയാളുടെ ജീവിതം ശ്രേഷ്ഠംതന്നെ എന്നു കരുതണം.' ഇതു സമത്ഥിക്കുന്നതിന്നു് അദ്ദേഹം 'ഭക്തമാല' യിലെ ഒരു കഥയും പറഞ്ഞുകൊടുത്തു.

ശ്രീ ചൈതന്യമഹാപ്രഭുവിന്റെ ഒരു പടം തന്റെ മുറിയിൽ വെയ്ക്കണമെന്നു് ഠാക്കൂറിന്നു് മോഹമുണ്ടെന്നു് ലാട്ടു ഒരിക്കൽ മനസ്സിലാക്കി. പിറെറദിവസംതന്നെ ലാട്ടു കൽക്കത്തയിൽ രാമബാബുവിന്റെ പക്കൽനിന്നു് ചൈതന്യദേവന്റെ ഒരു പടം മേടിച്ചുകൊണ്ടുവന്നു് പരമഹംസദേവന്റെ മുറിയിൽ തൂക്കി. പടം കണ്ടിട്ടു് ഠാക്കൂറിനുണ്ടായൊരാനന്ദത്തിന്നു് അളവില്ല. അദ്ദേഹം ലാട്ടുവിനോടു് പിന്നേയും പിന്നേയും അന്വേഷിച്ചു: 'എടാ ലാട്ടു, നീ ഇതു് രാമന്റെ കൈയ്യിൽനിന്നു് ചോദിച്ചു് മേടിച്ചതാണെന്നല്ലെ പറഞ്ഞതു്, രാമനു് എന്തു് തോന്നിയിട്ടുണ്ടാവും ? എന്റെ പേരു് പറഞ്ഞിട്ടാണോ മേടിച്ചതു് ?' ഠാക്കൂർ ചോദിക്കുമ്പോഴൊക്കെ ലാട്ടു ഉത്തരം പറയും: 'അല്ലല്ല, അങ്ങു് പറഞ്ഞു എന്നു് പറഞ്ഞിട്ടല്ല കൊണ്ടുവന്നതു്.'

'പിന്നെ?'

'എനിക്കു് മഹാപ്രഭുവിന്റെ ഒരു പടം തരാമോ?' എന്നാണു് ഞാൻ ചോദിച്ചതു്.

'അങ്ങനെയാണോ നീ ചോദിച്ചതു് ? അപ്പോറം രാമനെന്തു് പറഞ്ഞു ?'

അദ്ദേഹം എന്നോടു് അമ്മയുടെ അടുത്തു ചെന്നു് ഒരു പടം ചോദിച്ചു് മേടിച്ചോളാൻ പറഞ്ഞു.

അത്യധികം ആനന്ദത്തോടുകൂടി ഠാക്കൂർ പറഞ്ഞു: 'കൊള്ളാം. ഭേഷായി, വളരെ നല്ലതു്. നോക്കു കുട്ടി, ഒരിക്കലും എന്റെ പേരു് പറഞ്ഞു് യാതൊന്നും ഇരക്കരുതു്, കേട്ടൊ'.

ഒരു ദിവസം ഠാക്കൂർ ലാട്ടുവിനെ കൽക്കത്തയ്ക്കു് പറഞ്ഞയച്ചു. ശരത്മഹരാജിന്റെ വീട്ടിലേയ്ക്കു്. അവിടെ ചെന്നപ്പോറം ശരത്തിന്റെ അമ്മ ലാട്ടുവിനെ ആഹാരം കഴിപ്പിക്കാതെ എന്തുതന്നെയായാലും വിടില്ല എന്നായി. അതുകാരണം ലാട്ടു ദക്ഷിണേശ്വരത്തു് തിരിച്ചെത്തിയപ്പോഴേയ്ക്കും ഉച്ചതിരിഞ്ഞു. ഇത്രയും വൈകിയതു കണ്ടു് ഠാക്കൂർ ലാട്ടുവിനോടു് ചോദിച്ചു: 'നീ ഉച്ചയ്ക്കു് ഊണു് കഴിച്ചല്ലൊ ഇല്ലേ, അതോ ഇന്നേരംവരെ പട്ടിണി കിടന്നുവോ ?'

ലാട്ടു: 'ഇന്നു ശരട്ടിന്റെ അമ്മ ഒരു ഊണു കഴിപ്പിച്ചിട്ടുണ്ടു്, ഹൊ, അതേപ്പററി പറഞ്ഞറിയിക്കാൻ പ്രയാസം! അതല്ലെ ഇത്രത്തോളം വൈകിപ്പോയതു്. ശരട്ടിന്റെ അമ്മ എന്തു് ഭംഗിയായി ദഹണ്ഡിക്കും! ഇന്നവിടെ പാകം ചെയ്ത 'ചൊച്ചൊടി'. ഹൊ, എന്തു സ്വാദാണു്! ഞാനീ ജീവിതത്തിൽ ഇതിന്നുമുമ്പു് ഇത്ര സ്വാദുള്ളതു് കഴിച്ചിട്ടേ ഇല്ല.'

ഠാക്കൂർ: എന്താ നീ പറയുന്നതു് ? നീ എന്നിട്ടു് തന്നത്താനിരുന്നു് ആ ചൊച്ചൊടി * യൊക്കെ അകത്താക്കി, അല്ലെ? ങ്ാ ഹാ, ഇവിടുത്തെയ്ക്കു[1] വേണ്ടി കുറച്ചുകൊണ്ടുവരാം എന്നു നിനക്കു് തോന്നിയില്ലല്ലൊ.

* അവിയൽപോലെയുള്ള ഒരുതരം ബംഗാളിക്കൂട്ടാൻ.

1 ശ്രീരാമകൃഷ്ണദേവനിൽ 'അഹം' ബോധം ('ഞാൻ' എന്ന ഭാവം) നശിച്ചുപോയിരുന്നതിനാൽ ഒരിക്കലും 'ഞാൻ, എന്റെ' എന്നീ വാക്കുകറം ആ നാവിൽനിന്നു് പുറപ്പെട്ടിരുന്നില്ല. അദ്ദേഹം അവനവനെപ്പററി പറയുമ്പോറം 'ഇവിടം, ഇതു്' എന്നൊക്കെയുള്ള പദങ്ങളാണു് ഉപയോഗിക്കുക പതിവു്.

ലജ്ജകൊണ്ടു് ലാട്ടുവിൻെറ തല താണു പോയി. ശിഷ്യൻെറ അപരാധഭാവം കണ്ടിട്ടു് ഠാക്കൂർ പറഞ്ഞു:—'നോക്കു, നാളെ ശരത്തിൻെറ അമ്മയുടെ അടുത്തു് ചെന്നു് പറഞ്ഞു് ഇവിട ത്തേയ്ക്കുവേണ്ടി കുറച്ചു ചൊച്ചൊടിയുണ്ടാക്കിച്ചു് കൊണ്ടുവരണം, കേട്ടില്ലെ?'

ലോഭമോഹാദികളെ ജയിച്ചു് കീഴടക്കിയ പരമഹംസദേവനു് ചൊച്ചൊടി തിന്നാൻ യഥാർത്ഥത്തിലൊരു മോഹമോ? അതൊരിക്ക ലും ഉണ്ടാകാൻ നിവൃത്തിയില്ല. എങ്കിൽപിന്നെ എന്തിനാണീ നാടകം? സേവകനു് സേവന ധർമ്മത്തിൻെറ അതിരഹസ്യമായ മർമ്മത്തെ വെ ളിവാക്കിക്കൊടുക്കുന്നതിന്നുള്ള ഒരപൂർവ്വകൌശല മായിരുന്നു ഇതു്. ആത്മവത്സേവാ—തനിക്കു് സ്വന്തമായി എന്തെല്ലാമാണോ മനസ്സിന്നിണ ങ്ങുന്നതായി തോന്നുന്നതു്, നല്ലതായി തോന്നു ന്നതു് അതെല്ലാം കാഴ്ചവെച്ചിട്ടു് സേവിക്ക പ്പെടുന്നവനെ തൃപ്തിപ്പെടുത്തണം, സന്തുഷ്ടനാ ക്കണം. ഇക്കാര്യം പഠിപ്പിച്ചുകൊടുക്കുന്നതി ന്നുവേണ്ടി അദ്ദേഹം അടുത്തനാളിൽത്തന്നെ ലാട്ടു വിനെ വീണ്ടും ശരത്തിൻെറ വീട്ടിലേയ്ക്കയച്ചു. ലാട്ടുവും പിറെറദിവസം ശരിക്കു് കൽക്കത്തയി ലേയ്ക്കുള്ള ആറു നാഴിക കാൽനടയായി പോയി ശരത്മഹാരാജിൻെറ അമ്മയെക്കൊണ്ടു് ചൊ ച്ചൊടി ഉണ്ടാക്കിച്ചു് അപ്പോൾത്തന്നെ അതും കൊണ്ടു് തിരിച്ചു് ദക്ഷിണേശ്വരത്തെത്തി. ഗുണങ്ങളെ അതിവേഗം തിരിച്ചറിയാൻ കെല്പു ള്ള ഠാക്കൂറാകട്ടെ അതു് തിന്നാസ്വദിച്ചുകൊണ്ടു് അതിനെ മുക്തകണ്ഠം പുകഴ്ത്താൻ തുടങ്ങി: ''എടാ, ശരിയാണ്ട്ടൊ നീ പറഞ്ഞതു്. ഇത്ര സ്വാദു ള്ളൊരു ചൊച്ചൊടി ഞാനിതിന്നു മുമ്പൊരി ക്കലും കഴിച്ചിട്ടില്ല. ശരത്തിൻെറ അമ്മയുടെതു് നല്ല മനസ്സാണു്, അല്ലെങ്കിൽ ഇത്ര സ്വാദുള്ള ഒരു സാധനം പാകം ചെയ്യാൻ പററുമോ?''

ഒരു ദിവസം ലാട്ടു കൽക്കത്തയിലെ ഒരു ബ്രാഹ്മണകുടുംബത്തിൽനിന്നു് അപ്പോൾ വിരി ഞ്ഞ ഒരു കുല പൂവുംകൊണ്ടു് ദക്ഷിണേശ്വര ത്തെത്തി. സൌരഭ്യവും സൌന്ദര്യവും ഒരുപോ ലെ തികഞ്ഞ ആ പുഷ്പവൃന്ദം കണ്ടപ്പോൾ ഠാക്കൂർ ആനന്ദഭരിതനായി. അദ്ദേഹം പറഞ്ഞു: 'നോക്കു, നമ്മുടെ ഹൃദയത്തിനു് ഉദ്ദീപനം നൽകുന്ന വസ്തു ക്കൾ സന്ന്യാസിമാൎക്കു് ദാനം ചെയ്യണം.' അതു പറഞ്ഞതോടെ ഠാക്കൂർ സമാധിസ്ഥനായി.

അക്കാലത്തു് ദക്ഷിണേശ്വരം കാളീക്ഷേത്ര ത്തിൻെറ വടക്കെപടിഞ്ഞാറെ മൂലയിലുള്ള നഹ ബത്തിലെ ആ കൊച്ചുമുറിയിലാണു് ശ്രീ ശാരദാമണീദേവി താമസിച്ചുകൊണ്ടിരുന്നതു്. മാതൃദേവി ഠാക്കൂറിൻെറ സഹധർമ്മിണിയാണു്. എന്നിരുന്നിട്ടും, അത്ഭുതംതന്നെ, ഠാക്കൂറിൻെറ ഇത്ര അടുത്തു് താമസിക്കുന്ന അമ്മ ഒരാളും ഒന്നും അറിയാനോ കാണാനോ കേൾക്കാനോ ഇടവരാതെ എത്ര നിശ്ശബ്ദമായിട്ടാണു് അവിടെ നാളുകൾ കഴിച്ചുവന്നതു്! ഒരൊററ ആൾക്കെ ങ്കിലും ഒന്നു് കാണാനെങ്കിലും ഇടകൊടുത്തിട്ടു് വേണ്ടെ? അന്നു് ഗോലാപ്മാ, യോഗിൻമാ തുടങ്ങിയ അന്തരംഗഭക്തകൾ വന്നുചേൎന്നു് കഴിഞ്ഞിട്ടില്ല. അതിനാൽ തികച്ചും ഒററയ്ക്കാ ണു്അമ്മ സമയം മുഴുവൻ കഴിച്ചുകൂട്ടിയതു്. അ ങ്ങനെയിരിക്കെ ഗൃഹപ്രവൃത്തികളിൽ അമ്മയ്ക്കു് വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുന്നതിനു വേണ്ടി ഠാക്കൂർ ലാട്ടുവിനെ നിയോഗിച്ചു. അതിങ്ങനെയാണുണ്ടായതു്: ഒരുദിവസം ലാട്ടു ഗംഗയുടെ വക്കത്തു് അനങ്ങാതെ ഇരിക്കുക യാണു്. അതു കണ്ടുകൊണ്ടു് വന്നഠാക്കൂർ ഉടനെ അദ്ദേഹത്തെ വിളിച്ചിട്ടു് പറഞ്ഞു: 'എടാ ലേട്ടോ! നീ ഇവിടെ ചുമ്മാതെ കുത്തിയിരിക്കു യാണല്ലൊ, ആ നഹബത്തിൽ അവർ ചപ്പാ ത്തിയ്ക്കു മാവു കുഴക്കാനൊരാളെക്കിട്ടാതെ കിട ന്നു് കുഴങ്ങുന്നതു് കണ്ടില്ലെ?' ലാട്ടു ഞെട്ടിപ്പോ യി. ഇതെന്തു കഥ! ഇതിന്നു മുമ്പൊരിക്കലും അ മ്മയെച്ചെന്നു് സഹായിക്കാൻ ഠാക്കൂർ ലാട്ടുവി നോടു പറഞ്ഞിട്ടേ ഇല്ലല്ലൊ. ഇപ്പോഴിതാ ഠാക്കൂ റിൻെറ വായിൽനിന്നു് പ്രതീക്ഷിച്ചിരിക്കാതെ ഇത്തരമൊരാദേശം കിട്ടിയപ്പോൾ ലാട്ടുവിനു് ദേഹമാകെ കോരിത്തരിച്ചു. താനെത്ര ഭാഗ്യം ചെയ്തവനാണു്! തട്ടിപ്പിടഞ്ഞെഴുന്നേററു് ഒററ കുതിക്കു് ഠാക്കൂറിൻെറ അടുത്തെത്തി. അദ്ദേഹ ത്തിൻെറ കൂടെ നഹബത്തിലേയ്ക്കു് നടന്നു. അ വിടെ ചെന്നിട്ടു ശ്രീരാമകൃഷ്ണദേവൻ ശ്രീ മാതൃദേ വിയോടു് പറഞ്ഞു: 'നോക്കു! ഇതാ ഈ പയ്യൻ ശുദ്ധസാത്വികമനസ്സോടുകൂടിയവനാണു്.ഇവൻ നിങ്ങൾക്കു് മാവു് കുഴച്ചുതരും, ചപ്പാത്തി പര ത്തിത്തരും, അല്ല, എന്താവശ്യം വന്നാലും ഇവനോടു പറഞ്ഞാൽ മതി,ഇവൻ ചെയ്തുതരും.'

ഠാക്കൂറിൻെറ വാക്കുകൾ കാഴ്ചയിൽ ചെറു തും നിസ്സാരവുമാണെന്നു് തോന്നാം. പക്ഷെ

അതിൽക്കൂടി സേവകനായ ലാട്ടുവിന്റെ അന്നത്തെ മാനസികവും ശാരീരികവുമായ പരിശുദ്ധാവസ്ഥയെക്കുറിച്ച് നമുക്കൊരു ചിത്രീകരണം ലഭിക്കുന്നുണ്ട്. തന്റെ ശിഷ്യൻ ശുദ്ധമനസ്സനും പരമസാത്വികനും, . പവിത്രസ്വഭാവിയുമാണെന്ന കണ്ടതിനാൽ യാതൊരു ചിന്തയും കൂടാതെ ഠാക്കൂർ ദേവിയുടെ പരിചരണത്തിന്റെ ഭാരം ആ കൈകളിൽ സമർപ്പിക്കുകയാണുണ്ടായതു്. 1881-ന മുമ്പുതന്നെ താൻ ശുദ്ധസത്വപവിത്രസ്വഭാവിയാണെന്നതിന് വേണ്ടതിലധികം തെളിവുകൾ ലാട്ടു ഠാക്കൂറിന്റെ മുമ്പിൽ നിരത്തിവെച്ചു കഴിഞ്ഞു എന്നല്ലെ ഇതിൽ നിന്നും തെളിയുന്നതു് ?

ശുദ്ധസത്വസ്വഭാവിയായൊരു സേവകന്റെ സേവനസാധനയെപ്പററി ഇതുവഴിയായി ഠാക്കൂർ ഒരു പുതിയ വെളിച്ചം നമുക്കു് പ്രദാനം ചെയ്യിരിക്കുകയാണ്. സേവിക്കപ്പെട്ടന്നവന്റെ തൃപ്തിക്കനുസരിച്ചു് സേവനം ചെയ്യുതുകൊണ്ടു മാത്രം ആ സേവനം പൂർണ്ണതയെ പ്രാപിക്കുന്നില്ല, സേവിക്കപ്പെടുന്ന ആളുടെ ഇഷ്ടജനങ്ങളേയും അന്തരംഗഭക്തഗണങ്ങളേയുംകൂടി ഭക്തിസമന്വിതം, ശ്രദ്ധയോടുകൂടി പരിചരിച്ചാൽ മാത്രമേ സേവനത്തിന്റെ സമ്പൂർണ്ണഫലം ലഭിക്കു എന്ന ഒരു പാഠവുംകൂടി ഠാക്കൂർ ഈ കൊച്ചുസംഭവം വഴിയായി സാമാന്യലോകത്തെ പഠിപ്പിക്കുകയും ചെയ്യു.

പിൽക്കാലത്തൊരിക്കൽ വാരാണസിയിൽവെച്ചു് ഈ സംഭവത്തെ അനുസ്മരിച്ചുകൊണ്ടു് ലാട്ടുമഹാരാജ് പറയുകയുണ്ടായി: 'നിങ്ങൾക്കറിയാമോ, അമ്മ എത്രയെത്ര കഷ്ടപ്പാടുകൾ സഹിച്ചുകൊണ്ടാണ് അന്ന ദിവസങ്ങൾ കഴിച്ചുവന്നതു്! ചെറുതെന്നു പറഞ്ഞാൽ തീരെ ചെറുതായൊരു മുറിയിൽ അമ്മ എത്ര കാലമാണു് താമസിച്ചതു്! ഒരാൾക്കുപോലും എന്തെങ്കിലും അറിയാനിടകൊടുത്തിട്ടുണ്ടോ! എപ്പോഴാണു് ഗംഗാസ്നാനത്തിന്നു് പോകുന്നതെന്നു് ഒരാൾക്കു് ഊഹിക്കാൻപോലും സാധിച്ചിരുന്നില്ല......ഹൊ! അമ്മയുടെ അത്ര വൈരാഗ്യം ഞാൻ വേറൊരിടത്തും കണ്ടിട്ടില്ല. പിന്നെ, അമ്മയുടെ കനിവിനെ എന്തിനോടെങ്കിലും ഒന്നു് ഉപമിക്കാമെന്നുവെച്ചാൽ അതിന്നുചേർന്ന വല്ലതുമുണ്ടോ ഈ ലോകത്തിൽ? ഠാക്കൂർ എന്നെ അമ്മയുടെ അടുത്തേയ്ക്കു് അടുപ്പിച്ചതു് എന്റെ മഹാഭാഗ്യം, മഹാഭാഗ്യം എന്ന മാത്രമേ എനിക്ക പറയാനുള്ളൂ. അമ്മയുടെ കൃപയാൽ എനിക്കു ജീവിതസാഫല്യം കിട്ടി......ഞാൻ അമ്മയ്ക്കു് സേവനങ്ങൾ ചെയ്യുകൊടുത്തു എന്നു് പറയുന്നതും ശരിയല്ല. അമ്മ എന്നെ സ്നേഹക്കുഴമ്പിൽ ഇട്ടു് കുഴച്ചു് ഉരുട്ടിയുരുട്ടി എടുക്കുകയായിരുന്നു. എന്നിൽനിന്നു് ഒന്നുംതന്നെ അമ്മ പ്രതീക്ഷിച്ചിരുന്നില്ല. നേരെ മറിച്ചു് അമ്മയുടെ അപാരമായ കനിവിനാൽ എനിക്കമ്മയെ പ്രാപിക്കാൻ കഴിഞ്ഞതാണെന്നു് മാത്രം.

ശ്രീ പരമഹംസദേവന്റെ ലോകസാധാരണമല്ലാത്ത സേവനപാഠ്യപദ്ധതിയിലെ പഠനക്രമങ്ങളെ ഉദാഹരിക്കുകയാണെങ്കിൽ നിരവധിയുണ്ടു്. 1882-ലുണ്ടായ ഒരു സംഭവം പറയാം. ഒരു ദിവസം പകൽ മുഴുവൻ കഠിനാദ്ധ്വാനം ചെയ്യേണ്ടിവന്ന ലാട്ടു-അന്നു് പൊടിപൊടിച്ച ഭജനകളും സങ്കീർത്തനങ്ങളും നടന്ന ദിവസമായിരുന്നു-രാത്രിയിൽ ഠാക്കൂറിനെ വീശിക്കൊണ്ടിരിക്കുന്ന സമയത്തു് ഉറക്കം തൂങ്ങാൻ തുടങ്ങി. ലാട്ടു ഉറക്കം തൂങ്ങിതൂങ്ങി ആടുന്നതു കണ്ടിട്ടു് ഠാക്കൂർ ചിരിച്ചുകൊണ്ടു് പറഞ്ഞു: 'എന്തടാ ലേട്ടോ, ഭഗവാൻ ഉറങ്ങാറുണ്ടോ എന്നു് നിനക്കു പറയാൻ കഴിയുമോ?'

ഠാക്കൂറിന്റെ ഈ ചോദ്യം കേട്ടിട്ടു് ലാട്ടു ഞെട്ടിപ്പോയി. വിസ്മയത്തോടുകൂടി പറഞ്ഞു: 'ഇല്ല, എനിക്കറിഞ്ഞുകൂടല്ലൊ.'

ഗൌരവസ്വരത്തിൽ ഠാക്കൂർ പറഞ്ഞു: 'എടാ, എല്ലാവർക്കും ഉറങ്ങാം. ഈ ജഗത്തിൽ സകലരും നിദ്രയ്ക്കധീനരാണു്, പക്ഷെ ഭഗവാനു് മാത്രം ഉറങ്ങാൻ നിവൃത്തിയില്ല. അദ്ദേഹമൊന്നു് കണ്ണടച്ചുപോയാൽ എങ്ങും ഇരുട്ടു വന്നു് നിറയും-പ്രപഞ്ചമാകെ മഹാപ്രളയത്തിലാണ്ടു പോകും. അദ്ദേഹം രാത്രിമുഴുവനും, പകൽമുഴുവനും കണ്ണു് തുറന്നിരുന്നുകൊണ്ടു് ഈ ജീവജഗത്തിനെയെല്ലാം കാത്തുരക്ഷിച്ചുപോരുന്നുണ്ടു്, അതുകൊണ്ടാണു പേടി ലേശംകൂടാതെ ജീവികൾക്കു് ഉറങ്ങാൻ കഴിയുന്നതു്.' ഠാക്കൂറിന്റെ വാക്കു് കേട്ടിട്ടു് ലാട്ടു ചോദിച്ചു: 'അദ്ദേഹം ഈ ജഗത്തിനെ മുഴുവൻ പാലിച്ചുപോരുന്നു, ആ പാലനവും ലാളനവും അനുഭവിച്ചുകൊണ്ടു് ഈ ജീവജന്തുക്കൾ മുഴുവൻ സുഖമായി ഉറങ്ങുകയും ചെയ്യുന്നു എന്നാണോ പറയുന്നതു്?' ഠാക്കൂർ-'അതേടാ, അതെ, അതുതന്നെ. ജീവജന്തുക്കളെ മുഴുവൻ

ഉറക്കിക്കിടത്തിയിട്ട് അദ്ദേഹം ഉണൎന്നു നോക്കി ക്കൊണ്ടിരിക്കുകയാണ്.'

ഇതിനുശേഷം സംഭാഷണം ഏതുവഴിക്കാ ണ് മുന്നോട്ട് പോയതെന്ന് ലാട്ടുമഹാരാജ് ഞങ്ങളോട് പറഞ്ഞില്ല. ഇത്രത്തോളം മാത്രം പറഞ്ഞു നിൎത്തിയിട്ട് അദ്ദേഹം പെട്ടെന്ന് നിശ്ശബ്ദതയിലാണ്ടു. കഴിഞ്ഞകാലത്തെ ഏതോ ഒരു സംഭവം പെട്ടെന്ന് ആ കണ്ണുകൾക്കു മുമ്പിൽ തെളിഞ്ഞു പൊങ്ങിയതുപോലെ. ആ കാഴ്ച എത്രത്തോളം മാധുൎയ്യസുഭഗമായിരുന്നുവോ അത്രത്തോളം കരുണാപൂരിതവുമായിരുന്നു. ശ്രോതാവായ ഭക്തൻ മൂന്നു മണിക്കൂർ നേരം കാത്തിരുന്നിട്ടും അന്ന് ആ മുഖത്തുനിന്ന് പിന്നീടൊരു വാക്കുപോലും കേൾക്കാൻ കഴിഞ്ഞില്ല.

ശ്രീ ഗുരുമഹാരാജ് പോകുന്നിടത്തൊക്കെ ലാട്ടുവിനേയും കൊണ്ടുപോകുക ഒരു സാധാരണ പതിവായിരുന്നു. പരമഹംസദേവന്ന് അത്യാവശ്യമായിരുന്ന സാധനങ്ങൾ — തോൎത്തുമുണ്ട്, അടയ്ക്കാപ്പൊടിയും ഏലക്കായും സൂക്ഷിക്കുന്ന ചെറുസഞ്ചി മുതലായവയെല്ലാം — കരുതിക്കൂടെ കൊണ്ടുപോവുക ലാട്ടുവിന്റെ ജോലിയായിരുന്നു. ഒരിക്കൽ ഇക്കാൎയ്യത്തിൽ ലാട്ടുവിന്ന് ഒരബദ്ധം പററി. ലാട്ടു തോൎത്തുമുണ്ടും മററും എടുക്കാതെതന്നെ ഠാക്കൂറിന്റെകൂടെ ഇറങ്ങിപ്പുറപ്പെട്ടു. ഭക്തഗൃഹത്തിൽ ചെന്നിറങ്ങിയ ഉടനെ ലാട്ടുവിന്ന് തന്റെ ഓൎമ്മക്കുറവിനെക്കുറിച്ച് ബോധമുണ്ടായി. ഉടനെതന്നെ വളരെ രഹസ്യത്തിൽ ഭയന്നുവിറച്ചുകൊണ്ട് ഠാക്കൂറിനെ വിവരം ധരിപ്പിച്ചു. അതറിഞ്ഞതും ഠാക്കൂറിനു കലശലായ ദ്വേഷ്യം വരികയും ഭക്തഗൃഹത്തിൽ കൂടിയിട്ടുള്ള ഭക്തന്മാരുടെ മുഴുവൻ മുമ്പിൽവെച്ചുതന്നെ ലാട്ടുവിനെ അതികഠിനമായി ശകാരിക്കാൻ തുടങ്ങുകയും ചെയ്തു: 'എടാ ലേട്ടോ! വെറും നിസ്സാരമായൊരു സാധനം, എന്നും കൊണ്ടുനടക്കാറുള്ളൊരു സാധനം, നീ എടുക്കാൻ മറന്നുവെന്നോ, എന്തിനു കൊള്ളാം നിന്റെ ഈ മനസ്സ്? എന്റെ അരയിൽനിന്ന് മുണ്ട് ഊൎന്നുപോയാൽ ഞാനറിയില്ല, ആ ഞാൻ പോലും ഒരൊററത്തവണയെങ്കിലും ഇത്തരം അത്യാവശ്യസാധനങ്ങൾ മറന്നിട്ടില്ല. നിന്റേതു് ഇത്ര അശ്രദ്ധ നിറഞ്ഞ മനസ്സാണെങ്കിൽ നീ അതുംവെച്ച് എന്താണ് ചെയ്യാൻ കണ്ടിരിക്കുന്നതു്? ഇങ്ങനെ നീയങ്ങ് തുടൎന്നുപോയാൽ, പിന്നെ.........'

ഇനി എന്താണ് പറയാൻ ഭാവിച്ചതെന്നറിഞ്ഞുകൂടാ, പക്ഷെ ഇവിടെവെച്ച് ഭഗവാൻ പെട്ടെന്ന് നിൎത്തി. ഭഗവാന്റെ കോപംകണ്ടിട്ട് ലാട്ടു പേടിച്ചരണ്ടു. തന്റെ യജമാനനായ രാമചന്ദ്രദത്തൻ അടുത്തു നില്ക്കുന്നതു കണ്ടിട്ട് അദ്ദേഹത്തിന്റെ അടുത്തുചെന്ന് വിങ്ങിപ്പൊട്ടിക്കരഞ്ഞുകൊണ്ട് ലാട്ടു പറഞ്ഞു: 'ഇനി ഇങ്ങനൊരു തെററ് ഞാൻ ചെയ്യില്ല. ഇത്തവണ അദ്ദേഹത്തെ ഒന്ന്.......' ഇനി മിണ്ടാൻ പററുന്നില്ല. ലജ്ജ നിറഞ്ഞ കരച്ചിലിൽനിന്നുയൎന്ന ഗദ്ഗദം ആ കണ്ഠത്തെ അമൎത്തിയടച്ചു.

പരമഹംസദേവന്റെ രൗദ്രമൂൎത്തിയെ ഭക്തരിൽ ഏറിയ പേരും ഇതുവരെ കണ്ടിട്ടേ ഇല്ല. അതുകൊണ്ട് അദ്ദേഹത്തിന്റെ ഈ കോപഭാവത്തെ നിസ്സാരമാക്കിത്തള്ളാൻ അവൎക്ക് കഴിഞ്ഞില്ല. എന്തുമാകട്ടെ, സമൎത്ഥനായ രാമചന്ദ്രദത്തന്റേയും മനോമോഹൻബാബുവിന്റേയും ഇടപെടൽമൂലം ഠാക്കൂർ ക്രമേണ പ്രസന്നവദനനായിത്തീരുകയും അപ്രാവശ്യത്തേയ്ക്ക് ലാട്ടുവിനു് മാപ്പ് നല്കുകയും ചെയ്തു.

ഒരു ദിവസം സേവകനായ ലാട്ടു പരമഹംസദേവനോടൊന്നിച്ച് ഭക്തനായ ജ്ഞാനചൌധുരിയുടെ വീട്ടിൽ ചെന്നു. അവിടെ ഒട്ടനവധി ഭക്തന്മാർ വന്നുചേൎന്നിട്ടുണ്ടായിരുന്നു, കൂട്ടത്തിൽ ഇന്ദേശിലെ ഗൗരീപണ്ഡിററും ഉണ്ടായിരുന്നു. (പണ്ഡിതലോകത്തിൽ ഇദ്ദേഹമാണ് ആദ്യമായി ഠാക്കൂറിനെ ഒരു അസാധാരണ മഹാപുരുഷനായി തിരിച്ചറിഞ്ഞതു്. ഠാക്കൂറാകട്ടെ കരുണാപുരസ്സരം അദ്ദേഹത്തിന്റെ പാണ്ഡിത്യാഹങ്കാരത്തെ ചോൎത്തിക്കളഞ്ഞു്ആ ഹൃദയം ശുദ്ധപവിത്രമാക്കിത്തീൎക്കുകയും ചെയ്തു.) ഈ ഉത്സവസമയത്താണ് ലാട്ടു ഗൌരീപണ്ഡിററുമായി ആദ്യമായി പരിചയപ്പെട്ടതു്. അദ്ദേഹത്തിൽനിന്ന് ലാട്ടുവിന്ന് വളരെ വിലപിടിച്ച ഒരു ഉപദേശം കിട്ടി. പിൽക്കാലത്ത് അദ്ദേഹം പലവുരു അതേപ്പററി ഞങ്ങളോട് പറയുകയുണ്ടായിട്ടുണ്ട്: 'ഗൌരീപണ്ഡിററ് എന്താണ് പറഞ്ഞതെന്നറിയണോ? സ്വയം അനുഭൂതി സമ്പാദിക്കുക എന്നതും ഗ്രന്ഥങ്ങൾ സ്വായത്തമാക്കുക എന്നതും തമ്മിൽ വളരെ വളരെ വ്യത്യാസമുണ്ട്. ഗ്രന്ഥങ്ങൾ പഠിച്ചതുകൊണ്ട് ഒരുവന്റെ മൂൎഖത്വം (അജ്ഞത, അസംസ്കൃതത്വം) ദൂരീകരിക്കപ്പെടുന്നതല്ല; മനുഷ്യഹൃദയത്തിന്റെ അന്തൎഭാഗത്ത് അദ്ദേഹത്തിന്റെ

(ഭഗവാന്റെ) ദിവ്യജ്യോതിസ്സ് സ്വച്ഛനിർമ്മലമായി തെളിഞ്ഞ് വിളങ്ങുന്നതുവരെ അവന്ന് ജ്ഞാനസിദ്ധി ഉണ്ടാവുന്നതല്ല. അദ്ദേഹത്തിന്റെ പ്രകാശം പരന്നൊഴുകുന്നതോടെ സകല ഇരുട്ടും നീങ്ങിനീങ്ങി അകന്ന് അലിഞ്ഞില്ലാതാവും; സർവ്വമൂർഖതയും നശിച്ച് മണ്ണടിയും; എന്തിനേറെ പറയുന്നു, ആ പ്രഭാപൂരത്തിൽ സത്യവസ്തു യാതൊന്നാണോ അത് സ്വയം പ്രകാശിച്ചു കാണാറാകും.'

അക്കൊല്ലംമുതൽക്കാണ് ശ്രീ പരമഹംസദേവന്റെ ജന്മോത്സവം ദക്ഷിണേശ്വരത്തുവെച്ച് ആഘോഷിക്കാൻ തുടങ്ങിയത്. ഠാക്കൂറിന്റെ പിറന്നാളാഘോഷത്തിന്നുവേണ്ട ചെലവു വഹിച്ചിരുന്നത് ഭക്തന്മാർ എല്ലാവരും ചേർന്നായിരുന്നു, എന്നാൽ അതിൽ സിംഹഭാഗവും സുരേശ് മിത്രനും രാമചന്ദ്രദത്തനുമാണ് വഹിക്കുക. അന്നത്തെ ദിവസം ലാട്ടുവിന്റെ ബദ്ധപ്പാടിനു കൈയ്യും കണക്കുമില്ല. പകൽ മുഴുവൻ കാൽ നിലത്തൂന്നി നടക്കാൻപോലും ഇടയില്ലാതെ അങ്ങോട്ടുമിങ്ങോട്ടും ഓടിനടന്ന് പണിയെടുത്ത് ഒടുവിൽ സന്ധ്യമയങ്ങിയപ്പോഴം ഒരിടത്തൊന്നിരിക്കാമെന്നു വെച്ചപ്പോഴേയ്ക്കും മനോമോഹൻമിത്ര ലാട്ടുവിനെ വിളിച്ച് എന്തോ ഒരു കാര്യം ഏല്പിച്ചു. ലാട്ടു അതും യാതൊരു വൈഷമ്യവും കാണിക്കാതെ ചെയ്തുകൊടുത്തു. പക്ഷെ, അതേ സമയത്ത് ഠാക്കൂർ ലാട്ടുവിനെ വിളിച്ച് കല്ക്കത്തയിലെ ഒരു ഭക്തന്റെ വീട്ടിലൊന്ന് പോയിവരാൻ പറഞ്ഞു. ആ ഭക്തന്ന് ജന്മതിഥി ആഘോഷത്തിൽ പങ്കുകൊള്ളാനെത്താൻ കഴിഞ്ഞില്ല. അതിനാൽ അഹേതുക കൃപാസിന്ധുവായ ഠാക്കൂർ സ്വന്തം സേവകന്റെ കയ്യിൽ ഭക്തന്ന് പ്രസാദം കൊടുത്തയയ്ക്കുകയാണ്. എന്നിട്ടും ലാട്ടുവിന്റെ മനസ്സിൽ ലേശം പോലും വൈമനസ്യമോ ദേഷ്യമോ തലപൊക്കിയില്ല. ഭക്തന്റെ വീട്ടിലെത്തി പ്രസാദമെല്ലാം അവിടെ ഏല്പിച്ചു. രാത്രി വളരെ വൈകിയതിനാൽ ലാട്ടു അന്ന് ദക്ഷിണേശ്വരത്തേയ്ക്ക് മടങ്ങുകയുണ്ടായില്ല; അന്നവിടെത്തന്നെ തങ്ങി. പിറേറദിവസം നരേന്ദ്രനാഥന്റെ വീട്ടിൽ പോയി. നരേന്ദ്രനുമായി താഴെ പറയുന്ന സംഭാഷണം നടക്കുകയുണ്ടായി.

നരേന്ദ്രൻ ആയിടെ ഇടയ്ക്കൊക്കെ ദക്ഷിണേശ്വരത്ത് വരാറുണ്ടായിരുന്നു. അതിനാൽ ഠാക്കൂറിന്റെ സേവകനായ ലാട്ടുവിനെ കല്ക്കത്തയിൽ കണ്ടപ്പോൾ ചോദിച്ചു: ഇത്ര വെളുപ്പിന്ന് എവിടെനിന്നാണ് വരവ്? അവിടെ എന്തുണ്ടു വർത്തമാനം?

ലാട്ടു: ഇന്നലെ അവിടെ എന്തായിരുന്നു ആഘോഷം! നിങ്ങളെന്താ അതിനൊന്നിനും വരാതിരുന്നത്? നിങ്ങളെ ഠാക്കൂർ വളരെ പ്രാവശ്യം അന്വേഷിച്ചു, വരുമെന്നുതന്നെ പ്രതീക്ഷിച്ചു. ഇന്നിപ്പോൾ പോന്നോളൂ എന്റെകൂടെ അങ്ങോട്ട്. അദ്ദേഹം നിങ്ങളെ കാണാൻ ആർത്തി പിടിച്ചിരിക്കുകയാണ്.

നരേന്ദ്രൻ: എനിക്കിപ്പോൾ അവിടെ പോകാനൊന്നും നേരമില്ല. പരീക്ഷയാണ് മുമ്പിൽ നില്ക്കുന്നത്. എന്നിട്ടിപ്പോളിനി ഉള്ള സമയമൊക്കെ ആ ഭ്രാന്തൻ ബ്രാഹ്മണന്റെ മുമ്പിൽ ചെന്ന് കുത്തിയിരുന്നു ചിലവാക്കാനല്ലെ?

ലാട്ടു: (അത്ഭുതത്തോടെ) ങ്ഏ, നിങ്ങളാരെയാണീ ഭ്രാന്തൻ എന്നു പറയുന്നത്? അദ്ദേഹത്തിന്ന് യാതൊരു ഭ്രാന്തുമില്ല. അദ്ദേഹത്തെപ്പോലെ തല ശരിക്കു നില്ക്കുന്ന ഒരു മനുഷ്യൻ വേറെ ഉണ്ടെന്നും തോന്നുന്നില്ല.

നരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) ഓഹോ, അതുകൊണ്ടായിരിക്കും അദ്ദേഹത്തിന്റെ അരയിൽ മുണ്ടിരിക്കാത്തത്, കൈയ്യും കാലും ഒക്കെ വേച്ചുവേച്ച് കിടന്നുവിറയ്ക്കുന്നത്, ഈശ്വരനാമം കേൾക്കേണ്ട താമസം തിത്തിത്തൈ എന്ന് നൃത്തം ചവിട്ടാനും തുള്ളിച്ചാടാനും തുടങ്ങുന്നത്! നാണം മാനം എന്നൊക്കെ പറയുന്നത് തൊട്ട് തെറിപ്പിക്കാൻപോലുമില്ല; നൂൽബന്ധമില്ലാതെ സകല ദിക്കിലും കയറിച്ചെല്ലും. പിന്നെ ഇതിന്റെ ഒക്കെ കൂടെ കുറച്ചൊരു ചെപ്പിടിവിദ്യയും കൈയ്യിലുണ്ട് – ചിലരെ 'ഹിപ്നോട്ടിസം'കൊണ്ടും ചിലരെ 'മെസ്മരിസം'കൊണ്ടും കുടുക്കിൽപ്പെടുത്തി നിർത്തിയിരിക്കയാണ്. ഇനി എന്തൊക്കെ വേണം?

പക്ഷെ, ഇത്രയൊക്കെ പറഞ്ഞിട്ട് പെട്ടെന്ന് അത്യന്തം വിനീതഭാവത്തോടെ നരേന്ദ്രൻ പറഞ്ഞു: 'ആട്ടെ, നീ രാവും പകലും അദ്ദേഹത്തിന്റെ കൂടെത്തന്നെ കഴിഞ്ഞുകൂടുന്നവനല്ലെ? അദ്ദേഹം സർവ്വസമയത്തും ഈശ്വരഭാവത്തിൽ മുഴുകി ഇങ്ങനെ ബാഹ്യബോധമില്ലാതെയാണോ ഇരിക്കുക? രാത്രിയിൽ അദ്ദേഹത്തിന്ന് ഉറക്കവുമില്ലെ?'

ലാട്ടു: ഞാൻ രാപകൽ അദ്ദേഹത്തെ വിട്ടു പിരിയാതെ കൂടെത്തന്നെ കഴിച്ചുകൂട്ടുന്നവനാണ്. ഒരു പ്രാവശ്യംപോലും അദ്ദേഹം താളം പിഴച്ച് പെരുമാറുന്നതു് ഞാൻ കണ്ടിട്ടില്ല, ആരുടെയടുത്തും ഒരു ചെപ്പിടിവിദ്യയും ജാലവിദ്യയും കാണിക്കുന്നതും ഞാൻ കണ്ടിട്ടില്ല. നിങ്ങളീക്കേട്ടു് ധരിച്ചുവെച്ചിരിക്കുന്നതൊക്കെ ശുദ്ധ അസംബന്ധമാണ്. ഞാനെത്ര ദിവസങ്ങളായി അദ്ദേഹത്തിൻെറയടുത്തു കൂടിയിട്ടു്. അദ്ദേഹം 'ഭ്രാന്തൻ ബ്രാഹ്മണനാ'ണെന്നു ഞാനിതിന്നുമുമ്പു് കേട്ടിട്ടില്ല. അതും പോരാതെ ഇയ്യിടെയൊക്കെ അദ്ദേഹത്തിൻെറടുത്തു് എത്ര വലിയ ആളുകളാണ് വരുന്നതു്! അന്നൊരുദിവസം കിശ്ശുബ് ബാബു (കേശബ് ചന്ദ്രസേനൻ) അവിടെ വന്നിരുന്നു, പിന്നെ ആ താടിക്കാരനുണ്ടല്ലൊ ഒരു ബാബു (ബലരാം ബോസ്) അദ്ദേഹവും വന്നിരുന്നു. കിശ്ശുബ്ബ് ബാബുവിനോടു് ഠാക്കൂർ അന്നു് എന്തെല്ലാം കാര്യങ്ങളാണ് സംസാരിച്ചതു്!

നരേന്ദ്രൻ: ഊം, പറയൂ എന്തെല്ലാമാണ് സംസാരിച്ചതു് ?

ലാട്ടു: അന്നദ്ദേഹം കിശ്ശുബ്ബാബുവിനു ധ്യാനം, ധാരണ എന്നിവയെ സംബന്ധിച്ച് ഒരുപാടു് കാര്യങ്ങൾ പറഞ്ഞുകൊടുത്തു. അങ്ങയെ എന്തുമാത്രമാണു പുകഴ്ത്തിയതു് ! കിശ്ശുബ്ബാബുവും അങ്ങയെപ്പററി എന്തൊക്കെയാ പറഞ്ഞതു്!

ഈ വർത്തമാനം തുടരാൻ സമ്മതിക്കാതെ നരേന്ദ്രൻ വീണ്ടും ലാട്ടുവിനോടു് വേറൊരു ചോദ്യം എടുത്തിട്ടു: 'എടോ, രാഖാൽ അവിടെ വരാറുണ്ടോ?'

ലാട്ടു: ഉവ്വുവ്വ്, വരാറുണ്ടു്. ഇടയ്ക്കൊക്കെ ഒന്നുരണ്ടു ദിവസം ഒരുമിച്ച് അവിടെ താമസിക്കുകയും ചെയ്യും. അയാളെ അദ്ദേഹത്തിനു് വലിയ കാര്യമാണ്, എന്തൊരിഷ്ടമാണ്! അടുത്തു പിടിച്ചിരുത്തി എന്തൊക്കെയാണ് തീററുക, എന്തെല്ലാം പറഞ്ഞാണു കൊഞ്ചിക്കുക, അന്നൊരുദിവസം അദ്ദേഹം അയാളെ മാതൃദേവിയുടെ അടുത്തു കൊണ്ടുചെന്നു പറയുകയാണ്:– 'ദാ പിടിച്ചോളൂ ഇവനെ, നിങ്ങളുടെ മകനാണിവൻ,' എന്നു്. അമ്മയ്ക്കുന്നുണ്ടായ സന്തോഷം! ഞങ്ങൾക്കന്നു് ഒരുപാടു് സന്ദേശ് തിന്നാൻ തന്നു.'

നരേൻ: 'രാഖാൽ അമ്മയുടെ മകനാണെന്നു് പറഞ്ഞുവെന്നോ ?

ലാട്ടു: അതേന്നേയ്, ഞാൻ സത്യമാണ് പറയുന്നതു്. ഞാനങ്ങനെ കേട്ടതാണ്.

ലാട്ടുവും നരേന്ദ്രനുമായുള്ള സംഭാഷണം ചുരുക്കിറപ്പഞ്ഞതാണിത്രയും.

---

# ആദിത്യനമസ്കാരം

## കെ. എൻ. വാസുദേവൻനമ്പൂതിരി

ആഗമങ്ങൾക്കു പരംപൊരുളായോനേ,
ആദിതേയാദ്യനാം തമ്പുരാനേ,
ആനന്ദചിന്മയമൂർത്തേ ഭഗവാനേ,
ആദിത്യദേവ, ഞാൻ കൈതൊഴുന്നേൻ.
സത്യചൈതന്യ സനാതനബ്രഹ്മമേ,
പ്രത്യക്ഷദൈവമേ കൈതൊഴുന്നേൻ.

ബോധമകന്നു തളർന്നു കൊടുംതമോ–
ബാധയാൽ ഞങ്ങൾ മയങ്ങിവീഴ്കെ
അന്നന്നു നൂതനജീവിതചൈതന്യം
തന്നരുളീടുന്ന ലോകബന്ധോ,
ദേവ, ദിവാകര, നിൻ ദിവ്യതേജസ്സാൽ
ജീവജാലങ്ങൾതൻ ചേതനകൾ
നാനാവഴികളിൽ സൗഖ്യകണങ്ങളെ
നാൾതോറും തേടിയലഞ്ഞിടുന്നൂ,
തിന്മതൻപാതയിൽ ചെല്ലാതവയെ നീ
ചിന്മയ, നേർവഴിക്കാക്കിയാലും.

ധർമ്മനേതാവേ, സകലചരാചര
കർമ്മൈകസാക്ഷിയാം ഭാനുമാനേ,
നിത്യവും ഞങ്ങൾ വരേണ്യമാം നിന്നുടെ
സത്യതേജസ്സു മനസ്സിൽ നിർത്തി
തിന്മകൾ തള്ളി കരണത്രയത്തിലും
നന്മനിറഞ്ഞു പവിത്രരായി
കർമ്മപ്രവണരായ് താവകാനുഗ്രഹാൽ
ജന്മസാഫല്യമടഞ്ഞിടാവൂ.

പൊന്നുഷസ്സിങ്കലുദിച്ചുയരും നിന–
ക്കെന്നും നമസ്കാരം ചിത്സ്വരൂപ!

---

# സ്വാതന്ത്ര്യഭാരതം

## പത്രാധിപർ

സ്വാതന്ത്ര്യം മനുഷ്യനെ സമത്വം സാഹോദര്യം സമാധാനം മുതലായ ഗുണങ്ങളിലേയ്ക്കും അടിമത്തം അധഃപതനത്തിലേയ്ക്കും നയിക്കുന്നു എന്നു പരക്കെ വിശ്വസിക്കപ്പെട്ടുവരുന്നു. കാരണം, ഉദ്ഗതിക്കുള്ള സ്വാഭാവികമായ ഇച്ഛയെ അടിച്ചമർത്തിവെയ്ക്കുകയാണ് അടിമത്തം ചെയ്യുന്നതു്. സുഖവും സമാധാനവും നേടി പുരോഗമിക്കുവാൻനൈസർഗ്ഗികമായുള്ള ആഗ്രഹത്തെയും അതിനുള്ള മാർഗ്ഗങ്ങളെയും പ്രായോഗികമാക്കിത്തീർക്കുവാൻ ഒരുവൻ സ്വതന്ത്രനാണെങ്കിലേ സാധിക്കുകയുള്ളൂ. അതുകൊണ്ടാണ് മനുഷ്യൻ എപ്പോഴും സ്വാതന്ത്ര്യത്തെ ആഗ്രഹിക്കുന്നതു്. തനിക്കും സമുദായത്തിന്നും രാഷ്ട്രത്തിനും ശാന്തിയും സമാധാനവും ഉത്ക്കർഷവും ഉണ്ടാകണമെന്നാണല്ലൊ വിശാലമനസ്സനായ ഒരു മനുഷ്യൻ വിചാരിക്കുന്നതു്. ഇതിൽ വ്യക്തിപരമായ സുഖസൗകര്യങ്ങളും ഉദ്ഗതിയുമെല്ലാം സമുദായത്തിൻെറ, ഗ്രാമത്തിൻെറ, ഗുണത്തിന്നുവേണ്ടിയും, ഗ്രാമത്തെ രാഷ്ട്രത്തിന്നുവേണ്ടിയും, രാഷ്ട്രത്തെ ലോകത്തിന്നുവേണ്ടിയും ത്യജിക്കുവാൻ ഒരുവൻ സന്നദ്ധനാകണമെന്നാണ് ആചാര്യന്മാരുപദേശിക്കുന്നതു്:

ഗ്രാമത്തിൻ നന്മയ്ക്കായിക്കുടുംബം വെടിയണം
നാട്ടിൻെറ നന്മയ്ക്കായി ഗ്രാമവും വെടിയണം
മാനവനന്മയ്ക്കായിത്തൻനാടു വെടിയണം
ഭൂലോകനന്മക്കായിസ്സർവ്വവും വെടിയണം.
(മഹാഭാരതം ഉദ്യോഗം 37.17.)

ഇതാണു ഭാരതീയാദർശം. മററുള്ളവരുടെ നന്മയ്ക്കു വേണ്ടി സ്വാർത്ഥം ഉപേക്ഷിക്കുക. ഈ നിഃസ്വാർത്ഥതയാണ് യഥാർത്ഥമനുഷ്യത്വത്തിൻെറ ഉരകല്ലു്. തൻെറ തത്ക്കാലജീവിതത്തിലോ ഭാവിജീവിതത്തിലോ ഉണ്ടാകാവുന്ന പ്രൗഢിയും പദവിയും സുഖസൗകര്യങ്ങളുമെല്ലാം തൃണവദ്ഗണിച്ചു് ലക്ഷക്കണക്കിനു ജനങ്ങൾ ഭാരതത്തിൻെറ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുക്കുവാനുള്ള കാരണമതാണ്. ഒരുകാലത്തു വിദേശങ്ങൾക്കുകൂടി വെളിച്ചം നൽകിയിരുന്ന ഭാരതം വിദേശീയഭരണത്തിൻകീഴിൽ അന്ധകാരപൂർണ്ണമായിത്തീർന്നു കണ്ടപ്പോൾ കരംനൊന്ത ഭാരതീയർ ഇതിനൊരു പരിഹാരം കാണണമെന്ന് തീർച്ചപ്പെടുത്തി. അനേകം നൂററാണ്ടുകളായി ഉറങ്ങിക്കിടന്നിരുന്ന ഭാരതം നീണ്ടകാലത്തെ അടിമത്തത്തിൻെറ ഫലമായി സ്വന്തം വ്യക്തിത്വം തന്നെ നഷ്ടപ്പെട്ടുമെന്ന് കണ്ടപ്പോൾ സടകുടഞ്ഞെഴുന്നേററു.

ഉണർന്നെഴുന്നേററ ഭാരതീയരുടെ ഉള്ളിൽ അന്തർല്ലീനമായിക്കിടന്നിരുന്ന സ്വാതന്ത്ര്യദാഹത്തെ ആളിക്കത്തിക്കുവാൻ വിഷമമുണ്ടായില്ല. ഭാരതീയാദർശങ്ങളിൽ, ആദ്ധ്യാത്മികതയുടെ പശ്ചാത്തലത്തിൽ കാര്യങ്ങൾ നോക്കിക്കാണേണ്ടുന്നതിൻെറ ആവശ്യകതയിൽ, അടിയുറച്ചു വിശ്വസിച്ചിരുന്ന മഹാത്മജിയുടെ നേതൃത്വത്തിൽ ഭാരതീയപാരമ്പര്യത്തിന്നനുസരിച്ച ഒരു ധാർമ്മികസമരത്തിലൂടെ ഭൌതികശക്തികേന്ദ്രമായിരുന്ന പാശ്ചാത്യസാമ്രാജ്യത്തെ അടിയറപറയിച്ചു് ഭാരതം സ്വാതന്ത്ര്യം വീണ്ടെടുത്തു. സ്വന്തം പ്രതീക്ഷകൾക്കൊത്തു വളരാനും ആശകളെയും ആദർശങ്ങളെയും സാക്ഷാത്കരിക്കാനുമുള്ള സന്ദർഭം ഈ ആർഷഭൂമിക്കു വീണ്ടുകിട്ടി. ലോകത്തിന്ന് ആവശ്യമായി വന്നപ്പോഴെല്ലാം എമ്പാടും വഴിഞ്ഞൊഴുകി ലോകത്തെ ആറാടിച്ചിരുന്ന ആദ്ധ്യാത്മികതയുടെ നിത്യപ്രവാഹം വീണ്ടും പുനരുജ്ജീവിതമാകുമെന്നും ലോകസംസ്കാരത്തിൻെറ മുതൽക്കൂട്ടിലേയ്ക്കു ശാന്തിയും സമാധനവും നൽകുവാനുള്ള തൻെറ സംഭാവന പൂർവ്വാധികം ഊർജ്ജസ്വലതയോടെ നൽകുവാൻ ഭാരതം ശക്തമാകുമെന്നും ജനങ്ങൾ പ്രതീക്ഷിച്ചു. തനതായ വ്യക്തിത്വത്തിലടിയുറച്ചുനിന്നുകൊണ്ടു് ഉലകിലെങ്ങും പ്രശാന്തിയുടെ പാലൊളിപ്പൂനിലാവു പൊഴിക്കുന്ന ആർഷഭൂമിയുടെ പുനരുത്ഥാനത്തെ സ്വപ്നം കണ്ടുകൊണ്ടാണ് രണ്ടു ദശകങ്ങൾക്കു മുമ്പു് സ്വാതന്ത്ര്യദിനത്തെ മിക്ക ഭാരതീയരും അഭിവാദ്യം ചെയ്തതു്.

ഈ ചുരുങ്ങിയ കാലഘട്ടത്തിനുള്ളിലുണ്ടായ നേട്ടത്തെപ്പററി വിലയിരുത്തുമ്പോൾ പലതും നമുക്കു കാണാൻ കഴിയും. വലിയ അണക്കെട്ടു കൾകെട്ടി തരിശായി കിടന്നിരുന്ന വളരെയധി കം സ്ഥലങ്ങൾ കൃഷിചെയ്യപ്പെടുന്നു. ഉൾനാടുക ളിൽ പോലും വെള്ളവും വെളിച്ചവും എത്തിക്കു വാനും അതിന്നു വേണ്ട വിദ്യുച്ഛക്തി ഉത്പ്പാദി പ്പിക്കാനുമുള്ള പരിശ്രമം വളരെയധികം വിജയ പ്രദമായിട്ടുണ്ട്. സാമാന്യജനങ്ങൾക്കുകൂടി ജീവി തത്തിനുവേണ്ട സൗകര്യങ്ങൾ വർദ്ധിക്കുകയും ജീവിതനിലവാരം ഉയരുകയും ചെയ്തിട്ടുണ്ട്. വിദ്യാഭ്യാസം വാർത്താവിനിമയം മുതലായ കാ ര്യങ്ങളിലും ഭാരതം മറുനാടുകളോടൊപ്പമെത്തുന്നു. തങ്ങളുടെ വ്യക്തിത്വത്തെയും അധികാരങ്ങളെ യും അവകാശങ്ങളെയും പററി ജനങ്ങൾ കൂടുതൽ കൂടുതൽ ബോധവാന്മാരായിത്തീർന്നിരിക്കുന്നു. ഭക്ഷ്യവിഷയത്തിലും സ്വയംപര്യാപ്തത നേടുവാ നുള്ള പരിശ്രമത്തെ ജനവർദ്ധന തടഞ്ഞുനിർത്തു ന്നുണ്ടെങ്കിലും, താമസിയാതെതന്നെ അതും സാ ധിക്കുമെന്നാണ് നേതാക്കന്മാരുടെ പ്രതീക്ഷ. ഇങ്ങനെ മഹത്തായ പുരോഗമനവും അഭിവൃദ്ധി യും നാം കാണുന്നുണ്ട്.

എന്നാൽ ബാഹ്യമായ ഈ പുരോഗതിയാ ണോ ഒരു രാജ്യത്തെ മഹത്തരമാക്കിത്തീർക്കുന്ന തു്? ഓരോ രാഷ്ട്രത്തിന്നും തനതായ ഒരു വ്യക്തി ത്വമുണ്ട്. ആ വ്യക്തിത്വത്തെ നിലനിർത്തിക്കൊ ണ്ടുള്ള വളർച്ചയാണ് ഒരു രാഷ്ട്രത്തിൻെറ വളർച്ച. ഭാരതത്തിന്നു് പ്രത്യേകമായൊരു സംസ്കാര മുണ്ട്, പ്രത്യേകമായൊരു ജീവിതദർശനമുണ്ട്. ആ ത്ത്വചിന്തയും ആചാരസംഹിതയുമാണു ഭാരത ത്തിൻെറ ആത്മാവിനെ നിലനിർത്തുന്നതു്. നൂററാണ്ടുകാലങ്ങളിലെ വൈദേശികഭരണം കൊണ്ടു നഷ്ടപ്പെട്ടുപോയിരുന്ന ആ ഭാരതീയത്വ ത്തെ ഉജ്ജീവിപ്പിക്കുന്നതിലും പുനഃസ്ഥാപിക്കു ന്നതിലും എത്രത്തോളം വിജയിക്കുന്നുണ്ട് എന്ന മാനദണ്ഡംകൊണ്ടാണു രാഷ്ട്രത്തിൻെറ പുരോഗ മനത്തെ നാം അളക്കേണ്ടതു്. സാംസ്കാരികമായ ഉയർച്ചയാണ് ഒരു രാഷ്ട്രത്തിൻെറ ഉയർച്ച. ജന ങ്ങളുടെ ജീവിതത്തിലുള്ള സന്തുഷ്ടിയും സമൃദ്ധി യുമാണ് സംസ്കാരത്തിൻെറ ലക്ഷണം. ആ നില യിൽ നമ്മുടെ പുരോഗതിയെപ്പററി ആലോചി ക്കുമ്പോൾ ഉണ്ടാകുന്ന നിരാശ ഇന്നു പലരും വെളിപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. പാശ്ചാ ത്യഭരണകാലത്തു് അഞ്ഞൂറിലധികം നാട്ടു രാജ്യങ്ങൾ പ്രത്യേകഭരണത്തിൻകീഴിലുണ്ടാ യിരുന്നുവെങ്കിലും ജനങ്ങളുടെ ഇടയിൽ, തങ്ങളെല്ലാം ഭാരതീയരാണെന്ന വൈകാരി കമായ ഒരു ഐക്യബോധം നിലനിന്നിരുന്നു. രാഷ്ട്രീയമായി ഇത്രയധികം പാർട്ടികളും നേതൃ ത്വത്തിനുള്ള വടംവലികളും ഇല്ലാതിരുന്നതു കൊണ്ട് ഭരണതലത്തിലും കാര്യക്ഷമത നില നിർത്തുവാൻ അന്നു കഴിഞ്ഞിരുന്നു. ഇന്നു് ഭാഷയും മതവും അനുസരിച്ച് പ്രത്യേകമായി വേർതിരി ഞ്ഞിട്ടുള്ള സമുദായങ്ങളെയല്ലാതെ, പ്രാദേശിക അടിസ്ഥാനത്തിൽ മാത്രം ചിന്തിക്കുന്ന നേതാക്ക ന്മാരെയല്ലാതെ, ഭാരതത്തെ ഒന്നായി കാണുവാ നും ഭാരതീയത്വത്തിലഭിമാനം കൊള്ളുവാനും സന്നദ്ധതയുള്ളവരെ വളരെ വിരളമായേ കാണു ന്നുള്ളു. സ്വാർത്ഥത്തിൻെറ പിടിയിൽ പെട്ടു് സത്യാസത്യങ്ങളെയോ ധർമ്മാധർമ്മങ്ങളെയോ മററുള്ളവരുടെ നന്മതിന്മകളെയോ പററി ചി ന്തിക്കുവാൻ കഴിവില്ലാതായിട്ടുള്ള ജനങ്ങളെയാ ണ് ഇന്നു് എങ്ങും കാണുന്നതു്. നേതാക്കന്മാരാ കുവാൻ ആഗ്രഹിക്കുന്നവരാണ് എല്ലാവരും. ഒരു പാർട്ടിയിൽ നേതൃത്വം കിട്ടിയില്ലെങ്കിൽഉടനെ അതു വിട്ടു സ്വന്തം ഒരു പാർട്ടി രൂപീകരിക്കുക യായി. തങ്ങളുടെ പാർട്ടിയെ എങ്ങനെ ബലപ്പെടുത്താമെന്നല്ലാതെ, ജനങ്ങൾക്ക് എങ്ങ നെ നന്മ ചെയ്യാമെന്നുള്ള ചിന്തയേ ഇന്നു് കാണുന്നില്ല. രാഷ്ട്രീയമായി ഇത്രയധികം പാർട്ടികളും നേതാക്കന്മാരുമുള്ള മറെറാരു രാജ്യം കാണുമോ എന്നു സംശയമാണ്. പ രോത്കർഷാസഹിഷ്ണുത്വം, പരദ്വേഷം, സ്വാ ർത്ഥലാഭത്തിലുള്ള കൊതി ഇവയിൽ അടിയുറ ച്ചുനില്ക്കുന്ന സംഘങ്ങൾക്ക് അന്യോന്യം കുററം പറയുവാനും വഴക്കുകൂടുവാനുമല്ലാതെ സമുദായ ത്തിൻെറ നന്മയെപ്പററി ആലോചിക്കുവാനുള്ള സമയമില്ല. സാമൂഹ്യജീവിതത്തിൽ സംതൃപ്തി യോ സമാധാനമോ ഒരിടത്തും കാണുന്നില്ല. സമരവും സത്യാഗ്രഹവും വഴക്കും വക്കാണവും ദിനപത്രങ്ങളിലെ ഭൂരിഭാഗം സ്ഥലവും അപ ഹരിക്കുന്നു. രാജ്യത്തിലെങ്ങും പ്രകടമായിക്കാ ണുന്ന ഈ ദുഷ്പ്രവണതകൾ വിദ്യാർത്ഥിലോക ത്തെയും ബാധിച്ചിരിക്കുന്നു. ജീവിതം ശോഭന മാക്കുവാൻ വേണ്ട പരിശീലനം നേടുവാനുള്ള വിദ്യാഭ്യാസകാലത്തുതന്നെ സ്വയം നേതാക്ക ന്മാരാകുവാനുള്ള ആഗ്രഹവും ദുഷിച്ച പരിതഃ

സ്ഥിതികളോടു് ഇണങ്ങിച്ചേരുവാനുള്ള ഉത്കണ്ഠയുമാണിന്നു കാണുന്നതു്. വിജ്ഞാനസമ്പാദനമോ സ്വഭാവരൂപീകരണമോ അച്ചടക്കത്തോടുകൂടിയുള്ള ജീവിതരീതിയോ തങ്ങളുടെ ശ്രദ്ധയിൽപ്പെടേണ്ടുന്ന സംഗതികളാണെന്ന ബോധമേ അവൎക്കുണ്ടാകുന്നില്ല. അധ്യാപകരും അധികൃതരും തങ്ങളുടെ ഇഷ്ടത്തിന്നൊത്തേ പ്രവൎത്തിക്കാവൂ എന്നാണവരുടെ വിചാരം. അങ്ങനെ ഭാരതത്തിന്റെ ആന്തരമായ ജീവിതരീതിയിലേയ്ക്കു് നോക്കുമ്പോൾ സാൎവ്വത്രികമായ അശാന്തിയും അധഃപതനവുമാണു് നാം കാണുന്നതു്.

ധാൎമ്മികമായും സാംസ്കാരികമായും ഈ ഒരു നിലയിലേയ്ക്കു നാം താണുപോകാനെന്താണു് കാരണമെന്നും അതിനുള്ള പരിഹാരമെന്താണെന്നും ഗൗരവമായി ചിന്തിക്കേണ്ട കാലം സമാഗതമായിരിക്കുന്നു. സ്വാതന്ത്ര്യലബ്ധിക്കുശേഷം പുരോഗതിയിലേയ്ക്കുള്ള ഭാരതത്തിന്റെ കാൽവെപ്പിൽ എന്തോ തെററു പററിയിട്ടുണ്ടെന്നും അതിന്റെ ഫലമായി ഇന്നു് ഭാരതം തെററായ മാൎഗ്ഗത്തിലൂടെയാണു് മുന്നോട്ടുപോയിക്കൊണ്ടിരിക്കുന്നതെന്നും മനസ്സിലാക്കുവാൻ വലിയ വിഷമമില്ല. പാശ്ചാത്യരീതിയിൽ അഭ്യസ്തവിദ്യരായി, ഭൗതികപരിഷ്കാരത്തിന്റെ മടിത്തട്ടിൽ വളൎന്നുവന്നു്, ഭാരതീയമായ ചിന്താഗതി കൈക്കൊള്ളാൻ അവസരം ലഭിക്കാതിരുന്നവരും അതിന്റെ മഹത്ത്വത്തെയും പ്രാധാന്യത്തെയുംപററി ഗാഢമായി ചിന്തിച്ചു് ഭാരതത്തിന്റെ തത്ത്വദൎശനത്തെ ജീവിതമാൎഗ്ഗമായി സ്വീകരിക്കാത്തവരുമാണു് നമ്മുടെ ഭാഗ്യവിധാതാക്കളായിത്തീൎന്നതു്. മതമാണു് ഭാരതത്തിന്റെ ജീവശക്തിയെന്നും ആദ്ധ്യാത്മികതയാണു് ഭാരതത്തിന്റെ നട്ടെല്ലെന്നും വിവേകാനന്ദസ്വാമികൾ വീണ്ടും വീണ്ടും ഉദ്ബോധിപ്പിച്ചിട്ടുണ്ടു്. ഇതേ പശ്ചാത്തലത്തിൽ എല്ലാം രൂപപ്പെടുത്തിയെടുക്കുവാൻ മഹാത്മജിയും പരിശ്രമിച്ചു. എന്നാൽ പിന്നീടു് വന്ന നേതാക്കന്മാർ രാഷ്ട്രീയത്തെ ഭാരതത്തിന്റെ ജീവശക്തിയായും ഭൗതികാഭിവൃദ്ധിയെ നട്ടെല്ലായും സ്വീകരിക്കയാണുണ്ടായതു്. മതബോധവും മതത്തോടുള്ള ആദരവും വളൎത്തിക്കൊണ്ടുവരുന്നതിന്നു പകരം രാഷ്ട്രീയമായ ഉണൎവ്വു് പൊതുജനങ്ങളിലുണ്ടാക്കുവാനാണു് പരിശ്രമിച്ചതു്. വലിയ അണക്കെട്ടുകൾ പൊങ്ങിവന്നപ്പോൾ, ഇവതന്നെയാണു് മഹാക്ഷേത്രങ്ങളെന്നും ജീവിതത്തെ സുഗമമാക്കുന്ന ഇവയെയാണു് സേവിക്കേണ്ടതെന്നും പറയുവാൻ നേതാക്കന്മാർ മടികാണിച്ചില്ല. മതത്തോടുള്ള അവഗണനയ്ക്കു മകുടം ചാൎത്തുവാനെന്നവണ്ണം ഭാരതത്തെ മതേതരരാഷ്ട്രമായി പ്രഖ്യാപനം ചെയ്യുകയും ചെയ്തു. ജനങ്ങളുടെ ജീവിതനിലവാരം ഉയൎത്തുക എന്നതു് ഭരണത്തിന്റെ പരമലക്ഷ്യമായും സ്വീകരിച്ചു. 'ലളിതമായ ജീവിതം, ഉന്നതമായ ചിന്ത' എന്ന ആദൎശവാക്യം തീരെ വിസ്മരിച്ചു് ജീവിതാവശ്യങ്ങൾ എത്രയും വൎദ്ധിപ്പിക്കാനാണു് ഇന്നത്തെ പരിതഃസ്ഥിതി നമ്മോടാവശ്യപ്പെടുന്നതു്. ആശകളും ആവശ്യങ്ങളും ചുരുക്കുന്നതുകൊണ്ടേ സുഖവും സംതൃപ്തിയുമുണ്ടാകയുള്ളു എന്ന നമ്മുടെ ആചാര്യന്മാരുടെ ഉപദേശത്തെ തിരസ്കരിച്ചതുകൊണ്ടാണു് ഇന്നു് സമരവും സത്യാഗ്രഹവും എല്ലാ തുറകളിലും അനുസ്യൂതമായി നടന്നുകൊണ്ടിരിക്കുന്നതു്. മൎത്ത്യന്റെ തൃഷ്ണ തീരലില്ലെന്ന വാസ്തവം ഇനിയെങ്കിലും നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. കഴിഞ്ഞ രണ്ടു ദശകങ്ങളെക്കൊണ്ടു് സാംസ്കാരികമായും ധാൎമ്മികമായുമുള്ള ജീവിതമൂല്യങ്ങളെ കളഞ്ഞുകുളിച്ചു് ഭാരതം ആകെ കലുഷവും പരിഭ്രാന്തവുമായ ഒരു അന്തരീക്ഷത്തിലെത്തിച്ചേൎന്നിരിക്കയാണു്.

ഇതിന്നു് പരിഹാരം കാണണമെങ്കിൽ ഒരു സമൂലമായ പരിവൎത്തനം ഇവിടെ വരേണ്ടിയിരിക്കുന്നു. ഭാരതത്തിന്നു് ഒരിക്കലും ഒരു ഭൗതികരാഷ്ട്രമായി വളരുവാൻ സാധിക്കയില്ലതന്നെ. ഉപനിഷത്തുകളുടെയും പുരാണേതിഹാസങ്ങളുടെയും കാലം തുടങ്ങി സുദീൎഘമായ ഒരു കാലഘട്ടത്തിലൂടെ വളൎത്തിക്കൊണ്ടുവന്നിട്ടുള്ള ധാൎമ്മികവും നൈതികവുമായ മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ വേണം ഏതൊരു പുതിയ പ്രസ്ഥാനവും ഇവിടെ ആരംഭിക്കുവാൻ. ഇന്നത്തെ ജീവിതത്തിന്നു് അപരിഹാൎയ്യങ്ങളായിത്തീൎന്നിരിക്കുന്ന ശാസ്ത്രീയവും ഭൗതികവുമായ നേട്ടങ്ങളെ സ്വീകരിക്കുമ്പോഴും പ്രായോഗികമാക്കുമ്പോഴും ആ ആദ്ധ്യാത്മികമൂല്യങ്ങളെ നാം അവഗണിക്കരുതു്. യുക്തിവാദത്തിന്റെ പേരിൽ ഈശ്വരനെയോ ആത്മാവിനെയോ നിഷേധിക്കുവാനുള്ള പ്രവണതകൾക്കൊന്നും ഇവിടെ പ്രതിഷ്ഠ കിട്ടുകയില്ലെന്നു് ചാൎവ്വാകന്റെ കാലം മുതൽക്കുള്ള ചരിത്രം നോക്കിയാലറിയാവുന്നതാണു്.

വിദേശീയങ്ങളായ ആശയങ്ങളെയും ആദർശങ്ങളെയും ജനങ്ങളുടെ മേൽ വെച്ചുകെട്ടുവാനാഗ്രഹിക്കുന്ന, വിദേശങ്ങളോടു കൂറുള്ള സംഘങ്ങളെ നിരുത്സാഹപ്പെടുത്തുകയും പുറംതള്ളുകയും വേണം. മാത്രമല്ല ഭാരതീയമായ സംസ്കാരത്തോടും പാരമ്പര്യത്തോടും ആദരവും ബഹുമാനവുമുള്ള സംഘടനകളെ സഹായിക്കുകയും വളർത്തിക്കൊണ്ടുവരികയും വേണം. അതിന്നു് വിവേകാനന്ദസ്വാമികൾ പറയുന്ന മാർഗ്ഗമിതാണു്: ''ഭാരതത്തിൽ എല്ലാ പരിഷ്ക്കാരങ്ങൾക്കും ആദ്യമേ വേണ്ടതു് മതപരമായ ഉജ്ജൃംഭണമാണു്. ഭാരതത്തിലെങ്ങും സ്ഥിതിസമത്വപരമോ രാഷ്ട്രീയമോ (Socialistic or political) ആയ ആശയങ്ങൾ പ്രവഹിപ്പിക്കുംമുമ്പു് ആധ്യാത്മികാശയങ്ങളിൽ നാടാകെ ആറാടിക്കണം. നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ ജോലി ഇതാണു്: ഉപനിഷത്തുകളിലും മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമുള്ള അത്യത്ഭുതസത്യങ്ങൾ അവയിൽനിന്നു് വെളിയിൽകൊണ്ടുവന്നു് നാട്ടിലെങ്ങും പരക്കെ വിതറണം.'' അങ്ങനെ ധാർമ്മികമൂല്യങ്ങളെപ്പററി ജനങ്ങൾ ഒന്നാമതായി ബോധവാന്മാരാകണം. മതേതരമായ രാഷ്ട്രം മതപരമായ രാഷ്ട്രമായിത്തന്നെ വളർന്നുവരണം. ''ലോകാഃസമസ്താഃ സുഖിനോ ഭവന്തു.'' എന്നതു പ്രമാണവാക്യമായി സ്വീകരിച്ചിട്ടുള്ള സനാതന (വേദാന്ത) മതത്തെ അനുസരിക്കുന്ന ഒരു രാജ്യത്തു് ഏതു മതാനുയായികൾക്കും നിർബ്ബാധം തുടരാമെന്നുള്ളതിൽ സംശയത്തിന്നവകാശമില്ലല്ലൊ.

യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം
താമേവ വിദധാമ്യഹം. (ഗീത VII. 21)

എന്ന വിശാലമായ വിശ്വാസം എല്ലാവരും കൈക്കൊണ്ടാൽ സർവ്വമതസാഹോദര്യത്തിന്നു് വിഷമമില്ല. മതത്തിന്റെ അടിസ്ഥാനത്തിൽ ചിന്തിക്കുവാൻ തുടങ്ങിയാൽ മാത്രമേ സദാചാരബോധം ജനങ്ങളിലുണ്ടാകുകയുള്ളൂ. മതത്തിന്റെ പ്രധാനലക്ഷ്യംതന്നെ സഹജീവികൾ തമ്മിലുള്ള പരസ്പരസ്നേഹമാണല്ലൊ. പരസ്പരവിദ്വേഷത്തിൽക്കൂടിയും സമരത്തിൽക്കൂടിയുമല്ല, പരസ്പരസ്നേഹത്തിൽക്കൂടിയും സഹകരണത്തിൽക്കൂടിയുമാണു് സമാധാനം നേടേണ്ടതെന്നു് മതം പഠിപ്പിക്കുന്നു. ശാന്തിയും സമാധാനവും നിറഞ്ഞ ഒരു ജീവിതം രാജ്യത്തുണ്ടാകണമെങ്കിൽ, ശരിയായ പുരോഗതിയിലേയ്ക്കു നയിക്കുവാൻ സഹായിക്കുന്ന ഒരന്തരീക്ഷം രാഷ്ട്രത്തിലുണ്ടാകണമെങ്കിൽ, മനുഷ്യനെ മനുഷ്യനായി ജീവിക്കുവാൻ പഠിപ്പിക്കുന്ന, സ്വാർത്ഥത്തെക്കാൾ പരാർത്ഥത്തിന്നു് പ്രാധാന്യം നൽകാൻ പ്രചോദനമേകുന്ന, മതതത്ത്വങ്ങൾക്കു എങ്ങും പ്രചാരം ഉണ്ടാക്കുകതന്നെ വേണം. സ്വാമിജി പറയുന്നതുപോലെ ശാപംകൊണ്ടും ദൂഷണംകൊണ്ടും ശകാരംകൊണ്ടും ഒരു നന്മയുമുണ്ടാകുകയില്ല, ഉണ്ടാകുക സാദ്ധ്യവുമല്ല. സത്ഫലങ്ങൾ സ്നേഹത്തിലൂടേയും സഹാനുഭൂതിയിലൂടെയും മാത്രമേയുണ്ടാകൂ. സ്വാർത്ഥോദ്ദേശങ്ങൾക്കുവേണ്ടി സമരകാഹളം മുഴക്കി നടക്കുന്ന ഇന്നത്തെ സംഘടനകൾ യുവവിദ്യാർത്ഥികളെക്കൂടി രാഷ്ട്രീയത്തിലേയ്ക്കു വലിച്ചിഴക്കുന്നതുകൊണ്ടു് നാളത്തെ തലമുറയിൽനിന്നുകൂടി സ്വാസ്ഥ്യവും സമാധാനവും നശിപ്പിക്കുകയാണു് ചെയ്യുന്നതു്. ധാർമ്മികവും സാംസ്കാരികവുമായ വിഷയങ്ങൾക്കു് പ്രാമുഖ്യം നൽകിക്കൊണ്ടുള്ള, ഭാരതപാരമ്പര്യത്തിന്നനുയോജ്യമായ, ഒരു വിദ്യാഭ്യാസപദ്ധതിയൊന്നാമതായി ആവിഷ്ക്കരിക്കേണ്ടിയിരിക്കുന്നു. ചില നിബന്ധനകൾക്കും നിയന്ത്രണങ്ങൾക്കും വിധേയരായി അച്ചടക്കത്തോടുകൂടി വളരുന്നവർക്കു മാത്രമേ നാട്ടിന്നു നന്മചെയ്യുന്ന ഉത്തമപൗരന്മാരായി വളരുവാൻ സാധിക്കയുള്ളൂ. നിയന്ത്രണം ജീവിതത്തിലെന്നും എവിടെയും ആവശ്യമാണു്. നിയന്ത്രണമില്ലാതെ ജീവിതം രൂപീകരിച്ചിട്ടുള്ളവർക്കുണ്ടാകുന്ന സ്വാതന്ത്ര്യം എപ്പോഴും ദോഷത്തിന്നായിട്ടേ വരൂ.

മതതത്ത്വങ്ങളും ആദ്ധ്യാത്മികതയും പുനരുജ്ജീവിപ്പിക്കണമെന്നു പറയുമ്പോൾ പലരും നെററി ചുളിക്കാറുള്ളതു് യഥാർത്ഥമതതത്ത്വങ്ങളെന്താണെന്നറിയാത്തതുകൊണ്ടാണു്. സ്വാർത്ഥമാത്രപ്രേരിതമായിത്തീർന്ന പൗരോഹിത്യത്തിന്റെ നിയന്ത്രണത്തിൽപെട്ടു ദൂഷിച്ചുപോയിട്ടുള്ള ആശയങ്ങളും അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാണു് മതമെന്നു കേൾക്കുമ്പോൾ ഒരുവന്റെ മനസ്സിലുണ്ടാകുന്ന പ്രതീതി. ആ തെററിദ്ധാരണ ഒന്നാമതായി നീക്കേണ്ടിയിരിക്കുന്നു. എക്കാലത്തേയ്ക്കും ഉപയുക്തമായിട്ടുള്ള ശരിയായ മതതത്ത്വങ്ങളെന്തെല്ലാമാണെന്നും അവ എങ്ങ

നെയാണ് ഈ ശാസ്ത്രീയയുഗത്തിൽ പ്രായോഗികമാക്കിത്തീർക്കേണ്ടതെന്നുമുള്ള വിഷയത്തെപ്പററി വിശദമായും സുഗമമായും വിവരിച്ചുതന്നിട്ടുള്ളത് ശ്രീ വിവേകാനന്ദസ്വാമികളാണ്. നവീനഭാരതം വേദപുസ്തകമായംഗീകരിക്കേണ്ട വിവേകാനന്ദകൃതികൾ ഓരോ ഭാരതീയനും വായിച്ചുപഠിക്കേണ്ടതാണ്. എന്നാൽ മാത്രമേ ഭാരതത്തെ ഭാരതമായി നിലനിർത്തേണ്ടതെങ്ങനെയാണെന്നും ഭാരതത്തിൻെറ ലോകോത്തരമായ മഹത്ത്വം പുനഃസ്ഥാപിക്കാൻ സാധിക്കുകയെങ്ങനെയെന്നും മനസ്സിലാവുകയുള്ളു. അവയിൽനിന്ന് സാമൂഹ്യവും രാഷ്ട്രീയവുമായ പ്രവർത്തനങ്ങളിൽ അടിസ്ഥാനമായി സ്വീകരിക്കേണ്ട തത്ത്വങ്ങളെന്തെല്ലാമെന്ന മനസ്സിലാക്കി പൊതുപ്രവർത്തനത്തിന്നിറങ്ങുന്നത് തനിക്കും രാഷ്ട്രത്തിന്നും ചെയ്യുന്ന വലിയ ഒരു സേവനമായിരിക്കും.

അനേകം നൂററാണ്ടുകാലത്തെ പാരതന്ത്ര്യത്തിൽനിന്നും വിമുക്തി നേടിയതിന്നുശേഷം ഇന്ന് ഇന്ത്യ കടന്നുപോയിക്കൊണ്ടിരിക്കുന്ന ഈ മഹത്തായ പരിവർത്തനഘട്ടത്തിൽ, ഒരുപക്ഷെ ആശാസ്യമല്ലാത്ത പല സംഭവങ്ങളും പ്രവണതകളും ഉണ്ടാകുക സ്വാഭാവികമായിരിക്കാം. എന്നാൽ അവയെ രാഷ്ട്രത്തിൻെറ ശരിയായ പുരോഗതിക്കുപയുക്തമാകത്തക്കവണ്ണം തിരിച്ചുവിടാനുള്ള ചുമതല ഓരോരുത്തൎക്കുമുണ്ട്. തൻെറയും തൻെറ പാർട്ടിയുടെയും ശക്തിയാൎജ്ജിക്കലല്ല കാര്യമെന്നും, രാജ്യത്തിൽ സന്തുഷ്ടവും സമൃദ്ധവുമായ, ശാന്തിയും സമാധാനവും നിറഞ്ഞ, ഒരു സാമൂഹ്യജീവിതം കെട്ടിപ്പടുക്കുകയാണ് വേണ്ടത് എന്നും രാഷ്ട്രീയം കൈകാര്യം ചെയ്യുന്നവർ പ്രത്യേകം ഓർക്കണം. അതിന്നു സഹായിക്കുന്നത്, അതിന്നടിസ്ഥാനമിടുന്നത്, ആദ്ധ്യാത്മികവും മതപരവുമായ തത്ത്വസംഹിതയാണ്. ആ ആശയങ്ങൾക്ക് സമുദായത്തിൽ കൂടുതൽ പ്രചാരം നൽകുകയാണ് ഒന്നാമതായി വേണ്ടത്. അതാണ് ശരിയായ പുരോഗതിയിലേയ്ക്കുള്ള മാൎഗ്ഗം എന്ന സ്വാമിജിയുടെ അഭിപ്രായം ജനങ്ങൾ മനസ്സിലാക്കിവരുന്നതിൻെറ അടയാളമാണ് ഇന്നു കാണുന്ന മതപരമായ പ്രബുദ്ധത. ക്ഷേത്രദർശനത്തിലും ഈശ്വരാരാധനയിലും കൂടിക്കൂടിവരുന്ന ഈ ആവേശത്തിൻെറ പിന്നിലുള്ള അഭിപ്രായഗതിയെ രാഷ്ട്രീയ നേതാക്കന്മാർകൂടി മനസ്സിലാക്കുകയും അതിന്നനുഗുണമായ രീതിയിൽ തങ്ങളുടെ പ്രവർത്തനങ്ങളെ നിയന്ത്രിക്കുകയും ചെയ്യാൽ ഭാരതത്തിൻെറ ഭാവി ശോഭനമാകുമെന്നു നമുക്കു പ്രതീക്ഷിക്കാം. അങ്ങനെ സ്വാർത്ഥത്തെ ഉപേക്ഷിച്ച് യഥാർത്ഥമായ ജനസേവനം ജീവിതവ്രതമായി സ്വീകരിക്കുവാനുള്ള ഒരു സന്മനോഭാവം അവരിലുണ്ടാകുമാറാകട്ടെ.

---

# ശ്രീരാമകൃഷ്ണപരമഹംസൻ

**കെ. പി. ലീലാമ്മ**

ശ്രീമദ് വിവേകാനന്ദസ്വാമികൾ പാശ്ചാത്യരാജ്യങ്ങളിൽ പര്യടനം നടത്തിക്കൊണ്ടിരുന്നപ്പോൾ പ്രസിദ്ധചിന്തകനും, വേദങ്ങളെ പരിഭാഷപ്പെടുത്തിയ ദേഹവും ശ്രീരാമകൃഷ്ണൻെറ ജീവചരിത്രം എഴുതിയ ആളുമായ 'മാക്സ്മുള്ളർ' എന്ന മഹാനെ സന്ദർശിക്കുകയുണ്ടായി. അദ്ദേഹം യാത്രചോദിച്ചു തമ്മിൽ പിരിഞ്ഞപ്പോൾ മാക്സ്മുള്ളർ വളരെ വ്യാകുലചിത്തനായി കാണപ്പെട്ടു. അപ്പോൾ സ്വാമിജി അദ്ദേഹത്തോട് ചോദിച്ചു: 'അങ്ങ് ഒരു തികഞ്ഞ വേദാന്തപണ്ഡിതനാണല്ലൊ. പിന്നെ ഒരു വ്യക്തിയുമായി വേർപെടുമ്പോൾ എന്തിനാണ് ഇത്ര സങ്കടം?' ''ഒരു വ്യക്തിയെ പിരിയുന്നതിൽ എനിക്കു യാതൊരു ഖേദവുമില്ല. ഒരു ശ്രീരാമകൃഷ്ണശിഷ്യനെ വിട്ടുപിരിയുന്നതിലാണ് സങ്കടം. അദ്ദേഹത്തിൻെറ ഒരു ശിഷ്യനെ കാണാൻതന്നെ അനേകായിരം വൎഷങ്ങൾ കാത്തിരിക്കേണ്ടതുണ്ട്. ഒരു ശ്രീരാമകൃഷ്ണൻ എന്നുമെന്നും അവതരിക്കുന്നില്ല.'' എന്നായിരുന്നു മാക്സ്മുള്ളരുടെ മറുപടി.

ഒരു സാധാരണവ്യക്തിയെ നമ്മരം അമാനുഷൻ എന്നോ അവതാരപുരുഷൻ എന്നോ വിളിക്കാറില്ലല്ലൊ. അസാധാരണവ്യക്തിമാഹാത്മ്യം ഉള്ള ഒരാളെ മാത്രമേ നാം അവതാരപുരുഷനെന്നു പറയാറുള്ളു. ശ്രീരാമകൃഷ്ണനെ പാശ്ചാത്യരും പൗരസ്ത്യരുമായ പലരും ഒരു അവതാരപുരുഷനായി ആരാധിക്കുന്നു. അദ്ദേഹത്തിൻെറ ഉത്തമശിഷ്യനായ സ്വാമിവിവേകാനന്ദൻ ശ്രീരാമകൃഷ്ണനെ ഇപ്രകാരമാണ് പ്രണമിക്കുന്നത്:

സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ.
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

ധർമ്മസംസ്ഥാപകനും സർവ്വധർമ്മസ്വരൂപിയും അവതാരവരിഷ്ഠനും രാമനും കൃഷ്ണനുമായ അങ്ങേയ്ക്കു നമസ്കാരം എന്നാണ് ഇതിന്നർത്ഥം. കുട്ടിക്കാലം തുടങ്ങി, താൻ പരീക്ഷിച്ചറിഞ്ഞ് സത്യമെന്നു ബോദ്ധ്യം വരാത്ത ഒരു വസ്തുതയും വിശ്വസിക്കാത്ത അദ്ദേഹം ശ്രീരാമകൃഷ്ണനെ കണ്ടുമുട്ടിയതുമുതൽ അദ്ദേഹത്തെ കർക്കശമായ പരീക്ഷണത്തിനു വിധേയനാക്കിയതിനുശേഷമാണ് തൻെറ അദ്ധ്യാത്മഗുരുവായി സ്വീകരിക്കുന്നത്. ഉപനിഷത്സത്യങ്ങളെ അവഗാഢം പഠിച്ച് പാശ്ചാത്യദേശങ്ങളിൽ സനാതനസത്യത്തിൻെറ മഹിമയെ പരത്തി യഥാർത്ഥഭാരതത്തെ പ്രതിഫലിപ്പിക്കാൻ തക്ക പ്രതിഭാശാലിയായ സ്വാമി വിവേകാനന്ദൻ കേവലം തൻെറ ഗുരുവാണെന്ന ഒരൊററ കാരണത്താൽ മാത്രം ശ്രീരാമകൃഷ്ണനെ ഇങ്ങനെ പ്രകീർത്തിക്കുകയില്ല. അതിൽ ഉപയോഗിച്ചിട്ടുള്ള ഓരോ വിശേഷണവും യഥാർത്ഥമായതാണെന്നു് കണ്ടറിഞ്ഞിട്ടു തന്നെയാണ് അപ്രകാരം പ്രകീർത്തിച്ചത്.

എന്തുകൊണ്ടാണ് അദ്ദേഹത്തെ ധർമ്മസ്ഥാപകൻ എന്നു പറയുന്നത്? പുതിയമതമേതെങ്കിലും സ്ഥാപിച്ചോ? അതൊന്നുമല്ല അദ്ദേഹം ചെയ്തതു്. ക്ഷയോന്മുഖമായ ധർമ്മത്തെ അദ്ദേഹം പുനഃപ്രതിഷ്ഠ ചെയ്തു. അധർമ്മം വർദ്ധിക്കുമ്പോരം, ധർമ്മം ക്ഷയിക്കുമ്പോരം, താൻ അവതാരമെടുക്കും എന്നും ധർമ്മസംസ്ഥാപകനാണ് താനെന്നും ശ്രീകൃഷ്ണഭഗവാൻ ഗീതയിൽക്കൂടി നമ്മളെ അറിയിച്ചിട്ടുണ്ടല്ലൊ. നിർണ്ണായകങ്ങളായ ഈദൃശഘട്ടങ്ങരം വന്നപ്പോരം പല ആചാര്യന്മാരും ലോകത്തിൽ ആവിർഭവിച്ചിട്ടുണ്ട്; ഇനിയും വന്നുകൊണ്ടിരിക്കുകയും ചെയ്യും. കൃസ്തുഭഗവാൻ, ശ്രീബുദ്ധൻ, ശ്രീശങ്കരൻ, ശ്രീകൃഷ്ണൻ തുടങ്ങിയവരെല്ലാം ലോകത്തെ ഓരോ പ്രതിസന്ധിഘട്ടത്തിൽ രക്ഷിക്കാനായി അവതാരം എടുത്തവരാണ്. ഈശ്വരവിശ്വാസത്തിനു ഉലച്ചിൽ തട്ടി, സനാതനമതം ക്ഷയോന്മുഖമാകാൻ തുടങ്ങിയ കാലഘട്ടത്തിൽ ഈശ്വരൻ ഉണ്ടെന്നും ആ ഈശ്വരനെ നമുക്കു കാണാൻ കഴിയുമെന്നും മററുള്ളവക്ക് കാണിച്ചുകൊടുക്കാനുള്ള കഴിവ് തനിക്കുണ്ടെന്നും സംശയാത്മാക്കളായി തന്നെ സമീപിച്ചവരോട് അദ്ദേഹം ക്രൂസലെന്യേ പ്രഖ്യാപനം ചെയ്തു.

സർവ്വധർമ്മസമന്വയം എന്ന ആദർശം ശ്രീരാമകൃഷ്ണനു മുമ്പും അക്ബർ തുടങ്ങിയ മഹാന്മാർ പരീക്ഷിച്ചുനോക്കിയതാണ്. പക്ഷേ, അവരുടെ പരിശ്രമം അന്ന് സഫലമായില്ല. ശ്രീരാമകൃഷ്ണൻെറ ജീവിതം ഹ്രസ്വമായിരുന്നെങ്കിലും ഹിന്ദുമതത്തിൻെറ എല്ലാ വശങ്ങളും അതിൽക്കൂടി ജീവിച്ചുകാണിച്ചു. ഈശ്വരശക്തി അപരിമിതമായതുകൊണ്ട് ഏററവും പരിമിതമായ രീതിയിൽക്കൂടിമാത്രമേ മനുഷ്യനു ഈശ്വരനെപ്പററി ചിന്തിക്കാൻ കഴിയുകയുള്ളു. അതിന് ഏററവും ഉതകിയ മാർഗ്ഗമാണ് പ്രതിമാപൂജ. പ്രതിമയെ ഈശ്വരൻെറ ഒരു പ്രതീകമായി സങ്കല്പിച്ച് പൂജിക്കുകയാണ്. ഇതു് ഉപാസനയിൽ പ്രഥമമായ കാൽവെപ്പാണ്. എന്നാൽ ഈ പ്രതിമയിൽക്കൂടിയും ഈശ്വരനെ സാക്ഷാത്കരിക്കാൻ കഴിയുമെന്നതിന്നു ശ്രീരാമകൃഷ്ണൻെറ ജീവിതംതന്നെ ദൃഷ്ടാന്തമാണല്ലൊ. പ്രതിമാപൂജ തുടങ്ങി നിർവ്വികല്പസമാധിവരെയുള്ള എല്ലാ സാധനമാർഗ്ഗങ്ങളും ഘട്ടങ്ങളും ഒന്നിനു പുറകെ ഒന്നായി ആ ജീവിതത്തിൽ നമുക്കു കാണാം. ഹിന്ദുമതത്തിലുള്ള എല്ലാ ദേവീദേവന്മാരുടെയും സാക്ഷാത്ക്കാരം ആ ജീവിതത്തിലുണ്ട്. ഇങ്ങനെ പരമാത്മസത്തയുടെ വിവിധഭാവങ്ങരം മാത്രമാണ് ഈ ദേവീദേവന്മാർ എന്നു തൻെറ അനുഭവത്തിൽക്കൂടി അദ്ദേഹം വ്യക്തമാക്കി. അതും പോരാതെ മററു മതങ്ങളെ അവലംബിച്ചു സാധനചെയ്ത് കൃസ്തു, നബി മുതലായവരേയും സാക്ഷാത്കരിച്ചു. ഇങ്ങനെ വ്യക്തിഗതമായ തൻെറ അറിവിനെ അടിസ്ഥാനമാക്കിയാണ് അദ്ദേഹം പറഞ്ഞതു്, എത്ര മതങ്ങളുണ്ടോ അത്രയും മാർഗ്ഗങ്ങളും ഉണ്ടെന്ന്. അദ്ദേഹം ശാസ്ത്രം ഉരുവിട്ടുപഠിച്ച ഒരു

പണ്ഡിതനല്ലായിരുന്നു. അതുകൊണ്ടു് കണ്ണും മൂടി ശാസ്ത്രം പ്രമാണം എന്നു പറയുകയല്ലായിരുന്നു. ശാസ്ത്രസത്യത്തിനു തെളിവു് അദ്ദേഹത്തിൻെറ ജീവിതമായിരുന്നു. ഇങ്ങനെ സനാതനമതത്തിലെ എല്ലാ സമ്പ്രദായങ്ങളും, സാധനാരീതികൾ, ദ്വൈതം, അദ്വൈതം തുടങ്ങിയ വേദാന്തപദ്ധതികൾ, ദേവദേവീസ്വരൂപങ്ങൾ, പോരെങ്കിൽഇതരമതാനുഷ്ഠാനങ്ങളിൽക്കൂടിയുള്ള സാക്ഷാത്ക്കാരം ഇതൊക്കെയും ആ ഒരൊററ ജീവിതത്തിൽക്കൂടി നമുക്കു ദർശിക്കാൻ കഴിയുന്നു.

സംപ്രദായവിഹീനനായ അദ്ദേഹത്തിനു നാനാത്വത്തിലുള്ള ഏകത്വം ദർശിക്കാൻ കഴിഞ്ഞതുകൊണ്ടു് എല്ലാ വിഭാഗത്തിൽപ്പെട്ട സാധകന്മാരേയും, വിവിധമതങ്ങളിൽ വിശ്വസിക്കുന്നവരേയും ഉത്തേജിപ്പിക്കാൻ കഴിഞ്ഞു. 'ഭിന്നരുചിഹി ലോകഃ,' എന്നാണല്ലൊ സാധാരണ ന്യായം. അതുകൊണ്ടു് എല്ലാവരേയും ഒരേ മൂശയിൽ വാർത്തെടുക്കുക എന്നതു് ഒരു യഥാർത്ഥ ഗുരുവിനു സാദ്ധ്യമല്ല. ഓരോരുത്തരേയും അവരവർ എവിടെ നിൽക്കുന്നുവോ അവിടെനിന്നും ക്രമേണ ഉയർത്തിക്കൊണ്ടുവരികയായിരുന്നു അദ്ദേഹത്തിൻെറ രീതി. ഒരാളുടെ മാർഗ്ഗവും തെററാണെന്നു് അദ്ദേഹം ശഠിച്ചില്ല. തൻേറതു മാത്രമേ ശരിയായതുള്ളു എന്നു പറയുന്നതു വെറും ഭോഷത്തമാണെന്നു് അദ്ദേഹം ഉപദേശിച്ചു. അതുകൊണ്ടുതന്നെയാണു് നരേന്ദ്രനാഥദത്തനെപ്പോലെ ഉത്പതിഷ്ണുവായ ഒരു സർവ്വകലാശാലാവിദ്യാർത്ഥിക്കും ഗിരീശ്ചന്ദ്രനെപ്പോലെ വിഷയലമ്പടനായ ഒരു നാടകകൃത്തിനും കേശവചന്ദ്രസേനനെപ്പോലെ അധൃഷ്യനായ ഒരു നേതാവിനും അക്ഷരാഭ്യാസംപോലുമില്ലാത്ത ഭക്തകളായ ബ്രാഹ്മണവിധവകൾക്കും എന്നുവേണ്ട സമുദായത്തിലെ എല്ലാ തലത്തിലുമുള്ള ജനങ്ങൾക്കും അദ്ദേഹം പ്രാപ്യനും സുലഭനും ആയതും അവരുടെ ജീവിതങ്ങളെ ഈശ്വരോന്മുഖമാക്കുവാൻ അദ്ദേഹത്തിനു സാധിച്ചതും. ശ്രീരാമാവതാരത്തിൽ നാം ദർശിക്കുന്ന ധർമ്മനിഷ്ഠയും ശ്രീകൃഷ്ണാവതാരത്തിലെ വൈവിധ്യങ്ങളിൽക്കൂടി കാണുന്ന നിസ്സംഗത്വവും ശ്രീ ബുദ്ധഭഗവാൻെറ ത്യാഗബുദ്ധിയും ക്രിസ്തുദേവൻെറ ദയാവായ്പും, ചൈതന്യൻെറ ഭക്ത്യുന്മാദവും ശ്രീശങ്കരൻെറ ധിഷണയും എല്ലാം ശ്രീരാമകൃഷ്ണനിൽ ഏകോപിച്ചു പ്രശോഭിച്ചു. ഇതെല്ലാം കണ്ടറിഞ്ഞതുകൊണ്ടാണു് സ്വാമി വിവേകാനന്ദൻ അദ്ദേഹത്തെ അവതാരവരിഷ്ഠനായിക്കണ്ടു് നമസ്കരിക്കുന്നതു്.

ഒരു ഋഷി എന്നു നാം ഒരാളെ നിർദ്ദേശിക്കണമെങ്കിൽ അവശ്യം വേണ്ടതായ മൂന്നു ഗുണങ്ങൾ അദ്ദേഹത്തിൽ ഉണ്ടായിരിക്കണം. ഒന്നാമതായി സത്യത്തെപ്പററി തനിക്കുള്ള അറിവു് നേരിട്ടു ലഭിച്ചിട്ടുള്ളതും സ്വയം അനുഭവിച്ചറിഞ്ഞതും, സമ്പൂർണ്ണവും ആയിരിക്കണം. രണ്ടാമതായി തനിക്കു ലഭിച്ചിട്ടുള്ള അറിവിനെ അനുകമ്പകൊണ്ടു് മററുള്ളവർക്കുകൂടി അനുഭവിച്ചറിയാനുള്ള ശക്തി പ്രദാനം ചെയ്യുന്നതിനുള്ള കഴിവുണ്ടായിരിക്കണം. അതു കേവലം കരുണയിൽനിന്നും ഉടലെടുത്തതായിരിക്കും. മൂന്നാമതായി സത്യം ശിവവും സുന്ദരവുമായതുകൊണ്ടു് അദ്ദേഹത്തിൻെറ പ്രതിപാദനരീതി ഏററവും സുന്ദരമായിരിക്കും. അവ സൂക്ഷിക്കപ്പെടുകയാണെങ്കിൽ ഭാവിതലമുറകൾക്കു് ഉത്തേജനം നൽകാൻ പര്യാപ്തമാകുന്ന കവിതയുമായിരിക്കും. ഈ മൂന്നു മാനദണ്ഡങ്ങൾ വെച്ചുനോക്കിയാലും ശ്രീരാമകൃഷ്ണൻ ഒരു ഋഷിവര്യൻതന്നെയായിരുന്നു. ഒട്ടുമിക്കാലും ജനങ്ങൾക്കു് ഈശ്വരൻ ഉണ്ടെന്നുള്ളതു് വിശ്വാസംതന്നെയെങ്കിലും അതു് ഒരു യഥാർത്ഥമായ അനുഭവമായിത്തീരുന്നില്ല. ദൈനന്ദിനജീവിതത്തിലെ കർമ്മപ്രവാഹത്തിൽപ്പെട്ടു് അതു മറന്നാണു് നാം ജീവിക്കുന്നതു്. ശ്രീരാമകൃഷ്ണനെ സംബന്ധിടത്തോളം ഈശ്വരദർശനം എപ്പോഴെങ്കിലും ഒരിക്കൽ ലഭിച്ച ഒരനുഭൂതിയല്ല. അതു് അദ്ദേഹം നിത്യവും നിരന്തരവുമായി അനുഭവിച്ചുവന്ന ഒരു അവസ്ഥയായിരുന്നു. എന്നു മാത്രമല്ല വാക്കുകളും, വിചാരങ്ങളും ചേഷ്ടകളും ഈശ്വരനുമായി അത്രമാത്രം തന്മയീഭവിച്ചുകഴിഞ്ഞതിനാൽ അദ്ദേഹത്തിൻെറ ദർശനവും, സ്പർശനവും സാമീപ്യവും എല്ലാം ഒരു സാധകനെ ആ സത്യത്തിലേയ്ക്കു നയിക്കാൻ പര്യാപ്തമായിരുന്നു. തൻെറ അവാച്യമായ ആ ആനന്ദാനുഭൂതിയെ പകർന്നുകൊടുക്കാൻ തക്ക പാത്രങ്ങളെ ലഭിക്കാഞ്ഞിട്ടു് ആ ഹൃദയം കേണു. സാധാരണ ജീവിതമൂല്യങ്ങളുമായി യാതൊരു ബന്ധവും ഇല്ലാത്ത ശ്രീരാമകൃഷ്ണനു് നിരീശ്വരത്വത്തിൻെറ കൂത്തരങ്ങായ ആ കാലത്തെ കല്ക്കട്ടയിൽ വന്നു് താമസിക്കേണ്ട യാതൊരു ആവശ്യവുമില്ലായിരുന്നു. എന്നാൽ ഈശ്വരാന്വേഷി

കൾക്കും സാധകന്മാർക്കും താൻ സുലഭനായിത്തീരണമെന്ന ഒരൊററ ഇച്ഛയാണ് കുഗ്രാമത്തിലെ ശാന്തമായ അന്തരീക്ഷം വിട്ട് കൽക്കട്ടയിൽ ജീവിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു്.

വേദാന്തസിദ്ധാന്തപ്രകാരം ഓരോ ജീവനിലും ഈശ്വരൻ കുടികൊള്ളുന്നുണ്ടു്. എന്നാൽ മനുഷ്യനും മനുഷ്യനും തമ്മിൽ ഇത്രമാത്രം വ്യത്യാസം പുലർത്തിക്കൊണ്ടുവന്നിട്ടുള്ള ഒരു രാജ്യം ഭൂമുഖത്തിൽ വേറെയൊട്ടില്ലതാനും. എന്നാൽ ജീവസേവയാണ് ഈശ്വരസേവ എന്ന തത്വം പ്രായോഗികമാക്കിക്കാണിച്ചതു് ശ്രീരാമകൃഷ്ണനും ആ ആശയത്തെ പ്രായോഗിക രൂപത്തിൽ കൊണ്ടുവന്നതു് ശിഷ്യനായ വിവേകാനന്ദസ്വാമികളുമാണ്.

സിസ്റ്റർ നിവേദിതയുടെ ഭാഷയിൽ ശ്രീരാമകൃഷ്ണൻ പൂർണ്ണതയുടെ ഒരു സംഗ്രഹമാണ്. ശ്രീരാമകൃഷ്ണൻ പ്രതിനിധാനം ചെയ്യുന്നതു മനുഷ്യത്വത്തെയാണ്. ഭാരതത്തിലെ മുന്നൂറു കോടി ജനങ്ങൾ രണ്ടായിരം വർഷങ്ങളായി ചെയ്തുവന്ന തപസ്സിൻെറ ഫലസ്വരൂപമാണ് ശ്രീരാമകൃഷ്ണൻെറ ആവിർഭാവം എന്നു് പ്രസിദ്ധ ഫ്രഞ്ചുസാഹിത്യകാരനായ റോമറോളാണ്ടും പറയുന്നു. ഭോഗേച്ഛയുടെയും ധനലോഭത്തിൻേറയും മേലുള്ള സംപൂർണ്ണജയത്തിൻെറ സജീവമൂർത്തിയും ഒരു ഉജ്വലനിദർശനവും ആയ ശ്രീരാമകൃഷ്ണൻ, ഈശ്വരാന്വേഷണതൽപരന്മാർക്കു് അവരുടെ മാർഗ്ഗത്തെ തെളിയിച്ചുകാട്ടുന്ന ഒരു അദ്ഭുതപ്രതിഭാസമായി എന്നും വിലസുക തന്നെചെയ്യും.

* ആൾ ഇന്ത്യാ റേഡിയോവിൻെറ അനുവാദത്തോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതു്.

---

# ശിവഗീതം

## എൻ. സി. പൂന്താവനം

അദൃശ്യമാമൊരു ദിവ്യതതൻപരി—
മൃദുലോദാരവിചുംബനമേററു വി—
കസ്വരമാകിയ ജീവനിൽനിന്നു തു—
ളുമ്പുകയല്ലോ ശിവകരഗീതം!

ഉദയം ചെയ്വൂ ധ്യാനോന്മീലിത_
ഹൃദയതപസ്യയിലീ വിശ്വം, ശിവ_
താണ്ഡവമണ്ഡപമാണെന്നുള്ളൊര—
ഖണ്ഡതതൻ പരിശുദ്ധജ്ഞാനം!

ചിന്തയിൽനിന്നുണരുന്നു ശിവകര—
ശാന്തി. യതിന്നനുഭൂതിയിൽനിന്നുമ—
നശ്വരഭാവന പൂഞ്ചിറകും ഹാ,
വീശിപ്പൊങ്ങുകയാണുയരത്തിൽ!

ഈ വിശ്വത്തിൻ പ്രാണസ്പന്ദന_
മവിരാമതയുടെ ചലനവു,മെന്ന-
ല്ലോരോ നാദവു,മാത്യന്തികമൊരു
നടനാത്മകമാം സ്ഥായീഭാവം!

കൊട്ടിപ്പാടുകയാണിജ്ജീവിത—
കഠിനതയെന്നൊരുടുക്കിൽ താവക—
നൃത്യവിഭേദത്തിനു ഹാ, താള_
ക്രമമൊടു ജീവിതചേതന ശംഭോ!

ഭവപീഡകളുടെ ചുടലക്കളമാ—
മവിടേയ്ക്കുംപ്രിയകരമാം നർത്തന_
വേദിക യതിനാലാദ്ധ്യാത്മികമാം
ജ്യോതിസ്സവിടെക്കാണാകുന്നു!

ജാഹ്നവിയെത്തൻ ജടയിൽ വഹിപ്പത
പഹ്നുതമായിപ്പുണ്യത്തെപ്പരി—
പാലിച്ചീടണമെന്ന മഹാത്ത്വത—
ശീലത്തിൻെറ നിദർശനമല്ലോ!

മോഹനമാണച്ചന്ദ്രക്കലയുടെ
ഭാവന പാവനലയകാരിതയാ—
ലാകുലലൌകിക ജീവിതവിസ്മൃതി—
യകമേ ചേർപ്പതിനല്ലി ധരിപ്പൂ!

കാമോൽബ്ബണതയെ വെണ്ണീറാക്കിയ
കണ്ണിൻജ്വാലാമാലകൾ വെട്ടി—
വിളങ്ങീടുന്നതു കാണ്മൂ, ധ്യാനോ-
ന്മിളിതാമലമാമനുഭൂതിയിലായ്!

തന്നിൽത്തന്നെ വിനോദിപ്പതിനീ—
മന്നിൻ ഭൂഷകളൊക്കെ വെടിഞ്ഞു ജി—
തേന്ദ്രിയനാവുകയെന്നുള്ളതിനൊ—
രുദാരനിദർശനമാണിഹ ഭഗവാൻ!

പാപംകൊണ്ടഹ, പങ്കിലമായ പ്ര_
പഞ്ചത്തെപ്പരിപാലിച്ചീടാൻ,
നിത്യവിശുദ്ധതചേർന്ന വിഭൂതിവിലേപനമാർന്നൊരു
വിശ്വാത്മകനായ് വിലസുക ദേവ!

കൈലാസപതേ, നർത്തനമാടുക;
മൃത്യുഞ്ജയ, ശിവ, താണ്ഡവമാടുക;
മൂന്നാംതൃക്കണ്ണൊന്നു മിഴിയ്ക്കുക;
മന്നിടമഖിലം കാമോൽബ്ബണമായ്!

# "ദരിദ്രദേവോ ഭവ"

**കെ. ഭീമൻ നായർ**

അനശ്വരനായ സ്വാമി വിവേകാനന്ദൻ ഭാരതത്തിലെ ഭക്തജനങ്ങൾക്ക് ആദ്ധ്യാത്മികവും ഭൌതികവും ആയ നിർവ്വാണത്തിന്നു നല്കിയ മുദ്രാവാക്യമത്രെ 'ദരിദ്രദേവോ ഭവ' എന്നതു്. തേനും പാലും ഒഴുകിയ കർമ്മഭൂമിയായി ഭാരതം ഭാസിച്ചിരുന്ന കാലത്തു് ആയിരിക്കണം 'മാതൃദേവോ ഭവ' 'പിതൃദേവോ ഭവ' എന്നിത്യാദിയായ സൂക്തിരത്നങ്ങൾ വിളഞ്ഞതു്. തന്റെ കാലത്തു ഭാരതത്തിൽ ഏതു മനുഷ്യസ്നേഹിയുടെയും ശ്രദ്ധയെ ആകർഷിച്ചിരുന്ന ദരിദ്രകോടികൾ സ്വാഭാവികമായും സ്വാമിജിയുടെ ശ്രദ്ധയെയും ആകർഷിച്ചുവെന്നുമാത്രമല്ല ആത്മാവിനെ വ്രണപ്പെടുത്തുകയും ചെയ്തിരുന്നു എന്നു ഈ മുദ്രാവാക്യം സാക്ഷ്യപ്പെടുത്തുന്നു. ആ മഹാപുരുഷനെ സഹായിച്ചിരുന്നതും സ്തുതിച്ചിരുന്നതും അന്നു സാമ്പത്തികമായി ഉയർന്ന പടികളിൽ നിന്നവരായിരുന്നു എന്നതു് പ്രസിദ്ധമാണു്. പക്ഷേ, സ്വാമിജി ശ്രദ്ധിച്ചിരുന്നതു് ഈ സമ്പന്നന്മാർക്കായി ഒരു വിധത്തിലും താരതമ്യപ്പെടാൻ കഴിയാത്ത, ജീവിക്കുന്നതു ജനിച്ചതുകൊണ്ടു മാത്രമായിപ്പോയ, തങ്ങളുടെ വിധിതന്നെയാണു ദാരിദ്ര്യവും ക്ലേശവും എന്നു വിശ്വസിച്ചിരുന്ന, ആ പാവപ്പെട്ടവരെ ആയിരുന്നു തീർച്ച.

അച്ഛനേയും അമ്മയേയും ഗുരുനാഥനേയും പോലെ ദരിദ്രനേയും ദേവനായി ഗണിക്കണം എന്നു മുക്തകം അദ്ദേഹത്തിന്റെ ഹൃദയത്തിൽ എത്ര ദിവസം കിടന്നാണു പാകപ്പെട്ടതു് എന്നു ഞാൻ പലപ്പോഴും അത്ഭുതപ്പെടാറുണ്ടു്. ഈശ്വരനെ സ്ഥൂലദൃഷ്ടികൊണ്ടു് കാണുകയും കാണുവാൻ മററുള്ളവരെ സഹായിക്കുകയും പ്രേരിപ്പിക്കുകയും ചെയ്തിരുന്ന ശ്രീരാമകൃഷ്ണദേവന്റെ ഉത്തമോത്തമശിഷ്യൻ ഭാരതാംബയുടെ ദരിദ്രസന്താനങ്ങളെക്കണ്ടു് അസ്വസ്ഥനാവുകയും അവരെ സേവിക്കുകയാണു് ഈശ്വരാരാധനമെന്നു് ഉദ്ഘോഷിക്കുകയും ചെയ്യുമ്പോൾ അതിൽ നിന്നും നാം അനുമാനിക്കേണ്ട കാര്യങ്ങൾ ഘനപ്പെട്ടവയത്രെ. അതിന്നുമുൻപു പലരും ദരിദ്രരെ സഹായിക്കണമെന്നും അന്നദാനം മഹാദാനമെന്നും ഒക്കെ പറഞ്ഞിരിക്കാം. പക്ഷെ ഈ അവസാനവാചകം പറയാനുള്ള പ്രതിഭ, വേദന, ദൈവജ്ഞാനം, വിവേകാനന്ദനു മാത്രമുള്ളതായിരുന്നു.

എന്നെത്തൊഴാൻ തേടേണ്ടും സ്ഥലം പാരിൽ
ഭവ്യത്തിന്നസ്പൃശ്യരാം പാവങ്ങളെങ്ങുണ്ടങ്ങാം.
ദീനൻമേലവൻ വീഴ്ത്തും കണ്ണീരിലാണെൻസ്നാനം
ദീനന്മേൽ തൂകും സ്മിതം ദീപമെൻ പുരസ്ഥിതം.
ദീനൻ തൻമലർന്നതാം കൈക്കുമ്പിളാണെൻവഞ്ചി
ദീനൻതൻ ക്ഷുത്താററിടും ധർമ്മാന്നമെൻനൈവേദ്യം.
ദീനൻതൻകാതിൽവീഴുംസാന്ത്വോക്തിയാണെൻസ്തോത്രം
ദീനനെസ്സേവിപ്പതാണെൻ സേവ, മററൊന്നല്ല.

എന്ന വരികൾ 'ദരിദ്രദേവോ ഭവ' എന്ന സൂത്രത്തിന്റെ വ്യാഖ്യാനം മാത്രമാണു്.

ക്രാന്തദർശിയും ദയാമയനും ആയിരുന്ന വിവേകാനന്ദനെക്കുറിച്ചു ഞാൻ വേറെ പാടേണ്ടതില്ല; അദ്ദേഹം അത്രയ്ക്കും സ്തുത്യനും സ്തുതിക്കപ്പെട്ടവനും ആണു്. അദ്ദേഹം നമുക്കുതന്ന അമൂല്യങ്ങളും അനുപമങ്ങളും ആയ ഉപദേശങ്ങളെക്കുറിച്ചു രണ്ടു വാക്കു പറയാനേ ഞാൻ ആഗ്രഹിക്കുന്നുള്ളു. മററുപലരും തരാത്ത ഉത്തേജനങ്ങൾ അവയിൽ അടങ്ങിയിരിക്കുന്നു. ഒരു വിവേകാനന്ദനേ ഉണ്ടായിട്ടുള്ളു – ഉണ്ടാവുകയും ഉള്ളു എന്നു തോന്നുന്നു. ഇന്നു് അദ്ദേഹത്തിന്റെ ആശയങ്ങൾക്കുള്ള പ്രചാരം നോക്കുമ്പോൾ, നാം നമ്മുടെ സൌകര്യവും വാസനയും അനുസരിച്ചായിരിക്കണം, 'ദരിദ്രദേവോ ഭവ' എന്നതു തീരെ മറന്നു പോയിരിക്കുന്നു. വ്യക്തികളെ സംബന്ധിച്ചേടത്തോളം അതൊരു വീഴ്ചയാണു്; സമുദായത്തെ സംബന്ധിച്ചാവട്ടെ ഒരു ശാപം; രാജ്യത്തെ സംബന്ധിച്ചു് ഒരവമാനവും. ഇവിടെ കെട്ടിപ്പടുത്തുകൊണ്ടിരിക്കുന്നതെന്നു പറയുന്ന സോഷ്യലി

സ്ററുഭാരതത്തിലെ അരികുതിണ്ണക്കാരെയും എച്ചിലിലയുടമകളെയും പട്ടിണിഗ്രാമങ്ങളെയും കാണാനെങ്ങാൻ ഇടവന്നാൽ തൻെറ വാക്കുകൾ പാറപ്പുറത്താണല്ലൊ വീണതെന്നു സ്വാമിജി ഖേദിയ്ക്കാതിരിക്കുമോ ?

പണ്ഡിതന്മാരും സമൂഹസ്നേഹികളുമായ ആളുകളെയും അവരുടെ പ്രവൃത്തികളെയും പററി നിരൂപിയ്ക്കുവാൻ ഞാൻ ആരുമല്ല. പക്ഷെ മഹാനായ ആ മനുഷ്യസ്നേഹി പറഞ്ഞതിനെ നാം ആദരിയ്ക്കുന്ന സമ്പ്രദായം കാണുമ്പോൾ വ്യസനം തോന്നാതിരിയ്ക്കുന്നതെങ്ങനെ? ഇന്നു നാം അദ്ദേഹത്തിൻെറയും അദ്ദേഹം പ്രതിനിധീകരിയ്ക്കുന്ന ആദർശത്തിൻെറയും തത്വശാസ്ത്രത്തിൻെറയും അക്ഷരങ്ങളിൽ പിടിച്ചുതൂങ്ങുകയും അവയുടെ സത്തയെ കാണാത്ത മട്ടു നടിയ്ക്കുകയുമല്ലേ ചെയ്യുന്നതെന്നു ഞാൻ അത്ഭുതപ്പെടുന്നു. ദരിദ്രനാരായണസേവയ്ക്കുവേണ്ടി അനവരതം ചിലവഴിയ്ക്കേണ്ട പ്രയത്നം, പണം, ബുദ്ധി എന്നിവയെ യാഥാസ്ഥിതികങ്ങളായ വഴികളിൽ ത്തന്നെ ചിലവാക്കുവാനുള്ള നമ്മുടെ വെമ്പൽ കാണുമ്പോൾ മറിച്ചു തോന്നുന്നതെങ്ങനെ?

ഈ നാട്ടിൽ ദാരിദ്ര്യവും ദരിദ്രന്മാരും വദ്ധിയ്ക്കുകയാണ്. അവരെ നോക്കേണ്ടതു സക്കാരിൻെറ കാര്യമാണെന്ന ധാരണ സമുദായത്തിലും സമൂഹപ്രവത്തനത്തിലും ഊന്നിവരികയുമാണ്. നിത്യദാരിദ്ര്യത്തെ നിമ്മൂലനം ചെയ്താൽ നമുക്കു സേവിക്കുവാൻ ഈ ദരിദ്രദേവൻ ഇല്ലാതായാലോ എന്ന ഭയമാണോ ഇതിൻെറ അടിസ്ഥാനം? സംഘടിതമായ രീതിയിൽ ദാരിദ്ര്യത്തെ ഈ നാട്ടിൽനിന്നു തുടച്ചുനീക്കുവാനും നീക്കണമെന്ന് ആഹ്വാനം ചെയ്യുവാനും നീക്കുന്നതിന്നു സഹായം ആവശ്യപ്പെടാനും കഴിവുററ സംഘടനകൾ ശ്രീരാമകൃഷ്ണൻെറയും വിവേകാനന്ദൻെറയും പേരിലുള്ളവപോലെ വേറെ ഏതുണ്ട്? എന്നിട്ടും അവയിൽ പലതും സാങ്കേതിക മാഗ്ഗങ്ങളവലംബിച്ച പ്രഖ്യാതങ്ങളായ ഭക്തി വിഷയങ്ങളെപ്പററിമാത്രം പാടുകയും മറേറ വഴി തിരിഞ്ഞു നോക്കാതിരിയ്ക്കുകയും ചെയ്യുന്നതു നാട്ടിൻെറ നഷ്ടമല്ലെ, ഭാഗ്യദോഷമല്ലെ? ആ മാതിരി സജീവങ്ങളായ പ്രശ്നങ്ങൾ അവിഹിതങ്ങളായ കൈകളിലേയ്ക്ക്, പിന്നീടു പിടിച്ചാൽ കിട്ടാത്തവിധം നീങ്ങിപ്പോകാൻ ഇടയാവുകയില്ലേ ?

നമ്മുടെ ജന്മഭൂമിയിൽനിന്നു ദാരിദ്ര്യത്തെ ദൂരീകരിയ്ക്കാനുള്ള സമഗ്രമായ പദ്ധതിയുമായി ഒടുങ്ങാത്ത ആവേശത്തോടെ രാമകൃഷ്ണസംഘം ഇറങ്ങണം എന്നതാണ് എൻെറ പ്രമേയം. പായസത്തിലും വിളക്കിലും സ്തോത്രത്തിലും ആഭരണത്തിലും മാത്രം ദൈവത്തെ കാണാൻ ശ്രമിക്കുന്നവരെ ദൈവത്തെ കാണാൻ വിവേകാനന്ദൻ പറഞ്ഞ വഴിയിലേയ്ക്കു തിരിച്ചുവിടേണ്ട കാലം ഇതല്ല എങ്കിൽ പിന്നെ ഏതാണ്?

ദരിദ്രസേവയ്ക്ക് ഒരു വ്യാഖ്യാനവും ആവശ്യമാണെന്നു തോന്നുന്നു. കുറെ അന്നദാനം, വസ്ത്രദാനം, ചികിത്സാദാനം എന്നിവയിൽ ചുരുങ്ങിനില്ക്കുന്നതായിരിയ്ക്കരുത് അത്. അവയൊക്കെ ദാരിദ്ര്യത്തെ അരക്കിട്ടുറപ്പിക്കുകയാണ് ചെയ്യുക. ദാരിദ്ര്യത്തെ ഒരു 'പ്രിവിലേജ്'' ആയി കണക്കാക്കാൻ പ്രേരിപ്പിക്കരുതല്ലൊ. ദാരിദ്ര്യത്തിൻെറ മൂലകാരണം തൊഴിലില്ലായ്മയത്രെ. നമ്മുടെ നാട്ടിലാണെങ്കിൽ തൊഴിൽസാദ്ധ്യതകൾ ധാരാളമാണ്. നമുക്കുവേണ്ട ജീവിതവിഭവങ്ങൾ ഇന്ന് ഇല്ല എന്നും അവയൊക്കെ മനുഷ്യപ്രയത്നംകൊണ്ടു ഉണ്ടാവേണ്ടിയിരിക്കുന്നു എന്നുമാണ് ഞാൻ വിവക്ഷിയ്ക്കുന്നത്. ഉണ്ണാനും ഉടുക്കാനും വേണ്ടത്രയില്ല – ഉണ്ടാക്കണം. കുടിക്കുവാൻ വെള്ളമില്ല – അതും ഉണ്ടാക്കണം. ഇങ്ങനെ ഇല്ലായ്മകളുടെ ഒരു പരമ്പരകിടക്കുന്നു. ആവശ്യമുള്ളതെല്ലാം സൃഷ്ടിക്കാനുള്ള കൈകളാവട്ടെ, അലസമായി കിടക്കുന്നു. വേണ്ടത്ര അസംസ്കൃത സാധനങ്ങളും ഉപകരണങ്ങളും സംഘടിപ്പിയ്ക്കാനുള്ള നേതൃത്വമാണ് ഇന്ന് ആവശ്യം. മാത്രമല്ല. ആദ്യകാലങ്ങളിൽ പരിചയക്കുറവുകാരണം ഉല്പന്നങ്ങൾ ഗുണപുഷ്ക്കലങ്ങളല്ലെങ്കിലും അവയെ ദേവൻെറ പ്രസാദംപോലെ സ്വീകരിക്കുന്ന ഉപഭോക്താക്കളും ഉണ്ടാവേണ്ടിയിരിക്കുന്നു. കാശിയിലെ പട്ടിനെക്കാൾ ഗ്രാമത്തിലെ ഖാദിത്തുണിയെ, അതു ദരിദ്രനുണ്ടാക്കിയെന്ന കാരണത്താൽ, ദൈവത്തിന്നിഷ്ടപ്പെട്ട വസ്ത്രമായി കണക്കാക്കി, ഭക്തിപൂവ്വം ഉടുക്കുവാൻ, ആ മാതിരി നിരവധി ഗ്രാമീണവസ്തുക്കളെ ആദ്ധ്യാത്മികതയുടെ പരിവേഷമുള്ളതായി കണക്കാക്കികൈയ് നീട്ടിവാങ്ങുന്നതിന്നുള്ള പ്രേരണയും മാതൃകയും നല്കുവാൻ 'ദരിദ്രദേവോ ഭവ' എന്നു പറഞ്ഞ വിവേകാനന്ദൻെറ സൂക്തങ്ങളിൽനിന്ന് പ്രചോദനം ലഭിക്കേണ്ടിയിരിക്കുന്നു.

ഗ്രാമങ്ങളംതോറും പാവപ്പെട്ടവക്കു് ജോലിയും തദ്വാരാ ജീവിതവൃത്തിയും കൊടുക്കുവാനുള്ള സമഗ്രമായ പദ്ധതിയാണു് വിവേകാനന്ദന്നുള്ള വിവേകപൂവ്വമായ സ്മാരകം. തൻെറ നാട്ടിൻെറ ദാരിദ്ര്യത്തെ അമേരിക്കയുടെ സമ്പന്നതയുമായി തട്ടിച്ചുനോക്കി കരഞ്ഞുപോയ ആ മനുഷ്യസ്നേഹി ഈ മാതിരിയുള്ള പ്രവൃത്തിശാലകളെ യാഗശാലയെന്നപോലെ പ്രാപിക്കും. അവയിൽനിന്നുണ്ടാവുന്ന ഉല്പന്നങ്ങൾ അത്രയൊക്കെ മിനുക്കുപണിയുള്ളവയല്ലെങ്കിലും ഭക്തിപൂവ്വം വാങ്ങുന്ന ഭക്തനെ അനുഗ്രഹിക്കും; തൻെറ പിൻഗാമികൾ താനാഗ്രഹിച്ചിരുന്ന പ്രവൃത്തി ഏറെറടുത്തു നടത്തുന്നതു കണ്ടു സന്തുഷ്ടനാവും. ആ വിവേകാനന്ദനെ നാം വീണ്ടെടുക്കേണ്ടിയിരിക്കുന്നു. യുക്തിയുടെ വെളിച്ചത്തിൽ ഭക്തിയുടെ രാപ്പൊടികൊണ്ടു ആ മൂത്തിയെ പൊടിനീക്കിയെടുക്കേണ്ടതുണ്ടു്. അന്ധമായ ആരാധനാസമ്പ്രദായം വിവേകാനന്ദനെപ്പോലും മായാവൃതനാക്കിയിരിക്കുന്നു.

ഈ പ്രേരണ നാട്ടിന്നു നല്കുവാനുള്ള കരുത്തു്, അത്ഥ, ശാക്തികമേഖലകളിൽ കസത്തു കാണിക്കുന്ന രാഷ്ട്രീയക്കാക്കു് ഇല്ലതന്നെ. അന്ധമായ ഭക്തിയിൽ യഥാത്ഥദേവാരാധന എന്തെന്നു മനസ്സിലാവാതെ അലയുന്ന ദുഷിച്ച അന്ധവിശ്വാസികൾക്കും ഇല്ല; സധൈര്യം, മുഖം നോക്കാതെ ഉള്ളതു പറഞ്ഞു നാട്ടിൻെറ വേദനകളെ തൻേറതായി കണക്കാക്കിയ ആ മഹാപുരുഷൻെറ അനുയായികളാവാൻ എല്ലാം ഉപേക്ഷിച്ച സാമൂഹ്യസേവനത്തിന്നിറങ്ങിയ കമ്മയോഗികൾക്കേ അതുള്ളു. അങ്ങനെയുള്ള യഥാത്ഥകമ്മയോഗികൾ ഇന്നു് ഉണ്ടാകേണ്ടിയിരിക്കുന്നു.

''ദരിദ്രദേവോ ഭവ!'' മഹാനായ സ്വാമിജി പറഞ്ഞ ഈ മഹാസൂക്തം ഓരോ ഭാരതീയൻെറ ഹൃദയത്തിലും നാവിലും മസ്തിഷ്കത്തിലും ഉജ്ജ്വലമായ ചലനം സൃഷ്ടിക്കട്ടെ! ഈ നാട്ടിലെ ദാരിദ്ര്യം തുടച്ചുനീക്കുകയെന്നതു രാഷ്ട്രീയക്കാക്കു് വിട്ടുകൊടുക്കാതെ സ്വാമിജിയുടെ അനുയായികളായ സമുദായസ്നേഹികൾ സ്വയം ഏറെറടുക്കട്ടെ എന്നു് ഞാൻ പ്രാത്ഥിക്കുന്നു.

---

# ആശ്രയം

**വൈശ്രവണത്തു് രാമൻനമ്പൂതിരി**

ആശ്രയമാണു് ഭാഗവതം ദ്വാദശത്തിലെ പ്രധാന വിഷയം. ഏതൊരു സച്ചിദാനന്ദവസ്തുവിനെ പ്രകാശിപ്പിക്കുവാനായി ഈ ലീലകളും മാഗ്ഗങ്ങളുമെല്ലാം വണ്ണിക്കപ്പെട്ടുവോ ആ പരിപൂണ്ണനായ തന്തിരുവടിതന്നെയാണു് ആശ്രയം. തന്തിരുവടി വൈകുണ്ഠത്തിലോ കൈലാസത്തിലോ മാത്രം ഇരിക്കുന്നവനല്ല, സവ്വപ്രാണികളിലും സവ്വദാ വത്തിക്കുന്നു. ശ്രീശുകൻ ഉദ്ഘോഷിക്കുന്നു:– ''ഹേ രാജൻ, 'തക്ഷകനിൽനിന്നു് ഞാൻ മരിക്കു'മെന്നുള്ള പശുബുദ്ധിയെ വിടു. അഗ്നിക്കു് ദഹിപ്പിക്കുവാനോ ജലത്തിന്നു് നനക്കുവാനോ അസ്ത്രങ്ങൾക്കു് മുറിക്കുവാനോ കഴിയാത്ത ചിദാനന്ദസ്വരൂപനായ ആത്മാവാകുന്നു അങ്ങെന്നറിയൂ. പ്രത്യഗാത്മാവായി ഈ ശരീരത്തിലിരിക്കുന്നതു് ആ അഖണ്ഡസച്ചിദാനന്ദമല്ലാതെ മറെറാന്നുമല്ല. ആ സച്ചിദാനന്ദംതന്നെ താനെന്നും താൻതന്നെ ആ സച്ചിദാനന്ദമെന്നും ഭാവനചെയ്യൂ. പരമാത്മാവാണു് താനെന്ന ഭാവനയാൽ പ്രത്യഗാത്മാവിലുള്ള കല്പിതഭാവങ്ങളും തന്മൂലമുള്ള സവ്വക്ലേശങ്ങളും നശിക്കുന്നു. പ്രത്യഗാത്മഭേദഭാവനയാൽ പരമാത്മാവിലുള്ള പരോക്ഷഭാവവും അസ്തമിക്കുന്നു. അപ്പോൾ നിരതിശയാനന്ദസ്വരൂപേണ സ്ഥിതി ചെയ്യാം. ഈ ഭാവനയിൽതന്നെ സദാ വത്തിച്ചാൽ തക്ഷകൻെറ വിഷാഗ്നിയിൽ ദേഹം നശിച്ചാലും നശിക്കാതിരുന്നാലും അങ്ങു് അതു് അറിയുകപോലുമില്ല. അങ്ങനെ കൃതാത്ഥനും ജീവന്മുക്തനുമായി ഭവിക്കു.'' ഇപ്രകാരമുപദേശിച്ചു് ആത്മാരാമനായ ശ്രീശുകൻ അവിടെനിന്നു് എഴുന്നള്ളി.

ഈ കാണപ്പെടുന്ന ദൃശ്യപ്രപഞ്ചവും ജീവജാലങ്ങളും അദ്വിതീയവും അഖണ്ഡവുമായ സച്ചിദാനന്ദമല്ലാതെ മറെറാന്നുമല്ല എന്നാണ് ശ്രീമദ് ഭാഗവതസിദ്ധാന്തം.

ഇദം ഹി വിശ്വം ഭഗവാനിവേതരോ
യതോ ജഗൽസ്ഥാനനിരോധസംഭവാഃ,
തദ്ധി സ്വയം വേദ ഭവാംസ്തഥാപി വൈ
പ്രാദേശമാത്രം ഭവതഃ പ്രദർശിതം.

'യാതൊരാളിൽനിന്ന് വിശ്വത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഭവിക്കുന്നുവോ, ആ തന്തിരുവടിതന്നെയാകുന്നു ഈ വിശ്വം മുഴുവനും. അവിടുന്നാകട്ടേ പരമകാരണമായതിനാൽ കല്പിതപ്രപഞ്ചത്തിൽനിന്ന് അതീതനമാകുന്നു. പരമകാരണമായ പരമാത്മാവുതന്നെ സർവ്വകാര്യങ്ങളായി പ്രകാശിക്കുന്നു. കാരണസത്തയല്ലാതെ കാര്യത്തിന്ന് പൃഥക്സത്തയില്ല. കാര്യങ്ങൾ എല്ലാം ബാധിക്കപ്പെട്ടാലും പരമകാരണമായ തന്തിരുവടി ബാധിക്കപ്പെടാത്തതിനാൽ ഈ പ്രപഞ്ചത്തിൽനിന്ന് അതീതനമാകുന്നു. ഇതു് അവിടുന്ന് സ്വയം അറിയുന്നവല്ലോ. എങ്കിലും ശ്രുത്യർത്ഥം ആചാര്യനിൽനിന്ന് ഗ്രഹിക്കണമെന്ന് ലോകത്തിൽ കാണിക്കുവാനായി കുറഞ്ഞൊന്ന് ഞാനുപദേശിച്ചുവെന്നുമാത്രം.' ഇതുകൊണ്ട് അദ്വിതീയമായ സച്ചിദാനന്ദത്തിൽതന്നെ ശ്രീമദ് ഭാഗവതത്തിന്റെ താല്പര്യമെന്ന് കാണിക്കപ്പെട്ടു. ഈ അദ്വൈതതത്വത്തിന്ന് വിരുദ്ധമായി ശ്രീമദ് ഭാഗവതത്തെ വ്യാഖ്യാനിക്കുന്നതു് അയുക്തമെന്നുള്ളതു് കാണിക്കുന്നു.

എന്നാൽ അദ്വൈതപ്രകാശകങ്ങളായ ശാസ്ത്രങ്ങളിൽനിന്ന് ശ്രീമദ് ഭാഗവതത്തിന്ന് എന്താണ് വിശേഷം? പറയാം. ഈ അദ്വിതീയമായ ആത്മസ്വരൂപത്തിന്റെ സാക്ഷാൽക്കാരത്തിന്ന് പ്രധാനവും അക്ലിഷ്ടസുന്ദരവുമായ മാർഗ്ഗം ഭക്തിയാണെന്നാണ ശ്രീമദ് ഭാഗവതമുദ്ഘോഷിക്കുന്നതു്. അനന്യഭക്തികൊണ്ട് ആണ് താൻ അനായാസേന ഗ്രഹിക്കപ്പെടുന്നതെന്നു കരുണാവരുണാലയനായ തന്തിരുവടി പല ഘട്ടങ്ങളിലും സ്പഷ്ടമായി വ്യക്തമാക്കീട്ടുണ്ട്. സർവ്വോപരി ഭക്തിയുടെ നിരതിശയമഹിമ വ്യക്തമാക്കിയ പുണ്യഗ്രന്ഥങ്ങളിൽ ശ്രീമദ് ഭാഗവതത്തിനുള്ള സ്ഥാനം പ്രഥമവും പ്രധാനവുമാണ്. പിന്നെ നിരതിശയഭക്തിക്ക് മുക്തിയേക്കാൾ വലുതായ ഒരു സ്ഥാനം ശ്രീമദ്ഭാഗവതം കൊടുത്തിട്ടുമുണ്ട്.

മുക്തിം ദദാതി കർഹിചിത് സ്മ ന ഭക്തിയോഗം.

മുക്തിപ്രദനായ തന്തിരുവടി തന്നെ ആശ്രയിക്കുന്നവർക്ക് ആദ്യം മുക്തികൊടുത്തുനോക്കും. അതും ഒരു പുല്ലുപോലെ ദൂരത്ത് വലിച്ചെറിയുന്ന നിഷ്കാമഭക്തനുമാത്രമേ ഭക്തി കൊടുക്കാറുള്ളു എന്നാണ് ഇതു് കാണിക്കുന്നതു്.

ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിം ഇത്ഥംഭൂതഗുണോഹരിഃ.

ആത്മാരാമന്മാരും അഹംകാരഗ്രന്ഥി പൊട്ടിപ്പോയവരുമായ ജീവന്മുക്തന്മാർപോലും തന്തിരുവടിയിൽ നിഷ്കാമഭക്തിചെയ്യുന്നു. എന്തിന്ന് വേണ്ടി? അറിഞ്ഞുകൂടാ എന്നാണ് അതിന്നുള്ള മറുപടി. തന്തിരുവടി ആത്മാരാമന്മാരെപ്പോലും ആകർഷിക്കുന്നുവെന്നതു് പ്രത്യക്ഷമാണ്. ആത്മാരാമന്മാരിൽ അഗ്രഗണ്യനായ ശ്രീ ശുകൻ നിത്യസമാധിപോലുമുപേക്ഷിച്ചു തന്തിരുവടിയുടെ ദിവ്യലീലകൾ പാടിക്കൊണ്ട് ഗൃഹംതോറും എന്തിന്നു നടക്കുന്നു? ശ്രീ നാരദൻ അവിടുത്തെ സുമംഗളങ്ങളായ തിരുനാമങ്ങൾ പാടിക്കൊണ്ട് സദാ ലോകത്തിൽ എന്തിന് സഞ്ചരിക്കുന്നു? 'ന ഹി പ്രത്യക്ഷേ അനുപപന്നം നാമ.' പ്രത്യക്ഷത്തിന്റെ മുമ്പിൽ യുക്തികൾക്ക് സ്ഥാനമില്ല എന്നാണല്ലൊ ശാസ്ത്രസിദ്ധാന്തം.

ഭാഷ്യകാരനായ ഭഗവാൻ ശ്രീശങ്കരൻ ഇതിനോട് യോജിക്കുന്നില്ലല്ലൊ എന്ന് ചിലർ സംശയിക്കുന്നുണ്ട്! അതു് അവരുടെ അജ്ഞതയെയാണ് കാണിക്കുന്നതു്. ഭഗവാൻ ശ്രീശങ്കരനെപ്പോലെ ഭക്തിയുടെ നിരതിശയമഹിമ ഗ്രഹിച്ചവർ ലോകത്തിൽ വളരെ ദുർലഭമായിട്ടേ ഉള്ളു. ''മോക്ഷകാരണസാമഗ്ര്യാം ഭക്തിരേവ ഗരീയസീ.'' മുക്തികാരണങ്ങളിൽവെച്ചു സർവ്വപ്രധാനമായ സ്ഥാനം ഭക്തിക്കാകുന്നുവെന്ന് അവിടുന്ന് വ്യക്തമാക്കീട്ടുണ്ട്.

നരത്വം ദേവത്വം നഗവനമൃഗത്വം മശകതാ
പശുത്വം കീടത്വം ഭവതു വിഹഗത്വാദിജനനം
സദാ ത്വത്പാദാബ്ജസ്മരണപരമാനന്ദലഹരീ–
വിഹാരാസക്തം ചേദ് ഹൃദയമിഹ കിം തേന വപുഷാ.

'എനിക്ക് മനുഷ്യനായോ ദേവനായോ പർവ്വതമായോ വനമായോ മൃഗമായോ മശകം

മൃതലായവയായോ പശുവായോ പുഴവായോ പക്ഷിയായോ മററെതെങ്കിലും പ്രാണിയായോ ജന്മം വന്നുകൊള്ളട്ടെ, നിരന്തരം നിന്തിരുവടിയുടെ ശ്രീപാദപത്മങ്ങളുടെ സ്മരണയിൽനിന്നുണ്ടായ പരമാനന്ദലഹരിയിൽ എന്റെ ഹൃദയം വിഹരിക്കുകയാണെങ്കിൽ എന്തു ദേഹം വന്നാലും എനിക്കു് അതുകൊണ്ടെന്തു് ?' ഹാ ! ഭക്തിയുടെ ദിവ്യപ്രഭാവം ഇത്രയും ഉച്ചൈസ്സരം പ്രഖ്യാപിച്ച ആചാര്യർ എത്ര പേർ ഉണ്ടായിട്ടുണ്ടു് ? ശാരീരകഭാഷ്യത്തിൽ വൈഷ്ണവഖണ്ഡനത്തിൽ അവിടുന്നു് ഇതു് വ്യക്തമാക്കീട്ടുണ്ടു്. 'ഞാൻ ഭക്തിയെയല്ല ഖണ്ഡിക്കുന്നതു്. അവരുടെ പ്രക്രിയയിൽ ഉള്ള ചില അബദ്ധങ്ങൾ തിരുത്തുവാനായി എടുത്തു കാട്ടുക മാത്രമാണു് ചെയ്യുന്നതെ'ന്നു് അവിടുന്നു് അരുളിച്ചെയ്തിട്ടുണ്ടു്.

ഹൃദയത്തിന്നു് ദ്രവഭാവമുള്ളവർ അനായാസേന നിത്യാനന്ദമടയും. അതില്ലാത്തവക്കും ഒരു മാഗ്ഗം വേണമല്ലൊ, അവരെ ഉദ്ദേശിച്ചാണു് ബുദ്ധിപ്രധാനമായ ഗ്രന്ഥങ്ങൾ അവിടുന്നു് നിമ്മിച്ചതു്. വെറും ബുദ്ധിപ്രധാനമായ ജ്ഞാനം മാത്രം പോരാ എന്നു് അവിടുന്നു് അവിടവിടെ വ്യക്തമാക്കീട്ടുമുണ്ടു്.

വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൌശലം
വൈദുഷ്യം, വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ.

ഗംഗാപ്രവാഹംപോലെ ഇടമുറിയാതേയുള്ള വാഗ്വിലാസമുണ്ടു്, ശാസ്ത്രങ്ങളെ അത്യുത്തകരമായി വ്യാഖ്യാനിക്കുവാനുള്ള കഴിവുണ്ടു്, അപാരപാണ്ഡിത്യമുണ്ടു്, ഇതെല്ലാം ഉദരപൂരണത്തിന്നു് കൊള്ളാം. അല്ലാതെ മുക്തിക്കു് ഇതുകൊണ്ടു് ഒന്നുമാവുകയില്ല. എന്നിപ്രകാരം ഭാഷ്യകാരൻ ഉദ്ഘോഷിച്ചിട്ടുണ്ടു്. അതുകൊണ്ടു് ശ്രീമദ്ഭാഗവതസിദ്ധാന്തം ഭാഷ്യകാരസംമതംതന്നെ.

ഭക്തിയിൽതന്നേയാണൊ ശ്രീമദ്ഭാഗവതത്തിന്റെ താല്പയ്യമെന്നു് കുറഞ്ഞൊന്നു് ചിന്തിക്കാം.

ഉപക്രമോപസംഹാരൌ അഭ്യാസോ/ പൂവ്വതാ ഫലം
അത്ഥവാദോപപത്തീ ച ലിംഗം താല്പര്യനിണ്ണയേ.

ഉപക്രമം ഉപസംഹാരം ഇവയുടേ ഐക്യം കൊണ്ടാണു് ഒരു ഗ്രന്ഥത്തിന്റെ താല്പയ്യം ആദ്യം ഗ്രഹിക്കുക. അഭ്യാസം, അപൂവ്വതാ, ഫലം, അത്ഥവാദം, ഉപപത്തി, ഇവയാണു് മററു താല്പയ്യഗ്രാഹകങ്ങൾ. പ്രകൃതത്തിൽ ഭാഗവതാരംഭത്തിൽതന്നെ 'പിബത ഭാഗവതം രസമാലയം മുഹുരഹോ രസികാ ഭുവി ഭാവുകാഃ.' എന്നും 'ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ, കുവ്വന്ത്യഹൈതുകീം ഭക്തിം ഇത്ഥം ഭൂതഗുണോ ഹരിഃ.' എന്നും പ്രഖ്യാപിക്കുന്നു; മുക്തിയിൽപോലും തന്തിരുവടിയുടെ ദിവ്യലീലാമൃതം പാനംചെയ്യണമെന്നും ആത്മാരാമന്മാരായ ജീവന്മുക്തന്മാർപോലും തന്തിരുവടിയിൽ കാമനാലേശംപോലുമില്ലാതെ ഭക്തി ചെയ്യുന്നു എന്നും ആ ഭക്തിതന്നെ പരമസാധ്യമെന്നും ഉദ്ഘോഷിച്ചിരിക്കുന്നു. ഉപസംഹാരത്തിലും 'നൈഷ്കർമ്മ്യമപ്യച്യുതഭാവവജ്ജിതം ന ശോഭതേ ജ്ഞാനമലം നിരംജനം.' ഉപാധിനാശകവും കമ്മബന്ധമില്ലാത്തതുമായ ജ്ഞാനംപോലും തന്തിരുവടിയിലുള്ള ഭക്തിയില്ലാത്തപക്ഷം വേണ്ടത്ര ശോഭിക്കയില്ല എന്നിപ്രകാരം ഉദ്ഘോഷിച്ചു് ഭക്തിയുടെ നിരതിശയമഹിമതന്നെ ഉപസംഹരിക്കുന്നു.

മദ്ധ്യേമദ്ധ്യേ അതു മറക്കാതിരിക്കുവാനുള്ള അഭ്യാസമാണു് അടുത്തതായ താല്പര്യഗ്രാഹകം. വ്യാസനാരദസംവാദം, ശ്രീ ഭീഷ്മസ്തുതി, ശ്രീശുകന്റെ വന്ദനം, വിദുരോദ്ധവസംവാദം, കാപിലം, ധ്രുവചരിതം, പൃഥുചരിതം, ഋഷഭചരിതം, അജാമിളോപാഖ്യാനം, വൃത്രാസുരയുദ്ധം, പ്രഹ്ലാദചരിതം, ഗജേന്ദ്രമോക്ഷം, അംബരീഷചരിതം, വൃന്ദാവനലീലകൾ, മധുരാലീലകൾ, ദ്വാരകാലീലകൾ, ഏകാദശം, ഉപസംഹാരഭാഗങ്ങൾ ഇവയെല്ലാം അഹമഹമികയാ മുന്നോട്ടു വന്നു് ഭക്തിയുടെ ദിവ്യപ്രഭാവവണ്ണനയിൽ മത്സരിക്കുന്നു. ഇവിടെ വിസ്തരിച്ചാൽ അതുതന്നെ ഒരു വലിയ ഗ്രന്ഥമായിത്തീരും എന്ന ഭയത്താൽ അതിന്നു് ഉദ്യമിക്കുന്നില്ലെന്നുമാത്രം.

അപൂവ്വതയാണു് അടുത്ത താല്പയ്യഗ്രാഹകം. ഭക്തിയുടെ ദിവ്യചമത്കാരത്തെ ഇത്ര ഭംഗിയിൽ അക്ലിഷ്ടമായും സുന്ദരമായും വണ്ണിക്കുവാൻ മററൊരു ഗ്രന്ഥത്തിന്നും സാധിച്ചിട്ടില്ലാത്തതിനാൽ ഇതിൽ അപൂവ്വതയുണ്ടു്. ഇതു് മററൊന്നുകൊണ്ടും ഗതാത്ഥമല്ലാതിരിക്കുന്നതാണു് അപൂവ്വത.

ഫലമാണു് മററൊരു താല്പയ്യഗ്രാഹകം. മഹാകമ്മികളും യോഗീശ്വരന്മാരും വലിയ

വലിയ ജ്ഞാനികളും ഈ ഭക്തിയുടെ അനുഗ്രഹം സിദ്ധിക്കാത്തതിനാൽ അധഃപതിക്കുന്നു. ഈ ഭക്തിയുടെ സഹായമില്ലാത്തപക്ഷം കർമ്മം ബന്ധകമാണ്, ഭഗവദ്ധർമ്മമായി രൂപാന്തരപ്പെടുകയില്ല. ജ്ഞാനം അപരോക്ഷമായി തീരുകയില്ല. യോഗം കേവലം നാസികാപീഡനത്തിൽ പര്യവസാനിക്കുന്നു.

> യേഽന്യേഽരവിന്ദാക്ഷ വിമുക്തമാനിന-
> സ്ത്വയ്യസ്തഭാവാദവിശുദ്ധബുദ്ധയഃ
> ആരുഹ്യ കൃച്ഛ്റേണ പരം പദം തതഃ
> പതന്ത്യധോഽനാദൃതയുഷ്മദംഘ്രയഃ.

'ഹേ മോഹനമൂർത്തേ, നിന്തിരുവടിയിൽ ഭക്തിയില്ലാത്തതിനാൽ അശുദ്ധഹൃദയരായ ചില യോഗികൾ തങ്ങൾ വലിയ ജ്ഞാനികളും മുക്തന്മാരുമാണെന്നഭിമാനിച്ച് പിന്നെയും നിന്തിരുവടിയെ ആശ്രയിക്കാത്തതിനാൽ വളരെ വിഷമിച്ച് സമ്പാദിച്ച ഉന്നതസ്ഥാനത്തുനിന്ന് പെട്ടെന്ന് ഘോരഗർത്തത്തിലേക്കു പതിക്കുന്നു. നിന്തിരുവടിയിൽ പ്രേമമൊന്നുണ്ടെങ്കിൽ മറ്റൊന്നുമില്ലെങ്കിലും അതു് നിത്യാനന്ദത്തെ കൊടുക്കു'മെന്നും അവിടവിടെ വ്യക്തമാക്കീട്ടുണ്ട്.

> മർത്ത്യോ മൃത്യുവ്യാലഭീതഃ പലായൻ
> സർവ്വാൻ ലോകാൻ നിർഭയം നാധ്യഗച്ഛത്
> ത്വത്പാദാബ്ജം പ്രാപ്യ യദൃച്ഛയാദ്യ
> സ്വസ്ഥഃ ശേതേ മൃത്യുരസ്മാദപൈതി.

മർത്ത്യൻ അന്തകനാകുന്ന സർപ്പത്തെ ഭയപ്പെട്ടു് അഭയത്തിന്നായി സർവ്വത്ര ഓടി നോക്കുന്നു. എന്നാൽ ഒരു ദിക്കിലും അഭയസ്ഥാനം കിട്ടിയില്ല. അവസാനം ഗത്യന്തരമില്ലാതെ തന്തിരുവടിയുടെ ശ്രീപാദപത്മത്തെ ആശ്രയിക്കുന്നു. അപ്പോൾ ഓട്ടം നിന്നുവെന്നു് മാത്രമല്ല പരമാനന്ദഭരിതനായി ശയിക്കുന്നു. പകരം മറ്റൊരാൾ ഓടുവാൻ തുടങ്ങി. ആരാണതു് ? അന്തകൻതന്നെ. അപ്പോൾമുതൽ ആ ശ്രീപാദാശ്രിതനെ ഭയപ്പെട്ടു് അന്തകൻ ഓടുന്നു. എന്താണു് ഇതിന്റെ താത്പര്യം? ശ്രീപാദാശ്രിതന്നു് അഭയം സ്വായത്തമാണ്. മറ്റാർക്കും അതു് സിദ്ധിക്കുകയുമില്ല എന്നാണല്ലൊ അതു് വ്യക്തമാക്കുന്നതു്.

അടുത്തതു് അർത്ഥവാദമാണ്. ഭക്തിയുടെ മഹിമാതിശയം പ്രഖ്യാപിക്കുന്ന അനേകായിരം കഥകളാൽ ഈ സംഹിത ഓതപ്രോതമാണ്.

പിന്നെ ഉപപത്തിയാണ് വരുന്നതു്. മനസ്സിന്റെ ദ്രവീഭാവമില്ലാതെ സ്ഥായിയായ ഭഗവദ്ഭാവം ഹൃദയത്തിൽ പ്രകാശിക്കുകയില്ല. സ്വർണ്ണത്തിന്നു് സ്ഥായിയായ ഒരു രൂപം കൊടുക്കണമെങ്കിൽ ആദ്യം അതു് ഉരുക്കണം. അതുപോലെ തന്തിരുവടി ഹൃദയത്തിൽ സ്ഥിരമായി പ്രകാശിക്കണമെങ്കിൽ മനസ്സിന്നു് ലീലാശ്രവണകീർത്തനാദികൾകൊണ്ടു് ഒരു ദ്രവീഭാവം ഉണ്ടാകണം. ദ്രവീഭാവത്തിന്റെ ഉത്തരാവസ്ഥയാണു് ഭക്തി. തന്തിരുവടിയുടെ ദിവ്യമംഗളവിഗ്രഹം കോടികന്ദർപ്പസുന്ദരമാണെങ്കിലും മനസ്സിന്നു് ദ്രവീഭാവമില്ലാത്തപക്ഷം അതു് ഹൃദയത്തിൽ വേണ്ടത്ര പതിയുകയില്ല. അതുകൊണ്ടുതന്നെയാണു് ഭക്തിയുടെ സഹായമില്ലാതെയുള്ള നിർഗ്ഗുണോപാസന അതിക്ലിഷ്ടമാണെന്നു് തന്തിരുവടി ഗീതയിലും മററും ഉദ്ഘോഷിച്ചിട്ടുള്ളതു്. ആ ഭക്തിതന്നെ ഏകാവലംബം.

കർമ്മജ്ഞാനങ്ങൾ പരസ്പരവിരുദ്ധങ്ങളാണ്. അവയെ പ്രേമപൂർവ്വം പരസ്പരം ആലിംഗനം ചെയ്യിക്കുന്നതു് ഭക്തിയാകുന്നു. ഭക്തിക്കു സർവ്വത്ര പ്രവേശനമുണ്ടു്. അതു് കർമ്മത്തെ ഭാഗവതധർമ്മമാക്കി ഉയർത്തും. ജ്ഞാനത്തെ അനുഭവപര്യവസായിയാക്കിത്തീർക്കും. ആ പരാഭക്തി തന്നെ സാധ്യം, പരമഫലം.

---

ആത്മാവിൽ നിലയുറപ്പിക്കുക, അപ്പൊഴേ ഉലകത്തെ ഉണ്മയിൽ സ്നേഹിക്കാനാവൂ. വളരെയേറെ ഉയൎന്ന ഒരു നിലപാടു കൈക്കൊള്ളുക. നമ്മുടെ സർവ്വാത്മസ്വരൂപം അറിഞ്ഞു്, ദൃശ്യപ്രപഞ്ചത്തെ മുഴുവൻ തികഞ്ഞ അക്ഷോഭ്യതയോടെ കാണണം. ഇതൊക്കെ തനി കുട്ടിക്കളി, നാമതറിയുന്നുമുണ്ടു്; അതുകൊണ്ടു് അതിനു നമ്മെ ഇളക്കാനൊക്കില്ല. സ്തുതികൊണ്ടു മനം കുളിരുന്നപക്ഷം, നിന്ദകൊണ്ടു് എരിയും. ഇന്ദ്രിയസുഖങ്ങളൊക്കെയും, മാനസികസുഖം പോലും ക്ഷണികമാണ്. സത്യവും നിരപേക്ഷവുമായ സുഖം ഒന്നിനെയും ആശ്രയിക്കാതെ നമ്മുടെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നു. അതു സമ്പൂർണ്ണം സ്വതന്ത്രം. അതു് ആനന്ദം. നമ്മുടെ ആനന്ദം എത്ര ആന്തരികമോ നാം അത്രയും ആധ്യാത്മികതയുള്ളവരാണ്

—വിവേകാനന്ദസ്വാമികൾ

# ഭദ്രദീപം

മലയാലപ്പുഴ ഭാസ്കരസിംഗ്

അരുണോഷ്ണീഷമാർന്നീടും ചരണായുധസൈനികർ
ഉഷഃസന്ധ്യയെഴുന്നള്ളും ഹഷ്കാഹളമൂതവേ, 1

നിദ്രാബലാപരിഷ്വംഗമുക്തനായെഴുന്നേററു ഞാൻ
തുറന്നു പൂമുഖദ്വാരം വരുന്നു വാസരാംഗന. 2

നീരദത്തോണിയിൽക്കേറി ശാരദേന്ദു തുഴഞ്ഞുപോയ്
നിരാഭരണയായ്ത്താരാഭരണം വിററ യാമിനി. 3

പടർന്ന മൂടൽമഞ്ഞിന്റെ പടലം മൂടിനില്ക്കിലും
കാണാം കാറൊളിവർണ്ണന്റെ കമ്രമന്ദിരഗോപുരം. 4

പദാനതപരിത്രാണ പരായണനികേതനം
പീതാംബരപരീതാംഗ മുരളീധരമന്ദിരം. 5

''ശ്രീകൃഷ്ണക്ഷേത്ര''മിഗ്രാമലക്ഷ്മീമകുടരത്നമായ്
വിലസുന്ന മഹൈശ്വര്യനിലയം നയനോത്സവം. 6

യാമശംഖൊലി സംവേഗകാമസക്തിവെടിഞ്ഞിടാൻ
മുഴങ്ങീ മുകിൽവർണ്ണന്റെ ക്ഷേത്രവേദിയിൽമന്ദ്രമായ്. 7

നിഗമോപനിഷത്സാര ലളിതാമൃതവൈഖരി,
മഞ്ജുളാഷ്ടപദീഗാന മഞ്ജീരമണിശിഞ്ജിതം. 8

ശൃംഗാരമധുരോദാര സംഗീതാമൃതനിർഝരം,
കാതിലെത്തുന്ന കർപ്പൂരശീതളാമൃതധാരയായ്. 9

''അച്യുതാനന്ത ഗോവിന്ദ''ദേവനാമകീർത്തനം
അക്കരെസ്സുണയാൻവെമ്പും ഭക്തർ പാടുന്നുറക്കനെ.

അമ്പലത്തിൽ കുളിച്ചെത്താൻ അന്തരംഗം ത്വരിയ്ക്കയാൽ
കുളിയ്ക്കാൻ കുളിർകാറെറാത്തു്കുളിർച്ചോലയിലെത്തിഞാൻ

നാമസംകീർത്തനാലാപശ്രുതിയാൽഹതവേഗയായ്,
യശോദതൻ മണിക്കുഞ്ഞിൻ കുശേശയപദങ്ങളിൽ

അണിയാനോ നദീകന്യ കരുതുന്നതിഭദ്രമായ്
നുരയാം മഞ്ജുമഞ്ജീരനിര പൂന്തിരമാലയിൽ. 13

വെണ്മണൽത്തിട്ടിൽ വാസന്ത —
വെണ്ണിലാവണിരാത്രിയിൽ
രാസനൃത്തങ്ങളാടാനാ—
യണഞ്ഞ കടൽവർണ്ണനെ, 14

ഓളമാമോമനക്കയ്യാൽ ഓമലാം കുളിർനിമ്നഗ
മാടിമാടിവിളിക്കുന്ന പൂണ്വവാനമിതോത്സുകം. 15

സ്നാതനായ് തൻപദധ്യാനരതിയാർന്നു നടന്നു ഞാൻ,
മാഘസ്നാനം കഴിഞ്ഞോമൽ മേഘവേണിയൊതുക്കിയും

കുന്ദസുന്ദരചാമ്പേയപുഷ്പമാലകൾ ചൂടിയും
പിമ്പേ വരുന്നു സൗന്ദര്യത്തിടമ്പാം തിരുവാതിര. 17

ശരന്നിലാവിൽ നീരാടി പുരന്ദരവധൂടിയാം
വികചാശോകബന്ധൂകസുമാലംകൃതവേണിയായ്. 18

ഉദയാരുണബാലന്റെ കൈയ്പിടിച്ചുവിനീതയായ്
വാനിൽ വന്നു വണങ്ങുന്നു വാസവാനുജചേവടി. 19

സുപ്രഭാതപ്രഭാപൂര സ്ഫുരത്പാദപശാഖയിൽ
വിഹഗാവലി പാടുന്നു രാധാരാധിതകീർത്തനം. 20

വിശ്വപ്രകൃതിയാം സർവ്വവിദ്യാമന്ദിരവേദിയിൽ,
കോകിലങ്ങൾ പഠിക്കുന്നു ഗോപബാലകഥാമൃതം. 21

സുസ്മിതാസ്യകളായ് രാസലാസ്യം സസ്യലതാളികൾ
പഠിക്കുന്നനിലൻ താളംപിടിക്കുന്നു മനോജ്ഞമായ്. 22

ചൊല്ലിയൊപ്പിച്ചു തുഞ്ചന്റെ ചെല്ലപ്പൈങ്കിളികാകളി
കപോതങ്ങൾ പഠിയ്ക്കുന്നു വ്യാസഭാരതസാഹിതി. 23

രാമനാഥപദാംഭോജരതിയിൽ പ്രകൃതീശ്വരി
രമിച്ചുനില്ക്കുമിഗ്രാമരംഗഭംഗികളിങ്ങനെ 24

കണ്ടു കണ്ടു നടന്നെത്തീ കൊണ്ടൽ വന്നു വണങ്ങിടും
നന്ദഗോപകിശോരന്റെ മന്ദിരാജിരസീമയിൽ. 25

പൂർവ്വാചലജപാശോകപുന്നാഗദലശാലയിൽ
ദിനേശതാപസൻ വന്നു, ദിനകർമ്മപരായണൻ, 26

കരങ്ങളായിരം കൂപ്പീ നമിപ്പൂ ശേഷശായിയേ;
ഉഷഃപൂജ തൊഴാനെത്തീ ഉഷഃസന്ധ്യാനിതംബിനി.

അഷ്ടഗന്ധസുഗന്ധം നൽത്തുളസീദളസൗരഭം
കർപ്പൂരചന്ദനാമോദ നിർഭരാങ്കണമത്ഭുതം. 28

സ്നേഹദീപാവൃതം ഗർഭഗൃഹാന്തം നയനാമൃതം
ചന്ദനംചാർത്തി മിന്നുന്ന നന്ദനന്ദനവിഗ്രഹം. 29

കലാപാലംകൃതം വേണീകലാപം കുടിലാളകം,
മന്ദഹാസസുധാപൂർണ്ണമധീരം മധുരാധരം, 30

കപോലമുകുരം വംശനാളമിന്ദുകലാളികം,
കോടിസൂര്യപ്രഭാപൂരസ്ഫുരൻമകരകുണ്ഡലം; 31

വിശാലം വനമാലാഭിരാമം മഞ്ജുഭുജാന്തരം,
രത്നകങ്കണഭൂഷാദിരഞ്ജിതം ദീർഘദോർല്ലതം, 32

നീലഭൃംഗനിഭാഭോഗകമനീയകളേബരം,
മേഖലാകലിതം പീതചേലാഞ്ചിതമുദഞ്ചിതം, 33

നമസ്തേ! രാധികാനാഥ! നമസ്തേ പാർത്ഥസാരഥേ!
നമസ്തേ ധരണീനാഥ! നമസ്തേ കരുണാനിധേ! 34

ചിലമ്പും പൊന്നരഞ്ഞാണും ചിലമ്പും കങ്കണങ്ങളും,
മഞ്ഞപ്പട്ടും, മയിൽപ്പീലിക്കെട്ടും മഞ്ജുളവേണുവും 35

അണിയും മഞ്ജുമാണിക്യമണിയേ, ലോകദീപമേ,
തൊഴാം തൊഴാം മണിക്കുഞ്ഞേ! ഭവാനലപയോദമേ!

ഹിരണ്യമദമാതംഗദാരണോദ്ധതസിംഹമേ,
രുക്മിണീപ്രണയാരാമരുച്യപ്രേമവസന്തമേ, 37

വ്രജസ്ത്രീയൗവനാഭോഗയോഗക്ഷേമപ്രവർത്തക,
മുരാരേ, കംസചാണൂരാദ്യരാതിതിമിരാരുണ! 38

രാധികാപ്രേമസാമ്രാജ്യസാർവ്വഭൗമ, ദയാമയ,
ഹൃദയം ത്വൽപദധ്യാനരതിയാർന്നു രമിയ്ക്കണം, 39

നയനം, കൃഷ്ണ, നിന്നംഗകാന്തി കണ്ടു രമിയ്ക്കണം
നാവിൽ നിൻനാമസംലാപമാധുരീരസമൂറണം! 40

പൂവുംപ്രസാദവുംവാങ്ങീട്ടില്ലത്തേയ്ക്കു മടങ്ങിഞാൻ
മുരാരിനാമസംലാപചലിതാധരബന്ധുരം, 41

കനിയ്ക്കു കരുണാമൂർത്തേ, ദ്രൗപദീദുഃഖബാന്ധവ,
ഗോപഗോപീസഹസ്രത്തെ കാത്ത കൃഷ്ണാംബുവാഹമേ.

# ക്ഷേത്രങ്ങൾ – അന്നും ഇന്നും

കെ. കെ. മേനോൻ ബി. എ. ബി. എൽ.

ഹാരപ്പ, മോഹൻജദാരോ മുതലായ സംസ്കാരങ്ങളുടെ കാലത്തു് – സുമാർ അയ്യായിരം കൊല്ലങ്ങൾക്കുമുമ്പു് – വിഗ്രഹാരാധന നടപ്പിൽ ഉണ്ടായിരുന്നു എന്നുള്ളതിനുള്ള ചില തെളിവുകൾ അടുത്തകാലത്തു് കണ്ടുകിട്ടിയിട്ടുണ്ടു്. എന്നാൽ വേദങ്ങളുടെ കാലത്തു് വിഗ്രഹാരാധനയുണ്ടായിരുന്ന സ്ഥാനം ഇന്നും സംശയത്തിലാണിരിക്കുന്നതു്. അക്കാലത്തു് യാഗയജ്ഞാദികൾക്കായിരുന്നു കൂടുതൽ പ്രാധാന്യം നൽകിവന്നിരുന്നതു്. പുരാണങ്ങളുടെ കാലമായ ബി. സി. എട്ടാം ശതകം മുതൽ തുടർച്ചയായി വിഗ്രഹാരാധന നടന്നുവന്നിരുന്നുവെന്നതിന്നു് ചരിത്രപരമായ തെളിവുകൾ ഉണ്ടു്. പിന്നീടു വന്ന പല്ലവചേരചോഴമന്നന്മാർ ക്ഷേത്രങ്ങളുടെ വളർച്ചയിൽ വളരെ ഉത്സുകരായിരുന്നു. ''പാശ്ചാത്യരാജ്യങ്ങളിൽ ഒരു കവർച്ചക്കാരൻകൂടി രാജവംശത്തോടോ ഒരു പ്രഭുകുടുംബത്തോടോ ഉള്ള ബന്ധം തേടിപ്പിടിക്കുവാൻ കഷ്ടപ്പെടുമ്പോൾ, ഭാരതീയരായ നമ്മളുടെ ഇടയിൽ ഏററവും വലിയ ചക്രവത്തികൂടി അർദ്ധനഗ്നനായി വനാന്തരങ്ങളിൽ ചുററിത്തിരിഞ്ഞിരുന്ന ഏതെങ്കിലും ഒരു മഹഷിയിൽനിന്നുള്ള പാരമ്പര്യം തേടിപ്പിടിക്കുവാനാണു് മോഹിക്കുന്നതു്.'' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. ആദ്ധ്യാത്മികമായിട്ടുള്ള വളർച്ചയും ക്ഷേത്രങ്ങളായിട്ടുള്ള ബന്ധവുമാണു് നമ്മുടെ സംസ്കാരം പ്രാചീനകാലം മുതല്ക്കുതന്നെ വിലമതിച്ചുവന്നതു്, ഭൗതികമായ വളർച്ചയെ വെറുക്കുകയാണു് ചെയ്തിട്ടുള്ളതു്. അതുകൊണ്ടു് അക്കാലത്തു് പൊതുജനജീവിതത്തിൽ ക്ഷേത്രങ്ങൾക്കു് വളരെ പ്രധാനമായ ഒരു പങ്കാണുണ്ടായിരുന്നതു്.

അന്നു ക്ഷേത്രങ്ങളൊക്കെ വിജ്ഞാനകലാകേന്ദ്രങ്ങളായിരുന്നു. പൊതുജീവിതത്തിലും ക്ഷേത്രങ്ങൾക്കായിരുന്നു മുഖ്യപങ്കു്. അവ അന്നും എന്നും പല വിദേശസഞ്ചാരികളെയും ആകർഷിച്ചിരുന്നു. ആകർഷിക്കുകമാത്രമല്ല അമ്പരപ്പിക്കുകകൂടി ചെയ്തിരുന്നു. മീനാക്ഷിക്ഷേത്രത്തിലെ ആയിരംകാൽമണ്ഡപം കണ്ടു ഫർഗ്ഗുസ്സൻ അതിന്നു കലാകേന്ദ്രങ്ങളിൽ ഒന്നാംസ്ഥാനംതന്നെ കൊടുത്തു. പല്ലവരാജാക്കന്മാരുടെ കാലത്തെ ഒരു ശില്പം കണ്ടു മറെറാരു പാശ്ചാത്യകലാകാരൻ ''ശില്പിയുടെ കൈയ്യിൽ പെട്ട കല്ലുകൾ മാർദ്ദവമുള്ള മെഴുകായി മാറി മനോഹരമായ ശില്പങ്ങളായി രൂപാന്തരപ്പെടുന്നതു'' കണ്ടു് അത്ഭുതപ്പെടുന്നു. ഹെറിംഗ്ഹാം എന്ന പാശ്ചാത്യവനിത അക്കാലത്തെ ചിത്രങ്ങളെ 17-ാം ശതകത്തിൽ ഇററലിയിൽ കണ്ട ചിത്രങ്ങളോടാണു് ഉപമിക്കുന്നതു്. ഹോഡ്സൻ, ബ്ലേസ്സ്, ഗാറോ മുതലായവർ കാഞ്ചീപുരം, മധുരാന്തകം, ഭവാനി മുതലായ ക്ഷേത്രങ്ങളിൽ മരാമത്തുകൾ ചെയ്തു. ക്ലൈവ്, ലൂഷിങ്ടൺ മുതലായവർ ക്ഷേത്രങ്ങളിലേയ്ക്കു വിലമതിച്ച ആഭരണങ്ങൾ നൽകി. റുസ്പീററർ പീററർ പാണ്ഡ്യനായി മാറി മീനാക്ഷീഭക്തനായിത്തീന്നു.

ചിത്രമെഴുത്തു്, ശില്പം, കാവ്യം, സംഗീതം, നാട്യം, നാടകം മുതലായ കലകളൊക്കെ ക്ഷേത്രകവാടങ്ങൾക്കുള്ളിലാണു വളന്നുവന്നതു്. മഹാബലിപുരത്തിലെ ആദിവരാഹമണ്ഡപത്തിലും, തഞ്ചാവൂർ ബൃഹദീശ്വരക്ഷേത്രത്തിലും നാർത്താമലയിലെ വിജയാലയശാലീശ്വരത്തിലും സിദ്ധന്നവാസലിലും മററുമുള്ള പഴയ ചിത്രങ്ങൾ നൂററാണ്ടുകളായിട്ടും യാതൊരു നാശവുമില്ലാതെ, അവയിൽ ഉപയോഗിച്ചിട്ടുള്ള ചായങ്ങൾ മായാതെതന്നെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. തഞ്ചാവൂരിലെ ബൃഹദീശ്വരക്ഷേത്രം, ഗംഗകൊണ്ട ചോഴപുരം, ത്രിഭുവനം, ധാരാസുരം, മധുര മുതലായ ക്ഷേത്രങ്ങളിലെ ശില്പങ്ങൾ ഓരോന്നും നമ്മളെ മാടിവിളിക്കുന്നു, നമ്മളോടു സംസാരിക്കുന്നു. ശില്പകലാചാതുര്യത്തിന്നു മകുടം ചാർത്തുന്നവയാണു് അവ ഓരോന്നും. കുടമിയാമലക്ഷേത്രത്തിൽ ഏഴാംശതകത്തിലെ

മഹേന്ദ്രവർമ്മപല്ലവന്റെ ഒരു ശിലാശാസനമുണ്ട്. അതിൽ സംഗീതശാസ്ത്രത്തെപ്പററി വിവരിക്കുന്നു. മധുരമീനാക്ഷീക്ഷേത്രത്തിലുള്ള ഒരു ശിലാശാസനത്തിൽ 35താളങ്ങളെപ്പററി വിവരിക്കുന്നുണ്ട്. തഞ്ചാവൂരിൽ തേവാരപാരായണത്തിന്നു് പതിവായി 40 പേർ ഉണ്ടായിരുന്നു. മദ്ദളം, ഉടുക്കു്, ശംഖു് മുതലായ വാദ്യങ്ങൾ വായിക്കാനുള്ളവരും നർത്തകികളും ഉണ്ടായിരുന്നു. കേരളത്തിൽ ചാക്യാർകൂത്തു്, കൂടിയാട്ടം,കൃഷ്ണനാട്ടം,രാമനാട്ടം, കഥകളി മുതലായ കലകളൊക്കെ ക്ഷേത്രങ്ങൾക്കുള്ളിൽ വളർന്നുവന്നവയാണല്ലൊ. തഞ്ചാവൂർക്ഷേത്രത്തിൽ രാജരാജേന്ദ്രനാടകം, ശാരദേന്ദ്ര കുറവഞ്ചി മുതലായ നാടകങ്ങൾ നടത്തിയതായും ഒമ്പതു കൂത്തുകൾ അഭിനയിച്ച 'എടനാട നങ്ക' എന്ന നടിക്കു് നിലങ്ങൾ ചാർത്തിക്കൊടുത്തതായും ഒരു ശിലാശാസനമുണ്ട്. തിരുക്കുറൾ അരങ്ങേറിയതു് മധുരമീനാക്ഷീക്ഷേത്രത്തിൽവെച്ചാണു്. കുമരഗുരുപരന്റെ 'പിള്ളത്തമിഴം' അവിടെവെച്ചാണരങ്ങേറിയതു്. 'പെരിയ പുരാണം' അരങ്ങേറാൻ വേണ്ടി നിർമ്മിച്ചതാണു് ചിദംബരത്തിലെ ആയിരംകാൽമണ്ഡപം. കമ്പരാമായണം അരങ്ങേറിയതു് ശ്രീരംഗം രംഗനാഥസ്വാമിക്ഷേത്രത്തിലാണു്. 'സാമൂതിരിപ്പാടും പതിനെട്ടരക്കവികളും' എന്ന കേരളചരിത്രത്തിൽ നമ്മളെ പുളകം കൊള്ളിക്കുന്ന കവിസദസ്സുകൾ നടന്നിരുന്നതു് കോഴിക്കോട്ടു് തളിക്ഷേത്രത്തിൽ വെച്ചാണല്ലൊ. നാരായണീയം, ജ്ഞാനപ്പാന മുതലായവയും ഗുരുവായൂർക്ഷേത്രവുമായുള്ള ബന്ധവും സുപ്രസിദ്ധമാണു്. കാവ്യങ്ങളും കലാഗ്രന്ഥങ്ങളുമൊക്കെ ക്ഷേത്രങ്ങളിലാണു് പണ്ടു് സൂക്ഷിക്കാറു്. 'തേവാരങ്ങൾ' കണ്ടുകിട്ടിയതു് ചിദംബരം ക്ഷേത്രത്തിൽനിന്നാണു്. രാജശാസനങ്ങളൊക്കെ ക്ഷേത്രങ്ങളിലാണു് ശിലാശാസനരൂപേണ സൂക്ഷിക്കുക പതിവു്. ക്ഷേത്രങ്ങൾ പുതുക്കിപ്പണിയിക്കുമ്പോൾ അവ എടുത്തുവെച്ചു് പിന്നീടു് വീണ്ടും സ്ഥാപിക്കുകയാണു് ചെയ്യുക. ക്ഷേത്രങ്ങളായിരുന്നു അന്നത്തെ കോടതികൾ. തിരുവൊട്ടിയൂർ ക്ഷേത്രത്തിൽ രസാവഹമായ ഒരു ശിലാശാസനമുണ്ട്. ഒരാൾ വേട്ടയ്ക്കുപോയി. അയാൾ എയ്ത അമ്പു് ഉന്നംതെററി മറെറാരാളുടെ മേൽ ചെന്നു തറച്ചു. അയാൾ വീണു മരിച്ചുപോയി. അതിനെപ്പററി ഒരു പഞ്ചായത്തു് ക്ഷേത്രത്തിൽ വെച്ചു നടത്തി. നാട്ടുകാരൊക്കെക്കൂടി അയാൾ അമ്പലത്തിലേയ്ക്കു 16 പശുക്കളെ കൊടുക്കണമെന്നു വിധിച്ചു. അക്കാലത്തു് ക്ഷേത്രങ്ങളിലേയ്ക്കു കൊടുത്തിരുന്ന ദാനങ്ങളുടെ കൂട്ടത്തിൽ മുഖ്യസ്ഥാനം കാണുന്നതു് ആടുകൾക്കാണു്. ആടുകൾ വളരെ വേഗത്തിൽ വർദ്ധിക്കുമെന്നതായിരുന്നുവത്രെ അതിനുള്ള കാരണം. വിളക്കുവെയ്ക്കാനായിട്ടു് 30 ആടുകളെ കൊടുത്തു, 50 ആടുകളെ കൊടുത്തു എന്ന ശിലാശാസനങ്ങൾ നിരവധിയാണു്. ക്ഷേത്രങ്ങളോടുചേർന്നു ധർമ്മശാലകളും ഊട്ടുപുരകളും ഉണ്ടായിരുന്നു. ത്രിഭുവനം ക്ഷേത്രത്തിൽ കുലശേഖരപാണ്ഡ്യന്റെ കാലത്തു് വേദപാരായണം ചെയ്തിരുന്ന 1008 ബ്രാഹ്മണക്കു് ദിവസേന ഭക്ഷണം നൽകുവാനായിട്ടു് ഭൂമി പതിച്ചുകൊടുത്തിട്ടുണ്ട്. തിരുമാകമന്നൻ ദിവസേന 1008 പേക്കു് ഭക്ഷണം നല്കുവാനായി തന്റെ സ്വത്തു മുഴുവൻ ചെലവഴിച്ചതായും പിന്നീടു് കവച്ചുകൾ നടത്തി ആ പണം കൊണ്ടു് ഭക്ഷണം നൽകിവന്നതായും പറയുന്നു. മധുരയിൽ ആയിരക്കണക്കിന്നു് വേദാഭ്യസനം ചെയ്യുന്ന വിദ്യാർത്ഥികൾക്കു് ഭക്ഷണം കൊടുത്തുവന്നിരുന്നതായി Robert de Nobli എന്ന പാശ്ചാത്യഗ്രന്ഥകാരൻ പറയുന്നു. ക്ഷേത്രങ്ങളുടെ കീഴിൽ ആശുപത്രികളും നടത്തിവന്നിരുന്നു തിരുമുക്കൂടൽ ക്ഷേത്രത്തിലുള്ള ഒരു ശിലാശാസനത്തിൽ അവിടെ 15 രോഗികളെ കിടത്തി ചികിത്സിക്കാനുള്ള സൗകര്യങ്ങളോടുകൂടിയ ഒരാശുപത്രിയുണ്ടായിരുന്നതായി കാണുന്നു. വൈത്തീശ്വരൻകോവിലിലും രോഗികളെ ചികിത്സിക്കാനുള്ള ഏർപ്പാടുകളുണ്ടായിരുന്നു. ശ്രീരംഗംക്ഷേത്രത്തിൽ ഒരു നല്ല വായനശാല നടത്താൻ സ്വത്തുകൾ കൊടുത്ത ഒരു ശിലാശാസനമുണ്ട്. ക്ഷേത്രങ്ങൾ അനാഥാശ്രമങ്ങളും നടത്തിയിരുന്നു. വെള്ളപ്പൊക്കം, ക്ഷാമം മുതലായവ വരുമ്പോൾ ക്ഷേത്രങ്ങളാണു് അഭയം നൽകിയിരുന്നതു്. അക്കാലത്തു് നാട്ടുകാർക്കും താമസസൗകര്യം, ഭക്ഷണം മുതലായതൊക്കെ ക്ഷേത്രങ്ങളിൽനിന്നു നൽകിവന്നു. ജനങ്ങൾക്കു ധനസഹായവും ക്ഷേത്രങ്ങളിൽനിന്നു നൽകിവന്നിട്ടുണ്ട്. തിരുപ്പത്തൂർ കുമാരമാർത്താണ്ഡപുരം, കാഞ്ചിരാജസിംഹേശ്വരം മുതലായ ക്ഷേത്രങ്ങളിലെ കൽവെട്ടുകൾ ക്ഷേത്രങ്ങൾ നട

ത്തിവന്നിരുന്ന പണമിടവാടുകൾക്കു സാക്ഷ്യം വഹിക്കുന്നുണ്ട്. തിരഞ്ഞെടുപ്പുകളൊക്കെക്ഷേത്രങ്ങളിൽവെച്ചാണ് നടത്തിവരാറ്. എന്നാൽ കളവുകളൊന്നും ചെയ്യില്ല എന്നായിരുന്നു ബഹുജനവിശ്വാസം. തഞ്ചാവൂരിന്നടുത്തുള്ള ഒരു ക്ഷേത്രത്തിലെ ഒരു കൽവെട്ടിൽ കാണാനുണ്ട്, അക്കാലത്തു് തിരഞ്ഞെടുപ്പിന്നു് നിൽക്കുന്നവർ 40 വയസ്സിൽ കുറയാത്തവരായിരിക്കണം എന്നു്. ഇങ്ങനെ കല, വിജ്ഞാനം, പൊതുജീവിതം മുതലായ എല്ലാ വശങ്ങളിലും അക്കാലത്തു് ക്ഷേത്രങ്ങൾ മുഖ്യമായ ഭാഗം നിറവേററിയിരുന്നു.

മികച്ച കലാകാരന്മാരൊക്കെ ക്ഷേത്രങ്ങളോടു ബന്ധപ്പെട്ടവരായിരുന്നു. മീനാക്ഷീക്ഷേത്രത്തിലെ ശില്പി, ഗായകൻ, നർത്തകി, ജ്യോത്സ്യൻ, തച്ചൻ എന്നിവരെല്ലാം പാണ്ഡ്യനാട്ടിലെ ഏററവും മികച്ച കലാകാരന്മാരായിരുന്നു, ഇന്നു് ആസ്ഥാനപണ്ഡിതൻ എന്നു പറയുന്നപോലെ. നാരായണീയകർത്താവായ മേല്പത്തൂരിന്നു് അഞ്ചു തവണ തോൽവി അടഞ്ഞിട്ടു് ആറാമത്തെ തവണയാണു് തളിയിൽ സ്ഥാനം കിട്ടിയതു് എന്നോർക്കുമ്പോൾ ക്ഷേത്രങ്ങളോടു് ബന്ധപ്പെട്ട കവികൾക്കും കലാകാരന്മാർക്കും അക്കാലത്തുണ്ടായിരുന്ന സ്ഥാനവും പാണ്ഡിത്യവും ഏതാണ്ടു് അനുമാനിക്കാവുന്നതാണല്ലൊ. ഈ കലാകാരന്മാരുടെ പരിമിതങ്ങളായ ആവശ്യങ്ങളെ രാജാക്കന്മാർ നിറവേററിയിരുന്നു. അവരോ അച്ചുകരെപ്പോലെ ക്ഷേത്രത്തിലെ ഒരു ഭാഗമായിത്തന്നെ ജീവിച്ചുവന്നു. അവർക്കു് യാതൊരു വ്യക്തിത്വവും ഉണ്ടായിരുന്നില്ല. അന്നന്നത്തെ സ്ഥിതികൾ അനുസരിച്ചു് ക്ഷേത്രങ്ങളുടെ വളർച്ചയ്ക്കു് അവർ സഹായിച്ചുവെന്നല്ലാതെ വ്യക്തിപരമായ ബഹുമതിയോ ലാഭമോ അവർ കാംക്ഷിച്ചില്ല. അതുകൊണ്ടു് ഈ മഹാക്ഷേത്രങ്ങൾ നിർമ്മിച്ച കലാകാരൻ ആരാണെന്നോ, അവയിൽ കാണുന്ന ചിത്രങ്ങൾ എഴുതിയവർ ആരാണെന്നോ ഇന്നു് നമുക്കു് അജ്ഞാതമായിരിക്കുന്നു. മീനാക്ഷീക്ഷേത്രനിർമ്മാണത്തിൽ ഒരു സുന്ദരസ്ഥപതിയുടെ പേർ പറഞ്ഞുവരുന്നുണ്ടെന്നല്ലാതെ മററു യാതൊരു വിവരവും നമുക്കു് ഇതേവരെ ലഭിച്ചിട്ടില്ല. ആ കലാകാരന്മാർക്കുള്ള ദൈവികശക്തിയെ ഉദാഹരിക്കാൻ ഒരു കഥ പറയാറുണ്ടു്: മധുരയിലെ പുതുമണ്ഡപം നിർമ്മിക്കുമ്പോൾ അതിൽ തിരുമലനായ്ക്കൻെറയും രണ്ടു പത്നിമാരുടെയും രൂപങ്ങൾ നിർമ്മിക്കുകയുണ്ടായി. ഒരു പത്നിയുടെ രൂപം കൊത്തുമ്പോൾ തുടയിൽ ഒരു ഭാഗത്തു് ഒരു ചെറിയ കല്ലു പൊളിഞ്ഞുവീണു. രണ്ടാമതും ചെയ്തുനോക്കി കലാകാരൻ. അപ്പോഴും അതേമാതിരി സംഭവിച്ചു. ഉടനെ ശില്പി മന്ത്രിയായ അയ്യപ്പദീക്ഷിതരോടു വിവരം പറഞ്ഞു. ''എന്നാൽ അതു് അങ്ങനെ തന്നെ ഇരുന്നോട്ടെ.'' എന്നു മന്ത്രി ഉപദേശിച്ചു. വിവരമറിഞ്ഞ മന്നൻ തൻെറ പത്നിയുടെ ചാരിത്രത്തിൽ സംശയിച്ചു. (അവർക്കു തുടയിൽ ഒരു മറു ഉണ്ടായിരുന്നു.) ഉടനെ കുപിതനായി മന്ത്രിയെ കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞു. പൂജ ചെയ്തുകൊണ്ടിരുന്ന മന്ത്രിക്കു വിവരം മനസ്സിലായി. ഉടനെ കർപ്പൂരം കത്തിച്ചു് സ്വന്തം കണ്ണുകൾ രണ്ടും അദ്ദേഹംതന്നെ നശിപ്പിച്ചു. പിന്നീടു് സത്യം മനസ്സിലായപ്പോൾ മന്നൻ ദുഃഖിച്ചുവെന്നും ഭക്തനായിരുന്ന മന്ത്രി മീനാക്ഷിയുടെ മുമ്പിൽ പോയി സ്തോത്രങ്ങൾ നിർമ്മിച്ചുപാടി എന്നും കണ്ണുകൾ വീണ്ടുകിട്ടി എന്നും പറഞ്ഞുവരുന്നു.

ഇങ്ങനെ വിജ്ഞാനകേന്ദ്രങ്ങളായും കലാസ്ഥാപനങ്ങളായും പൊതുജീവിതത്തിൽ മുഖ്യപങ്കു വഹിച്ചിരുന്ന ഈ ക്ഷേത്രങ്ങൾക്കു കാലക്രമേണ അധഃപതനം സംഭവിച്ചു. പാണ്ഡ്യരാജ്യത്തെ നായകന്മാരുടെ ഭരണത്തിന്നുശേഷം വന്ന അരാജകത്വവും മുഹമ്മദീയാക്രമണങ്ങളും തുടർന്നുവന്ന ഇംഗ്ലീഷുകാരുടെ അശ്രദ്ധയുമാണു് ഈ അധഃപതനത്തിന്നുള്ള പ്രധാന കാരണങ്ങൾ. എന്നാൽ ''മതവിദ്വേഷികൾ എന്ന പട്ടം കെട്ടീട്ടുള്ള മുഹമ്മദീയരെക്കാൾ ക്ഷേത്രങ്ങളുടെ നാശത്തിന്നു കാരണം ഭക്തന്മാരെന്നഭിമാനിക്കുന്ന ഹിന്ദുക്കൾതന്നെയാണു്.'' എന്ന ഗോപീനാഥറാവുവിൻെറ വാക്കുകളും പ്രത്യേകം ശ്രദ്ധേയമാണു്. ക്ഷേത്രസ്വത്തുകൾ അപഹരിക്കാൻ തക്കംനോക്കിനില്ക്കുന്നവരായിരുന്നു ക്ഷേത്രനിർവ്വാഹകരിൽ മിക്കപേരും. ഹിന്ദുരാജാക്കന്മാരുടെ ശ്രദ്ധയും നേരിട്ടുള്ള മേൽനോട്ടവും ഉണ്ടായിരുന്ന കാലത്തു് അത്തരം അപഹരണങ്ങൾക്കു് ഭയം ഉണ്ടായിരുന്നു; അഥവാ അപഹരിച്ചാൽത്തന്നെ ക്ഷേത്രസ്വത്തുകളെ വർദ്ധിപ്പിക്കാൻ ആ രാജാക്കന്മാർ ശ്രദ്ധിച്ചുവന്നിരുന്നു. ഓരോ യുദ്ധം

കഴിഞ്ഞാലും അതിന്റെ പാപം അവർ കഴകി ക്കളഞ്ഞിരുന്നു് പുതിയ ക്ഷേത്രങ്ങൾ നിർമ്മി ച്ചിട്ടോ, പഴയ ക്ഷേത്രങ്ങൾ പുതുക്കിപ്പണിയി ച്ചിട്ടോ, ക്ഷേത്രങ്ങളിലേയ്ക്കു സ്വത്തുകൾ നൽ കീട്ടോ ആയിരുന്നു. ആ രാജവംശങ്ങളുടെ നാശ ത്തോടുകൂടി കണ്ടതും കിട്ടിയതുമൊക്കെ കാര്യ നിർവ്വാഹകർതന്നെ അപഹരിക്കാൻ തുടങ്ങി. കൂടുതൽ സ്വത്തുകൾ കൊടുക്കാൻ ആരുമില്ലാ തെയുമായി. സുമാർ 1850– ഓടുകൂടി മധുരമീനാ ക്ഷീക്ഷേത്രത്തിലെ സ്വത്തുകളൊക്കെ ട്രസ്റ്റി മാരെ ഏല്പിച്ചുകൊടുത്തപ്പോൾ കൊടുത്ത കെട്ടി ടങ്ങളുടെ ഒരു ലിസ്റ്റ് അവിടെയുണ്ടു്. അതിന്റെ പത്തു ശതമാനംകൂടി ഇന്നു കൈവശമില്ല. മധുര യിലെ ആദ്യത്തെ കലക്ടരായിരുന്ന ഹർഡിസ്സ് ഒരു കുറിപ്പിൽ പറയുന്നുണ്ടു്: ''ഇതിന്റെ വരു മാനത്തിലെ ഭീമഭാഗവും ക്ഷേത്രനിർവ്വാഹകർ അപഹരിക്കുകയാണ്. അതുകൊണ്ടു് അത്യാവ ശ്യം ചെലവിനു വേണ്ടതുമാത്രം കൊടുത്തു് ബാ ക്കി കമ്പനിതന്നെ എടുക്കുകയാണു് നല്ലതു്.'' എന്നു്. തഞ്ചാവൂർ, കോയമ്പത്തൂർ മുതലായ ജില്ലകളിൽ ക്ഷേത്രങ്ങൾക്കു് അന്നുണ്ടായിരുന്ന സ്വത്തുകൾ മിക്കതും ഇന്നു് ഓരോ പ്രഭുക്കന്മാ രുടെ കൈവശമാണ്. വളരെവളരെ ഐശ്വ ര്യത്തോടുകൂടി ഇരുന്നിരുന്ന എത്രയെത്ര മഹാ ക്ഷേത്രങ്ങളാണ് ഇന്നു് വിളക്കേററാൻ നിവൃത്തി യില്ലാതെ, പൂജയ്ക്കു വഴിയില്ലാതെ, ജീർണ്ണിച്ചു പൊയ്ക്കൊണ്ടിരിക്കുന്നതു്! കേരളത്തിൽ കാടു കയ്യേറുന്നവരോടു് അനുവർത്തിച്ചുവരുന്ന നയം തന്നെ ഇവിടെയും അനുവർത്തിച്ചു വരുന്നു. 'ഇതു വരെ കഴിഞ്ഞതെല്ലാം കഴിഞ്ഞു. ഇനി പാടി ല്ല.' എന്നു് ഇടയ്ക്കിടയ്ക്കു പറയുന്നതല്ലാതെ ക്ഷേത്ര സ്വത്തുകളിൽ കൈയ്യേറി കൈവശംവെച്ചിട്ടു ള്ളവരെ ഒഴിപ്പിക്കുവാൻ ഇതുവരെ ഒന്നും ചെയ്തി ട്ടില്ല. അങ്ങിങ്ങായി ചില ചെറിയ ക്ഷേത്ര ങ്ങൾ ജീർണ്ണോദ്ധാരണം ചെയ്തിട്ടുണ്ടു്. മധുര,ഭവാ നി, ശ്രീരംഗ അഖിലാണ്ഡേശ്വരി മുതലായ ചില ക്ഷേത്രങ്ങളിൽ ഭീമമായ മരാമത്തുകൾ നടന്നിട്ടുണ്ടു്. എന്നാൽ പ്രാചീനകാലംമുതൽക്കു നമ്മുടെ ആരാധനയ്ക്കും അഭിമാനത്തിനും പാത്ര മായിട്ടുള്ള എത്രയെത്ര മഹാക്ഷേത്രങ്ങളാ ണിന്നു് നാശഗർത്തത്തിന്റെ വക്കുവരെ എത്തീ ട്ടുള്ളതു്! ശ്രീരംഗം. തഞ്ചാവൂർ, ഗംഗകൊണ്ട ചോഴപുരം, ധാരാസുരം, ത്രിഭുവനം എന്നിങ്ങ നെ തുടങ്ങിയാൽ ആ പട്ടിക നീണ്ടുനീണ്ടു പോകും. അവയുടെ നിലനില്പിന്നു് മാർഗ്ഗമൊ ന്നും കാണാതെ ഇതികർത്തവ്യതാമൂഢമായി നി ല്ക്കുകയാണിന്നു ഭക്തലോകം. ജനകീയരാഷ്ട്രം (മതേതരരാഷ്ട്രം) ക്ഷേത്രങ്ങളുടെ ജീർണ്ണോദ്ധാരണ ത്തിന്നു പണം ചെലവഴിക്കാൻ നിവൃത്തിയില്ലാ ത്ത ഒന്നാണ്. ക്ഷേത്രങ്ങളിൽ വിശ്വാസവും സ്നേ ഹവും ഉണ്ടായിരുന്ന മൈസൂർ, തിരുവിതാംകൂർ, കൊച്ചി മുതലായ രാജവംശങ്ങളൊക്കെ നാമാ വശേഷമായി. ശ്രീരംഗക്ഷേത്രവും ബൃഹദീശ്വ രക്ഷേത്രവും ജീർണ്ണോദ്ധാരണം ചെയ്യാൻ വിദേ ശീയരുടെ സഹായധനം അഭ്യർത്ഥിച്ചുകൊണ്ടു് ആകാശത്തേയ്ക്കു നോക്കിനില്ക്കുന്ന ഒരു കാലഘട്ട ത്തിലാണു് നാം എത്തീട്ടുള്ളതു്. കേരളത്തിലെ സ്ഥിതി ഇതിലും പരിതാപകരമാണ്. തെൻ കാശിക്ഷേത്രത്തിൽ ഗോപുരം നിർമ്മിച്ച മന്നൻ ഒരു ശിലാശാസനം നിർമ്മിച്ചു: ''ഈ ഗോപുര ത്തിലെ ഏതെങ്കിലും ഒരു കല്ലു വീണുപോയാൽ അതെടുത്തു് യഥാസ്ഥാനത്തു വെയ്ക്കുന്ന ധർമ്മി ഷ്ഠന്റെ പാദകമലങ്ങൾ സദാ എന്റെ ശിര സ്സിനെ അലങ്കരിക്കുമാറാകട്ടെ.'' എന്നു്. ആ ഗോപുരംതന്നെ ഇന്നു് പുനർനിർമ്മാണം ചെ യ്യേണ്ട ഘട്ടത്തിലാണു് എത്തിയിട്ടുള്ളതു്. ശാസ്ത്രങ്ങളിൽക്കൂടിയുള്ള ഭൗതികപുരോഗതി മാനവസമുദായത്തെ സമാധാനത്തിലേയ്ക്കു നയിക്കുന്നില്ല എന്നു കണ്ട പാശ്ചാത്യലോകം ആദ്ധ്യാത്മികചൈതന്യത്തിന്റെ പ്രകാശ ത്തിൽ വളർന്നുവന്ന ഭാരതത്തെ ഉററുനോക്കുകയാ ണിന്നു്. ''വിഗ്രഹാരാധനയെ ഒരു കാലത്തു ഞാനും പുച്ഛിക്കുകയുണ്ടായി. ആ പാപം തീരാനായിട്ടു് വിഗ്രഹാരാധനയിൽനിന്നു മാത്രം വളർന്നുവന്ന ഒരു മഹാപുരുഷന്റെ പാദപത്മങ്ങളിൽ പററിക്കിടന്നു് എനിക്കു പ്രഥ മപാഠങ്ങൾ പഠിക്കേണ്ടിവന്നു. വിഗ്രഹാരാധ നയിൽനിന്നു് അങ്ങനെയുള്ള ഒരു മഹാപുരു ഷൻ – ഒരു രാമകൃഷ്ണപരമഹംസൻ – വളർന്നുവരു മെങ്കിൽ ഒന്നല്ല, രണ്ടല്ല ആയിരം വിഗ്രഹങ്ങളെ നിങ്ങൾ പ്രതിഷ്ഠിക്കുവിൻ.'' എന്നാണു് സ്വാമി വിവേകാനന്ദൻ വിഗ്രഹാരാധനയെ എതിർക്കു ന്നവരെ നോക്കി ഗർജ്ജിക്കുന്നതു്. ശ്രീരാമകൃഷ്ണൻ മാത്രമല്ല, നമ്മുടെ മതാചാര്യന്മാരായ ആദി

ശങ്കരൻ, ശ്രീ രാമാനുജൻ, ആഴ്വാർമാർ, നായനാർമാർ മുതലായവരൊക്കെ ക്ഷേത്രാരാധനയിൽ പരിപൂർണ്ണമായി വിശ്വസിക്കുന്നവരാണ്. നമ്മുടെ ആദ്ധ്യാത്മികവളർച്ചയ്ക്കു മാത്രമല്ല, വിജ്ഞാനപരമായ പുരോഗതിക്കും ഈ സ്ഥാപനങ്ങളാണ് മുഖ്യകാരണം. അവയെ നിലനിർത്തുവാൻ, അവയുടെ വളർച്ചയെ സഹായിക്കുവാൻ, ഇന്നത്തെ രാഷ്ട്രീയനില നോക്കുമ്പോൾ, ഹിന്ദുക്കളായ പൊതുജനങ്ങൾതന്നെയാണ് പ്രധാന പങ്കു വഹിക്കേണ്ടതും പരിശ്രമിക്കേണ്ടതും. അതിന്നു ഭാരതീയക്ഷേത്രജനങ്ങൾ ഉത്സുകരാകുമാറാകട്ടെ!

---

# ആത്മദർശനം (തുടർച്ച്)

ചിദ്‌വിലാസിനി, വാഴൂർ

## ആത്മദർശനത്തിനുള്ള പ്രതിബന്ധങ്ങൾ

ഗുരുമുഖത്തിൽനിന്ന് ഒന്നോരണ്ടോ തവണ ആത്മതത്ത്വം ശ്രവിച്ചതുകൊണ്ടുമാത്രം ഒരാൾക്കു ആത്മദർശനമുണ്ടാകുന്നതല്ല. സംശയം, അസംഭാവന, വിപരീതഭാവന എന്നീ മൂന്നു ദോഷങ്ങൾ ആത്മജ്ഞാനത്തിനു പ്രതിബന്ധമായിട്ടുണ്ട്. ഉഭയകോടിജ്ഞാനമാണ് സംശയം. വേദങ്ങൾ കർമ്മത്തേയോ ജ്ഞാനത്തേയോ മോക്ഷസാധനമായി ഉപദേശിക്കുന്നത് എന്നും മററുമുള്ള വിചാരമാണു സംശയം. ഉപക്രമം, ഉപസംഹാരം, അഭ്യാസം, അപൂർവ്വത, ഫലം, അർത്ഥവാദം, ഉപപത്തി, ഇങ്ങനെയുള്ള ആറുവിധ ലിംഗങ്ങൾ കൊണ്ട് വേദാന്തപ്രതിപാദ്യവിഷയം അദ്വിതീയമായ ആത്മതത്ത്വമാണെന്നും ജ്ഞാനംകൊണ്ടുമാത്രമേ അതിൻെറ സാക്ഷാത്ക്കാരം ഉണ്ടാകുകയുള്ളു എന്നും ഗുരുമുഖത്തുനിന്നു ശ്രവിച്ചുകഴിയുമ്പോൾ സംശയം തീരും. ആത്മാവ് അവസ്ഥാത്രയസാക്ഷിയായ താനാണെന്നറിയാതിരിക്കുന്നതാണ് അസംഭാവന. മനനം കൊണ്ടുവേണം അതു നശിപ്പിക്കുവാൻ. അവസ്ഥാത്രയപരിശോധന, അന്വയവ്യതിരേകയുക്തികൾ, ദൃഗ്ദൃശ്യവിവേകം, തുടങ്ങിയ പ്രക്രിയകൾകൊണ്ടു താൻ സാക്ഷിസ്വരൂപമായ ആത്മാവാണെന്നു മനനം ചെയ്തുറയ്ക്കുമ്പോൾ അസംഭാവനാദോഷം നീങ്ങും. ശ്രവണംകൊണ്ട് ആത്മാവു ദേഹാദിവ്യതിരിക്തമാണെന്നറിഞ്ഞാലും പൂർവ്വവാസനനിമിത്തം വ്യവഹാരാദിയിൽ കൂടെക്കൂടെ ദേഹംതന്നെ ആത്മാവാണെന്നു തോന്നിപ്പോകും. ഇതാണു വിപരീതഭാവന. നിദിദ്ധ്യാസനംകൊണ്ടു വേണം ആ ദോഷം നീക്കുവാൻ. ഇങ്ങനെ സംശയം, അസംഭാവന, വിപരീതഭാവന ഇവ മൂന്നും യഥാക്രമം ശ്രവണം, മനനം, നിദിദ്ധ്യാസനം ഇവകൊണ്ടു നീക്കി ദേഹം ഞാനെന്ന ബുദ്ധിപോലെ ദേഹാദിസാക്ഷിയായ ആത്മാവിൽ ഞാനെന്ന ബുദ്ധിയുറയ്ക്കുമ്പോൾ ആത്മദർശനംകൊണ്ടു സാധകൻ ജീവന്മുക്തിഫലം അനുഭവിക്കും.

## സമാധി

തത്ത്വജ്ഞാനം, മനോനാശം, വാസനാക്ഷയം ഇവകൊണ്ടാണു ജീവന്മുക്തി ഉറയ്ക്കുക. ശ്രവണാദികൾകൊണ്ട് ആത്മതത്ത്വം ബോധിക്കുമ്പോൾ തത്ത്വജ്ഞാനം ഉറയ്ക്കും. മനോനാശവും വാസനാക്ഷയവും സമാധിപരിശീലനംകൊണ്ടുവേണം സിദ്ധിക്കുവാൻ. സവികല്പം, നിർവ്വികല്പം എന്നു സമാധി രണ്ടു വിധത്തിലുണ്ട്. വിശേഷത്തോടുകൂടിയ ആത്മാകാരമായ അന്തഃകരണത്തിൻെറ പരിണാമത്തിന് സവികല്പസമാധി എന്നും ആത്മാകാരമായ അന്തഃകരണത്തിൻെറ നിർവ്വിശേഷമായ പരിണാമത്തിന് നിർവ്വികല്പസമാധി എന്നും പറയുന്നു.

സവികല്പസമാധി ദൃശ്യാനുവിദ്ധമെന്നും ശബ്ദാനുവിദ്ധമെന്നും രണ്ടു വിധത്തിലുണ്ട്. ദൃശ്യത്തോടു ചേർന്ന സമാധിയ്ക്ക് ദൃശ്യാനുവിദ്ധമെന്നു പറയുന്നു. ദൃശ്യവിഷയങ്ങളെയെല്ലാം അറിയുന്ന ദ്രഷ്ടാവാണു താനെന്നുള്ള മനോവൃത്തിയാണത്. അനുഭവത്തെ പരിശോധിക്കുമ്പോൾ

ദൃക്കെന്നും ദൃശ്യമെന്നും രണ്ടായിപ്പിരിയും. അപാരമായ ഈ പ്രപഞ്ചം ശബ്ദസ്പർശരൂപരസഗന്ധരൂപത്തിൽ അറിയപ്പെടുന്നു. അതിനാൽ പ്രപഞ്ചം ദൃശ്യവും അവയെ അറിയുന്ന ഇന്ദ്രിയങ്ങൾ ദൃക്കും ആ ദൃക്ക് അവയിൽനിന്നു ഭിന്നവും ആണെന്നു മനസ്സിലാക്കാം. അതുപോലെ പ്രപഞ്ചവിഷയങ്ങളെ അറിയുന്ന ഇന്ദ്രിയങ്ങളും അറിവിനു വിഷയമാകുന്നുണ്ട്. അതാതിനെ അറിയുവാൻ അതാതിനു സാധ്യമല്ല. കണ്ണിനെ കണ്ണോ ചെവിയെ ചെവിയോ തൊലിയെ തൊലിയോ നാക്കിനെ നാക്കോ സ്വയം അറിയുന്നില്ല. എന്നാൽ അവയെല്ലാം അറിയപ്പെടുന്നുണ്ടുതാനും. അതിനാൽ അവയെ അറിയുവാൻ അവയിൽനിന്നു ഭിന്നമായ ഒരു ദൃക്കു വേണം. അതു അന്തഃകരണമാണ്. അന്തഃകരണവും വൃത്തിരൂപത്തിൽ പരിണമിച്ചുകൊണ്ടിരിക്കുന്നു. കാമം, ശ്രദ്ധ, അശ്രദ്ധ, ധൈര്യം, അധൈര്യം, തുടങ്ങി അന്തഃകരണത്തിൽ ഉണ്ടായി നശിച്ചുകൊണ്ടിരിക്കുന്ന അനേകം വൃത്തികൾ അറിയപ്പെടുന്നുണ്ട്. അതുകൊണ്ട് ആ അന്തഃകരണത്തേയും അതിന്റെ വൃത്തികളേയും അറിയുവാൻ ഒരു ദൃക്കു വേണം. അതാണു സർവ്വസാക്ഷിയായ ആത്മാവ്. ഇങ്ങനെ നോക്കുമ്പോൾ സ്ഥൂലപ്രപഞ്ചം, അതിന്റെ അംശമായ സ്ഥൂലദേഹം ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം അജ്ഞാനം, ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, ബാല്യം, യൗവനം, വാർദ്ധക്യം, ജനനം, മരണം മുതലായവയെല്ലാം ദൃശ്യങ്ങളാണെന്നും അവയെ അറിയുന്ന ദൃക്ക് അവയിൽനിന്നു ഭിന്നവും സത്യവും, സ്വതന്ത്രവും ഏകവും ആയ താൻ തന്നെയാണെന്നും തെളിയും. ഇങ്ങനെ ഉള്ള മനോവൃത്തിയാണ് ദൃശ്യാനുവിദ്ധസമാധി. സാക്ഷിസാക്ഷാത്ക്കാരമുണ്ടാകുന്നതുവരെ ദൃശ്യാനുവിദ്ധസമാധി പരിശീലിക്കേണ്ടതാണ്.

'അറിയപ്പെടുന്നതിൽ നിന്നന്യ — മറിവെന്നു ഭവാനറിഞ്ഞുകൊണ്ടാലും' എന്ന ഉപദേശം അനുസരിച്ച് ദൃക്ക് ദൃശ്യഭിന്നമാകുന്നു. ദൃക്സ്വരൂപനായ ഞാൻ ഇന്ദ്രിയങ്ങൾകൊണ്ട് പ്രപഞ്ചത്തേയും അന്തഃകരണംകൊണ്ട് ഇന്ദ്രിയങ്ങളേയും പ്രാണാദികളേയും അറിയുന്നുണ്ട്. എന്നാൽ അന്തഃകരണം തുടങ്ങി അവിദ്യാപര്യന്തമുള്ള എല്ലാററിനേയും മറെറാന്നിന്റെ സഹായമില്ലാതെ തനിയേയും ഞാൻ അറിയുന്നു. അതിനാൽ ഞാൻ കർത്താവോ ഭോക്താവോ അല്ല, സാക്ഷിമാത്രമാകുന്നു എന്നു ദൃഢമായി ഉറയ്ക്കുന്നതിനുള്ള ഉപായമാണ് ദൃശ്യാനുവിദ്ധസമാധി.

ദൃശ്യാനുവിദ്ധസമാധിയിൽ ദൃക്ക് എന്നും ദൃശ്യമെന്നും രണ്ടു വസ്തു പ്രതീതമാകുന്നുണ്ടല്ലോ. ദൃക്സ്വരൂപം നല്ലതുപോലെ ബോധിച്ചു കഴിയുമ്പോൾ ദൃശ്യത്തെക്കൂടി ദൃക്കിൽ വിലയിപ്പിക്കേണ്ടതാണ്. ദൃശ്യത്തിനു ദൃക്കിനെക്കൂടാതെ സ്വതന്ത്രമായ സത്തയില്ലെന്നുള്ളതു് യുക്തികൊണ്ടും അനുഭവംകൊണ്ടും അറിയാൻ കഴിയും. കണ്ണില്ലെങ്കിൽ പല നിറങ്ങൾ ഉണ്ടെന്നു പറയുവാൻ നിവൃത്തിയില്ലല്ലോ. പ്രപഞ്ചത്തെ ഇന്ദ്രിയങ്ങൾ രൂപരസഗന്ധശബ്ദസ്പർശാദിഗുണങ്ങളായിട്ടുമാത്രമേ പ്രകാശിപ്പിക്കുന്നുള്ളു. ഈ ഗുണങ്ങളിൽനിന്നു ഭിന്നമായി ഒരു പ്രപഞ്ചം ആർക്കും ഒരിക്കലും അനുഭവപ്പെടുന്നില്ല. ആ ഗുണങ്ങൾ വന്നും പോയും ഇരിക്കുമ്പോഴും ഇന്ദ്രിയങ്ങൾ ഒരേ വിധത്തിൽ പ്രകാശിക്കുന്നു. ദൃശ്യങ്ങളുടെ ഭാവത്തേയും അഭാവത്തേയും പ്രകാശിപ്പിക്കുന്ന ഇന്ദ്രിയങ്ങൾ ആ ദൃശ്യത്തേക്കാൾ വ്യാപകവും സത്യവുമാണ്. ആ നിലയിൽ രൂപാദിദൃശ്യവിഷയങ്ങൾ ഇന്ദ്രിയങ്ങളിലും, ഇന്ദ്രിയങ്ങൾ അന്തഃകരണത്തിലും അടങ്ങിപ്പോകുന്നതായി അനുഭവപ്പെടും. ആ അന്തഃകരണത്തിനു സ്ഥിതിയും തിളക്കവും കൊടുക്കുന്നതു് സാക്ഷിചൈതന്യമാണ്. അതിനാൽ അന്തഃകരണവും തത്സാക്ഷിയായ ആത്മാവിൽ — തന്നിൽ — വിലയിക്കുന്നതായി ചിന്തിച്ചുറപ്പിച്ച് താൻ ദൃങ്മാത്രനാണെന്നുള്ള വിചാരധാരയിൽ സാധകൻ മുഴുകുന്നതാണ് ദൃശ്യാനുവിദ്ധനിർവ്വികല്പസമാധി

ദൃശ്യാനുവിദ്ധനിർവ്വികല്പസമാധിയുറച്ചാൽ പിന്നീട് സവികല്പകമായ ശബ്ദാനുവിദ്ധസമാധി പരിശീലിക്കേണ്ടതാണ്. ഉപനിഷത്തിൽ ആത്മാവിനെ വിശേഷിപ്പിക്കുന്ന സത്യം, ജ്ഞാനം, അനന്തം തുടങ്ങിയ പദങ്ങളുടെ അർത്ഥത്തെക്കുറിച്ച് ചിന്തിച്ച് ആ അർത്ഥം ആത്മാവിൽ സമന്വയിച്ചതായി ധ്യാനിച്ചുറപ്പിക്കുകയാണു സവികല്പശബ്ദാനുവിദ്ധസമാധി. 'തത് സത്യം സ ആത്മാ' (പ്രപഞ്ചസൃഷ്ടിക്കു മുമ്പു സദ്രൂപത്തിലിരുന്ന ബ്രഹ്മംതന്നെയാണ്

ആത്മാവു്.) അതുകൊണ്ടു് ആത്മാവു് സത്യമാണു്. ജാഗ്രത്തു്,സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളിലും, ഭൂതം, ഭാവി, വത്തമാനം ഈ മൂന്നു കാലങ്ങളിലും ഒരു ഭേദവുമില്ലാതെ സാക്ഷിയായ ആത്മാവു നിലകൊള്ളുന്നു. അതുകൊണ്ടാണു് ഞാൻതന്നെ ജാഗ്രത്തിൽ വ്യവഹരിക്കുകയും, സ്വപ്നത്തിൽ ഭയപ്പെടുകയും, സുഷുപ്തിയിൽ ഒന്നുമറിയാതെ ഉറങ്ങുകയും ചെയ്തു എന്നും മററും ഓരോ മനുഷ്യനും സ്മരിക്കുന്നതു്. ഇന്നലെ ഉണ്ടായിരുന്ന ഞാൻതന്നെയാണു് ഇന്നു വ്യവഹരിക്കുന്നതെന്നും, ഞാൻ നാളെ ഉണ്ടായിരിക്കുമെന്നുമുള്ള വിചാരം മനുഷ്യരുടെ കാലാതീതമായ അറിവിനു തെളിവാണല്ലോ. ഇങ്ങനെ മൂന്നവസ്ഥകളേയും മൂന്നു കാലത്തേയും അറിയുന്നതിനാൽ ഞാൻ സത്യമാണെന്നും മൂന്നവസ്ഥകളേയും പ്രകാശിപ്പിക്കുകയും സ്വയം പ്രകാശിക്കുകയും ചെയ്യുന്നതിനാൽ ഞാൻ ചിത്താണു് എന്നും, എനിക്കു ഞാൻ പ്രതികൂലമാകാത്തതുകൊണ്ടും ദൃശ്യങ്ങളായ എല്ലാററിനേയുംകാരം കൂടുതൽ എനിക്കു് എന്നിൽ പ്രീതിയുള്ളതുകൊണ്ടും ഞാൻ പരമപ്രേമാസ്പദനായ ആനന്ദമാണെന്നും ധ്യാനിക്കണം. ഇങ്ങനെ താൻ സച്ചിദാനന്ദസ്വരൂപമായി നിരന്തരം ഒരേ വിധത്തിൽ 'മുറിയാതെ ധ്യാനിച്ചുകൊണ്ടിരിക്കുന്നതാണു് സവികല്പകശബ്ദാനുവിദ്ധസമാധി.

> അസംഗസ്സച്ചിദാനന്ദഃ സ്വപ്രഭോ ദ്വൈതവജ്ജിതഃ
> അസ്മീതി ശബ്ദവിദ്ധോ/യം സമാധിസ്സവികല്പകഃ.

എന്നു് ദൃഗ്ദൃശ്യവിവേകത്തിൽ ശബ്ദാനുവിദ്ധസവികല്പകസമാധിയുടെ സ്വരൂപത്തെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നു. ഞാൻ അസംഗനും, സച്ചിദാനന്ദനും, സ്വയംപ്രകാശകനും, അദ്വൈതനും ആണെന്നുള്ള സജാതീയമായ വിചാരധാര ശബ്ദാനുവിദ്ധസവികല്പകസമാധിയാകുന്നു എന്നാണു് ഈ ശ്ലോകത്തിൻെറ അത്ഥം. ഈ സമാധിയിലും അഭ്യാസദാർഢ്യം വന്നാൽ ശബ്ദാനുവിദ്ധനിവ്വികല്പസമാധി പരിശീലിക്കണം. സത്തു്, ചിത്തു്, ആനന്ദം ഈ ശബ്ദങ്ങളെ ഉപേക്ഷിച്ചിട്ടു് അവയുടെ അത്ഥം അന്തഃകരണത്തിൽ സഹജമായി സ്ഫുരിക്കുന്നതിൽ ലീനമായിരിക്കുന്ന മനോവൃത്തിയാണു് ശബ്ദാനുവിദ്ധനിവ്വികല്പസമാധി. കാററില്ലാത്ത സ്ഥലത്തെ ദീപംപോലെ ചിത്തം ചലിക്കാതെ ആത്മരസാനുഭൂതിയിൽത്തന്നെ ഇരിക്കുക എന്നതാണു് നിവ്വികല്പകസമാധിയുടെ സ്വരൂപം. അറിയുന്നവൻ എന്നോ അറിയപ്പെടുന്ന വിഷയം എന്നോ ഉള്ള ദ്വൈതഭാവനാലേശംപോലും നിവ്വികല്പകസമാധിയിൽ ഉണ്ടാകുകയില്ല. 'സ്വാനുഭൂതിരസാവേശം' എന്നു് ദൃഗ്ദൃശ്യവിവേകത്തിൽ നിവ്വികല്പകസമാധിയെ വിശേഷിപ്പിച്ചിട്ടുണ്ടു്. ഇങ്ങനെ സമാധി പരിശീലിച്ചു് ദാർഢ്യം വരുമ്പോറം മനസ്സിനു് സ്വരൂപനാശം ഉണ്ടാകും. അതോടുകൂടി വാസനകറംക്കും ക്ഷയം നേരിടും. ഈ ഘട്ടത്തിലാണു് ആത്മസ്വരൂപം സഹജമായി പ്രകാശിച്ചു് ജീവന്മുക്തിരസാമൃതം ചൊരിയുന്നതു് എന്നു അനുഭൂതിസമ്പന്നന്മാരായ മഹാത്മാക്കറം എടുത്തു പറയുന്നു.

## സമാധിപ്രതിബന്ധങ്ങറം

ലയം, വിക്ഷേപം, കഷായം, രസാസ്വാദം എന്നു് നാലു വിധത്തിലുള്ള പ്രതിബന്ധങ്ങറം സമാധിക്കുണ്ടാകും. അതില്ലാതാക്കുവാൻ അഭ്യാസികറം പ്രത്യേകം പരിശ്രമിക്കേണ്ടതാണു്. ഉറക്കംകൊണ്ടു മയങ്ങിപ്പോകുന്നതാണു ലയം. ആത്മസ്വരൂപത്തെവിസ്മരിച്ചു് പൂവ്വവാസനനിമിത്തം വിഷയാനുഭവചിന്തയിലേക്കു് മനസ്സു നീങ്ങിപ്പോകുന്നതു വിക്ഷേപമാകുന്നു. രാഗദ്വേഷാദിവികാരങ്ങറം നിമിത്തം ലയത്തിലോ വിക്ഷേപത്തിലോ പെടാതെ ചിത്തം തൂഷ്ണീംഭാവം കൈക്കൊള്ളുന്നതാണു് കഷായം. ഇതിനു ചിത്തത്തിൻെറ സ്തംഭനമെന്നും പറയാം. സഹജമായ അഖണ്ഡാനന്ദം അനുഭവിക്കാതെ മനോവൃത്തിയിൽ പ്രതിബിംബിക്കുന്ന ആനന്ദത്തെ ആസ്വദിച്ചുകൊണ്ടിരിക്കുന്ന മനോഭാവം രസാസ്വാദമാണു്.താൻ ഉറക്കത്തിൻേറയും സാക്ഷിയാണു് എന്നുള്ള വിചാരദാർഢ്യംകൊണ്ടു് ലയത്തെ ഇല്ലാതാക്കാം. വിഷയഭോഗങ്ങളിലുള്ള ദോഷചിന്തകൊണ്ടു വേണം വിക്ഷേപത്തെ നീക്കുവാൻ. കഷായത്തെ ആത്മാനുസന്ധാനംകൊണ്ടു നശിപ്പിക്കണം. സമാധിപരിശീലനത്തിൻെറ ഉറപ്പിൽ ചിത്തവൃത്തിയെപ്പോലും വിസ്മരിച്ചു് നിവ്വികല്പകസ്ഥിതി കൈവരിച്ചാണു് രസാസ്വാദത്തെ ഇല്ലാതാക്കുന്നതു്. ഇങ്ങനെ പ്രതിബന്ധങ്ങളെ ഇല്ലാതാക്കി ആത്മാകാരമായ നിവ്വികല്പസ്ഥിതിയുറയ്ക്കുമ്പോറം ദേഹാദികളിലുള്ള ആത്മബുദ്ധി നിശ്ശേഷം നശിച്ചു് ജീവന്മുക്തനായിത്തന്നെ ജ്ഞാനി പ്രശോഭിക്കും.

## ഉപസംഹാരം

സമാധി ആത്മസാക്ഷാത്ക്കാരത്തിനുള്ള ഒരു സാധന മാത്രമാകുന്നു. സാധ്യം ആത്മസ്വരൂപാവസ്ഥാനമാണ്. പക്ഷേ പലരും സാധനമായ സമാധിയെ സാധ്യമായി കരുതിപ്പോരുകയാണ് ചെയ്യുന്നതു്. സമാധിദശയിൽ ഉപാധിസ്പർശമില്ലാതെ ആത്മാവു് സച്ചിദാനന്ദസ്വരൂപമായി പൂർണ്ണമായി പ്രകാശിക്കുകയാണെന്നു വ്യുത്ഥാനാവസ്ഥയിൽ ചിന്തിച്ചറിഞ്ഞു് എപ്പോഴും ആത്മാവിൻെറ സ്വരൂപം അതു തന്നെയാണെന്നറിഞ്ഞുണരുകയാണ് ശരിയായ ആത്മനിഷ്ഠ. ഇങ്ങനെയുള്ള ആ നിഷ്ഠ കൈവരിക്കുമ്പോഴാണ് മനുഷ്യൻ തൻെറ ലക്ഷ്യത്തിലെത്തിച്ചേരുന്നതു്. താൻ അമരനും പൂർണ്ണനും നിത്യനും സത്യസ്വരൂപനും ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനും ആണെന്നനുഭവപ്പെടുമ്പോൾ മനുഷ്യൻ കൃതാർത്ഥനാകുന്നു. അങ്ങനെയുള്ള മനുഷ്യൻ സർവ്വഭൂതാത്മഭൂതാത്മാവായി വിജയിക്കും. വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനേയും ചണ്ഡാളനേയും, ഗോവിനേയും ഹസ്തിയേയും ശ്വാവിനേയും ആത്മസ്വരൂപത്തിൽ ദർശിക്കുവാൻ മാത്രമേ അദ്ദേഹത്തിനു സാധിക്കുകയുള്ളു. മനസ്സിലുള്ള സർവ്വവിഷയാഭിലാഷങ്ങളേയും ഉപേക്ഷിച്ചു് ആത്മാവിൽത്തന്നെ സന്തുഷ്ടനായിരിക്കുന്ന അദ്ദേഹം സ്ഥിതപ്രജ്ഞനാണ്. ദുഃഖത്തിൽ തളരാതെയും സുഖത്തിൽ ഞെളിയാതെയും കാമക്രോധലോഭവിചാരങ്ങളില്ലാതെ സമചിത്തതയോടുകൂടി ആ ജ്ഞാനി വർത്തിക്കും. എല്ലാററിനേയും തന്നെപ്പോലെ കാണുക അദ്ദേഹത്തിൻെറ സഹജസ്വഭാവമാണ്. ഒരു ജീവിയേയും ദ്വേഷിക്കാതെ എല്ലാററിലും മൈത്രിയും കരുണയും പുലർത്തി നിർമ്മമനും നിരഹങ്കാരനുമായി ജീവിക്കുകയാണ് ആത്മജ്ഞാനിയുടെ സ്വഭാവം. പക്ഷേ അങ്ങനെയുള്ള മഹാത്മാക്കൾ വളരെ ദുർല്ലഭമാണ്. ഭഗവാൻ ഗീതയിൽ ''വാസുദേവഃ സർവ്വമിതി സ മഹാത്മാ സുദുർല്ലഭഃ'' എന്ന വാക്യത്തിൽ അതെടുത്തു പറയുന്നുണ്ടു്. മനുഷ്യൻെറ സകലവിധ പുരോഗതിയും ആത്മനിഷ്ഠയാലാണ് പ്രകാശിക്കുന്നതെന്നു് ഇതുകൊണ്ടെല്ലാം തീരുമാനിക്കാൻ കഴിയും. ജനകനേയും യാജ്ഞവല്ക്യനേയും വ്യാസനേയും ശ്രീശങ്കരഭഗവത്പാദരേയും ശ്രീരാമകൃഷ്ണദേവനേയും ശ്രീ വിവേകാനന്ദസ്വാമികളേയും, ശ്രീ ചട്ടമ്പിസ്വാമിതിരുവടികളേയും ശ്രീ നാരായണഗുരുസ്വാമികളേയും ശ്രീ രമണമഹർഷിയേയും ശ്രീ തപോവനംസ്വാമികളേയും മററും ഭാരതീയർ ആരാധിക്കുന്നതും അവരുടെ ഉപദേശങ്ങൾ ജീവിതത്തിൽ പകർത്താൻ ശ്രമിക്കുന്നതും ആത്മജ്ഞാനത്തിൻെറ മഹത്ത്വത്തിനുദാഹരണമാണ്. അകമേ ആത്മനിഷ്ഠനായും പുറമെ കർമ്മനിഷ്ഠനായും ജീവിക്കുക എന്നതാണ് വ്യവഹാരപ്രധാനനായ ഒരു ജ്ഞാനിയുടെ ലക്ഷണം. അങ്ങനെയുള്ള മഹാപുരുഷന്മാർ മാത്രമേ ലോകശ്രേയസ്സിനുവേണ്ടി പരിശ്രമിച്ചിട്ടുള്ളു. പക്ഷേ ഇന്നത്തെ യുക്തിവാദികളിൽ പലരും അദ്ധ്യാത്മസമ്പത്തു് ഇന്ത്യയുടെ ശാപമായി കരുതിപ്പോരുന്നുണ്ടു്. സർവ്വാത്മഭാവം, സമദർശിത്വം, അന്യരുടെ സുഖത്തിൽ മൈത്രി, ദുഃഖത്തിൽ കാരുണ്യം, സത്ക്കർമ്മത്തിൽ സന്തോഷം, ദുഷ്കർമ്മത്തിൽ ഔദാസീന്യം, മുതലായ സാത്വികഗുണങ്ങൾ ഉപേക്ഷിച്ചു് കൊള്ളയും കൊലയും കൈക്കൊണ്ടു രാക്ഷസഭാവം ഇന്ത്യക്കാർ സ്വീകരിക്കണമെന്നാണോ ഈ യുക്തിവാദികൾ വാദിക്കുന്നതെന്നു ചോദിക്കാൻ തോന്നുന്നു. ഏതായാലും സകലവിധ ദുഃഖത്തിൽനിന്നും പിൻതിരിഞ്ഞു് അഥവാ സകല ദുഃഖങ്ങളേയും സുഖങ്ങളാക്കി മാററി ലോകക്ഷേമത്തിനുവേണ്ടി ജീവിതസമർപ്പണം ചെയ്യുവാൻ അദ്ധ്യാത്മവിദ്യാപരിശീലനംപോലെ മറെറാരുപായവും ഇന്നുവരെ മനുഷ്യസമുദായത്തിനു കൈവരിക്കുവാൻ കഴിഞ്ഞിട്ടില്ല എന്നു തീർത്തുപറയാവുന്നതാണ്. മരണഭയം ഇല്ലാതെ കർമ്മം ചെയ്യുന്നതിനും ശാന്തിസുഖം അനുഭവിക്കുന്നതിനും സഹജീവികളെ സമുദ്ധരിക്കുന്നതിനും ആത്മദർശനംതന്നെയാണ് ഭാരതീയരായ നാം പുലർത്തിപ്പോരേണ്ട സമ്പത്തു്. അതിനുവേണ്ടി സദ്ഗുരുക്കന്മാരെ സമാശ്രയിച്ചു് അദ്ധ്യാത്മവിദ്യ പരിശീലിക്കേണ്ട കടമ ഓരോ ഭാരതീയനുമുണ്ടു്.

ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ
നിബോധത !

---

# വെള്ളിനക്ഷത്രം

വിദ്വാൻ കെ. കെ. കുറുപ്പ്, കുട്ടമത്ത്

കൂരിരുൾപ്പരപ്പിനാലൊന്നുമേ കാണാൻവയ്യാ—
താരുമേ തുണയില്ലാതിങ്ങു ഞാൻ മേവീടുമ്പോൾ,
പുഞ്ചിരിതൂകിക്കൊണ്ടെൻ ജീവിതാന്തരീക്ഷത്തെ—
യഞ്ചിതപ്രഭം തെളിയിച്ചൊരു വെളിച്ചമേ!

നേരിയ നിലാവൊളി തൂകി നീ! ചുററുംവെണ്മ—
യോലുമാ 'സത്വ' പ്രഭ വീശുമാറുദിക്കവേ,
കൺമിഴിച്ചു ഞാനാശാകിരണം ഹൃദയത്തി—
ലുണ്മയിലുയിർത്തെഴുന്നേല്ക്കയായതോടൊപ്പം!

തപ്തചിന്തകൾ വിലങ്ങടിച്ചുനിന്നുള്ളൊരാ—
മാർഗ്ഗവിഘ്നങ്ങളെല്ലാം ഭഗ്നമായ്ക്കാണാറായി;

വേദന തളം കെട്ടിനിന്നൊരെൻചേതസ്സിലെ
മേദുരക്ഷതങ്ങളിൽത്തേനൊഴുക്കുകയായി!

മൂകമാം വിഷാദങ്ങളാകവേ മറഞ്ഞുപോ—
യാഗതമാകുന്നിതാ നൂതനപ്രഭാതങ്ങൾ!
അന്ധതയകററുമീ നൂതനവൈഭാതിക—
സന്ധ്യയിൽ വിദ്യോതിക്കും സുന്ദരനക്ഷത്രമേ!

'കർമ്മസാക്ഷി'തൻ കത്തിത്തിളങ്ങുംപ്രകാശത്താൽ
മങ്ങി നീ മറഞ്ഞാലും കാലത്തിൻകുതിയിങ്കൽ;
എന്നുമെൻഹൃദാകാശമദ്ധ്യത്തിൽ വിരാജിക്കും
നിഷ്പ്രയമൊളിതിങ്ങി മിന്നുമീ വെൺനക്ഷത്രം

---

# ജീവന്മുക്തിവിവേകം-3

ജി. ബാലകൃഷ്ണൻനായർ

## ജ്ഞാനദാർഢ്യപ്രകാരം

ബ്രഹ്മജിജ്ഞാസയെന്നും ബ്രഹ്മജ്ഞാനമെന്നുമൊക്കെപ്പറഞ്ഞാൽ വാസ്തവത്തിൽ എന്താണ്? ചിലർക്ക് ലളിതകലകളെക്കുറിച്ചെന്നപോലെ കേവലം ഔത്സുക്യംകൊണ്ടു് ബ്രഹ്മത്തെക്കുറിച്ചു് അറിഞ്ഞാൽകൊള്ളാമെന്നാഗ്രഹം തോന്നാം. ഇതു ബ്രഹ്മജിജ്ഞാസയാകുമോ? കാണുന്നവരോടൊക്കെ വാദകോലാഹലം മുഴക്കുന്ന പണ്ഡിതംമന്യന്മാരായ ചിലർ ബ്രഹ്മവിത്തുക്കളെപ്പോലെ കാണപ്പെടുന്നുണ്ടു്. ഇതാണോ ബ്രഹ്മജ്ഞാനം? അവരാരുംതന്നെ സന്ന്യസിക്കുന്നതായിക്കാണുന്നുമില്ല. അപ്പോൾ സന്ന്യാസത്തിനാവശ്യമായ ജിജ്ഞാസയും ജ്ഞാനവും ഏതുപ്രകാരമുള്ളതായിരിക്കും? പറയാം. ഒരാളിനു് അതികഠിനമായ വിശപ്പുണ്ടെന്നിരിക്കട്ടെ, അപ്പോൾ അയാൾക്കു് ഭക്ഷണമൊഴിച്ചുള്ള മറെറാന്നിലും മനസ്സു പതിയുന്നതല്ല. ഭക്ഷണത്തിനു് താമസം നേരിട്ടാൽ അതത്യന്തം അസഹനീയമായി തോന്നുകയും ചെയ്യും. അതുപോലെ ജന്മഹേതുക്കളായ കർമ്മങ്ങളിൽ അത്യന്തം അരുചി തോന്നണം. ജ്ഞാനോപായങ്ങളായ ശ്രവണമനനാദിയിൽ അതീവ താല്പര്യവും ഉദ്ഭവിക്കണം. ഇതാണു് ബ്രഹ്മജിജ്ഞാസ. ഇതിൻെറ ഉറപ്പിനായി സ്വീകരിക്കുന്ന സന്ന്യാസമാണു് വിവിദിഷാസന്ന്യാസം. ഇതുപോലെ ബ്രഹ്മജ്ഞാനമെന്നാലെന്താണെന്നു് ശ്രീ ശങ്കരഭഗവത്പാദർ ഉപദേശസാഹസ്രിയിൽ ഇപ്രകാരം വിവരിക്കുന്നു:—

> ദേഹാത്മജ്ഞാനവത് ജ്ഞാനം
> ദേഹാത്മജ്ഞാനബാധകം
> ആത്മന്യേവ ഭവേദ്യസ്യ
> സ നേച്ഛന്നപി മുച്യതേ. (4. 5.)

ഇപ്പോൾ ദേഹമാണു ഞാനെന്നുള്ള ബോധം എത്രമാത്രം ഉറപ്പുള്ളതാണോ അത്രമാത്രം ഉറപ്പോടുകൂടി ആത്മാവാണു ഞാനെന്ന അനുഭവമുണ്ടാകണം. ഇപ്രകാരം ഉറപ്പുള്ള ആത്മജ്ഞാനം ഞാൻ ദേഹമാണെന്നുള്ള ബോധത്തെ പാടെ പുറംതള്ളുന്നു. സ്വാത്മസ്വരൂപത്തെ ഈ മട്ടിൽ അറിയുന്നയാൾ ആഗ്രഹിച്ചില്ലെങ്കിൽപോലും മുക്തനായി ഭവിക്കുന്നു. ദൃഢമായ ആത്മജ്ഞാനത്തിൻെറ സ്വരൂപം ഉപനിഷത്തുകളും പ്രഖ്യാപിച്ചിട്ടുണ്ടു്. ആത്മജ്ഞാനത്തോടെ വാസനാമയമായ ഹൃദയഗ്രന്ഥി പിളർന്നു നശിക്കുന്നു.

സംശയങ്ങൾ ചിന്നിച്ചിതറി ഒടുങ്ങുന്നു. ആ പരാവരസത്യത്തെ നേരിട്ടു കാണുന്നതോടെ കർമ്മങ്ങളും എല്ലാം ക്ഷയിക്കുന്നു. സമഷ്ടിസൂക്ഷ്മശരീരിയായ ഹിരണ്യഗർഭൻമുതൽ സ്ഥാവരാന്തമുള്ള എല്ലാ ദൃശ്യങ്ങളേയും ഉപനിഷത്തു് അവര ബ്രഹ്മമെന്നാണു് വിളിക്കുന്നതു്. ഈ ദൃശ്യങ്ങളെയെല്ലാം ദർശിച്ചുകൊണ്ടു് സദാ ദ്രഷ്ടാവായി വിളങ്ങുന്ന ചേതനനാണു് പരബ്രഹ്മം. ബുദ്ധിയിൽ സാക്ഷിസ്വരൂപനായി കുടികൊള്ളുന്ന ചേതനയിൽ ജഡത്വം ആരോപിച്ചനുഭവിക്കുന്നതു് അവിദ്യനിമിത്തമാണു്. ജഡവാസനകളാകുന്ന ഛേദിക്കാൻ വയ്യാത്ത കെട്ടുകൾ ഹൃദയത്തെ ഉറപ്പായി ബന്ധിച്ചിരിക്കുന്നു. അതുകൊണ്ടാണവയെ ഗ്രന്ഥികളെന്നു വിളിക്കുന്നതു്. ആത്മാവു് സാക്ഷിയാണോ? കർത്താവാണോ? സാക്ഷിയായി നില്ക്കുമ്പോൾ അതിനു ബ്രഹ്മത്വം ഉണ്ടോ? അതോ ഇല്ലയോ? ബ്രഹ്മത്വം ഉണ്ടെങ്കിൽതന്നെ അതു ബുദ്ധികൊണ്ടറിയുവാൻ പററുമോ? അറിഞ്ഞാൽതന്നെ അതുകൊണ്ടുമാത്രം മുക്തി ലഭ്യമാകുമോ? എന്നിങ്ങനെയുള്ളവയാണു് സംശയങ്ങൾ. പ്രകടമാകാതെ വാസനാമണ്ഡലത്തിൽ ഒളിഞ്ഞുകിടക്കുന്നവയും അനേകം ഭാവിജന്മങ്ങൾക്കു കാരണമായിത്തീരാവുന്നവയുമാണു് കർമ്മങ്ങൾ. ഇങ്ങനെ ഗ്രന്ഥി, സംശയങ്ങൾ, കർമ്മം, എന്നീ മൂന്നും ആത്മദർശനത്തോടെ തിരോഭവിക്കുന്നു. ആത്മദർശി പിന്നെ ശരീരംകൊണ്ടെങ്ങനെ പ്രവർത്തിച്ചാലും ആ കർമ്മമൊന്നും അദ്ദേഹത്തെ ലേശംപോലും ബന്ധിക്കുന്നില്ല. ഗീതയിൽ ഭഗവാൻ ഇക്കാര്യം പ്രഖ്യാപിക്കുന്നതു നോക്കുക:—

> യസ്യ നാഹംകൃതോ ഭാവോ
> ബുദ്ധിര്യസ്യ ന ലിപ്യതേ
> ഹത്വാപി സ ഇമാൻ ലോകാൻ
> ന ഹന്തി ന നിബദ്ധ്യതേ. (18. 17)

ജ്ഞാനിയുടെ ബ്രഹ്മനിഷ്ഠ അവിദ്യാരോപിതമായ അഹംഭാവത്തിൻെറ മൂടുപടംകൊണ്ടു് ഒരിക്കലും മറയ്ക്കപ്പെടുന്നില്ല. മുൻവിവരിച്ച സംശയങ്ങളൊന്നും അദ്ദേഹത്തിൻെറ ബുദ്ധിയെ കലങ്കപ്പെടുത്തുന്നുമില്ല. ഈ സ്ഥിതിയിൽ ത്രൈലോക്യവധംപോലും ബന്ധകാരണമായി ഭവിക്കുന്നില്ല; പിന്നെയാണോ മററു കർമ്മങ്ങളെന്തെങ്കിലും ആ സത്യനിഷ്ഠനെ ബന്ധിക്കുക? ഇവിടെ ഒരു സംശയം വരാം. വിവിദിഷാസന്ന്യാസംകൊണ്ടു് നേടാവുന്നതാണല്ലോ ഈ ജ്ഞാനനിഷ്ഠ. അതുകൊണ്ടുതന്നെ ഭാവിജന്മങ്ങളെല്ലാം തടയപ്പെടും. ഈ ജന്മത്തിൽതന്നെ അനുഭവിച്ചുതീർക്കേണ്ടതായി ശേഷിക്കുന്ന പ്രാരബ്ധം അനുഭവിക്കാതെ ഒടുങ്ങുകയുമില്ല. പിന്നെയെന്തിനാണു് വിദ്വത്സന്ന്യാസമെന്നു് പുതുതായി ഒന്നിനെ അംഗീകരിക്കുന്നതു്? ഈ സംശയം ശരിയല്ല. ജീവന്മുക്തി പ്രസ്പഷ്ടമാക്കാനാണു് വിദ്വത്സന്ന്യാസം. ജ്ഞാനലബ്ധിക്കു് വിവിദിഷാസന്ന്യാസം. അതുപോലെ പ്രസ്പഷ്ടമായ ജീവന്മുക്തസ്ഥിതി അനുഭവിക്കാൻ വിദ്വത്സന്ന്യാസം. ഇത്രയുമാണു് സന്ന്യാസരഹസ്യം.

## ജീവന്മുക്തിവിവരണം

എന്താണീ ജീവന്മുക്തി? അങ്ങനെയൊന്നുണ്ടെന്നുള്ളതിനു തെളിവെന്താണു്? അതു നേടേണ്ടതെപ്രകാരം? നേടിയാൽതന്നെ പ്രയോജനമെന്തു്? പറയാം. ജീവിച്ചിരിക്കുന്ന മനുഷ്യനു് ഞാൻ കർത്താവാണു്, ഭോക്താവാണു്; ഞാൻ സുഖിക്കുന്നു, ദുഃഖിക്കുന്നു ഇത്യാദി ചിത്തസങ്കല്പങ്ങൾ ക്ലേശത്തെയുളവാക്കുന്നതുകൊണ്ടു് ബന്ധമായി ഭവിക്കുന്നു. ഈ ബന്ധത്തെ ഒഴിവാക്കി ജീവിക്കുന്നതാണു് ജീവന്മുക്തി. ഒന്നു ചോദിക്കട്ടെ. ഈ ബന്ധം ആർക്കാണു് ഇല്ലാതാകേണ്ടതു്? സാക്ഷിയായി നിലകൊള്ളുന്ന ആത്മാവിനാണോ അതോ ചിത്തത്തിനാണോ? ആത്മാവിനാണെന്നു പറകവയ്യ. ജ്ഞാനം ലഭിക്കുന്നതോടുകൂടി ഒരിക്കലും ബന്ധത്തിലകപ്പെട്ടിട്ടില്ലാത്ത നിത്യനിർമ്മുക്തനാണു് ആത്മാവെന്നു ബോദ്ധ്യമാകുന്നു. അതുകൊണ്ടു് ആത്മാവിൽനിന്നും ബന്ധം ഒഴിവാക്കുകയെന്ന പ്രശ്നമേ ഉദിക്കുന്നില്ല. ഇനി ചിത്തത്തിനാണോ ഇതു് ഒഴിവായിക്കിട്ടേണ്ടതു്? അതൊരിക്കലും സാദ്ധ്യവുമല്ല. കർത്തൃത്വഭോക്തൃത്വസുഖദുഃഖാദ്യഭിമാനങ്ങൾ ചിത്തത്തിൻെറ സ്വഭാവമാണു്. വെള്ളത്തിൽനിന്നു ദ്രവത്വവും തീയിൽനിന്നു ചൂടും ഒഴിവാക്കാനൊക്കുമെങ്കിൽ ചിത്തത്തിൽനിന്നു് കർത്തൃത്വാദിധർമ്മങ്ങളും ഒഴിവാക്കാൻ സാധിച്ചേയ്ക്കും. വസ്തുസ്വഭാവം നശിപ്പിക്കുക സാദ്ധ്യമല്ലല്ലോ. ഈ സംശയം ശരിയല്ല. ചിത്തത്തിൽനിന്നും കർത്തൃത്വാദിധർമ്മങ്ങൾ സമ്പൂർണ്ണമായി തുടച്ചുമാററാൻ കഴിഞ്ഞില്ലെങ്കിലും ശക്തി കുറച്ചു് അവയെ നിയന്ത്രണാധീന

മാക്കാൻ കഴിയുന്നതാണ്. വെള്ളത്തിലെ ദ്രവത്വം മണ്ണുമായി കൂടിക്കുഴയുമ്പോൾ നഷ്ടമാകുന്നു. മണിമന്ത്രൗഷധങ്ങൾ ഉപയോഗിച്ച് അഗ്നിയുടെ ചൂടും തടയാൻ കഴിയും. അതുപോലെ നിരന്തരമായ യോഗാഭ്യാസംകൊണ്ട് ചിത്തവൃത്തികളേയും പൂർണ്ണനിയന്ത്രണത്തിലാക്കാൻ കഴിയുന്നതാണ്. ഇരിക്കട്ടെ. എന്നാലും പ്രാരബ്ധകർമ്മം ശേഷിക്കുമല്ലോ. അവിദ്യയേയും അതിൻെറ കാര്യങ്ങളായ ചിത്തവൃത്തികളേയും സമ്പൂർണ്ണമായി നശിപ്പിക്കാൻ കച്ചകെട്ടിയിറങ്ങിയിരിക്കുന്ന തത്ത്വജ്ഞാനിക്ക് അത് തടസ്സമായിത്തീരുകില്ലേ ? അപ്പോൾ പ്രാരബ്ധകർമ്മഭോഗത്തിനുവേണ്ടി ദേഹേന്ദ്രിയങ്ങളോടു ബന്ധപ്പെട്ട് വിഷയങ്ങളുമായി സംഗിക്കേണ്ടി വരുമല്ലൊ. ചിത്തവൃത്തികൾ കൂടാതെ സുഖദുഃഖഭോഗം സാദ്ധ്യവുമല്ല. ഈ സ്ഥിതിക്ക് ചിത്തവൃത്തികളെല്ലാം പൂർണ്ണനിയന്ത്രണത്തിലാകുമെന്നു പറയുന്നതെങ്ങനെ? പറയാം. ചിത്തവൃത്തികളെ പൂർണ്ണനിയന്ത്രണത്തിലാക്കി ആനന്ദാതിശയരൂപമായി സമ്പാദിക്കുന്ന ജീവന്മുക്തിയും പ്രാരബ്ധഫലത്തിൽ അന്തർഭവിക്കുന്നുവെന്നറിയേണ്ടതാണ്.

### പുരുഷപ്രയത്നത്തിൻെറ മേന്മ

അങ്ങനെയാണെങ്കിൽ കർമ്മംകൊണ്ടുതന്നെ ജീവന്മുക്തിയുണ്ടായിക്കൊള്ളുമല്ലോ. അതിനുവേണ്ടി വിശേഷിച്ചൊരു പ്രയത്നമെന്തിനാണ് ? കൃഷി, കച്ചവടം തുടങ്ങിയ കർമ്മങ്ങളിൽ ഫലാനുഭവം എങ്ങനെയോ അങ്ങനെതന്നെയാണ് ജീവന്മുക്തിഫലവും. പുരുഷപ്രയത്നംകൊണ്ടല്ലേ കൃഷിയും കച്ചവടവും ഫലിക്കുന്നത് ? ജീവന്മുക്തിയും അങ്ങനെതന്നെ. കർമ്മം സ്വയം പ്രകടമാകാത്ത അദൃഷ്ടവസ്തുവാണ്. വ്യക്തമായ സാധനസാമഗ്രികൂടാതെ അതിന് ഫലത്തെ ജനിപ്പിക്കാൻ കഴിയുന്നതല്ല. അതുകൊണ്ട് കൃഷി കച്ചവടം തുടങ്ങിയവയിൽ പുരുഷപ്രയത്നം കൂടിയേ തീരു എന്നാണെങ്കിൽ ജീവന്മുക്തിലാഭത്തിനും കഥ തുല്യമാണ്. ഇനി പുരുഷപ്രയത്നമുണ്ടായാൽപോലും കൃഷി, കച്ചവടം മുതലായവ ഫലലാഭത്തിൽ ചെന്നെത്താതെ പരാജയപ്പെട്ടുപോകുന്നതു കാണാറുണ്ട്. അവിടെ പ്രബലമായ കർമ്മാന്തരം പ്രതിബന്ധമായിത്തീരുന്നതാണതിനു കാരണം. ആ പ്രബലമായ കർമ്മം കൃഷിക്കാവശ്യമായ മഴയും മററും ഉണ്ടാകാതിരിക്കുകയെന്ന വ്യക്തരൂപം കൈക്കൊണ്ടാണു ഫലലാഭത്തെ തടയുന്നത്. പ്രതിബന്ധത്തെ ഒഴിച്ചുമാററാൻ കഴിവുള്ള പ്രബലതരകർമ്മങ്ങൾകൊണ്ട് അവയും മാറിക്കിട്ടുന്നതാണ്. മഴയില്ലെങ്കിലും മററു മാർഗ്ഗങ്ങളിൽകൂടി ജലസേചനസൗകര്യം സമ്പാദിക്കുന്നതു് ഇതിനു ദൃഷ്ടാന്തമാണ്. യജ്ഞം ചെയ്ത് ദേവതാപ്രസാദം നേടി മഴയുണ്ടാക്കിയും പ്രതിബന്ധത്തെ നശിപ്പിക്കാം. ഇവിടെ വീണ്ടും നദീജലരൂപത്തിലും വൃഷ്ടിയായും പ്രകടസാമഗ്രിയെ ആശ്രയിച്ചുകൊണ്ടാണ് കർമ്മം വെളിപ്പെടുന്നതു്. പ്രകടസാമഗ്രിയെ ആശ്രയിക്കാതെ കർമ്മത്തിനു വെളിപ്പെടാനേ സാദ്ധ്യമല്ല. എന്തിനേറെ, പുരുഷപ്രയത്നംകൊണ്ടു് ഫലഭോഗത്തിൽ പര്യവസാനിക്കേണ്ട പ്രാരബ്ധകർമ്മത്തിൽ വിശ്വസിക്കുന്ന ഒരാൾക്ക് യോഗാഭ്യാസരൂപത്തിലുള്ള പുരുഷപ്രയത്നം വ്യർത്ഥമായിപ്പോകുമെന്ന് മനസ്സുകൊണ്ട് ഭാവനചെയ്യാൻപോലും സാദ്ധ്യമല്ല. അല്ലെങ്കിൽ പ്രാരബ്ധകർമ്മം തത്ത്വജ്ഞാനത്തേക്കാൾ പ്രാബല്യം നേടി അതിനെ തടയുന്നുവെന്നുവന്നാൽതന്നെ യോഗാഭ്യാസം പ്രാരബ്ധകർമ്മത്തേക്കാളും പ്രബലമാണെന്നു കരുതുന്നതിലും അപാകതയില്ല. അതുകൊണ്ടാണ് പ്രാരബ്ധഭോഗത്തിനായി ലഭിച്ച ശരീരത്തെപ്പോലും ഉദ്ദാലകൻ വീതഹവ്യൻ തുടങ്ങിയ യോഗിവര്യന്മാർക്ക് ജ്ഞാനോദയത്തിനുശേഷം സ്വേച്ഛപോലെ ഉപേക്ഷിക്കാൻ തരപ്പെട്ടതു്. യോഗവാസിഷ്ഠത്തിൽ ഇവരുടെ യോഗാഭ്യാസപാടവം വിശദമായി വർണ്ണിച്ചിട്ടുണ്ട്. അല്പായുസ്സുകളായ നമുക്ക് ഉദ്ദാലകനും മററും നേടിയ രൂപത്തിലുള്ള യോഗാഭ്യാസപാടവം സാദ്ധ്യമല്ലെന്നുവന്നാൽപോലും കാമലോഭാദി ചിത്തവൃത്തിനിരോധരൂപത്തിലുള്ള യോഗം അഭ്യസിക്കുന്നതിന് എന്താണ് പ്രയാസം ? ശാസ്ത്രീയമായ പ്രയത്നത്തിന് സ്വാഭാവികമായ കർമ്മഗതിയേക്കാൾ പ്രാബല്യം അംഗീകരിക്കാതെ പോയാൽ വൈദ്യശാസ്ത്രംമുതൽ മോക്ഷശാസ്ത്രംവരെയുള്ള എല്ലാ ശാസ്ത്രനിഗമനങ്ങളും വ്യർത്ഥമാണെന്നു വന്നുചേരും. ചിലപ്പോഴൊക്കെ പരാജയപ്പെടുന്നതുകൊണ്ടുമാത്രം പുരുഷപ്രയത്നം ദുർബലമാണെന്നു് പറഞ്ഞുകൂട. ചില പരാജയങ്ങൾ സംഭവിക്കുന്നുവെന്നുകണ്ട് രാജാക്കന്മാർ സൈന്യശേഖരം

വേണ്ടെന്നുവെയ്ക്കാറില്ലല്ലൊ. ഇക്കാര്യം മനസ്സിൽ കണ്ടുകൊണ്ടു് ആനന്ദബോധാചാര്യൻ പറയുന്നതു നോക്കുക: ''അജീർണ്ണത്തെ ഭയന്നു് ആരും ആഹാരം ഉപേക്ഷിക്കാറില്ല; ഭിക്ഷുകന്മാരെ ഭയന്നു് ആഹാരം പാകംചെയ്യാതിരിക്കുന്നില്ല.'' യോഗവാസിഷ്ഠത്തിൽ ശാസ്ത്രീയപ്രയത്നത്തിന്റെ പ്രാബല്യം രാമനു് വസിഷ്ഠൻ നല്ലപോലെ സ്പഷ്ടമാക്കിക്കൊടുക്കുന്നുണ്ടു്. എല്ലാം പൗരുഷംകൊണ്ടു നേടാമെന്നും ഒടുവിൽ പൗരുഷത്തേയും വെടിഞ്ഞു് സത്യസ്വരൂപവുമായി ഏകീഭവിക്കണമെന്നും വസിഷ്ഠൻ രാമനോടാവശ്യപ്പെടുന്നു.

സർവ്വമേവേഹ ഹി സദാ
സംസാരേ രഘുനന്ദന,
സമ്യക്പ്രയുക്താത് സർവ്വേണ
പൗരുഷാത് സമവാപ്യതേ.

'ഹേ രാമ, വേണ്ടപോലെ പ്രയോഗിക്കപ്പെടുന്ന പൗരുഷംകൊണ്ടു് ഈ ലോകത്തു് ആർക്കും എന്തും നേടിയെടുക്കാവുന്നതാണു്.'

---

# രണ്ടു് ഇതിഹാസകാവ്യങ്ങൾ

**കെ. കെ. എം., ഇരിക്കൂർ**

സനാതനധർമ്മത്തിന്റെ പ്രമാണഗ്രന്ഥങ്ങളാണല്ലോ ഉപനിഷത്തുകൾ. ഇതിന്റെ അർത്ഥത്തെ വിശദമാക്കുകയും വിപുലപ്പെടുത്തുകയും ചെയ്യുന്ന ഗ്രന്ഥങ്ങളുടെ സമുച്ചയമാണു് ഇതിഹാസങ്ങളും പുരാണങ്ങളും.

ധർമ്മാർത്ഥകാമമോക്ഷാണാമുപദേശസമന്വിതം
പൂർവ്വവൃത്തകഥായുക്തമിതിഹാസം പ്രചക്ഷതേ.

എന്നാണു് ഇതിഹാസത്തെപ്പററിയുള്ള നിർവ്വചനം. ജീവിതത്തിൽ സാധിക്കേണ്ടതായ ധർമ്മാർത്ഥകാമങ്ങളാകുന്ന പുരുഷാർത്ഥങ്ങൾ നേടിയതിനുശേഷം മോക്ഷപ്രാപ്തിയിലവസാനിക്കുന്ന പദ്ധതികളെപ്പററിയുള്ള ഉപദേശങ്ങളടങ്ങിയ കഥാപ്രതിപാദനമാണു് ഇതിഹാസമെന്നാണല്ലൊ ഈ നിർവ്വചനംകൊണ്ടു് ഗ്രഹിക്കേണ്ടതു്. അതിനാലാണു് മനുഷ്യജീവിതത്തോടു് പുരാണങ്ങളേക്കാൾ ഇതിഹാസങ്ങൾക്കു് ബന്ധമുള്ളതു്. ധർമ്മാർത്ഥകാമങ്ങളെപ്പററി കേവലം നിർദ്ദേശങ്ങളോ ഉപദേശങ്ങളോ മാത്രമായാൽ പോരാ അവ കഥയിൽ ഉൾക്കൊള്ളിച്ചു് മനസ്സിനെ രസിപ്പിക്കത്തക്കവണ്ണം പ്രതിപാദിക്കണമെന്നു് എടുത്തു പറഞ്ഞതുകൊണ്ടാണു് ഇതിഹാസം കാവ്യത്തിലുൾപ്പെടുന്നതു്.

ഭാരതേതിഹാസങ്ങളിൽ രാമായണത്തിനും ഭാരതത്തിനുമാണു് പ്രാധാന്യമെന്നു് പറയേണ്ടതില്ലല്ലോ. ആർഷസമ്പത്തുംകൊണ്ടു് ഭാരതീയർ സമ്പാദിച്ച രണ്ടു് സാഹിത്യരത്നങ്ങളാണവ. ഭാരതീയരുടെ ജീവിതത്തിലും സാഹിത്യത്തിലും ഈ ഇതിഹാസകാവ്യങ്ങൾ നേടിയിട്ടുള്ള സ്വാധീനശക്തി മററു മതഗ്രന്ഥങ്ങൾക്കുകൂടി നേടുവാൻ സാധിച്ചിട്ടില്ല. പല നൂററാണ്ടുകളായി നമ്മുടെ ജീവിതത്തേയും മനസ്സിനേയും പരിപോഷിപ്പിച്ചുവരുന്ന രാമായണവും ഭാരതവും കാവ്യങ്ങൾ എന്ന നിലയ്ക്കു് മാത്രമാണോ നമ്മെ ആകർഷിക്കുന്നതു്? നമ്മുടെ സമുദായത്തിന്റെ അതിപ്രാചീനാവസ്ഥയിലാണു് ഈ ഇതിവൃത്തങ്ങളുടെ ആവിർഭാവം, അതായതു് സമുദായവും രാജ്യവും ഒരു വ്യവസ്ഥിതിയിലും അടിസ്ഥാനത്തിലും ഉറച്ചുകഴിഞ്ഞിരുന്ന ഒരു കാലഘട്ടത്തിൽ. പഴയ ആചാരങ്ങളും ഭാവിയിലെ പുരോഗതിയും തുല്യപ്രാധാന്യത്തോടെ അവയിൽ ചിത്രീകരിച്ചിരിക്കുന്നു. രണ്ടിലും നമുക്കു് കൌതുകമുണ്ടാവുന്നതുമാണു്. ജ്ഞാനമേറുംതോറും പഴയ കാര്യങ്ങളിലുള്ള ജിജ്ഞാസയും ഭാവിയെപ്പററിയുള്ള പ്രതീക്ഷയും കൂടുന്നതാണല്ലോ.

യുദ്ധവും അപഹരണവും ഭാരതത്തിലേയും രാമായണത്തിലേയും അടിസ്ഥാനസംഭവങ്ങളാണു്. രാമായണത്തിൽ നായിക അപഹരണത്തിനു് വിധേയയാകുമ്പോൾ ഭാരതത്തിൽ രാജ്യമാണു് അപഹരിക്കപ്പെടുന്നതു്. ഇവ വീണ്ടെടുക്കാനുള്ള യുദ്ധമാണു്രണ്ടിലും പ്രധാനഭാഗം വഹിക്കുന്നതു്. ദശരഥരാജധാനിയിലെ അമ്മപ്പോ

രാണ് രാമായണകഥയുടെ നാരായവേരു്. ആ സംഭവവികാസത്തെ തരണം ചെയ്യുന്നതിൽ രാമനും സോദരന്മാരും കാണിക്കുന്ന ത്യാഗവും കർത്തവ്യബോധവും പ്രജാക്ഷേമതല്പരതയും ആധുനികലോകത്തിന്നു നല്ലൊരു ആദർശമാണ്.

ജ്യേഷ്ഠാനുജന്മാരുടെ മക്കൾ തമ്മിലുള്ള മത്സരവും യുദ്ധവുമാണ് ഭാരതകഥയിലെ ബീജം. കള്ളച്ചൂതു കളിച്ച് രാജ്യം തട്ടിയെടുക്കുന്നു. തുടർന്നുണ്ടാകുന്ന ഏതു സംഘട്ടനത്തിലും ഭീഷ്മർ, ധർമ്മപുത്രർ, എന്നിവർ പ്രത്യക്ഷമാക്കുന്ന ധർമ്മബോധവും സത്യനിഷ്ഠയും നമ്മെ ആശ്ചര്യഭരിതരാക്കുന്നു. ദുര്യോധനപ്രഭൃതികളെ ചിത്രരഥൻ പിടിച്ചുകെട്ടിയപ്പോൾ വനവാസം ചെയ്തിരുന്ന ധർമ്മപുത്രരും സോദരന്മാരും അവരെ രക്ഷിക്കുന്നു. ഈ മഹാമനസ്കത പരിഷ്കാരത്തിന്റെ കൊടുമുടിയിലെത്തിയ ഇരുപതാം നൂററാണ്ടിലും പരമാദർശമായി പരിലസിക്കുന്നു. അജയ്യനായ ഭീഷ്മർ തന്റെ വധത്തിനുള്ള ഉപായം ശരണാഗതനായ ധർമ്മപുത്രർക്ക് പറഞ്ഞുകൊടുത്തു്, താനേ മൃത്യുവിനെ വരിക്കുന്നു. സർവ്വോപരി രണാങ്കണത്തിൽ ഉററവരുടേയും ഉടയവരുടേയും കഴുത്തറക്കാൻ ധൈര്യമില്ലാതെ കുഴഞ്ഞുപോയ അർജ്ജുനനെ തത്ത്വോപദേശത്തിന്റെ നവരക്തം നല്കി ഉത്തേജിപ്പിച്ച്, കർമ്മോദ്യുക്തനാക്കിയ ശ്രീകൃഷ്ണൻ, എന്നും ആദരിക്കാനും അനുസരിക്കാനും തക്ക അന്തസ്സാരമുള്ള 'ഗീത' ലോകത്തിനു് സമ്മാനിച്ചിരിക്കുന്നു. ഈ രണ്ടു് ഇതിഹാസവൃത്തങ്ങളും ലോകത്തിലെ മററു കാവ്യങ്ങളെ അപേക്ഷിച്ച് ഭാരതീയരുടെ – ലോകത്തിന്റെതന്നെ – അനശ്വരസമ്പത്തായി അവശേഷിച്ചു നില്ക്കുന്നതിൽ അത്ഭുതപ്പെടേണ്ടതുണ്ടോ ?

ആശ്രമജീവിതത്തിനു് അവയിൽ കല്പിച്ചിട്ടുള്ള പ്രാധാന്യമാണ് ഈ ഇതിഹാസങ്ങളുടെ ഒരു പ്രത്യേകത. ഭൗതികജീവിതത്തിൽ കിടന്നുമുങ്ങുന്നവർക്ക് ആത്മശാന്തിയും പരമാനന്ദവും സിദ്ധിക്കുവാൻ പ്രയാസമാണെന്നും അതിനുള്ള ഉത്തമമാർഗ്ഗം ആശ്രമവാസവും ആദ്ധ്യാത്മികജീവിതവും ആണെന്നുമുള്ള ഒരു രഹസ്യോപദേശവും ഈ രണ്ടു കാവ്യങ്ങളിലും അന്തർലീനമായി വിളങ്ങുന്നതു കാണാം. ഭാരതകഥയിൽ പാണ്ഡവരെ കാട്ടിലേക്കയയ്ക്കണമെന്ന് മാത്രമേ ദുര്യോധനാദികൾ കരുതിയുള്ളു. പാണ്ഡവരാകട്ടെ അക്ഷയപാത്രവും പാശുപതാസ്ത്രവും നേടിയതക്കാലത്താണ്. കാട്ടിലെ മുനിമാരോടു കൂടിയുള്ള ജീവിതം അവരെ വിരക്തരാക്കുമെന്ന് കൗരവന്മാർ പ്രതീക്ഷിച്ചിരുന്നിരിക്കാം. ലൗകികജീവിതത്തിലെ വിജയത്തിന്നു വേണ്ട സിദ്ധികളും കിട്ടാനെളുപ്പം കാട്ടിലാണെന്നറിഞ്ഞപ്പോൾ പാണ്ഡവന്മാരെ അവഹേളിക്കാൻ അവർ ഒരു ''ഘോഷയാത്ര''പുറപ്പെടാനും ഒരുങ്ങാതിരുന്നില്ല. വനത്തിലുണ്ടായ പല അനുഭവങ്ങളും പാണ്ഡവന്മാരെ വീണ്ടും വനവാസത്തിലേയ്ക്കാകർഷിക്കുകയാണുണ്ടായതെന്ന് പറഞ്ഞാൽ വലിയ തെററില്ലെന്ന് തോന്നുന്നു.

അതുപോലെ, ഭരതനെ രാജാവാക്കണമെന്നു് ഭർത്താവിനെ നിർബ്ബന്ധിക്കുന്ന കൈകേയി ശ്രീരാമനെ രാജ്യസുഖങ്ങളിൽനിന്ന് വിമുഖനാക്കാൻ കരുതുന്ന ഉപായം പതിന്നാലുകൊല്ലം ആ സപത്നീപുത്രനെ വനവാസം ചെയ്യിക്കുന്നതാണ്. രാമനാകട്ടെ, വനവാസംകൊണ്ടു് പല മഹർഷിമാരിൽനിന്നും ജ്ഞാനോപദേശവും ദിവ്യാസ്ത്രങ്ങളും സമ്പാദിച്ച് ജീവിതായോധനത്തിന് കൂടുതൽ പ്രാപ്തനായിത്തീരുന്നു. കൈകേയി ശ്രീരാമന്റെ നേരെ പ്രയോഗിച്ച രഹസ്യായുധം തന്റെ മകനേയും ബാധിക്കുമെന്ന സംശയം അവരുടെ മനസ്സിൽ ഉണ്ടായതേയില്ല. ആശ്രമദ്വാരം കണ്ടുപോന്ന ഭരതൻ ശ്രീരാമൻ വനവാസം കഴിഞ്ഞ് മടങ്ങിവരുന്നതുവരെ ''ആശ്രമജീവിതം'' അതിനിഷ്ഠയോടുകൂടി നയിക്കുകയാണുണ്ടായതു്.

ഭാരതയുദ്ധത്തിനുശേഷം ധൃതരാഷ്ട്രർ മുതലായവർ വനവാസത്തിനാണൊരുങ്ങുന്നതു്. യുദ്ധംകൊണ്ടുണ്ടായ നാശവും ശൂന്യതയും ഓർത്ത് പാണ്ഡവരും ആ മഹോദ്യമത്തിനുതന്നെയാണു ശ്രമിക്കുന്നതു്. ചുരുക്കത്തിൽ, ലോകത്തിലുണ്ടാകാവുന്ന കുഴപ്പങ്ങൾക്കെല്ലാം പരിഹാരവും, ചിലപ്പോൾ ലോകജീവിതത്തെ സുഖകരമാക്കാനുള്ള മഹൗഷധവും ആശ്രമജീവിതമാണെന്ന് നമ്മുടെ പിതാമഹന്മാർ ധരിച്ചിട്ടുണ്ടെന്ന് ഈ രണ്ടു കാവ്യങ്ങളും നമ്മെ ഉദ്ബോധിപ്പിക്കുന്നു.

ആശ്രമജീവിതത്തിന്റേയും പ്രാപഞ്ചികജീവിതത്തിന്റേയും അതായതു് ആദ്ധ്യാത്മികജീവിതത്തിന്റേയും ഭൗതികജീവിതത്തിന്റേ

യും ചിത്രങ്ങറം ഒന്നിടവിട്ട കാണിച്ച് ഏതവസ്ഥാന്തരങ്ങളിലും നമ്മെ കമ്മോദ്ബുദ്ധരാക്കകയെന്ന വിശിഷ്ടഗുണം ഈ രണ്ട കാവ്യങ്ങറംക്കമുണ്ട്. ആശ്രമജീവിതം ഒരു സാംസ്കാരികകേന്ദ്രമായി നമ്മുടെ പൂർവ്വികന്മാർ കരുതിയിരുന്നു. വിശ്വാമിത്രന്റെ യാഗരക്ഷയ്ക്കു പോയ കാലത്തുതന്നെ ശ്രീരാമൻ ആശ്രമത്തിന്റെ സാംസ്കാരികവശങ്ങളെപ്പററി ചിന്തിച്ചിരിക്കണം. ദിവ്യാസ്ത്രോപദേശവും മന്ത്രങ്ങളും അദ്ദേഹത്തിനു അന്നാണല്ലൊ ലഭിക്കയുണ്ടായതു്.

പണ്ഡിതനും പാമരനും, ഗൃഹസ്ഥനും സന്ന്യാസിക്കും അവ വിജ്ഞാനത്തിന്റെ അക്ഷയപാത്രവും വിനോദസങ്കേതവുമാണ്. മറെറാരു മഹാഗ്രന്ഥത്തിനുമില്ല ഈ മെച്ചം. ഭാരതീയജീവിതത്തിൽ അവയ്ക്കുള്ള സ്വാധീനശക്തിയുടെ രഹസ്യവും ഇതുതന്നെയാണ്.

---

കട്ടികളുടെ ഗുണങ്ങറം – 5

# സഹനശക്തി

**സി. ദാമോദരമേനോൻ**

മുടിചീകി മെല്ലെ മുഖംമിനുക്കി,
പൊടിയിട്ട കണ്ണാടി നോക്കിനോക്കി,
മിഴിവെഴും കോടിനിറം കലരും
ഡബിറംപാവുവേഷ്ടിയെടുത്തുചാർത്തി,
ഉള്ളിലെരിയുന്ന കാമവഹ്നി
തള്ളിവിടുന്ന പുക വമിച്ചും,
ഉള്ളിത്തൊലിയുടെ ഭള്ള തീക്കും
പൊള്ളക്കുപ്പായമലക്കിത്തേച്ചും,
കണ്ണാടികപ്പം കൊട്ടത്തിടേണ്ട–
മമ്മാതിരിക്കുള്ളടപ്പിലെങ്ങും
ചെററും ചുളിവുപെടാതെ മന്ദം;
ചുററിയടിച്ചു തരുണവൃന്ദം.
മദനമനോഹരരൂപമാന്നോ–
രരമന വിഗ്ഗികളെന്നപോലെ.

കഷ്ടതവന്നാൽസഹിക്കവാനും–
ക്കട്ടിയവക്കില്ല ചെററുപോലും
യാതനയല്പം മതിയവക്ക
ചേതനയററു നിലം പതിക്കാൻ.
കാളും വെയിലിൻനിനവു പോരും
താളുപോൽ വാടിത്തളരുവാനും.
കാലൊന്നു തഞ്ഞിററു ചോര കണ്ടാൽ
മോഹിച്ചു വേഗമുരുണ്ട വീഴും.
ആരാനുരത്തൊരു വാക്കുരച്ചാൽ
ധീരത വേരററടന്നു വീഴും.
ആയുധമെങ്ങാനും കണ്ടുവെന്നാൽ
ബോധക്കേടാന്നു മറിഞ്ഞുവീഴും.
മാരിയും മഞ്ഞും വെയിലിൻചൂടും
തീരെ സഹിയ്ക്കുവാൻ കെല്ലെഴാത്തോർ.

കാരിരുമ്പിന്റെ കഠിനതയെ
പോരുവിളിക്കേണ്ടും മെയ്ക്കരുത്തും
കദനങ്ങളേൽക്കെക്കെലുങ്ങിടാത്ത
കരളിന്നുറപ്പും കലന്നിടേണ്ടോർ,
നാടിൻകിശോരകരേവം തൊട്ടാ–
വാടികളാവതു കഷ്ടമല്ലൊ.

---

# കഥയുള്ള കഥകൾ

**എ. കരുണാകരമേനോൻ**

**208 വെളിച്ചം കണ്ടാൽ ഇരുട്ട് പെട്ടെന്നു പോകം**

ലൗകികകാര്യങ്ങളിലിടപെടുകയും അതേസമയം ഈശ്വരനെപ്പററി ചിന്തിക്കുകയും ചെയ്യുന്നവരെക്കുറിച്ച് ഭഗവാൻ പറഞ്ഞു: "ലോകത്തിൽ ചെയ്യാനുള്ളതെല്ലാം ചെയ്യുകയും അതേസമയം ഈശ്വരനെപ്പററി ചിന്തിക്കുകയും ചെയ്യുന്നവർ തീർച്ചയായും ധീരന്മാരാണ്. ഇതു വളരെ വിഷമമാണെന്നു നിങ്ങറം പറയുമായിരിക്കും. പക്ഷെ ഈശ്വരാനുഗ്രഹമുണ്ടെങ്കിൽ സാധിക്കാൻ കഴിയാത്ത വല്ലതുമുണ്ടോ? അതെത്രതന്നെ വിഷമം പിടിച്ചതായാലെന്താണ്? ഈശ്വരാനുഗ്രഹമുണ്ടെങ്കിൽ അസാദ്ധ്യമായിട്ടുള്ളതു് സാദ്ധ്യമായിത്തീരുന്നു. ഒരായിരം വർഷമായിട്ടു് ഇരുളടഞ്ഞു കിടന്നിരുന്ന ഒരു മുറിയിൽ

ഒരു വിളക്ക കൊണ്ടുവന്നാൽ അല്പാല്പമായിട്ടാണോ അതു് ആ മുറിയെ പ്രകാശിപ്പിക്കുക ? പെട്ടെന്നാണു് മുറിയിൽ പ്രകാശം പരക്കുന്നതു്.''

## 209 ആദ്ധ്യാത്മികജീവിതം അത്യധികം വിഷമം

''എന്തുകൊണ്ടാണു് ഈ ലോകത്തിൽ ഒരാറംക്കു് ആദ്ധ്യാത്മികജീവിതം നയിക്കാൻ കഴിയാത്തതു്?''എന്നായിരുന്നു ചോദ്യം. അതിന്നുത്തരമായി ഇങ്ങനെ തുടന്നു: ''അതു് അത്യധികം വിഷമമാണു്. ഞാൻ ബാഗ്ബസാറിലെ പാലത്തിൻെറ മുകളിൽക്കൂടിയാണു് ഇങ്ങോട്ടു പോന്നതു്. എത്ര ചങ്ങലകൊണ്ടാണു് ആ പാലത്തെ ബന്ധിച്ചിരിക്കുന്നതു് ! അതിൽ ഒന്നു പൊട്ടിയാലൊന്നും സാരമില്ല. എന്തെന്നാൽ ആ പാലത്തെ ശരിക്ക നിത്താൻ പിന്നേയും വളരെയധികം ചങ്ങലകളുണ്ടു്. അതുപോലെതന്നെ ലൌകികജീവിതം നയിക്കുന്ന ഒരാളെ പല ചങ്ങലകളും ബന്ധിക്കുന്നുണ്ടു്. ഈശ്വരാനുഗ്രഹംകൊണ്ടല്ലാതെ ആ ബന്ധങ്ങളിൽനിന്നു മുക്തനാവാൻ അയാറംക്കു സാദ്ധ്യമല്ല. ഈശ്വരദശനം കിട്ടിക്കഴിഞ്ഞാൽപിന്നെ ലോകത്തെ ഭയപ്പെടാനില്ല. വിദ്യയും അവിദ്യയും അദ്ദേഹത്തിൻെറ മായയിലുണ്ടു്, പക്ഷെ ഈശ്വരസാക്ഷാത്കാരം കൈവന്ന ഒരാറം അവയെ അത്ര ഗൌനിക്കുന്നില്ല. പരമഹംസപദത്തിലെത്തിയാൽ അതൊക്കെ ശരിക്കും മനസ്സിലാവും. വെള്ളവും പാലും കലന്നിരിക്കുകയാണെങ്കിൽ അതിൽനിന്നു പാലുമാത്രം വലിച്ചെടുക്കാൻ അരയന്നത്തിനു മാത്രമേ കഴിയൂ. ഒരു കുരുവിക്ക ഒരിക്കലും കഴിയുകയില്ല.

## 210 ഗുരുവിൻെറ വാക്കുകളിൽ വിശ്വസിക്കുക

''അപ്പോറം ഗൃഹസ്ഥനെന്താണു വഴി ?'' എന്നു് ഒരു ഭക്തൻ ചോദിച്ചു. ഭഗവാൻ പറഞ്ഞു: ''ഗുരുവിൻെറ വാക്കുകളിൽ വിശ്വാസംതന്നെ. അദ്ദേഹത്തിൻെറ ഉപദേശങ്ങളെത്തന്നെ നിങ്ങറം ആശ്രയിക്കണം. ഒരു തൂണിന്മേൽ മുറുകെപ്പിടിച്ചുകൊണ്ടു് വട്ടം കറങ്ങുന്ന ഒരാളെപ്പോലെ ഗുരുവിൻെറ വാക്കുകളെ മുറുകെപ്പിടിച്ചുകൊണ്ടു നിങ്ങളുടെ ചുമതലകളെല്ലാം ചെയ്തുതീക്കുക. ഗുരുവിനെ വെറും ഒരു മനുഷ്യനായി കണക്കാക്കരുതു്. സച്ചിദാനന്ദംതന്നെയാണു് ഗുരുവിൻെറ രൂപത്തിൽ വരുന്നതു്. ഗുരുകൃപയാൽ ശിഷ്യനു് ഇഷ്ടദേവദശനം ലഭിച്ചാൽ ഗുരു ആ ഇഷ്ടദേവനിൽ ലയിക്കുന്നതായി ശിഷ്യനു് കാണാൻ കഴിയും.

വിശ്വാസത്തിൻെറ ശക്തിയെത്രയെന്നോ! ഒരിക്കൽ ഒരു ഗുരുവിൻെറ ഗൃഹത്തിൽ ഒരു ചോറൂണു് നടക്കുകയായിരുന്നു. ശിഷ്യന്മാർ അവരവരുടെ കഴിവനുസരിച്ചു് അതിനു വേണ്ട സാധനസാമഗ്രികറം നല്ലാമെന്നേററു. അദ്ദേഹത്തിനു് ഒരു ശിഷ്യയുണ്ടായിരുന്നു, ഒരു പശുമാത്രം സ്വത്തായിട്ടുള്ള ഒരു സാധുവിധവ. ആ പശുവിനെ കറന്നു് ഒരു ഭരണിനിറയെ പാൽ അവർ അദ്ദേഹത്തിനു നല്കി. പക്ഷെ ഗുരു വിചാരിച്ചതു് ആ ചോറൂണസദ്യക്കുവേണ്ട പാലിൻെറയും തൈരിൻേറയും ചുമതല മുഴുവനും അവർ വഹിക്കുമെന്നായിരുന്നു. ഇത്ര കുറച്ചു പാലു കണ്ടപ്പോറം കോപിച്ചു് അദ്ദേഹം അതൊക്കെ വലിച്ചെറിഞ്ഞുകൊണ്ടു് പറഞ്ഞു: 'നീ പോയി മുങ്ങിച്ചാവുക,' എന്നു്. അതു് ഗുരുവിൻെറ ആജ്ഞയായി സ്വീകരിച്ചു്, മുങ്ങിച്ചാവാനായി ആ വിധവ നദിയിലേക്കു പോയി. പക്ഷെ അവരുടെ നിഷ്കളങ്കമായ വിശ്വാസത്തിൽ സന്തുഷ്ടനായ ഈശ്വരൻ ആ ശിഷ്യയുടെ മുമ്പിൽ പ്രത്യക്ഷനായിക്കൊണ്ടു പറഞ്ഞു: ''ഈ തയിർ കൊണ്ടുപൊയ്ക്കാള്ളുക, അതൊരിക്കലും തീരുകയില്ല. എത്രത്തോളം തയിർ ഈ കുടത്തിൽ നിന്നെടുക്കുന്നുവോ അത്രത്തോളം അതിൽ പിന്നേയുമുണ്ടാവും. ഇതു് നിൻെറ ഗുരുവിനെ തൃപ്തനാക്കും.'' ഈ പാത്രം കിട്ടിയപ്പോറം ഗുരു അത്ഭുതംകൊണ്ടമ്പരന്നുപോയി. പാത്രത്തിൻെറ കഥ കേട്ടപ്പോറം അദ്ദേഹം നദീതീരത്തേക്കു പോയി, ശിഷ്യയോടു പറഞ്ഞു: 'ഈശ്വരനെ എനിക്ക കാണിച്ചുതന്നില്ലെങ്കിൽ ഞാനിപ്പോറം മുങ്ങിമരിക്കും.' ഈശ്വരൻ അപ്പോറംതന്നെ അവിടെ വന്നെങ്കിലും ഗുരുവിനു് അദ്ദേഹത്തെ കാണാൻ കഴിഞ്ഞില്ല. ഈശ്വരനെ സംബോധന ചെയ്തുകൊണ്ടു് ആ വിധവ പറഞ്ഞു, 'അങ്ങയുടെ ദശനം ലഭിക്കാത്തതുകൊണ്ടു്, എൻെറ ഗുരു ശരീരം ത്യജിക്കുകയാണെങ്കിൽ ഞാനും എൻെറ ശരീരം ത്യജിക്കും,' എന്നു്. അതുകൊണ്ടു് ഈശ്വരൻ ആ ഗുരുവിൻെറ മുമ്പിൽ പ്രത്യക്ഷനായി – പക്ഷെ ഒരിക്കൽമാത്രം. നോക്കുക, ഗുരുവിലുള്ള വിശ്വാസംനിമിത്തം ആ ശിഷ്യക്കു് ഈശ്വരദശനം ലഭിച്ചു, മാത്രമല്ല ഈശ്വരനെ അവർ ഗുരുവിനു കാണിച്ചുകൊടുക്കുകയും ചെയ്തു. അതുകൊണ്ടു് ഞാൻ പറയുന്നു, 'എൻെറ ഗുരു മദ്യശാലയിൽ പോകുന്ന ആളായാൽപോലും അദ്ദേഹം എനിക്ക സച്ചിദാനന്ദം

തന്നെയാണ്,' എന്ന്. എല്ലാവരും ഗുരുവാകാനാണ് ആഗ്രഹിക്കുന്നത്, പക്ഷെ ശിഷ്യനാകാൻ വളരെ കുറച്ചുപേരേ ആഗ്രഹിക്കുന്നുള്ളു. ഒന്നു ധരിയ്ക്കണം: വെള്ളം കുന്നിന്റെ മുകളിൽ കെട്ടിനില്ക്കുകയില്ല, താഴ്ന്ന നിലത്തോ, കുഴിയിലോ മാത്രമേ അതു കെട്ടിനില്ക്കുകയുള്ളു. ഗുരു തരുന്ന മന്ത്രത്തിൽ വിശ്വസിക്കണം, ഒപ്പം ആദ്ധ്യാത്മികമായ പരിശീലനവും വേണം. സ്വാതിനക്ഷത്രം ഉച്ചസ്ഥനായിരിക്കുമ്പോൾ വീഴുന്ന മഴത്തുള്ളി സ്വീകരിക്കാൻ മുത്തുച്ചിപ്പി തയ്യാറാവുന്നു; ആ തുള്ളി സ്വീകരിച്ചശേഷം അതു കടലിന്നടിയിലേയ്ക്ക് താണുപോവുകയും മുത്തു രൂപംകൊള്ളുന്നതുവരെ അവിടെത്തന്നെ കിടക്കുകയും ചെയ്യുന്നു എന്നാണു പറയുന്നത്.''

**211 വെറും പ്രസംഗംകൊണ്ടു കാര്യമില്ല**

വെറുതെ ആളുകൾ തടിച്ചുകൂടി ആഡംബരത്തോടുകൂടി ആരാധന നടത്തുകയോ അല്ലെങ്കിൽ പ്രസംഗിക്കുകയോ ചെയ്തിട്ട് കാര്യമില്ല എന്നു പറയുകയായിരുന്നു ഭഗവാൻ. അദ്ദേഹം പറഞ്ഞു: ''ബ്രഹ്മസമാജക്കാർ ഇടയ്ക്കിടയ്ക്ക് ഇങ്ങനെ കൂടുന്നത് നന്ന്. പക്ഷെ അതുകൊണ്ടായില്ല. ആഴത്തിൽ മുങ്ങുകതന്നെ വേണം, വെറും ചടങ്ങുകളും പ്രസംഗങ്ങളും മാത്രമായാൽ ഒരു ഫലവുമില്ല. ലൗകികസുഖങ്ങളിലുള്ള ഭ്രമം നീങ്ങിക്കിട്ടാനും, ഈശ്വരന്റെ പാദപത്മങ്ങളിൽ പരിശുദ്ധമായ പ്രേമം ഉണ്ടാകുവാനുമായി ആത്മാർത്ഥതയോടെ പ്രാർത്ഥിക്കുകതന്നെ വേണം. മനസ്സുകൊണ്ട് 'കാമിനീകാഞ്ചനങ്ങളെ' അനുഭവിക്കുന്നതു ഭക്തിയുടെ വളർച്ചയെ തടസ്സപ്പെടുത്തുന്നു. വെറും പൊതുപ്രസംഗങ്ങൾകൊണ്ട് എന്തു കിട്ടാനാണ്? കഴുകൻ വളരെ ഉയരത്തിലാണ് പറക്കുന്നത്, പക്ഷെ അതിന്റെ കണ്ണുകൾ എപ്പോഴും താഴെയുള്ള ശവക്കുഴിയിലായിരിക്കും. 'രാധാകൃഷ്ണ' എന്നു പറയാൻ ഒരു പക്ഷിയെ വേണമെങ്കിൽ പരിശീലിപ്പിക്കാൻ സാധിച്ചേയ്ക്കും. പക്ഷെ ഒരു പൂച്ച വന്നു പിടിക്കുമ്പോൾ ആ പക്ഷി അതിന്റെ ശരിക്കുള്ള ശബ്ദമേ പുറപ്പെടുവിക്കൂ. അതുകൊണ്ട് നിരന്തരം ഈശ്വരനാമവും അദ്ദേഹത്തിന്റെ മഹത്ത്വങ്ങളും കീർത്തിക്കണം. ഏകാന്തതയിലിരുന്നു ധ്യാനിക്കുകയും വേണം. ലോകത്തിൽ ജീവിക്കുന്നവർക്ക് അതിലെ വൃത്തികേടുകളുമായി സമ്പർക്കമുണ്ടാകാതെ തരമില്ല. എന്നാൽ ചളിയുടെ നടുവിൽ ചളി പുരളാതെ ജീവിക്കുന്ന ഒരു വരാലിനെപ്പോലെയാണ് ഒരു യഥാർത്ഥഭക്തൻ ലോകത്തിൽ ജീവിക്കുക. ലോകത്തിലെ വൃത്തികേടുകളൊന്നും അയാളെ ബാധിക്കുകയില്ല.''

# പുസ്തകാഭിപ്രായം

## പരമാർത്ഥപ്രസംഗം

ഗ്രന്ഥകർത്താ: **ശ്രീ വിരജാനന്ദസ്വാമികൾ**
വിവർത്തക: **മിസിസ് തങ്കംനായർ**
പ്രകാശകൻ: **ശ്രീ ഗണാനന്ദസ്വാമി,**
**ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം, കാലടി**

പേജ്. 210 + 42 വില രൂപ 3.50

കേവലം പതിനേഴാമത്തെ വയസ്സിൽ വരാഹനഗരംമഠത്തിൽ ചേർന്ന് ശ്രീരാമകൃഷ്ണദേവന്റെ പ്രമുഖശിഷ്യന്മാരുടെ സാന്നിദ്ധ്യത്തിൽ ദീർഘകാലം ആദ്ധ്യാത്മികസാധനകളനുഷ്ഠിക്കുവാനും, ശ്രീശാരദാദേവിയിൽനിന്നു മന്ത്രദീക്ഷയും ശ്രീ വിവേകാനന്ദസ്വാമികളിൽനിന്നു സന്ന്യാസദീക്ഷയും സ്വീകരിക്കുവാനുമുള്ള സുദുർല്ലഭമായ മഹാഭാഗ്യം കൈവന്ന അനുഗൃഹീതനായ ഒരു മഹാത്മാവിന്റെ—ശ്രീ വിരജാനന്ദസ്വാമികളുടെ—അത്യന്തം സരളവും അമേയവും ഉത്തേജകവുമായ ഉപദേശങ്ങളാണ് പരമാർത്ഥപ്രസംഗം എന്ന ഗ്രന്ഥത്തിന്റെ ഉള്ളടക്കം. ശ്രീരാമകൃഷ്ണസംഘത്തിന്റെ ആദ്ധ്യാത്മികപ്രവർത്തനങ്ങളെ വളരെക്കാലം നിയന്ത്രിച്ചിരുന്ന ഒരാദ്ധ്യാത്മികഗുരുവെന്ന നിലയിൽ തന്റെ ശിഷ്യന്മാർക്ക് സ്വാമികൾ അപ്പോഴപ്പോൾ നല്കിക്കൊണ്ടിരുന്ന വിലയേറിയ ഉപദേശങ്ങളെ കൂട്ടിച്ചേർത്ത്, ജാതിമതകാലദേശസ്ത്രീപുരുഷഭേദമെന്യേ എല്ലാവർക്കും സഹായകമാകത്തക്കവണ്ണം അദ്ദേഹംതന്നെ ആദ്യം ബംഗാളിയിൽ ഒരു ഗ്രന്ഥമെഴുതി. ഭാരതീയരും അന്യനാട്ടുകാരുമായ ഭക്തജനങ്ങളുടെ നിർബ്ബന്ധംനിമിത്തം അദ്ദേഹംതന്നെ പിന്നീട് അതു് ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തി. ആ ഇംഗ്ലീഷുപരിഭാഷയുടെ ഏററവും ലളിതമായ ഒരു മലയാളവിവർത്തനമാണ് ഇപ്പോൾ കാലടി ശ്രീരാമകൃഷ്ണഅദ്വൈതാശ്രമത്തിൽനിന്ന് പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ മനോഹരഗ്രന്ഥം. ക്ഷണികമായ ഈ ലോകത്തിൽ പരമാർത്ഥമായിട്ടുള്ളതു പരമേശ്വരൻ മാത്രമാണ്. ആ പരമേശ്വരനെ സാക്ഷാത്ക്കരിക്കുക എന്ന ജീവിതലക്ഷ്യപ്രാപ്തിക്ക് സുഗമമായ പ്രായോഗികമാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്ന ഗ്രന്ഥമായതുകൊണ്ടായിരിക്കണം പരമാർത്ഥപ്രസംഗം എന്ന പേരു് ഇതിനു നല്കിയിട്ടുള്ളതു്.

ആദ്ധ്യാത്മികസാധകന്മാരെ, പ്രത്യേകിച്ചും പ്രാരംഭദശയിലുള്ളവരെ, അലട്ടിക്കൊണ്ടിരിക്കുന്ന ചെറുതും വലുതുമായ എണ്ണമററ പ്രശ്നങ്ങൾക്ക് ഇത്രത്തോളം പ്രായോഗികമായ പരിഹാരങ്ങൾ നിർദ്ദേശിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ വളരെ വിരളമാണ്. അനുഭവസമ്പന്നനായ ഒരാത്മദർശി തന്റെ അനുഭവജ്ഞാനത്തെ അതേപടി നമ്മുടെ ഹൃദയത്തിലേയ്ക്കു നേരിട്ടു പകർന്നുതരുന്ന ഒരു പ്രതീതിയാണ് **ഇതിലെ ഉപദേശങ്ങൾ ഓരോന്നും വായിക്കുമ്പോൾ നമുക്കുണ്ടാവുന്നതു്". ശ്രീ ക്രിസ്റ്റോഫർ ഈഷർവുഡ്**

ഇതിൻെറ ആമുഖത്തിൽ പറയുന്നതുപോലെ ഇതിൽ ഗ്രന്ഥകാരൻെറ വാക്കുകളേക്കാൾ ഉച്ചത്തിൽ മുഴങ്ങുന്നതു് ഒരു പരമാചാര്യൻെറ സ്വന്തം ജീവിതവും വിശ്വാസവുമാണ്. അനുഭൂതിസമ്പന്നനായ ഒരു മഹാത്മാവുമായി, താൻ പഠിപ്പിക്കുന്നതു ശരിക്കും പരീക്ഷിച്ചറിഞ്ഞിട്ടുള്ള ഒരുത്തമാചാര്യനുമായി, നേരിട്ടുള്ള ഒരു സമ്പക്കമാണ് അതു വായിക്കുമ്പോൾ നമുക്കു കൈവരുന്നതു്.

യഥാർത്ഥത്തിലുള്ള സത്യാന്വേഷികൾക്കും, ജീവിതച്ചുഴികളിൽപെട്ടു കരകാണാതെ, നിരാശരായി, നിസ്സഹായരായി വിഷമിക്കുന്നവക്കും ഒരുപോലെ ഉപയോഗപ്രദമായ ഇത്തരം ഒരു ഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണം മലയാളികൾക്കു് ഒരനുഗ്രഹമായിട്ടുണ്ട്. വിവത്തനം പോലെതന്നെ ലളിതവും ആകഷകവുമായിട്ടുണ്ടു് ഈ പുസ്തകത്തിൻെറ കെട്ടുംമട്ടുമെന്നു പറയുന്നതിലും സന്തോഷമുണ്ട്. ആദ്ധ്യാത്മികമാഗ്ഗത്തിൽ ചരിക്കണമെന്നഭിലഷിക്കുന്നവർ അവശ്യം വായിച്ചുപഠിക്കേണ്ട ഒരു പാഠപുസ്തകമാണ് ഇതു്. മലയാളത്തിൽ പ്രസിദ്ധീകൃതങ്ങളായിട്ടുള്ള അദ്ധ്യാത്മഗ്രന്ഥങ്ങളിൽ സമുന്നതമായ ഒരുസ്ഥാനം ഈ 'പരമാത്ഥപ്രസംഗം' അലങ്കരിക്കുമെന്നുള്ളതിനു സംശയമില്ല.

—ഏ. കെ. മേനോൻ

# വാത്തകൾ

മാർച്ച് 1—ാംനു- വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ശ്രീരാമകൃഷ്ണജയന്തി പതിവുപോലെ കൊണ്ടാടി. രാവിലെ അഞ്ചുമണിക്കു് ഗുരുകുലാന്തേവാസികളുടെ പ്രഭാതഗീതങ്ങളോടും ക്ഷേത്രപ്രദക്ഷിണത്തോടും കൂടി പരിപാടികളാരംഭിച്ചു. വിശേഷാൽപൂജ ഭജന, ഹോമം, കഥാമൃതപരായണം മുതലായവയായിരുന്നു രാവിലത്തെ പരിപാടികൾ. വൈകുന്നേരം തൃക്കാരിയൂർ രാഘവൻനമ്പ്യാരുടെ പാഠകത്തിനുശേഷം പാലക്കാട്ട് വിക്ടോറിയാകോളേജിലെ ലെക്ചറർ ആയ ശ്രീ പി. അച്ചുതൻ ശ്രീരാമകൃഷ്ണദേവനെപ്പററി ഒരു പ്രസംഗം ചെയ്തു. ഗുരുകുലത്തിലെയും ശാരദാമന്ദിരത്തിലെയും ഗീതാപരീക്ഷയിൽ വിജയികളായവക്കുള്ള സമ്മാനദാനവും നിവ്വഹിക്കപ്പെട്ടു.

* * * * *

തൃശ്ശൂർ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച് ശ്രീരാമകൃഷ്ണജയന്തി ആഘോഷങ്ങൾ മാർച്ച് 8, 9, 10 എന്നീ തീയതികളിൽ സാഘോഷം കൊണ്ടാടി. 8—ാംനു- രാവിലെ പൂജാഭജനകൾക്കുശേഷം ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ ശ്രീരാമകൃഷ്ണസൂക്തങ്ങളെപ്പററിയുള്ള പ്രഭാഷണത്തോടുകൂടി ആഘോഷങ്ങളാരംഭിച്ചു. ശ്രീ ഒാട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിൻെറ ഭാഗവതപ്രവചനം മൂന്നു ദിവസങ്ങളിലുമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണജയന്തിസമ്മേളനത്തിൽ കൊയിലാണ്ടി വാസുദേവാശ്രമാദ്ധ്യക്ഷൻ ഡാ. എൻ. കെ. കൃഷ്ണൻ ആദ്ധ്യക്ഷ്യം വഹിച്ചു. പ്രൊ: സി. കെ. വാരിയർ ഉപനിഷത്തുകളുടെ ശാന്തിസന്ദേശത്തെപ്പററിയും ശ്രീ ഗണാനന്ദസ്വാമികൾ ധമ്മസമന്വയത്തെപ്പററിയും ഓരോ പ്രഭാഷണം ചെയ്തു. 9—ാംനു- രാവിലെയും ശ്രീവിവേകാനന്ദവാണികളെപ്പററി സിദ്ധിനാഥാനന്ദസ്വാമികളുടെ പ്രഭാഷണമുണ്ടായി. വൈകുന്നേരത്തെ പരിപാടികൾ തൃക്കാരിയൂർ രാഘവൻനമ്പ്യാരുടെ പാഠകത്തോടുകൂടിയാണ് ആരംഭിച്ചതു്. പ്രൊ: വി. രാമനാഥൻ സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു. പ്രൊ: പി. സി. വാസുദേവൻ ഏളയതു് ഭാരതത്തിൻെറ ആഷ സംസ്കാരപാരമ്പര്യത്തെപ്പററിയും സിദ്ധിനാഥാനന്ദസ്വാമികൾ വിവേകാനന്ദസ്വാമികളെപ്പററിയും ഓരോ പ്രസംഗം ചെയ്തു. പൈങ്കുളം രാമച്ചാക്യാരുടെ ദൂതവാക്യത്തെപ്പററിയുള്ള ചാക്യാർകൂത്തു് എല്ലാവരെയും സന്തോഷിപ്പിച്ചു. മൂന്നാംദിവസം രാവിലെ പ്രവ്രാജിക ധീരാപ്രാണാ ശ്രീ ശാരദാസ്മൃതിയെപ്പററി ഒരു പ്രഭാഷണം ചെയ്തു. വൈകുന്നേരത്തെ ശ്രീശാരദാജയന്തിസമ്മേളനത്തിൽ ശ്രീ എം. അമ്മിണിത്തമ്പാട്ടി, ഡി. ഇ. ഒ. ആദ്ധ്യക്ഷ്യം വഹിച്ചു. പൂജനീയമായ മാതൃഭാവത്തെപ്പററി ശ്രീമതി കെ. പി. ഭവാനി അമ്മയും ത്യാഗസേവനങ്ങൾക്കുള്ള ഉത്തമമാതൃകയെപ്പററി ശ്രീമതി പി. കെ. കമലാക്ഷിഅമ്മയും ഓരോ ഉപന്യാസം എഴുതിവായിച്ചു. നൃത്തകലാവേദി ബാലികമാരുടെ നൃത്തകലാപ്രദശനത്തോടുകൂടി പരിപാടികൾ മംഗളമായവസാനിച്ചു.

* * * *

## ആദ്ധ്യാത്മികാന്തര്യോഗം — 1968

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽ ശ്രീ ശങ്കര—രാമകൃഷ്ണ ജന്മോത്സവത്തോടനുബന്ധിച്ച് ഇക്കൊല്ലവും ആദ്ധ്യാത്മികാന്തര്യോഗം നടത്തുന്നതായിരിയ്ക്കും. മേയ്മാസം മൂന്നാം തീയതി ശ്രീ ശങ്കരജയന്തി ദിവസം അവസാനിക്കത്തക്കവിധം 3 ദിവസത്തെ അന്തര്യോഗവും 2 ദിവസത്തെ വിശേഷപൂജ, ഭജന, മതസമ്മേളനം കലാപ്രകടനങ്ങൾ, എഴുന്നള്ളത്തു് തുടങ്ങിയ വിവിധ പരിപാടികളും ഉണ്ടായിരിക്കും.

അന്തര്യോഗത്തിൽ മദ്രാസ് ശ്രീരാമകൃഷ്ണാശ്രമാദ്ധ്യക്ഷൻ ശ്രീമത് കൈലാസാനന്ദസ്വാമികൾ, വാഴൂർ തീത്ഥപാദാശ്രമാധിപതി ശ്രീമദ് വിദ്യാനന്ദതീത്ഥപാദസ്വാമികൾ, ശ്രീമത് സിദ്ധിനാഥാനന്ദസ്വാമികൾ, പ്രൊ: ജി. ബാലകൃഷ്ണൻനായർ, ബ്രഹ്മശ്രീ ഒാട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് മുതലായ പ്രമുഖപണ്ഡിതന്മാരും സന്ന്യാസിമാരും ആചാര്യന്മാരായിരിക്കും.

ആശ്രമത്തിൽ താമസിച്ച് അന്തര്യോഗത്തിലും ജന്മോത്സവപരിപാടികളിലും പങ്കെടുക്കണമെന്നാഗ്രഹിയ്ക്കുന്നവക്ക് (സ്ത്രീകൾക്കും പുരുഷന്മാക്കും) പ്രത്യേകം താമസസൗകര്യങ്ങൾ ഏപ്പാടുചെയ്യുന്നുണ്ട്. ഓരോരുത്തരും അവരവക്കുവേണ്ട ശയ്യോപകരണങ്ങൾ കഴിയുന്നതു കരുതിയിരിയ്ക്കണം. ഭക്ഷണച്ചെലവിനു മററുമായി ഓരോരുത്തരും 15 രൂപാവീതം ആശ്രമത്തിൽ നൽകണം. അന്തര്യോഗത്തിൽ പങ്കെടുക്കാനാഗ്രഹിയ്ക്കുന്നവർ വിവരം മുൻകൂട്ടി ആശ്രമാധിപതിയെ അറിയിയ്ക്കുകയും ഏപ്രിൽ 29-ാംനു- ഉച്ചയ്ക്കുമുമ്പ് ആശ്രമത്തിൽ എത്തിച്ചേരുകയും വേണം. എന്നു്

പ്രസിഡണ്ടു്

ശ്രീരാമകൃഷ്ണാദ്വൈതാശ്രമം, കാലടി.



**ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!**

# പ്രബുദ്ധകേരളം


| വാല്യം 53 | 1968 മേയ് | ലക്കം 5 |
|---|---|---|


## അമൃതവാണി

ബുദ്ധി സംസ്കരിച്ചതിന്റെ ഫലമായി ഭൗതികവിജ്ഞാനങ്ങൾ ശതക്കണക്കായി ആവിഷ്കരിക്കപ്പെട്ടു. അതിന്റെ ഫലമായി കുറച്ചുപേർ വളരെ പേരെ അടിമകളാക്കി; ഉണ്ടായ ആകെ ഗുണം ഇതാണ്: കൃത്രിമങ്ങളായ ആവശ്യങ്ങൾ സൃഷ്ടിക്കപ്പെട്ടു. ഓരോ പാവപ്പെട്ടവനും, കഴിവുണ്ടെങ്കിലും ഇല്ലെങ്കിലും, ആ ആവശ്യങ്ങളെല്ലാം നിറവേററണം; തരപ്പെടാഞ്ഞാൽ അതിന്നു പാടുപെടുകയായി. അങ്ങനെ പാടുപെട്ടു ചാവുകയും ചെയ്യുന്നു. ഇതാണുഫലം. ശോകശാന്തിക്കുള്ള മാർഗ്ഗം ബുദ്ധിയിൽക്കൂടിയല്ല, ഹൃദയത്തിൽക്കൂടിയാണ്. ഈ വമ്പിച്ച പ്രയത്നമെല്ലാം മനുഷ്യനെ അധികം നിർമ്മലനും ശാന്തനും ക്ഷമാശീലനുമാക്കാൻ വിനിയോഗിച്ചിരുന്നുവെങ്കിൽ, ഇന്നുള്ളതിന്റെ ആയിരംമടങ്ങു സുഖം ഉണ്ടായേനെ. എപ്പോഴും ഹൃദയത്തെ സംസ്കരിക്കുക; ഹൃദയത്തിലൂടെ ഈശ്വരൻ സംസാരിക്കുന്നു. ബുദ്ധിയിൽക്കൂടി സംസാരിക്കുന്നതു് നിങ്ങൾതന്നെ.........നിങ്ങൾ ബുദ്ധിയും കൊണ്ടുമാത്രമാണ് വരുന്നതെങ്കിൽ ബുദ്ധിക്കു കുറച്ചു കസർത്തും ബുദ്ധിക്കൊത്ത ചില സിദ്ധാന്തങ്ങളും കിട്ടും, സത്യം കിട്ടുകയില്ല. സത്യത്തിന്റെ മുഖം കാണുന്ന ആൎക്കും അതു സത്യമാണെന്നു ബോധ്യപ്പെടും. സൂര്യനെ കാണിച്ചുതരാൻ പന്തം വേണ്ട. സൂര്യൻ സ്വയം ജ്യോതിസ്സാണ്. സത്യത്തിന്നു തെളിവു വേണമെങ്കിൽ ആ തെളിവിനെ എന്തു തെളിയിക്കും? സത്യത്തിന്നു് ഒരു സാക്ഷി വേണമെങ്കിൽ ആ സാക്ഷിക്കു സാക്ഷി എവിടെ? നാം പ്രേമാദരങ്ങളോടുകൂടി വേണം മതത്തെ സമീപിക്കുവാൻ. ശുദ്ധഹൃദയത്തോടും ആദരഭാവത്തോടും കൂടി വരുന്നവന്റെ ഹൃദയം വിടരുന്നു. അവന്നു വാതിലുകൾ തുറന്നുകിട്ടുന്നു. അപ്പോൾ ഹൃദയം തന്നെ 'ഇതു സത്യമാണ്, ഇതു് അസത്യമാണ്' എന്നു നമ്മോടു പറയും.

വിവേകാനന്ദസാഹിത്യസർവ്വസ്വം II. 66.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഒരു ദിവസം ഉച്ചയ്ക്ക് ഊണു കഴിഞ്ഞതിനു ശേഷം ശ്രീരാമകൃഷ്ണദേവൻ രാഖാലിനോട് മുറുക്കുന്നതിന്ന് വെററില ഒരുക്കിക്കൊടുക്കാൻ പറഞ്ഞു. കുറച്ചുകഴിഞ്ഞ് വീണ്ടും അദ്ദേഹം വിളിച്ചുചോദിച്ചു, ''ഏയ് രാഖാൽ, വെററിലക്കൂട്ട് ഒരുക്കിക്കഴിഞ്ഞില്ലേ, ഒരെണ്ണമൊന്ന് ശരിയാക്കി തരു.'' ഠാക്കൂർ ഇതു് പറഞ്ഞുതീരുംമുമ്പ് രാഖാൽ പറഞ്ഞു: 'എനിക്കു് വെററിലയിൽ നൂറ് തേയ്ക്കാനൊന്നും അറിഞ്ഞുകൂടാ.'

രാഖാലിതു പറഞ്ഞപ്പോൾ ഠാക്കൂർ ചോദിച്ചു: ''അതു കൊള്ളാം, ഇതു് കേമമായല്ലൊ. മുറുക്കാനുണ്ടാക്കാൻ ഇനി പ്രത്യേകമായൊരു പഠിപ്പൊക്കെ വേണോ ? അതിലിനി അറിയാനെന്താണുള്ളതു് ? ചെല്ല വേഗം, ഉം, വേഗം പോയി അതു് ഉണ്ടാക്കിക്കൊണ്ടുവരു.' എന്നിട്ടും രാഖാൽ അനങ്ങിയില്ല. രാഖാലിൻെറ ഈ കൂസലില്ലായ്മ കണ്ടു് ലാട്ടുവിനു് കലികയറി; ലാട്ടുവിൻെറ ഉള്ളിൽ കോപം അലച്ചുകയറുന്നുണ്ടെന്നു് രാഖാലിന്നൊട്ടു മനസ്സിലായതുമില്ല. എന്നല്ല, ഠാക്കൂറിനെ കൂടുതൽ കൂടുതൽ ധിക്കരിച്ചുകൊണ്ടു് പാറപോലെ അവിടെ ഇരിക്കുകയും ചെയ്തു. ലാട്ടുവിനു് സഹികെട്ടു. ഠാക്കൂറിൻെറ മുമ്പിൽവെച്ചുതന്നെ രാഖാലിനോട് പറഞ്ഞു: 'ഇതെന്തു ധിക്കാരമാണ്, രാഖാൽബാബു! അദ്ദേഹത്തിൻെറ മുഖത്തുനോക്കി ഇങ്ങനെ കൂസൽകൂടാതെ ധിക്കരിച്ചു പറയുകയോ? നിങ്ങൾ അദ്ദേഹത്തിൻെറ വാക്കുകൾ കേട്ട ഭാവംപോലുമില്ലാതെ അവിടെ കുത്തിയിരിക്കയാണ്. ഇതും പോരാതെ മെക്കട്ട്കേറി വർത്തമാനം പറയുകയോ – ഇതെന്തുതരം മര്യാദയാണ് ?' ലാട്ടുവിൻെറ ചൂടുപിടിച്ച വർത്തമാനം കേട്ടപ്പോൾ രാഖാലിനും ചൊടിച്ചു. അദ്ദേഹം ഉറക്കെ വിളിച്ചുപറഞ്ഞു: 'തനിക്കു് വേണമെന്നു തോന്നുന്നുണ്ടെങ്കിൽ പോയി വേഗം തെറുത്തുകൊടുത്തുകൂടേ വെററില ? എന്നെക്കൊണ്ടു് സാധിക്കില്ലെന്നു പറഞ്ഞാൽ സാധിക്കില്ല എന്നർത്ഥം. ഞാനീ കാലത്തിന്നിടയ്ക്കു് ആ പണി ചെയ്തിട്ടില്ല. ഇനി അദ്ദേഹമൊന്നു് പറഞ്ഞു എന്നുവെച്ചു് വെററില തെറുക്കാൻ ഞാൻ പുറപ്പെടണമെന്നോ! ഊം, അതു നടക്കും!'

രാഖാൽ ഇതു്പറഞ്ഞപ്പോഴേയ്ക്കും ലാട്ടു ശരിക്കും കലി തുള്ളിത്തുടങ്ങി. പകുതി ഹിന്ദിയും പകുതി ബംഗാളിയും കൂടിക്കലർന്ന ഭാഷയിൽ വായിൽ തോന്നിയതൊക്കെപറഞ്ഞ് ശകാരിച്ചു.

ഈ നാടകമെല്ലാം കണ്ടുകൊണ്ടു് ഠാക്കൂർ കുലുങ്ങിച്ചിരിച്ചു് രസിക്കുകയാണ്. ഈ രസത്തിൽ പങ്കുകൊള്ളുവാനായി ഭാഗിനേയനായ രാമലാലിനെ വിളിക്കാനും തുടങ്ങി: 'ഓ രാം നേലോ! ഈ രാഖാൽ ലേട്ടോമാരുടെ യുദ്ധം കാണണമെങ്കിൽ ഓടിവാ.'

രാമലാൽ ഓടിയെത്തി. അപ്പോഴും ആ വാഗ്യുദ്ധം അവസാനിച്ചിട്ടില്ല. രാമലാലിനോടായിട്ട് ഠാക്കൂർ വ്യംഗ്യാർത്ഥത്തിൽ പതുക്കെ ഒരു ചോദ്യം: 'ഒന്നു് പറയൂ, കേൾക്കട്ടെ, ഇവരിൽ ആരാണ് കൂടുതൽ വലിയ ഭക്തൻ, രാഖാലോ ലേട്ടോവോ ?' ഠാക്കൂറിൻെറ ആശയം മനസ്സിലാക്കിയ രാമലാൽ ചിരിച്ചുകൊണ്ടു് പറഞ്ഞു: 'രാഖാലാണ് കൂടുതൽ വലിയ ഭക്തൻ എന്നാണ് തോന്നുന്നതു്.'

രാമലാൽദാദയുടെ ഈ അഭിപ്രായപ്രകടനം കേട്ടപ്പോൾ ലാട്ടു ശുണ്ഠിയെടുത്തുകൊണ്ടു് അങ്ങോട്ടൊരു ചാട്ടം: 'അതേയതെ, അദ്ദേഹം പറഞ്ഞതു് കേൾക്കണമെന്ന ഭാവം പോലുമില്ല, എന്നിട്ടും രാഖാൽതന്നെ, അല്ലെ, വലിയ ഭക്തൻ!'

ലാട്ടുവിൻെറ കലിതുള്ളലും അലച്ചയും കണ്ടിട്ട് ഠാക്കൂർ പിന്നേയും ഉറക്കെ ഉറക്കെ ചിരിക്കാൻ തുടങ്ങി. രാമലാലിൻെറ നേരെ തിരിഞ്ഞിട്ട് പറഞ്ഞു: 'നീ പറഞ്ഞതു് ശരിക്കുകൊണ്ടു, രാംനേലോ! രാഖാലിൻെറ ഭക്തിക്കാണു് വീര്യം കൂടുതൽ. കണ്ടാൽതന്നെ മനസ്സിലാകുമല്ലൊ അതു്. രാഖാൽ എന്തു ശാന്തനായിട്ടാണു

ചിരിച്ചുചിരിച്ച് വർത്തമാനം പറയുന്നതു്! പക്ഷേ (ലാട്ടുവിനെ ചൂണ്ടിക്കാണിച്ചിട്ട്) ഇതു് നോക്കൂ, കലി തിളച്ചുമറിയുന്നതു കണ്ടോ? ഭക്തി വേണ്ടിടത്തോളമുള്ള ഒരാൾക്ക് ഇതിന്റെ (സ്വന്തം ശരീരം തൊട്ടു കാണിച്ചിട്ട്) മുമ്പിൽവെച്ചു കോപം പ്രകടിപ്പിക്കാൻ ധൈര്യമുണ്ടാകുമോ ? കോപം ചണ്ഡാളനാണ്! കോപത്തിന്റെ മുമ്പിൽ ഭക്തിയും ശ്രദ്ധയുമൊക്കെ വെറും ആവിയായിപ്പോവില്ലേ!'

ഇതു കേട്ടപ്പോൾ ലാട്ടുവിന്റെ മനസ്സിൽ തള്ളിക്കയറി വന്ന വികാരങ്ങൾ ഊഹിക്കുകയാവും ഭേദം. അട്ടയുടെ മുഖത്തു് ഉപ്പിട്ടുകൊടുത്താൽ എന്തായിരിക്കും അവസ്ഥ, അതുപോലെയായി ഠാക്കൂറിന്റെ വാക്കുകൾ കേട്ടപ്പോൾ ലാട്ടുവിന്റെ സ്ഥിതിയും. അദ്ദേഹത്തിന്റെ കോപവും ലജ്ജയും അഭിമാനക്ഷതവും എല്ലാം ചേർന്ന് അശ്രുരൂപേണ പുറത്തേയ്ക്കു് കുതിച്ചൊഴുകാൻ തുടങ്ങി. ലാട്ടു തേങ്ങിത്തേങ്ങിക്കരഞ്ഞു. 'ഞാനിനി ഒരിക്കലും അവിടുത്തെ മുമ്പിൽ വെച്ച് ദ്വേഷ്യം കാണിക്കുകയില്ല, ഇത്തവണ എനിക്ക് മാപ്പുതരാൻ കനിവുണ്ടാകണേ.'

ലാട്ടുവിന്റെ കണ്ണിൽ വെള്ളം നിറയുന്നതു കണ്ടപ്പോൾ ഠാക്കൂർ ശിഷ്യനെ സമാധാനിപ്പിക്കുന്നതിന്നായി പറഞ്ഞു: 'നോക്കു്, രാഖാൽ പറഞ്ഞതു് ശരിയാണ്. ഇതിന് (സ്വശരീരത്തെ തൊട്ടുകാണിച്ചിട്ട്) അല്ലെ വെററില തിന്നാൻ മോഹം തോന്നിയതു്! അതുകൊണ്ടാണ് രാഖാലിന് ആ വാക്കിനെ കൂസൽ കൂടാതെ ചവിട്ടിനീക്കാൻ കഴിഞ്ഞതു്. ഇതിന്നുള്ളിൽ കുടികൊള്ളുന്ന ആൾക്കാണ് വെററില തിന്നാൻ ആഗ്രഹം വന്നതെങ്കിൽ, നീ വിചാരിക്കുന്നുണ്ടോ ആ വാക്കിനെ നിസ്സാരമാക്കി തള്ളാൻ രാഖാലിന് കെല്പുണ്ടാകുമെന്ന് ?'

ഏതെങ്കിലുമാവട്ടെ, പലതും പറഞ്ഞു് സമാധാനിപ്പിച്ച് ഒടുവിൽ ഠാക്കൂർ ലാട്ടുവിനെക്കൊണ്ടുതന്നെ താംബൂലം ശരിപ്പെടുത്തി എടുപ്പിച്ചു.

പിന്നീടൊരിക്കൽ ഇക്കഥ വിവരിച്ചതിനുശേഷം ലാട്ടുമഹാരാജ് അതിന് കൊടുത്ത ടിപ്പണിയും കൂടി കേട്ടോളൂ:

'കേൾക്കണോ! രാഖാൽ രാജാവാവാനുള്ള ആളായിരുന്നില്ലെ, * അതുകൊണ്ട് ഇത്തരം നിസ്സാരകാര്യങ്ങളൊന്നും ഠാക്കൂർ അദ്ദേഹത്തെക്കൊണ്ട് ചെയ്യിച്ചിരുന്നില്ല.'

ഇതോടൊപ്പം രാഖാലിനെ സംബന്ധിച്ച മറെറാരു സംഭവവും കൂടി ഇവിടെ പകർത്തുന്നതു് യുക്തമായിരിക്കും: ''ഒരു ദിവസം രാഖാലിനോട് ഠാക്കൂർ കുഴമ്പ് തേപ്പിച്ച് തടവിക്കൊടുക്കാൻ പറഞ്ഞു. എണ്ണക്കുപ്പി കൈയ്യിലെടുത്ത ഉടനെ രാഖാലിന്റെ മനസ്സിൽക്കൂടി കടന്നുപോയ വിചാരം എന്താണെന്നാർക്കറിയാം – ഏതായാലും കുപ്പി കൈയ്യിൽ പിടിച്ചുകൊണ്ട് രാഖാൽ നേരെ തിരിഞ്ഞ് വരാന്തയിൽനിന്ന് കല്പട താഴത്തേയ്ക്കിറങ്ങുന്നതാണ് ഞാൻ കണ്ടതു്. ഠാക്കൂർ പറയുന്നതും കേട്ടു– 'എവിടം വരെ പോകുമെന്ന് ഞാനൊന്ന് കാണട്ടെ, ഒടുവിലിവിടെത്തന്നെ വരും.' രാഖാൽ നടക്കുകയാണ്. അസ്ത്രം വിട്ടപോലെ നേരേ വെളിയിലേയ്ക്ക്. പക്ഷെ ഗെയിററിന്നടുത്തെത്തിയതും വീണ്ടും ആ മനസ്സിൽക്കൂടി കടന്നുപോയ വിചാരമെന്താണെന്ന് മനസ്സിലായില്ല–തിരിഞ്ഞൊരോട്ടം. അതാ ഠാക്കൂറിന്റെ മുമ്പിലെത്തി. രാഖാൽ തിരിച്ചുവരുന്നതു കണ്ടപ്പോൾ അദ്ദേഹം

---

* രാഖാൽമഹാരാജ് അഥവാ ശ്രീമദ് ബ്രഹ്മാനന്ദസ്വാമികൾ 'രാജാ മഹാരാജ്' എന്ന പേരിലാണ് അറിയപ്പെട്ടിരുന്നതു്, ഇന്നും അറിയപ്പെടുന്നതും. ഒരു ദിവസം ഠാക്കൂർ നരേന്ദ്രനോടു പറഞ്ഞു: 'രാഖാലിനു രാജബുദ്ധിയാണ്. വേണമെന്നു വെച്ചാൽ അവന് അതിബൃഹത്തായൊരു സാമ്രാജ്യംതന്നെ ഭരിക്കാനുള്ള കഴിവുണ്ട്.' തീക്ഷ്ണബുദ്ധിയായ നരേന്ദ്രനുടനെ മനസ്സിലായി: രാഖാലിനെ ഭാവിസംഘത്തിന്റെ സംഘനായകപദത്തിൽ അവരോധിക്കേണമെന്ന് ഠാക്കൂർ നിർദ്ദേശിക്കുകയാണെന്ന്. അതിനാൽ ഒരു ദിവസം ഗുരുഭ്രാതാക്കളോട് നരേന്ദ്രനാഥൻ സംഭാഷണമദ്ധ്യേ പറയുകയുണ്ടായി: 'ഇന്നുമുതൽ നമുക്ക് രാഖാലിനെ 'രാജാ' എന്നു വിളിക്കാം'. രാഖാലിനോട് ഠാക്കൂറിന്നുള്ള പ്രത്യേകവാത്സല്യവും ആദരവും എത്ര അവഗാഢമാണെന്ന് നല്ലവണ്ണം കണ്ടറിഞ്ഞിട്ടുള്ള സതീർത്ഥ്യരെല്ലാം അതിനോടുതന്നെ അനുകൂലിച്ചു. അന്നുമുതൽ രാഖാൽ മഹാരാജ് 'രാജാമഹാരാജ്'ആയി.

പറഞ്ഞു: 'എന്തെടാ! പോകാനൊത്തില്ലേ?' രാഖാൽ വിങ്ങിപ്പൊട്ടി കരയാനാരംഭിച്ചു.''[1]

ശ്രീരാമകൃഷ്ണദേവൻെറ നാട്ടുകാരനായ ശ്രീയുത് പ്രതാപചന്ദ്രഹസ്ര ദക്ഷിണേശ്വരത്തു വന്നിട്ട് അധികനാളായില്ല. ഗ്രാമീണരുടെ ഇടയിൽ ധർമ്മത്തേയും ധാർമ്മികജീവിതത്തേയും സംബന്ധിച്ച് പൊതുവായൊരു ധാരണ ഉണ്ടായിരിക്കുമല്ലൊ. ശരിക്കും അതേമട്ടിലാണ് ഹസ്രയുടേയും വീക്ഷണഗതി. പൂജ ചെയ്യുക, പുരാണങ്ങൾ ഉറക്കെഉറക്കെ വായിക്കുക, എല്ലാവരും കേൾക്കെ നാമം ജപിക്കുക, ജപിക്കുമ്പോൾ ജപമാല ചുററിച്ചുകൊണ്ടിരിക്കുക ഇത്രയൊക്കെയാണ് ഹസ്രയുടെ കണ്ണിൽ ആദ്ധ്യാത്മികജീവിതം. പൂജ, പാരായണം, മാലയിൽ ജപം, ചന്ദനപ്പൊട്ട്, ഭസ്മക്കുറി ഇവയൊന്നുമില്ലാത്ത ആളുകളെ – ധാർമ്മികജീവിതത്തിലെ ഈ ബാഹ്യാംഗങ്ങളെ പ്രദർശിപ്പിക്കാത്തവരെ — ഈശ്വരവിശ്വാസികളായിത്തന്നെ കരുതാൻ ഹസ്ര കൂട്ടാക്കിയിരുന്നില്ല. ദക്ഷിണേശ്വരത്തുവന്ന് കുറച്ച് ദിവസം താമസിച്ചു കഴിഞ്ഞപ്പോഴല്ലെ ഹസ്രയ്ക്ക് മനസ്സിലായതു്, ഠാക്കൂർ ഈവകയിൽ യാതൊന്നും ചെയ്യുന്നില്ലെന്ന്. അദ്ദേഹത്തിന്നതിലൊന്നും ശ്രദ്ധയേ ഇല്ല, അവയ്ക്കൊന്നും ഠാക്കൂർ യാതൊരു വിലയും കല്പിക്കുന്നില്ല. അതുകൊണ്ട് താനിതിൽ ഠാക്കൂറിൻെറ ശ്രേയസ്സിനെ ഉദ്ദേശിച്ച് എന്തെങ്കിലും ഒന്ന് ചെയ്യേ തീരൂ എന്നു കരുതി ഒരു ദിവസം അദ്ദേഹം അങ്ങോട്ടുചെന്ന് ഠാക്കൂറിനെ ഉപദേശിക്കാനൊരുമ്പെട്ടു. 'ഇതൊന്ന് കേൾക്കൂ ഗദാധർ, ഓ, ഇങ്ങനെയങ്ങ് പോയാൽ ശരിയല്ല,കേട്ടോ. ഇങ്ങനെയായാൽ, നോക്കിക്കോളൂ, അധികനാളൊന്നും ആളുകൾ നിങ്ങളെ തലയിലേററിക്കൊണ്ടു നടക്കുകയുംമററുമൊന്നുമില്ല. ആളുകളെ ബോദ്ധ്യപ്പെടുത്താനെങ്കിലുംവേണ്ടി എന്തെങ്കിലുമൊക്കെ ഒന്ന് കാട്ടിക്കൂട്ടിക്കൂടേ? ഒന്നു ചെയ്താൽ മതി, ഞാൻ ചെയ്യുന്നതു് കാണാറില്ലെ, അതുപോലെ ആ മാലയെടുത്തൊന്ന് ജപിച്ചുകൊണ്ടിരുന്നാലും മതി. അതു് ചെയ്യാനെന്താ വിഷമം? എത്രവളരെ ആളുകളിവിടെ വന്നുപോകുന്നു. അവരൊക്കെ നിങ്ങൾ ജപമാലയിൽ നാമം ജപിച്ചുകൊണ്ടിരിക്കുന്നതു് കാണുമ്പോൾ താനെ വിചാരിച്ചോളുമല്ലൊ നിങ്ങൾക്ക് ഏതാണ്ട് ചില തപസ്സൊക്കെ ഉണ്ടെന്ന്.'

ഹസ്രയുടെ ഉപദേശം കേട്ടതും ഠാക്കൂറിന്ന് ചിരിവന്നു. അദ്ദേഹമുടനെ ലാട്ടു, ഹരീശ്, ഗോപാൽ, രാമലാൽ മുതലയവരെ വിളിച്ചിട്ട് പറഞ്ഞു: 'കേട്ടോളിൻ എല്ലാവരും. ഹസ്ര പറയുന്നതൊന്ന് കേൾക്കൂ നിങ്ങളൊക്കെ. എന്നോടേയ് മാലയിൽ ജപിക്കാൻ പറയുകയാണ്, ഞാനേയ്! എന്താ കഥ! എനിക്കുണ്ടോ ഇതൊക്കെ പററുന്നു? അയാളു പറയുകയാണ്, ഞാൻ മാലയിൽ നാമം ജപിക്കുന്നതും മററും ആളുകളു് കണ്ടില്ലെങ്കിൽ ആരും എന്നെ ഒരു ചില്ലിക്കാശിന്ന് വിലവെയ്ക്കില്ലെന്ന്. പക്ഷെ, അതേ കേട്ടോ, ഹസ്ര പറയുന്നതു സത്യമാണ്, അല്ലെ?'

സേവകന്മാർക്ക് ഇതു കേട്ടപ്പോൾ ഹസ്രയുടെ നേരെ ദേഷ്യം വന്നു. ഹരീശ് ഉടനെ പറഞ്ഞു: 'അയാളുടെ വാക്ക് അങ്ങു കേട്ടഭാവം നടിക്കേണ്ടാ. നാട്ടിൻപുറത്തുനിന്നു വന്നവനല്ലെ, അതുപോലെതന്നെ നാട്ടിൻ പുറത്തെ ബുദ്ധിയും കാണും?'

അപ്പോൾ ഠാക്കൂർ ഹരീശിനോട് പറഞ്ഞു: 'അയ്യയ്യോ, അത്രയ്ക്ക് കടന്നു പറയല്ലേ, നാട്ടിൻ പുറത്തെ ബുദ്ധി എന്നൊന്നും പുച്ഛിക്കരുതു്. അയാളുടെ വായിൽക്കൂടി അമ്മതന്നെയാണ് സംസാരിക്കുന്നതു്.'

---

[1] പരമഹംസദേവൻെറ അന്തരംഗശിഷ്യന്മാരിൽ പലർക്കും ധ്യാനാവസ്ഥയിലും കീർത്തനഭജനാലാപസമയത്തും ഭാവസമാധി വരുന്നതു കണ്ടിട്ട് തന്നേയും സമാധി പഠിപ്പിച്ചുകൊടുക്കുവാൻ രാഖാൽ ഠാക്കൂറിൻെറ അടുത്താവശ്യപ്പെടുക പതിവായിരുന്നു. അന്ന് കുഴമ്പ് തേപ്പിക്കാൻ പുറപ്പെട്ട ദിവസം രാഖാൽ വീണ്ടും ഇതു പറഞ്ഞു് ശാഠ്യം പിടിച്ചു. ഠാക്കൂർ ആദ്യമൊക്കെ സ്വശിഷ്യനെ കളിയാക്കിനോക്കി. വാശി മുറുകിവരുന്നതു കണ്ടപ്പോൾ കുറച്ചൊന്ന് ശക്തിയായി ശകാരിക്കുകയും ചെയ്തു ക്ഷോഭിച്ചുവശായ രാഖാൽ താനെന്നന്നേയ്ക്കുമായി ഇവിടം വിടുകയാണെന്ന ഭാവത്തിൽ എഴുന്നേററു് ഓടുകയാണുണ്ടായതു്. പക്ഷെ പ്രധാനഗോപുരത്തിന്നടുത്തെത്തിയപ്പോഴേയ്ക്കും കണ്ണു കാണാൻ വയ്യാതെയായി. തിരിച്ച് ഗുരുവിന്നടുത്തേയ്ക്കോടി. തനിക്ക് ഒരുവിധത്തിലും വിട്ടുപോകാൻ വയ്യാത്ത വിധത്തിലുള്ള ഒരു സ്നേഹപാശത്തിൽ താൻ കുടുങ്ങിയിരിക്കുകയാണെന്ന് ശിഷ്യനു ബോദ്ധ്യമായി. അതോടെ അഹന്ത വിട്ടുകളഞ്ഞു് തന്നെ ഗുരുവിൻെറ കാല്ക്കൽ സർവ്വാത്മനാ അർപ്പിക്കുകയും ചെയ്തു.

ഹരീശ്: ഇയാളുടെ വായിൽക്കൂടിയോ? അമ്മയ്ക്ക് വേറെ ആളെ ആരേയും കിട്ടിയില്ലെ? ഹൊ, ഈ ഹസ്രയുടെ വായിൽക്കൂടി വേണം ഇനി അമ്മയ്ക്ക് അങ്ങയെ ഒരു കാര്യം ബോദ്ധ്യപ്പെടുത്താൻ!

ഠാക്കൂർ: അതേയതെ, അങ്ങനെതന്നെയാണ്, ഈ മാതിരിയിലൊക്കെയാണ് 'അമ്മ' ആദേശങ്ങൾ തരിക.

ഈ സംഭാഷണത്തിൽനിന്ന് 'ഈ മാതിരിയിലൊക്കെയാണ് 'അമ്മ' ആദേശങ്ങൾ തരിക' എന്ന വാചകം ലാട്ടുവിന്റെ മനസ്സിൽ തറച്ചു. അദ്ദേഹം പിൽക്കാലത്ത് ഈ വാചകം അങ്ങനെതന്നെ എടുത്തെടുത്ത് ഞങ്ങളോട് പറയാറുണ്ട്.

ലാട്ടുമഹാരാജിന്റെ അഭിപ്രായത്തിൽ ''ഹസ്രയുടെ മനസ്സിന്നകത്തെ മടക്കുകളും ചുളിവുകളുമൊന്നും നിവന്നു കിട്ടിയിട്ടേ ഇല്ല; ഹസ്ര കൈയ്യിൽ മാലയും പിടിച്ചുകൊണ്ട് ഇരുന്ന് ജപിക്കുന്നുണ്ടാവും, പക്ഷെ മനസ്സ് മുഴുവൻ വിഷയാനുഭവങ്ങൾക്കു ചുറ്റും പാറിപ്പറക്കുകയാവും, അതുകൊണ്ടാണ് അയാൾക്ക് യാതൊരു മേൽഗതിയും ഉണ്ടാവാതിരുന്നത്......ലൊറേനിനെ കേറിപ്പിടിച്ചിട്ടാണ് ഹസ്ര ഒന്ന് ഞെളിയാൻ ശ്രമിച്ചത്. ലൊറേന്റെ നിർബ്ബന്ധത്തിനു വഴങ്ങി ഠാക്കൂർ അയാളുടെ നേരെ വളരെയധികം കൃപകാണിച്ചിട്ടുണ്ട്.....അദ്ദേഹത്തിന്റെ മഹാസമാധിക്കുശേഷം ഹസ്രയുടെ തലച്ചോറിനകത്ത് ഒരു ധാരണയും കടന്നുകൂടി-താൻ വലിയൊരു അവതാരപുരുഷനാണ്, ഠാക്കൂറിനേക്കാളും കേമനാണ് എന്നൊക്കെ...ഒരു ദിവസം ഠാക്കൂറിന് അല്പം പാദശുശ്രൂഷ ചെയ്തുകൊടുക്കണമെന്ന് ഹസ്രയ്ക്ക് ഒരു മോഹം തോന്നി. അടുത്തുചെന്നിരുന്ന് കൈനീട്ടിയപ്പോഴേയ്ക്കു ഠാക്കൂർ കാൽ പിന്നിലേയ്ക്ക് വലിച്ചു. ഹസ്രയ്ക്ക് വലിയ സങ്കടമായി. മുഖം വീർപ്പിച്ച് പുറത്തു ചെന്നിരുപ്പായി. ഒടുവിൽ അദ്ദേഹംതന്നെ ഹസ്രയെ വിളിപ്പിച്ചു. ആ ഒരു ദിവസംമാത്രം ഹസ്ര ഠാക്കൂറിന്റെ കാൽ തടവിക്കൊടുക്കുന്നത് ഞങ്ങൾ കണ്ടിട്ടുണ്ട്. ......ഹസ്രയ്ക്കൊരു ദിവസം വേറൊരാഗ്രഹം, ആളുകൾക്കൊക്കെ ഉപദേശം നൽകണം-അന്ന് ദക്ഷിണേശ്വരത്ത് വന്നവരോടെല്ലാം അയാൾ പറയാൻ തുടങ്ങി- 'ഏയ്യ്, അദ്ദേഹം (ഠാക്കൂർ) ഇന്നിവിടെ ഇല്ല-അവിടെച്ചെന്ന് വെറുതെ കുത്തിയിരുന്നിട്ട് എന്ത് കിട്ടാനാണ്? ഇങ്ങോട്ട് പോരൂ, രണ്ടു നാലു് സത്ക്കഥകൾ കേട്ടിട്ട് പൊയ്ക്കോളൂ.' പക്ഷെ ഒരു മനുഷ്യനെങ്കിലും അവിടെ ചെന്നെങ്കിലല്ലെ വേണ്ടൂ? ഒരാൾ കഷ്ടിച്ച് അവിടെച്ചെന്നിരിക്കാൻ ഭാവിച്ചപ്പോഴേയ്ക്കും ഠാക്കൂർ ആ മനുഷ്യനെ കൈകാട്ടി വിളിച്ചു. ഹസ്രയ്ക്കുന്നുണ്ടായ ഒരു സങ്കടം!!........ഹസ്രയും ലൊറേനും തമ്മിൽ വലിയ കൂട്ടുകെട്ടായിരുന്നു. ഹസ്ര അയാൾക്ക് ഹുക്കായൊക്കെ ഒരുക്കിക്കൊടുക്കും. ചിലപ്പോൾ ചില തക്കങ്ങൾ തുടങ്ങിയാലൊ, പൊടിതകൃതിയായായിരിക്കും. ലൊറേൻ അയാളെ കളിയാക്കിക്കൊണ്ടു പറയും: 'നിങ്ങളെ ഒരൊററ ആളെ മാത്രമേ ഞാൻ സിദ്ധപുരുഷനായിട്ട് ആകപ്പാടെ കാണുന്നുള്ളു. നിങ്ങളീ മാലയിൽ നടത്തുന്നത്ര നാമജപം നടത്തുന്ന ഒരാളെപ്പോലും വേറെ ഞാനെങ്ങും കണ്ടിട്ടില്ല. നിങ്ങളുടെ മാലയും വാസ്തവത്തിൽ കുറച്ച് വിശേഷപ്പെട്ടതുതന്നെയാണ്-എത്ര വലിയവലിയ മണികളാണ്-കിടന്നങ്ങനെ വെട്ടിത്തിളങ്ങുന്നു! നിങ്ങളെപ്പോലൊരു സിദ്ധപുരുഷനെ ഇനി വേറെ എവിടെ കിട്ടാനാണ്?' ഇതങ്ങ് കേൾക്കുമ്പോഴേയ്ക്കും ഹസ്ര അഹങ്കാരംകൊണ്ട് ഞെളിഞ്ഞു കഴിയും. എന്നിട്ട് ഞങ്ങളോടൊക്കെ പറഞ്ഞുകൊണ്ട് നടക്കും-'നിങ്ങൾക്കൊക്കെ എന്നെപ്പററി വല്ലതും മനസ്സിലാക്കാനുള്ള കഴിവുണ്ടായിട്ടു വേണ്ടെ? ആകപ്പാടെ നിങ്ങളുടെ ലൊറേന്ന് ഏതാണ്ട് ചിലതൊക്കെ അറിയാൻ കഴിഞ്ഞിട്ടുണ്ട്. നിങ്ങളുടെ ഠാക്കൂറിന്നുംകൂടി യാതൊന്നുംതന്നെ മനസ്സിലായിട്ടില്ല, എന്നിട്ടു വേണ്ടെ!' കേട്ടില്ലെ! അയാളുടെ അഹങ്കാരത്തിന്റെ ഒരു തള്ളിച്ച! ഇവ്വിധത്തിലാണ് മനുഷ്യൻ സാധാരണയായി സാധനയിൽനിന്നും വഴുതി അധഃപതിച്ചുപോകുന്നത്, മനസ്സിലായോ?.......ഹസ്ര എല്ലായ്പോഴും 'സോƒഹം' 'സോƒഹം' എന്ന് ജപിച്ചുകൊണ്ടിരിക്കും. വളരെ വീറോടുകൂടി തക്കിക്കാനും വരും. അതുകൊണ്ട് ഠാക്കൂർ ഞങ്ങൾക്ക് ഒരു താക്കീതു നൽകാറുണ്ടായിരുന്നു, 'സൂക്ഷിച്ചോളൂ, ഇവിടെനിന്നു കിട്ടുന്ന ഭാവങ്ങളേയും ഭാവനകളേയും ആകെ തകിടം മറിച്ച് കലക്കാനാണ് ഹസ്രയുടെ പുറ

പ്പാട്ട്. നിങ്ങൾ അയാളുടെ അടുത്തു് അധിക മൊന്നും പെരുമാററരുത്, കേട്ടോ. നിങ്ങളുടേതു് ഭക്ത്യാലയമാണ്, ഉണങ്ങിവരണ്ട ജ്ഞാനംകൊണ്ടു് നിങ്ങൾക്കെന്തു മെച്ചം കിട്ടാനാണു്?'...... ഒരു ദിവസം ആധാർസേനിൻെറ വീട്ടിൽവെച്ചു് കീർത്തനത്തിന്നിടയിൽ ഹസ്ര എഴുന്നേററു് നൃത്തം തുടങ്ങി. അതുംപറഞ്ഞു് ലൊറേൻ അയാളെ കളിയാക്കിയതിന്നു് ഒരു കണക്കില്ല.''

* * * *

ഒരു ദിവസം ഠാക്കൂർ ലാട്ടുവിനേയുംകൊണ്ടു് ബലരാംബാബുവിൻെറ വീട്ടിൽ ചെന്നു. ലാട്ടു ആദ്യമായി ആ ഭക്തഗൃഹത്തിൽ കാൽ കുത്തുകയാണു്. ബലരാംബാബു ഏതാണ്ടൊരു സിക്കുകാരനെപ്പോലെയാണു് വസ്ത്രധാരണം ചെയ്തിരുന്നതു്. അതുകൊണ്ടു് ആദ്യം ലാട്ടു തെററിദ്ധരിച്ചു. അദ്ദേഹം ഒരു ഭക്തനോടു് പറയുകയാണ്—'ഞാനാദ്യം അദ്ദേഹത്തെ (ബലരാംബാബുവിനെ) കണ്ടപ്പോൾ എനിക്കൂഹിക്കാൻ പോലും കഴിഞ്ഞില്ല അദ്ദേഹം ബംഗാളിയാണെന്നു്. ബംഗാളികളെപ്പോലെ ധോത്തിയും ഷർട്ടുമൊന്നുമല്ലല്ലൊ അദ്ദേഹം ധരിക്കുക—തലയിലൊരു തലേക്കെട്ടു്; കൈയ്യിലൊരു നീണ്ട വടിയുമുണ്ടാവും എപ്പോഴും. മേലാണെങ്കിലോ നീണ്ട അയഞ്ഞ ഒരു ഉടുപ്പും അതിൻെറ മീതെ മുട്ടുവരെ ഇറക്കമുള്ളൊരു നീളൻ കോട്ടും. ആ താടിമീശയുടെ നീളമോ! എന്തു മെലിഞ്ഞിട്ടായിരുന്ന ആ ശരീരം!'

ബലരാംബാബുവിനെപ്പററി ലാട്ടുമഹാരാജ് പറകയാണ്: ''ഠാക്കൂർ പറയാറുണ്ടു്: 'ആ വീടാണു് എൻെറ ബാഗ്ബസാറിലെ കോട്ട, കല്ക്കത്തയിലെ സ്വീകരണമുറി.' ബലരാംബാബുവിൻെറ വീട്ടിൽ ശ്രീ ജഗന്നാഥസ്വാമിക്കു് നിത്യപൂജ നടത്തിവന്നിരുന്നു. അതിനാൽ ആ വീട്ടിലെ അന്നം ശുദ്ധാന്നമാണെന്നു് ഠാക്കൂർ പറയാറുണ്ടു്. വീട്ടിൽവെച്ചു് ശ്രീ ജഗന്നാഥസ്വാമിയുടെ രഥോത്സവം ആഘോഷിക്കും. എന്നിട്ടു് ഞങ്ങളെയൊക്കെ ക്ഷണിച്ചുകൊണ്ടുപോയി എന്തു കേമമായിട്ടാണു് സദ്യ തരിക! ഠാക്കൂർ വീട്ടിൽ ചെല്ലുന്ന ദിവസങ്ങളുടെയൊക്കെ പൂർണ്ണവിവരം ബലരാംബാബു കടലാസ്സിൽ എഴുതിവെയ്ക്കും. ഠാക്കൂർ അദ്ദേഹത്തിൻെറ വീട്ടിൽ നൂറുപ്രാവശ്യം പോയിട്ടുണ്ടെന്നാണു് ഞാൻ കേട്ടിരിക്കുന്നതു്. ബലരാംബാബു ഇടയ്ക്കൊക്കെ ദക്ഷിണേശ്വരത്തും വരും. അദ്ദേഹം ചൈതന്യമഹാപ്രഭുവിൻെറ കീർത്തനസംഘത്തിൽപ്പെട്ട ഒരാളാണെന്നാണു് ഠാക്കൂർ പറയാറു്—അദ്ദേഹത്തെ ഠാക്കൂർ ഒരു ദർശനത്തിൽ മഹാപ്രഭുവിൻെറ ഭജനസംഘത്തിൽ കണ്ടുവത്രെ. ബലരാംബാബു (സ്ത്രീകൾക്കു് പ്രണാമങ്ങൾ സമർപ്പിക്കുന്നതിന്നും, അനുഗ്രഹാശിസ്സുകൾ മേടിക്കുന്നതിന്നുംവേണ്ടി) ഠാക്കൂറിനെ അന്തഃപുരത്തിന്നകത്തേയ്ക്കു് കൊണ്ടുപോകാറുണ്ടായിരുന്നു. അതു് അദ്ദേഹത്തിൻെറ അച്ഛന്നു് തീരെ പിടിച്ചിരുന്നില്ല. ഗിരീശ്ബാബുവും ഹരിവല്ലഭബാബുവും ഉററ ചങ്ങാതിമാരായിരുന്നു; അതുകൊണ്ടു് ഗിരീശ് ബാബു ഇതെങ്ങനേയോ അറിയാനിടയായി. ഒരു ദിവസം ഠാക്കൂർ ബലരാംബാബുവിൻെറ വീട്ടിൽ വന്ന സമയത്തു് ഗിരീശ്ബാബു ഹരിവല്ലഭബാബുവിനെ ഠാക്കൂർ എഴുന്നള്ളി ഇരുന്നിരുന്ന തളത്തിലേയ്ക്കു് വിളിച്ചു. അദ്ദേഹം വന്നു് നേരെ ഠാക്കൂറിൻെറ മുമ്പിൽത്തന്നെ ഇരിപ്പായി. എന്നിട്ടുണ്ടായതെന്താണെന്നു കേൾക്കണോ? അതാണു് കേമമായതു്! രണ്ടുപേരുമിരുന്നങ്ങു് കരയാൻ തുടങ്ങി. ആരും ഒരക്ഷരവും മിണ്ടിയിട്ടൊന്നുമല്ല. കരച്ചിൽതന്നെ കരച്ചിൽ. ഇതെന്തിനാണിപ്പോളീ കരച്ചിൽ എന്നു് ഞാനതിശയിച്ചുപോയി. എനിക്കൊരു പിടിയും കിട്ടിയില്ല. ഞാൻ പിന്നൊരുകാലത്തു് ഇതിൻെറ രഹസ്യമൊന്നറിയേണമെന്നുവെച്ചു കട്ടക്കുവരെപോയി. പക്ഷെ ഹരിവല്ലഭബാബു അതു്വെളിപ്പെടുത്താൻ കൂട്ടാക്കിയില്ല......ബലരാംബാബു സന്ന്യാസിമാരെ എന്തുകാര്യമായിട്ടാണു് സൽക്കരിച്ചിരുന്നതു്! സന്ന്യാസിമാരെ പൂജിച്ചു് സൽക്കരിക്കുന്നതിന്നുവേണ്ടി അദ്ദേഹം നിത്യജീവിതാവശ്യങ്ങളിൽനിന്നു് കഴിവതും പണം പിശുക്കി പിശുക്കി സമ്പാദിച്ചുവെച്ചിരുന്നു. അതു കണ്ടിട്ടു ബന്ധുക്കളൊക്കെ മഹാപിശുക്കൻ എന്നു പറഞ്ഞു കളിയാക്കിയിരുന്നു. അദ്ദേഹത്തിന്നു് സ്വത്തെത്രയുണ്ടെന്നു് എനിക്കറിഞ്ഞുകൂടാ. എന്നിട്ടും ഞാൻ കണ്ടതാ ഒരു ദിവസം, അദ്ദേഹം കിടക്കാനുപയോഗിക്കാറുള്ള കിടക്ക, ദേ, ഇത്ര (കൈനീട്ടിക്കാണിച്ചിട്ടു്) യ്ക്കു് നീളമേയുള്ളു. ഞാനെന്നിട്ടു ചോദിച്ചു: 'മഹാശയാ, അങ്ങൊരു

വലിയ കിടക്ക തുന്നിക്കണം, ഇതെത്ര കൊച്ചു കിടക്കയാ!' അപ്പോളദ്ദേഹം പറഞ്ഞ മറുപടി യല്ലെ കേരംക്കേണ്ടതു്– 'മണ്ണിൽനിന്നുണ്ടായ ദേഹം മണ്ണിനോടു നന്നായി ചേരും, അതിനാൽ കിടക്കയ്ക്കുള്ള പണം സാധുപൂജയ്ക്കുപയോഗിച്ചു കൂടെ?' ഞാൻ അന്തംവിട്ടു നിന്നുപോയി. സന്ന്യാസിമാരെ സൽക്കരിച്ചു് പൂജിയ്ക്കുവാനുള്ള ആഗ്രഹം അദ്ദേഹത്തിൻെറ എല്ലുകളുടെ ഉള്ളി ലേയ്ക്കുപോലും അലിഞ്ഞിറങ്ങിയിരുന്നു. അതു കൊണ്ടല്ലെ ഇങ്ങനെയൊരു മറുപടി ആ വായിൽ നിന്നു് അനായാസേന വന്നതു്!........അദ്ദേഹ ത്തിൻെറ മകളുടെ വിവാഹം ബന്ധുമിത്രാദിക ളുടെ ഉത്സാഹത്തിൽ വലിയ ആർഭാടത്തോടും ആഘോഷത്തോടുംകൂടിയാണു് നടത്തപ്പെട്ടതു്. പക്ഷെ തൻെറ മകളുടെ കല്യാണത്തിൻെറ പേരിൽ ഇത്രവളരെ പണം വാരിക്കോരി ചി ലവുചെയ്യുന്നതിൽ ബലരാംബാബുവിനു് തീരെ തൃപ്തിയോ സന്തോഷമോ ഉണ്ടായിരുന്നില്ല. 'ഇതു് ബന്ധുസേവയല്ല, ഇതു് ഭൃതസേവയാ ണു്.' എന്നായിരുന്നു അദ്ദേഹം പറഞ്ഞതു്. ഒടു വിൽ യോഗിനെ (ശ്രീ യോഗാനന്ദസ്വാമികരം) പിടിച്ചിരുത്തി നിർബ്ബന്ധിച്ചു് കുറച്ചു് ആഹാരം കഴിപ്പിച്ചതിന്നുശേഷമേ അദ്ദേഹത്തിനു് തൃപ്തി യായുള്ളു. യോഗിൻ പറഞ്ഞാണു് ഞാനി തൊക്കെ അറിഞ്ഞതു്. ബലരാംബാബു അയാ ളോടു് പറഞ്ഞുവത്രെ – 'നിങ്ങരം കുറച്ചെന്തെ ങ്കിലും ഇവിടെനിന്നു് ആഹരിച്ചാൽ മാത്രമേ വാരിക്കോരിയുള്ള ഈ ചിലവൊക്കെ സാർത്ഥക മായിത്തീരുകയുള്ളു.' അതുകൊണ്ടു് യോഗിൻ അന്നവിടെനിന്നു് എന്തോ ചിലതു് തിന്നുകയും ചെയ്തു........ (ബലരാംബാബുവിനു്) ഞങ്ങളെ യൊക്കെ എന്തു സ്നേഹമായിരുന്നു! എത്ര കാല മാണു് ഞാനദ്ദേഹത്തിൻെറ വീട്ടിൽ ചെന്നു് താമസിച്ചിട്ടുള്ളതു്! ഞാൻ മാത്രമല്ല, ഞങ്ങളുടെ ഗുരുഭ്രാതാക്കരം പലരും വളരെക്കാലം ആ വീട്ടിൽ താമസിച്ചിട്ടുണ്ടു്. രാഖാൽ, ശരോട്, യോഗിൻ, താരക്, മഹിം, കാളി ഇവരൊക്കെ എന്നുമെന്നു പറഞ്ഞമാതിരിയാണു് അവിടെ പൊയ്ക്കൊണ്ടിരുന്നതു്. അദ്ദേഹം ഇവരുമായി വളരെ അടുത്തു് പെരുമാറുകയും ചെയ്തിരുന്നു.''

''ഒരു ദിവസം അദ്ദേഹം (ബലരാംബാബു) കല്ക്കത്തയിൽനിന്നു് ദക്ഷിണേശ്വരത്തു് പോകു ന്നതിന്നു് ഞങ്ങരംക്കൊരു കുതിരവണ്ടി പിടിച്ചു തന്നു. വാടക പന്ത്രണ്ടണ. ഇത്ര നിസ്സാരമായ കൂലിക്കു കിട്ടിയ വണ്ടിയിൽ കയറിയിട്ടു് ഠാക്കൂർ അനുഭവിച്ച കഷ്ടപ്പാടിനു് ഒരതിരില്ല. നിരങ്ങി നിരങ്ങി നീങ്ങുന്നതിന്നിടയ്ക്കു് ആ ലൊടക്കാവണ്ടിയുടെ ഒരു ചക്രവും വഴിക്കു വെച്ചു് ഊരിത്തെറിച്ചു. കുതിരകളോ ഒരെണ്ണം തെളിച്ചവഴിക്കു് ഓടിയെങ്കിലല്ലെ വേണ്ടു. നല്ല അടി ചാട്ടവാറുകൊണ്ടു് കൊണ്ടാൽ കൊ ടുക്കും ഒരു ചാട്ടവും ഒരോട്ടവും – ചാട്ടവാറിൻെറ വീശലൊന്നു് നിന്നാലോ അതോടെ നില്ക്കും ചാട്ടവും ഓട്ടവും നടത്തവും. പോരെ! ഇങ്ങനെ അരിച്ചരിച്ചു് രാത്രി വളരെ വൈകിയതിന്നു ശേഷം ഒടുവിലൊരുവിധം ദക്ഷിണേശ്വരത്തു് എത്തി. ഠാക്കൂർ ഇതുംപറഞ്ഞു് എന്തു തമാശയാ ക്കാറുണ്ടെന്നോ പലപ്പോഴും!''

---

# ഭജ ഹേ മാനസ, ഗുരുചരണം

പി. സി. വാസുദേവൻ എളയതു്

ഭജ ഹേ മാനസ, ഗുരുചരണം
ദുസ്തരഭവസാഗരതരണം
ഭജ ഹേ ശരണം ഭയഹരണം
ശ്രീരാമകൃഷ്ണഗുരുചരണം.

ശൃണു ഹേ ശ്രുതിപുട, ഗുരുവചനം
ശ്രുതിശതധർമ്മസമാകലനം
ശൃണു സംവനനം കലിശമനം
ശ്രീരാമകൃഷ്ണഗുരുവചനം.

സ്വദതാം രസനേ, ഗുരുഗീതാം
നിത്യനവാമൃതരസലുളിതാം
സ്വദതാം ലളിതാം ഹൃദി മിളിതാം
ശ്രീരാമകൃഷ്ണമുഖഗളിതാം.

കുരു ഹേ കര, ഗുരുപരിചരണം
നിർമ്മലകർമ്മസമാചരണം
വിനയാഭരണം പരസുഖകരണം
ശ്രീരാമകൃഷ്ണപരിചരണം.

---

# യുക്തിവാദവും മതവും

പത്രാധിപർ

ഇതു് ഒരു ശാസ്ത്രീയയുഗമാണു്. അതായതു് ശാസ്ത്രത്തിന്നു് വളരെയധികം പ്രാധാന്യം സിദ്ധിച്ചിട്ടുള്ള ഒരു കാലഘട്ടം. ശാസ്ത്രത്തിന്റെ പുതിയ പുതിയ കണ്ടുപിടുത്തങ്ങൾ ജീവിതത്തിൽ വരുത്തിത്തീക്കുന്ന പരിവത്തനങ്ങൾ അപ്രമേയങ്ങളാണു്. ലൗകികജീവിതത്തിന്നു് ആവശ്യമായ സുഖസൗകര്യങ്ങൾ പ്രദാനം ചെയ്യുന്നതിൽ ശാസ്ത്രത്തിന്നുള്ള ശക്തി ഇന്നു് അവിതക്കിതമായി തെളിഞ്ഞിരിക്കുന്നു. ശാസ്ത്രത്തെ അവഗണിച്ചുകൊണ്ടുള്ള ജീവിതത്തെപ്പററി ആക്കും ചിന്തിക്കുവാൻകൂടി സാധിക്കുകയില്ല. വിദ്യുച്ഛക്തിയുടെ കണ്ടുപിടുത്തത്തോടുകൂടിയാണു് മനുഷ്യജീവിതത്തിന്റെമേൽ ശാസ്ത്രത്തിനു് വിജയക്കൊടി പറപ്പിക്കുവാൻ സാധിച്ചതു്. അന്തരീക്ഷത്തിലുള്ള ചൂടിനേയും തണുപ്പിനേയും നിയന്ത്രിച്ചു് തനിക്കു് അനുകൂലമായ നിലയിൽ നിലനിത്തുക, വീട്ടിൽ ഇരുന്നുകൊണ്ടുതന്നെ പലതരം വിനോദങ്ങൾ കണ്ടും കേട്ടും ആനന്ദിക്കുക, വായുവിനേയും വെളിച്ചത്തെയും തന്റെ ചൊല്പടിക്കുകീഴിൽ നിത്തുക മുതലായി സ്വപ്നത്തിൽക്കൂടി ചിന്തിക്കുവാൻ കഴിയാതിരുന്ന പലതും ഇന്നു സാധ്യമായിത്തീന്നിരിക്കുന്നു. ദേശകാലങ്ങളെ ജയിച്ചു്, യാത്രാസൗകര്യംകൊണ്ടു് ഒരു ഏകലോകം സൃഷ്ടിച്ചിരിക്കുന്നു എന്നു പറയാം. അച്ഛേദ്യമാണെന്നു കരുതിയിരുന്ന പരമാണുവിനെക്കൂടി വിഭജിച്ചു് അതിന്നുള്ളിലുള്ള അനന്തമായ ശക്തിയെ കണ്ടു് ആശ്ചയ്യപ്പെടുകയാണിന്നു ശാസ്ത്രം. അണുശക്തിയെ നിയന്ത്രിച്ചു് എന്തെല്ലാം മാററങ്ങൾ ലോകത്തിലുണ്ടാക്കിത്തീക്കുമെന്നു കണ്ടുതന്നെ അറിയണം. ഭൂഗോളത്തെ മുഴുവൻ ജയിച്ചതിന്നുശേഷം ഗോളാന്തരങ്ങളെ ജയിക്കുന്നതിൽ ഇന്നു ശാസ്ത്രം വ്യാപരിച്ചുതുടങ്ങിയിരിക്കുകയാണു്. ഇങ്ങനെ എല്ലാവരെയും അത്ഭുതപരതന്ത്രരാക്കിക്കൊണ്ടു് അതിവേഗത്തിൽ മുന്നേറുന്ന ശാസ്ത്രത്തിന്റെ പ്രധാനകണ്ടുപിടുത്തങ്ങൾതന്നെയാണു് ആററംബോംബു്, ഹൈഡ്രജൻബോംബു്, പലതരം വിഷവാതകങ്ങൾ മുതലായവ. മനുഷ്യജീവിതത്തെ സുഗമവും സുഖകരവുമാക്കുവാൻ സഹായിച്ചിട്ടുള്ള ശാസ്ത്രം എത്രത്തോളം ദോഷങ്ങൾക്കും തിന്മകൾക്കും കാരണമായിത്തീരുന്നുണ്ടു് എന്നുള്ളതും ചിന്തനീയമാണു്. പക്ഷെ, വളരെയധികം നാശമുണ്ടാക്കിത്തീക്കുന്നുണ്ടു് എന്നു വിചാരിച്ചു് ശാസ്ത്രത്തെ ആരും അപലപിക്കാറില്ല, ഉപേക്ഷിക്കാറില്ല. അത്രയും ശാസ്ത്രത്തിന്റെ സ്വാധീനശക്തി വദ്ധിച്ചിട്ടുള്ളതുകൊണ്ടാണു് ഇതൊരു ശാസ്ത്രീയയുഗമാണെന്നു പറയുന്നതു്.

ഈ ശാസ്ത്രീയയുഗത്തിൽ പഴയ ചിന്താഗതികളുടേയും വിശ്വാസങ്ങളുടേയും നേരെ ഒരു വെല്ലുവിളികൂടി പൊങ്ങിവന്നിട്ടുണ്ടു്. ശാസ്ത്രത്തിന്റെ നിരീക്ഷണപരീക്ഷണങ്ങളെക്കൊണ്ടു് തെളിയിക്കാൻ സാധിക്കാത്തതൊന്നും സത്യമല്ലെന്നും അവയെല്ലാം തള്ളിക്കളയേണ്ടതാണെന്നുമാണു് അവരുടെ വാദം. ലോകത്തിൽ ബഹുഭൂരിപക്ഷം ജനങ്ങൾക്കും ആശയും ആശ്വാസവും നല്കിവന്നിട്ടുള്ള ഈശ്വരവിശ്വാസത്തിന്റെയും മതത്തിന്റെയും നേരെയാണു് യുക്തിവാദത്തിന്റെ ഈ വെല്ലുവിളി ഇന്നു പ്രധാനമായും മുഴങ്ങിക്കേൾക്കുന്നതു്. വിമാനത്തിൽ കയറി എത്ര ഉയരത്തിൽ പറന്നിട്ടും സ്വഗ്ഗസ്ഥനായ പിതാവിനെ കാണാൻ കഴിഞ്ഞിട്ടില്ലെന്നും, പരീക്ഷണങ്ങളെക്കൊണ്ടൊന്നും ഈശ്വരന്റെ അസ്തിത്വത്തെ തെളിയിക്കാൻ സാധിച്ചിട്ടില്ലെന്നും, ഒരു ഈശ്വരന്റെ സഹായം കൂടാതെതന്നെ ഈ ലോകത്തിന്റെ പ്രവത്തനത്തെ വ്യാഖ്യാനിക്കാമെന്നും ആണു് അവരുടെ ന്യായം. മാത്രമല്ല, ഈശ്വരനുണ്ടെന്നു് കോടതിയിൽ തെളിയിക്കുന്നവക്കു് വലിയ ഒരു തുക സമ്മാനം നിശ്ചയിച്ചു് ഈശ്വരനെ കോടതി കയററുന്നതിന്നും അവർ മടിച്ചിട്ടില്ല. ഇതൊരു പുതിയ

വെല്ലുവിളിയാണെന്നും ഇതിനെ അതിജീവിക്കുവാൻ മതവിശ്വാസികാംക്ക് സാധിക്കയില്ലെന്നുമാണ് അവരുടെ ദൃഢമായ വിശ്വാസം. അടുത്ത കാലത്തു് പത്രങ്ങളിൽ ഇതിന്നു് അനുകൂലമായും പ്രതികൂലമായും വളരെയധികം വാദപ്രതിവാദങ്ങളും നടക്കുന്നുണ്ടു്.

എന്നാൽ ഭാരതീയദശ്നങ്ങളിലേയ്ക്കിറങ്ങിച്ചെല്ലുന്നവക്ക് ഈ ഭൗതികചിന്തയിലും നാസ്തികവാദത്തിലും ഒരു പുതുമയുമില്ലെന്നു മനസ്സിലാവുന്നതാണ്. ലൗകികവസ്തുക്കളുടെ നശ്വരതയും അതീന്ദ്രിയഗ്രാഹ്യമായ ആദ്ധ്യാത്മികസത്യത്തിൽ വിശ്വസിക്കേണ്ടതിന്റെ ആവശ്യകതയും ഋഷിപുംഗവന്മാർ ഉദ്ബോധിപ്പിച്ചിരുന്നതിനോടുകൂടിത്തന്നെ, ആദ്ധ്യാത്മികസത്തയിൽ വിശ്വസിക്കുന്നതിലുള്ള അനൗചിത്യത്തെയും ലൗകികജീവിതത്തിന്റെ പരമാദരണീയതയെയും പററി പ്രകീത്തിയിരുന്നവരും ഇവിടെ കുറവായിരുന്നില്ല. ബൃഹസ്പതിതന്നെ അസുരന്മാക്ക് ഇങ്ങനെ ഒരു തത്ത്വശാസ്ത്രം പഠിപ്പിച്ചുകൊടുക്കുന്നതായി ഉപനിഷത്തിൽ വിവരിക്കുന്നുണ്ടു്. ഈ വിഷയത്തിൽ ബൃഹസ്പതിയുടെ പ്രധാനശിഷ്യനാണ് ചാവ്വാകൻ. ആ ശിഷ്യന്റെ പേരിൽ ചാവ്വാകദശ്നം എന്നു് ഇതു് പ്രസിദ്ധമായിത്തീന്നു. ആത്മാവിനെപ്പററിയുള്ള പ്രജാപതിയുടെ ഉപദേശത്തെ 'ശരീരംതന്നെയാണു് ആത്മാവു്'' എന്ന നിലയിൽ മനസ്സിലാക്കി അസുരരാജാവായ വിരോചനൻ മടങ്ങിപ്പോയി തന്റെ അനുയായികാംക്ക് അങ്ങനെ ഉപദേശിച്ചതായി ഛാന്ദോഗ്യോപനിഷത്തിലും വിവരിച്ചിട്ടുണ്ടു്. ഇതുകൊണ്ടു് ഉപനിഷത്തുകളുടെ കാലത്തുതന്നെ ഈ ഭൗതികവാദം ഇവിടെ പ്രചാരത്തിലുണ്ടായിരുന്നുവെന്നു തെളിയുന്നു. കഠോപനിഷത്തിൽ ''ന സാംപരായഃ പ്രതിഭാതി ബാലം......'' (2. 6) എന്ന മന്ത്രവും ഇതിനെത്തന്നെയാണല്ലൊ സൂചിപ്പിക്കുന്നതു്. ഭാരതത്തിലെ പല ഗ്രന്ഥങ്ങളും നഷ്ടപ്പെട്ട കൂട്ടത്തിൽ ഒന്നുകിൽ ഇവരുടെ പ്രമാണഗ്രന്ഥങ്ങളും നഷ്ടപ്പെട്ടുപോയിരിക്കുന്നു. അല്ലെങ്കിൽ അവ ഇനിയും കണ്ടെത്താനിരിക്കുന്നതേയുള്ളു. ശ്രീമാധവാചാര്യരുടെ സവ്വദശനസംഗ്രഹത്തിൽ ചാവ്വാകദശനത്തെപ്പററി ചേത്തിട്ടുള്ള ഒരദ്ധ്യായത്തിൽനിന്നാണു് ഇന്നു് ഈ മതത്തെപ്പററി സാമാന്യമായി അറിവാൻ കഴിയുന്നതു്. അതിൽ വിവരിച്ചിട്ടുള്ള വാദമുഖങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം:—

മനുഷ്യൻ ഈ കാണുന്ന ദേഹം മാത്രമല്ല എന്നും അതിൽനിന്നു വ്യത്യസ്തമായി ഒരാത്മാവുണ്ടെന്നും ആ ആത്മാവു് മരണശേഷം പരലോകത്തേയ്ക്കു പോകുന്നുവെന്നും മററുമുള്ള വിശ്വാസങ്ങാം വെറും തെളിവില്ലാത്ത അന്ധവിശ്വാസങ്ങളാണ്. കാര്യങ്ങളറിയുവാൻ പ്രത്യക്ഷത്തെ മാത്രമേ പ്രമാണമായി സ്വീകരിക്കുവാൻ നിവൃത്തിയുള്ളു. അനുമാനാദികളിൽ എപ്പോഴും തെററുപററുവാൻ എളുപ്പമുണ്ടു്. അതുകൊണ്ടു് പഞ്ചേന്ദ്രിയഗോചരങ്ങളായിട്ടുള്ള വസ്തുക്കാം മാത്രമേ — കണ്ടും കേട്ടും തൊട്ടും മണത്തും ആസ്വദിച്ചും അറിവാൻ സാധിക്കുന്ന വസ്തുക്കാം മാത്രമേ — യഥാത്ഥമായിട്ടുള്ളു. മററുള്ളവയെല്ലാം കല്പിതങ്ങളാണ്. പൃഥിവി, ജലം, വായു, അഗ്നി എന്ന നാലു ഭൂതങ്ങളേ യഥാത്ഥമായിട്ടുള്ളു. അവയുടെ ക്രമീകൃതമായ സംയോഗത്തിൽനിന്നുണ്ടാകുന്ന ശക്തിവിശേഷത്തെയാണു് ചൈതന്യമെന്നോ വിജ്ഞാനമെന്നോ പറയുന്നതു്. മദ്യത്തിൽനിന്നു് മാദകശക്തി ഉണ്ടാകുന്നതുപോലെ, അല്ലെങ്കിൽ വെററില അടയ്ക്ക ചുണ്ണാമ്പു് ഇവയുടെ സംയോഗത്തിൽ ചുകപ്പുനിറമുണ്ടാകുന്നതുപോലെ മാത്രമാണു് അതുണ്ടാകുന്നതു്. ദേഹത്തിന്റെ നാശത്തിൽ ആ ചൈതന്യം നശിച്ചുപോകുന്നു. അല്ലാതെ ദേഹം നശിച്ചതിന്നുശേഷം ഒരു ആത്മാവു് നിലനില്ക്കുന്നുണ്ടെന്നു പറയുന്നതു് വെറും മൂഢവിശ്വാസമാണ്. അങ്ങനെ ഒരു ആത്മാവുണ്ടെങ്കിൽ തന്റെ സ്നേഹഭാജനങ്ങളായ ഭായ്യാപുത്രാദികാം ദുഃഖവിവശരായി നിലവിളിക്കുമ്പോാം അവരെ സമാധാനിപ്പിക്കുവാൻവേണ്ടി എന്തുകൊണ്ടു് അതു മടങ്ങിവരുന്നില്ല ? ആത്മാവുതന്നെ ഇല്ലാത്ത നിലയ്ക്കു്, മരിച്ചവക്കുവേണ്ടി ശ്രാദ്ധാദികമ്മങ്ങാം ചെയ്യുന്നതു്, വെറുതെ എണ്ണയൊഴിക്കുന്നതുകൊണ്ടു് കെട്ടുപോയ വിളക്കു് വീണ്ടും എരിയുമെന്നു് വിചാരിക്കുന്നതുപോലെയേ ഉള്ളു. ജ്യോതിഷ്ടോമയാഗത്തിൽ കൊന്നിട്ടുള്ള പശുവിന്നു് സ്വഗ്ഗം കിട്ടുമെന്നു് വേദത്തിൽ പറയുന്നു. സ്വഗ്ഗത്തിൽ പോകണമെന്ന ആഗ്രഹം ഏവക്കുമുള്ളതല്ലേ ? അതുകൊണ്ടു് സ്വഗ്ഗം കിട്ടുവാൻവേണ്ടി തങ്ങളുടെ

അച്ഛനമ്മമാരെത്തന്നെ എന്തുകൊണ്ട് അവർ കൊല്ലുന്നില്ല? സ്വർഗ്ഗമെന്നും മോക്ഷമെന്നും ആത്മാവെന്നും മററും പറഞ്ഞു് ജീവിതം വ്യർത്ഥമാക്കിക്കളയുന്നതു് വലിയ വിഡ്ഢിത്തമാണു്. മരണംതന്നെയാണു് മോക്ഷം. അതിന്നപ്പുറം യാതൊന്നുമില്ല. അതുകൊണ്ടു്,

യാവജ്ജീവേത്സുഖം ജീവേദൃണം കൃത്വാഘൃതംപിബേത്
ഭസ്മീഭൂതസ്യ ദേഹസ്യ പുനരാഗമനം കുതഃ.

കടം മേടിച്ചെങ്കിലും നെയ് കൂട്ടി സുഖമായി ഭക്ഷണം കഴിച്ചു്, ഈ ദേഹം നിലനില്ക്കുന്നേടത്തോളം കാലം സന്തോഷമായി ജീവിക്കുക. ഒരിക്കൽ ഭസ്മമായിക്കഴിഞ്ഞ ദേഹം പിന്നീടു് മടങ്ങിവരികയില്ല. സുഖം അനുഭവിക്കുമ്പോൾ ദുഃഖവും ഇടകലൎന്നു വന്നേയ്ക്കാമെന്നതു ശരിതന്നെ. അതുകൊണ്ടു് ദുഃഖപൂൎണ്ണമാണെന്നു പറഞ്ഞു ജീവിതത്തെ വെറുക്കുന്നതു ശരിയാണോ? കന്നുകാലികളുണ്ടെന്നു പറഞ്ഞു് ആരെങ്കിലും ധാന്യം വിതയ്ക്കാതിരിക്കാറുണ്ടോ? യാചകന്മാർ വരുമെന്നോൎത്തു് ആരെങ്കിലും ഭക്ഷണം പാകംചെയ്യാതിരിക്കാറുണ്ടോ? മണ്ണു കളഞ്ഞു് സ്വൎണ്ണത്തെയും ഉമി കളഞ്ഞു് അരിയെയും വേർപെടുത്തി എടുക്കുന്നതുപോലെ ദുഃഖത്തിൽനിന്നു് സുഖത്തെ വേർതിരിച്ചെടുക്കുന്നതിലാണു് നമുക്കു സാമൎത്ഥ്യം വേണ്ടതു്. സുഖദുഃഖങ്ങൾ പ്രകൃതിനിയമമാണു്. ഈശ്വരനും പരലോകവുമെല്ലാം മനുഷ്യമനസ്സിന്റെ ദുർബ്ബലതയെയാണു് കാണിക്കുന്നതു്. സ്വൎഗ്ഗവും നരകവുമെല്ലാം നമ്മുടെ ദൈനന്ദിനാനുഭവങ്ങൾതന്നെയാണു്.

അംഗനാലിംഗനാജന്യസുഖമേവ പുമർത്ഥതാ
കണ്ടകാദിവ്യഥാജന്യം ദുഃഖം നിരയ ഉച്യതേ.

ഇങ്ങനെ ആദൎശപരങ്ങളായ വിശ്വാസങ്ങളെയെല്ലാം ഉപേക്ഷിച്ചു് വെറും ലൌകികങ്ങളായ കാര്യങ്ങളെ മാത്രം അടിസ്ഥാനമാക്കി ജീവിക്കുവാൻ ഉപദേശിക്കുകയാണു് ചാൎവ്വാകസിദ്ധാന്തം ചെയ്യുന്നതു്.

പ്രഥമശ്രവണത്തിൽ യുക്തിയുക്തവും ആകൎഷകവുമായി തോന്നുന്ന ഈ സിദ്ധാന്തത്തിന്റെ ഒരു പുതിയ പതിപ്പുതന്നെയല്ലേ ശാസ്ത്രീയയുഗത്തിന്റെ യുക്തിവാദത്തിലും നാം കേൾക്കുന്നതു്? ഭാരതത്തിൽ ആദിമകാലംമുതലേ ഉണ്ടായിരുന്ന ആ വാദങ്ങൾ ഇന്നു് ശാസ്ത്രത്തിന്റെ പരിവേഷവുമണിഞ്ഞാണു വരുന്നതെന്നുമാത്രം. അസുരന്മാരുടെ യുക്തിവാദമെന്നു് ആചാര്യന്മാരാൽ തള്ളിക്കളയപ്പെട്ട ഈ ഭൗതികവാദത്തിന്നു ഭാരതത്തിൽ ഒരിക്കലും പ്രതിഷ്ഠ ലഭിച്ചിട്ടില്ല എന്നു മാത്രമല്ല ഭാരതീയജീവിതാദൎശങ്ങളെ അതു് ഒരു വിധത്തിലും ബാധിച്ചിട്ടുമില്ല. ഈ വിശ്വാസരാഹിത്യവും ഏതൊന്നിനെയും സംശയിക്കുവാനും ചോദ്യം ചെയ്യാനുമുള്ള സ്വഭാവവും ആത്മാൎത്ഥതയോടും സത്യജിജ്ഞാസയോടും കൂടിയതാണെങ്കിൽ ഒരിക്കലും അപലപനീയമല്ല. പണ്ടെന്നതുപോലെ ഇന്നും ആത്മവിശ്വാസത്തിന്റെയും ഈശ്വരസങ്കല്പത്തിന്റെയും അടിസ്ഥാനത്തെയും സ്വരൂപത്തെയും മററും പററി പലരും യുക്തിയുക്തം പ്രതിപാദിക്കാറുണ്ടു്, സമൎത്ഥിക്കാറുണ്ടു്. അതിനെപ്പററി ആലോചിക്കാനും മനസ്സിലാക്കാനും വൈമനസ്യം ഭാവിക്കുന്ന യുക്തിവാദികളുടെ ആത്മാൎത്ഥതയെപ്പററി ആലോചിക്കുമ്പോൾ രാമായണത്തിലെ ജാബാലിയുടെ കഥയാണോൎമ്മവരുന്നതു്.

അച്ഛന്റെ സത്യം പരിപാലിക്കേണ്ടതു് പുത്രന്റെ കൎത്തവ്യമാകയാൽ ശ്രീരാമചന്ദ്രൻ വനത്തിലേയ്ക്കു പോകുന്നു. മാതുലഗൃഹത്തിൽ നിന്നും മടങ്ങിവന്ന ഭരതൻ വിവരമെല്ലാമറിഞ്ഞു്, ഏററവും ദുഃഖിതനായി, അമ്മമാരോടും അമാത്യാദികളോടും പൗരജനങ്ങളോടുംകൂടി വനത്തിൽ ചെന്നു്, നാട്ടിലേയ്ക്കു മടങ്ങിവന്നു് രാജ്യം പരിപാലിക്കണമെന്നു് ജ്യേഷ്ഠനോടപേക്ഷിക്കുന്നു. വെറും അപേക്ഷമാത്രമല്ല, ഭരതൻ തന്റെ എല്ലാ കഴിവുകളുമുപയോഗിച്ചു്, നിരാഹാരസത്യാഗ്രഹത്തിന്നുകൂടി സന്നദ്ധനായിക്കൊണ്ടു്, ശ്രീരാമചന്ദ്രനെ നിർബ്ബന്ധിക്കുന്നു. കുലഗുരുവായ വസിഷ്ഠനും വംശപാരമ്പൎയ്യമനുസരിച്ചുള്ള രാമന്റെ കൎത്തവ്യത്തെയും ധൎമ്മനീതികളെയും ഉപദേശിച്ചു് രാമനെ മടങ്ങിപ്പോകുവാൻ പ്രേരിപ്പിക്കുന്നു. പക്ഷേ, സത്യസന്ധതയിലും സദാചാരത്തിലും അടിയുറച്ചുനില്ക്കുന്ന ശ്രീരാമചന്ദ്രൻ പിതാവിനോടുള്ള തന്റെ കൎത്തവ്യത്തിൽനിന്നു് അണുപോലും വ്യതിചലിക്കുവാൻ സന്നദ്ധനാകുന്നില്ല. അപ്പോഴാണു് ജാബാലി എന്ന ഒരു ബ്രാഹ്മണോത്തമൻ മുന്നോട്ടു വന്നു് ഇങ്ങനെ ഉപദേശിക്കുന്നതു്: "അല്ലയോ രാമചന്ദ്ര, ഒന്നാലോചിച്ചുനോക്കൂ. ഈ ലോകത്തിൽ ആരാണു് ആൎക്കാണു് ബന്ധുവായിട്ടു

ള്ളതു് ? ഓരോരുത്തരും ഒററയ്ക്കു് ഈ ലോക ത്തിൽ വരുന്നു, ഒററയ്ക്കു് ഇവിടെനിന്നും പോകു ന്നു. ഇതിനിടയിൽ കണ്ടുമുട്ടുന്നവരെ അച്ഛനെ ന്നും അമ്മയെന്നും ബന്ധുക്കളെന്നും പറഞ്ഞു് അവരോടു് ചില കർത്തവ്യമുണ്ടെന്നും വിചാരി ച്ചു് ഇങ്ങനെ കഷ്ടപ്പെടുന്നതു് വെറും ഭ്രാന്തല്ലേ ? ദശരഥൻ നിൻെറ അച്ഛനാണെന്നു് വിചാരി ച്ചു് അദ്ദേഹത്തിൻെറ വാക്കു പരിപാലിക്കാ നാണെന്നും കരുതി ഒരു സാമ്രാജ്യം ഉപേക്ഷിച്ചു് കാട്ടിൽ കിടന്നു കഷ്ടപ്പെടുന്നതു് എന്തു വിഡ്ഢി ത്തമാണു്! നാം ഇവിടെ ശ്രാദ്ധം ഊട്ടുന്നതുകൊ ണ്ടു് മരിച്ചുപോയവരുടെ വിശപ്പുമാറുമെങ്കിൽ വഴിയാത്ര പോകുന്നവർക്കും വീട്ടിൽ ശ്രാദ്ധമൂട്ടി യാൽ പോരേ ? എന്തിനാണു് അവർ പാഥേയം കൊണ്ടുപോകുന്നതു് ? അതുകൊണ്ടു് ഇല്ലാത്ത പരലോകത്തെച്ചൊല്ലി സത്യത്തിലും ധർമ്മത്തി ലും ഉറച്ചുനിന്നു കഷ്ടപ്പെടാതെ, രാജ്യത്തേയ്ക്കു മടങ്ങിവന്നു് രാജ്യമനുഭവിക്കു: പരോക്ഷത്തെ തള്ളി പ്രത്യക്ഷമായിട്ടുള്ളതിനെ സ്വീക രിക്കു....'' (വാല്മീകിരാമായണം അയോധ്യാ കാണ്ഡം അ. 108) കാര്യവും പഥ്യവുമാണെന്നു തോന്നുമെങ്കിലും അകാര്യവും അപഥ്യവുമായ ഈ ഉപദേശത്തിനു മറുപടിയായി ശ്രീരാമൻ സത്യത്തിൻെറ മാഹാത്മ്യത്തെയും ധർമ്മം തെററി നടക്കുന്നതുകൊണ്ടുള്ള ദോഷത്തേയും പററി യുക്തിയുക്തം പറഞ്ഞപ്പോൾ ജാബാലി പറയുന്ന മറുപടി ഇതാണു്:

> ന നാസ്തികാനാം വചനം ബ്രവീമ്യഹം
> ന നാസ്തികോഽഹം ന ച നാസ്തി കിഞ്ചന.
> സമീക്ഷ്യ കാലം പുനരാസ്തികോഽഭവം
> ഭവേയ കാലേ പുനരേവ നാസ്തികഃ.
>
> (അയോധ്യാ. 109. 38)

'ഞാനൊരു നാസ്തികനുമല്ല, ആസ്തികനുമല്ല. സ മയംനോക്കി സന്ദർഭംപോലെ ആസ്തികനോ നാ സ്തികനോ ആകുന്നു ഞാൻ'. അതായതു് യാതൊ രു ആത്മാർത്ഥതയും സത്യപരതയുമില്ലാത്ത വെറു മൊരു അവസരവാദിയാണു് എന്നർത്ഥം. അങ്ങനെയുള്ളവരുടെ വാക്കുകൾക്കു മറുപടി പറയുന്നതുതന്നെ സമയത്തിൻെറ ദുർവ്യയമാകുക യേ ഉള്ളൂ. ഉറങ്ങിക്കിടക്കുന്നവരെ വിളിച്ചു ണർത്താം. ഉറക്കം നടിച്ചുകിടക്കുന്നവരെ വി ളിച്ചുണർത്താൻ സാധിക്കുകയില്ലല്ലൊ.

ആത്മാവിനെപ്പററി ശാസ്ത്രവും മതവും തമ്മിൽ കലഹിക്കേണ്ട യാതൊരാവശ്യവുമി ല്ലെന്നു് അല്പം ആലോചിച്ചാൽതന്നെ അറിയാ വുന്നതാണു്. ''യുക്തിയുടെ മാർഗ്ഗത്തിലൂടെ അന്വേഷണപരിശോധനകൾ നടത്തി യാഥാ ർത്ഥ്യം കണ്ടുപിടിക്കുകയാണു് ശാസ്ത്രം ചെയ്യു ന്നതു്.'' എന്നു യുക്തിവാദികൾതന്നെ സമ്മതി ക്കുന്നു. എന്നാൽ ആത്മതത്ത്വമാകട്ടെ യുക്തി യ്ക്കതീതവുമാണു്.

> നായമാത്മാ പ്രവചനേന ലഭ്യോ
> ന മേധയാ ന ബഹുനാ ശ്രുതേന
> യമേവൈഷ വൃണുതേ തേന ലഭ്യ-
> സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.
>
> (കഠ. 2. 23)

(ഈ ആത്മാവു് പ്രസംഗംകൊണ്ടോ യുക്തിവി ചാരംകൊണ്ടോ പഠിപ്പുകൊണ്ടോ ഒന്നും നേടാ വുന്നതല്ല. യാതൊരു സാധകനാണോ ഇതിനെ വരിക്കുന്നതു് അവന്നു കിട്ടും. അവന്നു് ആത്മാ വു് സ്വസ്വരൂപം പ്രകാശിപ്പിച്ചുകൊടുക്കുന്നു.) മാത്രമല്ല,

> നൈവ വാചാ ന മനസാ
> പ്രാപ്തും ശക്യോ ന ചക്ഷുഷാ. (കഠ. 6. 12)

(വാക്കുകൊണ്ടോ മനസ്സുകൊണ്ടോ മററിന്ദ്രിയ ങ്ങൾകൊണ്ടോ പ്രാപിക്കാവുന്ന ഒന്നല്ല ആത്മാവു്.) എന്നിങ്ങനെ അനേകം വാക്യങ്ങൾ കൊണ്ടു് ആത്മാവിനെപ്പററി ആദ്യം പ്രതിപാ ദിക്കുന്ന ആചാര്യന്മാർതന്നെ അതു വ്യക്തമാക്കി യിട്ടുണ്ടു്. ആത്മാവിനെപ്പററി എന്തെങ്കിലും പറയാൻ പുറപ്പെടുമ്പോൾ അവരുടെ ഈ അഭി പ്രായം നാം കണക്കിലെടുക്കേണ്ടതുണ്ടു്. അനു ഭൂതികൊണ്ടു മാത്രം അറിയപ്പെടാവുന്ന ഒന്നാണു് ആത്മാവു്. ആ അനുഭൂതി സമ്പാദിച്ചു് ആത്മാ വിനെ സ്വയം അറിയുകയാണു് വേണ്ടതു്. അതു നേടുവാനുള്ള മാർഗ്ഗവും അവരുപദേശിച്ചു തന്നിട്ടുണ്ടു്. യമനിയമാദികളായ സാധനകൾ ശ്രദ്ധാപൂർവ്വം അനുഷ്ഠിച്ചു് മനഃശുദ്ധി നേടി ധാര ണാധ്യാനസമാധികളിലൂടെ ആ അനുഭൂതി നേടാ വുന്നതാണു്. മാർഗ്ഗം ദുർഗ്ഗമവും വിഷമവുമായേ ക്കാം. കുറെ അധികം കാലം സഞ്ചരിക്കേണ്ട തായും വരാം. ഉന്നതവും ഉത്കൃഷ്ടവുമായ ഒരു ലക്ഷ്യത്തിൻെറ പ്രാപ്തി സുഗമമാകാനിടയി ല്ലല്ലൊ. ഇങ്ങനെ ആത്മജ്ഞാനം നേടിയ മഹാപുരുഷന്മാർ പലരും നമ്മുടെ നാട്ടിലുണ്ടാ യിട്ടുണ്ടു്.

**വേദാഹമേതം പുരുഷം മഹാന്ത—**
**മാദിത്യവർണ്ണം തമസഃ പരസ്താത്**
**തമേവ വിദിത്വാതിമൃത്യുമേതി**
**നാന്യഃ പന്ഥാ വാദ്യതേയനായ. (ശ്വേതാശ്വതര 3.8.)**

(ആദിത്യവർണ്ണനായി ഇരുളിനപ്പുറത്തു വിളങ്ങുന്ന ഈ പരമപുരുഷനെ ഞാൻ അറിഞ്ഞിരിക്കുന്നു. അവനെ അറിഞ്ഞാൽ മാത്രമേ മൃത്യുവിനെ അതിക്രമിക്കാനാവൂ. ഇതിന്നു വേറെ വഴിയില്ല.) എന്ന് സുധീരം ഉദ്ഘോഷിച്ചിട്ടുള്ള മഹാപുരുഷന്മാരുടെ വാക്കുകൾ അതിന്നു തെളിവാണ്. ഈ അനുഭൂതിപ്രമാണമല്ലാതെ ആത്മാവുണ്ടെന്നറിവാൻ മററു മാർഗ്ഗമൊന്നുമില്ല. അതുകൊണ്ടാണ് യുക്തിപ്രധാനമായ ശാസ്ത്രം അവസാനിക്കുന്നേടത്തു് അനുഭൂതിപ്രധാനമായ മതം ആരംഭിക്കുന്നുവെന്നു പറഞ്ഞിട്ടുള്ളതു്.

ഇന്നു മതം എന്നുള്ള വാക്കുതന്നെ പല തെററിദ്ധാരണകൾക്കും ഇടം നൽകുന്ന ഒന്നാണ്. തത്ത്വജ്ഞാനഭാഗമെന്നും ആചാരഭാഗമെന്നും മതത്തിൽ രണ്ടു് അംശമുണ്ടു്. അതിൽ ആചാരഭാഗത്തിന്നും അതിനെ ചുററിപ്പററി നില്ക്കുന്ന ഐതിഹാസികകഥാഭാഗങ്ങൾക്കും വിശ്വാസങ്ങൾക്കും ആണ് ഇന്ന് മതമെന്നു സാമാന്യമായി പറഞ്ഞുവരുന്നതു്. ഇവയൊന്നും പരമസത്യത്തോടു ബന്ധപ്പെട്ടതല്ലാത്തതിനാൽ കൂടുതൽ കൂടുതൽ അറിവു നേടുംതോറും ന്യായ്യാന്യായ്യചിന്തകൊണ്ടു് മാറിപ്പോകാവുന്നതാണ്. എന്നാൽ ഈശ്വരൻ, ജീവൻ, ജഗത്തു് ഇവയെപ്പററിയുള്ള അന്വേഷണത്തിൽനിന്ന് ഉണ്ടായിട്ടുള്ളതും ജീവേശ്വരന്മാരുടെ പരസ്പരബന്ധത്തെപ്പററി വിവരിക്കുന്നതുമായ ഭാഗമാണ് മതത്തിലെ തത്ത്വജ്ഞാനഭാഗം. അവിടെയാണ് നാം അവസാനം ആത്മാവിൽ ചെന്നെത്തുന്നതു്. വേദാന്തത്തിൽ പ്രതിപാദിക്കുന്ന ശുദ്ധമായ മതം അതാണ്.അതിൽ ഋഷികൾ അനുഭവത്തിന്നനുസരിച്ച യുക്തികൾകൊണ്ടു് തങ്ങളുടെ അഭിപ്രായം അനിഷേധ്യമായ തരത്തിൽ സ്ഥാപിച്ചിട്ടുമുണ്ടു്. ഉപനിഷത്തുകളിൽനിന്നും ശ്രീശങ്കരന്റെ അദ്വൈതമതാനുസാരികളായ ഭാഷ്യങ്ങളിൽനിന്നും ഇതു വ്യക്തമായറിവാൻ കഴിയുന്നു. ആചാര്യന്മാർ പറഞ്ഞിട്ടുള്ള ആ മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചു് ആത്മാവിനെ അറിവാനോ, അനുഭൂതിസമ്പന്നരായ സിദ്ധന്മാർ പറയുന്ന വാക്കുകൾ വിശ്വസിക്കാനോ തയ്യാറില്ലാതെ, ഭൗതികമായ ബുദ്ധിക്കു വിഷയമായ യുക്തികൊണ്ടു് ആത്മാവിനെ തെളിയിക്കണമെന്നും കോടതികളിൽ ആത്മാവിന്നു് തെളിവുകൊടുക്കണമെന്നും പറയുന്നവർ,അമേരിക്ക എന്ന രാജ്യംപോയി കാണുവാനോ അമേരിക്ക കണ്ടിട്ടുള്ളവർ പറയുന്നതു വിശ്വസിക്കാനോ തയ്യാറില്ലാതെ സ്വന്തം വീട്ടിലിരുന്നു് അമേരിക്കയെന്നൊരു രാജ്യം ഇല്ലെന്നും ഉണ്ടെന്നു പറയുന്നതു് വെറും അന്ധവിശ്വാസമാണെന്നും ശഠിക്കുന്നവരെപ്പോലെ മാത്രമാണ്. പ്രത്യക്ഷംമാത്രം പ്രമാണമായി സ്വീകരിക്കുന്ന ഭൗതികവാദികൾക്കു് സ്വന്തം അച്ഛനമ്മമാരെപ്പററിയോ തനിക്കു് ഒരു ജന്മമുണ്ടായി എന്നു പോലുമോ വിശ്വസിക്കാൻ കഴികയില്ലല്ലൊ.

ഒരുവൻ മതനിഷ്ഠനാകണമെങ്കിലും ഈശ്വരനിലേയ്ക്കു തിരിയണമെങ്കിലും ആത്മാവിനെപ്പററി എന്തെങ്കിലും അറിവാൻ കഴിയണമെങ്കിലും അവന്റെ ഹൃദയത്തിന്നു വികാസമുണ്ടാകണം. ബുദ്ധിപരമായ വിദ്യാഭ്യാസം യുക്തിവിചാരത്തെ ഉണർത്തി ഒരുവനെ കൂടുതൽ സ്വാർത്ഥമതിയാക്കുകയേ ഉള്ളൂ. ഹൃദയമാണ് ഒരു മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്നതു്. ഒരുവനിലുള്ള നന്മകളുടെയെല്ലാം കേന്ദ്രം ഹൃദയമാണെന്നു പറയാം. ബുദ്ധിക്കു യുക്തിവിചാരമെന്ന നിലപാടേയുള്ളൂ. അതിൽ നന്മകളുണ്ടായിക്കൊള്ളണമെന്നില്ല. തികഞ്ഞ ബുദ്ധിശാലികളിലും യുക്തിചിന്തകരിലും ആസുരഭാവങ്ങൾ കണ്ടേയ്ക്കാം. എന്നാൽ ഒരു ഹൃദയാലുവിന്ന് അസുരനാവുക സാദ്ധ്യമല്ല. ബുദ്ധിക്കു് ഒരിക്കലും എത്താൻ കഴിയാത്ത അത്യുച്ചമേഖലയിലേയ്ക്കു ഹൃദയം നമ്മെ നയിക്കുന്നു. അതു് യുക്തിയെയും അതിക്രമിച്ചു് അന്തഃപ്രബോധത്തിൽ — അനുഭൂതിയിൽ — നമ്മെ എത്തിക്കുന്നു. ഹൃദയശൂന്യനായ ഒരു യുക്തിവാദിക്കു് അന്തഃപ്രബോധം ഒരിക്കലും സാധ്യമല്ല. ആ അന്തഃപ്രബോധത്തിൽ മാത്രമേ ആത്മദർശനം സാധ്യമാകയുള്ളൂ. അതാണ് ക്രിസ്തുദേവൻ, ''ഹൃദയശുദ്ധിയുള്ളവരത്രെ ധന്യന്മാർ, എന്തെന്നാൽ അവർ ഈശ്വരനെ കാണും.'' എന്നു് അരുളിച്ചെയ്തതു്. വിവേകാനന്ദസ്വാമികൾ ഒരിടത്തു് അഭിപ്രായപ്പെടുന്നുണ്ടു്: ''ഇന്നു് മനുഷ്യന്റെ വിജ്ഞാനങ്ങളും നിരീക്ഷണപാടവവും യുക്തിവിചാരവും മേധാശക്തിയും ഹൃദയവും എല്ലാം ലോകമാ

കുന്ന പാൽ കടയുന്നതിൽ വ്യാപൃതമാണ്. ഇങ്ങനെ നെടുനാശം കടഞ്ഞിട്ട വെണ്ണ കിട്ടുന്നു. ഈ വെണ്ണ ഈശ്വരനാകുന്നു. ഹൃദയാലുക്കൾക്ക് ''വെണ്ണ''യും ബുദ്ധിശാലികൾക്ക് ''മോരും.'' (വി.സ്.സ. II. 64) ശുദ്ധഹൃദയമാണ് സത്യത്തെ പ്രതിഫലിപ്പിക്കുന്ന ഏററവും നല്ല കണ്ണാടി. സത്യം ഈശ്വരനാണ്. ഈശ്വരൻ പരമാത്മാവിൻെറ സഗുണരൂപവുമാണ്. അതുകൊണ്ട് സത്യജിജ്ഞാസയോടുകൂടിയാണ്, ആത്മാവുണ്ടോ എന്ന് അറിയണമെന്ന ആഗ്രഹത്തോടുകൂടിയാണ്, ഒരുവൻ യുക്തിവാദത്തിന്നു പുറപ്പെടുന്നതെങ്കിൽ ഒന്നാമതായി വേണ്ടതു് സാധനാനുഷ്ഠാനംകൊണ്ട് ഹൃദയശുദ്ധി നേടുകയാണ്. ശുദ്ധമായ ഹൃദയംകൊണ്ട് അവർ ഇന്ദ്രിയാതീതമായ ബോധമണ്ഡലത്തിലേയ്ക്കുയന്ന് ആത്മദശനത്തിന്ന് അഹ്രായിത്തീരുന്നു. പിന്നീട് ആത്മാവുണ്ടോ എന്നതിന്ന് തെളിവ് അന്വേഷിക്കേണ്ടതില്ല. അതുകൊണ്ട് ഹൃദയവികാസത്തെ സുകരമാക്കുമാറു് ബുദ്ധിശക്തിയെയും യുക്തിചിന്തയെയും ഉപയോഗിക്കുകയാണ് വേണ്ടതു്.

ഒന്നാംതരം ഒരു യുക്തിവാദിയെയാണ് നാം വിവേകാനന്ദസ്വാമികളിൽ കാണുന്നതു്. ഈശ്വരനെയും ആത്മാവിനെയുമെല്ലാം നിഷേധിക്കുന്ന ഒരു നാസ്തികനായിട്ടാണ് നരേന്ദ്രൻ ബാല്യത്തിൽ ലോകരംഗത്തു് പ്രത്യക്ഷപ്പെടുന്നതു്. ശരിയായ തെളിവു കൂടാതെ ഒന്നും വിശ്വസിക്കുവാൻ അദ്ദേഹം തയ്യാറുണ്ടായിരുന്നില്ല. എന്നാൽ ആ നാസ്തികത്വത്തിൻെറയും വിശ്വാസരാഹിത്യത്തിൻെറയും യുക്തിവാദത്തിൻെറയും അടിയിൽ സത്യജിജ്ഞാസയും ആത്മാത്ഥതയുമുണ്ടായിരുന്നു. ആത്മാവിൻെറ അസ്തിത്വത്തെപ്പററിയുള്ള യാഥാത്ഥ്യമറിവാൻ വേണ്ട കഷ്ടപ്പാടുകൾ സഹിക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നു. അതുകൊണ്ട് ശ്രീരാമകൃഷ്ണദേവനുമായുള്ള സമാഗമത്തിന്നു ശേഷം സ്വാനുഭൂതിയുടെ വെളിച്ചത്തിൽ അദ്ദേഹം ആസ്തികന്മാരിൽ അഗ്രഗണ്യനായിത്തീന്നു. ഏതൊന്നിനെയും നിഷേധിക്കുവാനും പുറംതള്ളുവാനും പുറപ്പെടുന്നതിന്നു മുമ്പ് അതിനെപ്പററി ശരിയായ അറിവുനേടുവാൻ ശ്രമിക്കേണ്ടതാവശ്യമാണ്. വേദങ്ങളും ഉപനിഷത്തുകളും വായിക്കുകയോ പഠിക്കുകയോ ചെയ്യാതെ, അവയിൽ വിവരിക്കുന്ന വിഷയങ്ങളെപ്പററി ഒരു സാമാന്യജ്ഞാനംപോലും നേടാതെ, വേദങ്ങൾ കാട്ടിലെ ആട്ടിടയന്മാരുടെ കന്നാലിപ്പാട്ടുകളാണെന്നു പറഞ്ഞു പുച്ഛിച്ചുതള്ളുന്നവരുടെ അഭിപ്രായത്തിന്ന് നാം വലിയ വിലയൊന്നും കല്പിക്കേണ്ടതില്ല.

ധമ്മമോക്ഷങ്ങളെ തീരെ അവഗണിച്ച് അത്ഥകാമങ്ങളിൽമാത്രം വിശ്വസിക്കുന്ന ഒരു സിദ്ധാന്തത്തിന്ന് സമുദായത്തിൽ ധാമ്മികമായ ഒരു നിലനില്പുണ്ടാക്കിത്തീക്കുവാൻ സാദ്ധ്യമല്ലല്ലൊ. ധാമ്മികബോധത്തിൻെറ അഭാവത്തിൽ സമുദായം മൃഗീയതയിലേയ്ക്ക് അധഃപതിച്ചുപോകയേയുള്ളൂ. അങ്ങനെയുള്ള ഒരു അധഃപതനത്തെ തടയേണ്ടതു് ഏതൊരു സമുദായസ്നേഹിയുടെയും ചുമതലയാണെന്നുള്ളതുകൊണ്ടുകൂടിയാണ് ചാവ്വാകസിദ്ധാന്തത്തെ പൗരാണികന്മാർ സമുദായത്തിന്ന് ഹാനികരവും അസ്വീകാര്യവുമെന്നു പറഞ്ഞു യുക്തിയുക്തം ഖണ്ഡിക്കുവാനും തള്ളിക്കളയുവാനും ഇടയായതു്. നാം കേൾക്കുന്നതും കാണുന്നതും വിചാരിക്കുന്നതുമെല്ലാം ക്ഷയോന്മുഖവും നശ്വരവുമായ ഒരുമാംസപിണ്ഡത്തിൻെറ വികാരമാണെന്നും, ഏതു നിമിഷത്തിലും നശിച്ചുപോകാവുന്ന ഈ മാംസപിണ്ഡത്തിന്നുവേണ്ടിയാണ് നാം ജീവിക്കുന്നതു് എന്നുമുള്ള വിശ്വാസം നമ്മെ ഉന്നതങ്ങളായ ആശയങ്ങളിലേയ്ക്കും ആദശങ്ങളിലേയ്ക്കും നയിക്കുവാൻ പര്യാപ്തമാകയില്ലല്ലൊ.

ശാസ്ത്രവും മതവും രണ്ടു സമാന്തരരേഖകളായി ലോകത്തിൽ പ്രവത്തിച്ചുകൊണ്ടിരിക്കുന്നു. രണ്ടിൻെറയും പ്രവത്തനമണ്ഡലങ്ങൾ വ്യത്യസ്തങ്ങളാണ്. ഒന്നു ഭൗതികം, മറെറാന്ന് ആധ്യാത്മികം. ഭൗതികമണ്ഡലത്തിൽ ശാസ്ത്രത്തിന്നുണ്ടാകുന്ന നേട്ടങ്ങളെയെല്ലാം വേദാന്തമതം അഭിനന്ദിക്കുന്നുണ്ട്, പ്രോത്സാഹിപ്പിക്കുന്നുണ്ട്. പക്ഷേ, ചില പണ്ഡിതംമന്യന്മാർ ശാസ്ത്രത്തെ സ്വന്തം പരിധി വിട്ട് ആധ്യാത്മികമണ്ഡലത്തിലേയ്ക്കു വലിച്ചുകൊണ്ടുവരുമ്പോഴാണ് വിഷമം ആവിർഭവിക്കുന്നതു്. ഇന്ദ്രിയങ്ങൾക്കും മനസ്സിന്നും ബുദ്ധിക്കും അതീതമായ മതമണ്ഡലത്തിലേയ്ക്ക് ശാസ്ത്രത്തിൻെറ യുക്തിചിന്ത പ്രവേശിക്കുന്നതുകൊണ്ട് ശാസ്ത്രത്തിന്നോ മതത്തിന്നോ യാതൊരു ഗുണവുമുണ്ടാവാനില്ല.

യുക്തികൊണ്ടു് ആത്മാവും ഈശ്വരനുമുണ്ടെന്നു സമർത്ഥിക്കുന്നതുകൊണ്ടു് മതത്തിന്നു് അനുയായികൾ കൂടാൻ പോകുന്നില്ല; സമർത്ഥിക്കാത്തതുകൊണ്ടു് കുറയാനും പോകുന്നില്ല. ഗവേഷണശാലയിലെ പരീക്ഷണംകൊണ്ടു് ആത്മാവിന്റെ അസ്തിത്വത്തെ തെളിയിച്ചു് ആരും ആസ്തികനോ മതവിശ്വാസിയോ ആകാറില്ലല്ലൊ. അതുപോലെതന്നെ തനിക്കഗമ്യവും അജ്ഞേയവുമായ ഒന്നിനെ നിഷേധിക്കുന്നതുകൊണ്ടു് ശാസ്ത്രത്തിന്നു് യാതൊരു മേന്മയും ഉണ്ടാകാനില്ല. തങ്ങൾക്കറിവാൻ കഴിയാത്ത എത്രയെത്രയോ ശക്തികൾ ലോകത്തിൽ പ്രവൎത്തിക്കുന്നുണ്ടെന്നു് ശാസ്ത്രകാരന്മാർതന്നെ സമ്മതിക്കുന്നുണ്ടു്. ഏതു നേടിയാലാണോ ലോകത്തിലെല്ലാം അറിവാൻ കഴിയുന്നതു് (യസ്മിൻ വിജ്ഞാതേ സൎവ്വമിദം വിജ്ഞാതം ഭവതി) ആ അറിവു നേടിയതായി ശാസ്ത്രകാരന്മാരാരും ഇതുവരെ അഭിമാനിച്ചിട്ടില്ല. ശാസ്ത്രം ഇന്നും നിരീക്ഷണപരീക്ഷണങ്ങളെക്കൊണ്ടു് പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഒരു ശാഖയാണു്. വിദൂരഭാവിയിൽ ബാഹ്യപ്രപഞ്ചത്തിൽക്കൂടിത്തന്നെ ശാസ്ത്രവും അധ്യാത്മികലക്ഷ്യത്തിലെത്തിച്ചേരില്ലെന്നു് ആൎക്കറിയാം? അപ്പോൾ ബോധ്യമാകും മതത്തിന്റെ ലക്ഷ്യംതന്നെയാണു് ശാസ്ത്രത്തിന്റേതുമെന്നു്. അപ്പോൾ മനസ്സിലാകും ഭൗതികമെന്നും ആധ്യാത്മികമെന്നും ഉള്ള ഈ വിഭാഗം വെറും സാങ്കല്പികമാണു്, ഒരേ 'ഒരു ശക്തി തന്നെയാണു് ഇതിൽക്കൂടിയെല്ലാം പ്രവൎത്തിക്കുന്നതെന്നു്. ഏതു ശക്തി? ആത്മശക്തി. ഇന്നു് ദ്രവ്യവും ശക്തിയും (Matter and Energy) തമ്മിലുണ്ടായിട്ടുള്ള അഭേദബോധം അവിടേയ്ക്കാണു് ശാസ്ത്രത്തെ നയിച്ചുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു് ശാസ്ത്രം അതിന്റെ ലക്ഷ്യത്തിലെത്തുന്നതുവരെ ഇന്നത്തെ യുക്തിവാദികൾ നിരൎത്ഥകങ്ങളായ വാദപ്രതിവാദങ്ങളെയെല്ലാം അവസാനിപ്പിച്ചു് ഹൃദയശുദ്ധിയും മനസ്സംയമവും നേടത്തക്കവണ്ണം തങ്ങളുടെ ബുദ്ധിശക്തിയെ ഉപയോഗപ്പെടുത്തി മനുഷ്യത്വത്തിലേയ്ക്കുള്ള ശരിയായ മാൎഗ്ഗത്തിൽക്കൂടി സഞ്ചരിച്ചിരുന്നുവെങ്കിൽ!

---

# ഗീതാസന്ദേശം

**പുത്തേഴത്തു് രാമമേനോൻ**

ലോകോത്തരങ്ങളായ വിശ്വമഹാഗ്രന്ഥങ്ങളിൽ പ്രധാനപ്പെട്ടതാകുന്നു ഭഗവദ്ഗീത. അതിനെ ആദ്യമായി ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയതു് സർ ചാറൽസ്‌വിൽക്കിൻസ് എന്ന ആളാണു്. അന്നത്തെ ഇന്ത്യയിലെ ഇംഗ്ലീഷ്ഗവർണർജനറൽ ശ്രീ വാറൻ ഹെയിസ്റ്റിങ്സിന്റെ ഉപദേശപ്രകാരമുണ്ടായതാണു് ആ പരിഭാഷ. അതിന്റെ അവതാരികയിൽ അദ്ദേഹംതന്നെ ഇങ്ങനെ എഴുതിയിരിക്കുന്നു: "ഇംഗ്ലീഷുകാരുടെ ഇന്ത്യാസാമ്രാജ്യം നശിച്ചാലും, വിസ്മരിക്കപ്പെട്ടാലും, ലോകത്തെ മുഴുവനും എന്നും ഉദ്ബുദ്ധമാക്കുന്ന ഒരു മഹാഗ്രന്ഥമായി ഗീത പരിലസിക്കുന്നതാണു്."

എന്താണീ ഗീത ചെയ്യുന്നതു്? അതു മനുഷ്യപ്രകൃതിയെ സുസൂക്ഷ്മം മനസ്സിലാക്കുന്നു; മനുഷ്യന്റെ അനിവാര്യങ്ങളായ ആവശ്യങ്ങളെ ആരായുന്നു; അവയുടെ സാഫല്യം എങ്ങനെ സാധിക്കാമെന്നു വിവരിക്കുന്നു. മനുഷ്യൻ ഒരു യുക്തിജീവിയും, ഒരു സദാചാരജീവിയും, ഒരു ആദ്ധ്യാത്മികജീവിയും ആണെന്നു ഗീത മനസ്സിലാക്കുന്നു. അതുകൊണ്ടു്, ബുദ്ധിയേയും, മനസ്സിനേയും, ആത്മാവിനേയും കുറിച്ചു ഗീത പ്രതിപാദിക്കുന്നു. അവ മൂന്നും, ഒന്നുപോലെ പോഷിപ്പിക്കപ്പെട്ടാലേ മനുഷ്യൻ 'പൂൎണ്ണൻ' ആകയുള്ളു എന്നും ഗീത ധരിച്ചിരിക്കുന്നു. ഈ ഭൂമി, അതിന്റെ സ്വഭാവം, അതിൽ അധിവസിക്കുന്ന മനുഷ്യന്നു് അതുമായുള്ള ബന്ധം, ഇതാണു ഗീതയിലെ മുഖ്യപ്രതിപാദ്യം. ബുദ്ധിയുള്ള ഏതു മനുഷ്യനിലും ആദ്യമായുദിക്കുന്ന പ്രശ്നമാണു് അവനും പ്രകൃതിയുമായുള്ള ബന്ധം. എന്തെല്ലാ

മൊക്കെ, അതിമനോഹരങ്ങളും ഗംഭീരങ്ങളുമായവ പ്രകൃതിയിൽ ഉണ്ടാകുന്നു, മനുഷ്യൻ നിർമ്മിക്കുന്നു; എല്ലാം കാലാന്തരത്തിൽ നശിച്ചും വിസ്മരിക്കപ്പെട്ടും വരുന്നു. അത്യദ്ധ്വാനം ചെയ്യുന്ന മനുഷ്യൻ മഹത്തായി സമ്പാദിക്കുന്ന സകലതും, അവൻതന്നെയും കാലത്തിന്റെ കല്ലോലമാലയിൽ മറഞ്ഞുപോകുന്നു; മറന്നും പോകുന്നു. മനുഷ്യൻ മാത്രമല്ല, മഹാരാഷ്ട്രങ്ങളും, അതുപോലെ ജനിക്കയും മരിക്കയും ചെയ്യുന്നു. എന്താണീ മരണം ? എന്തിനാണങ്ങനെ ഒന്ന് ? അതിനൊരു നിവൃത്തിയുമില്ലേ, നിവാരണവുമില്ലേ ? ഇതാണ് ഏതു ബുദ്ധിമാന്റെയും മനസ്സിനെ അലട്ടുന്ന ആദ്യത്തെ പ്രശ്നം. അതിന്നു പുറത്തു പിന്നെ എന്തുണ്ട് ? സത്യവും സനാതനവും, നശിക്കാത്തതുമായി വല്ലതുമുണ്ടോ ? ഉണ്ടെങ്കിൽ അതെന്താണ് ? നശ്വരമെന്നും അനശ്വരമെന്നും, രണ്ടുണ്ടോ ? എങ്കിൽ, അതു രണ്ടും തമ്മിലുള്ള ബന്ധമെന്താണ്? മനുഷ്യൻ ബുദ്ധിമാനായന്നുമുതൽ ആരംഭിച്ചതാണീ സംശയം. ഉപനിഷത്തുകളിൽ ഇങ്ങനെ കാണുന്നു, ''ഞങ്ങളെ മൃത്യുവിൽനിന്ന് അമൃതത്തിലേയ്ക്കും, ഇരുട്ടിൽനിന്നു വെളിച്ചത്തിലേയ്ക്കും അസത്യത്തിൽ നിന്നു സത്യത്തിലേയ്ക്കും നയിക്കേണമേ.'' എന്താണിതിന്നർത്ഥം? ഈ ലോകം നശ്വരമാണ്, ഈ കാണുന്നതു ശുദ്ധമേ ഇരുട്ടാണ്. ഇതൊക്കെ തീരെ അസത്യങ്ങളാണ്! എന്നാൽ നശിക്കാത്തതും, സത്യമായതും, വെളിച്ചമായതും മറെറന്താണ് ? അവ എവിടെ ഉണ്ട് ? എങ്ങനെ അനുഭവപ്പെടുത്താം ? അതാണ് വേദോപനിഷത്തുകൾ ആരാഞ്ഞിട്ടുള്ളത്. മഹാനായ ബുദ്ധനും അന്വേഷിച്ചതു മറെറാന്നുമല്ല.

ഇതുകൊണ്ടൊക്കെ തെളിഞ്ഞതോ, അപ്രകാരമൊന്ന് എവിടെയോ ഉണ്ടെന്നുതന്നെ. ശാശ്വതമായ, സത്യമായ, പ്രകാശമായ ഒന്നുണ്ടെന്നുള്ളതിന് നമ്മുടെ ആ സങ്കല്പവും, അതിനനുസരിച്ചുള്ള അന്വേഷണവും മതിയോ ? ഒന്നും ഇല്ലെന്നു വന്നുകൂടായ്കയില്ലേ? അതു ശരിയാണ്. അതുകൊണ്ടാണ് ബുദ്ധിയുള്ള മനുഷ്യരെല്ലാം ആദ്യം മുതലേ നശ്വരമായി കാണപ്പെടുന്നതും അനുഭവപ്പെടുന്നതും വിട്ട്, അപ്പുറത്ത് വല്ലതും ശാശ്വതമായും, സത്യമായും ഉണ്ടോ എന്ന് അന്വേഷിച്ചുവന്നിട്ടുള്ളത്. രണ്ടവസ്ഥയാണതിന്റെ നിദാനം. ഒന്നാമതു് ഇതെല്ലാം നശ്വരമാണെന്നുള്ള ബോധവും അനുഭവവും. രണ്ടാമതു് എന്തെങ്കിലും ശാശ്വതമായൊന്നില്ലെങ്കിൽ ഇതിനൊന്നും അർത്ഥമില്ലെന്നുള്ള തോന്നലും. പലരും പല വിധത്തിലും ഈ സംശയത്തെ കൈകാര്യം ചെയ്കയും നിഗമനങ്ങളെ വിവരിക്കയും ചെയ്തിട്ടുണ്ട്. അതിൽ ഒന്നാണ് ഭഗവദ്ഗീതയിലെ പ്രസ്താവങ്ങൾ. അതിലുള്ളതു് ബ്രഹ്മവിദ്യയാണ്; കൃഷ്ണാർജ്ജുനസംവാദമാണ്; യോഗവിദ്യയാണ്; നരനാരായണന്മാർ തമ്മിലുള്ള സംഭാഷണമാണ്; ഈശ്വരനും മനുഷ്യനും തമ്മിലുള്ള അഭിമുഖസംഭാഷണമാണ്!

ബ്രഹ്മവിദ്യയിൽ നാം സ്വീകരിക്കുന്നതു് ശാസ്ത്രീയമായ ഒരു സമീപനമാണ്. സൂര്യനിൽനിന്ന് പൊടിഞ്ഞെറിച്ച് തണുപ്പിൽ സങ്കോചപ്പെട്ടുണ്ടായതായി പറയുന്ന ഈ ലോകവും, ഒരു ഒററ സെല്ലിൽനിന്നു പിളർന്നും വളർന്നും പരിണമിച്ചും വലുതായി വന്നതാണെന്നും പറയപ്പെടുന്ന മനുഷ്യനും യാദൃച്ഛികസംഭവങ്ങളാണോ? അതിനൊന്നുമൊരു നിയമാധിഷ്ഠാനവും, നിശ്ചിതപ്രവർത്തനരീതിയും, നിയന്ത്രണവും, എങ്ങും ഇല്ലെന്നൊ ? ഒരിക്കലും അങ്ങിനെ വരില്ലെന്നു നമുക്കു തന്നെ തോന്നുന്നു. മൈത്രേയോപനിഷത്തു പറയുന്നു, ''അന്വേഷിക്കുക അന്വേഷിക്കുക.'' ബ്രഹ്മസൂത്രം ഉപദേശിക്കുന്നു, ബ്രഹ്മജിജ്ഞാസയെക്കുറിച്ച്. അതെങ്ങനെ തുടരാം? ഗീത പറയുന്നു: ''തദ്വിദ്ധി പ്രണിപാതേന,'' എന്ന്. പരിപ്രശ്നമാണു സാധാരണ വിധി. ഉപനിഷത്തുകൾ അതിനെത്തന്നെയാണ് ''മനനം'' എന്നു പറയുന്നതു്. മുമ്പുപറഞ്ഞ ഉപനിഷത്തിൽ, അതിന്റെ വിശദീകരണമുണ്ട്. ഒരു പുത്രൻ പിതാവിനെ സമീപിച്ചു ബ്രഹ്മത്തെക്കുറിച്ചു ''പരിപ്രശ്നം'' ആരംഭിക്കുന്നു. എല്ലാം എന്തിൽനിന്നു പുറപ്പെട്ട്, എന്തിനാൽ ധരിക്കപ്പെട്ട്, എന്തിൽ ചെന്നു ലയിക്കുന്നുവൊ അതാണ് സത്യം, ശാശ്വതം, ബ്രഹ്മം. പക്ഷെ പറഞ്ഞിട്ടും ഉപദേശിച്ചിട്ടും ഫലമില്ല. തപസ്സുകൊണ്ടും, സാത്വികജീവിതം കൊണ്ടും വിശുദ്ധവിചിന്തനം കൊണ്ടും തന്നെ ത്താൻ അറിയുകയും അനുഭവപ്പെടുത്തുകയും വേണ്ടതാണ് കാര്യം. വാസ്തവത്തിൽ ''തപസ്സ്'' തന്നെയാണ് ''ബ്രഹ്മം''. തപസ്സ് ശാസ്ത്രീയമായ, സ്വതന്ത്രമായ, യുക്തിപൂർവ്വമായ, ഒരു ''ഗവേഷണമാണ്''; പ്രകൃതിരഹസ്യങ്ങളെ സ്വന്തമായി നോക്കിക്കാണൽ; ആ ഇരിമ്പുമറയ്ക്കപ്പുറത്തെന്താണെന്നു തിരഞ്ഞു തിരഞ്ഞു് തീർച്ചപ്പെടുത്തൽ. അപ്പോൾ അറിയപ്പെടുന്നതാണു ശാ

ശ്വതതത്വം. അവിടെ വെറും സിദ്ധാന്തങ്ങളോ, ആധികാരികകല്പനകളോ ഒന്നുമില്ല; ശ്രീബുദ്ധൻ പറയുന്നു: ''ഞാൻ പറഞ്ഞതു കേൾക്കണ്ടാ, വിശ്വസിക്കേണ്ടാ; നിങ്ങൾതന്നെ നോക്കു, തിരയു, ആലോചിക്കു, ഈ ലോകത്തിൽ എന്താണ് നിത്യമായിട്ടുള്ളതെന്ന്.''

വാദത്തിനുവേണ്ടി വാദിക്കൽ ഒന്ന്; വേറെയാണ് വിശ്വാസംവന്നിട്ടുള്ള ബോധ്യപ്പെടൽ. ''വാക്യാർത്ഥജ്ഞാനം'' അമൃതമല്ല. വാക്യാർത്ഥജ്ഞാനത്താൽ ആക്കും മോക്ഷം കിട്ടുകയില്ല. നാം തന്നെത്താൻ ആ വാക്യാർത്ഥജ്ഞാനമാവണം; എങ്ങനെ ? അനുഭവത്താൽ, ആചരണത്താൽ, ബാഹ്യാന്തരപ്രകൃതികളാൽ. ബുദ്ധി, മനസ്സ്, ആചോചന, അറിവ്, അനുഭവം, അങ്ങനെ പലതുമുണ്ട് മനുഷ്യന്ന്. അവ എപ്പോഴും പരസ്പരം തക്കിച്ചും, കലഹിച്ചുംകൊണ്ടു കഴിയുന്നവയാണ്. അവയുടെ സമന്വയീകരണമാണ് വിജ്ഞാനം.ഇവിടെയാണ് ''യോഗശാസ്ത്ര'' കടന്നുവരുന്നതു്; ബ്രഹ്മവിദ്യാജ്ഞാനം യോഗശാസ്ത്രത്തെ അവലംബിക്കുന്നതു്. ഭക്തി, പ്രേമം, ധ്യാനം, യോഗം, സമാധി, എന്തെങ്കിലും പേരുകൊണ്ടു് അതിനെ വിവക്ഷിക്കാം. അവയുടെയെല്ലാം സാരം നിങ്ങൾക്കു സ്വന്തമായി ചില പദ്ധതികളിൽ പ്രയത്നിക്കാനും, ചില പടവുകളെല്ലാം കടന്നുപോകാനും ഉണ്ടെന്നാകുന്നു! അതൊക്കെ, ഈശ്വരസാക്ഷാത്കാരത്തിലേയ്ക്കുള്ള പന്ഥാവുകളും, പരിശ്രമതലങ്ങളുമാകുന്നു. പരമാത്ഥതത്വത്തെ, മുഖത്തോടുമുഖം നോക്കിക്കാണാനുള്ള മാഗ്ഗനിദ്ദേശങ്ങളാകുന്നു; ആ നിലയാണ് സത്യജ്ഞാനത്തിൻെറ നില. അതു ബുദ്ധഭഗവാൻ പറയുംപ്രകാരം, ''അനക്ഷരസ്യ ധമ്മസ്യ'' വാക്കുകൾക്കു പറയാനാവാത്തതാകുന്നു. മററുള്ളവക്കു വഴിപറയാനേ സാധിക്കൂ. യാത്ര ചെയ്യു് എത്തേണ്ടതു് നിങ്ങൾ തനിച്ചാകുന്നു!

അതുകൊണ്ടു്, മതത്തെ മഹത്തായ ഒരു അപരോക്ഷാനുഭൂതിയുടെ കഥയായി വിശ്വസിക്കുന്നവർ, സത്യത്തോടു നേരിട്ടുള്ള ഒരു ഗ്രസ്ഥിയായി മാത്രം വിശ്വസിക്കുന്നവർ, എല്ലാ മതത്തേയും ഒരുപോലെ നിരീക്ഷിക്കുന്നു. അവർ ഒരിക്കലും മതനിഷേധത്തിന്നോ, മത്സരത്തിനോ, മതനിന്ദയ്ക്കോ, പുറപ്പെടുന്നതല്ല. അവക്കു മതങ്ങൾ നാമമാത്രമായിപ്പോലും വ്യത്യസ്തങ്ങളായി ഭവിക്കുന്നില്ല. അവർ പറയും, ദൈവംതന്നെ എല്ലാം എന്നു്; ദൈവം അവരവരുടെ ഹൃദയങ്ങളിൽ ആണെന്നു്, സ്വന്തം കിടപ്പുമുറികളിൽ ആണെന്നു്. അവിടെയൊന്നും നിങ്ങൾ ദൈവത്തെ കാണുന്നില്ലെങ്കിൽ, കണ്ടിട്ടില്ലെങ്കിൽ, കാണാൻ കഴിവുതരുന്ന ശക്തി നിങ്ങൾ സമ്പാദിച്ചിട്ടില്ലെന്നു് താല്പയ്യം. അവിടെയെല്ലാം നിങ്ങൾക്കു ദൈവത്തെ മുഖത്തോടുമുഖം കാണാൻ കഴിയണം. കഴിയുന്നില്ലെങ്കിൽ, കാണാനുള്ള തടസ്സത്തെ നിങ്ങൾ അതിജീവിച്ചിട്ടില്ലെന്നത്ഥം.

ബ്രഹ്മവിദ്യ സമ്പാദിച്ചു്, യോഗശാസ്ത്രത്തിൽ പരിശീലിച്ചു്, ബ്രഹ്മവാദിയും, ബ്രഹ്മവിത്തും ബ്രഹ്മനിഷ്ഠനുമാകുമ്പോൾ, നമുക്കു കൃഷ്ണാജ്ജുനന്മാരെ കാണാം, അവരുടെ സത്യസംവാദങ്ങൾ ശ്രവിക്കാം: ''യോഗരതോ വാ ഭോഗരതോ വാ'' എന്നല്ല ചോദ്യം.ബ്രഹ്മവാദിയാണോ, ബ്രഹ്മജ്ഞാനിയാണോ എന്നാണു്; ദ്വന്ദ്വങ്ങൾക്കതീതനാണോ എന്നാണു്. അതിന്നുമുമ്പായി, ''അജ്ജുനവിഷാദയോഗ''ത്തിൽകൂടി നാം കടന്നുപോകണം. ധമ്മാധമ്മചിന്ത നമ്മെ കത്തവ്യവിമൂഢരാക്കിയിരിക്കണം. സംശയം ജ്ഞാനപൂത്തിക്കുള്ള മാഗ്ഗമാകുന്നു. നിരാശപ്പെടാത്തവന്നു് ആശ കൈവരുന്നതല്ല. ക്രിസ്തുഭഗവാൻകൂടി സംശയിച്ചു: 'ദൈവമേ നീ എന്തിനെന്നെ കൈവെടിഞ്ഞു?' കൌരവസദസ്സിൽവെച്ചു് ദ്രൌപദിയും വിളിച്ചുനിലവിളിച്ചു: 'എൻെറ ഭത്താക്കന്മാർ എന്നെ കൈവെടിഞ്ഞു. ഈ സദസ്സിൽ ഞാൻ ഒററയ്ക്കായി. എനിക്കു ആരുമില്ല. ദ്വാരകാവാസിയായ കൃഷ്ണാ! ഭവാനും എന്നെ കൈവെടിഞ്ഞു!' അപ്പോഴാണു ഭഗവാൻ രക്ഷയ്ക്കായി ഓടിയെത്തിയതു്. അപ്പോൾ ദ്രൌപദിയുടെ ശ്രീകൃഷ്ണനല്ല. ആ ദ്രൌപദി ശ്രീകൃഷ്ണൻെറയായി. പിന്നെ, രക്ഷിക്കയോ രക്ഷിക്കാതിരിക്കുകയോ ചെയ്യേണ്ടതു ശ്രീകൃഷ്ണൻെറ ധമ്മമായി!

അതാണു് ശ്രീഭഗവദ്ഗീതയുടെ സന്ദേശം. ബുദ്ധിപൂവ്വം, യുക്തിപൂവ്വം, ആത്മജ്ഞാനം സമ്പാദിക്കയും, അതിൽ വിശ്വസിക്കയും ചെയ്യുക. മനുഷ്യൻെറ മനസ്സ്, ബുദ്ധി, ആത്മാവു്, എന്നീ മൂന്നിനേയും താലോലിക്കയും സമുന്നതമാക്കുകയും ചെയ്യുക. ഗീതോപദേശം, ആധുനികയുഗത്തിന്നു ചേന്നതാണു്. അതിൻെറ വിചിന്തനത്തിൽ, വിശ്വാസികളുടെ ഒരു സദസ്സു സമ്മേളിക്കുന്നതു സവ്വഥാ ആവശ്യവും അഭിലഷണീയവുമാകുന്നു.

[ഡോക്ടർ രാധാകൃഷ്ണൻെറ ഒരു പ്രസംഗം സംഗ്രഹിച്ചതു്.]

# ആൾവന്താർ

**അനന്താത്മാനന്ദസ്വാമി**

പാണ്ഡിത്യം മനുഷ്യനെ ആത്മസാക്ഷാത്കാരത്തിലേയ്ക്കു നയിക്കും, വിനീതഭാവത്തിൽ അതിനെ വേണ്ടപോലെ ഉപാസിച്ചാൽ. അല്ലെങ്കിൽ അതു് മനുഷ്യനെ മൂഢനും അഹങ്കാരിയുമാക്കിത്തീർക്കും.

വൈഷ്ണവാചാര്യന്മാരിൽ പ്രമുഖനാണു് യാമുനാചാര്യർ. അദ്ദേഹം പന്ത്രണ്ടാമത്തെ വയസ്സിൽ പാണ്ഡ്യരാജധാനിയിലെ ഒരു മഹാപണ്ഡിതനായ ഭാഷ്യാചാര്യരുടെ കീഴിൽ വേദാധ്യയനം നടത്തിവരുന്ന കാലം.

പാണ്ഡ്യരാജാവിന്റെ വിദ്വത്സദസ്സിലെ പ്രമുഖപണ്ഡിതനായിരുന്നു ''വിദ്വജ്ജനകോലാഹലൻ.'' അദ്ദേഹം വേദവേദാംഗങ്ങളിലും എല്ലാ കലകളിലും ശാസ്ത്രങ്ങളിലും അപാരപാണ്ഡിത്യം നേടിയിരുന്നു. തന്നെ അഭിമുഖീകരിക്കുന്ന ഏതൊരു പണ്ഡിതനേയും നിഷ്പ്രയാസം തർക്കിച്ചു കീഴടക്കാൻ സമർത്ഥനാണു് കോലാഹലൻ. അതിനാൽ പാണ്ഡ്യരാജാവു് അദ്ദേഹത്തിന്നു് ഒരു ഉന്നതസ്ഥാനം തന്റെ വിദ്വത്സദസ്സിൽ നല്കിവന്നു. അത്രയുമല്ല, തോല്പിക്കപ്പെടുന്ന പണ്ഡിതൻ, കോലാഹലനു് പ്രതിവർഷം ഒരു കപ്പവും കൊടുക്കണമെന്ന നിയമമുണ്ടാക്കി. ഭാഷ്യാചാര്യനും ഈ നിയമത്തിനു് വിധേയനായിരുന്നു.

സാമ്പത്തികമായ വിഷമതനിമിത്തം രണ്ടു മൂന്നു കൊല്ലത്തെ നികുതി കുടിശ്ശിക വരുത്തി ഭാഷ്യാചാര്യർ. ഗർവ്വിഷ്ഠനായ കോലാഹലനു്, ഭാഷ്യാചാര്യന്റെ ഈ പെരുമാററം തീരെ സഹിച്ചില്ല. കുടിശ്ശിക പിരിക്കുവാൻ തന്റെ ശിഷ്യന്മാരിലൊരാളെ നിയോഗിച്ചു. പാഠശാലയുടെ ചുമതല യാമുനാചാര്യനെ ഏല്പിച്ചിട്ടു് ഭാഷ്യാചാര്യർ എവിടെയോ പോയപ്പോഴാണു് കോലാഹലന്റെ ശിഷ്യൻ നികുതിപിരിക്കുവാൻ അവിടെ ചെന്നതു്. ആ ദിവസത്തെ അദ്ധ്യയനം കഴിഞ്ഞു് വിദ്യാർത്ഥികൾ പോയിരുന്ന സമയമായിരുന്നതിനാൽ യാമുനാചാര്യർ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. ഗുരുവിനെപ്പോലെ തന്നെ അഹങ്കാരിയായിരുന്ന കോലാഹലന്റെ ശിഷ്യൻ ധിക്കാരസ്വരത്തിൽ ചോദിച്ചു: ''നിന്റെ ആചാര്യൻ എവിടെ?'' അചഞ്ചലനായി യാമുനാചാര്യർ വിനയപൂർവ്വം ചോദിച്ചു: ''താങ്കൾ ആരാണു് ? എവിടെനിന്നു വരുന്നു?'' ഗർവ്വിഷ്ഠനായ ശിഷ്യൻ കൂടുതൽ ധിക്കാരത്തോടെ പറഞ്ഞു: ''ഞാൻ ആരാണെന്നും എവിടെനിന്നു് വരുന്നുവെന്നും നിനക്കു് അറിയുകയില്ലേ? ഇല്ലെങ്കിൽ കേട്ടോ. വിശാലഹൃദയനും, ശ്രേഷ്ഠനുമായ ഏതൊരു മഹാത്മാവിന്റെ പണ്ഡിത്യം കൊണ്ടാണോ ഈ ദക്ഷിണഭാരതം ഇന്നു പ്രസിദ്ധമായിത്തീർന്നിരിക്കുന്നതു് ആ ആചാര്യന്റെ ഉത്തമശിഷ്യനാകാനുള്ള ഭാഗ്യം ലഭിച്ച ആളാണു് ഞാൻ. സകലശാസ്ത്രങ്ങളിലും അപാരപാണ്ഡിത്യമുള്ള ആ മഹാത്മാവു് മററു പണ്ഡിതന്മാർക്കെല്ലാം ഒരു പേടിസ്വപ്നമാണു്. പാണ്ഡ്യരാജാവു് അദ്ദേഹത്തിന്റെ ഒരു വിനീതദാസൻ മാത്രം. മററു പണ്ഡിതന്മാരുടെ മേൽ തന്റെ അധീശത്വം സ്ഥാപിച്ചു് അവരെ അദ്ദേഹത്തിന്റെ നികുതിദായകന്മാരാക്കി മാററിരിയിക്കുകയാണു്. നികുതി കുടിശ്ശികവരുത്തുന്ന ഒരാളെയും പാണ്ഡ്യരാജാവു് വെറുതെ വിടുകയില്ല. രണ്ടുമൂന്നു വർഷത്തെ നികുതി കുടിശ്ശിക വരുത്തിയിരിക്കുന്നു നിന്റെ ആചാര്യൻ. അതുകൊണ്ടു് അദ്ദേഹത്തിന്റെ ശിരശ്ച്ഛേദംതന്നെ ഉണ്ടായേക്കാം. എന്താണു് നിന്റെ ആചാര്യൻ കരുതിയിരിക്കുന്നതു് ? വെളിച്ചം കണ്ടു ഭ്രമിച്ചു്, തീയിൽ വീഴുന്ന ശലഭംപോലെ ഒരു മൂഢനാണു് നിന്റെ ഗുരു.''

ഈ ക്രൂരമായ ഗുരുനിന്ദാശ്രവണത്തിൽനിന്നു് വിമോചനം ലഭിക്കുവാൻ യാമുനാചാര്യർ തന്റെ കാതുകൾ കൈകൾകൊണ്ടു പൊത്തിപ്പിടിച്ചു. ശാന്തഗംഭീരനായി മറുപടി നൽകി: ''ഹേ

ത്തുണസദൃശനായ മനുഷ്യ, നീ എന്തൊരു ധിക്കാരിയാണ്! അല്ലെങ്കിൽ നിന്നെ പറഞ്ഞിട്ടു കാര്യമില്ല. ഗർവിഷ്ഠനായ ഗുരുവിൻെറ അഹങ്കാരി ആയ ശിഷ്യനല്ലേ നീ ? ഫലത്തിൽനിന്ന് മരത്തിൻെറ ഗുണം അറിയാമല്ലൊ. നിന്നെ കണ്ടപ്പോൾതന്നെ മനസ്സിലായി നിൻെറ ഗുരുവിൻെറ പാണ്ഡിത്യം എത്രമാത്രം ശ്രേഷ്ഠമാണെന്ന്. തൻെറ ജീവിതശുദ്ധികൊണ്ടും ഉപദേശസാരങ്ങളെക്കൊണ്ടും ശിഷ്യൻെറ മനസ്സിനെ നിർമ്മലമാക്കുകയാണ് ഗുരുവിൻെറ കർത്തവ്യം. അതിനു വിപരീതമായി ശിഷ്യൻെറ ദുർഗ്ഗുണങ്ങളെ പ്രോത്സാഹിപ്പിക്കുന്ന ഗുരു സ്വയം എത്രമാത്രം നിന്ദാർഹനാണെന്ന് ആർക്കാണറിയാത്തതു് ? വൈക്കോൽതുരുമ്പിനെ പറപ്പിക്കാൻ ചുഴലിക്കാററുണ്ടാകുന്ന മൂഢനെപ്പോലെയല്ലേ ഈ ആളുടെ പെരുമാററം? ഈ വിദ്വജ്ജനകോലാഹലനെ ഒരു വാദപ്രതിവാദത്തിൽ പരാജയപ്പെടുത്തുവാൻ എന്തിന് എൻെറ ആചാര്യദേവനെ വെല്ലുവിളിക്കുന്നു ? ഒരു കുറുക്കനെ ഭയപ്പെടുത്തുവാൻ മൃഗരാജനായ സിംഹം പോകേണ്ടയാവശ്യമില്ല. ബഹുമാന്യനായ ഭാഷ്യാചാര്യൻെറ വിനീതനായ ഈ ശിഷ്യൻ, വിദ്യാഗർവിതനായ നിൻെറ ആചാര്യനോടു് തർക്കിക്കാൻ തയ്യാറാണെന്ന് പോയി പറയൂ. എന്നോടു തർക്കിക്കാൻവേണ്ട കരുത്തും തൻേറടവുമുണ്ടെങ്കിൽ, അദ്ദേഹത്തെ അഭിമുഖീകരിക്കാൻ ഞാൻ ഇതാ സന്നദ്ധനായിരിക്കുന്നു.''

അപമാനിതനായ കോലാഹലശിഷ്യൻ ഒന്നും പറയാതെ പിൻവാങ്ങി. തൻെറ ആചാര്യനെ നടന്ന സംഭവം അക്ഷരംപ്രതി വർണ്ണിച്ചു കേൾപ്പിച്ചു. ബാലചാപല്യമെന്ന് പുച്ഛിച്ചു തള്ളി കോലാഹലൻ. രാജസദസ്സിലെ മററു പണ്ഡിതന്മാർക്ക് ബാലചാപല്യമെന്ന് പറഞ്ഞു നിരസിക്കുന്നതു് ബുദ്ധിപൂർവ്വമാണെന്ന് തോന്നിയില്ല. ഭാഷ്യാചാര്യശിഷ്യനെ ഉടൻതന്നെ വരുത്തി വേണ്ടതുപോലെ കഠിനമായി ശാസിക്കണമെന്ന് നിശ്ചയിച്ചു. പാണ്ഡ്യരാജാവ് ആജ്ഞ നല്കി: ''ഒരു വാദപ്രതിവാദത്തിനു സന്നദ്ധനെങ്കിൽ ആ ബാലനെ താമസംവിനാ ഇവിടെ ഹാജരാക്കട്ടെ.'' രാജദൂതൻ യാമുനാചാര്യനെ രാജകല്പന അറിയിച്ചു.

യാമുനാചാര്യർ പറഞ്ഞു: ''ശരി, രാജകല്പന അനുസരിക്കുവാൻ ഞാൻ കടപ്പെട്ടവനാണ്. എന്നാൽ മഹാരാജാവിനോടു് ഒരു വിവരം ഉണർത്തിക്കണം. വിദ്വത്സദസ്സിലെ മഹാപണ്ഡിതനായ കോലാഹലനോടു് ഒരു വാദത്തിന് പോകുകയാണ് ഞാൻ. അതിനാൽ ഒരു വിദ്വാനു നല്കിവരുന്ന സകല ബഹുമതികളോടുംകൂടി എന്നെ എതിരേററു കൊണ്ടുപോകണം. ഒന്നുകിൽ മഹാരാജാവ് അതിന് അനുരൂപമായ വാഹനം അയക്കട്ടെ; അല്ലെങ്കിൽ കോലാഹലൻതന്നെ ഇവിടെ വന്ന് എന്നെ എതിരേല്ക്കട്ടെ.''

യാമുനാചാര്യൻ നൽകിയ സന്ദേശം രാജദൂതൻ മഹാരാജാവിനെ ഉണർത്തിച്ചു. മഹാരാജാവ് കൂടിയാലോചനയ്ക്കുശേഷം നൂറ് അനുയായികളോടുകൂടി ഒരു നല്ല പല്ലക്ക് അയയ്ക്കുവാൻ തീരുമാനിച്ചു യാമുനാചാര്യനെ ആനയിക്കുവാൻ.

ഭാഷ്യാചാര്യർ യഥാസമയം സ്വഗൃഹത്തിൽ മടങ്ങിവന്നു. യാമുനാചാര്യർ അന്ന് നടന്ന സംഭവങ്ങൾ സവിസ്തരം കേൾപ്പിച്ചു; ഇതികർത്തവ്യതാമൂഢനായ ആചാര്യർ മൂർച്ഛിച്ചുവീണുപോയി. അദ്ദേഹം ചിന്തിച്ചു: ''മഹാരാജാവ് ദയാലുവും വിശാലഹൃദയനുമാണ്. എങ്കിലും തൻെറ സദസ്സിലെ മഹാപണ്ഡിതന്മാരെ അപമാനിക്കുന്ന ആളിനു വധശിക്ഷതന്നെ അദ്ദേഹം കല്പിക്കും. വിധിക്കു വിധേയനാകുകയല്ലാതെ മറെറാന്നും ചിന്തിക്കുവാനില്ല.''

ശിഷ്യൻ ആശ്വസിപ്പിച്ചു: ''ഗുരോ, യാതൊരുവിധമായ ആശങ്കകൾക്കും അവകാശമില്ല. അങ്ങയുടെ ആശീർവാദത്തോടുകൂടി ഗർവ്വിഷ്ഠനായ കോലാഹലൻെറ അഹങ്കാരം ഈ ശിഷ്യൻ ഉന്മൂലനം ചെയ്യുന്നതാണ്.''

ഇങ്ങനെ ഗുരുശിഷ്യസംവാദം നടന്നുകൊണ്ടിരിക്കെ, രാജകിങ്കരന്മാർ യാമുനാചാര്യനെ കൊണ്ടുപോകുവാൻ എത്തിച്ചേർന്നു. ഗുരുവിൻെറ തൃപ്പാദങ്ങളെ യഥാവിധി വന്ദിച്ച് പണ്ഡിതസഹജമായ ഗാംഭീര്യത്തോടെ പല്ലക്കിൽ കയറി പുറപ്പെട്ടു. രാജസദസ്സിലെ പ്രധാനപണ്ഡിതനെ അഭിമുഖീകരിച്ച് ശാസ്ത്രവിഷയങ്ങളെ അടിസ്ഥാനമാക്കി ഒരു വാദപ്രതിവാദത്തിനുവേണ്ടി ഒരു ബാലൻ മുമ്പോട്ടുവരുന്നതു് ഇദംപ്രഥമമായ ഒരു സംഭവമാണ്. അസാമാന്യനായ ഈ ബാലനെ ദർശിക്കുവാൻ രാജവീഥിയുടെ ഇരുവശങ്ങളിലും ജനങ്ങൾ തിങ്ങിക്കൂടി. മററു പണ്ഡിതന്മാർ

ഈ ബാലനെ ആശീർവ്വദിക്കുകയും, ''ശ്രീ മഹാവിഷ്ണു വാമനാവതാരമെടുത്തു് മഹാബലിയെ സിംഹാസനഭ്രഷ്ടനാക്കിയതുപോലെ ഗർവിഷ്ഠനും അവിവേകിയുമായ കോലാഹലനെ ഈ ബാലൻ പരാജയപ്പെടുത്തട്ടെ'' എന്നു മനസാ ആഗ്രഹിക്കുകയും ചെയ്തു.

വിളംബംവിനാ ഉണ്ടാകുവാൻ പോകുന്ന മഹാസംഭവം പാണ്ഡ്യരാജാവും രാജ്ഞിയും തമ്മിൽ ചില്ലറ അഭിപ്രായവ്യത്യാസത്തിന്നു് ഇടയാക്കി. പൂച്ചയുടെ മുമ്പിൽ അകപ്പെട്ട എലിയെപ്പോലെ ഈ ബാലനെ കോലാഹലൻ ഭസ്മമാക്കിക്കളയുമെന്നു് രാജാവിൻെറ അഭിപ്രായം; മലപോലുള്ള പഞ്ഞിക്കെട്ടിനെ ഒരു തീപ്പൊരി കത്തിച്ചു ചാമ്പലാക്കുന്നതുപോലെ ഈ ബാലൻ കോലാഹലനെ നിഷ്പ്രയാസം അടിമപ്പെടുത്തുമെന്നു് രാജ്ഞി. കോപാവിഷ്ടനായ രാജാവു് ചോദിച്ചു: ''അപ്രകാരമെങ്കിൽ എന്തു് പന്തയമാണു് വെയ്ക്കുന്നതു് ?''രാജ്ഞി പറഞ്ഞു:''അങ്ങയുടെ അടിമയുടെ അടിമയാകാം ഞാൻ.'' രാജ്ഞിയുടെ ഈ പ്രതിജ്ഞ രാജാവിനെ രോഷാകുലനും ക്ഷീണനുമാക്കി മാററി. രാജാവു് പറഞ്ഞു: ''നീ ഒരു ഭയങ്കരശപഥം എടുത്തിരിക്കുന്നു. അതിനാൽ ഞാനും ഇതാ പ്രതിജ്ഞചെയ്യുന്നു: ഈ ബാലനാൽ കോലാഹലൻ പരാജയപ്പെടുന്നപക്ഷം അർദ്ധരാജ്യം ഞാൻ ആ ബാലനു് നൽകുന്നതാണു്.'' എന്നു്.

രാജദമ്പതിമാരുടെ ഈ വാഗ്വാദം നടന്നുകൊണ്ടിരിക്കുമ്പോൾ യാമുനാചാര്യർ പല്ലക്കിൽനിന്നു് ഇറങ്ങി രാജസദസ്സിൽ എത്തി രാജവിനെയും രാജ്ഞിയേയും മററു സദസ്യരേയും വിനയപുരസ്സരം വണങ്ങി. വിദ്വജ്ജനകോലാഹലൻെറ മുൻഭാഗത്തു് തയ്യാറാക്കിയിരുന്ന ആസനത്തിൽ ഉപവിഷ്ടനായി. കൃശഗാത്രനായ ആ ബാലനെ നോക്കി, ''ഇവനാണോ എന്നെ തോല്പിക്കുവാൻ വന്നിരിക്കുന്നതു്?'' എന്നു് രാജ്ഞിയോടു ചോദിച്ചു കോലാഹലൻ. ''അതെ, ഈ ബാലൻതന്നെയാണു് അങ്ങയെ പരാജയപ്പെടുത്തുവാൻ വന്നിരിക്കുന്ന''തെന്നു് രാജ്ഞിയും പ്രതിവദിച്ചു.

വാദപ്രതിവാദം ആരംഭിച്ചു. ഈ പയ്യൻെറ അടുത്തു് എന്തു് പറയാനെന്നുള്ള ഭാവത്തിൽ ചില നിസ്സാരചോദ്യങ്ങൾ വ്യാകരണത്തിൽനിന്നും അമരകോശത്തിൽനിന്നും ചോദിച്ചു. സമുചിതമായ രീതിയിൽ സമാധാനം കൊടുത്തുകൊണ്ടു് ഗൗരവം നടിച്ചു് യാമുനാചാര്യർ, 'ഞാൻ ഒരു ബാലനാണെന്നു് ധരിച്ചു് എന്നെ പുച്ഛിക്കാമെന്നു് കരുതണ്ടാ. ജനകമഹാരാജാവിൻെറ സദസ്സിൽ വെച്ചു് ബന്ദിയെ തോല്പിച്ച അഷ്ടാവക്രൻ ആക്കാലത്തു് ഒരു ബാലനായിരുന്നുവൊ, അതോ നിങ്ങളെപ്പോലെ മൂത്തുനരച്ച വൃദ്ധനൊ ? പാണ്ഡിത്യത്തിൻെറ മാനദണ്ഡം ആളുടെ പ്രായമാണൊ? എങ്കിൽ മുരടിച്ച വൃക്ഷം നിങ്ങളെക്കാൾ മഹാപണ്ഡിതനായിരിക്കണമല്ലൊ.' എന്നു് പരിഹാസപൂർവ്വം പറഞ്ഞു. ഇപ്രകാരമുള്ള രൂക്ഷമായ ഭാഷ കോലാഹലനെ ഞെട്ടിച്ചു. തൻെറ പരാജിതഭാവത്തെ നിയന്ത്രിച്ചു് പുഞ്ചിരിച്ചുകൊണ്ടു് കോലാഹലൻ പറഞ്ഞു: ''വളരെ നല്ലതു്. നിങ്ങൾ ശരിയായ ഉത്തരങ്ങൾ തന്നിരിക്കുന്നു. ഇനിയും നിങ്ങൾ ചോദിക്കുക; ഞാൻ സമാധാനം പറയാം.''

യാമുനാചാര്യർ: അങ്ങയുടെ ഹിതാനുസരണം ഞാൻ ചോദിക്കാം. മൂന്നു പ്രമേയങ്ങൾ അവതരിപ്പിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നു. അവ തെററാണെന്നു് അങ്ങു് സ്ഥാപിക്കുന്ന പക്ഷം ഞാൻ തോൽവി സമ്മതിക്കുന്നതാണു്.

കോലാഹലൻ: ആകട്ടെ, താമസിക്കണ്ട.

യാമുനാചാര്യർ: എൻെറ ആദ്യത്തെ പ്രമേയം – അങ്ങയുടെ മാതാവു് വന്ധ്യയാണു്. കഴിയുമെങ്കിൽ നിഷേധിക്കുക.

കോലാഹലനു് ആദ്യത്തെ പ്രഹരം ഏററു. തൻെറ മാതാവു് വന്ധ്യയാണെങ്കിൽ താൻ എങ്ങനെ ജനിച്ചു ? ഈ പ്രസ്താവനയെ എങ്ങനെ നിഷേധിക്കും? എന്നിപ്രകാരം ചിന്താകുലനായി അല്പസമയം നിശ്ശബ്ദനായിരുന്നു കോലാഹലൻ. കോലാഹലൻെറ മനോവേദന മനസ്സിലാക്കിയ സഭാവാസികൾ സ്തബ്ധരായി.

അല്പസമയം കഴിഞ്ഞു.

യാമുനാചാര്യർ: പ്രഭോ, അപാരമായ പാണ്ഡിത്യമുണ്ടായിട്ടും എൻെറ ഈ നിസ്സാരമായ പ്രസ്താവനയെ നിഷേധിക്കുവാൻ അങ്ങയ്ക്കു സാദ്ധ്യമല്ലല്ലൊ. എൻെറ രണ്ടാമത്തെ പ്രമേയം ഇതാ: പാണ്ഡ്യാധിപൻ ശ്രേഷ്ഠനും ധർമ്മികനുമാണു്. ഖണ്ഡിക്കുക.

ഒന്നാമത്തെ പ്രമേയത്തേക്കാളും വിഷമമേറിയതു്. കോലാഹലനു് ചിന്താശക്തി നശിച്ചപോലെ ഒരു തോന്നൽ. ചുററും അന്ധകാരമയമാണെന്നു് തോന്നി. കൺമുമ്പിൽ ഇരിക്കുന്ന തൻെറ രക്ഷിതാവായ ഈ മഹാരാജാവു് ധമ്മലോപം വന്ന ആളാണെന്നു് പ്രസ്താവിക്കുക! ഈ ബാലൻ നിശ്ചയമായിട്ടും തന്നെ അപമാനിക്കുമെന്ന ബോധം കോലാഹലനെ പിടികൂടി. മുഖം വിളറി. കോപം വദ്ധിച്ചു. ഈ അവസരത്തിൽ യാമുനാചാര്യർ തൻെറ മൂന്നാമത്തെ പ്രമേയം അവതരിപ്പിച്ചു.

യാമുനാചാര്യർ: പണ്ഡിതന്മാരുടെ പേടിസ്വപ്നമായ മഹാശയ, ഇതാ എൻെറ മൂന്നാമത്തെ പ്രമേയം. ഞാൻ പറയുന്നു, നമ്മുടെ മുമ്പിൽ ആസനസ്ഥയായിരിക്കുന്ന ഈ മഹാരാജ്ഞി സാവിത്രീദേവിയെപ്പോലെ പതിവ്രതാരത്നമാണു്. ഇതു് ദയവുചെയ്തു് നിഷേധിക്കുക.

കോപവും ലജ്ജയുംകൊണ്ടു് കലികൊണ്ട കോലാഹലൻ അട്ടഹസിച്ചു: 'ഹേ ബാലാ, എൻെറ വായ് മൂടിക്കെട്ടുവാനാണു് നിൻെറ ഒരുക്കം. രാജഭക്തിയുള്ള ആക്കെങ്കിലും ഈ മഹാരാജാവു് അധാമ്മികനെന്നും മഹാരാജ്ഞി പാതിവ്രത്യമില്ലാത്തവളെന്നും ആരോപിക്കുവാൻ സാധ്യമാണോ? എന്നെ അസ്തശബ്ദനാക്കിയെന്നുള്ളതു് ശരിതന്നെ; പക്ഷെ തോൽവി സമ്മതിച്ചുവെന്നു് അതിനു് അത്ഥമില്ല. നിൻെറ പ്രമേയങ്ങളിൽ അടങ്ങിയിരിക്കുന്ന ആശയങ്ങൾ നീതന്നെ നിഷേധിക്കണം. സാധിച്ചില്ലെങ്കിലുള്ള ഭവിഷ്യത്തു് ഭയങ്കരമായിരിക്കും; എന്തെന്നാൽ നിൻെറ വക്രോക്തികളിൽക്കൂടി അപമാനിതരായിരിക്കുന്നതു് മഹാരാജാവും രാജ്ഞിയുമാണു്.'

''ഭേഷ് ഭേഷ്!'' യാമുനാചാര്യനെ അഭിനന്ദിച്ചുകൊണ്ടു് സഭാവാസികൾ ശബ്ദമുയത്തി പറഞ്ഞു: ''ഈ ബാലൻെറ പ്രമേയങ്ങളെ ഖണ്ഡിക്കുവാൻ സാധിക്കാത്തതുകൊണ്ടു് കോലാഹലൻ പരാജിതനാക്കപ്പെട്ടിരിക്കുന്നു. കുപിതനാകുന്നതിലെന്താണു് അത്ഥം?''

തൻെറ പ്രമേയങ്ങളെ ഓരോന്നായി താൻ തന്നെ നിഷേധിക്കുന്നതാണെന്നു് മന്ദഹാസപൂവ്വം പറഞ്ഞു് യാമുനാചാര്യർ സഭാവാസികളെ നിശ്ശബ്ദരാക്കി.

യാമുനാചാര്യർ: ഒന്നാമത്തെ പ്രമേയം. ''ഏകപുത്രോ ഹ്യപുത്ര ഇതി ലോകവാദാത്.'' എന്നാണു് മനുസംഹിതയിൽ പറയുന്നതു്. ഈ ശാസ്ത്രാടിസ്ഥാനത്തിൽ എത്ര കേമനായാലും ഒരു പുത്രനുമാത്രം ജനനം കൊടുത്തിട്ടുള്ള നിങ്ങളുടെ മാതാവു് വന്ധ്യയാണു്.

രണ്ടാമത്തെ പ്രമേയം: കലിയുഗത്തിൽ ധമ്മം ഏകപാദമാണു്; അധമ്മം ത്രിപാദവും. മനുസംഹിതയിൽ 'സവ്വതോ ധമ്മഷഡ്ഭാഗോ രാജ്ഞോ ഭവതി രക്ഷതഃ. അധമ്മാദപി ഷഡ്ഭാഗോ ഭവത്യസ്യ ഹ്യരക്ഷതഃ.' എന്നു് പറയുന്നു. പ്രജകളുടെ ആദ്ധ്യാത്മികപ്രഭാവത്തിൻെറ ആറിൽ ഒരുഭാഗം, പ്രജാപരിപാലനം നടത്തുന്ന രാജാവിനു് ലഭിക്കുന്നു; പ്രജാക്ഷേമതൽപരനല്ലാത്ത രാജാവിനെ അവരുടെ പാപത്തിൻെറ ആറിലൊരു ഭാഗവും.'' കലിയുഗത്തിൽ അധമ്മം മുന്നേറുന്നു. അരചൻ എത്രതന്നെ സമത്ഥനായിരുന്നാലും കലിയുടെ ഉഗ്രശക്തികൊണ്ടു് പ്രജകൾ അധാമ്മികമായ പന്ഥാവിൽ ചരിക്കുവാൻ നിർബദ്ധരാകുന്നു. അതിനാൽ പ്രജകളുടെ ആറിൽ ഒരു ഭാഗം പാപം രാജാവിൽ നിക്ഷിപ്തമാകുന്നു അങ്ങനെ അവരുടെ ധമ്മത്തിന്നും അധമ്മത്തിന്നും പാത്രമാകുന്ന രാജാവു് ശാസ്ത്രോക്തിപ്രകാരം ധാമ്മികനാണെന്നു് പറയുന്നതിൽ യുക്തിയില്ല.

ഇനി മൂന്നാമത്തെ പ്രമേയം ഖണ്ഡിക്കാം.

അഗ്നി, വായു, സൂര്യൻ, ചന്ദ്രൻ, യമൻ, കുബേരൻ, വരുണൻ, ഇന്ദ്രൻ എന്നീ അഷ്ടദിക്പാലന്മാരുടെ ഏകോപിച്ച പ്രതിബിംബമാണു് പ്രതാപവാനും ധാമ്മികനുമായ രാജാവു്. അതിനാൽ രാജാവാകുന്ന ഒരു വ്യക്തിയുടെ ധമ്മപത്നിയല്ല രാജ്ഞി. രാജ്ഞിയുടെ വൈവാഹികബന്ധം രാജാവിനു പുറമെ അഷ്ടദിക്പാലന്മാരിലും ഉണ്ടു്. അപ്പോൾ രാജ്ഞി പതിവ്രതയാണെന്നു് എങ്ങനെ സമത്ഥിക്കും?

''ആശ്ചര്യം, ആശ്ചര്യം!'' എന്നു് വിളിച്ചുകൊണ്ടു് അത്ഭുതപരതന്ത്രരായ സഭാവാസികൾ എഴുന്നേററു് യാമുനാചാര്യനെ അഭിനന്ദിച്ചു. സന്തോഷംകൊണ്ടു് മതിമറന്നു്, 'ആളവന്താർ' എന്നു് പറഞ്ഞുകൊണ്ടു മഹാരാജ്ഞി ആ ബാലനെ തൻെറ മടിയിൽ പിടിച്ചിരുത്തി. സബഹുമാനം പാണ്ഡ്യരാജ്യാധിപൻ ആ ബാലനെ

സംബോധനചെയ്തു: ''ഹേ, ആരംവന്താർ ഇതേവരെ എല്ലാവരെയും ജയിച്ചവനും മഹാപണ്ഡിതനുമായ കോലാഹലനെ നിശ്ശേഷം തോല്പിച്ചിരിക്കുന്നു, അങ്ങ് സ്വന്തം പാണ്ഡിത്യംകൊണ്ടും സാമർത്ഥ്യംകൊണ്ടും. ഉദയാർക്കന്റെ മുമ്പിൽ നക്ഷത്രം നിഷ്പ്രഭമാകുന്നപോലെ ഇന്ന് കോലാഹലൻ നിഷ്പ്രഭനായിരിക്കുന്നു. അല്പംമുമ്പ് അങ്ങയുടെ ശിരശ്ഛേദംചെയ്യുവാനിച്ഛിച്ച ഈ പണ്ഡിതനെ ഞാൻ ഇതാ അങ്ങേയ്ക്കു് അർപ്പിച്ചുകൊള്ളുന്നു. ഇഷ്ടാനുസരണം ചെയ്തുകൊള്ളാം. ഈ വിജയത്തിന്റെ സ്മാരകമായി അർദ്ധരാജ്യം എന്റെ ശപഥമനുസരിച്ച് ഞാനിതാ നൽകുന്നു സദയം സ്വീകരിക്കുക.'' തദനന്തരം രാജ്ഞിയുടെ മടിയിൽനിന്ന് ആരംവന്താരെ തന്നോടൊപ്പം സിംഹാസനത്തിൽ ഉപവിഷ്ടനാക്കി. സഭാവാസികൾ വിജയഭേരി മുഴക്കി.

ആരംവന്താർ കോലാഹലന്റെ തെററുകളെ ക്ഷമിച്ച് തന്റെ മഹാമനസ്കത തെളിയിച്ചു. ബാലനാണെങ്കിലും രാജ്യപരിപാലനം ശ്രേഷ്ഠമായ രീതിയിൽ നടത്തുവാനുള്ള നിപുണത പ്രകടിപ്പിച്ചുംകൊണ്ടു് യാമുനാചാര്യർ വളരെ കാലം രാജാവായി വാണു.

---

# മാനസാരണ്യത്തിലൂടെ

**ഉഷാകുമാരി**

മാനസാരണ്യത്തിലൂടെ മാധവാ നിൻ മണിഹർമ്മ്യ
ഗോപുരവാതിലും തേടിയലയുന്നു ഞാൻ.

അഹമെന്ന മൃഗം ചീറിയലറുന്നിതുഗ്രമായി
ഭയംകൊണ്ടു വിറയ്ക്കുന്നിതുടലിപ്പൊഴും

കാമക്രോധലോഭാദിയാം ക്രൂരജന്തുക്കളെക്കാൺകെ
പാപമാകുമിരുളെന്നെ വലയം ചെയ്യേ
ഒരുനാളുമകലെയുണ്ടെരിയുന്നു വഴി കാട്ടാൻ
മതിയതുജ്ജ്വലമായ ശുക്രനക്ഷത്രം!

ഭക്തിയാകുമവിൽ ഭോഗതൃഷ്ണ തന്റെ കലപ്പാന്ന
ഹ്ത്തടമേന്തുന്നു! നിനക്കുപഹാരമായ്
ചിന്തകൊണ്ടു ദരിദ്രനീക്കുചേലനെക്കാണുന്നേരം
ബന്ധുക്കൾക്കും ദാസനാം നീ മറന്നീടൊല്ലെ.

ദൂരെയെന്നെക്കാണുന്നേരംഓടിയെന്നരികത്തെത്തി
മാറിൽച്ചേർത്തുപുണരുവാൻ കൊതിപ്പീലാ ഞാൻ.

ഏഴനിലമാളികതൻ മുകളിൽനിന്നിറങ്ങേണ്ടാ
ഏഴയെന്നെ ക്കാണാനൊട്ടുമൊരുമ്പെടേണ്ട!

ഭക്തിയാകുമവിൽപ്പൊതിയഴിച്ചൊരുപിടി വാരി
മുഗ്ദ്ധരൂപൻ ഭവാനൊട്ടുമശിച്ചിടേണ്ട!

താമരപ്പൂ നമിക്കുന്ന പാദയുഗ്മമെനിക്കൊന്നു
കാണിനേരം കാണിക്കുവാൻ കനിഞ്ഞിടേണം!

സംതൃപ്തനായ് തിരിച്ചുഞാൻവിടകൊള്ളാംനിൻതൃപ്പാദം
സന്തതംമെൻ മനതാരിൽ ധരിച്ചുകൊള്ളാം.

---

# ''ഗായത്രീ ഛന്ദസാമഹം''

**കെ. രാഘവൻതിരുമുല്പാട്, ചാലക്കുടി**

ആത്മവിഭൂതികളെ സംഗ്രഹിക്കുന്ന കൂട്ടത്തിൽ ഭഗവാൻ, ഛന്ദസ്സുകളിൽവെച്ചു ഗായത്രിയാണു താൻ എന്നു പറഞ്ഞിരിക്കുന്നു. സർവ്വം ഭഗവന്മയമാണെങ്കിലും എവിടെ എവിടെ പ്രത്യേകിച്ച് ഉത്കർഷമുണ്ടോ അവിടെയെല്ലാം ഭഗവത്തേജസ്സ് അധികം അഭിവ്യക്തമാണെന്നാണല്ലൊ സിദ്ധാന്തം. എല്ലാ മന്ത്രങ്ങളും ഉത്കൃഷ്ടങ്ങൾതന്നെ. എന്നാൽ ഗായത്രി സർവ്വോത്കൃഷ്ടയാണ്. 'ഗായത്രീ ഛന്ദസാം മാതാ' എന്നും 'അഗ്രം വൈ ഛന്ദസാം ഗായത്രീ'എന്നും മററും സന്ദർഭാന്തരങ്ങളിലും പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്. ഗായത്ര്യുപദേശത്തോടുകൂടിയാണ് ദ്വിജത്വം സിദ്ധമാകുന്നതു് എന്നതുതന്നെ അതിന്റെ ഉത്ക്കർഷത്തെ സൂചിപ്പിക്കുന്നു. വേദാധികാരം നിമിത്തം പുതിയൊരു ജന്മംപോലെയാണ് ദ്വിജത്വപ്രാപ്തി. എന്താണ് അതിന്റെ താല്പര്യം എന്നു ചിന്തിക്കുന്നതു് പ്രയോജനകരമാവും എന്നതിന്നു സംശയമില്ല. അർത്ഥം ഗ്രഹിക്കാതെ മന്ത്രം ജപിക്കുന്നതു് അവനവനു പ്രയോജനം കൂടാതെ വെറുതെ ഭാരം ചുമക്കുന്നതുപോലെയാണ് എന്നാണല്ലോ അറിവുള്ളവർ പറയുന്നതു്.

ഗായത്രിയുടെ അത്ഥം ചിന്തിയ്ക്കുന്നതിന്നു മുമ്പ് ഓമ്മിച്ചിരിക്കേണ്ട ഒരു വസ്തുതയുണ്ട്. പ്രസ്ഥാനത്രയത്തിൽപ്പെട്ടതാണല്ലോ ഗീത. ഉപനിഷത്തുകഠം, ബ്രഹ്മസൂത്രം, ഭഗവദ്ഗീത ഇവ മൂന്നും ഉരംപ്പെട്ടതാണ പ്രസ്ഥാനത്രയം. ഇങ്ങനെഇവയെ ഒന്നിച്ച ഘടിപ്പിയ്ക്കുവാൻ കാരണം ഇവയിൽ പ്രതിപാദ്യമായിരിയ്ക്കുന്ന വിഷയം ഒന്നുതന്നെ ആയതാണ്. വിഷയം ഒന്നതന്നെയാണെങ്കിൽ എന്തിന്ന് ഇങ്ങനെ മൂന്ന പ്രസ്ഥാനങ്ങരം, എന്നാണെങ്കിൽ അധികാരിഭേദം നിമിത്തം എന്നാണ സമാധാനം. ഉത്തമാധികാരികളെ ഉദ്ദേശിച്ചുള്ളതാണ് ഉപനിഷത്തു്. വേദത്തിൻെറ അന്തം (സൂക്ഷ്മം എന്നും) ആണ് വേദാന്തം. വിഷയംകൊണ്ടും സന്ദർഭംകൊണ്ടും വേദാന്തമാണ് ഉപനിഷത്തു്. ഉപനിഷത്തുകളിൽ വിക്ഷിപ്തങ്ങളായിരിയ്ക്കുന്ന വേദാന്തതത്വങ്ങളെ ക്രോഡീകരിച്ച് യൗക്തികന്മാരായ മധ്യമാധികാരികഠംക്ക പ്രയോജനപ്പെടുമാറു സൂത്രണം ചെയ്യിട്ടുള്ളതാണ് ബ്രഹ്മസൂത്രം. അതേ വിഷയത്തെത്തന്നെ, സാധാരണന്മാരായ അധികാരികളെ ഉദ്ദേശിച്ച് പ്രപഞ്ചനം ചെയ്യിട്ടുള്ള ഭാരതത്തിൻെറ മധ്യമണിയാണ് ഭഗവദ്ഗീത. ഈ വസ്തുത മനസ്സിൽ വെച്ചുകൊണ്ടല്ലാതെ ഗീതയെ വ്യാഖ്യാനിയ്ക്കുവാൻ പുറപ്പെട്ടാൽ പലതരത്തിലുള്ള ബുദ്ധിമുട്ടുകളുമുണ്ടാവാനിടയുണ്ട്. സാധാരണന്മാരായ സാധകന്മാരാണ ഗീതാധികാരികഠം എന്നു വരുമ്പോഠം ജ്ഞാനത്തെക്കാഠം ജ്ഞാനസാധനങ്ക്ക് (ഗീതയുടെ ഭാഷയിൽ യോഗത്തിന്ന്) പ്രാധാന്യം നല്ലാതെ നിവൃത്തിയില്ല. ഇങ്ങനെയുള്ള അധികാരിഭേദത്തെ പരിഗണിയ്ക്കായ്കയാണ്, പലതരത്തിലുള്ള മതവൈവിധ്യത്തിന്നും ശ്രുതിവിപ്രതിപത്തിയ്ക്കും മററും കാരണം. ഗീതയുടെ അധികാരി, ബ്രഹ്മസൂത്രത്തിന്നും ഉപനിഷത്തിന്നും നേരിട്ടധികാരം നേടിയിട്ടില്ലാത്ത നരനാണ്. (നരൻ എന്നതു് അജ്ജുനപര്യായംകൂടിയാണ് എന്നതുംആലോചനാമൃതമായിരിയ്ക്കുന്നു. നൈമ്മല്യത്തെ സൂചിപ്പിയ്ക്കുന്ന അജ്ജുനശബ്ദമാകട്ടെ, സാത്വികമായ, ദൈവമായ, സമ്പത്തിൻെറ അവകാശിയേയും സൂചിപ്പിയ്ക്കുന്നു. ഏതു തരത്തിൽപ്പെട്ടവനായാലും സാത്വികമായ അഭിരുചി ഉണ്ടായിത്തുടങ്ങിയിട്ടുള്ളവനാണ് ഗീതാധികാരി എന്നു 'അപി ചേത് സുദുരാചാരഃ' എന്നും മററുമുള്ള ശ്ലോകങ്ങഠം കുറിയ്ക്കുകയും ചെയ്യുന്നു). അധികാരഭേദംവെച്ച്, മൂന്നു തലത്തിൽനിന്നും, ഗായത്രിയ്ക്ക് അത്ഥം പറയുവാൻ കഴിയും. എന്നാൽ ഇവിടെ, ഗീതാപ്രസംഗത്തിൽ, സാധാരണന്മാരുടെ നിലയിൽ, ഗായത്രിയുടെ അത്ഥം എന്താകുമെന്ന് ചിന്തിച്ചുനോക്കാം.

**തത്സവിതുർവ്വരേണ്യം**
**ഭഗ്ഗോ ദേവസ്യ ധീമഹി**
**ധിയോ യോ നഃ പ്രചോദയാത്.**

എന്ന ഗായത്രീഛന്ദോബദ്ധമായ മന്ത്രമാണല്ലോ ഗായത്രി.ഗായത്രീമന്ത്രം ആ ഛന്ദസ്സിലാകയാൽ ആ ഛന്ദസ്സിന്നും ഗായത്രിയെന്ന പേരുണ്ടായി എന്നു കരുതാം. ഗാനം ചെയ്യുന്നവനെ ത്രാണം ചെയ്യുന്നതാണ ഗായത്രി. ഗാനം ചെയ്യുക എന്നതിന്നു യാന്ത്രികമായി പാടുക എന്നല്ല താല്പര്യം. മനനത്തിന്നു വിഷയമാക്കിക്കൊണ്ടുവേണം ഗാനം (ജപം) ചെയ്യുവാൻ. ദേവനായ സവിതാവിൻെറ വരേണ്യമായ ആ ഭഗ്ഗസ്സിനെ ഞങ്ങഠം ധ്യാനിയ്ക്കുന്നു. യാതൊരുവൻ ഞങ്ങളുടെ ധീകളെ പ്രചോദനം ചെയ്യുന്നു. ദേവൻ എന്നുവെച്ചാൽ പ്രകാശമയൻ എന്നു താല്പര്യം. സവിതാവ് ജഗത്സ്രഷ്ടാവായ ഈശ്വരൻ – സൂര്യൻ ആ ഈശ്വരൻെറ പ്രതീകമാകുന്നു. വരേണ്യമായ ഭഗ്ഗസ്സ് ഉത്കൃഷ്ടമായ, വരണീയമായ, ഭജനീയമായ തേജസ്സ്. ധീകഠം – വിവിധങ്ങളായ ബുദ്ധിവൃത്തികഠം. പ്രചോദനം ചെയ്യുക – പ്രേരിപ്പിക്കുക. അന്തരംഗത്തിൽ ചൈതന്യരൂപിയായിരുന്ന് ബുദ്ധിയേയും മററും പ്രവത്തിപ്പിക്കുന്ന ജ്ഞാനരൂപനും ജഗന്മയനുമായ ഈശ്വരനെ ഞങ്ങഠം ധ്യാനിയ്ക്കുന്നു എന്നു ചുരുക്കം. ഇവിടെ പ്രാത്ഥനയുടെ ഉത്കൃഷ്ടമായ രൂപത്തെക്കാണാവുന്നതാണ്. ഒരു വിധത്തിൽ നോക്കിയാൽ ഇവിടെ പ്രാത്ഥനതന്നെ ഇല്ലെന്നു തോന്നുന്നതാണ്. ഇന്നതു വേണം, ഇന്ന തരത്തിൽവേണം എന്ന ആഗ്രഹത്തിൻെറ നിവേദനമാണല്ലോ ഒരു തരത്തിൽ പ്രാത്ഥന. അതു പ്രാത്ഥനയുടെ ഉത്തമമായ രൂപമല്ല. അങ്ങനെ പ്രാത്ഥിയ്ക്കേണ്ട ആവശ്യമില്ല. അന്തഃകരണശുദ്ധിയ്ക്കുവേണ്ടി നിസ്സംഗമായി നിയതമായ കമ്മത്തെ അനുഷ്ഠിക്കുക എന്നതാണ് പലേ ഉപപത്തികഠംകൊണ്ട് ഗീതയിൽ ഉപദേശിയ്ക്കു

പ്പെട്ടിരിക്കുന്നതു്. അശുദ്ധാന്തരംഗന്മാരെ സംബന്ധിച്ചു് മറെറാരു തരത്തിൽ ഉപദേശിയ്ക്കുക യുക്തവുമല്ല. ആസക്തിയ്ക്കു കാരണം, ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും അനിയന്ത്രിതങ്ങളായി, തോന്നിയ പാടിനു പ്രവൎത്തിയ്ക്കുകതന്നെയാണു്. ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ടും മനസ്സിനെ ബുദ്ധികൊണ്ടും നിയന്ത്രിച്ചു് ബുദ്ധിയെ 'പരനു'' (യോ ബുദ്ധേഃ പരതസ്തു സഃ– ഏവം ബുദ്ധേഃ പരം ബുദ്ധ്വാ) അധീനമാക്കിത്തീൎക്കുവാൻ കഴിഞ്ഞാൽ ആസക്തിയെ ജയിയ്ക്കുവാൻ കഴിയും. ഇന്ദ്രിയങ്ങളാകുന്ന കുതിരകളെ മനസ്സാകുന്ന കടിഞ്ഞാണുകൊണ്ടു നിയന്ത്രിയ്ക്കുന്ന ബുദ്ധിയാകുന്ന സാരഥിയെ ആത്മാവാകുന്ന രഥികനു തികച്ചും വിധേയനാക്കുവാനുള്ള സങ്കല്പമാണു് ഇവിടെ വ്യക്തമാകുന്നതു്. ദ്വിജന്മാർ മൂന്നുനേരവും ഗായത്രിയെ, ഗായത്രിയുടെ സാരത്തെ മനനം ചെയ്തുകൊണ്ടു് ജപിക്കുന്നതിൻെറ പ്രാധാന്യം ഇപ്പോൾ വ്യക്തമായല്ലോ. ദ്വിജത്വം സാധനയുടെ ആദ്യത്തെപ്പടിയേ ആകുന്നുള്ളു. വിഷയങ്ങളിലുള്ള ആസക്തിയില്ലാതാവുന്നതിനെയാണു് ചുരുക്കത്തിൽ, വൈരാഗ്യം എന്നു പറയുന്നതു്. വൈരാഗ്യത്തെത്തന്നെ ''ചിന്ത്യ'' മാക്കി (ചിന്താവിഷയമാക്കി) അഭ്യസിയ്ക്കലാണു് ഗായത്രിയുടെ അനുഷ്ഠാനത്തിൽ സിദ്ധമാകുന്നതു്. ബുദ്ധിയിൽക്കൂടിയല്ലാതെ അഹങ്കാരത്തിനു പ്രവൎത്തിയ്ക്കുക വയ്യ. അഥവാ അഹങ്കാരം ബുദ്ധിയിൽ അന്തൎഭവിച്ചിരിയ്ക്കുന്നുവെന്നും പറയാം.ആ അഹങ്കാരത്തെത്തന്നെ ഭഗവാനു സമൎപ്പിച്ചു്, തൻെറ യോഗക്ഷേമങ്ങളുടെ ചുമതലതന്നെ കൈവിട്ടു്, നിമിത്തമാത്രമായി വൎത്തിയ്ക്കുന്ന സാധനയാണു് ഗായത്ര്യുപാസനത്തിൽ സാധാരണന്മാൎക്കു് ദൎശിയ്ക്കാനുള്ളതു് എന്നു കരുതാം. പരിശുദ്ധമായ അന്തരംഗത്തിൽ പ്രകാശിയ്ക്കുന്നതാണു ഭഗവത്തത്ത്വം.

ഇതുതന്നെ ഉയൎന്നതല്ലാത്ത പ്രാൎത്ഥനയുടെ മറെറാരുരൂപംകൂടി ഇതിൽക്കാണാം. ഇങ്ങനെ യെല്ലാമിരിയ്ക്കുന്ന ചൈതന്യരൂപിയായ ഈശ്വരനെ ധ്യാനിയ്ക്കുന്നു, ആ ഈശ്വരൻ ഞങ്ങളുടെ ബുദ്ധികളെ നേരായ മാൎഗ്ഗത്തിൽ പ്രേരിപ്പിയ്ക്കട്ടെ, എന്നു സാരം. ഇവിടെ ബുദ്ധികളെ നേരായ മാൎഗ്ഗത്തിൽ പ്രവൎത്തിപ്പിച്ചാലും എന്ന പ്രാൎത്ഥനയുണ്ടു്. നമ്മൾ പ്രാൎത്ഥിച്ചാലും ഇല്ലെങ്കിലും, പ്രേരണ സദാ നടന്നുകൊണ്ടിരിയ്ക്കുന്നതാണു്. അതിനുവേണ്ടി പ്രത്യേകിച്ചു് പ്രാൎത്ഥിക്കേണ്ടതില്ല. ഉപാധികളുടെ തകരാറുകൾ തീൎത്തു്, പ്രേരണ വേണ്ടവിധം ഫലിയ്ക്കത്തക്കവിധം സന്നദ്ധങ്ങളാക്കി വെച്ചാൽ മതി എന്നു സങ്കല്പിയ്ക്കത്തക്കവിധം ഉയൎന്നവരല്ലാത്ത സാധകന്മാരെ സംബന്ധിച്ചാണു് പ്രാൎത്ഥനയിൽ ഇങ്ങനെയുള്ള സങ്കല്പം ഉണ്ടാകുന്നതു്. എല്ലാ ധൎമ്മങ്ങളേയും ഉപേക്ഷിച്ചു് എന്നെ ശരണം പ്രാപിയ്ക്കുക എന്ന പരമധൎമ്മത്തെ സ്വീകരിയ്ക്കുക എന്ന ഭഗവാൻെറ ഉപദേശത്തെ ശ്രദ്ധിയ്ക്കാൻ തക്കവരാണു് ആദ്യത്തെ തരക്കാർ. ഗീതോപദേശം ശ്രദ്ധിച്ചു കഴിഞ്ഞപ്പോൾ, അൎജ്ജുനൻ ഏറെക്കുറെ ആ നിലയിൽ എത്തി എന്നു പറയാം. എന്നാൽ ഗീതോപദേശത്തിനുവേണ്ടി ഉപസദിച്ച അൎജ്ജുനനാകട്ടെ രണ്ടാമത്തെ തരക്കാരനാകുന്നു. 'എന്തു ശരി എന്തു തെററു് എന്നറിയുന്നില്ല, അവിടുന്നുതന്നെ നേർവഴിയ്ക്കു നയിച്ചാലും', എന്നാണു് അൎജ്ജുനൻെറ അപ്പോഴത്തെ പ്രാൎത്ഥന. ഗീതോപദേശം ശ്രദ്ധിച്ചു കഴിഞ്ഞപ്പോഴാണു്, ഇവിടെ ശരിയുടേയും തെററിൻേറയും പ്രശ്നം ഉദിയ്ക്കുന്നില്ല, ധൎമ്മത്തിൻേറയും അധൎമ്മത്തിൻേറയും പ്രശ്നമേ ഉള്ളു എന്നും, രാഗദ്വേഷരാഹിത്യവും അസംഗതയും നിമിത്തം, പരമമായ ധൎമ്മം പ്രകാശിയ്ക്കുമ്പോൾ, സൂൎയ്യപ്രകാശത്തിൽ നക്ഷത്രകോടിപ്രകാശം എന്നപോലെ ചില്ലറ ധൎമ്മങ്ങൾ എല്ലാം പ്രത്യേകം പരിഗണനീയങ്ങളായ ധൎമ്മങ്ങളല്ലാതായിത്തീരുന്നുവെന്നും വ്യക്തമായതു്. പ്രാകൃതനായ ഭക്തൻ യോഗക്ഷേമങ്ങളെക്കുറിച്ചു ഭഗവാനോടു പ്രാൎത്ഥിയ്ക്കുന്നു, ഇല്ലാത്തതൊക്കെ ഉണ്ടാവാനും, ഉള്ളതൊക്കെ അഭിവൃദ്ധിപ്പെടാനും. കുറെക്കൂടി ഉയൎന്ന സാധകനും യോഗക്ഷേമത്തിനുവേണ്ടിത്തന്നെയാണു പ്രാൎത്ഥിക്കുന്നതു്. എന്നാലയാളുടെ യോഗക്ഷേമം, യോഗത്തിലെ ക്ഷേമമാണു്, പരമലക്ഷ്യത്തിലെത്തിയ്ക്കുന്ന സാധനയുടെ നിൎവ്വിഘ്നതയാണു്. ഉററുന്നതോടുകൂടി ഓരോ ഘട്ടത്തിൽ അധികമധികം സംസ്കാരം പ്രാപിച്ചു്, സാധന സിദ്ധിയിലേയ്ക്കു് അടുത്തുചെല്ലുന്നു; സിദ്ധിയായിട്ടു പരിണമിയ്ക്കുന്നു എന്നു കരുതിയാൽ മതി.

യുദ്ധാരംഭത്തിൽ അൎജ്ജുനൻ തൻെറ ആയുധങ്ങളെ ഭഗവാൻെറ മുമ്പിലിട്ടു. ഗീതോപദേ

ശംകൊണ്ടു ഛിന്നസംശയനായി മാത്രമേ തിരികെ ആയുധങ്ങളെ എടുത്തുള്ളു; തന്റെ എന്ന അംശത്തെ ഭഗവാന്റെ പാദങ്ങളിൽത്തന്നെ വിടുകയാണുണ്ടായതു് എന്നു കരുതാം. തന്റെ എന്ന സങ്കല്പം ഉണ്ടായിരുന്നതാണു് എല്ലാ സംശയങ്ങൾക്കും കാരണം. അതില്ലാതായപ്പോൾ പിന്നെ ധർമ്മാനുഷ്ഠാനത്തിന്നു ബുദ്ധിമുട്ടുണ്ടായില്ല. ചാപാദികൾ മാത്രമല്ല, ബുദ്ധി മുതലായവയും ഉപകരണങ്ങളാണല്ലോ. അവയെ പ്രവർത്തിപ്പിക്കുന്നതു താനാണെന്നും തനിയ്ക്കുവേണ്ടിയാണെന്നും ഉള്ള സങ്കല്പമുള്ളേടത്തോളം അനുഷ്ഠിയ്ക്കപ്പെടുന്നതു് അവികലമായ ധർമ്മമായിരിയ്ക്കയില്ല. അവയുടെ അധികാരം, അവകാശം, ഉടമസ്ഥത അന്തര്യാമിയായ ഭഗവാനു് (അഹമാത്മാ ഗുഡാകേശ സർവ്വഭൂതാശയസ്ഥിതഃ) സമർപ്പിച്ചാൽ അനുഷ്ഠിയ്ക്കുന്നതെന്തും ധർമ്മമായി പരിണമിയ്ക്കും. എന്തുകൊണ്ടെന്നാൽ പിന്നെ പ്രവൃത്തി ഒന്നുംതന്നെ തന്റെയല്ല. ആയുധത്തിന്നു് അഹങ്കരിക്കുവാൻ വകയുണ്ടോ? സൂക്ഷ്മങ്ങളായ ബുദ്ധി മുതലായ ഉപകരണങ്ങളേക്കൂടി ഭഗവാനു സമർപ്പിക്കുകയാണു്, അതിന്നുള്ള പരിശ്രമമാണു്, സാധാരണന്മാരെ സംബന്ധിച്ചു് ഗായത്ര്യുപാസനത്തിൽക്കൂടി നിർവ്വഹിയ്ക്കപ്പെടുന്നതു്.

---

# അറിവു് എന്തു്?

## സി. കെ. രാമചന്ദ്രൻ ബി. ഇ., എ. എം. ഐ. ഇ.

ഒരു വസ്തുവിനെക്കുറിച്ചുള്ള പരിജ്ഞാനത്തെ അറിവു് എന്നു പറയുന്നു. പച്ചവെള്ളം തണുപ്പുള്ളതാണെന്നും അതു് നൂറു ഡിഗ്രി സെൻറിഗ്രെയിഡുവരെ ചൂടാക്കിയാൽ നീരാവിയായി പോകുമെന്നും അതിന്റെ ഒരു പരമാണുവിൽ (Molecule) രണ്ടു ഹൈഡ്രജൻ പരമാണുക്കളും (Atom) ഒരു ഓക്സിജൻ പരമാണുവും ഉണ്ടെന്നുമുള്ള പരിജ്ഞാനത്തെ അറിവായി കണക്കാക്കി വരുന്നു. ഈ അറിവു് എല്ലാവരിലും ഒന്നായിരിക്കേണ്ടതുണ്ടല്ലൊ. വ്യക്തികളിൽ ഈ അറിവു് വ്യത്യസ്തമാണെങ്കിൽ വ്യത്യസ്തമായ തരത്തിൽ മാത്രമേ വെള്ളത്തെ അറിയുവാൻ കഴിയുകയുള്ളൂ. അവർ ഒരുപോലെ വെള്ളത്തെ മനസ്സിലാക്കുന്നുവെങ്കിൽ ആ മനസ്സിലാക്കിയ അറിവു് ഒന്നുതന്നെയാകണം. വെള്ളത്തിനു് തണുപ്പുണ്ടു്, അതു നീരാവിയാകും, അതിൽ ഹൈഡ്രജനും ഓക്സിജനുമുണ്ടു്, എന്നൊക്കെ പറയുന്നതു് വെള്ളത്തിന്റെ സ്വഭാവത്തെയാണു്. വെള്ളത്തെക്കുറിച്ചു് നാം അറിയുന്നതു് വെള്ളത്തിന്റെ സത്യമായ സ്വഭാവത്തെയാണെങ്കിൽ ആ അറിവു് ഒരുപോലെയിരിക്കണമെന്നതു് തീർച്ചയാണു്. ഇതുപോലെ പ്രപഞ്ചത്തിലെ എല്ലാററിലേയും സത്യമായതിനെ അറിയുവാൻ എല്ലാവക്കും ഒരുപോലെ കഴിയുന്നുവെങ്കിൽ എല്ലാവരുടേയും 'അറിവു്' ഒരുപോലെയാകണം. എല്ലാവക്കും എല്ലാററിലേയും സത്യത്തെ ഒരുപോലെ അറിയുവാൻ അസാദ്ധ്യമാണു് എന്നു പറയുവാൻ നിവൃത്തിയില്ല. കാരണം അതും സാധിക്കാവുന്നതേയുള്ളൂ. പച്ചവെള്ളം തണുത്തതാണെന്നു് എല്ലാവരും അറിയുന്നതുപോലെ എല്ലാററിലേയും സത്യം എല്ലാവരും സത്യാന്വേഷകന്മാരായാൽ കണ്ടുപിടിയ്ക്കാവുന്നതുതന്നെയാണു്.

ഇതിൽനിന്നു എന്താണു് നാം മനസ്സിലാക്കുന്നതു്? ഓരോരുത്തരും ഓരോന്നിനേയും കുറിച്ചു് ശരിയായി അറിയുന്ന ജ്ഞാനം സത്യമായിട്ടുള്ളതാണെന്നാണു്. അപ്പോൾ സത്യം തന്നെ അറിവു്. ഈ സത്യത്തെക്കുറിച്ചുള്ള അറിവു് എല്ലാവരിലും ഒന്നുതന്നെയല്ലെങ്കിൽ വ്യത്യസ്തമായ രീതിയിൽ മാത്രമേ ഓരോന്നിനേയും കാണ്മാൻ കഴിയുകയുള്ളുവെന്നും ആയതിനാൽ അതു് (അറിവു്) ഒന്നുതന്നെയായിരിയ്ക്കണമെന്നും നാം കണ്ടതാണു്. എല്ലാവരിലും ഒരുപോലെയുള്ളതു് സർവ്വവ്യാപിയും അതിനാൽതന്നെ അനന്തവും ആയിരിയ്ക്കേണ്ടതുണ്ടു്. അചേതനമായതിനു് അറിവു് ഉണ്ടാകുന്നില്ല. അപ്പോൾ അതു് ചേതനയുള്ളതായിരിക്കണം. എല്ലാററിലേയും ചേതനയായ സത്തതന്നെ ഈ അറിവു്. അപ്പോൾ അറിവു് സത്യവും ജ്ഞാനവും അനന്തവും ആണു്. അതുതന്നെയാണു് ഉപനിഷത്തുകൾ പറയുന്നതു് ''സത്യം ജ്ഞാനമനന്തം ബ്രഹ്മ''എന്നു്.

അതായത് ബ്രഹ്മം സത്യവും, ജ്ഞാനവും, അനന്തവും ആകുന്നു. അതേ നാം കണ്ട ജ്ഞാനം– അതായത് സത്യമായ അറിവ് – പരമാത്മജ്ഞാനം – അതിനെത്തന്നെയാണ് പരബ്രഹ്മമെന്നും ഈശ്വരനെന്നും പറയുന്നത്.

ആ സത്യമായ അറിവിനെത്തന്നെയാണ് ജീവനെന്നും പറയുന്നത്. ഓരോന്നിലും ചേതനമായിട്ടുള്ളത് എന്തോ അതാണ് ജീവൻ. എല്ലാ പ്രവൃത്തികളേയും അറിയുന്നത് ജീവനാണ്. അറിവ് സർവ്വവ്യാപിയാകയാൽ ജീവനും സർവ്വവ്യാപിതന്നെ. എല്ലാററിൻേറയും ഭോക്താവും കർത്താവും ജീവനാണ്. ഇതുതന്നെയാണ് ഗീത പറയുന്നത്, ''ഭോക്താരം യജ്ഞതപസാം സർവ്വലോകമഹേശ്വരം.'' (ഗീത 5. 29) എന്ന്. അതായത് യാഗതപസ്സുകളുടെ ഫലമനുഭവിക്കുന്നവനും സകലലോകനാഥനും ഈശ്വരൻതന്നെയാണെന്ന്. ഇതുതന്നെയാണ് ''അഹം ഹി സർവ്വയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച'' (ഗീത 9. 24) എല്ലാ യജ്ഞങ്ങളുടേയും ഭോക്താവും പ്രഭുവും ഞാൻ (ഈശ്വരൻ)തന്നെയാണ് എന്നു പറയുന്നത്. ''സർവ്വഭൂതേഷു ജീവനം'' (ഗീത 7.27) സർവ്വജീവികളിലേയും ജീവനും ഈശ്വരനാണ് എന്നും ഗീത വ്യക്തമാക്കുന്നുണ്ട്. ''ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം'' (ഗീത 13.17) അറിവും അറിയേണ്ടതും അറിവുകൊണ്ടു പ്രാപിക്കേണ്ടതും ഈശ്വരൻതന്നെ. അപ്പോൾ ഈശ്വരൻ അറിവും ജീവനുംതന്നെയാണ് എന്നു ഗീതയിലും വ്യക്തമാക്കുന്നു.

''അവ്യയഃ പുരുഷഃ സാക്ഷീ ക്ഷേത്രജ്ഞോ അക്ഷര ഏവ ച.'' അതായത് ഈശ്വരൻ വികാരങ്ങളും നാശവും ഇല്ലാത്തവനും ദേഹങ്ങളിലെ ജീവനും എല്ലാററിനും സാക്ഷിയും എല്ലാം അറിയുന്നവനും നാശമില്ലാത്തവനും സർവ്വവ്യാപിയുമാണ്. ഇപ്രകാരമുള്ള ഗുണങ്ങളോടുകൂടിയ ഈശ്വരൻതന്നെയാണ് ഓരോരുത്തരിലും ഉള്ള ജീവൻ അല്ലെങ്കിൽ അറിവ് എന്നാണ് ഇതുവരെ നാം പറഞ്ഞുവന്നതിൻേറ സാരം.

അഖണ്ഡസച്ചിദാനന്ദമായ ഈശ്വരൻതന്നെയാണ് ഓരോ വ്യക്തിയുടെയും ജീവനെന്നു വരുമ്പോൾ ഈശ്വരന്ന് ഭാഗങ്ങളും വികാരങ്ങളും ഉണ്ടെന്ന് വിചാരിക്കേണ്ടിവരുമല്ലൊ. ഇതിന്ന് എന്താണ് സമാധാനം? ഈശ്വരൻ ആകാശംപോലെ സർവ്വവ്യാപിയാണ്. സർവ്വവ്യാപകമായതിനെ എങ്ങോട്ടാണ് മുറിച്ചു മാററുന്നത്? അതു് അസാദ്ധ്യമാണ്. ഭൂതങ്ങളിൽ അവിഭക്തനാണ്, അതായത് വിഭജിക്കപ്പെടാത്തതാണ്. വിഭജിക്കപ്പെട്ടതായി തോന്നുന്നുവെന്നു മാത്രം. വാസ്തവത്തിൽ ആകാശം ഓരോ വ്യക്തിയിലും ഇല്ലേ? ഉണ്ട്. ഓരോ വ്യക്തിയിലും ഉള്ളതുകൊണ്ട് ആകാശം ഭാഗിക്കപ്പെടുന്നുവെന്നും അതിന്നു ഭാഗങ്ങളുണ്ടെന്നും പറയാമോ? അതുപോലെ ഈശ്വരൻ സർവ്വവ്യാപിയായതിനാൽ അതു ഭിന്നമായിട്ടുണ്ട് എന്നു പറയുന്നതിൽ അർത്ഥമില്ല. എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന ജ്ഞാനരൂപമായ ചൈതന്യത്തിൻെറ ശക്തികൊണ്ടാണ് വ്യക്തികളിൽ ജീവശക്തിയും അറിവും പ്രത്യക്ഷപ്പെടുന്നത് എന്നു മാത്രം. എല്ലാ വ്യക്തികളിലും പ്രകാശിക്കുന്ന ആ ശക്തി ആണ് ഈശ്വരനെന്നു പറയാം. അപ്പോൾ എല്ലാം അറിയുന്ന അറിവ്, സത്യമായ അറിവ്, ആണ് വ്യക്തികളിലുള്ളതെങ്കിൽ എന്താണ് വ്യക്തികളിലുള്ള അറിവിന്നു വ്യത്യാസം കാണപ്പെടുന്നത് എന്ന ചോദ്യം വീണ്ടും ഉദിക്കുന്നു. വാസ്തവത്തിൽ എല്ലാവരിലേയും അറിവ് ഒന്നാണെങ്കിൽ എല്ലാ വ്യക്തികളും ഒരേ അറിവുള്ളവരായിരിക്കണ്ടേ?

ഓരോരുത്തരിലേയും ജ്ഞാനം വ്യത്യസ്തമായി കാണുന്നത് ഈശ്വരൻേറതായ, അതായത് അറിവിൻേറതായ, ധർമ്മചക്രത്തിൻെറ ലീലകളാണ്. ചിത്ത് അറിഞ്ഞുകൊണ്ടുതന്നെ അജ്ഞാനിയായിത്തീരുകയാണ്, അതേ മൂഢനായി സംമോഹിതനായിത്തീരുകയാണ്. മമകാരവും അഹംകാരവും അതായത് എൻേറതെന്ന ഭാവവും ഞാനെന്ന ഭാവവും ആണ് അതിന്ന് കാരണം. എല്ലാം അറിയുന്നവന്ന് ഈ ഭാവങ്ങൾ എങ്ങനെയുണ്ടാകുന്നു; അല്ലെ? അറിവില്ലെങ്കിൽ, അങ്ങനെ ഒന്ന് ഉണ്ടെന്ന് അറിഞ്ഞുകൂടായിരുന്നുവെങ്കിൽ, ആ ഭാവങ്ങൾ ഉണ്ടാകുന്നതല്ല. ആ ഭാവങ്ങൾ ഉണ്ടായില്ലെങ്കിൽ ധർമ്മചക്രത്തിൻെറ പന്ഥാവിൽ പെടുന്നില്ല, അതായത് പ്രവൃത്തിയുടെ ഫലങ്ങൾക്ക് വിധേയമാകുന്നില്ല. അറിവിൻെറ ധർമ്മചക്രം എന്നു പറയുന്നത് ഓരോ പ്രവൃത്തിക്കും അതിൻേറതായ ഒരു തിരിച്ചടി, പ്രതികരണം, ഉണ്ടെന്നുള്ളതാണ്. ഈ തത്വമനുസരിച്ചു സത്യമായ

അറിവിൻെറ ഉപാധികൾ,പ്രകൃതിക്ക്, ക്ഷേത്രങ്ങൾക്ക്, മാററങ്ങൾ സംഭവിക്കുന്നു, അതായതു് പരിണാമത്തിനു വിധേയമാകുന്നു. ഈ പരിണാമത്തിന് വിധേയമാകുന്നതു് ഏതൊ അതാണ് അറിവിൻെറ സാക്ഷാൽ ഉപാധി—അതായതു് ക്ഷേത്രം. അറിവിൻെറ മമകാരവും അഹംകാരവും നിമിത്തം തൻെറ പൂർണ്ണരൂപം താൻ ഉപാധിയാണെന്ന് ധരിയ്ക്കുന്നു. വികാരങ്ങളും ഗുണങ്ങളും അങ്ങനെ ഉപാധിയിൽ കാണുകയായി. എങ്ങനെയെന്നാൽ ചുകന്ന കുപ്പിൽ ഇരിക്കുന്ന വെള്ളം ചുകന്നതാണെന്നു വിചാരിക്കുന്നതുപോലെതന്നെ. അങ്ങനെ അറിവിൻെറ പ്രവർത്തനമനുസരിച്ച് ഉപാധികൾ ഉല്പന്നമാകുന്നു. ഈ ഓരോ ഉപാധികളിലേയും അതായതു് ഓരോ ക്ഷേത്രങ്ങളിലേയും ചേതനമായിട്ടുള്ളതു് ഏതൊ അതാണ് അതിൻെറ അറിവ്. ഈ അറിവും പൂർണ്ണമായതുതന്നെയാണ്. പക്ഷെ ഉപാധികളോടുള്ള ബന്ധം നിമിത്തം പൂർണ്ണമായതിനെ അറിയുന്നില്ല, എന്നേയുള്ളൂ. ഈ ഉപാധിയുടെ ബന്ധത്തിൽനിന്ന് വിമുക്തനായാൽ പൂർണ്ണത അറിയാവുന്നതാണ്. അപ്പോൾ പ്രപഞ്ചരഹസ്യങ്ങൾ എല്ലാം അറിയാൻ കഴിയും. മമകാരത്താലും അഹങ്കാരത്താലും മൂടപ്പെട്ട ചിത്ത്, ജീവാത്മാവ്, അവിദ്യാവശഗനായിത്തീരുന്നു. അപ്പോഴാണ് അഗ്രഹണവും അന്യഥാഗ്രഹണവുമുണ്ടാകുന്നതു്. മമകാരവും അഹംകാരവും നശിക്കുന്ന എന്നു പറയുന്നതു് അതിൻെറ ഉപാധിയായ ജീവാത്മാവു ജ്ഞാനരൂപമായ ആത്മാവുമായി അഭേദം പ്രാപിക്കുമ്പോഴാണ്. അതായതു് അജ്ഞാനം ജ്ഞാനമായി പരിണമിക്കുന്നു, അല്ലെങ്കിൽ സത്യമായി ഏതൊന്നുണ്ടൊ അതായി മാറുന്നു. ഇതുതന്നെയാണ് മുണ്ഡകോപനിഷത്തു് പറയുന്നതു്:

യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ—
സ്തം ഗച്ഛന്തി നാമരൂപേ വിഹായ,
തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ
പരാത് പരം പുരുഷമുപൈതി ദിവ്യം.

ഏതുപ്രകാരമാണോ നദികൾ ഒഴുകി സമുദ്രത്തെ പ്രാപിച്ചിട്ട് നാമരൂപങ്ങളെ വെടിഞ്ഞു് മറഞ്ഞു പോകുന്നതു് അതുപോലെ വിവേകി നാമരൂപങ്ങളിൽനിന്ന് വിമുക്തനായിട്ട് ശ്രേഷ്ഠരിൽ ശ്രേഷ്ഠനും പ്രകാശവുമായ ഈശ്വരനെ പ്രാപിക്കുന്നു. അതായതു് ഏററവും പ്രകാശമായതു് ഏതൊന്നുണ്ടൊ അതുതന്നെയായിത്തീന്ന് വ്യക്തിത്വം ഇല്ലതായിത്തീരുന്നു. അമൃതത്വം സംഭവിയ്ക്കുന്നു എന്ന് ചുരുക്കം. ഇതുവരെ നാം വിശകലനം ചെയ്യതിൻെറ രത്നച്ചുരുക്കം എല്ലാററിൻേറയും ഉല്പത്തിയും പ്രവർത്തനവും ഈശ്വരനിൽ, അറിവിൽ, നിന്നുതന്നെയാണെന്നുള്ളതാണ്. അതേ, ''അഹം സർവ്വസ്യ പ്രഭവോ മത്തഃ സർവ്വം പ്രവർത്തതേ.'' (ഗീത. 10. 8) (ഈശ്വരൻ എല്ലാററിൻേറയും ഉല്പത്തിസ്ഥാനമാണ്; ഈശ്വരനിൽനിന്നുതന്നെ, എല്ലാം പ്രവർത്തിക്കുന്നു.) എന്ന ഗീതാതത്വം പരമാർത്ഥസത്യംതന്നെയാണെന്നാണ്.

ഓരോരുത്തരിലും ഉള്ള ജ്ഞാനത്തിനു് ഈ രഹസ്യം അറിയാവുന്നതാണ്. അതായതു് പ്രകൃതിയിൽ കാണുന്ന ബന്ധഭാവങ്ങൾ എല്ലാം തന്നെ തൻെറ പ്രവർത്തനധർമ്മചക്രത്തിൻെറ നിയമങ്ങൾക്ക വിധേയമായി സംഭവിച്ചുകൊണ്ടിരിക്കുന്നതാണെന്ന് സാക്ഷാൽ ജ്ഞാനത്തിനു് അറിയാവുന്നതാണ്. അതുകൊണ്ടു് ജ്ഞാനം ഇതിൽ ദുഃഖിതനോ സന്തുഷ്ടനോ ആകുന്നില്ല. ജ്ഞാനം എപ്പോഴും ഉദാസീനൻ തന്നെയാണ്. ജ്ഞാനം അതായതു് ഈശ്വരൻ എല്ലാ കർമ്മങ്ങളിലും സക്തനല്ലാതെ സദാ ഉദാസീനനെന്നപോലെ ഇരിക്കുകയാണ്, അതാണു ഗീത പറയുന്നതു്: ''അല്ലയോ അർജ്ജുന ! ആ കർമ്മങ്ങളിൽ സക്തനല്ലാതെ ഉദാസീനനെന്നപോലെ ഇരിക്കുന്ന എന്നെ ആ കർമ്മങ്ങൾ ബന്ധിക്കുന്നതുമില്ല.'' (ഗീത 9. 9) എന്ന്. പ്രകൃതിയിലെ സുഖദുഃഖങ്ങൾ ഈശ്വരനെ ബാധിക്കുന്നില്ല. സുഖദുഃഖങ്ങൾ എന്നു പറയുന്നതു് പ്രകൃതിയിൽ സംഭവിക്കുന്ന വികാരങ്ങളാണ്, പരിണാമങ്ങളാണ്. ഈ പരിണാമങ്ങൾ എല്ലാം തന്നെ താൽക്കാലികമാണ്, വന്നുംപോയും കൊണ്ടിരിക്കുന്നതു് ആണ്. വന്നുംപോയും കൊണ്ടിരിക്കുന്നതെല്ലാംതന്നെ നാം കാണുന്നതിൽനിന്നു് വ്യത്യസ്തമായ മറെറതൊ ഒന്നാണ്. ആ സത്യം അറിയുന്നവനു് ബന്ധഭാവങ്ങൾ ഇല്ല. അപ്പോൾ പ്രകൃതിയിൽ എന്തെല്ലാം സംഭവിച്ചാലും അതിൽ ജ്ഞാനം ഉദാസീനൻ തന്നെയാണ്. ഈ കാരണംകൊണ്ടുതന്നെയാണ് ഓരോരുത്തരിലേയും ജ്ഞാനം അവരുടെ പൂർവ്വജന്മങ്ങളിലെ സുഖദുഃഖങ്ങൾ അറിയാത്തതു്. ജ്ഞാനത്തിനു് സുഖദുഃഖങ്ങൾ ഇല്ല. ഇല്ലാത്ത

തിനെ ഒരിക്കലും അറിവാൻ കഴിയുകയുമില്ല. ഉള്ളതിനെ മാത്രമെ അറിയുവാൻ കഴിയുകയുള്ളു. എന്നാൽ ഇവിടെ വേറെ ഒരു ചോദ്യം ഉദിക്കുന്നു. ഈ ജന്മത്തിൽ സുഖദുഃഖങ്ങളെ അറിയുന്നുണ്ടല്ലൊ? അതു് എന്തുകൊണ്ടു്? വാസ്തവത്തിൽ സുഖദുഃഖങ്ങളെ അനുഭവിക്കുന്നതു് അജ്ഞാനജന്യമായ അഹംകാരമാണു്. അല്ലാതെ ജ്ഞാനമല്ല. ജ്ഞാനം അതിനെ പരിണാമിയായി കാണുന്നതിനാൽ ഉദാസീനനാണു്. അജ്ഞാനജന്യമായ അഹംകാരമാണു് ഭ്രമം കൊണ്ടു് പരിണാമങ്ങളിൽ മോഹിതനാകുന്നതു്. പൂർവ്വജന്മങ്ങളിലും ഈ അഹങ്കാരം ഉണ്ടായിരുന്നല്ലൊ. അപ്പോൾ എന്തുകൊണ്ടാണു് ഈ അഹംകാരം പൂർവ്വജന്മങ്ങളിലെ സുഖദുഃഖങ്ങളെ അറിയാത്തതു്? ഈ ജന്മത്തിലെ അഹംകാരത്തിൽ പൂർവ്വജന്മങ്ങളിലെ അഹംകാരങ്ങളുടെ ആകെത്തുക മാത്രമെയുള്ളു. അതു് എല്ലാ കർമ്മങ്ങളുടേയും ആകെത്തുകയായി ഏകമായിരിക്കുകയാണു്. ഏകത്വമുള്ളതുകൊണ്ടു് നാനാത്വം കാണുന്നതല്ല. ദ്വൈതമുള്ളേടത്താണു നാനാത്വം അറിയുന്നതു്. എല്ലാം ഒന്നാണെങ്കിൽ ആർ ആരെ അറിയും; കേൾക്കും; കാണും? ഇങ്ങനെ ഓരോരുത്തരിലേയും ജനനസമയത്തെ അഹംകാരം— അവിദ്യ— പൂർവ്വജന്മങ്ങളിലെ അഹംകാരങ്ങളുടെ ഏകസത്തയായതുകൊണ്ടാണു് പൂർവ്വജന്മങ്ങളിലെ വിശേഷങ്ങൾ ഒന്നുംതന്നെ അറിയാതിരിക്കുന്നതു്. എല്ലാം ജ്ഞാനത്തിൽ നിന്നു് ഉദിക്കുന്നു. എല്ലാം ജ്ഞാനത്തിൽ ലയിക്കുന്നു. ജ്ഞാനത്തിനു് അറിയപ്പെടാത്തതു് ഒന്നുമില്ല; അറിയപ്പെടുന്നില്ലെങ്കിൽ അതു് ഇല്ലാത്തതാണു്. ഈ ജ്ഞാനം — അറിവു്— തന്നെയാണു് ആത്മാവെന്നും ബ്രഹ്മമെന്നും ഈശ്വരനെന്നും പറയപ്പെടുന്ന ഏകസത്യം.

---

# അർച്ചന

ആലത്തൂർ രാജൻ

നാലുപാടുമിക്കാണും ഭിത്തികൾ സ്വർഗ്ഗീയാനു—
ഭൂതികൾ നുകരുവാനിന്നെന്നെത്തടയവേ,
സൌഭാഗ്യാങ്കുരമേകം വെളിച്ചം കാണ്മാനേറെ
നാളുകൾ പണിപ്പെട്ട വിഫലപ്രതീക്ഷകൾ.

ഭൌതികനവ്യോന്മേഷമാണേകസായൂജ്യമെ—
ന്നോതിടും ചിന്താനാളമെന്നിലെ ജ്വാലാനാളം.
സത്യസൌന്ദര്യം തിങ്ങിനിന്നിടും സനാതന—
മുക്തിമാർഗ്ഗങ്ങൾ വെറുമജ്ഞാതഭൂഭാഗമായ്!

എത്ര നാളുകൾ തപ്പിത്തടഞ്ഞു വെറുമിരുൾ—
ത്തോപ്പിലാനന്ദം തേടി നിർവൃതി നേടാൻവേണ്ടി
ഇന്നിതാ ഭവാനെനിക്കേകുന്നു വഴിത്താര
തന്നിലൂടനായാസം ലക്ഷ്യത്തിലെത്തീടുവാൻ,

നീങ്ങട്ടെ ധൈര്യോത്സാഹവായ്പിനാലഭദ്രമാ—
മാശതന്നലയുമായ് വഴിതെറ്റീടാതൊട്ടും!
നിത്യജീവിതത്തിന്റെ മരുപ്പടപ്പേറുംദിക്കി—
ലത്യുദാരമാം മാനസോല്ലാസം ഭവാൻ നൽകി.

നേർവഴികാണാതെന്നുമുഴലും പാന്ഥന്മാർക്ക്—
നാവിലമവലംബം ഭഗവൽപദാംബുജം.
ആ മണൽത്തരികളിലാമഞ്ഞുകണികയി—
ലോമനമലർവാടിയെത്രയെത്രയാണെന്നോ?

കഴികളുംതോറും ദിവ്യസമ്പത്തു കൂടിക്കൂടി
വഴിക്കുവഴിയേ വന്നെത്തിടും സാക്ഷാൽജ്ഞാനം,
ഹൃത്തടമുരുകി, ഞാൻ തപ്പിടുമിടത്തേയ്ക്കു
മുക്തി തൻ മണിദീപം രശ്മി കാണിക്കണേ!

---

# ശാരദാദേവി

മാതന്മേ ക്ഷുദിരാമസൂനുദയിതാ ശ്രീശാരദായോഗിനീ
വാത്സല്യാദിഗുണാഭിരമ്യമഹിതാ സത്പുത്രസംപൂജിതാ
ആജന്മത്രപയാവനമ്രവദനാ ഭർത്രാ ച സംഭാവിതാ
ആര്യാവർത്തസുപൂജ്യപുണ്യവനിതാ ജീയാത് സദാ ധർമ്മിണീ.

—ശ്രീദേവിയമ്മ, കോഴിക്കോട്ടു്.

# പ്രണവോപാസനയും നാദാനുസന്ധാനവും

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

നാദാനുസന്ധാന നമോസ്തു തുഭ്യം
ത്വാം സാധനം തത്ത്വപദസ്യ ജാനേ
ഭവത്പ്രസാദാത് പവനേന സാകം
വിലീയതേ വിഷ്ണുപദേ മനോ മേ.

'അല്ലയോ നാദാനുസന്ധാനമേ, നിനക്കു് നമസ്കാരം. മുമുക്ഷുക്കളെ ബ്രഹ്മപദത്തിൽ എത്തിക്കുന്നതിനുള്ള ഒരു സാധനമാണു നീയെന്നു് എനിക്കറിയാം. നിന്റെ പ്രസാദം നിമിത്തമാണു് എന്റെ മനസ്സു് പ്രാണനോടുകൂടി ചിദാകാശരൂപമായ സഹസ്രാരത്തിൽ ലയിക്കുന്നതു്.' എന്നിങ്ങനെ യോഗതാരാവലിയിൽ ശ്രീശങ്കരഭഗവത്പാദർ നാദാനുസന്ധാനത്തെ പുകഴ്ത്തിയിട്ടുണ്ടു്. പ്രണവത്തെ നാദരൂപത്തിൽ ഉപാസിച്ചു പ്രാണനേയും ചിത്തത്തേയും ശിരസ്സിലുള്ള സഹസ്രാരപത്മത്തിൽ വിരാജിക്കുന്ന പരമശിവസ്വരൂപത്തിൽ വിലയിപ്പിക്കുവാനുള്ള സാധനാനുഷ്ഠാനത്തിനു് നാദാനുസന്ധാനമെന്നു പേരുള്ളതായി ഇതുകൊണ്ടു മനസ്സിലാക്കാമല്ലോ.

മനോജയത്തിനുവേണ്ടി ഒന്നേകാൽലക്ഷം യോഗസാധനാമാർഗ്ഗങ്ങൾ സദാശിവൻ മുമുക്ഷുക്കൾക്കായി ഉപദേശിച്ചിട്ടുണ്ടെന്നു് തന്ത്രശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്നു. എന്നാൽ അവയിൽ വെച്ചു് ഏററവും മാന്യമായി താൻ കണക്കാക്കുന്നതു് നാദാനുസന്ധാനസമാധിയെ മാത്രമാകുന്നു എന്നും ശ്രീ ശങ്കരാചാര്യസ്വാമികൾ യോഗാവതാരാവലിയിൽ എടുത്തു പറയുന്നുണ്ടു്. ഇതും നാദാനുസന്ധാനത്തിന്റെ മാഹാത്മ്യത്തെ ആണല്ലൊ ഉദ്ഘോഷിക്കുന്നതു്.

അകാരം ഉകാരം മകാരം ബിന്ദു ഇവയുടെ സമാഹാരമാകുന്നു ഓങ്കാരം. ഇവയിൽ അകാരം സ്ഥൂലമായ ജാഗ്രദവസ്ഥയേയും, ഉകാരം സൂക്ഷ്മമായ സ്വപ്നാവസ്ഥയേയും, മകാര അവ്യക്തമായ സുഷുപ്ത്യവസ്ഥയേയും, ബിന്ദു ഈ അവസ്ഥകൾ മൂന്നിനും അധിഷ്ഠാനമായി, നിത്യമായി നിലകൊള്ളുന്ന തുര്യാവസ്ഥയേയും ബോധിപ്പിക്കുന്നു. നാദരൂപത്തിലാണു് ബിന്ദു പ്രകാശിക്കുന്നതു്. അകാരത്തെ ഉകാരത്തിലും ഉകാരത്തെ മകാരത്തിലും മകാരത്തെ ബിന്ദുരൂപമായ നാദത്തിലും ലയിപ്പിച്ചു് ആ നാദത്തെ മാത്രം ഈശ്വരസ്വരൂപമായി നിരന്തരം ധ്യാനിച്ചാൽ സാധകന്മാർക്കു് നിർവ്വികല്പസമാധിയും തദ്വാരാ ഈശ്വരസാക്ഷാത്കാരവും സിദ്ധിക്കുന്നതാണു്.

അഹംമമത്വാദ്യപഹായ സർവ്വം
ശ്രീരാജയോഗേ സ്ഥിരമാനസാനാം
ന ദ്രഷ്ടൃതാ നാസ്തി ച ദൃശ്യഭാവഃ
സാ ജൃംഭതേ കേവലസംവിദേവ.

ഇങ്ങനെ നാദാനുസന്ധാനജന്യമായ സമാധിയുടെ സ്വരൂപം സ്വാനുഭവത്തിലൂടെ ആചാര്യന്മാർ വിവരിച്ചു കാണിക്കുന്നു. ''അവിദ്യയിൽനിന്നുണ്ടായ അഹങ്കാരം, മമകാരം മുതലായവയെല്ലാം ഉപേക്ഷിച്ചു് നാദാനുസന്ധാനരൂപമായ രാജയോഗത്തിൽ സ്ഥിരചിത്തന്മാരായ യോഗികൾക്കു കാണുന്നവനെന്നോ കാണപ്പെടുന്ന വിഷയമെന്നോ ഉള്ള ദ്വൈതഭാവം അല്പംപോലും ഉണ്ടാകയില്ല. അറിയപ്പെടുന്ന വിഷയങ്ങളിലും അവയെ അറിയുന്ന വിഷയിയിലും ഒരു മാററവുമില്ലാതെ ഒരുപോലെ നിറഞ്ഞിരിക്കുന്ന മുററിവു മാത്രമേ ആ യോഗിയുടെ സമാധിയിൽ എപ്പോഴും പ്രകാശിക്കുകയുള്ളു.'' എന്നാണു് ഈ ശ്ലോകത്തിന്റെ അർത്ഥം. നാദം എല്ലാവരുടേയും ഉള്ളിൽ തനിയെ പ്രകാശിക്കുന്നുണ്ടു്. ഇന്ദ്രിയവ്യാപാരംകൊണ്ടും മനശ്ചാഞ്ചല്യംകൊണ്ടും പ്രാണചലനംകൊണ്ടും ആ നാദം അനുഭവപ്പെടുന്നില്ലെന്നേ ഉള്ളു. പ്രാണായാമം, ധാരണ മുതലായവകൊണ്ടു് പ്രതിബന്ധം നീങ്ങുമ്പോൾ പ്രണവനാദം എല്ലാവർക്കും അനുഭവപ്പെടും. ആ അനുഭവം സാധകന്മാർക്കു് യോഗാനുഷ്ഠാനത്തിനുള്ള ഉത്സാഹത്തേയും ലക്ഷ്യത്തിലെത്തിച്ചേരാമെന്നുള്ള വിശ്വാസത്തേയും ...വാക്കുന്ന ഒന്നാണു്.

ഇതുകൊണ്ടു് പ്രണവധ്വനി പ്രാണായാമം കൊണ്ടേ അനുഭവപ്പെടുകയുള്ളു എന്നു് സാധ

കന്മാർ ആരും ധരിക്കരുതു്. ചിലക്കു ജന്മസിദ്ധമായും, മററു ചിലക്കു് മന്ത്രജപംകൊണ്ടും, വേറേ ചിലക്കു് ഉപവാസാദിവ്രതങ്ങരംകൊണ്ടും അനുഭവപ്പെടാറുണ്ടു്. ശരീരശുദ്ധിയും മനഃശുദ്ധിയും ഉണ്ടാകുമ്പോരം അതനുഭവപ്പെടുമെന്നു ധരിക്കുകയാണു വേണ്ടതു്.

പൂരകകുംഭകാദിപ്രക്രിയകരം വഴിയല്ലാതെയും ജിജ്ഞാസുക്കരം പ്രാണായാമം അഭ്യസിക്കാറുണ്ടു്. അതു് ഓംകാരം അത്ഥചിന്തയോടും ഏകാഗ്രതയോടുംകൂടി ദീഘ്ഘമായി ഉച്ചരിക്കുകയാണു്.

> ദ്വാദശാവർത്തനം യത്തു
> പ്രണവസ്യ മനോ ഹൃദി
> പ്രാണായാമോ യതേഃ പ്രോക്തഃ
> പ്രാണാനായമ്യ ചോമിതി.

മനസ്സു ഹൃദയപത്മത്തിൽ ഉറപ്പിച്ചു് പന്ത്രണ്ടാവൃത്തി പ്രണവംനീട്ടി ഉച്ചരിക്കുന്നതാണു് സന്ന്യാസിയുടെ പ്രാണായാമം. പ്രാണവൃത്തിയെ നീട്ടി 'ഓം' എന്ന മന്ത്രം ആറോ പന്ത്രണ്ടോ മാത്രകരംകൊണ്ടു ദീഘ്ഘമായി ഉച്ചരിക്കുന്നതാണു് ഈ പ്രാണായാമത്തിൻെറ സ്വരൂപം. ആയാമം എന്ന പദത്തിനു് നിയന്ത്രണം എന്നു മാത്രമല്ല ദൈഘ്ഘ്യം—നീളം—എന്നുകൂടി അത്ഥമുണ്ടല്ലോ. പ്രണവം ദീഘ്ഘമായി ഉച്ചരിക്കുമ്പോരം ശരീരത്തിലുള്ള പ്രാണശക്തിക്കു ചലനവും ക്രമമായ നിയന്ത്രണവും ഉണ്ടാകും. ശ്രദ്ധാഭക്തിപുരസ്സരം മൂന്നു സന്ധ്യകളിലും മുടങ്ങാതെ പ്രണവോച്ചാരണരൂപത്തിലുള്ള പ്രാണായാമം അഭ്യസിച്ചാൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനീശക്തി സമഷ്ടിചൈതന്യമായ ഈശ്വരൻെറ വ്യഷ്ടിരൂപം – ഉണർന്നു പ്രകാശിച്ചു് സുഷുമ്നാമാഗ്ഗമായി ശിരസ്സിലുള്ള ബ്രഹ്മരന്ധ്രത്തിലെത്തി പരമശിവനോടു ചേരും. അതോടുകൂടി സാധകന്മാക്കു പക്വത അനുസരിച്ചുള്ള യോഗാനുഭൂതികളും അനുഭവപ്പെട്ടുതുടങ്ങും. ചിലക്കു് മനോന്മനിയും വേറെ ചിലക്കു് ദിവ്യപ്രകാശവും മററു ചിലക്കു് ദിവ്യനാദവും ആയിരിക്കും അനുഭവപ്പെടുക. പക്ഷേ പാപാധിക്യവും അസാത്വികഗുണങ്ങളും ഉള്ള മനുഷ്യക്കു് ഇങ്ങനെയുള്ള അഭ്യാസംകൊണ്ടു് ഉടനെ പറയത്തക്ക ഗുണമൊന്നും ഉണ്ടാകുകയില്ല. സാധകന്മാക്കുവേണ്ടി ശൈവസമ്പ്രദായത്തിലുള്ള പ്രണവോപാസന കൂടി ഇവിടെ പ്രതിപാദിക്കാം. പ്രണവമന്ത്രം ദീഘ്ഘമായി ഉച്ചരിച്ചു പരിശീലിക്കുമ്പോരം സാധകനു് പ്രണവധ്വനി അനുഭവപ്പെടും. ഉള്ളിൽനിന്നു തനിയേ ഉണ്ടാകുന്ന ആ ധ്വനി ചെവിയിൽ വ്യക്തമായി കേരംക്കാൻ കഴിഞ്ഞാൽ ബ്രഹ്മരന്ധ്രത്തിൽനിന്നു് ആ ധ്വനി പുറപ്പെടുന്നതായി സങ്കല്പിച്ചു് ആ സ്ഥാനത്തു് മനസ്സുറപ്പിച്ചു് സമാധി പരിശീലിക്കണം. അപ്പോരം മനസ്സും പ്രാണനും നാദത്തോടുകൂടി ബ്രഹ്മരന്ധ്രത്തിൽ ലയിക്കും.

> ബുദ്ധതത്വേന ധീദോഷഹീനേനൈകാന്തവാസിനാ
> ദീഘ്ഘം പ്രണവമുച്ചാര്യ മനോരാജ്യം വിജീയതേ.

എന്നാണു് വിദ്യാരണ്യസ്വാമികരം പ്രണവാഭ്യാസത്തെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നതു്. പ്രണവത്തിൻെറ അത്ഥം നല്ലതുപോലെ മനസ്സിലാക്കി, രാഗദ്വേഷാദിമാലിന്യങ്ങളില്ലാതെ, ഏകാന്തസ്ഥലത്തിരുന്നു് ആ പ്രണവം ദീഘ്ഘമായി ഉച്ചരിച്ചാൽ മനഃസങ്കല്പമില്ലാതായി സമാധിയുറയ്ക്കുമെന്നു് ഇതിൽനിന്നു മനസ്സിലാക്കാമല്ലോ.

സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മംതന്നെയാണു് പ്രണവമെങ്കിലും അതിൻെറ സ്ഥൂലരൂപമാണു് ആദ്യം സാധകനു് നാദരൂപത്തിൽ ചെവിയിൽ അനുഭവപ്പെടുന്നതു്. ആ നാദത്തിൽ ശ്രദ്ധചെലുത്തി ധ്യാനിച്ചാൽ ഈശ്വരൻെറ സൂക്ഷ്മരൂപം ക്രമേണ അനുഭവപ്പെടുന്നതാണു്. എങ്ങനെയെന്നാൽ, ഈശ്വരൻെറ ശക്തിതന്നെയാണു് നാദരൂപത്തിൽ സ്ഫുരിക്കുന്നതു്. സൂര്യ്യനിൽ പ്രഭപോലെയും, ചന്ദ്രനിൽ ചന്ദ്രികപോലെയും പ്രപഞ്ചോത്പാദകമായ ഒരു ശക്തിവിശേഷം ഈശ്വരനിൽ അടങ്ങിയിരിക്കുന്നു. അതു് പ്രളയകാലത്തു് അന്തർമുഖമായും സൃഷ്ടികാലത്തു് ബഹിർമുഖമായും പ്രസരിക്കും. ജീവികളുടെ പൂവ്വകമ്മം നിമിത്തം ജഗദാകാരമായി പരിണമിക്കുവാൻ തുടങ്ങുന്ന ഈശ്വരശക്തിയുടെ പ്രഥമസ്ഫുരണത്തിനു് ബിന്ദു എന്നാണു് ശൈവമതത്തിൽ നാമകരണം ചെയ്യപ്പെട്ടിരിക്കുന്നതു്.

> വിചികീർഷുഘ്ഘനീഭൂതാ ക്വചിദഭ്യേതി ബിന്ദുതാം.

എന്ന പ്രപഞ്ചസാരവചനം അതിനു പ്രമാണമാകുന്നു. ഇതിനു് അവ്യക്തം എന്നുകൂടി ഒരു പേരുണ്ടു്. സത്വം, രജസ്സു്, തമസ്സു്, ഈ മൂന്നു

ഗുണങ്ങളും ചേന്ന ആ ബിന്ദുവാണ് വ്യഷ്ടിശരീ
രത്തിൽ കുണ്ഡലിനി എന്ന പേരിൽ അറിയ
പ്പെടുന്നതു്. ബിന്ദു പ്രപഞ്ചത്തിന്റെ അങ്കുര
മാണ്. വ്യഷ്ടിശരീരത്തിൽ ബിന്ദുരൂപമായ
കുണ്ഡലിനീശക്തി സുഷുമ്നാനാഡിയുടെ ഉള്ളിൽ
സ്ഥിതിചെയ്യുന്നു. ബിന്ദു ആണ് യോഗശാസ്ത്ര
ത്തിൽ ഈശ്വരൻ എന്ന പേരിൽ അറിയപ്പെട
ന്നതു്. അതു് സ്ഥൂലം, സൂക്ഷ്മം, പരം എന്നു
മൂന്നായി വിഭജിക്കപ്പെടുന്നു. സ്ഥൂലാംശം ജഡ
മായ പ്രപഞ്ചബീജവും, സൂക്ഷ്മാംശം ജഡവും
ചേതനവും ചേന്ന നാദവും, പരരൂപം ചിദ്രൂപ
മായ പരമേശ്വരനുമാകുന്നു. ആ നാദം ശബ്ദ
ബ്രഹ്മമെന്ന പേരിലാണറിയപ്പെടുക. അതു പ്ര
പഞ്ചത്തിന്റെ ഉപാദാനകാരണംകൂടിയാണ്.
വ്യഷ്ടിശരീരത്തിലുള്ള മൂലാധാരത്തിൽ വായു
വിന്റെ പ്രേരണനിമിത്തം ആ ശബ്ദബ്രഹ്മം
അഭിവ്യക്തമാകുന്നു. ജീവൻ ഏതെങ്കിലും വിഷ
യത്തെക്കുറിച്ചു പറയണമെന്നാഗ്രഹിക്കുമ്പോൾ
ആ ആഗ്രഹം നിമിത്തമുള്ള പ്രയത്നംകൊണ്ടു്
മൂലാധാരത്തിലുള്ള വായു ചലിച്ചു് സർവ്വവ്യാപ
കമായ ശബ്ദബ്രഹ്മത്തെ ആ ആധാരത്തിൽ സ്പന്ദി
പ്പിക്കുന്നു. ആ സ്പന്ദനം, സ്വകാരണമായ ബിന്ദു
(കുണ്ഡലിനി) രൂപത്തിൽ നിഷ്പന്ദമായിത്തീരു
മ്പോൾ ''പര''യായ വാക്കു് എന്ന പേരിൽ
അറിയപ്പെടുന്നു. മൂലാധാരത്തിൽനിന്നും നാഭി
വരെ പോകുന്ന വായുവിനാൽ അഭിവ്യക്തമാ
യും വിമർശരൂപമായ മനസ്സിനോടുചേന്നും ഇരി
ക്കുമ്പോൾ ഇതു് സമാന്യമായ സ്പന്ദനവും പ്രകാ
ശവും കൈക്കൊണ്ടു് പശ്യന്തി എന്നറിയപ്പെ
ടുന്ന വാക്കായിത്തീരുന്നു. ആ ശബ്ദബ്രഹ്മംതന്നെ
ഹൃദയംവരെ വ്യാപിച്ച വായുനിമിത്തം അഭി
വ്യക്തമായി നിശ്ചയരൂപമായ ബുദ്ധിയോടു
ചേരുമ്പോൾ വിശേഷസ്പന്ദരൂപമായി മദ്ധ്യമ
എന്നു പറയപ്പെടുന്ന വാക്കായിത്തീരും. ആ ശബ്ദ
ബ്രഹ്മംതന്നെ വായ്‌വരെ എത്തുന്ന വായുനിമി
ത്തം കണ്ഠം മുതലായ സ്ഥാനങ്ങളിൽ അഭിവ്യ
ക്തമായി അകാരം മുതൽ ക്ഷകാരംവരെയുള്ള
വർണ്ണമാലയുടെ രൂപം കൈക്കൊണ്ടു് അന്യക്ക്
കൂടി കേൾക്കത്തക്കവിധത്തിൽ വൈഖരി
എന്ന പേരിൽ വ്യവഹരിക്കപ്പെടുന്ന വാക്കായി
ത്തീരുന്നു. ഇത്രയും പ്രസ്താവിച്ചതിൽനിന്നു്
ഈശ്വരശക്തി വ്യഷ്ടിശരീരത്തിൽ കുണ്ഡലിനീ
രൂപത്തിലും, അതിൽനിന്നുണ്ടാകുന്ന പര, പശ്യ
ന്തി, മദ്ധ്യമ, വൈഖരി ഇങ്ങനെയുള്ള വാഗ്
രൂപത്തിലും പ്രകടമാകുന്നു എന്നു സിദ്ധിക്കുന്നു
ണ്ടല്ലോ. പര ബ്രഹ്മത്തേയും, പശ്യന്തി ഈശ്വ
രനെയും, മദ്ധ്യമ ഹിരണ്യഗർഭനെയും, വൈഖരി
വിരാട്ടിനെയും വ്യഞ്ജിപ്പിക്കുന്നുണ്ടെന്നുകൂടി
ശാസ്ത്രങ്ങൾ വിസ്തരിച്ചുകാണുന്നു. ഇവിടെ ഒരു
കാര്യംകൂടി ഓർമ്മിക്കേണ്ടതുണ്ടു്. വേദാന്തശാസ്ത്ര
ത്തിൽ പ്രതിപാദിച്ചിട്ടുള്ള നിർഗ്ഗുണവും, നിഷ്ക
ളവും, സത്താസാമാന്യമാത്രവുമായ ബ്രഹ്മമല്ല
ഈ ശൈവയോഗശാസ്ത്രത്തിൽ പ്രതിപാദിക്ക
പ്പെടുന്ന ബ്രഹ്മം. അതു് സൃഷ്ടി, സ്ഥിതി, സംഹാ
രം, തിരോഭാവം, അനുഗ്രഹം ഈ അഞ്ചു കൃത്യ
ങ്ങളോടും, ഇച്ഛ, ക്രിയ, ജ്ഞാനം ഈ മൂന്നു ശക്തി
കളോടുംകൂടിയാണ് എപ്പോഴും വിളങ്ങിക്കൊ
ണ്ടിരിക്കുന്നതു്. ശക്തികളുടെ സാമ്യാവസ്ഥ
യിൽ നിർഗ്ഗുണബ്രഹ്മമെന്നുകൂടി വ്യവഹരിക്കാ
റുണ്ടെങ്കിലും ആ അവസ്ഥയിലും പ്രസ്തുതശക്തി
കൾ മൂന്നും ബ്രഹ്മത്തിൽ അന്തർലീനമായിരുപ്പു
ണ്ടു്. പ്രാണികളുടെ കർമ്മം പരിപക്വമാകുമ്പോൾ
ബ്രഹ്മത്തിന്റെ ഇച്ഛാശക്തി സൃഷ്ട്യുന്മുഖമായി
വിജൃംഭിക്കും. ആ വിജൃംഭണത്തിന്റെ ആരംഭ
ത്തെയാണ് ശാസ്ത്രങ്ങൾ ബിന്ദു എന്നു പറയു
ന്നതു്. ആ ബിന്ദു ശക്തിയുക്തമായ ബ്രഹ്മത്തിൽ
നിന്നു ഭിന്നമല്ല, ബ്രഹ്മംതന്നെയാണെന്നു പ്രത്യേ
കം ഓർത്തിരിക്കണം. ബിന്ദുവിന്റെ മൂന്നംശങ്ങ
ളാണല്ലോ അചിത്തായ പ്രപഞ്ചബീജശക്തിയും
ചിത്തും അചിത്തും ചേന്ന ശബ്ദബ്രഹ്മവും ചിന്മാ
ത്രമായ ഈശ്വരനും. അതുകൊണ്ടു് ശബ്ദബ്രഹ്മം
ശക്തിയും ബിന്ദുവും ചേന്ന പരബ്രഹ്മംതന്നെയാ
ണെന്നു ഗ്രഹിക്കാം. അതു് അതിസൂക്ഷ്മവും
അഖണ്ഡവുമാണെന്നു ശാസ്ത്രങ്ങൾ സൂചിപ്പി
ക്കുന്നു. എന്നാൽ പ്രാണികളുടെ എല്ലാം മൂലാ
ധാരത്തിൽ അതു് വറുത്ത സ്വർണ്ണമെന്നപോലെ
പിണ്ഡീഭൂതമായി പ്രകാശിക്കുന്നുവെന്നും ശാസ്ത്ര
ങ്ങൾ ഉദ്ഘോഷിക്കുന്നുണ്ടു്. നിഷ്പന്ദമായ ആ
ശബ്ദബ്രഹ്മം മൂലാധാരത്തിൽ സ്വപ്രകാശകമാ
യും, നിഷ്പന്ദമായും പിണ്ഡീഭാവം കൈക്കൊണ്ടു്
പരയെന്ന വ്യവഹാരത്തിനു വിഷയമായിത്തീ
രുന്നു. വാക്കിനും മനസ്സിനും ആ പരാനാദം
വിഷയമല്ല. സുഷുമ്നാനാഡിവഴി, നാഭിയിലെ
ത്തുമ്പോഴേ അതു മനസ്സിനു വിഷയമാകുകയുള്ളു.
മനസ്സുകൊണ്ടു സങ്കല്പിക്കപ്പെടുന്ന പരാനാദ
ത്തിനു പശ്യന്തിയെന്നു പറയുന്നു. പരസ്പന്ദന

മില്ലാത്തതും, പശ്യന്തി സാമാന്യസ്പന്ദനമുള്ളതു മാണ്. അവസ്ഥതമ്മിലുള്ള വ്യത്യാസം ഈ സ്പന്ദനം നിമിത്തം ഉണ്ടായതാണെന്നുകൂടി ഓർമ്മി ക്കണം. നാഭിയിൽനിന്നു സുഷുമ്നവഴി ഹൃദയ ത്തിലെത്തുവാൻ പരാനാദത്തിനു മദ്ധ്യമ എന്ന പേരു സിദ്ധിക്കുന്നു. അതു വിശേഷസ്പന്ദന മുള്ളതും ബുദ്ധികൊണ്ടു ഗ്രഹിക്കാൻ കഴിയുന്നതു മാണ്. വഹ്നിപ്രഭപോലെ മദ്ധ്യമ ഹൃദയ ത്തിൽ സ്ഫുരിക്കുന്നതായി യോഗികൾക്ക് അനു ഭവപ്പെടും. ഹൃദയസ്ഥാനത്തുനിന്ന് ബ്രഹ്മരന്ധ്ര ത്തിൽ വ്യാപിച്ച് സ്ഫുരിക്കുന്ന പരയാണു വൈ ഖരി. അതു സ്ഥൂലം സൂക്ഷ്മം എന്നു രണ്ടു വിധ ത്തിലുണ്ട്. അന്യർ ഗ്രഹിക്കത്തക്കവിധത്തിൽ വായിൽക്കൂടി വെളിയിലേക്കുവരുന്ന അകാരാ ദിവർണ്ണങ്ങളാണു വൈഖരിയുടെ സ്ഥൂലരൂപം. മദ്ധ്യമാരൂപം പരിത്യജിച്ച്, വൈഖരീരൂപ ത്തിൽ ധ്വനിക്കുന്ന പ്രണവധ്വനിരൂപമാണ് വൈഖരിയുടെ സൂക്ഷ്മഭാവം. എല്ലാ വർണ്ണങ്ങളേ യും വ്യഞ്ജിപ്പിക്കുന്നതു് ധ്വനിയാണല്ലോ. വർണ്ണ ങ്ങളിലെല്ലാം ധ്വനിരൂപത്തിൽ സാമാന്യമായി സ്ഫുരിക്കുന്ന വൈഖരി പ്രണവമാണെന്നു മനസ്സി ലാക്കണം. ക, ഖ മുതലായ അക്ഷരങ്ങൾക്ക് സ്ഥിതിയും തിളക്കവും കൊടുക്കുന്നതു് സ്വരങ്ങ ളാകുന്നു. തനിയെ രാജിക്കുന്നതുകൊണ്ടാണ് അ കാരാദി വർണ്ണങ്ങൾക്കു സ്വരമെന്ന പേരു സിദ്ധി ച്ചതെന്നുകൂടി ശബ്ദശാസ്ത്രജ്ഞന്മാർക്കഭിപ്രായ മുണ്ട്. സ്വരങ്ങളെ പ്രകാശിപ്പിക്കുന്നതു ധ്വനിയാ ണല്ലോ. ധ്വനിയില്ലാതെ സ്വരങ്ങൾക്കും വ്യഞ്ജ നങ്ങൾക്കും പ്രകാശിക്കുവാൻ കഴിയുകയില്ല. എ ന്നാൽ അതു രണ്ടുമില്ലെങ്കിലും ധ്വനി തനിയെ തന്നെ സ്ഫുരിക്കുന്നു. അതാണു നാദാത്മകമായ പ്രണവം. സകലശബ്ദങ്ങൾക്കും ഉപാദാനകാര ണമായ പ്രണവം സൂക്ഷ്മരൂപത്തിൽ മൂർദ്ധാവിൽ എപ്പോഴും അഭിവ്യഞ്ജിച്ചുകൊണ്ടാണിരിക്കുന്ന തെന്ന് അനുഭവസ്ഥന്മാർക്ക് അറിയുവാൻ കഴി യും. തനിയെ സ്ഫുരിക്കുന്ന നാദബ്രഹ്മത്തെ ബ്രഹ്മ രന്ധ്രത്തിൽ അനുസന്ധാനം ചെയ്താൽ പെട്ടെ ന്നു സമാധിസുഖം അനുഭവപ്പെടുന്നതാണ് എന്ന് ആപ്തന്മാരും ശ്രുതിസ്മൃതികളും ഉപദേശി ക്കുന്നു. കാരണം, ബ്രഹ്മരന്ധ്രം ജീവന്റെ തുര്യ സ്ഥാനമാകുന്നു. ''മൂർദ്ധ്നി തുര്യം വ്യവസ്ഥിതം'' എന്ന ശ്രുതിവാക്യം ഇതാണ് വെളിപ്പെടുത്തു ന്നതു്. നേത്രം ജാഗ്രത്സ്ഥാനവും, കണ്ഠം സ്വപ്ന സ്ഥാനവും, ഹൃദയം സുഷുപ്തിസ്ഥാനവും, ശിര സ്സിലുള്ള ബ്രഹ്മരന്ധ്രം തുരീയസ്ഥാനവുമാണെ ന്നു സ്മൃതികളിലും വിവരിച്ചിട്ടുണ്ട്.

ഇത്രയും പ്രസ്താവിച്ചതു് പ്രണവത്തിന്റെ സ്വരൂപം വെളിപ്പെടുത്തുവാനാണല്ലോ. സർവ്വ വ്യാപകവും, പരിപൂർണ്ണവുമായ ഓംകാരം സർവ്വ ത്രനിറഞ്ഞു വിളങ്ങുന്നുണ്ടെങ്കിലും അതു മൂലാധാ രത്തിൽ പരയായും, മണിപൂരകത്തിൽ പശ്യ ന്തിയായും ഹൃദയത്തിൽ മദ്ധ്യമയായും കണ്ഠ ത്തിൽ വൈഖരീരൂപമായും അവതരിച്ച് ജീവ നെ അനുഗ്രഹിക്കുന്നുണ്ടെന്ന് ഇത്രയും വിവരി ച്ചതുകൊണ്ടു വ്യക്തമായിക്കാണുമല്ലോ.

(തുടരും)

---

കുട്ടികളുടെ ഗുണങ്ങൾ — 6

# സത്സംഗം

## സി. ദാമോദരമേനോൻ

നല്ലോരോടുള്ള സംസർഗ്ഗം
നല്ലതിന്നായ് വരും ദൃഢം
വല്ലോരോടുള്ളതാണെങ്കിൽ
വല്ലായ്മക്കിടയായിടും. 1

നല്ല ബുക്കുകൾ വായിക്കി-
ലുള്ളണർന്നറിവാർന്നിടും
അറിവും നിനവും ചേർന്നാ-
ലുത്തമം മർത്ത്യജീവിതം. 2

സൽപ്രവൃത്തികളാണല്ലോ
സല്പേരാർജ്ജിപ്പു മർത്ത്യനു,
മരിച്ചാലും മാഞ്ഞിടാത്ത
കീർത്തിയല്ലൊ മഹാധനം. 3

ചിത്തശുദ്ധിയതാണല്ലൊ
സദ്വൃത്തിക്കു നിയോജകം
മനസ്സിൽ ശാന്തി നേടീടാം
സദ്വൃത്തന്മാർക്കനാരതം. 4

എല്ലാരോടും നല്ല വാക്കേ
ചൊല്ലാവൂ നമ്മളെപ്പൊഴും
എങ്കിലേയവർ നമ്മോടും
നല്ലവാക്കരിയാടിടൂ. 5

ജീവിതത്തിനു സാഫല്യ-
മേകിടുന്ന മനോഗുണം
നമ്മളിൽ പുലരാനെന്നും
ചിന്മയൻ തുണചെയ്യണം. 6

# മായാതരണം

**ആചാര്യവിനോബ**

കർമ്മാണ്യാരഭമാണാനാം
ദുഃഖഹത്യൈ സുഖായ ച
പശ്യേത് പാകവിപര്യാസം
മിഥുനീചാരിണാം നൃണാം. (ഭാഗവതം 11.3.18)

മായയെ എങ്ങനെ തരണംചെയ്യണമെന്നാണ് ഇവിടെ ചർച്ചചെയ്യുന്നത്. ജനങ്ങൾ പല തരത്തിലുള്ള അനേകം കർമ്മങ്ങൾ ചെയ്യാൻ തുടങ്ങുന്നു. എന്തിന്ന്? **ദുഃഖഹത്യൈ സുഖായ ച** ദുഃഖത്തിൽനിന്നുള്ള മുക്തിക്കും സുഖത്തിൻെറ പ്രാപ്തിക്കും. എല്ലാവരും സുഖപ്രാപ്തിയും ദുഃഖപരിഹാരവും ആഗ്രഹിക്കുന്നവരാണ്. സുഖം കിട്ടണം, ദുഃഖം നശിക്കണം. ഈ ഉദ്ദേശത്തോടെ വിഭിന്നകർമ്മങ്ങൾ ചെയ്യാൻ തുടങ്ങുന്നു. പക്ഷെ, എന്താണ് സംഭവിക്കുന്നത്? **പശ്യേത് പാകവിപര്യാസം**. പരിണാമം (ഫലം) വിപരീതമായി ത്തീരുന്നു. അതുകൊണ്ട് ദുഃഖമുളവാകുന്നു, സുഖം നഷ്ടമാവുന്നു. കർമ്മം ചെയ്യാനാരംഭിച്ചത് സുഖത്തിന്നുവേണ്ടിയാണ്. ലൌകികകാര്യങ്ങൾ ചെയ്തു, വീടു കെട്ടി, കൃഷി ആരംഭിച്ചു, ഭൃത്യവേല ചെയ്തു – എല്ലാം ദുഃഖനിവാരണത്തിന്നും സുഖപ്രാപ്തിക്കുംവേണ്ടി ചെയ്തതാണ്. പക്ഷേ ഫലം വിപരീതമായിത്തീർന്നു. അതിനാൽ, എപ്പോഴും ഇതോർമ്മിക്കുക: **മിഥുനീചാരിണാം നൃണാം**. വിഷയാസക്തരായ പുരുഷന്മാർ സുഖത്തെ ഉദ്ദേശിച്ചുകൊണ്ടു ചെയ്യുന്ന എല്ലാ പ്രയത്നങ്ങളുടേയും ഫലം വിചാരിച്ചതിന്നു വിപരീതമായിത്തീരുന്നു. ഇതെപ്പോഴും ഓർമ്മവെയ്ക്കണമെന്നാണ് പറയുന്നത്. ഇത് മായാതരണത്തിന്നുള്ള, മായയെ ജയിക്കുന്നതിന്നുള്ള, ആദ്യത്തെ പാഠമാകുന്നു.

ഒരു മഹാരാജാവിൻെറ ഡയറി. അതിൽ 20, 25 കൊല്ലത്തെ ദൈനംദിനകാര്യങ്ങൾ കുറിച്ചു വെച്ചിട്ടുണ്ട്. ഇത്ര കാലത്തെ ഡയറിയിൽ കേവലം 10, 12 ദിവസം മാത്രമേ ''ഇന്നു സുഖമായി കഴിഞ്ഞു'' എന്ന് രേഖപ്പെടുത്തിയിട്ടുള്ളു. ബാക്കി ദിവസങ്ങളെല്ലാം ദുഃഖമായിട്ടാണ് കഴിഞ്ഞത് എന്നർത്ഥം. അദ്ദേഹം വലിയ വലിയ കാര്യങ്ങൾ ചെയ്തിരുന്നു. ആയുഷ്കാലം മുഴുവനും എന്തെങ്കിലും ചെയ്തിട്ടുണ്ട്. എന്നാൽ, കേവലം 12 ദിവസമേ സുഖമായിക്കഴിഞ്ഞിട്ടുള്ളു – ഇതാണ് ആ ദീർഘകാലത്തെ പ്രയത്നത്തിൻെറ പരിണാമം. ദുഃഖം പല പ്രകാരത്തിലുമുണ്ട്. മാനസികദുഃഖങ്ങളുണ്ട്, ശാരീരകദുഃഖങ്ങളുണ്ട്; ശത്രുക്കളിൽനിന്നു ദുഃഖമുണ്ടാവുന്നുണ്ട്, പരിതഃസ്ഥിതിഹേതുവായും ദുഃഖമുണ്ടാവുന്നു. ഇവയിൽ ഒരു തരത്തിലുള്ള ദുഃഖവും ഉണ്ടാവാത്ത എത്ര ദിവസങ്ങൾ ഉണ്ടായി എന്നു രേഖപ്പെടുത്തിവെച്ചിരുന്നുവെങ്കിൽ ആ മഹാരാജാവിൻെറ സ്ഥിതിതന്നെയാണ് മിക്കവരുടേതും എന്ന് നമുക്കു ബോദ്ധ്യമാവും. ദരിദ്രരുടെ ജീവിതത്തിൽ ഇത്തരം ദിവസങ്ങൾ കുറച്ചധികം ഉണ്ടായെന്നുവരാം. വലിയവരുടെയും ഇടത്തരക്കാരുടേയും ജീവിതത്തിൽ അതു ദുർല്ലഭമായിരിക്കും. ഏതായാലും ദുഃഖനിവാരണത്തിന്നും സുഖപ്രാപ്തിക്കുംവേണ്ടി ചെയ്യുന്ന പ്രയത്നങ്ങളുടെ പരിണാമം വിപരീതമാവുന്നു എന്ന് തീർച്ചയാണ്.

ഇതിൽ സാധനയുടെ ആദ്യത്തെ കാൽവെപ്പാണു പറഞ്ഞിട്ടുള്ളത്. സുഖപ്രാപ്തിക്കായി ചെയ്യുന്ന പ്രയത്നത്തിൽ സുഖമുണ്ട്. സുഖമില്ലെങ്കിൽ നമ്മുടെ പിതൃപിതാമഹന്മാരും പ്രപിതാമഹന്മാരും ഈ മാർഗ്ഗത്തിൽ ചരിക്കുമോ? അതിനാൽ, അതിൽ തീർച്ചയായും സുഖമുണ്ടായിരിക്കും എന്നിങ്ങനെ മനസ്സിൽ വിചാരിച്ചുകൊണ്ടിരിക്കുന്നതായാൽ സാധന ആരംഭിക്കാനേ സാധിക്കയില്ല. അതിനാൽ, സാധന ആരംഭിക്കുന്നതിന്നുമുമ്പായി സുഖപ്രാപ്തിക്കായി ചെയ്യുന്ന പ്രയത്നങ്ങൾ ദുഃഖമായിട്ടാണ് പരിണമിക്കുക, എന്ന് ഓർമ്മവെയ്ക്കണം; അതു നല്ലപോലെ മനസ്സിലാക്കണം, വിവേകവും വേണം. മായാതരണത്തിൻെറ ആദ്യത്തെ അടിവെപ്പാണ് ഇത്. പിന്നെ എന്തുപറയുന്നു?

നിത്യാർത്തിദേന വിത്തേന ദുർല്ലഭേനാത്മമൃത്യുനാ
ഗൃഹാപത്യാപ്തപശുഭിഃ കാ പ്രീതിഃ സാധിതൈശ്ചലൈഃ
(ഭാഗവതം– XI. 3. 19)

വിത്തത്തിൻെറ വർണ്ണനമാണ് ഇതു്. പണം സമ്പാദിക്കാൻ വിഷമമാണ്, അതിന്നായി എപ്പോഴും ഉപദ്രവം സഹിക്കേണ്ടതായും വരുന്നു. അതിനാൽ തൻെറ എല്ലാ വിചാരങ്ങളുടേയും ഹത്യയാണ്, **ആത്മമൃത്യു**വാണ് അനുഭവപ്പെടുന്നതു്. പണം സമ്പാദിച്ചു; എന്നിട്ടെന്താ ലാഭം? വീടു്, സന്താനം, ആപ്തജനങ്ങൾ, പശു— എല്ലാ ലൗകികവസ്തുക്കളും വർദ്ധിപ്പിച്ചു. ഇവയൊക്കെ ശാശ്വതവസ്തുക്കളാണോ? **കാ പ്രീതിഃ സാധിതൈഃ ചലൈഃ** — ഈ ചഞ്ചലവസ്തുക്കൾ സമ്പാദിച്ചിട്ടു് എന്താനന്ദമാണ് ലഭിച്ചതു്? വല്ല ശാശ്വതവസ്തുവും കൈയിൽ വരുന്നതായാൽ, പ്രയത്നിക്കുമ്പോൾ ക്ലേശം നേരിട്ടാലും തരക്കേടൊന്നുമില്ല എന്നു കരുതാമായിരുന്നു. അതു് ക്ലേശിച്ചു ചെയ്യേണ്ട ഒരു കാര്യംതന്നെയാണ്. കാരണം അതൊരു ശാശ്വതവസ്തുവാണ്. ധർമ്മം നേടി, പുണ്യം നേടി, പ്രേമം സമ്പാദിച്ചു, എന്നാണെങ്കിൽ അതൊക്കെ ചില ശാശ്വതവസ്തുക്കളാണ്. എന്നാൽ ധനം, അപത്യം, ഭവനം — എന്നിവയെല്ലാം നശ്വരവസ്തുക്കളാണ്, അവയൊക്കെ നശിക്കുന്നു. അവയെ നേടിയിട്ടു് '**കാ പ്രീതിഃ**?' എന്താണ് സുഖം?

ഇതൊക്കെ കേട്ടിട്ടു് എല്ലാവരും എൻെറ അടുത്തുവന്നു് അങ്ങയുടെ ഉപദേശം ഞങ്ങൾക്കു് വളരെ ഇഷ്ടമായിരിക്കുന്നു, ഞങ്ങൾ വീടും കുടുംബവും ഉപേക്ഷിച്ചു് അങ്ങയുടെ അടുക്കൽ വന്നിരിക്കയാണ് എന്നും പറഞ്ഞു് 'ഇനി ഞങ്ങൾ എന്തു ചെയ്യണം' എന്നു ചോദിക്കുന്നതായാൽ ഞാനവരോടു് എന്താണു പറയുക? ഇതുമാത്രം പറയും: ''നിങ്ങൾ ഇപ്പോൾ ചെയ്യുന്നതൊക്കെ വിവേകപൂർവ്വം ചെയ്താൽമതി. വീടും കുടുംബവും ഉപേക്ഷിക്കാൻ ഞാൻ ഉപദേശിക്കയില്ല. അതിൽ വിവേകം പാലിക്കണമെന്നു പറയും. നിത്യാനിത്യവിവേചനം ചെയ്യണം. വിവേകപൂർവ്വം തൻെറ ശക്തിയെ ഉപയോഗിക്കണം. അതുകൊണ്ടു് സ്ഥിരവസ്തു കരഗതമാവും.''

അനിത്യവസ്തുക്കൾ എത്രയോ ഉണ്ടു്. സ്വയം ദേഹംതന്നെ അനിത്യമാണ്. എന്നാൽ ഈ അനിത്യവസ്തുവിനെ ആധാരമാക്കിയിട്ടു്, അനിത്യവ്യവഹാരങ്ങൾ ചെയ്തുചെയ്തു് ഏതെങ്കിലും നിത്യവസ്തു കരഗതമാക്കാൻ ദൃഷ്ടിവെക്കണം. രാത്രി ഉറങ്ങുന്നതിന്നുമുമ്പായി സ്വയം ഒരാത്മപരിശോധന നടത്തണം: ''ഇന്നു ഞാനെന്തു ചെയ്തു? എൻെറ ഒരുമിച്ചു് വരാൻ പററിയ വല്ല കാര്യവും ചെയ്തുവോ? അതോ ഇവിടെ ഇട്ടുപോകേണ്ട കാര്യങ്ങൾ മാത്രമാണോ ചെയ്തതു്? പകൽചെയ്ത പ്രവൃത്തികൾ മുഴുവനും പരീക്ഷണങ്ങളായിരുന്നു. വ്യാപാരം ഒരു പ്രയോഗമാണ്, പരീക്ഷണമാണ്; ഭൃത്യവൃത്തി ഒരു പരീക്ഷണമാണ്. ഈ പരീക്ഷണങ്ങളുടെ ഫലമായി ഇന്നു വല്ലതും ലഭിച്ചുവോ? പരോപകാരത്തിന്നു വല്ല അവസരവും കിട്ടിയോ? കിട്ടിയ അവസരം ശരിയായി ഉപയോഗപ്പെടുത്തിയോ? വല്ല ദുഃഖിതരേയും കണ്ടുമുട്ടിയോ, അവക്കു വല്ല സഹായവും ചെയ്യാൻ പരിശ്രമിച്ചുവോ? ചിത്തശുദ്ധിയുളവാക്കത്തക്ക വല്ല കാര്യവും—കരുണ, പ്രേമം, സഹയോഗം എന്നിവക്കായി വല്ല കാര്യവും—ചെയ്തുവോ? ഇന്നു് എൻെറ മനസ്സിന്നു് ഇന്നലത്തേക്കാൾ അധികം ശക്തി തോന്നുന്നുണ്ടോ? ഇന്നു് മനസ്സു് കൂടുതൽ നിർമ്മലമായിരിക്കുന്നുണ്ടോ?'' കച്ചവടക്കാർ അന്നന്നു രാത്രി പകലത്തെ ഏടവാടുകളുടെ കണക്കു തയ്യാറാക്കുന്നു. അപ്പോൾ അവക്കു മൂലധനത്തിൻെറ ശരിയായ വിവരം ഉണ്ടാവുന്നു. മൂലധനം വർദ്ധിച്ചിട്ടുണ്ടെങ്കിൽ അന്നത്തെ കച്ചവടം നന്നായി എന്നു കരുതുന്നു. അതുപോലെതന്നെ നമ്മൾ ഓരോ ദിവസവും ചെയ്യുന്ന എല്ലാ കാര്യവും മഹത്വപൂർണ്ണമല്ല. നാം രാത്രി കണക്കു നോക്കുമ്പോൾ നമുക്കു കിട്ടുന്ന മൂലധനത്തിന്നേ മഹത്വമുള്ളു. അതിനെ ധർമ്മമെന്നു പറയുന്നു. നമ്മുടെ കൈകൊണ്ടു് എന്തൊക്കെ ധർമ്മങ്ങൾ ആചരിക്കാൻ സാധിച്ചു എന്നു പരിശോധിക്കണം.

അതിന്നായി മനു ഒരു ഉരകല്ലു് പറഞ്ഞുതന്നിട്ടുണ്ടു്. നാം ഈ ലോകത്തിൽനിന്നു വിട്ടുപോകുമ്പോൾ നമ്മുടെകൂടെ എന്തെല്ലാം ഉണ്ടായിരിക്കും? **ധർമ്മഃ തിഷ്ഠതി കേവലഃ**. നാം വല്ല ധാർമ്മികപ്രവൃത്തിയും ചെയ്തിട്ടുണ്ടെങ്കിൽ ആ മൂലധനം മാത്രമേ നമ്മുടെകൂടെ ഉണ്ടാവൂ. ധർമ്മം ഒന്നു മാത്രമാണ് നമ്മുടെ ഒടുവിലത്തെ മൂലധനം. അതിനാൽ, പകലത്തെ പ്രവൃത്തികൾ കൊണ്ടു നമ്മുടെ സദ്ഗുണങ്ങൾ വർദ്ധിച്ചിട്ടുണ്ടെങ്കിൽ, അഥവാ ദുർഗ്ഗുണങ്ങൾ ക്ഷയിച്ചിട്ടുണ്ടെങ്കിൽ, ചിത്തം കൂടുതൽ പവിത്രമായിട്ടുണ്ടെങ്കിൽ

നാം എന്തെങ്കിലും സമ്പാദിച്ചു എന്നു പറയാം. അതിനെ നിങ്ങൾ നിരീക്ഷിക്കണം എന്നേ ഞാനാവശ്യപ്പെടുന്നുള്ളൂ. എല്ലാവരും ഉദ്യോഗം ഉപേക്ഷിക്കണം, പരീക്ഷ ബഹിഷ്കരിക്കണം, കച്ചവടവും കൈത്തൊഴിലും എല്ലാം വേണ്ടെന്നുവെയ്ക്കണം എന്നൊന്നും ഞാൻ പറയുന്നില്ല. ഏതൊരു പ്രവൃത്തിചെയ്താലും അതിന്റെ അവസാനത്തിൽ അതുകൊണ്ടുണ്ടായ ലാഭം എത്രയെന്നു കണക്കാക്കണം. അതുമതി!

ഏവം ലോകം പരം വിദ്യാത്
നശ്വരം കർമ്മനിർമ്മിതം
സതുല്യാതിശയധ്വംസം
യഥാ മണ്ഡലവർത്തിനാം. (ix. 3. 20)

ഈ ശ്ലോകത്തിൽ പരലോകത്തിന്റെ കാര്യമാണ് പറഞ്ഞിട്ടുള്ളത്. ഇവിടെ സത് കർമ്മങ്ങൾ ചെയ്യുന്നതായാൽ പരലോകത്തിൽ നമുക്കു ഉത്തമസ്ഥാനം ലഭിക്കുമെന്നു ജനങ്ങൾ വിശ്വസിക്കുന്നു. ഗുജറാത്തിയിൽ ഒരു പഴഞ്ചൊല്ലുണ്ട്: ''കൊല്ലന്റെ കൂടം കട്ടെടുത്തു, ഒരു സൂചി ദാനവും ചെയ്തു.'' ലോകത്തിൽ നമ്മുടെ ജീവിതം സുഖമാവണം, അതിന്നായി വമ്പിച്ച കളവുകൾ ചെയ്ത് പണം സമ്പാദിച്ചു; പരലോകത്തിൽ തന്റെ സ്ഥാനം സുസ്ഥിരമാവുന്നതിന്നായി സൂചിത്തലയോളം ദാനവും ചെയ്തു. അതായത് ഇഹത്തിലും പരത്തിലും തന്റെ സ്ഥാനം സുരക്ഷിതമാക്കാൻ പരിശ്രമിച്ചു!

എന്നാൽ, ഭാഗവതത്തിലെ ഈ ശ്ലോകത്തിൽ പറയുന്നു:

ഏവം ലോകം പരം വിദ്യാത് നശ്വരം കർമ്മനിർമ്മിതം

ഈ ലോകം എങ്ങനെയോ അങ്ങനെതന്നെയാണ് പരലോകവും. രണ്ടിന്നും തമ്മിൽ ഒരു വ്യത്യാസവുമില്ല. പരലോകത്തിൽ മഞ്ചലും പല്ലക്കുമുണ്ട്. ദേവന്മാർ അവയിൽ കയറിയാണ് യാത്ര ചെയ്യുന്നത്, അവിടെ കാലുകൊണ്ടു നടക്കുന്ന കാര്യമേ ഇല്ല. എന്നെല്ലാം കരുതപ്പെടുന്നു. എന്നാൽ ഞാനൊന്നു ചോദിക്കട്ടെ: ആ മഞ്ചലും ആരുടെയെങ്കിലും ചുമലിലെടുത്തിട്ടല്ലേ കൊണ്ടുപോവുക ? സ്വർഗ്ഗത്തിൽ ചില ദേവന്മാർ മഞ്ചലിലാണ് യാത്രചെയ്യുന്നതെങ്കിൽ ചിലർ അത് എടുത്തു നടക്കുന്നുമുണ്ടാവും. ഇവിടെയുള്ള വിഷമതകളെല്ലാം അവിടേയും ഉണ്ട് എന്നു താത്പര്യം.

ആ ലോകം എങ്ങനെയുള്ളതാണ് ? സതുല്യ– അവിടെ എല്ലാവരും തുല്യരാണ്, എല്ലാവരും ദേവന്മാരാണ്. ജോലി ചെയ്യാൻ ആരും തയാറല്ല, അതിനാൽ, ഇവിടെയുള്ള സ്പർദ്ധ തന്നെ അവിടേയും ഉണ്ട്. സാതിശയം– ഇവിടെയുള്ള ഉച്ചനീചഭാവം അവിടേയും ഉണ്ട്. സധ്വംസം – ഇവിടത്തേതുപോലുള്ള നാശം അവിടേയും ഉണ്ട് എന്നു വെച്ചാൽ, അതും ശാശ്വതമല്ല. ഇവിടെയുള്ള മൂന്നു ദോഷങ്ങളും – സ്പർദ്ധ, ഉച്ചനീചഭാവം, നശ്വരത – അവിടേയും ഉണ്ട് എന്നു താത്പര്യം. പരലോകമെന്നത് വെറും ഒരു എക്സ്റ്റെൻഷൻ – ഐഹികജിവിതത്തിന്റെ വിസ്താരം– മാത്രമാണ്. ഇതിലധികമായി ഒന്നുമില്ല: ഇവിടെയുള്ള നന്മതിന്മകൾ അവിടേയും ഉണ്ടായിരിക്കും. അതിനാൽ, സ്വർഗ്ഗത്തിന്നായി പലതരം പ്രവൃത്തികൾ ചെയ്യുന്നവർ തങ്ങളുടെ സകാമതയെത്തന്നെയാണ് അഭിവൃദ്ധിപ്പെടുത്തുന്നത്. നാം ഈ ലോകത്തിന്നായി ആഗ്രഹിച്ചിരുന്നു, അതോടൊപ്പം സ്വർഗ്ഗത്തിന്നായും ആഗ്രഹിക്കാൻ തുടങ്ങി. അതിനാൽ ഭാഗവതം പറയുന്നു: ''പരലോകത്തെപ്പററി ചിന്തിക്കാതിരിക്കുക: തന്റെ ചിത്തം പരിശുദ്ധമാവട്ടെ – അതിനെപ്പററി ചിന്തിക്കുക.'' 'ജപുജി'യിൽ ആരംഭത്തിൽത്തന്നെ പറഞ്ഞിട്ടുണ്ട്:– ''അസത്യം എങ്ങനെ നശിക്കും, സത്യം എങ്ങനെ വർദ്ധിക്കും എന്നാലോചിക്കണം, അല്ലാതെ സ്വർഗ്ഗലോകത്തിന്നും പരലോകത്തിന്നും ആവശ്യമായ മൂലധനം ശേഖരിക്കുന്നതെങ്ങനെ എന്നൊന്നും ആലോചിക്കേണ്ടതില്ല.''

ഈ മൂന്നു ശ്ലോകങ്ങളിൽ മൂന്നു വസ്തുക്കളുടെ നിഷേധമായി. സ്വർഗ്ഗത്തിന്റെ നിഷേധം; സംസാരത്തിൽ ധനം മുതലായവ നേടുന്നതിന്റെ നിഷേധം; സുഖപ്രാപ്തിക്കായി അനുഷ്ഠിക്കുന്ന വിവിധകർമ്മങ്ങളുടെ നിഷേധം. സാംസാരിക പ്രവൃത്തികൾ, ലൌകികവസ്തുക്കളുടെ പ്രാപ്തി, പരലോകത്തുണ്ടാവുന്ന പ്രാപ്തി എന്നീ മൂന്നിനേയും നിഷേധിച്ചിരിക്കുന്നു.

ഈ മൂന്നു കാര്യങ്ങളെപ്പററിയും ചിന്തിച്ചാൽ ബാക്കി കാര്യങ്ങളും സാധിക്കും. സാംസാരികകാര്യങ്ങൾ, സാംസാരികമായ വാസനാപ്രാപ്തി, സ്വർഗ്ഗപ്രാപ്തി ഈ മൂന്നിൽ എവി

ടേയെങ്കിലും ചിത്തം തങ്ങിനില്ക്കുന്നുണ്ടോ ? ഇവ മൂന്നും ബാഹ്യവസ്തുക്കളാണ്, ആന്തരവസ്തു മററൊന്നാണ് എന്ന് മനസ്സിലാവുന്നതായാൽ, ആ ആന്തരവസ്തു നേടാൻ എന്തുചെയ്യണം എന്ന് ചിന്തിക്കാൻ സാധിക്കുന്നതാണ്.

ഇനി ഉത്തമശ്രേയസ്സ് എന്തിലാണെന്നു വിവരിക്കുന്നു:

തസ്മാദ് ഗുരും പ്രപദ്യേത ജിജ്ഞാസുഃ ശ്രേയ ഉത്തമം
ശാബ്ദേ പരേ ച നിഷ്ണാതം ബ്രഹ്മണ്യുപശമാശ്രയം.
(xi. 3. 21)

ഉത്തമശ്രേയസ്സ് എന്തെന്ന് അറിയാനാഗ്രഹമുള്ളവൻ അതു പഠിക്കണം. എവിടെ പഠിക്കും? ഗുരുവിൻെറ അടുക്കൽ. ഗുരു എങ്ങിനെയുള്ള ആളായിരിക്കണം? ശാബ്ദേ പരേ ച നിഷ്ണാതം– വേദം, ഉപനിഷത്ത്, ബൈബിൾ, കുറാൻ, ജപുജി എന്നിത്യാദി ഗ്രന്ഥങ്ങൾ–തത്ത്വജ്ഞാനം നിറഞ്ഞതും സമുദായത്തിന്നു പ്രേരണാദായകവുമായ ഗ്രന്ഥങ്ങൾ – പഠിച്ച് അവയിൽ പ്രവീണനായ ആൾ. ബ്രഹ്മണി – ബ്രഹ്മവിദ്യയുടെ സാക്ഷാത്കാരം സിദ്ധിച്ച ആൾ. ഉപശമാശ്രയം അയാൾ ശാന്തിയുടെ ആവാസസ്ഥാനമായിരിക്കണം. ഈ മൂന്നു ഗുണങ്ങളും ഉള്ള ആൾ യോഗ്യനായ ഗുരുവാണ്.

ഇത്തരം ഗുരുവിനെ എവിടെ ലഭിക്കും? സിക്കുകാർക്കു തോന്നി: വളരെയധികം ഗുരുക്കന്മാരുണ്ടായാൽ അവർക്കു തമ്മിൽ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടാവും. അതിനാൽ പത്തു ഗുരുക്കന്മാർ മതി. ആദ്യത്തെ ഗുരു നാനാക്കും, അവസാനത്തെ ഗുരു ഗോവിന്ദസിംഹനും.അതിന്നുശേഷം ഗ്രന്ഥത്തെത്തന്നെ ഗുരുവായിക്കരുതിയാൽ മതി. പിന്നെ ഗുരു ഉണ്ടാവുകയേ ഇല്ല എന്നല്ല ഇതിൻെറ താത്പര്യം. പക്ഷേ ഗ്രന്ഥത്തെത്തന്നെ ഗുരുവായിക്കരുതണം എന്നവർ തീരുമാനിച്ചു.

ന കുര്യാത് ന വദേത് കിഞ്ചിത്
ന ധ്യായേത് സാധ്വസാധു വാ
ആത്മാരാമോ/നയാ വൃത്ത്യാ
വിചരേത് ജഡവന്മുനിഃ.

യാതൊരാൾ ഗുരുവാണോ അയാൾ ജഡനെപ്പോലെ സഞ്ചരിക്കും. അയാളെ തിരിച്ചറിയാൻ തന്നെ വിഷമമാണ്. എന്നാൽ, ഗുരുവിനെ കണ്ടുകിട്ടിയാൽ അയാൾ പ്രമാണഗ്രന്ഥങ്ങളിൽ നിഷ്ണാതനും, ബ്രഹ്മവിദ്യ സാക്ഷാത്കരിച്ചവൻ എന്നു വെച്ചാൽ അനുഭവസമ്പന്നനും, ശാന്തിയുടെ ആവാസസ്ഥാനവുമായിരിക്കും എന്നു നമുക്കു മനസ്സിലാവും.മഹാരാഷ്ട്രത്തിലെ ഭക്തശിരോമണി, ഏകനാഥമഹാരാജ് തമാശയായി പറഞ്ഞു: ശാന്തി വീടന്വേഷിക്കാൻ പുറപ്പെട്ടു. ചെന്ന ദിക്കിലെല്ലാം കണ്ടതു് അശാന്തിയേയാണ്.ഒരിടത്തും സ്ഥലം കിട്ടിയില്ല. അതിനാൽ, അതു ഗുരുസമീപത്തുതന്നെ സ്ഥാനം പിടിച്ചു. ഗുരുവിൻെറ പക്കൽ ശബ്ദവിദ്യയും, ബ്രഹ്മവിദ്യയും ഉണ്ടാവണം, അതോടൊപ്പം ശാന്തിയും ഉണ്ടാവണം.

ഒരു മറാത്തികവി രേഖപ്പെടുത്തിയിരിക്കുന്നു. ''വിവേകത്തിന്നു തുല്യമായ ഗുരുവില്ല, ചിത്തത്തിന്നു തുല്യമായ ചതുരനായ ശിഷ്യനുമില്ല''. ചിത്തം ചിന്താശീലമുള്ളതാണ്. മനസ്സ് ഗോഡൌൺ (ഗുദാം) ആണ്. എന്തു 'കച്ചറ' വന്നാലും അതൊക്കെ മനസ്സിൽ നിറച്ചുവെക്കുന്നു. പക്ഷേ ചിത്തത്തിന്നു ചിന്താശീലമുണ്ട്. ചിന്താശീലമുള്ളവൻ ഉത്തമശിഷ്യനാണ്. അതായതു നമ്മുടെ ചിത്തം ചിന്താശീലമുള്ളതാവണം, നാം വിവേകത്തെ ശരണംപ്രാപിക്കയും വേണം. അന്തര്യാമിയായ ഭഗവാൻ തീർച്ചയായും നമ്മുടെ അകത്തുണ്ട്. നിങ്ങൾ വിവേകപൂർവ്വം ചിന്തിക്കുന്നതായാൽ ആ ഭഗവാൻ തീർച്ചയായും നിങ്ങൾക്ക് മറുപടി നല്കും.

ഗുരുവിൻെറ സമീപത്തു ചെന്ന് എന്തു പഠിക്കണം ?

തത്ര ഭാഗവതാൻ ധർമ്മാൻ
ശിക്ഷേദ് ഗുർവ്വാത്മദൈവതഃ
അമായയാനുവൃത്ത്യാ യൈസ്–
തുഷ്യേദാത്മാത്മദോ ഹരിഃ. (XI–3–22)

ഭാഗവതാൻ ധർമ്മാൻ ശിക്ഷേത്–ഭാഗവതധർമ്മം പഠിക്കണം; ഗുരുവിൽ പരിപൂർണ്ണശ്രദ്ധ (വിശ്വാസം) വെച്ചുകൊണ്ടും ആത്മദേവതയെ ആദരിച്ചുകൊണ്ടും. അമായയാ–പൂർണ്ണമായ നിഷ്കപടഭാവത്തോടെ, എന്നു വെച്ചാൽ ഋജുബുദ്ധിയോടെ. അനുവൃത്ത്യാ – സേവാഭാവത്തോടെ ഗുരുസമീപത്തു ചെല്ലണം. ഭാഗവതധർമ്മം എന്നുവെച്ചാൽ ഭക്തിമാർഗ്ഗം. ഭക്തിമാർഗ്ഗം സദ്ഗുണങ്ങളാൽ നിർമ്മിതമാണ്. അപ്പോൾ ഭക്തിമാർഗ്ഗം എന്നാൽ സദ്ഗുണവികാസം എന്നർത്ഥമായി.

നാനാക്കിന്റെ സുപ്രസിദ്ധമായ ഒരുവാക്യമുണ്ട്. അതിന്റെ അർത്ഥമിതാണ്: ''ഗുണങ്ങൾ നേടാതെ ഭക്തിയുണ്ടാവില്ല. പൂജാപാഠാദിയൊന്നും ഭക്തിയല്ല. അതൊക്കെ ശ്രദ്ധയാണ്. ഗുണങ്ങൾ പ്രാപ്തമാകുമ്പോഴേ ഭക്തിയുണ്ടാവൂ അതിനാൽ, ഗുണങ്ങൾ അനുശീലിക്കണം. ''അടുത്ത ശ്ലോകങ്ങളിൽ 31 ഗുണങ്ങൾ പറഞ്ഞിട്ടുണ്ട്; അവയെല്ലാം അനുശീലിക്കേണ്ടവയാണ്.

അനുശീലനം സഫലമാവുന്നതെങ്ങനെ? ഈ ഗുണങ്ങളെല്ലാം ഡയറിയിൽ എഴുതിവെച്ച് ദിവസേന ഉറങ്ങുന്നതിനു മുമ്പായും ഉണർന്നശേഷവും അതെടുത്തു നോക്കിയാൽ മതിയോ? എനിക്കു ദ്വേഷ്യം വന്നിരുന്നുവോ? വന്നിരുന്നു. അപ്പോൾ എന്റെ ക്ഷമാഗുണം പോയി. എല്ലാ ഗുണങ്ങളും അനുശീലിക്കുക സാധ്യമല്ലെങ്കിൽ അവയിൽനിന്നു ചിലതു തിരഞ്ഞെടുത്ത് അവയെ പരിശീലിക്കാം. ഇന്നു ഒരു തെററു പററിയാൽ നാളെ കൂടുതൽ ശ്രദ്ധവെക്കണം. പിറേറന്നും തെററുപററിയാൽ അതിന്റെ പിറേറന്നു അതിലുമധികം ശ്രദ്ധവെക്കണം. ദിവസേന ഇങ്ങനെ പരിശോധിച്ചുകൊണ്ടിരുന്നാൽ നിങ്ങൾ ഒരു തെററും ചെയ്യാത്ത ഒരു ദിവസം വരും. അതു സാധിച്ചാൽ നിങ്ങൾ നിഷേധാത്മകപരീക്ഷയിൽ വിജയിയായി. അതുകൊണ്ടായില്ല, വിധായകമായും ചിലതു ചെയ്യണം. നാം വല്ലവരോടും ദയ കാണിച്ചുവോ, ക്ഷമ കാണിച്ചുവോ,സ്നേഹം കാണിച്ചുവോ,വല്ല പരോപകാരവും ചെയ്തുവോ എന്നു പരിശോധിക്കണം. ഇതു ഗുണവികാസത്തിനുള്ള ഒരു മാർഗ്ഗമാണ്. കേവലം ഒരു കളിയാണെന്നു കരുതിയാൽ മതി.

---

# ഈശ്വരകൃപയാകുന്ന കാററ്

## എസ്. വി. ഉണ്ണിക്കൃഷ്ണൻ

'ഈശ്വരകൃപയാകുന്ന കാററ് എപ്പോഴും വീശിക്കൊണ്ടിരിക്കുന്നു. നിങ്ങൾ പായ് നിവർത്തുകയേ വേണ്ടൂ; കാററ് നിങ്ങളെ മുമ്പോട്ട് കൊണ്ടുപൊയ്ക്കൊള്ളും.' എന്നു ശ്രീരാമകൃഷ്ണൻ പറയുകയുണ്ടായി. ഭഗവാന്റെ ലളിതമെങ്കിലും അർത്ഥഗഹനങ്ങളായ മററുപദേശങ്ങളെപ്പോലെത്തന്നെ ആലോചിക്കുംതോറും മധുരതരവും ഈശ്വരദർശനത്തിലേയ്ക്ക് സാധകന്ന് വെളിച്ചം കാട്ടുന്നതുമാണ് ഈ ഉപദേശവും. അവിടുന്നുപയോഗിച്ച രൂപകത്തിന്റെ സൌന്ദര്യം വായനക്കാർക്കറിയായ്കയല്ല; എന്നാലും ഞാനതൊന്നു കൂടി ആസ്വദിക്കട്ടെ. അനന്തമായ സമുദ്രം തിരതല്ലിക്കിടക്കുകയാണ് — ഉയർന്നും താണുമുള്ള ഓളങ്ങളല്ലാതെ നാലുപാടും കണ്ണെത്തുന്ന ദൂരത്ത് ഒന്നും കാണാനില്ല. ഒരു കൊച്ചുതോണി നടുക്കടലിൽ കിടന്നുഴലുന്നു. തോണിക്കാരൻ ആഞ്ഞു തുഴയുന്നുണ്ട്; പക്ഷെ കല്ലോലങ്ങളാൽത്തിരമ്പുന്നതിന്നിടയിൽ തോണി ഇടത്തും വലത്തും ചാഞ്ചാടുകയല്ലാതെ അണുപോലും മുന്നോട്ടു നീങ്ങുന്നില്ല. കാററു വീശുന്നുണ്ട്; പക്ഷെ അതറിയാഞ്ഞോ അനുകൂലമല്ലെന്നു ധരിച്ചോ അയാൾ പായ് ചുരുട്ടിവെച്ചിരിക്കയാണ്. ഈ നിസ്സഹായാവസ്ഥയിൽ അയാൾ നിരാശനാവാൻ തുടങ്ങുമ്പോളതാ, പറന്നടുക്കുന്ന രാജഹംസമോ എന്നു തോന്നുംമട്ടിൽ ഒരു പായ്ത്തോണി ഓളങ്ങളെ അനായാസമായ് കീറിക്കൊണ്ട് കാററിലൊഴുകി അടുത്തെത്തുന്നു. സ്വപരിശ്രമത്തിന്റെ നെല്ലിപ്പടി കണ്ട് ആശയററുകിടക്കുന്ന നമ്മുടെ തോണിക്കാരനോട് നവാഗതൻ എവിടേക്കാണ് പോകേണ്ടതെന്നു ചോദിക്കുന്നു. മറുപടി കേട്ടപ്പോൾ അയാൾ സ്നേഹത്തോടെ പറയുന്നു: ''ഇതാ, നിങ്ങൾക്കു പോകേണ്ട അതേദിശയിൽ മനോഹരമായൊരു കടല്ക്കാററു വീശുന്നുണ്ടല്ലോ. പായ് നിവർത്തുകയേ വേണ്ടൂ; ബാക്കി കാററ് ചെയ്തുകൊള്ളും.'' വേഗത്തിലയാൾ പായ് നിവർത്തിക്കെട്ടി; ഉത്തരക്ഷണത്തിൽ കാററ് അതിനെ ഊതിവീർപ്പിക്കുകയും നവസമാർജ്ജിതമായ ശക്തിയോടെ തോണി മുന്നോട്ടു നീങ്ങുകയും ചെയ്തു.

പ്രപഞ്ചംതന്നെ ഈ കരകാണാത്ത സമുദ്രം. നാമരൂപങ്ങളും വിഷയബന്ധങ്ങളും അതിലെ തിരമാലകൾ. ഗുരൂപദേശമാണ് പായ് നിവ

ത്തിക്കെട്ടുക എന്ന ഈശ്വരപ്രണിധാനത്തിന്ന് വഴി തെളിയിക്കുന്നതു്. അതു സാധിച്ചുകഴിഞ്ഞാൽ, മനോവാക്കായങ്ങളം ഈശ്വരാപ്പിതമായിക്കഴിഞ്ഞാൽ, പിന്നെ നിശ്ചിന്തനായിരിക്കാം; അവിടുത്തെ കൃപ മുന്നോട്ടുകൊണ്ടുപോയി ലക്ഷ്യത്തിലെത്തിച്ചുകൊള്ളും.

കടലിൽ കാലഭേദമനുസരിച്ച് പ്രത്യേക ദിശകളിൽ കാററു വീശുന്നതു് പുരാതനകാലം മുതല്ക്കേ നന്നായറിഞ്ഞുവന്ന ഒരു വസ്തുതയാണ്. ഭാരതത്തിൽ നമുക്കു ലഭിക്കുന്ന കാലവർഷംതന്നെ പ്രത്യേകകാലങ്ങളിൽ പ്രത്യേകദിശകളിൽ വീശുന്ന കടല്ക്കാററുകളുടെ ഫലമാണല്ലൊ. ഈ കടല്ക്കാററുകളുപയോഗിച്ചാണ് പൌരാണികനാവികന്മാർ ഉദ്ദിഷ്ടലക്ഷ്യങ്ങളിലേയ്ക്കു് സമുദ്രപ്രയാണം ചെയ്തിരുന്നതു്. ഭാരതത്തിലേയ്ക്കു് കച്ചവടത്തിനു വന്ന അറബികളും പാശ്ചാത്യരും ഈ കടല്ക്കാററുകളെ അനുഗമിക്കുകയാണുണ്ടായതു്. ഒരിക്കൽ ഈ കാററിൻെറ വരുതിയിൽപെട്ടുകഴിഞ്ഞാൽ പിന്നെ കപ്പിത്താന്ന് നിശ്ചിന്തനായിരിക്കാം. കാററിൻേറയും കപ്പലിൻേറയും ലക്ഷ്യം ഒന്നായിരിക്കുന്നേടത്തോളം കാലം കാററ് കപ്പലിനെ ലക്ഷ്യത്തിലെത്തിച്ചുകൊള്ളും. ആദ്ധ്യാത്മികലോകത്തിലും ഇതുതന്നെയാണ് സ്ഥിതി.

പക്ഷേ തത്ത്വം കേവലമായിൽ എളുപ്പമാണെങ്കിലും പ്രയോഗത്തിൽ അത്രതന്നെ എളുപ്പമല്ല. ഈശ്വരകൃപയാകുന്ന കാററു വീശുന്നതു് ഈശ്വരദർശനം അഥവാ ഈശ്വരൈക്യം എന്ന ദിശയിലാണ്. ആ കാററുപിടിച്ച് ലൗകികസുഖം, പരലോകസുഖം, പ്രശസ്തി, കാമനാപൂർത്തി ഇങ്ങനെ വ്യത്യസ്തലക്ഷ്യങ്ങളിലെത്താനാണ് പലരും ശ്രമിക്കുന്നതു്. ഒരു ദിശയിലേക്കു വീശുന്ന കാററുപയോഗിച്ച് മറേറതു ദിശയിലേക്കും, എതിരായിപോലും, സഞ്ചരിക്കാൻ നാവികശാസ്ത്രജ്ഞൎക്കു സാധിക്കും. പക്ഷേ അതൊക്കെ തൻമിടുക്കാണ്; പോയി വല്ല പാറയിൽച്ചെന്നടിച്ച് തരിപ്പണമാകാതിരിക്കാനും മണൽത്തിട്ടിൽ കയറി നിശ്ചലപ്രാണരാകാതിരിക്കാനും പ്രത്യേകകഴിവുതന്നെ വേണം. അതൊക്കെ സ്വന്തം ഉത്തരവാദിത്തത്തിലായിരിക്കുകയും ചെയ്യും. ഇതുതന്നെയാണ് ഭഗവാൻെറ സഹായംതേടി ഭഗവൽപ്രാപ്തിയല്ലാതുള്ള ലക്ഷ്യങ്ങളിലേക്കു പ്രയാണം ചെയ്യുമ്പോഴുള്ള ഗതി. അത്തരമൊരാളക്കു് നിശ്ചിന്തനായിരിക്കാൻ സാദ്ധ്യമല്ല; വല്ലയിടത്തും ചെന്ന് തലതല്ലിത്തകരുമ്പോൾ 'ഈശ്വരൻ എന്നെ ചതിച്ചു' എന്നു് പഴിപറയാനുള്ള അധികാരവുമില്ല.

അതുകൊണ്ടു് ലക്ഷ്യം തീർച്ചപ്പെട്ടുകഴിഞ്ഞ ഒരാളക്കേ പായ്നിവർത്തി നിശ്ചിന്തനായിരിക്കാനുള്ള അധികാരവും സ്വാതന്ത്ര്യവുമുള്ളു. അയാൾ ഈശ്വരൻെറ കൈയിലാണ്. തൻെറ ക്ഷുദ്രമായ ഇച്ഛയും അഹങ്കാരവും അയാൾ ഈശ്വരൻെറ ഇച്ഛയിലും അഹംബോധത്തിലും വിലയിപ്പിച്ചിരിക്കുന്നു. അയാൾ സമുദ്രത്തിലലിഞ്ഞു ചേൎന്ന ഒരുതരി ഉപ്പു മാത്രമാണ്, തൻെറ ചെറിയ വ്യക്തിത്വം ഈശ്വരൻെറ മഹദ്വ്യക്തിത്വത്തിൽ അലിയിച്ചു ചേൎത്തിരിക്കുന്നു. തൻെറ ജീവിതംകൊണ്ടു് എന്തും ചെയ്യാനുള്ള വക്കാലത്തധികാരം, ഗിരീശ്ചന്ദ്രഘോഷ് ശ്രീരാമകൃഷ്ണനിലെന്നപോലെ, അയാൾ പരമേശ്വരനിലൎപ്പിച്ചിരിക്കുന്നു. അയാൾക്കു സ്വന്തമായ ആഗ്രഹങ്ങളില്ല, ഇഷ്ടാനിഷ്ടങ്ങളില്ല. 'അതാ അവിടെ തേജോമയമായ ഒരു ദ്വീപം; ഞാനവിടെയിറങ്ങി കുറച്ചുനേരം ചുററിനടക്കട്ടെ; ഇതാ, ഇവിടെ മനോഹരമായ ഒരു ഗന്ധൎവ്വനഗരം; നമുക്കു കുറച്ചുനേരം അവിടെ പാട്ടും കൂത്തും കണ്ടു നിൽക്കാം.'' എന്നൊന്നും അയാൾ ആവശ്യപ്പെടുകയില്ല. അങ്ങയുടെ ഇച്ഛ നടക്കട്ടെ എന്നു സൎവ്വാത്മനാ പറയാൻ അൎഹതപ്പെട്ടവനാവണം അയാൾ.

ഇങ്ങനെയുള്ള ഒരാളിൽ ഭഗവദ്ഗീത പ്രകീൎത്തിക്കുന്ന സ്ഥിതപ്രജ്ഞൻേറയും ഗുണാതീതൻേറയും ഭക്തൻേറയും ഗുണങ്ങളൊത്തിരിക്കും. സുഖദുഃഖം, മാനാപമാനം എന്നീ ദ്വന്ദ്വങ്ങളിൽക്കുടുങ്ങാതെ അയാളുടെ ജീവിതനൗക സ്ഥിരവും ശക്തവുമായ കാററിൻെറ സഹായത്തോടെ മുന്നോട്ടുപോയ്ക്കൊണ്ടിരിക്കും. ലക്ഷ്യത്തിൽ നാളെ എത്തുമോ അഥവാ ലക്ഷം സംവത്സരങ്ങൾക്കുശേഷം എത്തുമോ എന്നു വിചാരിച്ച് അയാൾ വേവലാതിപ്പെടുകയില്ല. അയാളുടെ മനസ്സും ബുദ്ധിയും ഈശ്വരനിലൎപ്പിതമായിരിക്കും; അയാൾ എല്ലാ ധൎമ്മങ്ങളും വെടിഞ്ഞു് ഈശ്വരനിൽ ശരണമടഞ്ഞവനാണ്.

''മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ.''

''സൎവ്വധൎമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ.''

# നിവേദനം

**കൊച്ചുനുജൻ**

ആസ്പത്രിക്കകമാർത്തനാകുമടിയൻ, ഹൃദ്രോഗിയായ് മുദ്രിതൻ,
പിച്ചും പേയുമുരച്ചു, രോഗശമനം നൽകുന്ന ദിവ്യൗഷധം—
ത്വന്നാമസ്മൃതി—കിട്ടിടാതെ മുറയിട്ടീടുമ്പൊഴെത്തീ സ്വയം
ഹേ വിശ്വേശ്വരി, നീയമൂല്യകരുണാപീയൂഷകാദംബിനീ. 1

നേരിട്ടംബ, ജഗത്സവിത്രി, യവിടുന്നശ്ശാരദാകാരമാ—
ന്നെൻചാരത്തിഹ വന്നു പുഞ്ചിരി തിളങ്ങീടും കടാക്ഷത്തിനാൽ
പ്രാണൻ തന്നതിനുണ്ടു നന്ദി; വരദേ, മേലാലിവന്നൊക്കെയും
ത്വത്പാദാർപ്പണമായിടാവു, വിലസീടാവൂ മനഃശാന്തിയും. 2

കാലൻതന്റെ ബലിഷ്ഠമാം പിടിയിൽ നിന്നമ്മേ, ബലാലാർത്തനാ—
മിയ്യുള്ളോനെ വിടീച്ചുതന്ന ശിവദേ, കാലാന്തകാരാധിതേ,
ആയുസ്സർത്ഥവിഹീനമായ് ത്തുലയുവാനാക്കാതെ നീയ്യേ കനി—
ഞ്ഞേകു ഭക്തി വിരക്തി തൊട്ടഖിലം നിൻതൃപ്പദം പൂകുവാൻ. 3

ആയുർദൈർഘ്യമെനിക്കു ദേവി, യരുളിക്കൊണ്ടാലുമശ്വത്ഥമെ—
ന്നോണം നൽത്തണലാശ്രിതർക്കു കനിവോടാവോളമേകീടുവാൻ
നിത്യം സച്ചരാചരങ്ങളിലുമെൻതായേ ഭവല്ലീലയെ—
ദ്ദർശിച്ചാത്മനവാനുഭൂതിയിലലിഞ്ഞെല്ലാം മറക്കാവൂ ഞാൻ. 4

---

# കഥയുള്ള കഥകൾ

**എ. കരുണാകരമേനോൻ**

**212 വെറും ചില്ലിന്മേൽ ഛായ പതിയുകയില്ല.**

സുരേന്ദ്രൻ ശ്രീരാമകൃഷ്ണനെ ഒരു ഫോട്ടൊസ്റ്റുഡിയോവിലേക്കു കൂട്ടിക്കൊണ്ടുപോയി. ഫോട്ടൊ എടുക്കുന്ന രീതിയെല്ലാം അദ്ദേഹത്തെ പറഞ്ഞു മനസ്സിലാക്കി. സിൽവർ നൈട്രേറ്റു പുരട്ടിയ ഒരു ചില്ലിന്മേൽ ഛായ പതിയുന്നതു് അവർ അദ്ദേഹത്തിനു കാണിച്ചുകൊടുത്തു. അതിനെപ്പററി അദ്ദേഹം കേശവചന്ദ്രനോടു ഇങ്ങനെ പറഞ്ഞു: ''ഇന്നു ഞാൻ ഒരാളുടെ പടമെടുക്കുന്ന യന്ത്രം കണ്ടു. എനിക്കതു വളരെ രസമായി തോന്നി. പക്ഷെ ഒന്നെനിക്കു മനസ്സിലായി, വെറും ഒരു ചില്ലിന്മേൽ ഛായ പതിയുന്നില്ല. ഒരു കറുത്ത ലായനി പുരട്ടിയ ചില്ലിന്മേൽ അതു പതിഞ്ഞുനില്ക്കും. അതുപോലെ ആദ്ധ്യാത്മിക വിഷയങ്ങളെക്കുറിച്ചുള്ള സംസാരം കേട്ടതുകൊണ്ടുമാത്രം കാര്യമില്ല. അതു മനസ്സിൽ പതിഞ്ഞുനില്ക്കുകയില്ല. കേട്ടു് അധികം കഴിയുന്നതിനുമുമ്പ് ആളുകൾ അതൊക്കെ മറന്നുപോകും. പക്ഷെ, മനസ്സിന്റെ ഉൾഭാഗത്തു് ആത്മാർത്ഥതയും ഭക്തിയുമാകുന്ന ലായനി പുരട്ടിയിട്ടുണ്ടെങ്കിൽ ആ ഉപദേശങ്ങൾ മനസ്സിൽ പതിഞ്ഞുനില്ക്കും.''

**213 മനസ്സ് നാം പണയപ്പെടുത്തിയിരിക്കുകയാണ്**

സിംലാബ്രഹ്മസമാജത്തിന്റെ വാർഷികോത്സവമാണു്. അതിൽ പങ്കുകൊള്ളുന്നതിനു് ചില ഭക്തന്മാരുമൊന്നിച്ചു് ശ്രീരാമകൃഷ്ണനും എത്തിയിട്ടുണ്ടു്. കല്ക്കത്തയിൽ ജ്ഞാനചൌധരിയുടെ വീട്ടിൽവെച്ചാണു് ആ ഉത്സവം നടക്കുന്നതു്. പതിവുപോലുള്ള ചില ചടങ്ങുകൾക്കുശേഷം, തന്റെ ചുററുമിരിക്കുന്ന ഗൃഹസ്ഥഭക്തന്മാരെ നോക്കിക്കൊണ്ടു് ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''ഒരു ഗൃഹസ്ഥനു് തന്റെ മനസ്സ് ഈശ്വരനു് വിട്ടുകൊടുക്കാൻ കഴിയാത്തതെന്തുകൊ

ണ്ടാണ്? കാര്യമിതാണ്, അയാളുടെ മനസ്സ് അയാളുടെ സ്വാധീനത്തിലല്ല. അതയാളുടെ സ്വാധീനത്തിലായിരുന്നെങ്കിൽ തീച്ചയായും അയാളതു് ഈശ്വരനു നല്കിയേനേ; പക്ഷെ എന്തു ചെയ്യാം? മനസ്സ് അയാൾ പണയപ്പെടുത്തിയിരിക്കുകയാണ്, കാമിനീകാഞ്ചനങ്ങൾക്ക്. അതുകൊണ്ട് പരിശുദ്ധാത്മാക്കളുമായി അയാൾ എപ്പോഴും സഹവസിക്കണം. സ്വന്തം മനസ്സു വീണ്ടുകിട്ടിയാൽപിന്നെ അയാൾക്ക് അതു് ആദ്ധ്യാത്മികസാധനകൾക്കായി വിനിയോഗിക്കാം. പക്ഷെ ആദ്യമായി വേണ്ടതു് ഗുരുവിൻെറകൂടെ താമസിക്കുക, അദ്ദേഹത്തെ പരിചരിക്കുക, ആദ്ധ്യാത്മികതയുള്ള ജനങ്ങളുമായി സമ്പക്കം പുലത്തുക ഇതൊക്കെയാണ്. രാവും പകലും ഒരുപോലെ അയാൾ ഏകാന്തതയിലിരുന്നു ഈശ്വരനെ സ്മരിക്കണം. അല്ലെങ്കിൽ പരിശുദ്ധാത്മാക്കളുടെ ഇടയിൽ വസിക്കണം. മനസ്സിനെ തനിയെ വിട്ടാൽ അതു ക്രമത്തിൽ വരണ്ടുപോകും. വെള്ളം നിറച്ചുവെച്ചിട്ടുള്ള ഒരു കുജയുടെ ഉദാഹരണമെടുക്കാം. ആ കുജയെ വെറുതെ ഒരിടത്തു വെച്ചാൽ ക്രമത്തിൽ അതിലെ വെള്ളമെല്ലാം വററിപ്പോകും. പക്ഷെ ആ കുജയെ ഗംഗയിൽ ഇറക്കിവെച്ചാൽ അതു സംഭവിക്കുകയില്ല. ഒരു കൊല്ലൻെറ തീച്ചൂളയിൽ കിടക്കുന്ന ഇരുമ്പ് ചുവപ്പുനിറം പ്രാപിക്കുന്നു. പക്ഷെ ആ ചൂളയിൽ നിന്നെടുത്തുമാററിയാലോ, അതു പിന്നെയും കറുത്ത നിറം പ്രാപിക്കുന്നു. അതുകൊണ്ട് ഇടയ്ക്കിടയ്ക്ക് ഇരുമ്പിനെ ചൂളയിലിട്ടു പഴുപ്പിക്കണം.''

### 214 അജ്ഞാനം

ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''അജ്ഞാനം എന്താണെന്നറിയാമോ? 'ഇതെൻെറ വീടാണ്, ഇതൊക്കെ എൻെറ ബന്ധുക്കളാണ്, ഞാനാണിതൊക്കെ ചെയ്യുന്നതു്, ഞാൻ കാര്യങ്ങളന്വേഷിക്കുന്നതുകൊണ്ടാണ് ഈ വീട്ടുകാര്യങ്ങളെല്ലാം ഇത്ര ഭംഗിയായി നടക്കുന്നതു്.' എന്നും മററുമുള്ള വിചാരമാണ് അജ്ഞാനമെന്നു പറയുന്നതു്. എന്നാൽ, 'ഞാനീശ്വരൻെറ ദാസനാണ്. അദ്ദേഹത്തിൻെറ ഭക്തനാണ്. അദ്ദേഹത്തിൻെറ പുത്രനാണ്' എന്നും മററുമുള്ള ഭാവം ഒരു നല്ല ഭാവമാണ്. 'ഞാൻ' എന്നുള്ള ഭാവത്തെ തീരെ മാച്ചുകളയുക സാദ്ധ്യമല്ല. യുക്തി ഉപയോഗിച്ച് അതില്ലാത്തതാണെന്നു പറഞ്ഞു തള്ളിക്കളയാം, പക്ഷെ അടുത്തനിമിഷം അതു വീണ്ടും പ്രത്യക്ഷപ്പെടും. എവിടെനിന്നാണെന്നു ആക്കും അറിഞ്ഞുകൂടാ. തല വെട്ടിക്കളഞ്ഞശേഷവും കാലിട്ടടിക്കുകയും പിടയുകയും ചെയ്യുന്ന ആടിനെപ്പോലെയാണ് അതു്. പക്ഷെ ഈശ്വരദശ്നത്തിന്നുശേഷവും തൻെറ ഭക്തനിൽ അദ്ദേഹം വെച്ചുകൊണ്ടിരിക്കുന്ന 'ഞാൻ' എന്ന ഭാവം പാകമായ 'ഞാൻ' ആണ്. സ്പശ്മണിയുടെ സ്പശംകൊണ്ട് സ്വണ്ണമായി മാറിയിട്ടുള്ള വാളുപോലെയാണ് അതു്. അതുകൊണ്ട് നിങ്ങൾക്ക് ആരേയും ഉപദ്രവിക്കാൻ സാദ്ധ്യമല്ല.''

### 215 മനുഷ്യൻ വെറും കൃമി

ശ്രീരാമകൃഷ്ണൻ കേശവചന്ദ്രനുമായി സംസാരിക്കുകയായിരുന്നു. സംസാരത്തിനിടയ്ക്കു ഭഗവാൻ പറഞ്ഞു: ''എന്നെപ്പററി എന്തിനാണ് നിങ്ങളുടെ പത്രത്തിലെഴുതുന്നതു്? പുസ്തകങ്ങളിലും മാസികകളിലും മററും എഴുതുന്നവഴി ഒരാളെ ഒരിക്കലും വലുതാക്കാൻ സാധിക്കുകയില്ല. ഈശ്വരൻ ഒരാളെ വലിയവനാക്കുകയാണെങ്കിൽ അദ്ദേഹം ഒരു വനാന്തരത്തിൽ ജീവിച്ചാലും എല്ലാവരും അദ്ദേഹത്തെ അറിയും. പുഷ്പങ്ങൾ കാടുകളിൽ വികസിക്കുമ്പോൾ തേനീച്ചകളതറിയുന്നു, പക്ഷെ സാധാരണ ഈച്ചകൾ അതറിയുന്നില്ല. ഒരു മനുഷ്യൻ വിചാരിച്ചാൽ എന്തു ചെയ്യാൻ കഴിയും? അതുകൊണ്ട് ഒരു മനുഷ്യനെ അത്ര കാര്യമായി കണക്കാക്കരുതു്. മനുഷ്യൻ വെറും ഒരു കൃമിയാണ്. ഇന്നു നിങ്ങളെ പുകഴ്ത്തുന്ന നാവുതന്നെ നാളെ നിങ്ങളെ നിന്ദിയ്ക്കും. എനിക്കു പേരും പെരുമയും ആവശ്യമില്ല. ഞാനെന്നും എളിയവരിൽ വെച്ചെളിയവനും താഴ്ന്നവരിൽവെച്ചു താഴ്ന്നവനുമായിത്തന്നെ ഇരിക്കട്ടെ.

### 216 ചെയ്യാനുള്ളതു് ചെയ്യുക, മനസ്സ് ഈശ്വരനിൽ വെയ്ക്കുക.

എങ്ങനെയാണ് ലോകത്തിൽ ജീവിക്കേണ്ടതു് എന്ന ചോദ്യത്തിനുത്തരമായി ഭഗവാൻ പറഞ്ഞു: ''നിങ്ങളുടെ കത്തവ്യങ്ങളൊക്കെ നിവ്വഹിക്കുക, അതേസമയം മനസ്സ് ഈശ്വരനിൽ തന്നെ നിത്തുകയും ചെയ്യുക. ഭായ്യയും മക്കളും അച്ഛനും അമ്മയും എല്ലാവരുമൊന്നിച്ച് താമസിച്ചുകൊള്ളുക. അവരെ വേണ്ടവിധത്തിൽ പരിചരിക്കുകയുംചെയ്യുക.പക്ഷെ ഒന്നോത്തുകൊള്ളണം അവർ നിങ്ങളുടെ ആരുമല്ലെന്നു്.ഒരു ധനികൻെറ വീട്ടിലെ വേലക്കാരി തൻെറ ജോലികളൊക്കെ ചെയ്യുന്നു, പക്ഷെ അവളുടെ ചിന്തകൾ ഗ്രാമത്തിലുള്ള സ്വന്തം വീടിനെക്കുറിച്ചായിരിക്കും. യജമാനൻെറ കുട്ടികളെ അവൾ തൻെറ സ്വന്തംകുട്ടി

കളെപ്പോലെ വളർത്തിക്കൊണ്ടുവരും, 'എൻെറ രാമൻ, എൻെറ ഹരി' എന്നു പോലും അവരെക്കുറിച്ച് അവരം പറയും. പക്ഷെ അവരക്കു നല്ലപോലെ അറിയാം, അവൻ തൻെറ ആരുമല്ലെന്നു്. ആമ വെള്ളത്തിൽ നീന്തുമ്പോരം അതിൻെറ ചിന്തകരം എവിടെയാണെന്നറിയാമോ? കരയിൽ തൻെറ മുട്ടകരം കിടക്കുന്ന സ്ഥലത്തു്. ലോകത്തിൽ നിങ്ങരം ക്കു ചെയ്യാനുള്ളതെല്ലാം ചെയ്തുകൊള്ളുക. പക്ഷെ മനസ്സുമാത്രം ഈശ്വരനിലായിരിക്കണം. ഈശ്വരനിൽ ഭക്തി വളർത്താതെ ലോകത്തിൽ പ്രവേശിച്ചാൽ നിങ്ങരം അതിലൊട്ടിപ്പോകും. അതുകൊണ്ടു് ഈശ്വരപ്രേമമാകുന്ന എണ്ണ കയ്യിൽ പുരട്ടിയശേഷം ചെയ്യാനുള്ളതെല്ലാം ചെയ്യുക. ഈശ്വരപ്രേമം കിട്ടണമെങ്കിൽ ഇടയ്ക്കിടയ്ക്കു ഏകാന്തതയിലിരുന്നു ധ്യാനിക്കണം. പാലിൽനിന്നു വെണ്ണ കിട്ടണമെങ്കിൽ ഉറകൂടാനായി അതു അനക്കാതെ ഒരു സ്ഥലത്തു് വെയ്ക്കണം. വല്ലാതെ ഇളകിയാൽ അതു ഉറകൂടുകയില്ല. പിന്നീടു് സ്വസ്ഥമായിരുന്നു ആ തൈയിരു കടഞ്ഞു വെണ്ണയെടുക്കണം. ഏകാന്തതയിലിരുന്നു് ആദ്ധ്യാത്മികസാധനചെയ്തു് ഭക്തിജ്ഞാനവൈരാഗ്യങ്ങളാകുന്ന വെണ്ണ സമ്പാദിക്കുക. ആ വെണ്ണ ലോകമാകുന്ന വെള്ളത്തിലിട്ടാലും വെള്ളവുമായി കൂടിക്കലരാതെ അതിൻെറ മീതെ പൊന്തിക്കിടക്കും.''

# പുസ്തകാഭിപ്രായം

## അദ്വൈതാനുഭൂതി (ഭാഷ)

വിവർത്തകൻ: വട്ടോളി കൊച്ചുകൃഷ്ണൻനായർ

കൂവപ്പടി പോസ്റ്റ് (എറണാകുളം ഡിസ്ട്രിക്റ്റ്)

വില.0 50.

സുപ്രസിദ്ധമായ പ്രസ്ഥാനത്രയഭാഷ്യംകൊണ്ടും അനേകം പ്രകരണഗ്രന്ഥങ്ങളെക്കൊണ്ടും അദ്വൈതവേദാന്തത്തെ ആക്കും നിഷേധിക്കുവാൻ വയ്യാത്തവിധം സുസ്ഥാപിതമാക്കിയ ശ്രീ ശങ്കരാചാര്യസ്വാമികളുടെ കൃതിയായ അദ്വൈതാനുഭൂതി, സംസ്കൃതാനഭിജ്ഞരായ ജിജ്ഞാസുക്കളുടെ ആവശ്യത്തിന്നുവേണ്ടി വിവർത്തനംചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണു് പ്രസ്തുത ഗ്രന്ഥം. 84 ശ്ലോകങ്ങളെക്കൊണ്ടു് അദ്വൈതതത്ത്വങ്ങളും അനുഭൂതിലക്ഷണങ്ങളും വിശദമായി വിവരിക്കുന്നു ഈ പുസ്തകത്തിൽ. വിവേകചൂഡാമണി മുതലായ പ്രകരണഗ്രന്ഥങ്ങളുടെ വൃത്താനുവൃത്തതർജ്ജമകൊണ്ടും ഭക്തിപരങ്ങളായ അനേകം സ്തോത്രരചനകൊണ്ടും സുപ്രസിദ്ധനായിത്തീർന്നിട്ടുള്ള വിവർത്തകൻെറ ലളിതമായ ഭാഷാശൈലി അദ്വൈതാനുഭൂതിയെ ഒരു സാധാരണന്നുകൂടി സുഗ്രഹമാക്കിത്തീർത്തിരിക്കുന്നു. ശ്രീ ജ്ഞാനാനന്ദ സരസ്വതിസ്വാമികളുടെ അവതാരികയും പുസ്തകത്തെ അലങ്കരിക്കുന്നുണ്ടു്.

## പ്രശ്നോപനിഷത്സാരം

ഗ്രന്ഥകർത്താ: ജി.ബാലകൃഷ്ണൻനായർ എം.എ.

പ്രസാധകൻ: സ്വാമി സുരേശാനന്ദ,

വിജ്ഞാനരമണീയാശ്രമം, പാലക്കാട്ടു്.

പേജ് 104+12 വില രൂപ 1.50.

വിജ്ഞാനത്തിൻെറ പരമകാഷ്ഠയിലുള്ള അനുഭൂതികളെപ്പററി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളാണു് ഉപനിഷത്തുകരം. ഉപനിഷത്തുകളെത്തന്നെയാണു് വേദാന്തമെന്നു പറയുന്നതു്. വേദാന്തമെന്നാൽ അറിവിൻെറ പൂർണ്ണതയെന്നാണർത്ഥം. ഉപനിഷത്സത്യത്തിൻെറ സാക്ഷാത്കാരത്തോടെ അറിവു് പൂർണ്ണതയിലെത്തി അവിടെ അവസാനിക്കുന്നതുകൊണ്ടാണു് അതിന്നു് വേദാന്തം എന്ന പേരുണ്ടായതു്. അപരോക്ഷാനുഭൂതിയുടെ വെളിച്ചത്തിലാണു് ഉപനിഷത്തുകളിലെ പ്രതിപാദനമെല്ലാം. അതുകൊണ്ടാണു് ആത്മാവിൻെറ അസ്തിത്വത്തെപ്പററി ഇത്രയും യുക്തിയുക്തമായി പ്രതിപാദിക്കുവാന വയ്യു കഴിയുന്നതു്. അനുഭവത്തെ സമർത്ഥിക്കുന്നവയായിരിക്കണമല്ലൊ യുക്തികരം. അങ്ങനെയുള്ള ഉപനിഷത്തുകളിൽ ഏററവും പ്രധാനപ്പെട്ട പന്ത്രണ്ടെണ്ണത്തിൽ ഒന്നാണു് പ്രശ്നോപനിഷത്തു്.

ജിജ്ഞാസുക്കളായ ആറു സത്യാന്വേഷികരം പ്രപഞ്ചരഹസ്യം അറിവാനുള്ള ആകാംക്ഷയോടെ ഗുരുവായ പിപ്പലാദമുനിയെ സമീപിച്ചു് ഓരോ ചോദ്യംചോദിക്കുന്നു. ഏതൊരു സാധകൻെറ മനസ്സിലും സാധാരണ ഉണ്ടാകുന്നവയാണു് ഈ പ്രശ്നങ്ങരം. അവയെല്ലാം ബ്രഹ്മനിഷ്ഠനായ ഗുരു സംശയരഹിതമായും ലളിതമായും പറയുന്ന ഉത്തരങ്ങളാണു് ഈ ഉപനിഷത്തിലെ പ്രതിപാദ്യം. ശ്രീശങ്കരൻ തൻെറ സുപ്രസിദ്ധമായ ഭാഷ്യംകൊണ്ടു് ഇതിൻെറ അർത്ഥം വ്യക്തമാക്കിയിട്ടുണ്ടു്. സംസ്കൃതാനഭിജ്ഞക്കുകൂടി ഉപനിഷത്തത്ത്വങ്ങരം സുഗ്രഹമാകണം എന്ന ഉദ്ദേശത്തോടുകൂടിയാണു് ശ്രീ ബാലകൃഷ്ണൻനായർ ഈ പുസ്തകം രചിച്ചിട്ടുള്ളതു്. ഇതിൽ ഉപനിഷത്തിൻെറ മൂലം ആദ്യമായി മലയാള ലിപിയിൽകൊടുത്തിരിക്കുന്നു. പിന്നീടു് ഓരോ പ്രശ്നങ്ങളെയും അതിന്നുള്ള ഉത്തരങ്ങളെയും എടുത്തു വിശകലനംചെയ്തു്, ഗീതയിൽനിന്നും മററു ഗ്രന്ഥങ്ങളിൽനിന്നും സമാനാശയങ്ങളായ ഭാഗങ്ങരം ഉദ്ധരിച്ചുകൊണ്ടു് വിശദമായി അർത്ഥം വിവരിക്കുന്നു. അത്യന്തസ്വച്ഛന്ദ്യമായക്കെല്ലാം അനായാസേന മനസ്സിലാകത്തക്കവണ്ണം ലളിതമാണു് ഭാഷാരീതി. അവസാനമായി ശ്രീശങ്കരചാര്യരുടെ സുപ്രസിദ്ധകൃതികളായ പ്രാതഃസ്മരണസ്തോത്രത്തിൻെറയും ഏകശ്ലോകിയുടെയും വിസ്തരിച്ച വ്യാഖ്യാനവും അനുബന്ധമായി കൊടുത്തിട്ടുണ്ടു്. വേദാന്തവിജ്ഞാനമാർഗ്ഗത്തിലേയ്ക്കു് പ്രവേശിക്കുവാനാഗ്രഹിക്കുന്നവർക്കെല്ലാം വളരെ പ്രയോജനംചെയ്യുന്ന ഒരു പുസ്തകമാണിതു്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 53 | 1968 ജൂൺ | ലക്കം 6 |
|---|---|---|


## അമൃതവാണി

ശരീരം ധരിച്ചാൽ സദാനേരവും എന്തെങ്കിലും ചെയ്യാതിരിക്കാൻ നിവൃത്തിയില്ല. **ജീവന** കർമ്മം കൂടിയേ കഴിയൂ എന്നു വരുമ്പോൾ ഏതു മാതിരി കർമ്മം ചെയ്താൽ ആത്മ ദർശനമുണ്ടായി മുക്തി കൈവരുമോ, അതുമാതിരി കർമ്മം അനുഷ്ഠിക്കുന്നതെങ്ങനെയെന്നു നിഷ്കാമകർമ്മയോഗം പറയുന്നു. എന്തിന്നു പ്രവൃത്തി ചെയ്യണം എന്ന ചോദ്യത്തിന്നു് ഉത്തരമിതാണ്: ചെയ്യപ്പെടുന്ന ഓരോ കർമ്മവും ആശാപ്രേരിതമാണ്, എന്നാൽ കർമ്മം ചെയ്തു ചെയ്ത്, കർമ്മത്തിൽനിന്നു കർമ്മാന്തരത്തിലേയ്ക്കും, ജന്മത്തിൽനിന്നു ജന്മാന്ത രത്തിലേയ്ക്കും അങ്ങനെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു; അപ്പോൾ ആളുകൾ സ്വയം ഉണർന്നു് വിചാരം ചെയ്ത് തന്നോടു താൻ ചോദിക്കുന്നു – ഈ കർമ്മത്തിന്റെ അവസാനം എവിടെ? അപ്പോഴാണ് 'ഗഹനാ കർമ്മണോ ഗതിഃ' (കർമ്മത്തിന്റെ പോക്കു് അറിവാൻ പ്രയാസം) എന്നു ഭഗവാൻ ഗീതയിൽ അരുളിച്ചെയ്തിട്ടുള്ളതിന്റെ പൊരുൾ മനസ്സിലാകു ന്നതു്. അങ്ങനെ കർമ്മം എത്ര ചെയ്തിട്ടും ശാന്തി ലഭിക്കുന്നില്ലെന്നു കാണുമ്പോൾ സാധ കൻ കർമ്മത്യാഗിയാകുന്നു. എന്നാൽ ദേഹധാരണം ചെയ്തിരിക്കുന്ന സ്ഥിതിയ്ക്കു് എന്തെ ങ്കിലും ചിലതു ചെയ്തുകൊണ്ടു വേണം ജീവിതം നയിക്കുവാൻ. എന്തു ചെയ്തു ജീവിക്കും? പറയൂ. അതിനായി രണ്ടു നാലു സത്കർമ്മങ്ങൾ ചെയ്തുപോരുന്നു; എന്നാൽ ആ കർമ്മങ്ങ ളുടെയും ഫലാഫലങ്ങളിൽ പ്രത്യാശയുണ്ടായിരിക്കുകയില്ല. കാരണം, കർമ്മഫലത്തിൽ ജന്മമരണങ്ങളുടെ നാനാതരം വിത്തുകൾ ഒളിഞ്ഞുകിടക്കുന്നുണ്ടെന്നു് അയാൾക്കപ്പോൾ മനസ്സിലാകുന്നു. അതുകൊണ്ടു് ബ്രഹ്മജ്ഞാനികൾ സർവ്വകർമ്മത്യാഗികളായി മാറുന്നു. ലോകദൃഷ്ടിയിൽ ഏതാനും ചിലതു ചെയ്യുന്നതായി കാണപ്പെട്ടാലും, അതുമായി അല്പ വും ഒട്ടലില്ല. ഇവരെയാണ് ശാസ്ത്രത്തിൽ നിഷ്കാമകർമ്മയോഗികളെന്നു പറയുന്നതു്.

(വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 171)

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ലാട്ടുമഹാരാജ് തൻെറ മുമ്പിൽ ആകാംക്ഷയോടെ കാത്തിരിക്കുന്ന ഭക്തരോട് പറയുകയാണ്: ''ഒരു ദിവസം ഉച്ചയ്ക്ക് ബലരാംബാബു ഞങ്ങളെ എല്ലാവരേയും സദ്യയ്ക്ക് ക്ഷണിച്ചു. അന്ന് രാഖാലും ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു. ഊണിന്ന് നേരം വൈകുന്നതു കണ്ടിട്ട് രാഖാലൊന്ന് ഉറങ്ങാൻ കിടന്നു. ഞങ്ങളൊക്കെ ഊണുകഴിച്ചെഴുന്നേററു. രാഖാൽ ഇനിയും ഉറക്കമുണർന്നിട്ടില്ല. ഇതു കണ്ടിട്ട് ഠാക്കൂർ ഒരു കഥ പറയാൻ തുടങ്ങി:''കേട്ടോളൂ, ഒരു മനുഷ്യൻ പായ് തെറുത്ത് കക്ഷത്തിൽ വെച്ചുകൊണ്ട് നാടകം കാണാൻ പുറപ്പെട്ടു. നാടകം തുടങ്ങാൻ വളരെനേരം പിടിക്കുമെന്നു കണ്ടപ്പോൾ അതുവരെ കുറച്ച് കിടക്കാമെന്നു കരുതി അയാൾ പായ് നിവർത്തി പതുക്കെ ഒന്ന് തല ചായ്ച്ചു. ക്രമേണ കണ്ണടഞ്ഞുപോയി, അയാൾ നല്ല ഉറക്കം. അതിനിടയ്ക്ക് നാടകം തുടങ്ങിക്കഴിഞ്ഞു. നാടകം തുടങ്ങിയതും അയാൾ നല്ല ഉറക്കത്തിലേയ്ക്ക് പ്രവേശിച്ചതും ഏതാണ്ട് ഒരേ സമയത്തായിരുന്നു. നാടകം അവസാനിച്ചപ്പോഴേയ്ക്കും അയാളുടെ ഉറക്കവും തീർന്നു. അയാൾ ഞെട്ടിപ്പിടഞ്ഞെഴുന്നേററു, കണ്ണു തിരുമ്മി ചുററും നോക്കുമ്പോഴല്ലെ – സ്ഥലമാകെ ഒഴിഞ്ഞുകഴിഞ്ഞു. അയാൾക്ക് വലിയ സങ്കടമായി. കഷ്ടം, ഇത്ര നല്ല ഒരു നാടകം കാണാൻ പററിയില്ലല്ലൊ! വീട്ടിൽച്ചെല്ലുമ്പോൾ ആരെങ്കിലും ചോദിച്ചാൽ എന്തുപറയും? അയാൾ പായും ചുരുട്ടി പതുക്കെ നടന്നു. വഴിക്കുവെച്ച് ആളുകളുടെ സംസാരത്തിൽനിന്ന് മനസ്സിലാക്കി നാടകത്തിലെ ഒരു നടൻെറ പാട്ട് വളരെ കേമമായി എന്ന്. വീട്ടിൽച്ചെന്നു കയറിയതും പറയാൻ തുടങ്ങി, 'ഹാ, ഇന്നത്തെ നാടകത്തിലെ ആ കളിക്കാരുണ്ടല്ലൊ, എന്തു രസമായിട്ടാണ് പാടിയതു്!' ഇയാൾ ക്ഷീണം വലിച്ചുറങ്ങുന്നതു് കണ്ട ചിലരോടും നാടകത്തെപ്പററി പ്രശംസിച്ചു പറഞ്ഞു. അതു് കേട്ടപ്പോൾ ഉറക്കമിളച്ച് നാടകം ഒന്നും വിടാതെ കണ്ടു മടങ്ങിയവർ പറഞ്ഞു: 'അതെയതെ, നിങ്ങളവിടെക്കിടന്ന് ഒന്നാംതരം ക്ഷീണംവലിയല്ലായിരുന്നോ? പാട്ട് കേട്ടപോലും! വലിയ കാര്യം പറയാൻ വന്നിരിക്കുന്നു!' ഇതു കേട്ടപ്പോൾ ആ മനുഷ്യന്ന് കലി വന്നു. 'ഞാൻ നാടകം കണ്ടില്ലെന്നു പറയാൻ ആക്കാണെടാ ചങ്കുറപ്പ്?' തർക്കമായി, ലഹളയായി, അടിപിടിലഹളയായി.''

ലാട്ടുമഹാരാജ് ഇതു് പറഞ്ഞവസാനിപ്പിച്ചപ്പോൾ ഒരു ഭക്തൻ ചോദിച്ചു: 'ഈ കഥയുടെ ഗൂഢാർത്ഥമെന്താണ്, മഹാരാജ്?'

ലാട്ടുമഹാരാജ്: അയ്യേ, അതു് മനസ്സിലാക്കാൻ പററിയില്ലെ? നിങ്ങളൊക്കെ വലിയ പഠിപ്പുകാരാണല്ലൊ, എന്നിട്ടും ഇതിൻെറ സാരം മനസ്സിലായില്ല എന്നോ!

ഭക്തൻ: ഇല്ല, മഹാരാജ്, ഞങ്ങൾക്കിതിൻെറ ആന്തരാർത്ഥം ആലോചിച്ചിട്ട് കിട്ടുന്നില്ല.

ലാട്ടുമഹാരാജ്: ഇതൊക്കെ ഠാക്കൂർ തൻെറ സന്താനങ്ങളെ ഉദ്ദേശിച്ച് പറഞ്ഞതാണ്. അതായതു്, നോക്കൂ, കുട്ടികളെ, ഭഗവാൻെറ ലീല കാണാൻ ഈ ലോകത്തേയ്ക്കിറങ്ങിവന്നിട്ടുള്ള നിങ്ങൾ ഉറങ്ങി സമയം കളയുകയൊ? ഇവിടെ ഇരിക്കുന്നേടത്തോളംകാലം സാധനയും ഭജനയും ചെയ്ത് എപ്പോഴും ഉണർന്നുതന്നെ ഇരിക്കണം. സാധനയും ഭജനയും വേണ്ടുംവണ്ണം പരിശീലിച്ചില്ല എന്നു വരികിൽ ഈ സംസാരലീല മനസ്സിലാക്കാൻതന്നെ പററില്ല. വെറുതെ വഴക്കും അടിപിടികലശലും മാത്രമായി കലാശിക്കും. ഒരാൾ പറയും, 'ഈശ്വരൻ ഇന്ന വിധത്തിലാണ്.' മറെറാരാൾ പറയും, 'ഈശ്വരൻ ഞാൻ പറയുന്ന വിധത്തിലാണ്.' ഇതേച്ചൊല്ലി ഈലോകത്തു്എത്ര വാഗ്വാദങ്ങളാണ് നടന്നിട്ടുള്ളതു്, കാണാനില്ലെ? എന്നാൽ ആ സ്ഥാനത്തു്സാധനഭജനാദികൾ വേണ്ടുംവണ്ണം ശീലിച്ച് അദ്ദേഹത്തെ (ഈശ്വരനെ) അറിഞ്ഞിട്ടുള്ളവരുടെ ഇടയിലോ, യാതൊരു തർക്കവുമില്ല, വഴക്കുമില്ല, അടിപിടിയുമില്ല. അത്തരക്കാരെല്ലാം പറഞ്ഞിട്ടുള്ളതു് ഒരേ കാര്യമാണ്, ഒരേ മാർഗ്ഗത്തിൽക്കൂടിയാണ് അവർ മുമ്പോട്ടുപോയിട്ടുള്ളതും. എന്തെ

ങ്കിലും ലഹളയോ അലപലാദികളോ അവരെ ചുററിയിട്ടുണ്ടെങ്കിൽത്തന്നെ അതവരുടെ ശിഷ്യ വർഗ്ഗങ്ങളുടെ ഇടയിലായിരിക്കും. അവരാണ് ആ മഹാപുരുഷന്മാരുടെ വാക്കുകളെയിട്ട് വള ച്ചുപിരിച്ച് ദുർവ്യാഖ്യാനം ചെയ്ത് ഉള്ള കുഴ പ്പങ്ങളൊക്കെ ഉണ്ടാക്കിവെയ്ക്കുന്നതു്.

ബലരാംബാബുവിൻെറ വീട്ടിൽവെച്ചാണ് ഒരിക്കൽ ലാട്ടുമഹാരാജ് ഒരു താന്ത്രികസാധക നിൽനിന്ന് വിലപിടിച്ച ഈ ഉപദേശം കേട്ടതു്: ''വിഗ്രഹികൾക്ക് ഒന്നിലും വിശ്വാസം വരില്ല, എപ്പോഴും, സംശയം, സംശയംതന്നെ. ശിഷ്യനായിപ്പോയാൽ പിന്നെ ഗുരുവിനെ സംബന്ധിച്ച് യാതൊരു സംശയവും വെച്ചുപുല ർത്താൻ പാടില്ല. ഗുരു ഏതുവിധത്തിലുള്ള ആൾ തന്നെ ആയിക്കൊള്ളട്ടെ ! ........കലികാലത്തു് താന്ത്രികസാധന വളരെ ബുദ്ധിമുട്ടാണ്, കണ്ട ചാക്കനും പോക്കനും ചെയ്യൊപ്പിക്കാവുന്ന ഒരു കാര്യമല്ല അതു്. തന്ത്രധർമ്മം വീരൻെറ ധർമ്മ മാണ്, സംയമനം ശീലിച്ചവനുള്ള ധർമ്മമാർഗ്ഗ മാണ്. ശുദ്ധസാത്വികന്മാർക്കു മാത്രമേ താന്ത്രിക മാർഗ്ഗത്തിൽ (അതായതു് ക്രിയാകാണ്ഡത്തിൽ) സിദ്ധി കൈവരുത്താൻ കഴിയൂ.''

ലാട്ടുമഹാരാജ് ഒരുദിവസം ശ്രീരാമകൃഷ്ണ പരമഹംസദേവൻെറ കൂടെ പ്രാണകൃഷ്ണമുഖോ പാദ്ധ്യായൻെറ വീട്ടിൽ പോകുകയുണ്ടായി. പ്രാണകൃഷ്ണബാബുവിനെ ഠാക്കൂർ 'തടിയൻ ബ്രാഹ്മണൻ' എന്നാണ് വിളിച്ചിരുന്നതു്. അദ്ദേഹം അടിക്കടി ദക്ഷിണേശ്വരത്തു് വരും, ഇടയ്ക്കെല്ലാം ഭഗവാനെ വീട്ടിലേയ്ക്ക് ക്ഷണിച്ചു കൊണ്ടുപോയി ഉത്സവപരിപാടികൾ നടത്തു കയും ചെയ്യും. മറേറതു ഭക്തൻെറ വീട്ടിൽപ്പോ യാലും ഒരു നൂറുകാര്യങ്ങൾക്കായി ലാട്ടുവിന് എപ്പോഴും അങ്ങോട്ടുമിങ്ങോട്ടും ബദ്ധപ്പെട്ട് ഓടി നടക്കേണ്ടിവരും, സ്വൈരമായി അഞ്ചുമിനിട്ട് ഒരിടത്തിരിക്കാൻ ഒഴിവ് കിട്ടില്ല. എന്നാൽ പ്രാണകൃഷ്ണൻെറ വീട്ടിൽ ലാട്ടുവിന് അടങ്ങി ഒതുങ്ങി ഒരിടത്തിരുന്ന് അവിടെ നടക്കുന്ന സക ലതും കാണാനും കേൾക്കാനും അവസരം ലഭി ച്ചിരുന്നു. അവിടെവെച്ചാണ് ബാബുരാമി നോട് (ശ്രീ പ്രേമാനന്ദസ്വാമികൾ) ലാട്ടുമഹാ രാജ് ആദ്യമായി സംസാരിച്ചതു്. ആറേഴ ദിവസം മുമ്പ് ബാബുരാം ദക്ഷിണേശ്വരത്തു് ചെന്നിരുന്നു. പക്ഷെ അന്ന് അദ്ദേഹവുമായി സാസാരിക്കാൻ ലാട്ടുമഹരാജിന് ഇടകിട്ടിയി ല്ല. 'തടിയൻ ബ്രാഹ്മണൻെറ' വീട്ടിൽവെച്ച് അവർ തമ്മിൽ ആദ്യമായി സംഭാഷണം ചെയ്ത സന്ദർഭത്തെപ്പററി ലാട്ടുമഹാരാജിൻെറ വിവര ണംതന്നെ നമുക്ക് കേൾക്കാം: ''അദ്ദേഹത്തിൻെറ വീട്ടിൽവെച്ച് ആംട്പൂരിലെ ബാബുരാമുമായി സംസാരിക്കാൻ എനിക്കൊരവസരം കിട്ടി. എന്തു കൊച്ചനായിരുന്നു അന്നയാൾ ! ഒരു കൊച്ചുസുന്ദരൻ, കൊതഞ്ഞ് ശരിപ്പെടുത്തി തേച്ചുമിനുക്കിയെടുത്ത ഒരു ഓമനക്കുട്ടൻ. ഠാക്കൂറി ന് അയാളോട് വലിയ വാത്സല്യമായിരുന്നു. ബാബുവിൻെറ അമ്മ സ്വന്തം കൈകൊണ്ട് മകനെ ഠാക്കൂറിൻെറ കാൽക്കൽ കാഴ്ചയായി സമർപ്പിക്കുകയുണ്ടായത്രെ. ഒന്നാലോചിച്ചു നോ ക്കൂ, ആ അമ്മ തൻെറ മകന് എത്ര ശ്രേയസ്കര മായൊരു ഭാവിയാണ് ആഗ്രഹിച്ചതെന്ന്! ഇങ്ങനൊരമ്മയെ കിട്ടണമെങ്കിൽ എത്രയോ പുണ്യം ചെയ്യണം. 'ഭഗവാനെ തേടാൻ പോകൂ, ത്യാഗിവര്യനായൊരു സന്ന്യാസിയായിത്തീര ണം നീ.' എന്ന് പറയാൻ ശക്തിയുള്ളൊരമ്മ സ്വയം മുക്തയാണ്. ആ അമ്മ മക്കളെ ഈ ലോ കത്തിലെ ദുഃഖത്തിലേയ്ക്കിറക്കുവാൻ അനുവദി ക്കില്ല. സ്വന്തമായി കുടുംബജീവിതത്തിൽ അനുഭവിക്കേണ്ടതൊക്കെ നിശ്ശബ്ദം അനുഭവിച്ചു കൊണ്ടിരിക്കുകയും ചെയ്യും.''

പ്രാണകൃഷ്ണൻെറ വീട്ടിൽ ലാട്ടു പലപ്പോഴും പോയിട്ടുണ്ട്. അദ്ദേഹത്തെപ്പററി ഓരോരിക്കൽ പറഞ്ഞ കാര്യങ്ങളെ ഒരുമിച്ചുകൂട്ടി നമുക്കൊന്ന് പരിശോധിക്കാം:

''ഞാനൊരിക്കൽ തടിയൻ ബ്രാഹ്മണൻെറ വീട്ടിൽവെച്ചു ഠാക്കൂർ പറയുന്നതു കേട്ടു,'നോക്കൂ! സേവകൻ കാമക്രോധലോഭങ്ങളിൽനിന്ന് അ കന്ന് മാറിനിൽക്കാൻ സദാ പരിശ്രമിച്ചുകൊ ണ്ടിരിക്കണം. മഹാവീര (ഹനുമാൻ)നെ കണ്ടി ല്ലെ ? ശ്രീരാമചന്ദ്രൻെറ കാര്യസാദ്ധ്യത്തിന്നാ യി ലങ്കയിൽ എത്തിയ മഹാവീരൻ ക്രോധത്തി ന്ന് വശംവദനായിട്ട് ചെയ്തുകൂട്ടിയതെന്തൊക്കെ യാണ്? വാലിൽ കത്തുന്ന അഗ്നികൊണ്ട് ലങ്കാനഗരി മുഴവൻ ചുട്ടെരിച്ച് കളഞ്ഞില്ലെ? ഹോ, ഈ ദേഷ്യം എന്നു പറഞ്ഞതില്ലേ, ഒരു മഹാ ചീത്ത സ്വഭാവമാണ്.' അദ്ദേഹം പറയാ

റുണ്ടു്:'ജിതേന്ദ്രിയനായൊരു സേവകനു് സാധിക്കാൻ പററാത്തതായി ഈ ലോകത്തിൽ വല്ലതുമുണ്ടോ ?'....അദ്ദേഹം ഞങ്ങാംക്കു് എപ്പോഴമെന്നോണം ഉപദേശിച്ചതന്നിരുന്നൊരു കാൎയ്യമാണു് – 'കട്ടി ! കാമക്രോധലോഭങ്ങളെ വളരാൻ അനവദിക്കരുതു്. തെമ്മാടികളായ അവ ഉന്തിത്തള്ളിയാലും പോവില്ല. അപ്പോളൊന്നു ചെയ്തോളൂ, അവയെ ഒക്കെ ഒന്നു് പുറംതിരിച്ചങ്ങു് നിൎത്തിയേച്ചാൽമതി. അതോടെ ഉപദ്രവം മാറും. കാമത്തിനോടു് പറയണം – 'നീ ഇവിടെത്തന്നെ കൂടിക്കോളൂ, ട്ടോ. നീ ഈശ്വരനെ കാമിച്ചോളൂ, ഈശ്വരനുമായി രമിച്ചോളൂ, ഇഷ്ടം പോലെ എപ്പോഠം വേണമെങ്കിലും. ഒരു സ്ത്രീയുടെ സമീപത്തേയ്ക്കുടക്കവാൻ, അത്രയ്ക്കങ്ങു് അധഃപതിക്കാൻ, നിന്നെ ഞാൻ സമ്മതിക്കില്ല.' ക്രോധത്തിനോടു് പറയണം – 'നീയും ഇവിടെ അടിഞ്ഞുകൂടിക്കോളൂ. പക്ഷെ കാമിനീകാഞ്ചനങ്ങളിരിക്കുന്ന വശത്തേയ്ക്കു് തലതിരിക്കരുതെന്നു മാത്രം. അവററകളെങ്ങാനും തല നീട്ടിക്കൊണ്ടു് വലിഞ്ഞുകേറിയാൽ ഒരൊററ അലച്ചങ്ങടു് അലറിക്കോളൂ, പേടിച്ചു് വിറങ്ങലിച്ചു് അവ പറപറക്കണം, ഇനി ഒരിക്കൽ ഇവിടെ കയറിവരാൻ അവയ്ക്കു് ധൈൎയ്യമുണ്ടാവരുതു്.' ലോഭത്തിനോടും പറയണം – 'എന്റെ മനസ്സേ, കഷ്ടം, ഈ നിസ്സാരങ്ങളായ ചെററത്തരങ്ങാംക്കു വേണ്ടി ഇങ്ങനെ കിടന്നു് വെമ്പൽകൊള്ളുന്നുണ്ടല്ലൊ ! ഒരൊററക്കതിക്കു് ആ ഭഗവാനുവേണ്ടി കൊതിച്ചാൽ പോരെ ? ഈ നൂറുങ്ങ് ലോഭങ്ങളുടേയും ഐശ്വൎയ്യങ്ങളുടേയും ഒക്കെ ഏകാധിപതി അദ്ദേഹമാണു്. അദ്ദേഹത്തേക്കാഠം കൊതിക്കപ്പെടാവുന്ന വസ്തു ഇനി വേറെ ഉണ്ടാവുമോ ?''

''ഒരുദിവസം ദക്ഷിണേശ്വരത്തു വെച്ചു് പ്രാണകൃഷ്ണനെ പലരും സ്തുതിച്ചുകൊണ്ടു് സംസാരിച്ചു. അതു കേട്ടിട്ടു് ഠാക്കൂർ ചിരിച്ചുകൊണ്ടു് പറഞ്ഞു: 'ആ തടിയൻ ബ്രാഹ്മണൻ എന്നെ പൂജിക്കാൻ ഉത്സവാഘോഷം നടത്തുന്നതിലെന്താണത്ഭുതം ? ഞാനയാഠംക്കു് കൈക്കൂലി കൊടുത്തു് പാട്ടിലാക്കി വെച്ചിരിക്കുകയല്ലേ ?''

ലാട്ടുമഹാരാജു് ഇതു് പറഞ്ഞപ്പോഠം കേട്ടുകൊണ്ടിരുന്ന ഒരു ഭക്തൻ അത്ഭുതംകൊണ്ടു് വാപൊളിച്ചുപോയി. അയാഠം ചോദിച്ചു:' എന്തു്? മഹാരാജു്, അദ്ദേഹത്തിനു് കോഴ കൊടുത്തു് പാട്ടിലാക്കിവെയ്ക്കേണ്ട ആവശ്യം എന്തായിരുന്നു ? ഠാക്കൂറിനു് പണം വേണ്ടാ, പേരു് വേണ്ടാ, സ്ഥാനമോ മാനമോ ഒന്നും വേണ്ടാ. അദ്ദേഹത്തിന്നെന്നിട്ടു് ഈ കോഴ കൊടുത്തിട്ടു് എന്തു് സാധിക്കാനാണു് ?''

ലാട്ടുമഹാരാജു്: അയ്യയ്യോ കഷ്ടം! കഷ്ടം! ഇങ്ങനേയുമുണ്ടോ ഒരു ബുദ്ധി ? അദ്ദേഹം സത്യത്തിൽ കൈക്കൂലികൊടുത്തു എന്നാണോ എന്നിട്ടൊടുക്കം മനസ്സിലാക്കിയതു് ? മോശംതന്നെ! അതൊരു നേരംപോക്കാണെന്നുപോലും മനസ്സിലായില്ല ?

ഭക്തൻ: ഇതെന്തൊരുതരം നേരംപോക്കാണെന്നു് എനിക്കു മനസ്സിലായില്ല. ഒന്നു് തുറന്നു സംസാരിക്കൂ, മഹാരാജു്. ഭഗവാന്റെ വാക്കുകഠംക്കു പിന്നിലുള്ള സാരം ഞങ്ങാംക്കു് മനസ്സിലാക്കാൻ പററിയിട്ടു വേണ്ടെ ?

ലാട്ടുമഹാരാജു്: അതെയതെ, നിങ്ങാംക്കു് ഒന്നും മനസ്സിലാക്കാനറിഞ്ഞുകൂടാ, അതുതന്നെ. ഠാക്കൂറിന്റെ അനുഗ്രഹത്താൽ, അദ്ദേഹത്തിനു് രണ്ടാംഭാൎയ്യയിൽ ഒരു കുഞ്ഞുണ്ടായി. ഈ കുഞ്ഞു പിറന്നതിൽ പിന്നീടു് അദ്ദേഹം ഠാക്കൂറിനെ വീട്ടിലേയ്ക്കു് ക്ഷണിച്ചു് വരുത്തി കേമമായി ഉത്സവപരിപാടികഠം നടത്തുക ഒരു പതിവായി. അതേപ്പററിയാണു് ഠാക്കൂർ പറയാറു്, 'നോക്കൂ, ഞാനിതാ കൈക്കൂലികൊടുത്തു് വശപ്പെടുത്തിവച്ചിരിക്കുന്നതു് കണ്ടില്ലെ,' എന്നു്.

ഭക്തൻ: ഇതിലും കേമമായി. കാമിനീകാഞ്ചനത്യാഗിയായ പരമഹംസദേവൻ പ്രാണകൃഷ്ണബാബുവിനു് ഒരു കുട്ടിയുണ്ടാവണമെന്ന കാമനയും വെച്ചുപുലൎത്തിയെന്നോ !

ലാട്ടുമഹാരാജു്: അതേ, അതുതന്നെ. ഇതിലെന്താണൊരു തരക്കേടു് ? ഒരാഠംക്കൊരു സന്തതിയുണ്ടാവണമെന്നാഗ്രഹിക്കുന്നതിൽ എന്താണു് തെററെന്നു് മനസ്സിലായില്ല. ഈ സംസാരം ഭഗവാനെ വിളിക്കാൻവേണ്ടിത്തന്നെയുള്ളതല്ലെ! ഒരു കുഞ്ഞുണ്ടായി എന്നു വെച്ചു് എന്താ, ആ വിളിക്കു് കുറവു് വന്നുകൊള്ളണമെന്നുണ്ടോ?

ഭക്തൻ: പിന്നല്ല്യെ, മഹാരാജ്! ഞങ്ങാംക്കൊക്കൊ എത്ര കണ്ടു് പറയുന്നുണ്ടെന്നാണു് വിചാരം ? വീട്ടിൽ ഈ പിള്ളേരും കുഞ്ഞുങ്ങളും

ഉള്ളതു കാരണം എത്ര വലിയൊരു ഊരാക്കുടുക്കി ലാണ് ഞങ്ങൾ കുരുങ്ങിക്കിടന്ന് ഞെരുങ്ങുന്ന തെന്നറിയാമോ, മഹാരാജ് ? ഈ ഒരൊററ കാര്യ്യ മാണ് ഭഗവാനെ ചിന്തിക്കുന്നതിൽ ഒരേ ഒരു തടസ്സം.

ലാട്ടുമഹാരാജ്: ഉവ്വുവ്വ്, അതുണ്ടാവും, ഞെ ങ്ങിഞെരുങ്ങുമെന്നതിൽ രണ്ടു പക്ഷമില്ലല്ലൊ. ഭഗവാനെ മറന്ന് കുഞ്ഞുങ്ങളേയും വെച്ചുകൊ ണ്ടു് നിങ്ങൾ രസിച്ചു മദിക്കുകയല്ലെ, നി ങ്ങൾക്കു് അതുകൊണ്ടാക്കെത്തന്നെയാണ് ഇത്ര പെരുത്തു് കഷ്ടപ്പാടും വേവലാതിയും. കുട്ടികളു ണ്ടെന്നും പറഞ്ഞു് അദ്ദേഹത്തെ ഭജിക്കാതെ കഴിഞ്ഞുകൂടിക്കൊള്ളു. കുട്ടികളുടെ ഹൃദയത്തിൽ ഈശ്വരഭക്തി വളർത്തിക്കൊണ്ടുവരികയും വേ ണ്ടാ — അപ്പോൾ പറപറക്കില്ലെ നിങ്ങളുടെ ദുഃഖങ്ങളൊക്കെ!

ഭക്തൻ: മഹാരാജ്! അവിടുന്നൊക്കെ സന്ന്യാസിമാരാണ്, ഈ ലൌകികരുടെ വിഷ മതകളൊക്കെ എത്ര പറഞ്ഞു തന്നാലും മനസ്സി ലാവില്ല. ഈ കൊച്ചുകുഞ്ഞുങ്ങളുടെ പ്രാരബ്ധ ങ്ങളേയും വെച്ചുകൊണ്ടു് ഞങ്ങളെത്രമാത്രം നട്ടം തിരിയുന്നുണ്ടെന്നു് അങ്ങേയ്ക്കു് മനസ്സിലാക്കാൻ പററാത്തതിൽ അത്ഭുതപ്പെടാനെന്തുള്ളു ? ഞാ നൊന്നു് ചുരുക്കിപ്പറയാം. ഒരു വിധം കാര്യ മൊക്കെ ഒതുക്കി രണ്ടു് നാമം ജപിക്കാമെന്നു കരുതി നിലത്തൊന്നിരുന്നതേയുള്ളു. അതാ എത്തി ഒരു ചെക്കൻ വാവിട്ടലറിക്കൊണ്ടു്, 'അച്ഛാ, വിശന്നിട്ടു വയ്യേ .......' ഗീത രണ്ടു ശ്ലോകം വായിക്കാനായി ഒരിടത്തു് സ്വസ്ഥ മായി ഇരുന്നു ഇരുന്നില്ല എന്നു വരുമ്പോഴേയ്ക്കും മറെറാരുത്തൻ ഒരു പല്ലവി എടുത്തിട്ടു, 'അച്ഛാ, ഈ പാഠമൊന്നു് പറഞ്ഞുതരൂ, എനിക്കിതു് മനസ്സിലാവുന്നില്ല.' അനങ്ങാതെ സ്വസ്ഥ മായി കുറച്ചു് കിടക്കാമെന്നു വെച്ചു് നടു ഒന്നു നിവർത്തിയില്ല: അപ്പോഴേയ്ക്കുമെത്തി ഭാര്യ്യ, 'ഈ കൊച്ചിനെയൊന്നു് കുറച്ചുനേരം പിടിക്കൂ.' രാത്രി സകലതും കഴിഞ്ഞു് കിടക്കയിലേ യ്ക്കൊന്നു് ചാഞ്ഞു് ഉറക്കത്തിലേയ്ക്കു് കടന്നുകിട്ടു മ്പോഴേയ്ക്കും കേൾക്കാം ചെറിയ പയ്യന്റെ ഒരു കരച്ചിൽ,'അച്ഛാ, മൂത്രമൊഴിക്കണം.' അവിടുന്നു തന്നെ ഒന്നു് പറയണം, ഈ കണ്ട നൂലാമാലക ളുടെ ഇടയിൽ കിടന്നുകൊണ്ടു് ഭഗവാനെ വിളി ക്കാൻ എത്രത്തോളം സാദ്ധ്യതയുണ്ടാവുമെന്നു്.

ഭക്തന്റെ പ്രാരബ്ധവർണ്ണനയെല്ലാം കഴി ഞ്ഞപ്പോൾ ലാട്ടുമഹാരാജ് പറഞ്ഞു: ''എടോ! തന്റെ വീടും 'തടിയൻ ബ്രാഹ്മണ'ന്റെ വീടും! രണ്ടും തമ്മിൽ വല്ല സാമ്യവുമുണ്ടോ ? അയാളെ ന്തൊരു വലിയ ജമിന്ദാറിന്റെ മകനാണ്! ആ വീട്ടുകാർക്കു് സ്വത്തെന്തുമാത്രമാണ്! അവർക്കീ കുഞ്ഞുങ്ങളേയും പിള്ളേരേയും വെച്ചുകൊണ്ടുള്ള സ്വൈരക്കേടുകളൊന്നും തന്നെയില്ല. അത്തരം ആളുകളെ ഭഗവന്മാർഗ്ഗത്തിലേയ്ക്കു് കൊണ്ടുവരു ന്നതിന്നു് ഠാക്കൂർ എടുത്ത കൌശലം നോക്കു! ഒരു കുഞ്ഞിനെ സമ്മാനിച്ചു. അതോടെ അയാ ളുടെ മനസ്സിനെ ഒരൊററ വളച്ചിലിന്നു് ഈശ്വ രന്റെ നേരെ തിരിച്ചുനിർത്തി.

ഭക്തൻ: മഹാരാജ്, ഇതൊക്കെ അദ്ദേഹ ത്തിന്റെ ലീലയാണ്. അദ്ദേഹത്തിന്നു മാത്രമേ ഇതെല്ലാം മനസ്സിലാക്കാനും ഒക്കൂ. ഞങ്ങൾ ക്കൊക്കെ എന്തു മനസ്സിലാവാനാണ്!

ലാട്ടുമഹാരാജ്: അല്ലെങ്കിലും നിങ്ങൾക്കെ ങ്ങനെ മനസ്സിലാവാനാണ് ? ആദ്യം കുറച്ചു് സാധനകൾ അനുഷ്ഠിക്കണം, അപ്പോൾ സക ലതും തനിയെ വെളിപ്പെടും. തനിക്കു് ചുററും ഏതു വിധത്തിലാണ് ആകർഷണങ്ങൾ കിടന്നു പുളയുന്നതു്, എങ്ങനെയാണ് അവയ്ക്കിടയിൽ നിന്നു് തലയൂരി ചാടേണ്ടതു്, എല്ലാം മനസ്സിലാവും.

ഭക്തഗൃഹങ്ങളിലോ തീർത്ഥസ്ഥലങ്ങളിലോ ക്ഷേത്രങ്ങളിലോ പോകുമ്പോൾ ഠാക്കൂർ ലാട്ടു വിനെക്കൂടി കൂടെ കൊണ്ടുപോകുക ഒരു പതിവാ യിരുന്നു. ഒരു ദിവസം—അന്നു് രഥയാത്രാദിന മായിരുന്നു— ഗിരീന്ദ്രബാബു ദക്ഷിണേശ്വരത്തു് ചെന്നിരുന്നു. ഠാക്കൂർ അദ്ദേഹത്തോടു് പറഞ്ഞു: 'നോക്കൂ! എനിക്കു്, മാഹേശിലെ രഥയാത്ര കാണണമെന്നുണ്ടു്. കൂലിക്കു് ഒരു വഞ്ചി ഏർപ്പെ ടുത്തിത്തരൂ.' ഗിരീന്ദ്രബാബു വഞ്ചി ഏർപ്പാടു് ചെയ്തു. ഠാക്കൂർ ലാട്ടുവിനേയും കൂട്ടി വഞ്ചി യിൽ കയറി. ദ്വാദശഗോപാലദർശനം കഴിച്ച തിന്നുശേഷം അവർ മാഹേശിലെ ജഗന്നാഥ സ്വാമിയെ തൊഴുതു. വൈകുന്നേരം ഠാക്കൂർ വഞ്ചിയിൽത്തന്നെ ചാണക്കിലെ ശ്രീ അന്ന പൂർണ്ണാദേവിയെ ദർശിച്ചതിന്നുശേഷം പാനി ഹാട്ടിവഴി ഗദാധരന്റെ പാട്ബാഡിയി ലെത്തി. ഇതിന്നിടയ്ക്കു് ദ്വാദശഗോപാൽ,

മാഹേശിലെ ജഗന്നാഥ്, പാട്ബാഡി എന്നീ പുണ്യക്ഷേത്രങ്ങളെ സംബന്ധിച്ച പല കഥകളും ഐതിഹ്യങ്ങളും ലാട്ടു ഠാക്കുറിൽനിന്നും പഠിച്ചു. ഇതേപ്പററി ലാട്ടുമഹാരാജ് പിന്നീട് പറഞ്ഞു: ''ഒരു തീൎത്ഥസ്ഥലം സന്ദൎശിക്കാൻ പോയാൽ ആ സ്ഥലത്തിൻെറ പ്രത്യേക മാഹാത്മ്യത്തെപ്പററി അറിയണം, തീൎത്ഥത്തിൻെറ മാഹാത്മ്യം കേ‌ൾക്കുന്തോറും മനസ്സിൽ ഭക്തിഭാവം കിളിൎത്തുവളരാനാരംഭിക്കും. അതോടൊപ്പം ആ ദേവതയിൽ മനസ്സ് ലീനമായിത്തീരുകയും ചെയ്യും. തീൎത്ഥത്തിൽ പോയാൽ തീൎത്ഥകൃത്യം ചെയ്യണം. ഒരു തീൎത്ഥത്തിൽ നിങ്ങൾക്ക് താമസിക്കാനുള്ള ഭാഗ്യമുണ്ടായാൽ സാധുസന്ന്യാസിമാരുടെ സംസൎഗ്ഗം നേടിയതിന്നു തുല്യഫലം നൽകും അതു്. തീൎത്ഥസ്ഥലം തപസ്സിന്നുള്ള സ്ഥലമാണ്. അവിടെ വെച്ച് സാധനഭജനാദികൾ ചെയ്യാനൊത്താൽ അല്പമാത്രംകൊണ്ടുതന്നെ സിദ്ധനായിത്തീരും.''

1882 ആഗസ്റ്റ്മാസം 5–ാംനു-. പരമഹംസദേവൻ ഭവനാഥ്, ഹസ്ര, 'എം.' എന്നിവരേയും കൂട്ടി ഈശ്വരചന്ദ്രവിദ്യാസാഗറിൻെറ വീട്ടിൽ പോകുകയുണ്ടായി. ദക്ഷിണേശ്വരത്തു് തിരിച്ചെത്തിയശേഷം അദ്ദേഹം വിദ്യാസാഗറിൻെറ പ്രവൎത്തനങ്ങളെക്കുറിച്ച് വളരെയധികം പുകഴ്ത്തിപ്പറഞ്ഞു. ഇത്തരത്തിലുള്ളവരെ ഒന്നു് കാണാനോ തൊടാനോ കഴിഞ്ഞാൽത്തന്നെ അതു് വലിയ പുണ്യമാണെന്നും അദ്ദേഹം പറഞ്ഞു. ഠാക്കുറിൻെറ തിരുമുഖത്തുനിന്നു് ഇതൊക്കെ കേട്ടുകഴിഞ്ഞതോടെ വിദ്യാസാഗറിനെ ഒന്നു് കാണണമെന്നു് ലാട്ടുവിനു് അതിയായ ആഗ്രഹം ജനിച്ചു. കൽക്കത്തയിൽ പോകാൻ സൌകൎയ്യപ്പെടുന്ന ദിവസങ്ങളിലെല്ലാം ലാട്ടു വൈകുന്നേരം വിദ്യാസാഗർമഹാശയനെ ഒരു നോക്കു് കാണാൻവേണ്ടി അദ്ദേഹം മെട്രോപോളിററൻ കോളജിൽനിന്നു് ഇറങ്ങിവരുന്നതും കാത്തു നില്ക്കുക പതിവായിരുന്നു. ഒടുവിലൊരു ദിവസം വിദ്യാസാഗറിനെ ലാട്ടു കണ്ടു. കണ്ട ഉടനെ ചെന്നു് നമസ്കരിച്ചു, പക്ഷെ ഒരക്ഷരം മിണ്ടിയില്ല. ശ്രീ ലാട്ടുമഹാരാജ് പലരോടും പലപ്പോഴുമായി വിദ്യാസാഗറിനെപ്പററി പറഞ്ഞ കാൎയ്യങ്ങളിൽ ചില ഭാഗങ്ങൾ ഒരുമിച്ചു ചേൎത്തു് ഇവിടെ കൊടുക്കാം.

''വിദ്യാസാഗർമഹാശയനെ കണ്ട ഉടനെ അദ്ദേഹം (ഠാക്കുർ) പറഞ്ഞു: 'ഹാവൂ, വളരെ നാളുകൾക്കുടി ഒടുവിലിതാ സമുദ്രവുമായി കൂടിച്ചേൎന്നു.' അതു കേട്ടപ്പോൾ ആ മഹാശയൻ പറഞ്ഞതെന്താണെന്നറിയാമോ? 'ശരി, എന്നാൽ ഈ ഉപ്പുവെള്ളം കുറച്ചു് കോരിക്കൊണ്ടു പൊയ്ക്കൊള്ളു.' അതിനു് ഠാക്കുർ നല്ല ഒരു ഉത്തരം കൊടുത്തു: 'ങ് ഏഹേ, നിങ്ങൾ ഉപ്പുവെള്ളം നിറഞ്ഞ സമുദ്രമല്ല, അമൃതിൻെറ കടലാണ്.' ഞാനദ്ദേഹത്തെ ഒന്നു് കാണാൻവേണ്ടി എത്ര മണിക്കൂറുകളാണു റോഡുവക്കിൽ നിന്നിട്ടുള്ളതു്! അതും എത്ര ദിവസം! ഒടുവിലൊരു ദിവസം ഞാനദ്ദേഹത്തെ (വിദ്യാസാഗരനെ) കണ്ടു. അദ്ദേഹത്തെപ്പോലുള്ളവരെ ഒന്നു് കണ്ടാൽത്തന്നെ പുണ്യം കിട്ടും, അറിയാമോ? അദ്ദേഹത്തെപ്പോലെ ദാനശീലനായ ഒരാളെ ഇന്നത്തെ കാലത്തു് കാണാനേ കിട്ടില്ല. കലികാലത്തെ ധൎമ്മം ദാനമാണ്. അദ്ദേഹം ആ ധൎമ്മം പാലിച്ചുവന്നു, അത്രേയുള്ളു.' ഇതുകൊണ്ടുതന്നെ അദ്ദേഹത്തിൻെറ സകലപാശങ്ങളും താനെ മുറിഞ്ഞുപോകും........ ജീവിച്ചിരിക്കുന്ന കാലത്തു് അദ്ദേഹത്തെ ആളുകൾക്കു് അറിയാൻ കഴിഞ്ഞില്ല, അതുകൊണ്ടു് പലരും വിദ്യാസാഗർമഹാശയനെ നിരീശ്വരവാദിയെന്നു് പറയാറുണ്ടു്. പക്ഷെ അദ്ദേഹം ഒരിക്കലും നിരീശ്വരവാദിയായിരുന്നിട്ടില്ല. ഠാക്കുർ പറയാറുണ്ടു്: 'വിദ്യാസാഗർ വിരാട്പുരുഷനെയാണു് ഉപാസിക്കുന്നതു്,' എന്നു്. അനാഥരായ ദരിദ്രരുടെ നേരെ എന്തൊരു കനിവായിരുന്നു അദ്ദേഹത്തിനു്! ആരുമാരുമറിയാതെ ഏതെല്ലാം വിധത്തിലാണു് അവൎക്കു് സഹായം നൽകിയിരുന്നതു്! മറെറാരു ജീവിയും അറിയാനിടവരാത്ത വിധത്തിൽ അത്രയും ഗോപ്യമായിട്ടാണു് അദ്ദേഹം ഓരോന്നും ചെയ്തിരുന്നതു്.......നോക്കു, വിദ്യാസാഗറിനെപ്പോലെ അഹങ്കാരശൂന്യനാകാൻ നിങ്ങൾ ശ്രമിക്കണം. അദ്ദേഹം എത്ര വലിയൊരു പണ്ഡിതനായിരുന്നു, എന്തുമാത്രം സ്വത്തായിരുന്നു അദ്ദേഹത്തിനു്! എന്തായിരുന്നു പേരും പെരുമയും! എന്നിട്ടും എത്ര താഴ്മയായിട്ടാണു് അദ്ദേഹം സകലരുമായി, പാവങ്ങളോടുപോലും, പെരുമാറിയിരുന്നതു്. അദ്ദേഹത്തിൻെറ വായിൽനിന്നു് 'ഞാനിത്ര പണംകൊടു

ത്തു, ഇന്ന ഇന്ന ഉപകാരങ്ങളൊക്കെ ചെയ്തു.' എന്നൊന്നും ഒരൊററത്തവണപോലും വീഴാൻ ഇടവന്നിട്ടില്ല.''

വിദ്യാസാഗറിൻെറ ജീവിതത്തിലെ ഒരു സംഭവം ശ്രീ ലാട്ടുമഹാരാജ് വിവരിക്കുകയുണ്ടായി: ''ഒരു ദിവസം വിദ്യാസാഗർ മഹാശയൻ ഒരു സ്റ്റേഷനിൽ തീവണ്ടി ഇറങ്ങി ഒരു പലചരക്കുപീടികയിൽനിന്നുകൊണ്ട് ഹുക്കവലിക്കുകയായിരുന്നു. അന്ന് വിധവകളുടെ പുനർവിവാഹത്തെച്ചൊല്ലി വലിയ കോളിളക്കങ്ങൾ നടക്കുന്ന കാലമായിരുന്നു. ആ പീടികയിൽനിന്നുകൊണ്ട് ഒരാൾ പുകവലിക്കുന്നതു കണ്ടപ്പോൾ അന്നാട്ടിലെ ഒരു ബ്രാഹ്മണപണ്ഡിതൻ പതുക്കെ അടുത്തുകൂടി വർത്തമാനം പറയാൻ തുടങ്ങി. പക്ഷെ ബ്രാഹ്മണന്ന് അറിഞ്ഞുകൂടാ അതു് വിദ്യാസാഗരനാണെന്ന്. വർത്തമാനം ക്രമേണ വിധവാവിവാഹത്തിൽ ചെന്നെത്തി. ആ ബ്രാഹ്മണപണ്ഡിതൻ വിദ്യാസാഗർമഹാശയനെ വളരെയധികം ശകാരിച്ചുകൊണ്ട് സംസാരിച്ചു. അദ്ദേഹം പറയുകയാണ്: 'ഹും, ആ വിദ്യാസാഗറിനെ ഒന്ന് കൈയിൽ കിട്ടിയിരുന്നെങ്കിൽ! ഞാനയാളുടെ തല മൊട്ടയടിച്ച് വിട്ടമായിരുന്നു.' വിദ്യാസാഗർ ഇതൊക്കെ കേട്ടുകൊണ്ട് മിണ്ടാതെ നിന്ന് ഹുക്കവലിക്കുകയാണ്. ഒന്നു മാത്രം ചോദിച്ചു, 'അങ്ങേയ്ക്കു് വിദ്യാസാഗറിനെ കണ്ടാലറിയാമോ?' കണ്ടില്ലെ, എത്രമാത്രം ചീത്തയും ശകാരവും കേട്ടു, എന്നിട്ടും ഒരക്ഷരം മറിച്ചുത്തരം പറഞ്ഞെങ്കിലല്ലേ വേണ്ടൂ? നിങ്ങൾക്ക് പററുമോ ഇതു്? ... ....നിങ്ങളൊരു ചില്ലിക്കാശു് ഒരാൾക്ക് കൊടുത്താൽ മതി, അങ്ങാടിയുടെ ഒത്ത നടുവിൽചെന്നുനിന്ന് പെരുമ്പറകൊട്ടുകയായി. ആ സ്ഥാനത്ത് അദ്ദേഹമെന്താണ് ചെയ്തിരുന്നതു്? മൂന്നാമതൊരാൾ അതേപ്പററി അറിയാനിടവന്നിരുന്നില്ല.......നിങ്ങൾക്ക് വിധവകളുടെ ദുരിതങ്ങളെപ്പററി വല്ലതും അറിയാമോ? വിദ്യാസാഗർ മഹാശയൻ അതു് നല്ലപോലെ പഠിച്ച് മനസ്സിലാക്കിവെച്ചിരുന്നു: അതുകൊണ്ടാണ് അവക്കു വേണ്ടി ഇത്രയൊക്കെ പണിപ്പെട്ടതു്. നിങ്ങളേറിയാൽ വാവിട്ടലറിക്കരഞ്ഞുകൊണ്ട് ഒരൊററക്കുടം കണ്ണുനീർ ഒഴുക്കിവിടും, പക്ഷെ പ്രവർത്തിക്കേണ്ട ഘട്ടം വരുമ്പോഴല്ലെ, ഊം ഹും, അനക്കമില്ല. എന്നാലദ്ദേഹം എന്തൊക്കെയാണ് ചെയ്തതു്? സമുദായവുമായി എത്രയൊക്കെ മല്ലടിച്ചു! ഒടുവിൽ ലോർഡ് സാഹബ് (ഗവൺമേൻറ്)വരെ അദ്ദേഹത്തിന് വഴങ്ങിക്കൊടുത്തു....വാരിക്കോരി ദാനംകൊടുക്കുന്നവർ നിരവധിയുണ്ട്. പക്ഷെ താൻ ചെയ്യുന്നതു് മറെറാരു മനുഷ്യനും അറിയാനിടവരരുതെന്ന നിർബ്ബന്ധബുദ്ധിയോടെ, എത്രയും ഗൂഢമായി ദാനംചെയ്യാൻ മെനക്കെടുന്നവർ അദ്ദേഹത്തെപ്പോലെ എത്ര പേരുണ്ടാകും? നിങ്ങൾക്ക് പററുമോ? താൻ ബുദ്ധിമുട്ടി സമ്പാദിച്ച ഒരു പൈസ മനസ്സറിഞ്ഞു് ഒരാൾക്ക് കൊടുക്കാൻ നിങ്ങളെക്കൊണ്ടാവുമോ? സ്വയം പണിപ്പെട്ട് നേടിയ പണം ദാനം ചെയ്യാനുള്ള മനക്കരുത്തു് ആർക്കാണോ ഉള്ളതു്, അയാൾ യഥാർത്ഥത്തിൽ ഭാഗ്യവാനാണ്. (ലാട്ടുമഹാരാജ് ഇതൊക്കെ ആരോടാണോ പറഞ്ഞതു്, ആ വ്യക്തി ഒരു നാട്ടുരാജ്യത്തിലെ വലിയ ഉദ്യോഗസ്ഥനും ധനികനുമായിരുന്നു.)....ഒന്നറിയാമോ? വിദ്യാസാഗറിന് പെററമ്മയോട് അങ്ങേ അററത്തെ ഭക്തിയും ബഹുമാനവും ആയിരുന്നു. അതുകൊണ്ടാണ് ആ അമ്മയുടെ ആശീർവാദത്തിന്മേൽ അദ്ദേഹം തൊട്ടതുതൊട്ടതു് ഐശ്വര്യസമൃദ്ധമായി പുഷ്പിച്ചു കാച്ചതു്. നിങ്ങളാഗ്രഹിക്കുന്നതൊന്നും കിട്ടാതിരിക്കാൻ എന്താ കാരണമെന്നാണ് വിചാരം? നിങ്ങളെ ഗർഭത്തിൽ പേറി നടന്ന അമ്മയോട് ഒരിത്തിരി സ്നേഹവുമില്ല, ഭക്തിയുമില്ല, ആദരവുമില്ല, നിങ്ങൾക്ക്. സ്വന്തം അമ്മയെ കൂട്ടാക്കാത്തവനുണ്ടോ സാധനചെയ്താൽ നേരെയാവാൻ പോവുന്നു? അങ്ങനെയുള്ളൊരുത്തന് ഗുരു പറഞ്ഞതു് അനുസരിക്കാൻ പററുമോ? ........വിദ്യാസാഗർമഹാശയനെ ഉദാഹരണമാക്കി ഠാക്കൂർ മഠാധിപതിമാർക്ക് നല്ല ഒരു ഉപദേശം കൊടുത്തിരുന്നു. ഇതൊന്ന് ശ്രദ്ധിക്കു. ഗൃഹസ്ഥന്മാരുടെ നടുവിൽ താമസിച്ചിട്ടുംകൂടി വിദ്യാസാഗർ എത്ര വലിയൊരു ത്യാഗിയായിരുന്നു! തൻെറ സ്വത്തു് മുഴുവൻ മററുള്ളവക്ക് വീതിച്ചുകൊടുത്തില്ലെ? എന്നിട്ട് നിങ്ങളോ, സന്ന്യാസിമാരുടെ ഒത്ത നടുവിൽ കിടന്നിട്ടും സഞ്ചയിക്കാനുള്ള മോഹം ഇനിയും വിടാൻ കഴിഞ്ഞിട്ടില്ല!''

---

# ശ്രീ ശങ്കരാചാര്യസ്വാമികൾ

**പത്രാധിപർ**

ലോകത്തിലുള്ള ബുദ്ധിശാലികളായ മഹാത്മാക്കളുടെയും ചിന്തകന്മാരുടെയുമെല്ലാം സവിശേഷമായ ശ്രദ്ധയെ ആകർഷിച്ചിട്ടുള്ള ഒന്നാണ് ഭാരതീയദർശനം. തത്വചിന്തയുടെ പരമാവസ്ഥയിലെത്തിയിട്ടുള്ള രാജ്യമാണ് ഭാരതം എന്നെല്ലാവരും സമ്മതിക്കുന്നു. അതിന്നുള്ള കാരണം, ഏതൊരു യുക്തിവാദത്തിന്റെയും മുമ്പിൽ സുധീരം തലയുയർത്തിനില്ക്കാൻ കെല്പുള്ള അദ്വൈതസിദ്ധാന്തത്തിന്റെ അപ്രതിമമായ മാഹാത്മ്യമാണ്. യാതൊരു മതദർശനത്തോടും തത്വചിന്തയോടും വിരോധമില്ലാതെ എല്ലാം സ്വീകരിച്ചുകൊണ്ട് അവയുടെയെല്ലാം ലക്ഷ്യത്തിൽനിന്ന് ഒരു പടികൂടി മുന്നോട്ടു പോകുന്ന അദ്വൈതസിദ്ധാന്തത്തെപ്പററി അറിവാനും പഠിക്കാനും ഇടവന്നിട്ടുള്ള ചിന്തകന്മാരെല്ലാംതന്നെ അതിന്റെ മുമ്പിൽ തലകുനിക്കുകയാണ് ചെയ്തിട്ടുള്ളതു്. അങ്ങനെ സർവ്വാദൃതമായ അദ്വൈതചിന്തയ്ക്കു പ്രാധാന്യവും പ്രചാരവും നല്കിയ ആചാര്യൻ എന്ന നിലയ്ക്കാണ് ശ്രീശങ്കരനെ ഇന്ന് ലോകം അറിയുന്നതു്. വേദാന്തത്തെ അടിസ്ഥാനമാക്കിത്തന്നെ ദ്വൈതം, വിശിഷ്ടാദ്വൈതം മുതലായ പലേ ദർശനങ്ങളുമുണ്ടായിട്ടുണ്ടെങ്കിലും, ഇന്ന് വേദാന്തമെന്നു പറഞ്ഞാൽ സാധാരണ അദ്വൈതമെന്നാണ് ഗ്രഹിക്കുന്നതു്. അത്രയും അംഗീകാരം അദ്വൈതത്തിന്നുണ്ടാക്കിത്തീർത്ത ശ്രീശങ്കരാചാര്യരുടെ പ്രവർത്തനം അതിൽ മാത്രം ഒതുങ്ങി നില്ക്കുന്നില്ല. നാനാമുഖമായ അദ്ദേഹത്തിന്റെ പ്രവർത്തനം ഭാരതത്തെ എങ്ങനെ ബാധിച്ചുവെന്നാണ് നാമിവിടെ ആലോചിക്കുവാൻ പോകുന്നതു്.

അനാദികാലംമുതൽ നിലനിന്നു വരുന്ന ഒന്നാണ് സനാതനധർമ്മം. കാലചക്രത്തിരിച്ചിലിൽ പെട്ട് അതിന്നു പല താഴ്ചകളും ഉയർച്ചകളും ഉണ്ടായിട്ടുണ്ടു്. പല വിധത്തിലുള്ള അനാചാരങ്ങളും അന്ധവിശ്വാസങ്ങളും വന്നു ജനങ്ങളുടെ ചിന്താഗതിയെ ദുഷ്ടമാക്കിത്തീർത്തു് സമുദായത്തെ ആകെ അധഃപതിപ്പിച്ച സന്ദർഭങ്ങളും സനാതനമതത്തിന്റെ ചരിത്രത്തിൽ ദുർല്ലഭമല്ല. അപ്പോഴെല്ലാം ഓരോ മഹാപുരുഷന്മാർ അവതരിച്ച് പുതിയ ആശയങ്ങൾ പ്രചരിപ്പിച്ച് ജനങ്ങൾക്ക് ഉദ്ബുദ്ധതയും ഉത്തേജനവും നൽകിയിട്ടുണ്ടു്. ഏതാണ്ട് പന്ത്രണ്ടു നൂററാണ്ടുകൾക്കുമുമ്പ് അങ്ങനെയുള്ള ഒരു കാലഘട്ടമുണ്ടായി. ബുദ്ധന്റെ ലോകോത്തരങ്ങളായ ഉപദേശങ്ങളെ തെററിദ്ധരിച്ചും, സ്വാർത്ഥോദ്ദേശ്യങ്ങൾക്കായി തെററി വ്യാഖ്യാനിച്ചും സാമാന്യജനങ്ങളുടെ ഇടയിൽ പല അനാചാരങ്ങളും പ്രചരിക്കാനിടയായി. കർമ്മന്മാരായ മീമാംസകന്മാർ വേദത്തെ മുഴവൻ തങ്ങളുടെ അഭിപ്രായഗതിക്കനുസരിച്ചു വ്യാഖ്യാനിച്ച് ഉന്നതങ്ങളായ തത്വചിന്തകളിൽനിന്നും യഥാർത്ഥമായ വേദാന്തദർശങ്ങളിൽനിന്നും ജനങ്ങളെ ഭൗതികമായ കർമ്മമാർഗ്ഗത്തിലേയ്ക്കു നയിച്ചു. പ്രപഞ്ചത്തെക്കുറിച്ചും പ്രപഞ്ചാധിഷ്ഠിതമായ പരമസത്യത്തെക്കുറിച്ചും പരസ്പരവിരുദ്ധങ്ങളായ പല സിദ്ധാന്തങ്ങളും ദർശനങ്ങളും പൊങ്ങിവന്നു. അങ്ങനെ ധാർമ്മികമായും നൈതികമായും ഉള്ള അധഃപതനം സംഭവിച്ച കാലത്താണ് ശ്രീശങ്കരൻ ഭാരതത്തിന്റെ തെക്കെ അററത്തുള്ള കേരളത്തിലെ ഒരു കുഗ്രാമത്തിൽ ഭൂജാതനായതു്. അദ്ദേഹത്തിന്റെ ആയുഷ്ക്കാലം വെറും മുപ്പത്തിരണ്ടുവർഷമായിരുന്നു. ഈ ചുരുങ്ങിയ കാലഘട്ടത്തിന്നുള്ളിൽ അദ്ദേഹം നേടിയ അസാമാന്യമായ മേധാശക്തിയുടെയും അമാനുഷമായ പ്രതിഭാവിലാസത്തിന്റെയും ധർമ്മപ്രചരണവിഷയത്തിൽ അദ്ദേഹം ചെയ്ത അതുല്യങ്ങളും അപ്രമേയങ്ങളുമായ പ്രവർത്തനങ്ങളുടെയും വൈപുല്യവും സാഫല്യവുമോർത്തു് ജനങ്ങൾ അദ്ദേഹത്തെ അവതാരമായി ആരാധിച്ചുവരുന്നു. അച്ഛന്റെ അകാലമരണം നിമിത്തം മാതൃസംരക്ഷണയിൽ വളൎന്നുവന്ന അദ്ദേഹം കൗമാരപ്രായത്തിൽത്തന്നെ അമ്മയുടെ

അനുവാദത്തോടുകൂടി ഗുരുവിനെത്തേടി പുറപ്പെട്ടു. പിന്നീടു് വേദവേദാംഗപാരംഗതനായി സനാതനമതത്തിൻെറ പുനരുദ്ധാരണം ലക്ഷ്യമാക്കി അദ്ദേഹം നടത്തിയ ദിഗ്‌വിജയം ഇന്നു് എല്ലാവരേയും അത്ഭുതസ്തബ്ധരാക്കുകയാണു ചെയ്യുന്നതു്. യാത്രാസൗകര്യങ്ങളോ അച്ചടിയോ പ്രചരണോപകരണങ്ങളോ യാതൊന്നുംതന്നെ ഇല്ലാതിരുന്ന ഒരു കാലത്തു് ഭാരതത്തിൻെറ ഒരററം മുതൽ മറെറ അററംവരെ കാൽനടയായി സഞ്ചരിച്ചു് തൻെറ അമാനുഷപ്രതിഭാശക്തികൊണ്ടു് പ്രതിദ്വന്ദികളെയെല്ലാം ജയിച്ച സനാതനധർമ്മത്തിലെ ഉത്കൃഷ്ടതത്ത്വങ്ങളെ അദ്ദേഹം പ്രചരിപ്പിച്ചു. അന്നു് അദ്ദേഹം സ്ഥാപിച്ച സിദ്ധാന്തം ആയിരത്തിലധികം വർഷം കഴിഞ്ഞിട്ടും ഇന്നും പഴക്കം കൂടാതെ സചേതനവും ഉജ്വലവും ദുർദ്ധർഷവുമായിത്തന്നെ നിലകൊള്ളുന്നു.

തൻെറ ജീവിതകർത്തവ്യത്തെപ്പററി പൂർണ്ണബോദ്ധ്യമുണ്ടായിരുന്ന ആചാര്യൻ പുതിയ ഒരു സന്ദേശം പ്രചരിപ്പിക്കാനോ മതം സ്ഥാപിക്കാനോ ശ്രമിച്ചില്ല. വിജ്ഞാനത്തിൻെറ പരമകോടിയിലെത്തിയിരുന്ന ഋഷിമാരുടെയും ആചാര്യന്മാരുടെയും ഗ്രന്ഥങ്ങളിൽതന്നെ ജീവിതലക്ഷ്യത്തെപ്പററിയുള്ള പരിപൂർണ്ണമായ വിവരണവും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗനിർദ്ദേശവും അദ്ദേഹം കണ്ടു. പ്രധാനപ്പെട്ട പത്തു് ഉപനിഷത്തുകളും ബ്രഹ്മസൂത്രവും ഭഗവദ്ഗീതയും അദ്ദേഹം പ്രമാണഗ്രന്ഥങ്ങളായെടുത്തു. സ്വാനുഭൂതിയുടെ വെളിച്ചത്തിൽ അദ്വൈതതത്ത്വം വെളിപ്പെടുത്തിക്കൊണ്ടു് അവയ്ക്കു് പുതിയ ഭാഷ്യങ്ങൾ രചിച്ചു. മുമ്പുണ്ടായിരുന്ന ഭാഷ്യങ്ങളെയെല്ലാം അസ്തപ്രഭങ്ങളാക്കിത്തീർത്ത ആ വ്യാഖ്യാനങ്ങൾ ഇന്നും സനാതനമതത്തിൻെറ അന്തരിക്ഷത്തിൽ ആദിത്യതുല്യം തിളങ്ങിക്കൊണ്ടിരിക്കുന്നു. ശ്രീശങ്കരഭാഷ്യം പഠിക്കാതെ വേദാന്തപഠനം പൂർത്തിയാകുന്നതല്ല. മാത്രമല്ല, ഉപനിഷത്തുകളിലും ഗീതയിലും പ്രതിപാദിച്ചിട്ടുള്ള അമൂല്യതത്ത്വങ്ങളിലേയ്ക്കു് ഇന്നു് വെളിച്ചം വീശുന്നതു് ഈ ഭാഷ്യങ്ങളാണു്. ഇവയ്ക്കു പുറമെ മന്ദമദ്ധ്യമാധികാരികൾക്കുവേണ്ടി ഒട്ടനേകം പ്രകരണഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ടു്. ഏകശ്ലോകിമുതൽ ഉപദേശസാഹസ്രിവരെ വലുപ്പത്തിൽ വിഭിന്നങ്ങളായിരിക്കുന്ന ആ ഗ്രന്ഥങ്ങളോരോന്നും അദ്വൈതതത്ത്വത്തെ പൂർണ്ണമായി വിവരിക്കുന്നവയാണു്. ബുദ്ധിയുടെയും വിവേകത്തിൻെറയും വ്യത്യസ്തതലത്തിൽ വർത്തിക്കുന്നവരെ ഉദ്ദേശിച്ചാണു വിഭിന്നരീതിയിലുള്ള ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുള്ളതു്. ജന്മമരണരൂപമായ കല്ലോലങ്ങളെക്കൊണ്ടു് അതിഭയാനകമായ സംസാരസാഗരത്തിൽക്കിടന്നു് നീന്തിത്തുടിച്ചു് കഷ്ടപ്പെടുന്നവരെ ആചാര്യൻ സമാധാനിപ്പിക്കുന്നതിങ്ങനെയാണു്:

> മാ ഭൈഷ്ട വിദ്വൻ തവ നാസ്ത്യപായഃ
> സംസാരസിന്ധോസ്തരണേഽസ്ത്യുപായഃ
> യേനൈവ യാതാ യതയോഽസ്യ പാരം
> തമേവ മാർഗ്ഗം തവ നിർദ്ദിശാമി.
>
> (വിവേകചൂഡാമണി 43)

(ഭയപ്പെടേണ്ട. നിനക്കു് ഒരു അപായവും സംഭവിക്കുകയില്ല. സംസാരസമുദ്രം കടക്കുന്നതിന്നു് ഉപായം ഉണ്ടു്. ഏതൊരു മാർഗ്ഗത്തിലൂടെയാണോ യതികൾ ഇതിൻെറ മറുകരയിലെത്തിയതു് ആ മാർഗ്ഗം ഞാൻ നിനക്കു് ഉപദേശിച്ചുതരാം.) പൗരാണികാചാര്യന്മാർ സഞ്ചരിച്ചിട്ടുള്ള അതേ മാർഗ്ഗംതന്നെയാണു് താനുപദേശിക്കുന്നതെന്നും പുതിയതൊന്നും താൻ ഉപദേശിക്കുന്നില്ലെന്നും ഇങ്ങനെ അദ്ദേഹം വ്യക്തമാക്കുന്നു. സനാതനമതത്തിന്നു് ഒരു പുതുജീവൻ നൽകി ജനങ്ങളെ നേരായ മാർഗ്ഗത്തിലേയ്ക്കു് നയിക്കുക എന്നതായിരുന്നു അദ്ദേഹത്തിൻെറ ജീവിതലക്ഷ്യം.

വേദോപനിഷത്തുകളിൽ ചിന്നിച്ചിതറിക്കിടക്കുന്ന അദ്വൈതത്തെ സ്ഥാപിക്കുകയായിരുന്നുവല്ലൊ ആചാര്യസ്വാമികളുടെ ജന്മോദ്ദേശം. സത്യം ഒരിക്കലും രണ്ടാവാൻ നിവൃത്തിയില്ലാത്തതുകൊണ്ടു് സത്യത്തെ സാക്ഷാത്കരിക്കുക എന്നാൽ അദ്വൈതത്തെ സാക്ഷാത്കരിക്കുക എന്ന അർത്ഥം ആർക്കും സ്വീകരിക്കാതിരിപ്പാൻ നിർവ്വാഹമില്ല. മററുള്ള ദർശനങ്ങളെല്ലാം അതിലേയ്ക്കുള്ള പടികളായി അദ്വൈതി സ്വീകരിക്കുന്നതിനാൽ ഒരു അദ്വൈതിക്കു് ആരുമായും വിവാദമോ വിരോധമോ ഇല്ല. അതുകൊണ്ടാണു്,

> സ്വസിദ്ധാന്തവ്യവസ്ഥാസു
> ദ്വൈതിനോ നിശ്ചിതാ ദൃഢം
> പരസ്പരം വിരുദ്ധ്യന്തേ
> തൈരയം ന വിരുദ്ധ്യതേ.

എന്നു് അദ്വൈതാചാര്യന്നു് പറവാൻ സാധിച്ച തു്. ശാങ്കരസിദ്ധാന്തത്തിന്റെ ഹൃദയം, ''ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാ പരഃ.'' എന്നുള്ളതാണു്. ഇതിൽ ജഗത്തു് മിഥ്യ യാണെന്ന വാദം പല തെററിദ്ധാരണകൾക്കും ഇടം നൽകിയിട്ടുണ്ടു്. തത്ത്വവിചാരംകൊണ്ടു് യാഥാർത്ഥ്യം അറിയുന്നതുവരെ നമ്മുടെ കൺ മുമ്പിൽ പ്രത്യക്ഷമായിട്ടുള്ളതിനെ നിഷേധിക്കു ന്നതിനെ ആക്കും വിശ്വസിക്കുവാൻ സാധിക്കു കയില്ലല്ലൊ. അങ്ങനെയുള്ളവക്കുവേണ്ടി വ്യാവ ഹാരികസത്യത്വം സ്വീകരിക്കുന്നതിന്നു വിരോ ധമില്ല. പക്ഷേ, പരമാത്ഥാവസ്ഥയിൽ അതിന്നു സത്യത്വമില്ലെന്നേ ജഗന്മിഥ്യാ എന്നതിന്നത്ഥ മുള്ളു. സത്യാസത്യവിവേചനംകൊണ്ടു് ആ നിലയിലെത്തുമ്പോൾ, അതു് ബ്രഹ്മമല്ലാതെ മറെറാന്നുമല്ല, അജ്ഞാനജന്യമായ അദ്ധ്യാസ ത്തിന്റെ ഫലമായിട്ടാണു് ജഗത്പ്രതീതി ഉണ്ടായിരുന്നതെന്നു് നമുക്കു് ബോദ്ധ്യമാകുന്നു. രജ്ജുവിൽ സപ്പപ്രതീതിയുണ്ടാകുമ്പോലെ മാത്ര മാണു് ബ്രഹ്മത്തിൽ പ്രപഞ്ചപ്രതീതിയുണ്ടാകു ന്നതു്. ലോകത്തിന്റെ സ്വരൂപത്തെ വിശക ലനം ചെയ്യുമ്പോൾ ഇതിൽ അഞ്ചു് അംശമുള്ള തായിക്കാണാം.

> അസ്തി ഭാതി പ്രിയം രൂപം നാമ ചേത്യംശപഞ്ചകം
> ആദ്യത്രയം ബ്രഹ്മരൂപം ജഗദ്രൂപം തതോ ദ്വയം.

ഇങ്ങനെ ഓരോ പദാത്ഥത്തിലും സത്തു് (അസ്തി) ചിത്തു് (ഭാതി), ആനന്ദം (പ്രിയം) എന്നിവയ്ക്കു പുറമെ നാമവും രൂപവുമുണ്ടു്. ഇവയിൽ സത്– ചിത്–ആനന്ദാംശങ്ങൾ സവ്വവ്യാപിയും സത്യവുമായ ബ്രഹ്മത്തിന്റെ ഗുണങ്ങളാകുന്നു. അവയിൽ അധ്യസ്തങ്ങളായ നാമരൂപങ്ങൾ വി കാരം പ്രാപിക്കുന്നവയും അതിനാൽതന്നെ അ സത്യങ്ങളുമാകുന്നു. ജഗത്തിനെ ജഗത്തായി കാ ണിക്കുന്ന നാമരൂപങ്ങളെയാണു് മിഥ്യയെന്നു് ശ്രീ ശങ്കരൻ അഭിപ്രായപ്പെടുന്നതു്. അല്ലാതെ അതിന്റെ പിന്നിലുള്ള ആദ്ധ്യാത്മികമായ അംശത്തെയല്ല. അതായതു് ഭൗതികമൂല്യങ്ങൾ അനിത്യങ്ങളും അസത്യങ്ങളുമാകയാൽ അവയ്ക്കു പ്രാധാന്യം കൊടുക്കരുതെന്നും ആദ്ധ്യാത്മികമൂ ല്യങ്ങൾ സത്യങ്ങളും നിത്യങ്ങളുമാകയാൽ അവ യെയാണു് ജീവിതത്തിൽ സാക്ഷാത്കരി ക്കാൻ ശ്രമിക്കേണ്ടതെന്നും അത്ഥം. ലോകത്തി ലുള്ള ഓരോ ജീവനും മിഥ്യയായ ഭൗതികവാദ ത്തെ ഉപേക്ഷിച്ചു് സത്യമായ ബ്രഹ്മസാക്ഷാത് കാരത്തിന്നു ശ്രമിക്കണമെന്നാണു് ആചാര്യ സ്വാമികൾ ഉദ്ബോധിപ്പിക്കുന്നതു്.

ശ്രീശങ്കരസിദ്ധാന്തം കമ്മത്തിന്നു വിരോ ധിയാണെന്നും അതു മനുഷ്യരെ അലസരാക്കുക യാണു ചെയ്യുന്നതെന്നും ഒരാക്ഷേപമുണ്ടു്. അതൊ രിക്കലും ശരിയല്ല. കമ്മത്തിന്നു് ജീവിതത്തിൽ തക്കതായ സ്ഥാനം അദ്ദേഹം കല്പിച്ചുകൊടുക്കു ന്നുണ്ടു്. ജ്ഞാനത്തിന്നധികാരിയാകണമെങ്കിൽ ചിത്തശുദ്ധി നേടണം. കമ്മയോഗമാണു് ചി ത്തശുദ്ധിക്കുള്ള മാഗ്ഗമെന്നും അദ്ദേഹം അഭി പ്രായപ്പെടുന്നുണ്ടു്. കമ്മത്തെ ലക്ഷ്യമായിട്ടോ ലക്ഷ്യപ്രാപ്തിക്കുള്ള പ്രധാനമാഗ്ഗമായിട്ടോ സ്വീ കരിക്കരുതെന്നേയുള്ളു. അവസാനകാലത്തു് തന്റെ സന്ദേശം മുഴുവൻ സംഗ്രഹിച്ചുപദേശി ക്കണമെന്നുള്ള ശിഷ്യന്മാരുടെ അപേക്ഷയനുസ രിച്ചു് അദ്ദേഹം കൊടുത്ത ഉപദേശമാണല്ലൊ സാധനാപഞ്ചകം. അതിൽ ആദ്യത്തെ ശ്ലോകം തുടങ്ങുന്നതുതന്നെ,

> വേദോ നിത്യമധീയതാം തദുദിതം
> കമ്മ സ്വനുഷ്ഠീയതാം
> തേനേശസ്യ വിധീയതാമപചിതിഃ
> കാമ്യേ മതിസ്ത്യജ്യതാം.

എന്നാണു്. വേദം പഠിക്കുകയും വേദവിഹിതങ്ങ ളായ കമ്മങ്ങളനുഷ്ഠിക്കുകയും ചെയ്യേണ്ടതു് ഒരു വന്റെ കത്തവ്യമാണെന്നാണദ്ദേഹം പറയുന്ന തു്. പക്ഷെ, കമ്മം എങ്ങനെ അനുഷ്ഠിക്കണമെ ന്നു് അദ്ദേഹം നിദ്ദേശിക്കുന്നുണ്ടു്. എന്തെങ്കിലും പ്രവൃത്തികൾ ഇഷ്ടംപോലെ ചെയ്തു സ്വേച്ഛാചാ രിയായി നടക്കുന്നതിനെ അദ്ദേഹം അനുവദിക്കു ന്നില്ല. ഈശ്വരാപ്പണമായും നിഷ്കാമമായും ചെയ്യു ന്ന കമ്മങ്ങൾക്കേ ചിത്തത്തെ ശുദ്ധമാക്കുവാനുള്ള കഴിവുള്ളു. അതുകൊണ്ടു് ജ്ഞാനസിദ്ധിവരാത്ത ഒരുവൻ കമ്മയോഗമനുഷ്ഠിക്കുകതന്നെ വേണമെ ന്നു് അദ്ദേഹം ഗീതാഭാഷ്യത്തിൽ വ്യക്തമാക്കു ന്നുണ്ടു്. (കമ്മാരംഭണസ്യൈവ നൈഷ്കമ്മ്യോ പേയത്വാത്. ന ഹ്യുപായമന്തരേണ ഉപേയ പ്രാപ്തിരസ്തി, തസ്മാദജ്ഞേനാധികൃതേന കത്ത വ്യമേവ കമ്മ.) രാഗദ്വേഷങ്ങളാൽ അനിയന്ത്രി തമായി ഓടിക്കൊണ്ടിരിക്കുന്ന മനസ്സിനെ ശാസ്ത്രോക്തകമ്മങ്ങളിൽ നിയന്ത്രിച്ചു നിത്തി,

അതിനെ പിന്നെ നിഷ്കാമമാക്കി ശീലിപ്പിച്ചാലേ അതു നൈഷ്കർമ്മ്യത്തിന്നധികാരിയാകൂ. ''യാവത്തത്ത്വജ്ഞാനം ന സംഭവതി,താവദന്തഃകരണശുദ്ധ്യർത്ഥം അനുഷ്ഠേയം കർമ്മ.'' (തത്ത്വജ്ഞാനം സിദ്ധിക്കുന്നതുവരെ ചിത്തശുദ്ധിക്കവേണ്ടി കർമ്മം അനുഷ്ഠിക്കണം) എന്നു് അദ്ദേഹം ഉറപ്പിച്ചു പറയുന്നുണ്ടു്. ജ്ഞാനസിദ്ധിക്കുശേഷവും ഒരുവൻ ലോകസംഗ്രഹത്തിന്നുവേണ്ടി പ്രവർത്തിച്ചേയ്ക്കാമെന്നും ജ്ഞാനി അങ്ങനെ പ്രവർത്തിക്കുന്നതു തെററല്ലെന്നും എന്നാൽ ജ്ഞാനികളുടെ കർമ്മം സാധാരണപോലെയുള്ള കർമ്മമല്ലെന്നും കൂടി ശ്രീശങ്കരൻ ഗീതാഭാഷ്യത്തിൽ വ്യക്തമാക്കുന്നുണ്ടു്. സ്വന്തം ജീവിതംകൊണ്ടു് അദ്ദേഹം അതു് ദൃഷ്ടാന്തീകരിക്കയും ചെയ്യുന്നു. ഒരു സന്ന്യാസി സ്വന്തം മുക്തിയെ ആഗ്രഹിച്ചു് തപോനിഷ്ഠനായിക്കഴിഞ്ഞുകൂടിയാൽ പോരാ, ജ്ഞാനസമ്പാദനത്തിന്നുശേഷം ലോകസംഗ്രഹത്തിന്നുവേണ്ടി മാതൃകാപരങ്ങളായ കർമ്മങ്ങളിൽ വ്യാപൃതനാകണമെന്നും ആണു് അദ്ദേഹം കർമ്മബഹുലമായിരുന്ന സ്വജീവിതംകൊണ്ടു കാണിച്ചുതന്നതു്.

''കുര്യാദ് വിദ്വാംസ്തഥാസക്തശ്ചികീർഷുർല്ലോകസംഗ്രഹം,'' എന്ന ഗീതോപദേശത്തിന്റെ നിദർശനമായിരുന്നു അതു്.

ജീവബ്രഹ്മൈക്യത്തെ സാക്ഷാത്കരിക്കുന്ന ജ്ഞാനമാണു് ജീവിതത്തിന്റെ ലക്ഷ്യമെന്ന സിദ്ധാന്തത്തിൽ സുപ്രതിഷ്ഠനായിരുന്നുവെങ്കിലും, അതു് എല്ലാവർക്കും സുപ്രാപമല്ലെന്നും ജനങ്ങളുടെ വൈകാരികഭാവങ്ങളെ അവഗണിക്കുവാൻ പാടില്ലെന്നും അദ്ദേഹം അറിഞ്ഞിരുന്നു. അതുകൊണ്ടു് അദ്ദേഹം അധികാരിഭേദമനുസരിച്ചു് ഭക്തിയെയും പ്രോത്സാഹിപ്പിച്ചു. ആചാര്യസ്വാമികളുടെ ഭക്തിസംവർദ്ധകങ്ങളായ വിവിധസ്തോത്രങ്ങളിൽ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നു പൊങ്ങുന്ന ഭക്തിലഹരിയുടെ അത്യുത്കൃഷ്ടവികാരങ്ങരം അല തല്ലുന്നതായി കാണാം. ''മോക്ഷകാരണസാമഗ്ര്യാം ഭക്തിരേവ ഗരീയസീ.'' (മോക്ഷത്തിന്നു കാരണമായ സാമഗ്രികളിൽവെച്ചു് ഭക്തിയാണു് ഏററവും വലുതു്.) എന്നുതന്നെ വിവേകചൂഡാമണിയിൽ അദ്ദേഹം പറയുന്നുണ്ടു്. പക്ഷേ, ആ ഭക്തി സാധാരണക്കാർ വിചാരിക്കുംപോലെ ലിംഗധാരണത്തിലോ ക്ഷേത്രദർശനത്തിലോ ജപസ്തോത്രാദികളിലോ മാത്രം ഒതുങ്ങിനില്ക്കുന്നതല്ല. അഖിലാന്തര്യാമിയായ സർവ്വേശ്വരനെ സാക്ഷാത്കരിക്കാനുള്ള സാധനാഭ്യസനമാണു് ഭക്തി. സഗുണോപാസനാരൂപമായ ഭക്തി ക്രമേണ നിർഗ്ഗുണസാക്ഷാത്കാരരൂപത്തിലാണു് ചെന്നവസാനിക്കുക. ഭക്തനും ജ്ഞാനിയും സാധനയുടെ പരമകാഷ്ഠയിൽ എത്തിച്ചേരുന്ന ലക്ഷ്യം ഒന്നുതന്നെയായിരിക്കും. അതുകൊണ്ടാണു് സഗുണോപാസനയെ പ്രോത്സാഹിപ്പിക്കുവാനായി ഭാരതത്തിന്റെ വിവിധഭാഗങ്ങളിൽ അദ്ദേഹം അനേകം ക്ഷേത്രങ്ങരം പ്രതിഷ്ഠിച്ചതും പൂജാസമ്പ്രദായങ്ങളേർപ്പെടുത്തിയതും. തെക്കെ ഇന്ത്യയിൽ, കാലടിയിലെ ശ്രീകൃഷ്ണക്ഷേത്രം, കൊല്ലൂരിലെ മൂകാംബികാക്ഷേത്രം, കാഞ്ചിയിലെ കാമാക്ഷിക്ഷേത്രം മുതലായവയെപ്പോലെ ഹിമാലയത്തിലെ കേദാരനാഥം, ബദരിനാരായണം മുതലായി ഉത്തരഭാരതത്തിലെ അനേകം ക്ഷേത്രങ്ങളും ശ്രീശങ്കരനുമായി ഏതെങ്കിലും തരത്തിൽ ബന്ധപ്പെട്ടവയാണു്. വിവിധദേവീദേവന്മാരെപ്പററി അദ്ദേഹം എഴുതിയിട്ടുള്ള ഭക്തിനിർഭരങ്ങളായ സ്തോത്രങ്ങരം ഇന്നും ജനഹൃദയങ്ങളെ ഭക്തിഗംഗയിലാറാടിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ കർമ്മഭക്തിയോഗങ്ങളെ ജ്ഞാനത്തിന്റെ അംഗങ്ങളാക്കിക്കൊണ്ടുപോകുന്ന ഒരു സമന്വയസിദ്ധാന്തമാണു് ശ്രീശങ്കരന്റേതു്. അതിനാൽ ഏതൊന്നിനെയും ഉരംക്കൊള്ളാനദ്ദേഹത്തിന്നു് കഴിഞ്ഞു.

ഇന്നു് ദേശീയോദ്ഗ്രഥനത്തെപ്പററി നേതാക്കന്മാർ വളരെയധികം പ്രസംഗിക്കുന്നതു നാം കേരംക്കുന്നുണ്ടല്ലൊ. ഭാരതത്തിന്റെ ദേശീയമായ ഐക്യത്തെ ആദ്യമായി ദർശിച്ചു പ്രവർത്തിച്ചിട്ടുള്ള മഹാനാണു് ശ്രീശങ്കരൻ. രാഷ്ട്രീയമായോ ഭരണപരമായോ ഉള്ള ഐക്യമല്ല ശരിയായ ഐക്യമെന്നും സനാതനധർമ്മത്തിലടിയുറച്ച സാംസ്കാരികമായ ഐക്യമാണു് ഭാരതത്തെ ഒന്നാക്കി നിലനിർത്തുന്നതെന്നും ആദ്ധ്യാത്മികതയാകുന്ന ഒരു ശക്തിയാണു് അതിന്നു് പ്രചോദനം നല്കുന്നതെന്നും അദ്ദേഹം ദൃഢമായി വിശ്വസിച്ചു. അതിനെ സുസ്ഥിരമാക്കുവാൻ വേണ്ടിയാണു് ഭാരതത്തിന്റെ നാലു ഭാഗങ്ങളിലായി നാലു മഠങ്ങരം സ്ഥാപിച്ചു് തന്റെ

നാലു ശിഷ്യന്മാരെ അവിടെ മഠാധിപതികളാക്കിയതു്. പതിനൊന്നു നൂററാണ്ടുകൾക്കുശേഷം ഇന്നും ആ മഠങ്ങൾ ഒട്ടനേകം ജനങ്ങൾക്കു് പ്രചോദനം നൽകുന്ന ആദ്ധ്യാത്മികകേന്ദ്രങ്ങളായി നിലനില്ക്കുന്നു. ഹിമാലയത്തിന്റെ അത്യുച്ചശിഖരങ്ങളിലുള്ള കേദാരം, ബദരി മുതലായ ക്ഷേത്രങ്ങളിലെ പൂജാദികൾ ഇന്നും നിർവ്വഹിക്കുന്നതു് കേരളം, കർണ്ണാടകം മുതലായ ദാക്ഷിണാത്യദേശങ്ങളിൽ നിന്നുള്ളവരാണെന്നുള്ളതു്, ഭാരതത്തിൽ ആദ്ധ്യാത്മികമായ ഐക്യബോധം ശക്തിപ്പെടുത്തുവാനുള്ള ശ്രീശങ്കരന്റെ ഉദ്ദേശത്തെയും പരിശ്രമത്തെയുമാണു് വിളിച്ചറിയിക്കുന്നതു്. ആചാര്യന്റെ മാർഗ്ഗത്തെ പിന്തുടന്നു് സനാതനധർമ്മത്തെ കേന്ദ്രമാക്കിക്കൊണ്ടു് ആധ്യാത്മികതയുടെ അടിസ്ഥാനത്തിൽ ദേശീയോദ്ഗ്രഥനത്തിനുവേണ്ടി ശ്രമിച്ചാൽ മാത്രമേ ഇന്നത്തെ ശിഥിലീകരണപ്രവണതകളെയെല്ലാം നശിപ്പിച്ചു് ഒരു അഖണ്ഡഭാരതം സൃഷ്ടിക്കുവാൻ സാധിക്കുകയുള്ളു. മററു വിധത്തിലുള്ള പരിശ്രമങ്ങളെല്ലാം നിഷ്ഫലങ്ങളാണെന്നു് ഇന്നു തെളിഞ്ഞുകഴിഞ്ഞിരിക്കുന്നു.

ശ്രീശങ്കരനാൽ സുസ്ഥാപിതമാക്കപ്പെട്ട വേദാന്തധർമ്മത്തെ പുനരുജ്ജീവിപ്പിക്കുവാനും പ്രചരിപ്പിക്കുവാനുംതന്നെയാണു് അടുത്തകാലത്തു് ശ്രീ വിവേകാനന്ദസ്വാമികളും വന്നതു്. വിവേകാനന്ദസാഹിത്യത്തിൽ മുഴങ്ങിക്കേൾക്കുന്നതു് ശങ്കരമതത്തിന്റെ പ്രതിധ്വനിതന്നെയാണു്. സംസ്കൃതാനഭിജ്ഞരായ ഭാരതീയക്കു് ശ്രീശങ്കരസിദ്ധാന്തത്തെപ്പററിയും ഭാരതസംസ്കാരത്തെപ്പററിയും മനസ്സിലാക്കുവാനുള്ള സുഗമമായ മാർഗ്ഗമാണു് വിവേകാനന്ദഗ്രന്ഥപാരായണം. ഏതു വിധത്തിലായാലും ഭക്തിബഹുമാനപുരസ്സരം ആചാര്യന്മാരെ സമീപിച്ചു് സനാതനസംസ്കാരത്തെപ്പററി കൂടുതൽ പഠിക്കുവാനും ഭാരതീയമായ ചിന്താഗതിയോടുകൂടി ജീവിക്കുവാനും പുരോഗമിക്കുവാനും ജന്മസാഫല്യം നേടുവാനുമുള്ള വ്രതമെടുക്കലായിരിക്കണം കൊല്ലംതോറും കൊണ്ടാടുന്ന ശ്രീ ശങ്കരജയന്തിയെപ്പോലുള്ള ആഘോഷങ്ങളുടെയെല്ലാം ലക്ഷ്യം.

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!!

---

# ഭാതു!

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

ശൃംഗാരയോനിശതകോടിമനോജ്ഞരൂപം
രൂപാനുരൂപരമണീയവിലാസവേഷം
സൂരാത്മജാപുളിനസഞ്ചരണൈകതാനം
ശ്രീരാധികാഹൃദയചോരമനുസ്മരാമി. 1

നൂറു കോടി പൂവമ്പനോളം ഭംഗിയുള്ള രൂപത്തോടും, രൂപത്തിനു് അനുരൂപമായ ചന്തമേറിയ വേഷത്തോടും കൂടി യമുനാപുളിനത്തിൽ നടന്നുകൊണ്ടിരിയ്ക്കുന്ന രാധയുടെ ഹൃദയചോരനെ ഞാനോക്കുന്നു.

ബാലം സ്മരാമി വടപത്രപുടേ ശയാനം
സ്വാംഗപ്രഭാഭിരഖിലം തിമിരം ഗ്രസന്തം
സ്വൈരം നിജാംഘ്രികമലം തൃഷയാ ധയന്ത-
മാരാന്മൃകണ്ഡുതനയേന നിരീക്ഷ്യമാണം. 2

പേരാലിലയിൽ പള്ളികൊള്ളുന്നവനും, സ്വന്തം ദേഹകാന്തികൊണ്ടു് ഇരുട്ടിനെ മുഴുവൻ വിഴുങ്ങുന്നവനും, ദാഹംകൊണ്ടു് അവനവന്റെ പാദാരവിന്ദത്തെ ഇഷ്ടംപോലെ ഈമ്പിക്കൊണ്ടിരിയ്ക്കുന്നവനും, അകലെ അഥവാ അടുത്തുവെച്ചു മാർക്കണ്ഡേയനാൽ വീക്ഷിയ്ക്കപ്പെട്ടുകൊണ്ടിരിയ്ക്കുന്നവനുമായ ഉണ്ണിയെ ഞാൻ നണ്ണുന്നു.

കൈവല്യവല്ലുമുലൂഖലസംനിബദ്ധം
സത്യാത്മകം ദധിപയോനവനീതചോരം
വീരവ്രതം വ്രജവധൂശതകോടിജാര-
മന്യാദൃശം കിമപി ദൈവതമാശ്രയാമി. 3

മുക്തിയുടെ ഉടമയും ഉരലിൽ കുടുങ്ങിയവനും, സത്യസ്വരൂപനും തയിരും പാലും വെണ്ണയും കവരുന്നവനും, ബ്രഹ്മചാരിയും നൂറുകോടി ഗോപിമാരുടെ ജാരനുമായി മററാരാളെപ്പോലെയുമല്ലാത്ത ഏതോ ഈശ്വരനെ ഞാനാശ്രയിയ്ക്കുന്നു.

ലാസ്യപ്രവാളകലിതാം സ്മിതപുഷ്പയുക്താം
വംശീശുകീമുഖരിതാം ഹരിദശ്മവർണ്ണാം
കാരുണ്യവായുചലിതാം യമുനാതടസ്ഥാം
ശൃംഗാരകല്പകലതാം സമുപാശ്രയാമി. 4

വിലാസത്തളിരുകം പൊടിച്ചു, പുഞ്ചിരിപ്പൂക്കം വിരിഞ്ഞു, കോലക്കുഴൽക്കിളി കൂകി, മരതകനിറം പൂകി, കാരുണ്യക്കാററിലാടിക്കൊണ്ടു കാളിന്ദീവക്കത്തു നില്ക്കുന്ന ശൃങ്ഗാരകല്പകവല്ലിയെ ഞാനാശ്രയിയ്ക്കുന്നു.

നീലാളകഗ്രഥിതമോഹനബർഹജാലേ
ഫാലസ്ഥലീരചിത ചന്ദ്രകലാഭപുണ്ഡ്രേ
ആതാമ്രഹസ്തകമലസ്ഥിതവേണുനാളേ
സ്മേരാവലോകസുമുഖേ രതിരസ്തു ബാലേ. 5

കാർകുന്തലിൽ ചേലിയന്ന പീലിനിര ചൂടി, നെററിത്തടത്തിൽ അമ്പിളിപ്പൊളിപോലുള്ള ഗോപി ചാത്തി, ചെന്താമരത്തുക്കൈയിൽ ഓടക്കുഴലേന്തി, തിരുമുഖത്തു പുഞ്ചിരിയും കടാക്ഷവും ചിന്തിക്കൊണ്ടിരിയ്ക്കുന്ന കിടാവിൽ പ്രേമമുണ്ടാവട്ടെ!

സ്യാദ് ഭക്തിരൂർധ്വതിലകോജ്ജ്വലഫാലദേശേ
പിഞ്ഛപ്രകാണ്ഡപരിമണ്ഡിതനീലകേശേ
ലീലാവലോകനകലാപുളകീകൃതാശേ
വംശീരവാർദ്രിതജഗത്ത്രിതയേ പരേശേ. 6

ഗോപിക്കുറികൊണ്ടു വിളങ്ങുന്ന നെററിത്തടത്തോടും മികച്ച പീലികൊണ്ടു ചമഞ്ഞ കാർകുഴലോടുംകൂടി, കേളീകടാക്ഷലേശംകൊണ്ടു ദിക്കുകളെ കോൾമയിർക്കൊള്ളിയ്ക്കുകയും മുരളീനാദംകൊണ്ടു മുപ്പാരിനെ അലിയിയ്ക്കുകയും ചെയ്യു പരമേശ്വരനിൽ ഭക്തിയുണ്ടാവട്ടെ!

സ്വൈരം ഗൃഹീതപശുപാർഭകവിഗ്രഹസ്യ
ശശ്വത് പ്രസാദസുമുഖസ്യ ജനാർദ്ദനസ്യ
കേളീസുധാംബുധിതരംഗപരമ്പരാസു
പോപ്ലൂയതാമവിരതം മമ ചിത്തഹംസഃ. 7

സ്വേച്ഛയാ ഗോപബാലൻെറ കോലം പൂണ്ടു സദാ തിരുമുഖം തെളിഞ്ഞ ഭഗവാൻെറ ലീലയാകുന്ന അമൃതസമുദ്രത്തിൻെറ തിരമാലകളിൽ എൻെറ മാനസഹംസം ഇടവിടാതെ നീന്തി മദിയ്ക്കട്ടെ!

വംശീരവാമൃതനിരന്തരവർഷശീല-
സ്സൌദാമിനീതരളപീതദുകൂലവീതഃ
കാദംബിനീസുരുചിരസ്സുഷമാവിലാസ-
ശ്ചിത്താംബരം മമ ചമത്കൃതമാതനോതു. 8

വേണുഗാനമാകുന്ന അമൃതു് ഇടമുറിയാതെ ചൊരിയുന്ന സ്വഭാവത്തോടുകൂടി, ഇടിമിന്നൽപോലെ ഉലയുന്ന മഞ്ഞത്തുകിൽ ചുററി, കോടക്കാർ കണക്കെ ചന്തം കോലുന്നതായ ലാവണ്യവിലാസം എൻെറ ഹൃദയാകാശത്തെ ചമത്കൃതമാക്കട്ടെ!

താപത്രയേണ മഥിതാം മമ ജീവകന്യാം
ചിത്തേ സ്ഫുടം സുചിരഭാവനയാവഭാതാത്
കൃഷ്ണാനനാത് സ്വരസതഃ സ്നവതീ സ്മിതാംശു-
ശ്ചന്ദ്രാതപാമൃതധാരീ ശിശിരീകരോതു ! 9

നെടുനാളത്തെ ധ്യാനംകൊണ്ടു കരളിൽ തെളിഞ്ഞു തിളങ്ങിത്തുടങ്ങിയ ശ്രീകൃഷ്ണൻെറ തിരുമുഖത്തുനിന്നും താനേ ചുരന്നൊഴുകിക്കൊണ്ടിരിയ്ക്കുന്ന പുഞ്ചിരിയാകുന്ന ചന്ദ്രികാമൃതധാര താപത്രയംകൊണ്ടു മങ്ങിയ എൻെറ ജീവകന്യകയെ കുളിർപ്പിക്കട്ടെ!

ബർഹോല്ലസന്നിബിഡകുഞ്ചിതകേശപാശ–
ശ്ശോണാധരസ്സ്മരിതപേശലഹാസലേശഃ
ഹസ്താരവിന്ദവിഹരത്കമനീയവംശഃ
ശ്യാമശ്ചകാസ്തു മമ കശ്ചന ചിത്പ്രകാശഃ. 10

പീലികൊണ്ടു വിളങ്ങുന്ന ഇടതൂർന്ന ചുരുണ്ട പുരികുഴലോടും, ചുകന്ന ചോരിവായിൽ തെളിഞ്ഞ ചേണററ ചെറുപുഞ്ചിരിയോടുംകൂടിയ ശ്യാമളമായ ഏതോ ചിത്പ്രകാശം എനിയ്ക്കു പ്രത്യക്ഷമാവട്ടെ!

ചഞ്ചത്കലാപനികരം രുചിരേ ശിരോജേ
കൂജന്മനോജ്ഞമുരളീം മധുരേ മുഖാബ്ജേ
ഉന്മീലദൂർധ്വതിലകം ലളിതേ ലലാടേ
ബിഭ്രന്മഹഃ കിമപി രാജതു മേഽക്ഷിമാർഗ്ഗേ. 11

പാറുന്ന പീലിക്കൂട്ടം ചന്തമേറിയ പൂഞ്ചായലിലും, കൂകുന്ന അഴകിയന്ന പൂങ്കുഴൽ മധുരമായ തിരുമുഖത്തും, മിഴിയുന്ന ഗോപിക്കുറി കൌതുകമെഴുന്ന നെററിയിലുമേന്തുന്ന ഏതോ തേജസ്സ് എൻെറ കണ്ണിനു മുമ്പിൽ പ്രകാശിയ്ക്കട്ടെ!

ഇന്ദീവരസ്രഗിവ മൂർധനി വേദവാചാ–
മിന്ദ്രാശ്മരത്നമിവ വക്ഷസി നന്ദപത്ന്യാഃ
നീലേന്ദുബിംബമിവ ഹൃദ്ഗഗനേ മുനീനാം
ക്രീഡന്മഹഃ കിമപി ഭാതു മമാക്ഷിമാർഗ്ഗേ, 12

മറമൊഴികളുടെ നെറുകയിൽ കരിങ്കുവളമാലപോലെ, യശോദയുടെ മാറത്തു ഇന്ദ്രനീലരത്നംപോലെ, മുനിമാരുടെ ഹൃദയാകാശത്തിൽ നീലചന്ദ്രബിംബംപോലെ, കേളിയാടുന്ന ഏതോ ജ്യോതിസ്സ് എൻെറ മിഴികൾക്കു മുന്നിൽ വിളങ്ങട്ടെ!

---

# ഭാഗവതം വിശിഷ്ടാദ്വൈതകൃതിയോ?

## ജി. ബാലകൃഷ്ണൻനായർ

പ്രസിദ്ധങ്ങളായ പുരാണങ്ങളേയും വേദാന്തകൃതികളേയും ചില വിഭാഗങ്ങളിലായി വേർതിരിച്ചു നിർത്തിക്കാണാൻ ഇന്നു പലർക്കും ആഗ്രഹമുള്ളതുപോലെ തോന്നുന്നു. ദ്വൈതകൃതിയായോ വിശിഷ്ടാദ്വൈതകൃതിയായോ അദ്വൈതകൃതിയായോ അവയെ മാററി നിർത്തണം. ഭഗവദ്ഗീത ഒരു വിശിഷ്ടാദ്വൈതകൃതിയല്ലേയെന്നു് നല്ല വേദാന്തവിജ്ഞാനിയായ ഒരാൾ അടുത്തകാലത്തു് എന്നോടു ചോദിക്കുകയുണ്ടായി. കൃതികളെ ഇങ്ങനെ വേർതിരിക്കാനുള്ള വ്യക്തമായ മാനദണ്ഡം എന്താണെന്നു മനസ്സിലാകുന്നില്ല. ഉപനിഷത്തുകൾ എത്രയൊക്കെ മുന്നറിയിപ്പു നൽകിയാലും ഭയപ്പെടുത്തിയാലും ദ്വൈതപ്രപഞ്ചത്തിൽ ചിരകാലമായി ഇടപഴകിപ്പോയ മനുഷ്യബുദ്ധിക്കു് ഭേദഭാവനയിൽനിന്നും വിട്ടുനിൽക്കാനുള്ള കഴിവില്ലായ്മയായിരിക്കാം ഇതിനു കാരണം. എങ്ങനെയായാലും ശ്രീ മഹാഭാഗവതപുരാണത്തെയും ഇങ്ങനെ വകതിരിച്ചു നിർത്താനൊരുമ്പെടുന്ന ശബ്ദങ്ങൾ പലപ്പോഴും പലയിടത്തുനിന്നും കേൾക്കാനുണ്ടു്. ഭാഗവതത്തിൻെറ ഉള്ളിലേയ്ക്കു കടന്നു് ഈ വകതിരിവിനു് വല്ല സാംഗത്യവുമുണ്ടോയെന്നു് അല്പമൊന്നു പരിശോധിക്കാം.

ഏതു് മാനദണ്ഡം വെച്ചുകൊണ്ടാണു് നാം ഒരു കൃതിയെ വകതിരിച്ചു് ഏതെങ്കിലും വിഭാഗത്തിലാക്കി മാററി നിർത്തുന്നതു്? പ്രസിദ്ധങ്ങളായ ഉപനിഷത്തുകളിലും പ്രതിഷ്ഠ നേടിയിട്ടുള്ള വേദാന്തകൃതികളിലും ദ്വൈതവിശിഷ്ടാദ്വൈതഭാവങ്ങളും അദ്വൈതസത്യവും വിവരിക്കപ്പെട്ടിട്ടുണ്ടു്. സൃഷ്ടിയെ സ്പർശിച്ചിട്ടില്ലാത്ത ഉപനിഷത്തുകളില്ലല്ലോ. സൃഷ്ടിചിന്തയെല്ലാം ദ്വൈതഭാവത്തിലേ സാദ്ധ്യമാവൂ എന്നു തീർച്ചയല്ലേ? അതുപോലെ ദ്വൈതഭാവനയും വിശിഷ്ടാദ്വൈതഭാവനയും നിലനിർത്തിക്കൊണ്ടുള്ള

ഉപാസനാക്രമങ്ങളും ഉപനിഷത്തുകളിൽ ഉട
നീളം ചർച്ചചെയ്തിട്ടുണ്ട്. സൂര്യനേയും അഗ്നി
യേയുമൊക്കെ ബ്രഹ്മമായി ഉപാസിക്കണമെന്നു
പറഞ്ഞാൽ ദ്വൈതഭാവനയെ തല്ക്കാലം അനു
വദിച്ചുകൊണ്ടുള്ള വിധികളാണവ. വിശിഷ്ടാ
ദ്വൈതഭാവനയ്ക്കു വഴങ്ങിക്കൊണ്ടു ആരംഭിക്കാവു
ന്നതാണ് ഉപനിഷത്തുകളിലെ സുപ്രസിദ്ധ
മായ പ്രണവോപാസന. ഉപനിഷത്സാര
സർവ്വസ്വമായ ഭഗവദ്ഗീതയും ഈ ക്രമംതന്നെ
അംഗീകരിക്കുന്നു. മാണ്ഡൂക്യകാരിക, യോഗ
വാസിഷ്ഠം മുതലായ അദ്വൈതവേദാന്തഗ്രന്ഥ
ങ്ങളിൽപോലും ഈ ക്രമം അപ്പാടെ നിഷേധി
ച്ചുകാണുന്നില്ല. പോരെങ്കിൽ ഉപനിഷത്തുകളെ
അപ്പാടെ പ്രായോഗികരംഗത്തു് പകർത്തിക്കാ
ണിക്കാനായി അവതരിച്ച ശ്രീരാമകൃഷ്ണദേവ
നെപ്പോലെയുള്ള സത്യപുരുഷന്മാർ ദ്വൈത
വിശിഷ്ടാദ്വൈതഭാവങ്ങൾ സാക്ഷാത്കരിച്ച
ശേഷമാണ് ക്രമമായി അദ്വൈതസത്യ
ത്തിൽ എത്തിച്ചേർന്നതു്. ദ്വൈതപ്രപഞ്ചത്തെ
കണ്ടനുഭവിച്ചുകൊണ്ടിരിക്കുന്ന ഒരു സത്യ
ജിജ്ഞാസുവിനും ഈ ക്രമം പാടെ തള്ളിക്കള
ഞ്ഞിട്ടു് അദ്വൈതസത്യം സാക്ഷാത്കരി
ക്കാൻ സാദ്ധ്യവുമല്ല. ഈ ജീവിതരഹസ്യം
നല്ലവണ്ണം അറിഞ്ഞിരുന്നതുകൊണ്ടാണ് ഉപ
നിഷദ്ദ്രഷ്ടാക്കളായ ഋഷിമാർ ദ്വൈതത്തിൽ
തുടങ്ങി സ്വകൃതികളെ അദ്വൈതത്തിൽ അവ
സാനിപ്പിച്ചതു്. അപ്പോൾ വസ്തുവിവരണ
ക്രമം നോക്കി ഒരു കൃതിയെയും ഒരു വിഭാഗ
ത്തിലും വേർതിരിച്ചു നിർത്താൻ സാദ്ധ്യമല്ല.
ഭാഗവതത്തിന്റെ സ്ഥിതിയും ഇതുതന്നെ.
സൃഷ്ടിവർണ്ണനകളിലും അവതാരലീലകളിലും
ദ്വൈതവിശിഷ്ടാദ്വൈതസാക്ഷാത്കാരങ്ങളി
ലും കൂടികടന്നു് അദ്വൈതസത്യത്തിൽതന്നെ
യാണ് ആ മഹാപുരാണവും എത്തിനിൽ
ക്കുന്നതു്.

വാസ്തവത്തിൽ ഒരു വേദാന്തകൃതിയെ
ശരിക്കും വിലയിരുത്തേണ്ടതു് പരമമായി സാ
ക്ഷാത്കരിക്കേണ്ട ലക്ഷ്യവസ്തുവിനെ അതു് വ്യ
ക്തമാക്കിത്തരുന്നുണ്ടോയെന്നു നോക്കിയാണ്.
ഒരു ശ്ലോകത്തിലെങ്കിലും ഇക്കാര്യം വെളിപ്പെട
ത്തിയിട്ടുണ്ടെങ്കിൽ ആ കൃതി ആ പരമസത്യത്തെ
പ്രതിപാദിക്കുന്നതുതന്നെയാണെന്നു തീരുമാനി
ക്കാം. വ്യക്തമായ ലക്ഷ്യപ്രഖ്യാപനമാണ് ഒരു
തത്വശാസ്ത്രഗ്രന്ഥത്തിന്റെ പ്രാണൻ. ഭാഗവത
പുരാണത്തിലാണെങ്കിൽ ഒന്നോ രണ്ടോ ഇടത്ത
ല്ല, ഇടവിട്ടിടവിട്ടു് ഉടനീളം അദ്വൈതബ്രഹ്മ
മാണ് പരമലക്ഷ്യം എന്നു് വ്യാസഭഗവാൻ
പ്രഖ്യാപിച്ചിട്ടുണ്ട്. ആരംഭത്തിൽതന്നെയുള്ള
വ്യക്തമായ ചില പ്രഖ്യാപനങ്ങൾ ഇവിടെ
എടുത്തു കാട്ടാൻ ശ്രമിക്കാം. മനുഷ്യജന്മം ലഭി
ച്ചാൽ പരമമായി പിൻതുടരേണ്ട ധർമ്മമെന്താ
ണെന്നു് ശൗനകാദിമുനിമാർ സൂതനോടു ചോദി
ച്ചു. ഭഗവദ്ഭക്തി ഒന്നുമാത്രമാണ് ജീവിത
ത്തിൽ പരമമായി പിൻതുടരേണ്ടതെന്നു്
സൂതൻ മറുപടിയും നൽകി. അതു മാത്രമേ
മോക്ഷത്തെ സാധിപ്പിക്കൂ. ഭൗതികമായ ധന
സമ്പത്തുകൊണ്ടു് ഒരിക്കലും മോക്ഷധർമ്മം നേടാ
വുന്നതല്ല. ധർമ്മത്തിന്നായി ധനം വ്യയംചെയ്യു
മ്പോൾ അവിടെ കാമം ഉണ്ടാകാനേ പാടില്ല.
കാമംകൊണ്ടു് ഇന്ദ്രിയപ്രീതി നേടുന്നതു് ഒരി
ക്കലും ജീവിതത്തിന്നു് ലാഭകരമല്ല. ജീവിച്ചി
രിക്കുന്നിടത്തോളം അതിനെ സഫലമാക്കാനു
ള്ള ഒരേ ഒരു വഴി തത്വാന്വേഷണമാണ്.
ഇവിടെ ചെയ്യുന്ന കർമ്മങ്ങൾകൊണ്ടൊന്നും അതു
നേടിയെടുക്കാവുന്നതുമല്ല. സൂതൻ ഇത്രയും
കാര്യങ്ങൾ വിവരിച്ചശേഷം അന്വേഷിക്കപ്പെ
ടേണ്ട തത്വം എന്താണെന്നു പ്രഖ്യാപിക്കുന്നു:

> വദന്തി തത്തത്വവിദഃ
> തത്വം യജ്ജ്ഞാനമദ്വയം
> ബ്രഹ്മേതി പരമാത്മേതി
> ഭഗവാനിതി ശബ്ദ്യതേ. ഭാ.1.2.11

തത്വവേദികൾ ആ പരമതത്വമെന്തെ
ന്നു് പ്രഖ്യാപിച്ചിട്ടുണ്ട്. അതത്രെ അദ്വയ
ജ്ഞാനം. ബ്രഹ്മമെന്നും, പരമാത്മാവെന്നും ഭഗ
വാനെന്നും മററുമുള്ള ശബ്ദങ്ങളിലാണ് അതറി
യപ്പെടുന്നതു്. പരമസത്യം അദ്വൈതജ്ഞാനം
മാണെന്നു് ഇതിനേക്കാൾ സ്പഷ്ടമായി മററാർക്കും
പ്രഖ്യാപിക്കാൻ സാധ്യമല്ല. പരമസത്യം അ
ദ്വൈതമാണെങ്കിൽ മററുള്ളതൊക്കെ അതിലെ
മായാദർശനങ്ങളാണെന്നു് പറയേണ്ടതുമില്ലല്ലോ.
പരമസത്യത്തെ ദർശിക്കാൻ അന്തിമമായി അവ
യൊക്കെ ഉപേക്ഷിക്കേണ്ടതായും വരും. ഇക്കാ
ര്യങ്ങളും വ്യാസഭഗവാൻ ഇടവിടാതെ ഭാഗവത
ത്തിൽ നമ്മെ ഓർമ്മിപ്പിക്കുന്നുണ്ടു്.

അദ്വൈതജ്ഞാനദർശനത്തിന്നു് ഇതരങ്ങ
ളായ എല്ലാ മായാദർശനങ്ങളേയും ഉപേക്ഷിച്ചേ
പററൂ എന്നു് ഭാഗവതത്തിൽ വ്യക്തമായി പറ
ഞ്ഞിട്ടുണ്ടോ? ഉണ്ടു്. അതും ഏറെക്കുറെ തുടക്ക
ത്തിൽതന്നെ. ഒന്നാംസ്കന്ധം മൂന്നാമദ്ധ്യായ
ത്തിൽതന്നെ. അവതാരങ്ങളെ എണ്ണിയെണ്ണി

പ്പറഞ്ഞിട്ട് ഭഗവാന്റെ ജന്മകർമ്മരഹസ്യങ്ങൾ സൂതൻ ശൗനകാദിമുനിമാർക്ക് വിവരിച്ചു. ആകാശത്തിൽ മേഘശകലങ്ങൾപോലെയും വായുവിൽ മൺതരികൾപോലെയുംജഗദീശ്വരസത്തയിൽ ആവിർഭവിച്ചു മറയുന്നവയാണ് ഇവയൊക്കെയെന്നു വിശദമാക്കി. ഈ ആവിർഭാവങ്ങൾക്ക് കേവലജഡമായ സ്ഥൂലരൂപവും ആത്മചൈതന്യം പ്രതിബിംബിക്കുന്ന സൂക്ഷ്മരൂപവുമുണ്ടെന്നും വെളിപ്പെടുത്തി. കേവലജഡത്തെ അസത്തെന്നും ചൈതന്യപ്രതിബിംബത്തോടുകൂടിയ സൂക്ഷ്മഭാവത്തെ സത്തെന്നും വ്യവഹരിക്കാം. ഈ ജഡജീവസത്തകൾക്കപ്പുറമാണ് പരമസത്യം. ഉപനിഷത്തുകളുടെ 'നേതി നേതി' മാർഗ്ഗംതന്നെ അപ്പടി അംഗീകരിച്ചുകൊണ്ട് സൂതൻ ശൗനകാദിമുനികളോട് പ്രഖ്യാപിക്കുന്നതു നോക്കുക:

യത്രേമേ സദസദ്രൂപേ
പ്രതിഷിദ്ധേ സ്വസംവിദാ
അവിദ്യയാത്മനി കൃതേ
ഇതി തദ് ബ്രഹ്മദർശനം. ഭാ.1.3.33.

ശുദ്ധബോധത്തിൽ സ്വരൂപവിസ്മൃതിയാകുന്ന അവിദ്യാശക്തി തല്ക്കാലത്തേയ്ക്കു ഉണ്ടെന്നു തോന്നിക്കുന്നവയാണ് ജീവസത്തയും ജഡസത്തയും. ശുദ്ധബോധത്തെ സമാശ്രയിച്ചുകൊണ്ട് ഈ രണ്ടിനെയും ഒരു സത്യാന്വേഷി തിരസ്കരിക്കണം. ഇങ്ങനെ സദസദ്രൂപങ്ങൾ പൂർണ്ണമായി തിരസ്കരിക്കപ്പെട്ടാൽ പിന്നെ അവശേഷിക്കുന്ന ശുദ്ധബോധവസ്തുതന്നെയാണ് ബ്രഹ്മം. സദസദ്ദർശനങ്ങൾക്കു മുൻപും അവ തിരസ്കരിക്കപ്പെട്ടശേഷവും നിത്യസത്യമായി വിളങ്ങുന്നതു് ബ്രഹ്മമാണെന്ന് ഇങ്ങനെ പ്രായോഗികമാർഗ്ഗത്തിലും സംശയമെന്യേ വ്യക്തമാക്കിയിട്ടുണ്ട്. ബ്രഹ്മവ്യതിരിക്തമായി കാണപ്പെടുന്നതെല്ലാം മായാപ്രകടനങ്ങളാണെന്നും ആ ദേവി ഉപരതയായല്ലാതെ സ്വയംപ്രകാശമായ സത്യം അറിയപ്പെടുകയില്ലെന്നും സൂതൻ ആകർഷകമായി അടുത്ത പദ്യത്തിൽത്തന്നെ ആവർത്തിച്ചുറപ്പിക്കുന്നു:

യദ്യേഷോപരതാ ദേവീ
മായാ വൈശാരദീ മതിഃ
സമ്പന്ന ഏവേതി വിദുഃ
മഹിമ്നി സ്വേ മഹീയതേ. ഭാ. 1. 3. 34.

ഈ ദേവി കെട്ടടങ്ങുകതന്നെ വേണം. ഇവൾ ആത്മസങ്കല്പംകൊണ്ടുമാത്രം രൂപംകൊണ്ട മായാദേവിയാണ്. ഇവൾ കെട്ടടങ്ങുമ്പോൾ ആത്മാവ് സമ്പന്നനായി ഭവിക്കുന്നു. അന്നാണ് അതു സ്വന്തം മഹിമാവിൽ വിരാജിച്ച് കാണപ്പെടുന്നതു്.

ബ്രഹ്മമാണ് പരമസത്യമെങ്കിൽ അതേക്കുറിച്ചുമാത്രം ദീർഘമായി പ്രതിപാദിച്ചാൽ മതിയായിരുന്നില്ലേ ? ജഡപ്രപഞ്ചത്തെക്കുറിച്ചും അവതാരലീലകളെക്കുറിച്ചും എന്തിനിത്രവിസ്തരിച്ചു ? ഈ ചോദ്യങ്ങൾ പ്രായേണ ഏതു വേദാന്തകൃതിയെക്കുറിച്ചും ചോദിക്കാവുന്നവയാണെന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. സത്യം ദ്വൈതമോ വിശിഷ്ടാദ്വൈതമോ ആയതുകൊണ്ടല്ല ഭാഗവതം അവതാരലീലകൾക്ക് പ്രാധാന്യം നൽകിയതു്. അതിന്റെ രഹസ്യം നാരദവ്യാസസംവാദത്തിൽ വെളിപ്പെടുന്നുണ്ട്. നാരദൻ പറയുന്നതു് നോക്കുക:

വിചക്ഷണോഽസ്യാർഹതി വേദിതും വിഭോ —
രനന്തപാരസ്യ നിവൃത്തിതഃ സുഖം
പ്രവർത്തമാനസ്യ ഗുണൈരനാത്മന —
സ്തതോ ഭവാൻ ദർശയ ചേഷ്ടിതം വിഭോഃ. 1,5.16.

പരമസത്യം ദേശകാലപരിധികൾക്കപ്പുറം നില്ക്കുന്നതാണ്. നിവൃത്തിമാർഗ്ഗം സ്വീകരിച്ച് ആ അനന്താനന്ദം അനുഭവിക്കാൻ ധീരനായ വിവേകിക്കേ കഴിയൂ. അധികം ജനങ്ങളും ആത്മാവുണ്ടെന്നുപോലും അറിയാതെ പ്രവൃത്തിമാർഗ്ഗത്തിൽ ഉഴലുന്നവരാണ്. അവർക്കുവേണ്ടി ഈ പ്രപഞ്ചത്തെ ഈശ്വരലീലയായി വർണ്ണിച്ചു കേൾപ്പിക്കൂ. ഈശ്വരബുദ്ധി ഇടകലരുന്നതോടെ കർമ്മശുദ്ധിയും ചിത്തശുദ്ധിയും കൈവന്ന് ഒരു ലൗകികൻ പോലും സത്യദർശനത്തിനു് സമർത്ഥനായിത്തീരുമെന്നു ഭാവം.

പരമലക്ഷ്യത്തിന്റെ പ്രഖ്യാപനത്തെ മുൻനിർത്തിയാണ് ഒരു വേദാന്തകൃതിയെ വിലയിരുത്തുന്നതെങ്കിൽ ഭാഗവതമെന്നല്ല എല്ലാ പുരാണഗ്രന്ഥങ്ങളും അദ്വൈതഗ്രന്ഥങ്ങളാണ്. അവയിലെ ദ്വൈതവിശിഷ്ടാദ്വൈതവിവരണങ്ങളെല്ലാം മാർഗ്ഗപ്രസ്താവനകളാണ്. മാർഗ്ഗങ്ങളെ പ്രാധാന്യേന കണ്ടുകൊണ്ടു് വിലകല്പിക്കുന്നതു് ആശയക്കുഴപ്പത്തിനും തെററിദ്ധാരണകൾക്കും ഇടവരുത്തും. അഥവാ ലക്ഷ്യത്തെ സിദ്ധാന്തപരമായിപ്പോലും സമീപിക്കാൻ കഴിയാതെ മനുഷ്യബുദ്ധി മാർഗ്ഗങ്ങളിൽതന്നെ ചുററിത്തിരിഞ്ഞുഴന്നു പോകുന്നതുകൊണ്ടായിരിക്കാം ഇങ്ങനെ സംഭവിക്കുന്നതു്.

# പ്രണവോപാസനയും നാദാനുസന്ധാനവും — 2

വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

അയമാദ്യഃ പരോ മന്ത്രഃ സുപ്രസിദ്ധഃ സ്വഭാവതഃ
മനനത്രാണരൂപത്വാന്മന്ത്ര ഇത്യഭിശബ്ദിതഃ.

[പ്രണവമാണ് ആദ്യത്തേ പരമമായ മന്ത്രം. പ്രയത്നം കൂടാതെ തനിയെ അനുഭവപ്പെടുന്നതിനാൽ സ്വാഭാവികമായും ഈ മന്ത്രം എല്ലാ ജീവന്മാർക്കും അറിയുവാൻ കഴിയുന്നു. തത്വത്തെ ബോധിപ്പിക്കുന്നതുകൊണ്ടും സംസാരഭയത്തിൽ നിന്നു രക്ഷിക്കുന്നതുകൊണ്ടും പ്രണവത്തെ മന്ത്രമെന്നു കൂടി ശാസ്ത്രങ്ങളിൽ വ്യവഹരിച്ചു വരുന്നു.] എന്നാണ് സൂതസംഹിതയിൽ പ്രണവത്തെക്കുറിച്ചു പ്രതിപാദിക്കുന്നത്. ''ആദിമമായ ഈ പ്രണവമന്ത്രം എല്ലാവർക്കും അനുഭവപ്പെടുന്നുണ്ടെങ്കിലും ആ വസ്തുത ആരും അറിയുന്നില്ല. അതുകൊണ്ട് ഗുരുവിൻെറ ഉപദേശം കൊണ്ടല്ലാതെ മററനേകകോടി ഗ്രന്ഥങ്ങൾ പഠിച്ചാലും പ്രണവസ്വരൂപം അറിയുവാൻ സാദ്ധ്യമല്ല. എല്ലാററിലും ആദിഭൂതവും സ്വപ്രകാശസ്വരൂപവുമായ പരമശിവൻെറ വാചകമാണ് ശ്രേഷ്ഠമായ ഈ മന്ത്രം. ഇതിനെക്കാൾ ശ്രേഷ്ഠമായിട്ടോ ഇതിനോടു കിട നിൽക്കത്തക്ക വിധത്തിലോ വേറെ യാതൊരു മന്ത്രവും ഇല്ലെന്നു ഞാൻ രണ്ടു കൈയ്യും പൊക്കി സത്യം ചെയ്യുന്നു. പക്ഷേ പന്ത്രണ്ടുവർഷം പരിശോധിച്ചുനോക്കിയതിനുശേഷം ഈശ്വരപ്രേരണയുണ്ടെങ്കിൽ മാത്രമേ ഈ മന്ത്രം ശിഷ്യന്മാർക്കുപദേശിച്ചുകൊടുക്കാവൂ. പരീക്ഷിച്ചുനോക്കാതെ ശിഷ്യന്മാർക്കിതുപദേശിച്ചുകൊടുത്താൽ പെട്ടെന്നു മരിച്ചുപോകാനിടയുണ്ട്. അവർ സമ്പാദിച്ച പുരുഷാർത്ഥം പോലും നഷ്ടപ്പെടുകയും ചെയ്യും. എന്തിനധികം പറയുന്നു, ഇതിൻെറ വൈശിഷ്ട്യം പറയുവാൻ എനിക്കോ, മുനികൾക്കോ, ദേവന്മാർക്കോ മാത്രമല്ല, സർവ്വജ്ഞനായ ഈശ്വരനുപോലും കഴിവില്ല, എന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ.'' ഇപ്രകാരം സൂതൻ മഹർഷിമാരോടു പറയുന്നതായി സൂതസംഹിതയിൽ വർണ്ണിച്ചിട്ടുണ്ട്.

ഈ വിവരണംകൊണ്ടെല്ലാം സ്പഷ്ടമാകുന്നത് ഓംകാരോപാസന സർവ്വശ്രേഷ്ഠമായ ഒരു സാധനതന്നെയാകുന്നു എന്നാണല്ലോ. ശിഷ്യൻ സദ്ഗുരുവിനെ ആശ്രയിച്ച് അദ്ദേഹത്തിൻെറ അനുഗ്രഹപൂർണ്ണമായ ഉപദേശം ഗ്രഹിച്ച് ശ്രദ്ധാഭക്തിപുരസ്സരം ഉപാസിച്ചെങ്കിലേ ശാസ്ത്രത്തിൽ പറയുന്ന ഫലം സാധകന്മാർക്കു സിദ്ധിക്കയുള്ളൂ. അധികാരിഭേദമനുസരിച്ച് പ്രണവത്തിൻെറ ഉച്ചാരണത്തിനും വ്യത്യാസമുണ്ടാകും. ഓംകാരത്തിനു് നൂററിഎഴുപതു തരം ഉച്ചാരണങ്ങളുണ്ടെന്നു് മന്ത്രശാസ്ത്രജ്ഞന്മാർ പറയുന്നു. ഓരോ ഉച്ചാരണത്തിൻേറയും ഫലം ഓരോന്നാണെന്നുകൂടി അവർ വെളിപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ട് ഗ്രന്ഥത്തിലും പ്രഭാഷണത്തിലും എത്ര വിസ്തരിച്ചു പ്രതിപാദിച്ചാലും ഗുരൂപദേശമില്ലാതെ പ്രണവരഹസ്യം മനസ്സിലാക്കാൻ സാധകന്മാർക്കു സാധിക്കയില്ല. കാരണം, പ്രണവം അനുഭവരൂപത്തിലാണു പ്രകാശിക്കുന്നത്. പ്രണവനാദോപാസനയ്ക്കു് വിശേഷിച്ച് ഒരു കർമ്മവും ജപവും പ്രയത്നവും ആവശ്യമില്ല. ഗുരുനാഥൻ ഉപദേശിക്കുമ്പോൾത്തന്നെ അതനുഭവപ്പെടും. അങ്ങനെ അനുഭവപ്പെടുന്ന പ്രണവധ്വനിയിൽ ശ്രദ്ധാപൂർവ്വം മനസ്സുവെച്ച് നിരന്തരം അനുസന്ധാനം ചെയ്താൽ സുകൃതിയാണെങ്കിൽ ഒരു മണ്ഡലത്തിനകം ആ മന്ത്രം സഹജമായിത്തീരും. പിന്നീട് അഭ്യാസപാടവംകൊണ്ട് ധാരണ, ധ്യാനം, സമാധി ഈ ക്രമമനുസരിച്ച് അഭ്യാസം പുരോഗമിപ്പിച്ചാൽ നിർവ്വികല്പസമാധിയിലെത്താൻ സാധകനു കഴിവുണ്ടാകും. ഇതെല്ലാം വെറും വീൺവാക്കാണെന്നും ഇതൊന്നും അനുഭവപ്പെടുകയില്ലെന്നും വാദിച്ച് ശ്രദ്ധാലുക്കളുടെ വിശ്വാസം നശിപ്പിക്കുവാൻ ബഹിർമുഖന്മാരായ ധാരാളം ആളുകൾ നമ്മുടെ ഇടയിലുണ്ടായേക്കാം. അവരുടെ ജല്പനങ്ങൾ ചെവിക്കൊള്ളാതെ ഗുരുവും ശാസ്ത്രങ്ങളും പറയുന്നതു സത്യമാണെന്നു വിശ്വസിച്ച് സാധകന്മാർ പ്രണവം ഉപാസിച്ചാൽ അതിനുള്ള ഫലം ലഭിക്കുകതന്നെ ചെയ്യും.

ശ്രീനാരായണഗുരുസ്വാമികൾ പ്രണവോപാസനയുടെ അചിന്ത്യമായ മാഹാത്മ്യത്തെക്കുറിച്ച് തന്റെ ഗ്രന്ഥങ്ങളിൽ പലയിടത്തും പ്രകാശിപ്പിക്കുന്നതായി കാണുന്നു. അദ്ദേഹം പ്രണവാഭ്യാസത്തിൽ വലിയ സിദ്ധനായിരുന്നു എന്ന് സ്വകൃതികളിൽനിന്ന് മനസ്സിലാക്കാൻ പ്രയാസമില്ല.

ഒന്നായ മാമതിയിൽനിന്നായിരം ത്രിപുടി
വന്നാശു തന്മതി മറ—
ന്നന്നാദിയിൽ പ്രിയമുയന്നാടലാം കടലി—
ലൊന്നായി വീണു വലയും
എന്നാശയം, ഗതിപെറും നാദഭൂമിയിലമ—
ന്നാവിരാഭ തടവും
ചിന്നാഭിയിൽ ത്രിപുടി എന്നാണറും പടിയ—
മന്നാറിടുന്നു ജനനീ!

നവമഞ്ജരിയിലെ ആദ്യത്തേ സ്തോത്രമാണിതു്. ഏകവും പൂർണ്ണവുമായ ബ്രഹ്മത്തെയാണ് ''മാ മതി''പദംകൊണ്ടു് ശ്രീനാരായണൻ വിവക്ഷിച്ചിരിക്കുന്നതു്. അജ്ഞാനംനിമിത്തം അനേകം അനേകം ത്രിപുടി വന്നു് ആ ബ്രഹ്മസ്വരൂപത്തെ മറയ്ക്കുക നിമിത്തം ഭോഗ്യവിഷയങ്ങളിൽ ആനന്ദമുണ്ടെന്നു കരുതി അതിനുവേണ്ടി പരിശ്രമിച്ചു് ദുഃഖക്കടലിൽ വീണു വലയുന്ന എന്റെ മനസ്സ് അഭയം അരുളുന്ന നാദഭൂമിയിൽ ഉറച്ചു് ചിത്സ്വരൂപമായ ബ്രഹ്മത്തിൽ അടങ്ങി ത്രിപുടിയും ദുഃഖവും അററു് അല്ലയോ അമ്മേ, ഞാൻ എന്നാണ് പരമസുഖമായ മോക്ഷം അനുഭവിക്കുന്നതു്? ഇപ്രകാരമാണല്ലോ പ്രസ്തുത സ്തോത്രത്തിൽക്കൂടി ആ സദ്ഗുരു തന്റെ ആശയം പ്രകാശിപ്പിക്കുന്നതു്. ഈ സ്തോത്രത്തിലെ ''ഗതിപെറും നാദഭൂമി''യെന്ന പദപ്രയോഗം നാദാനുസന്ധാനരൂപമായ പ്രണവോപാസനയെ സൂചിപ്പിക്കുന്നതാണെന്നു് അനുഭവസ്ഥന്മാക്കറിയുവാൻ പ്രയാസമില്ല. ഇതുപോലെ ആത്മോപദേശശതകത്തിലും ശ്രീനാരായണഗുരു പ്രണവധ്യാനത്തെ പരാമർശിക്കുന്നതായി കാണാം. ജിജ്ഞാസുക്കളുടെ അറിവിനുവേണ്ടി ആത്മോപദേശശതകത്തിലെ ചില പദ്യങ്ങൾകൂടി ഇവിടെ ഉദ്ധരിക്കാം:

അധികവിശാലമരുപ്രദേശമൊന്നായ്
നദിപെരുകുന്നതുപോലെ വന്നു നാദം
ശ്രുതികളിൽ വീണു തുറക്കമക്ഷി;യെന്നും
യതമിയലും യതിവര്യനായിടേണം.

ധ്വനിമയമായ് ഗഗനം സ്ഫുരിക്ക; മന്നാ—
ളണയുമതിങ്കലശേഷദൃശ്യജാലം;
പുനരവിടെ ത്രിപുടിക്കു പൂർത്തി നൽകും
സ്വനവുമടങ്ങുമിടം സ്വയംപ്രകാശം.

ഈ രണ്ടു് ശ്ലോകങ്ങളും ആത്മോപദേശശതകത്തിൽ രണ്ടു സ്ഥലത്തായിട്ടാണ് ചേർത്തിരിക്കുന്നതു്. അവ തുടച്ചയായി മനനം ചെയ്യപ്പെടേണ്ട ഉപദേശങ്ങളാണ്. ശ്രദ്ധാലുക്കൾ തിരഞ്ഞുപിടിച്ചു് അനുസന്ധാനം ചെയ്തുകൊള്ളട്ടെ എന്നു കരുതിയാവാം ഗ്രന്ഥത്തിൽ ഇങ്ങനെ ചേർത്തിരിക്കുന്നതു്. ഇവയിൽ ആദ്യത്തെ ശ്ലോകം പ്രണവോപാസകന്റെ പ്രാരംഭദശയിലുള്ള അനുഭവമാണ് ചൂണ്ടിക്കാണിക്കുന്നതു്. വിശാലമായ മരുപ്രദേശം മുഴവൻ വ്യാപിച്ചു് നദി ഒഴകിവരുമ്പോൾ ഉണ്ടാകുന്ന ഇരമ്പൽ പോലെ ഉപാസകന്റെ ചെവികളിൽ പ്രണവധ്വനി നിരന്തരം മുഴങ്ങിക്കൊണ്ടിരിക്കും. അപ്പോഴാണ് അയാളുടെ മനസ്സ് ആത്മാഭിമുഖമായി ത്തിരിയുന്നതു് എന്നു് ''തുറക്കമക്ഷി'' എന്ന പദം സൂചിപ്പിക്കുന്നുണ്ടു്. പക്ഷേ ഈ അനുഭവം ഇന്ദ്രിയനിയന്ത്രണവും മനസ്സംയമവും ഉള്ള ജിജ്ഞാസുക്കൾക്കേ സിദ്ധിക്കുകയുള്ളൂ എന്നുകൂടി ''യതമിയലും യതിവര്യനായിടേണം.'' എന്ന ഉപദേശത്തിലൂടെ അദ്ദേഹം എടുത്തു പറയുന്നതായി തോന്നുന്നു. എന്നാൽ സാധകന്മാരിൽ പലരും ഈ നാദം ശ്രവിച്ചുകൊണ്ടു മാത്രം ജീവിതം കഴിച്ചുകൂട്ടുന്നവരാണ്. അതുകൊണ്ടു മാത്രം ആത്മസാക്ഷാത്കാരം സിദ്ധിക്കുകയില്ല. അതിനാൽ തീവ്രജിജ്ഞാസു അങ്ങനെയിരുന്നാൽ പോരാ, നിരന്തരം നാദാനുസന്ധാനം ചെയ്തു് ''കേൾക്കുന്നവൻ, കേൾക്കപ്പെടുന്ന നാദം, കേൾവി'' ഈ ത്രിപുടീരൂപത്തിലുള്ള അനുഭവത്തേയും അതിക്രമിച്ചു് വ്യാപകമായി പ്രകാശിക്കുന്ന ബിന്ദുവിനേയും അതിനും കാരണമായ ശക്തിയേയും കടന്നു ജയിച്ചു് സർവ്വചിന്തകളും വൃത്തികളും അടക്കണം. അപ്പോൾ മാത്രമേ സ്വയംപ്രകാശമായ ശിവസ്വരൂപം, വാക്കിനും മനസ്സിനും വിഷയമല്ലാത്ത ബ്രഹ്മം, നിജസ്വരൂപത്തിൽ പ്രകാശിക്കുകയുള്ളൂ എന്നു് ''ധ്വനിമയമായ്'' എന്നു തുടങ്ങുന്ന ശ്ലോകത്തിൽക്കൂടി യോഗേശ്വരനായ സദ്ഗുരുസ്വാമികൾ ജിജ്ഞാസുക്കളെ ഓർമ്മിപ്പിക്കുന്നു. പ്രണവോപാസനകൊണ്ടു് പരയിൽ മനസ്സു ലയിച്ചാൽ

കാലത്തെപ്പോലും വിസ്മരിച്ച് നിർവ്വികല്പസമാധിയിൽ എത്തുമെന്നുകൂടി സ്വാനുഭവം വെച്ചുകൊണ്ടദ്ദേഹം പറയുന്നതു നോക്കുക:

> പരയുടെ പാലു നുകർന്ന ഭാഗ്യവാന്മാ-
> ർക്കൊരു പതിനായിരമാണ്ടൊരല്പനേരം:
> അറി,വപരപ്രകൃതിക്കധീനമായാ-
> ലര ഞൊടിയായിരമാണ്ടുപോലെ തോന്നും.

ഇങ്ങനെയെല്ലാം എടുത്തു കാണിക്കുന്നതു് പ്രണവോപാസനകൊണ്ടു് ആത്മസാക്ഷാത്ക്കാരം സിദ്ധിക്കുമെന്നുള്ള ഉപദേശം വെറും സങ്കല്പമാണെന്നും അതാർക്കും അനുഭവപ്പെടുകയില്ലെന്നും വിചാരിക്കുന്നവരുടെ തെററിദ്ധാരണ നീക്കുന്നതിനാണെന്നുകൂടി പറഞ്ഞുകൊള്ളട്ടെ. പ്രാചീനന്മാരായ ഋഷികൾക്കും ആചാര്യന്മാർക്കും അനുഭവപ്പെട്ട ആ തത്വംതന്നെ ആധുനികന്മാരായി നമ്മുടെ നാട്ടിൽ ജീവിച്ചിരുന്ന, നമ്മിൽ പലർക്കും അടുത്തു പരിചയിക്കാൻ കഴിഞ്ഞിട്ടുള്ള അതിവർണ്ണാശ്രമികളായ പല സദ്ഗുരുക്കന്മാർക്കും അനുഭവപ്പെട്ടിട്ടുണ്ടെന്നു് ആ പൂജ്യപാദന്മാരുടെ ഉപദേശങ്ങളിൽനിന്നും, ഗ്രന്ഥങ്ങളിൽനിന്നും, നേരിട്ടും അവരുടെ ശിഷ്യന്മാർവഴിക്കും നമുക്കു് അറിയുവാൻ കഴിയുന്നു. പക്ഷേ ഈ അനുഭവം വെറും ബഹിർമുഖന്മാർക്കു് ഉണ്ടാകുകയില്ല എന്നുള്ളതു് ഒരു പരമാത്ഥമാണു്. അതുകൊണ്ടത്രേ ശ്രീ നാരായണഗുരുസ്വാമികൾ ആത്മോപദേശതകത്തിൽ,

> ത്രിഭുവനസീമ കടന്നു തിങ്ങി വിങ്ങും
> ത്രിപുടി മുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം
> കപടയതിക്കു കരസ്ഥമാകുവീലെ-
> ന്നപനിഷത്തിരഹസ്യമോർത്തിടേണം.

എന്നു രേഖപ്പെടുത്തുവാനിടയായതു്. ''പുനരവിടെ ത്രിപുടിക്കു പൂർത്തിനല്ലം സ്വനവുമടങ്ങുമിടം സ്വയംപ്രകാശം'', എന്ന മുൻപു വെളിപ്പെടുത്തിയ അനുഭൂതിതന്നെ 'ത്രിഭുവനസീമകടന്നു' എന്നു തുടങ്ങുന്ന പ്രസ്തുത ശ്ലോകത്തിലെ പൂർവ്വാർദ്ധത്തിലും ഗുരുദേവൻ വ്യക്തമായി പറയുന്നുണ്ടല്ലോ. പക്ഷേ ഈ അനുഭവം സന്ന്യാസിവേഷംകെട്ടിയതുകൊണ്ടു മാത്രം ഉണ്ടാകുകയില്ല. ദീർഘനാൾ ഗുരുശുശ്രൂഷ ചെയ്തു് പ്രണവോപദേശം ഗ്രഹിച്ചു ധൈര്യസമേതം അതഭ്യസിച്ച് സമാധി പരിശീലിച്ചെങ്കിലേ ഉണ്ടാകുകയുള്ളു എന്നാണു് ''കപടയതിക്കു കരസ്ഥമാകുവീല.'' എന്ന പ്രയോഗംകൊണ്ടു് അദ്ദേഹം നമ്മെ ഉദ്ബോധിപ്പിക്കുന്നതു്.

പ്രണവം ഹ്രസ്വം, ദീർഘം, പ്ലുതം, ഇങ്ങനെ മൂന്നു വിധത്തിൽ ഉച്ചരിക്കാറുണ്ടു്. ഹ്രസ്വത്തേക്കാൾ ദീർഘത്തിനും ദീർഘത്തേക്കാൾ പ്ലുതത്തിനും ധ്വനി അനുഭവപ്പെടുത്തുവാനുള്ള ശക്തി ഉണ്ടെന്നു പത്മപുരാണത്തിൽ പറയുന്നു. ആദ്യം പ്രണവം ദീർഘമായി ഉച്ചരിച്ചുകൊണ്ടിരിക്കണം. അപ്പോൾ പ്രാണാഘാതംകൊണ്ടു കുണ്ഡലിനി ഉണർന്നു സഹസ്രാരപത്മത്തിലേയ്ക്കു വരും. ആ അഭ്യാസത്തിൽനിന്നു് ധ്വനി തനിയെ അനുഭവപ്പെട്ടാൽ പിന്നീടു് ധ്വനിയിൽ വേണം മനസ്സുറപ്പിക്കുവാൻ. ഈ ധ്വനിക്കു് അനാഹതനാദമെന്നുകൂടി ഒരു പേരുണ്ടു്. ആഘാതംകൊണ്ടല്ലാതെ തനിയെ ഉണ്ടാകുന്നതു് എന്നാണതിനത്ഥം. ഈ അഭ്യാസം പരമഹംസന്മാരുടെ ഗുപ്തധനമായി പരിഗണിക്കപ്പെടുകയും പരികീർത്തിക്കപ്പെടുകയും ചെയ്യുന്നു. എന്നാൽ ഏതാശ്രമത്തിൽ പെട്ടവർക്കും അർഹതയുണ്ടെങ്കിൽ പ്രണവം അഭ്യസിക്കുവാൻ നിയമം ഉണ്ടു്. മനഃശുദ്ധിയും ശരീരശുദ്ധിയും വർദ്ധിച്ചെങ്കിലേ പ്രണവനാദം അഭിവ്യഞ്ജിക്കുകയുള്ളു. കാമവും ക്രോധവും ഉള്ളവർക്കു് അതനുഭവപ്പെടാൻ പ്രയാസമുണ്ടു്. അതുകൊണ്ടാണു് വിദ്യാരണ്യസ്വാമികൾ ''ധീദോഷഹീനൻ'' എന്ന വിശേഷണം സാധകന്മാർക്കു കൊടുത്തിരിക്കുന്നതു്. 'ബുദ്ധതത്വൻ,' 'ധീദോഷഹീനൻ,' 'ഏകാന്തവാസി' എന്നിങ്ങനെ മൂന്നു വിശേഷണങ്ങളാണല്ലോ പ്രണവോപാസകനു സ്വാമികൾ കൊടുത്തിരിക്കുന്നതു്. ബുദ്ധതത്വൻ എന്നതിനു് പ്രണവത്തിന്റെ അത്ഥവും അതനുഷ്ഠിക്കേണ്ട ക്രമവും ഗുരുസന്നിധിയിൽനിന്നു ബോധിച്ചവൻ എന്നാണിവിടെ അത്ഥം വിവക്ഷിച്ചിരിക്കുന്നതു്. ബോധിച്ചാലും മനഃശുദ്ധിയില്ലെങ്കിൽ അനുഭവപ്പെടുകയില്ലെന്നു് ധീദോഷഹീനപദം സൂചിപ്പിക്കുന്നു. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം ഈ ആറു ദോഷങ്ങളാണു് മനസ്സിനു് ഏററവും മാലിന്യം നല്കുന്നതു്. അതുകൊണ്ടു് ഈ ആറിനുംകൂടി അരിഷഡ്വർഗ്ഗം എന്നുള്ള പേരുകൂടി സിദ്ധിച്ചിട്ടുണ്ടു്. കണ്ണു്, നാക്കു്, മൂക്കു്, തൊലി, ചെവി ഈ ഇന്ദ്രിയങ്ങളിൽക്കൂടി അനുഭവപ്പെടുന്ന വിഷയങ്ങൾ സ്വന്തം സുഖത്തിനുവേണ്ടി എന്നും അനുകൂലമായിരിക്കണം എന്നുള്ള മനോവൃത്തിയാണു് കാമം. വിഷയത്തിൽ സുഖമുണ്ടെന്നുള്ള സങ്കല്പം കാമത്തെ ഉളവാക്കിക്കൊണ്ടി

രിക്കും. വിഷയങ്ങളിൽ സുഖമില്ലെന്നും ഈശ്വരനിൽമാത്രമേ സുഖമുള്ള എന്നും വിചാരിച്ചറിഞ്ഞാൽ കാമം ഇല്ലാതാകുകയും വൈരാഗ്യം വർദ്ധിക്കുകയും ചെയ്യും. അതോടുകൂടി ബാക്കി ദോഷങ്ങളും നീങ്ങിപ്പോകും. ഈ രീതിയിൽ മനോമാലിന്യം നീക്കിയാലും മററു വിഷയങ്ങളിൽ ജപപൂജാദികളിൽ മാത്രം വർത്തിച്ചുകൊണ്ടിരുന്നാൽ പ്രണവോപാസനവഴി സമാധി സിദ്ധിക്കയില്ല. അതുകൊണ്ടാണു് സാധകൻ ഏകാന്തവാസികൂടി ആയിരിക്കണമെന്നു് ശ്രീ വിദ്യാരണ്യസ്വാമികൾ ഉപദേശിക്കുന്നതു്. ഗുഹയിലോ പൂജാമുറിയിലോ ഇരുന്നു ധ്യാനിച്ചാൽ പ്രണവം ദീർഘമായി ഉച്ചരിച്ചു കഴിഞ്ഞാൽ മണിനാദംപോലെ ധ്വനി ശിരസ്സിൽ മുഴങ്ങും. അതിൽ പ്രാണനും മനസ്സും ഉറപ്പിച്ചാൽ കേവലകുംഭകവും മനോന്മനിയും പെട്ടെന്നു സിദ്ധിക്കുന്നതാണു്.

യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ.

ഗീതയിലും ഇങ്ങനെയാണല്ലോ പറയുന്നതു്. ദേഹവും മനസ്സും വശപ്പെടുത്തി മററൊന്നിലും ആശയില്ലാതെയും സ്വന്തമായി ഒന്നും വെച്ചുകൊണ്ടിരിക്കാതെയും കഴിഞ്ഞുകൂടുന്ന യോഗി, ഏകാന്തസ്ഥലത്തു തനിയേ ഇരുന്നു് എപ്പോഴും മനസ്സിനെ ആത്മാകാരമാക്കിത്തീർത്തു് സമാധിക്കു് ഉറപ്പു വരുത്തേണ്ടതാകുന്നു, എന്നാണു് ഭഗവാൻ പ്രസ്തുതശ്ലോകംവഴി ഉപദേശിക്കുന്നതു്. തുടന്നു ഭഗവാൻ ഇങ്ങനെ പറയുന്നു: അധികം ഉയൎച്ചയും അധികം താഴ്ചയും ഇല്ലാതെ, പരിശുദ്ധമായ ഒരു സ്ഥലത്തു് ഇരിക്കുന്നതിനായി സ്ഥിരമായി ഒരാസനം വെയ്ക്കണം. ആദ്യം ഭൂമിയിൽ ദർഭപ്പുല്ല വിരിച്ചിട്ടു് അതിനു മുകളിൽ മാൻതോലും അതിനുമീതേ വസ്ത്രവും വിരിക്കണം. അങ്ങനെയുള്ള ആസനത്തിലിരുന്നുകൊണ്ടു് മനസ്സിനെ പ്രണവസ്വരൂപമായ ബ്രഹ്മത്തിൽ നിർത്തി ചിത്തവ്യാപാരത്തേയും ഇന്ദ്രിയവ്യാപാരങ്ങളേയും അടക്കി ആത്മശുദ്ധിക്കുവേണ്ടി ജിജ്ഞാസു ധ്യാനാഭ്യാസം തുടന്നു നടത്തണം. ഇങ്ങനെ മനസ്സിനെ വിഷയങ്ങളിൽനിന്നു പിൻതിരിച്ചു് ധ്യാനിച്ചുകൊണ്ടിരിക്കുന്ന യോഗി എന്നെ, ബ്രഹ്മത്തെ, ആശ്രയിച്ചിരിക്കുന്നതും മോക്ഷമാകുന്ന നിഷ്ഠയോടുകൂടിയതുമായ ശാന്തിയിലെത്തുന്നു. ഇപ്രകാരം ധ്യാനനിഷ്ഠനായിരിക്കുന്ന ജിജ്ഞാസുവിൻെറ അന്ത്യദശയെക്കുറിച്ചുകൂടി ഗീതയിൽ എട്ടാം അദ്ധ്യായം പന്ത്രണ്ടും പതിമ്മൂന്നും ശ്ലോകങ്ങളിൽ ഭഗവാൻ വൎണ്ണിച്ചിട്ടുണ്ടു്. നവദ്വാരങ്ങളെ അടക്കി മനസ്സിനെ ഹൃദയത്തിൽ നിരോധിച്ചു നിർത്തി മൂർദ്ധാവിൽ ബ്രഹ്മരന്ധ്രത്തിൽ പ്രാണവായുവിനെ ആക്കി സ്ഥിരമായ ഏകാഗ്രതയോടുകൂടി ഓംകാരത്തെ ഉച്ചരിച്ചുകൊണ്ടും അതിൻെറ അർത്ഥമായ എന്നെ, ബ്രഹ്മത്തെ, ഇടതടവില്ലാതെ സ്മരിച്ചുകൊണ്ടും ദേഹം ഉപേക്ഷിക്കുന്ന യോഗി പരമഗതിയടയുന്നു. പരമമായ ഗതി എന്ന പദംകൊണ്ടു് ആ യോഗിക്കു പുനർജന്മരഹിതവും ബ്രഹ്മലോകപ്രാപ്തി എന്ന പേരിൽ അറിയപ്പെടുന്നതുമായ ക്രമമുക്തിയാണു ലഭിക്കുന്നതെന്നു ശ്രീ ശങ്കരഭഗവത്പാദർ സ്വഭാഷ്യത്തിൽ സൂചിപ്പിക്കുന്നു. എന്നാൽ സമാധിയിൽ പ്രകാശിക്കുന്ന നിരുപാധികമായ ശിവസ്വരൂപം തൻെറ സ്വരൂപംതന്നെയാണെന്നുറപ്പുവരുത്തിയിട്ടുള്ള യോഗി വിദേഹകൈവല്യമടയുമെന്നുതന്നെ വേദാന്തശാസ്ത്രം സിദ്ധാന്തിച്ചിട്ടുണ്ടു്.

# തവ ദാസോഹം ഗുരുദേവ!

**എ. കെ. മേനോൻ**

തവ ദാസോഹം തവ ദാസോഹം
തവ ദാസോഹം ഗുരുദേവ!
താവകചരിതം പരമപവിത്രം
ശാരദരമണ! ഗുരുദേവ! തവ....

ബ്രഹ്മാവിഷ്ണു മഹേശ്വരനോ നീ,
സുരപതിതാനോ, രഘുപതിയോ ?
ഭാസ്കരനോ നീ പനിമതിയോ, ഒരു
യതിവരനോ, ശ്രീ ബുദ്ധൻതാനോ ? തവ....

ആരെന്നാലും നിരുപമഗുരുവര—
നാർത്ത്രാണപരായണദേവൻ
പരമപ്രേമം വർഷിച്ചവനിയി—
ലാത്മാനന്ദമുണർത്തിയ ഗുരു നീ (തവ....)

നിൻതിരുചരണം പണിയുന്നിഹ ഞാൻ
പ്രേമസുധാകര പാലയ മാം
നിൻകൃപയല്ലാതില്ലൊരു ശരണം
കലിയുഗവരദ പാലയ മാം. തവ..

# ഒരു തീൎത്ഥയാത്ര

വൈശ്രവണത്തു് രാമൻനമ്പൂതിരി

മുമ്പു് മൂന്നു തവണ സന്ദൎശിച്ചിട്ടുണ്ടെങ്കിലും ഭുവനൈകഭാഗ്യമായ ശ്രീ വൃന്ദാവനാദിപുണ്യ ഭൂമികളിൽനിന്നു് പൂൎണ്ണബ്രഹ്മത്തിൻെറ, ആ ഭക്തദാസൻെറ, ആ കരുണാൎണ്ണവൻെറ, ശ്രീപാദ പത്മങ്ങളാൽ അതിപാവനമായ ആ പാംസുക്കളിൽ ഒരിക്കൽക്കൂടി കിടന്നുരുളുവാനുള്ള അത്യാൎത്തി പിന്നെയും ഹൃദയത്തിൽ അനുനിമിഷം വൎദ്ധിച്ചുതന്നെ വന്നു. ആ കാരുണ്യസാഗരൻെറ കരുണയാൽ അതിനുള്ള മഹാഭാഗ്യം കഴിഞ്ഞ ഫെബ്രുവരിയിൽ ഞങ്ങൾക്കു് സിദ്ധിച്ചു. ഒരു ഗൃഹസ്ഥൻെറ നിലയിൽ അവശ്യം ചെയ്യേണ്ടതായ പലപല കാൎയ്യങ്ങളും വിട്ടു് കുറേ കാലത്തേയ്ക്കു് ഒരു ദൂരയാത്ര ചെയ്യുന്നതു് ശരിയോ എന്നുള്ള വിചാരപരമ്പരകൾ പലപ്പോഴും ഹൃദയത്തിൽ അലതല്ലിയിട്ടുണ്ടു്! എന്നാൽ ഭഗവാൻെറ കൃപാകടാക്ഷത്താൽ ഈ പരീക്ഷകളിലെല്ലാം ഒരുവിധം വിജയം സിദ്ധിച്ചു.

നിസ്സാരമായ ഒരു പീഡ വന്നാൽ അവശനായി നിലവിളിക്കുന്ന മനുഷ്യൻ സൎവ്വവും താൻ നടത്തുന്നുവെന്നു് അഭിമാനിക്കുന്നു. കാലസ്വരൂപനായ ഈശ്വരൻെറ മുമ്പിൽ അവൻെറ മനോരാജ്യക്കോട്ടകളെല്ലാം ക്ഷണനേരംകൊണ്ടു് നിലംപതിക്കുന്നു. സൎവ്വശക്തനായ അദ്ദേഹത്തിൻെറ കൃപകൂടാതെ ആൎക്കു് എന്തുചെയ്യുവാൻ കഴിയും ?

സൎവ്വദേവതകളും സ്വസ്വകൃത്യം നിൎവ്വഹിക്കുന്നതു് തന്തിരുവടിയുടെ ആജ്ഞയാലാണു്. ഉപനിഷത്തിൽ ഇതിനെ സംബന്ധിച്ച ഒരു കഥയുണ്ടു്: ദേവന്മാരുടെ അഹങ്കാരം വൎദ്ധിച്ചപ്പോൾ തന്തിരുവടി അവരുടെ മുമ്പിൽ ഒരു ഭൂതസ്വരൂപേണ ആവിർഭവിച്ചു. ഒരു ഉണങ്ങിയ ഇല മുമ്പിൽ ഇട്ടുകൊടുത്തു് അരുളിച്ചെയ്തു: ''ഇതു് ഒന്നു് ഇളക്കുകയോ, കരിക്കുകയോ, നനയ്ക്കുകയോ ചെയ്യുക.'' അഹങ്കാരികളായ അഗ്നി, വരുണൻ മുതലായ ദേവന്മാർ കഴിയുന്നതെല്ലാം ചെയ്തുനോക്കി. ഒന്നു ചലിപ്പിക്കുവാനോ, കരിക്കുവാനോ, നനയ്ക്കുവാനോ അവൎക്കു് കഴിഞ്ഞില്ല. അവരുടെ അഹങ്കാരമെല്ലാം പറപറന്നു. അവസാനം തന്തിരുവടിയുടെ ശക്തിസ്വരൂപിണിയായ ദേവിയുടെ അനുഗ്രഹത്താൽ, സൎവ്വവും നടത്തുന്നതു് തന്തിരുവടിയാണെന്നും അവിടുത്തെ തൃക്കയ്യിലെ ഒരു ചെറിയ ഉപകരണം മാത്രമാണു് തങ്ങളെന്നുമുള്ള ബോധം അവൎക്കുണ്ടായി. അതുപോലെ തന്തിരുവടിയുടെ കൃപയാൽ സൎവ്വവും അവിടുത്തെ സങ്കല്പമനുസരിച്ചു് നടക്കുന്നുവെന്നു് ബോധമുദിക്കുകയും ഹൃദയത്തിൽ അലതല്ലിയിരുന്ന സംശയങ്ങളെല്ലാം നശിക്കുകയും ചെയ്തു. ''അനന്യാശ്ചിന്തയന്തോ മാം'' എന്നിപ്രകാരം സൎവ്വവും തന്നിൽ അൎപ്പിക്കുന്ന ഭാഗവതന്മാരുടെ സൎവ്വകാൎയ്യങ്ങളും താൻ സ്വയം ഏറെറടുത്തു് നിൎവ്വഹിക്കുമെന്നു് തന്തിരുവടി വ്യക്തമായി അരുളിച്ചെയ്തിട്ടില്ലെ? പിന്നെ സംശയങ്ങൾക്കു് സ്ഥാനമെവിടെ ?

ഫെബ്രുവരി 17-ാംനു- വൈകുന്നേരം മംഗലാപുരത്തുനിന്നു് വരുന്ന മെയിലിന്നു് ഞങ്ങൾ ഷൊർണ്ണൂരിൽനിന്നു പുറപ്പെട്ടു. മദ്ധ്യപ്രദേശത്തു് കുറച്ചുദിവസം താമസിച്ചു് തണുപ്പു് ഒന്നു് ശമിച്ചതിനുശേഷം തീൎത്ഥയാത്ര തുടരാമെന്നാണു് തീരുമാനിച്ചതു്.

നാഗപ്പൂർ, വിലാസ്പൂർവഴി ഫെബ്രുവരി 20-ാം തീയതി മാനേന്ദ്രഗഢിൽ എത്തിച്ചേൎന്നു. മദ്ധ്യപ്രദേശത്തു് ഇന്നും അധികഭാഗം വനഭൂയിഷ്ഠമാണു്! ഭഗവാൻ ശ്രീരാമചന്ദ്രൻെറ ശ്രീപാദപത്മങ്ങൾകൊണ്ടു് അതിപാവനമായിത്തീൎന്ന തപോവനത്തിൻെറ ഭാഗങ്ങളാണു് ഈ പ്രദേശങ്ങൾ എല്ലാം. ഇവിടങ്ങളിൽ ഭാഗവതാഗ്രഗണ്യനായ ശ്രീഹനുമാൻെറ പുണ്യവിഗ്രഹങ്ങൾ സൎവ്വത്ര കാണപ്പെടുന്നു. ''പൂജിതേഷു കപീന്ദ്രേഷു പൂജിതോഽഹം ന സംശയഃ.'' തൻെറ ഭക്തന്മാരെ ആരാധിച്ചാൽ താൻ പൂജിതനായിത്തീരുമെന്നാണല്ലൊ തന്തിരുവടി അരു

ളിച്ചെയ്തിട്ടുള്ളതു്. ഹനുമത്ക്ഷേത്രങ്ങരം കഴിഞ്ഞാൽ പിന്നെ ശ്രീ പരമേശ്വരക്ഷേത്രങ്ങളും ശ്രീരാമക്ഷേത്രങ്ങളുമാണു് അവിടങ്ങളിൽ അധികം കാണപ്പെടുന്നതു്.

മാനേന്ദ്രഗഢിൽ സിദ്ധബാബാക്ഷേത്രമെന്നു സുപ്രസിദ്ധമായ ഒരു പുണ്യക്ഷേത്രമുണ്ടു്. അതു് ഒരു മലയുടെ മുകളിലാണു് സ്ഥിതിചെയ്യുന്നതു്. തന്റെ ഒരു ഭക്തനെ അനുഗ്രഹിക്കുവാനായി ശ്രീപരമേശ്വരൻ പ്രത്യക്ഷമായ സ്ഥലമാണു് അതു് എന്നു് പറയപ്പെടുന്നു. അവിടെ വിഗ്രഹം സ്ഥിതിചെയ്യുന്നതു് ഒരു പുണ്യതീർത്ഥത്തിൽ മഗ്നപ്രായമായിട്ടാണു്. ക്ഷേത്രത്തിലെ പൂജാദിയും ഭരണവുമെല്ലാം നടത്തുന്നതു് സന്ന്യാസിമാരാണു്. ഇതിന്റെ മുകളിലേയ്ക്കു് കേറുവാൻ കുറേ വിഷമമുണ്ടെങ്കിലും അനേകം ഭക്തജനങ്ങരം വിശേഷദിവസങ്ങളിൽ സംഘംസംഘമായി ഇവിടെവന്നു ദർശനം ചെയ്യുന്നു. ഫെബ്രുവരി 26-ാംതീയതി ശിവരാത്രി പുണ്യദിനമായിരുന്നു. അന്നു് പ്രഭാതം മുതൽ പ്രദോഷംവരെ ജനപ്രവാഹം തുടച്ച്യായി ഉണ്ടായിക്കൊണ്ടിരുന്നു. ഞങ്ങളും ഈ സുദിനത്തിൽ ദർശനാർത്ഥം അവിടെ പോയി. ആ കൂററൻമലയുടെ മുകളിൽ കയറുവാൻ ഞങ്ങളുടെ ആരോഗ്യം അനുവദിക്കുമോ എന്നു് ആദ്യം സംശയമുണ്ടായി. എന്നാൽ യാതൊരാളുടെ കൃപാലേശത്താൽ മൂകൻ ക്ഷണനേരംകൊണ്ടു് മഹാവാചാലനായിത്തീരുന്നുവോ, പംഗു പർവ്വതത്തെപോലും ചാടിക്കടക്കുവാൻ ശക്തനായിത്തീരുന്നുവോ, ആ സർവ്വശക്തന്റെ കൃപതന്നെ സർവ്വത്തിന്നും ഏകാവലംബമെന്നു് കരുതി ആ സാഹസത്തിന്നു പുറപ്പെടുകതന്നെ ചെയ്തു.

ഞങ്ങരം അവിടുത്തെ കൃപാകടാക്ഷത്താൽ വിഷമം കൂടാതെ ആ മലയുടെ മുകളിൽ കേറി ദർശനം നടത്തി. ശ്രീപമേശ്വരദർശനാർത്ഥം ഇവിടെ ഭക്തസംഘം വരുന്നതു് ശ്രീരാമനാമം പാടിക്കൊണ്ടാണു് എന്നുള്ളതു് ഒരു വിശേഷമാണു്. ശൈവവൈഷ്ണവവിദ്വേഷത്തിന്റെ ഗന്ധംപോലും ഇവിടെ ഇല്ലെന്നതു് ഏററവും സന്തോഷാവഹമാകുന്നു. ശ്രീരാമഭക്തന്മാരിൽ മുഖ്യനെന്ന നിലയ്ക്കാണു് ഇവിടെ ശ്രീപരമേശ്വരൻ ആരാധിക്കപ്പെടുന്നതു്. വനവാസകാലത്തു് ശ്രീരാമചന്ദ്രന്റെ പാദസ്പർശത്താൽ പാവനമായിത്തീർന്ന പ്രദേശത്തു് ഇതു് ഉചിതം തന്നെ.

ഇവിടേനിന്നു് സുമാർ 50 നാഴിക ദൂരത്താണു് അമരകണ്ടകമെന്നു് സുപ്രസിദ്ധമായ നർമ്മദയുടെ ഉത്ഭവസ്ഥലം. ബിർളയുടേയും മററും അശ്രാന്തപരിശ്രമംഹേതുവായി ഇപ്പോരം അവിടേയ്ക്കു റോഡും ബസ്സുമെല്ലാമുണ്ടു്.

മധ്യപ്രദേശങ്ങളിലെ പല പല ഭാഗങ്ങരം ദർശിക്കുമ്പോഴും നമ്മുടെ മനസ്സിൽ രാമായണത്തിലെ പലപല പുണ്യപാത്രങ്ങളും അഹമഹമികയാ വന്നു് സ്ഥലം പിടിക്കുന്നു. ദേവന്മാർപോലുമാഗ്രഹിക്കുന്ന ദിവ്യമായ ചക്രവർത്തിസ്ഥാനവുംദിവ്യഭോഗങ്ങളും പുല്ലുപോലെ ഉപേക്ഷിച്ചു് പിതാവിന്റെ സത്യപരിപാലനത്തിന്നായി സാനന്ദം വനത്തിലേയ്ക്കു് ഗമിച്ച ആ ആദർശപുത്രൻ, ഭർത്താവിന്റെ ഉച്ഛിഷ്ടമായ ഫലമൂലങ്ങരം തനിക്കു് അമൃതതുല്യമാണെന്നു് പറഞ്ഞു് കല്ലും മുള്ളും നിറഞ്ഞ വനത്തിലേയ്ക്കു് ഭർത്താവിനെ അനുഗമിച്ച പതിവ്രതാരത്നവും ഭാരതീയസ്ത്രീത്വാദർശത്തിന്റെ പ്രത്യക്ഷമൂർത്തിയുമായ ശ്രീ സീതാദേവി, സഹോദരശുശ്രൂഷ തന്റെ കർത്തവ്യമെന്നു കരുതി കൊട്ടാരവും സർവ്വഭോഗങ്ങളും വെടിഞ്ഞു് ആഹാരനിദ്രാദി കരംപോലുമില്ലാതെ സദാ ജ്യേഷ്ഠനെ അനുഗമിച്ചു് സേവിച്ച ഉത്തമസഹോദരൻ,പൈതൃകമായ രാജ്യം പുല്ലുപോലെ ഉപേക്ഷിച്ചു് പതിന്നാലു സംവത്സരം ജടാവൽക്കലങ്ങരം ധരിച്ചു് ജ്യേഷ്ഠന്റെ ശ്രീപാദുകങ്ങളെത്തന്നെ സേവിച്ച ത്യാഗിവര്യനായ ഭരതൻ,തന്തിരുവടിയുടെ തിരുനാമങ്ങരം ഉദ്ഘോഷിക്കുന്ന പുണ്യസ്ഥലങ്ങളിലെല്ലാം ആനന്ദബാഷ്പമൊഴുക്കി രോമാഞ്ചിതകളേബരനും ബദ്ധാഞ്ജലിയുമായി ആനന്ദനൃത്തമാടുന്ന മാരുതി, ഹാ ഹാ, ഇപ്രകാരം എത്ര എത്ര സംസ്കാരസമ്പന്നങ്ങളായ സുന്ദരപാത്രങ്ങളാണു് നമ്മുടെ മനസ്സിൽ വന്നു് നൃത്തമാടുവാൻ തുടങ്ങുന്നതു്!

ഉത്തരേന്ത്യയിലെ ഇക്കൊല്ലത്തെ അനിതരസാധാരണമായ തണുപ്പുകാരണം മൂന്നാഴ്ചയോളം മധ്യപ്രദേശത്തു് താമസിക്കേണ്ടിവന്നു. മാർച്ചു് 16-ാംതീയതി അവിടെ നിന്നു് പുറപ്പെട്ടു് അനുപ്പ്പർ, കാട്നവഴി 17-ാംതീയതി രാവിലെ അലഹാബാദിൽ ചെന്നുചേർന്നു. സുപ്രസിദ്ധമായ ത്രിവേണി അവിടെയാണല്ലൊ. ഹോളിസംബന്ധിച്ചു് ഉണ്ടായ ഹിന്ദു

മുസ്ലീംലഹളകാരണം അവിടെ താമസിക്കുവാൻ സൌകര്യപ്പെട്ടില്ല.

മനുഷ്യനെ മൃഗീയതയിൽനിന്നുയൎത്തി വിശ്വപ്രേമത്തിലേയ്ക്കു് എത്തിക്കുവാനാണു് എല്ലാ മതങ്ങളുമുണ്ടായിട്ടുള്ളതു്. കാലദേശങ്ങളുടെ ഭേദമനുസരിച്ചു് ഒരേ ഒരു ഈശ്വരൻതന്നെ വിഭിന്നാധികാരികളാൽ പല ഭാവത്തിൽ ആരാധിക്കപ്പെടുന്നു. ജലം, പാനി, വാട്ടർ എന്നിപ്രകാരം പലപല ശബ്ദങ്ങൾകൊണ്ടു് ഒരേ ഒരു വെള്ളംതന്നെ പറയപ്പെടുന്നു. ഈ തത്വമറിയാതെ പരസ്പരം കലഹിക്കുന്നതുപോലെ വിഭിന്ന മതാവലംബികൾ അജ്ഞതമൂലം വിശ്വപ്രേമത്തിന്നായി നിലകൊള്ളുന്ന മതത്തെ വിശ്വദ്രോഹത്തിന്നായി ഉപയോഗിക്കുന്നുവെന്നതു് കഷ്ടാൽ കഷ്ടതരമത്രേ.

അലഹാബാദിൽ ലഹളയുണ്ടായിരുന്നതിനാൽ അവിടെ താമസിക്കാതെ നേരിട്ടു് കാശിക്കു പോയി. $1\frac{1}{2}$ മണിയോടുകൂടി സുപ്രസിദ്ധ മുക്തിക്ഷേത്രമായ ശ്രീകാശിയിൽ ചെന്നുചേൎന്നു. സ്റ്റേഷനിൽവെച്ചുതന്നെ ചില മലയാളികളുമായി പരിചയമായതിനാൽ അവരുടെ അഭിപ്രായമനുസരിച്ചു് മീരാഘട്ടിന്നു് സമീപമുള്ള ഒരു സ്ഥലത്തു ചെന്നു് വിശ്രമിച്ചു. മൂന്നുമണിക്കു ശേഷം പതിതപാവനിയിൽ സ്നാനംചെയ്തു് കേദാരനാഥദൎശനം ചെയ്തു. പിന്നെ ശ്രീ മദനമോഹനമാളവ്യജിയുടെ ത്യാഗസുന്ദരമായ നിരന്തരപരിശ്രമത്തിന്റെ പ്രത്യക്ഷഫലസ്വരൂപമായ ഹിന്ദുസൎവ്വകലാശാല സന്ദൎശിച്ചു. ഭാരതത്തിലെ സൎവ്വകലാശാലകളിൽവെച്ചു് ഏററവും പ്രധാനമായ ആ മഹാസ്ഥാപനം വിനീതനായ ഒരു മനുഷ്യന്റെ പ്രയത്നഫലമാണെന്നറിയുമ്പോൾ നാം അത്ഭുതസ്തബ്ധരായിത്തീരുന്നു. സ്വാൎത്ഥലോലുപരായ ഇന്നത്തെ ഭൌതികവാദികൾക്കു് ആ മഹാസ്ഥാപനത്തിന്റെ പിന്നിൽ ഒളിഞ്ഞിരിക്കുന്ന ത്യാഗസുന്ദരമായ പാവനയത്നത്തിന്റെ ദിവ്യപ്രഭാവം എങ്ങനെ ഗ്രഹിക്കുവാൻ കഴിയും? സ്വാൎത്ഥത്തിന്റെ ഗന്ധംപോലുമില്ലാതെ ത്യാഗസുരഭിലമായ ജീവിതം നയിക്കുന്ന മഹാത്മാക്കൾക്കു് ഒന്നും വിഷമമായിട്ടില്ലെന്നതിന്റെ പ്രത്യക്ഷോദാഹരണമാണു് ആ മഹാസ്ഥാപനം. പിന്നെ ബിർളാമന്ദിരത്തിലേയ്ക്കാണു് പോയതു്. ഭാരതത്തിലെ സുപ്രധാന പുണ്യസ്ഥലങ്ങളിലെല്ലാം ബിർള ഇപ്രകാരമുള്ള പുണ്യക്ഷേത്രങ്ങൾ നിൎമ്മിച്ചിട്ടുണ്ടു്. ഭാരതീയസംസ്കാരത്തെപ്പററി ജനങ്ങൾക്കു് ഒരു സാമാന്യജ്ഞാനം സിദ്ധിക്കത്തക്കവണ്ണമാണു് ഈ ക്ഷേത്രങ്ങൾ നിൎമ്മിച്ചിട്ടുള്ളതു്. മഹദ്വാക്യങ്ങളും മഹാപുരുഷന്മാരുടെ ചിത്രങ്ങളും ഇവയുടെ ഭിത്തികളിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. പിന്നെ തുളസീദാസസ്മാരകമായി നിൎമ്മിച്ചിട്ടുള്ള മാനസമന്ദിരം ദൎശിച്ചു. ശാന്തഗംഭീരമായ അതിന്റെ മഹിമ അനുഭവൈകവേദ്യമാണു്. അനേകലക്ഷം ഉറുപ്പിക ചിലവുചെയ്തു് നിൎമ്മിച്ച ആ ക്ഷേത്രത്തിന്റെ സുന്ദരഭിത്തികളിൽ രാമചരിതമാനസത്തിലെ എല്ലാ പദ്യങ്ങളും സുസ്പഷ്ടവും മോഹനവുമായി എഴുതിയിട്ടുണ്ടു്. ഇവിടെ അനേകമാളുകൾക്കു് ഒന്നിച്ചിരുന്നു ഭജനയും സംകീൎത്തനവുമെല്ലാം ചെയ്യുവാനുള്ള എല്ലാ സൌകൎയ്യങ്ങളും ചെയ്തിട്ടുമുണ്ടു്. ഇതെല്ലാം കണ്ടു് തിലപാണ്ഡുകേശ്വരം മുതലായി മററു കുറേ ക്ഷേത്രങ്ങൾകൂടി ദൎശിച്ചു് 7 മണിയോടുകൂടി വാസസ്ഥലത്തു് മടങ്ങി എത്തി.

എട്ടുമണിയോടുകൂടി ശ്രീ വിശ്വനാഥദൎശനത്തിന്നു് പുറപ്പെട്ടു. ''കാശീമരണാന്മുക്തിഃ.'' എന്നിപ്രകാരം കാശീമരണം ഹേതുവായി നിത്യാനന്ദം സുലഭമായിത്തീരുന്നുവെന്നു് ശ്രുതികൾകൂടി ഉദ്ഘോഷിക്കുന്നു. അത്രയും പാവനമായ ആ സ്ഥാനത്തു് ഭക്തിനിൎഭരമായ അന്തരീക്ഷത്തിൽ സുമാർ ഒന്നരമണിക്കൂർനേരം കഴിച്ചുകൂട്ടി. അപ്പോൾ അവിടെ സപ്തൎഷിപൂജയായിരുന്നു. സപ്തൎഷികൾ എന്ന സങ്കല്പത്തിൽ ഏഴു് ബ്രാഹ്മണർ അവിടെ ഒന്നിച്ചിരുന്നു് പൂജിച്ചിരുന്നു. വേദമന്ത്രങ്ങൾകൊണ്ടു് ആ സ്ഥലം മുഖരിതമായിരുന്നു. സാധാരണസമയത്തു് സന്ദൎശകർ സ്വയം അടുത്തുചെന്നു് വിശ്വനാഥവിഗ്രഹം സ്പൎശിക്കുകയും പൂജിക്കുകയും ചെയ്യാറുണ്ടു്. എന്നാൽ ഈ പൂജാസമയത്തു് അതു് തടയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് അന്നു് ഗൎഭഗൃഹത്തിൽ കടക്കാതെ പുറത്തുനിന്നുതന്നെ വിശ്വനാഥമൂൎത്തിയെ ഭക്തിപൂൎവ്വം ദൎശിച്ചു് ഞങ്ങൾ വാസസ്ഥലത്തേയ്ക്കുതന്നെ മടങ്ങി.

**18-ാം തീയതി രാവിലെ പതിതപാവനിയിൽ സ്നാനംചെയ്തു് മണികൎണ്ണികാഘട്ടത്തിലേയ്ക്കു പുറപ്പെട്ടു. മണികൎണ്ണികാഘട്ടത്തിൽ സദാ**

മൃതദേഹങ്ങഠം സംസ്കരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. കാശിയിൽ മരിച്ചവരുടെ മാത്രമല്ല, ദൂരദൂരദിക്കുകളിൽനിന്നുപോലും അവിടെവെച്ചു് സംസ്കരിക്കുവാനായി മൃതശരീരങ്ങഠം കൊണ്ടുവരപ്പെടുന്നു. ശ്രീകാശിയിൽവെച്ചു് മരിക്കുന്നവരുടെ കണ്ണുകളിൽ ശ്രീ വിശ്വനാഥൻതന്നെ രാമരാമ എന്നിപ്രകാരം താരകമന്ത്രമുപദേശിക്കുന്നുവെന്നാണു് പ്രമാണങ്ങഠം പറയുന്നതു്. അത്രമാത്രമല്ല, ഇതു് പ്രത്യക്ഷമായി താൻ കണ്ടിട്ടുണ്ടെന്നു് ഭഗവാൻ ശ്രീരാമകൃഷ്ണദേവനും അരുളിച്ചെയ്തിട്ടുണ്ടു്!

മണികർണ്ണികാഘട്ടത്തിൽ സ്നാനം ചെയ്തു് പിതൃതർപ്പണാദികഠം ചെയ്തു് ഞങ്ങഠം വിശ്വനാഥദർശനത്തിന്നു പോയി. അപ്പോഠം അവിടെ ഭക്തവൃന്ദങ്ങളുടെ അസാമാന്യമായ തിരക്കുണ്ടായിരുന്നു. ആ തിരക്കിൻെറ മദ്ധ്യത്തിലൂടെ വിഷമിച്ചു് ഒരുവിധം ദർശനാദികഠം നിർവ്വഹിച്ചു. ചെറിയ ശ്രീകോവിലിൻെറ ഉള്ളിൽ അനേകായിരമാളുകഠം അഹമഹമികയാ ദർശനാദികഠംക്കായി മുന്നോട്ടു് കുതിക്കുമ്പോഠം തിരക്കുവരുന്നതിൽ അത്ഭുതമില്ലല്ലൊ. അന്നപൂർണ്ണാദേവിയേയും ദർശിച്ചു് 11 മണിയോടുകൂടി വാസസ്ഥലത്തു് മടങ്ങിയെത്തി. (തുടരും)

---

# പരമശാന്തിയിലേയ്ക്കുള്ള പാത

**എം. രാമകൃഷ്ണൻനായർ ബി. എ., ബി. എൽ.**

മനുഷ്യരെല്ലാംതന്നെ ശാന്തിയും സമാധാനവും സന്തോഷവും സംതൃപ്തിയും ആഗ്രഹിക്കുന്നവരാണു്. ആനന്ദം തേടി നടക്കുന്ന മനുഷ്യൻ വിവേകരാഹിത്യംമൂലം ഇന്ദ്രിയതർപ്പണത്തിലാണു് ശ്രദ്ധ ചെലുത്തുന്നതു്. ഇന്ദ്രിയപരായണനായ ഒരുവനു് ഒരിക്കലും ശാന്തി ലഭിക്കുകയില്ല. അശാന്തിയും അസമാധാനവും നിറച്ചുവെച്ചിരിക്കുന്ന ചഷകങ്ങളാണു് ഇന്ദ്രിയങ്ങളെല്ലാംതന്നെ. ആ ഇന്ദ്രിയങ്ങഠം മനുഷ്യനെ ക്ഷണികങ്ങളായ വിഷയസുഖങ്ങളിലേയ്ക്കേ നയിക്കുകയുള്ളു. അതു ദുഃഖത്തിന്നു കാരണമാവുകയും ചെയ്യുന്നു. ഭൗതികസുഖസാമഗ്രികഠം വർദ്ധിച്ചാൽ എല്ലാമായി എന്നു് ആളുകഠം കരുതുന്നതു് അറിവില്ലായ്മനിമിത്തമാണു്. ലൗകികവസ്തുക്കളിൽ കാണപ്പെടുന്ന മാധുര്യം മറെറാരിടത്തുള്ള ആനന്ദത്തിൻെറ ഒരു നേരിയ പ്രതിഫലനം മാത്രമാണു്. അനിത്യമായ പ്രപഞ്ചവസ്തുക്കളിൽ നിത്യമായ ശാന്തിയും ആനന്ദവും ഉണ്ടാകുവാൻ വഴിയില്ല.

ഭഗവദ്ഗീത 18-ാംഅധ്യായത്തിൽ സുഖം മൂന്നു തരത്തിലുണ്ടെന്നു പറഞ്ഞിട്ടുണ്ടു്–സാത്വികം, രാജസം, താമസം. അതുപോലെ ശാന്തിയും മൂന്നു തരത്തിലുണ്ടു്. നിദ്ര, മടി, സൂക്ഷ്മക്കുറവു്– ഇവയിൽനിന്നുമുറി വരുന്ന ശാന്തി താമസമാണു്; വിഷയങ്ങളുടെയും ഇന്ദ്രിയങ്ങളുടെയും പരസ്പരസംയോഗംകൊണ്ടുണ്ടാകുന്ന ശാന്തി രാജസം; ആത്മവിഷയമായ ബുദ്ധിയുടെ തെളിവിൽനിന്നുണ്ടാകുന്ന ശാന്തി സാത്വികം. ഈശ്വരസാക്ഷാത്കാരത്തിനു സഹായകമാണു് സാത്വികഭാവങ്ങളെല്ലാമെങ്കിലും, അവയും ബന്ധഹേതുവായിട്ടാണു് നമ്മുടെ ആചാര്യന്മാർ വീക്ഷിക്കുന്നതു്.

അതിൽ സത്വം നിർമ്മലത്വാൽ തെളിയിപ്പിപ്പതവ്യയം
ബന്ധിക്കുമനഘ, ജ്ഞാനസുഖസംഗങ്ങളാലെടോ.

(ഗീത 14. 6.)

ഞാൻ സുഖിയാണു്, ഞാൻ ജ്ഞാനിയാണു് എന്നിത്യാദി അഭിമാനത്താലാണു് സത്വഗുണം ബന്ധകാരിയായിത്തീരുന്നതു്.

ഈശ്വരൻ ശാന്തിസ്വരൂപനാണു്. ''ശാന്തം ശാശ്വതമപ്രമേയമനഘം നിർവാണശാന്തിപ്രദം'' എന്നാണു് സുന്ദരകാണ്ഡാരംഭത്തിൽ ശ്രീരാമചന്ദ്രനെ തുളസീദാസൻ വിശേഷിപ്പിച്ചിരിക്കുന്നതു്.

ചഞ്ചലപ്രകൃതിയായ ലക്ഷ്മീദേവിയുടെ പ്രിയതമനാണെങ്കിലും, സദാ ചഞ്ചലമായ സാഗരത്തിൽ സർപ്പശയ്യയിലാണു് കിടക്കുന്ന

തെങ്കിലും വിഷ്ണ ശാന്തനായി സ്ഥിതിചെയ്യു ന്നു. ഈശ്വരന്റെ സഹജമായ ഈ ശാന്തഭാവം ത്രിഗുണങ്ങളാൽ പരിച്ഛിന്നമല്ല. ഇപ്രകാരമുള്ള ശാന്തി കൈവന്നവനാണു് യഥാർത്ഥയോഗി.

ആധ്യാത്മികസാധനകളനുഷ്ഠിയ്ക്കുന്ന സാധ കന്റെ മനസ്സിലുദയം ചെയ്യുന്ന ശാന്തി സാത്വി കമാണു്; ഇതു് പരമമായ ശാന്തിയിലേയ്ക്കു സാധകനെ നയിച്ചുകൊള്ളും. ഗീതാദിവിശുദ്ധ ഗ്രന്ഥങ്ങളിൽ പരമശാന്തിയെ ശാശ്വതീശാന്തി, നൈഷ്ഠികശാന്തി, അമൃതം ബ്രഹ്മ, പരമാത്മാ വു്, പരമപദം, പരമസ്ഥാനം, പരംധാമ, പര മഗതി എന്നെല്ലാം വിശേഷിപ്പിച്ചിട്ടുണ്ടു്, ഈ പദങ്ങളെല്ലാംതന്നെ ഏകാർത്ഥമുള്ളവയാണു്.

പരമമായ ശാന്തി ലഭിയ്ക്കുന്നതിനു നമ്മുടെ മതഗ്രന്ഥങ്ങൾ വിവിധമാർഗ്ഗങ്ങൾ ഉപദേശി ക്കുന്നുണ്ടു്. കർമ്മഭക്തിജ്ഞാനയോഗങ്ങൾ അവ യിൽ പ്രമുഖങ്ങളാണു്.

യോഗികളുടെ സഹജാവസ്ഥയാണു് ശാന്തത. സാധകന്മാർക്കു് സ്ഥിരമായ പ്രയത്നം ഒന്നുകൊണ്ടു മാത്രം ലഭിയ്ക്കേണ്ട ഒരവസ്ഥയാണി തു്. കർമ്മയോഗികൾക്കും ജ്ഞാനയോഗി കൾക്കും ഭക്തന്മാർക്കും സാധനകളുടെ ഫലമായി സാക്ഷാത്കൃതമാകുന്ന ശാന്തി അവാച്യമാണു്.

പരിപൂർണ്ണനിഷ്കാമത വളർത്തിയെടുക്കാൻ കഴിയുന്ന കർമ്മയോഗിയുടെ ചിത്തമാലിന്യ ങ്ങൾ ക്രമേണ ക്ഷയിച്ചുപോകുന്നു. തന്നാൽ അനുസന്ധാനം ചെയ്യപ്പെടുന്ന യോഗശിക്ഷണ ത്തോടു് കൂറു് തന്നിമിത്തം അചഞ്ചലമാകയും യഥാർത്ഥജ്ഞാനം ലഭിയ്ക്കയാൽ പരമമായ ശാന്തി സാധകനു കാലക്രമത്തിൽ അനുഭവമാവു കയും ചെയ്യുന്നു. ശ്രദ്ധയില്ലാത്തവനു് എന്നും അശാന്തിയായിരിയ്ക്കും ഫലം.

> നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ
> ന ചാഭാവയതഃ ശാന്തിരശാന്തസ്യ കുതഃ സുഖം ?
>
> (ഗീത. 2. 66)

ഇന്ദ്രിയങ്ങളെ സ്വാധീനമാക്കാത്തവനു് ആത്മവിഷയകമായ പ്രജ്ഞ ഉണ്ടാകയില്ല. അവനു് ആത്മാവിൽ അഭിനിവേശവും കാണുക യില്ല. ആത്മജ്ഞാനതൃഷ്ണയില്ലാത്തവനു ശാന്തി ലഭിക്കില്ല. ശാന്തിയില്ലാത്തവനു സുഖം എവിടെ? എന്നാണു് ഗീത ചോദിക്കുന്നതു്.

ശാന്തി നിഷ്കാമകർമ്മത്തിന്റെ അനന്തര ഫലമാണു്. ഗീത 5-ാമദ്ധ്യായം 12-ാം ശ്ലോക ത്തിൽ,

> യുക്തഃ കർമ്മഫലം ത്യക്ത്വാ
> ശാന്തിമാപ്നോതി നൈഷ്ഠികീം
> അയുക്തഃ കാമകാരേണ
> ഫലേ സക്തോ നിബദ്ധ്യതേ.

എന്നു പറഞ്ഞിട്ടുണ്ടു്. സമചിത്തനായുള്ളവൻ കർമ്മഫലത്തെയുപേക്ഷിച്ചു പരമമായ ശാന്തി യെ പ്രാപിക്കുന്നു. അസ്ഥിരചിത്തനാകട്ടെ ഫല ത്തിലുള്ള കൊതികൊണ്ടു ബദ്ധനുമാകുന്നു.

ശ്രദ്ധാപൂർവ്വമായ നിഷ്കാമകർമ്മയോഗത്തി ലൂടെ ഒരുവനു് പരമജ്ഞാനത്തിലേയ്ക്കു പ്രവേ ശം ലഭിക്കുന്നു. അതോടെ പരമമായ ശാന്തിയു മനുഭവപ്പെടുന്നു.

> ശ്രദ്ധാവാൻ ലഭതേ ജ്ഞാനം
> തത്പരഃ സംയതേന്ദ്രിയഃ
> ജ്ഞാനം ലബ്ധ്വാ പരാം ശാന്തി-
> മചിരേണാധിഗച്ഛതി. (ഗീത. IV. 39)

ശ്രദ്ധയുള്ളവനും ആദ്ധ്യാത്മികസാധനകളിൽ നിഷ്ഠയുള്ളവനും ആത്മനിയന്ത്രണം നേടിയവനു മാരോ അവൻ ബ്രഹ്മജ്ഞാനത്തെ സമ്പാദിക്കു ന്നു; അവൻ ആ ജ്ഞാനത്താൽ വേഗത്തിൽ പരമശാന്തിയെ പ്രാപിക്കുന്നു. പാപങ്ങളെ നശിപ്പിച്ചു് ലൗകികവിഷയങ്ങളിൽ വിരക്ത നായി, ശ്രദ്ധയോടുകൂടി വേദവിഹിതമായ മാർഗ്ഗങ്ങളിലൂടെ നിരന്തരം സഞ്ചരിക്കുന്ന ഒരു വനു് ഈശ്വരനെപ്പററിയുള്ള യഥാർത്ഥമായ അ റിവു ലഭിക്കാനും തദ്വാരാ ശാന്തി കിട്ടുന്നതിനു മിടയാകുന്നു. ഭക്തിമാർഗ്ഗാവലംബിയും ശാന്തി യെ അനായാസേന പ്രാപിക്കുന്നു.

> അപി ചേത് സുദുരാചാരോ
> ഭജതേ മാമനന്യഭാക്
> സാധുരേവ സ മന്തവ്യഃ
> സമ്യഗ്വ്യവസിതോ ഹി സഃ.
> ക്ഷിപ്രം ഭവതി ധർമ്മാത്മാ
> ശശ്വച്ഛാന്തിം നിഗച്ഛതി.
>
> (ഗീത IX. 30-31)

അത്യന്തദുരാചാരനാണെങ്കിലും അന്യചിന്തകൂ ടാതെ ഈശ്വരഭജന നടത്തുന്നവൻ നല്ലവഴിക്കു മനസ്സു ചെലുത്തിയവനാണു്; വിളംബംവിനാ അവൻ ധർമ്മാത്മാവായിത്തീരുകയും ശാശ്വത ശാന്തി വരിക്കയും ചെയ്യും.

അധികാരിഭേദംകൊണ്ടു ഗീതയിൽ ഭിന്ന മാർഗ്ഗങ്ങളും ഉപദേശിക്കുന്നുവെന്നല്ലാതെ അവ തമ്മിൽ തരതമഭേദമില്ല. വാസനയനുസരിച്ച് ഓരോ മാർഗ്ഗങ്ങളും ഓരോരുത്തർക്കു കൂടുതൽ സ്വീകാര്യമാവാം.എന്നാൽ എല്ലാ ആദ്ധ്യാത്മിക സാധനകളുടെയും ലക്ഷ്യവും ഫലവും ഒന്നുതന്നെ — പരമമായ ശാന്തി.

ധ്യാനേനാത്മനി പശ്യന്തി
കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന
കർമ്മയോഗേന ചാപരേ. (XIII. 24)

ചിലർ പരമാത്മാവിനെ ധ്യാനംകൊണ്ടു തന്നിൽ തന്നെത്താൻ കണ്ടെത്തുന്നു; മററു ചിലർ ജ്ഞാനത്താലും വേറെ ചിലർ കർമ്മയോഗത്താലും ഇതേ സത്യത്തെ ദർശിക്കുന്നു എന്നു പ്രഖ്യാപിച്ചുകൊണ്ടു ഭഗവാൻ ശ്രീകൃഷ്ണൻ വിവിധമാർഗ്ഗങ്ങളെ സമന്വയം ചെയ്യുന്നുണ്ട് ഗീതയിൽ.

വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി. (II·71)

എന്നു കർമ്മയോഗിക്കു ശാന്തിയുണ്ടാകുന്നതിനേയും,

ഭോക്താരം യജ്ഞതപസാം
സർവ്വലോകമഹേശ്വരം
സുഹൃദം സർവ്വഭൂതാനാം
ജ്ഞാത്വാ മാം ശാന്തിമൃച്ഛതി. (V. 29)

എന്നു ജ്ഞാനയോഗിക്കു ശാന്തി ലഭിക്കുന്നതിനേയും ഭഗവാൻ വർണ്ണിക്കുന്നുണ്ട്.

നിത്യോ നിത്യാനാം ചേതനശ്ചേതനാനാ-
മേകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേഽനുപശ്യന്തി ധീരാ-
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

(കം. II ii· 13)

ശാശ്വതവസ്തുക്കളിൽവെച്ചു ശാശ്വതവും, ചേതനകളുടെ ചേതനയും, ഏകമായിരുന്നുകൊണ്ടു പലരുടെ കാമങ്ങളെ സാധിപ്പിക്കുന്നതുമായ പരമാത്മാവിനെ തന്നിൽത്തന്നെ നിരന്തരം ദർശിക്കുന്ന ധീരന്മാർക്കുമാത്രം കൈവരുന്നതാണ് ശാശ്വതശാന്തിയെന്നു യമൻ നചികേതസ്സിനെ പറഞ്ഞു മനസ്സിലാക്കുന്നു.

സൂക്ഷ്മാതിസൂക്ഷ്മം കലിലസ്യ മധ്യേ
വിശ്വസ്യ സ്രഷ്ടാരമനേകരൂപം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ശിവം ശാന്തിമത്യന്തമേതി.

(IV· ii· 14)

സൂക്ഷ്മാതിസൂക്ഷ്മമായി ഹൃദയഗുഹാമധ്യേ സ്ഥിതിചെയ്യുന്നതും പ്രപഞ്ചസ്രഷ്ടാവും നാനാരൂപങ്ങളിൽ ജഗത്താസകലം നിറഞ്ഞുനില്ക്കുന്നതുമായ ശിവസ്വരൂപം അറിയുന്നവനു പരമമായ ശാന്തി അനുഭവവേദ്യമായിത്തീരും എന്ന് ഇപ്രകാരം ശ്വേതാശ്വതരോപനിഷത്തിലും പറഞ്ഞിരിക്കുന്നു.

ഇത്യച്യുതാംഘ്രിം ഭജതോഽനുവൃത്ത്യാ
ഭക്തിർവിരക്തിർഭഗവത്പ്രബോധഃ
ഭവന്തി വൈ ഭാഗവതസ്യ രാജം-
സ്തതഃ പരാം ശാന്തിമുപൈതി സാക്ഷാത്.

(ഭാഗവതം XI. ii. 43)

നിമിചക്രവർത്തിയോട് ''കവി'' മുനി പറയുന്നതാണിത്. ശാശ്വതനായ ഹരിയുടെ പാദങ്ങളെ പൂജിക്കുന്നവനിൽ ഭക്തി, വൈരാഗ്യം ഈശ്വരപരമായ അറിവ് മുതലായവയും അവയിലൂടെ പരമമായ ശാന്തിയും വിരിയുന്നു.

ഈ പാഠങ്ങളെല്ലാം ഉദ്ധരിച്ചതു് ഏതു മാർഗ്ഗവും ശ്രദ്ധയോടും നിഷ്കാമതയോടും സ്വീകരിച്ചനുഷ്ഠിക്കുന്ന പക്ഷം ജന്മലക്ഷ്യമായ പരമശാന്തി ഒരുവനു നേടാവുന്നതാണെന്നു പ്രത്യക്ഷമാക്കാനാണ്. ശാന്തനും ശാന്തിപരായണനും ശാന്തിദനുമായ (വിഷ്ണുസഹസ്രനാമം)ഈശ്വരനെ നിഷ്കാമമായി സേവിച്ചും അനന്യമായ ഭക്തിയോടെ പൂജിച്ചും കല്മഷരഹിതമായ മനസ്സുകൊണ്ട് അറിഞ്ഞും നമുക്കു തത്തുല്യരായിത്തീരുന്നതിനുള്ള അവസരമാണ് മനുഷ്യജന്മത്തിൽ ഭഗവാൻ നല്കിയിരിക്കുന്നതു്. താനാരെന്നറിയാതെയും താനെങ്ങോട്ടെന്നോർക്കാതെയും മിന്നുന്നതെല്ലാം പൊന്നെന്നു കരുതി യഥാർത്ഥസ്വർണ്ണത്തെ വിസ്മരിച്ചും നയിക്കുന്ന ജീവിതം മൂഢയോനികളിലേയ്ക്കുള്ള ക്ഷണക്കുറിയാണെന്നു മറക്കാതിരുന്നാൽ നന്ന്.

സ്വരൂപവിസ്മൃതി സംസാരഹേതുവാണ്; സ്വരൂപജ്ഞാനം ശാന്തിപ്രദായകവും.

# ശ്രീ വിരജാനന്ദസ്വാമികൾ

പ്രവ്രാജിക അജയാപ്രാണാ

[മന്ത്രദീക്ഷകൊണ്ടു് ശ്രീ മാതൃദേവിയുടേയും, സന്ന്യാസദീക്ഷകൊണ്ടു് ശ്രീ വിവേകാനന്ദസ്വാമികളുടെയും ഹാർദ്ദമായ അനുഗ്രഹങ്ങൾക്കു് പാത്രമായിത്തീർന്ന ഒരു പുണ്യപുരുഷനാണു് ശ്രീ വിരജാനന്ദസ്വാമികൾ. ശ്രീരാമകൃഷ്ണദേവന്റെ നേരിട്ടുള്ള ശിഷ്യന്മാർക്കു ശേഷം 1892-ൽ രാമകൃഷ്ണസംഘത്തിൽ ആദ്യം അംഗമായിച്ചേർന്ന അദ്ദേഹം 1926 മുതൽ 1951 വരെ സിക്രട്ടറി, ഉപാദ്ധ്യക്ഷൻ, അദ്ധ്യക്ഷൻ എന്ന നിലകളിലെല്ലാം സംഘപ്രവർത്തനത്തെ വലവിധത്തിലും വളർത്തിക്കൊണ്ടുവന്നു. ആയിരക്കണക്കായുള്ള ശിഷ്യന്മാരുടെ ആദ്ധ്യാത്മികവളർച്ചയ്ക്കു് കാരണഭൂതനായ ആ ഗുരുഭൂതന്റെ ജന്മദിനം ജൂൺ 10-ാം തീയതിയാണു്.]

'കാളീ, കാളീ,........അമ്മേ, അവനെ ദീർഘായുഷ്മാനാക്കണേ! അവൻ വഴിയായി ഈ വംശം കൂടുതൽ ശ്രേയസ്സിലേയ്ക്കു് ഉയരുമാറാകണേ.'

അതോടൊപ്പംതന്നെ മററൊരു വൃദ്ധകണ്ഠത്തിൽ നിന്നു വേറൊരു പ്രാർത്ഥനയും ഈശ്വരപാദാന്തികത്തിലേയ്ക്കുയർന്നു:– 'കൃഷ്ണ നാരായണ ഹരി !...........അവൻ ഒരു ആദർശപുരുഷനായി വളരാൻ അനുഗ്രഹിക്കണേ, അവനൊരു ഭക്തനായിത്തീരണേ.'

കാളീഭക്തനായ പിതാമഹന്റെയും വിഷ്ണുഭക്തനായ മാതാമഹന്റെയും പ്രാർത്ഥനകളെ ഒരേസമയത്തു് സഫലീകരിക്കാനെന്നപോലെ നിഷാദകാളീദേവിയുടെയും ത്രൈലോക്യനാഥബസുവിന്റെയും ജ്യേഷ്ഠപുത്രൻ 'കാളീകൃഷ്ണ'നായി പിറന്നു.

1873 ജൂൺ 10-ാംനു- ചൊവ്വാഴ്ച. പുരീജഗന്നാഥസ്വാമിയുടെ സ്നാനയാത്രാദിവസം. രാവിലെ 8 മണിയോടുകൂടി കൽക്കത്തയിലെ ഒരു പ്രസിദ്ധഡോക്ടറായിരുന്ന ത്രൈലോക്യനാഥന്റെ ഭാര്യ തന്റെ ആദ്യപുത്രനെ പ്രസവിച്ചു. ജനിച്ചുവീണതുമുതൽ ആ ശിശുവിൽ ചില പ്രത്യേകസ്വഭാവങ്ങൾ കാണപ്പെട്ടിരുന്നു. ഭാവിയിൽ ശ്രീരാമകൃഷ്ണപരമ്പരയിലെ സന്ന്യാസിശ്രേഷ്ഠന്മാരിൽ പ്രധാനമായൊരു സ്ഥാനം അലങ്കരിക്കാനുള്ള ശ്രീ വിരജാനന്ദസ്വാമികൾ ആയിത്തീരുമെന്നതിന്റെ നാന്ദിയോ ഇതു്! കുട്ടി ഒരിക്കലും മാതൃസ്തനങ്ങളിൽ നിന്നു് ദുഗ്ദ്ധപാനം ചെയ്യാൻ കൂട്ടാക്കിയിരുന്നില്ല. അതിനാൽ കുഞ്ഞിന്റെ ആവശ്യത്തിലേയ്ക്കായി പിതാമഹൻ ഒരു കറവപ്പശുവിനെ വാങ്ങിനിർത്തി. രാത്രിയിൽ ഉറക്കമേ ഇല്ല. സാമാന്യലോകം നിദ്രയിലാണ്ടു് കിടക്കുമ്പോൾ യോഗികൾ ഉണർന്നിരുന്നു് ഈശ്വരധ്യാനത്തിൽ ലയിക്കും, അതിനുള്ള തയ്യാറെടുപ്പല്ലേ ഇതു്! പകലെല്ലാം കിടന്നുറങ്ങും. അതിനാൽ കുട്ടിയെ നോക്കാൻ ഊഴമിട്ടു് ഓരോരുത്തരായി രാത്രി ഉറക്കമിളച്ചു് ഇരിക്കേണ്ടിവന്നിരുന്നു. ശിശുവിന്റെ ആഗമനം ഗൃഹാന്തരീക്ഷത്തേയും പാടെ മാററി. ത്രൈലോക്യനാഥനു് ഉദ്യോഗക്കയററങ്ങളും സാമ്പത്തികാഭിവൃദ്ധിയും കൈവന്നു. കുട്ടി വളർന്നുവന്നു.

ട്രെയിനിങ്ങ് അക്കാദമിയിൽ പ്രാഥമികവിദ്യാഭ്യാസം നടന്നതിന്നുശേഷം കാളീകൃഷ്ണൻ റിപ്പൺസ്കൂളിൽ നിന്നു് എൻട്രൻസ്പരീക്ഷ പാസ്സായി. പഠിപ്പിലും അതേപോലെതന്നെ പലതരം കൈവേലകൾ, ശില്പകല, പാചകവിദ്യ, ഉദ്യാനപരിരക്ഷണം തുടങ്ങി പലേ കാര്യങ്ങളിലും കാളീകൃഷ്ണൻ അതീവ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. പിൽക്കാലത്തു് അദ്ദേഹം പറയാറുണ്ടു്: 'ഞാൻ പണ്ടേതുടങ്ങി ഒരു നിശ്ചയബുദ്ധിയുള്ളവൻ ആയിരുന്നു. ഏതു കാര്യമായാലും തുടങ്ങിയതു് മുഴമിപ്പിച്ചേ വിടൂ.' അതിശയനീയമായ ഭവ്യതയും മാധുര്യവും അദ്ദേഹത്തിന്റെ സ്വഭാവത്തിലെ വൈശിഷ്ട്യങ്ങളായിരുന്നു. അതിനാൽ കോമളസ്വഭാവിയും സുന്ദരനുമായ ഈ ബാലനെ സഹവിദ്യാർത്ഥികൾക്കാർക്കും സ്നേഹിക്കാതിരിക്കാൻ കഴിഞ്ഞിരുന്നില്ല.

കുട്ടിക്കാലം കഴിഞ്ഞതോടെ കാളീകൃഷ്ണന്റെ ഹൃദയാന്തർഭാഗത്തു് വ്യക്തമായ ചില ചലനങ്ങൾ അനുഭവപ്പെട്ടുതുടങ്ങി. ഉറങ്ങിക്കിടന്നിരുന്ന ധർമ്മജിജ്ഞാസ പതുക്കെ ഉണർന്നെണീക്കാനുള്ള ഭാവമായി; മനസ്സിലും ബുദ്ധിയിലും ഇടയ്ക്കിടെ ചില കൊടുങ്കാററുകൾ. അന്നു് കുട്ടി ഒമ്പതാം ക്ലാസ്സിൽ പഠിക്കുകയാണു്. ഖഗേൻ ശതോപാദ്ധ്യായനെന്ന അത്യന്തതേജസ്വിയും പ്രഭാവശാലിയുമായ ഒരു സഹപാഠിയുമായി ഇക്കാലത്തു് വളരെ അടുത്തു് പരിചയപ്പെടാൻ ഇടയായി. ഈ കൂട്ടുകെട്ടു് രണ്ടുപേരുടേയും ഭാവിജീവിതത്തിലേയ്ക്കുള്ള വഴി തെളിയിച്ചു. ഇദ്ദേഹമാണു് പിന്നീടു് ശ്രീ വിവേകാനന്ദസ്വാമികളുടെ ശിഷ്യാഗ്രഗണ്യനായിത്തീർന്ന വിമലാനന്ദസ്വാമികൾ. ക്രമേണ ഖഗേൻ–കാളീകൃഷ്ണന്മാ

രുടെകൂടെ സമാനചിന്തകരും പരിപാലിച്ചുപോന്ന മററുചില വിദ്യാർത്ഥികളും വന്നുകൂടി. അവരെല്ലാവരും തന്നെ രാമകൃഷ്ണസംഘത്തിലെ സന്ന്യാസിമാരായിത്തീർന്നു പിൽക്കാലത്തു്.

ഈ യുവസംഘം നിത്യവും ഖഗേന്റെ വീട്ടിൽ ഒത്തുചേർന്നു് ഗ്രന്ഥപാരായണം, ധാർമ്മികചർച്ച, ധ്യാനപരിശീലനം എന്നിവ നടത്തിവന്നു. അതിന്നിടയ്ക്കു് ത്രൈലോക്യനാഥന്റെ പുസ്തകശേഖരത്തിൽനിന്നു് രാമചന്ദ്രദത്തനെഴുതിയ 'ശ്രീ ശ്രീരാമകൃഷ്ണദേവന്റെ ജീവിതവൃത്താന്തം', 'തത്വപ്രകാശിക', സുരേശ്ചന്ദ്രദത്തന്റെ 'ശ്രീരാമകൃഷ്ണദേവന്റെ ഉപദേശങ്ങൾ' എന്നീ ഗ്രന്ഥങ്ങൾ കാളീകൃഷ്ണന്റെ ദൃഷ്ടിയിൽപ്പെട്ടു. (ത്രൈലോക്യബാബു കേശബ്ചന്ദ്രസേനിന്റെ ഡോക്ടറായിരുന്ന കാലത്തു് ശ്രീരാമകൃഷ്ണദേവനെ കണ്ടിട്ടുണ്ടായിരുന്നതിനാൽ പരമഹംസദേവനിൽ വലിയ ഭക്തിയായിരുന്നു.) ഈ പറഞ്ഞ പുസ്തകങ്ങളിൽ നിർദ്ദേശിച്ച പ്രകാരം ജപവും ധ്യാനവും കാളീകൃഷ്ണൻ മുറിയടച്ചിരുന്നു് ആരുമറിയാതെ ശീലിക്കാൻ തുടങ്ങി.

ഹൃദയാന്തർഭാഗത്തു് വൈരാഗ്യം മുററിനിറഞ്ഞതോടെ ഒരു ദിവസം ഖഗേനും കാളീകൃഷ്ണനുംകൂടി വീടുവിട്ടു് അങ്ങകലെ വല്ല പർവ്വതഗഹ്വരത്തിലോ ഘോരവനാന്തരത്തിലോ മററോ ചെന്നിരുന്നു് ഈശ്വരചിന്ത ചെയ്തു് നാൾകഴിക്കാനുറച്ചു. പുറപ്പെടാനുള്ളതിന്റെ തലേദിവസം രാത്രി കാളീകൃഷ്ണൻ ഖഗേന്റെ വീട്ടിലെത്തി. അർദ്ധരാത്രിയാണു് മഹാപ്രസ്ഥാനത്തിന്നു് പുറപ്പെടാനുള്ള മുഹൂർത്തം. പെട്ടെന്നു് അയൽവാസിയായ നന്ദബാബു — ഇദ്ദേഹം വിജയഗോസ്വാമിയുടെ ശിഷ്യനും ഒരു നല്ല സാധകനുമായിരുന്നു — വന്നു് വാതിലിൽ ശക്തിയായി ഇടിക്കാൻ തുടങ്ങി. വാതിൽ തുറന്ന ചെറുപ്പക്കാരോടു് നന്ദബാബു പറയുകയാണു്: ''നിങ്ങളെന്താ രണ്ടുപേരുംകൂടി വീടുവിട്ടിറങ്ങാൻ ഒരുമ്പെടുകയാണോ? അതു് വേണ്ടെന്നുവെച്ചേക്കൂ. അപ്രകാരം ചെയ്താൽ നിങ്ങൾക്കു് രണ്ടുപേർക്കും കൊടിയ വിപത്തും ദോഷവും വന്നുചേരുമെന്നു് എനിക്കൊരു ദർശനമുണ്ടായി.'' വൈരാഗ്യസങ്കല്പം അതോടെ അമർന്നു.

ഇതിന്നിടയ്ക്കു് കാംകുർഗാഛിയിലെ 'യോഗോദ്യാന'ത്തിൽവെച്ചു് ശ്രീ ഗുരുമഹാരാജിന്റെ ജന്മോത്സവം അതിഗംഭീരമായി ആഘോഷിക്കാൻ പോകുന്നു എന്നു് നമ്മുടെ ബാലസാധകന്മാർ അറിഞ്ഞു. അതിനെ വിജയപ്രദമാക്കുന്നതിന്നുവേണ്ടി അവർ രാപകൽ കഠിനമായി ഉത്സാഹിച്ചു. പിന്നീടു് അവർ രാമചന്ദ്രദത്തനുമായി പരിചയപ്പെടുകയും യോഗോദ്യാനത്തിൽ പതിവായി പോയിവരികയും ചെയ്തുവന്നു. 'ശ്രീ ശ്രീരാമകൃഷ്ണകഥാമൃത'ത്തിന്റെ രചയിതാവായ 'എം.' (ശ്രീ മഹേന്ദ്രനാഥഗുപ്ത—അദ്ദേഹം റിപ്പൺ കോളേജിലെ ഇംഗ്ലീഷ് അദ്ധ്യാപകനായിരുന്നു) അക്കാലത്തു് ഒഴിവുസമയത്തെല്ലാം കോളേജ്കെട്ടിടത്തിന്റെ ഏററവും മുകളിലുള്ള ചെറിയ മുറിയിലിരുന്നു് തന്റെ ഡയറിക്കുറിപ്പുകളിൽനിന്നു് മുൻപറഞ്ഞ ഗ്രന്ഥത്തിന്റെ അസ്സൽ പകർത്തുക പതിവായിരുന്നു. ഈ കുട്ടികളും ഒഴിവുകിട്ടുമ്പോഴൊക്കെ ചുററും വന്നിരുന്നു് അദ്ദേഹത്തെ സഹായിക്കും. ഒരിക്കൽ വർത്തമാനം പറയുന്നകൂട്ടത്തിൽ അവർ കാംകുർഗാഛിയിൽ പതിവായി പോകുന്നുണ്ടെന്ന വിവരം 'എം'മിനോടു് പറഞ്ഞു. ഉടനെ അദ്ദേഹം പറഞ്ഞു: ''നോക്കൂ, ഗുരുദേവൻ കാമിനീകാഞ്ചനത്യാഗിയായിരുന്നു. അദ്ദേഹത്തെ തികച്ചും മനസ്സിലാക്കേണമെങ്കിൽ, കാമിനീകാഞ്ചനങ്ങളെ ത്യജിച്ച ശിഷ്യന്മാരുണ്ടു്, അവരുമായി ഇടപഴകണം. വരാഹനഗരത്തിലെ മഠത്തിലൊന്നു് പോയിനോക്കൂ. അപ്പോൾ കാണാം, സർവ്വസ്വവും ത്യജിച്ച അദ്ദേഹത്തിന്റെ ശിഷ്യന്മാർ എങ്ങനെയാണു് കഴിഞ്ഞുകൂടുന്നതെന്നു്. ആയിരം ഗൃഹസ്ഥന്മാർ ഒന്നിച്ചുചേർന്നാലും ഗുരുദേവന്റെ ശരിയായ ഭാവത്തെ പ്രകാശിപ്പിക്കാൻ പററുന്നതല്ല. 'എം.' കാളീകൃഷ്ണനോടു് ഒന്നുംകൂടി പറഞ്ഞുകൊടുത്തു: 'സന്ന്യാസിമാരെ കാണാൻ പോകുമ്പോൾ വെറുംകൈയ്യോടെ പോകരുതു്. ഒന്നുമില്ലെങ്കിൽ ഒരു പൈസ വിലയ്ക്കുള്ള ഒരു സാധനമെങ്കിലും മേടിച്ചുകൊണ്ടുപോകണം.'

കാളീകൃഷ്ണൻ, ഖഗേൻ, ഹരിപദൻ, കുഞ്ജ് എന്നു് പേരുള്ളൊരു കൂട്ടുകാരൻ—നാലുപേരുംകൂടി ഒരുദിവസം കോളേജിൽനിന്നു് ഒളിച്ചോടി വരാഹനഗരം മഠത്തിൽ വന്നുകയറി. ഉച്ചഭക്ഷണത്തിന്നു് വീട്ടിൽനിന്നു കൊടുത്തിരുന്ന കാശുകൊണ്ടാണു് ഭഗവാനു് നിവേദിക്കാൻ ജിലേബി മേടിച്ചു് കൈയ്യിൽ കരുതിയിരുന്നതു്. ഇനിയുള്ളതു് കാളീകൃഷ്ണൻതന്നെ പറയട്ടെ: ''വേനൽക്കാലം. രാവിലെ പത്തരമണിമുതൽ പൊരിയുന്ന വെയിലത്തു് നടന്നുതുടങ്ങിയതാണു്. വഴി നല്ല നിശ്ചയമില്ലാതിരുന്നതിനാൽ തെണ്ടി അലഞ്ഞു് ഒടുവിൽ മഠത്തിലെത്തിയപ്പോൾ മണി ഒന്നര. അവിടെയുള്ളവരൊക്കെ വിശ്രമിക്കുന്ന നേരമാണു്, എങ്കിലും ആരും ഉറക്കത്തിലേപ്പെട്ടിട്ടില്ല. ശശിമഹാരാജ്, മഹാപുരുഷ് മഹാരാജ്, ഖോകാമഹാരാജ്, ബുഡോഗോപാൽ മഹാരാജ്, യോഗിൻമഹാരാജ്, ലാട്ടുമഹരാജ്, ശാരദാമഹരാജ്, ദക്ഷമഹരാജ് ഇവരൊക്കെ അന്നവിടെ ഉണ്ടായിരുന്നു. ഞങ്ങളെല്ലാവരേയും നമസ്കരിച്ചു. ഞങ്ങളെ സസ്നേഹം വിളിച്ചിരുത്തിയതിന്നുശേഷം എവിടെനിന്നു വരുന്നു, എവിടെയാണു് താമസം, എന്തുചെയ്യുന്നു എന്നിങ്ങനെയുള്ള അന്വേഷണങ്ങൾ തുരുതുരെ പ്രവഹിക്കാൻ തുടങ്ങി. വർത്തമാനമെല്ലാം കേട്ടപ്പോൾ അവർക്കൊക്കെ വലിയ സന്തോഷമായി. ഞങ്ങൾക്കോ അവരെ കണ്ടതോടെ ഹൃദയത്തിലൊരു ബോധോദയം ഉണ്ടായതുപോലെ............വളരെ പഴഞ്ചനായൊരു കെട്ടിടം, പൊളിഞ്ഞു് തൂങ്ങിനിന്നാടുന്ന ജനാലകളും മററും — എന്നിരുന്നാലെന്താ, അവിടമാകമാനം ആദ്ധ്യാത്മികജ്യോതിസ്സു് കട്ടിപിടിച്ചു് നിറഞ്ഞു് തുളുമ്പിനിന്നിരുന്നു. അവരിലോരോരുത്തരുടേയും മുഖം ഓരോ കത്തിയാളുന്ന തീനാളംപോലിരുന്നു. മഠത്തിൽ വെറും സാധാരണ സാധനങ്ങളേയുള്ളൂ. പഴക്കംചെന്നൊരു പായ നിലത്തു് നിവർത്തിയിട്ടിട്ടുണ്ടു്, അതു മാത്രം. മററു സാധനങ്ങളൊന്നുംതന്നെ എങ്ങും കാണ്മാനില്ല. ഹാളിന്റെ ചുമരുകളിൽ കാളി, ദുർഗ്ഗ, കൃസ്തു തുടങ്ങിയവരുടെ

പടങ്ങൾ തൂക്കിയിട്ടുണ്ടു്. ഓരോന്നിൻെറയും താഴെ 'മുക്തിമിച്ഛസി ചേത് താത വിഷയാൻ വിഷവത്ത്യജ.' തുടങ്ങിയ സാരോക്തികൾ എഴുതിവെച്ചിട്ടുണ്ടു്. അന്നേയ്ക്കു് ആറുമാസം മുമ്പാണു് സ്വാമിജി അവിടം വിട്ടുപോയതു്. 'നിങ്ങൾ കുറച്ചുദിവസം മുമ്പു് വന്നിരുന്നെങ്കിൽ സ്വാമിജിയെ കാണാമായിരുന്നു,' എന്നു് അവർ പറഞ്ഞു. നാലുമണിക്കു് അമ്പലം തുറന്നപ്പോൾ തൊഴുതു നമസ്കരിച്ചു് ഞങ്ങൾ യാത്രയായി. 'ഇനിയും ഇടയ്ക്കൊക്കെ വരണം' എന്നു് അവരോരോരുത്തരും പറഞ്ഞു.''

വരാഹനഗരംമഠവുമായുള്ള പരിചയവും അവിടേയ്ക്കുള്ള പോക്കുവരവും വർദ്ധിച്ചുവന്നു. കോളേജ്സമയം കഴിഞ്ഞാലുടനെ കാളീകൃഷ്ണനും കൂട്ടുകാരും മഠത്തിലെത്തി രണ്ടുമൂന്നു മണിക്കൂർ അവിടെ കഴിക്കും. കാളീകൃഷ്ണൻ ഗണിതത്തിൽ വളരെ പിന്നോക്കമായിരുന്നു–കണക്കു ചെയ്യാൻ തീരെ അറിഞ്ഞുകൂടാ. പഠിപ്പിൻെറ കാര്യത്തെപ്പററി യുവവിദ്യാർത്ഥികളോടു് ശശിമഹാരാജ് (രാമകൃഷ്ണാനന്ദസ്വാമികൾ) പലതും കുത്തിക്കുത്തി ചോദിക്കാറുണ്ടായിരുന്നു. അതേപ്പററി കാളീകൃഷ്ണമഹാരാജ് ആത്മകഥയിൽ പറഞ്ഞിരിക്കുകയാണു്–''ശശിമഹാരാജ് ഞങ്ങളുടെ പഠിപ്പിനെപ്പററി ഇടയ്ക്കു് അന്വേഷിക്കാറുണ്ടു്. പഠിപ്പിൽനിന്നു് ഊരിച്ചാടാനുള്ള ഒരു വിദ്യയാണോ ഈ മഠത്തിലേയ്ക്കുള്ള വരവു് എന്നറിയാനാണു്. ഒരു ദിവസം എന്നെ പിടികൂടി. ഞാൻ തുറന്നു് സമ്മതിച്ചു–'വേറെ എന്തുവേണമെങ്കിലും ചോദിച്ചോളു. കണക്കിൽ മാത്രം ചോദ്യമൊന്നും ചോദിക്കാതിരുന്നാൽ കൊള്ളാം. ഞാനതിൽ മഹാമോശമാണു്. ശശിമഹാരാജ് പറഞ്ഞു, 'നീ അവധിക്കാലത്തു് ഒന്നരമാസം ഇവിടെ വന്നു് താമസിക്കു. എന്തുതന്നെ വന്നാലും തീരെ ഭയം തോന്നാത്തവിധം നിന്നെ ഞാൻ കണക്കു് പഠിപ്പിച്ചുതരാം.' 'അച്ഛനോടു് ചോദിച്ചുനോക്കട്ടെ' എന്നു പറഞ്ഞു് ഞാൻ പോന്നു.'' അച്ഛൻെറ സമ്മതവും മേടിച്ചു് കോളേജ് പൂട്ടിയപ്പോൾ കാളീകൃഷ്ണൻ പുസ്തകക്കെട്ടും പേനയുമായി മഠത്തിൽ ഹാജരായി – എന്തിനാണു് ? കണക്കു് പഠിക്കാൻ. കുട്ടിയെ കണ്ടപ്പോൾ സന്ന്യാസിമാർക്കൊക്കെ വലിയ സന്തോഷമായി. കാളീകൃഷ്ണനോ, വളരെക്കാലം കഴിഞ്ഞു് ഒടുവിൽ താൻ എത്തേണ്ടിടത്തു് എത്തി എന്നൊരു തോന്നൽ. ആഹ്ളാദം കൊണ്ടു് കുട്ടി മതിമറന്നു. ഭഗവത്സേവയിലും സാധുശുശ്രൂഷണത്തിലും മുഴുകിക്കഴിഞ്ഞു. വെള്ളം കൊണ്ടുവരിക, പൂപറിക്കുക, പാത്രം കഴുകുക തുടങ്ങിയ മഠത്തിലെ ഏതു നിസ്സാരപണിയും ശശിമഹാരാജിനോടൊപ്പം യാതൊരു ക്ലേശവും അലസതയും കൂടാതെ വളരെ തന്മയത്വത്തോടുകൂടി കാളീകൃഷ്ണനും ചെയ്തുവന്നു. ബാഹ്യബോധം ലേശംപോലുമില്ലാത്ത ഒരു മദോന്മത്തലഹരിയിൽ കളിച്ചു് തിമർത്തുകൊണ്ടു് മാസം ഒന്നര വേഗത്തിൽ കടന്നുപോയി. പുസ്തകങ്ങളും പേനയും യാതൊരു കേടുപാടും തേയ്മാനവും വരാതെ വന്നപടിതന്നെ അനക്കം കൂടാതെ കിടക്കുകയാണു്. അഭിനവഗണിതപഠനം വിശേഷംതന്നെ ! കോളേജ് തുറന്നു. ഇനി എന്തു ചെയ്യണം ? വീട്ടിലേയ്ക്കു് മടങ്ങുകതന്നെ, പക്ഷെ, മനസ്സു് വരാഹനഗരത്തിലെ ആ ഇടിഞ്ഞു പൊളിഞ്ഞ കെട്ടിടത്തിലെ മുക്കിലും മൂലയിലും ഒട്ടിനിൽക്കുകയാണു്.

കാളീകൃഷ്ണൻെറ മനസ്സു് പഠിപ്പിൽ ഉറച്ചുനില്ക്കാതെയായി. രാവും പകലും ഹൃദയത്തിന്നകത്തു് വ്യാഖ്യാനിക്കാൻ വയ്യാത്തൊരുതരം വേദന, ഒരു നീററൽ, ഒരു പിടച്ചിൽ – അപരിചിതമായൊരു സ്ഥലത്തു് താൻ വന്നുപെട്ടതുപോലെ. അടുത്തുതന്നെയുള്ള ഒരു ഉദ്യാനത്തിലെ പുഷ്കരിണീതീരത്തു് പല വൈകുന്നേരങ്ങളിലും ആ യുവബാലൻ ധ്യാനത്തിൽ ആമഗ്നനായിരിക്കുന്നതു് കാണാം. അധികസമയവും മുറിക്കകത്തു് വാതിലടച്ചിരുന്നു് ധ്യാനവും പാരായണവുംതന്നെ. പുത്രൻെറ അസാധാരണമായ പെരുമാററം അമ്മയച്ഛന്മാരുടെ ദൃഷ്ടിയിൽ പെടാതെ പോയില്ല. അവാച്യമായൊരു ഭയം അവരുടെ മനസ്സിനെ കലക്കിവിഷമിപ്പിച്ചു. ഒരു ദിവസം പിതാവു് രണ്ടുംകല്പിച്ചു് മകനെ നേരിടാൻതന്നെ ഒരുമ്പെട്ടു – 'നിനക്കു് യഥാർത്ഥത്തിൽ എന്താണു് ആവശ്യമെന്നുവെച്ചാൽ അതു് തുറന്നുപറയൂ.' സ്വതവേതന്നെ ഉള്ളിൽ ഒന്നും മറച്ചുവെയ്ക്കാനോ മററുള്ളവരെ അറിയിക്കാതെ ഒതുക്കിവെയ്ക്കാനോ വശമില്ലാത്ത തുറന്ന പ്രകൃതിക്കാരനായ നിഷ്കളങ്കബാലനു് ഇന്നു് അച്ഛൻെറ മുഖത്തേയ്ക്കു് നോക്കാൻ ധൈര്യം വന്നില്ല. പക്ഷെ സ്പഷ്ടമായിത്തന്നെ, എങ്കിലും സവിനയം പറഞ്ഞൊപ്പിച്ചു, 'എനിക്കു് ഈയിടെ പഠിപ്പിലൊന്നും മനസ്സു് നില്ക്കുന്നില്ല, ഈശ്വരപ്രാപ്തിക്കുവേണ്ടി അധികസമയവും സാധനഭജനാദികൾ ചെയ്യാനാണു് കൂടുതൽ താല്പര്യം തോന്നുന്നതു്.' പുത്രൻ കുററം ഏററുപറഞ്ഞതു കണ്ടിട്ടു് അച്ഛനും കുലുക്കം കൂടാതെ നിലകൊണ്ടു. അദ്ദേഹം പറഞ്ഞു – 'ലൗകികജീവിതവും ഈശ്വരാരാധനയും ഒരേ നിരപ്പിൽകൊണ്ടുപോവുക അസാദ്ധ്യമാണു്. ഈ ലോകത്തിൽ നിനക്കു് ഏററവും മികച്ച ഒരു സ്ഥാനത്തു് എത്തിച്ചേരണമെന്നുണ്ടെങ്കിൽ സർവ്വകഴിവുകളും ഉപയോഗിച്ചു് പഠിച്ചേതീരൂ; അതല്ലാ ഭഗവാനെ പ്രാപിക്കുകയാണു് വേണ്ടതെങ്കിൽ മററു സകല തുറകളിൽനിന്നും പിൻവലിച്ചു് മനസ്സിനെ മുഴുവൻ സാധനകളിൽ ഏർപ്പെടുത്തണം. ഈ രണ്ടിൽ നിനക്കു് ഏതാണു് വേണ്ടതെന്നു് നല്ലപോലെ ചിന്തിച്ചു് ഒരു തീരുമാനത്തിലെത്തൂ. മൂന്നു ദിവസത്തെ സമയം തരാം.' ആലോചനയൊക്കെ കഴിച്ചുവെച്ചിരിക്കുന്നതല്ലെ ? മൂന്നു ദിവസം കഴിഞ്ഞപ്പോൾ കാളീകൃഷ്ണനു് ഒരു ഉത്തരമേ കൊടുക്കാനുണ്ടായിരുന്നുള്ളു – 'ഭഗവല്ലാഭത്തിന്നുള്ള മാർഗ്ഗമാരായുകയാണു് വേണ്ടതെന്ന തീരുമാനത്തിലാണു് ഞാൻ എത്തിച്ചേർന്നതു്.........വരാഹനഗരത്തിൽ ശ്രീ പരമഹംസദേവൻെറ ശിഷ്യരുടെ കൂട്ടത്തിൽ ചേരുകയാണെങ്കിൽ അതു് ഇക്കാര്യത്തിൽ കൂടുതൽ സഹായകമായിരിക്കുമെന്നാണു് എനിക്കു് തോന്നുന്നതു്.' അച്ഛനും അതു് ശരിയാണെന്നു് തോന്നി. 'അതേതായാലും നല്ലതുതന്നെ. പക്ഷെ ആദ്ധ്യാത്മികജീവിതത്തിലേയ്ക്കു് കടക്കുംമുമ്പു് പ്രസവിച്ച അമ്മയുടെ അനുമതി നേടേണ്ടതു് അത്യാവശ്യമാണു്. എന്നെ സംബന്ധിച്ചേട

ത്തോളം ലേശംപോലും ഇതിൽ എതിരഭിപ്രായമില്ല. നാലാൺമക്കളിൽ ഒരാരംക്കു് സന്ന്യസിക്കാൻ കഴിഞ്ഞാൽ അതു് സന്തോഷത്തിന്നും അഭിമാനത്തിന്നും വകനൽകുന്നൊരു കാര്യമല്ലെ ?'

കാളീകൃഷ്ണൻെറ മാതാവായ നീഷാദകാളീദേവി പരമഭക്തയും ധർമ്മപരായണയുമായിരുന്നു. വൈരാഗ്യപഥത്തിലേയ്ക്കു് കാൽകുത്താൻ തയ്യാറായി നിൽക്കുന്ന പുത്രനോടു് അവർപറഞ്ഞതിങ്ങനെയാണു്: 'നിനക്കു്സന്ന്യസിക്കണമെന്നു് തോന്നുകയാണെങ്കിൽ ഞാനതിനു് മുടക്കം പറയുമെന്നു് വിചാരമുണ്ടോ, മകനെ ? എനിക്കു് യാതൊരു എതിർപ്പുമില്ല. എവിടെയായാലും നീ സന്തോഷമായും സുഖമായും ഇരുന്നാൽ മതി.' ഈ മായാലോകത്തിൽ ഇമ്മാതിരിയുള്ള മാതാക്കരം എത്രപേർ കാണും? അവർ ഒന്നുമാത്രം കൂട്ടിച്ചേർത്തു:– 'നീ മൂന്നു ദിവസം കഴിഞ്ഞു് പോയാൽ മതി.' വീടുവിട്ടിറങ്ങുന്ന പുത്രനു് അമ്മ സ്വന്തം കൈകൊണ്ടു് വസ്ത്രങ്ങരം കാവിമുക്കി ഒരുക്കിക്കൊടുത്തു. മഠത്തിൽ ഭഗവാനു് നിവേദിക്കുന്നതിന്നുവേണ്ടി മധുരപലഹാരങ്ങരം പല വിധത്തിൽ സ്വയം തയ്യാറാക്കി ഒരു ചുമട്ടുകാരൻെറ കൈയ്യിൽ മകൻെറ കൂടെ കൊടുത്തയച്ചു. 17 വയസ്സായെങ്കിലും മുഖത്തു് രോമം മുളച്ചുതുടങ്ങാത്ത ആ സുന്ദരമുഖത്തു്, കാരുണ്യവും ദൃഢനിശ്ചയവും വൈരാഗ്യവുംവിളങ്ങി ശോഭിച്ചിരുന്നു. രാമകൃഷ്ണസംഘത്തിൽ ശ്രീരാമകൃഷ്ണൻെറ അന്തരംഗശിഷ്യന്മാരല്ലാത്ത മററംഗങ്ങളിൽ ആദ്യമായി ബ്രഹ്മചാരിയായി ചേർന്ന വ്യക്തിയാണു് കാളീകൃഷ്ണൻ. അങ്ങനെ അമ്മയച്ഛന്മാരുടെ ഹാർദ്ദമായ അനുഗ്രഹത്തോടുകൂടി അദ്ദേഹം തൻെറ ആശ്രമജീവിതമാരംഭിച്ചു.

മഠത്തിൽ വൈരാഗ്യം ഉടലെടുത്ത സന്ന്യാസിശ്രേഷ്ഠന്മാരുടെ കൂട്ടത്തിലെത്തിച്ചേർന്ന യുവസാധകൻ മെയ്യും മനവും മറന്നു് സാധനകളിൽ മുഴുകി. ശശിമഹാരാജിൻെറ വലങ്കയ്യാണു് കാളീകൃഷ്ണൻ. അദ്ദേഹത്തിൻെറ നിഴലെന്നോണം സർവ്വകാര്യങ്ങളും ആനന്ദത്തോടെ ചെയ്തുവന്നു. ഇടയ്ക്കു് നിരഞ്ജൻമഹാരാജിൻെറ കൂടെ ദക്ഷിണേശ്വരത്തുപോയി ധ്യാനിക്കുകയും പതിവായിരുന്നു. വ്യക്തിപരമായ സേവനങ്ങരം ചെയ്തുകൊടുക്കുന്നതിൽ കാളീകൃഷ്ണൻെറ പാടവം ഒന്നു് വേറെത്തന്നെയായിരുന്നു. അതു കണ്ടിട്ടു് ശാരദാനന്ദസ്വാമികരം ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ടു്: – 'ഈ കുട്ടി ആരെടാ! സ്വന്തം അമ്മ മക്കളെ നോക്കുന്നതുപോലെയാണു് ഓരോ കാര്യങ്ങരം ചെയ്തുതരുന്നതു്.'

1892–ൽ ശ്രീ ശാരദാമണീദേവി ജയരാമവാടിയിൽവെച്ചു് ജഗദ്ധാത്രീപൂജ നടത്താനാലോചിച്ചു. അതിന്നാവശ്യമായ സാമാനങ്ങരം സംഭരിച്ചുകൊണ്ടു് ശാരദാനന്ദസ്വാമികരം ഒരു ഭക്തസംഘത്തോടൊപ്പം ജയരാമവാടിയിലേയ്ക്കു് പുറപ്പെട്ടു. പോകാനിറങ്ങുന്ന സമയത്തു് അദ്ദേഹം പെട്ടെന്നു് തിരിഞ്ഞു് കാളീകൃഷ്ണനോടു് ചോദിച്ചു: 'എന്താ, വരുന്നോ എൻെറ കൂടെ ?' എത്രകാലമായി സ്വപ്നംകാണുന്നൊരു കാര്യമാണു് ! കാളീകൃഷ്ണൻെറ ഹൃദയം ആനന്ദനൃത്തം ചവുട്ടി. കാമാർപുകുർവഴി സംഘം മാതൃസന്നിധിയിലെത്തി.

കുട്ടിയായ കാളീകൃഷ്ണൻെറ താടിപിടിച്ചു് അമ്മ വാത്സല്യം പ്രദർശിപ്പിച്ചു. തപസ്സിൻേറയും സ്നേഹത്തിൻേറയും പരിശുദ്ധിയുടേയും മൂർത്തിമദ്ഭാവമായ ജഗദംബയുടെ സ്പർശമാത്രത്താൽ കാളീകൃഷ്ണൻെറ ഉടലാകെ കോരംമയിർക്കൊണ്ടു. മൂന്നുദിവസത്തെ മഹാപൂജയാണു്. കുട്ടിയല്ലെ, കാളീകൃഷ്ണന്നു് ഏതു സമയത്തും സങ്കോചംവിനാ അമ്മയുടെ മുമ്പിൽചെല്ലാം. അതുമിതുമായി ഒരു നൂറു് കൊച്ചുകൊച്ചു കാര്യങ്ങരംക്കായി അമ്മയുടെ അടുത്തുനിന്നു് ശരത്മഹാരാജിൻെറ അടുത്തേയ്ക്കു് ഓടാനും അതെല്ലാം സാധിച്ചു് വരുവാനും കാളീകൃഷ്ണനാണു്. ഒഴിവുകിട്ടിയാൽ ഒന്നോടിപ്പോയി മൂന്നരനാഴിക അകലെയുള്ള കമാർപുക്കൂറിൽ (ശ്രീരാമകൃഷ്ണദേവൻെറ ജന്മസ്ഥാനം) ചെന്നു് തൊഴുതിട്ടുവരും. ഈ പവിത്രസന്നിധാനത്തെക്കുറിച്ചു് പിൽക്കാലത്തു് അദ്ദേഹം പറയാറുണ്ടു്: 'അവിടെ താമസിക്കുന്ന കാലത്തു് അസാധാരണമായൊരു പരിശുദ്ധി, ശാന്തി, ആനന്ദം എന്നിവയിൽ മുങ്ങിക്കുതിന്നാണു് ഞാൻ നടക്കാറു്. എത്ര പരിപാവനമായൊരു സ്ഥലത്താണു് നാം നടക്കുന്നതു് എന്നൊരു തോന്നലാണു്. ഇവിടമെല്ലാം പ്രത്യക്ഷആദ്ധ്യാത്മികതയാൽ മുഖരിതമാണു്. ഇതു ഈ ലോകത്തിൽനിന്നു് വേറിട്ടൊരു പ്രദേശമാണു് എന്നൊക്കെ തോന്നിയിരുന്നു.'

ജയരാമവാടിയിൽ ജഗജ്ജനനിയുടെ അലൗകികമായ സ്നേഹച്ഛായയിൽ കുറച്ചുനാരം കഴിച്ചതിന്നുശേഷം കാളീകൃഷ്ണൻ വീണ്ടും വരാഹനഗരത്തിൽ എത്തി. ആ കുറച്ചുദിവസങ്ങളെക്കുറിച്ചു് ശ്രീ വിരജാനന്ദസ്വാമികരം സംതൃപ്തിയോടും ആനന്ദത്തോടുംകൂടി പിൽക്കാലത്തു് അയവിറക്കുന്നതിങ്ങനെയാണു്: ''വെറും ശൂന്യമായ ഹൃദയവുംകൊണ്ടാണു് ഞാൻ വരാഹനഗരത്തിൽ തിരിച്ചെത്തിയതു്. ശൂന്യഹൃദയമെന്നു പറഞ്ഞാൽ അതു് ശരിയാകുമോ ? അമ്മയുടെ ദിവ്യസ്നേഹം കുത്തിനിറച്ച ഹൃദയവുമായാണു് ഞാൻ കൽക്കത്തയിലെത്തിയതു്. അമ്മയെപ്പററി സാധാരണനിലയിൽ ഞാൻ പലതും കേട്ടു് ധരിച്ചുവെച്ചിരുന്നു. അതിൽനിന്നെനിക്കു് ഊഹിക്കാൻ കഴിഞ്ഞിരുന്നോ ഈ അമ്മ ഇത്തരത്തിലുള്ളൊരു അമ്മയായിരിക്കുമെന്നു്—ഇങ്ങനെ മനസ്സിനേയും പ്രാണനേയും, എന്നല്ല തൻേറതായ സർവ്വത്തിനേയും ഒരുമിച്ചു് വാരിക്കൂട്ടിയെടുത്തു് അവനവനേക്കാരം സ്വന്തമാക്കുന്നൊരമ്മ ! വീട്ടിൽ എനിക്കു് അമ്മ (പ്രസവിച്ച അമ്മ)യെ വലിയ ഇഷ്ടമായിരുന്നു, അമ്മയ്ക്കെന്നോടും – പക്ഷെ ഇവിടെ അങ്ങനെയൊന്നുമല്ല, ജന്മജന്മാന്തരങ്ങളായി എക്കാലത്തും എൻെറ സ്വന്തമായ അമ്മയാണു് ഈ അമ്മ !'

ജയരാമവാടിയാത്രയ്ക്കുശേഷം ശാരദാനന്ദസ്വാമികരംക്കും കാളീകൃഷ്ണനും മലേറിയ പിടിച്ചു. നിരഞ്ജൻമഹാരാജിൻെറ സ്നേഹസമ്പൂർണ്ണമായ ശുശ്രൂഷകൊണ്ടും ഒരു വിദഗ്ദ്ധഭിഷഗ്വരൻെറ ചികിത്സകൊണ്ടും രോഗം ഭേദപ്പെട്ടുവന്നു. ഇതിന്നിടയ്ക്കു് മഠം ആലംബസാറിലേയ്ക്കു് മാററി. ഇക്കാലത്തു് കാളീകൃഷ്ണനു് ഗോപാലേർമായെ (അഘോരമണീദേവി) പരിചരിക്കുന്നതിന്നുള്ള

ഭാഗ്യം സിദ്ധിച്ചു. ഗോപാലേർമാ ഇടയ്ക്കിടെ മഠത്തിൽ വന്നു് ശ്രീരാമകൃഷ്ണന്റെ സന്താനങ്ങളുടെ കൂടെ രണ്ടും മൂന്നും ദിവസംവീതം പാൎക്കുക പതിവായിരുന്നു, ഇതിന്നു്മുമ്പു് ഒരിക്കൽ കാളീകൃഷ്ണൻ കമാർഹട്ടിയിലുള്ള ഗോപാലേർമായുടെ വീട്ടിൽ പോകുകയുണ്ടായിട്ടുണ്ടു്. അതേപ്പററി അദ്ദേഹം പറയുകയാണു്:—''ഇടിഞ്ഞു പൊളിഞ്ഞു് വീഴാറായ വീടു്, പക്ഷെ അതിന്നകത്തു ഈശ്വരചിന്തകളുടെ സ്പന്ദനം തുടിക്കുന്നതു് നമുക്കു അറിയാം, ഠാക്കുർ സശരീരനായി അവിടെ ഉണ്ടെന്നു തോന്നും,........ഗോപാലഗതപ്രാണയായ ആ വൃദ്ധയുടെ ഭാവം, കഠോരമായ തപശ്ചര്യ, വൈരാഗ്യബുദ്ധി, മനഃശുദ്ധി, സാരള്യം, കാണുന്നവരെയൊക്കെ 'ഗോപാലബാലാ' എന്നുള്ള വിളി–ഹൊ! ശരിക്കും അമ്മ യശോദതന്നെ.''

ആലംബസാറിൽ കാളീകൃഷ്ണന്റെ ജീവിതം ആനന്ദപ്രവാഹത്തിൽ ഒഴുകി ഒഴുകി നീങ്ങുകയാണു്. പക്ഷെ ശരീരത്തെ പനി ഇടയ്ക്കിടെ വന്നു് ഉപദ്രവിച്ചിരുന്നു. ഇക്കാര്യം മററു സന്ന്യാസിമാരാരും അറിഞ്ഞിരുന്നില്ല, അഥവാ ശ്രദ്ധിച്ചിരുന്നില്ല. ശ്രീ മാതൃദേവി അന്നു ബേലൂരുള്ള നീലാംബർ ഉദ്യാനഗൃഹത്തിൽവന്നു് താമസിക്കുന്ന കാലമായിരുന്നു. ഒരുദിവസം കാളീകൃഷ്ണൻ അമ്മയുടെ ആശീൎവ്വാദം മേടിക്കാൻ ചെന്നു. അന്നുരാത്രി അമ്മയുടെ അനുജ്ഞപ്രകാരം അവിടെത്തന്നെകൂടി. ശ്രീയോഗിൻമഹാരാജും ത്രിഗുണാതീതാനന്ദസ്വാമികളും അമ്മയുടെ സേവകന്മാരായി അവിടെ ഉണ്ടു്. ഗോലാപ്മായും യോഗിൻമായും കൂടെത്തന്നെയുണ്ടു്. പ്രഭാതമായി. മാതൃചരണങ്ങളെ വന്ദിച്ചിട്ടു് യുവബ്രഹ്മചാരിക്കു് മഠത്തിൽ തിരിച്ചെത്തണം. നമസ്കരിച്ചെണീററതും സ്നേഹവും കരുണയുമേലുന്ന മാതൃസ്വരം ബ്രഹ്മചാരിയുടെ ചെവിയിൽ പതിച്ചു: ''ഇതെന്താ, കുട്ടീ, ഇതു്! നിന്നെക്കണ്ടിട്ടു് എന്റെ മനസ്സു് വല്ലാതെ വേദനിക്കുന്നല്ലൊ. എന്തു് തടിച്ചുകൊഴുത്തു് ഉരുണ്ട ദേഹമായിരുന്നു. മലമ്പനിപിടിച്ചു് ചുക്കിച്ചുളിഞ്ഞു് ഉണങ്ങിയിരിക്കുന്നതു കണ്ടോ ആ മുഖം! അവരൊക്കെ സന്ന്യാസിമാരും ഭിക്ഷുക്കളുമല്ലെ, നിനക്കവരു് നല്ല വണ്ണം ആഹാരവുംകൂടി തരാൻ ശ്രദ്ധിക്കുന്നില്ലെന്നു് തോന്നുന്നു! നീ കുറച്ചുദിവസം വീട്ടിൽപോയി താമസിക്കു, അവിടെ ചെന്നു് മരുന്നും നല്ല ആഹാരവും കഴിച്ചു് ദേഹം നന്നാക്കിയിട്ടു് വരൂ.'' കാളീകൃഷ്ണന്റെ തലയിൽ ഇടിത്തീ വീണതുപോലെയായി. ബ്രഹ്മചാരിയുടെ നാവനങ്ങിയില്ല. അമ്മ വീണ്ടും പറഞ്ഞു: ''അതുതന്നെ ചെയ്തോളൂ. അതുകൊണ്ടു് നിനക്കു നല്ലതേ വരൂ.''

കാളീകൃഷ്ണന്റെ ഹൃദയം വിങ്ങിപ്പൊട്ടാറായി, കണ്ണുകൾ നിറഞ്ഞൊഴുകി. വേഗം അമ്മയുടെ മുമ്പിൽ നിന്നുപുറത്തുപോയി ഒരിടത്തു് തനിയെയിരുന്നു് കരയാൻ തുടങ്ങി. സൎവ്വാന്തര്യാമിനിയായ മാതൃദേവിക്കു പുത്രന്റെ ഹൃദയവേദന മനസ്സിലായി, പക്ഷെ തന്റെ ആദേശത്തെ തിരിച്ചെടുക്കാൻ മുതിന്നതുമില്ല. ഗോലാപ്മായോടു് ഇത്രമാത്രം പറഞ്ഞു:''കാളീകൃഷ്ണന്റെ ദേഹം കണ്ടില്ലെ, ഉണങ്ങിയ ഈൎക്കിലിപോലെ ആയിരിക്കുന്നു. എനിക്കതു കണ്ടിട്ടു് മനസ്സിനു് വലിയ വിഷമം........കുറച്ചുദിവസം വീട്ടിൽപോയി താമസിച്ചിട്ടു് ദേഹം നന്നാക്കാൻ ഞാൻ പറഞ്ഞു. അവനതു കേട്ടിട്ടു് വലിയ ദുഃഖമായി, എനിക്കതോൎക്കുമ്പോൾ കണ്ണിൽ വെള്ളം നിറയുന്നു.''

ഇതോടൊപ്പംതന്നെ യുവസാധകന്റെ വ്രണിത ഹൃദയത്തിൽ ശാന്ത്യൗഷധം പുരട്ടുന്നതിനുള്ള ഒരുക്കങ്ങളും വിധാതാവു് ചെയ്തുവെച്ചിരുന്നു. ശ്രീ യോഗാനന്ദമഹാരാജ് കാളീകൃഷ്ണനെ പലതും പറഞ്ഞു് ആശ്വസിപ്പിച്ചു് പിറെറദിവസം രാവിലെ വീണ്ടും അമ്മയുടെ അടുത്തേയ്ക്കയച്ചു, മന്ത്രദീക്ഷ നൽകി അനുഗ്രഹിക്കേണമെന്നു പ്രാൎത്ഥിക്കേണ്ടവിധം പഠിപ്പിച്ചുകൊടുത്തിട്ടു്. അമ്മ വളരെ സന്തുഷ്ടയായി, കുട്ടിയുടെ ആഗ്രഹം സാധിച്ചുകൊടുത്തു. ഇഷ്ടമന്ത്രദാനത്തിനുശേഷം സാധനാനുഷ്ഠാനങ്ങളെ സംബന്ധിച്ചു് പല കാര്യങ്ങളും ദേവി സാധകനു് ഉപദേശിച്ചു. മാതൃദേവിയുടെ വരാഭയദായിയായ കരസ്പൎശത്താൽ കാളീകൃഷ്ണന്റെ ശരീരത്തിൽക്കൂടി ശക്തിയുടെ ഒരു മിന്നൽപിണർ പാഞ്ഞു.ലക്ഷ്യം സാധിക്കുന്നതുവരെ കഠിനതപസ്സനുഷ്ഠിക്കുമെന്ന ഒരു ദൃഢസങ്കല്പം ആ ഹൃദയത്തിൽ വേരൂന്നുകയും ചെയ്തു.

വൎഷക്കാലം. മേഘാച്ഛന്നമായ ആകാശത്തുനിന്നു് ഇടവിടാതെ ജലകണങ്ങൾ പതിച്ചുകൊണ്ടിരിക്കുകയാണു്. കരകവിഞ്ഞു് ആൎത്തുതിമൎത്തു് ജാഹ്നവി കുതിച്ചു പായുന്നു. കാളീകൃഷ്ണന്റെ വഞ്ചി ഗംഗയുടെ ഓളങ്ങളെ മുറിച്ചുകൊണ്ടു് സാവധാനം നീങ്ങിയകലുകയാണു്. മഠത്തിൽ പോയിട്ടാണു് വീട്ടിലേയ്ക്കു് പോവുക. നീലാംബർബാബുവിന്റെ ഉദ്യാനഗൃഹത്തിലെ മട്ടുപ്പാവിൽ 'ടിപ്ടിപ്' എന്നു് വീണുകൊണ്ടിരിക്കുന്ന മഴത്തുള്ളികളെ ഗൌനിക്കാതെ അമ്മ വഞ്ചി കണ്ണിൽനിന്നു് മറയുന്നതുവരെ നോക്കിനിൽക്കുകയാണു്. സ്വയം നനഞ്ഞു് കുതിരുന്നുവെങ്കിലും പുത്രന്റെ ശരീരത്തിൽ പതിക്കുന്ന ജലകണികകളെ ആ മാതൃമനസ്സു് എണ്ണുകയാണു്. ഈ കാഴ്ച, ജീവിതാവസാനംവരെ കാളീകൃഷ്ണന്റെ മനസ്സിൽ തെല്ലും മങ്ങാതെ കിടന്നു.

വീട്ടിൽ അമ്മയുടെ ശ്രദ്ധയോടുകൂടിയ പരിചരണത്തിന്റേയും പത്ഥ്യാഹാരത്തിന്റേയും ഫലമായി കാളീകൃഷ്ണന്റെ ദേഹസ്ഥിതി പൂൎവ്വനിലയിലേയ്ക്കു് തിരിച്ചുവന്നുതുടങ്ങി. കാളീകൃഷ്ണൻ അധികസമയവും വാതിൽ അടച്ചു് മുറിക്കകത്തിരിക്കും. ഖഗേൻപ്രഭൃതികൾ വന്നാൽമാത്രം അത്യാവശ്യം അവരോടു് ആദ്ധ്യാത്മികകാര്യങ്ങളെക്കുറിച്ചു് ഇടയ്ക്കൊന്നു് സംസാരിച്ചെന്നുവരും. ബാക്കി സമയം മുഴുവൻ ധ്യാനം, ധാരണ, ജപം, പൂജ, സ്വാദ്ധ്യായം തുടങ്ങിയ സാധനാചര്യകളിലാണു് കഴിഞ്ഞുവന്നതു്. നിത്യേനയുള്ള ജപസംഖ്യ വദ്ധിപ്പിച്ചു വദ്ധിപ്പിച്ചു്. ഒരുലക്ഷത്തിഎണ്പതിനായിരംവരെ എത്തി. ധ്യാനാനന്തരം മനസ്സിൽ ഉയരുന്ന ഭാവനകളെ പ്രകാശിപ്പിക്കുവാനുള്ള ശ്രമത്തിൽ നൂറു കണക്കിനു് അതിമനോഹരങ്ങളായ പാട്ടുകളും ഉടലെടുക്കുകയുണ്ടായി. മഠത്തിൽനിന്നാരെങ്കിലും, അധികവും

ശ്രീ ശരത്ʼമഹാരാജ", ഇടസ്സു് കാളീകൃഷ്ണൻെറ വിവര മന്വേഷിക്കാൻ വരും.

ഇങ്ങനെ 14–15 മാസം കടന്നുപോയി. കൂട്ടിലാക്കപ്പെട്ട പൈങ്കിളിക്കു് തീരെ ഇരിക്കപ്പൊറുതി ഇല്ലാതെയായി. തള്ളിക്കതിച്ചുവരുന്ന വൈരാഗ്യവേഗത്തെ കാണിച്ചുകൊണ്ടു് കാളീകൃഷ്ണൻ ശ്രീമാതൃദേവിക്കു് ഒരു കത്തെഴുതി. സംസാരദാവാനലൻ തന്നെ കാന്തിന്നു് തരിശാക്കാൻ ചീറിപ്പാഞ്ഞടുക്കുന്നതായി തോന്നിയ യുവഭിക്ഷു ഹൃദയത്തിൽ നിറഞ്ഞുമറിയുന്ന വേദനയെ അമ്മയുടെ മുമ്പിൽ നിവത്തിനിരത്തി.

'അമ്മ സമ്മതം തരുന്നപക്ഷം ഞാൻ തനിയെ വൃന്ദാവനത്തിൽ പൊയ്ക്കൊള്ളാം.... കൊച്ചനല്ലെ, തനിയെ വല്ലിടത്തും ചെന്നുപെട്ടു് കഷ്ടപ്പെടുമെന്നൊന്നും പേടിക്കേണ്ട. ഇവിടെ ആണെങ്കിലും കഷ്ടപ്പാടിനു് കറവുണ്ടോ! ഇതുകാലം ഞാനെല്ലാം മിണ്ടാതെ സഹിച്ചു, അവിടുത്തെ അടുക്കൽ ഒന്നും അറിയിക്കാതെ അവിടുന്നു് അന്വേഷിക്കുമ്പോഴൊക്കെ 'സുഖമാണു്' എന്നു് ഉത്തരം അറിയിച്ചിരുന്നു എന്നുമാത്രം. ഞാൻ പൊറുക്കുന്തോറും ഇവരെല്ലാവരുംകൂടി എന്നെ ഉരുട്ടി വിഴുങ്ങാനാണു് വരുന്നതു്.....അമ്മേ, ഈ മകൻെറ നേരെ ഒരിത്തിരി കനിവു് തോന്നണേ. മഠത്തിൽ ഇന്നുവരെ സന്ന്യസിച്ചവരൊക്കെ ഭഗവത്കൃപ ഒന്നു മൂലമല്ലാതെ സ്വന്തം കഴിവിന്മേൽ വന്നവരല്ലല്ലൊ. അമ്മ അല്പമൊന്നു കടാക്ഷിച്ചാൽ ഭക്തിവിശ്വാസങ്ങളിൽ ഞാൻ അത്യന്തം ക്ഷുദ്രനാണെങ്കിലും എനിക്കു് സന്ന്യസിക്കാനുള്ള കഴിവു് കൈവരില്ലെന്നോ?........ അവിടുന്നു് ഒന്നു വിചാരിച്ചാൽമതി എന്തും നടക്കാൻ.

അമ്മയുടെ അനുമതിയെ പ്രതീക്ഷിച്ചുകൊണ്ടു്,....'

പുത്രൻെറ ദുഃഖം അമ്മയുടെ ഹൃദയത്തെ പിടിച്ചൊന്നു് കുലുക്കി. ഉടനെ അനുമതിപത്രം കൈയ്യിലെത്തി. 'എൻെറ ജീവനു് തുല്യനായ കുട്ടീ.........വൃന്ദാവനത്തിൽച്ചെന്നു് ശ്രീകൃഷ്ണദർശനം ചെയ്യാൻ സാധിച്ചാൽ നല്ലതുതന്നെ. നിൻെറ അമ്മയച്ഛന്മാരുടെ സമ്മതം വാങ്ങി നീ ശ്രീഗോവിന്ദദർശനത്തിന്നായി പുറപ്പെട്ടോളൂ'. അമ്മയുടെ കത്തു്കിട്ടേണ്ട താമസം കാളീകൃഷ്ണൻ ഉടനെ മഠത്തിൽച്ചെന്നു് സന്ന്യാസിവര്യന്മാരോടു് യാത്രപറഞ്ഞു് ഒററ പാച്ചിലിനു് ജയരാമവാടിയിലെത്തി. "ശ്രീഗുരുദേവനിൽ അചഞ്ചലമായ ഭക്തിയുണ്ടാകട്ടെ." ജഗദ്ധാത്രിയുടെ ഈ ആശീർവ്വാദവും ശിരസ്സിലണിഞ്ഞുകൊണ്ടു് കാളീകൃഷ്ണൻ വൃന്ദാവനധാമങ്ങളിലേയ്ക്കു് യാത്രയായി. കാശിയിൽനിന്നു് ശ്രീമാതൃദേവിക്കു് ഒരു കത്തെഴുതി: 'അമ്മേ, അമ്മയുടെ അപാരമായ കരുണ. വെറും വിശ്വാസത്തിൻെറ കുറവുകൊണ്ടുമാത്രം ഞാൻ എത്രമാത്രമാണു് വേവലാതിപ്പെട്ടു് കഷ്ടപ്പെടുന്നതു്. അമ്മേ, അവിടുത്തെ ഞാനൊരിക്കലും വിസ്മരിച്ചുപോകാനിടവരുത്തരുതേ.... എനിക്കവിടുന്നു് എന്തെങ്കിലും നൽകി അനുഗ്രഹിച്ചാലും ഇല്ലെങ്കിലും അവിടുത്തെ തൃച്ചേവടികളിൽ പതറാത്ത സ്നേഹവും ഇളകാത്ത ഭക്തിയും ഉള്ളനിറയെ ഉണ്ടായിത്തീരുവാൻ കനിഞ്ഞനുഗ്രഹിക്കുമാറാകണെ.... അമ്മേ, എൻെറ സകലഭാരവും അങ്ങയിൽ ഞാനിതാ സമപ്പിക്കുകയാണു്. അവിടുന്നു് അമ്മയല്ലെ, എൻെറ കയ്യിന്മേലുള്ള പിടി വിടാതിരിക്കണേ. പിടി വിട്ടാൽ ഞാൻ നിലം പതിക്കും. ഏതു രീതിയിൽ, ഏതു വഴിയിൽക്കൂടിപോയാലാണു് എനിക്കമ്മയുടെ ശ്രീപാദപത്മങ്ങളിലേയ്ക്കു് അതിവേഗത്തിൽ വന്നണയുവാൻ കഴിയുക, ആ മാർഗ്ഗത്തിൽക്കൂടി എന്നെ നിർബ്ബന്ധിച്ചു് നയിച്ചുകൊണ്ടുപോകേണമെ." ശ്രീബ്രഹ്മാനന്ദസ്വാമികളുടേയും ശ്രീയോഗാനന്ദസ്വാമികളുടേയും നിർദ്ദേശപ്രകാരം താൻ ആയിടെ കാവിവസ്ത്രം ധരിക്കാൻ തുടങ്ങിയ വിവരവും കാളീകൃഷ്ണൻ കത്തിൽ കാണിച്ചിരുന്നു. കാശിയിൽ ശ്രീഗുരുമഹാരാജിൻെറ ശിഷ്യപുംഗവന്മാരായ അദ്വൈതാനന്ദസ്വാമികൾ, യോഗാനന്ദസ്വാമികൾ, ശിവാനന്ദസ്വാമികൾ, അഭേദാനന്ദസ്വാമികൾ തുടങ്ങിയ സന്ന്യാസിവര്യന്മാർ തപശ്ചര്യയിൽ മുഴുകിക്കഴിഞ്ഞുവരുന്നുണ്ടായിരുന്നു. ഈ ത്യാഗീശ്വരന്മാരുടെ പാവനസാന്നിദ്ധ്യങ്ങളിർകാറേററുകൊണ്ടു് കാളീകൃഷ്ണൻെറ ജീവിതനൌക ആനന്ദധാരയിൽ ഒഴുകി നീങ്ങാൻ തുടങ്ങി. ദിവസങ്ങൾ കടന്നുപൊയ്ക്കൊണ്ടിരുന്നതറിഞ്ഞില്ല. അപ്പോഴേയ്ക്കും അനുഗ്രഹം ചൊരിഞ്ഞുകൊണ്ടു് അമ്മയുടെ കത്തും കൈയ്യിലെത്തി, "നിന്നെ ഞാനിതാ ആശീർവ്വദിക്കുന്നു. നിനക്കുവേണ്ടി എപ്പോഴും ഠാക്കൂറിൻെറ അടുത്തു് പ്രാർത്ഥിക്കുന്നുണ്ടു്."

ശ്രീഗുരുമഹാരാജിൻെറ അന്തരംഗശിഷ്യരായ ശ്രീ അദ്വൈതാനന്ദസ്വാമികൾ, യോഗാനന്ദസ്വാമികൾ, ശിവാനന്ദസ്വാമികൾ, അഭേദാനന്ദസ്വാമികൾ തുടങ്ങിയവരുടെകൂടെ കാശിയിൽ താമസിച്ചു് കാളീകൃഷ്ണൻ മാധുകരീഭിക്ഷ എടുത്തു് ജീവിക്കാൻ നല്ലവണ്ണം പരിചയിച്ചു. തദനന്തരം ഒരു മാസത്തോളം വൃന്ദാവനത്തിൽ തപോനുഷ്ഠാനങ്ങളിൽ നിരതനായിക്കഴിഞ്ഞിരുന്ന ശ്രീ പ്രേമാനന്ദസ്വാമികളുടെകൂടെ വേണ്ടുവോളം ധ്യാനവും സാധനയും ചെയ്തു കഴിച്ചുകൂട്ടി. തൻെറ ഉള്ളിൽ ഒതുക്കാനാവാത്ത ആനന്ദത്തെ കാളീകൃഷ്ണൻ ഇഷ്ടസഖനായ ഖഗേന്ദ്രനാഥനെ ഇങ്ങനെയാണു് അറിയിച്ചതു്: 'അങ്ങനെ ഗൃഹസുഖത്തെയും ബന്ധുവർഗ്ഗത്തേയും വിട്ടു് ഞാനിപ്പോൾ നിൽക്കുന്നതു് മറെറാരു ലോകത്താണു്!....അനിത്യമായ സംസാരത്തിലെ യാതൊരു ബഹളവുമില്ല ഇവിടെ........ആത്മാവിൻെറ നൂതനജന്മത്തെ പ്രതീക്ഷിച്ചുകൊണ്ടുള്ള ഇരിപ്പാണു് ഞാൻ. നമ്മുടെ മാതൃദേവിയുടെ അപാരകൃപ!'

1896–ൽ ശ്രീ വിവേകാനന്ദസ്വാമികൾ നാട്ടിലേയ്ക്കു തിരിച്ചെത്തുന്നു എന്ന വാത്ത കേട്ട ഉടനെ കാളീകൃഷ്ണൻ ഉത്സാഹപൂവ്വം കൽക്കത്തയ്ക്കു് തിരിച്ചു. പോകുംവഴി ജയരാമവാടിയിൽ ശ്രീ മാതൃദേവിയുടെ ചരണാംബുജങ്ങളെ വണങ്ങി അനുഗ്രഹാശിസ്സുകൾ വാങ്ങിയിട്ടാണു് മഠത്തിലെത്തിയതു്. ഇതുയുംനാൾ ആരുടെ കാൽപ്പാടുകളെ പിൻതുടരാനാണോ താൻ ശ്രമിച്ചുവന്നതു്, ആരെയാണോ ധ്യാനാവസ്ഥയിൽ മാത്രം തനിക്കു് ദശിക്കാൻ കഴിഞ്ഞിരുന്നതു് ആ

സ്വാമിജിയുടെ സാക്ഷാദ്ദർശനം സാധിക്കാൻ പോകയാണ്! കാളീകൃഷ്ണന്റെ കാലുകൾ നിലത്തുന്നുന്നില്ല. ഈ യുവസാധകനെക്കുറിച്ച് സതീർത്ഥ്യരിൽനിന്ന് എല്ലാ വിവരങ്ങളും നേരത്തെ ധരിച്ചുവെച്ചിരുന്നതിനാൽ കാളീകൃഷ്ണൻ വന്ന് നമസ്കരിച്ചെണീററതും സ്വാമിജി ചോദിച്ചു: 'ഇതാണല്ലെ ആ ചെറുപ്പക്കാരൻ? ' യോഗിവര്യനായ ആ മഹേശ്വരാവതാരത്തെ നേരിൽ കണ്ടപ്പോൾ തനിക്കുണ്ടായ അനുഭവത്തെ കാളീകൃഷ്ണൻ വിവരിക്കുന്നത് ഇങ്ങനെയാണ്: ''ആരേയും മന്ത്രമുഗ്ദ്ധമാക്കുന്ന ആ നേത്രയുഗ്മം! അവയെപ്പററി ഞാൻ കേട്ടിട്ടേയുള്ളു. അമേരിക്കൻപത്രങ്ങളിൽനിന്ന് വായിച്ചിട്ടുമുണ്ട്! അദ്ദേഹത്തിന്റെ ശരീരത്തിൽ നിന്നാകമാനം ജ്യോതിസ്സിന്റെ കിരണങ്ങൾ ചുററും ചീറിപ്പായുന്നപോലെ. ഹോ എന്തത്യത്ഭുതമൂർത്തി! ഒരേ സമയത്ത് അലൌകികമായ സൌന്ദര്യവും അപ്രതിഹതമായ ശക്തിപ്രഭാവവും ഇടകലർന്ന് പരിലസിക്കുന്നൊരു തേജോധാമം. ആരേയും കൂസാത്ത ഭാവം, കണ്ണഞ്ചിക്കുന്ന വ്യക്തിപ്രഭാവം!

''അന്നൊക്കെ സ്വാമിജിയുടെ ശരീരത്തിന്റെ നിറം വെളുവെളെന്ന് വെട്ടിത്തിളങ്ങിയിരുന്നു. മുഖമാകട്ടെ എല്ലായ്പോഴും അലൌകികമായൊരു തേജോഭാവത്താൽ അഗ്നിവർണ്ണമായി പ്രശോഭിച്ചിരുന്നു. ആ കണ്ണുകളുമായി നമ്മുടെ കണ്ണെങ്ങാനുമൊന്ന് ഇടഞ്ഞുപോയാൽ–കഴിഞ്ഞു! നമ്മുടെ കണ്ണ് കരിഞ്ഞ് ചാമ്പലാവും. അയ്യോ, അങ്ങോട്ട് നോക്കാൻതന്നെ എനിക്കു ധൈര്യം വന്നിരുന്നില്ല. അദ്ദേഹം ചിലപ്പോൾ കൌപീനമാത്രധാരിയായി അകത്തെ കെട്ടിടത്തിന്റെ മട്ടുപ്പാവിൽ അങ്ങോട്ടും ഇങ്ങോട്ടും ഉലാത്താറുണ്ടായിരുന്നു. ആ നടത്തം കണ്ടാൽ ആദ്ധ്യാത്മികലോകത്തിലെ നെപ്പോളിയനോ ഇത്, എന്നാരും സംശയിച്ചുപോവും. ഇതാ ലോകം മുഴുവൻ ആ കാലുകൾക്കടിയിൽനിന്ന് വഴുതിവഴുതിപ്പോകുന്നുണ്ടോ, ലോകമാകെ ഉലഞ്ഞാടുന്നുണ്ടോ എന്നൊക്കെ തോന്നിപ്പോകും. ഒരു മഹാശക്തിയുടെ സ്ഫുലിംഗങ്ങൾ അനവരതം ആ ശരീരത്തിൽനിന്ന് തള്ളിത്തള്ളി പുറത്തു വന്ന് പെട്ടെന്ന് പൊട്ടിത്തകർന്ന് അലിഞ്ഞു പോകുംപോലെ!!''

അധികനാൾ കഴിയുംമുമ്പ് സ്വാമിജി കാളീകൃഷ്ണനും മററു മൂന്നുപേർക്കും സന്ന്യാസദീക്ഷ നൽകി. ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാർ 1887-ജനുവരിയിൽ വരാഹനഗരംമഠത്തിൽവെച്ച് തങ്ങളുടെ സന്ന്യാസദീക്ഷാകർമ്മത്തിനുവേണ്ടി ജ്വലിപ്പിച്ച വിരജാഹോമാഗ്നിക്കുശേഷം പിന്നീട് ആദ്യമായി ആ അഗ്നി ജ്വലിക്കുന്നത് ഇന്നാണ്–1897-ൽ. സ്വാമിജിയുടെശിഷ്യനായ ശ്രീ ശരച്ചന്ദ്രചക്രവർത്തിയാണ് നവയതികൾക്ക് സന്ന്യാസകർമ്മത്തിനു മുമ്പുള്ള ശ്രാദ്ധാദികൾക്ക് പൌരോഹിത്യം വഹിച്ചത്. കാളീകൃഷ്ണൻ വിരജാനന്ദനായി മാറി; സുശീൽ–പ്രകാശാനന്ദൻ, കണായ്–നിർഭയാനന്ദൻ, യോഗേൻചാററർജി– നിത്യാനന്ദൻ, പുതിയ നാല് തരുണസന്ന്യാസിമാരേയും ഗുരു ഉള്ളഴിഞ്ഞ് ആശീർവ്വദിച്ചു, ''മനുഷ്യജീവിതത്തിലെ ഏററവും ശ്രേഷ്ഠമായ വ്രതം സ്വീകരിക്കാനാണ് നിങ്ങൾ ഉദ്യമിക്കുന്നത്. നിങ്ങളുടെ ജീവിതം ധന്യമായി, നിങ്ങൾക്കു ജന്മംനൽകിയ മാതാവും ധന്യയായി. 'കുലം പവിത്രം ജനനീ കൃതാർത്ഥാ.' സ്വശിഷ്യന്മാരെ ചൂണ്ടിക്കാണിച്ചുകൊണ്ട് സന്ന്യാസധർമ്മത്തിന്റെ മൂർത്തിമദ്ഭാവമായ ശ്രീ വിവേകാനന്ദസ്വാമികൾ ഇടിവെട്ടുംസ്വരത്തിൽ പ്രഖ്യാപിച്ചു: 'ഇവർ ബ്രഹ്മചര്യവീര്യം തുളുമ്പിക്കൊണ്ട് കത്തിജ്വലിക്കുന്ന അഗ്നിപോലെ പരിശോഭിക്കും. ഇവരിൽനിന്ന് ആദ്ധ്യാത്മികത നാലുപാടും പ്രസരിക്കും.''

കുറച്ചുദിവസം കഴിഞ്ഞപ്പോൾ ഗോപാലേർമാ ഒരിക്കൽ മഠത്തിൽ വന്നു. നവീനസന്ന്യാസിമാരെ കണ്ടിട്ട് അവർ സന്തോഷംകൊണ്ട് മതിമറന്നു. 'വിരജാനന്ദൻ' എന്ന പേര് കേട്ടിട്ട് അവർ പറഞ്ഞു: 'ആഹാ, വളരെ നല്ല പേര്, ചേർന്ന പേരായി–വിരജാനന്ദൻ–കളങ്കലേശംപോലുമില്ല.'

വിരജാനന്ദസ്വാമികളുടെ ജീവിതത്തിലെ ഒരു പുതിയ അദ്ധ്യായം ആരംഭിച്ചുകഴിഞ്ഞു. ജ്ഞാനം, ഭക്തി, കർമ്മം, യോഗം എന്നിവ അതിസുന്ദരമാം വണ്ണം സമന്വയിച്ച് ഇണങ്ങിച്ചേർന്നിട്ടുള്ള ശ്രീ സ്വാമിജിയുടെ കാൽക്കലിരുന്നുകൊണ്ട് അദ്ദേഹത്തിന്റെ ജീവിതം ഒരു നൂതനരീതിയിൽ വാർത്തെടുക്കപ്പെടുകയാണ്. ഗുരുവിനെ പരിചരിക്കാനുള്ള സുദുർല്ലഭമായ ഭാഗ്യവും ഇക്കാലത്ത് യുവസാധകനു ലഭ്യമായി. അധികം താമസിയാതെ 'ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച' എന്ന മന്ത്രത്താൽ സുദീക്ഷിതനായ ശിഷ്യൻ ഗുരുവിന്റെ ആദേശത്തെ അനുസരിച്ചുകൊണ്ടു ക്ഷാമബാധയാൽ എരിപൊരിക്കൊള്ളുന്ന ദേവഘറിൽ ദുരിതാശ്വാസപ്രവർത്തനത്തിന്നായി പുറപ്പെട്ടു.

ഹരിമഹാരാജ് (തുരീയാനന്ദസ്വാമികൾ) പുതിയ സന്ന്യാസിമാർക്ക് ശാസ്ത്രഗ്രന്ഥാദികളിൽ ക്ലാസ്സുകളെടുത്തുവന്നു. ഒഴിവുസമയങ്ങളിലെല്ലാം വിരജാനന്ദസ്വാമികൾ ആലംബസാർ മഠത്തിലെ കോണിച്ചോട്ടിൽ ഒററയ്ക്ക് ഉപനിഷത്തുകൾ പഠിച്ചുകൊണ്ടിരിക്കും. കോണിയിറങ്ങി വരുന്ന ഹരിമഹാരാജ് വിദ്യാർത്ഥിക്കുണ്ടാകുന്ന സംശയങ്ങളെ അപ്പോഴപ്പോൾ തീർത്തുകൊടുക്കുകയും ചെയ്യും. ഹരിമഹാരാജിനെപ്പററി ശ്രീ വിരജാനന്ദസ്വാമികൾ തന്റെ കുറിപ്പുകളിൽ എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്: 'ആലംബസാർമഠത്തിൽ വന്നതിൽപിന്നെ ഹരിമഹാരാജ് അന്തർമുഖനായിട്ടാണ് സദാ കാണപ്പെട്ടിരുന്നത്. പരിവ്രാജകജീവിതം തൽക്കാലം നിർത്തിവെച്ച് അദ്ദേഹം മഠത്തിലേയ്ക്കു വരുന്നുണ്ടെന്നു വാർത്ത ലഭിച്ചപ്പോൾ ശശിമഹാരാജ് എന്നോടു പറഞ്ഞു: ''ഇപ്പോൾ നിനക്കു കാണാം ഒരു സിദ്ധപുരുഷൻ എങ്ങനെ ഇരിക്കു''മെന്ന്. ഞാനാദ്യമൊക്കെ ഹരിമഹാരാജിനെ പേടിച്ച്പേടിച്ചു വളരെ അകന്നേ പെരുമാറിയിരുന്നുള്ളു. പക്ഷെ അദ്ദേഹം തന്റെ സ്നേഹാംബരത്താൽ എന്നെ പൊതിഞ്ഞ് തന്നോട് അടുപ്പിച്ചു. ഒടുവിലായപ്പോഴേയ്ക്കും എന്റെ അധികസമയവും അദ്ദേഹത്തിന്റെ സംസർഗ്ഗത്തിലും സന്നിധാനത്തിലുമാണ് കഴിഞ്ഞുവന്നത്.'

ശ്രീ വിവേകാനന്ദസ്വാമികരം തൻെറ സതീർത്ഥ്യന്മാരേയും ശിഷ്യന്മാരേയും കത്തിജ്വലിക്കുന്ന ആദ്ധ്യാത്മികദീപങ്ങളായും ഉജ്വലതേജസ്വികളായും കാണാൻ ആഗ്രഹിച്ചിരുന്നു. അതിനാൽ ഓരോ ഞായറാഴ്ചയും മുടങ്ങാതെ മഠത്തിൽ ഒരു ചർച്ചായോഗം കൂടും. ശാസ്ത്രചർച്ച പലതും അവിടെ നടക്കും. ചൂടുപിടിച്ച വാദപ്രതിവാദങ്ങളും കുറവല്ലായിരുന്നു. ഇതൊന്നും പോരാതെ ഇളയ സന്ന്യാസിമാരിൽ ഒരാരം ചുററും നിരന്നിരിക്കുന്ന സന്ന്യാസിശ്രേഷ്ഠന്മാരുടെ മുമ്പിൽ എഴുന്നേററുനിന്നു് ഏതെങ്കിലും ഒരു വിഷയത്തെപ്പററി ഒരു ചെറുപ്രസംഗം ചെയ്യണം എന്നതും നിയമമായിരുന്നു. ഒരിക്കൽ വിരജാനന്ദസ്വാമി ചെയ്ത പ്രസംഗം ഹരിമഹാരാജിനെ വളരെയധികം ആനന്ദിപ്പിച്ചു. തൻെറ ശിഷ്യൻെറ ഉചിതങ്ങളായ പദപ്രയോഗങ്ങളെപ്പററി സ്വാമിജിയും പിന്നീടു് വളരെ ശ്ലാഘിച്ചു് പറയുകയുണ്ടായി.

1896- ൽ മഠം ബേലൂരു് നീലാംബർ മുഖോപാദ്ധ്യായൻെറ ഉദ്യാനഗൃഹത്തിലേയ്ക്കും അവിടെനിന്നു് 1899-ൽ ബേലൂരിൽതന്നെയുള്ള ഇന്നത്തെ സ്ഥാനത്തേയ്ക്കും കൊണ്ടുവരപ്പെട്ടു. വിരജാനന്ദസ്വാമികളെയും പ്രകാശാനന്ദസ്വാമികളെയും സ്വാമിജി ധർമ്മപ്രചരണാർത്ഥം ഢാക്കയിലേയ്ക്കയയ്ക്കാൻ തീരുമാനിച്ചു. പ്രകാശാനന്ദജി ഉടനെ തയ്യാറായി. പക്ഷെ വിരജാനന്ദജി ആദ്യം വിസമ്മതം കാണിച്ചു. പല പ്രകാരത്തിലും തൻെറ കഴിവുകേടിനെക്കുറിച്ചു് സ്വാമിജിയെ ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചതിനുശേഷം ഒടുവിൽ പറഞ്ഞവസാനിപ്പിച്ചു: ''സാധനയോ ഭജനയോ ഒന്നുംതന്നെ ഇതുവരെ ചെയ്യാനൊത്തിട്ടില്ല. ഭഗവാനെ നേടാൻവേണ്ടി ഒരടിപോലും മുന്നോട്ടെടുത്തുവെയ്ക്കാൻ കഴിഞ്ഞിട്ടില്ല. എന്നിട്ടാണോ ഞാനിനി പ്രസംഗിക്കേണ്ടതു്?'' സ്വാമിജി പറഞ്ഞുകൊടുത്തു: 'നീ വലിയൊരു ആചാര്യനാണെന്നുള്ള മട്ടിൽ പ്രസംഗിക്കണമെന്നല്ല ഞാൻ പറയുന്നതു്. സേവനമനോഭാവത്തോടുകൂടി മററു പല കാര്യങ്ങളും ചെയ്യുന്ന കൂട്ടത്തിൽ ഇതും ചെയ്യണമെന്നുമാത്രം.'

'അതിനു് എനിക്കു് വല്ലതും അറിവുണ്ടായിട്ടുവേണ്ടേ പ്രസംഗിക്കാൻ? ' എന്നായി ശിഷ്യൻ. ഗാംഭീര്യം തുളുമ്പുന്ന സ്വരത്തിൽ ഉടനെ വന്നു മറുപടി — 'ശരി ! എന്നാൽ നീ എഴുന്നേററുനിന്നിട്ടു് ''എനിക്കൊന്നും അറിഞ്ഞുകൂടാ'' എന്നു മാത്രമങ്ങു് പറഞ്ഞേക്കൂ. 'എനിക്കൊന്നും അറിഞ്ഞുകൂടാ'' എന്നു് പറയുന്നതുതന്നെ എത്രയോ വലിയൊരു അറിവു് നല്ലലാണെന്നറിയാമോ! ''എനിക്കെല്ലാം അറിയാം'' എന്ന ഭാവമാണു് ഏററവും വലിയ അജ്ഞാനം.'

യുവാവായ ശിഷ്യനു് ഇനിയും വേണ്ടത്ര ശക്തിയും ആത്മവിശ്വാസവും കൈവന്നുകഴിഞ്ഞിട്ടില്ല. ആചാര്യൻ തുടരുകയാണു് — 'സ്വന്തം മുക്തിയാണു് ആഗ്രഹിക്കുന്നതെങ്കിൽ നീ നരകത്തിലായിരിക്കും പതിക്കുക, അതല്ല, മററുള്ളവരുടെ മുക്തിക്കുവേണ്ടിയാണു് നീ പണിയെടുക്കുന്നതെങ്കിൽ നീ സ്വയം മുക്തനായിത്തീരുകയും ചെയ്യും............' ഗുരുവിൻെറ നിർദ്ദേശത്തിനു മുമ്പിൽ ശിഷ്യൻ തലകുനിച്ചു. സർവ്വസംശയങ്ങളും പറപറന്നു. 'ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച' തൻെറ ജീവിതത്തെ ആഹുതിചെയ്യുന്നതിന്നു് ശിഷ്യൻ ദൃഢസങ്കല്പംചെയ്തു. ബ്രഹ്മവിദാചാര്യൻെറ വിദ്യുദ് വാണിയിൽനിന്നു് നവചൈതന്യം നേടിയ ചുടുരക്തം ശിഷ്യൻെറ ശരീരത്തിലെ ഓരോ സിരയിലും കുതിച്ചുപായുവാൻ തുടങ്ങി. ശിഷ്യൻെറ ശേഷജീവിതം മുഴുവൻ ഗുരുവക്ത്രത്തിൽനിന്നു കുതിച്ചുവന്ന ഈ ദിവ്യവാണിയുടെ സാകാരരൂപമായി വളന്നു് വികസിച്ചു.

ദിവസങ്ങരം കടന്നുപോയി. ഒരുദിവസം സ്വാമിജി പൂജാമുറിയിൽ വളരെയധികം നേരം ധ്യാനത്തിലും പൂജയിലുമായി കഴിച്ചു. പെട്ടെന്നു് വിരജാനന്ദജിയെയും പ്രകാശാനന്ദജിയെയും പൂജാമുറിക്കകത്തേയ്ക്കു് വിളിച്ചു. രണ്ടുപേരുടേയും ശിരസ്സുകളിൽ കൈവെച്ചനുഗ്രഹിച്ചിട്ടു് ഹൃദയസ്പർശിയാംവണ്ണം അദ്ദേഹം അനുഗ്രഹിച്ചു: — 'കുട്ടികളേ, ഗുരുദേവൻെറ ശക്തി നിങ്ങളിലേയ്ക്കു് പകന്നൊഴുകിയിരിക്കുന്നു എന്നു് വിശ്വസിച്ചുകൊള്ളൂ. സംഘമാണു് ഠാക്കുറിൻെറ സമഷ്ടിശരീരമെന്നും ഓമ്മയിരിക്കട്ടെ.' അഭയദായിയായ ആ കരസ്പർശത്തിൽനിന്നു് ശക്തിയാജ്ജിച്ച സന്ന്യാസിദ്വയം താമസിയാതെ തന്നെ പൂവ്വബംഗാളിലേയ്ക്കു് യാത്രപുറപ്പെട്ടു.

കുറച്ചുകാലം കിഴക്കൻ ബംഗാളിൽ ഢാക്കാ, മൈമൻസിംഗ്, ബരിശാൽ തുടങ്ങിയ സ്ഥലങ്ങളിൽ ഏകനായി — ഇതിന്നിടയ്ക്കു് പ്രകാശാനന്ദജിയെ സ്വാമിജി മഠത്തിലേയ്ക്കു് തിരികെ വിളിച്ചിരുന്നു— ധർമ്മപ്രചരണം നടത്തിയതിന്നുശേഷം വിരജാനന്ദജി ബേലൂരിൽ മടങ്ങിയെത്തി. കുറേ നാളത്തെ അശ്രാന്തപരിശ്രമത്തിൻെറ ഫലമായി സ്വാമിജിയുടെ ആരോഗ്യം തകന്ന നിലയിലായിക്കഴിഞ്ഞിരുന്നു. ചികിത്സാർത്ഥം അദ്ദേഹം ബലരാമമന്ദിരത്തിൽ താമസമാക്കിയിരിക്കയാണു്. ഹരിമഹാരാജും കൂടെയുണ്ടു്. സ്വാമിജിയുടെ പരിചരണത്തിന്നു് വിരജാനന്ദജി നിയുക്തനായി. മൂന്നുപേരും ഒരേ മുറിയിലാണു് താമസിച്ചിരുന്നതു്. പ്രിയശിഷ്യൻെറ ശ്രദ്ധാപൂവ്വകമായ സേവനത്തിൽ ഗുരു അതീവ സന്തുഷ്ടനും സംതൃപ്തനുമായി. പകൽ നാനാകാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കേണ്ടതുള്ളതുകൊണ്ടു് അല്പംപോലും വിശ്രമത്തിന്നിട കിട്ടില്ല. രാത്രിയിലാകട്ടെ ഗുരുനാഥനു് എപ്പോരം എന്താണാവോ ആവശ്യംവരിക എന്ന ചിന്തയാൽ ഉറക്കം അടുത്തുവരികകൂടി ചെയ്യില്ല. ഇതു മനസ്സിലാക്കിയ ഹരിമഹാരാജ് ഒരു ദിവസം വിരജാനന്ദജിയോടു് ചോദിച്ചു: 'നീ രാത്രി ഉറങ്ങാറേ ഇല്ലേ?' വിരജാനന്ദജി മറുപടി പറഞ്ഞു: 'ഇല്ല, ഉറക്കംവരാറില്ല ' ക്ലാന്തിലേശം പോലുമില്ലാതെ തെളിഞ്ഞുവിളങ്ങുന്ന ആ മുഖഭാവം കണ്ടിട്ടു് വിസ്മയചകിതനായ ഹരിമഹാരാജ് ഒന്നുകൂടി ചോദിച്ചു: 'നിനക്കു് ക്ഷീണവും തോന്നുന്നില്ലെ?' ലജ്ജാസമന്വിതം ഒരു മറുപടി പുറത്തുവന്നു: 'എവിടെ, ക്ഷീണമൊന്നുമില്ല.' ഏകദേശം മൂന്നുമാസക്കാലം അദ്ദേഹം ഇങ്ങനെ ഉറങ്ങാതെ കഴിച്ചുകൂട്ടി!

(തുടരും)

# വാമപുരം ക്ഷേത്രവും സ്വൽപം സ്മരണകളും

## ഇ. പി. ബി. ഗുപ്ത

വിദ്യാഭ്യാസതത്വശാസ്ത്രത്തെപ്പററി അഗാധമായി ചിന്തിച്ചവരിൽ ഒരാളായ വിനോബ ആധുനികവിദ്യാഭ്യാസസമ്പ്രദായത്തിലെ വൈരുദ്ധ്യത്തിനു് ഒരു പ്രത്യക്ഷോദാഹരണം നൽകാറുണ്ടു്: താൻ പകന്നു കൊടുത്ത ജ്ഞാനം വിദ്യാൎത്ഥികഠം എത്രത്തോളം ഉഠംക്കൊണ്ടിട്ടുണ്ടു്, എന്നറിവാനുള്ള പരീക്ഷയ്ക്കു് സ്വന്തം വിദ്യാൎത്ഥികഠം കോപ്പിയടിക്കുമോ എന്നു് സംശയിച്ചു് അവരെ പഠിപ്പിച്ച അദ്ധ്യാപകർതന്നെ പരിശോധകരായി കാവൽ നില്ക്കുന്നു എന്നു്. പക്ഷെ കാര്യം അവിടെനിന്നും കടന്നുപോയതു് ആചാര്യജി അറിഞ്ഞിരിക്കാനിടയില്ല. വിദ്യാൎത്ഥികളും അദ്ധ്യാപകരും ഇന്നൊരേപോലെ അവിശ്വാസത്തിനു് പാത്രമായിരിക്കയാണു്. പൊതു പരീക്ഷകഠംക്കു് അന്യവിദ്യാലയങ്ങളിലെ അദ്ധ്യാപകരാണു് ഇന്നു് മേൽനോട്ടത്തിന്നു് ചെല്ലുന്നതു്. രക്തബന്ധവലയത്തിനു് പുറത്തേ വിവാഹം പതിവുള്ളു. പുരോഹിതപ്പരിഷയില്ലാത്ത സമുദായങ്ങളിൽ സ്വന്തം തറവാട്ടിനു് പുറത്തുള്ളവരെയാണു് ശ്രാദ്ധത്തിനു് 'ഊണി'യായി ക്ഷണിക്കാറുള്ളതു്. പരീക്ഷകരുടെ നിയമനത്തിലും അവലംബിക്കുന്ന തത്വം ഇതാണു്. പ്രസ്തുത സാഹചര്യങ്ങളിൽ ഈ ലേഖകനു് പെരിന്തൽമണ്ണക്കടുത്തുള്ള ഒരു വിദ്യാലയത്തിൽ ഒരു പൊതു പരീക്ഷയ്ക്കു് പൌരോഹിത്യം വഹിക്കേണ്ടിവന്നു.

ആ വിദ്യാലയത്തിലെ പ്രധാനാദ്ധ്യാപകൻ ബിലാത്തിയിൽനിന്നു് ഗവേഷണബിരുദം സമ്പാദിച്ച ഒരു കുശാഗ്രബുദ്ധിയാണു്. മാന്യനായ ആ മദ്ധ്യവയസ്കൻ മതകാര്യങ്ങളെ സംബന്ധിച്ചു് വിശാലവീക്ഷണം പുലത്തുന്ന ഒരു ക്രൈസ്തവനത്രെ. ഒഴിവുവേളകളിൽ അദ്ദേഹവുമായി നടത്താറുള്ള ആദ്ധ്യാത്മികചച്ച്കഠം ഉല്ലാസപ്രദമായിരുന്നു. കേരളത്തിലെ പ്രാചീനസുറിയാനി സമുദായത്തിലുഠംപ്പെട്ട അദ്ദേഹത്തിൻെറ കുലീനകുടുംബത്തിനു് ഒരു പൂവ്വചരിത്രമുണ്ടു്. തോമാശ്ലീഹ ഗുരുവായൂരിന്നടുത്തുള്ള ചാട്ടുകുളത്തിൻെറ കടവിൽവെച്ചു് വെള്ളത്തെ മേലോട്ടയയ്ക്കുക എന്ന അത്ഭുതസിദ്ധി പ്രദശ്നം നടത്തിയതോടുകൂടി അവിടെ കുളിച്ചിരുന്ന അഞ്ചു നമ്പൂതിരിമാർ തച്ഛിഷ്യരായി കൃസ്തുമതമവലംബിച്ചു. പക്ഷെ അവരുടെ കുടുംബാംഗങ്ങഠം അപ്രകാരം ചെയ്തില്ല. അതുകൊണ്ടിപ്പോഴും ഒരേ പേരിൽ അഞ്ചു ക്രൈസ്തവഗൃഹങ്ങളും, അഞ്ചു മനകളും ഉണ്ടു്. അതിലൊന്നാണു് അദ്ദേഹത്തിൻെറ വീടു്. അവരുടെ ആചാരസമ്പ്രദായങ്ങഠം മിക്കവാറും നമ്പൂതിരിമാരുടേതിനോടു് സദൃശമത്രെ. കേരളത്തിലെ പ്രാചീന സുറിയാനി കൃസ്ത്യാനികളെപ്പററി ഗവേഷണം നടത്തുന്ന ഒരൈറിഷ് വിദ്യാൎത്ഥി സ്വന്തം ഗവേഷണ പ്രബന്ധത്തിനുള്ള വിവരങ്ങളും ശേഖരിച്ചു്, ലണ്ടനിൽ തൻെറ മുറിയിൽ കയറിവന്ന സംഗതി അദ്ദേഹം രസകരമായി വിവരിക്കയുണ്ടായി. ഹിന്ദുപുരാണങ്ങഠം വായിച്ചു് രസിച്ച ആ സഹൃദയനായ പ്രധാനാദ്ധ്യാപകൻ വിദുരർ, ഭീഷ്മർ മുതലായവരെപ്പററി ഭക്തിപൂവ്വം പ്രതിപാദിക്കുന്നതു് കേട്ടിരിക്കുവാൻ കൌതുകമായിരുന്നു. പക്ഷെ ശ്രീകൃഷ്ണൻ ആചരണത്തിൽ ചില വിട്ടുവീഴ്ചകഠം വരുത്തിയിട്ടുണ്ടെന്ന അദ്ദേഹത്തിൻെറ അഭിപ്രായത്തെപ്പററി ഞാൻ വാദത്തിനോ വിശദീകരണത്തിനോ മുതിരുകയുണ്ടായില്ല. ക്രൈസ്തവോപദേശങ്ങഠം സമുന്നതങ്ങളെങ്കിലും അപ്രായോഗികങ്ങളാണെന്നു് അദ്ദേഹത്തിനു് അഭിപ്രായമുള്ളതായി തോന്നി. രമണമഹഷിയാണു് അദ്ദേഹത്തിൻെറ ഇഷ്ടാചാര്യൻ. പോഠം ബ്രൺടൻെറ തിരുവണ്ണാമല സന്ദശ്നത്തെപ്പററിയും, Razor's Edge (വാഠംത്തല)എന്ന ആഖ്യായികയിൽ യോഗജിജ്ഞാസുവായി ഭാരതത്തിലെത്തുന്ന ഒരു വെള്ളക്കാരൻെറ രൂപത്തിൽ സോമർസെററ്മോം എപ്രകാരമാണു് ബ്രൺടനെ പ്രകാരാന്തരേണ അവതരിപ്പിച്ചിരിക്കുന്നതെന്നും, അദ്ദേഹം വിശദീകരിച്ചുതന്നു.

ശ്രീരാമകൃഷ്ണദേവനെപ്പററിയും ശ്രദ്ധാഭക്തിസമന്വിതനായി അദ്ദേഹം പ്രതിപാദിച്ചുകൊണ്ടിരുന്നു. മതസമന്വയത്തെ മുൻനിർത്തിയുള്ള പ്രചരണപ്രസംഗകൻ എന്നു മാത്രമാണ് സ്വാമിജിയെപ്പററി അദ്ദേഹത്തിൻെറ ധാരണ. അനുഭൂതികൾ രാമകൃഷ്ണനു മാത്രമേ ഉണ്ടായിട്ടുള്ളുവത്രെ. സ്വാമിജിയുടെ ബാല്യകാലദർശനങ്ങൾക്കും പുറമെ കാശീപുരോദ്യാനം സെൻറ്ലാറൻസ് നദീതീരം മുതലായ സ്ഥലങ്ങളിൽവെച്ച് അദ്ദേഹത്തിനുണ്ടായ നിർവ്വികല്പാനുഭൂതികളും മററും അഭ്യസ്തവിദ്യരിൽ ഭൂരിപക്ഷത്തിനും അജ്ഞാതമാണ്, സ്വാമിജിയുടെ ശതാബ്ദിയാഘോഷം പിന്നിട്ട ഇക്കാലത്തും. ഏതായാലും മതവിഷയകമായ അദ്ദേഹത്തിൻെറ വിശാലമായ ചിന്താഗതി അഭിനന്ദനാർഹമായിത്തോന്നി. ഭക്തകവി പൂന്താനവുമായുള്ള ബന്ധംകൊണ്ട് സുപ്രസിദ്ധമായ വാമപുരം(ഇടത്തുപുറം)ക്ഷേത്രത്തെപ്പററി എന്നെ ഓർമ്മിപ്പിച്ചതും ഈ സഹൃദയനുമായുണ്ടായ സൗഹൃദമാണ്.

ഇടത്തുപുറം ക്ഷേത്രത്തിൽ ചെന്ന് ഒന്നു തൊഴണമെന്ന ആഗ്രഹം കുറെ കാലമായി മനസ്സിൽ സ്ഥലം പിടിച്ചിരുന്നു. പെരിന്തൽമണ്ണയിൽ പരീക്ഷകനായി പോകേണ്ടിവന്ന ഈ സന്ദർഭം ആ ആഗ്രഹനിർവ്വഹണത്തിനുംഉപയോഗിക്കാൻ തീർച്ചപ്പെടുത്തി. ജോലിയിൽനിന്നും വിരമിച്ച ശേഷം പെരിന്തൽമണ്ണയിൽ താമസമാക്കിയ ഒരു പൂർവ്വസഹപ്രവർത്തകൻെറ വീട്ടിൽ നോട്ടീസ് കൊടുക്കാതെ കയറിച്ചെന്നു. രാഷ്ട്രഭാഷാപ്രചരണവും ചെയ്തുകൊണ്ട് അദ്ദേഹവും പത്നിയും നിവസിച്ചിരുന്ന വീട്ടിൽ ഞാൻ ചെന്നെത്തിയപ്പോൾ നേരം സന്ധ്യയാകാറായിരുന്നു. മന്ത്രദീക്ഷ വാങ്ങിയ ആ ദമ്പതികൾ വാനപ്രസ്ഥജീവിതം നയിക്കുന്ന ശ്രീരാമകൃഷ്ണഭക്തരായിരുന്നു. അവരുടെ സായാഹ്നപ്രാർത്ഥനയിൽ പങ്കുകൊണ്ടശേഷം, കഴിഞ്ഞ കാലങ്ങളിലെ കഥകളും പറഞ്ഞു രാത്രി അവിടെ ഉറങ്ങി. പിറെറ ദിവസം പ്രഭാതത്തിൽ എഴുന്നേററ് കുളികഴിഞ്ഞു യാത്രയായി. ബസ്സിൽ അങ്ങാടിപ്പുറത്തെത്തി. ലെവൽ ക്രോസിങ്ങ് കഴിഞ്ഞു വലത്തോട്ടുള്ള ഇടവഴിയിൽക്കൂടി പോയപ്പോൾ വിശാലമായ ഒരു നെൽവയലിലാണെത്തിച്ചേർന്നതു്. കന്നിമാസം കാലമായിരുന്നു. നടീൽ കഴിഞ്ഞു് നെരിപകളിൽനിന്ന് തുമ്പോലകൾ നാമ്പിടാൻ തുടങ്ങിയിരുന്നേ ഉള്ളു. ഉദിച്ചുയരുന്ന ബാലഭാസ്കരൻ ആ പച്ചപ്പാടത്തെയാകെ തൻെറ കരങ്ങൾകൊണ്ട് മിനുക്കപ്പണി നടത്തി ഓപ്പം തേയ്ക്കുകയായിരുന്നു. വരമ്പിൻെറ ഓരത്തുകൂടി മന്ദമന്ദം നടന്ന് ആ വയലിൽനിന്നും ഒരിടവഴിയിലൂടെ കയറി ഇടത്തുപുറം ക്ഷേത്രത്തിൻെറ പിന്നിലെത്തി. ഗുരുവായൂരിലെ ഭക്തിരസത്തിൻെറ സാന്ദ്രീകൃതരൂപമായ പൂന്താനം തൻെറ ജീവിതഗാഥയിലെ ഉത്തരകാണ്ഡം രചിച്ചതു് ഈ പുണ്യഭൂമിയിലത്രെ.

മഹാകവി ഉള്ളൂർ കേരളസാഹിത്യചരിത്രത്തിൽ പറയുന്നു: ''പൂന്താനത്തിൻെറ ഇല്ലം തെക്കെ മലയാളത്തിൽ വള്ളുവനാട്ടു താലൂക്ക് നെന്മേനി അംശത്തിലായിരുന്നു........വളരെക്കാലം ഗുരുവായൂരപ്പനെ സേവിച്ച് ഒടുവിൽ പ്രായാധിക്യംകൊണ്ട് ഗുരുവായൂക്ക് പോകുവാൻ സാധിക്കയില്ലെന്ന് യാത്ര പറയുകയും, അപ്പോൾ 'ഞാനവിടെഇടത്തുപുറത്തുണ്ടായിരിക്കും,' എന്ന ഭഗവദ്വാക്യം സ്വപ്നത്തിൽ ഗ്രഹിക്കുകയാൽ തദനുസാരേണ തിരുമാന്ധാംകുന്നിന് സമീപം ഇടത്തുപുറത്തായി അവിടുത്തെ കാണുകയും ഉടനെ അവിടെ ഒരു ക്ഷേത്രം നിർമ്മിച്ച് ആയതിൽ തൻെറ ഇഷ്ടദേവതയെ പ്രതിഷ്ഠിച്ച് ആ ഭക്തശിരോമണി നിത്യജീവിതം തുടർന്നുപോവുകയും ചെയ്തതായി പുരാവൃത്തം ഘോഷിക്കുന്നു. അതാണു പൂന്താനത്തിൻെറ വാമപുരം.'' ആ പരമഭാഗവതൻെറ മധുരോദാരമായ നാമകീർത്തനങ്ങളും വിശിഷ്യ,

''കണ്ണൻ കളിക്കും കളിക്കോപ്പു കാണ്മാ—
നെന്നേ കൊതിക്കുന്നു ദയാംബുരാശേ!
ത്വന്നാമസംകീർത്തനമെണ്ണിയെണ്ണി—
ത്തൊണ്ണൂറടുത്തു പരിവത്സരം മേ.''

എന്നീ വരികളുള്ള ഭാഷാകർണ്ണാമൃതവും മററും രചിച്ചതു് ഞാൻ നില്ക്കുന്ന പുണ്യംചെയ്ത ഈ മണ്ണിൽവെച്ചായിരിക്കും. പരിപാവനമായ ആ വികാരവായ്പിൻെറ വീചികൾ വാമപുരത്തെ വിഹായസ്സിൽ ഇന്നും മന്ദമന്ദം അലതല്ലുന്നുണ്ടാവും. നമ്മുടെ 'മനോടാൻസിസ്റ്റർ' ട്യൂൺ ചെയ്തു സ്റ്റേഷൻ പിടിക്കാൻ കഴിയണമെന്നുമാത്രം. രണ്ടു അമേരിക്കൻ സഞ്ചാരികൾ കാശീസന്ദർശനം കഴിഞ്ഞു് ജവഹർലാൽജിയെ സന്ദർശിച്ചപ്പോൾ അവരദ്ദേഹത്തോടു പറഞ്ഞു, 'അതൊരു വൃത്തികെട്ട നഗരമല്ലാതെ മറെറാന്നുമല്ലെന്ന്'. അപ്പോൾ ആ ഭാരതഭക്തൻ പ്രതിവചിച്ചു, ''ഭാവനാസമ്പന്നരായി വേണം അങ്ങോട്ടു പോകാൻ. ഭഗവാൻ ബുദ്ധൻ സാര

നാഥത്തിലേയ്ക്കു് സമാഗതനായി മൊഗ്ഗലാനനും ശാരിപുത്തനും ആര്യസത്യചതുഷ്ടയവും അഷ്ടാംഗമാർഗ്ഗങ്ങളും പ്രബോധനം ചെയ്യുന്ന രംഗം സങ്കല്പിച്ചായിരിക്കണം നിങ്ങളങ്ങോട്ടു പോകേണ്ടിയിരുന്നതു്.'' ഭക്ത്യാദരങ്ങളുടെ ഒരു മനോഭൂമിക സൃഷ്ടിച്ചു് ഒരു പുണ്യസ്ഥലം സന്ദർശിക്കുന്നതു ഫലപ്രാപ്തിക്കു സഹായകമായ ഒരു ഘടകമായിരിക്കും. പൂന്താനത്തിൻെറ പലേ ഭക്തികാവ്യങ്ങളും രൂപംകൊണ്ട ആ പുണ്യഭൂമി അനുഗൃഹീതംതന്നെ. പൂന്താനത്തിൻെറ പലേ കൃതികളിലും 'വാമപുരേശമുദ്ര' കാണാം.

'വരദ വിഭോ വാമഗേഹാധിവാസിൻ!'

'മാധവ മാധവ മദനമനോഹര,

വാമപുരേശ്വരാ ശൌരേ !'

എന്നും മററും തൻെറ ഉപാസനാമൂർത്തിയായ ഇടത്തുപുരംകൃഷ്ണനെ ആ ഭാഗവതോത്തമൻ വികാരതരളിതനായി വിളിക്കുന്നു.

ഇന്നത്തെ പെരിന്തൽമണ്ണതാലൂക്കിലെ വലമ്പൂരംശം ഏറാന്തോടു് ദേശത്താണു്ഇടത്തുപുരം ക്ഷേത്രം സ്ഥിതിചെയ്യുന്നതു്. ഇല്ലം നില നിന്നുവെന്നു് കരുതപ്പെടുന്ന സ്ഥലം ഒരു വെറും വളപ്പുമാത്രമാണു്. പൂന്താനം ഇല്ലംവക ഒരു കളമോ മററോ ആ സ്ഥലത്തു നിലനിന്നിരിക്കണം. ഠിപ്പുവിൻെറ പൈമാശിക്കണക്കിൽ പൂന്താനം വകയായി കാണിച്ച ആ സ്ഥലം ബ്രിട്ടീഷുകാരുടെ സർവ്വേയിൽ നടുവിലേടത്തു് ചേന്നൻകണ്ടം ഇല്ലംവകയാണെന്നത്രെ കാണിച്ചിട്ടുള്ളതു്. ഭക്തകവിയുടെ കാലത്തിനുശേഷം ഒരു 'പെൺകൊട'യ്ക്കു് സ്ത്രീധനമായി രണ്ടാമതു പറഞ്ഞ ഇല്ലക്കാരുടെ കൈവശം വന്നതായിരിക്കണം ആ സ്ഥലം എന്നു് ക്ഷേത്രത്തിലെ ഊരാളനും ശാന്തിക്കാരനുമായ നമ്പൂതിരി എന്നോടു് പറഞ്ഞു. ഈ മനവളപ്പിൻെറ ഇടത്തു ഭാഗത്തായി ഇടത്തുപുരം ക്ഷേത്രം സ്ഥിതി ചെയ്യുന്നു. ഒരശ്വത്ഥം ശാഖാകരങ്ങൾകൊണ്ടു് ക്ഷേത്രമുററത്തെ അനുഗ്രഹിക്കുന്നു. കിഴക്കോട്ടു തിരിഞ്ഞാണു് പ്രതിഷ്ഠ. രണ്ടടിയോളം വലുപ്പമുള്ള വിഗ്രഹം ചതുർബാഹുവാണു്. രണ്ടു സാളഗ്രാമങ്ങളും പൂന്താനം ഉപയോഗിച്ചതാണെന്നു് കരുതപ്പെടുന്ന മററു പൂജാസാമഗ്രികളും ശ്രീകോവിലിനുള്ളിൽ ഇന്നും സൂക്ഷിച്ചു വരുന്നു. ശ്രീകോവിലിൻെറ പടിഞ്ഞാറുഭാഗത്തു് ഗണപതി, അയ്യപ്പൻ എന്നീ പ്രതിഷ്ഠകളുമുണ്ടു്. പൂന്താനം ഇല്ലത്തെ നടുമുററത്തുണ്ടായിരുന്ന അയ്യപ്പവിഗ്രഹമാണത്രെ അതു്.

നാലമ്പലത്തിനുള്ളിൽ പൂന്താനത്തിൻെറ ശരീരസ്പർശമേൽക്കുവാൻ ഭാഗ്യംചെയ്ത നമസ്കാരക്കല്ലു് ഉത്സാഹിയായ ആ ശാന്തിക്കാരൻ എനിക്കു് കാണിച്ചുതന്നു. ദീർഘത്രികോണാകൃതിയിലുള്ള രണ്ടു കല്ലുകൾചേർത്ത ഒരു ചതുഷ്കോണമാണതു്. പരിപാവനമായ ആ ശിലയെ നോക്കിനില്ക്കുമ്പോൾ ശാന്തിസുധയുടെ കിനാവിൽ എൻെറ മനോഭൂമി കുതിരുന്നതായി തോന്നി. നരച്ചതും കുററിയായതുമായ താടിരോമങ്ങളുള്ള ഒരു വൃദ്ധബ്രാഹ്മണൻ, മുട്ടിനു് താഴേയ്ക്കു് സ്വല്പം ഇറങ്ങുന്ന ഒരു മുണ്ടുമുടുത്തു് അപരിചിതനായ ഈ നവാഗതനെ ജിജ്ഞാസുവായി, എന്നാലൊരു വിസ്മൃതഭാവത്തിൽ അനാസക്തനായി നോക്കിനില്ക്കുന്ന ഒരു രംഗത്തിൻെറ ചിത്രം എൻെറ മനസ്സിൽ രൂപം കൊള്ളുവാൻ തുടങ്ങി. ആ നമസ്കാരക്കല്ലിനെ ഞാൻ നമിച്ചു, വീണ്ടും വീണ്ടും.

എന്താണു് വഴിവാടു് കഴിക്കേണ്ടതെന്നാലോചിച്ചു. മലർനേദ്യവും തൃമധുരവും അവിടെ പ്രധാനമാണു്. അതുതന്നെയാകട്ടെയെന്നുറച്ചു. കഴകക്കാരൻ ആവശ്യപ്പെട്ടപ്രകാരം പൊതുനിരത്തിൽനിന്നു് ഇടത്തുപുരത്തേയ്ക്കു പാത വെട്ടുവാൻ പഞ്ചായത്തിനോടപേക്ഷിക്കുന്ന ഒരു ഹരജിയിൽ ഒപ്പിട്ടുകൊടുക്കുകയും ചെയ്തു.

ഗുരുവായൂർ ഏകാദശി, ജന്മാഷ്ടമി മുതലായവയെല്ലാം വാമപുരത്തു് ആഘോഷിക്കാറുണ്ടു്. പൂന്താനദിനം ഈയിടെയായി ആഘോഷിച്ചുവരുന്നതു് ഈ ക്ഷേത്രത്തിലേയ്ക്കു് ഭക്തന്മാരുടെ ശ്രദ്ധയെ ആകർഷിക്കുവാൻ സഹായകമായ ഒരു പരിപാടിയാണു്. ക്ഷേത്രജീർണ്ണോദ്ധാരണത്തിൽ താല്പര്യമുള്ള ധനികരായ പുണ്യവാന്മാർക്കു് ഒരസുലഭാവസരമാണു് ഇടത്തുപുരം വാഗ്ദാനം ചെയ്യുന്നതു്. ഭക്തോത്തമന്മാരുടെയും സിദ്ധപുരുഷന്മാരുടെയും സമ്പർക്കംകൊണ്ടു് പരിപാവനമായിത്തീർന്നിട്ടുള്ള പുണ്യസ്ഥലങ്ങളുടെ മാഹാത്മ്യം കുറയാതെ പരിരക്ഷിക്കുന്നതുകൊണ്ടു് സമുദായത്തിന്നുണ്ടാകുന്ന നന്മ അനുഭവവേദ്യമാണു്. ഏതൊരു സമുദായസ്നേഹിയും ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധവെയ്ക്കേണ്ടതുണ്ടു്.

---

കുട്ടികളുടെ ഗുണങ്ങൾ – 7

# സദാചരണം

**സി. ദാമോദരമേനോൻ**

നല്ലതു കാണുവാൻ മാത്രമേ നിങ്ങടെ
കണ്ണുകൾ നിങ്ങൾ തുറക്കാവൂ,
നന്മയെക്കാണുവാനല്ലയൊ നമ്മൾക്ക
കണ്ണുകളീശ്വരൻ തന്നരുളി.
തിന്മകളെങ്ങാനും കാണേണ്ടിവന്നീടിൽ
കണ്ണുകൾ നിങ്ങളടയ്ക്കേണം;
തിന്മയെ കാണുവാനല്ലല്ലോ നമ്മൾക്ക
കണ്ണുകളീശ്വരൻ തന്നരുളി.
സജ്ജനഭാഷണം കേൾക്കുവാൻ മാത്രമേ
സജ്ജമാക്കാവൂ ചെവികൾ നിങ്ങൾ,
സല്ലഘു കേൾപ്പതിനല്ലയോ കാതുകൾ
ഉൾക്കാമ്പലിഞ്ഞീശൻ തന്നരുളി.

ദുർഭാഷണങ്ങളെ കേൾക്കുമ്പോഴക്ഷണം
പൊത്തണം കാതു കൈരണ്ടുകൊണ്ടും,
ദുർഭാഷണങ്ങളെ കേൾപ്പതിനല്ലല്ലൊ
ചിൽപുരുഷൻ ചെവി തന്നരുളി.
ഈശ്വരസ്തോത്രമോ സൽക്കാവ്യഗാനമോ
സൽഭാഷണങ്ങളോ മാറി മാറി
ഉച്ചരിച്ചീടുവാനാകണം നാവുകൾ
ദുശ്ചരിതങ്ങളിലല്ല വേണ്ടു.
ശാസ്ത്രവിമർശനം സജ്ജനനിന്ദനം
വ്യർത്ഥമാം വാദവിവാദജാലം
മിഥ്യാഭിമാനമാന്നിത്തരമൊന്നിലും
വക്ത്രം തുറക്കാതിരിക്ക നിങ്ങൾ.

---

# കഥയുള്ള കഥകൾ

**എ. കരുണാകരമേനോൻ**

**217 മനുഷ്യരെ നാലായി തരം തിരിക്കാം**

മനുഷ്യരുടെ ഇടയിൽ സജ്ജനങ്ങളും ദുർജ്ജനങ്ങളും പരിശുദ്ധി ഉള്ളവരും ഇല്ലാത്തവരും ഉണ്ടെന്നു പറയുകയായിരുന്നു ശ്രീരാമകൃഷ്ണൻ. അദ്ദേഹം ഇങ്ങനെ തുടന്നു: ''മനുഷ്യരെ നാലായി തരംതിരിക്കാം: ലൌകികബന്ധങ്ങളിൽ കുടുങ്ങിയിട്ടുള്ളവർ, മുക്തി തേടുന്നവർ, മുക്തരായിട്ടുള്ളവർ, നിത്യമുക്തന്മാർ. നാരദൻ തുടങ്ങിയിട്ടുള്ള സിദ്ധന്മാർ നിത്യമുക്തന്മാരാണ്. മററുള്ളവരുടെ നന്മയ്ക്കുവേണ്ടി, അവരെ ആദ്ധ്യാത്മിക സത്യങ്ങൾ പഠിപ്പിക്കാൻവേണ്ടിയാണ് അങ്ങനെയുള്ളവർ ലോകത്തിൽ ജീവിക്കുന്നതു്. ലൌകികബന്ധങ്ങളിൽ കുടുങ്ങിയിട്ടുള്ളവർ ഈശ്വരനെ മറന്നു ലോകത്തിൽ മുഴുകി ജീവിക്കുന്നവരാണ്. അബദ്ധത്തിൽപ്പോലും അവർ ഈശ്വരനെപ്പററി ചിന്തിക്കുകയില്ല. മുക്തി തേടുന്നവർ ലൌകികബന്ധങ്ങളിൽനിന്നു വിമുക്തരാകാൻ ആഗ്രഹിക്കുന്നു. അവരിൽ ചിലർ അതിൽ വിജയിക്കുന്നു, മററുള്ളവർ വിജയിക്കുന്നില്ല. മുക്തരായ സാധുക്കളും മഹാത്മാക്കളും ലോകത്തിൽ, കാമിനീകാഞ്ചനത്തിൽ, കുടുങ്ങുന്നില്ല. അവരുടെ മനസ്സ് അതിൽനിന്നെല്ലാം സ്വതന്ത്രമാണ്. അവർ ഈശ്വരൻെറ പാദപത്മങ്ങളെ സദാ ധ്യാനിക്കുകയും ചെയ്യുന്നു.

മത്സ്യത്തെ പിടിക്കാൻ ഒരു വല വീശിയിട്ടുണ്ടെന്നു കരുതുക. ചില മത്സ്യങ്ങൾ ഒരിക്കലും ആ വലയിൽ കുടുങ്ങുന്നില്ല, അത്ര സാമത്ഥ്യമുണ്ടു് അവയ്ക്കു്. അവ നിത്യമുക്തന്മാരെപ്പോലെയാണ്. പക്ഷെ അധികം മത്സ്യങ്ങളും വലയിൽ കുടുങ്ങിപ്പോകുന്നു. അവയിൽ ചിലതു് അതിൽനിന്നു സ്വതന്ത്രമാകാൻ ശ്രമിക്കുന്നു. അവർ മുക്തിതേടുന്നവരെപ്പോലെയാണ്. പക്ഷെ അങ്ങനെ ശ്രമിക്കുന്ന മത്സ്യങ്ങളെല്ലാം അതിൽ വിജയിക്കുന്നില്ല. വളരെ കുറച്ചു മത്സ്യങ്ങൾമാത്രം വലയിൽനിന്നു പുറത്തുചാടി രക്ഷപ്പെടുന്നു. വലയിൽപെട്ടിട്ടുള്ള അധികം മത്സ്യങ്ങളും വലയും കടിച്ചുകൊണ്ടു് ചളിയിൽ പൂണ്ടുപോവുകയാണ് ചെയ്യുന്നതു്. 'നമ്മൾ

സുരക്ഷിതരാണ്, ഭയത്തിന്നവകാശമില്ല,' എന്നാണ് അവ കരുതുന്നത്. മീൻപിടുത്തക്കാരൻ വലയോടുകൂടി അവയെ വലിച്ചുകൊണ്ടു പോകുമെന്ന് ആ പാവങ്ങൾ അറിയുന്നില്ല. ലോകത്തിൽ കുടുങ്ങിയിട്ടുള്ളവർ ആ മത്സ്യങ്ങളെപ്പോലെയാണ്. കാമിനീകാഞ്ചനങ്ങളാണ് മനുഷ്യരെ ലോകത്തിൽ കുടുക്കുന്നത്. 'കാമിനീകാഞ്ചനങ്ങൾ' തങ്ങൾക്കു സുഖവും സുരക്ഷിതത്വവും നല്കുമെന്ന വ്യാമോഹിക്കുന്നതുകൊണ്ടു തങ്ങൾക്കു വരാനിരിക്കുന്ന നാശത്തെപ്പററി അവർ ചിന്തിക്കുന്നേയില്ല. അത്തരക്കാർ ഈശ്വരനെപ്പററി ഒരിക്കൽപോലും ചിന്തിക്കില്ല. സമയം കിട്ടിയാൽ അവർ വെറുതെ വെടിപറഞ്ഞിരിക്കും, അല്ലെങ്കിൽ ശീട്ടു കളിക്കും.''

## 218 നിത്യമുക്തന്മാർ

നരേന്ദ്രനെ സൂചിപ്പിച്ചു പറയുകയായിരുന്നു ഭഗവാൻ. അദ്ദേഹം തുടന്നു: ''നരേന്ദ്രനും അതുപോലുള്ളവരും നിത്യമുക്തന്മാരുടെ കൂട്ടത്തിൽപെട്ടവരാണ്. അവർ ഒരിക്കലും ലോകത്തിൽ കുടുങ്ങുകയില്ല. കുറച്ചുകൂടി പ്രായമാവുമ്പോൾ അവരുടെ ആത്മബോധമുണരുകയും അവർ നേരിട്ട് ഈശ്വരനിലേയ്ക്കു പോവുകയും ചെയ്യും. മററുള്ളവരെ പഠിപ്പിക്കാൻ മാത്രമാണ് അവർ ലോകത്തിലേയ്ക്കു വരുന്നത്. ലോകത്തിലുള്ള ഒന്നിനെപ്പററിയും അവർ ശ്രദ്ധിക്കുന്നില്ല.

വേദങ്ങളിൽ ഹോമപ്പക്ഷിയെപ്പററി പറയുന്നുണ്ട്. ആകാശത്തിൽ വളരെ ഉയരത്തിലാണ് ആ പക്ഷി താമസിക്കുന്നത്. അവിടെയാണ് അതു മുട്ടയിടുന്നതും. മുട്ട ഉടനെതന്നെ താഴോട്ടുവീഴാൻ തുടങ്ങുന്നു. പക്ഷെ വളരെ ഉയരത്തിലായതുകൊണ്ട് അനവധിദിവസം അതങ്ങനെ വീണുകൊണ്ടിരിക്കും. അങ്ങനെ വീഴുന്നതിനിടയ്ക്കു മുട്ട വിരിയുകയും ആ പക്ഷിക്കുഞ്ഞു് വീണ്ടും പതിക്കാൻ തുടങ്ങുകയും ചെയ്യും. അതിനിടക്ക് ആ പക്ഷിക്കുഞ്ഞിന്റെ കണ്ണുകൾ തുറക്കുകയും അതിനു ചിറകുകൾ മുളയ്ക്കുകയും ചെയ്യും. കണ്ണുകൾ തുറക്കുമ്പോൾ അതിനു മനസ്സിലാവും, താൻ വീഴുകയാണ്, നിലംപതിച്ചാൽ തകന്നു തരിപ്പണമാകും, എന്ന്. ഉടനെ അതു് ആകാശത്തിൽ അത്യുച്ചത്തിലുള്ള തള്ളപ്പക്ഷിയുടെ സമീപത്തേയ്ക്കു കുതിച്ചുപായുന്നു.''

## 219 ഈശ്വരനും അദ്ദേഹത്തിന്റെ മഹിമയും

''ഈ പ്രപഞ്ചം അദ്ദേഹത്തിന്റെ മഹിമയാണ്. ജനങ്ങൾ അദ്ദേഹത്തിന്റെ മഹിമ കാണുന്നു. അവർ മററെല്ലാം മറക്കുന്നു. ആരുടെ മഹിമയാണോ ഈ പ്രപഞ്ചം, ആ ഈശ്വരനെ അവർ അന്വേഷിക്കുന്നില്ല. കാമിനീകാഞ്ചനങ്ങളിലുള്ള ആനന്ദമാണ് എല്ലാവരും തേടുന്നത്. പക്ഷെ അതിൽ എത്ര ദുരിതവും ക്ലേശവുമാണ്! ഈ ലോകം വിശാലാക്ഷീനദിയുടെ ചുഴിപോലെയാണ്. ഒരിക്കൽ വഞ്ചി ആ ചുഴിയിൽ കുടുങ്ങിപ്പോയാൽ പിന്നെ അതിൽനിന്നു രക്ഷപ്പെടാൻ സാദ്ധ്യമല്ല. മുൾച്ചെടികൾ നിറഞ്ഞ ഒരു കുററിക്കാടുപോലെയാണ് ഈ ലോകം. ഒരുകൂട്ടം മുള്ളുകളിൽനിന്നു നിങ്ങൾ രക്ഷപ്പെടുമ്പോഴേയ്ക്കും മററൊരു കൂട്ടം മുള്ളുകളിൽ കുടുങ്ങുകയായി. ഒരിക്കൽ ഒരു നൂലാമാലയിൽ കുടുങ്ങിയാൽ പിന്നെ അതിൽനിന്നു പുറത്തു കടക്കാൻ വിഷമമാണ്. പിന്നെ എന്താണ് ഒരു വഴി? നിരന്തരപ്രാത്ഥനയും പരിശുദ്ധാത്മാക്കളുമായുള്ള സമ്പക്കവുംതന്നെ. ഒരു വൈദ്യന്റെ സഹായം കൂടാതെ രോഗം മാറുകയില്ല. കുറച്ചുനേരംമാത്രം സത്സംഗമുണ്ടായതുകൊണ്ടു കാര്യമില്ല. ഇടവിടാതെ അതു വേണം, എന്തെന്നാൽരോഗം അത്രസ്ഥായിയായിത്തീന്നിട്ടുണ്ട്. പരിശുദ്ധാത്മാക്കളുടെ നിരന്തരസമ്പക്കമുണ്ടായാൽ ആത്മാവു് ഈശ്വരനുവേണ്ടി പിടയും. ആ പിടച്ചിൽ സ്വന്തപ്പെട്ട ആക്കെങ്കിലും രോഗം പിടിപെട്ടിട്ടുള്ള ഒരാളുടെ മനസ്സിന്റെ പിടച്ചിൽപോലെയാണ്. എങ്ങനെയാണ് ആ രോഗം മാറിക്കിട്ടുക എന്ന ചിന്ത അയാളെ എപ്പോഴും അലട്ടിക്കൊണ്ടിരിക്കും. സിദ്ധന്മാരുമായുള്ള സമ്പക്കംകൊണ്ട് മററൊരു ഗുണവുംകൂടിയുണ്ട്. നിത്യാനിത്യവിവേചനം ചെയ്യാൻ അതു നമ്മെ സഹായിക്കും. ഈശ്വരൻ മാത്രമാണ് നിത്യം, ഈ ലോകമെല്ലാം മിഥ്യയാണ്. മനസ്സ് അനിത്യമായതിലേയ്ക്കു തിരിഞ്ഞാൽ ഉടനെ ഒരാൾ തന്റെ വിവേചനശക്തി ഉപയോഗിക്കണം. അയൽപക്കത്തെ ഒരു വാഴയിന്മേൽ തുമ്പിക്കയ്യു നീട്ടുമ്പോഴേയ്ക്കും ആനയ്ക്കു് അതിന്റെ പാപ്പാന്റെ കൈയ്യിൽനിന്നു നല്ലൊരടി കിട്ടുന്നു.''

# വാർത്തകൾ

## ശ്രീശങ്കരജയന്തി

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽവെച്ച് കൊല്ലംതോറും കൊണ്ടാടിവരാറുള്ള ശ്രീരാമകൃഷ്ണ-വിവേകാനന്ദദിനങ്ങളും ശ്രീശങ്കരജയന്തിയും ഇക്കൊല്ലം ഏപ്രിൽ 29 മുതൽ മെയ് 3-ാംനു-വരെ അഞ്ചുദിവസങ്ങളിലായി കൊണ്ടാടിയിരിക്കുന്നു. ആദ്യത്തെ മൂന്നു ദിവസങ്ങളിൽ നടത്തപ്പെട്ട ആദ്ധ്യാത്മിക അന്തേര്യാഗത്തിൽ ശ്രീ ഒാട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്, സിദ്ധിനാഥാനന്ദസ്വാമികൾ, ജി ബാലകൃഷ്ണൻനായർ, വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ഗണാനന്ദസ്വാമികൾ, ശക്രാനന്ദസ്വാമികൾ, മൈത്രാനന്ദസ്വാമികൾ എന്നിവരായിരുന്നു ആചാര്യന്മാർ. ദൂരദിക്കുകളിൽനിന്നുവന്ന് ആശ്രമത്തിൽ താമസിച്ചിരുന്ന അറുപതോളം പേൎക്കു പുറമെ നാട്ടുകാരും ധാരാളമായി അന്തേര്യാഗത്തിൽ പങ്കെടുത്തു. ആദ്ധ്യാത്മികമായി ഒരു ഉണൎവ്വും ഉത്സാഹവും ഉണ്ടാക്കിത്തീൎക്കുന്നതിൽ മുൻകൊല്ലത്തെക്കാൾ വിജയപ്രദമായിരുന്നു ഇക്കൊല്ലത്തെ അന്തേര്യാഗം.

മെയ് 2-ാംനു- രാവിലെ വേദപാരായണത്തിന്നും ഭജനകീൎത്തനങ്ങൾക്കും ശേഷം ശ്രീ മൃഡാനന്ദസ്വാമികളുടെ കഥാമൃതപ്രവചനത്തോടുകൂടി ആഘോഷങ്ങളാരംഭിച്ചു. ശ്രീമതി പ്രവ്രാജിക മേധാപ്രാണയുടെ (ശാരദാമന്ദിരം, തൃശ്ശൂർ) അദ്ധ്യക്ഷതയിൽ കൂടിയ ശാരദാഭക്തസമാജമായിരുന്നു രാവിലത്തെ പരിപാടി. പാശ്ചാത്യവും പൗരസ്ത്യവുമായ എല്ലാ നന്മകളുടെയും സമഞ്ജസമായ സമീകരണമാണ് നാം ദേവിയിൽ കാണുന്നതെന്നും അവരുടെ ജീവിതവീക്ഷണവും ഉപദേശങ്ങളും നല്ല ഒരു ജീവിതമാതൃകയാണ് നൽകുന്നതെന്നും അദ്ധ്യക്ഷപ്രസംഗത്തിൽ വിവരിച്ചു. മിസിസ് ഗൗരിക്കുട്ടി അമ്മയും (കോട്ടയം) ശ്രീമതി അമ്മയും (കോഴിക്കോട്) ഇന്നത്തെ സമുദായത്തിൽ കാണുന്ന ദോഷങ്ങളെയും അവ പരിഹരിക്കുന്നതിൽ സ്ത്രീകൾക്കുള്ള കൎത്തവ്യത്തെയും മററും പററി സരസമായി പ്രതിപാദിച്ചുകൊണ്ടു സംസാരിച്ചു. വൈകുന്നേരം ശ്രീ വിദ്യാനന്ദതീൎത്ഥപാദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടിയ ശ്രീരാമകൃഷ്ണ വിവേകാനന്ദസമ്മേളനത്തിൽ ശ്രീ സഖ്യാനന്ദസ്വാമികളും ജി. ബാലകൃഷ്ണൻനായരും ഓരോ പ്രസംഗംചെയ്തു. ശ്രീരാമകൃഷ്ണന്റെ അവതാരമഹത്വത്തെപ്പററിയും പരമസത്യത്തെ സാക്ഷാത്കരിച്ച് ജീവിതലക്ഷ്യം നേടുന്നതിൽ ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശം എങ്ങനെ പ്രയോജനപ്പെടുന്നുവെന്നും അവർ സോദാഹരണം വിവരിക്കുകയുണ്ടായി. അമ്പലപ്പുഴ എച്ച്. ഗണപതിശൎമ്മയുടെ നാരായണീയപ്രവചനം, തൃക്കാരിയൂർ രാഘവൻനമ്പ്യാരുടെ പാഠകം, നാരായണമാരാരുടെ അഷ്ടപദിഗാനം, സിനിമാപ്രദൎശനം എന്നിവയുമുണ്ടായിരുന്നു.

വേദാന്തശിരോമണി ശ്രീ ശങ്കരശൎമ്മയുടെ ബ്രഹ്മസൂത്രഭാഷ്യം ക്ലാസ്സോടുകൂടിയാണ് അവസാനദിവസത്തെ പരിപാടികളാരംഭിച്ചതു്. ശ്രീ ശ്രീദാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽകൂടിയ ആശ്രമവാൎഷികസമ്മേളനത്തിൽ സ്വാമി സുപ്രഭാനന്ദജി (തിരുവല്ല)യും ഡാക്ടർ എൻ. ആർ. എളയിടവും (പാലാ) പ്രസംഗിച്ചു. ഡാ. എളയിടം തന്റെ പ്രസംഗത്തിൽ ഒരു ഹിന്ദുകുടുംബത്തിൽനിന്ന് ഒരു സന്ന്യാസി എന്ന ക്രമത്തിൽ ഉണ്ടാകേണ്ടതു് ഹിന്ദുധൎമ്മത്തിന്റെ പ്രചാരണത്തിന്നും സംരക്ഷണത്തിന്നും അത്യന്താപേക്ഷിതമാണ് എന്ന് ഊന്നിപ്പറയുകയുണ്ടായി. ഉച്ചതിരിഞ്ഞു കൂടിയ ശ്രീ ശങ്കരജയന്തിസമ്മേളനത്തിൽ എസ്. എൻ.ഡി.പി. പ്രസിഡണ്ട് ശ്രീ നിജാനന്ദസ്വാമികൾ ആദ്ധ്യക്ഷ്യംവഹിച്ചു. ആശ്രമം പ്രസിഡണ്ട് ശ്രീ ഗണാനന്ദസ്വാമികൾ ചെയ്ത സുദീൎഘമായ സ്വാഗതപ്രസംഗത്തിൽ ഹിന്ദുക്കളുടെ ഇന്നത്തെ ശോചനീയാവസ്ഥയെ പരിഹരിക്കുന്നതിൽ ദേവസ്വംബോൎഡുപോലെയുള്ള സ്ഥാപനങ്ങൾക്കുള്ള ചുമതലയെപ്പററി ഉദ്ബോധിപ്പിച്ചതിന്നുശേഷം പ്രായോഗികങ്ങളായ പല പരിഹാരമാൎഗ്ഗങ്ങളും നിൎദ്ദേശിക്കുകയുണ്ടായി. ദേവസ്വംബോൎഡ് പ്രസിഡണ്ട് ശ്രീ പ്രാക്കുളം ഭാസി തന്റെ ഉദ്ഘാടനപ്രസംഗത്തിൽ ഹൈന്ദവക്ഷേത്രങ്ങളുടെ സംരക്ഷണകാൎയ്യത്തിലും ഹൈന്ദവധൎമ്മപ്രചരണത്തിലും ഹിന്ദുക്കൾ കൂടുതൽ ബോധവാന്മാരാകേണ്ടുന്നതിന്റെ ആവശ്യകതയെപ്പററിയാണ് പറഞ്ഞതു്. പിന്നീട് ശ്രീമൃഡാനന്ദസ്വാമികളും (തൃശ്ശൂർ) പ്രൊഫസർ ആർ. കരുണാകരനും (തിരുവനന്തപുരം) ശ്രീ ശങ്കരസിദ്ധാന്തത്തെപ്പററി പൊതുജനങ്ങളുടെ ഇടയിലുള്ള പല തെററിദ്ധാരണകളെയും എടുത്തുപറഞ്ഞ് സനാതനധൎമ്മസംരക്ഷകനായ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ശരിയായ രൂപത്തിലും അൎത്ഥത്തിലും പ്രചരിപ്പിക്കേണ്ടതിന്റെ ആവശ്യകതയെപ്പററിയും ഓരോ പ്രസംഗംചെയ്തു.

വൎണ്ണശബളവും അനേകായിരം ഭക്തജനങ്ങൾ പങ്കെടുത്തതും അലങ്കരിച്ച ഗജവീരൻ, ജീപ്പ്, പഞ്ചവാദ്യം, നാഗസ്വരം മുതലായവയോടുകൂടിയതുമായ ഘോഷയാത്രയാണ് പിന്നീടുണ്ടായതു്. അതിന്ന് വഴിനീളെ ജനങ്ങൾ സഭക്തികം സ്വീകരണം നൽകിയിരുന്നു. ശ്രീമതി പാറുക്കുട്ടി അമ്മയുടെ ഗീതാപ്രവചനം, കഴൂർ രാമമോഹൻ പാർട്ടിയുടെ ഹരികഥ, വൈക്കം പുരുഷോത്തമൻനായരുടെ സംഗീതസദസ്സ്, കലാമണ്ഡലം ഗംഗാധരൻ പാൎട്ടിയുടെ നൃത്തനൃത്യങ്ങൾ എന്നിവയെല്ലാം പ്രത്യേകം പ്രശംസയെ അൎഹിക്കുന്നു. ഇത്രയും ആഘോഷപൂൎണ്ണമായും വിജയപ്രദമായും ശങ്കരജയന്തി കൊണ്ടാടുന്നതിൽ ആശ്രമാദ്ധ്യക്ഷൻ ശ്രീ ഗണാനന്ദസ്വാമികൾക്ക് കാലടിയിലെ പൊതുജനങ്ങൾ നിൎല്ലോഭമായ സഹായസഹകരണങ്ങൾ നൽകിയിരുന്നു.

## ആദ്ധ്യാത്മിക അന്തേര്യാഗം

എല്ലാ ഇംഗ്ലീഷുമാസവും രണ്ടാമത്തെ ഞായറാഴ്ച വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ഒരു ഏകദിന അന്തേര്യാഗം നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. ജൂൺ 9-ാംനു- ഞായറാഴ്ചയായിരിക്കും ആദ്യത്തെ അന്തേര്യാഗം. ഒരു ദിവസം മുഴുവൻ ആദ്ധ്യാത്മികചിന്തയിൽ ചിലവഴിക്കുവാൻ പററിയ വിധത്തിലുള്ള പരിപാടികളുണ്ടായിരിക്കും. അതിൽ പങ്കുകൊള്ളാനാഗ്രഹിക്കുന്നവർ അന്നു രാവിലെ എട്ടുമണിക്കുമുമ്പായി ഇവിടെ എത്തിച്ചേരേണ്ടതാണ്. വൈകുന്നേരം ദീപാരാധന കഴിഞ്ഞ് 7½ മണിക്ക് മടങ്ങിപ്പോകുകയും ചെയ്യാം. ഭക്തജനങ്ങൾ ഈ അവസരം വേണ്ടപോലെ ഉപയോഗപ്പെടുത്തുമെന്ന് വിശ്വസിക്കുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 53 | 1968 ജൂലായ് | ലക്കം 7 |
|---|---|---|


## അ മൃ ത വാ ണി

ഒരിക്കൽ ഒരു രാജാവിനു് വൈരാഗ്യം ഉണ്ടായി. പരീക്ഷിത്തുമഹാരാജാവിനു് ഏഴു ദിവസം ഭാഗവതം കേട്ടു് ജ്ഞാനം ലഭിച്ചു എന്നു് കേട്ടിരുന്ന അദ്ദേഹം ഒരു പണ്ഡിതനെ വരുത്തി ഭാഗവതം വായിച്ചുകേൾക്കുന്നതിനു് ആരംഭിച്ചു. മൂന്നുമാസം ഭാഗവതം കേട്ടിട്ടും അദ്ദേഹത്തിനു തത്വജ്ഞാനമുണ്ടായില്ല. അതുകൊണ്ടു് അദ്ദേഹം ആ പണ്ഡിതനോടു് പറഞ്ഞു: ''ഏഴു ദിവസം ഭാഗവതം കേട്ടു് പരീക്ഷിത്തിനു് തത്വജ്ഞാനം ഉണ്ടായി. എന്നാൽ മൂന്നുമാസം കേട്ടിട്ടും എനിക്കു് എന്തുകൊണ്ടാണു് ഉണ്ടാകാത്തതു്? ഇതിനു് സമാധാനം നാളെ പറഞ്ഞില്ലെങ്കിൽ തക്ക ശിക്ഷ തരുന്നതാണു്.'' പണ്ഡിതൻ ശിക്ഷ ഭയന്നു് വിഷണ്ണനായി ഗൃഹത്തിലെത്തി, താടിക്കു കൈയ്യും കൊടുത്തു് ഇരിപ്പായി. ബുദ്ധിമതിയും പിതൃഭക്തയുമായ പുത്രി പിതാവിന്റെ വിഷാദം കണ്ടു് കാരണം ചോദിച്ചു. പുത്രിയുടെ നിർബ്ബന്ധം കലശലായപ്പോൾ തന്റെ വിഷാദകാരണം പണ്ഡിതൻ പറഞ്ഞുകേൾപ്പിച്ചു. കന്യക ഉടൻതന്നെ ചിരിച്ചുകൊണ്ടു് പറഞ്ഞു: ''അച്ഛാ, സ്വല്പംപോലും വിചാരപ്പെടേണ്ട. ഇതിനു് ഉത്തരം നാളെ രാജാവിനോടു് ഞാൻതന്നെ പറയാം.'' പിറേറദിവസം പുത്രിയോടുകൂടി പണ്ഡിതൻ രാജസഭയിൽ ചെന്നു്, ''അങ്ങയുടെ ചോദ്യത്തിനുത്തരം എന്റെ പുത്രിയായ ഈ കന്യക പറയും.'' എന്നു് അറിയിച്ചു. അപ്പോൾ, ചോദ്യത്തിനു സമാധാനം വേണമെങ്കിൽ താൻ പറയുന്നതുപോലെ പ്രവർത്തിക്കണമെന്നു കന്യക രാജാവിനോടു് ആവശ്യപ്പെട്ടു. രാജാവു് സമ്മതിച്ചു. ഉടൻതന്നെ ഒരു തൂണിൽ തന്നെയും മറെറാന്നിൽ രാജാവിനെയും പിടിച്ചു കെട്ടുവാൻ കന്യക ആവശ്യപ്പെട്ടു. രാജാവിന്റെ കല്പനപ്രകാരം ഭൃത്യന്മാർ അപ്രകാരം ചെയ്തു. അപ്പോൾ കന്യക രാജാവിനോടു്, ''ഹേ രാജൻ, അങ്ങു് എന്റെ കെട്ടഴിച്ചു് എന്നെ മോചിപ്പിക്കേണമേ!'' എന്നപേക്ഷിച്ചു. ''ഇതെന്തു് അസംബന്ധം! ഞാൻ തന്നെ ബദ്ധൻ. പിന്നെ എങ്ങനെയാണു നിന്നെ മോചിപ്പിക്കുന്നതു്?'' എന്നു രാജാവു പറഞ്ഞു. ''ഇതാണു് അങ്ങയുടെ ചോദ്യത്തിന്റെ ഉത്തരം. പരീക്ഷിത്തു് മുമുക്ഷുവായ ശ്രോതാവായിരുന്നു. വക്താവോ, സർവ്വത്യാഗിയും ബ്രഹ്മജ്ഞനുമായ സാക്ഷാൽ ശുകദേവനും. എന്നാൽ എന്റെ അച്ഛനോ, അർത്ഥലോഭത്താൽ പ്രേരിതനായി ശാസ്ത്രം വായിച്ചുകേൾപ്പിക്കുന്നു. പിന്നെ അങ്ങേയ്ക്കു് എങ്ങനെ ജ്ഞാനം ലഭിക്കും?'' കന്യകയുടെ സമാധാനംകൊണ്ടു് രാജാവിന്റെ ശങ്ക പാടേ നീങ്ങി. ഈ കഥയിൽനിന്നും സദ്ഗുരുവിന്റെ ഉപദേശം കൂടാതെ സംസാരബന്ധത്തിൽനിന്നും മുക്തനാകയില്ലെന്നു തെളിയുന്നു.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ലാട്ടുമഹാരാജ് 1882-ലാണ് ആദ്യമായി ഈശ്വരചന്ദ്രവിദ്യാസാഗരനെ കണ്ടത്. ആ വർഷത്തിൽത്തന്നെ സിന്ധിയിലെ മഹോത്സവത്തിൽ പങ്കുകൊള്ളാൻ പോയ അവസരത്തിലാണ് അദ്ദേഹം ആചാര്യശിവനാഥ്ശാസ്ത്രിയേയും കണ്ടത്. സിന്ധിയിലെ വേണീപാലിന്റെ ഉദ്യാനത്തിലെ മഹോത്സവത്തെപ്പററി ലാട്ടുമഹാരാജ് ഒരിക്കൽ പറയുകയുണ്ടായി:

''കേട്ടോളൂ, സിംതിയിലെ ഉദ്യാനത്തിൽ ഠാക്കൂറിനെ ക്ഷണിച്ചുകൊണ്ടുപോയി കിശ്രുബ് ബാബുവിന്റെ (കേശബ്ചന്ദ്രസേൻ) ഭാഗക്കാർ ഒരു വലിയ ഉത്സവം നടത്തി. ഒക്കെ വലിയവലിയ ആളുകളാണ്‌ വന്നിരിക്കുന്നതു്. അന്നാണ് ഞാൻ നിങ്ങളുടെ ആചാര്യനെ (ശിവനാഥ് ശാസ്ത്രി) ആദ്യമായി കണ്ടതു്. ശിവനാഥിനെ ഠാക്കൂറിന് വലിയ ഇഷ്ടമായിരുന്നു. അദ്ദേഹം പറയാറുണ്ടു്, 'ഒരു കഞ്ചാവുവലിക്കാരന് വേറൊരു കഞ്ചാവുവലിക്കാരനെ കാണുമ്പോഴുണ്ടാകുന്ന സന്തോഷമാണ് എനിക്ക് നിങ്ങളെ കാണുമ്പോൾ.' എന്നിരുന്നാലും ശിവനാഥ് ശാസ്ത്രി അത്രയ്ക്കധികമൊന്നും ഠാക്കൂറിനെ കാണാൻ വരാറുമില്ല.

ഒരു ദിവസം അദ്ദേഹം വരുന്നുണ്ടെന്ന് നേരത്തെ അറിയിച്ചു, പക്ഷെ വന്നില്ല. അതുകണ്ടപ്പോൾ ഠാക്കൂർ പറയുകയല്ലെ, 'വരുമെന്ന് പറഞ്ഞു, വന്നതുമില്ല. ഇതു് നല്ലതല്ല, വാക്കുകളെ വെച്ചുകൊണ്ടു് ഇങ്ങനെ കളിച്ചുകൂടാ. കലികാലത്തു് സത്യമാണ് തപസ്സ്. സത്യത്തോടു് പ്രതിപത്തിയില്ലാത്തവന് ഭഗവല്ലാഭം ഉണ്ടാകുന്നതല്ല. സത്യത്തെ മുറുകിപ്പിടിക്കാത്തവന്റെ സർവ്വസ്വവുംനഷ്ടപ്രായമായിത്തീരും. ........ഒരു ദിവസം ഠാക്കൂർ ശിവനാഥ്ശാസ്ത്രിയോടു് പറഞ്ഞു, 'നിങ്ങളെന്തിനാ ഈ നാട്ടിലൊക്കെ പറഞ്ഞുകൊണ്ടു നടക്കുന്നതു്, എനിക്കു തലയ്ക്കു് ഭ്രാന്താണെന്ന് ? നിങ്ങൾക്ക് രാപകൽ വിഷയങ്ങളെപ്പററി മാത്രമാണൊരു ചിന്ത, എന്നിട്ടും നിങ്ങളുടെ ബുദ്ധിക്ക് യാതൊരു തരക്കേടുമില്ല. ഉവ്വോ? ഞാൻ രാവും പകലും ഈശ്വരനെപ്പററി മാത്രമാണ് ചിന്തിക്കുന്നതു്, എനിക്കപ്പോൾ ബുദ്ധിക്ക് സ്ഥിരതയില്ലാതെയും ആയി അല്ലെ?' ഇതൊക്കെ ആയാലും ശിവനാഥ് ശൂരനാണ്. ആയിരമായിരം ജോലികൾക്കിടയിലും ഈശ്വര ! ഈശ്വര ! എന്ന് പറഞ്ഞു് നടക്കുന്നുണ്ടല്ലൊ അദ്ദേഹം !''

വേണീബാബു കൊല്ലത്തിൽ രണ്ടുതവണ തന്റെ ഉദ്യാനത്തിൽവെച്ച് ഉത്സവം ആഘോഷിക്കുക പതിവായിരുന്നു. ഈ ആഘോഷങ്ങളിലെ ഏററവും പ്രധാനപ്പെട്ട പരിപാടികൾ ഉപാസനയും ഭജനയും ആയിരുന്നു. ലാട്ടു മൂന്നു പ്രാവശ്യം അതിൽ പങ്കുകൊണ്ടിട്ടുണ്ടു്. ഒരു പ്രാവശ്യം ഉണ്ടായ ഒരു സംഭവത്തെ ലാട്ടുമഹാരാജ് ഇങ്ങനെ വിവരിക്കുന്നു:

''ഉത്സവമൊക്കെ അവസാനിച്ചു് പിരിയാറായപ്പോൾ വേണീബാബു ഒരു ചെറിയ കുട്ട നിറയെ പലഹാരം ഠാക്കൂറിന്റെ വണ്ടിയിൽ കൊണ്ടുവെയ്ക്കാൻ പുറപ്പെട്ടു. അദ്ദേഹം അതിന് സമ്മതിച്ചില്ല. വേണീബാബുവിന് വലിയ സങ്കടമായി. അദ്ദേഹം പറഞ്ഞു, 'രാംലാലിന് വരാൻ പററിയില്ലല്ലൊ, അയാൾക്കുള്ള പങ്കാണ് ഞാനിതിൽ എടുത്തിട്ടുള്ളതു്. അതും കൂടി കൊണ്ടുപോകാൻ വിരോധമെന്തിനാണ് ?' ഒടുവിൽ വേണീബാബു ആ സാധനങ്ങളൊക്കെ ഒരാൾ വശം ദക്ഷിണേശ്വരത്തെത്തിച്ചു.''

1883-ൽ ശ്രീ ഠാക്കൂർ ലാട്ടുവിനെ മണിമല്ലിക്കിന്റെവീട്ടിൽ കൊണ്ടുപോവുകയുണ്ടായി. മണിമല്ലിക് തന്റെ ഒരു ഭക്തനാണെന്നാണ് ഠാക്കൂർ പറഞ്ഞിരുന്നതു്. ലാട്ടുമഹാരാജ് പറയുകയാണ്: ''ഒരു ദിവസം ഠാക്കൂർ അദ്ദേഹത്തോടു പറഞ്ഞു: 'നോക്കൂ, നിങ്ങൾ മഹാകണിശക്കാരനാണല്ലൊ. എന്തിനാണിത്ര കണിശമായി കണക്കുകൂട്ടി കാര്യങ്ങൾ ചെയ്യുന്നതു് ? ഭക്തനെ സംബന്ധിച്ചേടത്തോളം എത്രത്തോളമോ വരവു് അത്രത്തോളമാണ് ചെലവും.' മണിമല്ലിക് ദക്ഷിണേശ്വരത്തു് വന്നാൽ ഉടനെ ഠാക്കൂർ ചോദിക്കും: 'ഇന്നെങ്ങനെയാണ്, ഹേ, ഇവിടം വരെ യാത്രചെയ്തതു് ?' മണിമല്ലിക് മിക്കവാറും

ദിവസങ്ങളിൽ വീട്ടിൽനിന്നു് ശരാൺഹാടാ വരെ നടക്കും, അവിടെനിന്നു് വരാഹനഗരം വരെ വേറെപലരേയും കൂട്ടപിടിച്ചു് ഒരു വണ്ടി വാടകയ്ക്കെടുക്കും, അവിടെനിന്നു് ദക്ഷിണേശ്വരംവരെ വീണ്ടും നടക്കും. അതുകൊണ്ടാണു് ഠാക്കൂറിന്റെ ഈ അന്വേഷണം. ചിലദിവസങ്ങളിൽ ചുട്ടുപൊള്ളുന്ന വെയിലത്തു് നടന്നുവന്നിട്ടു് അദ്ദേഹത്തിന്റെ മുഖം തുടുത്തു് ചോരനിറമായിരിക്കും. അതു കാണുമ്പോൾ ഠാക്കൂർ പറയും, 'ഇത്ര കഷ്ടപ്പെട്ടു് നിങ്ങളെന്തിനാണു് ഈ ഓടി അലച്ചു് വരുന്നതു്? ഒരു വണ്ടി പിടിച്ചു് വരാമായിരുന്നില്ലെ?' അതിന്നു് അദ്ദേഹം കൊടുത്തിരുന്ന മറുപടി കേൾക്കണോ? 'ഉം, ശരിയായി! ഞാനിന്നു് ഒരു വണ്ടിപിടിച്ചാൽ എന്റെ പിന്നാലെ വരുന്നവർ നാലു് കുതിരകളെ പൂട്ടിയ വണ്ടിയാണു് പിടിക്കുക. അങ്ങുന്നു തന്നെ പറഞ്ഞുതന്നിട്ടുണ്ടല്ലൊ. ''ലൌകികന്മാർ സ്വന്തം മക്കൾക്കുവേണ്ടി ധാരാളം സമ്പാദിച്ചു വെയ്ക്കണം, താന്താൻ നേടിയ പണം വേണ്ടിടത്തോളം ദാനം ചെയ്യണം, പിന്നെ മക്കൾക്കു വേണ്ടി എന്തെങ്കിലും കുറെയൊക്കെ കരുതിവെച്ചിട്ടുവേണം പോകാൻ, അതല്ലെങ്കിൽ മക്കൾ നമ്മളെ ശപിക്കും.'' എന്നൊക്കെ'....ഒരിക്കൽ ഒരു തീർത്ഥയാത്ര കഴിഞ്ഞു് തിരിച്ചെത്തിയ അദ്ദേഹം ഠാക്കൂറിനോടു് പറയുകയാണു്, 'ഓരോരോ തീർത്ഥസ്ഥലങ്ങളിൽ പോയാൽ സന്ന്യാസിമാരും ഭിക്ഷുക്കളും പൈസ പൈസ എന്നു പറഞ്ഞു് എന്തുമാതിരിയാണു് ആളുകളെ ഇട്ടലട്ടുന്നതു്!' അതിന്നു് ഠാക്കൂർ ഒരൊന്നാന്തരം മറുപടി കൊടുത്തു. എന്താ, കേൾക്കണോ അതു്? കേട്ടോളൂ: 'ഈ സന്ന്യാസിമാരും ഭിക്ഷുക്കളുമൊക്കെ ഒന്നുരണ്ടു് ചില്ലിക്കാശു് ഇരന്നാൽ നിങ്ങൾക്കതങ്ങു് കൊടുത്തുകൂടെ? അതിനിങ്ങനെ അരിശംകൊള്ളുന്നതെന്തിന്നാണു്? ഇത്തരത്തിലുള്ളൊരു മനോഭാവവും വെച്ചുകൊണ്ടു് തീർത്ഥസ്ഥലങ്ങളിലേയ്ക്കു് പോകുന്നതുതന്നെ ശരിയല്ല. തീർത്ഥങ്ങളിൽ പോയാൽ ദാനംചെയ്യണം. ചിലർ ദാനം ചെയ്യാൻ കൊണ്ടുപോയ പണംകൂടി മടക്കിക്കൊണ്ടുവരും. മുഴുവൻ പാവങ്ങൾക്കു കൊടുക്കാൻ അവരുടെ പിശുക്കു സമ്മതിക്കുന്നില്ല. അതു് വലിയ തെററാണു്. ധാരാളം ദാനം ചെയ്താലേ തീർത്ഥദർശനം സഫലമാകൂ. പിന്നെ സന്ന്യാസിമാർ സ്വന്തം വയററുപ്പിഴപ്പിനു വേണ്ടി വേറെ തൊഴിലൊന്നും ചെയ്യാൻ പോകുന്നില്ലല്ലൊ, ഉണ്ടോ? ആ സ്ഥിതിക്കു് രണ്ടു ചില്ലിക്കാശു് അവരു് മററുള്ളവരിൽനിന്നു് ഇരക്കാതെ എങ്ങനെയാണു് കഴിഞ്ഞുകൂടുക? ലോകത്തിലെ സുഖങ്ങളൊക്കെ ഇഷ്ടംപോലെ അനുഭവിക്കുന്നതു് നിങ്ങളല്ലെ? സന്ന്യാസിമാരോ, സകലതും വേണ്ടെന്നുവെച്ചു നടക്കുന്നകൂട്ടർ. അവരിനി വായുഭക്ഷണത്തിന്മേൽ കഴിയണമെന്നാണോ പറഞ്ഞുവരുന്നതു്?' ഒരിക്കൽ രാഖാലിന്റെ നാട്ടിൽ വലിയ ജലക്ഷാമം നേരിട്ടു. ഠാക്കൂർ മണിമല്ലിക്കിനോടു് അവിടെ ഒരു കുളം കുഴിപ്പിച്ചുകൊടുക്കാൻ പറഞ്ഞു..... മണിമല്ലിക്കിന്റെ ഒരു മകൻ മരിച്ചുപോയി. ഠാക്കൂറിന്റെ അടുത്തുവന്നു് വളരെയധികം സങ്കടം പറഞ്ഞു് കരഞ്ഞു. എല്ലാം കേട്ടുകഴിഞ്ഞപ്പോൾ ഠാക്കൂർ ഒരു പാട്ടങ്ങു് പാടാൻ തുടങ്ങി. അതു് കേട്ടതോടെ മണിമല്ലിക്കിന്റെ ദുഃഖമൊക്കെ പോയി. മണിമല്ലിക് പാവപ്പെട്ട കുട്ടികളെ പഠിക്കാൻ സഹായിക്കുന്നതിന്നു വേണ്ടി വളരെയധികം പണം ചെലവാക്കിയിരുന്നു. ഒരു ദിവസം ഠാക്കൂർ അദ്ദേഹത്തോടു് പറഞ്ഞു, 'നോക്കൂ, പ്രായമായാൽ ഈ ലൌകികജീവിതത്തിൽനിന്നൊക്കെ വിട്ടകന്നു് ഈശ്വരചിന്തനം ചെയ്യണം, കേട്ടൊ. ഈശ്വരനെ ഹൃദയത്തിൽ ധ്യാനിച്ചാൽ അദ്ദേഹത്തോടു് പ്രേമമുദിച്ചുയരും.''

ഈ വർഷത്തിൽത്തന്നെയാണു്, 1883-ൽ, ലാട്ടു ആദ്യമായി അധരചന്ദ്രമുഖോപാദ്ധ്യായന്റെ വീട്ടിൽ പോയതും. അധരസേനിനെപ്പററി ലാട്ടുമഹാരാജിനു് പലതും പറയാനുണ്ടു്:

''ഞങ്ങളെ എല്ലാവരേയുംകൊണ്ടു് ഠാക്കൂർ ചിലപ്പോഴൊക്കെ ശോഭാബസാറിലുള്ള ബേനേടോലായ്ക്കു് പോകാറുണ്ടായിരുന്നു. അധർബാബുവിന്റെ വീടിനെ അദ്ദേഹം കൽക്കത്തയിലെ തന്റെ സ്വീകരണമുറി എന്നാണു് പറയുക പതിവു്. അധർബാബുവിന്റെ വീട്ടിൽ മിക്കപ്പോഴും ഉത്സവപരിപാടികൾ ഉണ്ടായിരിക്കും, ഞങ്ങളെയൊക്കെ കൂട്ടിക്കൊണ്ടുപോയി കെങ്കേമമായ സദ്യയും ഒരുക്കിത്തരും. അധർബാബുവിന്റെ അമ്മ വലിയ ഭക്തയായിരുന്നു. കന്നിമാസത്തിൽ മാങ്ങയ്ക്കു തീപ്പിടിച്ച വിലയായിരിക്കുന്ന കാലത്തു് അവർ ഒന്നാംതരം മാങ്ങ, രസികൻ പഴക്കുല, ഏററവും നല്ലതരം സന്ദേശ് ഇതൊക്കെ ഞങ്ങൾക്കായിട്ടു്

കൊടുത്തയയ്ക്കും. അധർബാബു കൊടുത്തയച്ച എന്തും ഠാക്കൂർ വലിയ പ്രതിപത്തിയോടുകൂടി കഴിച്ചിരുന്നു. ഒരു ദിവസം അദ്ദേഹം ഞങ്ങളെയെല്ലാവരേയും വീട്ടിലേയ്ക്ക് ക്ഷണിച്ചുകൊണ്ടുപോയി. പക്ഷെ രാംബാബുവിനോട് മാത്രം പറയാൻ വിട്ടുപോയി. രാംബാബുവിനാണെങ്കിൽ വലിയ ദുഃഖമായി. അഭിമാനക്ഷയം പററിയ അദ്ദേഹം ഠാക്കൂറിനോട് ആവലാതി പറഞ്ഞു: 'എന്നെമാത്രം മാററിനിർത്തിയതു് കണ്ടില്ലെ? അതിനു് തക്കവണ്ണം ഞാനെന്തു് തെററാണാവോ ചെയ്തതു്?' അതു് കേട്ടപ്പോൾ ഠാക്കൂർ പറഞ്ഞു: 'നോക്കൂ, രാം, എല്ലാവരേയും ക്ഷണിക്കാൻ ഏല്പിച്ചിരുന്നതു് രാഖാലിനെയാണു്. അവൻ നിങ്ങളോട് പറയാൻ വിട്ടുപോയതാണു്. രാഖാലിന്റെ നേരെ വിദ്വേഷം വെച്ചു് പുലർത്തുന്നതു് നിങ്ങളുടെ അന്തസ്സിനു് ചേർന്നതാണോ? അവൻ കൊച്ചനല്ലെ?' വിവരമെല്ലാം അറിഞ്ഞപ്പോൾ അധർബാബു നേരിട്ടു് രാംബാബുവിന്റെ വീട്ടിൽ ചെന്നു് അദ്ദേഹത്തെ ക്ഷണിക്കുകയും ചെയ്തു.....ഒരു ദിവസം അധർബാബുവിന്റെ വീട്ടിൽവെച്ചു് ഊണു് കഴിക്കുന്ന സമയത്തു് ഠാക്കൂർ പറയുകയുണ്ടായി, 'നോക്കൂ, പുളിയുള്ള മാങ്ങ എന്റെ ഇലയിൽ വിളമ്പരുതു്, ട്ടോ?' ഉടനെ അധർബാബു അകത്തു ചെന്നു് തിരഞ്ഞു തിരഞ്ഞു് നല്ല മാങ്ങ എടുത്തുകൊണ്ടുവന്നു ഠാക്കൂറിന്നു വിളമ്പി. ആ മാങ്ങ തിന്നുനോക്കിയിട്ടു് ഠാക്കൂർ പറഞ്ഞു: 'ഇതൊക്കെ നിങ്ങളുടെ അമ്മയാണു് തിരഞ്ഞെടുത്തു് തന്നതെന്നു തോന്നുന്നു, അല്ലാതെ ഇത്ര മധുരമുള്ള മാങ്ങ തിരഞ്ഞു കണ്ടുപിടിക്കാൻ നിങ്ങളെക്കൊണ്ടാവുമോ?' അധർബാബുവിന്റെ വീട്ടിൽ ചെന്നാൽ ഊണു് കഴിക്കാൻ രാഖാൽ യാതൊരു മടിയും കാണിച്ചിരുന്നില്ല. ചില ഭക്തന്മാക്കു് അതത്ര രസിച്ചില്ല. ഒരിക്കൽ ചിലർ അതേപ്പററി അഭിപ്രായം പറയുകയുണ്ടായി, 'രാഖാൽ ആ തട്ടാൻ തൊട്ടതുണ്ണുന്നതു് കണ്ടില്ലേ? അതിനു് ഠാക്കൂർ കൊടുത്ത മറുപടി കേൾക്കണോ? 'ഹാവൂ, ഒരു ഭക്തന്റെ ജാതിയും ഇനി ചോദിക്കണോ? ഭക്തന്റെ ചോറു് എപ്പോഴും ശുദ്ധമാണു്. അതു് ഉണ്ടാൽ ഒരു തരക്കേടും വരാനില്ല? അധർസേനിന്റെ വീട്ടിൽവെച്ചാണു് ഞാൻ ബങ്കിംബാബു (പ്രസിദ്ധഎഴുത്തുകാരൻ ശ്രീയുത് ബങ്കിംചന്ദ്രചാററർജി) വിനെ ആദ്യമായി കണ്ടതു്. അദ്ദേഹം വളരെ അധികം നേരം ഠാക്കൂറുമായി വർത്തമാനം പറയുകയുണ്ടായി. എങ്കിലും ബങ്കിംബാബു അതിസമർത്ഥൻ തന്നെയാണെന്നു് സമ്മതിക്കാതിരിക്കാൻ വയ്യ. ഠാക്കൂറിനെ തർക്കിച്ചു് തോല്പിക്കാൻ കരുതിയാണു് വന്നതു്. പക്ഷെ ഒടുവിലായപ്പോൾ തോററു് മുട്ടുകുത്തിപ്പോയി. പോകാൻ നേരത്തു് ഠാക്കൂറിനോടു് പറഞ്ഞു, ഒരു ദിവസം ബങ്കിംബാബുവിന്റെ വീട്ടിലേയ്ക്കൊന്നു് ചെല്ലാൻ. പക്ഷെ പിന്നീടു് ക്ഷണിച്ചുകൊണ്ടുപോയെങ്കിലല്ലെ വേണ്ടു? അതുകൊണ്ടു് ഠാക്കൂർ പോയതുമില്ല.....അധർബാബു ഒരുമാതിരി എല്ലാ ദിവസവും എന്നുതന്നെ പറയാം, ദക്ഷിണേശ്വരത്തു്വരും, തനിക്കു് കഴിക്കാനുള്ള ആഹാരമൊക്കെ പൊതിഞ്ഞുകെട്ടി കൂടെ കരുതിയിട്ടും ഉണ്ടാവും. ഒരു ദിവസം അദ്ദേഹം ഠാക്കൂറിനോടു് ചോദിച്ചു: 'അങ്ങയ്ക്കറിയാവുന്ന സിദ്ധികളേതെല്ലാമാണു്?' അതു കേട്ടപ്പോൾ ഠാക്കൂർ ഉറക്കെ ചിരിച്ചിട്ടു് പറഞ്ഞു: 'ഡെപ്യൂട്ടി മജിസ്ട്രേട്ടായിട്ടു് നാട്ടുകാരെയെല്ലാം വിറപ്പിച്ചുനിർത്തിയിരിക്കുന്ന മനുഷ്യനെ ഞാനിതാ അമ്മയുടെ ഇച്ഛയ്ക്കു് ഇണക്കി ഉറക്കിമയക്കിവെച്ചിരിക്കുകയാണു്. ഇത്രയും പോരെ എന്റെ സിദ്ധി?' അധർബാബുവിനോടു് കുതിരപ്പുറത്തു് കയറരുതെന്നു് ഠാക്കൂർ നിർബന്ധമായി ഏല്പിച്ചിരുന്നു, പക്ഷെ അദ്ദേഹം അതത്ര കാര്യമാക്കിയില്ല. തൽഫലമായി കുതിരപ്പുറത്തുനിന്നു് വീണിട്ടാണു് അദ്ദേഹം മരണമടഞ്ഞതു്. അധർബാബു മരിച്ചുവെന്ന വർത്തമാനം കേട്ടപ്പോൾ ഠാക്കൂർ പറഞ്ഞു: 'എന്റെ സ്വീകരണമുറികളെല്ലാം ഓരോന്നോരോന്നായി അടഞ്ഞുവരികയാണു്. ഇനി ഈ സമ്മേളനസ്ഥലവും പൂട്ടിയിടാൻ ഏറെ കാലതാമസം വേണ്ടിവരില്ലെന്നു് തോന്നുന്നു? അധർബാബുവിന്റെ വീട്ടിൽ വലിയ വലിയ ഭാഗവതർമാരൊക്കെ വരിക പതിവായിരുന്നു. അവിടെവെച്ചാണു് ഞാൻ ബംഗാളിലെ ചണ്ഡീകീർത്തനം ആദ്യമായി കേട്ടതു്. രാജ് നാരായണന്റെ ചണ്ഡീഗീതം എനിക്കു് വലിയ ഇഷ്ടമായിരുന്നു.......അധർബാബുവിന്റെ വണ്ടിയിൽ ഠാക്കൂർ ഇടയ്ക്കൊക്കെ കാളീഘട്ടിലേയ്ക്കു് പോകും. അവിടേയും ഭക്തന്മാരോടൊപ്പം ആടുകയും പാടുകയും ചെയ്യും.

അധർബാബു ദക്ഷിണേശ്വരത്ത് വന്നാലുടനെ ഉറങ്ങാൻ കിടക്കുകയായി. അതു കണ്ടിട്ട് ചില യാളുകൾ അദ്ദേഹത്തെ അധിക്ഷേപിച്ച് സംസാരിക്കുന്നതു കേട്ടിട്ട് ഠാക്കൂർ ഒരുദിവസം അതിന് നല്ലൊരു മറുപടികൊടുത്തു: 'വങ്കന്മാരു് ! നിങ്ങൾക്കു വല്ലതും മനസ്സിലായിട്ടാണോ ഇക്കണ്ടതൊക്കെ പറഞ്ഞുണ്ടാക്കുന്നതു് ? ഇതു് അമ്മയുടെ പാർപ്പിടസ്ഥാനമാണ്, ശാന്തിയുടെ ആവാസകേന്ദ്രം. അവരിവിടെ വന്നിട്ട് വിഷയങ്ങളെപ്പററി സംസാരിക്കാൻ നിൽക്കാതെ, ഒന്നുമില്ലെങ്കിൽ, ഉറങ്ങുകയല്ലെ ചെയ്യുന്നതു് ! അതെത്രയായാലും നല്ലതുതന്നെ. അങ്ങനെയെങ്കിലും അല്പമൊരു ശാന്തി, കുളുർമ്മ കിട്ടിക്കോട്ടെ !'

* * * *

ഠാക്കൂറിൻെറ ജന്മോത്സവം വന്നെത്തി. അന്നു നടന്ന സംഭവങ്ങളെപ്പററി ലാട്ടുമഹാരാജിൻെറ മുഖത്തുനിന്നുതന്നെ നേരിട്ടു കേൾക്കുകയായിരിക്കും നല്ലതു്. 1883 മാർച്ച് 11-ാംനു.

''അന്നു് ഠാക്കൂർ എന്നോടു് ഗംഗയിൽ നിന്നു് വെള്ളം മുക്കിക്കൊണ്ടുവരാൻ പറഞ്ഞു. ഒരൊററ കുടം വെള്ളം മാത്രം ഉപയോഗിച്ച് അദ്ദേഹം സ്നാനംചെയ്തു. കുളികഴിഞ്ഞു് ഠാക്കൂർ കാളീക്ഷേത്രത്തിൽ തൊഴാൻ പോയി. എനിക്കപ്പോൾ ദേഹണ്ണപ്പുരയിൽ പലതും അന്വേഷിക്കാനും ചെയ്യാനും ഉണ്ടായിരുന്നു. അനേകദേശം ഒരു നൂറുനൂററമ്പതാളുകൾ അവിടെ ഊണുകഴിച്ചുകാണും. കോന്നഗറിൽനിന്നു് മനോമോഹൻബാബു ഒരു ഗായകസംഘത്തെ വരുത്തിയിട്ടുണ്ടായിരുന്നു. അവരോടൊപ്പം ചേർന്നു് എന്തുമാത്രം പാട്ടാണു് ഠാക്കൂർ അന്നു് പാടിയതു് ! ഞങ്ങളേയും അതിൽ പങ്കു ചേരാൻ പറഞ്ഞു് വിളിച്ചു. അത്തവണ പഞ്ചവടിയിൽ വെച്ചായിരുന്നു കീർത്തനഭജനാദികൾ നടന്നതു്. ഠാക്കൂർ അന്നു് പറയുകയുണ്ടായി അദ്ദേഹം വെറുമൊരു സന്ന്യാസിമാത്രമല്ല, സന്ന്യാസിമാരുടെ രാജാവാണെന്നു്. അന്നു് സദ്യകഴിഞ്ഞു് ബാക്കിവന്നതൊക്കെ പാവങ്ങൾക്കു് കൊടുത്തു.

ഇതിന്നിടയ്ക്കു് രാഖാലിന് ദക്ഷിണേശ്വരത്തുവെച്ചു കഠിനമായ ദേഹാസ്വാസ്ഥ്യം പിടിപെട്ടു. ഠാക്കൂർ രാഖാലിനോടു് പറയുകയാണ്, 'നീ പോയി ജഗന്നാഥസ്വാമിയുടെ പ്രസാദം കഴിക്കു്, നിൻെറ അസുഖമെല്ലാം മാറിക്കിട്ടും.' ശ്രീ ജഗന്നാഥസ്വാമിയുടെ പ്രസാദത്തിൻെറ അത്ഭുതകരമായ ശക്തിയെപ്പററി നിങ്ങൾക്കു് വല്ലതും അറിയുമോ ? നിങ്ങൾക്കൊന്നും ജഗന്നാഥക്ഷേത്രത്തിലെ പ്രസാദത്തിന് വിലയില്ലല്ലൊ. പക്ഷെ അദ്ദേഹം സകലരോടും പറയാറുണ്ടു്, 'ഊണു് കഴിക്കുന്നതിന്നു മുമ്പായി ഒന്നു രണ്ടു്മണി മഹാപ്രസാദം സേവിക്കണം.'

അന്നപൂർണ്ണാപൂജാദിവസം ഞങ്ങൾക്കെല്ലാവക്കും സുരേശ്മിത്രൻെറ വീട്ടിലേയ്ക്കു് ക്ഷണമുണ്ടായിരുന്നു. ഠാക്കൂർ മൂന്നുകൊല്ലം അവിടെ പോവുകയുണ്ടായി. സുരേശ്മിത്ര ഠാക്കൂറിനെ ഭക്ത്യാദരങ്ങളോടെ വളരെ കേമമായി എതിരേററു സൽക്കരിച്ചിരുത്തും, പക്ഷെ ഊണിൻെറ സമയം എന്നും വളരെ വൈകും. അതുകൊണ്ടു് ഒരു തവണ പൂജയ്ക്കു പോയപ്പോൾ ഠാക്കൂർ പറയുകയാണ്, 'ഒന്നറിയാമോ, അന്നപൂർണ്ണ ഏതു വീട്ടിലാണോ കാൽകുത്തുന്നതു് അവിടെ അന്നു് ആഹാരത്തിന് ഒരുമുട്ടും വരില്ല, സകലക്കും വയറു നിറച്ചു് തിന്നാൻ കിട്ടും. പക്ഷെ ചിലക്കൊക്കെ വിശക്കുമ്പോഴേയ്ക്കും ചോറു് കിട്ടും. വേറെചിലക്കോ ഉച്ചസ്സാപ്പാടും അത്താഴവും ഒരുമിച്ചായിരിക്കും കിട്ടുക എന്നുമാത്രം. വിശന്നിരിക്കുമ്പോൾ ചോറു കിട്ടിയ ആൾ വിചാരിക്കും, ഹൊ, അന്നപൂർണ്ണയുടെ അനുഗ്രഹം വേണ്ടുവോളം കിട്ടിയിട്ടുണ്ടെന്നു്. വിശക്കുമ്പോൾ ചോറു് കിട്ടാത്ത ആളോ, അയാൾ വിചാരിക്കും അമ്മ തന്നിൽ ലേശംപോലും കനിഞ്ഞിട്ടില്ലെന്നു്. ഒരു കാര്യം മനസ്സിലാക്കിയിട്ടുണ്ടോ, അമ്മ എല്ലാവക്കും കണക്കനുസരിച്ചു തന്നെ ശരിക്കു ശരിക്കു് എല്ലാം കൊടുക്കും. പക്ഷെ ആക്കൊക്കെ എന്തൊക്കെയാണോ തൽക്കാലം ആവശ്യം, അതനുസരിച്ചു് അവരവർ അമ്മയുടെ കൃപാകടാക്ഷത്തെപ്പററി അഭിപ്രായം പാസ്സാക്കും എന്നു മാത്രം.'

ദസ്റാ (നവരാത്രി)ദിവസം ഠാക്കൂർ ഞങ്ങളെക്കൊണ്ടൊക്കെ ഗംഗാപൂജ ചെയ്യിച്ചിരുന്നു. രാഖാലിനോടു് അദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി, 'ഗംഗാമായി സാക്ഷാൽദേവിയാണ്. ഇന്നു് അമ്മയെ പൂജിക്കണം.' അക്കാലത്തൊക്കെ രാഖാൽ ഗംഗയെ അമ്മയായി കാണാൻ കൂട്ടാക്കിയിരുന്നില്ല. അതു കണ്ടിട്ട് ഠാക്കൂർ ഒരു കഥ പറഞ്ഞു് കേൾപ്പിച്ചു. (ഇതു് ഠാക്കൂറിൻെറ സാധനാകാലത്തുണ്ടായ ഒരു സംഭവമാണ്.) ഒരു ദിവസം ഠാക്കൂർ ഗംഗാതീരത്തു് പടുത്തുകെട്ടിയിട്ടുള്ള അരമതിലിന്നടുത്തുകൂടി ഉലാത്തുകയാ

യിരുന്നു. അങ്ങനെ നടന്നുകൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് മനസ്സിലൊരു സംശയം പൊന്തി വന്നു. ഗംഗാമായി ശരിക്കും ദേവിതന്നെ ആണോ, എന്ന്. അപ്പോഴേയ്ക്കും ഗംഗയുടെ അന്തർഭാഗത്തുനിന്നൊരു ശംഖനാദമുയർന്ന് അലയടിച്ചു വന്ന് അദ്ദേഹത്തിന്റെ കാതുക ളിൽ മുഴങ്ങാൻ തുടങ്ങി. വിശേഷിച്ചൊന്നും കാണാനുമില്ല. ശംഖനാദം അടുത്തേയ്ക്കടുത്തേയ്ക്ക് നീങ്ങിവരികയാണ്, വളരെ അടുത്തെത്തിയ പോലെ. അപ്പോളൊരു കാഴ്ച, അദ്ദേഹത്തിന്റെ മുമ്പിൽ പെട്ടെന്ന് തെളിഞ്ഞുവന്നു. ഒരു കൊച്ചുപയ്യൻ ശംഖും ഊതിക്കൊണ്ടു ഇങ്ങോട്ടു ടുത്തടുത്ത് വരുന്നുണ്ട്, അവന്റെ തൊട്ടു പുറകി ലായി ഒരു ദേവി വളരെ സാവധാനത്തിൽ നടന്നു വരുന്നു. ഇതു് കണ്ടതിൽപിന്നെ ഗംഗാ മായിയെക്കുറിച്ച് സംശയത്തിന്റെ ലേശം പോലും അദ്ദേഹത്തിന്റെ മനസ്സിൽ തങ്ങി നിന്നിട്ടില്ല. ഠാക്കൂറിന്റെ ഈ കഥ കേട്ടപ്പോൾ രാഖാൽ അത്ഭുതപ്പെട്ടുപോയി. അയാൾ പറ ഞ്ഞു, 'ഞങ്ങൾക്കിതൊന്നും അറിഞ്ഞുകൂടല്ലൊ. ഞങ്ങളെ സംബന്ധിച്ചേടത്തോളം ഗംഗ വെറും ഒരു പുഴമാത്രമാണ്, പാറക്കെട്ടുകളിൽനിന്ന് ഊറി പുറത്തു വരുന്നൊരു ജലപ്രവാഹം എന്നല്ലാതെ കൂടുതൽ മേന്മയൊന്നും ഞങ്ങൾ കല്പിച്ചുകൊടുക്കാറില്ല. വഞ്ചിക്കാരും മററും എത്ര മലവും മൂത്രവുമാണ് എന്നുമെന്നും അതിൽ നിക്ഷേപിക്കുന്നതു്!' രാഖാൽ ഇത്രയും പറഞ്ഞവസാനിപ്പിച്ചില്ല, അപ്പോഴേയ്ക്കും ഠാക്കൂർ അത്യന്തം ഗൗരവസ്വരത്തിൽ ഒരു താക്കീതു നൽകി, 'സൂക്ഷിച്ചോളൂ, ഗംഗയിൽ ഒരിക്കലും മലമൂത്രവിസർജ്ജനം ചെയ്തുപോക രുതു്.' അതിൽ പിന്നെ ഒരിക്കൽപോലും രാഖാൽ ഗംഗാതീരത്ത് ശൗചത്തിന്നിരിക്കു ന്നതു ഞാൻ കണ്ടിട്ടില്ല. പിന്നീടുള്ള കാലങ്ങ ളിലെല്ലാം രാഖാൽ ഗംഗയെ അമ്മയെപ്പോലെ ആരാധിച്ചു വന്നു.''

---

# തരിക മേ വരം!

## വിദ്വാൻ കെ. കെ. കുറുപ്പ്, കുട്ടമത്ത്

മുകുടപിഞ്ഛികാലോലമോഹനം
സുലളിതാളകം നീലകുന്തളം
കരുണയൂറിടും ലോചനങ്ങളും
തരിക മംഗളം ഭംഗമെന്നിയേ! 1

സുരുചിരസ്മിതം തൂകിടുന്ന ന-
ല്ലലിവെഴുന്നൊരാ സുന്ദരാനനം
മഹിതമോദമിങ്ങേകുമാറെനി-
യ്ക്കരുളുകെന്നുമേ ദിവ്യദർശനം! 2

മകരകുണ്ഡലദ്വന്ദ്വമണ്ഡിതം
മുകുരസുന്ദരം ഗണ്ഡയുഗ്മകം,
മുരളിയൂതുമാ മോഹനം മുഖം
തരിക മേ വരം നിത്യമംഗളം! 3

മധുരകോമളം വേണുഗാനമെൻ-
ചെവിയിലൂറിടുംമാറനാരതം
ഹൃദയനാഥ! നിൻ മേദുരം കൃപാ-
നദിയൊഴുക്കണം സർവ്വദാ മയി. 4

വറുതിയൊത്തഹംഭാവവും, പരം
ചതിയുമൊത്തു തന്നിഷ്ടവും തഥാ,
ധരണി കീഴടക്കുന്നിതേ, ധരാ-
രമണ! കാക്കണേ കൈടഭാന്തക! 5

സകലസങ്കടം പോക്കിടുന്നൊരാ
ജലദകോമളം നിൻകളേബരം!
വിമലകൗസ്തുഭശ്രീനികേതനം,
മനസി കാണണം നിത്യസുന്ദരം. 6

പതിതപാവന! ക്ഷ്മാപതേ! യധഃ-
പതിതമാകുമിബ്ഭൂതലം ഭവാൻ
സതതമുദ്ധരിച്ചാത്മദീപ്തിയെ-
ച്ചിതറിടുംവിധം കാത്തുകൊൾകയേ! 7

വിഷമദം കലർന്നുള്ള കാളിയൻ
ഫണഗണം വിടർത്തങ്ങു ചീററവേ,
തളിർ തൊഴും കഴൽ വെച്ചു നർത്തന-
ക്കലവിയാൽ ഭവാൻ ചെയ്തു മർദ്ദനം! 8

തവ പദാഹതിയേല്ക്കവേ ഫണി-
പ്രവരനോ വശംകെട്ടു തൽക്ഷണം
കൊടിയ മസ്തകം താഴ്ത്തി വാഴ്ത്തുമാ-
റ,ഭയമിദ്ധരയ്ക്കേകിയോൻ ഭവാൻ! 9

പെരിയ ഭീകര 'സ്വാർത്ഥ' മാകിയോ-
രുരഗരാട്ടിനേയിങ്ങു നീ ജവം
കഠിനമർദ്ദനം ചെയ്തു കേവലം
പൃഥിവി കാക്കുകെൻ വൈരിമർദ്ദന! 10

നിഗമസാരമേ! നിന്നമേയമാം
മഹിമയോതുവാനാരു പോരുവാൻ?
അനഘകോമളശ്യാമളം വപു-
സ്സനിശമോരുവാൻ നീ തുണയ്ക്കണം. 11

ഭുവനമോഹന! നീ ഭവാമയം
ജവമകററുക ക്ഷേമദായക!
തരിക നാഥ! നീയലിവൊടദ്യ മേ
പരമമാം പദം കൈവരാൻ വരം. 12

# ഗുരുപൂർണ്ണിമ

**പത്രാധിപർ**

ഒരിക്കൽ ഒരു കൊള്ളക്കാരൻ ഗാന്ധാരദേശത്തുനിന്നു് ധനികനായ ഒരു യാത്രക്കാരനെ കണ്ണും കയ്യും വരിഞ്ഞുകെട്ടി കാട്ടിലേയ്ക്കു കൊണ്ടുവന്നു. നിർജ്ജനമായ വനാന്തരത്തിലെത്തിയതിനുശേഷം ധനമെല്ലാം അപഹരിച്ചു് അയാളെ അവിടെ വിട്ടു് കൊള്ളക്കാരൻ സ്വന്തം പാട്ടിനുപോയി. ക്രൂരമൃഗങ്ങൾ നിറഞ്ഞ ഭയങ്കരമായ കാട്ടിൽ കൈയ്യു രണ്ടും കൂട്ടിക്കെട്ടി കണ്ണു കാണാതെ കഷ്ടപ്പെടുന്ന യാത്രക്കാരൻ ഉറക്കെ നിലവിളിക്കുവാൻ തുടങ്ങി. ബന്ധനത്തിൽ നിന്നു് എങ്ങനെയെങ്കിലും രക്ഷപ്പെടണമെന്ന അത്യാഗ്രഹത്തോടെ ഹൃദയം നൊന്തുള്ള നിലവിളി കേട്ടു് ദയാലുവായ ഒരു പുരുഷൻ അയാളുടെ അടുത്തെത്തി. ഗാന്ധാരദേശക്കാരന്റെ കഷ്ടസ്ഥിതി കണ്ടു് അലിവു തോന്നിയ ആ പഥികൻ അയാളുടെ കെട്ടുകളെല്ലാം അഴിച്ചു് അയാളെ സമാധാനിപ്പിച്ചു് ഗാന്ധാരത്തിലേയ്ക്കുള്ള വഴിയും ഉപദേശിച്ചുകൊടുത്തു് പതുക്കെ ലക്ഷ്യത്തിലേയ്ക്കു പൊയ്ക്കൊള്ളുവാൻ പറഞ്ഞു് അയാളെ വിട്ടു. ബന്ധനമുക്തനാകാനുള്ള വഴി കാണാതെ കിംകർത്തവ്യതാമൂഢനായി ദുഃഖിതനായിരുന്ന അയാൾ, തന്നെ സഹായിക്കുവാനെത്തിയ ആ പരമകാരുണികന്റെ വാക്കുകളെ പൂർണ്ണമായി വിശ്വസിച്ചു്, അദ്ദേഹം ഉപദേശിച്ച മാർഗ്ഗത്തിൽക്കൂടിത്തന്നെ മുന്നോട്ടുപോയി. വഴിക്കു കാണുന്നവരോടെല്ലാം സ്വയം ചോദിച്ചറിഞ്ഞു് അവസാനം സുഖമായി ഗാന്ധാരദേശത്തിലെത്തിച്ചേർന്നു.

ഗുരുശിഷ്യബന്ധത്തെയും ഗുരുവിന്റെ ആവശ്യകതയെയും കാണിക്കുവാൻവേണ്ടി ഛാന്ദോഗ്യോപനിഷത്തു് ആറാമദ്ധ്യായം പതിന്നാലാം ഖണ്ഡത്തിൽ വിവരിക്കുന്ന ഒരു കഥയാണിതു്. ശ്രീ ശങ്കരാചാര്യസ്വാമികൾ തന്റെ ഭാഷ്യത്തിൽ ഈ കഥയുടെ അർത്ഥം ഇങ്ങനെ വ്യക്തമാക്കുന്നു: പരമാത്മസ്വരൂപമാണു് ഗാന്ധാരദേശം. അവിടെനിന്നു് ഈ ആത്മാവിനെ പുണ്യാപുണ്യാദി തസ്കരന്മാർ വലിച്ചുകൊണ്ടുപോകുന്നു. മോഹമാകുന്ന വസ്ത്രം കൊണ്ടാണു് കണ്ണു കെട്ടി യഥാർത്ഥരൂപം കാണുവാൻ അശക്തനാക്കിത്തീർക്കുന്നതു്. പുത്രകളത്രാദി അനേകവിഷയങ്ങളിലുള്ള ആസക്തിയും തൃഷ്ണയുമാകുന്ന പാശംകൊണ്ടു് കൈകൾ വരിഞ്ഞുകെട്ടി അസ്വതന്ത്രനാക്കുന്നു. ശീതോഷ്ണാദി അനേകദ്വന്ദ്വങ്ങളെക്കൊണ്ടുള്ള ദുഃഖം കൊണ്ടും വാതപിത്തകഫാദികളെക്കൊണ്ടും ഭീകരമായിട്ടുള്ള ഈ ദേഹാരണ്യത്തിൽ കൊണ്ടുവന്നു് ആത്മജ്ഞാനമാകുന്ന ധനമെല്ലാം അപഹരിച്ചു് വിട്ടുപോയിരിക്കയാണു്. അങ്ങനെ ആത്മജ്ഞാനം നഷ്ടപ്പെട്ട ദേഹി അജ്ഞാനവിമൂഢനായി സ്വയം ചിന്തിക്കുകയും വിലപിക്കുകയും ചെയ്യുന്നു: ''ഇതെന്റെ മകനാണു്, ഇവരെന്റെ ബന്ധുക്കളാണു്, ഞാൻ സുഖിയാണു്, ദുഃഖിയാണു്, മൂഢനാണു്, പണ്ഡിതനാണു്, പുണ്യശാലിയാണു്, പാപിയാണു്. ഹാ! എന്റെ മകൻ മരിച്ചുപോയി, ഞാനിനി എങ്ങനെയാണു് ജീവിക്കേണ്ടതു്? എന്താണു് എനിക്കൊരു ഗതി? എവിടെനിന്നാണു് എനിക്കു രക്ഷ കിട്ടുക?'' എന്നും മറ്റും. ആ സമയത്തു് പരമകാരുണികനായ ഒരു ബ്രഹ്മജ്ഞാനി യദൃച്ഛയാ അവിടെ വന്നു് അയാൾക്കു് ജ്ഞാനോപദേശം ചെയ്യുന്നു: ''നീ ഈ സംസാരിജീവനല്ല. ഈ കാണുന്നതൊന്നും നിന്റെ മക്കളോ ബന്ധുക്കളോ അല്ല. പുണ്യാപുണ്യങ്ങൾക്കെല്ലാം അതീതമായ ആത്മതത്ത്വമാണു നീ.'' എന്നു്. അങ്ങനെ മോഹമാകുന്ന വസ്ത്രം നീക്കി കണ്ണു തുറക്കുന്നു. പരമാർത്ഥതത്ത്വം കണ്ടറിഞ്ഞു് അവൻ ആത്മസ്വരൂപിയാകുന്നു. ഇതാണു് ആ ചെറിയ കഥകൊണ്ടു് ഉപനിഷത്തു് നമ്മെ പഠിപ്പിക്കുന്നതു്.

ഇങ്ങനെ ഭീകരമായ വിഷയാരണ്യഭൂമിയിലുള്ള ഹിംസ്രമൃഗങ്ങളിൽനിന്നെല്ലാം രക്ഷ പ്രാപിച്ചു് സംസാരത്തിന്റെ മോഹവലയ

ത്തിൽനിന്ന് മുക്തനാകണമെങ്കിൽ ഒരു ആചാര്യന്റെ സഹായം കൂടിയേ കഴിയൂ, എന്നാണ് ശാസ്ത്രങ്ങളെല്ലാം ഒരുപോലെ സിദ്ധാന്തിക്കുന്നതു്.

''ആചാര്യവാൻ പുരുഷോ വേദ.''

''തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത്.''*

മുതലായ ഉപനിഷത്തുകളിൽ കാണുന്ന ആശയം തന്നെയാണ്,

തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദർശിനഃ §
(ഗീത 4.34.)

എന്ന ഗീതയിലും ഭഗവാനുപദേശിക്കുന്നതു്. പിന്നീടുണ്ടായ ആദ്ധ്യാത്മികഗ്രന്ഥങ്ങളിലെല്ലാം ഗുരുവിന്റെ ആവശ്യത്തെപ്പററി പ്രത്യേകം പറയുന്നുണ്ടു്.

അതോ വിചാരഃ കർത്തവ്യോ
ജിജ്ഞാസോരാത്മവസ്തുനഃ
സമാസാദ്യ ദയാസിന്ധും
ഗുരും ബ്രഹ്മവിദുത്തമം.$ (വിവേകചൂഡാമണി 15)

എന്ന് ആചാര്യസ്വാമികളും ഇതുതന്നെ ഉറപ്പിച്ചു പറയുന്നുണ്ടു്. സാധാരണങ്ങളും സുഗമങ്ങളുമായ ലൗകികവിഷയങ്ങളിൽക്കൂടി കാര്യങ്ങൾ പറഞ്ഞുതരുവാനും മാർഗ്ഗം നിർദ്ദേശിക്കുവാനും മററൊരാളുടെ സഹായം അത്യന്താപേക്ഷിതമായിരിക്കെ ദുർഗ്രഹങ്ങളും ഗഹനങ്ങളുമായ ആദ്ധ്യാത്മികകാര്യങ്ങളിൽ ഒരു ഗുരുവിന്റെ അപരിഹാര്യതയെപ്പററി പ്രത്യേകം പറയേണ്ടതില്ലല്ലൊ.

എന്നാൽ ഗുരുവിന്റെ ആവശ്യകതയെ പല വിധത്തിലും നിഷേധിക്കുന്ന ആളുകളെ ഇന്നു ധാരാളമായി കാണാം. ''എല്ലാം ഗ്രന്ഥങ്ങളിലുണ്ടല്ലൊ. പിന്നെ എന്തിനാണ് ഒരു ഗുരുവിനെ ആശ്രയിക്കുന്നതു്? പുസ്തകം വായിച്ചു വിഷയം നന്നായി മനസ്സിലാക്കുവാനുള്ള ബുദ്ധി തനിയ്ക്കുണ്ടു്. ഇതിലധികമൊന്നും ഗുരുവിന്ന് തന്നെ സഹായിക്കുവാൻ സാധിക്കയില്ല.'' എന്നാണ് പലരുടെയും പക്ഷം. ''എല്ലാവരുടെയുമുള്ളിൽ ഈശ്വരൻ അന്തര്യാമിയായിരിക്കെ, അദ്ദേഹത്തെത്തന്നെ ശരണം പ്രാപിച്ചാൽ മതി. മററൊരു ഗുരുവിനെ ആശ്രയിക്കേണ്ട ആവശ്യമില്ല.'' എന്നു മററു ചിലരുടെ പക്ഷം. ''ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളമാതിരി എല്ലാം തികഞ്ഞിട്ടുള്ള സിദ്ധഗുരുക്കന്മാരെ കാണുക ഇന്നു വളരെ വിഷമമാണ്. അതുകൊണ്ടു് സ്വയം പരിശ്രമിച്ച് ഫലപ്രാപ്തിയിലെത്തുകയാണ് നല്ലതു്.'' എന്നാണ് ചിലർ അഭിപ്രായപ്പെടുന്നതു്. ഗുരുനിർദ്ദേശമനുസരിച്ച് സാധനകളനുഷ്ഠിക്കുന്നതിലുള്ള വൈമനസ്യവും സ്വാഭിമാനത്തിന്റെ വിജൃംഭണവുമാണ് ഈ അഭിപ്രായങ്ങൾക്കു കാരണമായി നില്ക്കുന്നതു്. ഒരു സ്ഥലത്തേയ്ക്കു പോകുമ്പോൾ അങ്ങോട്ടുള്ള വഴിയെപ്പററി ഒരറിവുമില്ലെങ്കിലും മററുള്ളവരോടു ചോദിച്ചു മനസ്സിലാക്കുവാനുള്ള വൈമനസ്യംപോലെയാണതു്. പുസ്തകങ്ങളിൽ സാമാന്യമായ രീതിയിൽ പലതും വിവരിച്ചിട്ടുണ്ടാകും. അതു വായിച്ചറിയുവാൻ സാധിക്കുകയും ചെയ്യും. എന്നാൽ പാരമ്പര്യത്തിന്ന് വിരുദ്ധമല്ലാത്ത വിധത്തിൽ ശരിയായി അതു മനസ്സിലാക്കുവാനും ഓരോ വ്യക്തിയ്ക്കും അനുസരിക്കുവാൻ പററിയ വിശേഷമാർഗ്ഗമേതെന്നു കണ്ടു പിടിക്കുവാനും ഒരു മാർഗ്ഗദർശിയുടെ സഹായം കൂടിയേ കഴിയൂ. അല്ലെങ്കിൽ പലപ്പോഴും വഴിതെററിപ്പോവാനിടയുണ്ടു്. അഹംഭാവോദ്ദീപ്തമായ മനസ്സ്, താൻ വിചാരിക്കുന്നതുമാത്രമാണ് ശരിയെന്നും ആചാര്യന്മാക്ക് ഇതു ശരിക്കു മനസ്സിലാക്കാൻ സാധിക്കാത്തതുകൊണ്ടാണ് അവർ മററൊരു വിധത്തിൽ പറഞ്ഞിട്ടുള്ളതെന്നുംകൂടി വിശ്വസിക്കാൻ സന്നദ്ധമാകും. അനുഭൂതിസമ്പന്നന്മാരായ ആചാര്യന്മാരെ അപലപിച്ച് അധഃപതനത്തിലേയ്ക്കാണ് താൻ പോകുന്നതെന്ന് അവർ അറിയുകയില്ല. അതുകൊണ്ടാണ് ''അസമ്പ്രദായവിത് സർവ്വശാസ്ത്രവിദപി മൂർഖവദുപേക്ഷണീയഃ.'' (സകലശാസ്ത്രങ്ങളിലും പണ്ഡിതനാണെങ്കിലും ഗുരുമുഖത്തുനിന്നു പഠിച്ച് സമ്പ്രദായമെന്താണെന്നറിഞ്ഞിട്ടില്ലെങ്കിൽ അവനെ മൂർഖനെപ്പോലെയുപേക്ഷിക്കണം) എന്നു ശാസ്ത്ര

* ആത്മതത്ത്വമറിവാൻ ഒരുവൻ ഗുരുവിനെ സമീപിയ്ക്കുകതന്നെ വേണം.

§ ശിഷ്യൻ ഉത്തമനായ ഗുരുവിനെ സമീപിച്ച് സാഷ്ടാംഗം നമസ്കരിച്ച് ശുശ്രൂഷകൾ ചെയ്ത് സവിനയം സന്ദേഹങ്ങളറിയിച്ചാൽ ആ തത്ത്വദർശി ജ്ഞാനോപദേശം ചെയ്യുന്നതാണ്.

$ ആത്മതത്ത്വമറിവാനാഗ്രഹിയ്ക്കുന്നവൻ കരുണാവാരിധിയും ബ്രഹ്മജ്ഞനുമായ ഗുരുവിനെ സമീപിച്ച് വിചാരം ചെയ്യേണ്ടതാണ്.

ങ്ങളഭിപ്രായപ്പെടുന്നതു്. അതുകൊണ്ടു് ശാസ്ത്ര പഠനംകൊണ്ടുണ്ടാകുന്ന ജ്ഞാനം സഫലമാക ണമെങ്കിൽ ഗുരൂപദേശം ആവശ്യമാണു്. പിന്നെ, അന്തര്യാമിയായി ഈശ്വരനുണ്ടെങ്കിലും അദ്ദേഹത്തെപ്പററി അറിവാനും അദ്ദേഹത്തെ പ്രാപിക്കാനുമുള്ള മാർഗ്ഗം ഉപദേശിക്കുവാൻ ഒരു ഗുരുവിൻെറ ആവശ്യമുണ്ടല്ലൊ. എല്ലാ ഗുണങ്ങളും തികഞ്ഞിട്ടുള്ള ഒരു ഗുരുവില്ലാത്തതുകൊണ്ടു് ഗുരുവേ വേണ്ടെന്നു പറയുന്നതും ശരിയല്ല. ആദ്ധ്യാത്മികമണ്ഡലത്തിൽ ഗണ്യമായ പുരോഗതി നേടിയവൎക്കു് മററുള്ളവരെ തങ്ങൾ സഞ്ചരിച്ച വഴിയിൽക്കൂടി നയിക്കുന്നതിനു ശക്തിയുണ്ടാകുന്നതാണു്. അഭിവന്ദ്യനായ ഒരു മഹാത്മാവുമായി സഹവസിക്കുവാൻ സാധിച്ചാൽ, ആദ്ധ്യാത്മികമണ്ഡലത്തിൽ ഉയൎന്ന നിലയിലെത്തിയിട്ടുള്ള അദ്ദേഹത്തിൻെറ ജീവിതാനുഭവങ്ങൾ നമ്മുടെ ജീവിതത്തിലും സ്വായത്തമാക്കുവാൻ അതു നമ്മെ സഹായിക്കുന്നു. മാത്രമല്ല,ഒരു സാധകനു് ഏതു വഴിയിൽക്കൂടി പോയാലാണു എളുപ്പത്തിൽ മോക്ഷലാഭമോ ഈശ്വരപ്രാപ്തിയോ ഉണ്ടാകുക എന്നുള്ളതു് മനസ്സിലാക്കിക്കൊടുക്കുവാനും ഒരു ഗുരുവിന്നേ സാധിക്കയുള്ളു. സാധനയുടെ മാർഗ്ഗത്തിൽ അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന വിഘ്നങ്ങളെ തരണം ചെയ്യണമെങ്കിലും ഗുരുവിൻെറ സഹായം അപരിഹാൎയ്യമാകുന്നു. അതുകൊണ്ടു് അദ്ധ്യാത്മമാർഗ്ഗത്തിൽ വിജയപ്രദമായി സഞ്ചരിക്കണമെന്നാഗ്രഹിക്കുന്ന ഏതൊരുവനും ഒരു ഗുരുവിൽനിന്നു് ഉപദേശം വാങ്ങുകയും ആ ഉപദേശം സ്വജീവിതത്തിൽ പ്രായോഗികമാക്കുകയും ചെയ്തേ കഴിയൂ.

എന്നാൽ ഗുരുവിനെ സ്വീകരിക്കുന്ന കാൎയ്യത്തിലും പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. ആദ്ധ്യാത്മികസിദ്ധികൾ നേടിയിട്ടുള്ളവനാണെന്നും തന്നെ അദ്ധ്യാത്മമണ്ഡലത്തിലെ ഉന്നതതലങ്ങളിലേയ്ക്കു നയിക്കുവാൻ കഴിവുള്ളവനാണെന്നും ബോധ്യം വന്നിട്ടുള്ള ഒരാളെ മാത്രമേ ഗുരുവായി വരിക്കാവൂ. അങ്ങനെ തനിക്കു വിശ്വാസം വന്നിട്ടുള്ള ഒരു ഗുരുവിൽനിന്നു് ഉപദേശം വാങ്ങിയതിന്നുശേഷം പിന്നീടു് അദ്ദേഹത്തെ സംശയിക്കുകയോ അവിശ്വസിക്കുകയോ ചെയ്യാൻ പാടില്ല. സച്ചിദാനന്ദരൂപിയായ സൎവ്വേശ്വരൻതന്നെയാണു് ഗുരുരൂപത്തിൽ തന്നെ സഹായിക്കുവാൻ വന്നിരിക്കുന്നതെന്ന പരിപൂൎണ്ണ വിശ്വാസം ഉണ്ടായിരിക്കണം. ''ഒരു മനുഷ്യഗുരുവിൻെറ അടുത്തുനിന്നും ദീക്ഷ സ്വീകരിച്ചാൽ പിന്നീടു് അദ്ദേഹത്തെ മനുഷ്യനെന്നു കരുതുന്നപക്ഷം ഒന്നും കിട്ടുകയില്ല. അദ്ദേഹത്തെ സാക്ഷാൽ ഈശ്വരനായിട്ടു കരുതണം. എന്നാൽ മാത്രമേ മന്ത്രത്തിൽ വിശ്വാസം വരികയുള്ളു. വിശ്വാസമുണ്ടായാൽ എല്ലാമായി. ശൂദ്രനായ ഏകലവ്യൻ മണ്ണുകൊണ്ടു് ദ്രോണൻെറ മൂൎത്തിയുണ്ടാക്കി കാട്ടിൽ അതിൻെറ മുമ്പിൽ അസ്ത്രാഭ്യാസം ശീലിച്ചു. മൺമയദ്രോണനെ സാക്ഷാൽ ദ്രോണനായിക്കരുതി അയാൾ പൂജിച്ചു. അതുകൊണ്ടു് ധനുൎവ്വിദ്യയിൽ സിദ്ധനുമായി.'' എന്ന ശ്രീരാമകൃഷ്ണദേവൻെറ വാക്യം എപ്പോഴും ഓൎക്കണം. ഗുരുവിൽ യഥാൎത്ഥഭക്തിയും വിശ്വാസവും കൂടാതെ ആദ്ധ്യാത്മികലോകത്തിൽ പുരോഗതി ഒരിക്കലും സാധ്യമല്ല. നമ്മുടെ ശ്രേയസ്സിനെ ആഗ്രഹിക്കുന്നവരായി ഗുരുവിനെപ്പോലെ മററാരും ഉണ്ടാകുവാൻ നിവൃത്തിയില്ല. അദ്ദേഹത്തിൻെറ ഉപദേശങ്ങൾ ആത്മാൎത്ഥതയോടെ പിന്തുടരുന്നതുതന്നെയാണു് യഥാൎത്ഥ ഗുരുശുശ്രൂഷ. ഒരു ഗുരുവിനെ സ്വീകരിച്ചു് കുറച്ചുകാലം കഴിഞ്ഞിട്ടും യാതൊരു സിദ്ധിയുമുണ്ടായില്ലെന്നു പറഞ്ഞു് മറെറാരു ഗുരുവിനെ അന്വേഷിച്ചുപോകുന്നവരും ചിലരുണ്ടു്. ഗുരുവിൽനിന്നു് ഉപദേശം വാങ്ങിയാൽ പിന്നെ ഗുരു തനിക്കുവേണ്ടി എല്ലാം ചെയ്തുകൊള്ളണമെന്നു വിചാരിക്കുന്ന അലസന്മാരാണവർ. ആദ്ധ്യാത്മികതലത്തിൽ അവരുടെ ഭാവി ഒരിക്കലും ശോഭനമാവുകയില്ല. കാരണം ഫലസിദ്ധി വേണമെങ്കിൽ അതിന്നു നാംതന്നെ പരിശ്രമിക്കാതെ നിവൃത്തിയില്ല. വിശപ്പു മാറണമെങ്കിൽ സ്വയം ഭക്ഷണം കഴിക്കണം, രോഗം മാറണമെങ്കിൽ സ്വയം മരുന്നു കഴിക്കണം. അതുപോലെ അവിദ്യാപാശംകൊണ്ടുള്ള ബന്ധനത്തിൽനിന്നു മോചനം കിട്ടണമെങ്കിൽസ്വയം ശ്രമിക്കുകതന്നെ വേണമെന്നാണു് ആചാര്യസ്വാമികൾ ഓൎമ്മിപ്പിക്കുന്നതു്. ശ്രീ വിരജാനന്ദസ്വാമികൾ തൻെറ പരമാൎത്ഥപ്രസംഗം എന്ന പുസ്തകത്തിൽ പറയുന്നതും ശ്രദ്ധിക്കുക: ''സത്യത്തെ സാക്ഷാത്കരിക്കുവാൻ നിങ്ങൾ തന്നെ സ്വയം ശ്രമിച്ചാലല്ലാതെ, ഗുരുവിന്നു് സാക്ഷാത്കാരം നിങ്ങൾക്കുണ്ടാക്കിത്തരാൻ സാധ്യമല്ല. ഗുരുവിന്നു് അതിന്നുള്ള വഴി കാണിച്ചുതരാം; നിങ്ങളുടെ വിഷമങ്ങളെയും സംശയങ്ങളെയും തീൎക്കാം; നിങ്ങളുടെ തെററുകൾ തിരുത്താം; വഴി തെററുകയാണെങ്കിൽ ശരിക്കുള്ള വഴിക്കു കൊണ്ടുവരാം; കുറച്ചുദൂരം ആ വഴി

ക്ക് കൈപിടിച്ചു കൊണ്ടുപോകാൻപോലും ഗുരുവിന്നു കഴിയും. പക്ഷെ നടക്കുന്നതു നിങ്ങൾ തന്നെ വേണം. അദ്ദേഹത്തിന്ന് നിങ്ങളെ ചുമലിലെടുത്ത് ലക്ഷ്യത്തിലേയ്ക്കു കൊണ്ടുപോകാൻ സാധ്യമല്ല. മാർഗ്ഗം ദീർഘവും ദുർഗ്ഗമവുമാണെന്നതിന്നു സംശയമില്ല; അതുകൊണ്ട് നിങ്ങൾ നിരാശരായി പിന്തിരിയാൻ പാടില്ല. പിന്തിരിയുകയാണെങ്കിൽ അതുവരെ സമ്പാദിച്ചതൊക്കെ നഷ്ടപ്പെടും. മുന്നോട്ടുപോകുകയാണെങ്കിലോ വഴി സുഗമമാകും; ധൈര്യവും ശക്തിയും കൈവരും; ആനന്ദമുണ്ടാകുകയും ചെയ്യും.'' (പേജ് 29) അതുകൊണ്ട് മനുഷ്യന്റെ കർത്തവ്യം ഭൗതികവസ്തുക്കളിൽനിന്നുണ്ടാകുന്ന സുഖത്തിലാഗ്രഹം വെടിഞ്ഞ് മഹാനായ സദ്ഗുരുവിനെ സമീപിച്ച് അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ മനസ്സുറപ്പിച്ച് സംസാരമുക്തിക്കായിട്ട് ശ്രമിക്കുകയാകുന്നു. *

അങ്ങനെ നമ്മെ ജീവിതലക്ഷ്യത്തിലേയ്ക്കു നയിക്കുന്ന ഗുരുവിനെ പ്രത്യേകം സ്മരിക്കുവാനുള്ള ഒരു ദിവസമാകുന്നു ഗുരുപൂർണ്ണിമ. നാം നമ്മുടെ ജീവിതലക്ഷ്യത്തിലെത്തുവാൻ ശരിയായ മാർഗ്ഗത്തിൽക്കൂടിത്തന്നെയാണോ പോകുന്നതെന്നും മാർഗ്ഗദർശിയായ ഗുരുവിനോടുള്ള നമ്മുടെ കർത്തവ്യം ശരിക്കു നിറവേററുന്നുണ്ടോ എന്നും ഗുരുപദിഷ്ടമായ സാധനാമാർഗ്ഗത്തിൽ എത്രത്തോളം നാം പുരോഗമിച്ചിട്ടുണ്ടെന്നും പുനരവലോകനം ചെയ്യുവാനുള്ള ഒരു ദിവസമായി ഗുരുപൂർണ്ണിമയെ കണക്കാക്കാം. ആ പരിശോധനയിൽ, തെററുപററിയതായി കാണുന്നുണ്ടെങ്കിൽ അതു പരിഹരിച്ച് ലക്ഷ്യപ്രാപ്തിക്കുള്ള തീവ്രയത്നം തുടർന്നു നടത്തുവാൻ സ്വയം പ്രതിജ്ഞാബദ്ധരാകുവാനും ഈ ദിവസം നാം ഉപയോഗിക്കണം.

ഈ ദിവസത്തെ വ്യാസപൂർണ്ണിമ എന്നും പറയാറുണ്ട്. വേദവേദാന്തങ്ങളിൽക്കൂടിയും പുരാണേതിഹാസങ്ങളിൽക്കൂടിയും ഭാരതസംസ്കാരത്തിന്ന് അടിത്തറ പാകുക മാത്രമല്ല സംസ്കാരസൗധം ഏററവും ഉറപ്പോടുകൂടി കെട്ടിപ്പടുത്തുയർത്തുകയും ചെയ്ത ആചാര്യനാണ് ശ്രീ വ്യാസദേവൻ. വിശാലബുദ്ധിയായ അദ്ദേഹം കൊളുത്തിയ ജ്ഞാനദീപത്തിന്റെ വെളിച്ചത്തിലാണ് ഇന്നും ഭാരതം ജീവിച്ചുവരുന്നത്. 'നാരായണം പത്മഭവം വസിഷ്ഠം' എന്ന് ഗുരുപരമ്പര നാരായണനിൽനിന്ന് ആരംഭിക്കുന്നുവെങ്കിലും വ്യാസനെയാണ് വേദാന്തികൾ പരമഗുരുവായി സ്വീകരിച്ചിട്ടുള്ളത്. അതുകൊണ്ടാണ് ഗുരുപൂർണ്ണിമ വ്യാസപൂർണ്ണിമകൂടിയായത്. അദ്ധ്യാത്മപഥസഞ്ചാരികൾക്ക് ഏററവും പ്രധാനമായ ഈ ദിവസത്തിന്റെ മാഹാത്മ്യം ഇന്നു ജനങ്ങൾ വിസ്മരിച്ചിരിക്കയാണ്. ലോകത്തിലെങ്ങും ഏതു മണ്ഡലത്തിലും ഗുരുശിഷ്യബന്ധത്തിന്ന് ശൈഥില്യം സംഭവിച്ചിട്ടുള്ള ഒരു കാലഘട്ടമാണല്ലൊ ഇത്. സമുദായത്തിൽ കാണുന്ന ധാർമ്മികാധഃപതനത്തിന്റെ ആരംഭം അവിടെനിന്നാണ്. ഒരു കുട്ടി, തന്നെ മനുഷ്യനാക്കിത്തീർക്കാൻ സഹായിക്കുന്ന ഗുരുനാഥനോട് കാണിക്കുന്ന ഭക്തിബഹുമാനപൂർവ്വമായ കൃതജ്ഞതയാണ് അവന്റെ ഭാവിശ്രേയസ്സിനെല്ലാം നിദാനമായിരിക്കുന്നത്. ഉദാത്തമായ ഒരു ഗുരുശിഷ്യബന്ധം വളർത്തിയെടുക്കേണ്ടതിന്റെ ആവശ്യകതയെപ്പററി പലരും പറയാറുണ്ടെങ്കിലും സ്വാർത്ഥചിന്തകൊണ്ട് വിവേകം നശിച്ച നേതാക്കന്മാർക്ക് അതു പ്രായോഗികമാക്കിത്തീർക്കാൻ സാധിക്കുന്നില്ല. ഗുരുപൂർണ്ണിമയെപ്പോലെയുള്ള ദിവസങ്ങൾ ദേശീയദിനങ്ങളായി ആചരിക്കുകയും അവയുടെ പ്രാധാന്യത്തെപ്പററി കുട്ടികളെ ബോധവാന്മാരാക്കുകയും ചെയ്താൽ ഭൗതികമണ്ഡലത്തിലും പല മാററങ്ങളും വരുത്തുവാൻ കഴിയും. ആദ്ധ്യാത്മികമണ്ഡലത്തിൽ അതിന്റെ അത്യാവശ്യകതയും അപരിഹാര്യതയും പറയേണ്ടതില്ലല്ലൊ. മനുഷ്യന്റെയും ഈശ്വരന്റെയും നടുക്കുള്ള സേതുവാണ് ആദ്ധ്യാത്മികജീവിതത്തിൽ ഗുരു. സുദൃഢമായ സേതുവിനെ കണ്ടുപിടിക്കുവാനും ആ സേതുവിന്റെ സഹായത്തോടുകൂടി സർവ്വേശ്വരന്റെ അടുത്തെത്തുവാനുമുള്ള ദൃഢവ്രതമെടുക്കുവാൻ മനുഷ്യർക്ക് ഈ ദിവസം പ്രചോദകമായിത്തീരട്ടെ.

[ആഷാഢമാസത്തിൽ വരുന്ന വെളുത്തവാവാണ് ഗുരുപൂർണ്ണിമയായി ആഘോഷിക്കാറുള്ളത്. ഇക്കൊല്ലം ജൂലായ് 10-ാംനു- ബുധനാഴ്ചയാണ് അതു്.]

* അതോ വിമുക്ത്യൈ പ്രയതേത വിദ്വാൻ
സന്ന്യസ്തബാഹ്യാർത്ഥസുഖസ്പൃഹഃ സൻ
സന്തം മഹാന്തം സമുപേത്യ ദേശികം
തേനോപദിഷ്ടാർത്ഥസമാഹിതാത്മാ.
(വിവേകചൂഡാമണി 8)

# ഇന്ദ്രിയാണി മനോ ബുദ്ധിഃ

കെ. രാഘവൻ തിരുമുല്ലാട്ട്, ചാലക്കുടി

പാപം ചെയ്യുന്നതിന്നുള്ള പ്രേരണ എവിടെനിന്നുണ്ടാവുന്നു എന്ന അർജ്ജുനന്റെ സംശയത്തിന്നു സമാധാനമായി ഭഗവാൻ പറഞ്ഞു: ''കാമ ഏഷ ക്രോധ ഏഷഃ'' എന്നിങ്ങനെ. കാമവും അതിന്റെതന്നെ വികാരഭേദമായ ക്രോധവുമാണ് പാപത്തിന്നു പ്രേരകം. കാമമെന്നതിന്ന് വിഷയാഭിനിവേശമെന്നർത്ഥം. അതിന്നു തടസ്സം നേരിടുമ്പോൾ അതുതന്നെ ക്രോധമായിട്ടുജ്ജ്വലിയ്ക്കുന്നു. കാമത്തിന്നു വിഷയമായിട്ടുള്ളതിനെ സമ്പാദിയ്ക്കുന്നതിന്നുള്ള ഉത്സാഹംതന്നെയാണു ലോഭം. ''തന്നെക്കെടുത്തി നരകം പൂകിയ്ക്കും വഴി മൂന്നിവ'' എന്നിങ്ങനെ കാമക്രോധലോഭങ്ങളെ (ഗീത 16.21.) ഭഗവാൻ ത്യാജ്യങ്ങളായി എടുത്തു പറയുന്നതുമുണ്ട്. ഈ മൂന്നും വാസ്തവത്തിൽ ഒന്നുതന്നെയാകുന്നു. സൂക്ഷ്മചിന്തയിൽ കാമമെന്ന ഒന്നിൽ ഇവ മൂന്നും ഒതുങ്ങുന്നു. കാമരൂപമായ ഈ ശത്രുവിനെ നശിപ്പിച്ചല്ലാതെ ഉദ്ഗതി സാധ്യമല്ല. കാമരൂപമെന്നതിന്ന് കാമമാകുന്ന രൂപത്തിലുള്ളതു് എന്നും തിരിച്ചറിയാൻ എളുപ്പമല്ലാത്തവിധം പലേ രൂപത്തിലും വ്യാമോഹിപ്പിയ്ക്കുന്നതു് എന്നും അർത്ഥം ഗ്രഹിയ്ക്കാം. ചിലപ്പോൾ ധർമ്മത്തിന്റെ വേഷത്തിൽ, നല്ല പേരും പൂണ്ടു തന്നെ കാമം കാപഥഗമനത്തിൽ പ്രേരകമായിത്തീർന്നേക്കാം. അങ്ങനെയുള്ള സന്ദർഭത്തിൽ സ്വാർത്ഥം സ്വധർമ്മത്തിന്റെ മറവിൽ രക്ഷപ്പെടുവാൻ ശ്രമിയ്ക്കുകയാണ് എന്നു മനസ്സിലാക്കുവാൻ അത്രതന്നെ വിവേകമില്ലാത്തവർക്കു കഴിഞ്ഞുവെന്നു വരുന്നതല്ല. സ്വന്തം തെററിനെ സാധൂകരിയ്ക്കുവാനുള്ള പ്രവണതയാണ് അവിടെ നിഴലിയ്ക്കുന്നതു്. സംശയം വരുന്ന സന്ദർഭത്തിൽ തെററു പററരുതെന്നു നിഷ്കർഷയുണ്ടെങ്കിൽ, ശരിയെന്നു തോന്നുന്ന രണ്ടു സംഗതികളിൽ സ്വയം കാമക്രോധങ്ങൾക്കു പ്രസക്തി ശങ്കിയ്ക്കാനിടയില്ലാത്തതിനെ തെരഞ്ഞെടുക്കുക എന്നതാണു് ഒരു വഴി. ഭക്തിയുടെ ഭാഷയിൽ പറയുമ്പോൾ, അബദ്ധം പററാതിരിയ്ക്കുന്നതിന്നു് ഈശ്വരനെ ശരണം പ്രാപിയ്ക്കുകയേ നിവൃത്തിയുള്ളു. എങ്കിലും ജാഗരൂകത ഒഴിച്ചുകൂടാത്തതാണല്ലോ.

എങ്ങനെ ഈ സവികാരമായ കാമത്തെ ജയിയ്ക്കും ? അതിന്നുള്ള മാർഗ്ഗം അധിഷ്ഠാനത്തെ കണ്ടുപിടിച്ച്, അവിടെ ഇരിയ്ക്കപ്പൊറുതി കൊടുക്കാതെ അതിനെ ബഹിഷ്ക്കരിയ്ക്കുകതന്നെയാണ്. മൂന്നു കേന്ദ്രങ്ങളിൽ നില ഉറപ്പിച്ചാണ്, മൂന്നുപാധികളെ ഉപയോഗിച്ചാണ്, കാമം ജ്ഞാനത്തെ ആവരണം ചെയ്തു് ദേഹിയെ മോഹിപ്പിയ്ക്കുന്നതു്. പുക അഗ്നിയുടെ എന്നപോലെ കാമം ജ്ഞാനത്തിന്റെ പ്രകാശത്തെ മറയ്ക്കുന്നു. അഴുക്കുകൊണ്ടു കണ്ണാടിയുടെ എന്നപോലെ, കാമംകൊണ്ടു ജ്ഞാനത്തിന്റെ തത്ത്വം പ്രതിഫലിപ്പിക്കുന്നതിന്നുള്ള കഴിവു മങ്ങുന്നു. മുന്നീർക്കുടത്താൽ ഗർഭത്തിന്റെ എന്നപോലെ കാമത്താൽ ജ്ഞാനത്തിന്റെ സ്വതന്ത്രമായ വ്യാപാരം തടയപ്പെടുന്നു. കാമം ഇതെല്ലാം നിർവ്വഹിയ്ക്കുന്നതു് ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി എന്നീ മൂന്നുപാധികളെ ആശ്രയിച്ചാണ്. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയ്ക്കും അപ്പുറത്താണ്, ഉള്ളിലാണ്, ജ്ഞാനപ്രകാശനായ ആത്മാവിന്റെ സ്ഥിതി. ഈ മൂന്നു പ്രാകാരങ്ങളെ കൈവശപ്പെടുത്തിയാണ് കാമം ആത്മാവിനെ അടിമയാക്കിവെയ്ക്കുന്നതു്. അവയെ കാമത്തിന്റെ കൈയിൽനിന്നു വീണ്ടെടുക്കണം.

ഒരു വിധത്തിൽ ആലോചിച്ചാൽ എല്ലാ സാധനകളുടേയും ഉദ്ദേശ്യവും പ്രയോജനവും ഈ പ്രാകാരങ്ങളെ അധീനമാക്കലാണെന്നു കാണാവുന്നതാണ്. എല്ലാ യോഗങ്ങളും പ്രയോജനപ്പെടുന്നതു് ഇങ്ങനെയാണെന്നു പറയാം. കർമ്മയോഗം, ധ്യാനയോഗം, ജ്ഞാനയോഗം എന്നിങ്ങനെ യോഗങ്ങൾ പ്രാധാന്യേന മൂന്നാണല്ലോ. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയെ യഥാക്രമം പ്രാധാന്യേന നിയന്ത്രിയ്ക്കുവാൻ ഉത

കുന്നതാണ്് അവ എന്നു വിചാരിക്കാം. ജ്ഞാനേന്ദ്രിയങ്ങളുടേയും കർമ്മേന്ദ്രിയങ്ങളുടേയും സ്വേച്ഛാചാരത്തെ, കാമവശ്യതയെ, നിയന്ത്രിക്കലാണ്് കർമ്മയോഗത്തിന്റെ കാതലായ അംശം.

യസ്ത്വിന്ദ്രിയാണി മനസാ നിയമ്യാരഭതേഽർജ്ജുന,
കർമ്മേന്ദ്രിയൈഃ കർമ്മയോഗമസക്തസ്സ വിശിഷ്യതേ.

ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ടു നിയന്ത്രിച്ച്, അരാഗദ്വേഷനായി, അനാസക്തനായി, കർമ്മേന്ദ്രിയങ്ങളെക്കൊണ്ടു് സ്വധർമ്മരൂപമായ കർമ്മത്തെ നിർവ്വഹിക്കുന്നവൻ വിശിഷ്ടനാകുന്നു. ഇന്ന കർമ്മം എന്നല്ല ഇന്നവിധം കർമ്മം എന്നതാണ്് കർമ്മയോഗത്തിന്റെ സ്വരൂപം. ഇങ്ങനെയുള്ള കർമ്മയോഗത്തിന്റെ നിരന്തരാഭ്യാസം കൊണ്ടു് കാമത്തിന്നു വിധേയമായിരിക്കുക എന്ന ഇന്ദ്രിയങ്ങളുടെ സ്വഭാവം ഹീനമായിത്തീരുന്നു. അങ്ങനെ കാമത്തിന്ന് ഇന്ദ്രിയങ്ങളാകുന്ന താവളം നഷ്ടപ്പെടുന്നു. അതുപോലെതന്നെ മനസ്സിനേയും കാമത്തിന്റെ പിടിയിൽനിന്നു വിടുർത്തേണ്ടതുണ്ടു്. അതിന്നുള്ള പ്രത്യേകമായ മാർഗ്ഗമാണ്് ധ്യാനയോഗം. യമനിയങ്ങളെക്കൊണ്ടു് സാഹചര്യത്തെ അനുകൂലമാക്കി, ആസനപ്രാണായാമങ്ങളെക്കൊണ്ടു് ആധാരമായ ശരീരത്തെ സ്വാധീനമാക്കി, പ്രത്യാഹാരംകൊണ്ടു് മനസ്സിന്റെ ബഹിർമ്മുഖതയെ നിയന്ത്രിച്ച്, ധാരണകൊണ്ടു് അതിനെ ഹൃദയത്തിൽ (മനോഹൃദി നിരുധ്യ ച) നിരോധിച്ച് ഏകാഗ്രതയെ ശീലിക്കുന്നതിന്നാണ്് ധ്യാനം എന്നു പറയുന്നതു്. പരിശ്രമലേശം കൂടാതെ ധ്യാനവിഷയത്തിൽ മനസ്സു നിർവ്വിക്ഷേപമായിത്തീരുമ്പോഴുള്ള സ്വഭാവംതന്നെയാണ്് സമാധി എന്നു ചുരുക്കത്തിൽ പറയാം. അപ്പോഠംമാത്രമാണ്് മനസ്സു സമ്യക്കാകുംവണ്ണം ആഹിതമായിത്തീരുന്നതു്. അപ്പോഠം മാത്രമാണ്് സമാധാനം സിദ്ധമാകുന്നതു്. അങ്ങനെ കാമം മനസ്സിൽനിന്നു നിശ്ശേഷം നാശിതമാകുന്നു. അങ്ങനെ മനസ്സു കാമവിധേയമാകാതിരിക്കത്തക്കവണ്ണം, മനസ്സിൽനിന്നു കാമത്തെ ബഹിഷ്കരിക്കത്തക്കവണ്ണമുള്ള, സാധനാവിശേഷത്തെയാണ്് ധ്യാനയോഗമെന്നു പറയുന്നതു്. ജ്ഞാനയോഗംകൊണ്ടാണ്് ബുദ്ധിയെ കാമരഹിതമാക്കിത്തീർക്കുന്നതു്. സുഖമാണല്ലോ ഏതൊരു ജീവിയുടേയും പ്രാകൃതികമായ ലക്ഷ്യം. ദുഃഖസംയോഗവിയോഗമായ ആത്യന്തികസുഖം ഒരിക്കലും ബാഹ്യങ്ങളായ വിഷയങ്ങളിലുള്ള അഭിനിവേശം കൊണ്ടു്, കാമത്തെ അനുസരിക്കുന്നതുകൊണ്ടു്, സിദ്ധിക്കുകയില്ലെന്നും നിരുപാധികമായ പരമാനന്ദം അദ്വൈതമായ അനുഭൂതിയിൽനിന്നേ സിദ്ധിക്കുകയുള്ളുവെന്നും യുക്തിയുക്തമായി സ്ഥാപിക്കുന്നതാണു ജ്ഞാനയോഗം. ചിന്തിക്കുകയും വിവേചിക്കുകയും ചെയ്യുക എന്നതാണല്ലോ ബുദ്ധിയുടെ ധർമ്മം. ചിന്തയെ ബോധപൂർവ്വം നിയന്ത്രിക്കുന്നതുകൊണ്ടുതന്നെ ബുദ്ധിയേയും നിയന്ത്രിക്കുവാൻ കഴിയും. ഒരു വിധത്തിൽ ചിന്തതന്നെയാണ്് ബുദ്ധിയായിട്ടു പരിണമിക്കുന്നതു് എന്നു പറയാം. ഇങ്ങനെയുള്ള പരിശ്രമംകൊണ്ടു് ബുദ്ധി കാമാധീനമായി ചിന്തിക്കാതാവും. അപ്പോഠം കാമത്തിന്ന് ബുദ്ധിയെന്ന ഉപാധിയും നഷ്ടപ്പെടും. അജ്ഞാനത്തിൽനിന്നാണു കാമത്തിന്റെ ഉത്ഭവം. ജ്ഞാനത്തിന്റെ പ്രകാശം വ്യാപിക്കുന്നതോടുകൂടി, വിളക്കുവരുമ്പോഠം ഇരുട്ടെന്നപോലെ, കാമവും എങ്ങോട്ടെന്നില്ലാതെ മറയുന്നു.

പ്രത്യേകമായ പ്രാധാന്യത്തോടുകൂടി ഈ യോഗങ്ങളിൽ ഓരോന്നിനേയും പ്രതിപാദിക്കാറുണ്ടെങ്കിലും, ഇവ തികച്ചും പരസ്പരനിരപേക്ഷമാംവിധം സ്വതന്ത്രങ്ങളാണെന്നു കരുതിക്കൂടാ. എന്നു മാത്രമല്ല, പ്രത്യേകമായി പ്രാധാന്യം കൊടുത്തുകൊണ്ടു് ഓരോ തരം യോഗത്തേയും പ്രതിപാദിക്കാറുണ്ടെങ്കിലും അതിൽത്തന്നെ അവാന്തരമായി മററു യോഗങ്ങളും അന്തർഭവിക്കാതെ നിവൃത്തിയില്ല. കർമ്മയോഗാനുഷ്ഠാനത്തിന്റെ പൂർണ്ണതയിൽ സ്വാഭാവികമായിത്തന്നെ മനോബുദ്ധികളുടെ ഏറെക്കുറെയുള്ള നിയന്ത്രണവും സമ്പന്നമാകുന്നു. അതുപോലെതന്നെ ധ്യാനയോഗത്തിന്റേയും ജ്ഞാനയോഗത്തിന്റേയും സമ്യക്കായ അനുഷ്ഠാനത്തിൽ മററു കേന്ദ്രങ്ങളുടെ സംയമവും സിദ്ധമാവുകതന്നെ ചെയ്യുന്നു. ''ഏകമപ്യാസ്ഥിതസ്സമ്യഗുഭയോർവ്വിന്ദതേ ഫലം.'' എന്നും ''യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം തദ്യോഗൈരപി ഗമ്യതേ.'' എന്നും മററുമുള്ള വചനങ്ങളിൽനിന്നും അനുഭവത്തിൽനിന്നും ഇതുഹിക്കാവുന്നതാണ്്. ഓരോ തരത്തിൽപ്പെട്ട അധികാരികഠംക്കു് ഓരോ യോഗത്തിൽ പ്രത്യേകമായ പ്രാധാന്യത്തോടുകൂടിയ പ്രവൃത്തിയുണ്ടാകാവുന്നതാണെങ്കിലും, ഇവയുടെ താത്വികവും പ്രായോഗിക

വുമായ സമന്വയംകൊണ്ടു വ്യക്തിത്വത്തിന്റെ വികാസവും യോഗത്തിന്റെ സമഗ്രതയും സാധിക്കുവാൻ കഴിയുക എന്നതു് ഉൽകൃഷ്ടമായ സാധനയാകുന്നു. ബൗദ്ധികമായ ജ്ഞാനയോഗത്തിന്നു സവിശേഷമായ പ്രാധാന്യമുണ്ടെന്നതിന്നു സംശയമില്ല. ബുദ്ധിയാകുന്ന സാരഥിയുടെ കൈയ്യിലിരിക്കുന്ന മനസ്സാകുന്ന കടിഞ്ഞാണാണു് ഇന്ദ്രിയങ്ങളാകുന്ന അശ്വങ്ങളെ നിയന്ത്രിക്കുന്നതു്. സാരഥിക്കുള്ള സ്വാതന്ത്ര്യം കടിഞ്ഞാണിനോ കുതിരകൾക്കോ ഇല്ലല്ലോ. ആത്മാവിന്നധീനനാണു സാരഥിയെങ്കിൽ കടിഞ്ഞാണോ കുതിരകളോ പ്രത്യേകിച്ച് പ്രശ്നം സൃഷ്ടിയ്ക്കാനിടയില്ല. എന്നാൽ കുതിരകൾ കൊള്ളാവുന്നവയും കടിഞ്ഞാൺ ബലമുള്ളതുമാവണം. അതുകൊണ്ടു് ജ്ഞാനയോഗത്തിന്നംഗങ്ങളായി ധ്യാനയോഗത്തേയും കർമ്മയോഗത്തേയും ഇണക്കിക്കൊണ്ടുപോവുക എന്നതു് സാധനയെ സമഗ്രതമമാക്കുന്നു എന്നു കരുതാം.

ഈ പ്രതിപാദനത്തിൽ സാങ്കേതികങ്ങളായ രണ്ടു സംശയങ്ങൾ സംഗതങ്ങളാകുന്നു. ഭക്തിയോഗത്തിന്റെ പരാമർശം കാണാനില്ലല്ലോ? ജ്ഞാനകർമ്മസമുച്ചയം ശാസ്ത്രസിദ്ധാന്തവിരുദ്ധവുമാണല്ലൊ? ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയല്ലാതെ നാലാമതൊരുപാധി സങ്കല്പിതമായിക്കാണാത്തതുകൊണ്ടു്, ഭക്തിയെ പ്രത്യേകമായ യോഗമായി അംഗീകരിക്കുന്നതിന്നു വിഷമമുണ്ടു്. മൂന്നു യോഗങ്ങളിലും ഒരുപോലെ വ്യാപിച്ചിരിക്കുന്ന ഭാവവിശേഷമെന്നോ സാധാരണന്മാൎക്കു സ്വീകാര്യമാകുമാറു് മൂന്നു യോഗങ്ങളെയും സമന്വയിപ്പിച്ചിരിക്കുന്നതെന്നോ ഭക്തിയോഗത്തെക്കുറിച്ചു പറയുകയാവും ഭേദം. ഭക്തിയിൽ മൂന്നു യോഗങ്ങളുടേയും മുഖ്യാംശങ്ങൾ അടങ്ങിയിരിക്കുന്നതായി കാണാൻ വിഷമമില്ല. ''സർവ്വകർമ്മാണ്യപി സദാ കുർവ്വാണോ മദ്വ്യപാശ്രയഃ.'' എന്നും 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ.' എന്നും മററുമുള്ളതു് ഭക്തിഘടിതമായ കർമ്മാനുഷ്ഠാനമാണല്ലോ. ''ന ഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃത്.'' എന്നും 'ന കർമ്മണാമനാരംഭാത് നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ.'' എന്നും മററുമുള്ളതു് കർമ്മത്തിന്റെ സ്വാഭാവികതയെത്തന്നെ വ്യക്തമാക്കുന്നു. ജപാദികൾ മനസ്സിനെ അന്തർമുഖമാക്കുന്നതിനുള്ള, ധ്യാനത്തിന്റെ മാർഗ്ഗത്തിലൂടെ പ്രവർത്തിപ്പിക്കുന്നതിന്നുള്ള, ഭക്തിമാർഗ്ഗത്തിലെ പരിപാടികളാകുന്നു.

രൂപവർജ്ജിതനായ ഭഗവാനു രൂപത്തെ സങ്കല്പിക്കുന്നതുതന്നെ ധ്യാനത്തിന്നു വേണ്ടിയാണല്ലോ. ജ്ഞാനികളുടെ ബ്രഹ്മംതന്നെയാണു ഭക്തന്മാരുടെ ഭഗവാൻ.

> വദന്തി തത്തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം,
> ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.

ഇന്ദ്രിയമനോബുദ്ധികളുടെ പ്രവണതകളെ ആകമാനം ഈശ്വരാഭിമുഖമാക്കലാണല്ലോ ഭക്തിയോഗം. അങ്ങനെയുള്ള സാധനയുടെ പരമകാഷ്ഠയിൽ സിദ്ധമാകുന്ന പരമാവസ്ഥ അദ്വൈതാത്മകംതന്നെ എന്നതും സർവ്വസമ്മതമാകുന്നു.

> ജ്ഞാനയോഗശ്ച മന്നിഷ്ഠോ
> നൈർഗ്ഗുണ്യോ ഭക്തിലക്ഷണഃ
> ദ്വയോരപ്യേകമേവാർത്ഥോ
> ഭഗവച്ഛബ്ദലക്ഷണഃ.

എന്നാണല്ലോ ഭാഗവതം. അതുകൊണ്ടു് ഭക്തിയെ കാലോചിതമായ യോഗസമന്വയരൂപമായി, സർവ്വോൽകൃഷ്ടമായ സമഗ്രസാധനയായി, കണക്കാക്കുന്നതാണു് യുക്തിയുക്തമെന്നു കരുതാം. ജ്ഞാനകർമ്മസമുച്ചയമെന്നു ശങ്കരാചാര്യർ പറയുന്നതു സാങ്കേതികമായ ഒരു പ്രത്യേകാർത്ഥത്തിലാണു്. അവിടെ കർമ്മമെന്നതിന്നു് ശ്രൗതമോ സ്മാർത്തമോ ആയ കർമ്മമെന്നാണു് താല്പര്യം. കാരണം ശ്രുതിസ്മൃതിവിഹിതങ്ങളായ നിത്യനൈമിത്തിക കാമ്യകർമ്മങ്ങളെ മാത്രമേ കർമ്മമായി ശാസ്ത്രങ്ങളിൽ കണക്കാക്കുന്നുള്ളു. അതുകൊണ്ടാണു്,

> തസ്മാത് ന ഗീതാശാസ്ത്രേ ശ്രൗതേന സ്മാർത്തേന വാ കർമ്മണാ ആത്മജ്ഞാനസ്യ സമുച്ചയോ ന കേനചിത് ദർശയിതും ശക്യഃ.

എന്നു് ആചാര്യൻ പറയുന്നതു്. അതു നിസ്സന്ദേഹവുമാകുന്നു. അദ്ദേഹം ഗീതയ്ക്കു ഭാഷ്യം ചമച്ചതുതന്നെ, അന്നു നിലവിൽ വന്ന ചില സിദ്ധാന്തങ്ങളെ പൂർവ്വപക്ഷങ്ങളായെടുത്തു സമാധാനം പറയുന്നതിന്നായിരുന്നു എന്നു് ഭാഷ്യത്തിന്റെ അവതാരികയിൽനിന്നുതന്നെ ഊഹിയ്ക്കാവുന്നതാണു്. സാധനാരൂപമായി അനുഷ്ഠിയ്ക്കപ്പെടുന്ന കർമ്മത്തെ സാധനാരൂപമായി അനുഷ്ഠിയ്ക്കപ്പെടുന്ന ജ്ഞാനത്തോടിണക്കുന്നതിന്നു് അദ്ദേഹത്തിന്റെ സിദ്ധാന്തപ്രകാരംതന്നെ തരക്കേടുണ്ടെന്നു തോന്നുന്നില്ല. ബ്രഹ്മത്തെ സാക്ഷാൽക്കരിച്ചവൎക്കു് കർത്തൃത്വാഭിമാനം നഷ്ടമാകുന്നു. അപ്പോൾ അവൎക്കു് കർമ്മം ഒരു വിധത്തിലും പ്രസക്തമാകുന്നില്ല. എന്നാൽ ബ്രഹ്മസാക്ഷാൽക്കാരത്തിന്നു പരിശ്രമിയ്ക്കുന്ന

വരെ സംബന്ധിച്ച് കർത്തൃത്വബുദ്ധി അവശേഷിച്ചിരിയ്ക്കുകതന്നെചെയ്യും. കാരണം അവർ ജ്ഞാനികളായിട്ടില്ല. അവർ യോഗബുദ്ധ്യാ കർമ്മത്തെ അനുഷ്ഠിയ്ക്കുകതന്നെ ചെയ്യും. ജ്ഞാനികരം കർമ്മം ചെയ്യുന്നുണ്ടെങ്കിലും അതു കർമ്മമല്ലെന്നാണ് ആചാര്യന്റെ പക്ഷം.

കർമ്മണ്യഭിപ്രവൃത്തോഽപി
നൈവ കിംചിത് കരോതി സഃ. (ഗീത 4.20)

എന്നതിന്റെ ഭാഷ്യത്തിൽ അദ്ദേഹം പറയുന്നു:

ജ്ഞാനാഗ്നിദഗ്ധകർമ്മത്വാത് തദീയം കർമ്മ അകർമ്മൈവ സമ്പദ്യതേ. വിദുഷാ ക്രിയമാണം കർമ്മ പരമാർത്ഥതഃ അകർമ്മൈവ, നിഷ്ക്രിയാത്മദർശനസമ്പന്നത്വാത്. *

ഇക്കാലത്തു് ശ്രൗതസ്മാർത്തകർമ്മങ്ങരംക്കു പ്രസക്തിയില്ല. അധികാരികരം എന്നു വെച്ചിട്ടുള്ളവർതന്നെ ആചരിച്ചുകാണാത്ത അവസ്ഥ് ഇന്നത്തെ സമൂഹത്തിൽ ഒരു സ്ഥാനവും കാണുന്നില്ല. എന്നാൽ ജ്ഞാനത്തിന്റെ മാർഗ്ഗത്തിൽ പ്രവർത്തിയ്ക്കുന്നവർ ഇപ്പോഴുമുണ്ടു്. അതിൽ താല്പര്യമുള്ളവർക്കു നീക്കാവുന്ന തടസ്സങ്ങളേ ഇന്നുമുള്ളു. ശ്രൗതസ്മാർത്തകർമ്മങ്ങളെ ആചരിയ്ക്കുവാൻ ആഗ്രഹിയ്ക്കുന്നവർക്കാകട്ടെ അതിന്നു യാതൊരു സൗകര്യവും സാധ്യതയും ഇന്നു നിലവിലുള്ള വ്യവസ്ഥയിൽ ഇല്ലതന്നെ എന്നു തുറന്നു പറയാതെ കഴികയില്ല.

ഗീതയിൽ രണ്ടുതരം നിഷ്ഠകളെക്കുറിച്ചു പറയുന്നുണ്ടല്ലോ, സാംഖ്യനിഷ്ഠയെന്നും യോഗനിഷ്ഠയെന്നും. അവയെ യഥാക്രമം സിദ്ധന്മാരുടെ നിഷ്ഠയെന്നും സാധകന്മാരുടെ നിഷ്ഠയെന്നും പറയാം. യോഗനിഷ്ഠയിൽ സാധനകരം എല്ലാം പെടുന്നു. ''കർമ്മയോഗേന യോഗിനാം'' എന്നതിലെ കർമ്മയോഗം എന്നതു് ഇതരയോഗങ്ങളുടെകൂടി ഉപലക്ഷണമാണെന്നു കരുതേണ്ടിയിരിയ്ക്കുന്നു. 'ആരുരുക്ഷോർമുനേര്യോഗം കർമ്മകാരണമുച്യതേ.' എന്നതിൽ, യോഗത്തെ ആരോഹിയ്ക്കുന്നതിന്നു് ജ്ഞാനധ്യാനാസ്പൃഷ്ടമായ കേവലമായ കർമ്മംതന്നെ സാധനമെന്നു വ്യാഖ്യാനിയ്ക്കുക വിഷമമാണല്ലോ. കർമ്മം എന്നതിന്നു തദ്വിഷയകമായ ബോധപൂർവ്വകമായ പ്രയത്നം എന്ന താല്പര്യമേ ഗ്രഹിയ്ക്കേണ്ടു എന്നു കരുതാം. ''യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ.'' എന്നിടത്തു് വർണ്ണിയ്ക്കപ്പെട്ടിരിയ്ക്കുന്ന നിലയാണു് സാംഖ്യനിഷ്ഠ. സാംഖ്യനിഷ്ഠയും യോഗനിഷ്ഠയും ഐച്ഛികമായി തെരഞ്ഞെടുക്കപ്പെടാനുള്ള, ഒരേ ലക്ഷ്യത്തിലെത്തിയ്ക്കുന്ന രണ്ടു മാർഗ്ഗങ്ങളാണു് എന്നു കരുതാൻ വയ്യ. ഒന്നു് യോഗാരൂഢന്റെയും മററതു് യോഗാരുരുക്ഷുവിന്റേയും നിഷ്ഠകളാകയാൽ സാധ്യസാധനകരം എന്നുതന്നെ കരുതേണ്ടിയിരിയ്ക്കുന്നു. സാധനാഭേദങ്ങരം രുചിഭേദമനുസരിച്ചു കുറെയൊക്കെ സ്വീകരിയ്ക്കാവുന്നവയാണെങ്കിലും പൊതുവിൽ അവയെ യോഗമെന്നും അവയിലുള്ള നിഷ്ഠയെ യോഗനിഷ്ഠയെന്നും കരുതാവുന്നതാണു്.

* ജ്ഞാനാഗ്നിയിൽ കർമ്മങ്ങളെല്ലാം ദഹിച്ചതുകൊണ്ടു് അവരുടെ കർമ്മം അകർമ്മമാകുന്നു. നിഷ്ക്രിയാത്മദർശനം സിദ്ധിച്ചിട്ടുള്ളതുകൊണ്ടു് വിദ്വാന്മാർ ചെയ്യുന്ന കർമ്മം പരമാർത്ഥത്തിൽ കർമ്മമല്ലതന്നെ.

---

# ദൈവത്തിന്റെ ചിരി *

## ഉഷാകുമാരി, കൊല്ലങ്കോട്

കള്ളിച്ചെടികരം കരിമ്പനക്കാടുകരം
വെള്ളമില്ലാത്ത വെളിമ്പറമ്പൊക്കെയും
കമ്പനി നിർമ്മിച്ച കണ്ടകത്താൽ തീർത്ത
കമ്പിയഴികളാൽ വേർതിരിച്ചിട്ടുനാം,
ജ്യേഷ്ഠനനുജനെ കോടാലിതൻ തത്വ-
നിഷ്ഠയോതിക്കൊടുത്തോഹരിവെച്ചുനാരം
തെല്ലുമാറി വഴിവക്കിൽ നിന്നീശ്വര-
നുള്ളിൽക്കുലുങ്ങിക്കുലുങ്ങിച്ചിരിക്കയാം.
ഓർത്തിതദ്ദേഹമീവിശ്വമെൻ കയ്‌വശം
ചാർത്തിക്കൊടുത്തതില്ലാർക്കുമേ ജന്മി ഞാൻ
മത്സരമെന്തിനു മണ്ണിനെച്ചൊല്ലിയീ-
മർത്ത്യൻ, പരസ്പരം യുദ്ധവുമെന്തിനോ ?

മൃത്യു വിളിപ്പതും കാത്തന്ത്യശയ്യയെ-
പ്പററിക്കിടക്കുന്ന രോഗിതന്നന്തികേ
കാലന്റെ രൂപം മറച്ച ഭിഷഗ്വരൻ
കാറിലെത്തുന്നു കഴുത്തിൽക്കയറുമായ്
ചൊല്ലിനാൻ, ''രക്ഷപ്പെടുത്തുവൻ നിണ്ണയം
അല്ലെങ്കിലിത്തൊഴിൽ വേണ്ടെന്നു വെച്ചിടാം.''
അപ്പൊഴുമുറിച്ചിരിയ്ക്കുയാണീശ്വരൻ
അല്പമകലെ പടിയ്ക്കൽ നിന്നഞ്ജസാ.
''സൃഷ്ടി, സംരക്ഷണം സംഹാരമൊക്കെയ്ക്കു
കർത്തകക്കാരനാമെന്നോടെതിർപ്പവൻ
എത്ര നിസ്സാരനാം മാനുഷൻ''—ദേവനും
പൊട്ടിച്ചിരിക്കാതിരിക്കുന്നതെങ്ങനെ!

---

* ശ്രീരാമകൃഷ്ണപരമഹംസരുടെ ഒരു സൂക്തമാണു് ഈ കവിതയ്ക്കാധാരം.

# ജീവന്മുക്തിവിവേകം - 4

ജി. ബാലകൃഷ്ണൻനായർ

## പൗരുഷം രണ്ടുവിധം

പുത്രകാമേഷ്ടി, ജ്യോതിഷ്ടോമം, കൃഷി, വാണിജ്യം തുടങ്ങി ഭൗതികഫലങ്ങൾ നേടുന്നതിനും ബ്രഹ്മോപാസനവഴി മോക്ഷം നേടുന്നതിനുമുള്ള പുരുഷപ്രയത്നമാണ് പൗരുഷം. ഈ പൗരുഷം രണ്ടുവിധമുണ്ടു്. ശാസ്ത്രത്തെ അനുസരിക്കുന്നതും ശാസ്ത്രത്തെ അനുസരിക്കാത്തതും. സത്യം കണ്ടവരാണല്ലൊ ശാസ്ത്രം രചിച്ചിട്ടുള്ളതു്. വേദങ്ങളെ പ്രമാണമാക്കിയുള്ളതാണ് ശാസ്ത്രം. അതുകൊണ്ടു് ശാസ്ത്രാനുസാരിയായ പൗരുഷം പരമപുരുഷാർത്ഥത്തെ നേടിത്തരുന്നു. ശാസ്ത്രത്തെ ധിക്കരിച്ചുകൊണ്ടുള്ള പൗരുഷം അനർത്ഥത്തിനു കാരണമായും ഭവിക്കുന്നു. പരദ്രവ്യം അപഹരിക്കുക, പരസ്ത്രീയെ കാമിക്കുക ഇതിലൊക്കെ സാമർത്ഥ്യം കാണിക്കുന്നതാണ് ശാസ്ത്രമാർഗ്ഗം വെടിഞ്ഞുള്ള പൗരുഷം. ഈശ്വരചിന്തയോടുകൂടി നിത്യനൈമിത്തികാദികർമ്മങ്ങൾ കൃത്യമായി അനുഷ്ഠിക്കുന്നതാണ് ശാസ്ത്രാനുസാരിയായ പൗരുഷം. ശാസ്ത്രത്തെ ധിക്കരിക്കുന്നവർക്ക് നരകം ഫലം. ശാസ്ത്രത്തെ പിൻതുടരുന്നവർക്ക് മോക്ഷം ഫലം. വസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:—

ആബാല്യാദലമഭ്യസ്തൈഃ
ശാസ്ത്രസത്സംഗമാദിഭിഃ
ഗുണൈഃ പുരുഷയത്നേന
സോഽർത്ഥഃ സംപദ്യതേ ഹിതഃ.

ശ്രേയോരൂപമായ മോക്ഷം നേടുന്നതിനുള്ള അഭ്യാസം ബാല്യകാലംമുതൽ വേണ്ടപോലെ തുടങ്ങണം. ശാസ്ത്രത്തെയും സജ്ജനങ്ങളെയും ഇതിനായി കൂട്ടുപിടിക്കണം. സദ്ഗുണസമ്പന്നനായി സദാ പ്രയത്നിക്കണം. അങ്ങനെയായാലേ മോക്ഷമെന്ന പരമപുരുഷാർത്ഥം നേടാൻ കഴിയൂ. ഇതു കേട്ടു് രാമൻ വസിഷ്ഠനോടു മറ്റൊരു സംശയം ചോദിക്കുന്നുണ്ടു്: ''ഹേ മുനേ, കഴിഞ്ഞ ജന്മങ്ങളിൽ ഞാൻ സമ്പാദിച്ചുകൂട്ടിയ വാസനാസമൂഹം എന്നെ അടിമപ്പെടുത്തി വിവിധകർമ്മങ്ങൾക്കായി പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. അനുകമ്പാർഹനായ ഞാൻ അവയുടെ ചൊല്പടിക്കു വർത്തിക്കുകയാണ്. എനിക്കിവിടെ എന്താണു ചെയ്യാൻ കഴിയുക?'' ഇവിടെ ധർമ്മാധർമ്മങ്ങൾക്ക് പ്രേരണ നല്കുന്ന ഉറച്ചുപോയ ജീവസംസ്കാരങ്ങളെയാണ് വാസനയെന്നു വിളിക്കുന്നതു്. വസിഷ്ഠൻ രാമനു നല്കുന്ന മറുപടി ശ്രദ്ധേയമാണ്: ''അടിമത്തത്തിൽനിന്നും മോചിക്കാൻ പൗരുഷം മാത്രമാണുപായം. അതുകൊണ്ടു് ഹേ രാമ, സ്വപ്രയത്നരൂപത്തിലുള്ള പൗരുഷത്തെ സമാശ്രയിക്കൂ. അതുകൊണ്ടേ ശാശ്വതമായ ശ്രേയസ്സ് കൈവരിക്കാൻ സാധിക്കൂ. സ്ഥിരമായ ലക്ഷ്യത്തെ മുൻപിൽ കണ്ടുകൊണ്ടു് വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും ആ ലക്ഷ്യത്തിലെത്താൻ ഇടതടവില്ലാതെ യത്നിക്കുകയാണ് പൗരുഷം. സോത്സാഹം നേടുന്ന പൗരുഷംകൊണ്ടേ വാസനാപാരതന്ത്ര്യം മാറിക്കിട്ടൂ.''

## വാസന രണ്ടുവിധം

രണ്ടുതരം വാസനാശൃംഖലകളാണ് സംസാരബന്ധത്തിനു ഹേതു. ശുഭവാസനയും അശുഭവാസനയും. ഈ രണ്ടുതരം വാസനകളും പൂർവ്വജന്മാർജ്ജിതമായി വന്നുചേരുന്നു. ചിലപ്പോൾ ഇവയിൽ ഒന്നിന് അതീവ പ്രാബല്യം ഉണ്ടായിയെന്നും വരാം. ശുഭവാസനകളാൽ ഒരാൾ നിരന്തരം നയിക്കപ്പെടുമെങ്കിൽ അയാൾ ക്രമേണ ആ മാർഗ്ഗത്തിൽക്കൂടിത്തന്നെ ശാശ്വതശാന്തിസ്ഥാനം കണ്ടെത്തുന്നു. ഇനി പൂർവ്വജന്മാർജ്ജിതമായ അശുഭവാസനയാണ് ഒരാളെ ശക്തിയായി അടിമപ്പെടുത്തുന്നതെന്നുവന്നാൽ അവിടെയാണ് പൗരുഷത്തിന് പ്രാധാന്യം ലഭിക്കുന്നതു്. സ്വപ്രയത്നരൂപമായ പൗരുഷംകൊണ്ടാണ് അതിനെ ജയിക്കേണ്ടതു്. യുദ്ധരംഗത്തു് ശത്രുവിന്നഭിമുഖമായി നില്ക്കുന്ന പടയാളി മരണത്തിൽനിന്നും എങ്ങനെയാണ് രക്ഷപ്പെടുക? മറ്റൊരാളിന്റെ സഹായത്തിനായി

കാത്തുനില്ക്കാൻ അയാരംക്കു സമയമില്ല. സ്വപ്ര യത്നം മാത്രമേ അവിടെ ശരണീകരിക്കാനുള്ളൂ. വസിഷ്ഠൻ പ്രഖ്യാപിക്കുന്നതു നോക്കുക:-

ശുഭാശുഭാഭ്യാം മാർഗ്ഗാഭ്യാം
വഹന്തീ വാസനാസരിത്
പൗരുഷേണ പ്രയത്നേന
യോജനീയാ ശുഭേ പഥി.

ശുഭാശുഭങ്ങളെന്ന രണ്ടു് കൈവഴികളിലായിട്ടാണു് വാസനാനദി ഒഴുകുന്നതു്. പുരുഷപ്രയത്നരൂപത്തിലുള്ള പൗരുഷംകൊണ്ടു് രണ്ടിനേയും യോജിപ്പിച്ചു് ശുഭപഥത്തിൽതന്നെ ഒരുമിപ്പിക്കേണ്ടതാണു്. ശുഭവാസനകരംക്കു് പ്രാബല്യമുള്ളപ്പോഴും അവ അശുഭവാസനകളോടു കൂടി കലൎന്നുപോകാതെ സൂക്ഷിക്കാനുള്ള പ്രയത്നം ആവശ്യമാണു്.

## ചിത്തശുദ്ധീകരണപ്രകാരം

അശുഭവാസനകളിലേയ്ക്കു് കടന്നു ചെല്ലുന്ന ചിത്തത്തെ പിടിച്ചുകററി ശുഭവാസനകളുമായി സംയോജിപ്പിക്കേണ്ടതാണു്. ചിത്തം ബലാൽ പരദ്രവ്യത്തെയും പരസ്ത്രീയെയും കാമിക്കുന്നുവെന്നിരിക്കട്ടെ. അഥവാ സ്പഷ്ടമായി തെളിയുന്ന മറേറതെങ്കിലും അശുഭചിന്തകളിൽ വ്യാപരിക്കുന്നുവെന്നിരിക്കട്ടെ. ആ ചിത്തത്തെ അവയിൽനിന്നും പൗരുഷംകൊണ്ടു് പിടിച്ചുകററി ഈശ്വരധ്യാനം ശാസ്ത്രപഠനം സത്സംഗം തുടങ്ങിയ ശുഭകൎമ്മങ്ങളുമായി പരിചയിപ്പിക്കേണ്ടതാണു്. ചിത്തം ഒരു കൊച്ചുകുട്ടിയെപ്പോലെയാണു്. അശുഭകാൎയ്യങ്ങളിൽനിന്നും പിടിച്ചുകററി അതിനെ ശുഭകാര്യങ്ങളുമായി പരിചയിപ്പിച്ചാൽ അതവിടെ രമിക്കും. ശുഭത്തെ വെടിഞ്ഞു് അതിനെ അശുഭത്തിലെത്തിച്ചാൽ അതവിടെ ഉറയ്ക്കും. അതുകൊണ്ടതിനെ പിടിച്ചുകററി ശ്രേയോമാൎഗ്ഗത്തിലേയ്ക്കുതന്നെ നയിക്കേണ്ടതാണു്. കൊച്ചുകുട്ടി മണ്ണുതിന്നുമ്പോരം അതിനെ പിടിച്ചുകററി മിഠായി കൊടുത്തു് സന്തോഷിപ്പിക്കാറില്ലേ. സുവൎണ്ണരത്നാദി കണ്ടു കൊതിക്കുന്ന കുട്ടിയെ നല്ലൊരു പന്തു് കൈയ്യിൽ കൊടുത്തു് അവയിൽനിന്നും അകററാറില്ലേ? അതു തന്നെയാണു് ചിത്തശമനപ്രക്രിയയുടെയും വിധം. ദുഃസംഗത്തിനു തുനിയുന്ന ചിത്തത്തെ സത്സംഗംകൊണ്ടകററി സത്യമാൎഗ്ഗത്തിലേയ്ക്കു് നയിക്കാവുന്നതാണു്. ഈ ചിത്തശുദ്ധീകരണപ്രക്രിയ ബോധപൂൎവ്വം സാവധാനം പതുക്കെപ്പതുക്കെ സാധിച്ചെടുക്കേണ്ടതാണു്. സമഭാവന പരിശീലിച്ചും ഈശ്വരധ്യാനംകൊണ്ടും പലതരം സാന്ത്വനങ്ങരം നൽകിയും ഇതു ക്രമേണ സാധിക്കണം. ചിത്തത്തെ പൊടുന്നനെ ബലാൽ പിടിച്ചു് ചലിപ്പിക്കാൻ പാടില്ല. അതാപത്തിനു കാരണമായിത്തീരും. പൗരുഷത്തോടുകൂടി ചിത്തബാലകനെ ലാളിച്ചു ലാളിച്ചാണു് ശ്രേയോമാൎഗ്ഗത്തിലേയ്ക്കു് നയിക്കേണ്ടതു്. ഇളകിച്ചാടുന്ന പശുവിനെ തൊഴുത്തിൽകൊണ്ടുകയററാൻ രണ്ടുപായങ്ങളാണുള്ളതു്. പച്ചപ്പുല്ലു കാണിച്ചു് ആകർഷിച്ചും ദേഹം ചൊറിഞ്ഞു തടവി സമാശ്വസിപ്പിച്ചും അതിനെ ബന്ധിക്കാം. അല്ലെങ്കിൽ ഉറക്കെ ശബ്ദിച്ചോ വടി കാട്ടിയോ ഭയപ്പെടുത്തിയും ബന്ധിക്കാം. ഇവിടെ ആദ്യത്തെ ഉപായം അതിവേഗം ഫലിക്കും. രണ്ടാമത്തെ ഉപായം അങ്ങുമിങ്ങും ഓടിച്ചും തളൎത്തിയും അധികനേരംകൊണ്ടേ ഫലിക്കൂ. അതുപോലെ ചിത്തജയത്തിനും രണ്ടുപായങ്ങളുണ്ടു്. ഒന്നാമത്തെ ഉപായം എല്ലാററിലും ഈശ്വരഭാവന ഉണൎത്തിവിട്ടു് ശത്രുവും മിത്രവും ശീതവും ഉഷ്ണവും സമമാണെന്നു് ചിത്തത്തെ സദാ ഉദ്ബോധിപ്പിക്കുകയാണു്. രണ്ടാമത്തേതു് പ്രാണായാമപ്രത്യാഹാരാദി ഹഠയോഗാഭ്യാസരൂപത്തിലുള്ള പുരുഷപ്രയത്നമാണു്. ഇവിടെ ആദ്യത്തേതായ മൃദുയോഗം ചിത്തത്തെ ശീഘ്രം സത്യത്തോടടുപ്പിക്കും. ആ ഉപായംകൊണ്ടു് ചിത്തത്തെ നിരന്തരം ലാളിക്കാം. രണ്ടാമത്തേതു് ഹഠയോഗമാണു്. അതു് സാവധാനമേ പരിശീലിക്കാവൂ. കാലംകൊണ്ടേ അതു ഫലം നേടിത്തരൂ. അതിനാൽ അതു് പെട്ടെന്നു പ്രയോഗിച്ചു് ഫലിപ്പിക്കാൻ ശ്രമിക്കരുതു്. മൃദുവായ യോഗാഭ്യാസപരിശീലനംകൊണ്ടു് സദ്വാസനകരം ഉറച്ചു കിട്ടുകയാണെങ്കിൽ അഭ്യാസം ഫലിക്കുന്നുവെന്നു കരുതാം. പെട്ടെന്നു് ഫലിച്ചില്ലെങ്കിൽപോലും ഒരിക്കലും പരാജയബോധത്തിനു കീഴ്പ്പെടരുതു്. ഫലിക്കുന്നില്ലെന്നു തോന്നിയാൽപോലും ശുഭവാസനകരം ശീലിക്കാനുള്ള ശ്രമം തുടരേണ്ടതാണു്. ശുഭവാസനകളെ വളൎത്തുവാനുള്ള ശ്രമം ഒരിക്കലും ദോഷത്തെ ചെയ്യുന്നതല്ല. ശുഭവാസനകരം അഭ്യസിക്കുമ്പോരം അഭ്യാസം പൂൎണ്ണമായോ ഇല്ലയോ എന്നു സന്ദേഹം വരുന്നിടത്തു് അഭ്യാസം ആവൎത്തിക്കാവുന്നതാണു്. ഒരാരം ഒരു മന്ത്രം ആയിരം ആവൃത്തി ജപിക്കാനിരുന്നു

വെന്നു കരുതുക. നൂറുനൂറായിട്ടാണു് ജപിച്ചു തീർത്തുകൊണ്ടിരുന്നതു്. പത്താമത്തെ നൂറു വന്നപ്പോൾ ഒമ്പതാമത്തേതാണോ പത്താമത്തേതാണോ എന്നു സംശയം വന്നെന്നിരിക്കട്ടെ. എന്തായാലും ഒരാവൃത്തികൂടി നൂറുജപം തുടന്നു നടത്തുന്നതുകൊണ്ടു് ഒരു ദോഷവും വരാനില്ല. ആയിരം തികഞ്ഞില്ലെങ്കിൽ ആയിരം തികയ്ക്കാനതുപകരിക്കും. ആയിരം തികഞ്ഞുകഴിഞ്ഞെങ്കിൽ നൂറു കൂടുന്നതുകൊണ്ടു് സഹസ്രജപത്തിനു് ഒരു ഹാനിയും വരാനുമില്ല. ഇതുപോലെ സദ്വാസനകളേതും കൂടുതൽ കൂടുതൽ അഭ്യസിക്കുന്നതുകൊണ്ടു ഗുണമല്ലാതെ ദോഷമൊന്നും വരാനില്ല. നിത്യാനിത്യവിവേകം വന്നു് പരമതത്ത്വത്തെക്കുറിച്ചു് ബോധവാനായിത്തീരുന്നതുവരെ ഗുരുവിനേയും ശാസ്ത്രത്തേയും പ്രമാണമാക്കിയേ പ്രവർത്തിക്കാവൂ. ക്രമേണ ചിത്തശുദ്ധിവന്നു് വികാരങ്ങൾ ഉപശമിച്ചാൽ സത്യബോധം ഉദയം ചെയ്യും. ഒടുവിൽ പൂർണ്ണമായ ചിത്തനിരോധം സാധിക്കാൻവേണ്ടി ശുഭവാസനകളേയും പരിത്യജിക്കാം. ഇതുവരെ വിവരിച്ച സാധനാമാർഗ്ഗത്തിൻെറ ചുരുക്കമിതാണു്. ഒരു സത്യജിജ്ഞാസു സജ്ജനങ്ങളുടെ കാലടികൾ പിൻതുടന്നു് ആദ്യം ശുഭമാർഗ്ഗത്തിൽ ചരിക്കണം. അങ്ങനെ ക്രമേണ സത്യബോധം വളർത്തി ശോകരഹിതമായ യോഗപദത്തിൽ ചിത്തത്തെ കൊണ്ടെത്തിക്കണം. ഒടുവിൽ അതും വെടിഞ്ഞു് സത്യസ്വരൂപമായി സ്ഥിതി ചെയ്യണം. ഇങ്ങനെ യോഗാഭ്യാസംകൊണ്ടു് ക്രമമായി ചിത്തവൃത്തികളെ ധ്വംസിച്ചു് സാധിച്ചെടുക്കാവുന്ന ജീവന്മുക്തിപദത്തെക്കുറിച്ചു് സംശയിച്ചിട്ടേ കാര്യമില്ല. ഇതാണു് ജീവന്മുക്തിപ്രകാരം.

---

# ശ്രീ വിരജാനന്ദസ്വാമികൾ

(ജൂൺലക്കത്തിൽനിന്നു് തുടച്ച്)

## പ്രവ്രാജിക അജയാപ്രാണാ

വിരജാനന്ദസ്വാമികളുടെ ശ്രദ്ധാപൂർവ്വമായ ശുശ്രൂഷയുടെ ഫലമായി സ്വാമിജിയ്ക്കു തൻെറ ആരോഗ്യം വേഗത്തിൽ വീണ്ടെടുക്കുവാൻ കഴിഞ്ഞു. സ്വന്തം ശരീരത്തെക്കൂടി അവഗണിച്ചുകൊണ്ടു് ഗുരുശുശ്രൂഷയിൽ ശിഷ്യൻ കാണിച്ചിരുന്ന ശ്രദ്ധാഭക്തിവിശ്വാസങ്ങളിൽ അതീവ സന്തുഷ്ടനായ സ്വാമിജി ശിഷ്യനെ ഹാർദ്ദമായി അഭിനന്ദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു. അധികം താമസിയാതെ ഡോക്ടർമാരുടെ ഉപദേശാനുസാരം സ്വാമിജി സ്വാസ്ഥ്യം വീണ്ടെടുക്കുന്നതിനുവേണ്ടി വീണ്ടും സമുദ്രയാത്രയ്ക്കു തീർച്ചപ്പെടുത്തി. പുറപ്പെടുന്നതിന്നു മുമ്പു് ശിഷ്യനായ വിരജാനന്ദജിയെ ഹിമാലയസാനുക്കളിലെ ഏകാന്തതയിൽ സ്ഥിതിചെയ്യുന്ന മായാവതി അദ്വൈതാശ്രമത്തിലെ ഒരു പ്രവർത്തകനെന്ന നിലയിൽ അദ്ദേഹം പറഞ്ഞയച്ചു. ഇതിന്നുമുമ്പൊരിക്കൽ ഇതിന്നുള്ള നിർദ്ദേശം ലഭിച്ചപ്പോൾ ശിഷ്യൻ തൊഴുകൈയ്യോടെ ഗുരുവിനെ അറിയിക്കുകയുണ്ടായി: 'അങ്ങിവിടെ ഉള്ളിടത്തോളം കാലം ഞാൻ അങ്ങയുടെ കൂടെത്തന്നെ താമസിക്കട്ടെ. പിന്നീടു് ഞാൻ പൊയ്ക്കൊള്ളാം.' ഗുരു അതിന്നു് അനുകൂലിക്കുകയും ചെയ്തു. വിമലാനന്ദസ്വാമിയും * സച്ചിദാനന്ദസ്വാമിയും വിരജാനന്ദജിയോടൊപ്പം മായാവതിക്കു് പോയി.

സ്വാമിജിയുടെ യൂറോപ്യൻ ശിഷ്യരായ സേവ്യർ ദമ്പതികളുടെ ഉത്സാഹത്തിന്മേലും ധനസഹായത്തിന്മേലുമാണു് മായാവതി ആശ്രമം ഉടലെടുത്തതു്. മിസിസ്‌സേവ്യറെ സ്വാമിജി 'അമ്മ' എന്നാണു് വിളിച്ചിരുന്നതു്. അവർ രാമകൃഷ്ണഭക്തന്മാക്കു മുഴുവൻ 'മദർ സേവ്യർ' ആയിരുന്നു. സംഘത്തിൻെറ ഇംഗ്ലീഷ് മുഖപത്രമായ 'പ്രബുദ്ധഭാരതം' മായാവതിയിൽനിന്നു് പുറത്തിറങ്ങാൻ ഒരുങ്ങിനിൽക്കുകയാണു്. അതിലേയ്ക്കു വേണ്ടി സ്വരൂപാനന്ദസ്വാമി നേരത്തെ എത്തിയിട്ടുണ്ടു്. സതീർത്ഥ്യരെല്ലാവരും ചേന്നു് ഒത്തിണങ്ങി പരിശ്രമിച്ചതിൻെറ ഫലമായി മാസിക വിജയപൂർവ്വം രംഗത്തിറങ്ങി. അത്ഭുതപൂർവ്വമായ സ്വാഗതവും സാമാന്യജനത അതിന്നു് നൽകി. ഇതിന്നിടയിൽ ക്യാപ്റ്റൻ സേവ്യർ 1800–ൽ അന്ത്യവിശ്രമമടഞ്ഞു. സ്വാമിജി അപ്പോഴും യൂറോപ്പിലായിരുന്നു.

രണ്ടുമാസത്തിനകം സ്വാമിജി നാട്ടിലെത്തി. 'അമ്മ'യെ ആശ്വസിപ്പിക്കാൻ മായാവതിയിൽ എത്തിച്ചേരുന്നതിന്നു് അദ്ദേഹം ധൃതികൂട്ടി. ശ്രീ ശിവാനന്ദസ്വാമികളേയും ശിഷ്യനായ സദാനന്ദസ്വാമിയെയും കൂട്ടി സ്വാമിജി മായാവതിക്കു് തിരിച്ചു. കമ്പിവഴി വിവരം അറിഞ്ഞ വിരജാനന്ദജി അത്യധികം പരിഭ്രമിച്ചു, ഏററവും അടുത്തുള്ള റെയിൽവേസ്റ്റേഷനായ കാഠ്ഗോദാമിൽനിന്നു് അദ്വൈതാശ്രമത്തിലേയ്ക്കു്

---

* ശ്രീ വിവേകാനന്ദസ്വാമികളുടെതന്നെ ശിഷ്യരായിരുന്ന ഇവർ രണ്ടുപേരും ശ്രീ വിരജാനന്ദസ്വാമിക്കു മുമ്പുതന്നെ മഹാസമാധി പ്രാപിച്ചു.

65 നാഴികയുണ്ട്. ഒരു വിധത്തിൽ ആവശ്യത്തിനു വേണ്ട മഞ്ചലുകളും കൂലിക്കാരേയും ഏർപ്പാടുചെയ്ത് രണ്ടുദിവസംകൊണ്ട് ദുർഗ്ഗമമായ പർവ്വതമാർഗ്ഗത്തിൽക്കൂടി നടന്ന് അദ്ദേഹം ഡിസംബർ 28–ാംനു- രാത്രി പന്ത്രണ്ടു മണിയോടുകൂടി സ്റ്റേഷനിലെത്തി. സ്വാമിജി പിറ്റെ ദിവസം വരും. കഷ്ടിച്ച് രണ്ടുദിവസത്തിനകം ഇത്രയും ഒരുക്കങ്ങളോടെ സ്വശിഷ്യൻ കൃത്യസമയത്തിന് ഹാജരായതു കണ്ടപ്പോൾ സ്വാമിജിക്ക് വലിയ സന്തോഷമായി. അദ്ദേഹം ഉടനെ പറഞ്ഞു, 'ഹാ ഹാ! ഇതു് നമ്മുടെ ശിഷ്യൻ തന്നെ!'

അപകടം പിടിച്ച ഈ കുന്നും കുഴിയും മഞ്ഞും കാടും കടത്തി സ്വാമിജിയെ കൊണ്ടുപോകാൻ ശിഷ്യൻ വളരെ ശങ്കിച്ചു. എന്തെങ്കിലുമാവട്ടെ, തിങ്ങി നിൽക്കുന്ന കടുംപച്ചയാന് ഇലകൾ തഴച്ചുനിൽക്കുന്ന മാമരങ്ങളുടെ ഇടയിൽക്കൂടിയും, സ്ഫടികത്താഴ്‌വര പോലെ നീണ്ടുനീണ്ടു പോകുന്ന മഞ്ഞുമൈതാനങ്ങളിൽ കൂടിയും, ആകാശം ചൂഴ്ന്നുപോകുന്ന സൂചിപോലെ ഒന്നിന്നു പിറകിൽ ഒന്നായി നിരന്നുകിടക്കുന്ന കുന്നിൻ ശിഖരങ്ങളുടെ മുകളിൽക്കൂടിയും, താഴ്ന്ന താഴ്ന്ന പാതാളത്തിലേയ്ക്കു ചെന്നെത്തുന്ന താഴ്‌വരക്കൂട്ടങ്ങളിൽ കൂടിയും സഞ്ചരിച്ച് ഒരുവിധം അഞ്ചുദിവസംകൊണ്ടു മായാവതിയിൽ എത്തിച്ചേർന്നു. ശിഷ്യനെ ശ്ലാഘിച്ചു കൊണ്ട്, എന്നാൽ അതേസമയം കളിയായിട്ടെന്ന പോലെ, സ്വാമിജി സതീർത്ഥ്യനായ ശിവാനന്ദസ്വാമികളോടു് പറഞ്ഞു: 'കാളീകൃഷ്ണൻ എത്ര കൊച്ചനാണ്, താരക്ദാ, നിങ്ങൾക്ക് ആണെങ്കിൽ വയസ്സായി, നിങ്ങൾ എന്നിട്ടു് അവനെ തന്നത്താൻ എന്നെ ഇക്കണ്ട അപകടങ്ങൾക്കിടയിൽക്കൂടി ഈ പർവ്വതത്തിൻെറ മുകളിലേയ്ക്കെത്തിക്കാൻ അനുവദിച്ചപ്പോഴൊ ?'

ഇത്തവണ സ്വാമിജി മായാവതിയിൽ രണ്ടാഴ്ചയോളം താമസിച്ചു. ഹിമാലയത്തിൻെറ നിർജ്ജനവും നിശ്ശബ്ദവും, ശാന്തഗംഭീരവും, നിതാന്തസുന്ദരവുമായ വക്ഷസ്സിൽ ശ്രീഗുരുവിൻെറ ഏകാന്തസാന്നിദ്ധ്യം ശിഷ്യഗണങ്ങളുടെ ജീവിതത്തിൽ എന്നെന്നും മറക്കാനാവാത്ത ചില മായാത്ത മുദ്രകൾ പതിപ്പിച്ചു. ഒരുദിവസം സൌകര്യം കിട്ടിയപ്പോൾ വിരജാനന്ദജി സ്വാമിജിയുടെ അടുത്തു ചെന്നു് തനിക്കു് കുറച്ചുനാൾ ഏകാന്തതപസ്സനുഷ്ഠിക്കാൻ ആഗ്രഹമുണ്ടെന്നു് അറിയിച്ചു. സ്വാമിജി പലതും പറഞ്ഞു് ശിഷ്യനെ ഇതിൽനിന്നു് പിൻതിരിപ്പിക്കാൻ ശ്രമിച്ചു: 'കഠിനതപസ്സനുഷ്ഠിച്ച് ശരീരം ക്ലേശിപ്പിക്കേണ്ട ആവശ്യമെന്താണ് നിനക്ക് ? ഞങ്ങളെ കാണാനില്ലെ, അത്യുഗ്രമായ സാധനകൾ ചെയ്തുചെയ്ത് ഞങ്ങളുടെയൊക്കെ ദേഹം തകന്ന് തരിപ്പണമായി. എന്നിട്ടെന്തു മെച്ചമാണ് ഉണ്ടായതു് ? ഞങ്ങളുടെ ഈ അനുഭവത്തിൽനിന്നു് നിങ്ങൾ ഒരു പാഠം പഠിക്കണം. കുറേ അധികം നേരമിരുന്നു് ധ്യാനിച്ചു എന്നുവെച്ചാൽത്തന്നെ എന്താണു നിനക്കു് കിട്ടാൻ പോകുന്നതു് ? അഞ്ചുമിനിററ്, എന്തിന്! ഒരു മിനിററെങ്കിലും മനസ്സിനെ അനക്കാതെ ഏകാഗ്രമാക്കി നിർത്താൻ കഴിഞ്ഞാൽത്തന്നെ എത്രയോ വലിയ നേട്ടമാണ്. അതു സാധിക്കുന്നതിനുവേണ്ടി രാവിലെയും വൈകുന്നേരവും മുടങ്ങാതെ എന്നും ജപവും ധ്യാനവും ചെയ്താൽത്തന്നെ ധാരാളമായി. ബാക്കി സമയമെല്ലാം ശാസ്ത്രപാരായണത്തിനും ലോകസേവനത്തിന്നായുള്ള പ്രവർത്തനങ്ങൾക്കുംവേണ്ടി ചെലവഴിക്കണം. എൻെറ ശിഷ്യന്മാർ തപസ്സിനേക്കാൾ കൂടുതൽ കർമ്മത്തിൻെറ നേരെ പ്രതിപത്തിയുള്ളവരായിരിക്കുന്നതാണ് എനിക്കിഷ്ടം.' തൻെറ തീരുമാനത്തിൽനിന്നു് മാറുവാനിഷ്ടമില്ലാത്ത വിരജാനന്ദജി വിട്ടുകൊടുത്തില്ല. 'അതെ, അവിടുന്നു് പറയുന്നതൊക്കെ ശരിയാണ്. എന്നിരുന്നാലും ചാരിത്ര്യബലവും ആദ്ധ്യാത്മികശക്തിയും സമാർജ്ജിക്കുന്നതിന് ഏകാന്തതപസ്സ് ആവശ്യമല്ലെ ? അതില്ലെങ്കിൽ നിഷ്കാമകർമ്മവും വിജയപ്രദമാംവണ്ണം ചെയ്തു തീക്കാൻ പററില്ലല്ലൊ.' ഇത്രയും പറഞ്ഞു് വിരജാനന്ദജി അപ്പുറത്തേയ്ക്കു പോയ സമയത്തു് സ്വാമിജി അടുത്തിരുന്നവരോടു് പറഞ്ഞു, ''കാളീകൃഷ്ണൻ പറയുന്നതൊക്കെ ശരിതന്നെയാണ്. അവൻെറ ഹൃദയം എനിയ്ക്ക് വായിക്കാൻ കഴിയുന്നുണ്ട്. ധ്യാനം, ധാരണ എന്നതു പോലെതന്നെ സന്ന്യാസിയുടെ സ്വച്ഛന്ദജീവിതം —ഇവയോടൊക്കെ ഉപമിക്കാവുന്ന വല്ലതുമുണ്ടോ ഈ ലോകത്തിൽ ? ഇതൊക്കെതന്നെയാണ് സന്ന്യാസജീവിതത്തിലെ ഏററവും പ്രാധാന്യമർഹിക്കുന്ന കാര്യങ്ങൾ എന്നതു ഞാനിനി പ്രത്യേകം പറഞ്ഞുതരേണ്ടതുണ്ടോ! ഞാനും എത്രയോനാൾ ഇങ്ങനെ കഴിച്ചുകൂട്ടിയിട്ടുണ്ട്. ശ്രീഭഗവാനെതന്നെ ശരണമായിക്കരുതി ആ ഒരു വിശ്വാസത്തിന്മേൽ മുറുകിപ്പിടിച്ചുതന്നെ ഭിക്ഷ യാചിച്ച് നാടായ നാട്ടിലൊക്കെ ഞാനെത്ര ചുററിക്കറങ്ങി. സുഖവും ആനന്ദവും നിറഞ്ഞ ആ ദിവസങ്ങളൊക്കെ എന്നെന്നേയ്ക്കുമായി കടന്നു പൊയ്ക്കഴിഞ്ഞു! ഇപ്പോഴുള്ള സർവ്വസ്വവും കൊടുത്താൽ ആ ദിവസങ്ങളൊന്നു് തിരിച്ചു വരുമെങ്കിൽ ഞാനതിന്നും തയ്യാറാണ്.'' ഏതായാലും, വിരജാനന്ദജി കുറെനാൾകൂടി മായാവതിയിൽത്തന്നെ ഗുരുവിൻെറ ഇച്ഛാനുസാരം ധ്യാനവും കർമ്മവും സമന്വയിച്ചൊരു ജീവിതം നയിച്ച് കഴിച്ചുകൂട്ടി.

തണുപ്പുകാലം. ഹിമാലയം മുഴുവൻ ഹിമാവൃതമായി കിടക്കുകയാണ്. മായാവതിയിലെ ചെറിയ ചെറിയ താഴ്‌വരകളും കുഴികളും എല്ലാം മഞ്ഞു് കത്തിനിറച്ചിരിക്കുന്നതുപോലെ. ഒരു ദിവസം വിരജാനന്ദജി അതിൽനിന്നു് കുറെ മഞ്ഞുകട്ട കൊണ്ടുവന്നു് ഐസ് ക്രീം ഉണ്ടാക്കി സ്വാമിജിക്കു കൊടുത്തു. സ്വാമിജിക്ക് വലിയ സന്തോഷമായി. ഗുരുദേവനുള്ള ഭക്ഷണം പാകം ചെയ്യേണ്ട ചുമതല വിരജാനന്ദജിയ്ക്കാണ്. ഒരു ദിവസം ആഹാരത്തിനുള്ള സമയമായിട്ടും അടുക്കളയിൽനിന്നു് ആഹാരം കഴിക്കാൻ വിളിക്കുന്ന യാതൊരു ലക്ഷണവുമില്ല. സ്വാമിജി ഒരു കൊച്ചുകുട്ടിയെപ്പോലെ അസ്വസ്ഥത പ്രകടിപ്പിക്കാൻ തുടങ്ങി. ഒടുവിൽ അദ്ദേഹം പതുക്കെ അടുക്കളവാതിൽവരെ ചെന്നു് അകത്തേയ്ക്കൊന്നു് നോക്കി. അവിടെ കണ്ട കോലാഹലം അദ്ദേഹത്തെ സ്തബ്ധനാക്കി. വിരജാനന്ദജി പുകയിൽ കുളിച്ചു നിന്നുകൊണ്ട് ബദ്ധപ്പെട്ടു് ഭഹണ്ഡിക്കുകയാണ്. ഊതി

ഊതി വിയർത്തൊലിക്കുന്നുണ്ട്. സ്വാമിജി പോയ പാട്ട് മിണ്ടാതെ തിരിഞ്ഞു് നടന്നു. ഒടുവിൽ ആഹാരം തയ്യാറായി എന്നറിയിച്ചപ്പോൾ ഒരു കുഞ്ഞിനെപ്പോലെ അദ്ദേഹം ശാഠ്യംപിടിക്കാൻ തുടങ്ങി, 'വേണ്ട, കൊണ്ടുപൊയ്ക്കോളൂ, എനിക്കിന്ന് ഊണില്ല.' സ്വാമിജിയിൽ ഇടയ്ക്കിടെ കാണാറുള്ള ബാലകസ്വഭാവം ശിഷ്യനു സുപരിചിതമായിരുന്നു. യാതൊരു കൂസലുംകൂടാതെ അവിടെത്തന്നെ മിണ്ടാതെ നിലയുറപ്പിച്ചു. സ്വാമിജിയുടെ അഭിമാനവും അലിഞ്ഞലിഞ്ഞുപോയി. പതുക്കെ ഓരോന്നായെടുത്തു് കഴിക്കാൻ തുടങ്ങി. എന്നിട്ടു ചിരിച്ചുകൊണ്ട് പറയുകയാണ്: 'ഓഹോ, എനിക്കിത്ര ശുണ്ഠിവരാൻ കാരണമെന്താണെന്ന് ഇപ്പോൾ മനസ്സിലായി, എന്തൊരു കത്തിക്കാളുന്ന വിശപ്പായിരുന്നു!'

അതികഠിനമായ തണുപ്പും നിരന്തരമായ ഹിമപാതവും. സ്വാമിജി രണ്ടാഴ്ചയായി മായാവതിയിൽ താമസിക്കുന്നു. താഴ്‌വരപ്രദേശത്തേയ്ക്കു് ഇറങ്ങേണ്ട സമയമായി. മഞ്ഞു മൂടിക്കിടക്കുന്ന പർവ്വതക്കെട്ടുകളുടെ ഇടയിൽക്കൂടി സഞ്ചരിക്കുന്നതിന്ന് മഞ്ചലോ കുതിരകളോ കൂലിക്കാരേയോ കിട്ടാൻ വലിയ പ്രയാസം. വിരജാനന്ദജി ചിരിച്ചുകൊണ്ടു പറഞ്ഞു, 'ആളുകളെ കിട്ടിയില്ലെങ്കിൽ ഞങ്ങൾതന്നെ അങ്ങയുടെ മഞ്ചൽ ചുമന്നുകൊള്ളാം.' സ്വാമിജിയും നേരംപോക്കിൽക്കൂടി, 'എന്നിട്ടെന്തിനാ, നിങ്ങൾക്കെന്നെ ആ താഴ്‌വരക്കുണ്ടിലേയ്ക്കു് ഒരേറു കൊടുക്കാനാണോ ?'

ഒടുവിലൊരുവിധം കൂലിക്കാരും മററു സംവിധാനങ്ങളും ഒരുങ്ങി. ഇങ്ങോട്ടു് വരുന്ന വഴിയ്ക്കു് യാത്രാമദ്ധ്യേ കൂലിക്കാർ ഒരിക്കൽ അല്പം വിശ്രമിക്കാൻ അനുവാദം ചോദിച്ചു. വിരജാനന്ദജി അതിനു സമ്മതിച്ചില്ല. ഈ മലയരുടെ സ്വഭാവം അദ്ദേഹത്തിനു നല്ല നിശ്ചയമുണ്ടായിരുന്നു. ഒരിക്കൽ ഒരിടത്തു് ഇരുന്നുപോയാൽ പിന്നെ അവർ മണിക്കൂറുകളോളം അവിടെനിന്ന് അനങ്ങാൻ കൂട്ടാക്കില്ല. പക്ഷെ ശിഷ്യന്റെ വാക്കുകളെ തെല്ലുപോലും ഗൌനിക്കാതെ സ്വാമിജി അന്ന് അവരെ വിശ്രമിക്കാൻ അനുവദിച്ചു. അതിന്റെ ഫലമായി അവർക്ക് ഒരു രാത്രി മുഴുവൻ വഴിയിൽ മലയരുടെ ഒരു പീടികയിൽ കൊടുംതണുപ്പിൽ വിറച്ചു വിറച്ച് ഉറങ്ങാൻ കഴിയാതെ കഴിച്ചുകൂട്ടേണ്ടിവന്നു. ആ ഓർമ്മ മനസ്സിൽ വെച്ചുകൊണ്ട് ഇന്ന് സ്വാമിജി നേരത്തെതന്നെ സദാനന്ദനെ വിളിച്ച് പറഞ്ഞു, 'ദേ. ഒരു കാര്യം, ഇത്തവണ സകല പരിപാടിയും കാളീകൃഷ്ണൻ നിശ്ചയിക്കുന്ന മാതിരിയാണ്. അവന്റെ തല ശരിക്ക് നില്ക്കും, അത്ര വേഗമൊന്നും കുലുങ്ങില്ല. യാതൊരു പതറിച്ചയും അവിടെ വരില്ല. അവൻ പറയുന്നതെല്ലാം നമ്മളൊക്കെ മിണ്ടാതെ അനുസരിച്ചുകൊള്ളണം.'

യാത്രാമദ്ധ്യേ ഒരു പ്രാവശ്യം ആഹാരം പാകം ചെയ്യുന്ന സമയത്തു വിരജാനന്ദജിക്ക് ഒരബദ്ധംപററി. പാത്രത്തിൽ കൊള്ളാവുന്നതിൽ കുറെ കൂടുതൽ അരി എടുത്തു. പകുതി വേവ് ആയപ്പോഴേയ്ക്കും അരി തിളച്ചു പതഞ്ഞു് പൊങ്ങി. ഇനി എന്തു ചെയ്യും ? സ്വാമിജി ഒരു സൂത്രം പറഞ്ഞുകൊടുത്തു, 'നീ ഒരു കാര്യം ചെയ്യു— അതിൽ കുറെ നെയ്യൊഴിച്ച് പാത്രം അടച്ചുവെയ്ക്കു. അരി തന്നെത്താൻ വെന്തുകിട്ടും, കഴിക്കാൻ നല്ല സ്വാദുണ്ടാവുകയും ചെയ്യും.' അന്ന് വലിയ സ്വാദോടും സംതൃപ്തിയോടുംകൂടിയാണ് എല്ലാവരും ആഹാരം കഴിച്ചതു്.

പിലിഭിത് എന്ന സ്ഥലത്തിന്നടുത്തെത്തിയപ്പോൾ സ്വാമിജി പെട്ടെന്ന് മഞ്ചലിൽനിന്നിറങ്ങി. വിരജാനന്ദിയെ വിളിച്ച് 'ഞാൻ നിന്നെ കുതിരസവാരി പഠിപ്പിച്ചു തരാം,' എന്നു പറഞ്ഞു് പഠിപ്പിക്കാനാരംഭിച്ചു. അതിന്റെ ശാസ്ത്രീയഭാഗമെല്ലാം വിവരിച്ചും കാണിച്ചുകൊടുത്തും കഴിഞ്ഞതിന്നുശേഷം ശിഷ്യനെ ഒരു കുതിരപ്പുറത്തിരുത്തി താൻ മറെറാന്നിന്റെ പുറത്തു കയറി. ചാട്ടവാറ് ചുഴററിക്കൊണ്ട് 'നീയും ഇങ്ങനെത്തന്നെ ചെയ്യു,' എന്നു പറഞ്ഞ് തന്റെ കുതിരയെ ഓടിച്ചു. സേനാപതിയുടെ ആജ്ഞ ലഭിച്ചതും സൈനികനും അതനുസരിക്കാനൊരുങ്ങി. ജീവിതത്തിന്റെ ബാക്കി എല്ലാ തുറകളിലും എല്ലാ സന്ദർഭങ്ങളിലും വിരജാനന്ദജി സ്വഗുരുവിന്റെ നിർദ്ദേശങ്ങളെ ഇതേവിധത്തിൽ താല്പര്യത്തോടും സന്തോഷത്തോടുംകൂടിയാണ് പാലിച്ചുപോന്നതു്. സ്വാമിജി പിലിഭിത്തിൽനിന്നു തീവണ്ടികയറി. വണ്ടി ചൂളംവിളിച്ചുകൊണ്ട് നീങ്ങി മറഞ്ഞു. വിരജാനന്ദജി വളരെനേരം പ്ലാററുഫോമിൽത്തന്നെനിന്നു. ഗുരുശിഷ്യന്മാർ തമ്മിലുള്ള അവസാനത്തെ യാത്രപറയലാണ് അതെന്നു അന്ന് അവർ ആലോചിച്ചില്ല. വളരെ നേരം അങ്ങനെ നിന്നതിന്നു ശേഷം വിരജാനന്ദജി സ്വസ്ഥാനത്തേയ്ക്കുതന്നെ തിരിച്ചുപോയി.

കേദാർ –ബദരിയിലേയ്ക്കു് ഒരു തീർത്ഥയാത്ര നടത്തി തിരിച്ചു വന്നതിനുശേഷം വിരജാനന്ദജി സർവ്വാത്മനാ 'പ്രബുദ്ധഭാരത'ത്തിന്റെ പ്രവർത്തനത്തിൽ മുഴുകി. മാസികയുടെ കാര്യക്ഷമമായ നടത്തിപ്പിനും ഗുരുദേവൻ ആരംഭിച്ചുവെച്ച വേദാന്തപ്രചരണത്തെ സർവ്വപ്രകാരേണ വിജയകരമാക്കുന്നതിന്നുംവേണ്ടി വിരജാനന്ദജിയും മദർ സേവ്യറും സ്വരൂപാനന്ദജിയുംകൂടി വിശ്രമരഹിതമായ ഒരു പ്രവർത്തനപരിപാടി ആരംഭിച്ചു. അതിന്നുവേണ്ടി വിരജാനന്ദജി പഞ്ചാബ്, ഉത്തർപ്രദേശ്, സിന്ധ്, ഗുജറാത്, ബോംബെ എന്നീ സ്ഥലങ്ങളിൽ ഒരു പര്യടനം നടത്തി. മഥുര, വൃന്ദാവനം, കൻഖൽ, ഹരിദ്വാരം എന്നീ തീർത്ഥസ്ഥലങ്ങളും ഈ സഞ്ചാരത്തിന്നിടയ്ക്കു് സന്ദർശിക്കാൻ അദ്ദേഹത്തിന്ന് അവസരം കിട്ടി. സതീർത്ഥ്യനായ കല്യാണാനന്ദസ്വാമികളാണ് കൻഖൽ ആശ്രമം സ്ഥാപിച്ചതു്. വിരജാനന്ദജി അഹമ്മദാബാദിലായിരിക്കുമ്പോൾ പെട്ടെന്നൊരു കമ്പി കിട്ടി, സ്വാമിജി ശ്രീ ഗുരുമഹാരാജിന്റെ പാദപത്മങ്ങളിൽ എന്നെന്നേയ്ക്കുമായി ലയിച്ചുചേർന്നു എന്ന്. ശിഷ്യന്റെ സപ്തനാഡികളും തളർന്നുപോയി. തകർന്ന ഹൃദയത്തോടെ അദ്ദേഹം മായാവതിക്ക് തിരിച്ചു.

കുറച്ചുകാലമായി സ്വാമിജിക്ക് ശരീരാസ്വാസ്ഥ്യം വർദ്ധിച്ചുതന്നെ വരികയായിരുന്നു. നാലഞ്ചുപേരെ സ്വാമിജിയെ പരിചരിക്കുന്നതിന്നുവേണ്ടി ഏർപ്പെടുത്തി

യിട്ടുണ്ട്. രാപകൽ അവർ സ്വാമിജിയെ വളരെ നിഷ്ഠയോടെ ശുശ്രൂഷിക്കുന്നതിൽ ജാഗരൂകരായിത്തന്നെയാണ് ഇരുന്നതു്. എന്നിട്ടും സ്വാമിജിയെ തൃപ്തിപ്പെടുത്താൻ വലിയ പ്രയാസമായിരുന്നു. അക്ഷമ പ്രകടിപ്പിച്ചുകൊണ്ട് അദ്ദേഹം പറയും, 'നിങ്ങൾ ഇത്രപേരുണ്ടായിട്ട് കാര്യങ്ങളൊന്നും വേണ്ടപോലെ ചെയ്യൊപ്പിക്കാൻ പററുന്നില്ലല്ലൊ, കഷ്ടം! ആ കാളീകൃഷ്ണൻ ഒററയ്ക്ക് എത്ര ഭംഗിയായിട്ടാണ് ഇതൊക്കെ ചെയ്തു തീർത്തിരുന്നതു്.' മായാവതിയിലെ കാര്യങ്ങൾക്ക് കോട്ടം തട്ടാത്തപക്ഷം കാളീകൃഷ്ണനെ തൻെറ പരിചരണത്തിനായി കൽക്കത്തയ്ക്ക് അയയ്ക്കാൻ പറഞ്ഞ് സ്വാമിജി മദർസേവ്യർക്കും സ്വരൂപാനന്ദജിയ്ക്കും ഓരോ കത്തുംകൂടി അയയ്ക്കുകയുണ്ടായി. പക്ഷെ ഇനി പറഞ്ഞിട്ടെന്തു ഫലം! ഇത്രവേഗം ലീലയെല്ലാം അവസാനിപ്പിച്ച് സ്വാമിജി അന്തർദ്ധാനം ചെയ്യുമെന്ന് ആരറിഞ്ഞു! വിരജാനന്ദജിയുടെ പരിശ്രമഫലമായി 'പ്രബുദ്ധഭാരതം' കൂടുതൽ കൂടുതൽ പ്രസിദ്ധിയും പ്രചാരവും നേടി നേടി വരികയാണ്. പെട്ടെന്നതിന് വിരാമമിടുന്നതു് ശരിയല്ലെന്ന് മദർ സേവ്യർ സ്വാമിജിക്കെഴുതി. വിരജാനന്ദജി ഈ വിവരമൊന്നും അറിഞ്ഞതേ ഇല്ല. മായാവതിയിൽ തിരികെ വന്നപ്പോഴല്ലെ സകല കഥകളും അറിയുന്നതു്. ഇനി എന്തു ചെയ്യാൻ കഴിയും ? വിരജാനന്ദജിയുടെ കണ്ണിന്നുമുമ്പിൽ ജഗത്തു മുഴുവൻ ശൂന്യമായിത്തീർന്നതുപോലെ തോന്നി.

തിരക്കു പിടിച്ച പ്രവർത്തനങ്ങളെല്ലാം തൽക്കാലം ഒന്നൊതുക്കിവെച്ചതിന്നുശേഷം വിരജാനന്ദജി ജപത്തിലും ധ്യാനത്തിലും കൂടുതലായി സമയവും ശ്രദ്ധയും ചെലുത്താൻ തുടങ്ങി. ആശ്രമത്തിൽനിന്ന് അധികം അകലെയല്ലാതെ കാട്ടിലെ ഒതുങ്ങിയ ഒരു കോണിൽ ഒരു ചെറിയ കുടിൽ നിർമ്മിച്ച് അവിടെ ചെന്നിരുന്ന് അതികഠിനമായ സാധനകളിൽ അദ്ദേഹം മുഴുകി. ദിവസത്തിൽ പതിനാറ് – പതിനേഴുമണിക്കൂർ ധ്യാനിയ്ക്കുക എന്നതു് വിരജാനന്ദജിയെ സംബന്ധിച്ചിടത്തോളം തീരെ ദുഷ്കരമല്ലായിരുന്നു. ഇക്കാലത്തു് അദ്ദേഹത്തെ സമാശ്വസിപ്പിച്ചുകൊണ്ട് ബേലൂർമഠത്തിൽനിന്ന് ശ്രീ തുരീയാനന്ദസ്വാമികൾ ഒരു കത്തെഴുതി.

''സ്വാമിജിയുടെ ഭൌതികശരീരം ഇന്നില്ല, എങ്കിലും അദ്ദേഹത്തിൻെറ ശക്തി ഇജ്ജഗത്തിൽ പ്രജ്വലിച്ചുകൊണ്ടേയിരിക്കുന്നുണ്ട്. അതിനിയും മേൽക്കുമേൽ വദ്ധിച്ചു വന്ന് കൂടുതൽകൂടുതൽ കാര്യങ്ങൾ സാധിക്കുകയും ചെയ്യും. നിനക്ക് അദ്ദേഹത്തിൻെറ അനുഗ്രഹം വേണ്ടുവോളം കിട്ടിയിട്ടുണ്ടല്ലൊ, നിനക്ക് ശ്രേയസ്സുണ്ടാകും, തീർച്ചയാണതു്. അദ്ദേഹത്തിൻെറ പ്രവർത്തനങ്ങളിൽ പങ്കാളിയാകുവാൻ ആവുന്നതും ശ്രമിക്കുക എന്നതിൽ കൂടുതൽ സദുദ്ദേശപരമായ കാര്യം മറേറതാണ് ഈ ലോകത്തിൽ? കാര്യസിദ്ധിയെപ്പററി സന്ദേഹമേ വേണ്ട. ഉറച്ച വിശ്വാസത്തോടുകൂടി ഈശ്വരഭജനം ചെയ്തുകൊള്ളു. അദ്ദേഹംതന്നെ വേണ്ട സഹായങ്ങളെല്ലാം എത്തിച്ചുതരും, എപ്പോൾ എന്താണ് ചെയ്യേണ്ടതെന്ന് അതാതു സമയത്തു് വെളിപ്പെടുത്തിതരികയും ചെയ്യും.''

ഇടമുറിയാതെ ഏഴെട്ടുമാസക്കാലം മൌനവ്രതം സ്വീകരിച്ചുകൊണ്ട് പല കഠിന അനുഷ്ഠാനങ്ങളും ശീലിച്ചതിൻെറ ഫലമായി വിരജാനന്ദജിയുടെ ശരീരത്തിന് അതിയായ ക്ഷീണം അനുഭവപ്പെട്ടുതുടങ്ങി. ഇക്കാലത്തൊക്കെ കുടിലിന്ന് പുറത്തെങ്ങും, ആശ്രമത്തിൽ പോലും, പോകുകയില്ല. കൂടുതൽ ഊർജ്ജസ്വലതയോടുകൂടി സാധനാനുഷ്ഠാനങ്ങളിൽ മുഴുകി ശരീരാസ്വാസ്ഥ്യത്തെ അദ്ദേഹം മറന്നുകളയാൻ ശ്രമിച്ചു. എങ്കിലും ക്ഷീണം വദ്ധിച്ചുവന്നതേയുള്ളു. ആ നിലയിൽത്തന്നെ നാളുകൾ കുറെ കഴിഞ്ഞു. പക്ഷെ മസ്തിഷ്കത്തിൻെറ ക്ഷീണം വദ്ധിച്ച് അപകടനിലവരെ എത്തിത്തുടങ്ങി. സാധനകളുടെ ഉഗ്രതകൊണ്ടാണ് ഇതു് വന്നുകൂടിയതു് എന്നതിൽ രണ്ടുപക്ഷമില്ല. ഒടുവിൽ എല്ലാവരുടേയും നിർബ്ബന്ധത്തിന്നു വഴങ്ങി അദ്ദേഹം ബേലൂർമഠത്തിലേയ്ക്ക് വന്നു. വഴിക്ക് വൃന്ദാവനത്തിൽ ഹരിമഹാരാജിൻെറകൂടെയും കുറച്ചു ദിവസം കഴിച്ചുകൂട്ടി.

ബേലൂർമഠത്തിൽ ശ്രീമദ് ബ്രഹ്മാനന്ദസ്വാമികൾ വിരജാനന്ദജിയെക്കുറിച്ച് വളരെ ഉൽക്കണ്ഠാകുലനായിരിക്കുകയായിരുന്നു. സമത്ഥരായ ഡോക്ടർമാരുടേയും വൈദ്യന്മാരുടേയും പല ചികിത്സകളും നോക്കിയിട്ടും ഫലമൊന്നുമുണ്ടായില്ല. മഠത്തിലെ സന്ന്യാസിമാക്കെല്ലാം വലിയ വ്യസനമായി. ഒടുവിൽ ബ്രഹ്മാനന്ദസ്വാമികളുടെ അനുമതിയോടുകൂടി വിരജാനന്ദജി ജയരാമവാടിയിൽ ശ്രീ മാതൃദേവിയെ കാണാൻ പുറപ്പെട്ടു.

1904 മാർച്ചുമാസം, പ്രിയപുത്രൻെറ അവസ്ഥ കണ്ടിട്ട് മാതാവിൻെറ ഹൃദയം നൊന്തു. പക്ഷെ എല്ലാം അറിവാൻ കഴിവുള്ള ആ ശക്തിരൂപിണിക്കു മനസ്സിലായി, ഈ രോഗം വെറും ദൈഹികമല്ല, അതിനു കാരണം വേറെയാണ് എന്ന്. അമ്മ ചോദിച്ചു: 'നീ ഏതു സ്ഥാനത്താണ് ധ്യാനം ശീലിക്കുക പതിവ് ? ഹൃദയത്തിലോ സഹസ്രാരത്തിലോ ?'

വിരജാനന്ദജി പറഞ്ഞു: 'സഹസ്രാരത്തിൽ. എന്താണെന്നോ, അവിടെ ധ്യാനിക്കുമ്പോൾ നല്ല സുഖം, എന്തൊരാനന്ദമാണ്.'

അമ്മ ഉടനെ പറഞ്ഞു: 'എൻെറ കുട്ടീ, നീ എന്തൊക്കെയാണീ ചെയ്തുവെച്ചതു് ? അതു് അന്തേ അററത്തെത്തിയാൽമാത്രം ചെയ്യേണ്ട കാര്യമല്ലെ? പരമഹംസാവസ്ഥയിൽ എത്തിയവർക്കുള്ളതാണ്. ഒറ്റെററയടിക്ക് മനസ്സിനെ അത്ര ഉച്ചാവസ്ഥയിൽ കൊണ്ടുപോയി നിത്താൻ സാദ്ധ്യമാണെന്ന് കരുതിയോ ? ആദ്യം ഒരു പ്രാവശ്യം മനസ്സിനെ ശിരസ്സിലേയ്ക്കുയത്തിക്കൊണ്ടുപോയി, പിന്നീട് വീണ്ടും താഴോട്ട് കൊണ്ടുവന്ന് ഹൃദയത്തിൽ ഇഷ്ടദേവതയെ ധ്യാനിക്കണം.'

സംസാരരോഗവൈദ്യൻെറ വിധി വിചിത്രം തന്നെ. അമ്മയുടെ നിർദ്ദേശാനുസാരം പ്രവത്തിച്ചതിൻെറ ഫലമായി താമസം വിനാ വിരജാനന്ദജിയുടെ ശരീരാസ്വാസ്ഥ്യം നീങ്ങുകയും വീണ്ടും പഴയ നിലയിൽ എത്തിച്ചേരുകയും ചെയ്തു.

മഠത്തിൽ തിരിച്ചെത്തിയതിനുശേഷം വിരജാന
ന്ദജി മഠാധിപതിയായ ശ്രീ ബ്രഹ്മാനന്ദസ്വാമികളുടെ
പരിചരണത്തിന്നായി നിയോഗിക്കപ്പെട്ടു. പ്രിയ
സേവകനിൽ സ്വാമികൾക്കുള്ള താല്പര്യവും വിശ്വാ
സവും അളവററതായിരുന്നു. ചില എഴുത്തുകൾ എഴുതി
ഒപ്പിടാൻ കൊണ്ടുചെന്നാൽ അദ്ദേഹം സേവകനോട്
പറയുമായിരുന്നു, 'നീ തന്നെ അതിൽ ഒപ്പിട്ടാൽ മതി.'
വിരജാനന്ദജി അതുപ്രകാരം ചെയ്യുകയും ചെയ്യും. ഒരി
ക്കൽ ടൈഫോയ്ഡ് രോഗബാധ ഉണ്ടായി സുഖപ്പെട്ട
തിനുശേഷം ശ്രീ ബ്രഹ്മാനന്ദസ്വാമികൾ സ്വാസ്ഥ്യ
ലാഭാർത്ഥം ശിമൂതലത്തിലേയ്ക്കു പോയപ്പോൾ സേവ
കനും കൂടെ പോയി.

1905-ൽ അമേരിക്കയിലെ പ്രചരണപ്രവർത്തന
ങ്ങളിൽ ശ്രീ ത്രിഗുണാതീതാനന്ദസ്വാമികളെ സഹാ
യിക്കുന്നതിനുവേണ്ടി വിരജാനന്ദജിയെ സാൻഫ്രാൻ
സിസ്കോവിലേയ്ക്ക് അയയ്ക്കേണമെന്ന ഒരു അഭിപ്രായം
പൊന്തിവന്നു. രാജാമഹാരാജും അതിന്ന് കഴിവതും
ശ്രമിച്ചു. പക്ഷെ പല ഒഴിവുകഴിവുകളും പറഞ്ഞു് വിര
ജാനന്ദജി അതിൽനിന്ന് ഒഴിയുകയാണ് ചെയ്തതു്.
എന്തുതന്നെയായിട്ടും അദ്ദേഹമതിന്ന് വഴങ്ങിയില്ല.

ശ്രീ മാതൃദേവിയെ ഒന്ന് കാണാനുള്ള അത്യാശ
യോടെ വിരജാനന്ദജി ഇതിന്നിടയ്ക്കൊരു ദിവസം ജയ
രാമവാടിയിലേയ്ക്കോടിയെത്തി. സംഭാഷണമദ്ധ്യേ
ഒരിക്കലദ്ദേഹം അമ്മയോട് ആവലാതി പറഞ്ഞു:
'അമ്മേ, സാധനയോ ഭജനമോ വേണ്ടതുപോലെ ഇത്ര
കാലമായിട്ടും ഒന്നുംതന്നെ ചെയ്യാൻ പററിയിട്ടില്ല.
എനിക്കൊരു നേട്ടവും ഇതുവരെ ഉണ്ടായിട്ടില്ല. ഠാക്കു
റിനെ ഒന്ന് കാണാൻ സാധിച്ചിട്ടില്ലല്ലൊ. ഇനി
എന്താവും എന്റെ ഗതി ?' പുത്രന്റെ ഹൃദയത്തെ ആന
ന്ദാമൃതത്തിലും ഉത്സാഹധാരയിലും കുതിർത്തി എടുക്കാൻ
തക്കവണ്ണമുള്ള ആശ്വാസവചനങ്ങൾ മാതൃമുഖത്തുനിന്നും
വന്നു: 'കുഞ്ഞേ, ഇനിയും എത്രത്തോളം വേണം സാധ
നഭജനാദികൾ ? ഠാക്കുറിന്റെ ദർശനം നിനക്ക് കിട്ടിക്ക
ഴിഞ്ഞിട്ടുണ്ടല്ലൊ.' മാതൃസന്നിധിയിൽ കഴിച്ചുകൂട്ടിയ
കാലത്തു് വിലയേറിയ മറെറാരു സമ്പാദ്യവുംകൂടി
പുത്രന്ന് ലഭിക്കുകയുണ്ടായി. ഭാവിയിൽ തന്നെ സമീ
പിക്കുന്ന സാധകന്മാർക്ക് പാത്രഭേദമനുസരിച്ച് മന്ത്ര
ദീക്ഷ നൽകേണ്ട വിധിയും മന്ത്രവും സാധനാപദ്ധതി
യും വളരെ വിസ്തരിച്ച് ശ്രീ മാതൃദേവി വിരജാനന്ദജി
യെ പഠിപ്പിച്ചുകൊടുക്കുകയുണ്ടായി.

അന്ന് ശ്രീ ഹരിമഹാരാജ് കൻഖലിൽ താമസി
ക്കുന്നുണ്ടായിരുന്നു. മാധുകരിഭിക്ഷയും ആവേശത്തോടു
കൂടിയ സാധനാനുഷ്ഠാനങ്ങളുമായി വിരജാനന്ദജി കുറച്ചു
ദിവസം ആ പാവനസന്നിധിയിലും കഴിച്ചുകൂട്ടി.
ഇതിന്നെല്ലാമുപരിയായി ഹരിമഹാരാജിന്റെ അഗ്നി
സ്പർശവും കൂടിയായപ്പോൾ വിരജാനന്ദജിയുടെ തീവ്ര
വൈരാഗ്യം ഉത്തരോത്തരം ദൃഢതരവും പരിപുഷ്ടവുമാ
യിത്തീർന്നു. എന്നാൽ സതീർത്ഥ്യനായ സ്വരൂപാനന്ദജി
യുടെ അകാലചരമം ശാന്തിസംപൂർണ്ണമായ ഈ ജീവിത
ത്തിന്ന് പെട്ടെന്നു വിരാമമിട്ടു. വിരജാനന്ദജി മായാ
വതിയിലേയ്ക്ക് യാത്രയായി. 1909 മുതൽ 1913 വരെ
അദ്ദേഹം മായാവതിയിലെഅദ്ധ്യക്ഷപദം അലങ്കരിച്ചു.

ഈ നാലര കൊല്ലങ്ങൾ മായാവതിയിൽ അദ്വൈതാ
ശ്രമത്തിന്റെ ചരിത്രത്തിലെ അതിപ്രധാനമായൊരു
കാലഘട്ടമായിരുന്നു. വളരെ പരിതാപകരമായ നില
യിലേയ്ക്ക് എത്തിക്കഴിഞ്ഞിരുന്ന ആശ്രമത്തിന്ന് അ
ദ്ധ്യക്ഷനായ വിരജാനന്ദജിയുടെ പാകതയും ദൃഢതയും
സാമർത്ഥ്യവും കലർന്ന വിദഗ്ദ്ധനേതൃത്വത്തിൽ ഒരു
പുതുജീവൻ വീണു. വിരജാനന്ദജി മിതവ്യയശീ
ലനും, കാര്യകുശലനും, ധീരനും, ക്ഷമാശീലനും
ആയിരുന്നു. ഐശ്വര്യവും ശ്രേയസ്സും ആശ്രമത്തിലേ
യ്ക്കൊഴുകി വന്നുതുടങ്ങി. സ്വരൂപാനന്ദജി ആരംഭിച്ചു
വെച്ചിരുന്ന ഇംഗ്ലീഷിലുള്ള വിവേകാനന്ദസ്വാമികളുടെ
സമ്പൂർണ്ണകൃതികളുടെ പ്രസിദ്ധീകരണം വിരജാനന്ദജി
സ്തുത്യർഹമാംവണ്ണം നിർവ്വഹിച്ചു.കൂടാതെസ്വാമിജിയുടെ
വിസ്തരിച്ച ഒരു ജീവിതചരിത്രം എഴുതി തയ്യാറാക്കി
യിട്ട് അതു പരിശോധിച്ച് പാകപ്പിഴകൾ തീർത്തുതരു
വാനപേക്ഷിച്ചുകൊണ്ട് ശ്രീ ശാരദാനന്ദസ്വാമികൾക്ക്
അയച്ചുകൊടുത്തു. അതു കൈയ്യിൽ കിട്ടിയപ്പോൾ ശരത്
മഹാരാജ് കൽക്കത്തയിൽനിന്നെഴുതി: ''ശ്രീ സ്വാമി
ജിയുടെ ജീവചരിത്രമെഴുതിയതു് എന്നെക്കൊണ്ടാവും
വിധം ഞാൻ പരിശോധിക്കാം. പാകപ്പിഴകൾ തീർത്തു
തരുവാനുള്ള ഭാരം ഞാൻ ഏറെറടുത്തെങ്കിലും അതിൽ
എന്റേതായി വല്ലതും ചേർക്കാൻ കഴിയുമോ എന്ന
കാര്യം പറയാൻ വയ്യ. നിങ്ങൾ അമിതമായി പണി
ചെയ്ത് ആരോഗ്യം നശിപ്പിക്കരുതേ എന്ന് ഞാൻ
അപേക്ഷിക്കുകയാണ്. നിങ്ങളും പോയാൽ മായാ
വതി ആശ്രമം അതോടെ അന്തർദ്ധാനം ചെയ്യും. ഠാക്കുർ
നിങ്ങളെ സസുഖം കാത്തുരക്ഷിക്കട്ടെ, എന്ന് പ്രാർത്ഥി
ക്കുന്നു.'' രാവിലെ മുതൽ രാത്രിയിൽ എത്രയോ വൈകു
ന്നതുവരെ കഠിനമായി പണിയെടുത്തതിന്റെ ഫലമാ
യാണ് ഈ അപൂർവ്വഗ്രന്ഥം ഉടലെടുത്തതു്! ശ്രീ അഭേദാന
ന്ദസ്വാമികൾ ഈ ഗ്രന്ഥത്തെക്കുറിച്ച് ഇപ്രകാരമാണ്
അഭിനന്ദിച്ചെഴുതിയതു്: ''സ്വാമിജിയുടെ സ്മാരകഗ്ര
ന്ഥം തർജ്ജിമചെയ്ത ഭാഗം വളരെ മനോഹരമായിട്ടുണ്ട്.
'കിഴക്കും പടിഞ്ഞാറും'ഞാൻ വായിച്ചേടത്തോളം വിമ
ർശനത്തിന്നിടമേ ഇല്ല. അദ്ദേഹത്തിന്റെ വിലമതിക്കാൻ
വയ്യാത്തതായ ജ്ഞാനസമ്പത്തിനെ ലോകത്തിനു വിത
രണം ചെയ്തു കൊടുത്തിട്ട് യഥാർത്ഥത്തിൽ നിങ്ങൾ ഈ
ലോകത്തെ കൂടുതൽ സമ്പന്നമാക്കിത്തീർത്തു. അതിൽ
സംശയമേ ഇല്ല. ഇതു അത്യന്തം മഹത്വമേറിയൊരു
കാര്യമാണ് — പ്രസംഗങ്ങളേക്കാളൊക്കെ എത്രയോ ഉപ
യോഗപ്രദമാണ്. ഇതു നിങ്ങളെപ്പോലുള്ള ഒരാൾക്ക് —
അപാരമായ ക്ഷമയും ശാന്തതയും പതറാത്ത ഉത്സാഹവും
തിരതല്ലുന്ന ഒരു സന്ന്യാസിക്ക് — ചെയ്തു തീർക്കാൻ
വേണ്ടി നീക്കിവെച്ചൊരു കാര്യമായിരുന്നു.'' 1908-ൽ
വിരജാനന്ദജി രാമകൃഷ്ണമഠത്തിന്റേയും മിഷന്റേയും
ഭരണസമിതിയിലെ ഒരംഗമായി നിയമിക്കപ്പെട്ടു.

മായാവതി അദ്വൈതാശ്രമത്തിന്റെ അദ്ധ്യക്ഷപദ
ത്തിലിരിക്കുമ്പോൾ വിരജാനന്ദജിയുടെ ഹൃദയം വീണ്ടും

തപസ്സിൽ മുഴുകാൻ വെമ്പൽകൊണ്ടുതുടങ്ങി. മദർ സേവ്യറുടെ സഹായത്തോടുകൂടി കാടിന്റെ നടുക്കു കിടക്കുന്ന 'ശ്യാംലാ' എന്ന സ്ഥലത്തു് വിവേകാനന്ദാശ്രമം പണിതുയർത്തി. മൂന്നു'തല'ങ്ങളിലായിക്കിടന്നിരുന്ന പച്ചനിറഞ്ഞ, ശാന്തിസമ്പൂർണ്ണമായ, പ്രകൃതിമനോഹാരിത തുളുമ്പിനില്ക്കുന്ന ആ പ്രദേശം ക്രമേണ'ശ്യാമളാതാൽ' ആയി മാറി. ഒരു ഭാഗത്തു് ഒഴിയാത്ത മഞ്ഞു് ശിരസ്സിലണിഞ്ഞു് അന്തസ്സോടെ തലയുയർത്തി നില്ക്കുന്ന നഗാധീശൻ, മറുഭാഗത്തു് 5000 അടി താഴെ പച്ചപ്പുതപ്പണിഞ്ഞു് ചുരുളം നിവർന്നു് കീഴ്പ്പോട്ടു് കീഴ്പ്പോട്ടു പോകുന്ന സമതലം! ഒന്നാലോചിച്ചു നോക്കു. ഇവയ്ക്കു രണ്ടിനുമിടയിൽ നില്ക്കുന്ന ആ ചെറിയ ആശ്രമത്തിന്റെ സൌന്ദര്യവും പ്രശാന്തിയും ധ്യാനമൂകതയും. 1914 മുതൽ ഏകദേശം 12 വർഷക്കാലം മുഴുവൻതന്നെ എന്നു പറയാം, വിരജാനന്ദജി ഈ ആശ്രമത്തിൽ താമസിച്ചു് തപസ്സനുഷ്ഠിക്കുകയുണ്ടായി. ജ്ഞാനയോഗവും കർമ്മയോഗവും സമന്വയിച്ചു കൊണ്ടുപോകണമെന്നല്ലെ ഗുരുദേവന്റെ അനുശാസനം. ഇക്കാലത്തിന്നിടയ്ക്കു് സ്വാമിജിയുടെ ജീവിതഗ്രന്ഥത്തിന്റെ മൂന്നും നാലും വാല്യങ്ങൾകൂടി പ്രകാശിതങ്ങളായി.

1920 ജൂലായ് 21–ാംനു- ശ്രീ മാതൃദേവി മഹാസമാധിയടഞ്ഞു. ഈ വിവരം കേട്ടു് വിരജാനന്ദജി ഒരു ജീവച്ഛവംപോലെയായി. അദ്ദേഹത്തിന്റെ ജീവിതയാത്രയിലെ ഓരോ ഘട്ടത്തേയും ഇണക്കിച്ചേർത്തിരുന്ന കണ്ണി മാതൃദേവിയുടെ സ്നേഹവും അനുഗ്രഹവും മാത്രമായിരുന്നു. അമ്മയെപ്പററി പറഞ്ഞു തുടങ്ങിയാൽ മണിക്കൂറുകൾ കടന്നുപോകുന്നതു് അദ്ദേഹമറിയില്ല. അമ്മയെപ്പററി നിരവധി പാട്ടുകളും കവിതകളും അദ്ദേഹം രചിച്ചിട്ടുണ്ടു്. 'സ്മൃതികഥ'യിൽ പറഞ്ഞ ഒരു ഭാഗം ഉദ്ധരിക്കാം: ഒരിക്കൽ മാതൃദേവി കൽക്കത്തയിൽനിന്നു് ജയരാമവാടിയിലേയ്ക്കു് പോവുകയാണു്. ത്രിഗുണാതീതാനന്ദസ്വാമികളാണു് യാത്രാസൗകര്യങ്ങളുടെ മേൽനോട്ടം വഹിക്കുന്നതു്. വിരജാനന്ദജിയും കൂടെയുണ്ടു്. ബർഡ്വാൻവഴിയാണു് യാത്ര — അമ്മ മഞ്ചലിലാണു് സഞ്ചരിക്കുന്നതു്. കാളവണ്ടിയിലായാൽ അമ്മയ്ക്കു് അസൗകര്യങ്ങൾ പലതുമുണ്ടാവുമെന്നു പറഞ്ഞു് ബർഡ്വാനിൽനിന്നു ജയരാമവാടിവരെയുള്ള ദൂരം മഞ്ചലിൽ സഞ്ചരിക്കാൻ ഏർപ്പാടു ചെയ്യുകയാണുണ്ടായതു്. സന്ന്യാസിമാർ രണ്ടുപേരും മഞ്ചലിന്റെ മുമ്പിൽ ഓടിക്കൊണ്ടു് വഴികാണിച്ചു കൊടുക്കുന്നു. മഞ്ചൽ എത്തുന്നതിന്നു് എത്രയോമുമ്പുതന്നെ അവർ അടുത്ത താവളത്തിലെത്തി അമ്മയ്ക്കവിടെ വിശ്രമിക്കുന്നതിന്നുവേണ്ട സൗകര്യങ്ങളെല്ലാം ചെയ്തു കാത്തുനില്ക്കും. കാളീകൃഷ്ണൻ അന്നു് കുട്ടിയാണു്, വീട്ടിൽനിന്നു് വന്നിട്ടേയുള്ളു. ഒരു സത്രത്തിൽ അമ്മ പൂജയ്ക്കിരിക്കുകയാണു്. ഠാക്കൂറിന്നു് നിവേദിക്കാനുള്ള നൈവേദ്യം പൂജാസ്ഥലത്തു് കൊണ്ടുവെച്ചുകൊടുക്കാൻ കാളീകൃഷ്ണനു് അല്പം മടി. താൻ കായസ്ഥനല്ലേ, നൈവേദ്യം തൊടുന്നതു് ശരിയാണോ? അമ്മ സ്നേഹപുരസ്സരം പറഞ്ഞു, 'നീ തന്നെ കൊണ്ടുവരു, അതുകൊണ്ടൊരു ദോഷവും വരാനില്ല, നീ ഠാക്കൂറിന്റെ പുത്രനാണു്.' ഇത്തരം നൂറുകണക്കിനു് സംഭവങ്ങളുടെ സ്മരണ വിരജാനന്ദജിയുടെ ഹൃദയമന്ദിരത്തിൽ മങ്ങാത്ത ശോഭയോടെ എന്നും വിളങ്ങിയിരുന്നു. അദ്ദേഹം പറയും — ''നിർല്ലോഭം നമ്മിൽ കോരിക്കോരി വർഷിക്കുന്ന ആ കൃപ! നമ്മെ മുക്കിക്കുതിർത്തി അലിയിക്കുന്ന ആ പ്രേമധാര! അതു നേരിട്ടു് ലഭിക്കാൻ കഴിയാത്തവർക്കു്, അമ്മയെ ഒരു നോക്കുപോലും കാണാൻ കഴിഞ്ഞിട്ടില്ലാത്തവർക്കു്, അതു മനസ്സിലാക്കാൻ പററില്ല.''

1926 — ലെ മഠത്തിന്റെയും മിഷന്റെയും ചരിത്രപ്രധാനമായ സമ്മേളനത്തിന്നുശേഷം വിരജാനന്ദജിക്കു് വീണ്ടും കർമ്മക്ഷേത്രത്തിലേയ്ക്കു് ഇറങ്ങി വരേണ്ടിവന്നു. മഠത്തിന്റേയും മിഷന്റേയും കൂടുതൽ കാര്യക്ഷമമായ പ്രവർത്തനത്തിന്നുവേണ്ടി ഒരു കാര്യനിർവ്വഹണസമിതി രൂപീകൃതമായപ്പോൾ അദ്ദേഹം അതിന്റെ കാര്യദർശി ആയി തിരഞ്ഞെടുക്കപ്പെട്ടു. ഈ പദം സ്വീകരിക്കാൻ വൈമനസ്യം കാണിച്ചപ്പോൾ ശ്രീ ശാരദാനന്ദസ്വാമികൾ അദ്ദേഹത്തിന്നൊരു കത്തെഴുതി — 'നിങ്ങളാണു് ഞങ്ങൾ (ഠാക്കൂറിന്റെ നേരിട്ടുള്ള ശിഷ്യന്മാർ) കഴിഞ്ഞാൽ പിന്നെ മഠത്തിലെ ഏററവും പഴയ ആൾ. നിങ്ങൾതന്നെ ഈ കമ്മിററിയുടെ സിക്രട്ടറി ആയേ പററൂ.'

1934–ൽ ശ്രീ അഖണ്ഡാനന്ദസ്വാമികൾ മഠാധിപതിയായതോടെ വിരജാനന്ദജിയുടെ ചുമതലകൾ പതിന്മടങ്ങു് വർദ്ധിച്ചു. ആയിടെയാണു് ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ശതവാർഷികോത്സവം വന്നതു്. അതിഗംഭീരവും ലോകവ്യാപകവുമായ ഒരു ഉത്സവപരിപാടിയാണു് ആസൂത്രണംചെയ്യപ്പെട്ടതു്. സന്ന്യാസിമാരെയും ബ്രഹ്മചാരിമാരേയും അഭിസംബോധനചെയ്തുകൊണ്ടു് ആ വർഷത്തിന്റെ ആദ്യത്തിലും അവസാനത്തിലും വിരജാനന്ദജി ചെയ്ത പ്രസംഗം ഇന്നും വായിക്കുന്നവരെ കോൾമയിർക്കൊള്ളിക്കും, സന്ന്യാസജീവിതം ത്യാഗം, ആദ്ധ്യാത്മികത എന്നിവയെക്കുറിച്ചു് പുതിയൊരു വെളിച്ചം നമുക്കതിൽനിന്നു് ലഭിക്കുകയും ചെയ്യും.

1938–ൽ രാമകൃഷ്ണസംഘത്തിന്റെ ഉപാദ്ധ്യക്ഷനായ വിരജാനന്ദജി, ശ്രീ ശുദ്ധാനന്ദസ്വാമികൾ മഹാസമാധിയടഞ്ഞതിനാൽ, അധികം താമസിയാതെ തന്നെ അദ്ധ്യക്ഷപദത്തിൽ അവരോധിക്കപ്പെട്ടു. 13 കൊല്ലക്കാലം അദ്ദേഹം ഈ പദം അലങ്കരിക്കുകയുണ്ടായി. രാമകൃഷ്ണസംഘത്തിലെ ഏററവും ഉയർന്ന പദവിയിൽ ഇരിക്കുന്ന അദ്ദേഹം ഭക്തലോകത്തിന്റെ മുഴുവൻ ആദ്ധ്യാത്മികഗുരുവും ആചാര്യനും സീമാതീതമായ സ്നേഹത്തിന്നും ആദരവിന്നും പാത്രീഭൂതനുമായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ ദൈനംദിനജീവിതം ഏററവും അനാഡംബരവും സ്വച്ഛവും സരളവും ആയിരുന്നു. ഗാംഭീര്യം തുളുമ്പുന്ന മധുരിമ, പൌരുഷം ചിതറുന്ന വ്യക്തിത്വം, പ്രശാന്തിയരുളുന്ന അഭിമാനരാഹിത്യം, ഇവ ജീവിതത്തിന്റെ സവിശേഷതകളായിരുന്നു. ഉജ്ജ്വലവും എന്നാൽ ശാന്തി വർഷിക്കുന്നതുമായ ആ നീണ്ട കണ്ണുകൾ ആരേയും ആകർഷിച്ചു് വശപ്പെടുത്തിയിരുന്നു. തല

പൊക്കാൻ പോലും വയ്യാതെ കഠിനരോഗത്താൽ പീഡിതനായിരിക്കുന്ന സമയത്തുപോലും ആദ്ധ്യാത്മിക ശാന്തിക്കായി ദാഹിച്ചുവരുന്ന ഒരുവനും ആ സമക്ഷത്തിൽനിന്നു് നിരാശയോടെ മടങ്ങേണ്ടിവന്നിട്ടില്ല. ആയിരമായിരം സ്ത്രീപുരുഷന്മാരുടെ 'ഗുരു'വായിരുന്നിട്ടും 'ഗുരുഭാവം' അദ്ദേഹത്തിൽ ലേശംപോലും ഉണ്ടായിരുന്നില്ല. അദ്ദേഹം പറയാറുണ്ടു് — ''ശരിയായ ഗുരു സച്ചിദാനന്ദമാണ്. അദ്ദേഹമിരിക്കുന്നതു് ഉള്ളിലാണു്. അദ്ദേഹമാണു് ശുദ്ധമായ ബുദ്ധിയുടെ പരിവേഷമണിഞ്ഞു് സാധകനെ ശ്രേയോമാർഗ്ഗത്തിൽക്കൂടി മുന്നോട്ടു് കൊണ്ടുപോകുക....ഗുരുവിന്റെ ഈ യഥാർത്ഥരൂപം ശിഷ്യന്റെ ഹൃദയാന്തർഭാഗത്തു് സർവ്വദാ പരിശോഭിക്കുന്നുണ്ടു്. ഗുരുവിന്റെ സ്ഥൂലദേഹം നിലംപതിച്ചാലും ഇതിന്റെ പ്രഭ മങ്ങാതെതന്നെ പരിലസിക്കുന്നു.''

സംഘാദ്ധ്യക്ഷനായി അവരോധിക്കപ്പെട്ടു് അധികനാൾ കഴിയുന്നതിനുമുമ്പു് ഹൃദ്രോഗവും കരൾസംബന്ധമായ രോഗവും അരോഗദൃഢമായിരുന്ന ആ ശരീരത്തെ കാർന്നു് തിന്നാൻ തുടങ്ങി. കെട്ടുകൾ പതുക്കെ പതുക്കെ അയയുകയാണു്, എങ്കിലും കർമ്മക്ഷേത്രത്തിലേയ്ക്കു് ശാരീരികാസ്വാസ്ഥ്യങ്ങളുടെ അലട്ടുകളൊന്നും ബാധിക്കാൻ ആ സന്ന്യാസിവര്യൻ അനുവദിച്ചിരുന്നില്ല. തന്റെ സന്ന്യാസിശിഷ്യന്മാർക്കു് ഇംഗ്ലീഷിൽ നിർദ്ദേശങ്ങൾ നൽകുന്ന ഒരവസരത്തിൽ ശ്രീ വിരജാനന്ദജി പറയുകയുണ്ടായി: 'As the chief monastic servant of the monastic servants who compose our Samgha, I am bound by love, no less duty bound, to serve you all however physically incapacitated I may be to the last breath of my life.' [നമ്മുടെ സംഘാംഗങ്ങളായ സന്ന്യാസിഭൃത്യന്മാരുടെ പ്രധാന സന്ന്യാസിഭൃത്യനായ ഞാൻ, ശാരീരികമായി എത്ര ദുർബ്ബലനായിത്തീർന്നാലും ശരി, സ്നേഹപാശത്താൽ ബദ്ധനായിട്ടെന്നതുപോലെതന്നെ എന്റെ കടമ എന്ന നിലയ്ക്കും എന്റെ അവസാനത്തെ ശ്വാസംവരെ നിങ്ങളെ ഏവരേയും സേവിക്കുവാൻ ബാദ്ധ്യസ്ഥനാണു്.]

സ്വാമിജി ശിഷ്യന്റെ ശിരസ്സിൽ കൈവച്ചനുഗ്രഹിച്ചുകൊണ്ടു് തനിക്കു് തന്റെ ഗുരുദേവനായ ശ്രീരാമകൃഷ്ണദേവനിൽനിന്നു കിട്ടിയ ശക്തിപ്രഭാവത്തെ ശിഷ്യന്റെ ശരീരത്തിലേയ്ക്കു് പകർത്തിക്കൊടുത്തു എന്നു് ഇതിനുമുമ്പു് പറഞ്ഞുവല്ലൊ. അതെപ്പററി വിരജാനന്ദജി തന്റെ ഡയറിയിൽ എഴുതിയിരിക്കുകയാണു്:— 'In the Thakurghar he advised me to look upon the Samgha collectively as Sri Ramakrishna. He has entered into our Samgha.' [പൂജാമുറിയിൽ വെച്ചു അദ്ദേഹമെന്നോടു് സംഘത്തെയാകമാനം ശ്രീരാമകൃഷ്ണനായി കാണണമെന്നു് ഉപദേശിച്ചു. അദ്ദേഹം നമ്മുടെ സംഘത്തിലേയ്ക്കു് പ്രവേശിച്ചിരിക്കുകയാണു്''] രാമകൃഷ്ണസംഘത്തിന്റെ കർമ്മപദ്ധതിയുടെ മർമ്മവും ഇതുതന്നെ. സംഘത്തിനുവേണ്ടി ചെയ്യുന്ന ഓരോ കർമ്മവും ശ്രീരാമകൃഷ്ണദേവനുള്ള പൂജാവിധിയിലെ ഓരോ അംഗമാണു്. പൂജാമുറിക്കകത്തു് കടന്നിരുന്നു് പൂജചെയ്യുക, അടുക്കളയിൽ സംഘാംഗങ്ങൾക്കോ അതിഥികൾക്കോ വേണ്ട ഭക്ഷണം പാകംചെയ്യുക, വിദ്യാലയങ്ങളിൽ പഠിപ്പിക്കുക, ആസ്പത്രികളിൽ ആതുരശുശ്രൂഷ ചെയ്യുക, ആശ്രമത്തിലെ പാത്രം കഴുകുക, മുററമടിക്കുക, ധർമ്മപ്രസംഗങ്ങളും പ്രഭാഷണങ്ങളും നടത്തുക, ശാസ്ത്രാഭ്യസനം ചെയ്യുക – ഇതേതും തുല്യവിലയുള്ള ഉപാസനാക്രമമാണു്, ദേവാനുള്ള അർച്ചനയാണു്. ഒന്നും മററൊന്നിനെക്കാളും മേന്മ ഏറിയതുമല്ല, കുറഞ്ഞതുമല്ല. ഇതാണു് വിവേകാനന്ദസ്വാമികൾ രാമകൃഷ്ണസംഘത്തിന്റെ മുമ്പിൽ വെച്ചുകൊടുത്ത കർമ്മയോഗസിദ്ധാന്തം. തന്റെ ഓരോ ശ്വാസപ്രശ്വാസത്തിലും സ്വാമിജിയുടെ ഉത്തമശിഷ്യനായ വിരജാനന്ദജി ഈ സിദ്ധാന്തത്തെ അനുസ്മരിക്കുകയും അനുസരിക്കുകയും ചെയ്യുവന്നു.

സന്ന്യാസിനിമാർക്കും ബ്രഹ്മചാരിണിമാർക്കും വേണ്ടി ഒരു മഠം തുടങ്ങണമെന്നതു് ശ്രീ വിവേകാനന്ദസ്വാമികളുടെ ഒരു വലിയ ആഗ്രഹമായിരുന്നല്ലൊ. അതു് രൂപംകൊണ്ടതു് 1954–ൽ ശ്രീ മാതൃദേവിയുടെ ജന്മശതാബ്ദിജയന്തി അവസരത്തിൽ ദക്ഷിണേശ്വരത്തു് സ്ഥാപിതമായ 'ശ്രീശാരദാമഠം' എന്ന പേരിലാണു്. പക്ഷെ അതിനു പിന്നിൽ ശ്രീ വിരജാനന്ദജിയുടെ പ്രചോദനവും ഉത്സാഹവുമാണു് പ്രേരകഘടകങ്ങളായി നിന്നതു് എന്നു് പ്രത്യേകം എടുത്തുപറയട്ടെ. 1946–ൽ നടന്ന സന്ന്യാസിമാരുടെത്രൈവാർഷികസമ്മേളനത്തിൽ വെച്ചു് അദ്ധ്യക്ഷപദത്തിൽനിന്നു് ചെയ്ത പ്രസംഗത്തിൽ അദ്ദേഹം പറയുകയുണ്ടായി: – 'സ്ത്രീമഠം വിജയകരമായി രൂപംകൊള്ളുന്നതിനു് യാതൊന്നിന്റെയും അഭാവം അനുഭവപ്പെടുകയില്ലെന്നും യാതൊന്നും തടസ്സമായി നിലകൊള്ളില്ലെന്നും എനിക്കുറപ്പുണ്ടു്.' അന്നു് നിവേദിതാവിദ്യാലയത്തിലുണ്ടായിരുന്ന അന്തേവാസികളാണു് പിന്നീടു് ശാരദാമഠത്തിലെ വ്രതധാരിണികളായതു്. ആ ചെറുപ്പക്കാരികളായ ബ്രഹ്മചാരിണികൾക്കു് അന്നു് ശ്രീ വിരജാനന്ദസ്വാമികൾ നൽകിയ ഉപദേശം ശ്രദ്ധേയമാണു്: – 'ശ്രീ ഠാക്കൂർ, മാതൃദേവി, സ്വാമിജി ഇവരുടെ അപാരകൃപാകടാക്ഷത്താൽ ഇന്നു് നിങ്ങളെ ഒരേ ഉദ്ദേശ്യത്തിന്മേൽ, ഒരേ വ്രതം സ്വീകരിച്ചവരായി, ഒരേ കർമ്മമാർഗ്ഗത്തിൽ ഇറങ്ങിത്തിരിച്ചവരായി കണ്ടിട്ടു് ഞാനെന്റെ സിരകൾതോറും അനുഭവിക്കുന്ന ആനന്ദത്തിനു് ഒരതിരില്ല. എന്റെ ജീവിതകാലത്തുതന്നെ ഇതു് സംഭവിക്കുമെന്നു് എനിക്കു് സ്വപ്നം കാണാൻകൂടി വയ്യായിരുന്നു.......'

ജീവിതാവസാനമായപ്പോഴേയ്ക്കും ദുസ്സഹമായ ശാരീരികപീഡ അദ്ദേഹത്തെ വല്ലാതെ കഷ്ടപ്പെടുത്തി. അതികഠിനമായ വേദന അനുഭവിക്കുന്നതു കണ്ടുകൊണ്ടു് ദുഃഖിതരായി ചുററും നിൽക്കുന്ന സേവകന്മാരോടു് ചിരിച്ചുകൊണ്ടു് അദ്ദേഹം പറയും, 'എന്നെപ്പററി വേവലാതിപ്പെടാനെന്തിരിക്കുന്നു? അദ്ദേഹമെന്നിൽ അപാരമായി കൃപ വർഷിച്ചിട്ടുണ്ടു്. ഒന്നും അങ്ങോട്ടാവശ്യപ്പെടാതെതന്നെ ഇങ്ങോട്ടു് നീട്ടിനീട്ടിത്തരികയാണുണ്ടായിട്ടുള്ളതു്. ഇനി സമയം വന്നാൽ അങ്ങോട്ടു് പറയാതെതന്നെ എടുത്തു് മടിയിലും വെയ്ക്കും.'

അവസാനത്തെ മൂന്നാഴ്ച ജലപാനംപോലും കഴിക്കാതെ ഭക്തന്മാർക്ക് ദർശനമരുളാൻവേണ്ടി മാത്രമെന്നോണം ആ ശരീരം കിടക്കയിൽക്കിടന്നു, അമ്മയുടെ ആഹ്വാനത്തെ കാത്തുകൊണ്ട്. 1951 മേയ് 31-ാംനു- ബ്രാഹ്മമുഹൂർത്തത്തിൽ ശ്രീ മാതൃദേവിയുടെ പ്രിയസന്താനം, യുഗാചാര്യനായ വിവേകാനന്ദസ്വാമികളുടെ പ്രിയ ശിഷ്യൻ, ശ്രീ വിരജാനന്ദസ്വാമികൾ സമാധ്യവസ്ഥയിൽ ശ്രീരാമകൃഷ്ണചരണങ്ങളിൽ ലയിച്ചു.

ലോകഗുരുവായ ശ്രീ വിവേകാനന്ദസ്വാമികളുടെ സന്ന്യാസിസന്താനമായ ശ്രീ വിരജാനന്ദസ്വാമികളുടെ വൈരാഗ്യപ്രദീപ്തമായ ജീവിതകഥ ത്യാഗത്തിൻെറയും സേവനത്തിൻേറയും ഇതിഹാസത്തിൽ അതിശോഭനമായൊരു അദ്ധ്യായത്തെ കുറിക്കുന്നു— തപശ്ചര്യയുടേയും പ്രവർത്തനസാമർത്ഥ്യത്തിൻെറയും അതിശയനീയമായൊരു സമന്വയരംഗം. ഭക്തി, ജ്ഞാനം, യോഗം, കർമ്മം എന്നീ മാർഗ്ഗങ്ങളെ ജീവിതത്തിൽ സമന്വയിച്ചു സാധനാനുഷ്ഠാനങ്ങൾവഴി സനാതനധർമ്മത്തെ പരിപോഷിപ്പിച്ച മഹാപുരുഷന്മാരുടെ കൂട്ടത്തിൽ ശ്രീ വിരജാനന്ദസ്വാമികളുടെ നാമധേയം മററാരുടേതിനേക്കാളും പ്രത്യേകം ശ്രദ്ധാർഹമായി വിരാജിക്കുന്നു.

ഒരിക്കലും മങ്ങാത്ത, എന്നുമെന്നും കൂടുതൽ കൂടുതൽ ജാജ്വല്യമാനമായിക്കൊണ്ടുവരുന്ന ആ അഗ്നിശിഖ, രാമകൃഷ്ണവിവേകാനന്ദന്മാരുടെ ശക്തിജ്യോതിസ്സ്, നമ്മെ ഏവരേയും പ്രബുദ്ധരാക്കിത്തീർക്കട്ടെ !

---

# വിരക്തവിചിന്തനം

**തകഴി, ഇ. ആർ. പിള്ള**

പാരിതെന്നു വൃഥാ വചിക്കുന്നൊരീ
ഘോരമാകും നരകേ വസിച്ചിടാൻ
തീരെയാശയെനിക്കില്ലയീശ ! നിൻ-
ചാരുതൃപ്പദസേവതാൻ പോരുമേ. 1

കത്സിതങ്ങളാം ദുഷ്കൃതവാഴ്ചിനാൽ
മത്സരങ്ങൾ നിറയുമീ ലോകത്തിൽ
വത്സനീ ഞാൻ വലയിൽ കുടുങ്ങിയ
മത്സ്യമെന്നപോലയ്യോ ! വലയുന്നു. 2

വിത്തമംഗനയെന്നിവ രണ്ടിലും
ചിത്തമോഹം പിടിപെട്ടധർമ്മങ്ങൾ
മർത്ത്യരെത്രയോ നിത്യം നടത്തുന്നു
നിത്യ നിർമ്മല ! നിൻനിനവെന്നിയേ. 3

സ്വല്പവും ധനം കൈയിലില്ലാത്തവൻ
സൽപുമാനെന്നിരിക്കിലുമൂഴിയിൽ
അപ്പുമാന തുണയില്ലൊരുത്തരും
ത്വല്പദാംബുജമെന്യേ ജഗൽപതേ ! 4

സ്വന്തസൗഖ്യം നിനച്ചപത്യങ്ങളെ
സന്തതം പുലർത്തീടുന്നൊരമ്മയും
ഹന്ത ! വിത്ത ക്ഷതിയാന്ന പുത്രനെ
സ്വന്തമെന്നു നിനച്ചിടാതായിടും. 5

പെററ മാതാവു പോററി വളർത്തിയോ—
രുററ പുത്രൻ യുവത്വത്തിലെത്തവേ
മുററിടും ധനമെന്നല്ല ചിത്തവും
കാമവാണിവേണിമാക്കേകുന്നു. 6

ലോകനാഥനപജീവനത്തിനാ—
യേകിയോരു കരങ്ങളാലേതുമേ
ശോകമെന്യേ നരഹത്യ ചെയ്തിടും
ലോകർ വാഴുമീ ലോകം ഭയാനകം. 7

മന്നിതിൽ സഹജീവികളായിടു—
മന്യജന്തുക്കളെക്കൊന്നു നിർദ്ദയം
തന്നുദരം നിറയ്ക്കുന്ന മർത്ത്യൻെറ
നിത്യകർമ്മം നിനയ്ക്കുവയ്യേതുമേ. 8

നാഗപാളികൾ നന്മരക്കൂട്ടങ്ങൾ
ക്ഷീരജീവികൾ പക്ഷിജാലങ്ങളും
മാനുഷരും മൃഗങ്ങളുമീശ്വര !
പാരിടത്തിൽ സമങ്ങൾ തേ സർവ്വവും. 9

സൃഷ്ടിരക്ഷണസംഹാരശക്തനാം
വിഷ്ടപേശ്വര, നിൻനിലയോർക്കാതെ
കഷ്ടമേ ! 'ഞാനി'തെന്നു കരുതിടും
ദുഷ്ടഭാവനയെത്രയോ ദുസ്സഹം ! 10

ഭിക്ഷ വല്ലതും കിട്ടുവാൻ നിഃസ്വനാം
ഭിക്ഷുകൻ ധനിയോടിരന്നീടവേ
ഭിക്ഷ നല്കാതെ രൂക്ഷനായർത്ഥിയെ
അക്ഷണമാട്ടിയോടിപ്പു നിർദ്ദയം. 11

ശാന്തിദമാമഹർമ്മുഖവേളയിൽ
നിന്തിരുനാമമോതിയ നാവിനാൽ
ഹന്ത ! മർത്ത്യനനൃതവചസ്സുക-
ളെന്തുമാത്രമുരയ്ക്കുന്നതീശ്വര ! 12

ഊഴിതന്നിൽ മിഴിനീർ മഴപോലെ
പാഴിലയ്യോ ! പൊഴിച്ചു ദിവാനിശം
വാഴമേഴയാമെൻ പിഴയാകവേ
ആഴിവർണ്ണ, പൊറുത്തു തുണയ്ക്കണേ ! 13

അന്തമററോരധർമ്മകർമ്മങ്ങളാൽ
വൻതമസ്സും നിറയുമീലോകത്തിൽ
എന്തിനായിവൻ ജീവിച്ചിടുന്നു; "ഓം
ശാന്തി ! ശാന്തി !" മതി മതി ജീവിതം 14

---

# ഒരു തീർത്ഥയാത്ര-2

### വൈശ്രവണത്തു് രാമൻനമ്പൂതിരി

മാർച്ച് 18-ാം തീയതി ഉച്ചതിരിഞ്ഞു് സുമാർ മൂന്നു മണിയോടുകൂടി ഞങ്ങൾ സാരനാഥം ദർശിക്കുവാൻ പുറപ്പെട്ടു. സാരനാഥം ത്യാഗമൂർത്തിയായ ഭഗവാൻ ശ്രീബുദ്ധന്റെ ആദ്യോപദേശസ്ഥാനമായി കരുതപ്പെടുന്നു. വിശ്വനാഥക്ഷേത്രത്തിൽനിന്നു് അഞ്ചാറു നാഴിക ദൂരത്താണു് ശാന്തസുന്ദരമായ ആ സ്ഥാനം സ്ഥിതിചെയ്യുന്നതു്.

അനേകം നൂററാണ്ടുകൾക്കുമുമ്പുള്ള ബുദ്ധപ്രതിമകളും പ്രാചീനകലാവശിഷ്ടങ്ങളും മററും പ്രദർശിപ്പിച്ചിട്ടുള്ള ഒരു മ്യൂസിയം അവിടെയുണ്ടു്. ഭിത്തികളിൽ ബുദ്ധദേവന്റെ ത്യാഗസുരഭിലമായ ജീവിതത്തിന്റെ പല ഭാഗങ്ങളും ഹൃദയാവർജ്ജകമായ രീതിയിൽ ചിത്രീകരിച്ചിട്ടുണ്ടു്. തൊട്ടടുത്തു് ശ്രീ ബുദ്ധനെ പ്രതിഷ്ഠിച്ച ഒരു പുണ്യക്ഷേത്രവുമുണ്ടു്. ബുദ്ധദേവൻ വിഗ്രഹാരാധനയെ പ്രോത്സാഹിപ്പിച്ചില്ല. എന്നാൽ മഹാസമാധിക്കുശേഷം ശ്രീ ബുദ്ധദേവനെത്തന്നെ പ്രതിഷ്ഠിച്ച പുണ്യക്ഷേത്രങ്ങൾ ശതക്കണക്കിൽ ഉയരുവാൻ തുടങ്ങിയെന്നുള്ളതു് ആധ്യാത്മികോന്നതിയുടെ ആരംഭദശയിൽ ക്ഷേത്രങ്ങൾക്കു് അനപേക്ഷണീയമായ ഒരു സ്ഥാനമുണ്ടെന്നാണു് കാണിക്കുന്നതു്. ഭാരതത്തിലെ സുവർണ്ണകാലത്തെ അനുസ്മരിപ്പിക്കുന്ന ആ മനോഹരസ്ഥാനങ്ങൾ എല്ലാം ദർശിച്ചു് ഏഴു മണിയോടുകൂടി കാശിയിലേയ്ക്കു് മടങ്ങി എത്തി.

മുമ്പു് രണ്ടുതവണ വിശ്വനാഥദർശനത്തിന്നു് പോയപ്പോഴും അനിയന്ത്രിതമായ തിരക്കുകാരണം അടുത്തു ചെന്നു് വിശ്വനാഥവിഗ്രഹം സ്പർശിക്കുവാനും ആരാധിക്കുവാനും സാധിക്കാതെവന്നതിൽ ഞങ്ങൾക്കു് കുറഞ്ഞൊരു കുണ്ഠിതമുണ്ടായിരുന്നു. 'ഹേ ഭഗവൻ, കൃപാമൂർത്തേ, അതിന്നു് ഒരവസരം തരണേ' എന്ന പ്രാർത്ഥനാപൂർവ്വം മൂന്നാമത്തും ദർശനത്തിന്നു് പുറപ്പെട്ടു.

ആ ഭക്തവത്സലൻ ആശ്രിതരുടെ പ്രാർത്ഥന കേൾക്കാതിരിക്കുമോ? പാണിപാദാദ്യവയവങ്ങൾ വാസ്തവത്തിൽ ഇല്ലാത്തവനാണെങ്കിലും തന്തിരുവടി എല്ലാം കാണുന്നവനും എല്ലാം കേൾക്കുന്നവനുമാണെന്നു്,

അപാണിപാദോ ജവനോ ഗ്രഹീതാ
പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ.

എന്നിപ്രകാരം ഉപനിഷത്തുകൾ ഘോഷിക്കുന്നുണ്ടല്ലൊ. അതു് വ്യക്തമാക്കുകയാണോ എന്നു് തോന്നുംവണ്ണം അപ്പോൾ അവിടെ തീരെ ബഹളമുണ്ടായിരുന്നില്ല. ഞങ്ങൾ അടുത്തുചെന്നു് യഥേഷ്ടം വന്ദിക്കുകയും സ്പർശിക്കുകയും പൂജിക്കുകയും ചെയ്തു. നമ്മുടെ പ്രാർത്ഥന ആ കൃപാമൂർത്തി ചെവിക്കൊള്ളുന്നുണ്ടെന്നറിയുമ്പോൾ നമ്മുടെ ഹൃദയത്തിൽ ആനന്ദകല്ലോലം അലയടിക്കുവാൻ തുടങ്ങുന്നു. അവിടുത്തെ ഭക്തവാത്സല്യത്തെ പുകഴ്ത്തിക്കൊണ്ടു് ഞങ്ങൾ മടങ്ങി. അന്നു രാത്രിതന്നെ അവിടെനിന്നു് അയോധ്യയ്ക്കു് പുറപ്പെട്ടു.

19-ാം തീയതി പ്രഭാതത്തിൽ മര്യാദാപുരുഷോത്തമനായ ഭഗവാൻ ശ്രീരാമചന്ദ്രന്റെ അവതാരസ്ഥാനമായ അയോധ്യയിൽ എത്തിച്ചേർന്നു. താപത്രയംകൊണ്ടു് തപിക്കുന്നവരുടെ താപങ്ങൾ ശമിപ്പിച്ചുകൊണ്ടും തിരമാലകളുടെ പാവനശബ്ദങ്ങളാൽ തന്തിരുവടിയുടെ പുണ്യനാമങ്ങൾ ഉച്ചരിച്ചുകൊണ്ടും പുണ്യദായിനിയായ സരയു ഒഴുകുന്നു. ആ പാവനജലത്തിൽ സ്നാനംചെയ്തു് പുണ്യക്ഷേത്രങ്ങളുടെ ദർശനാർത്ഥം പുറപ്പെട്ടു. അയോധ്യയിൽ നൂറുകണക്കിൽ ക്ഷേത്രങ്ങളും സ്നാനഘട്ടങ്ങളുമുണ്ടു്. എല്ലാം ദർശിക്കണമെങ്കിൽ അനേകമാസങ്ങൾതന്നെ വേണ്ടിവരും. പ്രധാന സ്ഥലങ്ങൾ ദർശിച്ചു് മടങ്ങാമെന്നേ ഞങ്ങൾ കരുതിയിരുന്നുള്ളു. അവിടെയുള്ള ക്ഷേത്രങ്ങളിൽ പ്രാധാന്യവും പ്രാഥമ്യവും കല്പിച്ചിട്ടുള്ളതു് ശ്രീഹനുമാന്റെ ക്ഷേത്രത്തിന്നാണു്. ഭക്തദർശനം ഭഗവദ്ദർശനത്തേക്കാൾ ഒട്ടും അപ്രധാനമല്ലെന്നു് കാണിക്കുവാനായിരിക്കാം അപ്രകാരം വെച്ചിരിക്കു

ന്നതു്. ഞങ്ങൾ ആദ്യം ഹനുമത്ക്ഷേത്രത്തിൽ ചെന്നു് തിരുനാമോച്ചാരണമാത്രത്തിൽ ആനന്ദ ബാഷ്പമൊഴുക്കി നൃത്തമാടുന്ന ആ മഹാഭാഗവ താവതംസത്തെ ഭക്തിപൂർവ്വം ദർശിച്ചു. ഇന്നും അവിടെ ആ ഭാഗവതോത്തമന്റെ വംശജർ ദർശനാർത്ഥം വരുന്നവരുടെ കൈയിൽനിന്നു് പ്രസാദം സ്വീകരിച്ചു് സാനന്ദം അവിടവിടെ തുള്ളിച്ചാടി നടക്കുന്നു. പിന്നെ തന്തിരുവടി യുടെ അവതാരസ്ഥലം ദർശിച്ചു. മഥുരയിലും കാശിയിലും മററുമുള്ളതുപോലെ ഇവിടേയും മുഹമ്മദീയചക്രവർത്തിമാരുടെ കാലത്തു് ഒരു പള്ളി പണിചെയ്യിട്ടുണ്ടു്! ദേശകാലഭേദമനു സരിച്ചു് ചില ഭേദങ്ങൾ ആരാധനാസംപ്രദാ യങ്ങളിൽ കാണാമെങ്കിലും സർവ്വമതങ്ങളും മനു ഷ്യനെ ഉയർത്തുവാനും സംസ്കാരസമ്പന്നനാക്കു വാനുമാണു് ഉണ്ടായിട്ടുള്ളതു്. മതത്തിന്റെ അഭിവൃദ്ധി പ്രേമപൂർവ്വമുള്ള ആലിംഗനത്തിലൂടെ യാണു്, രക്തപ്രവാഹത്തിലൂടേയല്ല. എന്നാൽ മനുഷ്യൻ പലപ്പോഴും ഈ മഹാതത്വം മറന്നു് നിസ്സാരമായ ഭേദങ്ങളുടെ പേരിൽ പരസ്പരം കലഹിക്കുകയും രക്തമൊഴുക്കുകയും ചെയ്യുന്നു. അപ്രകാരമുള്ള അജ്ഞരുടെ കുത്സിതചേഷ്ടക ളുടെ ചില നഗ്നചിത്രങ്ങളാണു് മേൽ കാണി ച്ച സംഭവങ്ങൾ. ഇപ്പോൾ അവതാരസ്ഥലത്തു് ലഹള പൊട്ടിപ്പുറപ്പെടാതിരിക്കുവാനായി പ ട്ടാളം കാവൽ നിൽക്കുന്നുണ്ടു്! തൊട്ടടുത്തുതന്നെ ഒരു സ്ഥലത്തു് അവതാരസ്മാരകമായി ഒരു ചെ റിയ ക്ഷേത്രം നിർമ്മിച്ചു് അവിടെ പൂജാദികൾ നടന്നുവരുന്നു. ഇരുപതു കൊല്ലമായി അവിടെ അഖണ്ഡനാമമഹായജ്ഞം നടന്നുവരുന്നു. തിരു നാമശ്രവണത്താൽ രോമാഞ്ചിതകളേബരനാ യി ആനന്ദനൃത്തമാടുന്ന ആഞ്ജനേയൻ പള്ളി യിൽ ഒന്നും നടക്കുവാൻ സമ്മതിക്കുന്നില്ലത്രേ. ഏതോ ഒരു മഹാശക്തി ഇന്നും അവിടെ സ ന്നിധാനം ചെയ്യുന്നുണ്ടെന്നു് അവിടെ ചെല്ലു മ്പോൾ നമുക്കു് അനുഭവപ്പെടും.

ഭരതൻ തന്തിരുവടിയുടെ വിയോഗ ത്താൽ സന്തപ്തനായി അവിടത്തെ ശ്രീപാദുക കളിൽ സർവ്വവും സമർപ്പിച്ചു് ഗോമൂത്രത്തിൽ യവം പാകംചെയ്തു ഭക്ഷിച്ചു് 14 സംവത്സരം ശ്രീപാദസേവയും രാജ്യപരിപാലനവും നിർവ്വ ഹിച്ച പുണ്യസ്ഥലത്തേയ്ക്കാണു് പിന്നെ ഞങ്ങൾ പോയതു്. ആ പാവനസ്ഥലം ദർശിച്ചു് ആത്മാവിനെ കൃതാർത്ഥമാക്കി. ഭാരതം ഇന്നും ആഗ്രഹിക്കുന്നതു് രാമരാജ്യം പുനഃസ്ഥാപിക്കു വാനാണു്. ചരിത്രത്തിന്നു് എത്തിനോക്കു വാൻപോലും കഴിയാത്ത ആ പ്രാചീനകാലത്തു പോലും ഭാരതം സംസ്കാരസമ്പന്നവും ആദർ ശപൂർണ്ണവുമായിരുന്നുവെന്നാണു് അതു് കാണിക്കു ന്നതു്. അന്നത്തെ സംസ്കാരസമ്പന്നമായ ഭാര തത്തെപ്പററി ചിന്തിക്കുമ്പോൾ നമ്മുടെ ഹൃദയം ആനന്ദതുന്ദിലമായിത്തീരുന്നു.

നാഹം ജാനാമി കേയൂരേ, നാഹം ജാനാമി കുണ്ഡലേ
നൂപുരേ ത്വഭിജാനാമി നിത്യം പാദാഭിവന്ദനാത്.

സീതാദേവിയുടെ ആഭരണങ്ങളായിരിക്കുമോ എന്നു് സംശയിച്ചു് സുഗ്രീവൻ ചില ആഭരണ ങ്ങൾ രാമലക്ഷ്മണന്മാരെ കാണിച്ചുകൊടുക്കുന്നു. അപ്പോൾ ലക്ഷ്മണൻ പറയുകയാണു്, ''ഈ കേയൂരങ്ങളും കുണ്ഡലങ്ങളും ആരുടെ എന്നു് എനിക്കു് അറിഞ്ഞുകൂടാ, എന്നാൽ നിത്യവും ശ്രീപാദങ്ങൾ വന്ദിക്കാറുള്ളതിനാൽ ഈ നൂപു രങ്ങൾ ദേവിയുടേതാണെന്നു് ഞാൻ നല്ല വണ്ണമറിയുന്നു.'' ഹാ ഹാ !! എന്തൊരു ദിവ്യ വും ഉത്കൃഷ്ടവുമായ സംസ്കാരം. സഹോദര പത്നിയുടെ കുണ്ഡലങ്ങളോ വളകളോ ഞാൻ മുമ്പു് കണ്ടിട്ടില്ല. നിത്യവും പാദപത്മം വന്ദി ക്കാറുള്ളതിനാൽ ആഭരണങ്ങൾ നല്ലവണ്ണമറി യുന്നു. നഗ്നചിത്രങ്ങൾ കണ്ടു് ആനന്ദിക്കുന്ന ഇന്നത്തെ വിഷയലമ്പടന്മാർക്കു് ഈ മഹാവാക്യ ത്തിന്റെ മഹിമാതിശയം എങ്ങനെ ഗ്രഹിക്കു വാൻ കഴിയും? അപ്രകാരമുള്ള ദിവ്യസംസ്കാര ത്തിന്റെ സ്മാരകങ്ങളായ അനേകം സ്ഥലങ്ങൾ ദർശിച്ചു് ഞങ്ങൾ ഉച്ചയോടുകൂടി റെയിൽവേ സ്റ്റേഷനിലേയ്ക്കു മടങ്ങി. ഉച്ചയ്ക്കുള്ള വണ്ടി യിൽ കയറി വൈകുന്നേരം അലഹാബാദിൽ തന്നെ എത്തിച്ചേർന്നു. അവിടെ ലഹള അപ്പോഴും ശമിച്ചിരുന്നില്ല. അതുകൊണ്ടു് അവിടെ താമസിക്കാതെ രാത്രി 9 മണിക്കുള്ള വണ്ടിയിൽ തന്തിരുവടിയുടെ നിത്യസാന്നിധ്യ മുള്ള ശ്രീ മഥുരയിലേക്കു് പുറപ്പെട്ടു. ആഗ്ര യിൽ ഇറങ്ങി അവിടെനിന്നു് ബസ്സുവഴിക്കാ ണു് മഥുരയ്ക്കു് പോന്നതു്. ഉച്ചയോടുകൂടി മഥു രയിൽ എത്തി. ഉടൻതന്നെ അവിടെനിന്നു് ആറുനാഴികമാത്രം ദൂരമുള്ള ശ്രീ വൃന്ദാവനത്തി ലേയ്ക്കുപോന്നു. രണ്ടുമണിയോടുകൂടി ഭക്തി ദേവിയുടെ വിഹാരരംഗമായ ശ്രീ വൃന്ദാവന

ത്തിൽ എത്തിച്ചേർന്നു. അവിടെ ശ്രീരാമകൃഷ്ണ സേവാശ്രമത്തിൽ വന്നു് വിശ്രമിച്ചു. വൃന്ദാവനത്തിലെ ശ്രീരാമകൃഷ്ണസേവാശ്രമം ഇപ്പോഠം പുതുക്കി പണിചെയ്തിരിക്കുന്നു. ലക്ഷക്കണക്കിൽ സംഖ്യ ചെലവുചെയ്തു് ഇപ്പോഠം നിർമ്മിച്ച ഈ സ്ഥാനം അതിമനോഹരമായിട്ടുണ്ടു്! ആസ്പത്രിയും അതിഥിമന്ദിരവും ആശ്രമവുമെല്ലാം നിർമ്മിക്കപ്പെട്ടിട്ടുണ്ടു്. സ്വാമി കൃപാനന്ദജിയാണു് ഇതിൻെറ അദ്ധ്യക്ഷൻ. വൃന്ദാവനത്തിൽ വരുന്ന ആയിരമായിരം രോഗപീഡിതരുമനാഥരുമായവക്കു് ഈ മഹാസ്ഥാപനം ശാന്തിയും സുഖവും കൊടുത്തുകൊണ്ടു് സർവ്വോത്കർഷേണ വർത്തിക്കുന്നു. അതിഥിമന്ദിരത്തിൽ ഞങ്ങഠംക്കു് താമസിക്കുവാൻ സർവ്വസൌകര്യങ്ങളും ഏർപ്പെടുത്തിത്തന്നു. മൂന്നു ദിവസം ഞങ്ങഠം അവിടെ ആനന്ദഭരിതരായി താമസിച്ചു. ആദ്യദിവസംതന്നെ കുറച്ചു വിശ്രമിച്ചതിന്നുശേഷം തന്തിരുവടിയുടെ അതിപാവനങ്ങളായ വിഹാരരംഗങ്ങഠം ദർശിച്ചു് ആത്മാവിനെ കൃതാർത്ഥമാക്കുവാനായി പുറപ്പെട്ടു.

ശ്രീ വൃന്ദാവനത്തിലെ പാറകളെപ്പോലും അലിയിക്കുന്ന മോഹനമായ വേണു തൃക്കയ്യിൽ എടുത്തു് ബ്രഹ്മാണ്ഡത്തെ മുഴുവൻ കോരിത്തരിപ്പിച്ചുകൊണ്ടു മോഹനമായി വേണുഗാനം ചെയ്ത "വംശീവടം" എന്ന പാവനസ്ഥാനമാണു് ആദ്യം ചെന്നു ദർശിച്ചതു്. ആ ദിവ്യസ്ഥാനം ദർശിക്കുമ്പോഠം ഏതൊരു ഭഗവത് പ്രേമിയുടെയും ശരീരം രോമാഞ്ചിതവും നേത്രങ്ങഠം ആനന്ദാശ്രുക്കളാൽ ക്ലിന്നവുമായിത്തീരുന്നു. ആ പാവനസ്ഥാനത്തുവെച്ചുതന്നെയാണത്രെ മഹാരാസലീല നടന്നതും. വൃന്ദാവനത്തിൽ രാസലീല നടന്നതു് രണ്ടു സ്ഥാനങ്ങളിലാണത്രേ. ഒന്നു് വംശീവടം, രണ്ടു് സേവാകുഞ്ജം. അതിൽ വംശീവടത്തിൽവെച്ചു് മഹാരാസവും സേവാകുഞ്ജത്തിൽവെച്ചു് ശ്രീ രാധികയോടുകൂടി മാത്രം ചെയ്ത രാസവുമാണത്രേ ആടിയതു്. മഹാരാസലീലാദർശനാർത്ഥം എത്തിയ ശ്രീപരമേശ്വരൻ, ബ്രഹ്മാവു്, വേദവ്യാസാദിമുനീശ്വരന്മാർ, ഭക്താവതംസമായ ഹനുമാൻ മുതലായവരേയല്ലാം അവിടെ പ്രതിഷ്ഠിച്ചിട്ടുണ്ടു്!

**അംഗനാമംഗനാമന്തരേ മാധവോ**
**മാധവം മാധവം ചാന്തരേണാംഗനാ.**

എന്നിപ്രകാരം ഒരു ഗോപിക, ഒരു ഭഗവാൻ, എന്ന ക്രമത്തിൽ അനേകം സ്വരൂപമെടുത്തു് ആടിയ മഹാരാസലീല അവിടെ ഭംഗിയിൽ ചിത്രീകരിച്ചിട്ടുണ്ടു്. ആ പുണ്യസ്ഥാനം ദർശിക്കുമ്പോഠം നമ്മുടെ മനസ്സു് ഏതോ ഒരു ദിവ്യലോകത്തിൽ സഞ്ചരിക്കുന്നതുപോലെ തോന്നുന്നു. അതിൽ ആശ്ചര്യമെന്താണുള്ളതു്? സർവ്വോപനിഷത്സംഗ്രഹമായ ഭഗവദ്ഗീതപോലും വൃന്ദാവനലീലയുടെ മുമ്പിൽ ഒരുപടി താഴേയാണെന്നു് ശ്രീ വിവേകാനന്ദസ്വാമിജി തൻെറ മദിരാശിപ്രസംഗത്തിൽ പ്രേമോന്മത്തനായി ഉച്ചൈസ്തരമുദ്ഘോഷിക്കുന്നു. ഗീതയിൽ ഗുരുവും ശിഷ്യനും ഉപദേശവും സാധനയും സാധ്യവുമെല്ലാമുണ്ടു്. എന്നാൽ ഇവിടെ വൃന്ദാവനലീലയിൽ ഗുരുവില്ല, ശിഷ്യനില്ല, ഉപദേശമില്ല, സാധനയില്ല, സാധ്യമില്ല, മുക്തിയിൽ പോലും ആഗ്രഹമില്ലാത്ത കേവലം പ്രേമോന്മാദം മാത്രം, ഹാ ഹാ! ആ പാവനലീലാരംഗങ്ങളുടെ ദർശനത്തിൽ ആരാണു് ആനന്ദസാഗരകല്ലോലങ്ങളിൽ മുങ്ങിപ്പോകാതെ ഇരിക്കുക?

അതിൻെറ സമീപത്തിൽതന്നെ സ്ഥിതിചെയ്യുന്ന 'ജ്ഞാനഗുദഡി' എന്ന പുണ്യസ്ഥാനമാണു് പിന്നെ ചെന്നു് ദർശിച്ചതു്. ഭഗവത് സന്ദേശവാഹകനായി ഉദ്ധവൻ വൃന്ദാവനം പ്രാപിച്ചു് ഗോപിമാരുടെ അനുപമവും ദിവ്യവുമായ ഭക്തിപ്രകർഷം കണ്ടു് ആനന്ദപരവശനായി അവരുടെ പാദപാംസുക്കളിൽ കിടന്നുരുണ്ടുവല്ലൊ. ആ പുണ്യസ്ഥാനമാണു് ഇതു്.

അവിടെ രണ്ടു വൃക്ഷങ്ങഠം തറ കെട്ടിനിർത്തിയിരിക്കുന്നു. ഭക്തവൃന്ദങ്ങഠം ഭക്തിശ്രദ്ധാപുരസ്സരം അവിടെ വന്നു് വന്ദിക്കുന്നു. ആ പരമഭാഗവതകളായ ഗോപിമാരുടെ അതിപാവനമായ പാദപാംസുക്കഠം ഭക്തരുന്മത്തരായി ശിരസ്സിൽ ധരിച്ചു് കൃതാർത്ഥരായി തീരുന്നു. പാദപാംസുക്കളുടെ മഹിമയെപ്പററി ഭക്താവതംസമായ ഉദ്ധവൻ ഇപ്രകാരം പാടുന്നു:

**ആസാമഹോ ചരണരേണുജുഷാമഹം സ്യാം**
**വൃന്ദാവനേ കിമപി ഗുല്മലതൌഷധീനാം**
**യാ ദുസ്ത്യജം സ്വജനമാര്യപഥം ച ഹിത്വാ**
**ഭേജേ മുകുന്ദപദവീം ശ്രുതിഭിർവ്വിമൃഗ്യാം.**

"ഒരിക്കലും സാധാരണക്കാക്കു് ഉപേക്ഷിക്കുവാൻ കഴിയാത്ത സ്വജനങ്ങഠം, പുത്രമിത്രാ

ദികരം, ഭത്താക്കന്മാർ എന്നു വേണ്ട തങ്ങളുടെ ധമ്മത്തെപ്പോലും ഉപേക്ഷിച്ച് ശ്രുതികരംക്കു പോലും കണ്ടെത്തുവാൻ കഴിഞ്ഞിട്ടില്ലാത്തതും ഇന്നും അന്വേഷിച്ചുകൊണ്ടിരിക്കുന്നതുമായ തന്തിരുവടിയുടെ തൃപ്പാദപദ്മത്തെ സവ്വാത്മനാ ശരണം പ്രാപിച്ച ഗോപിമാരുടെ ശ്രീപാദങ്ങളാൽ പവിത്രതമമായിത്തീന്ന വൃന്ദാവനപാംസു ശിരസ്സിൽ ധരിക്കുവാനായി ഇവിടെ ഏതെങ്കിലും ഒരു മൂലയിൽ ഒരു പിഞ്ചുപുല്ലായിട്ടെങ്കിലും ജനിക്കുവാനുള്ള മഹാഭാഗ്യം തന്നനുഗ്രഹിക്കണമേ.'' ഹേ കൃപാസിന്ധോ, അത്രയും പുണ്യപ്രദമായ ആ ദിവ്യസ്ഥാനം ദശിക്കുവാനും ആ പാംസു ധരിക്കുവാനുമുള്ള അവസരം തന്നനുഗ്രഹിച്ച അവിടുത്തെ കരുണയ്ക്കു് അനന്തകോടി നമസ്കാരം.

പിന്നെ ദശിച്ചതു് രംഗനാഥജിയുടെ പുണ്യക്ഷേത്രമാണു്. ഭക്തവയ്യനായ ശ്രീരാമാനുജാചായ്യർ ഇവിടെ തന്തിരുവടിയെ പ്രതിഷ്ഠിക്കുകയും വളരെ ദിവസം ഇവിടെ ഇരുന്നു് ഭഗവത്സേവ ചെയ്യുകയും ചെയ്തുവത്രെ. ഈ ക്ഷേത്രം ദക്ഷിണഭാരതത്തിലെ സമ്പ്രദായമനുസരിച്ചു് നിമ്മിക്കപ്പെട്ടതാണു്. പൂജാദികളെല്ലാം അതുപോലെതന്നെ നടത്തപ്പെടുന്ന സ്ഥാനവുമാകുന്നു. നൂറു കണക്കിൽ ഭക്തന്മാക്കു് ഇവിടെ വന്നു് താമസിക്കത്തക്ക സൌകയ്യങ്ങരം എല്ലാം ഈ മഹാക്ഷേത്രത്തിൽ ചെയ്തിട്ടുണ്ടു്. ഇവിടെ രഥോത്സവകാലമായിരുന്നു ഇതു്. ഇത്രയും സ്ഥാനങ്ങരം ദശിച്ചു് ഞങ്ങരം ആശ്രമത്തിലേക്കുതന്നെ മടങ്ങി. ആശ്രമത്തിൽ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ സാന്നിധ്യത്തിൽ നിത്യവും വൈകുന്നേരം നടത്താറുള്ള ഭജനകീത്തനാദികളിൽ പങ്കുകൊണ്ടു.

പിറേറദിവസം രാവിലെ സേവാകുഞ്ജത്തിലേയ്ക്കാണു് ആദ്യം പോയതു്. രാസലീലാവസാനത്തിൽ തന്തിരുവടി ക്ഷീണിച്ചപ്പോരം ശ്രീരാധികാദേവി തന്തിരുവടിയെ ശുശ്രൂഷിച്ച പുണ്യസ്ഥാനമാണു് ഇതു്. വള്ളിക്കുടിലുകരം നിറഞ്ഞ ഈ പുണ്യസ്ഥലം ഇന്നും സന്ദശ്കരെ ഭക്ത്യുന്മത്തരാക്കിത്തീക്കുന്നു. ഇവിടേയും വംശീവടത്തിലും നിത്യവും രാസലീല നടക്കുന്നുവെന്നാണു് ഭക്തജനങ്ങളുടെ വിശ്വാസം. ഇവിടെ രാത്രി ആരേയും താമസിക്കുവാനനുവദിക്കാറില്ല. വള്ളിക്കുടിലുകളുടെ ഇടയിൽ ചെറിയ ഒരു രാധാകൃഷ്ണക്ഷേത്രവുമുണ്ടു്. അവിടവിടെ ഭക്തന്മാക്കു് ഇരുന്നു ഭജിക്കുവാനുള്ള തറകളുമുണ്ടു്. സന്ധ്യയ്ക്കു് ഭജനകീത്തനങ്ങരം ഇടയ്ക്കിടെ ഇവിടെ നടക്കാറുണ്ടു്. രാസലീലാവസാനത്തിൽ ശ്രീ രാധികാദേവിക്കു് ദാഹം സഹിക്കാതായപ്പോരം തന്തിരുവടി ഓടക്കുഴൽകൊണ്ടു് ഒരു തീത്ഥമുണ്ടാക്കിയത്രേ. ഇതെല്ലാം ദർശിച്ചു് സമീപത്തിൽതന്നെയുള്ള നിധുവനത്തിലേക്കു് പോയി. ഈ സ്ഥാനവും സേവാകുഞ്ജംപോലെതന്നെ ഇന്നും വള്ളിക്കുടിലുകരംകൊണ്ടു് നിറഞ്ഞ വനപ്രദേശമാണു്.

ഭക്തമീരയുടെ ഗുരു ഗുണഹരിദാസജി തന്തിരുവടിയോടുകൂടി ക്രീഡിച്ചിരുന്ന പുണ്യസ്ഥാനമാണത്രേ ഇതു്! ഹരിദാസജിയുടെ സമാധിസ്ഥലമായാണു് ഇന്നു് അതു് വന്ദിക്കപ്പെടുന്നതു്. ഭക്തമീര ഇരുന്നു് ഭജിച്ചിരുന്ന സ്ഥാനവും പിന്നെ ചെന്നു് ദർശിച്ചു. മഹാത്മാവായ ജീവഗോസ്വാമി മീരയെ വന്ദിക്കുവാൻ ഇവിടെ വന്നുവത്രേ. ആദ്യം മീര ജീവഗോസ്വാമിയെ ദർശിക്കുവാൻ ചെന്നപ്പോരം താൻ പുരുഷനായതിനാൽ സ്ത്രീദർശനം ചെയ്യാറില്ലെന്നു് പറഞ്ഞു് ദർശനത്തിന്നു് അനുവാദം കൊടുത്തില്ല. ഈ വൃന്ദാവനത്തിൽ തന്തിരുവടിയൊഴികെ വേറേ പുരുഷന്മാരുണ്ടോ എന്നു ചോദിച്ചുകൊണ്ടു് മീര സ്വസ്ഥാനത്തേയ്ക്കു് മടങ്ങി; ഈ വാത്തയറിഞ്ഞു് സ്വാമികരം തൻെറ തെററു് മനസ്സിലാക്കി സ്വയം മീരയുടെ സമീപം ചെന്നു് ക്ഷമായാചനം ചെയ്തുവെന്നാണു് ഐതിഹ്യം. ആ പാവനസ്ഥലവും ശ്രീ ചൈതന്യമഹാപ്രഭുവിൻെറ ക്ഷേത്രവും ദർശിച്ചു് ഉച്ചയോടുകൂടി സേവാശ്രമത്തിൽ വന്നു് വിശ്രമിച്ചു.

---

# ഇന്ദ്രൻെറ വളച്ചയും തളച്ചയും

കെ. കെ. മേനോൻ ബി. എ., ബി. എൽ.

ഹിന്ദുമതത്തിൻെറ പ്രാചീനതയിലേയ്ക്ക് വെളിച്ചം വീശുമ്പോൾ ആദ്യമായി നമ്മുടെ കണ്ണുകൾക്ക് ദൃശ്യമാകുന്നത് മോഹൻജോദാരോവിലെയും ഹാരപ്പയിലെയും സംസ്കാരങ്ങളാണല്ലൊ. ഇവയ്ക്ക് ഇന്നത്തെ ഗവേഷകന്മാർ സുമാർ അയ്യായിരം വർഷങ്ങളോളം പഴക്കമുണ്ടെന്നാണ് പറയുന്നത്. അക്കാലത്തെ കൊത്തുവേലകളിൽനിന്നും മററും പ്രത്യക്ഷമാകുന്ന ഒരു പ്രധാന സംഗതി അന്ന് ഒരു മാതൃദേവതയെയും പ്രജാപതിയെയും ആരാധിച്ചുവന്നിരുന്നുവെന്നതാണ്. ഈ പ്രജാപതി ശിവൻെറ ഒരു രൂപം തന്നെയാണ് എന്നും അതുകൊണ്ട് ശൈവാരാധനയ്ക്ക് അയ്യായിരം കൊല്ലത്തെ പഴക്കമുണ്ടെന്നുമാണ് അവരുടെ പക്ഷം. ഈ ''ഹാരപ്പന്മാർ'' സാമാന്യം സംസ്കാരം നേടിയവരായിരുന്നു; പട്ടണങ്ങളിലും ദുർഗ്ഗങ്ങളിലും നിവസിച്ചിരുന്ന ഒരു പ്രബലജനതയുമായിരുന്നു. സിന്ധുനദി കടന്ന് ഇന്ത്യയിലേയ്ക്ക് ആദ്യമായി വന്ന ആര്യന്മാൎക്ക് പ്രബലന്മാരായ ഈ ജനങ്ങളോടാണ് എതിരിടേണ്ടിവന്നത്. വളരെക്കാലം യുദ്ധം ചെയ്യേണ്ടിവന്നു. പല നൂററാണ്ടുകൾകൊണ്ടേ അവൎക്കു പഞ്ചാബു കൈവശപ്പെടുത്തുവാൻ സാധിച്ചുള്ളു. ബലശാലികളും അശ്വാരൂഢന്മാരുമായിരുന്ന ആര്യന്മാർ ക്രമേണ ഹാരപ്പന്മാരുടെ നഗരങ്ങളെ നശിപ്പിച്ച് അവരെ കീഴടക്കി. ഈ യുദ്ധങ്ങളെപ്പററിയുള്ള സൂചനകൾ ഋഗ്വേദത്തിൽ എവിടെ നോക്കിയാലും കാണാം. പ്രബലന്മാരായ ഹാരപ്പന്മാരെ തോല്പിക്കുവാനായി അവർ ഇന്ദ്രനോടാണ് സഹായത്തിന്നഭ്യൎത്ഥിക്കുന്നത്. ദസ്യുക്കളുടെ പുരങ്ങൾ പിളൎന്നുകൊണ്ടാണ് ഇന്ദ്രൻ പുരന്ദരനായത്.

ഋഗ്വേദത്തിലെ പ്രധാന ദേവത ഇന്ദ്രനാണ്. മഹാകവി വള്ളത്തോളിൻെറ ഋഗ്വേദതൎജ്ജമയ്ക്ക് സർദാർ കെ. എം. പണിക്കർ എഴുതിയിട്ടുള്ള മുഖവുരയിൽ ഹാരപ്പന്മാരും ആര്യന്മാരും തമ്മിൽ നടന്നിട്ടുള്ള മത്സരത്തെപ്പററി ഭംഗിയായി വിവരിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നു: ''ദസ്യുക്കളുടെ സംസ്കാരം ആര്യസംസ്കാരത്തിൽ കവിഞ്ഞതായിരുന്നു. ശംബരൻ എന്ന ദസ്യുരാജാവു് നൂറു നഗരങ്ങളുടെ അധിപനായിരുന്നു. അവരുടെ കോട്ടകളും ദുർഗ്ഗങ്ങളും വളരെ വലുതായിരുന്നു. വാണിജ്യമായിരുന്നു അവരുടെ മുഖ്യവൃത്തി. മുഖം പതുങ്ങിയതെന്നും നിറം കറുത്തതെന്നും വിശേഷാൽ പറഞ്ഞിട്ടുള്ളതുകൊണ്ട് ഇപ്പോഴത്തെ ദ്രാവിഡജാതിയിൽ പെട്ടവരായിരുന്നു അവരെന്ന് ഊഹിക്കാം. അകൎമ്മികളായിരുന്ന അവർ യാഗാദികളിലേപ്പെടുകയോ ഇന്ദ്രാദിദേവന്മാരെ പൂജിക്കുകയോ ചെയ്തിരുന്നില്ല. ദസ്യുക്കൾ ലിംഗാരാധനക്കാരായിരുന്നു. ശിവപൂജയും ദേവീപൂജയും ലിംഗപൂജയും ദസ്യുക്കളിൽനിന്നാവാം ആര്യന്മാർ സ്വീകരിച്ചതു്......'' ദാശരാജ്ഞം എന്ന യുദ്ധത്തോടുകൂടി ആൎയ്യന്മാരുടെ ആക്രമണം ശമിച്ചു എന്നു പറയാം. അതോടുകൂടി ആര്യന്മാരും ആദിവാസികളും കൂടിച്ചേൎന്ന് ഹിന്ദുജനതയായി രൂപാന്തരപ്പെട്ടു. അതിന്നുശേഷം ആര്യന്മാർ വേദത്തിൽ സ്വീകരിച്ചിട്ടില്ലാത്ത ദേവന്മാരാണ് ഹിന്ദുസംസ്കാരത്തിൽ പ്രാധാന്യം വഹിക്കുവാൻ തുടങ്ങിയതു്. മോഹൻജോദാരോവിൽ കണ്ടുകിട്ടീട്ടുള്ള മഹായോഗിയുടെയും ദേവിയുടെയും പൂജയാണ് ഈ മാററത്തിൻെറ ഒരു പ്രധാന ലക്ഷ്യം. ഋഗ്വേദത്തിൽ വാനോളം പുകഴ്ത്തിയിട്ടുള്ള ഇന്ദ്രനും അഗ്നിയും സൂൎയ്യനും മററും തിരസ്കരിക്കപ്പെട്ടു. ശിവനും വിഷ്ണുവും മററും കൂടുതൽ ആരാധിക്കപ്പെടുവാൻ തുടങ്ങി. യാഗയജ്ഞാദികൾക്ക് ക്രമേണ പ്രാധാന്യം ഇല്ലാതെയുമായി.

ഋഗ്വേദത്തിൽ ഇന്ദ്രനാണ് ഏററവും ഉന്നതമായ സ്ഥാനം കൊടുത്തിട്ടുള്ളതു്:

ഭുവന്തരീക്ഷം നിറച്ചതൻ തേജസ്സാൽ
ദ്യോവിങ്കൽ നിൎത്തി നക്ഷത്രങ്ങളെ
ഉണ്ടായിട്ടില്ലുണ്ടാകില്ല നിന്നട്ടൊരാൾ
ഉദ്വഹിക്കുന്നു നീ വിശ്വമിന്ദ്ര!

ഇന്ദ്രന്റെ പരാക്രമങ്ങരം വേദം പുകഴ്ത്തുന്നു:

വജ്രഭൃത്തിന്ദ്രൻ പുരാ ചെയ്ത വിക്രമം
വർണ്ണിച്ചുരയ്ക്കുവനോരോന്നമാശു കേരം
കൊന്നാൻ പയോദത്തെ, വീഴ്ത്തിനാൻ വെള്ളത്തെ
നന്നായ് പിളർത്തിനാനദ്രിനദികളെ.

ഇന്ദ്രന്റെ മഹത്ത്വമോ വിത്തമോ വിദ്യയോ മററാക്കും ഉണ്ടാവില്ലത്രെ:

സ്തുത്യനായുള്ള ഭവാന്റെ മഹത്ത്വമോ
വിത്തമോ താവകവീര്യംതാനോ
ചിക്കെന്നു കൈവരുകില്ലൊരുത്തന്നുമി–
ങ്ങുഗ്ര, ദശിക്കപ്പെടേണ്ടുമിന്ദ്ര.

വിഷ്ണുവിന്നുംകൂടി ഇന്ദ്രനേക്കാരം താഴ്ന്ന സ്ഥാനമേ അവർ കൊടുക്കുന്നുള്ളു.

സുഖം വരുത്തട്ടെ നമുക്കു മിത്രൻ
സുഖം പ്രചേതസ്സു, സുഖം വിവസ്വാൻ
സുഖം വരുത്തട്ടെ സുരേശനിന്ദ്രൻ
സുഖം മഹത്താമടിവെച്ച വിഷ്ണു.

പക്ഷെ, ''വളർന്നവനേക്കാരം വളർന്ന വിഷ്ണുവിന്റെ തിരുനാമം'' ഋഗ്വേദത്തിൽ നാലഞ്ചിടങ്ങളിൽ സ്മരിക്കുന്നുണ്ട്. ''തേജസ്വിയും യജ്ഞസാധകനും കുടിലഗാമിയും ആയ രുദ്രനെയും ദേവകോപത്തെ ദൂരത്തു നീക്കാനായിട്ട് – അവരുടെ പുത്രനേയോ പൗത്രനേയോ ആളേയോ ഗോക്കളേയോ അശ്വങ്ങളേയോ ദ്രോഹിക്കാതിരിക്കാനായിട്ട് – അവരുടെ വീരന്മാരെ അരിശംകൊണ്ടു കൊന്നുകളയാതിരിക്കാനായിട്ട് – ഹവിസ്സൊരുക്കി വിളിച്ചുകൊള്ളാം എന്ന്'ഏല്ക്കുന്നുണ്ട്. മററു ദേവന്മാരുടെകൂടെയും ഒന്നുരണ്ടിടത്തു് രുദ്രനെ വിളിക്കുന്നുണ്ട്:

ഉത്തരംഗതേജസ്സാം മരുത്തുക്ക–
ളൊത്ത രുദ്രനെ,യിന്ദ്രനെ,യഗ്നിയെ
സുസ്ഥിതിയുളവാക്കാൻ വിളിക്ക നാം
ശത്രുവർഗ്ഗത്തിനപ്പുറത്താക്കട്ടെ.

അന്നു് ഇന്ദ്രന്റെ വാഹനം ഐരാവതമായിരുന്നില്ല, രണ്ടു് പച്ചക്കുതിരകളായിരുന്നു.

എന്നതോടെ വഹിക്കയായങ്ങയെ
സുന്ദരങ്ങളാം രണ്ടു തുരഗങ്ങരം
എന്നുമെന്നും വളർന്നവല്ലൊ തവ
സുന്ദരങ്ങളാം രണ്ടു തുരഗങ്ങരം.

പിന്നീടു് ഇന്ദ്രന്നു് ഐരാവതത്തെ കിട്ടിയപ്പോരം ഒരു അശ്വം പോയി. ആക്കാണ് കൊടുത്തതെന്നു പുരാണങ്ങളിലൊന്നും കാണുന്നില്ല. ഐരാവതത്തെ ദേവസേനയുടെ കല്യാണസമയത്തു് സുബ്രഹ്മണ്യന്നു് സ്ത്രീധനമായി കൊടുത്തു എന്നു് ഒരു ഐതിഹ്യം ഉണ്ടു്. കുതിരയെപ്പററി അത്തരം കഥകളൊന്നും കേട്ടിട്ടില്ല. പക്ഷെ, കവികരം ഒരു കുതിരയെ മാത്രമേ പിന്നീടു് കാണുന്നുള്ളു. അതു് ഉച്ചൈഃശ്രവസ്സാണ്. ഇതു് ഋഗ്വേദത്തിൽ കണ്ട രണ്ടു പച്ചക്കുതിരകളിൽ ഒന്നോ അതോ പുതിയ കുതിരയോ എന്നും അറിയില്ല. സുശ്രവസ്സിന്നുവേണ്ടി ആററിലെ വെള്ളം കുറച്ചു് അദ്ദേഹത്തിന്റെ സേനകരംക്കു് കടക്കമാറാക്കി. യുദ്ധത്തിൽ സുശ്രവസ്സു് നിസ്സഹായനായപ്പോരം തന്റെ തേർചക്രംകൊണ്ടു് 20 രാജാക്കന്മാരേയും 60099 പടയാളികളെയും നശിപ്പിച്ചു് ദസ്യുക്കളുടെ ഉന്മൂലനാശം ചെയ്ത ആര്യരക്ഷകനായ ഒരു വീരയോദ്ധാവായിട്ടാണു ഋഗ്വേദത്തിലെ പ്രധാനപാത്രമായ ഇന്ദ്രനെ നാം കാണുന്നതു്.

എന്നാൽ പൗരാണികകാലത്തേയ്ക്കു പ്രവേശിക്കുമ്പോരം ഇന്ദ്രൻ സ്ത്രീലമ്പടനായ ഒരു ദേവപ്രഭുവായി മാറിയിരിക്കുന്നു. വിഷ്ണുവിന്റെ ഒരാശ്രിതനും, പ്രബലന്മാരായ അസുരന്മാരെ പേടിച്ചു് സദാ സ്വർഗ്ഗത്തിൽ വാഴുന്ന ഒരു രാജാവുമായിത്തീർന്നിരിക്കുന്നു ആ പ്രതാപശാലി. മാത്രമല്ല, ആരെങ്കിലും തപസ്സാരംഭിച്ചാൽ മതി തന്റെ ഇന്ദ്രപദം പോകുമോ എന്നു ഭയപ്പെട്ടു് ഓടിത്തുടങ്ങുവാൻ. അത്രയ്ക്കു ഭീരുവുമാണ് പുരാണത്തിലെ ഇന്ദ്രൻ. മഹത്ത്വത്തിലും വീര്യത്തിലുമൊന്നുമല്ല ഇന്ദ്രന്റെ ദൃഷ്ടി, ഇന്ദ്രപദത്തിൽ മാത്രമാണ്. അഹല്യാമോക്ഷവേളയിൽ കുഞ്ചൻനമ്പ്യാരുടെ കൈയ്യിൽപെട്ട ദേവേന്ദ്രൻ എത്രയെത്ര വഷളനായിട്ടാണ് പുറത്തു വരുന്നതു്. സഹസ്രാക്ഷനാണ് എന്ന പെരുമയ്ക്കുകൂടി നമ്പ്യാർ സ്ഥാനം കൊടുക്കുന്നില്ല. രാവണന്റെ കാരാഗൃഹത്തിൽ പെട്ടപ്പോരം മാത്രമേ ആയിരം കണ്ണുകരംകൊണ്ടു പ്രയോജനം ഉണ്ടായുള്ളുവത്രെ. ''കണ്ണുകളായിരമുള്ളവനവിടെ കണ്ണീർകൊണ്ടൊരു കുളമുണ്ടാക്കി; ഉർവ്വശി, മേനക, രംഭ തുടങ്ങിയ സുരാംഗനമാക്കു കുളിക്കാനായി.''

അസൂയയുടെ ഇരിപ്പിടമാണ് പുരാണത്തിലെ ഇന്ദ്രൻ. പൃഥുവിന്റെ നൂറാമത്തെ അശ്വമേധയാഗത്തെ തടുക്കുവാൻ ശ്രമിക്കുന്നു. അശ്വത്തെ വീണ്ടും വീണ്ടും അപഹരിക്കുന്നു. ഒടുവിൽ കുപിതരായ ഋഷികരം ഇന്ദ്രനെത്തന്നെ പിടിച്ചു ഹോമിക്കുവാൻ പുറപ്പെടുന്നു. അപ്പോരം ബ്രഹ്മാവാണ് വന്നു രക്ഷിക്കുന്നതു്. അതേപോലെതന്നെ ഋഷഭചക്രവത്തിയുടെ മേന്മയിലും ഇന്ദ്രൻ അസൂയാലുവായി മഴയില്ലാതാക്കുന്നു.

ഇന്ദ്രസ്സ്വദത്കഷ്കൃതാദമഷ്താത്
വവഷ് നാസ്സിന്നജനാഭവഷേ
യദാ തദാ ത്വം നിജയോഗശക്ത്യാ
സ്വവഷ്മേദദ്വ്യദധാത് സുവഷം.

ഇന്ദ്രന്റെ മുഖ്യത്വം തീരെ നശിച്ചതു് ഗോവൎദ്ധനോദ്ധാരണത്തോടുകൂടിയാണു്: 'ഈ ഇടയച്ചെക്കനായ കൃഷ്ണന്റെ സമ്പത്തു ഞാൻ നശിപ്പിക്കും.' എന്ന ദുരഹങ്കാരത്തോടുകൂടീട്ടാണു് ഇന്ദ്രന്റെ പുറപ്പാടു്. ഒടുവിൽ കിരീടരത്നങ്ങൾ കൊണ്ടു് പ്രകാശമാനമായ ശിരസ്സു് ഭഗവാന്റെ പാദങ്ങളിൽ സ്പൎശിക്കുമാറു് നമസ്കരിക്കേണ്ടി വന്നു. മാത്രമല്ല, പരാജയകൃതമായ വൈമനസ്യം നീങ്ങി സന്തോഷത്തോടുകൂടി ഐരാവതം കൊണ്ടുവന്ന ആകാശഗംഗയിലെ ജലംകൊണ്ടു ഭഗവാനെ അഭിഷേകവും ചെയ്യുന്നു.

ഇതാണു് കാലാന്തരത്തിൽ ഇന്ദ്രന്റെ പദവിയിൽ വന്ന പരിണാമം. ഋഗ്വേദത്തിൽ ഇന്ദ്രനാണു് ഏററവും ഉന്നതസ്ഥാനം കൊടുത്തിട്ടുള്ളതു് എന്നതു വാസ്തവമാണെങ്കിലും വേദങ്ങളിൽ വീണ്ടും വീണ്ടും ഊന്നിപ്പറഞ്ഞിട്ടുള്ള മുഖ്യതത്ത്വം നാം വിസ്മരിക്കാവുന്നതല്ല. ''ഈശ്വരൻ ഒന്നേയുള്ളു; അവൻ പല പേരുകളാൽ അറിയപ്പെടുന്നു.'' എന്നതാണതു്. അതുതന്നെ പിന്നീടുള്ള ശാസ്ത്രങ്ങളിലും ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. ഹിന്ദുമതത്തിന്റെ വളൎച്ച ഒട്ടും സങ്കുചിതമായ മനസ്ഥിതിയോടുകൂടിയായിരുന്നില്ല. 'ഹാരപ്പന്മാരുടെ' കാലത്തു് ദേവിയെയും ശിവനെയും മററും ആരാധിച്ചുവന്നു. ആൎയ്യന്മാർ ഇന്ദ്രൻ, അഗ്നി, സൂൎയ്യൻ മുതലായവൎക്കു മുഖ്യത്വം കൊടുത്തു. പിന്നീടു് കൎഷകരായ ആദിമനിവാസികളെ ഹിന്ദുമതം ആകൎഷിച്ചു. അവർ ആരാധിച്ചുവന്നിരുന്ന ആടു്, മാടു്, പോത്തു്, കോഴി, അമ്പു്, വില്ലു്, ശൂലം, ഗദ മുതലായവയും അപ്പോൾ ആരാധനയ്ക്കു വിധേയമായി. അവയെ പങ്കിട്ടു് ഓരോ ദേവന്മാൎക്കായി വാഹനങ്ങളായും ആയുധങ്ങളായും നൽകി. അവരവൎക്കു വിശ്വാസമുള്ള ദേവനെ ഭജിക്കുവാൻ ഹിന്ദുമതം സ്വാതന്ത്ര്യം നൽകുന്നുണ്ടു്. വിഷ്ണുവോ, ശിവനോ, അയ്യപ്പനോ, ക്രിസ്തുവോ, മുഹമ്മദോ, ആരായാലും വിരോധമില്ല. ''യസ്യേച്ഛാ ജായതേ യസ്മിൻ തം ദേവം സ സമാശ്രയേത്.'' എന്നും,

യേ സ്വപ്രകൃത്യനുഗുണം ഗിരിശാ ഭജന്തേ
തേഷാം ഫലം സുദൃഢമൈവ തദീയഭക്ത്യാ.

എന്നുമാണു് നമ്മുടെ സിദ്ധാന്തം. ഭഗവാനെ വെറുത്ത ഹിരണ്യകശിപു, കംസൻ, രാവണൻ മുതലായവൎക്കുകൂടി പരമപദം നൽകിയതാണു് നമ്മുടെ മതം. നിരീശ്വരന്മാൎക്കുകൂടി ഹിന്ദുമതത്തിൽ സ്ഥാനമുണ്ടു്. പക്ഷെ, അവരെപ്പററി സ്വാമി വിവേകാനന്ദൻ പറയുന്നതു സ്മരണീയമാണു്: ''ചിലപ്പോൾ നിരീശ്വരമതത്തെപ്പററി സംസാരിക്കാൻ ചില യുവാക്കന്മാർ എന്നെ സമീപിക്കാറുണ്ടു്. ഞാൻ വിശ്വസിക്കുന്നില്ല, ഒരു ഹിന്ദുവിന്നു് ഒരു നിരീശ്വരവിശ്വാസക്കാരനാകാൻ സാധിക്കുമെന്നു്. അവൻ പാശ്ചാത്യഗ്രന്ഥങ്ങൾ വായിച്ചിരിക്കാം. അവനെ ഭൗതികവാദങ്ങൾ പിടിച്ചിഴയ്ക്കുന്നുണ്ടാകാം. എന്നാൽ അതൊക്കെ കുറച്ചുകാലത്തേയ്ക്കു മാത്രമായിരിക്കും. അതു നിങ്ങളുടെ രക്തത്തിൽ ഇല്ല. നിങ്ങളുടെ ശരീരത്തിൽ ഇല്ലാത്ത അതിനെ വിശ്വസിക്കുവാൻ നിങ്ങൾക്കു സാധ്യമല്ല. അതുകൊണ്ടു് ആ ശ്രമം നിങ്ങളെ പരാജയത്തിലേയ്ക്കേ നയിക്കൂ. അത്തരം ജോലിക്കു് വൃഥാ പരിശ്രമിക്കേണ്ട. ഞാനും ഒരു ബാലനായിരുന്നപ്പോൾ പരീക്ഷിച്ചുനോക്കി, തീരെ സാധിച്ചില്ല.''

# വ്യാസപൂർണ്ണിമ

## ആചാര്യ കാക്കാ കാലെൽക്കർ

ക്രിസ്തുമതസ്ഥാപകൻ യേശുക്രിസ്തുവാണെങ്കിലും അതിന്നു സുവ്യവസ്ഥിതമായ ഒരു രൂപം നല്കി അതിനെ സംഘടിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തതു് സെൻറ്പാൾ ആണത്രേ. വൈദികധൎമ്മത്തിന്നു ലൌകിക രൂപം നല്കി അതിനെ സംഘടിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്ത സമൎത്ഥവ്യക്തി ശ്രീ വ്യാസനെന്ന പേരിൽ അറിയപ്പെടുന്നു. വാസ്തവമാലോചിച്ചാൽ വ്യാസനെന്നതു് വ്യക്തിവാചകമായ ഒരു പേരല്ല. വ്യവസ്ഥ ചെയ്യുന്നവനെ വ്യാസൻ എന്നു പറയുന്നു. വേദസംഹിതയെ ആലോചനാപൂൎവ്വം ക്രമപ്പെടുത്തി ഖണ്ഡങ്ങളാക്കിയതു് ശ്രീകൃഷ്ണദ്വൈപായനനാണു്. അതിനാൽ, ജനങ്ങൾ അദ്ദേഹത്തെ വേദവ്യാസൻ എന്നു വിളിക്കാൻ തുടങ്ങി. വൈദികധൎമ്മപരമ്പരയെ സൎവ്വസുലഭവും വി

സ്ത്രുതവുമാക്കുന്നതിന്നായി ഭഗവാൻ വ്യാസൻ ഇതിഹാസങ്ങളും പുരാണങ്ങളും വിരചിച്ചു. ഉപനിഷത്തുകളിൽ പ്രകടമായിട്ടുള്ള ഋഷികളുടെ അനുഭൂതിയിൽനിന്നു പ്രാപ്തമായിട്ടുള്ള ദാർശനികസിദ്ധാന്തങ്ങളെ വേർതിരിച്ച് വ്യവസ്ഥപ്പെടുത്താനായി ബാദരായണവ്യാസൻ ബ്രഹ്മസൂത്രങ്ങളും വിരചിച്ചു. ഈ ലോകത്തിലെ ദർശനശാസ്ത്രങ്ങളിൽ ആദ്യത്തേതു് ബ്രഹ്മസൂത്രമാണെന്നു പറയാം. ശിഷ്യന്മാർ ആചാരധർമ്മം ചോദിച്ചപ്പോൾ മറുപടിയായി വ്യാസഭഗവാൻ തന്റേതായി ഒരു ചെറിയ സ്മൃതിയുണ്ടാക്കിക്കൊടുത്തു. ഇങ്ങനെ, ഹിന്ദുക്കളുടെ ശ്രുതിസ്മൃതിപുരാണേതിഹാസങ്ങളോടു ബന്ധപ്പെട്ടതാണു് വ്യാസന്റെ പേരു്. മഹാഭാരതവും വ്യാസനുണ്ടാക്കിയതാണു്. എന്നാൽ കൌരവരുടെ പിതാവായ ധൃതരാഷ്ട്രന്റേയും, പാണ്ഡവരുടെ പിതാവായ പാണ്ഡുവിന്റേയും, അവരുടെ ഉപദേഷ്ടാവായ വിദുരരുടേയും ജന്മദാതാവും ശ്രീ വ്യാസൻതന്നെ ആയിരുന്നു. കൌരവരും പാണ്ഡവരും തമ്മിൽ വിരോധം വർദ്ധിച്ച് അതു് മഹാഭാരതയുദ്ധത്തിൽ ചെന്നെത്തി. അതിന്റെ അവസാനരംഗവും വ്യാസൻ കണ്ടു. അന്തിമനിമിഷത്തിൽ അദ്ദേഹം എല്ലാവരേയും പ്രത്യേകം പ്രത്യേകം നോക്കിക്കണ്ടു.

വേദങ്ങളുടെ വ്യവസ്ഥാപകനും, ബ്രഹ്മസൂത്രത്തിന്റെ രചയിതാവും, മഹാഭാരതത്തിന്റെ നിർമ്മാതാവും, പതിനെട്ടു പുരാണങ്ങളും ഉപപുരാണങ്ങളും വിരചിച്ച ആളും, വ്യാസസ്മൃതിയുടെ കർത്താവും എല്ലാം ഒരേ വ്യക്തിയായിരുന്നുവോ? അവരെല്ലാം ഒരേ ദേഹത്തിൽ വിരാജിച്ചിരുന്ന ഒരൊററ വ്യക്തിയായിരുന്നു എന്നു് എങ്ങനെ പറയാം? ഓരോ ആളുടേയും കാലം വ്യത്യസ്തമാവാം; ദേഹവും വ്യത്യസ്തമായിരിക്കാം. ആ ഓരോ ദേഹത്തിന്നും ജന്മം നല്കിയ മാതാപിതാക്കളും വേറെ വേറെ ആയിരിക്കാം. പക്ഷേ ഹിന്ദുമതത്തിന്റെ ഹൃദയം അതെല്ലാം ഒരേ വ്യാസനാണെന്നു വിശ്വസിക്കുന്നു. യാവ ചിലരുടെ വിഭൂതി ഒന്നാണോ, യാവ ചിലരുടെ അധികാരം ഒന്നാണോ, യാവ ചിലരുടെ ജന്മകാര്യവും ഒന്നാണോ, അവരെല്ലാം സാംസ്കാരികദൃഷ്ട്യാ ഒരേ വ്യക്തിയാണു്, ലോകദൃഷ്ടിയിലും ഒരേ വ്യക്തിതന്നെ.

വ്യാസഭഗവാനെ നമുക്കു ഹിന്ദുമതത്തിന്റെ പിതാവായിക്കരുതാം. വ്യക്തിയുടെ മോക്ഷം, സമൂഹത്തിന്റെ ഉദ്ധരണം — ഈ രണ്ടാദർശങ്ങളുടേയും നേരെ അഭേദബുദ്ധിയോടെ വീക്ഷിക്കുകയും അഭ്യുദയത്തേയും നിഃശ്രേയസത്തേയും സമന്വയപ്പെടുത്തുകയും ചെയ്ത അദ്ധ്യാത്മപരായണനും സാമൂഹ്യാചാര്യനുമായ വ്യാസനേക്കാൾ ശ്രേഷ്ഠനായി നമ്മുടെ നാട്ടിൽ മററാരും ഉണ്ടായിട്ടില്ല. അദ്ദേഹത്തിന്നു നിയമമുണ്ടാക്കുക സാധ്യമായിരുന്നു; ധൈര്യപൂർവ്വം നിയമങ്ങൾക്കു അപവാദങ്ങളും (Exceptions) ഉണ്ടാക്കാനും സാധിച്ചിരുന്നു. അതിനാൽ, ഹിന്ദുമതം അദ്ദേഹത്തെ ''സത്യവാദീ ദൃഢവ്രതഃ'' എന്നു വിളിച്ചു, വൈദികകാര്യങ്ങളിലും ലൌകികകാര്യങ്ങളിലും വ്യാസന്നു് അപരിമിതമായ ജ്ഞാനമുണ്ടായിരുന്നു. അതുനിമിത്തം സർവ്വജ്ഞരായ ആളുകൾ കൃതജ്ഞതാപൂർവ്വം പറഞ്ഞു: 'വ്യാസോച്ഛിഷ്ടം ജഗത്സർവ്വം'; വ്യാസനിർമ്മിതമായ മഹാഭാരതത്തെ 'സാരം വിശ്വസ്യ' എന്നും പറഞ്ഞിട്ടുണ്ടു്.

വ്യാസന്റെ ദീക്ഷാഗുരു നാരദനായിരുന്നു. അവരിരുവരും അനികേതർ, എന്നു വെച്ചാൽ വീടില്ലാത്തവരായിരുന്നു. തന്മൂലം അവർക്കു ''സ്ഥിരമതി''കളാവാനും സാധിച്ചു. അവർ ഒരേ സ്ഥലത്തു് അധികം ദിവസം താമസിച്ചിട്ടില്ല. മൂന്നു ലോകങ്ങളിലും ആരും അവരുടെ വഴിയെ തടഞ്ഞിരുന്നില്ല. അവരുടെ ഗതി അപ്രതിഹതമായിരുന്നു. അവരിൽ നിന്നാവാം ബലരാമനെപ്പോലെയും പരശുരാമനെപ്പോലെയും ഉള്ള ചിരപ്രവാസികളും ഭൂഗോളശാസ്ത്രുമായവർക്കു പ്രേരണ ലഭിച്ചതു്. ചിരപ്രവാസികളായ പരിവ്രാജകരായതുകൊണ്ടാണു് വ്യാസനും പരശുരാമനും ചിരഞ്ജീവികളായതു്. അശ്വത്ഥാമാവും ഹനുമാനും സർവ്വത്ര സഞ്ചരിച്ചിരുന്നതുകൊണ്ടു് അവരും ചിരഞ്ജീവികളായി. തൈത്തിരീയാരണ്യകത്തിൽ ഒരിടത്തു് വ്യാസനാണു് മൃത്യുവിന്റെ അർത്ഥം ആദ്യമായി മനസ്സിലാക്കിയതു് എന്നു പറഞ്ഞിട്ടുണ്ടു്. അതിനാൽ മൃത്യു അഭയദാനം നല്കി അദ്ദേഹത്തെ ചിരഞ്ജീവിയാക്കിയതാണെന്നും വരാം.

കൃസ്തുമതം, മുഹമ്മദമതം ബുദ്ധമതം എന്നിവയെപ്പോലെ ഹിന്ദുമതത്തിന്നും വ്യക്തിപ്രധാ-

നമായ ഒരു പേരു കൊടുക്കണമെങ്കിൽ ഞാനതിനെ വ്യാസമതം എന്നു പറയും. വ്യാസഭഗവാൻ ഹിന്ദുമതത്തിന്മേൽ അത്രയധികം അധികാരവും പ്രഭാവവും പതിപ്പിച്ചിട്ടുണ്ട്.

പ്രധാന സംഗതി ഇതാണ്. നിരവധി നിയമങ്ങളുണ്ടാക്കിവെച്ചുവെങ്കിലും വ്യാസൻ ഹിന്ദുമതത്തെ സങ്കുചിതമാക്കിയിട്ടില്ല. മോക്ഷത്തെ ആദർശമാക്കിയ ഒരു മതം ഒരിക്കലും ബന്ധനപരായണമാവുക സാദ്ധ്യമല്ല. എന്തൊക്കെ ബന്ധനങ്ങളുണ്ടെങ്കിലും അവയൊക്കെ അവസരം വരുമ്പോൾ പൊട്ടിച്ച് വലിച്ചെറിയണം. കവചം (തോട്) പൊട്ടിക്കാതെ പക്ഷിക്കുഞ്ഞുങ്ങൾക്കുപോലും തങ്ങളുടെ ജന്മാധികാരം നേടുക സാദ്ധ്യമല്ല. അപ്പോൾ പിന്നെ, സംസ്കാരദ്വാരാ ഓരോ വ്യക്തിയേയും ദ്വിജനാക്കാനഭിലഷിക്കുന്ന സനാതനധർമ്മം തന്റെ പ്രവാഹത്തെ കെട്ടിനിർത്തി പ്രാണശൂന്യവും ഹീനവുമാക്കിത്തീർക്കുമോ ? വെള്ളം ഒഴുകിക്കൊണ്ടേ ഇരുന്നാൽ എല്ലാം ശരിയായി. ധർമ്മ(മത)വും ഒഴുകിക്കൊണ്ടിരുന്നാലേ നിർമ്മലമാവൂ എന്ന തത്ത്വമാണ് വ്യാസൻ നമ്മെ പഠിപ്പിച്ചിട്ടുള്ളതു്. ആ ദീക്ഷയാണ് അദ്ദേഹം ഹിന്ദുമതത്തിന് നല്കിയിട്ടുള്ളതു്. വ്യാസഭഗവാന്റെ ഈ ഉപദേശം നമുക്കു പര്യാപ്തമാണ്: അതു പൂർണ്ണവുമാണ്. ആഷാഢപൂർണ്ണിമദിവസം വ്യാസനെ അനുസ്മരിച്ചുകൊണ്ട് നമുക്കു നിത്യനൂതനമായ സനാതനധർമ്മത്തിന്റെ പുതുയുഗം ആരംഭിക്കാം.

ഹിന്ദുസമുദായം കൃതജ്ഞതാപൂർവ്വം വ്യാസഭഗവാന്റെ സ്മരണയ്ക്കു പ്രേരകമായ ശ്രാദ്ധം ഊട്ടാൻ ആഷാഢപൌർണ്ണമി നിർണ്ണയിച്ചിട്ടുണ്ട്. അതിനെ നാം വ്യാസപൂർണ്ണിമ എന്നും ഗുരുപൂർണ്ണിമ എന്നും പറഞ്ഞുവരുന്നു.

(വിവർത്തനം: എസ്. വി. കൃഷ്ണവാരിയർ.)

---

# ശ്രീകൃഷ്ണസ്തോത്രം

## കെ. എൻ. വാസുദേവൻനമ്പൂതിരി

കല്യാണാലയ പാലയ ഭഗവൻ
കല്യാതടിനീനിലയ ഹരേ!
വിശ്വനിയാമക സൃഷ്ടിസ്ഥിതിലയ-
വിസ്മയലീലാരസിക ഹരേ!
മായാകല്പിതഭുവന ഹരേ, വന-
മാലാമധുരാകാര, ഹരേ!
ആനന്ദാമൃതരൂപ ജനാർദ്ദന
ദീനജനാവനനിപുണ, ഹരേ!
കൃഷ്ണ ഹരേ ജയ കൃഷ്ണ ഹരേ ജയ
കൃഷ്ണ ഹരേ ജയ കൃഷ്ണ ഹരേ!
നന്ദയശോദാനന്ദന പരമാ-
നന്ദ മുകുന്ദ വരേണ്യ, ഹരേ!
ഗോപീജനരഞ്ജന, ജയ ശൌരേ,
ഗോകുലപാലനലോല, ഹരേ!
മോഹനമുരളീരവമധുരാനന-
മോഹിതരാധാഹൃദയ, ഹരേ

കൃഷ്ണ ഹരേ ജയ കൃഷ്ണ ഹരേ ജയ
കൃഷ്ണ ഹരേ ജയ കൃഷ്ണ ഹരേ.
ശംഖഗദാരിസരോജാങ്കിതകര—
പങ്കജ, പത്മാരമണ ഹരേ!
വിനതാനന്ദനവാഹന, നിജപദ-
വിനതാനന്ദന, വിശ്വപതേ!
കരുണാവരുണാലയ, പാലയ മാം
ശരണാഗതരേണോൽക്ക ഹരേ;
മീന, കമഠ, കിടി, നൃഹരി, വടോ, ഭൃഗു
രാമ, രാമ, രഘുരാമ, ഹരേ!
കാലേയോഗ്രഗദാഗദ, ഭഗവൻ
കാലാത്മൻ, പ്രണതോഽസ്മി ഹരേ.
നമോ നമസ്തേ, ഭുവനപതേ, ഭയ—
വിമോചനായ സദാ ഭവതേ.
കൃഷ്ണ ഹരേ ജയ കൃഷ്ണ ഹരേ ജയ
കൃഷ്ണ ഹരേ ജയ കൃഷ്ണ ഹരേ.

# തിരുമങ്കയാഴ്വാരും ശ്രീരംഗനാഥക്ഷേത്രവും

## അനന്താത്മാനന്ദസ്വാമി

എട്ടാം ശതകത്തിൽ ജീവിച്ചിരുന്ന തിരുമങ്കയാഴ്വാർക്ക് വൈഷ്ണവഭക്തന്മാരുടെയിടയിൽ അതിശ്രേഷ്ഠമായൊരു സ്ഥാനമാണ് നൽകപ്പെട്ടിട്ടുള്ളത്. ബാല്യകാലത്തിൽതന്നെ തന്റെ ഹൃദയാന്തർഭാഗത്തു് തളിർത്തുവന്ന ഭക്തിഭാവം അനവധി ദേവാലയങ്ങളിലേയ്ക്ക് തീർത്ഥാടനം നടത്തുവാൻ തിരുമങ്കയാഴ്വാരെ പ്രേരിപ്പിച്ചിട്ടുണ്ട്. അസാധാരണമായ ബുദ്ധിസാമർത്ഥ്യവും കവിതാവാസനയുംകൊണ്ട് അനുഗൃഹീതനായ അദ്ദേഹം അനവധി സ്തോത്രങ്ങളിൽകൂടി തന്റെ ഭഗവത്പ്രേമം പ്രകടമാക്കിയിട്ടുണ്ട്. വൈഷ്ണവഭക്തന്മാർ ഇന്നും കീർത്തനം ചെയ്യുന്ന ''തിരുമൊഴി'' എന്ന ഗ്രന്ഥംതന്നെ തിരുമങ്കയാഴ്വാരുടെ ഭഗവത്പ്രേമത്തിന്ന് ഒരു മികച്ച ഉദാഹരണമാണ്.

ഇന്നും ബഹുസഹസ്രം ഭക്തന്മാരെ ആകർഷിച്ചുകൊണ്ടിരിക്കുന്ന ശ്രീരംഗത്തുള്ള രംഗനാഥസ്വാമിക്ഷേത്രത്തിന്റെ നിർമ്മാതാവ് തിരുമങ്കയാഴ്വാരാണ്. ആ ക്ഷേത്രനിർമ്മാണത്തെപ്പററി ഒരു കഥയുണ്ട്.

ഒരു വിനോദംപോലെയായിരുന്നു യുവാവായ തിരുമങ്കയാഴ്വാർക്ക് പുണ്യക്ഷേത്രങ്ങളിലേയ്ക്കുള്ള തീർത്ഥാടനം. തന്റെ വ്യക്തിപ്രഭാവത്താൽ ആകൃഷ്ടരായി നാലു യുവാക്കന്മാർ അദ്ദേഹത്തിന്റെ ശിഷ്യന്മാരായി ചേർന്നു. ആ നാലുപേർക്കും ഓരോ പ്രത്യേക സ്വഭാവവൈശിഷ്ട്യമുണ്ടായിരുന്നു. ഒന്നാമന്റെ പേർ ''തോഴവഴക്കൻ.'' വാദപ്രതിവാദങ്ങളിൽ അജയ്യനായിരുന്നതുകൊണ്ടാണ് ഈ നാമധേയത്തിന്ന് അദ്ദേഹം അർഹനായിത്തീർന്നതു്. ''താളൂധുവൻ'' എന്നായിരുന്നു രണ്ടാമന്റെ പേർ. അതായതു് എത്ര ബലമുള്ള പൂട്ടും ഒരൊററ ശ്വാസംവിടുന്നതുകൊണ്ട് തുറക്കുവാൻ സാധിക്കുന്നവൻ. തന്റെ പാദസ്പർശത്തിന് വിധേയമായ നിഴലിന്റെ ഉടമസ്ഥനെ നിർജ്ജീവമാക്കുവാനുള്ള ശക്തിയാർജ്ജിച്ചിരുന്നതുകൊണ്ടാണ് മൂന്നാമന്റെ പേർ ''നിഴലൈമതിപ്പൻ'' എന്നായതു്. നാലാമത്തെ ശിഷ്യന് കരയിൽ നടക്കുന്നതുപോലെതന്നെ ജലത്തിന്റെ മുകളിലും നടക്കുവാൻ സാധിക്കും. അതിനാൽ അദ്ദേഹം ''നീർമേൽ നടപ്പൻ'' എന്നും അറിയപ്പെട്ടിരുന്നു.

ഈ നാലു ശിഷ്യന്മാരോടുകൂടി തിരുമങ്കയാഴ്വാർ പല പുണ്യക്ഷേത്രങ്ങളും സന്ദർശിച്ചുകൊണ്ടിരുന്നു. ഒരു സന്ദർശനവേളയിൽ കാവേരീതടത്തിലുള്ള ഒരു ചെറിയ ദ്വീപിൽ സ്ഥിതിചെയ്തിരുന്ന ശ്രീ രംഗനാഥന്റെ ക്ഷേത്രവും ദർശിക്കുവാനിടയായി. ഒരു വനപ്രദേശത്തു് ഇടിഞ്ഞുപൊളിഞ്ഞ് നരിച്ചീറു മുതലായ ജന്തുക്കളുടെ ആവാസകേന്ദ്രമായി വളരെ ശോചനീയമായ രീതിയിലായിരുന്നു ആ ക്ഷേത്രത്തിന്റെ സ്ഥിതി. പൂജാദികൾ ഒന്നുംതന്നെ വേണ്ടരീതിയിൽ നടത്തപ്പെട്ടിരുന്നില്ല. വൈകുന്നേരം തിരക്കിട്ട് ഓടിവന്ന് സ്വല്പം ജലപുഷ്പാദികൾ അർപ്പിച്ച് കാട്ടുമൃഗങ്ങളെ ഭയന്ന് പെട്ടെന്ന് സ്ഥലം വിടുകയായിരുന്നു പൂജാരിയുടെ പതിവ്. ശ്രീരംഗനാഥസ്വാമിയുടെ ഈ ശോച്യാവസ്ഥ പരമഭക്തനായ തിരുമങ്കയെ വ്യാകുലനാക്കി. ഒരു ക്ഷേത്രം നിർമ്മിക്കുവാനുള്ള അതിയായ ആഗ്രഹം ആ ഭക്തന്റെ മനസ്സിൽ ദൃഢമൂലമായി തീർന്നു. നിർധനനായ അദ്ദേഹം ക്ഷേത്രനിർമ്മാണത്തിനുള്ള ധനാഗമമാർഗ്ഗങ്ങളെപ്പററി നാലു ശിഷ്യന്മാരുമായിട്ടാലോചിച്ചു. ആ രാജ്യത്തിലെ ധനാഢ്യന്മാരോടു യാചിക്കുകയായിരുന്നു അഞ്ചുപേരുടേയും കൂടിയുള്ള തീരുമാനം. ശ്രീരംഗനാഥന്റെ പേരിൽ ഓരോ ധനവാന്റെയും പടിക്കൽ കയറിയിറങ്ങി യാചിച്ചു. ഒരാളും ഒരു പൈസപോലും കൊടുത്തില്ല. അത്രയുമല്ല, ഈ ഐവരും കള്ളന്മാരാണെന്ന് മുദ്രയടിച്ച് ഗ്രാമങ്ങളിൽ നിന്ന് വിരട്ടി ഓടിക്കുകയും ചെയ്തു.

ഇനിയും എന്താണ് മാർഗ്ഗം? മഹാഭക്തനായ തിരുമങ്ക ഒരിക്കലും നിരാശനായില്ല.

നരിയും പുലിയും അധിവസിക്കുന്ന ആ കാട്ടു പ്രദേശത്തുള്ള ഇടിഞ്ഞുപൊളിഞ്ഞ മന്ദിരം പുനരുദ്ധരിക്കണം; ശ്രീരംഗനാഥന് നിത്യവും ശാസ്ത്രവിധിപ്രകാരമുള്ള പൂജാദികൾ നടത്തണം; അതിനു ആവശ്യമായ എന്തു ത്യാഗവും സസന്തോഷം ഏറ്റെടുക്കണം; എന്നുള്ള ആ ഭക്തന്റെ നിശ്ചയം നിത്യേന കൂടുതൽ ദൃഢതരമാകുകയാണു ചെയ്തതു്. നാലു ശിഷ്യന്മാരോടായിട്ടു് അദ്ദേഹം പറഞ്ഞു, ''പ്രിയപ്പെട്ട കുട്ടികളെ,പണക്കാരുടെ ഭക്തിയുടെ ആഴമെത്രയുണ്ടെന്നു് നിങ്ങൾ കണ്ടറിഞ്ഞു. അവർ എക്കാലവും ഹീനബുദ്ധികളായിട്ടിരിക്കുകയേയുള്ളു. നമ്മുടെ കാര്യനിർവഹണത്തിനു് ധനവാന്മാരെ ആശ്രയിക്കുന്നതു് വ്യർത്ഥമാണു്. അപ്പോൾ നമ്മുടെ കർത്തവ്യമെന്താണു്? സൃഷ്ടിസ്ഥിതിസംഹാരകർത്താവായ ജഗദീശ്വരനു് ഉചിതമായ ഒരു ക്ഷേത്രം നിർമ്മിച്ചു്, ഈ അഹങ്കാരികളെ ലജ്ജിപ്പിക്കുകയോ, അഥവാ ശ്രീരംഗനാഥനെ ഈ ശോച്യാവസ്ഥയിലിട്ടിട്ടു് ധനവാന്മാരുടെ ദാസന്മാരായി കഴിയുകയോ?''

ഏകസ്വരത്തിൽ ആ ശിഷ്യന്മാർ പറഞ്ഞു: ''ഭഗവത്സേവ നടത്തുകയാണു് നമ്മുടെ കർത്തവ്യം; പണക്കാരായ ഈ കള്ളന്മാർക്കു് അടിമകളാകുകയല്ല.''

''ശരി. എന്നാൽ പുറപ്പെടുക,'' സന്തുഷ്ടനായ തിരുമങ്കയാർ ആജ്ഞ നൽകി. 'നമുക്കു് തയ്യാറെടുക്കാം, ഈ പണക്കൊതിയന്മാരായ ദുരഹങ്കാരികളുടെ ധനമെല്ലാം ക്ഷേത്രനിർമ്മാണത്തിനുവേണ്ടി ചിലവഴിപ്പിക്കുവാൻ. പാവങ്ങളെ പട്ടിണിക്കിട്ടു് പണം സമ്പാദിച്ച ഈ ഹൃദയശൂന്യരെ കൊള്ളയടിച്ചെങ്കിലും ക്ഷേത്രനിർമ്മാണം നടത്തണം. നിർധനർക്കു് ആഹാരം കൊടുക്കണം.'' ശിഷ്യന്മാർ തയ്യാറായി, ഗുരുവിന്റെ ആജ്ഞ നിറവേററുവാൻ.

തോഴവഴക്കൻ പറഞ്ഞു. ''മഹാശയ, ആരുംക്കും വാദപ്രതിവാദത്തിൽ എന്നെ തോല്പിക്കുവാൻ സാധിക്കുകയില്ല. ഈ ധനവാന്മാരും അവരുടെ അനുയായികളുമായി ഞാൻ വാക്‌തർക്കത്തിൽ ഏർപ്പെടാം. ആ തർക്കത്തിൽ അങ്ങയുടെ ആളുകൾക്കു് അവരുടെ ധനമെല്ലാം അപഹരിക്കാം.''

താളുധുവൻ പറഞ്ഞു, ''എത്ര ഭദ്രമായിട്ടു് പൂട്ടിവെച്ചിരിക്കുന്ന അറകളും ഒരു ഒററ ശ്വാസം കൊണ്ടു് ഞാൻ തുറന്നുതരാം.''

അടുത്തതു് നിഴലൈമതിപ്പന്റെ ഊഴമാണു്. അദ്ദേഹം പറഞ്ഞു, ''ഗുരോ, ഞാൻ പാദസ്പർശംചെയ്യുന്ന നിഴലിന്റെ ഉടമസ്ഥൻ തത്സമയം നിശ്ചലനാകും. യാത്രക്കാരായ ധനാഢ്യന്മാരെ നമുക്കു് കൊള്ളയടിക്കാം.''

''ജലാശയങ്ങളാൽ ചുററപ്പെട്ട മഹാസൗധങ്ങളിൽ കടന്നു ചെല്ലുവാൻ എനിക്കു് സാധിക്കും. അങ്ങനെയുള്ള രാജധാനികളിലെ സമ്പത്തെല്ലാം കൈവശമാക്കുവാൻ നമുക്കു യാതൊരു വിഷമവുമുണ്ടാകയില്ല.'' എന്നു് നീർമേൽ നടപ്പൻ അവകാശപ്പെട്ടു.

അത്ഭുതസിദ്ധികളുള്ള ഈ നാലു ശിഷ്യന്മാരോടുകൂടിയ, ഒരു വലിയ തസ്കരസംഘത്തിന്റെ തലവനായി തിരുമങ്കയാഴ്‌വാർ. ധനം കുന്നുകൂടുവാൻ തുടങ്ങി. അതെല്ലാം കാവേരീതടത്തിലുള്ള ഒരു ദ്വീപിൽ രഹസ്യസങ്കേതത്തിൽ സൂക്ഷിക്കപ്പെട്ടു.

സുലഭമായിട്ടു് ധനം ചെലവഴിച്ചു. ശില്പകലയിൽ വിശിഷ്ടന്മാരായ അനവധി ശില്പികളെ നിയോഗിച്ചു, ക്ഷേത്രനിർമ്മാണത്തിൽ. ഒരു ശുഭമുഹൂർത്തത്തിൽ ശിലാസ്ഥാപനകർമ്മം നടത്തി. പണി ഊർജ്ജിതമായി. ക്ഷേത്രനിർമ്മാണവേല അനുദിനം പുരോഗമിച്ചു. അനേകായിരം ശില്പികൾ അഹോരാത്രം പണിയെടുത്തു. അറുപതു് നീണ്ട സംവത്സരങ്ങൾ വേണ്ടിവന്നു ക്ഷേത്രത്തിന്റെ പണി പൂർത്തിയാക്കുവാൻ. തിരുമങ്കയാഴ്‌വാരും തന്റെ എൺപതാമത്തെ വയസ്സിൽ പ്രവേശിച്ചു. അതിമനോഹരമായ ഗർഭഗൃഹത്തോടും അത്യുന്നതങ്ങളായ പ്രാകാരങ്ങളോടുംകൂടിയ ശ്രീരംഗനാഥക്ഷേത്രം അദ്ദേഹത്തിന്റെ മനസ്സിന്നു് അവാച്യമായ ആനന്ദവും കുളിർമ്മയും പ്രദാനംചെയ്തു.

ക്ഷേത്രനിർമ്മാണത്തിന്റെ പ്രാരംഭഘട്ടത്തിൽതന്നെ രാജാക്കന്മാർക്കും മററു ധനാഢ്യന്മാർക്കും ബോധ്യമായി,തിരുമങ്കയാർ ഒരു മഹാഭക്തനും കർമ്മകുശലനുമാണെന്നു്. അദ്ദേഹം ഏറ്റെടുത്തതായ ഈ കർമ്മപരിപാടി വിജയകരമായി അവസാനിപ്പിക്കും; ഈ സന്ദർഭത്തിൽ അദ്ദേഹത്തെ എതിർക്കുന്നതു് ഉചിതമല്ല, അവരുടെ നിലനില്പിനുതന്നെ അതു ദോഷകരമാകും. അതിനാൽ വേണ്ടത്ര ആളും ധനവും കൊടുത്തു് ക്ഷേത്രനിർമ്മാണത്തെ പ്രോത്സാഹിപ്പിക്കുവാൻ മുന്നോട്ടുവന്നു ആ രാജാക്കന്മാർ.

ക്ഷേത്രനിർമ്മാണവേലയിൽ ഏർപ്പെട്ടിരുന്ന കലാകാരന്മാർക്കും ശില്പികൾക്കും സമ്മാനങ്ങളും പണവും കൊടുത്തു് തിരുമങ്ക അവരെ പ്രോത്സാഹിപ്പിച്ചു. ആഴ്വാരുടെ പേരും പെരുമയും കാലം ചെല്ലുന്തോറും രാജ്യമാസകലം പ്രകീർത്തിക്കപ്പെട്ടു. എങ്കിലും തന്റെ ദിനചര്യകൾക്കു് യാതൊരു മാററവും അദ്ദേഹം വരുത്തിയില്ല. ഭിക്ഷയെടുത്തു കിട്ടുന്ന സാധനങ്ങളെ സ്വയം പാകംചെയ്തു കഴിച്ചുവന്നു.

സാധുജനങ്ങൾക്കു് ദാരിദ്ര്യംകൊണ്ടുള്ള കഷ്ടപ്പാടില്ലായിരുന്നു, തിരുമങ്കയാഴ്വാറുടെ പ്രതാപം നിറഞ്ഞിരുന്ന ആ കാലയളവിൽ; ധനവാന്മാർക്കു് അവരുടെ സമ്പത്തു് കുറയുമോ എന്നുള്ള ഭീതിമാത്രം നിലനിന്നിരുന്നു.

സപ്തപ്രാകാരങ്ങളോടുകൂടിയ ആ മഹാക്ഷേത്രത്തിന്റെ നിർമ്മാണം അവസാനിച്ചു. ഉചിതമായ സമ്മാനങ്ങൾ നല്കി ശില്പികളെ സംതൃപ്തരാക്കി. സംഭരിച്ച ധനത്തിൽ ഒരു പൈസപോലും ശിഷ്ടം വെച്ചില്ല.

ഈ അവസരത്തിൽ മറെറാരു വിഷമപ്രശ്നം അഭിമുഖീകരിക്കേണ്ടിവന്നു തിരുമങ്കയാഴ്വാർക്കു്. രാജാക്കന്മാരെയും ജന്മിമാരെയും കൊള്ളയടിക്കുവാൻ സഹായിച്ച ആയിരം കൊള്ളക്കാരുടെ പ്രശ്നമാണതു്. ഈ കാലങ്ങളിലെല്ലാം അദ്ദേഹത്തെ സഹായിച്ചതിനു് പ്രതിഫലമായി അവർ പണമാവശ്യപ്പെട്ടു. തിരുമങ്കയെ അവർ വളഞ്ഞു. എന്താണു പോംവഴി? നീർമേൽനടപ്പനെ സമീപത്തു വിളിച്ചു ചിലതു് മന്ത്രിച്ചു അദ്ദേഹത്തിന്റെ ചെവിയിൽ. നീർമേൽനടപ്പൻ അതിവേഗം ഒരു വലിയ വഞ്ചി കൊണ്ടുവന്നു, താൻ അതിൽ കയറി ധ്യാനനിമഗ്നനായിട്ടു നിന്നു രണ്ടുമണിക്കൂർനേരം. തത്സമയം കൊള്ളക്കാർ ആലോചിക്കുകയായിരുന്നു: ''തിരുമങ്ക നിർധനനായിരിക്കുന്നു. അദ്ദേഹത്തിന്റെ അടുത്തുനിന്നു് യാതൊന്നും പ്രതീക്ഷിക്കേണ്ടതില്ല, അദ്ദേഹത്തെ വധിക്കണം,'' എന്നു്.

നീർമേൽനടപ്പൻ വഞ്ചിയിൽനിന്നിറങ്ങി. കൊള്ളക്കാരെ അഭിസംബോധനചെയ്തുകൊണ്ടു് പറഞ്ഞു: ''നിങ്ങൾക്കു് പണമാണല്ലോ ആവശ്യം. തിരുമങ്കയുടെ വക ഒരു വലിയ നിക്ഷേപമുണ്ടു് കാവേരീനദിയുടെ വടക്കേക്കരയിൽ. നമുക്കു് അങ്ങോട്ടു പോകാം. എനിക്കു് ആ സ്ഥലം നല്ലവണ്ണമറിയാം. രഹസ്യമായി സൂക്ഷിച്ചിരിക്കുന്ന ആ നിക്ഷേപം നമുക്കു് എടുക്കാം. ഇതാ വഞ്ചി തയ്യാറായിരിക്കുന്നു. കയറുക.'' കൊള്ളക്കാർ സംതൃപ്തരായി. തിരുമങ്കയെ വധിക്കാനുള്ള തീരുമാനം ഉപേക്ഷിച്ചു. എല്ലാവരും വഞ്ചിയിൽ കയറി. നീർമേൽനടപ്പൻ അവരെ നയിച്ചു.

സന്ധ്യാസമയം. കാർമേഘപടലങ്ങളാൽ ആകാശം മൂടപ്പെട്ടിരിക്കുന്നു. ശക്തിയായ ഒഴുക്കുകൊണ്ടു് കുത്തിയൊലിച്ചുകൊണ്ടിരിക്കുന്ന കാവേരീനദി. ജീവിതാപായം ഏതുനിമിഷവും പ്രതീക്ഷിച്ചുകൊണ്ടു് വഞ്ചിയിലുള്ള കൊള്ളക്കാർ ഭയവിഹ്വലരായി മുന്നോട്ടു നീങ്ങുന്നു. തിരുമങ്കയും മററു് മൂന്നു ശിഷ്യന്മാരുംകൂടി വഞ്ചി പോകുന്ന വഴി നോക്കി നില്ക്കുന്നു, കാവേരിയുടെ തെക്കേക്കരയിൽ. വഞ്ചി നദീമദ്ധ്യത്തിലെത്തിയിരിക്കുന്നു. പെട്ടെന്നു് ഭയങ്കരമായ ഒരു ആർത്തനാദം. അന്തരീക്ഷം നിശ്ചലമായി. വഞ്ചി അപ്രത്യക്ഷമായി, കുത്തിയൊലിച്ചു പ്രവഹിക്കുന്ന കാവേരിയിൽ യാതൊന്നും കാണ്മാനില്ല. ഒരു മനുഷ്യൻ സാവധാനത്തിൽ നടന്നുവരുന്നു, തിരുമങ്കയുടെ സമീപത്തിലേക്കു്. തന്റെ നാലാമത്തെ ശിഷ്യൻ നീർമേൽനടപ്പനല്ലാതാരുമല്ല അതു്. അയാൾ തിരുമങ്കയുടെ പാദാരവിന്ദങ്ങളിൽ വീണു നമസ്കരിച്ചു. ''മകനെ, എഴുന്നേല്ക്കുക. വ്യാകുലത വെടിയുക. തന്റെ സന്താനങ്ങളെ വൈകുണ്ഠത്തിലേയ്ക്കു് കൊണ്ടുപോയിരിക്കുന്നു ശ്രീരംഗനാഥൻ. അതല്ലെ, കൊള്ളക്കാരുടെ ജീവിതത്തേക്കാളും അഭികാമ്യം? വരിക, നമ്മുടെ അനന്തരജീവിതവും ശ്രീരംഗനാഥന്റെ തൃപ്പാദസേവയിൽ ചെലവഴിക്കാം. എന്തിനുവേണ്ടി കൊള്ളക്കാരുടെ മാർഗ്ഗം നാം സ്വീകരിച്ചുവോ ആ കാര്യം സഫലമായിരിക്കുന്നു. ജീവിതം ധന്യമായി. വേറെ കർത്തവ്യങ്ങൾ നമുക്കില്ല, ഭഗവത്സേവയും ഭജനവുമല്ലാതെ.'' തിരുമങ്കയാഴ്വാർ ദീർഘനിഃശ്വാസം ചെയ്തുകൊണ്ടു് പറഞ്ഞു.

കാലക്രമത്തിൽ തിരുമങ്കയാഴ്വാരും നാലു ശിഷ്യന്മാരും വിഷ്ണുപദത്തെ പ്രാപിച്ചു.

ആയിരം കൊള്ളക്കാർ മൃത്യുവടഞ്ഞ കാവേരിയുടെ വടക്കേക്കര ഇപ്പോഴും അറിയപ്പെട്ടുവരുന്നതു് ''കൊല്ലിടം'' എന്ന പേരിലാണു്.

# സമഭാവന

**സി. ദാമോദരമേനോൻ**

ജീവിതമെന്നും ഒരുവിധമല്ല
പലവിധമുണ്ടതിൽ നിലഭേദം.
പലവിധമുണ്ടതിൽ നിലഭേദം.
ജീവിതമെന്നും മധുരിതമല്ല
പലവിധമുണ്ടതിൽ രുചിഭേദം—പലവിധ....
മധുരിതമായതു മാറി വരുമ്പോൾ
വിധുരതയെന്തതിനേന്തേണം ?—വിധുര........
കയ്പുള്ളനുഭവമെന്തിനു നമ്മൾ—
ക്കപ്രിയമായിത്തീരേണം ?—അപ്രിയ........
മൂത്തവർവാക്കും മുതുനെല്ലിക്കയു–
മാദ്യംമാത്രമേ കയ്ച്ചീടൂ —ആദ്യം.............
കയ്പുവതെല്ലാം തള്ളണമെന്നോ!
കയ്പില്ലമില്ലേ കല്യാണം ? –കയ്പില്ല.........
കയ്പുസഹിക്കാൻ മടിയെന്നായാൽ
കയ്പുള്ളൗഷധി വേണ്ടെന്നോ– കയ്പുള്ളൗ....
ദുഃഖം നീങ്ങിവരുന്നൊരു സൌഖ്യം
കല്കണ്ടക്കനി താനല്ലോ—കല്കണ്ട...............
പൊരിവെയിലേറ്റൊരു വഴിയാത്രികനേ
തരുവിൻതണലിൻ വിലയറിവൂ–തരുവിൻ..
പട്ടിണികൊണ്ടു വലഞ്ഞുള്ളവനേ
ഭക്ഷണമരുളും രുചിയറിവൂ.
ദുഃഖസുഖങ്ങൾ ജീവിതവീഥിയി—
ലൊപ്പം പൂവുകൾ വിരിയിപ്പൂ.

---

# കഥയുള്ള കഥകൾ

**എ. കരുണാകരമേനോൻ**

**220. ഈശ്വരസൃഷ്ടിയിൽ എല്ലാമുണ്ടു്**

പാപവാസനകളുണ്ടാകുന്നതു് എന്തുകൊണ്ടാണെന്ന ചോദ്യത്തിനുത്തരം പറയുകയായിരുന്നു ഭഗവാൻ. അദ്ദേഹം പറഞ്ഞു, ''ഈശ്വരന്റെ സൃഷ്ടിയിൽ എല്ലാമുണ്ടു്. നല്ല ആളുകളേയും ചീത്ത ആളുകളേയും അദ്ദേഹം സൃഷ്ടിച്ചിട്ടുണ്ടു്. അദ്ദേഹമാണു് നമുക്കു് സദ്‌വാസനകൾ തരുന്നതു്, അദ്ദേഹംതന്നെയാണു് നമുക്കു് ദുഷിച്ച വാസനകൾ തരുന്നതും. അങ്ങനെയാണെങ്കിൽ നമ്മുടെ പാപപ്രവൃത്തികൾക്കു് നമ്മളല്ലല്ലൊ ഉത്തരവാദികളെന്നു ഒരാൾ പറഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ തുടർന്നു, ''പാപത്തിനു് അതിന്റേതായ ഫലങ്ങൾ ഉണ്ടാവുന്നു. അതു് ഈശ്വരനിയമമാണു്. മുളകു കടിച്ചാൽ നാവു വല്ലാതെ എരിയുകയില്ലേ ? ചെറുപ്പത്തിൽ മഥുരൻ വല്ലാത്ത ഒരു ജീവിതമാണു് നയിച്ചതു്. അതുകൊണ്ടു് മരണത്തിനു മുമ്പു് അയാൾക്കു പല രോഗങ്ങളുമുണ്ടായി.

ചെറുപ്പത്തിൽ ഇതാർക്കും അത്ര മനസ്സിലാകുകയില്ല. കാളീക്ഷേത്രത്തിലെ അടുക്കളയിലെ അടുപ്പിൽ വിറകുകൊള്ളികൾ കത്തിയെരിയുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. ആദ്യമൊക്കെ നനഞ്ഞ കൊള്ളികൾ നല്ലപോലെ കത്തുന്നതു കാണാം. അതിൽ വെള്ളമുണ്ടെന്നുതന്നെ തോന്നുകയില്ല. പക്ഷെ കുറെ കത്തിക്കഴിയുമ്പോഴേയ്ക്കും വെള്ളമൊക്കെ വിറകിന്റെ ഒരറ്റത്തു വന്നു കൂടും. അവസാനം അതു പുറത്തേയ്ക്കൊഴുകി തീയെല്ലാം കെടുത്തിക്കളയും.

അതുകൊണ്ടു കാമക്രോധാദികളെ സൂക്ഷിച്ചുകൊള്ളണം. ഉദാഹരണത്തിനു ഹനുമാന്റെ കഥയെടുക്കുക. കോപാവേശത്തിൽ ഹനുമാൻ ലങ്ക ചുട്ടുപൊട്ടിച്ചു. ഒടുവിലാണു് അശോകവനത്തിൽ സീത വസിക്കുന്നുണ്ടെന്നു് അദ്ദേഹം ഓർത്തതു്. അപ്പോൾ ദേവിക്കു വല്ല ആപത്തും സംഭവിച്ചിരിക്കുമോ എന്നു് വിചാരിച്ചു് അദ്ദേഹം ഭയവിഹ്വലനായി.''

**221. എല്ലാം ആവശ്യമാണ്**

എന്തിനാണ് ഈശ്വരൻ ദുഷ്ടന്മാരെ സൃഷ്ടിച്ചിരിക്കുന്നത് എന്ന ചോദ്യത്തിനുത്തരമായി ഗുരുദേവൻ പറഞ്ഞു, ''അതൊക്കെ അദ്ദേഹത്തിൻെറ ഇച്ഛയാണ്, അദ്ദേഹത്തിൻെറ ലീലയാണ്. അദ്ദേഹത്തിൻെറ മായയിൽ അവിദ്യയുമുണ്ട്, വിദ്യയുമുണ്ട്. ഇരുട്ടും നമുക്കാവശ്യമാണ്. അതാണ് പ്രകാശത്തിൻെറ മഹത്വം പ്രകടമാക്കുന്നത്. കാമക്രോധാദികളൊക്കെ ചീത്തയാണെന്നുള്ളതിൽ സംശയമില്ല, പിന്നെ ഈശ്വരൻ എന്തിനാണ് അവയെ സൃഷ്ടിച്ചത് ? സിദ്ധന്മാരെ സൃഷ്ടിക്കാൻ. ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചിട്ടാണ് ഒരു മനുഷ്യൻ ഒരു സിദ്ധനാകുന്നത്: വികാരങ്ങളെ നിയന്ത്രിക്കാൻ കഴിഞ്ഞിട്ടുള്ള ഒരാൾക്ക് അസാദ്ധ്യമായിട്ടെന്തെങ്കിലുമുണ്ടോ ? ഈശ്വരകാരുണ്യംകൊണ്ട് അയാൾക്ക് അദ്ദേഹത്തെ സാക്ഷാത്ക്കരിക്കാൻ കൂടി കഴിയും. അദ്ദേഹത്തിൻെറ സൃഷ്ടിലീല മുഴുവനും എന്നും നടന്നുകൊണ്ടിരിക്കുന്നതും ഈ കാമംകൊണ്ടാണല്ലൊ.

ദുഷ്ടന്മാരും ആവശ്യമാണ്. ഒരിക്കൽ ഒരു എസ്റ്റേററിലെ കുടിയാനവന്മാർ വലിയ ഉപദ്രവങ്ങളുണ്ടാക്കി. അവരെ നിയന്ത്രിക്കാൻ ജന്മി വല്ലാത്ത ഒരു ഘാതകനെത്തന്നെ നിയോഗിച്ചു. അയാളുടെ പേരു് കേട്ടപ്പോൾതന്നെ അവർ ഭയന്നു വിറയ്ക്കാൻ തുടങ്ങി.

എല്ലാം ആവശ്യമാണ്. ഒരിക്കൽ സീത രാമനോടു പറഞ്ഞു, 'രാമാ, അയോദ്ധ്യയിലെ ഓരോ വീടും ഒരു മണിമാളികയായാൽ എത്ര നന്നായിരുന്നു ! ഇവിടത്തെ പല വീടുകളും പഴകി ദ്രവിച്ചതായിട്ടാണ് ഞാൻ കാണുന്നത്.' രാമൻ പറഞ്ഞു, 'എല്ലാ വീടുകളും മനോഹരങ്ങളായാൽ പിന്നെ കല്പണിക്കാരെന്തു ചെയ്യും ?' ഈശ്വരൻ എല്ലാത്തരത്തിലുള്ള സാധനങ്ങളും സൃഷ്ടിച്ചിട്ടുണ്ട്. നല്ല വൃക്ഷങ്ങളും വിഷവൃക്ഷങ്ങളും പലതരം പാഴ്ചെടികളും സൃഷ്ടിച്ചിട്ടുണ്ട്. മൃഗങ്ങളുടെ ഇടയിലും നല്ലതും ചീത്തയും പലതും, പുലി, സിംഹം, പാമ്പുകൾ, തുടങ്ങിയ പലതും, ഉണ്ട്.''

**222. ചളിപുരണ്ട സൂചിയെ കാന്തം ആകർഷിക്കില്ല**

ഗൃഹസ്ഥന്മാർക്ക് ഈശ്വരസാക്ഷാത്ക്കാരം സാദ്ധ്യമാണോ എന്നായിരുന്നു ഒരാളുടെ ചോദ്യം. ഗുരുദേവൻ പറഞ്ഞു, ''തീർച്ചയായും സാദ്ധ്യമാണ്. പക്ഷെ ഞാൻ മുമ്പു പറഞ്ഞിട്ടുള്ളതുപോലെ സത്സംഗവും നിരന്തരമായ പ്രാർത്ഥനയും ആവശ്യമാണ്. ഈശ്വരനുവേണ്ട കണ്ണീർ വാർക്കണം. ആ കണ്ണുനീരുകൊണ്ടു മനസ്സിലെ മാലിന്യങ്ങളെല്ലാം കഴുകിക്കളയുമ്പോൾ ഒരാൾ ഈശ്വരനെ സാക്ഷാത്ക്കരിക്കുന്നു. ചളിപുരണ്ട ഒരു സൂചിയെപ്പോലെയാണ് മനസ്സ്, ഈശ്വരൻ കാന്തത്തെപ്പോലെയും. സൂചിയിലെ ചളിയെല്ലാം നീങ്ങാതെ കാന്തം അതിനെ ആകർഷിക്കുകയില്ല. കാമക്രോധലോഭമോഹങ്ങളാണ് ആ ചളി. ഈശ്വരനെ ചൊല്ലിയുള്ള കണ്ണുനീരുകൊണ്ട് ആ ചളി കഴുകിക്കളയണം. ചളി നീങ്ങിയാൽ കാന്തം സൂചിയെ ആകർഷിക്കുന്നു, അതായതു് മനുഷ്യൻ ഈശ്വരനെ സാക്ഷാത്ക്കരിക്കുന്നു. പരിശുദ്ധഹൃദയത്തിനേ ഈശ്വരദർശനം ലഭിക്കുകയുള്ളു. ജ്വരം ബാധിച്ച ഒരു രോഗിയിൽ ജലാംശത്തിൻെറ ആധിക്യമുണ്ടാകും. അതു നീങ്ങാതെ ക്വിനൈൻ കൊടുത്തിട്ടെന്തു കാര്യം ? എല്ലാവരും മുക്തരാകും; പക്ഷെ ഗുരുവിൻെറ നിർദ്ദേശങ്ങൾ ശരിക്കും അനുസരിക്കണം.

**223. പാമ്പിൽ വിഷമുണ്ട്, പക്ഷെ ആ വിഷം അതിനെ ബാധിക്കില്ല.**

ബ്രഹ്മം വിദ്യയ്ക്കും അവിദ്യയ്ക്കും അതീതമാണെന്നു പറയുകയായിരുന്നു ശ്രീരാമകൃഷ്ണദേവൻ. അദ്ദേഹം ഇങ്ങനെ തുടർന്നു, ''ദ്വൈതം മിഥ്യയാണ്, അതാണ് മായ. ബ്രഹ്മം ആ മായയ്ക്കതീതമാണ്. ഈ ലോകത്തിൽ ജ്ഞാനവും അജ്ഞാനവും, രണ്ടുമുണ്ട്. അതിൽ ജ്ഞാനവും ഭക്തിയുമുണ്ട്; അതോടൊപ്പംതന്നെ കാമിനീകാഞ്ചനങ്ങളിലുള്ള അഭിനിവേശവുമുണ്ട്; ധർമ്മവും അധർമ്മവുമുണ്ട്; നന്മയും തിന്മയുമുണ്ട്. എന്നാൽ ബ്രഹ്മത്തിനു് ഇവയുമായി യാതൊരു ബന്ധവുമില്ല. നന്മയും തിന്മയും, അതുപോലെ തന്നെ ധർമ്മവും അധർമ്മവും, ജീവനെ, ജീവാത്മാവിനെ, മാത്രമേ ബാധിക്കുന്നുള്ളു. ബ്രഹ്മം ഇവയ്ക്കെല്ലാം അതീതമാണ്. ഒരേ ഒരു വിളക്കിൻെറ വെളിച്ചത്തിൽതന്നെ ഒരാൾ ഭാഗവതം വായിക്കുന്നുണ്ടാവാം, മറെറാരാൾ കള്ളയാധാരം നിർമ്മിക്കുന്നുമുണ്ടാവാം. പക്ഷെ ആ വിളക്കിനു് ഇതൊന്നും ബാധകമല്ല. സൂര്യൻ അതി

ന്റെ രശ്മികൾ ദുഷ്ടന്മാരിലും ശിഷ്ടന്മാരിലും ഒരുപോലെ പതിപ്പിക്കുന്നു. അപ്പോൾ പിന്നെ ഈ ലോകത്തിൽ പല തരത്തിലുള്ള കഷ്ടതകളും പാപങ്ങളുമുണ്ടാകുന്നതെങ്ങനെയാണെന്നു നിങ്ങൾ ചോദിച്ചേയ്ക്കാം. അവയെല്ലാം ജീവനെ മാത്രമേ ബാധിക്കുന്നുള്ളു എന്നാണ് അതിനുള്ള ഉത്തരം. ബ്രഹ്മത്തെ അതൊന്നും ബാധിക്കുന്നില്ല. പാമ്പിൽ വിഷമുണ്ട്; പക്ഷെ പാമ്പിന്റെ കടിയേററു മററുള്ളവർ മരിച്ചാലും പാമ്പിനെ ആ വിഷം ബാധിക്കുന്നില്ല.''

---

# പുസ്തകാഭിപ്രായം

**1. Vedanta Philosophy and Nuclear Physics**

Page 70+12 Price Rs. 2/-

**2. ഗീതയും അറോമിക്ക് എനർജിയും**

പേജ് 48+16 വില ക. 1.50

ഗ്രന്ഥകർത്താവ്:

**സി. കെ. രാമചന്ദ്രൻ ബി.ഇ., എ. എം. ഐ. ഇ.**

പ്രസാധകൻ:

**സ്റ്റുഡന്റ്സ് ഫ്രണ്ട്, കൂടൽമാണിക്യം ദേവസ്വം**
**ഇരിങ്ങാലക്കുട**

വേദാന്തവും ശാസ്ത്രവും തമ്മിലുള്ള വാദകോലാഹലങ്ങൾ വളരെക്കാലമായി നടന്നുവരുന്ന ഒന്നാണ്. ആദ്ധ്യാത്മികവും ഭൗതികവും അന്യോന്യവിരുദ്ധങ്ങളാണെന്നാണ് പലരുടെയും ധാരണ. ഈ ധാരണ തെററാണെന്നും 'പരമാത്മാവും ജീവാത്മാവും പോലെ ബന്ധപ്പെട്ടുകിടക്കുന്നതാണ് ഈ രണ്ടു വാദങ്ങളുടെയും സത്ത' എന്നുമുള്ള സത്യത്തെ വെളിപ്പെടുത്താനാണ് ഗീതാകാരനെ സാക്ഷിനിർത്തിക്കൊണ്ട് ശ്രീമാൻ രാമചന്ദ്രൻ ഈ ഗ്രന്ഥങ്ങളിൽക്കൂടി ഉദ്യമിച്ചിട്ടുള്ളത്. പരിതഃസ്ഥിതികളുടെ പ്രേരണകൊണ്ടാരംഭിച്ച യോഗാഭ്യസനത്തിന്റെ ഫലമായി കൈവന്ന ദർശനത്തിന്റെയും അനുഭൂതിയുടെയും ഫലമാണ് താനീ ഗ്രന്ഥത്തിൽ വിവരിക്കുന്നതെന്ന് ഗ്രന്ഥകാരൻ അവതാരികയിൽ പ്രസ്താവിക്കുന്നു. ഭൗതികശാസ്ത്രംമാത്രം പഠിച്ചിട്ടുള്ള ആധുനികക്ക്, വൈദികകാലത്തെ ഋഷിമാരുടെ കണ്ടുപിടുത്തങ്ങളിലേയ്ക്കുതന്നെയാണ് ഇന്നത്തെ ശാസ്ത്രവും പോയ്ക്കൊണ്ടിരിക്കുന്നതെന്നു മനസ്സിലാക്കുവാൻ ഇങ്ങനെയുള്ള പുസ്തകങ്ങൾ സഹായകങ്ങളാകും. ഗീതയിൽ നിന്ന് ധാരാളം ശ്ലോകങ്ങൾ ഉദ്ധരിച്ചുകൊണ്ടാണ് തന്റെ വാദമുഖങ്ങളെ ഗ്രന്ഥകാരൻ സമർത്ഥിക്കുന്നത്. കേരളത്തിനു പുറത്തുള്ള ശാസ്ത്രകാരന്മാരുടെ ശ്രദ്ധയ്ക്കുകൂടി തന്റെ അഭിപ്രായങ്ങൾ ചിന്താവിഷയമാകണം എന്ന വിചാരമാണ് മലയാളപുസ്തകത്തിലെ ആശയങ്ങൾതന്നെ കുറെക്കൂടി വിസ്തൃതമായ രൂപത്തിൽ ഇംഗ്ലീഷിലുമെഴുതുവാൻ പ്രേരകമായിട്ടുള്ളത്. തത്ത്വജ്ഞാനികളുടെയും ശാസ്ത്രകാരന്മാരുടെയും മുമ്പിൽ പുതിയ ഒരു ചിന്താസരണി വെട്ടിത്തുറക്കുവാൻ ഈ ഗ്രന്ഥങ്ങൾ പ്രചോദകങ്ങളായിത്തീരുന്നതാണ്. ഈ വഴിക്കുള്ള പരിശ്രമങ്ങൾ സർവ്വഥാ അഭിനന്ദനമർഹിക്കുന്നു.

* * *

### ദേവീസ്തവം

ഗ്രന്ഥകർത്താ: അരിമ്പൂരത്തു് കൃഷ്ണൻനായർ
പൂങ്കുന്നം. (തൃശ്ശൂർ)

പേജ് 93+20. വില ക. 1.50

ഭക്തകവിയെന്ന പേരിന്ന് അർഹനായ ശ്രീ കൃഷ്ണൻനായരുടെ ഭക്തിനിർഭരങ്ങളായ രണ്ടു സ്തോത്രങ്ങളാണ് ഇതിലുള്ളത്: 59 ശ്ലോകങ്ങളടങ്ങിയ ഭദ്രകാളീസ്തവവും 62 ശ്ലോകങ്ങളടങ്ങിയ ശ്രീ പാർവ്വതീസ്തവവും. രണ്ടും അക്ഷരമാലാസ്തോത്രങ്ങളാണ്. ഭദ്രകാളീസ്തവത്തിൽ ദേവീമന്ത്രത്തിന്റെ ബീജാക്ഷരങ്ങളെക്കൂടി ഉൾപ്പെടുത്തിയിട്ടുള്ളതിനാൽ ദേവീഭക്തന്മാർക്ക് ഇതു് ഏററവും ഹൃദ്യവും ഫലപ്രദവുമായിത്തീരുന്നു. ഭക്തിപരങ്ങളായ അനേകം സ്തോത്രങ്ങളെഴുതിയിട്ടുള്ള ശ്രീ കൃഷ്ണൻനായരുടെ അക്ലിഷ്ടസുന്ദരമായ രചനാപാടവം രണ്ടു സ്തോത്രങ്ങളിലും വ്യക്തമായിക്കാണാം. തന്ത്രശാസ്ത്രത്തിലെ പല കാര്യങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ശ്ലോകങ്ങളുടെ അർത്ഥം സുഗമമാക്കുവാനായി രണ്ടു സ്തോത്രങ്ങൾക്കും, പദാർത്ഥത്തിന്നു പുറമെ വ്യാഖ്യാനവും കൊടുത്തിട്ടുണ്ട്. ശ്രീ ആഞ്ഞം മാധവൻ നമ്പൂതിരി, സുബ്രഹ്മണ്യൻ തിരുമുമ്പ്, ഓട്ടൂർ മുതലായ ഭാഗവതോത്തമന്മാരുടെ അനുഗ്രഹാശിസ്സുകളും പുസ്തകത്തിനുണ്ട്. അവതാരികയിൽ ശ്രീ പുത്തേഴം പറയുന്നതുപോലെ, ''കവിയശഃപ്രാപ്തിയോ പ്രതിഫലേച്ഛയോ സമ്പാദ്യമോഹമോ ഒന്നുമില്ലാതെ നിർലോഭമായ നിഷ്ഫലഭക്തിക്കുമാത്രം വശംവദനായി ഹൃദയത്തിന്റെ അഗാധതയിൽനിന്ന് താനേ പ്രവഹിക്കുന്ന ഈ സ്തവങ്ങളുടെ ഒഴുക്കിൽ അദ്ദേഹം തത്തിക്കളിക്കുന്നതോടൊപ്പം ശ്രോതാവും അനുവാചകനും നിലപ്പററു വീണുപോകുന്നതായ അനുഭവമാണ്''' ഈ പുസ്തകം പരായണം ചെയ്യുന്ന ഏവർക്കുമുണ്ടാകുക.

അദ്ദേഹം തന്നെയെഴുതിയിട്ടുള്ള മറെറാരു ഭക്തിഗാനമാണ് **'തിരുവമ്പാടി കൃഷ്ണാ നമസ്തേ'** എന്നതു്.

ശ്രീകൃഷ്ണനെപ്പററി സ്രഗ്ദ്ധരാവൃത്തത്തിലുള്ള പത്തു ശ്ലോകങ്ങളാണിതിലുള്ളതു്. ഓരോന്നിൻെറയും പദാർത്ഥവും സാരവും വിവരിച്ചുകൊടുത്തിട്ടുണ്ടു്. ഇനിയും ഭക്തിരസം നിറഞ്ഞുതുളുമ്പുന്ന അനേകം കീർത്തനങ്ങളെക്കൊണ്ടു ഭഗവാനെ ആരാധിച്ചു് തന്നെയും ജനങ്ങളെയും ധന്യരാക്കിത്തീർക്കാനുള്ള ആരോഗ്യവും ആയുസ്സും ശ്രീ കൃഷ്ണൻ നായക്കുണ്ടാകട്ടെ എന്നാശംസിക്കുന്നു.

* * *

### ഗീതാസാരം

വിവർത്തകൻ: സ്വാമി സുരേശാനന്ദ

വിജ്ഞാനരമണീയാശ്രമം, പാലക്കാട്ടു്.

വില 1.ക.

ആത്മജ്ഞാനമാണു് ഗീതാസന്ദേശം. ശ്രീ രമണ മഹർഷിയും ഉപദേശിക്കുന്നതു് 'തന്നെത്താൻ അറിയുക' എന്നാണു്. അതു വ്യക്തമാക്കുവാൻവേണ്ടി ഭക്തന്മാരുടെ പ്രാർത്ഥനപ്രകാരം മഹർഷിതന്നെ ഗീതയിൽനിന്നു് 42 ശ്ലോകങ്ങൾ തിരഞ്ഞെടുത്തു് പ്രദാനം ചെയ്തിട്ടുള്ളതാണു് പ്രസ്തുതഗ്രന്ഥം. ഗീതയുടെ സാരസർവ്വസ്വമായ ഈ ശ്ലോകങ്ങളുടെ പരസ്പരബന്ധത്തെ കാണിച്ചു് ജ്ഞാനമാർഗ്ഗത്തെ സുസ്പഷ്ടമായി വിവരിക്കുന്ന ഭാഷ്യവും ജിജ്ഞാസുക്കൾക്കു വളരെ ഉപകാരപ്രദമാണു്. അരുണാചലപഞ്ചരത്നസ്തോത്രമെന്ന ഒരു സ്തോത്രവും ഇതിൽ ചേർത്തിട്ടുണ്ടു്. ഈ പുസ്തകം മലയാളത്തിൽ വിവർത്തനംചെയ്തു് പ്രസിദ്ധപ്പെടുത്തിയതുകൊണ്ടു് സ്വാമിജി വലിയൊരു അനുഗ്രഹമാണു് കേരളീയർക്കു് നൽകിയിരിക്കുന്നതു്.

### UNITY OF INDIA - A SYMPOSIUM

Publishers:- Sri Ramakrishna Seva Samgha, Jagannathnagar, Ranchi.

Price Re. 1/-

This is a Souvenir published by the Sri Ramakrishna Seva Samgha, Ranchi, on the occasion of its fifth anniversary. It contains a number of illuminating and inspiring articles on the unity of India as envisaged by Swami Vivekananda. This is indeed a most timely publication, because it comes out at a time when our very national existence is being threatened by all kinds of disintegrating forces within the country. This clearly shows that we are passing through a serious crisis of values, which if not resolved in time may even mean the end of civilization. If we want to avoid such a catastrophe, we must necessarily follow the life-giving teachings of Swami Vivekananda who was himself the conscience of India, its unity and destiny.

—*A. K. Menon*

# വാർത്തകൾ

### ആദ്ധ്യാത്മിക അന്തര്യോഗം

വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് എല്ലാ മാസവും രണ്ടാമത്തെ ഞായറാഴ്ച നടത്തുവാൻ നിശ്ചയിച്ചിരിക്കുന്ന ഏകദിന അന്തര്യോഗം ജൂൺ 9—ാംനു- രാവിലെ കാലടി ആശ്രമം പ്രസിഡണ്ടു് ശ്രീ ഗണാനന്ദസ്വാമികൾ ഉപനിഷത്സന്ദേശത്തെപ്പററിയുള്ള ഒരു പ്രഭാഷണത്തോടുകൂടി ഉദ്ഘാടനം ചെയ്തു. വിവേകാനന്ദകൃതികൾ, ശ്രീരാമകൃഷ്ണകഥാമൃതം, ശ്രീമദ്ഭാഗവതം എന്നിവയെപ്പററിയുള്ള ക്ലാസ്സുകളാണു് പിന്നീടുണ്ടായതു്. ജൂലായ്മാസത്തെ അന്തര്യോഗം 14—ാംനു- ഞായറാഴ്ചയായിരിക്കും. ജൂലായ് 10—ാംനു- ഗുരുപൂർണ്ണിമയും ആശ്രമത്തിൽ വെച്ചാചരിക്കുന്നതാണു്. അന്നു്, മന്ത്രോപദേശം വാങ്ങിയിട്ടുള്ള ഭക്തജനങ്ങൾക്കു് ആദ്ധ്യാത്മിക സാധനകളിൽ സമയം ചെലവഴിക്കുവാനുള്ള സൗകര്യവുമുണ്ടായിരിക്കും.

* * *

### ശ്രീ ശാരദാമന്ദിരം

പുറനാട്ടുകര വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൻെറ ഭാഗമായി 1948 മുതൽ നടത്തിവന്ന ശ്രീ ശാരദാമന്ദിരവും 1962 മുതൽ നടത്തിവന്ന ശ്രീ ശാരദാഗേൾസ് (ബാലികാ) ഹൈസ്കൂളും 1968 ജൂൺമാസം 7-ാംനു- രജിസ്റ്റർചെയ്ത ഒരു ആധാരപ്രകാരം പശ്ചിമബംഗാളിൽ ദക്ഷിണേശ്വരത്തുള്ള ശ്രീ ശാരദാമഠം ട്രസ്റ്റികളുടെ പേക്കു് കൈമാററം ചെയ്തിരിക്കുന്നു. പുതിയ ട്രസ്റ്റികൾ ശ്രീ ശാരദാമന്ദിരത്തിൻെറ ആദ്യത്തെ പ്രസിഡൻറായി പ്രവ്രാജിക ധീരാപ്രാണയെ നിയമിച്ചിരിക്കുന്നു. ശ്രീ ശാരദാമഠത്തിൻെറ ഒരു ശാഖയായി ഇനിമേലാൽ ബാലികാഗുരുകുലവും ബാലികാഹൈസ്കൂളും അതിനോടനുബന്ധിച്ച മററു പ്രവർത്തനങ്ങളും നടക്കുന്നതാണു്. മേലാൽ ശാരദാമന്ദിരം ഹോസ്റ്റലിൽ താമസിക്കുന്ന വിദ്യാർത്ഥിനികൾക്കുള്ള എല്ലാ എഴുത്തുകളും, മണിഓർഡറുകളും പ്രസിഡണ്ടു്, ശാരദാമന്ദിരം, പുറനാട്ടുകര, എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണു്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 53 | 1968 ആഗസ്റ്റ് | ലക്കം 8

## അമൃതവാണി

ഒരു ചിത്രത്തിന്റെ അഴകിൽ അധികം രസിക്കുന്നതാരാണ്? വില്ക്കുന്നവനോ നോക്കിക്കാണുന്നവനോ? വില്ക്കുന്നവനു കണക്കു കൂട്ടുന്നതിലാവും മനസ്സ്, അതിന്മേൽ തനിക്കെന്തു ലാഭം കിട്ടുമെന്ന്. വില പൊന്തുന്നതിലും മൂന്നാംവട്ടം ഉറപ്പിക്കുന്നതിലുമാവും അയാളുടെ ദൃഷ്ടി. വില്പാനോ വാങ്ങുവാനോ ഉദ്ദേശ്യമില്ലാതെ അവിടെ നില്ക്കുന്നവൻ ചിത്രം നോക്കി അതിന്റെ അഴകിൽ രസിക്കും. ഈ ജഗത്താകെ ഒരു ചിത്രമാണ്. അതിനെപ്പററിയ കാമങ്ങൾ അസ്തമിക്കുമ്പോൾ ജനങ്ങൾ അതിന്റെ ഭംഗിയിൽ രസിക്കും. അപ്പോൾ വില്ക്കലും വാങ്ങലും കൈക്കലാക്കണമെന്നുള്ള മൂഢവിചാരങ്ങളും ഇല്ലാതാകും. അപ്പോൾ പണവ്യാപാരിയില്ല, വില്ക്കുന്നവനില്ല, വാങ്ങുന്നവനുമില്ല. ലോകം ഒരു ചിത്രമായി നില്ക്കും, ചായമിട്ടു, ഭംഗിയായ ചിത്രം. ഈശ്വരനെപ്പററി ഇങ്ങനെയൊരു ഭാവനയുണ്ട്. ''ഈശ്വരനാണ് മഹാകവി, പുരാണകവി. ജഗത്താകെ ഈശ്വരകവിത, ഛന്ദസ്സും യമകവും ലയവുമായി അനന്താനന്ദത്തിൽ വിരചിതമായ കവിത.'' ഈശ്വരനെപ്പററി ഇത്രയധികം സുന്ദരമായ ഒരു ഭാവന ഞാൻ ഒരിക്കലും വായിച്ചിട്ടില്ല. ഈശ്വരന്റെ ഈ കവിത – ഈ വിശ്വം – വായിച്ചു രസിക്കാൻ കാമങ്ങളെ കൈവെടിയുമ്പോഴേ നമുക്കു കഴിവുണ്ടാകൂ. അപ്പോൾ എല്ലാം ഈശ്വരമയമാകും. ഇരുളടഞ്ഞു വൃത്തികെട്ട് അടക്കാൻ കൊള്ളരുതെന്നു കരുതിയ മുക്കും മൂലയും ഇടവഴിയും നിഴല്പാടുകളുമെല്ലാം അപ്പോൾ ദിവ്യമാകും. അവയുടെ യഥാർത്ഥസ്വഭാവം അപ്പോൾ വെളിവാകും. അപ്പോൾ നാം നമ്മെ നോക്കി ചിരിക്കും. നാം അതുവരെ കരഞ്ഞതും തൊഴിച്ചതും വെറും കുട്ടിക്കളി, നാം സാക്ഷികളായി നിന്നു നോക്കിയിരുന്നതേയുള്ളു എന്നു നാം അപ്പോൾ അറിയും. അതുകൊണ്ട് നിങ്ങൾ കർമ്മം ചെയ്യണം എന്നാണ് വേദാന്തം ഉപദേശിക്കുന്നത്. എങ്ങനെ കർമ്മം ചെയ്യണം? ത്യജിച്ചിട്ട് – ഇന്ദ്രിയഗോചരമായ മിഥ്യാലോകത്തെ ത്യജിച്ചിട്ട് – എന്നാണുപദേശം. അതിന്റെ താല്പര്യമെന്ത്? സർവ്വം ഈശ്വരമയമായി കാണുക. അങ്ങനെ കർമ്മം ചെയ്യുക.

വിവേകാനന്ദസാഹിത്യസർവ്വസ്വം II. 193.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ലാട്ടുമഹാരാജ് ഇങ്ങനെ തുടർന്നു: ''അക്കൊല്ലംതന്നെയാണ് ഞാനാദ്യമായി ഠാക്കൂറിന്റെ കൂടെ പാനിഹട്ടിയിലെ ഉത്സവത്തിന് പോയതും. ഞാനും രാഖാലും ഭവനാഥും എല്ലാവരും കൂടി രാംബാബുവിന്റെ വണ്ടിയിലാണ് പോയതു്. പിന്നേയും ഒരുപാട്ട് ഭക്തന്മാരുണ്ടായിരുന്നു. അവിടെവെച്ച് ഞങ്ങൾ നിങ്ങളുടെ നവദ്വീപ് ഗോസ്വാമിയെ കണ്ടു. അദ്ദേഹത്തിന്റെ കൂടെ ഠാക്കൂർ ഭജനകീർത്തനങ്ങൾ പാടാൻ തുടങ്ങി. അന്നത്തെ ഭഗവാന്റെ ഭാവസമാധി കണ്ടിട്ട് ഞങ്ങളും കൂടി പേടിച്ചുപോയി. ശ്വാസോച്ഛ്വാസംതന്നെയങ്ങ് നിലച്ചുപോയി, മുഖത്തിന്റേയും കണ്ണിന്റേയും നെഞ്ചിന്റേയും ചുകപ്പ് ഒന്നു കാണേണ്ടതുതന്നെയായിരുന്നു, ഉള്ളംകൈവരെ ചുകചുകാന്ന്. അദ്ദേഹത്തിൽ വന്ന ഈ മാററം കണ്ടിട്ട് സകല ആളുകളും ഓടിയെത്തി തിക്കിത്തിരക്കിത്തുടങ്ങി. ആ പാദധൂളി അല്പം കിട്ടാൻവേണ്ടി, ആ കാലൊന്ന് തൊട്ടുതൊഴാൻ വേണ്ടി, അതിന്നു് അവിടെ ആകെ ഒരു ലഹള, ഒരു ബഹളം. ഞങ്ങളാകെ വിഷമിച്ചു. എല്ലാവർക്കും ഠാക്കൂറിനെ ഒന്ന് തൊടണം, ഞങ്ങളാണെങ്കിലോ തൊടാനൊട്ട് സമ്മതിക്കുന്നുമില്ല. പക്ഷെ പറഞ്ഞതു് വല്ലവരും കേട്ടിട്ടുവേണ്ടേ? എത്രനേരമാണ് ഉന്തും തള്ളും പിടിയും ശകാരവുമായി വഴക്ക് നടന്നതു്! രാംബാബു പറഞ്ഞു, 'ഏയ് ലേട്ടോ, വിട്ടുകൊടുത്തേക്കു, എല്ലാവരുമൊന്ന് ഠാക്കൂറിനെ തൊട്ട് അനുഗ്രഹീതരായിക്കോട്ടെ!' പക്ഷെ രാംബാബുവിന്റെ വാക്ക് അനുസരിക്കാൻ എനിക്ക് തൽക്കാലം യാതൊരു നിവൃത്തിയുമില്ല. സമാധിയവസ്ഥയിൽ ഠാക്കൂറിനെ ആരെങ്കിലും തൊട്ടാൽ അദ്ദേഹത്തിന് എത്ര അസഹ്യമായ വേദനയാണുണ്ടാവുക എന്ന് കണ്ടറിഞ്ഞവനല്ലെ ഞാൻ? രാംബാബു പിന്നേയും പിന്നേയും ഇതുതന്നെ പറഞ്ഞു് എന്നെ നിർബ്ബന്ധിച്ചു. ഒടുവിൽ ഞാനും രാഖാലും ഭവനാഥുംകൂടി ഒരുവിധം ഠാക്കൂറിനെ ആ ബഹളത്തിന്നുള്ളിൽനിന്ന് ക്ഷേത്രത്തിനു പുറത്തുള്ള പൂമുഖത്തു് കൊണ്ടിരുത്തി. എന്നിട്ടുമുണ്ടോ തിരക്കിന് വല്ല കുറവും! ബഹളം തന്നെ ബഹളം! ഞങ്ങളൊരുവിധം ഉന്തിത്തള്ളി പുറത്തേയ്ക്ക് കടക്കാൻ നോക്കുന്നതിന്റെ ഇടയിൽക്കൂടി കയ്യിട്ട് ആ കാലുകൾ തൊടാനൊരു തിക്കിത്തിരക്കൽ. തോററു! ഒടുക്കം രാംബാബു ഒരു പണി പററിച്ചു. അതെന്താണെന്നോ? മുററത്തുനിന്ന് ഒരു പിടി മണ്ണ് വാരി ഠാക്കൂറിന്റെ പാദങ്ങളിൽ പതുക്കെ സ്പർശിച്ച് എടുത്തതിനുശേഷം അതിൽനിന്ന് കുറേശ്ശെ കുറേശ്ശെ നുള്ളി എല്ലാവർക്കുമങ്ങ് വിതരണം ചെയ്തു. ഹൊ! അതിൽ പിന്നീടേ ഞങ്ങൾക്ക് ഠാക്കൂറിനെ പുറത്തേയ്ക്ക് കടത്താനൊത്തുള്ളു. പിന്നത്തെ കൊല്ലവും ഞാൻ പോയി. പക്ഷെ അത്തവണ വഞ്ചിയിലാണ് പോയതു്. ആ പ്രാവശ്യം ശ്രീ മാതൃദേവിയെക്കൂടിക്കൊണ്ടുപോയാലെന്താ എന്ന ഒരു പ്രസ്താവന പൊങ്ങിവന്നു. പക്ഷെ അമ്മയ്ക്ക് ഞങ്ങളുടെകൂടെ വരാൻ തീരെ ഇഷ്ടമുണ്ടായിരുന്നില്ല. അതു കണ്ടിട്ട് ഠാക്കൂർ അമ്മയെ വളരെ സ്തുതിച്ച് പറഞ്ഞു:– 'കണ്ടില്ലെ, എന്താ ബുദ്ധിസാമർത്ഥ്യം! ഇനി വല്ലവരും വല്ലതുമൊക്കെ പഴിപറഞ്ഞുണ്ടാക്കിയെങ്കിലോ എന്നുവെച്ച് സ്വന്തമായിത്തന്നെ പിൻമാറുകയാണ്.' അന്ന് ഠാക്കൂർ എല്ലാവരോടും ഒപ്പം ഇരുന്നു് പ്രസാദം കഴിച്ചു. പിന്നീട് രണ്ടു കൈയ്യും പൊക്കി നൃത്തം വെയ്ക്കാൻ തുടങ്ങി.''

''പാനിഹട്ടിയിലെ മഹോത്സവം അവസാനിക്കുന്നതോടെ ഒരു പ്രാവശ്യം വൈഷ്ണവന്മാർ സകലരേയും ദക്ഷിണ കൊടുത്തു് യാത്ര അയയ്ക്കുന്ന സമയത്തു് ഠാക്കൂറിനും അഞ്ചു്രൂപ കൊടുക്കാൻ ഭാവിച്ചു. മററുള്ളവർക്കൊക്കെ ഒരു രൂപാ രണ്ടു് രൂപാ വീതം കിട്ടിയ സ്ഥാനത്തു് അദ്ദേഹത്തിന് കിട്ടിയതോ അഞ്ചുരൂപ. പക്ഷെ അദ്ദേഹത്തിന് ആ പണം മേടിക്കാൻ ഒട്ടും മനസ്സില്ല, അവിടത്തെ ഭാരവാഹികളാണെങ്കിലോ വിടുകയുമില്ല. ഒടുക്കം പറഞ്ഞു പറഞ്ഞു് അവരാ ദക്ഷിണ രാഖാലിന്റെ കൈയ്യിൽ പിടിപ്പിച്ചു. രാഖാൽ ആ അഞ്ചു രൂപായ്ക്ക് ഒരു കുട്ട മാങ്ങയും ഒരു കുട്ട സന്ദേശും വാങ്ങി ദക്ഷിണേശ്വരത്തെ

ത്തി.ഇതങ്ങ് കണ്ടതോടെ ഠാക്കൂർ രാഖാലിൻെറ നേരെ ഒരു പാട്ട് തട്ടിക്കയറി. എന്നിട്ട് ഒരു താക്കീതും കൊടുത്തു, 'നോക്കൂ! ഇനി ഒരു കാലത്തും ഇങ്ങനെ ഒരു കാര്യം ചെയ്യപോകരുത്. നീ മേടിച്ചാൽ ഞാൻ മേടിച്ചതിന് തുല്യമാണ്. പക്ഷിയും ഭിക്ഷുവും ഒന്നും സഞ്ചയിച്ചു വെക്കുകയില്ല.''

''ദുർഗ്ഗാപൂജയ്ക്ക് ഒന്നുരണ്ടുമാസം മുമ്പ് ഠാക്കൂർ ഞങ്ങളേയും കൂട്ടി പാഥുരേഘാട്ടിലുള്ള യദുമല്ലിക്കിൻെറ വീട്ടിലേയ്ക്ക് പോയി. യദുമല്ലിക്കിനെ ഞാനിതിനു മുമ്പ് ദക്ഷിണേശ്വരം ക്ഷേത്രത്തിന് സമീപമുള്ള അദ്ദേഹത്തിൻെറ ഉദ്യാനവാടിയിൽവെച്ച് കണ്ടിട്ടുണ്ട്. പക്ഷെ അദ്ദേഹം താമസിക്കുന്ന വീട്ടിൽ പോയിട്ടുണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ വീട്ടിൽ അന്ന് ശ്രീ സിംഹവാഹിനീദേവി എഴുന്നള്ളിയിരിക്കുന്നു. അതുകൊണ്ട് ഠാക്കൂർ ഞങ്ങളെയെല്ലാം കൂട്ടി ദർശനത്തിന്ന് പുറപ്പെട്ടതാണ്. ദേവിയെ തൊഴുതതിനുശേഷം അദ്ദേഹം ബാബുവിനെ അന്വേഷിക്കാൻ തുടങ്ങി. യദുബാബു അപ്പോൾ ഒരു നീളത്തിലുള്ള മാർബിൾമേശപ്പുറത്ത് ഷർട്ടൊന്നുമിടാതെ നീണ്ടുനിവർന്നങ്ങനെ കിടക്കുകയാണ്. ഠാക്കൂറിനെ കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു, 'വരു, വരു, ചെറിയ ഭട്ചാജ്!* ഈയിടെ ഇങ്ങോട്ടൊന്നും കാണാറേ ഇല്ലല്ലൊ. ഇപ്പോ അമ്മ വന്നിട്ടുണ്ട്, കൂട്ടത്തിൽ ഞങ്ങളെയും കുറേശ്ശെ ഓക്കാനിടയായി, അല്ലെ, മനസ്സിലായി. അതുകൊണ്ടല്ലെ ഇന്നിവിടേയ്ക്ക് ഇറങ്ങിയത് ?' യദുബാബുവിൻെറ വാക്കു കേട്ടിട്ട് ഠാക്കൂർ പറഞ്ഞു: 'അതു കൊള്ളാം, നിങ്ങളെന്തൊരു തരം മനുഷ്യനാണെന്ന് ആദ്യം പറയൂ, അമ്മ വന്നിട്ടുണ്ടെന്നേ വിവരം ഒന്നറിയിക്കാനും കൂടി തോന്നിയില്ലല്ലൊ.' അപ്പോൾ യദുബാബു പറയുകയാണ്, 'ദേ, നോക്കു ചെറിയ ഭട്ചാജ്! അമ്മയെ സംബന്ധിച്ച സർവ്വവിവരങ്ങളും ഇത്ര കടുകട്ടിയായി മനസ്സിലാക്കിവെച്ചിട്ടുള്ള

* യദുബാബു ഠാക്കൂറിനെ 'ഭട്ചാജ്' ഭട്ടാചാര്യൻ എന്നാണ് വിളിച്ചിരുന്നത്. ബംഗാളിൽ ക്ഷേത്രത്തിലെ പൂജാരിയെ 'ഭട്ടാചാര്യൻ' എന്നും പറയും. ശ്രീരാമകൃഷ്ണദേവൻ കാളീക്ഷേത്രത്തിലെ പൂജാരിയായിട്ടാണല്ലോ ആദ്യം വന്നത്. ഠാക്കൂറിൻെറ ജ്യേഷ്ഠനായ രാംകുമാർ 'വലിയ ഭട്ടാചാര്യനും' ഠാക്കൂർ 'ചെറിയ ഭട്ടാചാര്യനും.'

മറെറാരു മനുഷ്യജീവിയെ ഞാനെങ്ങും കണ്ടിട്ടില്ല. അമ്മ മിനിഞ്ഞാന്ന് ഇങ്ങ് വന്നു കയറിയിട്ടേള്ളു. ഒന്ന് ഇരിപ്പുറപ്പിച്ചില്ല, അപ്പോഴേയ്ക്കും നിങ്ങൾ ഹാജർ കൊടുത്തുകഴിഞ്ഞല്ലൊ. എനിക്ക് അമ്മ വന്നെത്തിയ വിവരം നിങ്ങളെ ഒന്നറിയിക്കാൻ ഇടകിട്ടണ്ടെ ? അതിന്നുമുമ്പെ നിങ്ങൾ വന്ന് കയറിയല്ലൊ.' ഠാക്കൂർ ചിരിച്ചുകൊണ്ട്, 'ഉം, അതൊക്കെ പോട്ടെ. ഇനി അമ്മയുടെ പ്രസാദം കുറച്ച് കൊണ്ടുവരാൻ പറയൂ. വെറും വായോടെ തിരിച്ചുപോകാൻ പാടുണ്ടോ ?' യദുബാബു ആ കിടപ്പിൽ കിടന്നുകൊണ്ടുതന്നെ ശ്രീ സിംഹവാഹിനീദേവിയുടെ പ്രസാദം കൊണ്ടുവരാൻ ഒരാളെ വിളിച്ച്പറഞ്ഞു. പ്രസാദം ഞൊടിയിടയിൽ എത്തി. ഠാക്കൂർ ഇപ്പോഴും വാതിൽക്കൽതന്നെ നില്ക്കുകയാണ്. അവിടെ വെച്ചുതന്നെ പ്രസാദം കൈയ്യിൽ മേടിച്ച് തിരിഞ്ഞ് വണ്ടിയിൽ കയറാൻ ഭാവിച്ചപ്പോഴേയ്ക്കും യദുബാബു പറഞ്ഞു: 'അല്ലാ, എന്നിട്ട്, അമ്മയെ കാണാതെ പോവാണോ ?' ഠാക്കൂർ അവിടെ നിന്നുകൊണ്ടുതന്നെ വിളിച്ചു പറഞ്ഞു: 'ഏയ്, യദുവിൻെറ അമ്മെ, ഒരു ഗ്ലാസ്സ് വെള്ളം വേണമല്ലൊ ?' ഠാക്കൂറിൻെറ ശബ്ദം കേട്ടപ്പോൾ യദുബാബുവിൻെറ അമ്മ മാളികയിൽനിന്ന് ഇറങ്ങിവന്നു. ഠാക്കൂർ അവരുടെ കൈയ്യിൽനിന്ന് വെള്ളം മേടിച്ച് ഒരു കവിൾ കുടിച്ചതിന്നുശേഷം വണ്ടിയിൽ കയറി. വണ്ടിയിൽവെച്ച് മററുള്ള ഭക്തന്മാർ ഠാക്കൂറിനോട് പറഞ്ഞു: 'അവിടുന്ന് ഇനി ഇങ്ങനെയുള്ള വലിയ പണക്കാരുടെ വീട്ടിലേയ്ക്കൊന്നും പോവരുത്, ട്ടൊ. ഇത്തരക്കാരുടെ അടുത്തേയ്ക്ക് അങ്ങോട്ട് ചെന്നു കയറുന്നതിൻെറ ആവശ്യം വാസ്തവത്തിൽ വല്ലതുമുണ്ടോ ? അങ്ങയോടൊന്ന് ഇരിക്കാൻ പറയാനെങ്കിലും ഉള്ള വകതിരിവും മര്യാദയും വേണ്ടെ ? കഷ്ടം, ഇക്കൂട്ടരുടെയൊക്കെ വീടുകളിലേയ്ക്ക് കയറിച്ചെല്ലുന്നതു തന്നെ അങ്ങേയ്ക്ക്അപമാനമാണ്.' ഭക്തന്മാരുടെ നീരസം നിറഞ്ഞ വാക്കുകൾ കേട്ടിട്ട് ഠാക്കൂറിന് ചിരി വന്നു. അദ്ദേഹം പറഞ്ഞു: 'ഹാവൂ! ഇവരൊക്കെ ഇല്ലെ, ലൗകികമായ പ്രാരബ്ധങ്ങളിൽ മൂക്കററം മുങ്ങിക്കിടക്കുന്നവരാണ്. ഒരു നിമിഷംപോലും സ്വൈരമില്ലാതെ ഭ്രാന്തു പിടിച്ച് വിഷയങ്ങളുടെ പിന്നാലെ വിരണ്ടോടിക്കൊണ്ടിരിക്കുകയല്ലെ ? ഈ പരക്കം

പാച്ചിലിന്നിടയിൽക്കൂടി ദേവീപൂജ നടത്തി ക്കൊണ്ടുപോകുന്നുണ്ടല്ലൊ. അതു് നമ്മരം വക വെച്ചുകൊടുക്കണ്ടെ ? നിങ്ങളുത്രയുംകൂടി ചെയ്യാത്ത കൂട്ടരാണു്. എന്നിട്ടാണു് എന്നോടു് അയാരം ഒന്നിരിക്കാൻ പറഞ്ഞില്ലെന്നു പറഞ്ഞു് ഈ കിടന്നു് തല പുണ്ണാക്കുന്നതു് ? അവരുടെ മനസ്സിന്റെ നില എന്താണെന്നു് നിങ്ങരംക്കു് മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടോ ? നമ്മളെന്തിനാണു് അങ്ങോട്ടു് പോയതു് – ദേവിയെ കണ്ടു് തൊഴാൻ, അല്ലെ ? അതു് ചെയ്തു, പ്രസാദവും കിട്ടി. ഇതിൽ കൂടുതലായി ഇനി എന്തു വേണമെന്നാണു് പറയുന്നതു് ? ഇനി ഒന്നു് ചോദിക്കട്ടെ, ഈ അസമയത്തു് ഏതൊരു വീട്ടിലെ യജമാനനാണു് പ്രസാദം തരാൻ മിനക്കെടുക ? കേരംക്കട്ടെ. നിങ്ങളെല്ലാവരും അവിടെ പോയതു് പൂജയുടെ നടത്തിപ്പുകാരനെ കാണാനാണോ, ഇരിക്കാൻ പറഞ്ഞില്ലെന്നും പറഞ്ഞു് ഇത്രയൊക്കെ പിണക്കം തോന്നാൻ ?' ഭക്തന്മാരുടെ കൂട്ടത്തിൽ യദുബാബുവിനെ അധിക്ഷേപിച്ച ആളുകരം ഇതു് കേട്ടപ്പോരം മിണ്ടാതിരുന്നു....ഇങ്ങനെ പലയിടത്തും ഠാക്കൂർ ഞങ്ങളെ കൊണ്ടുപോയിട്ടുണ്ടു്. എന്നിട്ടദ്ദേഹം പറയും:– 'സന്ന്യാസിയാവണമെന്നുണ്ടെങ്കിൽ ദുരഭിമാനം തീരെ, പരിപൂർണ്ണമായും, തുടച്ചുനീക്കിയേ പററൂ. ചിലരൊക്കെ നമ്മളെ ബഹുമാനിച്ചേയ്ക്കും, വേറെ ചിലർ തീരെ ബഹുമാനിച്ചില്ലെന്നും വരും– ഇതൊക്കെ നോക്കി നടന്നാൽ പററില്ല.'

''പിന്നേയും കേരംക്കണോ–! യദുബാബുവിനോടു് ഒരു ദിവസം ഠാക്കൂർ പറയുകയല്ലെ ? 'ഏയ് യദു! ഈ കൂട്ടരോടു് (യദുബാബുവിന്റെ കൂടെ എപ്പോഴും കാണപ്പെട്ടിരുന്ന ഒരു സംഘം സ്തുതിപാഠകന്മാരെ ചൂണ്ടിക്കാണിച്ചിട്ടു്) നിങ്ങളിത്ര അടുത്തു് പെരുമാറുന്നതെന്തിനാണു് ?' അതു കേട്ടിട്ടു് യദുബാബു കൊടുത്ത മറുപടി എന്താണെന്നറിയാമോ ? 'മാന്യന്മാരുടെ മക്കരംക്കു് തെണ്ടാനും ഇരക്കാനും വിഷമമല്ലെ, എന്തെങ്കിലും കിട്ടിയാലായി എന്നുവെച്ചു് അടിഞ്ഞുകൂടിയിരിക്കുകയാണു് ഇവരൊക്കെ ഇവിടെ. ഞാനിനി ഇവരെയെല്ലാം ഇവിടെനിന്നു് തല്ലി പുറത്താക്കിയാൽ അവരെങ്ങോട്ടു പോവുക ?' അപ്പോരം ഠാക്കൂർ പറഞ്ഞു: 'ആട്ടെ, അവരുമായി കൂടുതൽ അടുക്കാഞ്ഞാൽ മതി, വല്ലാതെ അടുത്തു് പെരുമാറിയാൽ പതനം സംഭവിക്കാനിടയുണ്ടു്.' യദുബാബുവിനു് അതിനും ഒരു ഉത്തരം കൈയ്യിലുണ്ടായിരുന്നു: 'നോക്കൂ, ചെറിയ ഭട്ചാജ്, വിഷയവാസനകരംവെച്ചു് കളിക്കുന്നവക്കു് ഇത്തരക്കാരെയൊക്കെ ചുററും വെച്ചേ പററൂ.' പിന്നൊരു ദിവസം ഠാക്കൂർ യദുബാബുവിനോടു് ചോദിച്ചു: 'ഇവിടത്തെ (ഈ ലോകത്തെ) ആവശ്യത്തിലേയ്ക്കു് പണം കുന്നുകുന്നായി സമ്പാദിച്ചു് വെച്ചിട്ടുണ്ടല്ലൊ, പക്ഷെ അങ്ങേ ലോകത്തേയ്ക്കു് വേണ്ടതു് വല്ലതും ഒരുക്കി വെച്ചിട്ടുണ്ടോ ?' അതു കേട്ടപ്പോരം യദുബാബു പറയുകയാണു്: 'അല്ല, പരലോകത്തെ ചുക്കാൻ ഞാൻ നിങ്ങളുടെ കൈയ്യിൽ ഏല്പിച്ചു തന്നിട്ടല്ലെ ഇരിപ്പു്, ചെറിയ ഭട്ചാജ്! അവസാനകാലംവരുമ്പോരം നിങ്ങളെന്നെ കൈയ്ക്കുപിടിച്ചു് അക്കര കടത്തും എന്ന ഒരൊററ ആശ്വാസത്തിന്മേലല്ലെ ഞാൻ കഴിഞ്ഞുകൂടുന്നതുതന്നെ. ദേ, ഒരു കാര്യം പറഞ്ഞേയ്ക്കാം, എന്നെ പിടിച്ചു് കരകയററിയില്ലെങ്കിൽ പതിതപാവനനാണെന്ന നിങ്ങളുടെ പേരിൽ കരിപുരളും, അതിന്നിട വരുത്തേണ്ട. നല്ലവണ്ണം ഓത്തുവെച്ചോളൂ! ചെറിയ ഭട്ചാജ്, എല്ലാം അവസാനിച്ചു് കെട്ടുകെട്ടാറാകുമ്പോരം എന്റെ കാര്യം വിട്ടുപോയേയ്ക്കരുതേ.' യദുമല്ലിക്കിനു് എത്ര സ്വത്തുണ്ടായിരുന്നു എന്നതിനു് ഒരളവില്ല; എന്നിട്ടും അദ്ദേഹത്തിനു് പണത്തിനോടുള്ള കൊതി സഹിക്കാനും വയ്യായിരുന്നു. അതുകൊണ്ടു് ഠാക്കൂർ ഒരു ദിവസം അദ്ദേഹത്തിനോടു് ചോദിക്കുകയുണ്ടായി: 'എന്താ ഹേ യദു, എത്ര വളരെ പണമാണു് നിങ്ങരം കുന്നുകൂട്ടിവെച്ചിരിക്കുന്നതു് ? എന്നിട്ടു് ഇനിയും പണത്തിനുള്ള ആത്തി കുറയാത്തതെന്താ ? അപ്പോരം യദുബാബു പറയുകയാണു്: 'നോക്കൂ, ചെറിയ ഭട്ചാജ്! ഈ ആത്തിയില്ലെ, ഇതു് പോവാനുള്ളതല്ല. നിങ്ങരംക്കു് ഈശ്വരനോടു് തോന്നുന്ന അത്യാത്തി ഒന്നു് വേണ്ടെന്നുവെയ്ക്കാൻ പറഞ്ഞാൽ പററുമോ ? ദേ, അതുപോലെതന്നെ, വിഷയികരംക്കു് പണത്തിനോടുള്ള കൊതിയും വേണ്ടെന്നു വെയ്ക്കാൻ ഒക്കില്ല. അങ്ങനെയിരിക്കെ, ഈ കാശിനോടുള്ള ആശ നശിപ്പിക്കാൻ ഞാൻ നോക്കിയാൽ പററുന്ന കാര്യമാണോ ? ഊം, പറയൂ, കേരംക്കട്ടെ. നിങ്ങരം ഭഗവത്പ്രേമ

ത്തിന്നുവേണ്ടിയല്ലെ ഈ ഭ്രാന്തുപിടിച്ച് ഓടി നടക്കുന്നതു്? ഞാൻ അദ്ദേഹത്തിന്റെ ഐശ്വര്യത്തിന്റെ പിന്നാലെ പരക്കം പാഞ്ഞോടുന്നു എന്നു മാത്രം. അതിലെന്താണ് തെററെന്നു് പറയൂ. നിങ്ങൾ സർവ്വവും വേണ്ടെന്നുവെച്ച് അദ്ദേഹത്തിന്നുവേണ്ടി കേഴുന്നു, ഞാനോ അദ്ദേഹത്തിന്റെ ഐശ്വര്യത്തെനോക്കി പണംപണം എന്നു് ഇരന്നു് നടക്കുന്നു. ആട്ടെ, ഇതൊന്നിനി പറഞ്ഞു് സമർത്ഥിക്കൂ, ചെറിയ ഭട്ചാജ്, മിടുക്കൊന്നു് കാണട്ടെ. ഈ പണം എന്നു പറയുന്ന വസ്തുവും അദ്ദേഹത്തിന്റെതന്നെ ഐശ്വര്യം അല്ലെന്നുണ്ടോ ?' യദുബാബുവിന്റെ പ്രസംഗവും വാദങ്ങളും ഠാക്കൂറിന്നു് വളരെ പിടിച്ചു. അദ്ദേഹം പറഞ്ഞു: 'ഈ പറഞ്ഞതെല്ലാം സമ്പൂർണ്ണമായും മനസ്സിൽ ഉറപ്പിച്ചു വെച്ചിട്ടുണ്ടെങ്കിൽ, പിന്നെ നിങ്ങൾക്കു് പേടിക്കാനൊന്നുമില്ല.' എന്നിട്ടദ്ദേഹം ഒരിക്കൽ കൂടി ഊന്നി ചോദിച്ചു: 'യദു, നിങ്ങളീ പറഞ്ഞതൊക്കെ ഉള്ളിൽതട്ടി പറഞ്ഞതാണോ? അതോ, എന്നെ പററിക്കാൻ വെറുതെ കുതർക്കം പറഞ്ഞതോ ?' യദുബാബു പറഞ്ഞു: 'അതങ്ങയ്ക്കല്ലെ അറിയുക, ചെറിയ ഭട്ചാജ്! മനസ്സിലുള്ള വല്ലതും നിങ്ങളിൽനിന്നു് മറച്ചുവെയ്ക്കണമെന്നു് വിചാരിച്ചാൽ എനിക്കതു് പററുന്ന കാര്യമാണെങ്കിലല്ലെ വേണ്ടൂ!' ഒരു ദിവസം ഠാക്കൂർ യദുബാബുവിനോടു് പറഞ്ഞു: 'ഇതെന്താണിതു് യദു ! മുമ്പൊക്കെ വളരെ ശ്രദ്ധയോടും ഭക്തിയോടും മനസ്സുവെച്ച് നിങ്ങൾ ഭഗവാനെ സ്മരിച്ചിരുന്നുവല്ലൊ. ഈയിടെയെല്ലാം ഈശ്വര ഭജനത്തിനോടു് ഇത്ര ഇഷ്ടക്കുറവു് കാണാനെന്താണ് കാരണം ?' അതിന്നു് യദുബാബു പറഞ്ഞ മറുപടി കേൾക്കണോ ? 'അതെന്താണെന്നറിയാമോ ചെറിയ ഭട്ചാജ് ! ങ് ആ ! നിങ്ങളെ കണ്ടെത്തിയാൽ പിന്നെ,എന്തൊ,ഭഗവാനെ വിളിക്കണമെന്നു് എനിക്കു് തോന്നാറേ ഇല്ല. പിന്നെ വേറൊന്നും കൂടിയുണ്ടു്. ഈശ്വരനെ യങ്ങു ചിന്തിച്ചുതുടങ്ങിയാൽ എന്റെ മനസ്സിന്നു് വിഷയങ്ങളോടു് ലേശം മടുപ്പു് വന്നുതുടങ്ങും. അങ്ങനെ വന്നാൽ ഒടുവിൽ വിഷയചിന്തകൾക്കു് എന്റെ മനസ്സിൽ ഇടമേ ഇല്ലാതാകും. അതുകൊണ്ടു് ഈശ്വരചിന്തയിൽനിന്നു് മനസ്സിനെ അടത്തി എടുത്തു് മാററിനിർത്തിയാലേ എനിക്കു് ലൌകികകാര്യങ്ങളിൽ ശ്രദ്ധിക്കാൻ പററുള്ളു.' അപ്പോൾ ഠാക്കൂർ പറഞ്ഞു:— 'അതു് കൊള്ളില്ല, യദു, അത്രയ്ക്കങ്ങു് പോകുന്നതു് നല്ലതിനല്ല. ഒടുവിൽ ചക്കാട്ടുന്ന കാളയായിട്ടു് നിങ്ങൾക്കു് വട്ടത്തിൽ കറങ്ങിക്കൊണ്ടിരിക്കാനാണോ മോഹം ?' യദുബാബു പറഞ്ഞു, 'കർമ്മഫലം എന്നൊന്നു് ഉണ്ടെന്നു് നിങ്ങളുതന്നെ സമ്മതിക്കുന്നുണ്ടല്ലൊ, ഇല്ലെ ചെറിയ ഭട്ചാജ് ?' യദു മല്ലിക്കിന്റെ അമ്മ ഒരുദിവസം ഠാക്കൂറിനെ വീടിന്റെ ഉള്ളിലേയ്ക്കു് കൊണ്ടുപോയി ആഹാരം കഴിപ്പിക്കുകയാണ്, എത്രനേരം കഴിഞ്ഞിട്ടും ഠാക്കൂർ പുറത്തേയ്ക്കുവരുന്നതു് കാണാനില്ല.അതു കണ്ടിട്ടു് ദേബേൻബാബു (എൻടാലിയിലെ ദേവേന്ദ്രനാഥ്മജുംദാർ) അസ്വസ്ഥനായിത്തുടങ്ങി ഇരിക്കപ്പൊറുതിയില്ലാതെ അദ്ദേഹം എഴുന്നേററു. അപ്പോഴേയ്ക്കും ഞങ്ങളോടും വീട്ടിന്നകത്തേയ്ക്കു് ഉണ്ണാൻ ചെല്ലാൻ പറഞ്ഞു് ആൾ വന്നു. ഊണു് കഴിച്ചെണീററതും ദേബേൻബാബു ഠാക്കൂറിന്റെ കാൽ രണ്ടും കെട്ടിപ്പിടിച്ചു് തേങ്ങിത്തേങ്ങിക്കരയാൻ തുടങ്ങി. എനിക്കിതിന്റെയൊന്നും അർത്ഥം മനസ്സിലായില്ല. പിന്നൊരു ദിവസം ഞാൻ ദേബേൻ ബാബുവിനോടു് വിവരം അന്വേഷിച്ചു. അപ്പോളദ്ദേഹം പറയുകയാണ്, ''എന്റെ മനസ്സു് അന്നു് ഒരു കൊടും പാപംചെയ്തു. ഞാൻ ഠാക്കൂറിന്റെ ചാരിത്ര്യത്തെ സംശയിച്ചു. പക്ഷെ, നമ്മളെയൊക്കെ അകത്തേയ്ക്കു് ഉണ്ണാൻ വിളിച്ചുകൊണ്ടുപോയില്ലെ. പോകുംവഴി ഞാൻ കണ്ട കാഴ്ച ! യദുവിന്റെ അമ്മ ഠാക്കൂറിനെ ആഹാരം കഴിപ്പിക്കുന്നുണ്ടു്. അവരുടെ കണ്ണുകളിൽനിന്നു് ഇടമുറിയാതെ കണ്ണുനീർ ഒഴുകുകയാണ്. അപ്പോഴല്ലെ എനിക്കു് മനസ്സിലായതു് യദുവിന്റെ അമ്മയ്ക്കു് ഠാക്കൂറിനോടു് വാത്സല്യഭാവമാണെന്നു്. എന്നിട്ടു ഞാൻ കരുതിയതോ, ഹൊ! വേറൊന്നും. ഠാക്കൂർ അന്തര്യാമിയല്ലെ ? അതുകൊണ്ടു എന്റെ സംശയത്തെ പാടെ വടിച്ചങ്ങു് കളഞ്ഞു.''

1884. ഒരു ദിവസം ഹൃദയ്ഠാക്കൂർ (ശ്രീരാമകൃഷ്ണന്റെ ഭാഗിനേയനും ചിരകാലം അദ്ദേഹത്തിന്റെ സേവകനും) അദ്ദേഹത്തെ (ശ്രീരാമകൃഷ്ണനെ)കാണാൻ വന്നു. അദ്ദേഹത്തെ കാണാൻ വേണ്ടി പരമഹംസദേവൻ യദുമല്ലിക്കിന്റെ

ഉദ്യാനത്തിലേയ്ക്കാണ് പോയതു്. * ഠാക്കൂർ ഇടയ്ക്കൊക്കെ നടക്കാൻ പോവുക യദുബാബുവിന്റെ ഉദ്യാനത്തിലേയ്ക്കായിരുന്നു. ദക്ഷിണേശ്വരത്തു് ചില സമയത്തു് ഭയങ്കരമായ ആൾത്തിരക്കായിരിക്കും. എന്നാൽ ഠാക്കൂർ പതുക്കെ രാഖാലിനേയും ലൊറേനേയും (നരേന്ദ്രൻ—വിവേകാനന്ദസ്വാമികൾ) ഭവനാഥിനേയും വിളിച്ചു് അങ്ങോട്ടൊരു നട നടക്കും. ലൊറേനിനു് സർവ്വവും (അദ്ധ്യാത്മജഗത്തിലെ രഹസ്യങ്ങളെല്ലാം) വെളിപ്പെടുത്തിക്കൊടുത്തതു് അവിടെവെച്ചാണ് എന്നു് കേട്ടിട്ടുണ്ടു്....യദുബാബു ഉദ്യാനഗൃഹത്തിൽ വരുന്ന ദിവസങ്ങളിലൊക്കെ ഠാക്കൂറിനെ ആളയച്ചു് വരുത്തും, എന്നിട്ടു് മണിക്കൂറുകളോളം ഠാക്കൂറിന്റെ പാട്ടു കേട്ടുകൊണ്ടിരിക്കും. ഠാക്കൂറിനെ പാട്ടു് കേൾപ്പിക്കാൻ വേണ്ടി അദ്ദേഹം നല്ലൊരു ഗായകനെ കൂടെ കൊണ്ടുവന്നിട്ടുമുണ്ടാകും. ആ മനുഷ്യന്റെ ശാരീരം വളരെ വിശേഷപ്പെട്ടതുതന്നെ ആയിരുന്നു. ഠാക്കൂർ അദ്ദേഹത്തെ ധാരാളം പുകഴ്ത്തിപ്പറയാറുണ്ടു്. ഒരിക്കലദ്ദേഹം ഗിരീശ്ബാബുവിന്റെ ചൈതന്യലീലയിലെ പാട്ടുകൾ ഠാക്കൂറിനെ പാടികേൾപ്പിക്കുകയുണ്ടായി. അതു കേട്ടിട്ടാണ് ഠാക്കൂറിനു് ഗിരീശ്ബാബുവിന്റെ 'തീയേറ്റർ' (നാടകശാല) കാണണമെന്നു് ആഗ്രഹം ജനിച്ചതു്.''

''ദുർഗ്ഗാപൂജക്കാലത്തു് ഠാക്കൂർ ഭക്തന്മാരുടെ വീടുകളിൽ പോകാറുണ്ടു്. സപ്തമിനാൾ സുരേശ് ബാബു (സുരേന്ദ്രനാഥമിത്ര) വിന്റെയും രാംബാബുവിന്റേയും വീട്ടിലേയ്ക്കാണ് പോവുക. അഷ്ടമിനാൾ കിശ്ശുബ്ബാബു, അധർബാബു, രാംബാബു തുടങ്ങി മററു പല ഭക്തന്മാരുടേയും വീട്ടിൽ പോകും. ഒരു തവണ അധർബാബുവിന്റെ വീട്ടിലെത്തിയപ്പോഴേയ്ക്കും മണി പത്തടിക്കാറായി. നവമിനാൾ ദക്ഷിണേശ്വരത്തു തന്നെ കൂടും, എങ്ങും പോവില്ല. ദശമിനാൾ നവകുമാർ ചാററർജിയുടെ വീട്ടിൽ പോകും. ഏകാദശിനാൾ ഭക്തരെല്ലാം ദക്ഷിണേശ്വരത്തെത്തും. മഥുർബാബു ഉണ്ടായിരുന്നിടത്തോളം കാലം ഠാക്കൂർ പൂജക്കാലം മുഴുവൻ അദ്ദേഹത്തിന്റെ വീട്ടിലാണ് കഴിച്ചിരുന്നതെന്നു് കേട്ടിട്ടുണ്ടു്. മഥുർബാബു മരിച്ചതിൽ പിന്നെ അദ്ദേഹം ഒരിക്കലും പൂജക്കാലത്തു് അവിടെ പോവുകയുണ്ടായിട്ടില്ല. നിങ്ങളുടെ ആ ലക്ഷ്മീപൂജ * (കോജാഗരീലക്ഷ്മി) ദിവസം കിശ്ശുബ്ബാബു ദക്ഷിണേശ്വരത്തേയ്ക്കു് വരും. കൂടെ ഒരു വലിയ സംഘം അനുയായികളും ഉണ്ടാകും. ഒരു ദിവസം ഠാക്കൂർ കിശ്ശുബ്ബാബുവിന്നും കൂട്ടുകാർക്കും നാളികേരം, പൊരി, പിന്നെ പനയിലയിൽ പൊതിഞ്ഞു് എന്തോ ഒരു പലഹാരമുണ്ടാക്കാറില്ലെ, അതും തിന്നാൻ കൊടുത്തു. എത്ര വലിയൊരാളാണ്, ഒരിത്തിരിപോലും ഡംഭു് കാണിച്ചില്ല. എല്ലാവരോടും ഒപ്പമിരുന്നു് കിശ്ശുബ്ബാബു അതൊക്കെ സ്വാദോടുകൂടി തിന്നു... കാളീപൂജദിവസം ദേവീക്ഷേത്രത്തിൽ നിറയെ വിളക്കു് കത്തിക്കും, കല്പടവുകളിലൊക്കെ നിരത്തിനിരത്തി ചെരാതു് കത്തിച്ചുവെയ്ക്കും. അന്നത്തെ പൂജ ആരംഭിക്കുന്നതിന്നു മുമ്പായി രാംലാൽദാദാ വന്നു് ഠാക്കൂറിനെ നമസ്കരിച്ചു് അനുഗ്രഹം വാങ്ങിയേ പൂജയ്ക്കിരിക്കൂ. ഠാക്കൂർ അന്നത്തെ ദിവസം മുഴുവൻ സ്വന്തം മുറിക്കകത്തുതന്നെ കഴിച്ചുകൂട്ടും. രാത്രി ദേവിയെ ഒന്നു് തൊഴാൻ പോവും. അന്നത്തെ രാത്രി മുഴുവൻ വെളുക്കും വരെ നഹബത്തിൽ വാദ്യോപകരണങ്ങൾ രാഗങ്ങൾ ആലപിച്ചുകൊണ്ടിരിക്കും. ഒരു തവണ കാളീപൂജ വന്നതു് ഒരു ശനിയാഴ്ചയായിരുന്നു. അന്നു് ഠാക്കൂർ ഞങ്ങളെ വിളിച്ചു്

* ക്ഷേത്ര ഉടമയായ ശ്രീ ത്രൈലോക്യബാബുവിന്റെ പുത്രിയെ ഹൃദയൻ ഒരുദിവസം ആരോടും സമ്മതം ചോദിക്കാതെ 'കുമാരീപൂജ' ചെയ്തു. ശൂദ്രബാലികയെ ബ്രാഹ്മണൻ പൂജിച്ചാൽ അതു് ബാലികയുടെ ശ്രേയസ്സിനെ ബാധിക്കും എന്നതുകൊണ്ടു് ക്ഷുഭിതനായ ത്രൈലോക്യബാബു ഹൃദയനെ ക്ഷേത്രത്തിൽനിന്നു് പുറത്താക്കി. ഹൃദയമുഖോപാദ്ധ്യായനു് ദക്ഷിണേശ്വരം ക്ഷേത്രവളപ്പിനകത്തു് കാൽ കുത്താൻ പാടില്ല എന്ന നില വന്നു. ശ്രീരാമകൃഷ്ണന്റെ പരിചരണം ഹൃദയനു് സാധിക്കാതെ വന്നപ്പോഴാണല്ലൊ ലാട്ടു ദക്ഷിണേശ്വരത്തു് സ്ഥിരതാമസമാക്കിയതു്.

* കാർത്തികമാസത്തിലെ പൌർണ്ണമി. ബംഗാളിൽ അതിനെ 'കോജാഗരീലക്ഷ്മി' എന്നു് പറയും. കോ ജാഗർ, ആരാണ് ഉണർന്നിരിക്കുന്നതു്? — രാത്രി ഉറക്കമൊഴിച്ചിരുന്നു് ലക്ഷ്മീഭഗവതിയുടെ ഈ വിളി കേൾക്കാൻ ഭാഗ്യമുള്ളവന്നു് ഐശ്വര്യം വേണ്ടുവോളം നൽകി ലക്ഷ്മീഭഗവതി അനുഗ്രഹിക്കുമെന്നാണു് വിശ്വാസം. ലക്ഷ്മീഭഗവതിയുടെ എഴുന്നള്ളത്തിന്റെ കൃത്യമായ സമയം അറിവില്ലാത്തതുകൊണ്ടു് രാത്രി മുഴുവൻ ജാഗ്രത്തായിരിക്കണം.

പറഞ്ഞു, 'കുട്ടികളെ, ഇന്നു് രാത്രി നിങ്ങളൊക്കെ കഴിയുന്നത്ര സമയം നാമംജപിക്കണം. ഇങ്ങനെയുള്ള ദിവസങ്ങളിൽ * ജപിച്ചാൽ അതിവേഗത്തിൽ ജപസിദ്ധി കൈവരും.' അന്നു് ഞങ്ങളിൽ ഒരൊററ ആളെ ഠാക്കൂർ ഉറങ്ങാൻ സമ്മതിച്ചില്ല. രാത്രി വളരെയധികം വൈകുന്നതുവരെ സ്വയം പാടിക്കൊണ്ടും ഇരുന്നു. ജഗദ്ധാത്രീപൂജാദിവസം ഞങ്ങളെയെല്ലാം വിളിച്ചു് അദ്ദേഹം മദനമോഹൻബാബുവിൻെറ വീട്ടിൽ പോകും. അവിടെവെച്ചൊരിക്കൽ ഒരാറം അതിമനോഹരമായി മൃദംഗം വായിക്കുന്നതു കേട്ടിട്ടു് ഠാക്കൂറിനു് സമാധിവന്നുപോയി.''

* കേരളീയക്കു് ചൊവ്വയും വെള്ളിയും ദേവീപ്രധാനമായ ദിവസങ്ങളാണല്ലൊ. ബംഗാളികറക്കതു് ചൊവ്വയും ശനിയുമാണു്.

---

# മതവിശ്വാസങ്ങൾ

**പത്രാധിപർ**

ഈശ്വരനെയും കർമ്മത്തെയും പുനർജ്ജന്മത്തെയുംപററിയുള്ള വിശ്വാസങ്ങളെല്ലാം വെറും അന്ധവിശ്വാസങ്ങളാണെന്നും അവ മനുഷ്യനെ അന്ധകാരപൂർണ്ണമായ ഒരു ജീവിതത്തിലേയ്ക്കാണു നയിക്കുന്നതെന്നുമുള്ള പ്രസ്താവനകറ ഈയിടെ പത്രങ്ങളിൽ ധാരാളമായി പ്രത്യക്ഷപ്പെടാറുണ്ടു്. മതം മനുഷ്യൻെറ ചിന്താശക്തിയെ നശിപ്പിച്ചു് അവനെ അധഃപതിപ്പിക്കുകയാണു് ചെയ്യുന്നതെന്നും അതുകൊണ്ടു് മതത്തെ എത്ര വേഗം നിഷ്കാസനം ചെയ്യുന്നുവോ അത്രയും സമുദായത്തിനു നല്ലതാണെന്നുംകൂടി ചില പരിഷ്കൃതംമന്യന്മാർ പ്രസംഗിക്കാറുണ്ടു്. മതവും സന്മാർഗ്ഗബോധവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നും മതത്തിൻെറ ആക്രമണം മനുഷ്യൻെറ സന്മാർഗ്ഗബോധത്തെ കളങ്കപ്പെടുത്തുകയും കലുഷിതമാക്കുകയുമാണു് ചെയ്തിട്ടുള്ളതെന്നുംകൂടി ഈ യുക്തിവാദികറ പ്രഖ്യാപിക്കുന്നു. ഇവരുടെയെല്ലാം ആക്രമണത്തിന്നു് ലക്ഷ്യമായിട്ടുള്ളതു് ഹിന്ദുമതമെന്ന പേരിലറിയപ്പെടുന്ന സനാതനധർമ്മമാണു്. അനിഷേദ്ധ്യങ്ങളായ യുക്തിവാദങ്ങളെക്കൊണ്ടു് പ്രതിവാദികളെയെല്ലാം ജയിച്ചു സുസ്ഥാപിതമാക്കിയ അദ്വൈതവേദാന്തദർശനത്താൽ ലോകത്തെങ്ങുമുള്ള ചിന്തകന്മാരുടെയെല്ലാം സവിശേഷമായ ശ്രദ്ധയ്ക്കും ആദരത്തിന്നും പാത്രമായിട്ടുള്ള, അംഗീകൃതദാർശനികന്മാരിലഗ്രഗണ്യനായ,ശ്രീ ശങ്കരഭഗവത്പാദരെപ്പോലും അവർ വെറുതെ വിട്ടിട്ടില്ല. ''കുയുക്തികളെക്കൊണ്ടു് ഭാരതീയചിന്താഗതിയെ മുരടിപ്പിക്കയാണു് അദ്ദേഹം ചെയ്തതു്.'' എന്നാണു് ചില പണ്ഡിതംമന്യന്മാരായ ശാസ്ത്രവാദികറ പറയുന്നതു്. സ്വന്തം ബുദ്ധിശക്തികൊണ്ടും സാധനാസമ്പത്തികൊണ്ടു നേടിയ ഏകാഗ്രതയാലും ആചാര്യസ്വാമികറക്ക ചിന്താമണ്ഡലത്തിൽ മററുള്ളവരെക്കാറ ഒരു പടികൂടി മുന്നോട്ടു പോകുവാൻ കഴിഞ്ഞതു വലിയൊരു തെററായിപോയത്രെ! അദ്ദേഹത്തെക്കാളുപരിയായി ചിന്തിക്കുവാനും യുക്തിവാദം ചെയ്യുവാനും കഴിവുള്ള ആളുകറ പിന്നീടുണ്ടാകാത്തതിൽ അദ്ദേഹമെന്തു പിഴച്ചു? ഈവക നിരൂപണങ്ങറക്കപുറപ്പെടുന്നതിന്നുമുമ്പു് അദ്ദേഹമെഴുതിയ ഗ്രന്ഥങ്ങറ ഒന്നു പഠിക്കുവാനും മനസ്സിലാക്കുവാനും ഈ യുക്തിവാദികറ ശ്രദ്ധിച്ചിരുന്നെങ്കിൽ!

ഈശ്വരനെയും കർമ്മത്തെയും പുനർജ്ജന്മത്തെയുംപററിയുള്ള വിശ്വാസങ്ങളെല്ലാം അന്ധവിശ്വാസങ്ങളാണെന്നും അതുകൊണ്ടു് അവ ത്യാജ്യങ്ങളാണെന്നും പറയുന്നതു് ഈശ്വരൻ അനുഗ്രഹിച്ചുതന്നിട്ടുള്ള വിവേകബുദ്ധി ഉപയോഗിക്കാൻ തയ്യാറില്ലാത്തതിൻെറ ലക്ഷണമായിട്ടേ കണക്കാക്കേണ്ടതുള്ളു. മനുഷ്യൻെറ ജീവിതത്തെയും ജീവിതലക്ഷ്യത്തെയുംപററി ചില തീർപ്പുകളുണ്ടാകുകയും ഈവക വിശ്വാസങ്ങറ ആ ലക്ഷ്യത്തിലേയ്ക്കു് മനുഷ്യനെ നയിക്കുന്നുണ്ടൊ എന്നാലോചിക്കുകയും ചെയ്തതിനുശേഷം വേണം അവ സ്വീകാര്യങ്ങളൊ ത്യാജ്യ

ങ്ങളൊ എന്നു തീച്ച്പ്പെടുത്തുവാൻ. ഈ പ്രപഞ്ചത്തെ ഭൗതികമായി അപഗ്രഥിച്ച് വ്യാഖ്യാനിക്കുവാൻ തുടങ്ങുന്നവരും അവസാനം ഒരു ശക്തിയുടെ അസ്തിത്വത്തിൽ ചെന്നെത്തുന്നു. ഒരു നിയമമനുസരിച്ചു പ്രകൃതിയിൽ എല്ലാം നടന്നുകൊണ്ടിരിക്കുന്നുവെന്നു പറയുന്നവക്കും ഈ നിയമത്തെ യഥാവിധി പ്രവത്തിപ്പിക്കുന്ന ഒരു ശക്തിയെ സ്വീകരിക്കേണ്ടതായിത്തന്നെ വരുന്നു. യാതൊരു ചൈതന്യവുമില്ലാത്ത കേവലം ജഡംമാത്രമാണ് ഈ പ്രപഞ്ചമെന്ന് ആരും പറയുകയില്ലല്ലൊ. കാരണം, കേവലം ജഡത്തിന്ന് ചലിക്കുവാനോ പ്രവത്തിക്കുവാനൊ കഴിവുണ്ടാകയില്ല. അങ്ങനെ പ്രകൃതിയിൽ അന്തര്യാമിയായിരുന്ന് പ്രകൃതിയെ യഥാവിധി പ്രവത്തിപ്പിച്ചുകൊണ്ടിരിക്കുന്ന ആ ശക്തിയെത്തന്നെയാണ് ഈശ്വരനെന്ന് ഹിന്ദുക്കൾ പറയുന്നത്.

ഈശ്വരഃ സവ്വഭൂതാനാം ഹൃദ്ദേശേ/ർജ്ജുന തിഷ്ഠതി
ഭ്രാമയൻ സവ്വഭൂതാനി യന്ത്രാരൂഢാനി മായയാ.

(ഈശ്വരൻ എല്ലാ ഭൂതങ്ങളുടെയും ഉള്ളിലിരുന്ന് മായകൊണ്ട് അവയെയെല്ലാം പ്രവത്തിപ്പിക്കുന്നു.) എന്ന ഗീതാശ്ലോകം ഇതാണ് വ്യക്തമാക്കുന്നത്. ശിവൻ, വിഷ്ണു, കൃഷ്ണൻ മുതലായി സഗുണനും സാകാരനുമായ ഈശ്വരനെയല്ലേ ഹിന്ദുക്കൾ ആരാധിക്കുന്നത്, എന്ന ചോദ്യം വരാം. പക്ഷെ ആ ആന്തരചൈതന്യത്തിന്ന് നാമരൂപാദികൾ കല്പിച്ചിട്ടുള്ളത് ആദ്ധ്യാത്മികജീവിതത്തിന്റെ ആദ്യത്തെ പടിയിൽ ഉപാസകന്മാരുടെ സൗകര്യത്തിന്നുവേണ്ടിയുള്ള ഒരു ഭാവനയായിട്ടേ കണക്കാക്കിയിട്ടുള്ളുവെന്ന് ഹിന്ദുമതതത്ത്വങ്ങളെപ്പററി ചിന്തിച്ചിട്ടുള്ളവക്ക് ആക്കാണ് അറിയാത്തത്? പ്രപഞ്ചത്തെ പ്രവത്തിപ്പിക്കുന്ന ആ ശക്തിയെ നിഷേധിക്കുകയാണെങ്കിൽ സ്വന്തം പ്രവത്തനശക്തിയെത്തന്നെ നിഷേധിക്കുകയായിരിക്കും അതുകൊണ്ട് ചെയ്യുന്നത്. ആത്മാവിനെ നിഷേധിക്കുന്നത് സ്വന്തം ചൈതന്യത്തെ നിഷേധിക്കുന്നതായിത്തീരുന്നതുപോലെയാണത്. കമ്മസിദ്ധാന്തത്തിലും പുനജ്ജന്മവാദത്തിലുമുള്ള വിശ്വാസം ലോകത്തിന്റെ ധാമ്മികസ്ഥിതിക്ക് അത്യന്താപേക്ഷിതമാണ്, വിചാരശീലന്മാക്ക് സ്വീകാര്യമായ സമാധാനം അതൊന്നേയുള്ളു. നാം ശൂന്യതയിൽനിന്ന് പെട്ടെന്ന് പൊട്ടിമുളച്ചുണ്ടായതാണെന്നും അനന്തമായ കാലഗണനയിലെ ക്ഷണികമായ ജീവിതം കഴിഞ്ഞാൽ ഒന്നും നിലനില്ക്കാതെ ശൂന്യമായിത്തീരുന്നുവെന്നുമുള്ള വാദഗതി മനുഷ്യനെ മനുഷ്യത്വത്തിലേയ്ക്കോ ദേവത്വത്തിലേയ്ക്കോ ഉയത്തുവാൻ സാധിക്കുന്ന ഒന്നല്ല. നിത്യനായ ആത്മാവ് അജ്ഞാനംകൊണ്ടുണ്ടായ അനിത്യത്വബുദ്ധിയെ നശിപ്പിച്ച് പൂണ്ണതയിലെത്തുവാനുള്ള പരിശ്രമത്തിൽ അതിന്നു സഹായമായി സ്വീകരിക്കുന്ന ഒരു ഉപകരണംമാത്രമാണ് ദേഹം. ജീവിതത്തിൻ നാം ചെയ്യുന്ന ഉത്കൃഷ്ടകമ്മങ്ങളാണ് നമ്മെ ക്രമേണ പുരോഗതിയിലേയ്ക്ക് നയിച്ചുകൊണ്ടിരിക്കുന്നത്. പരമാത്മാവുമായി ഐക്യം പ്രാപിക്കാൻ കഴിയുന്നതിന്നുവേണ്ടിയുള്ള പുനജ്ജന്മതത്ത്വം മനുഷ്യാത്മാവിനുള്ള ഒരു വലിയ ആശ്വാസമാണ്. ആക്കും നിരാശയ്ക്കവകാശമില്ല. ലക്ഷ്യത്തിലെത്താൻ എത്രയെങ്കിലും സമയം നമ്മുടെ മുന്നിലുണ്ട്. അങ്ങനെ വിശാലമായ മനുഷ്യസമൂഹത്തിൽ ആശയുടെയും ആത്മവിശ്വാസത്തിന്റെയും ഉജ്ജ്വലമായ ഈദീപം കൊളുത്തി പിടിച്ചിരിക്കുന്നതു സനാതനമതം മാത്രമാണ്. പ്രാചീനാചാര്യന്മാരാൽ ഉപജ്ഞാതങ്ങളും പ്രത്യക്ഷാഗമ്യങ്ങളും ഇന്ദ്രിയാതീതങ്ങളുമായ തത്ത്വങ്ങൾ ഗ്രാഹ്യങ്ങളോ ത്യാജ്യങ്ങളോ എന്നു തീച്ചപ്പെടുത്തേണ്ടതു് ജീവിതലക്ഷ്യത്തോടടുക്കുവാൻ അവ സഹായകങ്ങളാകുന്നുണ്ടോ ഇല്ലയോ എന്നു നോക്കിയാണ്. മാത്രമല്ല, ഒരേ ചുററുപാടിൽ വളന്നുവരുന്ന ജനങ്ങളിൽ കാണുന്ന വൈവിദ്ധ്യത്തിന്ന് ശരിയായ സമാധാനം പറയണമെങ്കിലും കമ്മസിദ്ധാന്തവും പുനജ്ജന്മതത്ത്വവും സ്വീകരിച്ചേ മതിയാകൂ. മനുഷ്യനെ സാന്മാഗ്ഗികവും സദാചാരപരവുമായ ജീവിതത്തിലേയ്ക്കു പ്രേരിപ്പിക്കുന്നതും ഈ വിശ്വാസങ്ങൾതന്നെയാണ്. ''ദേഹമുള്ളേടത്തോളം കാലം സുഖമായി ജീവിക്കുക, അതിന്നുവേണ്ടി എന്തു ചെയ്യുന്നതിന്നും വിരോധമില്ല.'' എന്ന ഭൗതികവാദിസിദ്ധാന്തം മനുഷ്യനെ സ്വാത്ഥപൂത്തിക്കുവേണ്ടി എന്തുതന്നെ ചെയ്യാൻ പ്രേരിപ്പിക്കയില്ല?

മതം മനുഷ്യന്റെ ചിന്താശക്തിയെ നശിപ്പിക്കയാണ് ചെയ്തിട്ടുള്ളതെന്ന വാദഗതി ഹിന്ദുമതത്തെ സംബന്ധിച്ചേടത്തോളം തീരെ വിലപ്പോവുന്ന ഒന്നല്ല. മനുഷ്യന്റെ നേരായ വഴി

യിൽക്കൂടിയുള്ള യുക്തിവാദത്തെയും സ്വാതന്ത്ര്യത്തെയും ഇത്രയധികം വകവെച്ചുകൊടുത്തിട്ടുള്ള വേറൊരു മതവും ഭൂമുഖത്തില്ല. പല വിധത്തിലുള്ള വിശ്വാസങ്ങളോടും ആരാധനാസമ്പ്രദായങ്ങളോടുംകൂടിയ ആസ്തികധർമ്മങ്ങളെ മാത്രമല്ല, സുസ്ഥാപിതങ്ങളായ വിശ്വാസങ്ങളെ അപലപിക്കുകയും നിഷേധിക്കുകയും ചെയ്യുന്ന നാസ്തികചിന്താഗതിയുള്ളവരെക്കൂടി ധൂർത്തപുത്രന്മാരെപ്പോലെ സ്വന്തം മടിയിലെടുക്കാൻ മടിക്കാത്തതാണല്ലൊ ഹിന്ദുധർമ്മം. ചിന്താസ്വാതന്ത്ര്യത്തിന്നു് ഇതിലധികം തെളിവു് എന്താണു വേണ്ടതു്? അനന്തമായ പ്രകൃതിസത്യങ്ങൾ മുഴുവൻ തങ്ങൾ കണ്ടുപിടിച്ചുകഴിഞ്ഞിട്ടുണ്ടെന്ന അഭിമാനം ഹിന്ദുവിന്നില്ല. എന്തെങ്കിലും ഒരു തത്ത്വം പ്രകൃതിയിൽനിന്നു് നിരീക്ഷണപരീക്ഷണങ്ങളെക്കൊണ്ടു് കണ്ടുപിടിക്കുകയും ശരിയായ യുക്തികളെക്കൊണ്ടു് അതിനെ സ്ഥാപിക്കുകയും ചെയ്യുകയാണെങ്കിൽ അതു് ഒരു വിശ്വാസപ്രമാണമായി സ്വീകരിക്കുന്നതിന്നു് ഹിന്ദു ഒരിക്കലും മടികാണിച്ചിട്ടില്ല. അഗാധമായ ആലോചനയുടെയും നിഷ്പക്ഷമായ നിരീക്ഷണത്തിന്റെയും ഫലമായി പല കാലത്തും പല സിദ്ധന്മാരാലും സാക്ഷാത്കരിക്കപ്പെട്ടിട്ടുള്ള തത്ത്വങ്ങളുടെ ഒരു സംഹിതയാണു് സനാതനമതംതന്നെ. ഇന്നും സ്വതന്ത്രമായ ചിന്താശക്തിയുടെ മുമ്പിൽ വിലങ്ങുതടിയിടുവാൻ അതു് ഇഷ്ടപ്പെടുന്നില്ല. മാത്രമല്ല, വിവിധ സ്വഭാവവും മനോഭാവവുമുള്ളവക്കു് സത്യാന്വേഷണത്തിൽ സ്വതന്ത്രമായി പുരോഗമിക്കുവാൻ വേണ്ടുന്ന വിവിധമാർഗ്ഗങ്ങളെ ഉപദേശിക്കുകയും അങ്ങനെ പുരോഗതിയുടെ ഉന്നതനിലയിലെത്തിയിട്ടുള്ളവർ കണ്ടുപിടിക്കുന്ന സനാതനതത്ത്വങ്ങളെ തന്റെ തത്ത്വസംഹിതയിലുൾക്കൊള്ളിക്കയും ചെയ്യാൻ അതെപ്പോഴും സന്നദ്ധമാണു്. യാതൊന്നും അന്ധമായി വിശ്വസിക്കുവാൻ ഹിന്ദുമതം ശഠിക്കുന്നില്ല. എല്ലാം യുക്തിയുടെ നികഷോപലത്തിൽ ഉരച്ചുനോക്കി വിശ്വസിക്കാൻ ഉപദേശിക്കുന്ന ഹിന്ദുമതത്തിന്നു് ഒരിക്കലും ശാസ്ത്രവുമായി ഒരു കലഹത്തിലേപ്പെടേണ്ടിവന്നിട്ടില്ല. അതുകൊണ്ടാണു് യുക്തികളുടെ മുമ്പിൽ തലയുയർത്തിനില്ക്കാൻ കെല്പുള്ള ഒരു മതമുണ്ടെങ്കിൽ അതു സനാതനമതം മാത്രമാണു് എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ ഉറപ്പിച്ചുപറയുന്നതു്.

മതവും സന്മാർഗ്ഗബോധവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നും മതം മനുഷ്യന്റെ സന്മാർഗ്ഗബോധത്തെ കലുഷിതമാക്കുകയാണു് ചെയ്യുന്നതെന്നുമുള്ള അഭിപ്രായവും യാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണടച്ചു് പകലിനെ രാത്രിയാക്കുന്നതുപോലെയാണു്. ''സാമൂഹ്യജീവിയായ മനുഷ്യൻ സമുദായജീവിതം സുഗമമാക്കുവാൻവേണ്ടി സ്വയം അനുഷ്ഠിച്ചുതുടങ്ങിയവയാണു് സാന്മാർഗ്ഗികനിയമങ്ങൾ. മതത്തിലെ പ്രാർത്ഥന, വഴിപാടു തുടങ്ങിയ അന്ധങ്ങളായ നടപടികൾ സന്മാർഗ്ഗവ്യതിചലനത്തിന്നു് മനുഷ്യനെ പ്രകാരാന്തരേണ പ്രേരിപ്പിക്കുകയാണു് ചെയ്യുന്നതു്. അതിനാൽ മതംകൊണ്ടു് സന്മാർഗ്ഗം പ്രകാശമാനമാകുകയല്ല, ഇരുളടയുകയാണു് ചെയ്യുന്നതു്.'' എന്നാണു് അവരുടെ വാദം. മനുഷ്യൻ സാമൂഹ്യജീവിയാണു്എന്നതു ശരിതന്നെ. തങ്ങളുടെ സാമൂഹ്യജീവിതം സുഗമമാക്കുവാൻവേണ്ടി സ്വമേധയാ പരപ്രേരണക്കൂടാതെ സാന്മാർഗ്ഗികനിയമങ്ങൾ അനുസരിക്കുന്നവരാണു് മനുഷ്യരെല്ലാമെങ്കിൽ മദ്യനിരോധനം, വ്യഭിചാരനിരോധം മുതലായവയുള്ള നിയമനിർമ്മാണങ്ങളുടെ ആവശ്യമേ വരികയില്ലായിരുന്നു. നീതിന്യായക്കോടതികളും പോലീസുഡിപ്പാർട്ടുമെണ്ടുമെല്ലാം എന്താണു് പറയുന്നതു്? പൊതുജനങ്ങളുടെ ഇടയിൽ സാന്മാർഗ്ഗികരീതികൾ നിലനിർത്തുവാൻ ചില നിർബ്ബന്ധങ്ങളും നിയമങ്ങളും ആവശ്യമുണ്ടെന്നല്ലേ? അതുകൊണ്ടു് വ്യക്തിയുടെയും സമുദായത്തിന്റെയും അഭിവൃദ്ധിക്കു് ഓരോരുത്തരും അനുഷ്ഠിക്കേണ്ട സദാചാരനിയമങ്ങളെ ക്രോഡീകരിച്ചു് പറയുകയും അവയെ അനുഷ്ഠിക്കുവാൻ ഓരോരുത്തരെയും നിർബ്ബന്ധിക്കുകയുമാണു് മതം ചെയ്യുന്നതു്. സത്കർമ്മങ്ങളുടെ ഫലമായി കിട്ടുന്ന സുഖവും സ്വർഗ്ഗവും ദുഷ്കർമ്മങ്ങളുടെ ഫലമായുണ്ടാകുന്ന ദുഃഖവും നരകവുമെല്ലാം മനുഷ്യനെ സന്മാർഗ്ഗനിരതനും സത്സ്വഭാവിയുമാക്കിത്തീർക്കാൻ വേണ്ടിയുള്ള കല്പനകളാണെന്നു പറയുന്നതു് അനുവദനീയമാണു്. ഭയംകൊണ്ടു് നന്നായിത്തീരുന്ന സ്വഭാവം മനുഷ്യന്നു് പണ്ടേയുള്ളതാണു്. അക്രമാസക്തമായ ജനക്കൂട്ടംപോലും പോലീസിന്റെയോ പട്ടാളത്തിന്റെയോ സാന്നിദ്ധ്യത്തിൽ പിരിഞ്ഞുപോകുന്നതു നാം കാണാറുണ്ടല്ലൊ. ഭാവിയിലുണ്ടാകുന്ന ദുഃഖത്തിലോ നരകത്തിലോ ഉള്ള ഭയംകൊണ്ടു് മനുഷ്യരെ സന്മാർഗ്ഗ

ചാരികളാക്കാൻ മതത്തിന്നു കഴിഞ്ഞിട്ടുണ്ടെന്നു് പറയുന്നതിൽ കുറെയേറെ വാസ്തവമുണ്ടെന്നു് സമ്മതിക്കാതെ നിവൃത്തിയില്ല. മതവിശ്വാസം മനുഷ്യന്നു് സാന്മാൎഗ്ഗികാചാരങ്ങൾക്കു പ്രചോദനം നൽകുന്നുണ്ടെന്നു് അനുഭവപ്രത്യക്ഷവുമാണു്. സദാചാരബോധമില്ലാതെ പാപകൎമ്മങ്ങളിലേർപ്പെട്ടു് നിന്ദ്യമായ ജീവിതം നയിക്കുന്നവൎക്കു് പശ്ചാത്താപം തോന്നുമ്പോൾ ആ ദുഷ്കൎമ്മങ്ങളുടെ ഫലങ്ങളിൽനിന്നെല്ലാം വിമുക്തരായി മനസ്സിനെ നല്ല നിലയിലേയ്ക്കു നയിക്കുന്നതിന്നാണു് ചില പ്രായശ്ചിത്തങ്ങളും പ്രാൎത്ഥനകളും വഴിപാടുകളുമെല്ലാം വിധിച്ചിട്ടുള്ളതു്. ഈ പരിഹാരമാൎഗ്ഗങ്ങളെപ്പററി ആലോചിച്ചു് എല്ലാവരും ദുഷ്ടന്മാരും ദുഷ്കൎമ്മനിരതന്മാരുമാകുമെന്നു് പറയുന്നതിൽ കാണുന്നതു് സ്വാഭിപ്രായസ്ഥാപനത്തിന്നുവേണ്ടി വസ്തുസ്ഥിതികളെ മറിച്ചു വ്യാഖ്യാനിക്കുവാനുള്ള വ്യഗ്രതയല്ലാതെ മറെറാന്നുമല്ല. മറുമരുന്നുണ്ടെന്നു വിചാരിച്ചു് എല്ലാവരും വിഷം കഴിച്ചുകൊള്ളണമെന്നുണ്ടോ ?

പരിഷ്കാരത്തിന്റെ ഒരു ചിഹ്നമെന്ന നിലയ്ക്കു് മതത്തിന്റെ അത്യുത്കൃഷ്ടതത്വങ്ങളെപ്പററി അപലപിക്കുവാൻ പുറപ്പെടുന്നവർ തങ്ങളുടെ പ്രവൃത്തികളുടെ അനന്തരഫലങ്ങളെപ്പററി അല്പമൊന്നാലോചിക്കേണ്ടതാണു്. ഭൗതികമായ പരിഷ്കാരം മാത്രം മതി, ആന്തരമായ സംസ്കാരത്തെപ്പററി ശ്രദ്ധിക്കേണ്ടതില്ല, അതായതു നമ്മുടെ ജീവിതത്തിൽ ഭൗതികശാസ്ത്രത്തെ മാത്രമേ പരിഗണിക്കേണ്ടതുള്ളു, മതത്തെപ്പററി ശ്രദ്ധിക്കേണ്ടതില്ല എന്ന വാദഗതിയെ സ്വീകരിക്കുന്നതുകൊണ്ടു് മനുഷ്യൻ ഏതൊരു ജീവിതലക്ഷ്യത്തിലേയ്ക്കാണു് പുരോഗമിക്കുന്നതു് ? മനുഷ്യജീവിതത്തിന്നു വല്ല ലക്ഷ്യവുമുണ്ടോ, ഉണ്ടെങ്കിൽ ആ ലക്ഷ്യപ്രാപ്തിക്കുള്ള ഉപായമെന്താണു്, എന്നാണു് ഓരോ മനുഷ്യനും ആദ്യമായാലോചിക്കേണ്ടതു്. അതിന്നു് ലക്ഷ്യത്തിലെത്തിയിട്ടുള്ള പൗരാണികാചാൎയ്യന്മാരുടെ മാൎഗ്ഗവും ഉപദേശങ്ങളും എത്രത്തോളം സഹായകങ്ങളാകുമെന്നു് പരീക്ഷിച്ചു നോക്കിയിട്ടുവേണം അവയെ അപലപിക്കുവാൻ. ഭാരതീയസംസ്കാരത്തെയും ചിന്താഗതിയെയും നശിപ്പിച്ചു് തത്സ്ഥാനത്തു് മറെറാരു സംസ്കാരത്തെ പ്രതിഷ്ഠിക്കുവാൻ വെമ്പൽകൊള്ളുന്ന സങ്കുചിതമനസ്കരായ ചിലരെ, മുൻപിൻ നോക്കാതെ ഗതാനുഗതികന്യായേന അനുകരിച്ചു് ഭാരതീയദൎശനങ്ങളെയും വിശ്വാസങ്ങളെയും നിരൎത്ഥകമായി വെല്ലുവിളിക്കുവാൻ പുറപ്പെടുന്ന ശാസ്ത്രവാദികളെന്നഭിമാനിക്കുന്ന പരിഷ്കൃതംമന്യന്മാർ സ്വന്തം വീട്ടിൽ കാണാതെകിടക്കുന്ന നിധി കണ്ടെടുക്കുവാനും അതിന്റെ മൂല്യം മനസ്സിലാക്കുവാനുംവേണ്ടി ഭാരതീയശാസ്ത്രസിദ്ധാന്തങ്ങളൊന്നു സനിഷ്കൎഷം സശ്രദ്ധം പഠിച്ചിരുന്നുവെങ്കിൽ!! എന്നാൽ ഇന്നത്തെ വാദകോലാഹലങ്ങൾ മിക്കതും ഒഴിവാക്കാമായിരുന്നു.

---

# മുരളീധരപഞ്ചകം

**ശ്രീദേവിഅമ്മ, കോഴിക്കോടു്**

മുരളീധര ദാമോദര ജഗദീശ മുരാരേ!
പ്രണതാഖിലസുജനാവന കരുണാലയ വിഷ്ണോ!
കമലേശ്വര യോഗേശ്വര മുനിമാനസധാമ!
യമുനാതടസോമ കുരു കുശലം മമ നാഥ!

പുരുഷോത്തമ ഗോപീജനഹൃദയേഷുനിവാസ!
യദുനന്ദന പീതാംബര വൈകുണ്ഠവിഹാര!
സുകൃതീജനഹൃദയാന്തൎന്നിഹിതോജ്വലരൂപ!
യമുനാതടസോമ കുരു കുശലം മമ നാഥ!

വൃന്ദാവനചന്ദ്ര ജഗദുദ്ധാരണലീല!
മുരളീരവതരളീകൃതയുവതീജനലോല!
കരുണാമൃതനയനാംബുജ കമലേക്ഷണ കൃഷ്ണ!
യമുനാതടസോമ കുരു കുശലം മമ നാഥ!

യോഗീശ്വരഹൃദയാന്തരപത്മാസന ശൗരെ!
നിഗമാവലിപൂജ്യ സുരവനിതാനതപാദ!
മതിമോഹനമധുരസ്മിതബഹുസുന്ദരരൂപ!
യമുനാതടസോമ കുരു കുശലം മമ നാഥ!

രാമാനുജ ഗോപപ്രിയ ഗോവൎദ്ധനധാരീ!
രമാധവ ശ്രീമാധവ വനകുഞ്ജവിഹാരീ!
കമലാകരപരിലാളിതമൃദുപാദസരോജ!
യമുനാതടസോമ കുരു കുശലം മമ നാഥ!

# ഇന്ത്യയുടെ മതപരമായ ഏകത്വം

ശ്രദ്ധാനന്ദസ്വാമികൾ

(വേദാന്തസംഘം, സാൻഫ്രാൻസിസ്കോ, യു. എസ്. എ.)

ഇന്ത്യയിൽ ഏതു കാലത്തും മതസത്യമറിയുവാൻ ശ്രമിച്ചിട്ടുള്ളതു് വിശ്വാസപ്രമാണങ്ങളിലൂടെ എന്നതിലേറെ അന്വേഷകൻെറ സ്വാനുഭവത്തിലൂടെയാണു്. ''ഏകം സത് വിപ്രാ ബഹുധാ വദന്തി.'' സത്യം ഒന്നു്, അതു് പലതായി പറയപ്പെടുന്നു, എന്നു് വൈദിക ഋഷി പ്രഖ്യാപിച്ചിട്ടുള്ളതു് അത്യഗാധമായ സ്വാനുഭൂതിയിൽനിന്നാണു്. നമ്മുടെ സാധാരണ ബുദ്ധികൊണ്ടു നോക്കുമ്പോൾ അപരിഹാര്യമായി കാണപ്പെടുന്ന കലഹങ്ങളും ഭിന്നിപ്പുകളുമെല്ലാം ആദ്ധ്യാത്മികാനുഭൂതിയുടെ തലത്തിൽനിന്നു നോക്കുമ്പോൾ താനെ പൊടിഞ്ഞുപോകുന്നതായിക്കാണാം. ''മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ.'' നൂലിനെ ആശ്രയിച്ചു മണികൾ നില്ക്കുന്നപോലെ ഇതെല്ലാം ഈശ്വരനെ ആശ്രയിച്ചാണു നില്ക്കുന്നതു് എന്നു ഭഗവദ്ഗീതയിൽ (VII.7) ഭഗവാൻ ശ്രീകൃഷ്ണൻ പറയുന്ന ഏകത്വം കേവലം തർക്കങ്ങൾകൊണ്ടു സ്ഥാപിക്കാവുന്ന ഒരു താത്വികപ്രമേയമല്ല. ശരിയായ സാധനകളിലൂടെ അന്തർദൃഷ്ടി വികസിച്ചിട്ടുള്ള മനസ്സുകൊണ്ടുമാത്രം ഗ്രഹിക്കാവുന്ന ഒരാദ്ധ്യാത്മികസത്യമാണു് അതു്.

ശ്രീരാമകൃഷ്ണവചനാമൃതത്തിൽ ദക്ഷിണേശ്വരത്തേയ്ക്കുള്ള തൻെറ രണ്ടാമത്തെ സന്ദർശനവേളയിൽ നടന്ന രസകരമായ ഒരു സംഭാഷണത്തെപ്പററി 'എം' പറയുന്നുണ്ടു്. ശ്രീരാമകൃഷ്ണൻ ചോദിച്ചു: ''സരൂപനായ ഈശ്വരനിലോ അതോ അരൂപനായ ഈശ്വരനിലോ നീ വിശ്വസിക്കുന്നതു് ?'' ഇംഗ്ലീഷുവിദ്യാഭ്യാസം സിദ്ധിച്ച ആ യുവസന്ദർശകനു് ഈ ചോദ്യം ഒരു വിരോധാഭാസമായിട്ടാണു് തോന്നിയതു്. ഈശ്വരനെ സംബന്ധിച്ചു് ഇങ്ങനെ ഒരു പ്രകാരാന്തരമുണ്ടാകുന്നതെങ്ങനെയാണു് ? ഈശ്വരൻ എന്നൊന്നുണ്ടെങ്കിൽ അദ്ദേഹത്തിൻെറ സ്വഭാവം നിശ്ചിതമായിരിക്കണം. അദ്ദേഹം ഒന്നുകിൽ അരൂപിയായിരിക്കണം അല്ലെങ്കിൽ സരൂപനായിരിക്കണം, രണ്ടുംകൂടിയാവാൻ തരമില്ല. അപ്പോൾ പിന്നെ ഇതിൽ ആരാധകനു് തീരഞ്ഞെടുക്കാനൊന്നുമില്ല. ശ്രീരാമകൃഷ്ണൻെറ ചോദ്യംകൊണ്ടു് ആകെ വിഷമത്തിലായി 'എം' ഉത്തരം പറഞ്ഞു: ''ഈശ്വരനെ അരൂപിയായിക്കരുതുവാനാണു് ഞാനിഷ്ടപ്പെടുന്നതു്.'' ശ്രീരാമകൃഷ്ണൻ പറഞ്ഞു, ''വളരെ നല്ലതു്. ഏതെങ്കിലും ഒരു ഭാവത്തിൽ വിശ്വസിച്ചാൽ മതി. നീ അരൂപിയായ ഈശ്വരനിലാണു് വിശ്വസിക്കുന്നതു്, അതു തരക്കേടില്ല. പക്ഷെ അതുമാത്രമാണു് ശരി, മററുള്ളതെല്ലാം തെററു് എന്നു ഒരിക്കലും കരുതരുതു്. അരൂപിയായ ഈശ്വരനെപ്പോലെതന്നെ സത്യമായിട്ടുള്ളതാണു് സരൂപനായ ഈശ്വരനും എന്നോർത്തുകൊള്ളുക.'' ഈ മറുപടികൊണ്ടു തൃപ്തനാകാതെ 'എം' തർക്കിക്കാൻ തുടങ്ങി: ''സരൂപനായ ഈശ്വരനിൽ ഒരാൾ വിശ്വസിക്കുന്നു എന്നിരിക്കട്ടെ, തീർച്ചയായും അദ്ദേഹം ആ കളിമൺപ്രതിമയായിരിക്കില്ല !'' ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''എന്തിനു് കളിമണ്ണു് ? അതു് ആത്മാവിൻെറ പ്രതിമയാണു്.'' ഇതു് ആ യുവതാർക്കികൻെറ ഗ്രഹണശക്തിക്കതീതമായിരുന്നു. അതുകൊണ്ടു് പ്രത്യുത്തരമായി 'എം' പറഞ്ഞു: ''കളിമൺപ്രതിമയെ ആരാധിക്കുന്നവരോടു്, അതു് ഇശ്വരനല്ല, ആരാധനാസമയത്തു് ഈശ്വരനെയാണു് പ്രതിമയെയല്ല സങ്കല്പിക്കേണ്ടതു്, എന്നു പറഞ്ഞു മനസ്സിലാക്കേണ്ടതല്ലേ ? കളിമണ്ണിനെ ആരാധിക്കുന്നതു ശരിയല്ലല്ലോ.'' അതിനു ചുട്ട മറുപടിയാണു് ഗുരുദേവൻ കൊടുത്തതു്: ''അതാണു് കല്ക്കത്തക്കാരായ നിങ്ങളുടെ ഏകതൊഴിൽ – പ്രസംഗിക്കലും മററുള്ളവർക്കു് ജ്ഞാനമുണ്ടാക്കിക്കൊടുക്കലും ! അവനവനു് ജ്ഞാനം ലഭിക്കുന്നതെങ്ങനെയെന്നു് ആലോചിക്കാൻ ആരും മെനക്കെടുന്നില്ല. അഥവാ കളിമൺപ്രതിമയെ

ആരാധിക്കുന്നതിൽ തെററുണ്ടെന്നിരിക്കട്ടെ. അതിൽക്കൂടി തന്നെത്തന്നെയാണ് അവരാരാധിക്കുന്നത് എന്ന് ഈശ്വരനറിഞ്ഞുകൂടേ ? അതിനെ ചൊല്ലി നിങ്ങളുടെ തലയെന്തിനു പുണ്ണാക്കുന്നു? ആദ്യമായി നിങ്ങൾ സ്വയം ജ്ഞാനവും ഭക്തിയും സമ്പാദിക്കാൻ ശ്രമിക്കുക.''

നമ്മുടെ അഹന്തകൊണ്ടുള്ള ''തലവേദനകളിൽ''നിന്നാണ് കലഹങ്ങൾ ഉടലെടുക്കുന്നത്. ആദ്ധ്യാത്മികജീവിതത്തിൽ ഭിന്നിപ്പുകളകററാനുള്ള ഏകമാർഗ്ഗം മനസ്സിനെ ഏകത്വത്തിൻെറ തലത്തിലേയ്ക്കുയർത്തുകയാകുന്നു. ഏകത്വത്തിൻേറതായ അത്തരം ഒരു തലം ശരിക്കുമുണ്ട്. അതുകൊണ്ടാണ്, ''ആദ്യമായി നിങ്ങൾ സ്വയം ജ്ഞാനവും ഭക്തിയും സമ്പാദിക്കാൻ ശ്രമിക്കുക,'' എന്ന് ശ്രീരാമകൃഷ്ണൻ അഹംഭാവിയായ ആ യുവസന്ദർശകനെ അനുശാസിച്ചത്. ആഴത്തിലേയ്ക്കു ചുഴിഞ്ഞിറങ്ങുവാൻ നമുക്കു മടിയാണ്. നാം മുകൾപരപ്പിൽ മാത്രം വർത്തിക്കുകയും പുറമേ കാണുകയും കേൾക്കുകയും ചെയ്യുന്നതിൽനിന്ന് അഭിപ്രായം രൂപീകരിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ജനതകളുടെ വിശ്വാസങ്ങളേയും ആദർശങ്ങളേയും കൂട്ടിയിണക്കുന്ന സ്വർണ്ണക്കണ്ണി കണ്ടുപിടിക്കാൻ നമുക്കു വളരെ വിഷമമായിത്തീരുന്നു. കൂടിയാലോചനകളിൽക്കൂടിയും ഉടമ്പടികളിൽക്കൂടിയുമാണ് നാം പ്രശ്നങ്ങൾക്കു പരിഹാരം തേടുന്നത്. ചിലപ്പോൾ അതുകൊണ്ട് കുറച്ചൊക്കെ ഫലമുണ്ടായെന്നുവരാം. പക്ഷെ പലപ്പോഴും ഒരു ഫലവുമുണ്ടാകുന്നില്ല. അപ്പോൾ പിന്നെ അവശേഷിക്കുന്ന ഒരേ ഒരു പരിഹാരം, ഒന്നുകിൽ യുദ്ധം ചെയ്യുക അല്ലെങ്കിൽ ഒഴിഞ്ഞുമാറി ഒററപ്പെട്ടു നില്ക്കുകമാത്രമാണ്. രണ്ടായാലും കൂടുതൽ കൂടുതൽ പ്രശ്നങ്ങളുത്ഭവിക്കുകമാത്രമാണ് ഫലം.

അനാദികാലംമുതൽ മതപരമായ ഏകത്വം ഇന്ത്യയുടെ സംസ്കാരത്തിൻെറ ഒരടിസ്ഥാനഘടകമായിരുന്നു. അതിൻെറ വേരുകൾ നമ്മുടെ സിദ്ധന്മാരുടേയും യോഗികളുടേയും അനുഭൂതിയിൽ വളരെ ആഴത്തിൽ തറച്ചുകിടക്കുന്നു. അനന്തനായ ഈശ്വരന് അനന്തമായ പ്രാദുർഭാവങ്ങളുണ്ടെന്നും അദ്ദേഹത്തെ പ്രാപിക്കാനുള്ള മാർഗ്ഗങ്ങളും അതുപോലെതന്നെ അനന്തമാണെന്നും അവർ വീണ്ടും വീണ്ടും പ്രഖ്യാപിച്ചിട്ടുണ്ട്. ഉപനിഷത്തുകൾക്ക് വളരെ ഇഷ്ടപ്പെട്ടത് ഒരു ചക്രത്തിൻെറ ഉദാഹരണമാണ്. ചക്രത്തിൻെറ വൃത്തപരിധിയിൽ നിരവധി മുനകൾ കാണാം. ഓരോ മുനയും മററുള്ളവയിൽനിന്നു വ്യത്യാസപ്പെട്ടതാണെങ്കിലും എല്ലാം അതാതിൻെറ അഴികൾ വഴി ചക്രനാഭിയോടു ബന്ധിക്കപ്പെട്ടിരിക്കും. ഓരോ അഴിയും കേന്ദ്രനാഭിയിലേയ്ക്കുള്ള ഓരോ മാർഗ്ഗമാണ്. അതുപോലെ ഈശ്വരനെ സംബന്ധിച്ച വിഭിന്നങ്ങളായ രൂപങ്ങളും ആശയങ്ങളുമെല്ലാം 'ശാന്തമദ്വൈത'മായ ആ പരമസത്യത്തിൽ ഏകീകരിക്കപ്പെട്ടിരിക്കുന്നു. ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻ അർജ്ജുനനോടു പറയുന്നു: ''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം.'' ഏതുഭാവത്തിൽ ഒരാൾ ഈശ്വരനെ ഭജിക്കുന്നുവോ ആ ഭാവത്തിൽതന്നെ അദ്ദേഹം അയാളെ അനുഗ്രഹിക്കുന്നു. ദാർശനികനായ പുഷ്പദന്തൻ അദ്ദേഹത്തിൻെറ ശിവമഹിമ്നസ്തോത്രത്തിൽ, ഭിന്നമതങ്ങളെ ഭിന്നമാർഗ്ഗങ്ങളിൽക്കൂടി ഒഴുകി അവസാനം സമുദ്രത്തിൽ ചെന്നുചേരുന്ന നദികളോടുപമിച്ചിട്ടുണ്ട്. സമുദ്രം പരമസത്യമായ ഈശ്വരനാണ്. അടുത്ത കാലത്തുണ്ടായ അവതാരപുരുഷനായ ശ്രീരാമകൃഷ്ണൻെറ അധരങ്ങളിൽനിന്ന് ''യത മത തത പഥ''–എത്ര അഭിപ്രായങ്ങളുണ്ടോ അത്രയും മാർഗ്ഗങ്ങൾ – എന്ന ഉജ്ജ്വലപ്രഖ്യാപനം ലോകത്തിന് കേൾക്കാൻ കഴിഞ്ഞിട്ടുള്ളതാണല്ലൊ.

യുക്തികൊണ്ട് ഇതിൻെറ പൊരുൾ അറിയുവാൻ ശ്രമിക്കുന്നതു വ്യർത്ഥമാണ്. എണ്ണമററ ദേവന്മാരുടേയും ദേവിമാരുടെയും സാന്നിദ്ധ്യത്തിൽ ഹിന്ദുക്കൾ തമ്മിൽ സൈ്വരമായി കഴിയുകയും അതേസമയം അവർ സർവ്വാതിശായിയായ ഒരു പരമസത്യത്തിൻെറ തത്വശാസ്ത്രത്തെപ്പററി സംസാരിക്കുകയും ചെയ്യുന്നതെങ്ങനെയെന്ന് വിദേശീയരായ പല മതചിന്തകന്മാർക്കും മനസ്സിലാക്കാൻ വിഷമമാണ്. ജെ. എം. ഡെച്ചാനററ് അദ്ദേഹത്തിൻെറ 'ക്രിസ്ത്യൻ യോഗ'ത്തിൽ എഴുതിയിരിക്കുന്നു: ''തങ്ങൾ അനിർവചനീയനായ ഈശ്വരനാണെന്ന്എല്ലാ മഹായോഗികളും കരുതുന്നു. അതേ സമയം അവരിലധികംപേരും ശിവനേയോ കൃഷ്ണനേയോ മററു വല്ല ഹിന്ദുദേവന്മാരേയോ ആരാധിക്കുകയും ചെയ്യുന്നു. കടകവിരുദ്ധമായ രണ്ടു ധ്രുവങ്ങളിൽക്കൂടി അവർ ചിന്തിക്കുന്നതുപോലെ തോന്നുന്നു. അവരെ സംബന്ധിച്ച്, പാവന

മായ യോഗലീല രണ്ടു തലത്തിലാണ് നടന്നു കൊണ്ടിരിക്കുന്നത്. ഒന്നാമത്തേത് ഏകമായ, അമൂർത്തമായ, പരബ്രഹ്മതലത്തിൽ. മറേറതാകട്ടെ നാനാത്വത്തിൻേറതായ, മൂർത്തമായ ആപേക്ഷികതലത്തിൽ. നമ്മളെ അമ്പരപ്പിക്കുന്ന തരത്തിൽ അത്ര എളുപ്പമായും സമർത്ഥമായുമാണ് ഒരിന്ത്യക്കാരൻ ഒന്നിൽനിന്ന് മറെറാന്നിലേയ്ക്കു കടക്കുന്നത്.'' (പുറം 53) ''ഹിന്ദുമതത്തിൽ കാണുന്ന മഹത്തായ ധർമ്മസമന്വയസംരംഭത്തിൻെറ തികച്ചും അസ്വാസ്ഥ്യജനകമായ ഒരു ഉദാഹരണമാണുള്ളത്. ഒരാദർശത്തിനുവേണ്ടി പ്രവർത്തിക്കാനുള്ള ഹൃദയത്തിൻെറ സ്വാഭാവികമായ പ്രവണതയിൽ കവിഞ്ഞൊന്നും മതത്തിലോ വിശ്വാസത്തിലോ കാണുന്നില്ല.'' (പുറം 59)

അദ്വൈതജ്ഞാനത്തിന് എങ്ങനെ വിഭിന്നങ്ങളായ ഈശ്വരസങ്കല്പങ്ങളേയും മതാനുഷ്ഠാനങ്ങളേയും കൂട്ടിയിണക്കാൻ കഴിയുമെന്ന് ഡെച്ചാനററിന് മനസ്സിലാക്കാൻ കഴിയുന്നില്ല. വാസ്തവത്തിൽ മതപരമായ ഏകത്വം വസ്തുനിഷ്ഠമായി പുറമെ കാണാവുന്ന ഒന്നല്ല. കാളിയുടെ ഒരു വിഗ്രഹം കൃഷ്ണൻെറ വിഗ്രഹത്തിൽനിന്ന് വ്യത്യസ്തമാണ്. മുഹമ്മദീയരുടെ ദേവാലയത്തിൽനിന്നോ ഹിന്ദുക്ഷേത്രത്തിൽനിന്നോ വ്യത്യസ്തമാണ് ഒരു ക്രിസ്തീയപ്പള്ളി. റോമൻ കത്തോലിക്കാപള്ളിയിലെ തിരുവത്താഴശുശ്രൂഷ ഒരു ഹിന്ദുക്ഷേത്രത്തിലെ ആരാധനപോലെയല്ല. എന്നാലും ബാഹ്യമായ എന്തെല്ലാം വ്യത്യാസങ്ങളുണ്ടെങ്കിലും, എല്ലാ സാമഗ്രികളും ചടങ്ങുകളും ഒരേ ഒരു ലക്ഷ്യത്തെത്തന്നെയാണ് ഉന്നുന്നതെന്നും, നമ്മുടെ ആദ്ധ്യാത്മികജീവിതത്തെ ഉന്നമിപ്പിക്കുക എന്ന ഒരേ ഒരുദ്ദേശം അതു സഫലമാക്കുന്നുണ്ടെന്നും അറിയാൻ കഴിയുന്ന കുറെ ആളുകളെങ്കിലുമുണ്ടെന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. അതുകൊണ്ട് മതപരമായ ഏകത്വമെന്നത് വാസ്തവത്തിൽ മനസ്സിൻെറ ഒരു ഭാവമാണ്. ഭാഗ്യമെന്നു പറയട്ടെ, തലമുറകളായിത്തന്നെ നമ്മൾ ഈ ഐക്യഭാവം വളർത്തിക്കൊണ്ടു വന്നിട്ടുണ്ട്. ഹിന്ദുക്കളെ സംബന്ധിച്ചേടത്തോളം അത് സ്ഥായിയായിട്ടുള്ള ഒരു സംസ്കാരമാണ്. സഗുണേശ്വരൻേറയും നിർഗ്ഗുണേശ്വരൻേറയുമിടയ്ക്ക്, രൂപത്തിൻേറയും അരൂപത്തിൻേറയുമിടയ്ക്ക്, വികാരത്തിൻേറയും വിവേകത്തിൻെറയുമിടയ്ക്ക്, ഹിന്ദുക്കൾക്ക് അഭേദ്യമായ ഒരു പാലമുണ്ട്.

ബൃഹദാരണ്യകോപനിഷത്തിൽ ബ്രഹ്മത്തെ ''സേതു''വായിട്ടാണ്— അകലെയുള്ളതും അടുത്തുള്ളതും കൂട്ടിയിണക്കുന്ന, വിപരീതങ്ങളെ കൂട്ടിയിണക്കുന്ന പാലമായിട്ടാണ് — വർണ്ണിച്ചിരിക്കുന്നത്. ഈശ്വരൻ, അതായത് പരബ്രഹ്മം, എല്ലാത്തിനേയും കൂട്ടിയിണക്കുകയും എല്ലാത്തിനേയും ഉൾക്കൊള്ളുകയും ചെയ്യുന്നതുകൊണ്ട് തനിക്കിഷ്ടമുള്ള ഏതു സ്ഥാനത്തുനിന്നുകൊണ്ടും മനുഷ്യന് അദ്ദേഹത്തെ സമീപിക്കാം. അതുകൊണ്ട് ആദ്ധ്യാത്മികമായ സത്യാന്വേഷണത്തിൽ മനുഷ്യന് വേണ്ടത്ര സ്വാതന്ത്ര്യം നല്കപ്പെട്ടു. ഹിന്ദുക്കളുടെ ''മുപ്പത്തിമുക്കോടി ദേവന്മാരും ദേവിമാരും'' ക്രിസ്ത്യൻ പാതിരിമാർക്ക് ഒരു പരിഹാസവിഷയമായേയ്ക്കാം, പക്ഷെ ഹിന്ദുക്കൾ ഒരിക്കലും അതിൽ ലജ്ജിക്കേണ്ടതില്ല. നേരെമറിച്ച് ആരാധകന് തങ്ങളുടെ മതം ഇത്രത്തോളം കല്പനാസ്വാതന്ത്ര്യമനുവദിച്ചിട്ടുള്ളതിൽ അവർ അഭിമാനിക്കുകയാണ് വേണ്ടത്.

''മനുഷ്യൻ ചിന്തിക്കുന്നേടത്തോളം കാലം മതവിഭാഗങ്ങളുണ്ടായിരിക്കും. വൈവിദ്ധ്യമാണ് ജീവനുണ്ടെന്നുള്ളതിൻെറ ലക്ഷണം, അതുണ്ടായിരിക്കുകയും വേണം. അതു വദ്ധിച്ചു വദ്ധിച്ച്, അവസാനം എത്ര മനുഷ്യരുണ്ടോ അത്രയും വിഭാഗങ്ങളുണ്ടാകട്ടെയെന്നും, ഓരോ മനുഷ്യന്നും അവൻേറതായ രീതി, മതപരമായകാര്യങ്ങളിൽ അവൻെറ വ്യക്തിപരമായ ചിന്താരീതി, ഉണ്ടാകട്ടെയെന്നും ഞാൻ പ്രാർത്ഥിക്കുന്നു,'' എന്നാണ് ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളത്.

ക്രിസ്ത്യൻരാജ്യങ്ങളിൽ ക്രൈസ്തവമതവിഭാഗങ്ങളെ ഏകീകരിക്കാനുള്ള ഒരു വലിയ ശ്രമം നടന്നുവരുന്നുണ്ട്. മതവിഭാഗങ്ങൾ വദ്ധിക്കുകയാണെങ്കിൽ അത് ക്രിസ്തുമതത്തെത്തന്നെ അപകടത്തിലാക്കുമെന്ന് അവർ ഭയപ്പെടുന്നു. മുകളിലുദ്ധരിച്ചിട്ടുള്ള വാക്കുകളിൽ പ്രതിഫലിക്കുന്ന, വിവേകാനന്ദസ്വാമികളുടെ ചിന്താഗതിയനുസരിച്ച് ഈ ഭയം അസ്ഥാനത്താണ്. മതസ്വാതന്ത്ര്യം എന്ന ആശയത്തെത്തന്നെ അതു നിഷേധിക്കുന്നു. ക്രിസ്തുമതത്തിനുള്ളിൽതന്നെ പല തരത്തിലുള്ള വിശ്വാസങ്ങളും ആരാധനാക്രമങ്ങളുമുണ്ടായാലെന്താണ് ദോഷം? ഈ വിഭാഗങ്ങളെല്ലാംതന്നെ യേശുക്രിസ്തുവിനെ കേന്ദ്രീകരിച്ചിട്ടുള്ളവയല്ലേ? ആദ്ധ്യാത്മികമായ ഏകത്വം ഇപ്പോൾതന്നെ അവിടെയുണ്ടല്ലോ. ഒരു

പക്ഷെ ഒരേ ഒരു ചർച്ചിനെ കേന്ദ്രമാക്കിക്കൊണ്ടുള്ള മതേതരമായ ഏകത്വം സ്ഥാപിക്കുന്നതിലായിരിക്കാം ക്രിസ്ത്യൻ നേതാക്കൾക്ക് കൂടുതൽ താല്പര്യം. ഇന്ത്യയിൽ നാം നേടുന്ന മതപരമായ ഏകത്വത്തിൽനിന്ന് തികച്ചും വ്യത്യസ്തമാണ് അത്. നാനാത്വത്തിൽ ഏകത്വം എന്നതാണ് ഇന്ത്യയുടെ തത്വം. അതൊരു വെറും സ്വപ്നമല്ല. നൂററാണ്ടുകളായി അതു ഭംഗിയായി പ്രവർത്തിച്ചു വരുന്നു. ഇനി വരുന്ന നൂററാണ്ടുകളിലും അതങ്ങനെ തുടരുകയും വേണം.

ഇന്ത്യയിലെ ഒരു ഹ്രസ്വസന്ദർശനത്തിനു ശേഷം ഒരഭിമുഖസംഭാഷണത്തിൽ പോൾ മാർപ്പാപ്പ ഇങ്ങനെ പ്രസ്താവിച്ചുകാണുന്നു. ''ഇന്ത്യ ആദ്ധ്യാത്മികതയുടെ രാജ്യമാണ്. ക്രിസ്ത്യൻധർമ്മങ്ങളോടു സ്വാഭാവികമായും അതിനു വലിയ അനുഭാവമുണ്ട്. വിഭിന്നജനതകളുൾക്കൊള്ളുന്ന ഒരു ജനരാശിക്ക് ഗിരിപ്രഭാഷണത്തിൻെറ ആനന്ദനിർവൃതി ഒരു ദിവസം തങ്ങളുടെ ജീവിതത്തിൽ സാക്ഷാത്കരിക്കാൻ കഴിയുമെങ്കിൽ അതു് ഇന്ത്യയിലാണെന്ന് ഞാൻ തന്നെ ത്താൻ പറഞ്ഞുപോയി............ഈ സാദ്ധ്യതകളെല്ലാം, ഈ മഹാജനതയുടെ ഹൃദയത്തിലും അഭിലാഷങ്ങളിലും കഴിവുകളിലുമുള്ളതെല്ലാം, പെട്ടെന്നു വെളിച്ചത്തേയ്ക്കു കൊണ്ടുവരുകയാണെങ്കിൽ എന്തു സംഭവിക്കുമെന്നു പറയാൻ സാദ്ധ്യമല്ല............'' (Dialogues with Paul VI, by Jean Guitton.)

ഒരു ജനതയുടെ ദേശീയസ്വഭാവത്തെ നിഷ്പക്ഷമായി വിലയിരുത്തണമെങ്കിൽ അതിന് അസാധാരണമായ അന്തർദൃഷ്ടി വേണം. ആ നിലയ്ക്ക് നമ്മുടെ കാലത്തെ ഈ മഹാപുരുഷൻ എത്ര ശരിയായിട്ടാണ് ഇന്ത്യക്കാരുടെ മനസ്സ് മനസ്സിലാക്കിയിരിക്കുന്നതു് എന്നതു് തീർച്ചയായും സന്തോഷപ്രദമാണ്. ഇന്ത്യയുടെ ദേശീയ സ്വഭാവം വിവരിക്കുന്നതിൽ അദ്ദേഹം ഉപയോഗിച്ചിട്ടുള്ള വാക്കുകൾ ശ്രീ വിവേകാനന്ദസ്വാമികളുടെ വാക്കുകളെ അനുസ്മരിപ്പിക്കുന്നവയാണ്. നൂറുകണക്കിനുള്ള തൻെറ സമകാലീനന്മാർ സമുദായത്തിലെ ബുദ്ധിജീവികൾ, ഹിന്ദുമതത്തിൽ വെറും അന്ധവിശ്വാസങ്ങളും ദൗർബ്ബല്യങ്ങളുംമാത്രം കാണുകയും തങ്ങളുടെ ജീവിതത്തെ പാശ്ചാത്യരുടേതുപോലെ ആക്കിത്തീർക്കാൻ ശ്രമിക്കുകയും ചെയ്തുകൊണ്ടിരുന്നപ്പോൾ, സ്വാമിജിയാകട്ടെ ഇടിമുഴക്കംപോലുള്ള സ്വരത്തിൽ സനാതനമതത്തിൻെറ മഹത്ത്വങ്ങൾ ലോകമെങ്ങും പ്രഖ്യാപിച്ചു.

അടുത്ത കാലത്തായി, ഹിന്ദുമതത്തെ സംബന്ധിച്ച സ്വാമിജിയുടെ ധീരമായ വാക്കുകളെ വികാരപരമായ വെറും അതിശയോക്തിയായി കാണാനുള്ള ഒരു പ്രവണത നമ്മുടെ നാട്ടിലെ ചില വിഭാഗം ആളുകളിൽ കണ്ടുവരുന്നുണ്ട്. കുറച്ചു കൊല്ലം മുമ്പ് ഡാക്കയിൽനിന്നുള്ള ഒരു പ്രൊഫസർ അമേരിക്കയിൽ തെക്കുകിഴക്കൻ ഏഷ്യയെ സംബന്ധിച്ച പഠനത്തിനു പേരുകേട്ട ഒരു സർവ്വകലാശാലയിൽ ഇന്ത്യയുടെ ഏകത്വത്തെക്കുറിച്ചു പ്രസംഗിക്കാനിടയായി. അദ്ദേഹത്തിനു പ്രധാനമായി പറയാനുണ്ടായിരുന്നതു് ശ്രീ വിവേകാനന്ദസ്വാമികളും മഹാത്മാഗാന്ധിയുമാണ് ഇന്ത്യയുടെ വിഭജനത്തിനുത്തരവാദികളെന്നായിരുന്നു. ഹിന്ദുധർമ്മത്തെ സംബന്ധിച്ച തങ്ങളുടെ തുറന്ന പ്രഖ്യാപനങ്ങൾകൊണ്ടു് അവർ രണ്ടു പേരും മുസ്ലിംങ്ങളുടെ മനസ്സിൽ ആശങ്കകളുളവാക്കുകയും, ഇന്ത്യയുടെ സ്വാതന്ത്ര്യം ഹിന്ദു ഏകാധിപത്യത്തിനു വഴി വെയ്ക്കുമെന്നു മുസ്ലീംങ്ങൾ ഭയപ്പെടുകയും ചെയ്തു എന്നായിരുന്നു ആ പ്രാസംഗികൻെറ അഭിപ്രായം. അതുകൊണ്ടാണത്രെ അവർ വിഭജനത്തിൻെറ മാർഗ്ഗം സ്വീകരിച്ചതു്.

പ്രത്യക്ഷത്തിൽതന്നെ ഇതു് വിവേകാനന്ദസ്വാമികളേയും മഹാത്മാഗാന്ധിയേയും തെററായി വ്യാഖ്യാനിക്കലാണ്. അവർ ഹിന്ദുമതത്തെ പുകഴ്ത്തിയിട്ടുണ്ടെങ്കിൽ, അതു് അടിസ്ഥാരപരമായ അതിൻെറ ശക്തിയെ, അതായതു് ഭിന്നതകളുണ്ടെങ്കിലും ഒന്നിക്കുവാനുള്ള അതിൻെറ അസാധാരണമായ കഴിവിനെ, അതിൻെറ മതസഹിഷ്ണതയെ, മനുഷ്യൻെറ ദിവ്യത്വത്തിലുള്ള അതിൻെറ ഉറച്ച വിശ്വാസത്തെ, സംബന്ധിച്ച മാത്രമാണ് ഹിന്ദുമതത്തിൻെറ ഈ ശക്തി ഒരിക്കലും ഇസ്ലാംമതത്തിന് എതിരല്ല. മതവ്യത്യാസത്തെ ചൊല്ലി മുസ്ലീംനേതാക്കൾ ഒരു പാക്കിസ്ഥാൻ സൃഷ്ടിക്കേണ്ടതായ ആവശ്യമുണ്ടായിരുന്നില്ലെന്നാണ് ഹിന്ദുക്കൾ കരുതുന്നതു്. അതതിൻെറ ജീവിതത്തേയും വളർച്ചയേയും സംബന്ധിച്ച് എല്ലാ മതങ്ങളും ഇന്ത്യയിൽ സുരക്ഷിതമാണ്. ഹിന്ദുമതംതന്നെ നിരവധി മതങ്ങളുടെ ഒരു ഭ്രാതൃസംഘടനയാണ്. എല്ലാത്തിനേയും കൂട്ടിയിണക്കുന്നതു് പരമമായ അദ്വൈതതത്വ

മായ യോഗലീല രണ്ടു തലത്തിലാണ് നടന്നു കൊണ്ടിരിക്കുന്നത്. ഒന്നാമത്തേത് ഏകമായ, അമൂർത്തമായ, പരബ്രഹ്മതലത്തിൽ. മറേറതാകട്ടെ നാനാത്വത്തിൻേറതായ, മൂർത്തമായ ആപേക്ഷികതലത്തിൽ. നമ്മളെ അമ്പരപ്പിക്കുന്ന തരത്തിൽ അത്ര എളുപ്പമായും സമർത്ഥമായുമാണ് ഒരിന്ത്യക്കാരൻ ഒന്നിൽനിന്ന് മറെറാന്നിലേയ്ക്കു കടക്കുന്നത്.'' (പുറം 53) ''ഹിന്ദുമതത്തിൽ കാണുന്ന മഹത്തായ ധർമ്മസമന്വയസംരംഭത്തിൻെറ തികച്ചും അസ്വാസ്ഥ്യജനകമായ ഒരു ഉദാഹരണമാണുള്ളത്. ഒരാദർശത്തിനുവേണ്ടി പ്രവർത്തിക്കാനുള്ള ഹൃദയത്തിൻെറ സ്വാഭാവികമായ പ്രവണതയിൽ കവിഞ്ഞൊന്നും മതത്തിലോ വിശ്വാസത്തിലോ കാണുന്നില്ല.'' (പുറം 59)

അദ്വൈതജ്ഞാനത്തിന് എങ്ങനെ വിഭിന്നങ്ങളായ ഈശ്വരസങ്കല്പങ്ങളേയും മതാനുഷ്ഠാനങ്ങളേയും കൂട്ടിയിണക്കാൻ കഴിയുമെന്ന് ഡെച്ചാനററിന് മനസ്സിലാക്കാൻ കഴിയുന്നില്ല. വാസ്തവത്തിൽ മതപരമായ ഏകത്വം വസ്തുനിഷ്ഠമായി പുറമെ കാണാവുന്ന ഒന്നല്ല. കാളിയുടെ ഒരു വിഗ്രഹം കൃഷ്ണൻെറ വിഗ്രഹത്തിൽ നിന്ന് വ്യത്യസ്തമാണ്. മുഹമ്മദീയരുടെ ദേവാലയത്തിൽനിന്നോ ഹിന്ദുക്ഷേത്രത്തിൽനിന്നോ വ്യത്യസ്തമാണ് ഒരു ക്രിസ്തീയപ്പള്ളി. റോമൻ കത്തോലിക്കാപള്ളിയിലെ തിരുവത്താഴശ്ശുശ്രൂഷ ഒരു ഹിന്ദുക്ഷേത്രത്തിലെ ആരാധനപോലെയല്ല. എന്നാലും ബാഹ്യമായ എന്തെല്ലാം വ്യത്യാസങ്ങളുണ്ടെങ്കിലും, എല്ലാ സാമഗ്രികളും ചടങ്ങുകളും ഒരേ ഒരു ലക്ഷ്യത്തെത്തന്നെയാണ് ഉന്നുന്നതെന്നും, നമ്മുടെ ആദ്ധ്യാത്മികജീവിതത്തെ ഉന്നമിപ്പിക്കുക എന്ന ഒരേ ഒരുദ്ദേശം അതു സഫലമാക്കുന്നുണ്ടെന്നും അറിയാൻ കഴിയുന്ന കുറെ ആളുകളെങ്കിലുമുണ്ടെന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. അതുകൊണ്ട് മതപരമായ ഏകത്വമെന്നത് വാസ്തവത്തിൽ മനസ്സിൻെറ ഒരു ഭാവമാണ്. ഭാഗ്യമെന്നു പറയട്ടെ, തലമുറകളായിത്തന്നെ നമ്മൾ ഈ ഐക്യഭാവം വളർത്തിക്കൊണ്ടു വന്നിട്ടുണ്ട്. ഹിന്ദുക്കളെ സംബന്ധിച്ചേടത്തോളം അത് സ്ഥായിയായിട്ടുള്ള ഒരു സംസ്കാരമാണ്. സഗുണേശ്വരൻേറയും നിർഗ്ഗുണേശ്വരൻേറയുമിടയ്ക്ക്, രൂപത്തിൻേറയും അരൂപത്തിൻേറയുമിടയ്ക്ക്, വികാരത്തിൻേറയും വിവേകത്തിൻെറയുമിടയ്ക്ക്, ഹിന്ദുക്കൾക്ക് അഭേദ്യമായ ഒരു പാലമുണ്ട്.

ബൃഹദാരണ്യകോപനിഷത്തിൽ ബ്രഹ്മത്തെ ''സേതു''വായിട്ടാണ്– അകലെയുള്ളതും അടുത്തുള്ളതും കൂട്ടിയിണക്കുന്ന, വിപരീതങ്ങളെ കൂട്ടിയിണക്കുന്ന പാലമായിട്ടാണ് – വർണ്ണിച്ചിരിക്കുന്നത്. ഈശ്വരൻ, അതായത് പരബ്രഹ്മം, എല്ലാത്തിനേയും കൂട്ടിയിണക്കുകയും എല്ലാത്തിനേയും ഉൾക്കൊള്ളുകയും ചെയ്യുന്നതുകൊണ്ട് തനിക്കിഷ്ടമുള്ള ഏതു സ്ഥാനത്തുനിന്നുകൊണ്ടും മനുഷ്യന് അദ്ദേഹത്തെ സമീപിക്കാം. അതുകൊണ്ട് ആദ്ധ്യാത്മികമായ സത്യാന്വേഷണത്തിൽ മനുഷ്യന് വേണ്ടത്ര സ്വാതന്ത്ര്യം നല്കപ്പെട്ടു. ഹിന്ദുക്കളുടെ ''മുപ്പത്തിമുക്കോടി ദേവന്മാരും ദേവിമാരും'' ക്രിസ്ത്യൻ പാതിരിമാർക്ക് ഒരു പരിഹാസവിഷയമായേയ്ക്കാം, പക്ഷെ ഹിന്ദുക്കൾ ഒരിക്കലും അതിൽ ലജ്ജിക്കേണ്ടതില്ല. നേരെമറിച്ച് ആരാധകന് തങ്ങളുടെ മതം ഇത്രത്തോളം കല്പനാസ്വാതന്ത്ര്യമനുവദിച്ചിട്ടുള്ളതിൽ അവർ അഭിമാനിക്കുകയാണ് വേണ്ടത്.

''മനുഷ്യൻ ചിന്തിക്കുന്നേടത്തോളം കാലം മതവിഭാഗങ്ങളുണ്ടായിരിക്കും. വൈവിദ്ധ്യമാണ് ജീവനുണ്ടെന്നുള്ളതിൻെറ ലക്ഷണം, അതുണ്ടായിരിക്കുകയും വേണം. അതു വർദ്ധിച്ചു വർദ്ധിച്ച്, അവസാനം എത്ര മനുഷ്യരുണ്ടോ അത്രയും വിഭാഗങ്ങളുണ്ടാകട്ടെയെന്നും, ഓരോ മനുഷ്യന്നും അവൻേറതായ രീതി, മതപരമായകാര്യങ്ങളിൽ അവൻെറ വ്യക്തിപരമായ ചിന്താരീതി, ഉണ്ടാകട്ടെയെന്നും ഞാൻ പ്രാർത്ഥിക്കുന്നു,'' എന്നാണ് ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളത്.

ക്രിസ്ത്യൻരാജ്യങ്ങളിൽ ക്രൈസ്തവമതവിഭാഗങ്ങളെ ഏകീകരിക്കാനുള്ള ഒരു വലിയ ശ്രമം നടന്നുവരുന്നുണ്ട്. മതവിഭാഗങ്ങൾ വർദ്ധിക്കുകയാണെങ്കിൽ അത് ക്രിസ്തുമതത്തെത്തന്നെ അപകടത്തിലാക്കുമെന്ന് അവർ ഭയപ്പെടുന്നു. മുകളിലുദ്ധരിച്ചിട്ടുള്ള വാക്കുകളിൽ പ്രതിഫലിക്കുന്ന, വിവേകാനന്ദസ്വാമികളുടെ ചിന്താഗതിയനുസരിച്ച് ഈ ഭയം അസ്ഥാനത്താണ്. മതസ്വാതന്ത്ര്യം എന്ന ആശയത്തെത്തന്നെ അതു നിഷേധിക്കുന്നു. ക്രിസ്തുമതത്തിനുള്ളിൽതന്നെ പല തരത്തിലുള്ള വിശ്വാസങ്ങളും ആരാധനാക്രമങ്ങളുമുണ്ടായാലെന്താണ് ദോഷം? ഈ വിഭാഗങ്ങളെല്ലാംതന്നെ യേശുക്രിസ്തുവിനെ കേന്ദ്രീകരിച്ചിട്ടുള്ളവയല്ലേ? ആദ്ധ്യാത്മികമായ ഏകത്വം ഇപ്പോൾതന്നെ അവിടെയുണ്ടല്ലോ. ഒരു

മാണ്. അതു് എല്ലാ മതവിഭാഗങ്ങൾക്കും അതീതമാണ്, അതേസമയം എല്ലാ മതമാർഗ്ഗങ്ങളേയും സഹായിക്കുകയും ബലപ്പെടുത്തുകയും ചെയ്യുന്നു. അദ്വൈതം എന്നതു് മതപരമായ വെറും ഒരു നിർവചനമല്ല, അതു് ഒരനുഭൂതിയാണ്. ആദ്ധ്യാത്മികതലത്തിലുള്ള അനുഭൂതിയെന്നു വേണമെങ്കിൽ അതിനെ പറയാം. ഭിന്നമാർഗ്ഗങ്ങളിൽ കൂടിയാണെങ്കിലും, മുസ്ലീമുകളോ ഹിന്ദുക്കളോ ക്രിസ്ത്യാനികളോ എല്ലാവരും ഒരേ ഒരീശ്വരനെത്തന്നെയാണ് ആരാധിക്കുന്നതു് എന്നു് ഇന്ത്യയിലെ നിരക്ഷരകക്ഷികളായ ഗ്രാമീണസ്ത്രീകൾക്കുപോലും അറിയാം. ആരേയും ദ്വേഷിക്കേണ്ടതായ ആവശ്യമില്ല. ഇന്ത്യയിൽ മതപരമായ ഏകത്വം അന്വേഷിച്ചു പോകേണ്ടതില്ല. യുഗങ്ങൾക്കുമുമ്പുതന്നെ അതിവിടെ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്.

എങ്കിലും അതിപുരാതനമായ നമ്മുടെ ഈ പൈതൃകത്തെ അടുത്തകാലത്തായി ചില ബുദ്ധിജീവികൾ, അധികവും വിദേശീയരായ പണ്ഡിതന്മാരും എഴുത്തുകാരും ചോദ്യം ചെയ്തിട്ടുണ്ടെന്നുള്ളതു് നമുക്കു വിസ്മരിച്ചുകൂടാ. അവരുടെ ദൃഷ്ടിയിൽ ആധുനിക ഇന്ത്യയുടെ മിക്ക സാമ്പത്തിക സാമൂഹ്യ പ്രശ്നങ്ങൾക്കും മൂലം ഹിന്ദുമതമെന്ന പേരിലറിയപ്പെടുന്ന അയഞ്ഞുകുഴഞ്ഞ വിശ്വാസങ്ങളും അനുഷ്ഠാനങ്ങളുമാണ്. അവരുടെ അഭിപ്രായത്തിൽ ഹിന്ദുധർമ്മത്തിൽ കൂടി ദേശീയോദ്ഗ്രഥനം ഒരിക്കലും സാദ്ധ്യമാവുകയില്ല. ജാതിയും നൂറുകണക്കിനുള്ള ദേവന്മാരും ദേവിമാരും എണ്ണമററ അന്ധവിശ്വാസങ്ങളും രാജ്യത്തിൽ ഭിന്നിപ്പു വദ്ധിപ്പിക്കുകയും ഭൗതികമായ അതിൻെറ പുരോഗതിയെ മന്ദീഭവിപ്പിക്കുകയും മാത്രമാണ് ചെയ്യുന്നതു്. ഭിന്നങ്ങളായ രണ്ടു അഭിപ്രായഗതികൾ പൊന്തിവന്നിട്ടുണ്ട്. ജനങ്ങളുടെ മതവിശ്വാസത്തെ നിയന്ത്രിക്കുക അല്ലെങ്കിൽ നിർമ്മാർജ്ജനം ചെയ്യുക എന്നതാണ് ഒന്നാമത്തേതു്. ഹിന്ദുമതത്തിനു പകരം കുറേക്കൂടി പ്രായോഗികവും സംയോജകവുമായ ഒരു മതം, ഉദാഹരണത്തിനു ക്രിസ്തുമതം സ്ഥാപിക്കുക എന്നതാണു മറേറതു്. ഇതിൽ ഒന്നാമത്തെ അഭിപ്രായഗതിക്കാരോടു് സ്വാമിജി പറഞ്ഞിട്ടുള്ള അതിൻെറ ഗൌരവമായ ഭവിഷ്യത്തുകളെക്കുറിച്ചു ഞങ്ങൾ ഓർമ്മിപ്പിച്ചുകൊള്ളുന്നു. ഇന്ത്യയുടെ ആദ്ധ്യാത്മികപൈതൃകം നശിപ്പിക്കുക എന്നതിൻെറ അർത്ഥം ജനതയുടെ ശരിയായ ജീവിതംതന്നെ നശിപ്പിച്ചുകളയുക എന്നതാകുന്നു. ഇന്ത്യൻ ദേശീയവൃക്ഷത്തിൻെറ വേരുകൾ അറുത്തുകളയുന്നതിനു സമമായിരിക്കും അതു്. മതത്തിൻെറ രംഗത്തു റഷ്യയുടെയോ ചൈനയുടെയോ മാതൃക നാം സ്വീകരിക്കുന്നതു് ഇന്ത്യയെ സംബന്ധിച്ചു് വിനാശകരമായിരിക്കും. ഇന്ത്യയുടെ ഭൌതികമായ ദൌർഭാഗ്യങ്ങൾക്കു ഹിന്ദുമതം ഒരിക്കലും ഉത്തരവാദിയല്ല. നേരെമറിച്ചു്, ശരിയായ ധാരണയുടെ അഭാവവും സ്വാർത്ഥികളായ അവസരവാദികളുടെ മതചൂഷണവുമാണ് ഇന്നു നമ്മുടെ സമുദായത്തിൽ കണ്ടുവരുന്ന പല ദോഷങ്ങൾക്കും കാരണം. ഹിന്ദുമതത്തിൻെറ പ്രഭാവം ഇന്ത്യയ്ക്കുമാത്രമല്ല, ലോകത്തിനു മുഴുവൻതന്നെ വളരെ വില പിടിച്ചതാണ്.

ഇസ്ലാംമതത്തിനും ക്രിസ്തുമതത്തിനും ഹിന്ദുജനതയ്ക്കു് പലതും സംഭാവന ചെയ്യാനുണ്ടെന്നുള്ളതിൽ സംശയമില്ല. വാസ്തവത്തിൽ ഈ രണ്ടു വലിയ മതങ്ങളുടെ സംഭാവനകളെക്കുറിച്ചു് ഹിന്ദുക്കൾ ശരിക്കും ബോധവാന്മാരാണ്. അവനവൻെറ മതത്തിൻെറ അടിസ്ഥാനരൂപങ്ങൾക്കു മാററംവരുത്താതെയുള്ള ആന്തരികമായ ഉൾക്കൊള്ളലാണ് ഹിന്ദുവിൻെറ മാർഗ്ഗം. സാഹോദര്യവും മനുഷ്യസേവനവും പരിശീലിക്കുന്നതിനു് ഹിന്ദുക്കൾക്കു് ക്രിസ്ത്യാനികളോ മുഹമ്മദീയരോ ആകേണ്ടതില്ല, എന്നിരിക്കെ ഇന്ത്യയുടെ ആദ്ധ്യാത്മികതയെ സംബന്ധിച്ച പോൾ മാപ്പാപ്പയുടെ ഹൃദയം തുറന്നുള്ള മതിപ്പിനോടൊപ്പം ''ഈ സാദ്ധ്യതകളെല്ലാം, ഈ മഹാജനതയുടെ ഹൃദയത്തിലും അഭിലാഷത്തിലും കഴിവുകളിലുമുള്ളതെല്ലാം, ഇനിയും വെളിച്ചത്തേയ്ക്കു കൊണ്ടുവരേണ്ടിയിരിക്കുന്നു—പ്രത്യക്ഷമായും ക്രിസ്തുവിനെ സംബന്ധിച്ച വെളിച്ചത്തേയ്ക്കു്'' എന്നു് അദ്ദേഹം പറഞ്ഞിട്ടുള്ളതു് മനസ്സിലാക്കാൻ വിഷമമായിരിക്കുന്നു.

എഡ്മണ്ടു് ഡേവിഡ്സൺ സോപ്പർ, 'The Inevitable Choice' എന്ന അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ വേദാന്തശാസ്ത്രത്തിൻെറ ഗാംഭീര്യം സമ്മതിച്ചു കൊടുക്കുന്നതോടൊപ്പം അതിൻെറ അടിസ്ഥാനതത്വങ്ങളിലും പ്രായോഗികതയിലും പല തെററുകളും കണ്ടെത്തിയിരിക്കുന്നു. അവസാനമായി, ''എല്ലാ മതങ്ങളും സത്യമാണ്'' എന്ന തത്വം തെററാണെന്നു തെളിയിക്കാനും അദ്ദേഹം ശ്രമിച്ചിട്ടുണ്ട്. അദ്ദേ

ഹത്തിന്റെ അഭിപ്രായത്തിൽ ക്രിസ്തുമതം സ്വീകരിക്കാതെ ഇന്ത്യയ്ക്കു് ഒരു രക്ഷയുമില്ല.

ഇന്ത്യയിൽ താമസിക്കുന്ന ബേഡെ ഗ്രിഫിത്ത്സ് എന്ന യൂറോപ്യൻ ക്രിസ്ത്യൻ പാതിരി ഈയിടെ പ്രസിദ്ധം ചെയ്തിട്ടുള്ള Christ in India എന്ന പുസ്തകത്തിൽ വേദാന്തത്തെ സംബന്ധിച്ച് സവിശേഷമായ ധാരണ പ്രകടമാക്കിയിരിക്കുന്നു. എങ്കിലും ഇടയ്ക്കൊക്കെ, ഹിന്ദുധർമ്മത്തിന്റെ പരമമായ സാഫല്യം കൈവരണമെങ്കിൽ അന്തിമമായി അതു ക്രിസ്തുവിൽ പൊരുത്തപ്പെടുത്തുകതന്നെ വേണമെന്നു് അദ്ദേഹം കരുതുന്നതായി തോന്നുന്നു.

ഹിന്ദുവിന്റെ മതപരമായ ഏകത്വചിന്ത ഇതരമതങ്ങളുടെ ഗൃഹങ്ങളെ നന്നാക്കാനുദ്ദേശിച്ചുകൊണ്ടുള്ളതല്ല. സ്വന്തം പ്രവാചകന്മാരോടും സിദ്ധന്മാരോടും അവതാരപുരുഷന്മാരോടുമൊപ്പം ബുദ്ധനും ക്രിസ്തുവിനും മുഹമ്മദിനുമെല്ലാം ഒരു ഹിന്ദുവിന്റെ ഹൃദയത്തിൽ ശാശ്വതമായ ഒരു സ്ഥാനമുണ്ടു്. എങ്കിലും ഹിന്ദുക്കളുടെ സാർവ്വലൌകികതയെ ദൌർബ്ബല്യമോ വെറും ബാഹ്യപ്രകടനമോ ആയി ആരും തെററിദ്ധരിക്കേണ്ടതില്ല. നമ്മുടെ ജീവിതത്തിന്റെ അടിസ്ഥാനത്തെത്തന്നെ തകർത്തുകളയുന്ന തരത്തിലുള്ള ഉപദേശങ്ങളും മാർഗ്ഗനിർദ്ദേശങ്ങളുമായി സ്വയം ബന്ധുവേഷം ചമഞ്ഞിട്ടുള്ള ''സ്നേഹിതന്മാർ'' മുന്നോട്ടു വരികയും വേണ്ട. അത്തരം സ്നേഹിതന്മാരിൽനിന്നു് ദൈവം നമ്മെ കാത്തുരക്ഷിക്കട്ടെ!

[വിവർത്തനം: എ. കരുണാകരമേനോൻ]

---

# പ്രണവോപാസനയും ജപയജ്ഞവും

## വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

മുൻലേഖനങ്ങളിൽ ഒന്നാമതു വിവരിച്ച പ്രണവോപാസനാക്രമം വൈദികവും രണ്ടാമതും മൂന്നാമതും വിവരിച്ചതു യൌഗികവും ആകുന്നു. വൈദികം ഉത്തമാധികാരിയും യൌഗികം മദ്ധ്യമാധികാരിയും അംഗീകരിക്കണമെന്നാണു് നിയമം. എന്നാൽ ഈ രണ്ടു തരത്തിലുള്ള ഉപാസനാരീതിയും അനുഷ്ഠിക്കുവാൻ കഴിവില്ലാത്തവരുണ്ടു്. അവരാണു് മന്ദാധികാരികൾ. താന്ത്രികവിധിയനുസരിച്ചു പ്രണവമന്ത്രം ഉപാസിക്കുവാനേ അവർക്കു കഴിവുണ്ടാകയുള്ളു.

പ്രണവം പരം എന്നും അപരം എന്നും രണ്ടായി കല്പിക്കപ്പെട്ടിരിക്കുന്നു. പരം എന്നതു ബ്രഹ്മമാണു്, പ്രകർഷേണ നവമായിരിക്കുന്നതിനാൽ ബ്രഹ്മത്തെ പ്രണവമെന്നു ശാസ്ത്രങ്ങൾ പറയുന്നു. യാതൊരു കാരണവുമില്ലാതെയും വികാരമില്ലാതെയും കൂടസ്ഥമായും പരമാനന്ദസ്വരൂപമായും എന്നും അഭിനവമായി ശോഭിക്കുന്നതുകൊണ്ടു് ബ്രഹ്മം പ്രണവമായി എന്നാണു ആപ്തന്മാരുടെ സിദ്ധാന്തം. അതുകൊണ്ടാണു് പരമായ പ്രണവം എന്നു് ബ്രഹ്മത്തെ വ്യപദേശിക്കുന്നതും. അപരമായ പ്രണവം ഓംകാരമന്ത്രമാണു്. ബ്രഹ്മത്തെ ഏതൊരു മന്ത്രംകൊണ്ടാണോ സാധകൻ സ്വസ്വരൂപത്തിൽ ബോധിക്കുന്നതു് ആ മന്ത്രം പ്രണവമാണു്. പ്രണവസ്വരൂപമായ ബ്രഹ്മത്തിന്റെ സ്വഭാവം ബോധിപ്പിക്കുവാൻ കാരണമായതുകൊണ്ടു് ഓംകാരത്തെ പ്രണവമെന്നു് ശാസ്ത്രങ്ങൾ വ്യവഹരിക്കുന്നു. ഇങ്ങനെ ബോധ്യമായ ബ്രഹ്മം പരമായ പ്രണവവും ബോധകമായ ഓംകാരം അപരമായ പ്രണവവും ആണെന്നു സൂതസംഹിതയിൽ വർണ്ണിച്ചു കാണുന്നു. ബ്രഹ്മം, തന്നിൽ കല്പിക്കപ്പെട്ടിട്ടുള്ള സർവ്വപ്രപഞ്ചത്തേയും പ്രകാശിപ്പിക്കുന്നതുപോലെ പ്രണവവും ശബ്ദരൂപത്തിൽ സർവ്വപദാർത്ഥങ്ങളേയും പ്രകാശിപ്പിക്കുന്നു. ഈ കാരണംകൊണ്ടും ബ്രഹ്മത്തിനും ഓംകാരത്തിനും തമ്മിൽ ഐക്യമുണ്ടെന്നു തെളിയുന്നുണ്ടല്ലോ.

ഓംകാരത്തിന്റെ മാഹാത്മ്യത്തെപ്പററി സൂതസംഹിതയുടെ യജ്ഞവൈഭവഖണ്ഡം അഞ്ചാം അദ്ധ്യായത്തിൽ ഒരു കഥ വർണ്ണിക്കപ്പെട്ടിട്ടുണ്ടു്. അതിങ്ങനെ സംഗ്രഹിക്കാം. ''സൃഷ്ടിക്കു മുമ്പു് ബ്രഹ്മാവു് പരമശിവനെ പ്രത്യക്ഷമാക്കുന്നതിനുവേണ്ടി ധ്യാനിച്ചുകൊണ്ടു് പഞ്ചാഗ്നിമദ്ധ്യത്തിൽ കഠിനമായ തപസ്സു ചെയ്തു. അങ്ങനെ മൂന്നുകൊല്ലം തപസ്സുചെയ്തതിനുശേഷം പര

മശിവന്റെ പ്രസാദം നിമിത്തം അദ്ദേഹം ഭൂമിയും അന്തരീക്ഷവും സ്വർഗ്ഗവും സൃഷ്ടിച്ചു. പക്ഷേ സൃഷ്ടിക്കപ്പെട്ട ആ മൂന്നു ലോകത്തിലും പരമശിവനെ കാണാൻ കഴിയാതെ അദ്ദേഹം വളരെ വിഷാദിച്ചു. ഒടുവിൽ ഭൂമിയിൽനിന്നു് അഗ്നിയും അന്തരീക്ഷത്തിൽനിന്നു വായുവും ദ്യോവിൽനിന്നു് ലോകചക്ഷുസ്സായ സൂര്യനും ഉണ്ടായി വന്നതു് അദ്ദേഹം കണ്ടു. ആ മൂന്നു ജ്യോതിസ്സുകളും മൂന്നു ലോകത്തിന്റേയും സാരഭൂതങ്ങളാണു്. പക്ഷേ അവയിലും പരമശിവനെ കണ്ടില്ല. എന്നാൽ ശിവസ്വരൂപം ചിന്തിച്ചുകൊണ്ടിരുന്ന ബ്രഹ്മാവിനു് അഗ്നിയിൽനിന്നു് ഋഗ്വേദവും, വായുവിൽനിന്നു് യജുർവേദവും, ആദിത്യനിൽനിന്നു സാമവേദവും ജനിക്കുന്നതു കാണുവാനിടയായി. അവ മൂന്നിലും പരമശിവനുണ്ടോ എന്നന്വേഷിച്ചുകൊണ്ടിരുന്ന ബ്രഹ്മാവു്, ഋഗ്വേദത്തിൽനിന്നു് ''ഭൂഃ'' എന്നും യജുർവേദത്തിൽനിന്നു് ''ഭുവഃ'' എന്നും സാമവേദത്തിൽനിന്നു് ''സ്വഃ'' എന്നും മൂന്നു വ്യാഹൃതികൾ ഉണ്ടായതായി കണ്ടു. ആ വ്യാഹൃതികളിലും പരമശിവസ്വരൂപത്തെ അന്വേഷിച്ചപ്പോൾ അവയിൽ ''ഭൂഃ'' എന്നതിൽനിന്നു് 'അ'കാരവും, 'ഭുവഃ' എന്നതിൽനിന്നു് 'ഉ'കാരവും 'സ്വഃ' എന്നതിൽനിന്നു് 'മ'കാരവും ജനിക്കുന്നതായി ബ്രഹ്മാവു കണ്ടു. കോടിസൂര്യസമപ്രഭങ്ങളായ ആ മൂന്നു വർണ്ണങ്ങളേയും ബ്രഹ്മാവു് ഒരുമിച്ചു ചേർത്തപ്പോൾ 'ഓം' എന്ന ദിവ്യമന്ത്രം ഉണ്ടായി. എല്ലാ വസ്തുക്കളേയും അവഭാസിപ്പിക്കുന്ന സാംബമൂർത്തിയായ പരമേശ്വരൻ ദിവ്യമായ ആ പ്രണവത്തിൽ പ്രതിബിംബിക്കുന്നതായി അപ്പോൾ ബ്രഹ്മാവിനു് അനുഭവപ്പെട്ടു. പഴുത്ത ഇരുമ്പിൽ അഗ്നി വ്യാപിച്ചിരിക്കുന്നതുപോലെ പ്രണവത്തിൽ സച്ചിദാനന്ദസ്വരൂപനായ പരമേശ്വരൻ വ്യാപിച്ചിരിക്കുന്നു. അതുപോലെ പരമേശ്വരനെപ്പോലെ പ്രണവവും എല്ലാ വസ്തുക്കളേയും പ്രകാശിപ്പിച്ചുകൊണ്ടാണിരിക്കുന്നതു്. പ്രണവത്തിന്റെ ആദ്യത്തെ ദ്രഷ്ടാവു് ബ്രഹ്മാവായതിനാൽ ആ മന്ത്രത്തിന്റെ ഋഷിയും ബ്രഹ്മാവായിത്തീർന്നു. അതുകൊണ്ടു ബ്രഹ്മാവിനെ സങ്കല്പിച്ചിട്ടു വേണം പ്രണവമന്ത്രം ജപിക്കുവാൻ എന്ന നിയമവും തന്ത്രശാസ്ത്രത്തിൽ കാണുന്നുണ്ടു്.

ഭൂമി, അന്തരീക്ഷം, ദ്യോവു് ഇവയാണല്ലോ ത്രിലോകം എന്നപേരിൽ അറിയപ്പെടുന്നതു്. ഈ മൂന്നു ലോകങ്ങളുടെയും സാരം അഗ്നിയും വായുവും സൂര്യനും ആണെന്നും, ആ ജ്യോതിസ്സുകളുടെ സാരം മൂന്നു വേദങ്ങളാണെന്നും, മൂന്നു വേദങ്ങളുടെ സാരം മൂന്നു വ്യാഹൃതികളാണെന്നും, അവയുടെ സാരം പ്രണവമാണെന്നും, ആ പ്രണവത്തിന്റെ സാരം ഈശ്വരനാണെന്നും പ്രസ്തുതകഥയിൽ നിന്നു നമുക്കു മനസ്സിലാക്കാം.

''സർവ്വമന്ത്രങ്ങളുടെയും സാരമായ പ്രണവം വിധിപൂർവ്വം ജപിച്ചാൽ മറ്റെല്ലാ മന്ത്രങ്ങളും ജപിച്ചാലുണ്ടാകുന്ന ഫലം പെട്ടെന്നു ലഭിക്കും.'' എന്നു മന്ത്രശാസ്ത്രം ഉപദേശിക്കുന്നു. അതുകൊണ്ടു് മററുള്ള മന്ത്രങ്ങളെല്ലാം ഉപേക്ഷിച്ചു് പ്രണവമന്ത്രം മാത്രം ജപിക്കുവാൻ ജിജ്ഞാസുക്കൾ സന്നദ്ധരാകണം എന്നുകൂടി തന്ത്രശാസ്ത്രങ്ങളിൽ വിധിച്ചു കാണുന്നു. ഗുരുമുഖത്തുനിന്നു് പ്രണവമന്ത്രത്തിന്റെ ഋഷി, ഛന്ദസ്സു്, ദേവത, ന്യാസങ്ങൾ, അർത്ഥം തുടങ്ങി ഗ്രഹിക്കേണ്ട വിഷയങ്ങളെല്ലാം ഗ്രഹിച്ചു് വടക്കോട്ടു തിരിഞ്ഞിരുന്നു് അർത്ഥവിചാരത്തോടുകൂടി പ്രണവമന്ത്രം ദിവസവും മൂന്നു സന്ധ്യകളിലായി പന്തീരായിരം ഉരു സന്ന്യാസി ജപിക്കണമെന്നു് യതിധർമ്മസംഗ്രഹത്തിൽ ശ്രീ വിശ്വേശ്വരസരസ്വതിസ്വാമികൾ ഉപദേശിച്ചിട്ടുണ്ടു്. സന്ന്യാസിക്കു മാത്രമല്ല, മോക്ഷേച്ഛയുള്ള ആർക്കും ഈ മന്ത്രം ജപിക്കുവാൻ അധികാരിതയുണ്ടെന്നു് ഉറപ്പിച്ചുപറയുവാൻ ഞാൻ ഒട്ടും മടിക്കുന്നില്ല. ജാതിബ്രാഹ്മണനു മാത്രമേ പ്രണവമന്ത്രം ജപിക്കാൻ അർഹതയുള്ളു എന്നു വാദിക്കുന്ന യാഥാസ്ഥിതികന്മാർ ഇപ്പോഴും കുറെയെല്ലാം ഉണ്ടു്. അബ്രാഹ്മണർ പ്രണവം ജപിച്ചാൽ അധഃപതിച്ചുപോകും എന്നുകൂടി ഭീഷണിപ്പെടുത്തുവാനും അക്കൂട്ടർ മടിക്കുകയില്ല. പക്ഷേ ആ യാഥാസ്ഥിതികന്മാർ പ്രതീക്ഷിക്കുന്നപ്രകാരം ബ്രാഹ്മണധർമ്മം അനുഷ്ഠിക്കുന്ന അധികം ആളുകൾ ജാതിബ്രാഹ്മണരുടെ കൂട്ടത്തിൽ ഇന്നില്ലെന്നുള്ളതാണു് പരമാർത്ഥം. ശിഖയും, പൂണുനൂലും, സന്ധ്യാവന്ദനവും ഉപേക്ഷിച്ചു് വെറും ഭൗതികവാദിയായി നാസ്തികമതം പ്രചരിപ്പിച്ചുകൊണ്ടു നടക്കുന്ന മനുഷ്യൻ ആഴ്‌വാഞ്ചേരി മനയ്ക്കൽ ജനിച്ചവനാണെങ്കിൽ പോലും അയാളെ ബ്രാഹ്മണനായി ഗണിക്കുവാൻ വിവേകമുള്ളവരാരുംതന്നെ ഒരുങ്ങുമെന്നു തോന്നുന്നില്ല. അതുപോലെ പറയരുടെ വർഗ്ഗത്തിൽ ജനിച്ച ഒരു മനുഷ്യൻ സ്നാനം, ശൗചം, ജപം, സന്ധ്യാവന്ദനം മുതലായ സാത്വികചര്യകളനുഷ്ഠിച്ചു് ധർമ്മനിഷ്ഠനായി ജീവിച്ചാൽ അയാൾ ബ്രാഹ്മണനല്ലെന്നു പറയുവാനും സജ്ജന

ങ്ങരംക്കു സാധ്യമല്ലെന്നു തീർത്തു പറയാവുന്നതാണ്. ജാതിയല്ല, സംസ്കൃതിയാണ് വൈദികാധികാരിതയ്ക്ക് നിദാനമെന്നുള്ള പരമാർത്ഥം നാം ഒരിക്കലും മറക്കരുത്. പ്രണവം ഈശ്വരൻ തന്നെ ആണെന്നുള്ള വിശ്വാസത്തോടുകൂടി വേണം ഉപാസന നടത്തുവാൻ.

പ്രതീകം, അഹംഗ്രഹം എന്നു് ഉപാസന രണ്ടു വിധത്തിലുണ്ട്. ഈശ്വരനും താനും രണ്ടാണെന്നുള്ള സങ്കല്പത്തോടുകൂടി ഉപാസിക്കുന്നതു് പ്രതീകോപാസനയും താൻ ഈശ്വരനാണെന്നുള്ള ബുദ്ധിയോടുകൂടി ഉപാസിക്കുന്നതു് അഹംഗ്രഹോപാസനയും ആകുന്നു. സന്ന്യാസിമാർ അഹംഗ്രഹോപാസനയാണു നടത്തേണ്ടതു്. പ്രണവം ഈശ്വരനാണെന്നും പ്രണവസ്വരൂപനായ ഈശ്വരൻ താനാണെന്നും ഉറപ്പായി വിശ്വസിച്ചു സാധകൻ ജപം തുടങ്ങണം. വാചികം, ഉപാംശു, മാനസം എന്നു ജപം മൂന്നു വിധത്തിലുണ്ട്. അന്യർ കേരംക്കത്തക്കവിധത്തിൽ ജപിക്കുന്നതു് വാചികമാണ്. അന്യർ കേരംക്കാതെ ചുണ്ടധികം അനക്കാതെ ജപിക്കുന്നതു് ഉപാംശു ആകുന്നു. മനസ്സുകൊണ്ടു സങ്കല്പരൂപത്തിൽ ജപിക്കുന്നതു മാനസികം. വാചികജപത്തെക്കാരം നൂറിരട്ടി ഗുണം ഉപാംശുവിനും അതിനേക്കാരം നൂറിരട്ടി ഗുണം മാനസജപത്തിനും ഉണ്ടെന്നു യോഗയാജ്ഞവൽക്യത്തിൽ പറയുന്നു. മാനസജപം ധ്യാനസമമാണെന്നുകൂടി ആ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ട്. ശിരസ്സും കഴുത്തും നേരേയാക്കി നട്ടെല്ലു വളയാതെ ഇരുന്നുവേണം മന്ത്രം ജപിക്കുവാൻ. ജപകാലത്തു് വസ്ത്രംകൊണ്ടു തല മറയ്ക്കരുതെന്നാണ് യതിധർമ്മസംഗ്രഹത്തിലെ ഉപദേശം. കണ്ണു തീരെ അടയ്ക്കാതെയും നല്ലതുപോലെ തുറക്കാതെയും ഇരിക്കുവാൻ ജാപകൻ പ്രത്യേകം ശ്രദ്ധിക്കണം. ജപകാലത്തു് വല്ലതും സംസാരിക്കുകയോ ഏതെങ്കിലും വസ്തു കാണുകയോ അതിലേയ്ക്കു നോക്കുകയോ ശിരസ്സും കഴുത്തും ചലിപ്പിക്കുകയോ പല്ലു വെളിയിൽ കാണിക്കുകയോ ചെയ്യരുതെന്നു കൂർമ്മപുരാണത്തിൽ നിർദ്ദേശിച്ചുകാണുന്നു. അതിവേഗത്തിലും വളരെ മന്ദമായിട്ടും ജപിക്കുവാൻ പാടില്ല. ഓരോ ജപത്തിലും മന്ത്രം വ്യക്തമായിരിക്കണം. ദിവസവും മൂന്നു സന്ധ്യകളിലായി പന്തീരായിരം ഉരു പ്രണവമന്ത്രം ജപിക്കണമെന്നു നേരത്തേ ഉപദേശിച്ചിട്ടുണ്ടല്ലോ. കൈകൊണ്ടോ മാലകൊണ്ടോ വേണം ജപസംഖ്യ നിർണ്ണയിക്കുവാൻ. കണക്കുവെയ്ക്കാതെ മന്ത്രം ജപിക്കരുതെന്നു വസിഷ്ഠസംഹിത വിധിക്കുന്നു. പക്ഷേ ഇന്നു പലരും ആ വിധിയെ ചോദ്യം ചെയ്യാറുണ്ട്. ഈശ്വരന്റെ നാമം ജപിക്കുന്നതിനു് കണക്കുകൂട്ടേണ്ട ആവശ്യമുണ്ടോ, എന്നാണവർ ചോദിക്കുന്നതു്. ഉണ്ടെന്നുതന്നെ തന്ത്രശാസ്ത്രജ്ഞൻ അതിനു സമാധാനം പറയും. കാരണം, മന്ത്രത്തിന്റെ സദ്ഭാവത്തിനു് പ്രമാണം വേദപുരാണേതിഹാസങ്ങളാണല്ലോ. മന്ത്രത്തിനു മാഹാത്മ്യമുണ്ടെന്നും, അതു ജപിച്ചു് ഈശ്വരസക്ഷാൽക്കാരം നേടണം എന്നും തീരുമാനിച്ചാൽ ശാസ്ത്രങ്ങരം വിധിച്ചിട്ടുള്ള മന്ത്രജപനിയമംകൂടി അംഗീകരിക്കുവാൻ സാധകനു കടമയുണ്ട്. ശ്രദ്ധാലുക്കളാരും ശാസ്ത്രനിയമത്തെ ഉല്ലംഘിക്കാറുമില്ല. മന്ത്രജപത്തിനു എണ്ണം പിടിക്കുന്നതുകൊണ്ടു് രണ്ടു പ്രയോജനമാണുള്ളതു്. അവയിൽ ഒന്നു്, ജപകാലം കുറയ്ക്കാതെ ദിവസവും ഒരുപോലെ സമയം എടുത്തു് ജപം നടത്താൻ കഴിയുമെന്നുള്ളതാണ്. ക്ലോക്കോ വാച്ചോ മുൻപിൽ വെച്ചുകൊണ്ടല്ലല്ലോ പണ്ടുള്ളവർ സാധനകരം അനുഷ്ഠിച്ചിരുന്നതു്. ഇത്ര സംഖ്യ ജപിക്കണമെന്നു തീരുമാനിച്ചാൽ അതു ക്രമം തെററാതെ നടത്തുവാൻ സംഖ്യാനിർണ്ണയം സഹായിക്കും. മനുഷ്യന്റെ ശരീരപ്രകൃതിയും മാനസികസ്വഭാവവും എന്നും ഒരുപോലെ അല്ലല്ലോ ഇരിക്കുന്നതു്. ചിലപ്പോരം ആലസ്യാദിദോഷങ്ങരം ബാധിച്ചാൽ ജപം പെട്ടെന്നു നിർത്താനും ഇടയാകും. അങ്ങനെ വരാതിരിക്കുവാൻ ലഘുവായ ഒരുപായമാണ് സംഖ്യാക്ലപ്തി. മറെറാരു പ്രയോജനം ഉള്ളതു്, ജീവനിൽ ലീനമായിരിക്കുന്ന ഈശ്വരഭാവത്തെ ക്രമമായി ഉണർത്തുവാൻ കഴിയുന്നു എന്നതാണ്. വാസ്തവത്തിൽ ഈശ്വരൻതന്നെയാണ് ജീവൻ. എന്നാൽ അനാദിയായ മായാസ്വപ്നത്തിൽപ്പെട്ടു് സ്വസങ്കല്പിതങ്ങളായ പ്രപഞ്ചദൃശ്യങ്ങരം സത്യമാണെന്നു കരുതി അവയിൽനിന്നു ലഭിക്കുന്ന സുഖം ആസ്വദിച്ചു് ജീവൻ തന്റെ യഥാർത്ഥരൂപം വിസ്മരിച്ചിരിക്കുകയാണ്. അങ്ങനെയുള്ള ജീവന്റെ നിദ്ര നീക്കി അവനെ ഈശ്വരഭാവത്തിൽ ഉണർത്തുന്നതിനുവേണ്ടി മഹർഷിമാർ ആവിഷ്കരിച്ച ഒരുപായമാണ് മന്ത്രജപം. മന്ത്രത്തിനു് അചിന്ത്യമായ

ശക്തിയുണ്ട് ആ ശക്തികൊണ്ടാണ് ജീവൻ ഉദ്ബുദ്ധനായിത്തീരുന്നതു്. ലോകത്തിലെ വസ്തുക്കളെല്ലാം പല പല ശക്തികളുടെ സമാഹാരമാണ്. ഓരോ വസ്തുവിനും മററുള്ളവയിൽ നിന്ന് വേർപെട്ടുനിൽക്കുവാനുള്ള വൈശിഷ്ട്യം ഉണ്ട്. അതു് അതിലുള്ള സ്പന്ദശക്തിയാണ്. ഈ ശക്തിതന്നെ അതിൻെറ ശരിയായ നാമവും ആകുന്നു. ഒരു വ്യക്തിയുടെ ശരിയായ പേരു് ഉച്ചരിക്കുമ്പോൾ ആ വ്യക്തിയിൽനിന്ന് പ്രതിസ്പന്ദനം ഉണ്ടാകുന്നതു് എല്ലാവക്കും അനുഭവമുള്ള ഒരു പരമാത്ഥമാണ്. അങ്ങനെ നോക്കുമ്പോൾ ഈശ്വരൻെറ യഥാത്ഥനാമമായ പ്രണവം ഉച്ചരിക്കുമ്പോൾ ആ ഈശ്വരനിൽനിന്നും പ്രതിസ്പന്ദനം ഉണ്ടാകാതിരിക്കാൻ തരമില്ല. അതുകൊണ്ടാണ്, ഈശ്വരഭാവത്തെ ഉണത്തുവാൻ കഴിയുന്നതാണ് മറെറാരു പ്രയോജനം എന്നു പറഞ്ഞതു്. ആ പ്രയോജനം സംഖ്യ പിടിക്കാതെ ജപിച്ചാലും ഉണ്ടാകുകയില്ലേ, എന്നു വീണ്ടും ചോദിക്കാം. ഉണ്ടാകും എന്നു സമ്മതിച്ചുകൊണ്ടു പറയുകയാണ്, എപ്പോൾ ഉണ്ടാകുമെന്നറിയുവാൻ ജാപകനു നിവൃത്തിയില്ല എന്നു്. അതീന്ദ്രിയജ്ഞാനനിധികളായ മഹഷീശ്വരന്മാർ, ഓരോ മന്ത്രവും ഇത്ര ആവത്തിച്ചാൽ സാധകനിലുള്ള ഈശ്വരഭാവം വ്യക്തമാകുമെന്നു മുൻകൂട്ടി അറിഞ്ഞുകൊണ്ടാണ് ജപത്തിനു സംഖ്യവെയ്ക്കണമെന്നു നിയമം ഉണ്ടാക്കിയതു്. മന്ത്രശാസ്ത്രങ്ങളിൽ, ഇന്ന ഇന്ന മന്ത്രങ്ങൾ ഇത്ര ഇത്ര ഉരു ജപിച്ച് പുരശ്ചരണം നടത്തിയാൽ ഇന്ന ഇന്ന ഫലമുണ്ടെന്നു പ്രസ്താവിക്കാനും കാരണം ഇതുതന്നെയാണെന്നു തീരുമാനിക്കുന്നതിൽ തെററില്ല.

ജപേത് മന്ത്രവരം ഭക്ത്യാ ലക്ഷാണാം ദശകം ദ്വിജഃ
തതഃ സിദ്ധ്യതി മന്ത്രോ/യം സത്യമേവ ന സംശയഃ.

''പ്രണവവിചാരണനിരൂപണ'' ഘട്ടത്തിൽ സൂതൻ മഹഷിമാരോടു പറയുന്നതായി സൂതസംഹിതയിൽ രേഖപ്പെടുത്തിയിട്ടുള്ള പ്രമാണമാണിതു്. ''അല്ലയോ ബ്രാഹ്മണരേ, മന്ത്രങ്ങളിൽവെച്ചെല്ലാം ശ്രേഷ്ഠമായ പ്രണവം ഭക്തിയോടുകൂടി പത്തുലക്ഷം ജപിച്ചാൽ ഇതിൽ നിന്ന് ഈശ്വരജ്ഞാനസിദ്ധി ഉണ്ടാകുന്നതാണെന്നുള്ളതിൽ യാതൊരു സംശയവുമില്ലെന്നു സത്യമായി ഞാൻ അറിയിച്ചുകൊള്ളുന്നു.'' എന്നാണ് പ്രസ്തുതശ്ലോകത്തിൽനിന്നു മനസ്സിലാക്കേണ്ടതു്. മന്ത്രജപത്തിനു സംഖ്യപിടിക്കണമെന്നുള്ള വിഷയമാണല്ലോ ഇവിടെ പ്രസ്താവിച്ചതു്. ഇനിയും സംഖ്യ പിടിക്കേണ്ട ക്രമത്തെക്കുറിച്ചുകൂടി ചില കാര്യങ്ങൾ പറയാം.

കൈവിരലുകൾകൊണ്ടും മാലകൊണ്ടും മന്ത്രജപത്തിൻെറ എണ്ണം കണക്കാക്കാം. കൈവിരലുകളുടെ സന്ധികളിൽ തള്ളവിരലിൻെറ അററം തൊട്ടിട്ടാണ് കണക്കുപിടിക്കേണ്ടതു്. ഉപാസ്യദേവത ദേവിയാണെങ്കിൽ ചൂണ്ടാണി വിരലിൻെറ അററത്തുള്ള രണ്ടു സന്ധികളൊഴിച്ച് മറെറല്ലാ സന്ധികളിലും തള്ളവിരൽ സ്പശിച്ച് കണക്കുകൂട്ടാവുന്നതാണ്. ചെറുവിരലിൻെറ ചുവട്ടിലുള്ള സന്ധിമുതൽ മേല്പോട്ടുള്ള ഓരോന്നിലും തള്ളവിരൽകൊണ്ട് സ്പശിച്ച് കണക്കു നിണ്ണയിക്കേണ്ടതാണ്. ഉപാസ്യദേവത പുരുഷനാണെങ്കിൽ മോതിരവിരലിൻെറ ഒടുവിലുള്ള സന്ധിമുതൽ തുടങ്ങി ചുവട്ടിലേക്കിറക്കി ചെറുവിരലിൻെറ അടിയിലത്തേ സന്ധിവഴി മേൽപോട്ടുകൊണ്ടുപോയി പ്രദക്ഷിണമായി ചൂണ്ടാണി വിരലിൻെറ അടിയിൽ എത്തിക്കണം. കാരണം, ചൂണ്ടാണിവിരലിൻെറ അററത്തും പാമ്പുവിരലിൻെറ അടിയിലും ഉള്ള രണ്ടു സന്ധികൾ ജപസംഖ്യപിടിക്കുവാൻ പാടില്ലാത്തവയാണ്. ഇവയെ ശാസ്ത്രങ്ങൾ മാതൃയോനികൾ എന്നു പറയുന്നു.

മാതൃയോനിം പരിത്യജ്യ വിഹരേത് സവ്വയോനിഷു.

എന്ന തന്ത്രവാക്യം ഈ വസ്തുതയാണ് ഓമ്മിപ്പിക്കുന്നതു്. പക്ഷേ ഇതിൻെറ വാസ്തവം മനസ്സിലാക്കാതെ മാതാവിനെ ഒഴിച്ചു ബാക്കി എല്ലാവരേയും പ്രാപിക്കാമെന്നു തന്ത്രശാസ്ത്രങ്ങൾ വിധിക്കുന്നതായി ചിലർ പറയാറുണ്ട്. തന്ത്രരഹസ്യം മനസ്സിലാക്കാതെ മൂഢതകൊണ്ടിങ്ങനെ പറഞ്ഞുപോരികയാണ്. കൈവിരലിൻെറ സന്ധികളിൽക്കൂടി ജപസംഖ്യ നിണ്ണയിക്കുവാൻ കഴിവില്ലാത്തവർ ജപമാല ഉപയോഗിക്കണം. ജപമാലയുടെ സ്വഭാവത്തെക്കുറിച്ചും മണികളുടെ എണ്ണത്തെക്കുറിച്ചും തന്ത്രശാസ്ത്രങ്ങളിൽ വിസ്തരിച്ചിട്ടുണ്ട്. അതൊന്നും ഇവിടെ പരാമശിക്കേണ്ട കാര്യം ഇല്ലല്ലോ. അൻപത്തിയൊന്നു മണിയോ നൂററിയെട്ടുമണിയോ ഉള്ള ചെറിയ രുദ്രാക്ഷമാലയോ തുളസിമാലയോ മറേറാ യുക്തംപോലെ ഉപയോഗപ്പെടുത്താം. ജപം കഴിഞ്ഞാൽ മാല ഗോമുഖി എന്ന സഞ്ചിയിലിട്ടു സൂക്ഷിക്കുകയാണ് സാധാരണ ചെയ്യപതിവ്.

ജപത്തിന്ന് എണ്ണം വെയ്ക്കുമ്പോഠം ഏകാഗ്രത കിട്ടുകയില്ലെന്നാണ് ചിലരുടെ വാദം. മന്ദാധികാരികഠംക്കാണ് ജപം സംഖ്യപിടിച്ച നടത്തണമെന്ന നിയമമുള്ളതു്. സംഖ്യപിടിച്ചില്ലെങ്കിലും ജപത്തിൻെറ പ്രാരംഭദശയിൽ അവക്ക് ഏകാഗ്രതയുണ്ടാകുകയില്ല. അപ്പോഠം അവരുടെ മനസ്സ് ബാഹ്യവിഷയങ്ങളെക്കുറിച്ചായിരിക്കും സങ്കല്പിച്ചുകൊണ്ടിരിക്കുക. അങ്ങനെയുള്ളവരുടെ മനസ്സ് ജപത്തിലും ജപത്തിന്ന് എണ്ണം പിടിക്കുന്ന മാലയിലും മന്ത്രത്തിലും മാത്രം ഉറച്ചുനില്ക്കുന്നതിനുള്ള ഒരുപായമായിട്ടുകൂടിയാണ് ജപവും അതിനോടുചേൻ മററു നിയമങ്ങളും കല്പിക്കപ്പെട്ടിട്ടുള്ളതു്. പ്രണവം പത്തുലക്ഷം ജപിച്ച് പ്രണവദേവതയിൽ സമപ്പിച്ചാൽ പിന്നീടു പഴയപടി കണക്കുവെയ്ക്കണമെന്ന വ്യവസ്ഥയില്ല. അത്രയും ജപിച്ചു കഴിയുമ്പോഴേയ്ക്ക് സാധകൻെറ മനസ്സ് ശുദ്ധമാകുകയും ഈശ്വരസ്വരൂപത്തെക്കുറിച്ച് ചിന്തിക്കാൻ തുടങ്ങുകയും ചെയ്യും.

എല്ലാ യജ്ഞങ്ങളിലുംവെച്ച് ശ്രേഷ്ഠത ജപയജ്ഞത്തിനാണെന്നാണ് ഗീത പതിനൊന്നാമദ്ധ്യായത്തിൽ കല്പിക്കപ്പെട്ടു കാണുന്നതു്. ബഹിർമുഖന്മാർ ആദ്യം വാചികമായും അതിൽ സിദ്ധി ലഭിച്ചുകഴിഞ്ഞാൽ പിന്നീടു ഉപാംശുവായും അതിലും ഏകാഗ്രത സിദ്ധിച്ചാൽ മാനസമായും പ്രണവമന്ത്രം ജപിക്കേണ്ടതാണ്. പ്രണവമന്ത്രത്തിൻെറ അത്ഥത്തെക്കുറിച്ച് നിരന്തരം ചിന്തിച്ചുകൊണ്ടിരിക്കുന്നതു് മാനസജപമാണ്. പ്രണവത്തെ പ്രകാശസ്വരൂപമായ ഈശ്വരനെന്ന സങ്കല്പിച്ച് ഭ്രൂമദ്ധ്യം, ഹൃദയം, തുടങ്ങിയ സ്ഥാനങ്ങളിൽ ഗുരൂപദേശമനുസരിച്ച് ധ്യാനിച്ചാൽ ദിവ്യനാദമോ ദിവ്യപ്രകാശമോ അനുഭവപ്പെടും. ആ അനുഭൂതിയെ മുൻനിത്തി സാധന മുൻപോട്ടു കൊണ്ടുപോയാൽ ബ്രഹ്മസ്വരൂപം ശബ്ദബ്രഹ്മമായോ ജ്യോതിർമയമായോ അനുഭവപ്പെടും. ആ അനുഭവം വഴി ധാരണ, ധ്യാനം, സമാധി ഈ ക്രമത്തിൽ പരിശീലിച്ച് നിവ്വികല്പമായ ലയസമാധിയിലെത്തുവാൻ സാധകനു കഴിവുണ്ടാകും. എന്നാൽ പൂവ്വകമ്മവാസന നിമിത്തം ചിലക്ക് പ്രണവാഭ്യാസംകൊണ്ടു് ആത്മാനുഭൂതി സിദ്ധിച്ചില്ലെന്നു വരാം. അങ്ങനെയുള്ളവർ ജീവിതാവസാനംവരെ പ്രണവജപത്തിൽത്തന്നെ തൽപരരായിരിക്കേണ്ടതാണ്.

പരഹംസവ്രതീ യസ്തു പ്രണവാഭ്യാസശീലതഃ
യദ്യന്ുത്പന്നവിജ്ഞാനോ വിരക്തഃ സംയതേന്ദ്രിയഃ
യാവജ്ജീവം ജപേത് മന്ത്രം പ്രണവം ബ്രഹ്മണോവപുഃ.

പത്മപുരാണത്തിലെ ഈ ഉപദേശം മന്ദാധികാരികഠം എല്ലാം ശ്രദ്ധിക്കേണ്ടതാണ്. പരമഹംസസന്ന്യാസിക്ക് പ്രണവാഭ്യാസപരിശീലനംകൊണ്ടു് ആത്മജ്ഞാനം സിദ്ധിച്ചില്ലെങ്കിൽ, അദ്ദേഹം വൈരാഗ്യത്തോടും ഇന്ദ്രിയനിയന്ത്രണത്തോടും കൂടി ജീവിതത്തിൻെറ അവസാനംവരെ പ്രണവമന്ത്രം ജപിച്ചുകൊണ്ടിരിക്കണം എന്നാണ് ഈ ഉപദേശത്തിൻെറ സാരം. പക്ഷേ ശ്രദ്ധാലുക്കഠംക്ക് പെട്ടെന്ന് അനുഭവമുണ്ടാകുമെന്നു കൂടി ശാസ്ത്രങ്ങഠം ചൂണ്ടിക്കാണിക്കുന്നു.

യസ്തു ദ്വാദശസാഹസ്രം നിത്യം പ്രണവമഭ്യസേത്
തസ്യ ദ്വാദശഭിമ്മാസൈഃ പരം ബ്രഹ്മ പ്രകാശതേ.

ഈ യതിധമ്മസംഗ്രഹവാക്യമാണ് അതിനു പ്രമാണം. പന്തീരായിരം ഉരു പ്രണവമന്ത്രം ദിവസവും മുടങ്ങാതെ ജപിക്കയും ധ്യാനിക്കുകയും ചെയ്താൽ പന്ത്രണ്ടുമാസംകൊണ്ടു് പരബ്രഹ്മസ്വരൂപം ആ സാധകൻെറ ഹൃദയത്തിൽ പ്രകാശിക്കുമെന്നാണ് ഈ സൂക്തിവാക്യം വെളിപ്പെടുത്തുന്നതു്. മനഃസന്തോഷം, ശൌചം, മൌനം, മന്ത്രാത്ഥവിചാരം, ധൈര്യം ഉത്സാഹം ഈ ആറു കാരണങ്ങഠംകൊണ്ടേ മന്ത്രസിദ്ധിയുണ്ടാകുകയുള്ളു എന്നുകൂടി ശാസ്ത്രങ്ങഠം എടുത്തു പറയുന്നുണ്ടു്. കുറേ നാഠം ജപിച്ചിട്ടും തനിക്കൊരു ഫലവും ഉണ്ടാകുന്നില്ല എന്ന വിചാരംകൊണ്ടുള്ള ദുഃഖവും നൈരാശ്യവും സാധകന്മാക്ക് ഒരിക്കലും ഉണ്ടാകാൻ പാടില്ല. അനവധി ജന്മം തരണം ചെയ്താണ് നമുക്ക് മനുഷ്യജന്മം ലഭിച്ചിരിക്കുന്നതു്. ഈ ജന്മത്തിലും ഈശ്വരസാക്ഷാൽക്കാരത്തിനുവേണ്ടി പരിശ്രമിച്ചില്ലെങ്കിൽ മേലിലും അനേകം ജന്മം എടുത്തു ദുഃഖിക്കേണ്ടിവരും. മഹാപുണ്യം കൊണ്ടു മാത്രമേ ഈശ്വരചിന്ത ഹൃദയത്തിൽ അങ്കുരിക്കുകയുള്ളു. അതുകൊണ്ടു നിരന്തരമുള്ള അഭ്യാസത്തിൽ ശ്രദ്ധാലുക്കളായി സന്തോഷത്തോടുകൂടി ഈശ്വരോപാസന നടത്തേണ്ടതാണ്. ഇപ്പോഠം പരിശ്രമിക്കുന്നതിൻെറ ഫലം ഇല്ലാതാകുകയില്ല. ഈ ജന്മത്തിൽ സിദ്ധിച്ചില്ലെങ്കിൽ അടുത്ത ജന്മത്തു് അതു് തീച്ചയായും ലഭിക്കുന്നതാണ്. ഗീത ആറാം അദ്ധ്യായത്തിൽ ഈ വിഷയത്തെക്കുറിച്ചു ചച്ച നട

ക്കുന്നു—'അല്ലയോ ഭഗവാനേ, വളരെ ശ്രദ്ധയോടുകൂടി യോഗത്തിൽ പ്രവേശിച്ചിട്ട് അതിൽ അനുഷ്ഠിക്കേണ്ട സാധനകരം പൂർത്തിയാക്കാതെ ബഹിർമുഖനായിത്തീരുകനിമിത്തം യോഗസിദ്ധി നേടാതിരിക്കുന്ന മനുഷ്യന് എന്തൊരു ഗതിയാണുണ്ടാകുക ?' ബ്രഹ്മസ്വരൂപം അറിയാതെ – അതു സാക്ഷാൽക്കരിക്കുന്നതിനുള്ള സാധനകളിൽ ധൈര്യസമേതം പ്രവർത്തിക്കുവാൻ കഴിയാതെ– ഇരിക്കുന്ന മൂഢനായ മനുഷ്യൻ കർമ്മമാർഗ്ഗത്തിൽനിന്നും ജ്ഞാനമാർഗ്ഗത്തിൽനിന്നും ഭ്രംശിച്ചുപോയവനാണല്ലോ. എങ്ങും ഒരെത്തും പിടിയുമില്ലാത്ത അവൻ ചിന്നിച്ചിതറിയ മേഘംപോലെ നശിക്കയില്ലയോ, എന്ന് അർജ്ജുനൻ ഭഗവാനോടു ചോദിക്കുന്നു. ഒരു മനുഷ്യൻ സർവ്വകർമ്മങ്ങളും ഉപേക്ഷിച്ച് സന്ന്യാസദീക്ഷ സ്വീകരിച്ചു എന്നിരിക്കട്ടെ. അയാരം സന്ന്യാസിക്കു വിധിച്ചിട്ടുള്ള ബ്രഹ്മധ്യാനം, പ്രണവജപം, വേദാന്തശ്രവണം ആദിയായ സാധനകരംകൊണ്ട് ആത്മസാക്ഷാത്കാരം നേടിയില്ലെങ്കിൽ കർമ്മമാർഗ്ഗത്തിൽനിന്നും ജ്ഞാനമാർഗ്ഗത്തിൽനിന്നും ആ മനുഷ്യൻ തെററിപ്പോകുന്നു. കർമ്മങ്ങളുടെ ഫലമായ സ്വർഗ്ഗസുഖമോ ജ്ഞാനത്തിൻെറ ഫലമായ മുക്തിയോ ആ ഭ്രഷ്ടനായ മനുഷ്യനു ലഭിക്കാനും ഇടയില്ല. ആ നിലയ്ക്ക് മരണാനന്തരം ആ മനുഷ്യൻെറ ഗതി എന്തായിരിക്കും, എന്നാണ് അർജ്ജുനൻ അറിയാൻ ആഗ്രഹിക്കുന്നത്. അതിനു ഭഗവാൻ ഇങ്ങനെ മറുപടി പറഞ്ഞു: "അല്ലയോ പാർത്ഥ, യോഗത്തിൽനിന്ന്–ധ്യാനസമാധികളിൽനിന്ന്–മനസ്സു തെററിപ്പോയ മനുഷ്യന് ഈ ലോകത്തിലും പരലോകത്തിലും നാശമുണ്ടാകുകയില്ല. എൻെറ അപ്പനേ, നല്ലതു ചെയ്യുന്ന ഒരുത്തനും ഒരിടത്തും ദുർഗ്ഗതി ഉണ്ടാകുന്നില്ലല്ലോ. സർവ്വകർമ്മങ്ങളും ഉപേക്ഷിച്ച് സമാധിപരിശീലനത്തിന് ഒരുങ്ങിയ സാധകൻ അതു പൂർത്തിയാകാതെ മരിച്ചുപോയാൽ വളരെ പുണ്യകർമ്മങ്ങരംചെയ്തു സുകൃതികരം ചെന്നെത്തുന്ന സ്വർഗ്ഗാദിലോകങ്ങളിൽ പോയി അവിടെ വളരെക്കാലം ദിവ്യസുഖങ്ങരം അനുഭവിച്ചുകൊണ്ടിരിക്കും. പിന്നീട് ആ സ്വർഗ്ഗാദിലോകങ്ങളിൽനിന്ന് ഈ ലോകത്തുവന്ന് സദാചാരനിഷ്ഠയും ധനസമ്പത്തുമുള്ള ആളുകളുടെ ഭവനത്തിൽ ആ ആരം ജനിക്കുന്നു. അല്ലെങ്കിൽ ആ യോഗഭ്രഷ്ടൻ ബുദ്ധിമാന്മാരും ആത്മജ്ഞാനികളുമായ യോഗികളുടെ–ധ്യാനസമാധിനിരതന്മാരായ ദരിദ്രന്മാരുടെ–വംശത്തിൽ ജനിക്കുന്നു. പക്ഷേ ഈ ലോകത്തിൽ ഇങ്ങനെയുള്ള ജന്മം വളരെ ദുർല്ലഭമായിട്ടേ ഉണ്ടാകാറുള്ളൂ. അല്ലയോ അർജ്ജുന, അങ്ങനെ അപൂർവ്വമായിട്ടെങ്കിലും നല്ല വംശത്തിൽ ജനിക്കുവാൻ കഴിഞ്ഞാൽ ആ ജീവൻ കഴിഞ്ഞ ജന്മത്തു തുടങ്ങി പൂർത്തിയാക്കാൻ കഴിയാതെ പോയ ധ്യാനയോഗത്തിൻെറ വാസനാവിശേഷം നിമിത്തം പരപ്രേരണയില്ലാതെതന്നെ ധ്യാനസമാധിസാധനകരം അനുഷ്ഠിക്കുവാനുള്ള നിശ്ചയം കൈക്കൊള്ളും. അതിനുശേഷം പൂർവ്വജന്മത്തിൽ അവസാനിപ്പിക്കാതെ വിട്ടുപോയ യോഗസിദ്ധി നേടാൻ പരിശ്രമിക്കുകയും ചെയ്യും. കഴിഞ്ഞ ജന്മം യോഗഭ്രഷ്ടനായിപ്പോയവൻ, ഈ ജന്മത്തു് യോഗം പരിശീലിക്കുവാൻ ആഗ്രഹിക്കുന്നില്ലെങ്കിൽത്തന്നെയും ആ പൂർവ്വജന്മാഭ്യാസം അവനെ യോഗാഭ്യാസത്തിലേയ്ക്കാകർഷിച്ച് ബ്രഹ്മനിഷ്ഠനാക്കിത്തീർക്കുന്നു. ഒരാരം യോഗം പരിശീലിക്കണമെന്നാഗ്രഹിച്ചാൽ പോലും കർമ്മകാണ്ഡത്തിൽ വിധിച്ചിട്ടുള്ള യജ്ഞദാനാദി കർമ്മങ്ങരം ചെയ്താലുണ്ടാകുന്ന ഫലത്തേക്കാരം മേന്മയേറിയ ജ്ഞാനയോഗത്തിന് അർഹനായിത്തീരുന്ന സ്ഥിതിയ്ക്ക് യോഗഭ്രഷ്ടൻെറ കാര്യത്തെക്കുറിച്ചു പ്രത്യേകിച്ചു വല്ലതും പറയേണ്ടതുണ്ടോ ? അവൻ മുക്തനാകുകതന്നെ ചെയ്യും. ഈ ജന്മത്തു വളരെ ഉത്സാഹത്തോടുകൂടി സമാധി പരിശീലിച്ചുകൊണ്ടിരിക്കുന്ന യോഗി പാപമില്ലാതെ പരിശുദ്ധിയോടുകൂടി അനേകജന്മങ്ങരംകൊണ്ട് കുറേശ്ശകുറേശ്ശയായി സമാർജ്ജിച്ച സംസ്കാരംനിമിത്തം ജ്ഞാനമാർഗ്ഗത്തിൽ പ്രവേശിച്ച് ബ്രഹ്മാനുഭൂതി നേടി ഒടുവിൽ മോക്ഷം പ്രാപിക്കുന്നു. അല്ലയോ അർജ്ജുന, കൃച്ഛ്റചാന്ദ്രായണാദി വ്രതങ്ങളനുഷ്ഠിച്ച് കഠിനതപസ്സു ചെയ്യുന്നവരേക്കാളും, സർവ്വശാസ്ത്രങ്ങളും പഠിച്ചിട്ടും എന്നെ പ്രാപിക്കുവാൻ ശ്രമിക്കാതെ ശാസ്ത്രവ്യാഖ്യാനങ്ങളിലും വാദപ്രതിവാദങ്ങളിലും മാത്രം തൽപരരായി കഴിയുന്ന പണ്ഡിതന്മാരേക്കാളും വൈദികങ്ങളായ അഗ്നിഹോത്രം വൈശ്വദേവം തുടങ്ങിയുള്ള കർമ്മങ്ങരം ചെയ്യുന്നവരേക്കാളും, മനസ്സ് എന്നിൽ ഉറപ്പിക്കുന്നതിനുവേണ്ടി യോഗാഭ്യാസം അനുഷ്ഠിക്കുന്നവൻ ശ്രേഷ്ഠനാകുന്നു എന്നാ

ണ് എന്റെ പക്ഷം. അതുകൊണ്ട് നീ എന്നിൽ മനസ്സുറപ്പിച്ച് യോഗിയായിത്തീരുക. പക്ഷേ യോഗികൾ പല തരക്കാരുണ്ട്. ഹഠയോഗം, ലയയോഗം, മന്ത്രയോഗം മുതലായവ അനുഷ്ഠിച്ച് പലവിധ സിദ്ധികൾ സമ്പാദിക്കുവാനാഗ്രഹിക്കുന്നവരാണ് അവരിൽ അധികവും. പരമപുരുഷാർത്ഥമായ മോക്ഷം നേടാൻ ആഗ്രഹിക്കാത്ത ആ യോഗികൾ ശ്രേഷ്ഠന്മാരല്ല. എന്നാൽ ആരാണോ സച്ചിദാനന്ദസ്വരൂപനായ എന്നിൽ മനസ്സു നിർത്തി ശ്രദ്ധയോടുകൂടി ധ്യാനസമാധികൾകൊണ്ട് എന്നെ ആശ്രയിക്കുന്നത് അവൻതന്നെയാണ് ഏററവും ശ്രേഷ്ഠനായ യോഗി. അങ്ങനെയുള്ളവനെ മാത്രമേ യോഗി എന്ന നിലയിൽ എനിക്കു സമ്മതമുള്ളു.'' ഗഹനമായ ഒരു വിഷയത്തെക്കുറിച്ചാണ് ഗീത ചർച്ചചെയ്യുന്നത്. സൽപ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കുന്ന മനുഷ്യർ ഏതെങ്കിലും കാരണവശാൽ ആ പ്രവൃത്തികളിൽനിന്നും പിൻതിരിഞ്ഞാൽ—അവ മുടക്കിയാൽ—അവരെ പാപികളായും ഭ്രഷ്ടാചാരന്മാരായും ജനങ്ങൾ പരിഗണിക്കാറുണ്ട്. സത്കർമ്മങ്ങൾ മുടക്കേണ്ടിവന്ന ജനങ്ങളും, മുടങ്ങിയ സ്ഥിതിക്ക് ഇനിയും അതു തുടരേണ്ടതില്ലെന്നു കരുതി നൈരാശ്യത്തോടുകൂടി ദുർമ്മാർഗ്ഗത്തിൽ പ്രവേശിച്ചു എന്നു വരാം. ഈ രണ്ടു കൂട്ടരുടേയും തെററിദ്ധാരണ നീക്കി അവക്ക് യാഥാർത്ഥ്യം വെളിപ്പെടുത്തിക്കൊടുക്കുകയാണ് അർജ്ജുനന്റെ ചോദ്യവും ഭഗവാന്റെ ഉത്തരവും. ചില മനുഷ്യർ കുറെക്കാലം ഈശ്വരധ്യാനത്തിലും മന്ത്രജപാദികളിലും ശ്രദ്ധാലുക്കളായി ജീവിച്ചതിനുശേഷം പിൽക്കാലത്തു വെറും നാസ്തികന്മാരായി മാറുന്നതു് കാണാറുണ്ട്. ആ മാററത്തിനുള്ള കാരണം ചോദിക്കുമ്പോൾ അവൻ നല്കുന്ന ഉത്തരം, ''ധ്യാനജപാദികൾ അനുഷ്ഠിച്ചിട്ടും മനസ്സിൽനിന്നു കാമക്രോധാദി ദുർവികാരങ്ങൾ മാററുവാൻ കഴിയുന്നില്ല. അതുകൊണ്ട് ആവക വികാരങ്ങളെ ഉത്തേജിപ്പിച്ചുകൊണ്ടു ജീവിക്കുന്നതാണ് സുഖമെന്നു തോന്നുന്നു.'' എന്നാണ്. ഈ ഉത്തരം വിചാരശീലന്മാക്ക് ഒരിക്കലും സ്വീകാര്യമാകുകയില്ല. കാരണം, കാമക്രോധാദി വികാരങ്ങളെ പുഷ്ടിപ്പെടുത്തുന്ന സ്വഭാവം വെറും മൃഗീയമാണ്. ആ വികാരങ്ങളെ നിയന്ത്രിച്ച് ഈശ്വരപ്രേമം വളർത്തുവാൻ പരിശ്രമിക്കുകയാണ് മുഖ്യമായ മനുഷ്യധർമ്മം. ആ ധർമ്മം പരിപാലിക്കുമ്പോൾ പല പ്രതിബന്ധങ്ങളും ഉണ്ടാകാം. അവയെ ധൈര്യപൂർവ്വം തരണം ചെയ്ത് ലക്ഷ്യസ്ഥാനത്തെത്തിച്ചേരുകയാണ് ധീരനായ മനുഷ്യന്റെ സ്വഭാവം. അങ്ങനെ ചെയ്യാതിരിക്കുന്നതു് ദൌർബല്യലക്ഷണമാണ്. ധർമ്മാനുഷ്ഠാനത്തിനു ദൃഷ്ടമെന്നും അദൃഷ്ടമെന്നും രണ്ടു ഫലമുണ്ട്. ഓരോ പ്രവൃത്തി ചെയ്യുമ്പോഴും അതു് അന്തഃകരണത്തിൽ അതിസൂക്ഷ്മമായ മുദ്രകൾ പതിപ്പിക്കും. അതാണ് അദൃഷ്ടമായ സംസ്കാരം. അതു പരിപക്വമായാലേ എല്ലാവക്കും അറിയത്തക്കവണ്ണം ദൃഷ്ടഫലം ഉളവാക്കുകയുള്ളു. ഒരാൾ കുറച്ചുനാൾ ധ്യാനജപാദികൾ അനുഷ്ഠിക്കുന്നതുകൊണ്ടുമാത്രം കാമക്രോധാദികൾ നീങ്ങുകയില്ല. അനേകജന്മംകൊണ്ടുണ്ടായ ദൃഷ്ടസംസ്കാരങ്ങളാണ് കാമക്രോധാദി വികാരങ്ങളായി പരിണമിക്കുന്നതു്. അവയെ ജയിക്കത്തക്കവണ്ണം കൂടുതൽ സദ്വാസന ഉണ്ടാക്കിയെങ്കിലേ വിജയം ലഭിക്കുകയുള്ളു. പക്ഷേ കുറച്ചുനാൾ അനുഷ്ഠിച്ച ധ്യാനജപാദികളുടെ ഫലം സംസ്കാരരൂപത്തിൽ അന്തഃകരണത്തിൽ അന്തർലീനമായി കിടക്കുന്നതു് സാധാരണ മനുഷ്യൻ അറിയുന്നില്ല. അതുകൊണ്ടാണ് ജപധ്യാനാദികൾക്ക് ഫലമില്ലെന്നു പറഞ്ഞ് അവ ഉപേക്ഷിച്ചു പോകുന്നതു്. ചില മനുഷ്യർ കുറെ കാലം വളരെ ദുർവൃത്തന്മാരായി ജീവിച്ചതിനു ശേഷം അദൃഷ്ടമായ ഏതോ കാരണവശാൽ സദ്‌വൃത്തന്മാരായി മാറുന്നതും കാണാം. ആ മാററത്തിനു കാരണം പെട്ടെന്നുണ്ടായതൊന്നുമല്ല. പിന്നെയോ അവരുടെ ഉള്ളിൽ സംഭരിച്ചിരുന്ന അദൃഷ്ടമായ സംസ്കാരം പ്രതിബന്ധം നീങ്ങി പരിപക്വമായതാണ് എന്നുതന്നെ കരുതണം. ''സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.'' എന്നുള്ള ഗീതാവാക്യവും ഇവിടെ ഓർമ്മയിൽ വരുന്നു. ''അല്പമായ ധർമ്മം പോലും വലിയ ഭയത്തിൽനിന്ന് മനുഷ്യനെ രക്ഷിക്കുന്നു.'' ഈ തത്ത്വമാണ് പ്രസ്തുത ഗീതാശ്ലോകാർദ്ധംവഴി ധർമ്മസംസ്ഥാപകനായ ഭഗവാൻ ശ്രീകൃഷ്ണൻ വിളംബരം ചെയ്യുന്നതു്. അതുകൊണ്ട് ദൃഷ്ടഫലം ഉണ്ടായില്ലെന്നു വിചാരിച്ച് അദ്ധ്യാത്മസാധനകളിൽനിന്നും സാധകന്മാർ ഒരിക്കലും പിൻതിരിയാൻ പാടില്ല. അവർ കായികമായും വാചികമായും മാനസികമായും ചെയ്യുന്ന കർമ്മങ്ങൾക്കെല്ലാം സമുചിതമായ ഫലം ലഭിക്കുമെന്നു ശാസ്ത്രങ്ങളും സജ്ജനങ്ങളും ഉറപ്പിച്ചു പറഞ്ഞിട്ടുണ്ട്.

അഗ്നിഹോത്രാദിവൈദികകർമ്മങ്ങൾ, കൃച്ഛ്റചാന്ദ്രായണാദിതപസ്സുകൾ, പ്രതിവാദിഭയങ്കരമായ നാനാശാസ്ത്രപാണ്ഡിത്യം ഇവയേക്കാൾ എല്ലാം പവിത്രതയും ശ്രേഷ്ഠതയും ഈശ്വരാകാരമായ മനോവൃത്തിക്കും അതു സമ്പാദിക്കുവാനുള്ള മന്ത്രജപധ്യാനസമാധികൾക്കും ഉണ്ടെന്ന് ഭഗവാൻ അർജ്ജുനനോട് ഉറപ്പിച്ചു പറയുന്ന ഭാഗത്തെക്കുറിച്ച് മുമുക്ഷുക്കൾ കൂടുതലായി ചിന്തിക്കേണ്ടതാണ്. എന്തെന്നാൽ, ഇന്നത്തെ കാലത്ത് ധ്യാനസമാധികൾ പരിശീലിക്കാതെ ലോകാനുഗ്രഹമെന്ന പേരിൽ പൂർത്താദികർമ്മങ്ങൾ നടത്തുന്നതിൽ മാത്രം വ്യാപരിച്ചുകൊണ്ടിരിക്കുന്നവരാണ് ലൗകികവിദ്യാഭ്യാസവും ബഹുജനസമ്മതിയും സമാർജ്ജിച്ചിട്ടുള്ള മാന്യവ്യക്തികൾ, വിശേഷിച്ചും സന്ന്യാസിമാരിൽ അധികം പേരും. ഈവക കർമ്മങ്ങൾ ആത്മജ്ഞാനസാധനകളുടെ ബഹിരംഗം മാത്രമാണ്. അന്തരംഗം സർവ്വകർമ്മത്യാഗമോ സർവ്വകർമ്മഫലത്യാഗമോ ആകാം. എന്നാൽ ഏററവും അന്തരംഗസാധനം ശാന്തി ദാന്തി തുടങ്ങിയവയാണ്. ദാന്തി ഇന്ദ്രിയനിയന്ത്രണവും ശാന്തി ധ്യാനസമാധികളുമാണല്ലൊ. നിഷ്കാമകർമ്മംകൊണ്ടു മനഃശുദ്ധിയും ആ ശുദ്ധികൊണ്ട് സർവ്വകർമ്മഫലത്യാഗരൂപമായ സന്ന്യാസവും അതുകൊണ്ടു ധ്യാനസമാധിജന്യമായ ശാന്തിയും ഉണ്ടാകും.

ബഹിരംഗം കർമ്മജാതം സന്ന്യാസസ്യാന്തരംഗതാ
പ്രത്യാസന്നതരാഃ ശാന്തിദാന്ത്യാദ്യാ ഇത്യസൗ ക്രമഃ.

പ്രസ്തുതവിഷയം വാർത്തികസാരത്തിൽ ശ്രീ വിദ്യാരണ്യസ്വാമികൾ ഇങ്ങനെ പ്രസ്താവിച്ചു കാണുന്നു. ആത്മജ്ഞാനത്തിനു പരിശ്രമിക്കാതെ അതിൻെറ സാധനസാമഗ്രികളിൽവെച്ച് ബഹിരംഗമായ പൂർത്താദികർമ്മങ്ങളിൽമാത്രം പ്രവർത്തിക്കുന്നത് പരമഹംസൻെറ ധർമ്മമല്ലെന്നു ശാസ്ത്രാഭ്യാസംകൊണ്ടു ഗ്രഹിക്കുവാൻ കഴിയും. ബ്രഹ്മനിഷ്ഠയാണ് പരമഹംസസന്ന്യാസിയുടെ സ്വധർമ്മം. അത് ആത്മാകാരമായ മനോവൃത്തിയിൽനിന്നേ ഉണ്ടാകുകയുള്ളു. ബാഹ്യകർമ്മങ്ങളിൽ നിരതനും വ്യഗ്രചിത്തനുമായ കർമ്മഠന് അതെങ്ങനെയുണ്ടാകും? അതുകൊണ്ടാണ് സർവ്വകർമ്മങ്ങളും ഉപേക്ഷിച്ചെങ്കിലേ ബ്രഹ്മനിഷ്ഠയ്ക്കു അർഹനാകുകയുള്ളു എന്നു വേദാന്തശാസ്ത്രം ഉദ്ഘോഷിക്കുന്നത്.

അനന്യചിത്തതാ ബ്രഹ്മനിഷ്ഠാസൗ കർമ്മഠേ കഥം?
കർമ്മത്യാഗീ തതോ ബ്രഹ്മനിഷ്ഠാമർഹതി നേതരഃ.

എന്നുള്ള വാർത്തികസാരവാക്യം അതിനു മതിയായ തെളിവാണ്. മററു മൂന്നാശ്രമങ്ങളിലും ലഭിക്കാത്ത ഒരു സമ്പത്ത് സന്ന്യാസാശ്രമത്തിൽ ലഭിച്ചെങ്കിലേ അതിനു വൈശിഷ്ട്യമുണ്ട് എന്നു പറയുവാൻ നിവൃത്തിയുള്ളു. അല്ലെങ്കിൽ മററാശ്രമങ്ങളെപ്പോലെതന്നെ അതും അശാന്തിപ്രദമായി പരിണമിക്കും. ഇതരാശ്രമങ്ങളിൽവെച്ച് ശാന്തി ലഭിക്കാഞ്ഞിട്ടാണല്ലൊ ശ്രദ്ധാലുക്കൾ സന്ന്യാസാശ്രമത്തെ അഭയം പ്രാപിക്കുന്നത്. അങ്ങനെ ജീവിക്കുന്നവർക്ക് മാതൃകാപരമായ ഒരു സന്ന്യാസജീവിതം കാണിച്ചുകൊടുത്തും ബ്രഹ്മജിജ്ഞാസ വർദ്ധിപ്പിക്കത്തക്കവിധമുള്ള പരിതഃസ്ഥിതികൾ വിപുലപ്പെടുത്തിയും അനന്യസുലഭമായ ശാന്തിസുഖം പ്രദാനം ചെയ്യുവാനാണ് പ്രാചീനമഹർഷീശ്വരന്മാർ സന്ന്യാസാശ്രമം വിധിച്ചിട്ടുള്ളതെന്ന വസ്തുത എല്ലാവരും ഓർത്തിരിക്കേണ്ടതാണ്. പക്ഷേ ഇന്നത്തേക്കാലത്ത് ജപം, പൂജ, ധ്യാനം മുതലായ സാത്വികചര്യകൾ പരിശീലിക്കാതെതന്നെ സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുവാനാണ് പലരും ആഗ്രഹിക്കുന്നത്. ആ ആഗ്രഹം പൂർത്തിയാക്കിക്കൊടുക്കുന്ന ആചാര്യന്മാരും കുറവല്ല. ജപധ്യാനാദികളേക്കാൾ ആർക്കും മനസ്സിലാകാത്തതരത്തിൽ ഉള്ള കുറെ വേദാന്തം പറയുവാൻ പഠിച്ചാൽ സന്ന്യാസിധർമ്മം പൂർണ്ണമായി എന്ന് ആണ് നവീനവിദ്യാസമ്പന്നരായ പല യുവാക്കന്മാരും വിചാരിച്ചിരിക്കുന്നത്.

സർവ്വേ ബ്രഹ്മ വദിഷ്യന്തി സമ്പ്രാപ്തേ തു കലൗ യുഗേ
നാനുതിഷ്ഠന്തി മൈത്രേയ ശിശ്നോദരപരായണാഃ.

എന്ന പുരാണവാക്യം എത്ര പരമാർത്ഥമായ ഒരു വസ്തുതയാണ് ചൂണ്ടിക്കാണിക്കുന്നത്, എന്നു പറയാതിരിക്കുവാൻ തരമില്ല. പക്ഷെ ജിജ്ഞാസുക്കൾ ജപധ്യാനസമാധിരൂപമായ സാധനാമാർഗ്ഗത്തിലൂടെ ഈശ്വരധാമത്തിലെത്തി നിത്യവിശ്രാന്തിസുഖം അനുഭവിക്കുക തന്നെ ചെയ്യും.

# ഭീഷ്മസ്തുതി

## വിദ്വാൻ പായ്ക്കാട്ടു് പരമേശ്വരൻ നമ്പൂതിരിപ്പാട്

സൂര്യത്വിട്ടാർന്നു മിന്നും പരിമൃദുപനിനീരൊത്ത പൂമാലചാർത്തി
പയ്യെച്ചിന്നിച്ചലിക്കും കുറുനിരകൾ മുഖത്തങ്ങുമിങ്ങും പരന്നും
കായാമ്പൂവൊത്തു മുപ്പാരിലുമധികമനോഹാരി പൂമെയ്യണിഞ്ഞും
പാർത്ഥങ്കൽ സൂതഭാവത്തെളിവൊടു വിലസും, ദേവ! നീയാശ്രയം മേ. 1

നെററിത്തട്ടിൽ തുടിക്കും ശ്രമകണമതിലാ പൂഴിയേററൊട്ടു മങ്ങി–
ച്ചാലെച്ചാടിക്കളിക്കും തിരുമുടികളടിഞ്ഞാസ്യപത്മം തെളിഞ്ഞും
ഞാനെയ്താക്കൂർത്ത ബാണാവലിയുടലിലഹോ! ചെന്നു മർമ്മം തുളച്ചും
രക്തച്ചാർത്തേററ വർമ്മത്തൊടു യുധി വിലസും കൃഷ്ണ! നീയാശ്രയം മേ. 2

അററം കൂടാതണിഞ്ഞങ്ങനെയിരുതലവും നിന്ന സൈന്യത്തെ നോക്കി
ത്തെറെറന്നുള്ളം നിറഞ്ഞാക്കനിവൊടു വിജയൻ, ഹന്ത! പിന്മാറിനില്ക്കെ
പെട്ടെന്നാ ''തത്ത്വ''മോതീട്ടകമലമകലെത്തള്ളിയുള്ളം തെളിച്ചാ
സച്ചിദ്രൂപന്റെ തൃക്കാലിണമലരിലടിഞ്ഞീടണേ,യെന്റെ ചിത്തം. 3

തോഴൻ ചൊല്ലുംപടിക്കായിരുപടനടുവിൽത്തേരു നിർത്തീട്ടു നിന്നി–
ട്ടാഴംചേർത്തങ്ങു കൂർത്തുള്ളൊരു മിഴിമുനയാലെത്രയും വേഗമൊപ്പം
കേഴാളുക്കോടു നില്ക്കും പരപടനിരതൻജീവനെല്ലാം പിരിച്ചും
തോഴൻതേരിൽ തിളങ്ങും തിരുവടിയിൽ രമിച്ചീടണേ,ചിത്തമെന്നും. 4

എൻസത്യം സത്യമാക്കാൻ നിജശപഥമഹോ വിട്ടു പെട്ടെന്നു ചാടീ–
ട്ടൂക്കോടാച്ചക്രമേന്തി ത്വരയൊടവനിയെത്തെല്ലുമെല്ലെക്കുലുക്കി
രണ്ടാംപട്ടും കൊഴിഞ്ഞാ,ക്കരിവരനെയെതിർക്കുന്ന സിംഹം കണക്ക–
ന്നെന്നെക്കൊല്ലാനണഞ്ഞീടിന മധുരിപുതൻ പാദമാലംബനം മേ. 5

യോഗീന്ദ്രന്മാർ, മഹാന്മാർ,ശുഭമതികൾ,മഹാരാജഹംസോത്തമന്മാ–
രെല്ലാം തിങ്ങിത്തിളങ്ങും കുരുകുലമണിതൻ രാജസൂയംസദസ്സിൽ
അഗ്ര്യസ്ഥാനത്തിരുന്നാത്രിഭുവനമിഴികൾക്കുത്സവംചെയ്തു സാക്ഷാൽ–
സ്സ്വാത്മാവെന്റെ മുമ്പിൽ പ്രകടമിഹ വിളങ്ങുന്നു; ഹാ! ഭാഗ്യവാൻ ഞാൻ. 6

പ്രേമത്തോടുള്ള നോട്ടം, മധുരിമ കലരും പുഞ്ചിരിപ്പൂവിലാസം,
മാനത്തിൻഭംഗി,യെന്നീ നിജഗുണമഖിലം പൂജയായ്ചേർത്തുകൊണ്ടും
നാഥൻ കാണിച്ചതെല്ലാമനുകരണമഹോ ചെയ്തുമുന്മത്തരായോ–
രായർസ്ത്രീകൾക്കുമീശൻ കൃപയൊടു നിജസാരൂപ്യമർപ്പിച്ചതില്ലേ! 7

കണ്ണിൽ കണ്ണിൽ തിളങ്ങും രവിയതു പലതല്ലൊന്നുതാനെന്നമട്ടിൽ
തന്നെത്താൻ സൃഷ്ടിചെയ്താപ്പലവിധതനുവിന്നുള്ളിലെല്ലാം തിളങ്ങും
വേദം കാണിച്ചിടുന്നാശ്ശിവതമമഖിലാകാരമോങ്കാരരൂപം
കൺമുമ്പിൽ കണ്ടിടുന്നേനിനിയുടനെയതിൽ ചെന്നുചേരുന്നു ഞാനും. 8

ഏവം വാക്കും മനസ്സും മിഴികളുമവതൻവൃത്തിഭേദങ്ങളും ചേ–
ർത്തൊന്നിച്ചാത്മസ്വരൂപം, നടവരഗുരുവാം കൃഷ്ണനിൽ കാഴ്ചവെച്ചും
ഉള്ളിൽ ശ്വാസം ലയിച്ചാക്കഥകളിയഖിലംനിർത്തി, രംഗത്തുനിന്നാ
പുണ്യപ്പേരാർന്ന ഭീഷ്മൻ, നടവരനുടനെ, ഹന്ത! നിഷ്ക്രാന്തനായി.

# ശ്രീകുലശേഖരപ്പെരുമാളും മുകുന്ദമാലയും

കെ. ജനാർദ്ദനൻ തമ്പാൻ

> ''മുകുന്ദ മൂർദ്ധ്നാ പ്രണിപത്യ യാചേ....''
> ''ദിവി വാ ഭുവി വാ മമാസ്തു വാസോ....''
> ''ജിഹ്വേ കീർത്തയ കേശവം....''
> ''വന്ദേ മുകുന്ദമരവിന്ദദളായതാക്ഷം....''

ഇത്യാദിയായ സംസ്കൃതശ്ലോകങ്ങളിൽ ചിലതെങ്കിലും അറിവില്ലാത്ത ഒരു കേരളീയ ഹിന്ദു അടുത്തകാലംവരെ അപൂർവ്വമായിരുന്നു. അനേകം നൂററാണ്ടുകൾക്കുമുമ്പ് ഇക്കേരളം ആണ്ടിരുന്ന ഒരു മന്നവർമന്നൻ-ശ്രീ കുലശേഖരപ്പെരുമാൾ-ഇയററിയ ''മുകുന്ദമാല'' എന്ന ഭഗവത്സ്തവകാവ്യത്തിലെ മുക്തകങ്ങളാണ് അവ. കേരളത്തിൽ മാത്രമല്ല,ഭാരതത്തിലെല്ലാംതന്നെ ദേശാന്തരകാലാന്തരങ്ങളിലൂടെ ഭക്തജനങ്ങൾ പ്രീതിയോടെ പാടിപ്പോന്ന ഹൃദയംഗമങ്ങളായ ഈശ്വരകീർത്തനങ്ങളാണവ.

വിഷ്ണുപരം എന്ന പേരുകൊണ്ടുതന്നെ അറിയാവുന്ന മുകുന്ദമാല നാല്പത്തിയഞ്ചോളം ശ്ലോകങ്ങൾ മാത്രമുള്ള ഒരു ചെറുകൃതിയാണ്. നാല്പത്തിയഞ്ചോളം ശ്ലോകങ്ങൾ എന്നു പറയുവാൻ കാരണമുണ്ട്. കാലപ്പഴക്കംചെന്നവയും നാടുനീളെ നാണയംകൊണ്ടവയുമായ തൽസ്തോത്ര മുക്തകങ്ങൾ ദേവനാഗരീലിപിയിലും വിവിധ പ്രാദേശിക ഭാഷാലിപികളിലും അപ്പപ്പോൾ ലിഖിതങ്ങളായപ്പോൾ ശ്ലോകങ്ങൾ ചിലതുകൾക്കു ചില പാഠഭേദങ്ങൾ സംഭവിച്ചു; ചില പ്രക്ഷിപ്തങ്ങളും കടന്നുകൂടി. ഉദാഹരണത്തിന്ന് ദിവംഗതനായ പ്രൊഫസർ കെ. രാമപ്പിഷാരടി, എം. ഏ. പ്രസാധനം ചെയ്തിട്ടുള്ള ഒരു മുകുന്ദമാലാപുസ്തകമുണ്ട്. രാഘവാനന്ദയതി എന്ന പേരായ ഒരു നടുവിൽമഠം സ്വാമിയാർ (ക്രിസ്തുവർഷം 17-ാം നൂററാണ്ട്) എഴുതിയിട്ടുള്ള താത്പര്യദീപികാ എന്ന സുദീർഘവ്യാഖ്യാനത്തോടുകൂടിയ ആ മുകുന്ദമാലാതാളിയോല ഗ്രന്ഥത്തിൽ ആകെ 31 ശ്ലോകങ്ങളേ ഉള്ളു. പ്രത്യുത ഉത്തരഭാരതത്തിലെ ഹൃഷീകേശത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു മുകുന്ദമാലയിൽ 40 ശ്ലോകങ്ങൾ കാണുന്നുണ്ട്. ''കായേന വാചാ മനസേന്ദ്രിയൈർവാ,'' എന്ന സുപ്രസിദ്ധ ഭാഗവതശ്ലോകം ലേശമൊരു ഭേദഗതിയോടെ ചില മുകുന്ദമാലാപതിപ്പുകളിൽ ചേർത്തുകാണുന്നു. നേരേമറിച്ച്, കുലശേഖരസൂക്തമെന്ന് നമ്മൾ ആദരിച്ചുചൊല്ലിപ്പോന്നിട്ടുള്ള ''വന്ദേ മുകുന്ദമരവിന്ദദളായതാക്ഷം,'' എന്ന മനോജ്ഞശ്ലോകം ചില പതിപ്പുകളിൽ വിട്ടുപോയിരിക്കുന്നു. ''വിഭക്തി ഉറച്ചുവോ ?'' എന്ന സ്വഗുരുവിന്റെ ചോദ്യത്തിന്നു മറുപടിയായി മേല്പത്തൂർഭട്ടതിരി ചൊല്ലിയതാണെന്നു ചൊല്ലുള്ള ആ''കൃഷ്ണോ രക്ഷതു മാം....'' എന്ന ശ്ലോകം ഈഷദ്ഭേദഗതികളോടെ ഒരു മുകുന്ദമാലാഗ്രന്ഥത്തിൽ കോർത്തു കാണുന്നു. ഏതായാലും ഭക്തശിരോമണിയായ കുലശേഖരകവിയുടെ വ്യക്തിമുദ്ര പതിഞ്ഞവ തന്നെ എന്ന് എണ്ണാവുന്ന 40-45 മുക്തകങ്ങൾ ഈ മുകുന്ദമാലാഗ്രന്ഥാന്തരങ്ങളിൽനിന്നു വേർപെടുത്താവുന്നതാണ്.

> തേനാംബുജാക്ഷചരണാംബുജഷട്പദേന
> രാജ്ഞാ കൃതാ കൃതിരിയം കുലശേഖരേണ.

എന്ന അവസാനപദ്യപാദങ്ങൾ ഈ കൃതിയുടെ കർത്താവിന്റെ നാമധേയത്തെ സംശയമുക്തമാക്കിയിരിക്കുന്നു. പ്രാമാണികവ്യാഖ്യാതാവായ രാഘവാനന്ദയതി, ആ കുലശേഖരഭൂപതി, ''കേരളചക്രവാളചക്രവർത്തി''യായിരുന്നു എന്നു വിവരിച്ചിട്ടുമുണ്ട്. അത്രത്തോളം വ്യക്തമായി.

പക്ഷെ ഒരു വിഷമം. കുലശേഖരപ്പെരുമാൾ, കുലശേഖര ആഴ്വാർ, അങ്ങനെ രണ്ടു പേരുണ്ടെന്നും, അതില്ല, ആ രണ്ടു പേരുകളും ഒരേ ആളെത്തന്നെയാണ് കുറിക്കുന്നത് എന്നും മററുമായ വിവാദങ്ങൾ ചരിത്രഗവേഷകരുടെ ഇടയിൽ ഇന്നും തർക്കം തീരാതെ കിടക്കുന്നു. കുലശേഖരപ്പെരുമാളുടെ (തന്നാമാവായ ആഴ്വാരുടേയും) ജീവിതകാലം തിട്ടമായി ഏതു് എന്നതിനെപ്പററിയും പണ്ഡിതന്മാർക്ക് സ്ഥിരീകൃതാഭിപ്രായം ഇനിയും ആയിട്ടില്ല. തമിഴിലെ ''പെരുമാൾ തിരുമൊഴി'' പാടിയ ഭാഗവത

ശ്രേഷ്ഠനും ''കുലശേഖരആഴ്വാർ'' എന്ന പ്രകീർത്തിതനുമായ ചേരനാട്ടരശൻ തന്നെയാണ് സംസ്കൃതമുകുന്ദമാലാകർത്താവായ 'രാജാ കുലശേഖരൻ' എന്നത്രേ ഡോക്ടർ എസ്. കെ. അയ്യങ്കാർ തുടങ്ങിയ തമിഴ് പണ്ഡിതന്മാരുടെ വാദം. മഹാരാഷ്ട്രത്തിലെ പണ്ഡിതപ്രമുഖനായിരുന്ന ഡോക്ടർ എസ്. ആർ. ജി. ഭണ്ഡാർക്കർ, അയ്യങ്കാരുടെ ആ വാദം ശരിവെയ്ക്കുന്നു. പുറമേ അദ്ദേഹം മുകുന്ദമാലാകർത്താവിന്റെ കാലം 12-ാം നൂററാണ്ടാണെന്നുകൂടി തീർച്ചപ്പെടുത്തുന്നു.

എന്നാൽ പ്രൊഫസർ രാമപ്പിഷാരടിയുടെ അഭിപ്രായം, ''കേരളചരിത്രപുരുഷന്മാരായി ഒന്നിലധികം കുലശേഖരന്മാർ ഉണ്ടായിരുന്നു. അവരിൽ വ്യക്തമായി ഇന്ന ആളാണ് മുകുന്ദമാലാകർത്താവ് എന്ന പ്രശ്നം ഗാഢമായ ഗവേഷണത്തെ അർഹിക്കുന്നു,'' എന്നാണ്. അതിൻ വണ്ണം അദ്ദേഹം പ്രസ്തുത വിഷയത്തിൽ നടത്തിയ പഠനങ്ങളുടെയും അന്വേഷണങ്ങളുടേയും നിഗമനങ്ങളെ, പാററ്നയിൽവെച്ചുകൂടിയ 6-ാം അഖിലേന്ത്യാ ഓറിയൻറൽ കോൺഫറൻസിന്നു മുമ്പാകെ, ''കേരളത്തിലെ കുലശേഖരന്മാർ'' (Kulasekharas of Kerala) എന്ന തന്റെ തീസിസിൽ സമർപ്പിക്കുകയുണ്ടായി. അദ്ദേഹം അണ്ണാമലൈ സർവ്വകലാശാലയിലെ സംസ്കൃതഡിപ്പാർട്ടുമെൻറിന്റെ തലവനായിരുന്നപ്പോഴാണ് ''അണ്ണാമലൈയൂനിവേർസിററി മാനുസ്ക്രിപ്ററ്'' സീരീസിൽ ഒന്നാം നമ്പർ ആയി, ആ രാഘവാനന്ദവ്യാഖ്യാനസമേതമായ മുകുന്ദമാലാകാവ്യത്തെ, കേരളീയമായൊരു പഴയ താളിയോലഗ്രന്ഥത്തിലെ പാഠപ്രകാരം പ്രസാധനം ചെയ്തതു്. അതിൽ അവതാരികയായും അവസാനം അനുബന്ധമായും അദ്ദേഹം എഴുതിച്ചേർത്തിട്ടുള്ള ഉപന്യാസങ്ങളിൽ തന്റെ ആ പേരുമാറുപ്രശ്നതീരുമാനങ്ങളെ സാമാന്യമായി പരാമർശിച്ചിട്ടുണ്ട്.

വിദ്വാനായ പിഷാരടി യുക്തിപൂർവ്വം എത്തിച്ചേരുന്ന നിഗമനങ്ങളാവിതു്:- മുകുന്ദമാലാകർത്താവായ കുലശേഖരനും ''പെരുമാൾ തിരുമൊഴി''യുടെ കർത്താവായ കുലശേഖരആഴ്വാരും വ്യത്യസ്തവ്യക്തികളാണ്; ഇവരിൽ മുകുന്ദമാലാകർത്താവായ പെരുമാളാണ് പൂർവ്വകാലികൻ; അദ്ദേഹത്തിന്റെ ജീവിതകാലം ക്രിസ്തുവർഷം 7 - 8 ശതാബ്ദങ്ങൾക്ക മദ്ധ്യേയാണ.

ഡോ. ഭണ്ഡാർക്കർ ''വൈഷ്ണവം, ശൈവം, മുതലായവ'' എന്ന തന്റെ പ്രബന്ധത്തിൽ മുകുന്ദമാലാകർത്താവിന്റെ കാലം ക്രി.വ. 12-ാം നൂററാണ്ടിന്നിടയ്ക്കാണ് എന്നു സമർത്ഥിക്കുവാൻ ഉന്നയിക്കുന്ന ന്യായങ്ങളിൽ ഒന്നിതാണ്:- ശ്രീമദ് ഭാഗവതത്തിലെ ''കായേന വാചാ'' എന്ന പ്രശസ്തശ്ലോകം സ്വല്പംമാത്രം വ്യത്യാസത്തോടെ മുകുന്ദമാലാകാരൻ തന്റെ കൃതിയിൽ ചേർത്തിരിക്കുന്നു. ഭാഗവതപുരാണം ക്രി.വ. 11-ാം നൂററാണ്ടിലാണ് ഉണ്ടായതു്. ആകയാൽ മുകുന്ദമാലാകൃതിന്റെ കാലം 12-ാം ശതകത്തിലാവണം. ഈ വാദങ്ങളെ എതിർത്തുകൊണ്ടു വിദ്വാൻ പിഷാരോടി പറയുന്നു: ഒന്നാമതു് ഭാഗവതത്തിന്റെ ആവിർഭാവം 11-ാം നൂററാണ്ടിലാണെന്ന ഭണ്ഡാർക്കരുടെ അഭിപ്രായം മററു പല പണ്ഡിതന്മാർക്കും സമ്മതമല്ല. അതിലും കുറെ ഏറെ പ്രാചീനതയുണ്ട് ശ്രീമദ് ഭാഗവതത്തിന്ന് എന്നതിനു ധാരാളം തെളിവുകളുണ്ട്. രണ്ടാമതു്, ആ ''കായേന വാചാ'' - ശ്ലോകം വല്ല പ്രാദേശികമുകുന്ദമാലാഗ്രന്ഥത്തിലും പ്രക്ഷിപ്തമായിക്കണ്ടേയ്ക്കാമെങ്കിലും മുകുന്ദമാലയുടെ കേരളീയമായ ആ പഴയ പ്രാമാണിക(രാഘവാനന്ദവ്യാഖ്യാനംതന്നെ അതിന്റെ പ്രാമാണികത്വം) താളിയോലഗ്രന്ഥത്തിൽ ആ ഭാഗവതശ്ലോകം ഇല്ലതന്നെ.

മുകുന്ദമാല രചിച്ച ഭക്തകവിയും ''പെരുമാൾതിരുമൊഴി'' പാടിയ ആഴ്വാരും ഒരേ വ്യക്തിയല്ല, പെരുമാൾപദവിയിൽ വാണിരുന്ന രണ്ടു വിഭിന്നവ്യക്തികളാണ്, എന്നു തെളിയിയ്ക്കുന്ന വസ്തുതകൾ പലതും പിഷാരടി പുരസ്കരിക്കുന്നുണ്ട്. അക്കൂട്ടത്തിൽ രസാവഹവും ചിന്താർഹവുമായ ഒരു കാര്യം, താൻ പ്രസാധനം ചെയ്തിട്ടുള്ള ആധികാരികമുകുന്ദമാലാകൃതിയിൽ സംഗതങ്ങളായ വിഷ്ണുപര്യായനാമങ്ങളുടെ ഗണനം ആകുന്നു. ആകെ 31 ശ്ലോകം മാത്രമുള്ള പ്രസ്തുതകൃതിയിൽ നാരായണനാമം പന്ത്രണ്ടു തവണയിലധികം പ്രയോഗിച്ചിട്ടുള്ളതായി അദ്ദേഹം എടുത്തു പറയുന്നു. ഹരിനാമം മൂന്നു തവണ, മുകുന്ദ, കൃഷ്ണ, കേശവ, എന്നീ അഭിധാനങ്ങൾ ഈരണ്ടു തവണ, എന്നദ്ദേഹം കണക്കു പറയുന്നു. അപ്രകാരം ഭഗവന്നാമങ്ങളെ സംബന്ധിച്ച് കവി ഒരു സവിശേഷതാല്പര്യം പ്രകടമാക്കുന്നു എന്നും അതു ശ്രദ്ധാർഹമാണ് എന്നും വിദ്വാൻ പിഷാരടി കരുതുന്നു. എന്നാൽ

അങ്ങനെ വിനിയുക്തങ്ങളായ വിഷ്ണുനാമങ്ങൾ ഭാഗവതപ്രസ്ഥാനത്തിന്റെ വളർച്ചയെ മനസ്സിലാക്കാൻ ഉപകരിക്കുന്നവയാണ്.

ചരിത്രാതീതവൈദികവിഷ്ണു,ഔപനിഷദികനാരായണൻ, ഐതിഹാസികവാസുദേവൻ: അങ്ങനെ മൂന്നു സംഭാവനാശാഖകൾ മേളിച്ചുളവായതാണ് ആദിഭാഗവതസംപ്രദായം. അതിൽ പൗരാണികമായ വൃഷ്ണികൃഷ്ണസാത്വതപ്രസ്ഥാനത്തെ സമന്വയിപ്പിക്കുവാൻ പിൽക്കാലത്ത് വിജയകരമായ ശ്രമങ്ങൾ നടന്നിട്ടുണ്ട്. ഭാവഗീതാത്മകഖണ്ഡകാവ്യം എന്ന നിലയിൽ സംസ്കൃതസാഹിത്യത്തിലെ വ്യക്തിത്വമുള്ള ഏററവും ആദ്യകാലകൃതിയാണ് ലളിതസുന്ദരമായ മുകുന്ദമാലാസ്തവം. വൈദികവിഷ്ണുവിന്റെ പര്യായമായി ഉപനിഷത്തിലെ വിശ്വതത്വപരതത്വാത്ഥകമായ നാരായണനാമത്തിനു പ്രാധാന്യം നൽകിയിട്ടുള്ള മുകുന്ദമാല, ആദ്യത്തെ ആഭാഗവതസംപ്രദായസമന്വയോദ്യമങ്ങളുടെ ഒരു പ്രഥമസംഫല്ലനമായിരുന്നു. ഒരു നൂററാണ്ടുകൂടി കഴിഞ്ഞശേഷം സംഭവിച്ച രണ്ടാം ഭാഗവതസംപ്രദായസമന്വയശ്രമത്തെ പ്രതിനിധീകരിച്ച ഒരു കൃതിയാണ് ലീലാശുകന്റെ ശ്രീകൃഷ്ണകർണ്ണാമൃതം. സ്വാഭാവികമായി ഇതിൽ വാസുദേവകൃഷ്ണനാമത്തിന്നു പ്രാധാന്യം നൽകിയിരിക്കുന്നതായിക്കാണാം.

ഇനി മറെറാരു വിശേഷം കൂടി ശ്രദ്ധേയമായി അദ്ദേഹം ചൂണ്ടിപ്പറയുന്നു. മുമ്പുണ്ടായ മുകുന്ദമാലയിലാകട്ടെ, പിന്നീടുണ്ടായ കൃഷ്ണകർണ്ണാമൃതത്തിലാകട്ടെ, രാമനാമത്തിന്റെ പരാമർശംപോലുമില്ല. * എന്നാൽ പെരുമാൾതിരുമൊഴിയിൽ ശ്രീരാമാവതാരമഹിമയെ അധികരിച്ചുള്ള ഭക്തിഗാനമാണ് അധികവും. മുകുന്ദമാലയുടെ കുലശേഖരൻ രാമാവതാരത്തേയോ രാമനാമത്തേയോ ഒന്നനുസ്മരിച്ചിട്ടുപോലുമില്ലെന്നിരിക്കേ, പെരുമാൾതിരുമൊഴികത്താവായ കുലശേഖരൻ പരമപ്രേമപരവശനായി രാമനെയാണ് പാടിപ്പുകഴ്ത്തുന്നത്. താദൃശമായ ആഭ്യന്തരവസ്തുതകളെ ചരിത്രദൃഷ്ട്യാ നിരൂപിച്ചുകൊണ്ട് പ്രൊഫസർ രാമപ്പിഷാരടി സമത്ഥിക്കുന്നു, മുകുന്ദമാല രചിച്ച കുലശേഖരപ്പെരുമാൾ ആദ്യവും, പെരുമാൾതിരുമൊഴി പാടിയ കുലശേഖര ആഴ്‌വാർ പിന്നീടും ജീവിച്ചിരുന്ന രണ്ടു വ്യത്യസ്തഭാഗവതപ്രധാനികളായിരുന്നു എന്ന്. ആദിഭാഗവത സംപ്രദായത്തിൽ അവസാനം സമന്വിതമായതാണ് രാമഭക്തിപ്രസ്ഥാനം എന്നാണ് അഭിജ്ഞനായ പിഷാരടിയുടെ നിഗമനം. അദ്ദേഹം ഇങ്ങനെ വിവരിക്കുന്നു: ''അവരിൽ പെരുമാൾ നാരായണതത്വപരായണനും ആഴ്‌വാർ രാമഭക്തിപ്രവാചകനും ആണ്. ക്രിസ്തുവഷം ഒന്നാംശതാബ്ദത്തിന്നുമുമ്പുതന്നെ ഭഗവതപ്രസ്ഥാനം ദക്ഷിണേന്ത്യയിലേയ്ക്കു സംക്രമിച്ചു പ്രചരിക്കാൻ തുടങ്ങി. വൈഷ്ണവമതത്തിന്റെ ഈ ദാക്ഷിണാത്യപ്രചാരവികാസങ്ങൾ ഇവിടെ പടിഞ്ഞാറൻ കടലോരത്തും അങ്ങു കിഴക്കൻ പ്രദേശങ്ങളിലും രണ്ടു പ്രകാരത്തിലാണുണ്ടായത്. കേരളനാട്ടിൽ ഭാഗവതമതം വൃഷ്ണികൃഷ്ണപ്രസ്ഥാനവുമായി സമന്വിതമായി വികസിച്ചു. അതിന്റെ ദൃഷ്ടാന്തങ്ങളാണ് കുലശേഖരലീലാശുകന്മാരുടെ മുകുന്ദമാലാകർണ്ണാമൃതങ്ങൾ. തമിഴകത്തു ഭാഗവതമതം രാമഭക്തിയെ ഉൾക്കൊണ്ടുകൊണ്ടാണ് വികസിച്ചത് എന്നു ആഴ്‌വാർമാരുടെ തിരുപാട്ടുകൾ തെളിയിക്കുന്നു.''

ചരിത്രപരവും സാംസ്കാരികവും ആയിട്ടുകൂടി ഒരു മാന്യപദവിയുണ്ട് മുകുന്ദമാലയ്ക്ക് എന്നുകൂടി പിഷാരടി തന്റെ അനുബന്ധലേഖനത്തിൽ ബോധിപ്പിക്കുന്നു. അദ്ദേഹത്തിന്റെ പ്രതിപാദ്യത്തെ ഇങ്ങനെ സംഗ്രഹിക്കാം:— ബൌദ്ധസിദ്ധാന്തങ്ങളുടെ മുന്നേററത്തിൽ വൈദികമായ ധമ്മാനുഷ്ഠാനങ്ങളും വിശ്വാസങ്ങളും തിരോഹിതങ്ങളായിപ്പോയേയ്ക്കുമെന്ന ഒരു കാലഘട്ടമായിരുന്നു. അപ്പോഴാണ് കമ്മപ്രഭാവവും തപശ്ശക്തിയുംകൊണ്ട് ഉജ്ജ്വലിച്ച കുമാരിലഭട്ടൻ വൈദികധമ്മപുനഃസ്ഥാപനത്തിന്നായി സമുത്ഥിതനായത്. കുമാരിലഭട്ടന്റെ ശിഷ്യരിൽ അതിപ്രധാനിയായിരുന്നു കേരളീയനായ പ്രഭാകരൻ. പ്രഭാകരന്റെ യോഗ്യതകളാൽ സമാകൃഷ്ടനായ അന്നത്തെ കുലശേഖരപ്പെരുമാൾ ലോകസംഗ്രഹവും പരമശ്രേയസ്സും കൈവരുത്തുവാനുള്ള ശ്രുതിസ്മൃതിധർമ്മങ്ങളുടെ പുനഃസ്ഥാപനത്തിന്നും പ്രചാരണത്തിന്നും വേണ്ടി സ്വയം സമപ്പിതസേവകനായി. തൽഫലമായി കേരളത്തിൽ വീണ്ടും ഹിന്ദുമതോ

*''രാമോ നാമ ബഭൂവ ഹൂം'' എന്നിങ്ങനെയുള്ള ഒരു ശ്രീകൃഷ്ണകർണ്ണാമൃതശ്ലോകമുണ്ട്. പക്ഷെ ഈ ഒററപ്പെട്ട രാമനാമസ്മരണം പിഷാരടിയുടെ പ്രസ്തുതവാദമുഖത്തെ സാരമായി ബാധിക്കുന്നില്ലെന്നു തോന്നുന്നു.

ത്ഥാനമുണ്ടായി. തൃക്കുലശേഖരപുരത്തിലെ ക്ഷേത്രനിർമ്മാണം, വേദശാസ്ത്രങ്ങളുടെ അധ്യയനാധ്യാപനങ്ങൾക്കായി കുംഭ്വത്തെ മഠസ്ഥാപനം, മീമാംസാവിദ്വാനായ പ്രഭാകരന്നും മററു ധാർമ്മികവിദ്വാന്മാർക്കും നൽകിയ പ്രോത്സാഹനസംഭാവനകൾ, അഖിലോപരി വിശ്വാസവീര്യവും ഭക്തിമാധുര്യവും മുററിയതും ആകൃതിയിൽ ലഘുവെങ്കിലും ആത്മാർത്ഥതയാൽ അലഘു ആയതും ആയ തൻെറ വൈഷ്ണവസ്തവകാവ്യത്താൽ-ശ്രീമുകുന്ദമാലയാൽ-സകലജനഹൃദയാവർജ്ജനം: അങ്ങനെ പല വിധത്തിലും കുലശേഖരപ്പെരുമാൾ സനാതനധർമ്മത്തിൻെറ കാലോചിതസമുദ്ധാരണത്തിൽ വിജയകരമായി പ്രവർത്തിച്ചു. രാമപ്പിഷാരടി തീർത്തു പറയുകയാണ്: "ക്രിസ്തുവർഷം 7-ാംനൂററാണ്ടിൻെറ അന്ത്യത്തിലും 8-ാംനൂററാണ്ടിൻെറ ആദ്യത്തിലുമായി കേരളരാജ്യസിംഹാസനം സമലങ്കരിച്ച മുകുന്ദമാലാസ്തോത്രകർത്താവ് ഹിന്ദുമതപുനരുജ്ജീവനത്തിൻെറ ജനയിതാവു തന്നെ ആയിരുന്നു."

ഇങ്ങനെയാണെങ്കിൽ, ആ ആദികാലത്തു് കേരളത്തെ ബാധിച്ച നിരീശ്വരനാസ്തികാശയങ്ങളുടെ മൂടൽമഞ്ഞുകൾക്കു മീതേ ഈശ്വരവിശ്വാസപ്രകാശവും ഭഗവദ്ഭക്ത്യുന്മേഷവും പ്രസരിപ്പിച്ചുകൊണ്ടു് ഉയൎന്നു പൊങ്ങിയ ഉഷഃകാന്തവെന്നിക്കൊടിക്കൂറയായിരുന്നു കുലശേഖരൻെറ മുകുന്ദമാല എന്നു നമുക്കു ശംസിക്കാം.

---

# ഇത്തിരിപ്പൂവ്

**എൻ. സി. പൂന്താവനം**

ജ്ഞാനപ്രകാണ്ഡസുരഭിലത്തോപ്പിലെ-
യാനന്ദോൽഫുല്ലസുമങ്ങൾക്കിടയിലായ്,
ഇത്തിരിപ്പൂവെന്ന മാമകജീവിതം
കാത്തിരിക്കുന്നു വരേണ്യമാം മുക്തിയെ!

കാലമിപ്പൂവിൻെറയോരോ ദലത്തെയും
പ്രാലേയബിന്ദു തളിച്ചു വിടർത്തവേ,
തേൻ തുളുമ്പുന്നതോടൊപ്പം വിവരണാ-
തീതമായെന്തേ, വിതുമ്പുവാനിസ്സമം?

സൂക്ഷ്മഭാവാലിംഗിതമാകുമേതൊര-
സ്വാസ്ഥ്യം നിഗൂഢമായ് വ്യാപരിക്കുന്നുവോ,
ജീവദ്വികാസാസ്പദമതു, നിർവ്വാണ-
പാവനമേഖല പുൽകുവാനുള്ളതാം!

ദേവ, ഭവാനായ്സമർച്ചന ചെയ്യുവാൻ
സാവധാനം ഹാ, വിരിയുമിക്കുഡ്മളം
ചണ്ഡമരുത്തും വിധിയുടെ വൈദ്യുത-
ദണ്ഡനാഘാതവും ധാർമ്മികഭ്രംശവും,
ഭൌതികാഭോഗപ്പുഴുക്കുത്തുമേല്ക്കാ, ത-
ന്മൌനപരിമളധോരണി വീശണം!

നിത്യതയെന്ന തപോവനഭൂവിൻെറ-
യുൾത്തുടിപ്പെന്നപോൽ, സാത്വികശുദ്ധിപോൽ,
പാരിൻെറ സങ്കീർണ്ണതകളിലാശയ-
ധീരതതൻ സദ്ഗുലാവണ്യമെന്നപോൽ,
മാലകന്നങ്ങതൻ സത്യതേജസ്സിൻെറ-
യാലംബമോടേ പവിത്രവുമാകണം!

നിഷ്കല്മഷത്വപ്രതീകമീയേകാന്ത-
പുഷ്പം പ്രകാശത്തിലേയ്ക്കുയൎന്നീടവേ,
ഭൂവിൻപുളകമായീശ്വരപ്രേമൈക-
ഭാവപ്രവണത, കൈവരിച്ചീടണം!

എന്തിനിപ്പുഷ്പം വിതുമ്പുന്നതീയുഷഃ-
കാന്തിയി ?-ലാത്മതാദാത്മ്യത്തിനല്ലയോ ?
സ്വപ്നിഭാവത്തിൻ ദളിതദലങ്ങളിൽ
നിർവൃതിതൻ മനോഹാരിതയല്ലയോ ?
ഉദ്ദീപ്തമാമീ വിരാട്സ്വരൂപത്തിൻെറ-
യുദ്യാനഭംഗിതൻ സ്പന്ദനമാണിതും!

---

# രാമദാസും ശിവാജിയും

എം. സി. നഞ്ചുണ്ടറാവു

ശിവാജിക്കു് പ്രസിദ്ധനായ സ്വഗുരുവിലുണ്ടായി
രുന്ന അതിയായ ബഹുമാനത്തേയും പരമഭക്തിയേയും,
ജനതയുടെ ഉന്നമനത്തിനും രാജ്യത്തിൻെറ പുനർനിർമ്മാ
ണത്തിനുംവേണ്ടി ശ്രീ രാമദാസൻ ശിവാജിയുടെ മേൽ
ചെലുത്തിയിരുന്ന സ്വാധീനത്തെയും വ്യക്തമാക്കുന്ന
ഏതാനും ജീവചരിത്രസംഭവങ്ങൾ വിവരിക്കുന്നതിനു
മുമ്പു്, രാമദാസൻെറ ജനനോദ്ദേശത്തേക്കുറിച്ചും, അന്ന
ത്തെ ജനതയ്ക്കു് അദ്ദേഹം നൽകിയ സന്ദേശത്തേക്കുറിച്ചും
ഏതാനും ചിലതു് അറിയുന്നതു് രസാവഹമായിരിക്കും.
മഹാരാഷ്ട്രദേശത്തേ അക്കാലത്തേ സിദ്ധന്മാർ, അവ
രുടെ പ്രചരണങ്ങളും ഉദ്ബോധനങ്ങളുംകൊണ്ടു്, മത
കാര്യങ്ങളിൽ ഉറക്കമൊണ്ടുകിടന്നിരുന്ന മഹാരാഷ്ട്രമന
സ്സിനെ ഉണർത്തുന്നതിനും,സോത്സാഹം ഹിന്ദുധർമ്മം അനു
ഷ്ഠിക്കുന്നതിനു് വഴിതെളിക്കുന്നതിനും, തദ്വാരാ ,അവ
രിൽ ഒരു ദേശീയബോധം കിളുർത്തുന്നതിനും പുലർത്തുന്ന
തിനും നിസ്തുലമായ സഹായം ചെയ്തുവെന്ന സംഗതി
നാം മുമ്പേ പ്രസ്താവിച്ചിട്ടുണ്ടു്. അനേകശതാബ്ദങ്ങ
ളായി ശോചനീയമാംവണ്ണം ഉപേക്ഷിക്കപ്പെട്ടുകിടന്നി
രുന്ന ഹിന്ദുജീവിതത്തെയും ആചാരമര്യാദകളേയും
പുതുതായി വാർത്തെടുക്കുകയെന്ന ആ മഹത്തായ ലക്ഷ്യം
സാധിക്കുന്നതിനു് തൻെറ പ്രസിദ്ധശിഷ്യനായ ശിവാ
ജിയുടെ സഹായത്തോടുകൂടി കൂടുതൽ ഉത്സാഹപൂർവ്വം
അടുത്തു പ്രവർത്തിച്ചതു് രാമദാസനാണു്. 'മഹാരാഷ്ട്ര'
എന്ന പത്രപംക്തികളിൽ ഏതാനും നാൾ മുമ്പു് ഒരു
ലേഖകൻ എഴുതിയിരുന്നതുപോലെ, ശിവാജി, ഊർജ്ജി
തവും ആജ്ഞാശക്തിയും കലന്ന ഒരു വ്യക്തിയായി
രുന്നു. ദേശീയോന്നമനമെന്ന ഈ പ്രവർത്തനത്തിനു്
അദ്ദേഹം പ്രദർശിപ്പിച്ച സ്വഭാവഗുണങ്ങൾ ഉത്കൃഷ്ട
ങ്ങളും വിഭിന്നങ്ങളുമായിരുന്നു. ഒരു സന്ന്യാസിയുടെ
അനാസക്തവീക്ഷണത്തോടു്, ഒരു മതപ്രചാരകൻെറ
ആവേശവും തത്ത്വചിന്തകൻെറ ദീർഘദർശിത്വവും, രാ
ഷ്ട്രീയനേതാവിൻെറ ശക്തമായ പ്രായോഗികബുദ്ധിയും
അദ്ദേഹം ഒന്നിച്ചുചേർത്തു. തൻെറ വ്യക്തിപ്രഭാവംകൊ
ണ്ടും പ്രബോധനങ്ങളുടെ ആവേശംകൊണ്ടും, രാമദാസനു
മാത്രമേ ആദരം ആർജ്ജിക്കാനും, മതത്തെ പുച്ഛിക്കുന്നവ
രിൽനിന്നുപോലും ബഹുമാനം നേടാനും കഴിഞ്ഞിരുന്നു
ള്ളു. തുക്കാരാമൻ, ഏകനാഥൻ, നാമദേവൻ മുതൽപേർ
ഇദ്ദേഹത്തിനൊപ്പം മഹാന്മാരായിരുന്നുവെങ്കിലും,
ഭക്തിപരവും ധാർമ്മികവുമായ ഉപദേശങ്ങൾ നൽകുന്ന
തിൽ മാത്രമായിരുന്നു അവരേർപ്പെട്ടിരുന്നതു്. അവർ
സമുദായത്തിൽനിന്നും അകന്നുപോയി; എന്നാൽ രാമ
ദാസൻ അതിനെ മാടിവിളിച്ചു. അവരേ അവരുടെ
അദ്ധ്യാത്മധ്യാനത്തിൽനിന്നും, മതപാതയിൽനിന്നും
പുറത്തുവരുത്താൻ പ്രയാസമായിരുന്നു. അതീന്ദ്രിയ
ധ്യാനത്തിൽ രാമദാസനും അവർക്കൊപ്പം സമർത്ഥനായി
രുന്നു; എന്നിട്ടും, സമുദായത്തിൻെറ ആവശ്യങ്ങൾക്കും,
ശാന്തിപ്രിയരായ ഹിന്ദുക്കളെ നിഷ്ഠുരണം ഉപദ്രവിച്ചു
കൊണ്ടിരുന്ന മുസ്ലിംകളുടെ നേരേ പൊരുതാൻ പ്രേരി
പ്പിക്കുന്നതിനു് വേണ്ട മനോവികാസവും അക്ഷീണ
മായ മനക്കരുത്തും അദ്ദേഹത്തിനുണ്ടായിരുന്നു. സമുദായ
ത്തിലെ പരസ്പരം കലഹിക്കുന്ന ഘടകങ്ങളെ, വിവേക
മുള്ള ഒരു പിതാവു് തൻെറ പൈതങ്ങളേ പോററുന്നതു
പോലെ, സുഗമമായും സമ്പൂർണ്ണമായും കൂട്ടിയിണക്കി
ക്കൊണ്ടു നടക്കാൻ അദ്ദേഹത്തിനു മാത്രമേ കഴിഞ്ഞിരു
ന്നുള്ളു; ജന്മനാ ഒരു ജനനേതാവായിരുന്ന അദ്ദേഹം
എന്നു് ഇതു തെളിയിച്ചു. അദ്ധ്യാത്മജ്ഞാനത്തിൻെറ
തുംഗതലത്തിൽനിന്നും, അദ്ദേഹത്തിൻെറ ശാന്തവും
വിശാലവുമായ ചിത്തത്തിനു്, സമുദായത്തിൻെറ നില
യിലേയ്ക്കു് ഇറങ്ങിവരാൻ കഴിഞ്ഞിരുന്നു; അന്നത്തെ
തീപിടിച്ച ദേശീയപ്രശ്നങ്ങളിൽ താല്പര്യംകൊള്ളുകയും
അതിനുശേഷം, അന്യൂനമായ സൗലഭ്യത്തോടും വികസ
നസാമർത്ഥ്യത്തോടുംകൂടി, അനേകവർഷങ്ങളിലെ നിരന്ത
രമായ തപസ്സുകൊണ്ടു് സമ്പ്രാപ്യമായ മണ്ഡലങ്ങളി
ലേയ്ക്കു് പറന്നുയരാനും കഴിഞ്ഞിരുന്നു. അനേകശതാ
ബ്ദങ്ങൾക്കിടയ്ക്കേ ഇത്തരം വ്യക്തികളെ കണ്ടെത്താൻ
സാധിക്കൂ; അദ്ദേഹത്തിൻെറ സന്ദേശം ശ്രവിക്കാൻ
ആയിരക്കണക്കിനാളുകൾ, സററാറയിലുള്ള അദ്ദേഹ
ത്തിൻെറ വസതിയിൽ തടിച്ചുകൂടിയിരുന്നുവെന്നതിൽ
ആശ്ചര്യപ്പെടാനൊന്നുമില്ല.

മഹാരാഷ്ട്രത്തിൽ ദേശീയത്വത്തിൻെറ കാലമായി
രുന്നു ഇതു്. നാം നേരത്തേ കണ്ടതുപോലെ ഇത്തവണ
സ്വരാജ്യസ്നേഹവും, മതാവേശവും പര്യായപദങ്ങളായി
രുന്നു; അക്കാലത്തെ ജനങ്ങളുടെ നിത്യജീവിതത്തിൽ
ദൃശ്യമായിരുന്ന ദേശീയാധഃപതനത്തിൻെറ നാനാ
ചിഹ്നങ്ങളാൽ, യോഗി രാമദാസൻെറ ദേശീയാഭിമാ
നബോധം ശക്തമായി ഉണർത്തപ്പെട്ടു. രാമദാസൻെറ
കാലത്തിനുമുമ്പുതന്നെ മുഹമ്മദീയർ ഇന്നാട്ടിലെ സം
സ്കാരത്തോടും നാഗരികതയോടും കാണിച്ചിരുന്ന അവ
ജ്ഞയിൽ, ഏതാനും ശ്രദ്ധാലുക്കളായ ആളുകൾ അസ
ഹ്യത കാണിച്ചിരുന്നു; ഈ അസഹ്യത വെറും നിശ്ചേ
ഷ്ടമായിരുന്നില്ല; ആശയത്തിൽ വളരെ ഉത്സാഹഭരിത
മായിരുന്നു അതു്. അതുകൊണ്ടു് മഹാരാഷ്ട്രത്തിൽ,
ദേശീയസ്വാതന്ത്ര്യസൂര്യൻെറ അരുണകിരണങ്ങൾ
തോരണാക്കുന്നുകളിൽ (തോരണാക്കോട്ടയായിരുന്നു

ശിവാജി ആദ്യം കീഴടക്കിയതു്) പതിച്ചപ്പോൾ, യോഗി രാമദാസൻ തന്റെ തീർത്ഥാടനം അവസാനിപ്പിച്ചു് ദേശധർമ്മത്തിൽ ജനങ്ങൾക്കു് കൂടുതൽ ആവേശം ഉളവാക്കുന്നതിനു് ഒരു പ്രബലമായ മതസംഘടന സ്ഥാപിക്കുന്നതിനായി മഹാരാഷ്ട്രത്തിൽ വന്നെത്തിയതിൽ അദ്ഭുതത്തിനവകാശമില്ല.

ശ്രീ ശങ്കരാചാര്യരുടെ കാലത്തിനുശേഷം ഒരിക്കലും മതപ്രചരണത്തിനു് പ്രബലമായ ഒരു സംഘടനയുണ്ടാക്കുന്ന കാര്യം ആരും ആലോചിച്ചിട്ടില്ല. ശങ്കരാചാര്യരുടെ സംഘടനയിൽനിന്നും രാമദാസന്റെ സംഘടന പല സംഗതികളിലും ഭിന്നമായിരുന്നു. ശങ്കരൻ വിദ്വാന്മാരോടൊപ്പമേ പ്രവർത്തിച്ചുള്ളു. അക്കാലത്തു നിലവിലുണ്ടായിരുന്ന അവൈദികസമ്പ്രദായങ്ങളെ താൻ നൽകിയ നൂതനജ്ഞാനകവചംകൊണ്ടു് വിജയപ്രദമായി നേരിടുന്നതിനു് ഒരു സംഘം പണ്ഡിതന്മാരെ നിർമ്മിക്കുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ ഉന്നം. എന്നാൽ രാമദാസന്റെ ഉദ്ദേശം മസ്തിഷ്കത്തേ സമ്മതിപ്പിക്കുകയോ മോഹിപ്പിക്കുകയോ ആയിരുന്നില്ല, ജനങ്ങളുടെ ഹൃദയത്തെ കവരുകയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അദ്ദേഹം സാമാന്യജനങ്ങളുടെ ഇടയിൽ പ്രവർത്തിക്കാൻ ശ്രമിച്ചു. ഹിന്ദുക്കളെയെല്ലാം ഒരേ കൊടിക്കീഴിൽ ഒന്നിപ്പിക്കാൻ അദ്ദേഹത്തിന്റെ സംഘടന പരിശ്രമിച്ചു; ഇൻഡ്യാ ഉപദ്വീപു മുഴുവൻ അതു വ്യാപിച്ചിരുന്നു. നൂറുകണക്കിനു മഠങ്ങൾ സ്ഥാപിക്കപ്പെട്ടു; നാടിന്റെ നാനാഭാഗങ്ങളിലും ജനങ്ങളെ ഉണർത്തുന്ന ജോലി, അതിനായി പ്രത്യേകം പരിശീലിപ്പിക്കപ്പെട്ടവരും ഉത്സാഹഭരിതരും ബുദ്ധിമാന്മാരുമായ ശിഷ്യന്മാരേ ഏല്പിച്ചു. ഇതിന്നാദ്യമായി പ്രായോഗികമായ ലൗകികപരിജ്ഞാനം നിന്ദിക്കപ്പെട്ടില്ല, അതിനാൽ മഹത്തായ ആ സംഘടനയുടെ മുഖ്യമതഗ്രന്ഥങ്ങളിലൊന്നായ ദശബോധത്തിൽ സ്വശിഷ്യന്മാരുടെ മാർഗ്ഗദർശനത്തിനായി രാജനീതിയേക്കുറിച്ചും മതത്തേക്കുറിച്ചും അതിവിശദമായ നിർദ്ദേശങ്ങൾ നൽകിയിരിക്കുന്നതു നാം കാണുന്നു.

നേരത്തേ പ്രസ്താവിച്ചതുപോലെ, അദ്ദേഹത്തിന്റെ സംഘടനയുടെ ലക്ഷ്യം, ഹിന്ദുക്കളെ ഒരേ കൊടിക്കീഴിൽ, ഈശ്വരപ്രേമത്തിന്റെ തണലിൽ അണിനിരത്തുകയെന്നുള്ളതായിരുന്നു. വിഭിന്നജാതികൾ തമ്മിലുള്ള അല്പാല്പങ്ങളായ വ്യത്യാസങ്ങളെ മറന്നു് ഹിന്ദുമതത്തിന്റെ വിവിധഭാവങ്ങളിലും കാണുന്ന പൊതുതത്ത്വങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കണം. ദേശീയധർമ്മത്തെ ഉയർത്തിപ്പിടിക്കേണ്ട ആവശ്യം, ഹിന്ദുമതത്തിലെ പരസ്പരം കലഹിക്കുന്ന ഘടകങ്ങളെ ഒരു പൊതുബന്ധത്തിൽ ഒരുമിച്ചുചേർക്കാൻ സഹായിച്ചു; ഈ പ്രസ്ഥാനം ദേശീയസ്വാതന്ത്ര്യത്തിനായുള്ള സമാരംഭവുമായി യോജിച്ചതും, അതിന്റെ പിൻബലത്തോടുകൂടിയതുമായിരുന്നു. വാസ്തവത്തിൽ സ്വദേശാഭിമാനവും മതവും ഈ സന്ദർഭത്തിൽ മഹാരാഷ്ട്രീയരുടെ സ്വഭാവത്തെ രൂപീകരിക്കുന്നതിനു് ഏകോപിച്ചു; രാഷ്ട്രീയ പുനർജീവനത്തിനും രാജ്യങ്ങൾ ഒന്നൊന്നായി കൈയ്യടക്കുന്നതിനും മിക്കവാറും ശൂന്യതയിൽനിന്നും ഒരു മഹത്തായ രാജ്യം സ്ഥാപിക്കുന്നതിനും അതവരെ സഹായിച്ചു. മതനേതാക്കന്മാർ ഗാഢമായ സ്വദേശാഭിമാനമുള്ളവരും, രാഷ്ട്രീയരംഗത്തു പ്രവർത്തിച്ചിരുന്നവർ തീവ്രമായ മതാഭിമാനമുള്ളവരും ആയിരുന്നുവെന്നു മാത്രമല്ല, അക്കാലത്തേ മഹാരാഷ്ട്രീയദേശാഭിമാനം, ദേശീയജീവിതത്തെ സമഗ്രമായി പുതുക്കിവാക്കുന്നതിനുതന്നെ പ്രയത്നിച്ചു. ജനങ്ങളുടെ ആചാരാനുഷ്ഠാനങ്ങളിൽ മുഹമ്മദീയഭരണാധികാരികളുടെ പലതരത്തിലുള്ള ആചാരങ്ങളും കടന്നുകൂടിയിരുന്നു; ഇന്നിപ്പോൾ അഭ്യസ്തവിദ്യരായ ആളുകൾ പാശ്ചാത്യജനതകളുടെ നടപ്പും എടുപ്പും കണ്ണുമടച്ചു് അനുകരിക്കുന്നതുപോലെ, അതവരെ മുഹമ്മദീയരുടെ പതിവുകളും രീതികളും പകർത്താൻ നിർബ്ബന്ധിച്ചു. അതിനാൽ യോഗി രാമദാസന്റെ ആഗ്രഹം, ഹൈന്ദവാദർശങ്ങളേയും ആചാരങ്ങളേയും അവയുടെ പുരാതനമഹിമയിൽ പുനഃസ്ഥാപിക്കണമെന്നായിരുന്നു. മഹാരാഷ്ട്രഭാഷയിൽ കടന്നുകൂടിയിരുന്ന അറബിയും പേർഷ്യനും വാക്കുകൾ പിഴുതുകളയുന്നതിൽ ശിവാജിയുടെ ആസ്ഥാനപണ്ഡിതന്മാർ വ്യാപൃതരായിരുന്നപ്പോൾ, മുഹമ്മദീയരുമായുള്ള സമ്പർക്കംമൂലം മോശമായിത്തീർന്നിരുന്ന ദേശീയാചാരങ്ങളിലും അവയിലെ വൈദേശികാശയങ്ങൾ തള്ളി, ഹൈന്ദവാശയങ്ങൾ വളർത്തുന്നതിലും രാമദാസൻ ശ്രദ്ധ പതിപ്പിച്ചു; ഇങ്ങനെ ഇത്രനാളും അവഗണിക്കപ്പെട്ടുകിടന്നിരുന്ന ഹൈന്ദവജീവിതവും ആചാരങ്ങളും പരിഷ്കരിക്കുകയെന്ന കൃത്യം ഏറ്റെടുത്ത ഏകമഹാപുരുഷൻ രാമദാസനാകുന്നു.

ജനഹൃദയങ്ങളെ ഇത്രയേറെ വശീകരിക്കുകയും, ഒരു മഹത്തായ ജനതയെ കെട്ടിപ്പടുക്കുന്നതിനു് ഒത്തൊരുമിക്കാൻ അവരെ പ്രേരിപ്പിക്കുകയും ചെയ്ത രാമദാസസന്ദേശത്തിന്റെ സ്വഭാവമെന്തായിരുന്നു ? അതു സരളവും ഉത്സാഹദായകവുമായിരുന്നു. ദുർബ്ബലചിത്തരോടും വിഷാദാത്മകരോടും നിർജ്ജീവമാനസരോടും അദ്ദേഹത്തിനു് സഹതാപമുണ്ടായിരുന്നില്ല. ബലമെന്ന ആശയത്തിന്റെ വക്താവായിരുന്നു അദ്ദേഹം. ആശാസന്ദേശത്തിന്റെ പ്രവാചകനായിരുന്നു അദ്ദേഹം. 'ബലം നേടുക' അദ്ദേഹം പറയാറുണ്ടു്, 'സ്വതന്ത്രമായി ചിന്തിക്കാനുള്ള ശക്തി, സധൈര്യം സംസാരിക്കാനുള്ള ശക്തി, ധീരമായി പ്രവർത്തിക്കാനുള്ള ശക്തി, നേടുവിൻ. ചിന്താദാസ്യത്തേ അദ്ദേഹം വെറുത്തു. ബുദ്ധിയുടെ അടിമത്തം അദ്ദേഹത്തിനു് ദുസ്സഹമായിരുന്നു. 'വിശ്വസിക്കരുതൊരിക്കലും, സർവ്വവും പരിശോധിച്ചുനോക്കുവിൻ,' എന്നാണദ്ദേഹം പറഞ്ഞതു്. നിരാശപ്പെടരുതു്, ഓരോരുത്തനും തന്നുള്ളിൽ അപാരമായ സാമർത്ഥ്യങ്ങൾ കുടികൊള്ളുന്നുണ്ടു്. പലരിലുമതു് മറഞ്ഞുകിടക്കുന്നുവെന്നേയുള്ളു. ദിവ്യദീപംകൊളുത്തു, നിങ്ങൾക്കെന്തും സാധിക്കും. തോറ്റുതൊപ്പിയിട്ടു് പെണ്ണുങ്ങളെപ്പോലെ കിടന്നു കരയരുതു്. അരുതു്, ലോകം മുഴുവൻ നിങ്ങൾക്കെതിരായി നിലകൊണ്ടാലും, മലപോലെ പെരുത്ത പ്രയാസങ്ങൾ നേരിട്ടാലും, ഒരിക്കലുമരുതു്. പ്രയാസങ്ങൾ ഈശ്വരന്റെ സഹായഹസ്തമാണു്. ഈശ്വരേ

ച്ഛയേ അനുസരിക്കുക. സശ്രദ്ധം അനുസരിക്കുക, അ ല്ലാതെ, മനമില്ലാമനമോടേ അല്ല. അദ്ദേഹം നിങ്ങളേ ലക്ഷ്യത്തിലേയ്ക്കു നയിച്ചുകൊണ്ടിരിക്കുന്നു. വഴി പൂ വി തറിയതല്ലെങ്കിലെന്തു് ? പ്രത്യുത, ജീവിതത്തേ ഒരു പട ക്കളമായി കരുതുക; പേടിച്ചരണ്ട നെഞ്ചോടേ പോക്ക് ളത്തിലെത്തുവോൻ ശപ്പൻ. ശക്തരാകുവിൻ; ബലമാണു ജീവിതം; ദൗർബ്ബല്യം മൃത്യുവും. ലൗകികകാര്യങ്ങളി ലേ ഏകാഗ്രതപോലും ഒരു തരം തപസ്സാണു്. ഭൗതിക മഹത്വംപോലും ആധ്യാത്മികമായ ഒരു നേട്ടമാണു്. സമുദായത്തേ വെറുക്കരുതു്. സർവ്വാത്മനാ സമുദായത്തെ സേവിക്കുക; സമുദായസേവ ഈശ്വരസേവയുടെ പര്യാ യമാകുന്നു. ഓരോരുത്തരേയും അവരുടെ ആദർശങ്ങളിൽ ക്കൂടി സമീപിക്കുക. സമുദായത്തേ ഉത്തരോത്തരം മുമ്പോട്ടു നയിക്കുക. വ്യത്യാസങ്ങളേ വിസ്മരിക്കുക; ഒരിക്കലും അവയേ എടുത്തെടുത്തു പറയരുതു്. അവയെ പ്പോഴുമുണ്ടായിരിക്കും. അവക്കു് സഹായകമായ ആശ യങ്ങൾ നൽകാൻ കഴിവുള്ളയാളാണു് യഥാർത്ഥനേതാ വു്. ജീവിതം ഹ്രസ്വമാണു്. ജീവിതം നശ്വരമാണു്. മൃത്യു വാതിൽക്കൽ മുട്ടുന്നു. ഏതു നേരത്തും അതിനേ നേരിടാൻ തയ്യാറായിരിക്കുവിൻ; എന്നാൽ പ്രാണൻ നിലനില്ക്കുന്നിടത്തോളംകാലം, അതിനേ ആത്മോദ്ധര ണത്തിനായി സമർപ്പിക്കുക; സമുദായസേവനത്തിനും ഈശ്വരോപാസനയ്ക്കുമായി സമർപ്പിക്കുവിൻ.'

അദ്ദേഹത്തിൻെറ ബൃഹത്തായ ഉപദേശങ്ങളുടെ ഒരു സംക്ഷേപം മുകളിലുദ്ധരിച്ചതിൽനിന്നും കിട്ടും. അതു് ധീരതയുടേയും, ശക്തിയുടേയും ആശയുടേയും ഒരു സ ന്ദേശമാണു്. ഈ സന്ദേശമാണു് ജനങ്ങളിൽ ആവേ ശം ഉണർത്തിയതും, അവസാനം വിദേശാധിപത്യ ത്തിൽനിന്നും മോചനം നേടിക്കൊടുത്തതും.

ഹൈന്ദവജീവിതത്തിൻെറയും ആചാരങ്ങളുടെയും മേൽ വിദേശാദർശങ്ങളും നടപടികളും ഇക്കാലത്തു് ചെ ലുത്തുന്ന സ്വാധീനതയും, പതിനേഴാം നൂററാണ്ടിലെ സ്ഥിതിഗതികളും തമ്മിലുള്ള സാദൃശ്യം വ്യക്തമാകു ന്നതിനു് രാമദാസയോഗിയുടെ മേൽപറഞ്ഞ സ്വഭാവ വിശേഷങ്ങൾ കുറെ വിസ്തരിച്ചു് പ്രതിപാദിക്കേണ്ടതാ യി വന്നു; ഇന്നത്തെ ഹൈന്ദവജീവിതത്തേയും ആചാ രങ്ങളേയും അതുമാതിരി പരിഷ്ക്കരിക്കുന്നതിനു് അത്തര മൊരു മഹാപുരുഷൻെറ ആവശ്യത്തേ വ്യക്തമാക്കുന്നതി നും അതു് ആവശ്യമായ്‌വന്നു. ലോകമാസകലം സ നാതനധർമ്മത്തിൻെറ പൂർവ്വമഹിമ പുനഃസ്ഥാപിക്കുന്ന തിൽ, നമ്മുടെ ഗുരുദേവൻ ശ്രീരാമകൃഷ്ണനും, അദ്ദേഹ ത്തിൻെറ ശിഷ്യോത്തമനായ വിവേകാനന്ദസ്വാമിയും അത്തരമൊരു മഹാത്മാവിനോടു് വലിയ സാദൃശ്യം വഹിക്കുന്നുണ്ടെന്ന കാര്യത്തിൽ സന്ദേഹമില്ല. ശ്രീരാമ കൃഷ്ണപരമഹംസൻ, തന്നെ സമീപിക്കുന്നവരോടെല്ലാം സ്വയം പൂർണ്ണരായിത്തീരുന്നതിനു് തീവ്രഭക്തി പുല ർത്തേണ്ടതിൻെറയും സന്മാർഗ്ഗനിഷ്ഠ വളർത്തേണ്ടതിൻെറയും ആവശ്യത്തേക്കുറിച്ചു് ഉപദേശിക്കാറുണ്ടു്. എന്നിരുന്നാ ലും, ജനസാമാന്യം ചെന്നു് പതിച്ചിരുന്ന നിസ്സഹാ യാവസ്ഥയിൽ അദ്ദേഹത്തിൻെറ ഹൃദയം അനുതാപം

പൂണ്ടു: തൻെറ ശിഷ്യവര്യനായ വിവേകാനന്ദനെ, ജനങ്ങളേ ഉയർത്തുന്നതിനുള്ള ഉപായം കണ്ടുപിടിക്കുന്ന തിനുള്ള ചുമതല ഏല്പിക്കാതെ അദ്ദേഹത്തിനു് മനസ്സ മാധാനമുണ്ടായില്ല. തന്നെ ഭരമേല്പിച്ച വേലയുടെ വലിപ്പമോർത്തു നിരാശനാകുമ്പോഴും, അതിൽ താല്പര്യം കുറയുമ്പോഴും ഗുരുദേവൻ മുമ്പിലെത്തി തൻെറ ദൗർബ്ബ ല്യത്തെക്കുറിച്ചു് മെല്ലെ ശാസിക്കുകയും സ്വപ്രവൃത്തി തുടന്നുകൊണ്ടുപോകുന്നതിനു് സ്വാമിജിക്കു് ഉത്സാഹ വും ആശയും അരുളുകയും ചെയ്യാറുണ്ടു് എന്നും പറയ പ്പെടുന്നു. ലോകമെങ്ങുമുള്ള ജനങ്ങളുടെ സ്ഥിതിഗതി കൾ കണ്ടു മനസ്സിലാക്കി, തദ്വാരാ ഭാരതജനതയേ അവക്കു നഷ്ടപ്പെട്ടുപോയ പഴയ ആധ്യാത്മികമഹത്വ ത്തിലേയ്ക്കു് തിരിച്ചുകൊണ്ടുവരാനുള്ള ഉപായം കണ്ടുപി ടിക്കുന്നതിനുള്ള ഈ ഭാരമാണു് സ്വാമിജിയേ പാശ്ചാ ത്യദേശങ്ങളിലേയ്ക്കു് കൊണ്ടുപോയതു്. അദ്ദേഹത്തിനു ലഭിച്ച അനുഭവങ്ങളുടെ ഫലം, അദ്ദേഹം ഇന്ത്യയിൽ തിരിച്ചെത്തിയപ്പോൾ, കൊളംബോമുതൽ അൽമോറ വരെയുള്ള വിജയയാത്രയിൽ ചെയ്ത പ്രഭാഷണങ്ങളി ലും പ്രസംഗങ്ങളിലും, നമ്മുടെ മാർഗ്ഗദർശനത്തിനായി വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടു്. ആ പ്രസംഗങ്ങളി ലും ഉപദേശങ്ങളിലുംനിന്നു്, ജനസാമാന്യത്തേ ഉയ ർത്തുന്നതിനുള്ള ഉപായം, പതിനേഴാം ശതകത്തിൽ ശ്രീ രാമദാസൻ പ്രയോഗിച്ച ഉപായങ്ങളോടു് ഒട്ടു മുക്കാലും സമാനമായിരുന്നുവെന്നു കാണാം; സ്വാമിജി യുടെ സന്ദേശം സരളവും അതുപോലെ ബലത്തി ൻെറയും ആശയുടെയും ആയിരുന്നു എന്നും കാണാം. രാമദാസനെപ്പോലെ അദ്ദേഹത്തിനും ദുർബ്ബലവും വി ഷാദാത്മകവുമായതിനോടൊന്നും സഹതാപമുണ്ടായി രുന്നില്ല. മഹാരാഷ്ട്രജനതയെ ഏകോപിപ്പിക്കുന്ന തിനു് പൊതുവായ ഈശ്വരഭക്തിയേ രാമദാസൻ പ്രചരിപ്പിച്ചപ്പോൾ, സ്വാമിജി ഒരടികൂടി മുമ്പോട്ടു പോയി, സകലരുടെ ഹൃദയത്തിലും ഗൂഢമായിക്കിട ന്നിരുന്ന ദിവ്യത്വത്തെ കാണിച്ചുകൊടുത്തു. അവർ വീണു കിടന്നിരുന്ന നിരാശാഗർത്തത്തിൽനിന്നും അവ രേ ഉയർത്തുന്നതിനും, അവക്കു നഷ്ടപ്പെട്ടുപോയ വിശ്വാ സം വീണ്ടെടുക്കുന്നതിനും അവരുടെ ഹൃദയത്തിൽ ബലം പകന്നുകൊടുക്കുന്നതിനും, ഈ സന്ദേശം പ്രചരി പ്പിക്കേണ്ടതു് എത്രയും ആവശ്യമാണെന്നുള്ളതും അദ്ദേ ഹം കാണിച്ചു. യാതൊരു സംശയത്തിനും ഇടവരാത്ത വാക്കുകളിൽ വീണ്ടും വീണ്ടും അദ്ദേഹം പറയുകയുണ്ടാ യി: ''നമുക്കു് നമ്മിലുള്ള വിശ്വാസം നഷ്ടപ്പെട്ടു. നാം നമ്മുടെ ആത്മവീര്യം മറന്നുകളഞ്ഞു. നൂററാണ്ടുകളായി അധഃപ്പതനത്തിൻെറ പാഠങ്ങൾ ജനങ്ങളേ പഠിപ്പിച്ചു. അവരേക്കൊണ്ടു് ഒന്നിനും കൊള്ളുകയില്ല എന്നവരോടു് ഓതിക്കൊടുത്തു. അവർ മിക്കവാറും മൃഗങ്ങളായിത്തീരു ന്നതുവരെ ശതാബ്ദങ്ങളായി അവരേ അങ്ങനെ പറഞ്ഞു ഭയപ്പെടുത്തിയിരുന്നു. ആത്മാവിനെക്കുറിച്ചു കേൾക്കാൻ അവരെ ഒരിക്കലും അനുവദിച്ചില്ല. അവർ ആത്മാവിനെ ക്കുറിച്ചു കേൾക്കട്ടെ — മരിക്കാത്തതും ജനിക്കാത്തതുമായ ആത്മാവു് — വാളിനു് മുറിക്കാനാവാത്തതും, അഗ്നിക്കു

രിക്കാനൊക്കാത്തതും, വായുവിനു വരട്ടാൻ സാധിക്കാത്തതും, അമരവും, ആദ്യന്തശൂന്യവും, പരമപവിത്രവും, സർവ്വശക്തവും സർവ്വവ്യാപകവുമായ ആത്മാവ് സകലരുടെ ഉള്ളിലും,ഏററവും താണവരിൽപോലും,ഉണ്ടെന്ന് അവർ കേൾക്കട്ടെ. അവക്ക് ആത്മവിശ്വാസം ഉണ്ടാകട്ടെ. ഒരിംഗ്ലീഷുകാരനും ഇൻഡ്യക്കാരനും തമ്മിലുള്ള വ്യത്യാസമെന്താണ്? ഇംഗ്ലീഷുകാരൻ തന്നിൽ വിശ്വസിക്കുന്നു; ഇൻഡ്യാക്കാരൻ വിശ്വസിക്കുന്നില്ല. എണ്ണത്തിൽ മുപ്പത്തിമൂന്നുകോടി വരുന്ന നാം കഴിഞ്ഞ ഒരായിരം കൊല്ലമായി ഒരു പിടി വിദേശികളുടെ — വീണു കിടക്കുന്ന നമ്മുടെ മെയ്മേൽക്കൂടി മെതിച്ചുപോകാൻ ഒരുമ്പെടുന്ന ഏതെങ്കിലും വിദേശികളുടെ — ഭരണത്തിൻ കീഴിലായിരിക്കാൻ എന്താണ് കാരണം? കാരണം, അവക്ക് അവരിൽ വിശ്വാസമുണ്ടായിരുന്നു, നമുക്കുണ്ടായിരുന്നില്ല. വിശ്വാസം, ആത്മവിശ്വാസം, ഈശ്വരവിശ്വാസം, ഇതാണ് മഹത്വത്തിൻെറ രഹസ്യം. ഇംഗ്ലീഷുകാരൻ തന്നിൽ വിശ്വസിക്കുന്നു, തനിക്കെന്തും ചെയ്യാൻ സാധിക്കും എന്നു വിശ്വസിക്കുന്നു. അതവനുള്ളിലുള്ള ഈശ്വരനെ പുറത്തുകൊണ്ടുവരുന്നു; അങ്ങനെ അവനു വേണമെന്നു തോന്നുന്നതൊക്കെ അവന് ചെയ്യാൻ സാധിക്കുന്നു. നിങ്ങളെക്കൊണ്ടൊന്നിനും കൊള്ളുകയില്ല എന്ന് നിങ്ങളെ പഠിപ്പിച്ചു,ഓതിത്തന്നു; നാൾതോറും നിങ്ങൾ കൊള്ളരുതാത്തവരും ആയിത്തീരുന്നു. നമുക്കു വേണ്ടതു് ബലമാണ്; അതിനാൽ നിങ്ങളിൽ തന്നെ വിശ്വാസമുള്ളവരായിരിക്കുവിൻ. നാം ദുർബ്ബലരായിപ്പോയി. നാം നെടുനാൾ കരഞ്ഞുകഴിഞ്ഞു. കരച്ചിലൊക്കെ മതി. കാലിൽ നിവർന്നുനിന്ന് ആണുങ്ങളാകുവിൻ. പൗരുഷമരുളുന്ന ഒരു മതമാണ് നമുക്കു വേണ്ടതു്. പൗരുഷം തരുന്ന സിദ്ധാന്തങ്ങളാണ് നമുക്കാവശ്യം. സർവ്വവിധത്തിലും പൗരുഷമുണ്ടാക്കുന്ന വിദ്യാഭ്യാസമാണു നമുക്കു വേണ്ടതു്. സത്യത്തിൻെറ ഉരകല്ലിതാണ് — കായികമായോ, ബുദ്ധിപരമായോ, ആദ്ധ്യാത്മികമായോ, നിങ്ങളെ ദുർബ്ബലമാക്കുന്നവയൊക്കെ വിഷംപോലെ വർജ്ജിക്കുക; അതിൽ ജീവനില്ല; അതു സത്യമാകാൻ വയ്യ. സത്യം ശക്തിദായകമാണ്, സത്യം പവിത്രതയാണ്, സത്യം ജ്ഞാനമാണ്. സത്യം ശക്തിദായകമായിരിക്കണം, പ്രകാശമരുളുന്നതാവണം; ജീവൻ നൽകുന്നതാവണം. നിങ്ങളിൽത്തന്നെ വിശ്വസിക്കുവിൻ; ആ വിശ്വാസത്തിൽ നിലയുറപ്പിക്കുവിൻ, ബലവാന്മാരാകുവിൻ. അതാണ് നമുക്കു വേണ്ടതു്. ഇരുമ്പുപോലുള്ള മാംസപേശികളും, ഉരുക്കുപോലുള്ള സ്നായുക്കളുമാണ് നമ്മുടെ രാജ്യത്തിനിന്നാവശ്യം; അപ്രതിരോധ്യമായ മനക്കരുത്തു്, പ്രപഞ്ചത്തിൻെറ ഗൂഢതലങ്ങളിലേയ്ക്കും രഹസ്യങ്ങളിലേയ്ക്കും തുളച്ചുകയറുന്ന ഇച്ഛാശക്തി, ഏതെങ്കിലും തരത്തിൽ ആഴിക്കടിയിൽ മരണത്തേ മുഖത്തോടുമുഖംനോക്കിയിട്ടുപോലും സ്വോദ്ദേശ്യം നിറവേററാൻ കഴിവുററ ഉൾക്കരുത്തു്, അതാണ് നമുക്കുവേണ്ടതു്.' ഇതുമാതിരി ആത്മോത്തേജകങ്ങളായ ഉപദേശങ്ങൾ, സ്വാമിജി ഇൻഡ്യയുടെ പല ഭാഗത്തും പലക്കും നൽകുകയുണ്ടായി; ആവക ആശയങ്ങൾക്ക് പ്രായോഗികരൂപംകൊടുക്കുന്നതിനു് ചില നിശ്ചിതസംഘടനകൾ ഏർപ്പെടുത്തണമെന്ന് അദ്ദേഹത്തിന്ന് ഉദ്ദേശമുണ്ടായിരുന്നു; എന്നാൽ ഭാരതത്തിൻെറ നിർഭാഗ്യമെന്നു പറയട്ടെ,അദ്ദേഹത്തിൻെറ ആദേശങ്ങൾ നടപ്പിൽ വരുത്താൻ ജനങ്ങൾ സന്നദ്ധരായിരുന്നില്ല. ഇതു കാണുമ്പോൾ, അദ്ദേഹം ഒരു കാൽ നൂററാണ്ടുമുമ്പേ ജനിച്ചുപോയില്ലേ എന്നു തോന്നിപ്പോകുന്നു. എന്നാലും, ഈ ആശയങ്ങൾ ഭാരതസമുദായങ്ങളിലും, ഭാരതത്തിനു് പുറത്തുപോലും മെല്ലെ വ്യാപിക്കുന്നതായി കാണാൻ കഴിയും. നമ്മുടെ വേദാന്തത്തിൻെറ മഹിമയേ പൊതുജനങ്ങളെ പറഞ്ഞു മനസ്സിലാക്കുകയും, വർഗ്ഗവർണ്ണവ്യത്യാസം കൂടാതെ ഭഗവത് പ്രേമമെന്ന കൊടിക്കീഴിൽ അവരേ ഒരുമിച്ചുചേർക്കുകയും, നമ്മുടെ സമുദായഘടനയിൽ കടന്നുകൂടി അതിൻെറ പാരമ്പര്യങ്ങളേ കാർന്നുതിന്നുകയും, പ്രാണശക്തിയെ ഊററിക്കുടിക്കുകയും ചെയ്യുന്ന അനാശാസ്യങ്ങളായ വൈദേശികാശയങ്ങളേ സമുദായശരീരത്തിൽ നിന്നും പിഴുതെറിയുകയും ചെയ്യേണ്ട ഭാരം ശ്രീരാമകൃഷ്ണൻെറയും സ്വാമി വിവേകാനന്ദൻെറയും ശിഷ്യന്മാരുടെ ചുമലുകളിലാണ് വന്നുചേരേണ്ടതു്; ജനതതിയേ ഒന്നിച്ചുചേർത്തു്, അവരിൽ തങ്ങളുടെ ദേശീയസംസ്കാരത്തിലും പാരമ്പര്യങ്ങളിലും ഒരു അഭിമാനബോധം ഉളവാക്കുകയെന്ന കൃത്യം രാമകൃഷ്ണവിവേകാനന്ദസംഘം ഏറെറടുക്കേണ്ടതും കാലക്രമേണ ഫലപ്രാപ്തിയിൽ എത്തിക്കേണ്ടതുമാകുന്നു.

ശിവാജി രാമദാസനെ എന്തുമാതിരി മതിപ്പോടും ആദരത്തോടുംകൂടിയാണ് കരുതിപ്പോന്നിരുന്നതെന്നുള്ളതിന്, ചുരുക്കം ചില സംഭവങ്ങൾ വിവരിക്കാം. രാമദാസനിൽനിന്നും മന്ത്രദീക്ഷ ലഭിച്ചതിനുശേഷം ശിവാജി കൊട്ടാരത്തിലേയ്ക്കു മടങ്ങി; ആഴ്ചയിലൊരിക്കൽ, എല്ലാ വ്യാഴാഴ്ചയും ഗുരുവിനെക്കണ്ട്, സകല കാര്യങ്ങളിലും അദ്ദേഹത്തിൻെറ ഉപദേശം ശ്രവിക്കുകയെന്ന ഒരു പതിവ് അദ്ദേഹം വെച്ചിരുന്നു. എന്തെങ്കിലുമൊരു കാര്യത്തിനു പുറപ്പെടുന്നതിനുമുമ്പ് ശിവാജി രാമദാസിനോട് ആലോചിക്കാറുണ്ടായിരുന്നു. ഒരിക്കൽ അദ്ദേഹത്തിൻെറ തലസ്ഥാനം മുഹമ്മദീയരാൽ ആക്രമിക്കപ്പെട്ടതുകൊണ്ട് അദ്ദേഹത്തിനു് തൻെറ പ്രതിവാരസന്ദർശനത്തിനുപോകാൻ നിവൃത്തിയില്ലാതെവന്നു. അതു ശിവാജിയെ വ്യാകുലനും അസ്വസ്ഥനുമാക്കി. രാമദാസൻെറ അടുക്കൽ പോകാൻ അദ്ദേഹം പല ഉപായങ്ങളുമാലോചിച്ചു; എന്നാൽ ശത്രു വളരെ പ്രബലനായിരുന്നു; അതിനാൽ തല്ക്കാലം ഉദ്ദേശം ഉപേക്ഷിക്കുകയാണ് നല്ലതു്, പ്രാണൻ പണയത്തിലാക്കരുതു് എന്ന് എല്ലാവരും ഉപദേശിച്ചു. എന്നിട്ടും ശിവാജി അതു് സ്വീകരിക്കാൻ കൂട്ടാക്കിയില്ല; പക്ഷേ അപ്രകാരം ശ്രമിക്കുന്നതു് നിഷ്പ്രയോജനമാണെന്ന് കാണുകയും ചെയ്തു. കൊടിയ നിരാശയിൽ, സർവ്വസമക്ഷം താനൊന്നും ചെയ്യുകയില്ലെന്ന്, രാമദാസനോട് ആലോചിക്കാതെ ശത്രുവിൻെറ ആക്രമണത്തിനെതിരായി ഒരു ചെറുവിരൽപോലും അനക്കുകയില്ലെന്ന്,അദ്ദേഹം

ശപഥംചെയ്തു. ഇപ്രകാരം നിശ്ചയം ചെയ്തു്, സ്വന്തം മുറിയിലേയ്ക്കു പോകുന്നതിനായി, അദ്ദേഹം സഭയിൽ നിന്നും പുറപ്പെട്ടു; അപ്പോൾ അവിടെ കൂടിയിരുന്നവരേയെല്ലാം അദ്ഭുതപ്പെടുത്തുമാറു് പെട്ടെന്നു് രാമദാസൻ അവിടെ പ്രത്യക്ഷപ്പെട്ടു. ശിവാജിയുൾപ്പെടെ എല്ലാവരും അദ്ദേഹത്തിൻെറ മുമ്പിൽ നമസ്കരിച്ചു. രാമദാസൻ അവരെ അനുഗ്രഹിച്ചു. എന്നിട്ടു് ശിവാജിയോടു്, ഇനിമേലാൽ, ഇതുമാതിരി ശപഥമൊന്നും ചെയ്യരുതു്, എന്തെന്നാൽ താൻ വളരെ അകലെയായിരിക്കാം, അദ്ദേഹത്തിൻെറ ആഗ്രഹം സാധിക്കാൻ കഴിഞ്ഞില്ലെന്നുവരാം എന്നു പറഞ്ഞു. പക്ഷേ, ചുററുപാടുകളെങ്ങനെയിരുന്നാലും, എപ്പോഴും രാമദാസനുമായി ആലോചിച്ചേതീരൂ എന്നു് ശിവാജി നിർബ്ബന്ധം പിടിച്ചു. ശിവാജിയുടെ ഭക്തിയിൽ രാമദാസൻ സന്തുഷ്ടനായെങ്കിലും, അങ്ങനെ ചെയ്യരുതു് എന്നും, എന്തിനേക്കുറിച്ചെങ്കിലും എപ്പോഴെങ്കിലും സംശയമുദിച്ചാൽ ഭവാനീദേവിയുടെ ഇച്ഛയന്വേഷിക്കുകയാണു വേണ്ടതെന്നും ഉപദേശിച്ചു. ദേവി തനിക്കു ദർനമരുളിയില്ലെങ്കിൽ എന്തു ചെയ്യണമെന്നു് ശിവാജി ചോദിച്ചു. ദേവിയുടെ ഇച്ഛയെന്താണെന്നു് നിർണ്ണയിക്കുന്നതിനു ചെയ്യേണ്ട ചില കാര്യങ്ങൾ — എങ്ങനെ കുളിക്കണം, എപ്രകാരം ഉപവസിക്കണം, ഉറക്കമിളക്കണം, ചോദ്യങ്ങളും ചോദ്യങ്ങൾക്കു് ശിവാജിയിൽ കൂടി അദ്ദേഹത്തെ ഒരു സമാധ്യവസ്ഥയിൽ ആവേശിപ്പിച്ചിട്ടു് ദേവി നൽകുന്ന ഉത്തരങ്ങളും എഴുതിയെടുക്കുന്നതിനു് രണ്ടുപേരേ സമീപത്തു് നിർത്തേണ്ട ആവശ്യം എന്നിവയെക്കുറിച്ചെല്ലാം—ചില നിശ്ചിതനിർദ്ദേശങ്ങൾ കൊടുത്തു. ഇപ്രകാരം പറഞ്ഞു്, മുഹമ്മദീയക്കെതിരേ വിജയമുണ്ടാകുമെന്നു് ഉറപ്പുകൊടുത്തശേഷം രാമദാസൻ രംഗത്തുനിന്നും മറഞ്ഞു. ശിവാജിയേയും രണ്ടായിരം അനുചരന്മാരേയും, ഒരു സന്ദർഭത്തിൽ ഒരു ഗുഹയിൽനിന്നും ലഭിച്ച ആഹാരംകൊണ്ടു് ഊട്ടുക, ദാഹിച്ചുവലഞ്ഞ ആളുകൾക്കുവേണ്ടി പാറസ്സുടിയിൽനിന്നും ജലം പുറപ്പെടുവിക്കുക — ഇതു സംഭവിച്ച പവിത്രസ്ഥാനത്തെ ഇന്നും കബാടിയോഗദണ്ഡതീർത്ഥമെന്നു വിളിച്ചുവരുന്നു — എന്നിങ്ങനെ ഓരോരോ ആവശ്യങ്ങൾ നേരിട്ടപ്പോൾ രാമദാസൻ പ്രദശിപ്പിച്ച അദ്ഭുതങ്ങൾ അനേകമുണ്ടു്. ലൗകികമായ സകലതിനോടും ശിവാജിക്കുണ്ടായിരുന്ന നിർമ്മമതയെ തെളിയിക്കുന്നതും, സ്വഗുരുവിനുവേണ്ടി മനസാ അദ്ദേഹം ചെയ്തിരുന്ന മഹാത്യാഗത്തെ, അതായതു് ഈശ്വരസ്വരൂപമായ സ്വഗുരുവിനുവേണ്ടി ശിഷ്യൻ സ്വശരീരത്തേയും മനസ്സിനേയും സമ്പത്തുകളേയും സമർപ്പിക്കണമെന്ന മൂന്നു മഹത്തായ ത്യാഗത്തെ, വ്യക്തമാക്കുന്നതുമായ ഒരു സംഭവം നമുക്കു പരിശോധിക്കാം. ഒരുനാൾ ശിവാജി സററാറാ ദുർഗ്ഗത്തിൽ ഇരിക്കുമ്പോൾ, താഴെ നഗരത്തിൽ രാമദാസൻ ഭിക്ഷാടനം ചെയ്യുന്നതായി കാണപ്പെട്ടു എന്നു പറയപ്പെടുന്നു. ശിവാജി തൻെറ ഗുമസ്തൻ ബാലാജി അബാജിയുടെ അടുത്തുപോയി ഒരു കല്പന പറഞ്ഞുകൊടുത്തു. അതൊരു ചുരുളാക്കി രാജകീയമുദ്രയും വെച്ചു്, താഴെ തെരുവിലിറങ്ങിച്ചെന്നു് രാമദാസൻെറ ഭിക്ഷാപാത്രത്തിൽ നിക്ഷേപിച്ചു. രാമദാസൻ ചോദിച്ചു, ''കടലാസ്സു വിശപ്പകററുമോ ?'എന്നിട്ടു കടലാസ്സു തുറന്നു നോക്കിയപ്പോൾ, ശിവാജിയുടെ രാജ്യം മുഴുവൻ തനിക്കു് ദാനമായി നൽകിയിരിക്കുന്നതായി കണ്ടു. രാജ്യമൊക്കെ പോയശേഷം എന്തുചെയ്യാനുദ്ദേശിക്കുന്നു എന്ന രാമദാസൻെറ ചോദ്യത്തിനു് താൻ തൻെറ ഗുരുദേവൻെറ ശുശ്രൂഷയിൽ ജീവിതം കഴിക്കുമെന്നു് ശിവാജി ഉത്തരം പറഞ്ഞു. 'കൊള്ളാം,' രാമദാസൻ പറഞ്ഞു, 'എൻെറ പിന്നാലേ വരു.' ഭിക്ഷാസഞ്ചി രാജാവിൻെറ കൈയ്യിൽകൊടുത്തു് പോയി ഭിക്ഷയെടുത്തുവരാൻ ആജ്ഞാപിച്ചു. അല്പമെങ്കിലും സന്ദേഹമോ സങ്കോചമോ കൂടാതെ ശിവാജി ഉടൻ അനുസരിച്ചു; സററാറാ ദുർഗ്ഗത്തിലെ ഓരോ വീടും കയറിയിറങ്ങി ഭിക്ഷമേടിച്ചു: വേണ്ടത്ര മാവു കിട്ടിക്കഴിഞ്ഞപ്പോൾ അദ്ദേഹം രാമദാസനുമൊരുമിച്ചു് പുഴക്കരയിലേയ്ക്കു പോയി; ഭിക്ഷ ഗുരുവിനു സമർപ്പിച്ചു. രാമദാസൻ അതുകൊണ്ടു രണ്ടു ചപ്പാത്തി ചുട്ടു് ഒന്നു് സ്വയം കഴിച്ചു, മററതു് രാജാവിനും കൊടുത്തു. ആഹാരത്തിനുശേഷം, പുതിയ ജീവിതം എങ്ങനെ തോന്നുന്നുവെന്നു് രാമദാസൻ ശിവാജിയോടു ചോദിച്ചു; താൻ സമ്പൂർണ്ണം സംതൃപ്തനാണെന്നായിരുന്നു ശിഷ്യൻെറ മറുപടി. പിന്നെ രാമദാസൻ ശിവാജിയോടു് കൊട്ടാരത്തിലേയ്ക്കു മടങ്ങിപ്പോകാൻ പറഞ്ഞു: അതിനു് ഹൃദയവേദനയോടേ ശിവാജി പറഞ്ഞു: 'അങ്ങു് എന്നോടു് എന്തുചെയ്യാനും ആജ്ഞാപിച്ചോളൂ; എന്നാൽ ദത്താപഹാരമെന്ന പാപത്തിൽനിന്നും എന്നെ രക്ഷിച്ചാലും.' തൻെറ ആജ്ഞയേ അനുസരിക്കുമോ എന്നു് രാമദാസൻ ചോദിച്ചതിനു്, ഉവ്വെന്നു് ഉത്തരം പറഞ്ഞപ്പോൾ, തിരിച്ചുപോയി സ്വഗുരുവിൻെറ പേരിൽ രാജ്യം ഭരിക്കാൻ അദ്ദേഹം ആജ്ഞാപിച്ചു. രാജാവു് അതു് സസന്തോഷം സമ്മതിച്ചു. അന്നുമുതൽ, രാജ്യം ഒരു താപസൻെറ വകയാണെന്നു സൂചിപ്പിക്കുന്നതിനു്, അദ്ദേഹം ത്യാഗിയുടെ ഗൈരികാംബരം തൻെറ കൊടിക്കൂറയായി സ്വീകരിച്ചു. വലിയ ഉത്സാഹത്തോടും, ഒട്ടേറെ ചെലവുചെയ്തും ബോംബെയിലെ ശ്രീ പുരുഷോത്തമവിശ്രാമമോവ്ജി, പലദിക്കുകളിൽനിന്നും തേടിപ്പിടിച്ചു് സൂക്ഷിച്ചിട്ടുള്ള, ശിവാജിയുടെ സാധനശേഖരത്തിൽ ഈ കൊടിക്കൂറ ഇന്നും സൂക്ഷിക്കപ്പെട്ടിട്ടുണ്ടു്. ലൗകികമായ ഒന്നിനോടും തെല്ലും മമതയില്ലാത്ത ശിവാജിയുടെ ഹൃദയം അപ്രകാരം മഹത്തും പരിശുദ്ധവുമായിരുന്നു. ആദ്യന്തം അദ്ദേഹത്തിൻെറ പെരുമാററം, ഒരു മഹത്തായ ലക്ഷ്യത്തെ മുൻനിർത്തിയുള്ളതായിരുന്നു; അതു സാധിക്കുന്നതിനു് മാർഗ്ഗദർശകങ്ങളായി സ്വകൃത്യങ്ങൾക്കും രാജ്യഭരണത്തിനും അദ്ദേഹം ഏതാനും തത്ത്വങ്ങൾ സ്വീകരിച്ചിട്ടുണ്ടായിരുന്നു. അവയേ വിട്ടു് താല്ക്കാലികലാഭത്തിനോ, സ്വന്തം ഉത്കർഷത്തിനോ ആയി അദ്ദേഹം ഒരിക്കലും ഒന്നും ചെയ്തിരുന്നില്ല.

കഥയുടെ ഈ ഭാഗമെത്തിയപ്പോഠം വിവേകാനന്ദ സ്വാമി വളരെ ഉത്സാഹഭരിതനായിത്തീൎന്നു. അദ്ദേഹം ചോദിച്ചു:–'അത്തരമൊരു മഹാപുരുഷനെ മലയെലിയെന്നും കൊള്ളക്കാരനെന്നും ചതിയനെന്നും വഞ്ചകനെന്നും മുദ്രകുത്തുകയോ? തന്റെ രാജ്യം മുഴുവൻ ഒരു പുൽക്കൊടിപോലെ നിസ്സാരമായി കരുതിയിരുന്ന ആ ധീരനേക്കുറിച്ച്, സ്വഗുരുവിന്റെ ആജ്ഞയനുസരിച്ച് സ്വന്തം കോട്ടയിൽ ഇരന്നുനടക്കാൻ മടിക്കാതിരുന്ന ആ വീരനെപ്പററി, ആ മഹാപുരുഷനെക്കുറിച്ച് നിങ്ങളിതാണ് പഠിച്ചുവെച്ചിരിക്കുന്നതു്! ഇത്തരമൊരു അപചാരം ശിവാജിയേക്കുറിച്ച് നിങ്ങളുടെ കുട്ടികഠംക്കായി കൈമാറുന്നതിൽ നിങ്ങഠം ലജ്ജിക്കണം!'

എന്നാലും ബീജപ്പൂർസുൽത്താന്റെ ഏജൻറായ അഫ്സുൽഖാന്റെ നേരേയുള്ള ശിവാജിയുടെ പെരുമാററം തനി ചതി ആയിരുന്നില്ലേയെന്നും, ശിവാജിയുടെ ആ സന്ദർഭത്തിലെ പ്രവൃത്തി സ്വാമിജി എങ്ങനെ നീതീകരിക്കുമെന്നും ഞാൻ താഴ്മയായി ചോദിച്ചു.

'അതെ' സ്വാമിജി പറഞ്ഞു, 'മുഹമ്മദീയചരിത്രകാരന്മാരെ കണ്ണുമടച്ച് അനുസരിച്ചിട്ടുള്ള ഇംഗ്ലീഷ് ചരിത്രകാരന്മാർ ശിവാജിയുടെ പേരിൽ അന്ധവിശ്വാസം, ക്രൂരത, വിശ്വാസവഞ്ചന, ചതി ഇവയൊക്കെ ആരോപിച്ചിട്ടുണ്ടെന്നെനിക്കറിയാം: അദ്ദേഹത്തിന്റെ ജീവിതത്തിലെ വലിയ കളങ്കമെന്ന് ചിത്രീകരിക്കപ്പെടുന്ന ഈ സംഭവത്തിലും ശിവാജി എങ്ങനെയാണ് പ്രവൎത്തിച്ചതെന്ന് അദ്ദേഹത്തിന്റെ ആന്തരജീവിതം നിശ്ചയമുള്ളവൎക്ക് ശരിക്കും അറിവുണ്ട്. ശിവാജിയുടെ സ്വകാര്യജീവിതം ഒരിക്കലും ഭോഗാസക്തമായിരുന്നില്ല. പൊതുജീവിതവും അതുപോലെ നിഷ്കളങ്കമായിരുന്നു: ആത്മരക്ഷയ്ക്കുവേണ്ടി അനിവാര്യങ്ങളായ സന്ദൎഭങ്ങളിൽ പെയ്യേണ്ടിവന്ന ചില കൃത്യങ്ങഠം സംശയാഹങ്ങളെന്നു കരുതപ്പെടുന്നുണ്ടെങ്കിലും, യഥാൎത്ഥത്തിൽ അതിന് യാതൊരടിസ്ഥാനവുമില്ല.'

[വിവൎത്തനം: സിദ്ധിനാഥാനന്ദസ്വാമി]

---

# വിശുദ്ധി

**ആലത്തൂർ രാജൻ**

അത്യനന്തവിശാലമതിൽക്കെട്ടി–
നകത്തളത്തിലെയാർദ്രമാം തെന്നലിൽ
ആഞ്ഞുലഞ്ഞാടിനില്ക്കും സുരഭില–
സൂനമുകംക്കൊണ്ടു തേൻ തുളുമ്പീടവേ,
ഒന്നു തൊട്ടുനോക്കീടാൻ കൊതിയാൎന്ന
പൊന്നുമേലങ്കിയിട്ട മുകിലുകഠം
ചെററപെറേഴ വൎണ്ണഭേദങ്ങളെ
തെററുകൂടാതെയാവിഷ്കരിക്കവേ,
നിത്യനിർമ്മുക്തസൂൎത്തി വിലയിച്ച
പ്രത്യുഷസ്സന്ധ്യ മാടിവിളിക്കവേ,
പ്രസ്ഫുരിച്ച വിനയാദരങ്ങളാൽ
നൎത്തകികഠം നദികളാടീടവേ,
നിത്യനൂതനകാന്തിപ്രസരമോ–
ടെത്തിനോക്കുന്നു സന്ധ്യതൻ താരകഠം;
കൃത്യബദ്ധമാം ജീവിതത്താരയി
ലുൽക്കടാവേശമേകീ കയിലുകഠം.
മുത്തണിത്തെന്നലെന്തിനദമ്യമാ–
മിത്രഭാവത്തെ വാഴ്ത്തുന്നവിരതം?
നൂതനത്വമേയിന്നു നിന്നുന്മിഷത്–
ഭാവനകളെമ്പാടും കിളിക്കവേ,
കാവ്യഭംഗിതൻ കൌതുകാഹ്ളാദങ്ങഠം
ദ്രുമരങ്ങഠം തളിരായുതിക്കവേ,
എത്ര കോരിക്കുടിക്കിലും വററാത്ത
നൽക്കുളിരുറവേകുന്നു പാരിടം.
ഇപ്രപഞ്ചമണൽത്തരിക്കാകില്യ–
മക്കനേകനുണ്ടത്ഭുതശോഭകഠം!
ദിവ്യസമ്പൽസമൃദ്ധിയാലെത്തുന്ന
ഭവ്യമാം വസന്തൎത്തുവിൻ സൌഭഗം
കൺകളിൽ നിഴലിക്കവേ സിന്ദൂര–
പൊൻമുകുളങ്ങഠം പൊന്തുന്ന വാപിയിൽ.
അപ്രമേയതേയെന്നിലെ 'ഞാനി'ലേ–
യ്ക്കുൽപ്പതിപ്പിക്കയല്ലമുണൎവ്വുകഠം.
കേവലനാകുമെന്റെ സങ്കോചങ്ങഠം
കോമളരൂപി തീൎന്നുലാവീടുമോ?

---

# ഒരു തീർത്ഥയാത്ര-3

വൈശ്രവണത്തു് രാമൻനമ്പൂതിരി

വൃന്ദാവനത്തിലെ ശ്രീരാമകൃഷ്ണസേവാശ്രമത്തിൽ മദ്ധ്യാഹ്നം മുഴവൻ വിശ്രമിച്ചതിന്നു ശേഷം വൈകുന്നേരം ചീരഘട്ട്, കാളിയഘട്ട് മുതലായവ ചെന്നു ദർശിച്ചു. ചീരഘട്ടിൽ ശീതളച്ഛായയോടുകൂടിയ ചില മനോഹരവൃക്ഷങ്ങൾ ഇന്നും കാണപ്പെടുന്നുണ്ടു്. തന്തിരുവടി ഗോപിമാരുടെ വസ്ത്രങ്ങൾ അപഹരിച്ചു് ഇതിന്മേലാണത്രെ കെട്ടിത്തൂക്കിയതു്. ആ വൃക്ഷത്തിൻെറ തന്നെ ഭാഗമാണു് ഇന്നു കാണുന്ന വൃക്ഷമെന്നു് ഭക്തജനങ്ങൾ കരുതുന്നു. തന്തിരുവടിയുടെ സംകല്പത്തിന്നു് എന്താണു ചെയ്യുവാൻ കഴിയാത്തതു്? അഘടനഘടനാപടീയസിയല്ലെ അവിടുത്തെ യോഗമായാശക്തി? സന്ദർശകർ ആ മരത്തിൽ ഇന്നും പുതിയ പുതിയ വസ്ത്രങ്ങൾ കെട്ടി ഇതിനെ മാനിക്കുന്നു. അവിടെ ശ്രദ്ധാസമേതരായി ചെന്നു് വന്ദിച്ചു ഞങ്ങൾ കാളിയഘട്ടിലേയ്ക്കു പോയി. അവിടെ കാളിയൻെറ ഫണങ്ങളിൽ നൃത്തമാടുന്ന ഭാവത്തിൽ തന്തിരുവടിയെ പ്രതിഷ്ഠിച്ചിട്ടുണ്ടു്. ഇന്നു് കാളിന്ദി ഒഴുകുന്നതു് ഒന്നു രണ്ടു ഫർലോങ്ങ് ദൂരത്താകുന്നു. ഇവയുടെ മദ്ധ്യഭാഗം ഇപ്പോൾ മണൽത്തിട്ടായിക്കിടക്കുകയാണു്. കാലപ്രവാഹത്തിൽ എന്തെല്ലാം മാററങ്ങളാണു് സംഭവിക്കാത്തതു്! അവിടമെല്ലാം ദർശിച്ചു് വൃന്ദാവനത്തിലുള്ള ഒരേ ഒരു ശ്രീരാമക്ഷേത്രം ദർശിക്കുവാനായി പോയി.

ഭക്തോത്തമനായ തുളസീദാസൻ വൃന്ദാവനത്തിൽ വന്നപ്പോൾ സർവ്വവും രാധാകൃഷ്ണമയമായി കണ്ടു. തന്തിരുവടിയെ തൻെറ ഇഷ്ടമൂർത്തിയുടെ ഭാവത്തിൽ ദർശിക്കുവാൻ കഴിയാതെ വന്നതിൽ വിഷണ്ണനായി തന്തിരുവടിയോടു് പ്രാർത്ഥിക്കുകയും ആ ഭക്തദാസൻ അതനുസരിച്ചു് ശ്രീരാമരൂപത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്തുവെന്നു പറയപ്പെടുന്നു. ആ സ്ഥാനത്താണത്രെ ഇന്നു് സീതാരാമക്ഷേത്രം നിർമ്മിച്ചിട്ടുള്ളതു്. അവിടെയും തന്തിരുവടിയുടെ ഭക്തവാത്സല്യമോർത്തു് പുളകിതകളേബരരായി ദർശനം ചെയ്തു് ആശ്രമത്തിലേയ്ക്കുതന്നെ മടങ്ങി.

22-ാംനു- രാവിലെ ശ്രീ വൃന്ദാവനപരിക്രമണത്തിന്നു പുറപ്പെട്ടു. ഈ പ്രദക്ഷിണവഴി സുമാർ ആറു നാഴിക നീണ്ടുകിടക്കുന്നു. വിശേഷാവസരങ്ങളിൽ ഈ പ്രദക്ഷിണവഴിയിലൂടെ ഭക്തവൃന്ദങ്ങൾ ആയിരക്കണക്കിൽ തിരുനാമങ്ങൾ ഉച്ചരിച്ചുകൊണ്ടും വാദ്യമേളങ്ങൾ മുഴക്കിക്കൊണ്ടും സാനന്ദം പ്രദക്ഷിണം ചെയ്യുന്നു. കുട്ടികളും വൃദ്ധന്മാരും സ്ത്രീകളും പുരുഷന്മാരുമെല്ലാം എത്ര ഭക്ത്യുന്മത്തരായി പങ്കുകൊള്ളുന്നു! പരിക്രമണം ചെയ്യുമ്പോൾ ഉറുമ്പു മുതലായ പ്രാണികൾക്കു പോലും ഉപദ്രവം തട്ടാതെ ഇരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണമെന്നാണു് ശ്രീ ചൈതന്യമഹാപ്രഭു മുതലായ മഹാത്മാക്കളുടെ നിർദ്ദേശം. ഈ വഴിയിലൂടെ ശ്രദ്ധാലുക്കൾ പ്രദക്ഷിണം ചെയ്യുന്നതു് കാണുമ്പോൾ നമുക്കു് അപാരമായ ആനന്ദമുണ്ടാവുന്നു. വിശ്വാസശ്രദ്ധകളുടെ കണികപോലുമില്ലാത്ത ഇന്നത്തെ ലോകത്തിൽ ശാന്തിയും സമാധാനവും കൊടുത്തുകൊണ്ടു് ഹേ വൃന്ദാവനമേ, അവിടുന്നു് സർവ്വോത്കർഷേണ വർത്തിച്ചാലും. ഈ പ്രദക്ഷിണവഴിയിലൂടെ സുമാർ 12, 14 നാഴികയോളം നടന്നു് രാവിലത്തെ യാത്ര പൂർണ്ണമാക്കി. ആരോഗ്യം വേണ്ടത്ര ഇല്ലാത്ത ഞങ്ങൾക്കു് ഇതിന്നുള്ള ശക്തി എങ്ങനെ സിദ്ധിച്ചുവെന്നു് തന്തിരുവടിക്കു മാത്രമേ അറിഞ്ഞുകൂടൂ.

വൈകുന്നേരം സേവാകുഞ്ജം, വംശീവടം, ജ്ഞാനഗൂഢി ഈ മൂന്നു് പരിപാവനസ്ഥാനങ്ങളിൽനിന്നും വൃന്ദാവനപാംസു എടുത്തു് വൃന്ദാവനത്തിലെ സുപ്രസിദ്ധക്ഷേത്രങ്ങളിൽ ഒന്നായ ''ബാങ്കേവിഹാരി''ക്ഷേത്രം ചെന്നു് ദർശിച്ചു. അവിടെ പ്രഭാതത്തിലും വൈകുന്നേരവും നട തുറക്കുന്നതു് വളരെ വൈകിയാണു്. അതിനു് വൃന്ദാവനവാസികൾ പറയുന്ന കാരണമിതാണു്:- തെക്കേ ഇന്ത്യയിലുള്ള ഒരു ഇടയക്കുട്ടി തൻെറ ഇഷ്ടമൂർത്തിയായ ബാലഗോപാലൻ കല്ലും മുള്ളും നിറഞ്ഞ വൃന്ദാവനത്തിൽ പശുക്കളെ മേച്ചു് നടക്കുന്നുവെന്നു കേട്ടു് ഏററവും ദുഃഖിത

നായിത്തീൎന്നു. ഹാ ആ കോമളപാദങ്ങൾകൊണ്ടു് കല്ലിലും മുള്ളിലും നടക്കുകയോ? 'ഞാനവിടെ ചെന്നു് അവിടത്തെ പശുക്കളെയെല്ലാം തീററിപ്പോററും. അവിടുന്നു് വിശ്രമിക്കട്ടെ. ഇപ്രകാരം തീരുമാനിച്ചു് ആ കുട്ടി വൃന്ദാവനത്തിലേയ്ക്കു് പുറപ്പെട്ടു. തന്തിരുവടി ആനന്ദിക്കട്ടെ. അതിനുവേണ്ടി ആയിരമായിരം ജന്മങ്ങളിൽ യാതനകൾ അനുഭവിക്കുവാൻ താൻ തയ്യാറാണു്. ഇതാണു് ഒരു യഥാൎത്ഥഭക്തന്റെ മനഃസ്ഥിതി. ആ കുട്ടി ഈ ഭാവം മനസ്സിൽ വെച്ചുകൊണ്ടു വളരെ വിഷമിച്ചു വൃന്ദാവനത്തിൽ ചെന്നുചേൎന്നു. ഓരോ മൂലയിലും പരിശോധിച്ചു നോക്കി. എന്നാൽ ഒരു ദിക്കിലും തന്തിരുവടി പശുക്കളെ മേയ്ക്കുന്നതായി കണ്ടില്ല. വിഷണ്ണനായി ആ ബാലൻ ബാങ്കേവിഹാരിക്ഷേത്രത്തിന്റെ സമീപത്തിൽ ചെന്നു് നില്പായി. അവിടെ നിന്നിരുന്ന ഒരാൾ വിവരമെല്ലാമറിഞ്ഞു് കുട്ടിയോടു പറഞ്ഞു: ''ഈ കാണുന്ന പശുക്കളെല്ലാം തന്തിരുവടിയുടേതാണു്. അവയെ തീററിപോററുക. എന്നാൽ അവിടേയ്ക്കു് വിശ്രമം കിട്ടും.'' കപടമെന്തെന്നുപോലുമറിഞ്ഞിട്ടില്ലാത്ത ആ കുട്ടി അപ്രകാരംതന്നെ വിശ്വസിച്ചു് ആ പശുക്കളെയെല്ലാം ശ്രദ്ധാപൂരഃസരം മേയ്ക്കുവാൻ തുടങ്ങി. വെറും ഭക്ഷണംമാത്രം കൊടുത്തു ഈ കുട്ടിയെക്കൊണ്ടു് ആ മനുഷ്യൻ തന്റെ പശുക്കളെ ഇപ്രകാരം തീററിപ്പോററിക്കുവാൻ തുടങ്ങി. ഒരു ദിവസം വനത്തിലേയ്ക്കു പോകുമ്പോൾ ഭക്ഷണം തയ്യാറാവാത്തതിനാൽ ഒന്നും കഴിച്ചുപോകുവാൻ ആ കുട്ടിക്കു് കഴിഞ്ഞില്ല. എങ്കിലും തന്തിരുവടിയുടെ പശുക്കളല്ലേ? അവയെ പട്ടിണി ഇട്ടാൽ പററുമോ? ആ ധന്യധന്യനായ ബാലൻ പശുക്കളേയുംകൂട്ടി വനത്തിലേയ്ക്കുപോയി. നേരം ഉച്ചതിരിഞ്ഞു. കുട്ടി വല്ലാതെ ക്ഷീണിച്ചു പരവശനായി. ഭക്തദാസനായ തന്തിരുവടിക്കു് ഇതു് സഹിക്കുമോ? ഉടൻ ആ കൃപാമൂൎത്തി ഭക്ഷണസാധനങ്ങൾ പൊതിഞ്ഞ ഒരു പൊതിയുമായി അവിടെ പ്രത്യക്ഷനായി. ആ ആനന്ദകന്ദത്തെ ദൎശിച്ചപ്പോൾ കുട്ടിക്കുണ്ടായ ആനന്ദം വാചാമഗോചരമെന്നല്ലാതെ എന്തു പറയട്ടെ! ആ പൊതികൊടുത്തു് അവിടുന്നു് ഉടൻ അന്തൎദ്ധാനം ചെയ്തു.

സന്ധ്യയ്ക്കു മടങ്ങി വന്നപ്പോൾ ഇന്നു് ഭക്ഷണം തരുവാൻ കഴിയാതെ വന്നതിൽ വ്യസനിക്കുന്നുവെന്നു ഉടമസ്ഥൻ പറഞ്ഞു. അപ്പോൾ കുട്ടി പറഞ്ഞു: ''ഇന്നത്തെപ്പോലെ അത്ര സുഖമായി ഞാനിതുവരെ ഈ ജന്മത്തിൽ ഭക്ഷിച്ചിട്ടില്ല. ഹാ! എന്തൊരു രുചിയായിരുന്നു! എന്തൊരു സുഗന്ധമായിരുന്നു! നീലവൎണ്ണനായ ഒരു കോമളബാലൻ ഒരു പൊതി തന്നു് എവിടേയോ മറഞ്ഞുപോയി. ഇതാ അതു് പൊതിഞ്ഞിരുന്ന ശീല.'' എന്നു പറഞ്ഞു് കുട്ടി അതു കാണിച്ചുകൊടുത്തു. ഹാ ഹാ! ആശ്ചൎയ്യമാശ്ചൎയ്യം! ഭക്തദാസനായ ബാങ്കേവിഹാരി ധരിച്ചിരുന്ന പീതാംബരത്തിന്റെ ഒരു ഭാഗമായിരുന്നു അതു്. അത്രതന്നെയല്ല, നട തുറന്നപ്പോൾ അവിടുന്നു ധരിച്ചിരുന്ന പീതാംബരം കീറിയതായും കണ്ടു. ക്ഷേത്രത്തിന്റെ ഉടമസ്ഥൻ ആശ്ചൎയ്യസ്തബ്ധനായി. സൎവ്വേശ്വരൻതന്നെ ദാസനായി തീരത്തക്ക മഹാഭാഗ്യം സിദ്ധിച്ച ആ കുട്ടിയോടു് താൻ ചെയ്ത അപരാധമോൎത്തു് പശ്ചാത്തപിക്കുകയും തന്തിരുവടിയോടു് ക്ഷമായാചനം ചെയ്യുകയും ചെയ്തു. അന്നുമുതൽ ആ കുട്ടിയെ ബാങ്കേവിഹാരിയുടെ കാവൽക്കാരനാക്കി.

രാത്രികാലത്തു് ആരേയും അകത്തേയ്ക്കും പുറത്തേയ്ക്കും പ്രവേശിപ്പിക്കരുതെന്നായിരുന്നു ഉടമസ്ഥന്റെ കല്പന. ഒരു ദിവസം തന്തിരുവടി രാത്രി പ്രസന്നനായി ബാലനു് ദൎശനംകൊടുത്തു. ആ കുട്ടി ആനന്ദസാഗരത്തിലാറാടി. ലീലാലോലനായ തന്തിരുവടി കുട്ടിയോടു് അരുളിച്ചെയ്തു: ''ഞാൻ രാസലീലാൎത്ഥം വംശീവടത്തിലേയ്ക്കു് പോകുന്നു. അനുവാദം തന്നാലും.'' കുട്ടി കൈയ് കൂപ്പിക്കൊണ്ടു പറഞ്ഞു: ''ആരേയും പുറത്തു പോകുവാൻ അനുവദിക്കരുതെന്നാണു കല്പന. അതിനെ ലംഘിക്കുന്നതു് ഉചിതമല്ലല്ലൊ. പോരെങ്കിൽ പ്രഭാതമാവുമ്പോഴേയ്ക്കും അവിടുന്നു് മടങ്ങിവന്നില്ലെങ്കിൽ അടിയൻ എന്തുപറയും?''

ഭഗവാൻ മന്ദഹാസപൂൎവ്വമരുളിച്ചെയ്തു: ''എന്റെ കല്പനയല്ലെ? അതുകൊണ്ടു് ഒരു ദോഷവും വരുകയില്ല. എന്റെകൂടെത്തന്നെ വന്നുകൊള്ളുക. നമുക്കു് ഒന്നിച്ചുമടങ്ങാം.'' ഹാ! ആ പുണ്യാത്മാവിന്റെ ഭാഗ്യത്തെപ്പററി എന്തു പറയട്ടെ! ബ്രഹ്മാദികൾക്കുപോലും കിട്ടാത്ത ആ മഹാഭാഗ്യമാണു് അന്നു് ആ കുട്ടിക്കു് കിട്ടിയതു്. രാസലീല കഴിഞ്ഞു് ഒന്നിച്ചാണു് തന്തിരുവടിയും ആ ഭക്തബാലനും മടങ്ങിവന്നതു്. നേരം അപ്പോൾ അഞ്ചുമണിയായിരുന്നു. അഞ്ചരയ്ക്കു് പൂജാരി വന്നു് ക്ഷേത്രം തുറക്കുവാൻ തുടങ്ങി. കുട്ടി പറഞ്ഞു–''തന്തിരുവടി ഇപ്പോൾ മാത്രമാണു് രാസലീല കഴിഞ്ഞു് വന്നുകിടന്നതു്. ഇപ്പോൾ ഉണൎത്തരുതു്.'' ഇതു് വെറും

ഭ്രാന്താണെന്നുമാത്രമേ ആദ്യം പൂജാരി കരുതിയുള്ളു. അതിലാശ്ചര്യമെന്താണ്? ഒരു പ്രാകൃതമനുഷ്യന്ന് അവിടുത്തെ ലീലാരഹസ്യമറിയുവാൻ എങ്ങനെ കഴിയും? നടതുറക്കുവാൻ കഴിയുന്നതും ശ്രമിച്ചുനോക്കി. എന്നാൽ ഒരു ഫലവുമുണ്ടായില്ല. ഈ വാർത്ത കേട്ട ഉടമസ്ഥൻ ഇന്നുമുതൽ 8 മണിക്കുമാത്രം ക്ഷേത്രം തുറന്നാൽ മതി എന്ന്കല്പിച്ചുവത്രെ. ഇതാണ് നേരം വൈകുവാനുള്ള കാരണം. ഗോവിന്ദജിക്ഷേത്രവും ദർശിച്ചു ഞങ്ങൾ 7 മണിയോടുകൂടി മടങ്ങി.

വൃന്ദാവനത്തിൽ മയിലുകൾ ഇന്നും സർവ്വത്ര സുലഭമാണ്. അവ നൃത്തത്താൽ സന്ദർശകരെ ആനന്ദഭരിതരാക്കിത്തീർക്കുന്നു. ഈദൃശ്യം കൃപാമൂർത്തിയായ ആ ലീലാലോലനെ അധികമധികം അനുസ്മരിപ്പിക്കുന്നു. ഒരു മാസം മുഴുവൻ താമസിച്ചാലും വൃന്ദാവനത്തിലെ എല്ലാ ലീലാരംഗങ്ങളും പുണ്യക്ഷേത്രങ്ങളും മുഴുവൻ ദർശിക്കുവാൻ സാധ്യമല്ല. അനേകം സ്ഥലങ്ങളിൽ അഖണ്ഡനാമയജ്ഞങ്ങളും കീർത്തനങ്ങളും സദാ നടന്നുകൊണ്ടിരിക്കുന്നു. ആ ദിവ്യസ്ഥാനത്ത് മൂന്നു ദിവസം കഴിച്ചുകൂട്ടി ഞങ്ങൾ മഥുരയിലേയ്ക്കുതന്നെ മടങ്ങി.

23-ാം തീയതി രാവിലെ കാളിന്ദീതീരത്തുള്ള ആഗ്രാഹോട്ടലിൽ സാമാനങ്ങൾ എല്ലാം വെച്ച് ആറു നാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്ന ഗോകുലത്തിലേയ്ക്കു പോയി. ഗോകുലത്തിൽ നന്ദഘട്ടം നന്ദഗൃഹവുമാണ് ആദ്യം ദർശിച്ചത്. അവിടെ രാമകൃഷ്ണന്മാർ, നന്ദഗോപർ, യശോദ, ഇവരുടെയെല്ലാം വിഗ്രഹങ്ങൾ കാണാം. ഒരു ഭാഗത്ത് തന്തിരുവടിയെ ഒരു തൊട്ടിലിൽക്കിടത്തി ആട്ടുന്നുണ്ട്! സന്ദർശകന്മാർക്ക് അവിടെച്ചെന്ന് തന്തിരുവടിയെ ആട്ടാം. ആ സമയത്ത് അയ്യായിരം കൊല്ലങ്ങൾക്കുമുമ്പ് ആ പുണ്യസ്ഥലത്തുവെച്ച് ഭാഗ്യം മൂർത്തീഭവിച്ച യശോദാദേവി ഭുവനൈകഭാഗ്യവും ബ്രഹ്മാദിദുർഗ്ഗ്യവുമായ ആ സച്ചിദാനന്ദത്തേ വാരി എടുത്ത് താലോലിച്ച എന്തെല്ലാം മോഹനലീലകളാണ് നമ്മുടെ ഹൃദയത്തിൽ വന്ന്സ്ഥാനംപിടിക്കുന്നതെന്ന് പറയുവാൻ വിഷമം.

ചില കോടീശ്വരന്മാർ മററു സ്ഥലങ്ങളിലെന്നപോലെ ഇവിടെയും വലിയ വലിയ ഹർമ്മ്യങ്ങളും ക്ഷേത്രങ്ങളും മററും പണിയുവാൻ ശ്രമിച്ചുവത്രേ. അപ്പോൾ അവക്ക് ഒരു ദർശനമുണ്ടായി, ''ഞാൻ ഗോപാലനാണ്. ഒരു ഗോപനായിത്തന്നെ ചെറിയ ഗോപഗൃഹങ്ങളിൽ വസിക്കുവാനാണ് എനിക്ക് ഇഷ്ടം. അതുകൊണ്ട് ഇവിടെ വലിയ ഹർമ്മ്യങ്ങൾ കെട്ടുവാൻ ശ്രമിക്കേണ്ട.'' എന്ന്. അതുകൊണ്ട് ഗോകുലം ഇന്നും ഗോപഗൃഹങ്ങളുടെ ഒരു സമൂഹരൂപത്തിലാണ് ശോഭിക്കുന്നത്.

പിന്നെ വിഷം തന്ന് തന്നെ കൊല്ലുവാൻ വന്ന പൂതനയ്ക്കുപോലും മോക്ഷം കൊടുത്തനുഗ്രഹിച്ച പുണ്യസ്ഥലം ദർശിച്ചു. അവിടെ ആ ഭയങ്കരിയായ രാക്ഷസിയുടെ മാറത്ത് കിടക്കുന്ന കോമളാംഗനായ തന്തിരുവടിയെ കാണാം. ഭക്തഹൃദയത്തിൽ മാത്രം പ്രകാശിക്കുന്ന ശ്രീപാദപദ്മങ്ങൾകൊണ്ട് ആ രാക്ഷസിയുടെ മടിയിൽ കേറി ഇരുന്ന് സ്തന്യപാനം ചെയ്യുന്ന തന്തിരുവടിക്ക് അനന്തകോടി നമസ്കാരം. പിന്നെ മണ്ണു തിന്ന സ്ഥലത്തേയ്ക്കാണ് പോയത്.

പ്രളയത്തിൽ അമ്പതുകോടി യോജന വിസ്താരമുള്ള ഭൂമി മുഴുവനും, അത്രതന്നെയല്ല ബ്രഹ്മാണ്ഡം മുഴുവൻ ഭക്ഷിച്ചിട്ടും ദഹനക്കേട് പിടിക്കാത്ത കൃഷ്ണന്ന് സ്വല്പമായ മൃദ്ഭക്ഷണംകൊണ്ട് ദീനം വരുമെന്ന് ഭയപ്പെട്ട് മാതാവ് ശാസിച്ചപ്പോൾ തന്തിരുവടി വായ്പൊളിച്ചു കാണിച്ചു. അതിൽ ബ്രഹ്മാണ്ഡങ്ങളേയും ഗോകുലത്തെയും തന്നെയും തന്തിരുവടിയേയും പല തവണ ആശ്ചര്യസ്തബ്ധയായി കണ്ട് ഇത് സർവ്വേശ്വരൻതന്നെ എന്നറിഞ്ഞ് വന്ദിച്ചപ്പോൾ സർവ്വവും ഒരു ക്ഷണംകൊണ്ട് മറച്ച് തന്തിരുവടി മാതാവിന്റെ മടിയിൽ കേറിയിരുന്ന് ലീലയാടിയ പുണ്യസ്ഥാനവും ചെന്ന് ദർശിച്ചു. അന്ന് തന്തിരുവടി മണ്ണു ഭക്ഷിച്ച സ്ഥലത്തെ മണ്ണ് ഇന്നും ഭക്തന്മാർ പ്രസാദരൂപത്തിൽകൊണ്ടുവന്ന് സൂക്ഷിക്കുന്നു. ഉലൂഖലബന്ധനസ്ഥാനമാണ് പിന്നെ ചെന്നു ദർശിച്ചത്. അവിടെവെച്ചാണ് സ്വയം ബദ്ധനായിട്ടുതന്നെ കുബേരപുത്രന്മാർക്ക് മുക്തികൊടുത്തത്.

വൈകുന്നേരം കംസന്ന് മുക്തികൊടുത്ത സ്ഥലവും അവതാരസ്ഥലവും ചെന്ന് ദർശിച്ചു. അയോദ്ധ്യയിൽ രാമാവതാരസ്ഥലത്തെന്നപോലെ ഇവിടേയും മുസ്ലീംചക്രവർത്തിമാരുടെ ആക്രമണമുണ്ടായിരുന്നു. ഒരു പള്ളിയും അവിടെ നിർമ്മിച്ചിട്ടുണ്ട്. ഇങ്ങനെ ഹിന്ദുക്കളുടെ പുണ്യസ്ഥലങ്ങളിലെല്ലാം പള്ളി പണിയിച്ച് സനാതനമതത്തെ നാമാവശേഷമാക്കാനുള്ള, മതഭ്രാന്തന്മാരായ മുഹമ്മദീയരുടെ അക്രമപ്രവൃത്തി

കളെപ്പററി ആലോചിക്കുമ്പോൾ ഏതൊരു ഭാരതീയന്റെ ഹൃദയമാണ് വികാരഭരിതമാകാതിരിക്കുക? എന്നാൽ തന്തിരുവടിയുടെ സങ്കല്പം വിചിത്രമെന്ന് പറയട്ടെ. വിദഗ്ദ്ധന്മാരായ ഭൂഗർഭഗവേഷകന്മാരുടെ പരിശ്രമഫലമായി അവതാരസ്ഥലം ഈ പള്ളിയിൽനിന്ന് സുമാർ 10-15 വാര വിട്ടിട്ടാണെന്ന് തീരുമാനിക്കപ്പെട്ടിരിക്കുന്നു. അവിടെ കുഴിച്ചുനോക്കിയപ്പോൾ ഭൂമിക്കടിയിലായി ഇഷ്ടികകൊണ്ട് പടുത്തുണ്ടാക്കിയ ഒരു വലിയ ഗൃഹ കണ്ടുകിട്ടിയിരിക്കുന്നു. അതു് കംസന്റെ കാരാഗാരമായിരുന്നുവെന്നാണ് ആളുകൾ കരുതുന്നതു്.

അവതാരസ്ഥലത്തു് ഇപ്പോൾ അനേകം മഹാത്മാക്കളുടെ നിരന്തരപരിശ്രമഫലമായി അനേകം പുണ്യക്ഷേത്രങ്ങളും പുണ്യഹർമ്മ്യങ്ങളും ഉയർന്നുവരുന്നുണ്ട്. അവിടെ നടന്നുവരുന്ന പുനരുദ്ധാരണശ്രമം ഭാരതീയസംസ്കാരം എത്ര നശിപ്പിക്കപ്പെട്ടാലും നശിക്കുകയില്ലെന്നതിന്റെ പ്രത്യക്ഷോദാഹരണമായി കരുതാം. ''യദാ യദാ ഹി ധർമ്മസ്യ...'' ധർമ്മത്തിന്ന് കോട്ടംതട്ടുമ്പോൾ അധർമ്മത്തെ നശിപ്പിച്ച് ധർമ്മത്തെ സ്ഥാപിക്കുവാനായി താൻ വീണ്ടുമവതാരമെടുക്കുമെന്ന് പ്രതിജ്ഞചെയ്ത തന്തിരുവടിയുടെ അഭയവാണിയാണ് അവിടെ ചെല്ലുമ്പോൾ നാം ഇന്ന് സ്മരിച്ചുപോകുന്നതു്. ഇപ്പോൾ അവിടെ ശ്രീമദ് ഭാഗവതമന്ദിരം ഉയൎന്നു വരുന്നു. ഭാഗവതത്തിലെ പതിനെണ്ണായിരം ശ്ലോകങ്ങളും അതിന്റെ ഭിത്തികളിൽ എഴുതത്തക്കവണ്ണം അത്ര വലുതായിട്ടാണ് അതു് നിർമ്മിച്ചുവരുന്നതു്. മധ്യകാലത്തു് ചില മതഭ്രാന്തന്മാരുടെ കുത്സിതചേഷ്ടകളാൽ നഷ്ടപ്രായമായി കിടന്നിരുന്ന ആ പാവനസ്ഥലം ഒരിക്കൽക്കൂടി സർവ്വശ്രേയമാനന്ദിപ്പിച്ചുകൊണ്ട് ഉയൎന്നുവരുന്നുവെന്നതു് ആരേയാണ് ആനന്ദപരവശനാക്കാതിരിക്കുക? തന്തിരുവടി വിശ്രമിച്ച വിശ്രാമഘട്ടുകൂടി ദർശിച്ച് ഞങ്ങൾ 8 മണിയോടുകൂടി വാസസ്ഥലത്തു് വന്നുചേൎന്നു.

---

കുട്ടികളുടെ ഗുണങ്ങൾ – 9

# മനോനിയന്ത്രണം

**സി. ദാമോദരമേനോൻ**

ശീലക്കേടൊരു ഗുലുമാലു് — അതു
പിടിച്ചുപോയാൽ പുലിവാലു്.
മനസ്സിലുണ്ടൊരു മയിലാട്ടം – അതു
മലിനതതന്നുടെ നിഴലാട്ടം.
അഴിമതി ഇന്നൊരു പനിയാണ്— അതു
ഭരണീയക്കൊരു ശനിയാണ്.
മനമതുതാനൊരു കടിഞ്ഞാണ് – അതു
അഴയുകിലോ നാം പൊടിയാണ്.
തരുണഹൃദംബരവീഥിയിൽ – വാർ-
മഴവില്ലഴക പരത്തുമ്പോൾ
മനസ്സിലുണ്ടാം മയിലാട്ടം — അതു
മനസിജനോലുംതിരനോട്ടം.
മനമതിലുള്ളൊരി ഗുലുമാലു് — അതു
വളൎന്നുവന്നാൽ പുലിവാലു്.

ഇന്ദ്രിയമൈവരിലുമഞ്ചാണ് – അതു
പിടിച്ചുനില്ലതു നെഞ്ചാണ്.
വാജികൾ പഞ്ചേന്ദ്രിയജാലം—അതു
കുതിച്ചുചാട്ടന്നനുവേലം.
മനമാണവർതൻകടിഞ്ഞാണ്— അതു
പിടിച്ചുനിർത്താൻ പണിയാണ്.
വിഷയസുഖങ്ങൾ വീലോലങ്ങൾ – അവ
വിഷയവിരാഗവിഘാതങ്ങൾ,
ഇന്ദ്രിയരൂപികളശ്വങ്ങൾ — അവർ
തൊന്തരവിന്നു സമജ്ജങ്ങൾ.
കടിഞ്ഞാണിൻപിടി മുറുകട്ടെ തേർ-
ക്കുതിരകൾ നേർവഴി തിരിയട്ടെ!

---

# കഥയുള്ള കഥകൾ

## എ. കരുണാകരമേനോൻ

**224 ബ്രഹ്മത്തെ വർണ്ണിക്കാൻ സാദ്ധ്യമല്ല**

ബ്രഹ്മം എന്താണെന്ന് ആർക്കും ഇതുവരെ പറയാൻ കഴിഞ്ഞിട്ടില്ല. പക്ഷെ ആളുകൾ പലപ്പോഴും കരുതുന്നു അവർക്കെല്ലാമറിയാമെന്ന്. ഒരിക്കൽ ഒരുറുമ്പ് ഒരു പഞ്ചസാരക്കുന്നിലേക്കു പോയി. ഒരു തരി പഞ്ചസാരകൊണ്ട് അതിന്റെ വയറു നിറഞ്ഞു. ഒരു തരി വായിലുമെടുത്തുകൊണ്ട് അതു വീട്ടിലേയ്ക്കു തിരിച്ചു. വഴിക്ക് അതാലോചിച്ചു, 'അടുത്ത പ്രാവശ്യം ഞാൻ ആ കുന്നുമുഴുവൻ എടുത്തുകൊണ്ടുപോകും.' അല്പബുദ്ധികൾ ചിന്തിക്കുന്നതങ്ങനെയാണ്. ഒരാൾ എത്ര വലിയവനായാലും അയാൾക്ക് ബ്രഹ്മത്തെ എങ്ങനെ അറിയാൻ കഴിയും ? ശുകദേവനും അതുപോലുള്ള സിദ്ധന്മാരും അങ്ങേയററം വലിയ ഉറുമ്പുകളായിരുന്നിരിക്കാം. പക്ഷെ അവർക്കുകൂടി അങ്ങേയററം എട്ടോ പത്തോ തരികൾപോലും കൊണ്ടുപോകാൻ കഴിഞ്ഞിട്ടില്ല.

വേദങ്ങളിലും പുരാണങ്ങളിലും പറഞ്ഞിട്ടുള്ളതിനെ സംബന്ധിച്ചാണെങ്കിൽ, അതെന്തു മാതിരിയാണെന്നറിയാമോ ? ഒരു മഹാസമുദ്രം കണ്ടിട്ടുള്ള ഒരാളോട് മറെറാരാൾ സമുദ്രം എങ്ങനെയുള്ളതാണെന്ന് ചോദിക്കുന്നുവെന്നു കരുതുക. സമുദ്രം കണ്ടിട്ടുള്ള ആൾ തന്റെ വായ് കഴിയുന്നത്ര തുറന്ന് പറയും, 'ഹാ! എന്തൊരു കാഴ്ച! എത്ര ഭയങ്കരമായ അലകളും ശബ്ദങ്ങളും!' വിശുദ്ധഗ്രന്ഥങ്ങളിൽ ബ്രഹ്മത്തെക്കുറിച്ചു വർണ്ണിച്ചിട്ടുള്ളതു് അതുപോലെയാണ്. വേദങ്ങളിൽ പറഞ്ഞിട്ടുള്ളതു് ബ്രഹ്മം സച്ചിദാനന്ദമാണെന്നാണ്. ശുകദേവനും മററും ആ ബ്രഹ്മമഹാസമുദ്രത്തിന്റെ കരയ്ക്കുനിന്നുകൊണ്ട് അതിനെ കാണുകയും അതിലെ ജലം സ്പർശിക്കുകയും ചെയ്തിട്ടുണ്ടാവാം. ഒരഭിപ്രായഗതിയനുസരിച്ച് അവർ ഒരിക്കലും അതിൽ മുങ്ങിയിട്ടില്ല. മുങ്ങിയവർ ലോകത്തിലേയ്ക്കു പിന്നെ തിരിച്ചു വരില്ല. സമാധിയിൽ ഒരാൾക്ക് ബ്രഹ്മജ്ഞാനമുണ്ടാകുന്നു, അയാൾ ബ്രഹ്മത്തെ സാക്ഷാത്ക്കരിക്കുന്നു. അതോടെ അയാൾ നിശ്ശബ്ദനാകുന്നു, ബ്രഹ്മത്തെക്കുറിച്ചു പറയാനൊന്നും അപ്പോൾ അയാൾക്ക് ശക്തിയില്ല. ഒരിക്കൽ ഒരു ഉപ്പുപാവ കടലിന്റെ ആഴം അളക്കാൻ പോയി, ആഴം എത്രയുണ്ടെന്നു മററുള്ളവരെ പറഞ്ഞു മനസ്സിലാക്കാൻ. പക്ഷെ വെള്ളം സ്പർശിച്ചതും അതു അലിഞ്ഞുപോയി. പിന്നെ കടലിന്റെ ആഴത്തെപ്പററി പറയാൻ അവിടെ ആരുണ്ട് ? പക്ഷെ സമാധ്യവസ്ഥയിൽനിന്ന് അപൂർവ്വം ചിലർ മററുള്ളവരെ പഠിപ്പിക്കാനായി ബോധതലത്തിലേയ്ക്ക് ഇറങ്ങിവരുന്നു. അവർ ഈശ്വരനെപ്പററി സംസാരിക്കുന്നു. മററുള്ളവരെ പഠിപ്പിക്കാനായി 'ജ്ഞാനത്തിന്റെ അഹങ്കാരം' വെച്ചുകൊണ്ടിരുന്ന ഒരു മഹാത്മാവാണ് ശങ്കരാചാര്യർ.''

**225 'ഞാൻ' ഉള്ളകാലത്തോളം ഭക്തിമാർഗ്ഗമാണ് നല്ലതു്.**

ബ്രഹ്മജ്ഞാനത്തെക്കുറിച്ചുതന്നെ സംസാരിക്കുകയായിരുന്നു ഭഗവാൻ. ''പണ്ടത്തെ ഋഷീശ്വരന്മാർ ബ്രഹ്മജ്ഞാനികളായിരുന്നു. പക്ഷെ വളരെയധികം പ്രയത്നിച്ചിട്ടാണ് അവർ ബ്രഹ്മജ്ഞാനം നേടിയതു്. അതിരാവിലെ അവർ ഋഷിവാടത്തിൽനിന്നു പുറത്തേയ്ക്കു പോകും. പകൽസമയം മുഴുവനും അവർ ഏകാന്തതയിലിരുന്ന് ബ്രഹ്മധ്യാനം ചെയ്യും, രാത്രി അവർ മടങ്ങി വന്ന് അല്പം ഫലമോ കിഴങ്ങോ മാത്രം ഭക്ഷിക്കും. ലൌകികസ്വഭാവമുള്ള എല്ലാ വിഷയങ്ങളിൽനിന്നും അവർ അവരുടെ മനസ്സിനെ പൂർണ്ണമായും അകററിനിർത്തിയിരുന്നു. ലൌകികതയുടെ ഒരു ലാഞ്ഛനപോലുമുണ്ടെങ്കിൽ ബ്രഹ്മജ്ഞാനം ഒരിക്കലും ലഭിക്കുകയില്ല. പക്ഷെ മനുഷ്യന്റെ ജീവിതം ആഹാരത്തെ മാത്രം ആശ്രയിച്ചിരിക്കുന്ന ഈ കലിയുഗത്തിൽ താൻ ശരീരമാണെന്ന ആശയം തീരെ വിട്ടുകളയാൻ ഒരാൾക്ക് സാദ്ധ്യമല്ല. ഈ നിലയിൽ 'ഞാൻ ഈശ്വരനാണ്'' എന്നു പറയുന്നതു് ശരിയല്ല. ലൌകികകാര്യങ്ങളിൽ ഇടപെടുന്ന

ഒരാരം ഒരിക്കലും 'ഞാൻ ബ്രഹ്മമാണ്' എന്നു പറയരുത്. ലൌകികവിഷയങ്ങളോടുള്ള മമത വിട്ടുകളയാൻ കഴിയാത്തവരും 'ഞാൻ' എന്ന ബോധത്തെ മാച്ചുകളയാൻ വഴി കാണാത്തവരും ചെയ്യേണ്ടതു്, 'ഞാൻ ഈശ്വരൻെറ ദാസനാണ്, അദ്ദേഹത്തിൻെറ ഭക്തനാണ്'' എന്നുള്ള ആശയം പുലർത്തുകയാണ്. ഭക്തിമാർഗ്ഗത്തിൽക്കൂടിയും ഒരാൾക്കു് ഈശ്വരനെ സാക്ഷാത്ക്കരിക്കാം.

'ഇതല്ല, ഇതല്ല,' എന്നു പറഞ്ഞുകൊണ്ടാണ് ഒരു ജ്ഞാനി ലൌകികവിഷയങ്ങളിൽനിന്നു തൻെറ മനസ്സിനെ പിൻവലിക്കുന്നതു്. അപ്പോഴേ അദ്ദേഹത്തിനു് ബ്രഹ്മജ്ഞാനമുണ്ടാവുകയുള്ളൂ. ഏണിപ്പടികൾ ഓരോന്നായി പിന്നിട്ടു് വീടിൻെറ മുകൾത്തട്ടിലെത്തുന്നതുപോലെയാണ് അതു്. പക്ഷെ ബ്രഹ്മവുമായി അടുത്തു പരിചയമുള്ള വിജ്ഞാനിക്കു് ഇതിലധികമറിയാം. മുകൾത്തട്ടും ഏണിപ്പടികളുമെല്ലാം കല്ലു് കുമ്മായം തുടങ്ങിയ ഒരേ വസ്തുക്കൾകൊണ്ടു നിർമ്മിച്ചവയാണെന്നു് അദ്ദേഹമറിയുന്നു. 'ഇതല്ല, ഇതല്ല' എന്നു പറഞ്ഞു സാക്ഷാത്കരിച്ച ബ്രഹ്മം തന്നെയാണ് ഈ പ്രപഞ്ചവും അതിലെ ജീവജാലങ്ങളുമായിരിക്കുന്നതു്. വാസ്തവത്തിൽ നിർഗ്ഗുണബ്രഹ്മംതന്നെയാണ് സഗുണബ്രഹ്മവുമായിരിക്കുന്നതു് എന്നു് വിജ്ഞാനി കണ്ടറിയുന്നു. സ, രി, ഗ, മ, പ, ധ, നി, എന്നു പാടുമ്പോൾ 'നി' യിൽ അധികനേരം സ്വരം നിർത്താൻ സാദ്ധ്യമല്ല. അതുപോലെ മുകൾത്തട്ടിൽതന്നെ ഒരാൾക്കു് അധികകാലം ജീവിക്കുവാൻ സാദ്ധ്യമല്ല. വീണ്ടും അയാൾ താഴെ ഇറങ്ങിവരുന്നു. 'ഞാൻ' എന്നുള്ളതു് തീരെ മാഞ്ഞുപോകുകയില്ല. സമാധിയിൽനിന്നു് ഇറങ്ങി വരുന്ന ഒരാൾ കാണുന്നതു് ബ്രഹ്മംതന്നെയാണ് ഈ 'ഞാനും', പ്രപഞ്ചവും അതിലെ ജീവജാലങ്ങളുമെല്ലാം, എന്നാണ്. ഇതാണ് വിജ്ഞാനം എന്നു പറയുന്നതു്. ജ്ഞാനമാർഗ്ഗവും ഭക്തിമാർഗ്ഗവും രണ്ടും ഒരേ സത്യത്തിലേയ്ക്കാണ് നയിക്കുന്നതു്. രണ്ടു മാർഗ്ഗവും ഒരുപോലെ സത്യവുമാണ്. പക്ഷെ ഈശ്വരൻ 'ഞാൻ' എന്ന ബോധം നമ്മളിൽ വെച്ചുകൊണ്ടിരിക്കുന്ന കാലത്തോളം ഭക്തിമാർഗ്ഗമനുസരിക്കുകയാണ് നല്ലതു്.

**226 ബ്രഹ്മംതന്നെ ഭഗവാൻ**

''വിജ്ഞാനി ബ്രഹ്മത്തെ കാണുന്നതു് സുമേരുപർവ്വതത്തെപ്പോലെ അചലവും നിഷ്ക്രിയവുമായിട്ടാണ്. സത്വം, രജസ്സ്, തമസ്സ്, എന്നീ മൂന്നു ഗുണങ്ങൾ അടങ്ങിയതാണ് പ്രപഞ്ചം. ബ്രഹ്മത്തിൽ അവയുണ്ടെങ്കിലും അവയുമായി ബ്രഹ്മത്തിനു ഒരു ബന്ധവുമില്ല. ബ്രഹ്മമായിട്ടുള്ളതെന്തോ അതുതന്നെയാണ് ഭഗവാനെന്നും വിജ്ഞാനി കാണുന്നു. ത്രിഗുണങ്ങൾക്കും അതീതനായിട്ടുള്ളവൻതന്നെയാണ് ആറു അലൌകികശക്തികളുള്ള ഭഗവാൻ. ജീവജാലങ്ങളും, പ്രപഞ്ചവും, മനസ്സും, ബുദ്ധിയും, ഭക്തിജ്ഞാനവൈരാഗ്യങ്ങളുമെല്ലാം അദ്ദേഹത്തിൻെറ ശക്തിയുടെ ആവിഷ്കരണങ്ങളാണ്. ഗൃഹമോ ഭൂസ്വത്തോ ഇല്ലാത്ത, അല്ലെങ്കിൽ അവയെല്ലാം വിററു കളയേണ്ടിവന്ന, ഒരു കുലീനനെ കുലീനനെന്നു പിന്നെ ആരും വിളിക്കുകയില്ല. ഈശ്വരനു് അദ്ദേഹത്തിൻേറതായ ആറു് അലൌകികശക്തികളുണ്ടു്, അല്ലെങ്കിൽ പിന്നെ ആരാണ് അദ്ദേഹത്തെ അനുസരിക്കുക ?''

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം

വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മാസംതോറും നടത്തിവരുന്ന ഏകദിന അന്തര്യോഗം ജൂലായ് 14-ാംനു- ഞായറാഴ്ച, കൽക്കത്തയ്ക്കടുത്തുള്ള നരേന്ദ്രപുരിലെ രാമകൃഷ്ണമിഷൻസ്ഥാപനങ്ങളുടെ സ്ഥാപകനും പ്രസിഡണ്ടുമായ ശ്രീ ലോകേശ്വരാനന്ദസ്വാമികളുടെ മഹനീയ സാന്നിദ്ധ്യത്തിൽ ഭംഗിയായി നടത്തിയിരിക്കുന്നു. വിവേകാനന്ദസന്ദേശത്തെപ്പററി സ്വാമിജി ചെയ്ത സാരഗർഭവും വിജ്ഞേയവുമായ പ്രസംഗം സദസ്യരെ വളരെയധികം ആകർഷിച്ചു. അതിനു പുറമെ പതിവുപോലെ കേനോപനിഷത്തു്, കഥാമൃതം, ഭാഗവതം ഇവയെപ്പററിയുള്ള ക്ലാസ്സുകളുമുണ്ടായിരുന്നു. കഠിനമായ മഴയുണ്ടായിരുന്നിട്ടും വളരെ ഭക്തജനങ്ങൾ പരിപാടികളിൽ പങ്കെടുത്തു. അടുത്ത അന്തര്യോഗം ആഗസ്റ്റ് 11-ാംനു- ഞായറാഴ്ചയായിരിക്കും.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 സെപ്തംബർ | ലക്കം 9 |
|---|---|---|

## അ മൃ ത വാ ണി

ചെറിയ പടപ്പുകളിൽ കുടുങ്ങി കാലം പാഴാക്കരുതു്. (ജീവിതത്തിൻെറ) ചട്ടക്കൂട്, ജീവിതസാരം, കൈക്കൊള്ളുക. ചരിത്രദൃഷ്ട്യാ പല പൊരുത്തക്കേടുകളും ഉണ്ടായെന്നുവരാം. കൃഷ്ണൻെറ ജീവിതത്തിൽ പ്രക്ഷിപ്താംശങ്ങൾ കണ്ടേയ്ക്കാം. ഇതൊക്കെ ശരിയാവാം. പക്ഷെ, അതോടൊപ്പം പുത്തും വമ്പിച്ചതുമായ ഈ വ്യതിയാനത്തിന്നു് ഒരാശ്രയം, ഒരടിസ്ഥാനം ഉണ്ടായിരിക്കണം. മറേറതു സിദ്ധൻേറയോ പ്രവാചകൻേറയോ ജീവിതമെടുക്കുക. കഴിഞ്ഞതിൻെറ ഒരു വികാസം മാത്രമാണു് ആ പ്രവാചകൻ; തൻെറ കാലത്തുതന്നെ സ്വദേശത്തിലെമ്പാടും ചിതറിക്കിടക്കുന്ന ആശയങ്ങളെ പ്രചരിപ്പിക്കമാത്രമാണു് അദ്ദേഹം ചെയ്യുന്നതെന്നു കാണാം. ആ പ്രവാചകൻ ജീവിച്ചിരുന്നോ ഇല്ലയോ എന്നുതന്നെ വലിയ സംശയങ്ങൾ ഉണ്ടാകും. എന്നാൽ ഇവിടെ ഞാൻ വെല്ലുവിളിക്കുന്നു: ഈ സംഗതികൾ, ഈ ആദർശങ്ങൾ — കർമ്മാർത്ഥമായ കർമ്മം, പ്രേമാർത്ഥമായ പ്രേമം, കർത്തവ്യാർത്ഥമായ കർത്തവ്യം — ഇദംപ്രഥമമായി കൃഷ്ണൻ രൂപപ്പെടുത്തിയതല്ല, മററാരോ ഉളവാക്കിയതാണെന്നു വല്ലവക്കും കാട്ടിത്തരാമോ? മററാരിൽനിന്നും ഇവ കടമെടുത്തതായിക്കൂടതന്നെ. കൃഷ്ണൻ ജനിച്ചപ്പോൾ ആ അന്തരീക്ഷത്തിൽ ഇവ തത്തിക്കളിച്ചിരുന്നില്ല. ഇവയുടെ ഒന്നാമത്തെ പ്രവാചകൻ ഭഗവാൻ കൃഷ്ണനത്രെ. അദ്ദേഹത്തിൻെറ ശിഷ്യനായ വ്യാസൻ അതേററെടുത്തു മനുഷ്യരാശിക്കു് ഉപദേശിച്ചു. ചിത്രീകരിക്കാവുന്ന ഏററവും ഉത്കൃഷ്ടമായ ആശയമാണിതു്. ഗീതയേക്കാൾ മികച്ചൊരു വേദഭാഷ്യം എഴുതപ്പെട്ടിട്ടുമില്ല, എഴുതാനൊട്ടു വയ്യതാനും. ശ്രുതികളുടെ, ഉപനിഷത്തുകളുടെ, സാരം ദുർഗ്രഹമാണു്; കാരണം അത്രയേറെയുണ്ടു് തന്നിഷ്ടം പോലെ വ്യാഖ്യാനിക്കാൻ ഒരുങ്ങുന്ന ഭാഷ്യകാരന്മാർ. അപ്പോഴാണു് വേദപ്രചോദകനായ ഭഗവാൻ സ്വയം ഗീതോപദേഷ്ടാവായി വരുന്നതു്, വേദാർത്ഥമെന്തെന്നു കാട്ടാൻ. ഇന്നു ഭാരതത്തിന്നും ലോകത്തിന്നും ആ വ്യാഖ്യാനരീതിയേക്കാൾ മെച്ചപ്പെട്ടതൊന്നും ആവശ്യമില്ലതന്നെ.

—വിവേകാനന്ദസാഹിത്യസർവ്വസ്വം

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

തന്റെ ചുററുമിരിക്കുന്ന ഭക്തന്മാരോടായി ശ്രീ ലാട്ടുമഹാരാജ് പൂർവ്വകഥകളെപ്പററി പറഞ്ഞുകൊണ്ടിരിക്കുകയാണ്: ''കേൾക്കണോ? ഒരിക്കൽ ഠാക്കൂർ കിശുബ് (കേശവ ചന്ദ്രസേൻ) ബാബുവിനെ കാണാൻ ചെന്നു. അന്ന് കിശുബ്ബാബു സുഖമില്ലാതെ കിടക്കുകയാണ്. ഠാക്കൂർ വന്നിട്ടുണ്ടെന്നറിഞ്ഞ് അദ്ദേഹം മുകളിൽനിന്ന് ഇറങ്ങി വന്നു. സുഖക്കേടുകാരണം ക്ഷീണിച്ച് ശോഷിച്ച അദ്ദേഹത്തെ കണ്ടിട്ട് ഠാക്കൂർ പറഞ്ഞു: 'ഇത്തവണ അമ്മയുടെ നിശ്ചയമെന്തെന്ന് മനസ്സിലാക്കാൻ പററിയില്ല.' അതു കഴിഞ്ഞ് മൂന്നുനാലുമാസത്തിനകം കിശുബ്ബാബു മരിച്ചുപോയി. അതിന്നുമുമ്പൊരിക്കൽ കിശുബ്ബാബുവിന് സുഖക്കേട് വന്നപ്പോൾ ഠാക്കൂർ അദ്ദേഹത്തിന്റെ പേരിൽ സിദ്ധേശ്വരിക്ക് ഇളനീർ നേന്നു. കിശുബ്ബാബുവിന്റെ അസുഖം മാറിക്കിട്ടിയതിന്നുശേഷം ഠാക്കൂർ സിദ്ധേശ്വരീ ക്ഷേത്രത്തിലേയ്ക്ക് ഒരു ഇളനീർ മറക്കാതെ വഴിപാടായി കൊടുത്തയയ്ക്കുകയും ചെയ്തു. വിജയബാബു (ശ്രീ വിജയകൃഷ്ണഗോസ്വാമി) വിന്റേയും കിശുബ്ബാബുവിന്റേയും (ബ്രഹ്മ)സമാജക്കാർ ഒരിക്കൽ മണിമല്ലിക്കിന്റെ വീട്ടിൽ വന്നു. അവിടെവെച്ചാണ് ഠാക്കൂർ കിശുബ്ബാബുവിന്റെ സുഖക്കേടുവിവരം ആദ്യമായി കേട്ടത്. അതു കേട്ടിട്ട് അദ്ദേഹത്തിന്ന് മനസ്സിന് വലിയ വിഷമമായി. അന്നവിടെ നടന്ന ഭജനയിലും നൃത്തത്തിലുമൊന്നും അദ്ദേഹം പങ്കുകൊള്ളുകയും ഉണ്ടായില്ല. കിശുബ്ബാബുവിനെ ഠാക്കൂറിന് എന്തിഷ്ടമായിരുന്നു! അദ്ദേഹമോ വന്നാൽ പോകുന്നതുവരെ തൊഴുതുപിടിച്ച് ഠാക്കൂറിന്റെ മുമ്പിലങ്ങനെ ഇരിക്കും. ഠാക്കൂർ പറയുന്നതൊക്കെ അദ്ദേഹം അക്ഷരം പ്രതി വിശ്വസിച്ചിരുന്നു.

''ഐസിട്ട സർബ്ബത്ത് ഠാക്കൂറിന് വലിയ ഇഷ്ടമായിരുന്നു. ജയഗോപാൽസേൻ എന്ന ഭക്തൻ വേനൽക്കാലം വന്നാൽ ഇടയ്ക്കിടയ്ക്ക് ഒരാളുടെ കൈയ്യിൽ ഐസിട്ട തണ്ണിമത്തൻ സർബ്ബത്ത്, കൂവളക്കായ്സർബ്ബത്ത്, ഐസ്ക്രീം എന്നിവയൊക്കെ ദക്ഷിണേശ്വരത്തേയ്ക്ക് കൊടുത്തയയ്ക്കാറുണ്ടായിരുന്നു. ചിലപ്പോൾ ജയഗോപാൽബാബു കൊടുത്തയയ്ക്കുന്ന സർബ്ബത്ത് ദക്ഷിണേശ്വരത്ത് വരുന്ന ഭക്തന്മാർക്കൊക്കെ കൊടുത്തിട്ടും പിന്നേയും ധാരാളം ബാക്കിവരും. അത് ഠാക്കൂർ ദക്ഷിണേശ്വരം ഗ്രാമത്തിൽതന്നെ പാർക്കുന്ന ഭക്തൻ നവകുമാർചാറററർജിയുടെ വീട്ടിലേയ്ക്ക് എത്തിച്ചുകൊടുക്കുകയും ചെയ്യും.''

ശ്രീ ലാട്ടുമഹാരാജ് ഠാക്കൂറിന്റെ ഭക്തന്മാരെക്കുറിച്ചുള്ള കഥ തുടരുകയാണ്. നമുക്കും കേൾക്കാം:- ''കേട്ടോളു ശ്രദ്ധിച്ച്. ഒരിക്കൽ ഠാക്കൂർ എന്നേയും ബാബുരാമിനേയും രാംലാൽദാദയേയും കൂട്ടി ദക്ഷിണേശ്വരത്തുള്ള ഒരു ഭക്തഗൃഹത്തിൽ 'യാത്ര' (ഈശ്വരകഥകളെ പ്രതിപാദിക്കുന്ന നാടകം) കാണാൻ പോയി. നാടകക്കാരൻ നല്ലൊരു മനുഷ്യനായിരുന്നു. ഠാക്കൂറിനോട് വലിയ ഭക്തിയായിരുന്നു. പിറെറ ദിവസം അയാൾ വീണ്ടും കാളീക്ഷേത്രത്തിലെത്തി. എത്ര പാട്ടുകളാണ് അയാളന്ന് ഠാക്കൂറിനെ പാടികേൾപ്പിച്ചത്! ഒടുവിൽ ഠാക്കൂർ അയാളോട് പറഞ്ഞു; 'നോക്കു, നിങ്ങൾക്ക് ഈ വിധത്തിലുള്ള പാട്ടുകൾ തന്നത്താൻ ഉണ്ടാക്കാൻ പററുന്നുണ്ടല്ലൊ, ഇല്ലെ ? ഇതു വഴിയായിത്തന്നെ നിങ്ങൾക്ക് എല്ലാം കൈവന്നുകൊള്ളും.' രാംലാൽദാദയോട് ഠാക്കൂർ ആ പാട്ടെല്ലാം എഴുതി എടുക്കാൻ പറഞ്ഞു.'' (ലാട്ടുമഹാരാജ് ഈ പറയുന്നതു് നീലകണ്ഠന്റെ നാടകസംഘത്തെക്കുറിച്ചായിരിക്കണം. അതേപ്പററി 'കഥാമൃത'ത്തിൽ വളരെ വിസ്തരിച്ച് പറയുന്നുണ്ട്.) പിന്നൊരു ദിവസത്തെ നാടകത്തെപ്പററിയും (ശ്രീ 'എം'ന്റെ 'കഥാമൃതം' അനുസരിച്ച് അന്ന് 'ഫലഹാരിണികാളീപൂജാ'ദിവസമായിരുന്നു.) ശ്രീ ലാട്ടുമഹാരാജ് പറയുന്നുണ്ട്: ''അവിടെ(ദക്ഷിണേശ്വരത്ത്) വെച്ചൊരിക്കൽ ഒരു 'യാത്ര' (നാടകം) കളിപ്പിക്കുകയുണ്ടായി. അന്ന് ഞാൻ രാത്രി മുഴുവൻ ഉണർന്നിരുന്ന് അതു കണ്ടു. ഠാക്കൂറും ഉറക്കമിളച്ച് മുഴുവൻ നേരവും

ഇരുന്നു. അന്നവിടെവെച്ച് ഒരാരം മററൊരാളെ സ്നേഹിച്ച ഒരു കഥ കേട്ട ഞാൻ–സ്നേഹം എത്ര മാത്രമായിരുന്നു എന്ന വിചാരം, ആ സ്നേഹിക്ക പ്പെടുന്ന ആളുടെ അടുത്തെത്തിച്ചേരാൻവേണ്ടി മണ്ണിന്നുള്ളിൽക്കൂടി കുഴിച്ച് തുരങ്കമുണ്ടാക്കി യത്രെ! നോക്കു, സ്നേഹത്തിൻെറ ഒരു ശക്തി, ആകഷ്ണം! ഠാക്കൂർ പറയാറുണ്ട്: 'മൂന്ന് സ്നേഹ ങ്ങളെ ഒരുമിച്ച് ചേത്ത് അത്ര ആകഷ്ണം ഒരാംക്ക് ഈശ്വരൻെറ നേരെ പ്രയോഗി ക്കാൻ കഴിഞ്ഞില്ലെങ്കിൽ ഈശ്വരനിൽ എത്തി ക്കിട്ടില്ല'– എന്ന്.''

ഒരു ഭക്തൻ ചോദിച്ചു:– 'ഏതെല്ലാമാണ് ഈ മൂന്ന് സ്നേഹങ്ങരം, മഹാരാജ് ?'

ലാട്ടുമഹാരാജ്: 'ഒന്ന് — ഒരു സ്ത്രീയെ സ്നേ ഹിക്കുന്നതിന്നുവേണ്ടി എത്രമാത്രം പ്രേമാവേശം ഉപയോഗപ്പെടുത്തുമോ അത്; രണ്ട്– കുഞ്ഞുങ്ങ ളോട് അച്ഛനമ്മമാക്കുള്ള സ്നേഹമില്ലെ അത്; മൂന്നാമത്തേത് കേട്ടോളൂ – ലഹരിപദാത്ഥം കഴിച്ചുശീലിച്ച ഒരുവന്ന് ആ ലഹരി പദാത്ഥ ങ്ങളോടുള്ള ആകഷ്ണം. (ഇവിടെ ഠാക്കൂർ ഉപ യോഗിച്ചിരുന്ന ഭാഷ 'വിഷയികരംക്ക് വിഷ യങ്ങളോടുള്ള പ്രതിപത്തി' എന്നായിരുന്നു.) ഈ മൂന്ന് ആകഷ്ണങ്ങളുടേയും ആകത്തുകയ്ക്കു സമമായ പ്രേമം നിങ്ങരംക്ക് ഭഗവാൻെറ നേരെ തിരിച്ചുവിടാൻ കഴിഞ്ഞാൽ ഭഗവാനെ നിങ്ങരംക്ക് കിട്ടും.

രാംബാബു സാധനാനുഷ്ഠാനത്തിന്നായി ഒരു ഉദ്യാനം നിമ്മിച്ചിട്ടുണ്ടായിരുന്നു. ഒരു ദിവസം അവിടേയ്ക്ക് ഠാക്കൂർ ഞങ്ങളെ കൊണ്ടുപോയി. കാംകൂർഗാഛി ഉദ്യാനത്തിലേയ്ക്കുള്ള വഴി മഹാമോശമായിരുന്നു. വണ്ടിയൊന്നും കൊണ്ടു പോവാനേ പററില്ല. അതുകൊണ്ട് അതിലെ നടന്നാണ് പോയത്. വഴിക്ക് ഏതോ ഒരു സന്ന്യാസിയുടെ കുടിലും മററും കണ്ടെത്തി. അദ്ദേഹം അവിടെ തങ്ങി, തുടങ്ങി രണ്ടുപേരും തമ്മിലൊരു വത്തമാനം. ഞങ്ങളോടൊക്കെ അവിടെ നില്ക്കാൻ പറഞ്ഞിട്ട് അദ്ദേഹം പുറ പ്പെട്ടുവല്ലൊ ഒരു വത്തമാനം പറയലിന്ന്! എത്ര നേരമാണ് അവർ തമ്മിൽ സംഭാഷണം നടന്നത്! കൂടെ ഉണ്ടായിരുന്നവരൊക്കെ ധൃതി കൂട്ടിത്തുടങ്ങി. അവക്കൊന്നും നില്ക്കപ്പൊറുതി ഇല്ലാതായി. ഒടുക്കം നിവൃത്തിയില്ലാതെ അവ രടുത്തുചെന്ന് അദ്ദേഹത്തെ വിളിച്ചു. ആ സന്ന്യാസിയുടെ സാധനാലയമൊക്കെ നോക്കി ക്കണ്ടതിന്നുശേഷം ഠാക്കൂർ രാംബാബുവിൻെറ തോട്ടത്തിലേയ്ക്ക് നടന്നു. അവിടെ രാംബാബു ഒരു തുളസീകടീരം നിമ്മിച്ചിട്ടുണ്ടായിരുന്നു. അതു കണ്ടിട്ട് ഠാക്കൂർ പറഞ്ഞു– 'രാം, ഹാ, ഈ സ്ഥലം യാതൊരു തിരക്കും ബഹളവും കടന്നു വരാത്ത ഏകാന്തമായ ഭാഗം – തപസ്സിന്ന് പ ററിയ സ്ഥലമാണിത്. ഇടയ്ക്കൊക്കെ ഇവിടെ വന്നിരുന്ന് ധ്യാനിക്കണം, കേട്ടോ.' അന്ന് രാംബാബു ഭക്തന്മാക്കെല്ലാവക്കും ബദാം, മുന്തി രിങ്ങ, തണ്ണിമത്തൻ, കമലാ ഓറഞ്ച്, വെണ്ണ, കൽക്കണ്ടം, സന്ദേശ്, ഈന്തപ്പഴം ഇതൊക്കെ തിന്നാൻ തന്നു. കാംകൂർഗാഛി ഉദ്യാനത്തിൽ നിന്ന് ഠാക്കൂർ നേരെ സുരേശ്മിത്തരൻെറ ഉദ്യാനത്തിലേയ്ക്കാണ് പോയത്. അവിടേയ്ക്ക് ഠാക്കൂർ ഞങ്ങളെ ഇടയ്ക്കൊക്കെ കൊണ്ടുപോകാറു ള്ളതാണ്, സുരേശ്ബാബു പലപ്പോഴും അവി ടെവെച്ച് ഉത്സവങ്ങളും നടത്താറുണ്ട്.

ഒരു തവണ ഠാക്കൂർ ഞങ്ങളെയൊക്കെ ഈശാൻബാബുവിൻെറ വീട്ടിലേയ്ക്ക് കൊണ്ടു പോയി. ഈശാൻ ബാബു (ശ്രീ ഈശാൻ ചന്ദ്ര മുഖോപാദ്ധ്യായൻ)വിൻെറ വീട്ടിലന്ന് ഒരു പാട് വലിയ വലിയ പണ്ഡിതന്മാർ വന്നിട്ടു ണ്ടായിരുന്നു. അവരൊക്കെ തമ്മിൽത്തമ്മിൽ വത്തമാനം പറഞ്ഞിരുന്നതുതന്നെ ശ്ലോകത്തിൽ ക്കൂടിയാണ്. ഒരാരം ഒരു പദ്യം തന്നത്താന ങ്ങട്ട് ഉണ്ടാക്കിച്ചൊല്ലുന്നതു കേട്ടിട്ട് സകലരും കൂടി പൊട്ടിച്ചിരിച്ചു. ഠാക്കൂർ ചോദിച്ചു– 'ഹെ, നിങ്ങളൊക്കെ വലിയ ചിരി ചിരിക്കുന്നു ണ്ടല്ലൊ. എന്താ അവിടെ ഇത്ര രസംപിടിച്ച വ ത്തമാനം ?' പണ്ഡിതന്മാർ ആ പദ്യം ഠാക്കൂറി നെ കേരംപ്പിച്ചു, എന്നിട്ട് എല്ലാവരുംകൂടി അതിൻെറ അത്ഥവും വിവരിച്ചുകൊടുത്തു. ഒരാരം അത്ഥം പറയുകയാണ്: 'അന്നചിന്താ ചമത്കാരം' (ആഹാരചിന്ത വിശേഷപ്പെട്ടൊ രു ചിന്തതന്നെ) പിന്നൊരാളുടെ വ്യാഖ്യാനം 'ഭഗവാൻചിന്താ മേന്മയേറിയ ചിന്താ' (ഒരേ വരികളുള്ള അത്ഥംതന്നെയാണ് രണ്ടുപേരും വ്യാഖ്യാനിച്ചത്.)

ഈശാൻ ഇരുപതിരുപത്തഞ്ചുതരം വിഭ വങ്ങളോടുകൂടിയ സദ്യയാണ് ഒരുക്കിയി രുന്നത്. അദ്ദേഹത്തിൻെറ വീട്ടിലെ ദഹണ്ഡം

ഠാക്കൂറിനു് വലിയ ഇഷ്ടമായിരുന്നു. ഒരിക്കൽ അദ്ദേഹത്തിന്റെ വീട്ടിൽവെച്ചു് ഠാക്കൂർ അനേകതരത്തിലുള്ള ഉപ്പിലിട്ടതു് കൂട്ടുകയുണ്ടായി.

ഒരിക്കൽ ഈശാൻബാബുവിന്റെ വീട്ടിൽ നിന്നു് ഠാക്കൂർ നേരെ ശശധർ പണ്ഡിററിനെ കാണാൻ പോവുകയുണ്ടായി. എന്നേയും കൂടെ കൊണ്ടുപോയിരുന്നു. അദ്ദേഹ(പണ്ഡിതു്ശശധർ തർക്കചൂഡാമണി)ത്തോടു് ഠാക്കൂർ പറഞ്ഞു: 'നോക്കൂ ഹേ, ഉദ്യോഗമുദ്ര കൈവശമിരിപ്പില്ലെങ്കിൽ ആരും ആരുടേയും വാക്കുകൾക്കു് വിലകല്പിക്കുകയില്ല. നിങ്ങൾ അദ്ദേഹത്തിന്റെ (ഭഗവാന്റെ) ആദേശം മേടിച്ചു കൈയ്യിൽ കരുതിവച്ചിട്ടുണ്ടല്ലൊ, ഇല്ലേ?' പണ്ഡിതു്ജി ഇതിന്നു് മറുപടിയൊന്നും പറഞ്ഞില്ല. നാലഞ്ചു ദിവസത്തിനുശേഷം പണ്ഡിതു്ജി ദക്ഷിണേശ്വരത്തേയ്ക്കു് ഒരു പ്രതിസന്ദർശനം നടത്തി. അതിന്നുശേഷം സൌകര്യംകിട്ടുമ്പോഴൊക്കെ അദ്ദേഹം ദക്ഷിണേശ്വരത്തുവെച്ചോ കൽക്കത്തയിൽവച്ചോ ഠാക്കൂറിനെ കാണാറുണ്ടായിരുന്നു. ഈശാൻബാബു ഒരിക്കൽ ഭാടു്പാഡയിൽ താമസിച്ചുകൊണ്ടു് പുരശ്ചരണം * അനുഷ്ഠിക്കുകയുണ്ടായിട്ടുണ്ടു്. അതു് മുഴമിപ്പിച്ചു് വന്നപ്പോൾ ഠാക്കൂർ അദ്ദേഹത്തോടു് പറഞ്ഞു: 'ഒരു കാര്യം മനസ്സിലാക്കിക്കോളൂ, ഈശാൻ ! മനസ്സു് നന്നായിരുന്നാൽ ദേഹം ശുദ്ധമായിത്തീരാൻ പിന്നെ കാലതാമസം വേണ്ടിവരില്ല. എന്നാൽ മനസ്സിൽ കാമത്തിന്റെ ഒരു ലാഞ്ഛനയോ അല്പം ആസക്തിയോ പററിപ്പിടിച്ചിരിപ്പുണ്ടെങ്കിൽ ദേഹം ശുദ്ധമായിക്കിട്ടുന്നതിന്നു വളരെ താമസം നേരിടും. ദേഹത്തേയും മനസ്സിനേയും ഒപ്പൊപ്പം വെടിപ്പാക്കിവെയ്ക്കാൻ പററിയില്ലെങ്കിൽചെയ്യുന്ന തപസ്സിന്റെ ഫലമൊന്നുംതന്നെ തങ്ങിനില്ക്കുകയുമില്ല.'

ലാട്ടുമഹാരാജു് കാശിയിൽ താമസിക്കുന്ന കാലം. ഒരു ഭക്തൻ ഏതോ ഒരു സാധനം അതർഹിക്കുന്നതിനേക്കാൾ കൂടുതൽ വിലകൊടുത്തു് മേടിച്ചുകൊണ്ടുവന്നു. ഇതുകണ്ടിട്ടു് ലാട്ടുമഹാരാജു് ദക്ഷിണേശ്വരത്തുവെച്ചു് നടന്ന ഒരു സംഭവം പറയാൻ തുടങ്ങി. 'ഞാനൊരു കാര്യം പറയാം, ശ്രദ്ധവെച്ചു് കേൾക്കണം. ഒരിക്കൽ ഠാക്കൂർ യോഗി (ശ്രീ യോഗാനന്ദസ്വാമികൾ) നോടു് ഒരു ചെമ്പുപാത്രം വാങ്ങിക്കൊണ്ടുവരാൻ പറഞ്ഞു. യോഗിൻ വിരൽകൊണ്ടു് അതത്ര നല്ലവണ്ണം കൊട്ടിനോക്കി പരിശോധിക്കാതെയാണു് വാങ്ങിക്കൊണ്ടുവന്നതു്. അതു കണ്ടപ്പോൾ ഠാക്കൂർ പറഞ്ഞു—''എന്റെ വിഡ്ഢീ! ഒരു സാധനം മേടിച്ചുകൊണ്ടുവരുമ്പോൾ ഒന്നു് നല്ലവണ്ണം നോക്കി മേടിച്ചുകൂടായിരുന്നോ? ഇതു് നോക്കു, ഇതിനൊരു വിള്ളലുണ്ടു്, ഇതു് കൊള്ളില്ല. ചെല്ലു, ചെല്ലു, വേഗം പോകു, ഇതു് തിരിച്ചുകൊടുത്തു് മാററിമേടിച്ചുകൊണ്ടുവരു, ഉം, താമസിയ്ക്കേണ്ട. പക്ഷെ, ദേ ഒന്നു് പറഞ്ഞേക്കാം, ഇത്തവണ ആ പീടികക്കാരന്റെ വാക്കുകൾ കേട്ടു് മയങ്ങിപ്പോകല്ലേ........ പീടികക്കാരൻ കച്ചവടത്തിനാണിരിക്കുന്നതു്, മതപ്രചരണത്തിനല്ല. അയാളു് പറഞ്ഞതൊക്കെ അപ്പടിയങ്ങു് വിശ്വസിച്ചു് നീ അവന്റെ കുടുക്കിൽ പെട്ടപ്പോഴോ ! ഭക്തനാണെന്നുവെച്ചു് ഒന്നിനും കൊള്ളാത്ത മരമണ്ടനാവണം എന്നുണ്ടോ? ആളുകൾക്കൊക്കെ പററിക്കാൻ നീ നിന്നുകൊടുക്കുന്നതെന്തിനാണു്? നിങ്ങളുടെയൊക്കെ ഉള്ളിലെ ഭാവമെന്താണെന്നുതന്നെ മനസ്സിലാക്കാൻ വിഷമം. വില കൃത്യമായു് എണ്ണിക്കൊടുത്തേയ്ക്കണം, പക്ഷെ സാധനം ഒന്നാംതരമായിരിക്കണമെന്നുമാത്രം— ഇതാണു് ഞാൻ ധരിച്ചുവെച്ചിരിക്കുന്നതു്. പണം അയാളുടെ കൈയ്യിൽവെച്ചുകൊടുക്കുന്നതിന്നുമുമ്പു സാധനം നല്ലതല്ലെ തന്നിരിക്കുന്നതു്, തൂക്കമൊക്കെ കൃത്യമല്ലെ എന്നൊക്കെ നല്ലവണ്ണം നോക്കിയിരിക്കണം. ഇതൊന്നും പോരാതെ ചില സാധനങ്ങൾ വാങ്ങുമ്പോൾ കമ്മീഷൻ കൊടുക്കുന്ന പതിവുണ്ടു്, അത്തരം സാധനങ്ങൾക്കു് വില കൊടുക്കുന്ന സമയത്തു് ആ കമ്മീഷനുംകൂടി കണക്കുപറഞ്ഞു മേടിക്കണം, മനസ്സിലായോ?'' ഇങ്ങനെയൊക്കെയാണു് ഠാക്കൂർ യോഗിനെ പഠിപ്പിച്ചുകൊടുത്തിരുന്നതു്. അദ്ദേഹം മഹാസന്ന്യാസിയാണു്, എന്നിട്ടും അദ്ദേഹം കൊടുത്ത ഉപദേശം കണ്ടില്ലെ? നിങ്ങൾ ഗൃഹസ്ഥനായിരുന്നിട്ടും വെറുതെയുള്ള ഈ പാഴ്ച്ചിലവിനു്

* ഏതെങ്കിലും ഒരു ആശയത്തെ അടിസ്ഥാനമാക്കി ഏകാഗ്രതയോടെ കഠിനമായി സാധനചെയ്യുക. ജപിക്കുന്ന മന്ത്രത്തിൽ എത്ര അക്ഷരമുണ്ടോ അത്ര ലക്ഷം ഉരു ആ മന്ത്രം നിശ്ചിതസമയത്തു് നിശ്ചിതസ്ഥലത്തിരുന്നു് ജപിക്കുന്നതിന്നും പുരശ്ചരണം എന്നു പറയുന്നു. അഭീഷ്ടസിദ്ധി വരുത്തുവാൻ പുരശ്ചരണം ഏററവും പററിയ ഒരു സാധനയാണു്.

പുറപ്പെട്ടതെന്തിനാണ്? ഇത്ര വിലപിടിച്ച ഒരു സാധനം എനിക്കുവേണ്ടി വാങ്ങേണ്ട ആവശ്യമെന്തായിരുന്നു? എനിക്കാണെങ്കിലോ ദാ ഏതാ കുറച്ചാവശ്യങ്ങളേയുള്ളൂ, ഇതുകൊണ്ടൊക്കെത്തന്നെ എന്റെ കാര്യങ്ങളൊക്കെ എത്ര സുഖമായി കഴിഞ്ഞുകൂടുന്നു. എന്നിട്ടും നിങ്ങളെന്താവശ്യത്തിനാണ് ഇത്ര വളരെ പണം വെറുതെ കൊണ്ടുകളഞ്ഞതു്?'

ബലരാംമന്ദിരത്തിൽവച്ചു പറഞ്ഞ ഒരു സംഭവംകൂടി ഇവിടെ കുറിച്ചാൽ അതൊട്ടും അസ്ഥാനത്താവില്ല:

'ഒരിക്കൽ യോഗിന്റെ മുമ്പിൽവെച്ച് ഒരാൾ ഠാക്കൂറിനെ കഠിനമായി അധിക്ഷേപിച്ചു് സംസാരിച്ചു. എന്നാൽ യോഗിനോ, ആരെന്തു പറഞ്ഞാലും അതിനെ മറുത്തുപറയാനോ ക്ഷോഭിച്ചു് നല്ല ചുട്ട മറുപടി കൊടുക്കാനോ കെല്പില്ലാത്ത ഒരു പ്രകൃതിക്കാരനും. സാധനകൾ അനുഷ്ഠിക്കുന്നവർക്കൊക്കെ ഇടക്കാലത്തു് ഈയൊരു നില വരും — അതായതു് വേറൊരാളെ ഒന്നു് തൊടാനോ ദ്വേഷ്യപ്പെടാനോ ഒന്നും പറ്റാത്ത ഒരു അവസ്ഥ. ആയിടയ്ക്ക് ഠാക്കൂറിനെക്കുറിച്ചുള്ള വളരെ കഠിനമായ വിമർശനങ്ങളും നിന്ദകളും യോഗിനു് കേട്ടു് നിശ്ശബ്ദം സഹിക്കേണ്ടിവന്നിട്ടുണ്ടു്. രണ്ടുനാലു് ദിവസം കഴിഞ്ഞപ്പോഴാണ് ഠാക്കൂർ വിവരമെല്ലാം അറിഞ്ഞതു്. യോഗിനു് തിരിഞ്ഞൊരടികൊടുക്കാനോ ഒപ്പത്തിനൊപ്പം നല്ല രണ്ടു് വാക്കു് പറയുവാനോ പറ്റാത്ത ഒരു നിലയാണ് എന്നു് ഠാക്കൂറിനു് അസ്സലായിട്ടറിയാം. എന്നിട്ടും ഞങ്ങളെ പഠിപ്പിക്കാനാണെന്നു് തോന്നുന്നു, അദ്ദേഹം പറയുകയാണ്: ''കഷ്ടം, കഷ്ടം! 'ഇവിട' (എന്നെ)ത്തെപ്പററി വല്ലവരും ദുഷിച്ചു സംസാരിക്കുന്നതു കേട്ടിട്ടു് നീ വായും മൂടി ഇരുന്നു, അല്ലെ? ഗുരുവിനെ ഒരാൾ നിന്ദിക്കുന്നതു് അനങ്ങാതിരുന്നു് കേട്ടുകൊണ്ടു് പോരികയോ! കെൽപുണ്ടെങ്കിൽ ആ നാവു് അപ്പോൾ ത്തന്നെ അടക്കിനിർത്തണം, അത്രയ്ക്കു് ചങ്കൂററം പോരെന്നുണ്ടെങ്കിലോ ഉടനെ സ്ഥലം വിടണം.'' യോഗിൻ ഇതു കേട്ടു് മിണ്ടാതിരുന്നു.

ഇതോടൊപ്പംതന്നെ പറഞ്ഞ മറെറാരു സംഭവവുംകൂടി ഇതാ:— 'ഇനി കേൾക്കണോ വേറൊന്നു്? ഇതേ തരത്തിലുള്ളൊരു സംഭവം നിരഞ്ജന്റെ മുമ്പിൽവെച്ചും നടന്നു. നിരഞ്ജൻ അപ്പോൾ വഞ്ചിയിൽ പോകുകയാണ്. യാത്രക്കാരിൽ ആരോ ചിലർ ഠാക്കൂറിനെ അധിക്ഷേപിച്ചു് സംസാരിക്കാനങ്ങട്ടു് തുടങ്ങിയില്ലേ, നിരഞ്ജൻ ശുണ്ഠിയെടുത്തു് ചാടിയെഴുന്നേററു. വഞ്ചിപിടിച്ചു് ഇപ്പൊ മുക്കും, ഇപ്പൊ മുക്കും എന്നമാതിരി ശക്തിയായി അങ്ങോട്ടും ഇങ്ങോട്ടുമിട്ടു് ആട്ടാൻ തുടങ്ങി. വഞ്ചിയിലുണ്ടായിരുന്നവരൊക്കെ പേടിച്ചു് നിലവിളിക്കാൻ തുടങ്ങി. ഠാക്കൂറിനെ കുററം പറയലുമൊക്കെ അതോടെ അവസാനിച്ചു. ദക്ഷിണേശ്വരത്തെത്തിയതോടെ നേരെ ഠാക്കൂറിന്റെ അടുത്തു ചെന്നു് അവർ ഉണ്ടായതൊക്കെ ഠാക്കൂറിനെ അറിയിച്ചു. അതു് കേട്ടതും ഠാക്കൂർ നിരഞ്ജന്റെ നേരെ കയത്തു: ''ങ്ഏ,എന്താ കഥ, നീ ഇക്കണ്ട ആളുകളെയൊക്കെ മുക്കിക്കൊല്ലാൻ ഭാവിച്ചു എന്നോ? ഞാനെന്താണീ കേൾക്കുന്നതു്? ഇങ്ങനേയും ഒരു ശുണ്ഠിയുണ്ടോ? ഈ തരത്തിലുള്ളൊരു കലിയിളക്കം ഞാനിതുവരെ കണ്ടിട്ടില്ലപ്പാ! ഒരാളെന്നെ കുറെ ചീത്ത പറഞ്ഞു എന്നു തന്നെ വിചാരിച്ചോളൂ, എന്നാലും ഈ ഒരാളെച്ചൊല്ലി ഒരു വഞ്ചിനിറച്ചാളുകളെ ഒററയടിക്കങ്ങു് കശാപ്പു് ചെയ്യുകളയാമെന്നു് വിചാരിച്ചു എന്നൊ! കൊള്ളാമല്ലൊ; ആ വഞ്ചിയെങ്ങാനും മറിഞ്ഞുപോയിരുന്നെങ്കിൽ ഇത്രവളരെ ആളുകളുടെ സ്ഥിതി എന്തായിരിക്കും, ഒന്നാലോചിച്ചുനോക്കു! ദാ ഞാൻ പറയുന്നു, നല്ലവണ്ണം സൂക്ഷിച്ചോളൂ. ഇനി ഒരിക്കലും ഇങ്ങനെ കലിവന്നു് കയറാൻ നിന്നുകൊടുത്തേക്കരുതു്, കേട്ടില്ലെ? ഒരാളെന്തോ ഒരു തെററുചെയ്തു എന്നും പറഞ്ഞു് ആയിരമാളുകളെ ഒരു വീശിനങ്ങു് ചുട്ടു് കരിച്ചേക്കാമെന്നോ! ഞാനെങ്ങും കേട്ടിട്ടില്ല ഇങ്ങനെ ഒരേപ്പൊടു്!'' ഠാക്കൂറിന്റെ ശകാരം കേട്ടിട്ടു് നിരഞ്ജന്റെ കണ്ണു് നിറഞ്ഞു.'

''ദക്ഷിണേശ്വരത്തുവെച്ചു് കാളീദേവിയുടെ പ്രസാദം എടുത്തുവയ്ക്കാൻ ഠാക്കൂർ യോഗിനോടാണ് പറയാറു്. ഒരു ദിവസം പ്രസാദമെത്താൻ നേരം വളരെ വൈകി. ഠാക്കൂർ നേരിട്ടു ചെന്നു് കാളീക്ഷേത്രത്തിന്റെ വിചാരിപ്പുകാരനോടു് നേരം വൈകാനുള്ള കാരണം അന്വേഷിച്ചു. അതു കണ്ടപ്പോൾ യോഗിന്റെ ഉള്ളിൽകൂടി ഒരു വിചാരം കടന്നുപോയി — 'ഓഹോ,ഇദ്ദേഹം ഇപ്പോഴും ആ പഴയ ഭട്ടാചാര്യ (ശാന്തിക്കാരൻ) ബ്രാഹ്മണൻതന്നെ! (അവകാശമായ) നിവേദ്യ

ച്ചോറിനോടുള്ള മായാമോഹം ഇനിയും വിട്ടു പോയിട്ടില്ല.' യോഗിൻെറ മനസ്സിൽക്കൂടി പാഞ്ഞുപോയ ഈ ചിന്തകളെ അന്തര്യാമിയായ ഠാക്കൂർ ഉടനെ കണ്ടുപിടിച്ചില്ലെ! അദ്ദേഹം പറഞ്ഞു: ''നോക്കൂ! ഭക്തന്മാർക്കും സന്ന്യാസി മാർക്കും കഴിയുന്നത്ര സേവനം ചെയ്യണം എന്ന ഒരൊററ ആഗ്രഹംകൊണ്ടാണ് റാണി രാസ്മണി ഇത്ര പെരുത്തു് സ്വത്തു് ഈ ക്ഷേത്രത്തിൻെറ പേരിൽ നീക്കിവെച്ചിരിക്കുന്നതു്. അതിൽനിന്നു് കിട്ടുന്ന തുക മുഴുവൻ ഭക്തന്മാരുടേയും സന്ന്യാസിമാരുടേയും ആവശ്യങ്ങൾ നിറവേററുന്നതിലേയ്ക്കു് ചെലവഴിക്കാനുള്ളതാണ്. ഇതൊന്നും മനസ്സിലാക്കാതെ അറിവില്ലാത്ത ഈ ബ്രാഹ്മണർ തട്ടുകയാണ് സകലതും. നിങ്ങളൊക്കെ കഴിച്ചാലേ (രാസ്മണിയുടെ പ്രയത്നം) സാർത്ഥകമായിത്തീരുള്ളു.'

പിന്നൊരു ദിവസത്തെ കഥ – 'യോഗിൻെറ വിവാഹം കഴിഞ്ഞു. അതിൽപിന്നെ അയാൾ ദക്ഷിണേശ്വരത്തേയ്ക്കു് കടക്കാറില്ല. ഠാക്കൂർ ഒരാളെ അയച്ചു. ആ ആളുടെ അടുത്തു് ഠാക്കൂർ പറഞ്ഞു: ''നോക്കൂ! അയാളോടു് ചോദിക്കൂ, ഇവിടേയ്ക്കു് തരാനുള്ള പണമെന്തുകൊണ്ടാണു് കൊണ്ടുവരാത്തതെന്നു്.'' ആ മനുഷ്യൻ ഇക്കാര്യം യോഗിൻെറ അടുത്തുചെന്നു് പറയേണ്ട താമസം യോഗിൻ ദക്ഷിണേശ്വരത്തേയ്ക്കു് പാഞ്ഞെത്തി. ഠാക്കൂർ അയാളോടു് പറഞ്ഞു: ''എൻെറ കുട്ടീ, നിൻെറ കല്യാണം കഴിഞ്ഞു പോയി എന്നുവെച്ചെന്താ? ഇങ്ങോട്ടു വരാതിരിക്കേണ്ട ആവശ്യമെന്തുണ്ടായി? ഞാനും കല്യാണം കഴിച്ചിട്ടുണ്ടല്ലൊ?'' ഇങ്ങനെയാണു ഠാക്കൂർ ഭക്തന്മാരെ വിളിച്ചുവരുത്തി തന്നിലേയ്ക്കു് ആകർഷിച്ചിരുന്നതു്.

'ലൊറേൻബാബു (നരേന്ദ്രൻ — ശ്രീ വിവേകാനന്ദസ്വാമികൾ) കുറെ ദിവസമായി ദക്ഷിണേശ്വരത്തേയ്ക്കു് വരാറേ ഇല്ല. അങ്ങനെയുള്ള സന്ദർഭങ്ങളിലൊക്കെ ഠാക്കൂർ ഒരാളെ പറഞ്ഞയയ്ക്കും, ലൊറേനെ വിളിച്ചുകൊണ്ടുവരാൻ. എന്തെല്ലാമാണ് അദ്ദേഹം ആ ആളുടെ അടുത്തു് പറഞ്ഞയയ്ക്കുക: ''നോക്കൂ, നിങ്ങളവിടെച്ചെന്നു് അവനോടു പറയണം എനിക്കു് ദേഹത്തിനു് തീരെ സുഖമില്ലെന്നു്, കയ്യിനെന്തൊരു വേദന. കൈയ്യിനകത്തെ എല്ലു നുറുങ്ങിപ്പോകുംപോലെയുള്ള വിഷമം. അതുകൊണ്ടു് അങ്ങയെ വിളിക്കാൻ എന്നെ പറഞ്ഞയച്ചതാണു്'' എന്നു്.''

ഇങ്ങനെ പറഞ്ഞു പഠിപ്പിച്ചു് ഞങ്ങളെ ഓരോരുത്തരേയും മാറിമാറി പറഞ്ഞയയ്ക്കും. കണ്ടില്ലെ –ലൊറേൻബാബുവിനോടു് അദ്ദേഹത്തിനു് എന്തായിരുന്നു സ്നേഹം.'

ശ്രീ 'എം'ൻെറ 'കഥാമൃത'ത്തിൽ നോക്കിയാൽ കാണാം 1884 ജനുവരി–ഫെബ്രുവരിക്കാലത്തു് ഠാക്കൂറിൻെറ കൈയ് ഒരു വടി വെച്ചു കെട്ടിവെച്ചിരുന്നു എന്നു്. ആയിടയ്ക്കാണു് കൈയ് ഒടിഞ്ഞതു്. ഇതാ അതേക്കുറിച്ചു് ലാട്ടു മഹാരാജ് പറയുന്നതു് കേൾക്കൂ: 'ഒരു തവണ ഠാക്കൂർ ഇങ്ങനെ നടക്കുമ്പോൾ ഒരു കമ്പി കാലിൽ ചുററി ഉരുണ്ടു വീണു. കൈയ്യിലെ എല്ലു് ഒടിഞ്ഞു. ടാക്റ്റർ മധു വന്നു് കൈയ്യിൽ ബാൻഡെജ് കെട്ടിക്കൊടുത്തു. ആയിടെ കാണുന്നവരോടൊക്കെ അദ്ദേഹം ചോദിക്കും — 'കേൾക്കൂ, രാം(രാമചന്ദ്രദത്തൻ) പറഞ്ഞുകൊണ്ടു നടക്കുകയാണു് ഞാൻ അവതാരമാണെന്നു്? നിങ്ങൾക്കൊക്കെ എന്താ അഭിപ്രായം? അവതാരത്തിൻെറ കൈയ്യൊടിഞ്ഞതായി വല്ലിടത്തും കേട്ടിട്ടുണ്ടോ?' ഇതിനു് ഓരോരുത്തരും ഓരോ മറുപടി കൊടുക്കും. മാസ്റ്റർ മഹാശയൻ ഇങ്ങനെയാണു പറയുക: 'അവതാരങ്ങൾക്കു് മനുഷ്യരൂപം ധരിച്ചു് ഇറങ്ങിവരാൻ കഴിയുമെങ്കിൽ ഈ മനുഷ്യലീലയ്ക്കിടയിൽ കൈയ്യൊടിക്കാനും അവർക്കുപററും.' ദക്ഷിണേശ്വരത്തു വരുന്നവരെയൊക്കെകൈ കാണിച്ചുകൊടുത്തിട്ടു് ഠാക്കൂർ ചോദിക്കും: 'ഇതെങ്ങനേയാ ഒന്നു ശരിപ്പെടുത്തുക, ഒരു വഴി പറഞ്ഞുതരാമോ?' ഇതു കണ്ടുകണ്ടു് രാഖാലിനു് ചിലപ്പോൾ കലശലായ ദേഷ്യം വരും. ഒരു ദിവസം രാഖാൽ ദേബേൻബാബുവിനോടു് പറഞ്ഞു: ''ദേ ഒരു കാര്യം, അദ്ദേഹത്തിൻെറ മുമ്പിൽവെച്ചു് നിങ്ങളാരുംതന്നെ പുതിയ ഒരു മരുന്നിൻെറ പേരും പറയാതിരുന്നാൽ വേണ്ടില്ല. നിങ്ങളൊക്കെ പറയേണ്ടതാമസം അതപ്പടി വിശ്വസിച്ചു് ഉടനെ ആ മരുന്നു് വരുത്തുകയായി. ഇങ്ങനെ കാര്യം മുന്നോട്ടുപോയാൽ ആ കൈയ് ശരിപ്പെടാൻ പോകുന്നില്ല. അദ്ദേഹം ചോദിച്ചാൽ ഇതുമാത്രം പറഞ്ഞാൽ മതി, ''ഇപ്പോൾ ചെയ്യുന്നതൊക്കെ തന്നെ ഇനിയും ചെയ്തുകൊണ്ടുപോയാൽ മതി, അതുകൊണ്ടു ഭേദപ്പെട്ടു കിട്ടും എന്നു്.'' ഒരു ദിവസം ഠാക്കൂർ പറഞ്ഞു: 'ഞാനിനി മരുന്നേ

**കടിക്കുന്നില്ല,** അല്ലാതെതന്നെ ഈ അസുഖം **മാറിക്കോളും.'** എന്നിട്ടെന്താ, മരുന്നുകുപ്പി ആരു**ടേയോ** കൈയ്യിൽനിന്നു താഴെ വീണുടഞ്ഞു.... **അദ്ദേഹത്തി**ന്റെ കൈയ്യൊടിഞ്ഞതു കാരണം **അക്കൊല്ല**ത്തെ അദ്ദേഹത്തിന്റെ ജന്മതിഥി **ഉത്സവം** എത്രയും ചുരുങ്ങിയ രീതിയിലാണ് **കൊ**ണ്ടാടിയതു്. കുംഭമാസത്തിൽ അതു നടത്തി**യ**തുമില്ല. കൈയ് ശരിപ്പെട്ടതിന്നുശേഷമേ ആഘോഷം കൊണ്ടാടിയുള്ളു. വേറൊരു കാര്യം കേൾക്കണോ! അദ്ദേഹത്തിന്റെ കൈയ്യിലെ ബാൻഡെജ് അഴിക്കുന്നതിനുമുമ്പാണു കിശ്ശുബ് ബാബു മരിച്ചുപോയതു്. അതു കേട്ടപ്പോൾ ഠാക്കൂർ ഞങ്ങളോടു് പറയുകയാണ്: 'ഒന്നറിയുമോ നിങ്ങൾക്കു്? കേശബ്സേൻ 'ഇവിട'ത്തിന്റെ ഒരവയവമാണെന്നു് ജഗദംബ എന്നെ കാണിച്ചു തന്നിട്ടുണ്ടായിരുന്നു.'

ഇനി പറയാൻപോകുന്ന സംഗതി ലാട്ടു മഹാരാജിനു നേരിട്ടനുഭവമുള്ള കാര്യമല്ല. ആരോ പറഞ്ഞതുകേട്ടു് ഞങ്ങളോടു് പറഞ്ഞതാണ്: **'ഞാൻ ഒരിക്കൽ കേട്ടിട്ടുള്ള ഒരു** കഥ പറയാം. **ഒരിക്കൽ ഒരു വഞ്ചിക്കാരൻ** (ദക്ഷിണേശ്വരം **ക്ഷേത്രക്കടവിൽ കടത്തുവഞ്ചികൾ** നില്ക്കുമല്ലൊ എല്ലായ്പ്പോഴും – അവയിൽവെച്ചാണ്) മറ്റൊരു വഞ്ചിക്കാരന്റെ ചെകിട്ടത്തൊന്നു കൊടുത്തു. (മുറിയിലിരുന്നിരുന്ന) ഠാക്കൂർ ഉറക്കെ നിലവിളിച്ചുപോയി. എന്നിട്ടു് എല്ലാവരേയും കാണിച്ചുകൊടുക്കുന്നതെന്താ, അദ്ദേഹത്തിന്റെ പുറത്തു് അഞ്ചുവിരൽ പതിഞ്ഞുകിടക്കുന്നു, അടിയുടെ അടയാളം – ഈ പാടു് എങ്ങനെ അവിടെ വന്നു എന്നാർക്കും വ്യാഖ്യാനിക്കാൻ കഴിഞ്ഞില്ല.

'അദ്ദേഹത്തിന്റെ കൈയ്യിന്മേൽ വാരിവെച്ചു കെട്ടിയിരുന്നേടത്തോളം കാലം അദ്ദേഹം പുറത്തെങ്ങും പോയിരുന്നില്ല. ഉച്ചസമയത്തു രാംലാലിനെക്കൊണ്ടു് രാമായണം വായിപ്പിച്ചു കേൾക്കും. സന്ധ്യയായാൽ ഭജനയുണ്ടാകും, അതിൽ പങ്കുകൊള്ളും, ഇടയ്ക്കൊക്കെ തന്നത്താൻ പാടുകയും ചെയ്യും. രാവിലെ വരാന്തയിൽ വന്നിരിക്കും........ഒരു ദിവസം ശരോട്ബാബു (ശ്രീ ശാരദാനന്ദസ്വാമികൾ)വും ശശിബാബു (ശ്രീരാമകൃഷ്ണാനന്ദസ്വാമികൾ)വും വന്നിരുന്നു. ശശിബാബുവിനോടു ഠാക്കൂറിനു് വലിയ വാത്സല്യമായിരുന്നു. അദ്ദേഹത്തോടു് പലപ്പോഴും രാത്രി അവിടെ തങ്ങാൻ പറയും. പക്ഷെ അദ്ദേഹം കൂട്ടാക്കിയിരുന്നില്ല. ശരോട്ബാബു ശ്രീയേശുവിന്റെ സംഘത്തിലെ ഒരാളാണെന്നാണു ഠാക്കൂർ പറയുക........ഒരു ദിവസം കല്ക്കത്തയിൽനിന്നു് ഒരു ഭക്തൻ വന്നു. (പിന്നെ കേട്ടതു് ശ്രീ ത്രിഗുണാതീതാനന്ദസ്വാമികളായിരുന്നു എന്നു്.) ആളു് വലിയ നിഷ്ഠക്കാരനാണ് – സ്വന്തമായി പാകം ചെയ്ത ആഹാരമേ കഴിക്കൂ എന്നു് വലിയ നിർബ്ബന്ധമാണ്. കാളീക്ഷേത്രത്തിലെ പ്രസാദമൊന്നും അങ്ങോർക്കു് പിടിക്കില്ല. ഒരു ദിവസം ഠാക്കൂർ അയാളോടു് (കാളീപ്രസാദം) കഴിക്കാൻ പറഞ്ഞു. ആദ്യമൊന്നും കൂട്ടാക്കിയില്ല, എങ്കിലും ഒടുവിൽ ഒരു വിധം കഴിച്ചു, പക്ഷെ മത്സ്യം തൊട്ടില്ല. അതു കണ്ടപ്പോൾ ഠാക്കൂർ ചോദിച്ചു: 'എന്താ ഹേ, മത്സ്യം കഴിച്ചാൽ എന്താ ദോഷം? അതൊക്കെ തിന്നാലും ഭഗവാനിൽ മനസ്സ് ശരിക്കു് ഉറപ്പിക്കാൻ കഴിയുമെങ്കിൽ ഒരു ദോഷവുമില്ല.' ഒരു ദിവസം ഹരിബാബു (മഠത്തിലെ മാസ്റ്റർ – ശ്രീ തുരീയാനന്ദസ്വാമികൾ) അവിടെ വന്നു. അദ്ദേഹത്തെ കണ്ടിട്ടു് ഠാക്കൂർ പറഞ്ഞു: 'നിനക്കു് ഇടയ്ക്കൊക്കെ ഇങ്ങോട്ടൊന്നു വന്നുകൂടെ? പക്ഷെ ആരുമില്ലാത്ത സമയത്തു വന്നാൽ മതി, കേട്ടോ?' ഹരിബാബു ദക്ഷിണേശ്വരത്തേയ്ക്കു് അധികവും പുലച്ച്യാകുമ്പോഴേയ്ക്കാണ് വരിക. നേരം അധികം വൈകുന്നതിന്നു മുമ്പുതന്നെ പോകുകയും ചെയ്യും. ചുരുക്കം ചില ദിവസങ്ങളിൽ ഉച്ചയ്ക്കു വന്നിട്ടു് സന്ധ്യമയങ്ങുന്നതിന്നു മുമ്പായി കല്ക്കത്തയ്ക്കു തിരിക്കുകയും ചെയ്യാറുണ്ടു്.

'അങ്ങനെയിരിക്കെ ഒരു ദിവസം സുരേന്ദ്രബാബു (ശ്രീ സുരേന്ദ്രനാഥമിത്ര, അദ്ദേഹത്തെ ഠാക്കൂർ സുരേശ് എന്നാണു് വിളിക്കാറു്) ഒരു പായും തലയിണയും മറ്റുമായി ദക്ഷിണേശ്വരത്തു് വന്നു കയറി, ഇനി അവിടെ കൂടാൻ പോവുകയാണെന്നു് പറഞ്ഞു. രണ്ടു നാലു ദിവസം താമസിച്ചു. പിന്നെ ഭാര്യയെ പേടിച്ചിട്ടു് കൂടുതൽ താമസിക്കാനുള്ള ധൈര്യമില്ലാതെയായി. അദ്ദേഹത്തിന്റെ ഭാര്യ അദ്ദേഹത്തെ രാത്രിയിൽ വേറെങ്ങും തങ്ങാൻ സമ്മതിച്ചിരുന്നില്ല. അവരുടെ മനസ്സിലെ വിചാരങ്ങളൊക്കെ കണ്ടറിഞ്ഞ ഠാക്കൂർ ഒരു ദിവസം സുരേന്ദ്രബാബുവിനെ വിളിച്ചു പറഞ്ഞു: 'ഏയ്

സുരേശ്! നിങ്ങളുടെ ഭാര്യ അവിടെക്കിടന്ന് വേവലാതിപ്പെടുന്നുണ്ടല്ലോ – പായും തലയിണയും മററും എടുത്ത് വേഗം വീട്ടിലേയ്ക്കുതന്നെ നടന്നോളൂ, അതാണ് ഭേദം. ഭാര്യയേയും കുഞ്ഞുങ്ങളേയും വിട്ട് ഇവിടെ വന്ന് കൂടേണ്ട ആവശ്യമൊന്നുമില്ല തല്ക്കാലം. ഇവരൊക്കെ (റാക്കുറിൻെറ ശിഷ്യന്മാരായ ലാട്ടു മുതൽപേരും രാംലാലും മററും) ഇവിടെ ഉണ്ടല്ലൊ, കാര്യങ്ങളൊക്കെ നോക്കി അന്വേഷിക്കുന്നതിൽ യാതൊരു വീഴ്ചയും വരില്ല. ഇവിടെ വന്നും പോയും ഇരുന്നാൽ മതി, ഇപ്പോഠം നടത്തിവരുന്നപോലെയൊക്കെത്തന്നെ തുടന്നുകൊണ്ടുപോയാൽ മതി, അതുകൊണ്ടുതന്നെ നിങ്ങഠംക്കു് സകലതും കൈവരും.'

---

# പാത്ഥസാരഥി

**പത്രാധിപർ**

അയ്യായിരത്തിലധികം കൊല്ലങ്ങഠംക്കു മുമ്പു നടന്ന ഒരു മഹനീയസംഭവത്തിൻെറ സ്മരണയാണ് നാം ഈ മാസത്തിലാഘോഷിക്കുന്നതു്.* ധർമ്മസംസ്ഥാപനത്തിന്നും ഭക്താനുഗ്രഹത്തിന്നുംവേണ്ടി, നിർഗ്ഗുണനും നിരാകാരനും നിത്യമുക്തനുമായ പരമാത്മാവു് സഗ്ഗുണനും സാകാരനും ഉപാധിപരിച്ഛിന്നനുമായി ഈ ലോകത്തിലവതരിച്ച ആ മഹനീയസംഭവം. മുററിത്തഴച്ചുവന്ന അധർമ്മം ''ഈ കർമ്മഭൂമിയുടെ ഒരു പിഞ്ചുകാലിന്നടിയിൽ''പെട്ടു ഞെങ്ങിഞെരുങ്ങുന്ന ഒരു കാഴ്ചയാണ് ആ സംഭവത്തെപ്പററി ഓക്കുമ്പോഠം നമ്മുടെ കൺമുമ്പിൽ വരുന്നതു്. കാലത്തിൻെറ കനത്ത തിരശ്ശീലകഠംക്കൊന്നും മറയ്ക്കാനാവാത്ത ആ പ്രകാശധോരണി ഇന്നും ജനലക്ഷങ്ങളുടെ ഹൃദയകമലങ്ങഠംക്കു വികാസമേകിക്കൊണ്ടിരിക്കുന്നു. അന്നു വൃന്ദാവനത്തിൽ മുഴങ്ങിക്കേട്ട ആ വേണുഗാനത്തെ, ആചന്ദ്രതാരം ആദരിക്കപ്പെടുന്ന ആ മുരളീനാദത്തെ, എത്രയെത്ര വർണ്ണിച്ചിട്ടും സഹൃദയർ സംതൃപ്തരായിട്ടില്ല. ഗോപീഗോപന്മാരുടെ മധ്യത്തിൽ രാസവിലാസവിലോലനായി ഓടിക്കളിച്ചിരുന്ന ആ കോമളബാലൻ അന്നെന്നപോലെ ഇന്നും മനുഷ്യരുടെ മനസ്സിനെയും മസ്തിഷ്കത്തെയും അമൃതധാരയിലാറാടിച്ചുകൊണ്ടിരിക്കുന്നു. ആ സ്നേഹഗായകൻെറ പ്രേമസന്ദേശം, ആ നിഷ്കാമകർമ്മയോഗിയുടെ കർമ്മസിദ്ധാന്തം, ആ യോഗേശ്വരൻെറ യോഗാനുഭൂതികഠം, ആ തത്ത്വദശിയുടെ ആധ്യാത്മികോപദേശങ്ങഠം–എല്ലാംതന്നെ സഹസ്രാബ്ദങ്ങഠംക്കു ശേഷവും ലോകത്തിലെമ്പാടും അലയടിച്ചുകൊണ്ടിരിക്കുന്നു. ഭാരതം ലോകത്തിന്നു കൊടുത്തിട്ടുള്ള ആ അമൂല്യനിധി – ഭഗവദ്ഗീത –ആരുടെ സംഭാവനയാണോ, ആ മഹാപുരുഷനെ ലോകം എന്നുമെന്നും ആദരിക്കുന്നതിൽ എന്താണാശ്ചര്യം?

ധർമ്മസംസ്ഥാപനത്തിന്നുവേണ്ടി ധൃതവിഗ്രഹനായ ആ പരമപുരുഷൻെറ ജീവിതത്തിൽ അദ്ദേഹം ചെയ്തിട്ടുള്ള പ്രവൃത്തികളെല്ലാം തന്നെ ജഗന്മോഹനമോഹനമാണ്. ജനനം മുതൽക്കുതന്നെ തൻെറ അമാനുഷമായ ദിവ്യശക്തിയെ പ്രകടിപ്പിച്ചുകൊണ്ടിരുന്ന ഒരവതാരം വേറെ ഉണ്ടായിട്ടില്ല. ശത്രുക്കളുടെയും മിത്രങ്ങളുടെയും മേൽ കൈവല്യാംബു വഷിച്ചുകൊണ്ടിരുന്ന ആ കപടഗോപാലനെ നാം ആദ്യമായി കാണുന്നതു് അമ്പാടിയിലും വൃന്ദാവനത്തിലുമാണ്. ദ്വേഷംകൊണ്ടു തന്നെ ഉപദ്രവിക്കാൻ വരുന്നവക്കുകൂടി മോക്ഷം നൽകുന്ന അപൂർവ്വദൃശ്യമാണ് അമ്പാടിയിലേതു്. എന്നാൽ വൃന്ദാവനത്തിലെ മോഹനമായ മുരളീഗാനം കേട്ട് എല്ലാം ഉപേക്ഷിച്ച് കൃഷ്ണഗൃഹീതമാനസകളായി ഓടിയെത്തുന്ന നിഃസ്വാത്ഥകളായ ഗോപികമാരുടെ അതിപാവനവും അത്യത്ഭുതവുമായ ദിവ്യപ്രേമത്തിൻെറ മുമ്പിൽ ഭഗവാൻ സ്വയം ദാസനായിത്തീരുന്ന ആ ഘട്ടമാണ് അത്യാശ്ചര്യകരവും അതിദുർഗ്ഗ്രഹവുമായിട്ടുള്ളതു്.

* ഈ കൊല്ലം സെപ്തംബർ 14–ാംതീയതിയാണ് ശ്രീകൃഷ്ണജയന്തി.

തന്മനസ്സാസ്സദാലാപാസ്തദ്വിചേഷ്ടാസ്തദാത്മികാഃ
തദ്ഗുണാനേവ ഗായന്ത്യോ നാത്മാഗാരാണി സസ്മരുഃ.
(ഭാഗവതം 10.30.44.)

(ഭഗവാനിൽതന്നെ മനസ്സും വാക്കും പ്രവൃത്തിയും ആത്മാവുമെല്ലാം സമപ്പിച്ച് അദ്ദേഹത്തിൻെറ ഗുണങ്ങളെത്തന്നെ കീത്തിച്ചുകൊണ്ട് സ്വന്തം ശരീരങ്ങളെപ്പോലും ഓത്തില്ല.) എന്ന നിലയിലെത്തിയ പ്രേമോന്മത്തരായ ഭക്തന്മാക്ക താനെങ്ങനെ അടിമയായിത്തീരുന്നുവെന്ന് അദ്ദേഹം അവിടെ കാണിച്ചുതരുന്നു. ഭക്തിയുടെ ശക്തികൊണ്ട് ഭഗവാനെ വശത്താക്കിയ മററു പലരുടെയും ചരിത്രങ്ങൾ നാം പുരാണങ്ങളിൽ കാണുന്നുണ്ട്. എന്നാൽ അവയെല്ലാം വൃന്ദാവനത്തിലെ ഭക്തിലീലയുടെ മുമ്പിൽ അസ്തപ്രഭങ്ങളായിത്തീരുകയാണു ചെയ്യുന്നതു്. ഇന്നും വൃന്ദാവനദശ്നത്തിന്നെത്തുന്ന ഭക്തൻെറ ഹൃദയത്തിൽ ''ആ പുണ്യഭൂമിയിൽ പിഞ്ചുപുല്ലായി പിറക്കാവൂ ഞാൻ'' എന്നു തോന്നിക്കത്തക്കവണ്ണം ഭക്തിഭാവതരംഗങ്ങൾ അവിടെ ശക്തിയായി ചലിച്ചുകൊണ്ടിരിക്കുന്നു.

യേതു സവ്വാണി കമ്മാണി മയി സന്ന്യസ്യ മത്പരാഃ
അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ
തേഷാമഹം സമുദ്ധത്താ മൃത്യുസംസാരസാഗരാത്.
(ഗീത. XII. 6.)

(എല്ലാ കർമ്മങ്ങളും എന്നിൽ സമപ്പിച്ച് എന്നെത്തന്നെ ആശ്രയമായി കരുതി മദേകതാനന്മാരായി ഏകാഗ്രമായ പ്രേമഭാവത്തോടുകൂടി എന്നെത്തന്നെ ധ്യാനിച്ചുകൊണ്ട് ഉപാസിക്കുന്നവരെ ദുഃഖരൂപമായ സംസാരസാഗരത്തിൽ നിന്നു് ഞാൻ ഉദ്ധരിക്കുന്നു.) എന്നതിൻെറ പ്രത്യക്ഷോദാഹരണം നാം കാണുന്നതവിടെയാണ്.പ്രേമഭക്തിയുടെ പാരമ്യമാണ് ഗോപീലീല. ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നതുപോലെ, ''അവിടെയുള്ളതു് ആനന്ദാനുഭൂതിയുടെ ഉന്മത്തതയാണ്; പ്രേമത്തിൻെറ ലഹരിയാണ്. അതിൽ ശിഷ്യരും ഗുരുക്കന്മാരും ഉപദേശങ്ങളും ശാസ്ത്രങ്ങളുമൊക്കെ കലന്നൊന്നായിരിക്കയാണ്; ഭീതിയും ഈശ്വരനും സ്വഗ്ഗവും എല്ലാം എടുത്തു ദൂരെയെറിഞ്ഞിരിക്കയാണ്. മിച്ചം പ്രേമോന്മാദം മാത്രം. ഇതു വിശ്വവിസ്മൃതിയാണ്. പ്രേമികൻ കൃഷ്ണനെയല്ലാതെ മറെറാന്നും ലോകത്തിൽ കാണുന്നില്ല. എല്ലാവരുടെയും മുഖം കൃഷ്ണൻേറതായിച്ചമയുന്നു. സ്വമുഖംപോലും കൃഷ്ണൻെറ മുഖമായി മാറുന്നു. സ്വന്തം ആത്മാവിൽ കൃഷ്ണൻെറ നിറം പുരളുന്നു. അതത്രേ മഹാനായ കൃഷ്ണൻ.''
(വി.സാ.സ.III.151)

അമ്പാടിയിലെ ഗോപികാഗൃഹങ്ങളിൽ വെണ്ണയോടൊപ്പം അവരുടെ ഹൃദയങ്ങളും കവന്നുനടന്നു്, വൃന്ദാവനത്തിൽ ഗോപിമാരോടു ചേന്നു് ലീലാലോലനായിക്കഴിഞ്ഞ അതേ വ്യക്തിതന്നെയാണോ എന്നു സംശയം തോന്നത്തക്കവണ്ണമാണ് അദ്ദേഹത്തിൻെറ അനന്തര ജീവിതം. ദ്വാരകയിലിരുന്നു് ഒരു ആദശ നരപതിയായി അദ്ദേഹം ധർമ്മസംസ്ഥാപനം ചെയ്യുന്നു. അനാസക്തനായി കർമ്മവ്യാപൃതനായ അദ്ദേഹം സ്വജീവിതംകൊണ്ടൊരു മാതൃക സൃഷ്ടിക്കുന്നു. അദ്ദേഹത്തിൻെറ ഗാഹ്സ്ഥ്യത്തിൽ ആശ്രിതരക്ഷണവും ദുഃഖിതക്ക് അഭയദാനവുമാണ് നാം കാണുന്നതു്.

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം. (IX·II)

എന്നു ഗീതയിൽ പറയുന്നതുപോലെ ബാല്യം മുതലേ പ്രകടമാക്കിക്കൊണ്ടിരിക്കുന്ന അദ്ദേഹത്തിൻെറ പരമമായ ഐശ്വരഭാവത്തെ അറിയാതെ പലരും അദ്ദേഹത്തെ അവമാനിക്കാനും തിരസ്കരിക്കാനും പുറപ്പെടുന്നു. എല്ലാവക്കും അതിന്നു തക്കതായ പ്രതിഫലം സിദ്ധിക്കയും ചെയ്യുന്നു.

എന്നാൽ കൃഷ്ണൻെറ ശരിയായ രൂപം നാം കാണുന്നതു് അദ്ദേഹം പാത്ഥസാരഥിയായി മഹാഭാരതയുദ്ധം നയിക്കുമ്പോഴാണ്. ദുഷ്ടങ്ങളും ശിഷ്ടങ്ങളുമായ അനേകം വികാരവിചാരങ്ങളുടെ മദ്ധ്യത്തിൽപെട്ടു് ഇതികത്തവ്യതാമൂഢമായി നട്ടംതിരിയുന്ന മനുഷ്യമനസ്സിനെ നയിക്കുന്ന അന്തരാത്മാവാണ് അദ്ദേഹമവിടെ. അജ്ജുനനെ നിമിത്തമാക്കിക്കൊണ്ടു് കുരുക്ഷേത്രത്തിൽവെച്ച് അദ്ദേഹം ലോകത്തിന്നു നൽകുന്ന ഉപദേശങ്ങൾ അതുല്യങ്ങളാണ്, അനഘങ്ങളാണ്. മനുഷ്യക്കു ജീവിതായോധനത്തിൽ ധർമ്മസംബന്ധമായുണ്ടാകുന്ന എല്ലാ സംശയങ്ങൾക്കും സമാധാനം നൽകുകയാണ് അദ്ദേഹം അവിടെ ചെയ്യുന്നതു്. മനുഷ്യരുടെ ജീവിതലക്ഷ്യത്തെയും ലക്ഷ്യപ്രാപ്തിക്കുള്ള മാഗ്ഗത്തെയും പററി, ഈ ലോകത്തിൽ മനുഷ്യൻ സ്വീകരിക്കേണ്ട ജീവിതരീതികളെപ്പററി, വിശദമായ

ഒരു വിവരണമാണ് നമുക്കു ഗീതയിൽനിന്നും കിട്ടുന്നതു്. ധർമ്മവും അധർമ്മവുമായുള്ള സംഘട്ടനത്തിൽ നിരായുധനായിരുന്ന് ഇച്ഛാമാത്രം കൊണ്ടു് ധർമ്മത്തെ വിജയത്തിലേയ്ക്കു നയിക്കുന്ന മഹത്തായ ഒരു ശക്തിയായിട്ടാണ് ഭാരതയുദ്ധത്തിൽ കൃഷ്ണൻ പ്രത്യക്ഷപ്പെടുന്നതു്. ആ ശക്തിയുടെ ഒരു പ്രകാശമാണ്, ധർമ്മമാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ച് വിജയപൂർവ്വം ലക്ഷ്യത്തിലെത്തുവാൻ സഹായിക്കുന്ന ഒരു വെളിച്ചമാണ്, ഭഗവദ്ഗീതയിൽനിന്ന് നമുക്കു കിട്ടുന്നതു്.

ലോകത്തിലെ എല്ലാ വിഷമപ്രശ്നങ്ങൾക്കും പരിഹാരം നൽകാൻ കഴിവുള്ള ഒരേയൊരു ഗ്രന്ഥമാണ് ഗീത. ആദ്ധ്യാത്മികമായും ലൗകികമായുമുള്ള എല്ലാ സംശയങ്ങൾക്കും അതു സമാധാനം നല്കുന്നു. ഭക്തിപൂർവ്വം സമീപിക്കുന്ന മർത്ത്യന് അമർത്ത്യനാകാനുള്ള ഉപായങ്ങളെല്ലാം അതിൽ കണ്ടെത്താം. ആദ്ധ്യാത്മികരംഗത്തു മാത്രമല്ല മതപരവും സാമുദായികവും രാഷ്ട്രീയവുമായ രംഗങ്ങളിലെല്ലാംതന്നെ പ്രത്യേകമായ ചിലതു ഗീതയ്ക്കു പറയാനുണ്ടു്, പഠിപ്പിക്കാനുണ്ടു്. ശാന്തിയും സമാധാനവും ഇച്ഛിക്കുന്നവർക്ക്, അനിത്യവും അസുഖവുമായ ലോകത്തിൽനിന്ന് കരകയറുവാനാലോചിക്കുന്നവർക്ക്, നിത്യവും നിരതിശയവുമായ ആനന്ദാനുഭൂതിയിൽ ജീവിതലക്ഷ്യം പ്രാപിക്കാനാഗ്രഹിക്കുന്നവർക്ക്, അനുസരിക്കുവാനുള്ള ഫലപ്രദമായ മാർഗ്ഗങ്ങളാണ് ഗീതയിൽ നാം കാണുന്നതു്. ഭഗവദ്ഗീത ഭാരതീയ തത്ത്വദർശനങ്ങളുടെയെല്ലാം സാരസംഗ്രഹമാണ്, ഭാരതീയസംസ്കാരത്തിന്റെ പ്രതീകമാണ്, ഭാരതത്തിന്റെ സന്ദേശം മുഴുവൻ ഉൾക്കൊള്ളുന്നൊരു മഹാനിധിയാണ്. ആ മഹാനിധി നമുക്കരുളിയ പാർത്ഥസാരഥിയോ, എല്ലാ ഉപനിഷത്തുകളെയും കറന്നെടുത്ത് കടഞ്ഞു് വെണ്ണയെടുക്കുവാൻ കെല്പുററ ഒരു ആധികാരികപുരുഷനും.

കാർപ്പണ്യദോഷംകൊണ്ടു്, ആത്മബോധമില്ലായ്മയാകുന്ന ദോഷംകൊണ്ടു്, സ്വന്തംനില നശിച്ച് കർത്തവ്യബോധമില്ലാത്തവരായി, ''ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം.'' (ഞാൻ അങ്ങയുടെ ശിഷ്യനാകുന്നു, അങ്ങയെ ശരണംപ്രാപിച്ച എന്നെ അനുശാസിച്ചാലും.) എന്നു പറഞ്ഞു് സമീപിക്കുന്നവരെയെല്ലാം നേർവഴിക്കു നയിക്കുന്ന ഒരു സാരഥിയാണ് ഭാരതയുദ്ധത്തിലെ പാർത്ഥസാരഥി. ജീവസന്ദായകങ്ങളായ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ശ്രദ്ധിക്കാൻ സന്നദ്ധരല്ലാത്തവർക്കുണ്ടാകുന്ന ഫലത്തെപ്പററി അദ്ദേഹം പറയുന്നതിങ്ങനെയാണ്:

> അശ്രദ്ദധാനാഃ പുരുഷാ ധർമ്മസ്യാസ്യ പരന്തപ,
> അപ്രാപ്യ മാം നിവർത്തന്തേ മൃത്യുസംസാരവർത്മനി.
> (IX. 3.)

(ഞാൻ പറയുന്ന ഈ ധർമ്മം ശ്രദ്ധിക്കാൻ തയ്യാറില്ലാത്തവർക്ക് ഈശ്വരസാക്ഷാത്കാരം ഉണ്ടാകയില്ലെന്നു മാത്രമല്ല, നിത്യദുഃഖത്തിന്റെ മാർഗ്ഗത്തിൽത്തന്നെ സഞ്ചരിക്കേണ്ടതായും വരും.) മാത്രമല്ല,

> അഥ ചേത്ത്വമഹങ്കാരാന്ന ശ്രോഷ്യസി വിനംക്ഷ്യസി.
> (XVIII. 58.)

(അഹങ്കാരത്തിന്റെ ഫലമായി എന്റെ ഉപദേശം നീയനുസരിക്കാൻ തയ്യാറില്ലെങ്കിൽ നാശമായിരിക്കും ഫലം.) എന്നും അദ്ദേഹം മുന്നറിയിപ്പു നൽകുന്നു. ആ ഉപദേശങ്ങൾ ചെവിക്കൊള്ളാനും അനുസരിക്കാനും തയ്യാറായാൽ, ''തത്പ്രസാദാത് പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി ശാശ്വതം.'' (XVIII.62.) ഭഗവാന്റെ അനുഗ്രഹംകൊണ്ടു് സർവ്വാനർത്ഥനിവൃത്തി നേടി അത്യുത്കൃഷ്ടമായ ശാന്തിയും നിത്യമായ സ്ഥാനവും പ്രാപിക്കാം.

> സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
> അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ. (XVIII. 66.)

(എല്ലാ ധർമ്മങ്ങളെയും ഉപേക്ഷിച്ച് എന്നെത്തന്നെ ശരണംപ്രാപിക്കു. എന്റെ വാക്കുകളനുസരിക്കുകയാണെങ്കിൽ സംസാരകാരണമായ പാപങ്ങളിൽ നിന്നെല്ലാം നിന്നെ ഞാൻ മുക്തനാക്കാം.) എന്നദ്ദേഹം പ്രതിജ്ഞചെയ്യുകയും ചെയ്യുന്നു.

നിത്യജീവിതത്തിൽ നാമനുഷ്ഠിക്കേണ്ട ഒരു സാധനയായി ഗീതയിൽ ഉപദേശിക്കുന്നതു് വിശ്വരൂപോപാസനയെന്ന രൂപത്തിൽ ചെയ്യപ്പെടേണ്ട ജീവസേവയാണ്. അതിൽ ത്യാഗവും അനാസക്തിയുമാണ് നാം സ്വീകരിക്കേണ്ട രണ്ടു മുദ്രാവാക്യങ്ങൾ. അഹന്തയും മമതയുമാണ് ആസക്തിക്കു കാരണങ്ങളായിരിക്കുന്നതു്. അവ്യക്തമൂർത്തിയായി ലോകം മുഴുവൻ വ്യാപിച്ചിരിക്കുന്ന, ലോകത്തിലെ എല്ലാ പ്രവർത്തനങ്ങൾ

ക്കും പ്രേരകനായിരിക്കുന്ന, ഭഗവാനെ അറിയുക എന്നുള്ളതാണ് അഹന്തയെയും മമതയെയും വിട്ടകളവാനുള്ള മാഗ്ഗം. അതുകൊണ്ടാണ് ഭഗവാൻ പറയുന്നതു്:

യതഃ പ്രവൃത്തിർഭൂതാനാം യേന സവ്വമിദം തതം
സ്വകമ്മണാ തമഭ്യർച്യ സിദ്ധിം വിന്ദതി മാനവഃ.
(XVIII. 46.)

(പ്രപഞ്ചത്തിൻെറ മുഴുവൻ ഉത്പത്തിക്കു കാരണഭൂതനും പ്രപഞ്ചം മുഴുവൻ വ്യാപിച്ചുനില്ക്കുന്നവനുമായ ജഗദീശ്വരനെ സ്വകമ്മങ്ങളെക്കൊണ്ടാരാധിക്കുന്നവന് ജന്മസാഫല്യമടയുവാൻ കഴിയുന്നു.) എന്ന്. വിരാഡ്രൂപനായ സവ്വേശ്വരൻെറ ആരാധനയെന്ന നിലയിൽ നാം നമ്മുടെ കമ്മങ്ങളെയെല്ലാം ഈശ്വരനിൽ സമപ്പിക്കുകയാണെങ്കിൽ മാത്രമേ അനാസക്തരായി കമ്മം ചെയ്യുവാനും കമ്മഫലേച്ഛയെ ത്യജിക്കുവാനും കഴിയുകയുള്ളു. ഇതുകൊണ്ടുണ്ടാകുന്ന ചിത്തശുദ്ധി മാത്രമേ ജീവിതലക്ഷ്യപ്രാപ്തിക്കു നമ്മെ സഹായിക്കുകയുമുള്ളു. അതുകൊണ്ട് കമ്മത്തിലുള്ള ആസക്തിയും കമ്മഫലത്തിലുള്ള ആഗ്രഹവും ഉപേക്ഷിച്ച് ഈശ്വരാപ്പണമായി പ്രവൃത്തികരം ചെയ്യണം.

**എന്നാൽ ഈശ്വരൻെറയും ആത്മാവിൻെറയും അസ്തിത്വത്തെത്തന്നെ വെല്ലുവിളിക്കുന്ന യുക്തിവാദത്തിൻെറ ഈ കാലത്തു് ഈ ഉപദേശത്തിന്നു് വല്ല പ്രസക്തിയുമുണ്ടോ എന്നു ചോദ്യം വരാം.** ഭഗവാൻതന്നെ ഈ പ്രശ്നത്തെ വിഭാവനം ചെയ്തു് ഉത്തരം പറയുന്നുണ്ടു്.

നാഹം പ്രകാശഃ സവ്വസ്യ യോഗമായാസമാവൃതഃ
മൂഢോ/യം നാഭിജാനാതി ലോകോ മാമജമവ്യയം.
(ഗീത. VII. 25)

'യോഗമായകൊണ്ടു് മറയ്ക്കപ്പെട്ടിരിക്കുന്നതിനാൽ എന്നെ എല്ലാവക്കും കാണുവാൻ കഴിയുകയില്ല. അജനും അവ്യയനുമായ എന്നെ ശ്രദ്ധയും വിശ്വാസവുമില്ലാത്ത മൂഢന്മാക്കു് ഒരിക്കലും അറിവാൻ കഴിയുകയില്ല,' എന്നാണ് അദ്ദേഹം പറയുന്നതു്. സത്യം സാക്ഷാത്കരിക്കണമെന്നാഗ്രഹമില്ലാതെ അപൂണ്ണങ്ങളും പരിമിതഫലങ്ങളുമായ ശാസ്ത്രനിരീക്ഷണങ്ങളിലും യുക്തിവാദങ്ങളിലുമേപ്പെട്ടു് തക്കവിതക്കങ്ങളെക്കൊണ്ടു് കാലംകഴിക്കുന്നവക്കു് ദുഷ്പ്രാപമാണു് പരമസത്യമെന്നു് ഉപനിഷദാചാര്യന്മാരെപ്പോലെ തന്നെ ഗീതാചാര്യനും ഉറപ്പിച്ചു പറയുന്നു.ശമാദിസാധനകരംകൊണ്ടു് മനസ്സംയമം ശീലിച്ചിട്ടുള്ള ആത്മാത്ഥതയോടുകൂടിയ സാധകന്മാക്കു മാത്രം സാധിക്കുന്ന ഒന്നാണു് സത്യദശനം. ഈ ജഡമായ പ്രപഞ്ചത്തിൻെറ ഉത്ഭവത്തിന്നും നിലനില്പിന്നും കാരണമായി നില്ക്കുന്ന ശക്തിസ്പന്ദനത്തെ നിഷേധിക്കുവാൻ ശാസ്ത്രജ്ഞന്മാർ പോലും ശക്തരല്ലാതായിത്തീന്നിട്ടുണ്ടു് ഇന്നു്. അങ്ങനെ പ്രപഞ്ചത്തിൽ അന്തര്യാമിയായിരിക്കുന്ന ശക്തിയെ അറിഞ്ഞുകൊണ്ടുവേണം നമ്മുടെ പ്രവത്തനങ്ങരം മുന്നോട്ടുകൊണ്ടുപോകുവാൻ എന്നു പറയുന്നതു് മനുഷ്യജീവിതത്തിന്നു് ഒരു ലക്ഷ്യമുണ്ടെന്നു വിശ്വസിക്കുന്നവരെല്ലാം അനുസരിക്കേണ്ട ഒരു സിദ്ധാന്തമാണെന്നു സ്പഷ്ടമാണു്.

സ്വാത്ഥതാൽപര്യങ്ങരംക്കു് മുൻഗണന കൊടുത്തുകൊണ്ടുള്ള ഇന്നത്തെ ഭാരതാന്തരീക്ഷത്തിൽ ഗീതാചാര്യൻെറ ഉപദേശങ്ങരം കൂടുതൽ കൂടുതൽ മുഴങ്ങിക്കേരംക്കേണ്ടതാവശ്യമാണു്. മനസ്സിലും വാക്കിലും പ്രവൃത്തിയിലും ഐകരൂപ്യമില്ലാത്ത മിഥ്യാചാരന്മാരെ ഗീത അങ്ങേയററം അപലപിക്കുന്നുണ്ടു്. പേരിന്നും പെരുമയ്ക്കും വേണ്ടി പ്രസംഗമണ്ഡപങ്ങളിലേറി ഓരോന്നു് പ്രസംഗിക്കുകയും വ്യക്തിപരമായ ജീവിതത്തിൽ മറെറാരു വിധത്തിൽ പ്രവത്തിക്കുകയും ചെയ്യുന്ന ഇന്നത്തെ നേതാക്കന്മാർ തനിക്കും സമുദായത്തിനും നന്മ വേണമെന്നാഗ്രഹിക്കുന്നുണ്ടെങ്കിൽ സ്വന്തം നില ഒന്നു പുനഃപരിശോധിക്കേണ്ടിയിരിക്കുന്നു. പാത്ഥസാരഥിയുടെ ഒന്നാമത്തെ ഉദ്ബോധനം ഈ കാലഘട്ടത്തിലെ ഭാരതീയരോടു് ഏതുവിധത്തിലുള്ളതാണെന്നും നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം ചോദിക്കുകയാണു്:

കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വഗ്ഗ്യമകീത്തികരമജ്ജുന. (II. 2.)

ആര്യന്മാക്കു ചേരാത്തതും സ്വഗ്ഗത്തിന്നുതകാത്തതും കീത്തിയെ കെടുക്കുന്നതുമായ ഈ കൊള്ളരുതായ്മ ഈ വിഷമഘട്ടത്തിൽ എവിടെനിന്നു നിങ്ങളെ പിടികൂടി? ഭാരതം ഇന്നു് ഒരു വിഷമഘട്ടത്തെ തരണംചെയ്തുകൊണ്ടിരിക്കുകയാണു്. ഭാരതത്തിൻെറ സംസ്കാരത്തിന്നും പാരമ്പര്യത്തിനും യോജിക്കാത്ത പലതും ഇന്നു നടന്നുകൊണ്ടിരിക്കുന്നു. ശാന്തിയും സമാധാനവും നശിപ്പിക്കുന്നതും ലോകത്തിൻെറ മുമ്പിൽ ഭാരതത്തിൻെറ സത്കീത്തിക്കുതന്നെ കളങ്കംചേക്കു

ന്നവയുമാണ് ഈ സംഭവങ്ങൾ. ഈ സംഭവങ്ങൾക്ക് ഉത്തരവാദികളാകുവാനും ഇതിൽ ഭാഗഭാക്കുകളാകാനുമുള്ള അനാര്യമായ മനഃസ്ഥിതി എവിടെനിന്നുണ്ടായിയെന്നാണ് അദ്ദേഹം ചോദിക്കുന്നത്. ഭാരതം ഇന്നോളം വിലമതിച്ചുവന്നിരുന്ന മൂല്യങ്ങളെ നശിപ്പിക്കുവാൻ ഭാരതീയർതന്നെ മുതിർന്നിരിക്കയാണ് ഇന്ന്. ഈ അവിവേകം പ്രവർത്തിക്കരുതെന്നാണ് അദ്ദേഹം പിന്നീട് ഉപദേശിക്കുന്നത്.

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

(II. 3.)

ഈ നപുംസകത്വം — സ്വന്തം പാരമ്പര്യത്തെ കൊലചെയ്യുക എന്ന പൗരുഷമില്ലാത്ത ഈ പ്രവൃത്തി — ഭാരതീയർക്ക് ഒരിക്കലും ചേർന്നതല്ല. സ്വന്തം സംസ്കാരത്തെയും മൂല്യങ്ങളെയും അവഗണിച്ച് വിദേശീയസംസ്കാരത്തെയും മൂല്യങ്ങളെയും സ്വീകരിക്കുക എന്ന ഹൃദയത്തിന്റെ ഈ ദൗർബ്ബല്യത്തെ ദൂരെ വലിച്ചെറിഞ്ഞ് എഴുന്നേൽക്കുക, ഭാരതത്തിന്റെ യഥാർത്ഥപുത്രന്മാരായിത്തീരുക എന്നാണ് ഭഗവാൻ പാർത്ഥസാരഥി ഇന്നത്തെ ഭാരതത്തോട് ആഹ്വാനം ചെയ്യുന്നത്. അതെ, ഭാരതത്തെ ഭാരതമായി നിലനിർത്തുവാൻവേണ്ടി, ഭാരതത്തിന്റെ മഹനീയമായ സംസ്കാരത്തെ സർവ്വോന്നതമായ പദവിയിലധിരോഹണം ചെയ്യിക്കുവാൻവേണ്ടി, ഭാരതീയർ ഇന്ന് ഉണർന്നു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. അധർമ്മത്തെ നശിപ്പിക്കുവാൻവേണ്ടി സ്വജനഹിംസപോലും ചെയ്യാൻ ആവേശം നൽകിയ ആ പാർത്ഥസാരഥിയുടെ നവീനകാലഘട്ടത്തിലേയ്ക്കുള്ള ഈ ഉദ്ബോധനം ഓരോ ഭാരതീയന്റെ ഹൃദയത്തിലും മാറ്റൊലിക്കൊള്ളുമാറാകട്ടെ !

---

# നിന്റെ സ്മരണ

## ഉഷാകുമാരി, കൊല്ലങ്കോട്

നിന്റെ നാമം ജപിക്കുന്ന മാത്രയിൽ
എന്നെ ഞാനേ മറക്കായ്‌വരേണമേ!

കാലമാകുമീയാലിലക്കൊമ്പിലെ
ഗായകനായ ഗോപാലബാലക,
''കൃഷ്ണ''നെന്ന നിൻനാമം കഥിക്കവേ
തൃഷ്ണയൊക്കെ നശിക്കാൻ തുണയ്ക്കണേ.

നിന്റെ ഗാനം ശ്രവിക്കുന്ന വേളയിൽ
നിന്നിൽ ഞാനലിഞ്ഞില്ലാതെയാവണേ!

താവകാധരത്താമരത്താരിലെ
രാഗപൂർണ്ണമധു, മുരളീരവ—
ഗീതധാര, നുകരുവാനാഗത—
യായ രാധ ഞാനെൻപ്രിയമാധവാ!

നിന്റെ രൂപം സ്മരിക്കുന്ന മാത്രയിൽ
എന്നെ ഞാനേ വെറുക്കായ്‌വരേണമേ!

ഗോപിമാരിലെ പ്രേമവും മോഹവും
യോഗിമാരിലെ യോഗവും ധ്യാനവും
മാഷ്ടിവാഴും ഭവത്തിന്റെ കാരണ—
ഭൂതനാകുമവിടുന്നു മാത്രമാം.

എങ്ങുമെന്നും ശ്രവിക്കുന്ന ഗാനമേ,
മുങ്ങിടട്ടെ ഞാനാനന്ദവാരിയിൽ!

കർണ്ണപീയൂഷമാധുര്യധാരയായ്
കണ്ണ! നിൻമുരളീരവം പൊങ്ങിലും
കേൾപ്പതില്ല ഞാനീ വിഷയാശയാം
കാററുകൊണ്ടു ചെവികളടയ്ക്കയാൽ.

നിന്റെ സംഗമസങ്കല്പമാത്രയിൽ
എന്റെ സൌഖ്യമവാച്യമായ്ത്തീർന്നമേ.

മന്നിലീ ജീവജാലങ്ങൾ തങ്ങളിൽ
സ്പന്ദനമെന്ന ശക്തി നീയല്ലയോ!
കാണ്മതില്ല ഞാനെങ്കിലുമെന്മിഴി
മായയാകും തിമിരം മറയ്ക്കയാൽ.

ത്യാഗമൂർത്തികളെങ്കിലും താപസർ
മാധവ! നിൻപദം ത്യജിച്ചീടുമോ ?
ധർമ്മപത്നികളെങ്കിലും ഗോപിമാ—
ർക്കംബുജേക്ഷണനൊത്തുല്ലസിക്കണം!

ആകയാലറിയുന്നു ഞാൻ ദേവ, നീ
ആദിയന്തരഹിതനാമീശ്വരൻ,
തൻകഴലിണത്താരിനെത്തേടുവോ—
ർക്കെന്നുമേ സ്വയം പ്രത്യക്ഷമായവൻ!

സച്ചിദാനന്ദ, നിന്നെയറിഞ്ഞവൻ
ദുശ്ചരിതനെന്നാകിലും ഭാഗ്യവാൻ
ബന്ധുരരൂപ, നിന്നെ നിനപ്പവൻ
ബദ്ധനാണെന്നിരിക്കിലും മുക്തനാം.

---

# ശ്രീരാമകൃഷ്ണലീലയുടെ ചില സവിശേഷതകൾ

**തുളസീതീർത്ഥൻ**

ഭഗവാൻ ശ്രീരാമകൃഷ്ണദേവനെ അവതാര പുരുഷനായാണ് ഇന്ന് ലോകമൊട്ടുക്കും ആരാധിക്കുന്നത്. പക്ഷെ 'അവതാരം' എന്ന സങ്കല്പത്തിൽക്കൂടി ഒതുങ്ങാത്തതാണ് അവിടത്തെ അപ്രമേയപ്രഭാവം എന്നാണ് ഭഗവാനൊന്നിച്ച് ജീവിക്കാൻ ഭാഗ്യം സിദ്ധിച്ച എല്ലാ ഭക്തന്മാരും ശിഷ്യന്മാരും ഒരേസ്വരത്തിൽ പ്രഖ്യാപിച്ചിട്ടുള്ളത്. യുഗാവതാരമായ ഭഗവാനെക്കുറിച്ച് എന്തെങ്കിലും ശരിയായി മനസ്സിലാക്കിയിട്ടുള്ളതും നമ്മെ പഠിപ്പിച്ചതും യുഗാചാര്യനായ വിവേകാനന്ദസ്വാമിയായിരുന്നു. തികച്ചും അതിന്റെ അർത്ഥം നമുക്ക് മനസ്സിലായിട്ടില്ലെങ്കിലും ഭഗവാനെ വിവരിക്കാൻ സ്വാമിജി തിരഞ്ഞെടുത്ത പദമാണ് 'അവതാരവരിഷ്ഠൻ' എന്നത്. ശങ്കരാചാര്യസ്വാമികൾക്കുശേഷം ശാസ്ത്രീയമായി, യുക്തിയുക്തമായി വേദാന്തം പഠിപ്പിച്ച ലോകാചാര്യൻ സ്വാമിജിയായിരുന്നുവെന്നത് തർക്കമററതാണല്ലോ. എന്നാൽ ഭഗവാനെപ്പററിപ്പറയുമ്പോൾ, ശാസ്ത്രത്തിനും യുക്തിക്കും വെറും രണ്ടാംസ്ഥാനം മാത്രമേ അദ്ദേഹം കല്പിച്ചിരുന്നുള്ളു. കാരണം, ഭഗവാന്റെ ജീവിതമായിരുന്നു ശാസ്ത്രത്തിനും യുക്തിക്കും സാധുത നേടിക്കൊടുത്തത് എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു.

സ്വഗുരുവിനെപ്പററി സ്വാമിജി അരുളിച്ചെയ്ത വാക്കുകളിലേററവും പ്രധാനമെന്ന് എനിക്ക് തോന്നിയതു് ഇവിടെ പകർത്തട്ടെ: ''ഈ ശ്രീരാമകൃഷ്ണപരമഹംസൻ ഒരത്ഭുതപുരുഷനായിരുന്നു. അമ്പതുകൊല്ലങ്ങൾകൊണ്ടദ്ദേഹം അയ്യായിരംകൊല്ലത്തെ ഭാരതത്തിന്റെ ആദ്ധ്യാത്മികജീവിതം ജീവിച്ചു കാണിച്ചു. സത്യം, ഞാനദ്ദേഹത്തെ അല്പം മാത്രമേ അറിഞ്ഞിട്ടുള്ളു. പക്ഷെ എനിക്കറിയാം, അദ്ദേഹം കഴിഞ്ഞ എല്ലാ അവതാരങ്ങളേക്കാളും ചൈതന്യമുററ അവതാരമായിരുന്നു. വേദവേദാന്തത്തേക്കാളും അദ്ദേഹത്തിന്റെ ഒരൊററ വാക്ക് എനിക്ക് വിലപ്പെട്ടതായിരുന്നു. അദ്ദേഹത്തെ മനസ്സിലാക്കാൻ കഴിയാത്തവന്റെ ജീവിതം വ്യർത്ഥമാണ്. ഞാൻ പറയുന്നു, ശ്രീരാമകൃഷ്ണദേവനെപ്പോലെ ഒരു പൂർണ്ണാവതാരം ഇതിനു മുമ്പ് ഉണ്ടായിട്ടില്ല. ആ അമൃതസമുദ്രത്തിലെ ഒരു തുള്ളി ആസ്വദിക്കാൻ ഭാഗ്യം ലഭിച്ച ആരും മനുഷ്യത്വത്തിൽനിന്ന് ഈശ്വരത്വത്തിലേയ്ക്കു് ഉയരുമെന്നതിന് സംശയമില്ല. ആ പ്രകാശത്തിൽ അഭയം തേടി മാത്രമേ, ഇരുളടഞ്ഞ സംസാരസമുദ്രം കടക്കാൻ മനുഷ്യൻ ഇനി ശക്തനാവൂ.'' ശ്രീരാമകൃഷ്ണദേവൻ 'പരിപൂർണ്ണതമാ'വതാരമാണെന്ന സ്വാമിജിയുടെ ധീരവും വ്യക്തവുമായ പ്രഖ്യാപനം പലവിധത്തിൽ വ്യാഖ്യാനിക്കപ്പെടാവുന്നതാണ്. അവയിൽ ചിലതിനെ ചൂണ്ടിക്കാട്ടുകമാത്രമാണിവിടെ ഉദ്ദേശിക്കുന്നത്.

കാലപ്പഴക്കംകൊണ്ടു് ക്ഷീണംപററി ക്ഷയോന്മുഖമായിത്തീരുന്ന ധർമ്മത്തെ ഉദ്ധരിക്കാനും നിലനിർത്താനുമാണ് എല്ലാ അവതാരങ്ങളും ആവശ്യമായിത്തീർന്നിട്ടുള്ളത്. എന്നാൽ ശ്രീരാമകൃഷ്ണാവതാരകാലത്തു് അധർമ്മം വളരെയേറെ ആഴത്തിൽ വേരുറച്ചിട്ടുണ്ടായിരുന്നു. ഭാരതീയർ തങ്ങളുടെ വിലപ്പെട്ട സംസ്കാരസമ്പത്തിനെ തീരെ വിസ്മരിച്ച്, പടിഞ്ഞാറിന്റെ വിലകുറഞ്ഞ പരിഷ്കാരം കടം വാങ്ങി ജീവിക്കയായിരുന്നു. ഉന്നതാദർശങ്ങളെയെല്ലാം പടിഞ്ഞാറിന് പണയം വെച്ച് ''നല്ലതെല്ലാം അവിടെ, ചീത്തയെല്ലാം ഇവിടെ'' എന്ന ഭ്രമത്തിൽ പെട്ടുഴലുകയായിരുന്നു. ആദർശശൂന്യത, അകർമ്മണ്യത, അസ്വാതന്ത്ര്യം – ഈ വഴിക്കായിരുന്നു ഭാരതം നാശത്തിലേയ്ക്ക് പതിച്ചുകൊണ്ടിരുന്നത്. വെറും അനുകരണത്തിൽനിന്ന് വളർന്ന്, ഭൗതികഭ്രമം നമ്മുടെ ചിന്തയുടെതന്നെ ഒരു ഭാഗമായിത്തീർന്നിരുന്നു. വസ്ത്രധാരണരീതി, ഭക്ഷണക്രമം, സാഹിത്യം, കല, തത്വശാസ്ത്രം എന്നീ തുറകളിലെല്ലാം പാശ്ചാത്യസമ്പ്രദായത്തെ നാം പിൻതുടരാൻ തുടങ്ങി. മാനസികമായി ഭാരതീയയുവാക്കൾ ജീവിച്ചിരുന്നതു് ഇംഗ്ലണ്ടിലും യൂറോപ്പിലുമായിരുന്നു. അവിടത്തെ യുവാക്കളെപ്പോലെ നാമും നിരീശ്വരചിന്തയിലേയ്ക്കു് നീങ്ങിത്തുടങ്ങിയിരുന്നു.

കൃസ്ത്യൻപാതിരിമാരുടെ സമത്ഥമായ പ്രചരണത്തോടെ വൈദികധർമ്മത്തെ തിരസ്കരിക്കാനും ഭാരതീയ പുരാണേതിഹാസങ്ങളേയും പുരാണപുരുഷന്മാരേയും പുച്ഛിക്കാനുമുള്ള വ്യഗ്രത നമ്മുടെ അഭ്യസ്തവിദ്യരിൽ കാണുവാൻ തുടങ്ങി. ഭാരതത്തിൻെറ ആത്മാവിനെക്കൂടി അന്യാധീനപ്പെടുത്തിക്കൊണ്ടു് ആദർശരഹിതമായ, ആപല്ക്കരമായ നമ്മുടെ പോക്കിനു് സ്ഥിരപ്രതിഷ്ഠനല്കിയതു് മെക്കാളെപ്രഭു ആസൂത്രണം ചെയ്ത ഇംഗ്ലീഷു് വിദ്യാഭ്യാസപദ്ധതിയായിരുന്നു. അതു് നടപ്പായതു് 1836-ലാണു്. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ അവതാരവും അതേ കൊല്ലത്തിലായിരുന്നുവെന്നതു് വെറുമൊരു യാദൃച്ഛികസംഭവമല്ല. മറിച്ചു് ഗീതയിൽക്കൂടി ഭഗവാൻ നമ്മോടു് ചെയ്ത പ്രതിജ്ഞ നിഷ്കർഷയോടെ നിറവേററുകയായിരുന്നു. ഭാരതം ലോകത്തിൻെറ മുഴവൻ അദ്ധ്യാത്മദീപമാണു്. അതു് കെട്ടടങ്ങിയാൽ ലോകമാകെ ഇരുളിലാണ്ടുപോകും. ജഗന്നിയന്താവു് അതിനനുവദിക്കുകയില്ലെന്ന ആസ്തിക്യബോധത്തിൻെറ വ്യക്തമായ തെളിവാണു് ശ്രീരാമകൃഷ്ണാവതാരംകൊണ്ടു് നാം കാണുന്നതു്. ഭാരതത്തിൻെറ നവോത്ഥാനം ആരംഭിച്ചതു് ഒരുപക്ഷെ രാജാ റാംമോഹൻ റായിയുടെ കാലം മുതല്ക്കായിരിക്കാം. എന്നാൽ അതു് ചൈതന്യപൂർണ്ണമായതു് ഭഗവാൻെറ ജീവിതലീലകൊണ്ടാണു്. നമ്മുടെ സ്വാതന്ത്ര്യലബ്ധിയുടെ തുടക്കവും ശ്രീരാമകൃഷ്ണനിൽനിന്നു തന്നെ. ഗാന്ധിജിയുടെ ജീവിതം ആ പ്രക്രിയയുടെ അവസാനഭാഗത്തെയാണു് കുറിക്കുന്നതു്. ഭഗവാൻെറ ലക്ഷ്യം രാഷ്ട്രീയമോ സാമ്പത്തികമോ ആയ സ്വാതന്ത്ര്യമല്ലായിരുന്നു. അതു സർവ്വബന്ധങ്ങളിൽനിന്നുമുള്ള മോചനം, ആത്മലാഭമായിരുന്നു. ഏതു് സ്വാതന്ത്ര്യമായാലും, ആത്മാഭിമാനവും ആദർശനിഷ്ഠയും ഒഴിച്ചുകൂടാത്തതാണല്ലോ. ഭാരതത്തിൻെറ നഷ്ടപ്പെട്ട ആത്മാവിനേയും ആദ്ധ്യാത്മികാദർശത്തേയും ഒരിക്കൽക്കൂടി നമുക്കു് നൽകി നമ്മെ നാമാക്കിയതു് ശ്രീരാമകൃഷ്ണാവതാരമായിരുന്നു.

'ആദ്ധ്യാത്മികത ഭാരതത്തിൻെറ ശാപമാണു്'' എന്നു് നിരത്ഥകമായി ആലോചനാശൂന്യമായ യുക്തിവാദം നടത്തുന്ന 'ചിന്തകന്മാർ' ശ്രീരാമകൃഷ്ണാവതാരംകൊണ്ടു് ഭാരതത്തിനു് കൈവന്ന ഉശിരും ഉണർവ്വും ഒന്നു് നോക്കിക്കണ്ടാൽ നന്നു്. ലോകത്തിൽ പൊതുവേയും ഇവിടെ പ്രത്യേകിച്ചും കാണാൻ കഴിയുന്നതിതാണു്: മതവും ആദ്ധ്യാത്മികതയുമാണു് എല്ലാ നല്ല പ്രവൃത്തികളുടേയും വളച്ചയുടേയും വററാത്ത ഉറവിടം. 'മതം ഭാരതത്തിൻെറ നട്ടെല്ലാണു്. അതു നശിച്ചാൽ നാമും നശിക്കും.' എന്ന സ്വാമിജിയുടെ പ്രഖ്യാപനത്തിലെ യുക്തി കാണാതെ പോകുന്നതാണു് കഷ്ടം. എല്ലാ വളച്ചയ്ക്കും വികാസത്തിനും അത്യാവശ്യമാണു് നമുക്കെല്ലാവക്കും അവകാശപ്പെടാവുന്ന അന്തസ്സത്ത. ഈ അന്തസ്സത്തയ്ക്കും സംസ്കാരത്തിനും അനുസരിച്ചേ ഓരോ വ്യക്തിക്കും രാഷ്ട്രത്തിനും വളരാനും വികസിക്കാനും പററൂ. ഭാരതത്തെസ്സംബന്ധിച്ചേടത്തോളമെങ്കിലും മതവും അന്തർമുഖതയും ആത്മലാഭമെന്ന ലക്ഷ്യബോധവുമാണു് അതിൻെറ അന്തസ്സത്ത. ഭാരതം എപ്പോഴെല്ലാം കമ്മകുശലതയോടെ ജീവിച്ചു് ഉത്കഷം പ്രാപിച്ചിട്ടുണ്ടോ അപ്പോഴെല്ലാം അതിൻെറ പിന്നിൽ മതത്തിൻെറ പ്രേരണയുള്ളതായി കാണാവുന്നതാണു്. ശ്രീ ബുദ്ധനും ശങ്കരനും രാമകൃഷ്ണനും വിവേകാനന്ദനും ഇളക്കിവിട്ടത്ര കമ്മപദ്ധതി ഇന്നോളം മറെറാരാൾക്കു് ഈ പുണ്യഭൂമിയിൽ സൃഷ്ടിക്കാൻ സാധിച്ചിട്ടില്ല. കാരണം, അതിൻെറ പശ്ചാത്തലം മതമായിരുന്നു.

ഭാരതത്തിൽ, രാഷ്ട്രീയ-സാമുദായിക-സാമ്പത്തിക പരിഷ്കാരങ്ങളുടെയെല്ലാം പിന്നിൽ പ്രവത്തിച്ച ശക്തി മതബോധമായിരുന്നു. ആ ബോധമുറക്കൊണ്ട ഭാരതീയനേതാക്കളായിരുന്നു തിലകനും ഗാന്ധിജിയും, ടാഗോറും മാളവ്യജിയും മററും. സ്വാമിജിയിൽനിന്നോ സ്വാമിജിയുടെ ശിഷ്യയായ സിസ്റ്റർ നിവേദിതയിൽനിന്നോ പ്രചോദനം ലഭിക്കാത്ത ഒരു രാഷ്ട്രീയചലനവും ബംഗാളിൽ ഉണ്ടായിരുന്നില്ല. ഒന്നു് തീച്ച: ഒരു ഭാരതീയനാണെന്ന ആത്മാഭിമാനം നമ്മിൽ ആളിക്കത്തിച്ചതു് രാമകൃഷ്ണശിഷ്യനായ സ്വാമിജിയാണു്. ഇന്നും ചൈതന്യമുററ സംഘടനകൾ നമ്മുടെ ഇടയിൽ പ്രവത്തിച്ചുപോരുന്നതു് മതാചാര്യന്മാരുടെ പേരിലും സ്മരണയിലുമാണു്. മതത്തെപ്പോലെ നമ്മുടെ പൌരുഷത്തെ തട്ടിയുണത്തുന്ന മറെറാന്നും ഭാരതീയർ അംഗീകരിച്ചിട്ടില്ല, അംഗീകരിക്കുമെന്നും തോന്നുന്നില്ല.

സ്വാമിജി പ്രഖ്യാപിച്ചപോലെ, മറെറല്ലാ വമ്പൻ രാഷ്ട്രങ്ങളും ഭൂമുഖത്തുനിന്നു് ഒരു ചലനവും സൃഷ്ടിക്കാതെ അപ്രത്യക്ഷമായിക്കൊണ്ടി

രിക്കുമ്പോഴും, തന്റെ അന്തസ്സിന് സാരമായ കോട്ടം തട്ടാതെ ഏതെങ്കിലും ഒരു രാജ്യം ഇന്നും നിലനിന്നുപോരുന്നുണ്ടെങ്കിൽ അതു് ഭാരതമാണ്, ഭാരതം മാത്രമാണ്. കാരണം, ഈ പുണ്യഭൂമിമാത്രമാണ് ധർമ്മത്തെ, മതബോധത്തെ, അന്തർമ്മുഖതയെ, ആദ്ധ്യാത്മികതയെ, പാടെ ഉപേക്ഷിക്കാൻ തയ്യാറാവാതെയുള്ളതു്. ധർമ്മചിന്തയ്ക്കു് വലിയ അപകടം വരുമ്പോഴാണ് നമ്മുടെയിടയിലേയ്ക്കു് ഇറങ്ങിവന്ന് ഭഗവാൻ അതു് വീണ്ടും നമ്മുടെ മനസ്സിൽ സ്ഥാപിച്ചു് നമ്മെ രക്ഷിക്കുന്നതു്. ഇക്കുറി ദക്ഷിണേശ്വരനഭോമണ്ഡലത്തിൽ ഉദിച്ചുയന്ന് ഭയങ്കരമായ ഭൌതികാന്ധകാരത്തിൽനിന്നും വിസ്മൃതിയിൽനിന്നും നമ്മെ ഉണർത്തി, പ്രകാശത്തിലെത്തിച്ച ആദ്ധ്യാത്മികസൂര്യനായിരുന്ന ശ്രീരാമകൃഷ്ണദേവൻ. ആ പരമപുരുഷനാണ് പൌരുഷവും വീര്യവും തേജസ്സും തന്നു് നമ്മെ ആത്മാഭിമാനമുള്ള ജനതയാക്കി മാററിയതു്.

എന്താണവിടന്നു് വംഗദേശം തന്റെ ലീലാരംഗമായി തിരഞ്ഞെടുത്തതു് ? ഒരുപക്ഷെ ഭാരതത്തിന്റെ അധഃപതനത്തിന് കാരണമായ പാശ്ചാത്യാധിപത്യം ആരംഭിച്ചതും ഏററവും ആഴത്തിൽ വേരുറച്ചതും അവിടെയാണ്. കിഴക്കുനിന്നു് തുടങ്ങി പടിഞ്ഞാറുഭാഗത്തേയ്ക്കു് നീങ്ങിവന്ന പരിഷ്കാരാക്രമണം തുടച്ചുനീക്കുന്നതും അതേ ക്രമത്തിൽതന്നെയാവട്ടെ എന്നു് കരുതിയായിരിക്കാം. ഏതായാലും രാമകൃഷ്ണദേവന്റെ അവതാരംകൊണ്ടു് ആരംഭംകുറിച്ച ഭാരതീയസംസ്കാരനവോത്ഥാനത്തിന്റെ വേലിയേററം നമുക്കു് സ്വാതന്ത്ര്യം നേടിത്തന്നുവെന്നു് മാത്രമല്ല, ഇന്നും മാനസികമായി ലണ്ടനിലും, പാരീസിലും, ന്യൂയോർക്കിലും മററും ജീവിക്കുന്ന ഭാരതീയരെ യഥാർത്ഥഭാരതീയരായി 'മതപരിവർത്തനം' ചെയ്തുകൊണ്ടിരിക്കുന്നതും ശ്രീരാമകൃഷ്ണപ്രഭാവംതന്നെ. ഭഗവാന്റെ അവതാരത്തോടുകൂടിയാണ് ഭാരതം ഉണർന്നെഴുന്നേൽക്കുവാൻ തുടങ്ങിയതു്.

യുക്തിവാദികളുടേയും ശാസ്ത്രജ്ഞന്മാരുടേയും ഉടുപ്പണിഞ്ഞു് ഇന്നും പഴയ നിരർത്ഥകവും ബാലിശവുമായ അതേ ചോദ്യം ആവർത്തിച്ചുകൊണ്ടിരിക്കുന്ന പലരെയും നാം കാണുന്നുണ്ടു്. ഇവരുടേതിനെക്കാൾ എത്രയോ മടങ്ങു് വലുതായിരുന്നു സ്വാമിജിയുടെ യുക്തിബോധവും ശാസ്ത്രീയതയും. ഇന്നത്തെ പരിഷ്കാരികൾക്കു് അന്നത്തെ സത്യജിജ്ഞാസയോ സത്യസാക്ഷാത്കാരത്തിനുള്ള ഉൽക്കടാഭിലാഷമോ ഉള്ളതായി കാണുന്നില്ല എന്ന ഒരു വ്യത്യാസമുണ്ടു്. വിവേകാനന്ദസ്വാമികൾ ഇങ്ങിനെയായിരുന്നില്ല. 'ഈശ്വരനുണ്ടോ, പ്രപഞ്ചത്തിന്നാധാരമായ ഒരു പരമാത്മാവുണ്ടോ' എന്നറിയാൻ സ്വാമിജി എരിപൊരിക്കൊണ്ടോടിനടന്നു. ഭൌതികയുക്തിയും ശാസ്ത്രവും പ്രപഞ്ചത്തെ മുഴുവൻ വിശദീകരിക്കുന്നില്ല; പക്ഷെ ഒരാത്മാവോ ഈശ്വരനോ ഉണ്ടെന്നതിന് ദൃഢവും വ്യക്തവുമായ ഒരു ലക്ഷ്യവും പ്രമാണവും തന്നു് ആരും തന്നെ ബോദ്ധ്യപ്പെടുത്തിത്തരുന്നുമില്ല. സത്യകുതുകിയായ, ധിഷണാശാലിയായ പാശ്ചാത്യചിന്തകന്റേയും ശാസ്ത്രജ്ഞന്റേയും നിലപാടായിരുന്നു സ്വാമിജിയുടേതു്. അല്ലാതെ പൊള്ളയായ പൊങ്ങച്ചം പറയുന്ന ഇന്നത്തെ യുക്തിവാദികളുടേതായിരുന്നില്ല.

സത്യമറിയാനാഗ്രഹമുള്ളതെങ്കിലും അറിയാനാവാതെ കുഴങ്ങുന്ന ആത്മാർത്ഥയോടെ പരിശ്രമിക്കുന്ന പത്തൊമ്പതാംനൂററാണ്ടിനെയാണ് സ്വാമിജി പ്രതിനിധാനം ചെയ്യുന്നതു്. ലോകത്തിന്റെ പരമസത്യമായ ഈശ്വരനെ കണ്ടിട്ടുള്ളവർ വല്ലവരുമുണ്ടോ? അവർക്കാർക്കെങ്കിലും തനിക്കു് ഈശ്വരനെ കാണിച്ചുതരാൻ സാധിക്കുമോ, എന്നതായിരുന്നു സ്വാമിജിയുടെ ചോദ്യം. 'അവിടന്നു് ഇശ്വരനെക്കണ്ടിട്ടുണ്ടോ?' എന്ന സ്വാമിജിയുടെ ചോദ്യം ശരിക്കും ഭൌതികത ആദ്ധ്യാത്മികതയോടു് ചോദിച്ച ചോദ്യമായിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ മറുപടിയും ഭൌതികതയ്ക്കുള്ള മറുപടിയായിരുന്നു. 'നിന്നെ കാണുന്നതിലേറെ സ്പഷ്ടമായി ഞാനീശ്വരനെക്കാണുന്നു. നിനക്കും ഈശ്വരനെ വേണമെങ്കിൽ കാണാവുന്നതാണ്,' എന്നായിരുന്നു ഭഗവാന്റെ മറുപടിയുടെ സാരം. സ്വാമിജിക്കു് വേണമായിരുന്നു; സിദ്ധനായ ഒരാളുടെ നിർദ്ദേശപ്രകാരം സാധനയനുഷ്ഠിക്കാനും സത്യം സാക്ഷാൽക്കരിക്കാനും സർവ്വഥാ തയ്യാറുമായിരുന്നു. അതാണ് ശാസ്ത്രീയമായ നിലപാടു്. വെറും തർക്കംകൊണ്ടവസാനിപ്പിക്കാതെ, നിരീക്ഷണപരീക്ഷണങ്ങളിൽകൂടി സ്വയം സത്യം സാക്ഷാൽക്കരിക്കലാണ് ശാസ്ത്രത്തിന്റെ വഴി. അതല്ലാതെ, 'ഞാൻ അതു് കാണുന്നില്ല; അതുകൊണ്ടതില്ല' എന്നതല്ല യുക്തിയും ശാസ്ത്രീയതയും. ഓരോ ശാസ്ത്രത്തിനും പ്രത്യേകമായ അന്വേഷണമാർഗ്ഗ

ങ്ങളുള്ളതുപോലെ ആദ്ധ്യാത്മികശാസ്ത്രത്തിനും അതിന്റേതായ ധ്യാനമനനാദിസമ്പ്രദായങ്ങളുണ്ട്. ഈശ്വരൻ സത്യമെങ്കിൽ ഒരാൾക്ക് ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കുന്നതുപോലെ എല്ലാവർക്കും അതു് സാധിക്കണം. 'സാധിക്കും'എന്നാണ് ഭഗവാൻ രാമകൃഷ്ണദേവൻ സ്വാമിജിയെ ബോദ്ധ്യപ്പെടുത്തിയതു്. അങ്ങനെ, നിരീശ്വരരുടെ ഇടയിൽ ഈശ്വരനായി ജീവിച്ചു്, യുക്തിയേയും ശാസ്ത്രീയതയേയും സാധനയുടെ മാർഗ്ഗത്തിൽക്കൂടി സത്യസാക്ഷാത്കാരത്തിലെത്തിച്ചു് ഭാരതീയസംസ്കാരത്തേയും സത്യബോധത്തേയും ഒന്നുകൂടി ഉറപ്പിച്ചു് പ്രതിഷ്ഠിച്ച 'ശുഷ്കവിദ്യാവിഹീനനായ' യുഗാവതാരപുരുഷനാണ് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ.

നിരീശ്വരരുടെ ഇടയിൽ സ്വയം ഈശ്വരനായി ജീവിച്ചാണ് രാമകൃഷ്ണദേവൻ തന്റെ അവതാരതത്ത്വത്തെ വിളംബരം ചെയ്തതു്. ഈശ്വരബോധം അവിടുത്തേയ്ക്കു് സഹജമായിരുന്നു,സദാ സ്വായത്തമായിരുന്നു.നന്നെ ചെറുപ്പം മുതല്ക്കുതന്നെ ഈ സ്വഭാവം പലപ്പോഴും പ്രകടമായിരുന്നുതാനും. കാത്യായനീസ്മരണകൊണ്ടു് മാത്രം, ശിവന്റെ വേഷമഭിനയിക്കുന്നതിനിടയിൽ, അനന്തമായ നീലാകാശത്തിൽ ഒരുകൂട്ടം വെള്ളപ്പറവകൾ ചിറകടിച്ചു് പോകുന്നതു് കണ്ടപ്പോൾ, കുളത്തിൽ മത്സ്യം നീന്തിക്കളിക്കുന്നതു് കണ്ടുകൊണ്ടിരിക്കെ – അങ്ങനെയെത്രയെത്ര സന്ദർഭങ്ങളിൽ അവിടുന്നു് ബാഹ്യബോധമില്ലാതെ ഈശ്വരബോധത്തിൽ ആണ്ടുപോയിട്ടുണ്ടു്! ലോകാർത്ഥങ്ങളിൽനിന്നു് എപ്പോഴും പിന്തിരിഞ്ഞ ആ മനസ്സിൽ ഏററവും ചെറിയ സാമ്യംകൂടി – വിഗ്രഹവും വേഷവും ആകാശവും മററും – അനന്തമായ, നിത്യശുദ്ധമായ ഈശ്വരഭാവത്തെയാണ് സൂചിപ്പിച്ചതു്. ലൌകികമാലിന്യം ലേശമെങ്കിലും പററാത്ത മനസ്സിനു് സൂചനയിൽനിന്നും സത്യവസ്തുവിന്റെ സാക്ഷാത്ക്കാരം സ്വാഭാവികമാണെന്നതിനു് ഭഗവാന്റെ ബാലലീലകൾ സാക്ഷ്യം വഹിക്കുന്നുണ്ടു്.

ഈശ്വരഭാവം തന്നിൽ സദാ തുളുമ്പിനിന്നതുകൊണ്ടായിരിക്കണം ഭൌതികവിദ്യാഭ്യാസത്തിൽ അവിടുത്തേയ്ക്കു് അല്പമെങ്കിലും അഭിരുചി തോന്നാതിരുന്നതു്. 'ചോറും കറിയും മാത്രം നേടിത്തരുന്ന വിദ്യാഭ്യാസം' വാസ്തവത്തിൽ വിദ്യാഭാസമായിരുന്നു, ശുഷ്കമായിരുന്നു, തികച്ചും നിഷ്പ്രയോജനവുമായിരുന്നു. മറിച്ചു്, രാമകൃഷ്ണദേവൻ ദൈവികഭാവത്തെ ഉണർത്തുന്ന പ്രതിമാപൂജയും സാധുസേവയുമായിരുന്നു കളിയിലും വിശ്രമവേളയിലും നടത്തിവന്നതു്. ദക്ഷിണേശ്വരത്തിലെ കാളീപൂജയും 'അമ്മ'യെ നേരിൽ കാണാനുള്ള ഉൽക്കടാഭിലാഷവും നിരന്തരമായ പരിശ്രമവും ഘോരതപസ്സും ഈശ്വരസാക്ഷാൽക്കാരവുമെല്ലാം ഉള്ളിൽ ഉറങ്ങിക്കിടന്ന ഈ ഈശ്വരഭാവത്തിന്റെ പ്രേരണാശക്തിയായി കണക്കാക്കാവുന്നതേയുള്ളു. അവിടുന്നു് കാണിച്ച ശ്രദ്ധയും ഭക്തിയും ഏകാഗ്രതയും സ്ഥിരപരിശ്രമവും കൂടുതൽ വ്യക്തമായി പ്രകാശിച്ചുകൊണ്ടിരുന്ന ഭഗവദ്ബോധത്തിന്റെ സ്വഭാവം മാത്രമായിരുന്നു. വ്യക്തമായ ലക്ഷ്യബോധമുള്ള ആദ്ധ്യാത്മികസാധകനു് ഈശ്വരലാഭത്തിനു് എത്രമേൽ വെമ്പൽ കൊള്ളാമെന്നതിനു് ഭഗവാന്റെ സാധനാകാലഘട്ടം ശരിക്കും ഒരു ദൃഷ്ടാന്തമാണ്.

ഈശ്വരലാഭത്തിനു് എന്താണ് വേണ്ടതു്? മറെറാന്നുമല്ല, ഈശ്വരനുവേണ്ടി ഹൃദയം ഉരുകിക്കരയാൻ കഴിവു് സമ്പാദിക്കുക, അതിനുവേണ്ടി തനിക്കേററവും വിലപ്പെട്ട ദേഹത്തെക്കൂടി വലിച്ചെറിയാനുള്ള തയ്യാറുണ്ടാവുക, ഇതുമാത്രമേ ഭഗവാനെക്കാണാൻ വേണ്ടു, അതേ അതിനു നമ്മെ സഹായിക്കൂ. ബുദ്ധനും നചികേതസ്സും ശ്രദ്ധാവിശ്വാസാദികളുടെ പഴഞ്ചൻ ഉദാഹരണങ്ങളായി നമുക്കു് തള്ളിക്കളയാൻ സാധിച്ചേയ്ക്കാം. എന്നാൽ ഈശ്വരനുണ്ടോ, ആത്മാവുണ്ടോ എന്നു് സംശയിച്ചു് മാറിനില്ക്കുന്നവർ രാമകൃഷ്ണദേവന്റെ ദക്ഷിണേശ്വരത്തെ പൂജാരിയുടെ, ലോകോത്തരജീവിതത്തെ നോക്കിക്കാണാൻ തയ്യാറാവേണ്ടതാണ്. രാമകൃഷ്ണദേവൻതന്നെ അരുളിച്ചെയ്യുന്നപോലെ, ഭഗവാനുവേണ്ടി ശ്വാസംമുട്ടിപ്പിടയാൻ സാധിച്ചാൽ, ഭാര്യയ്ക്കും കുട്ടികൾക്കുംവേണ്ടി കണ്ണീരൊഴുക്കുന്നതിനു് പകരം ഭഗവാനെക്കിട്ടാൻവേണ്ടി കരയാൻ കഴിയുമെങ്കിൽ,ഒരു പ്രാപഞ്ചികനു പ്രാപഞ്ചസുഖങ്ങളോടു തോന്നുന്ന ആഗ്രഹവും ആവേശവും ഭഗവാനോടു് തോന്നാമെങ്കിൽ, ഭഗവദ്ദർശനം ആ നിമിഷം സാദ്ധ്യമാണ്. സ്വയം ഈശ്വരനായിരുന്നിട്ടും ഈശ്വരലാഭത്തിനുവേണ്ടി അവിടുന്നു് കാണിച്ച വ്യാകുലതയെപ്പററിയെന്തു് പറയാനാണ്? തീക്ഷ്ണമായ ഈ സാക്ഷാത്കാരതൃഷ്ണ ഒട്ടൊക്കെ അനുഭവിച്ചു പൊറുതിമുട്ടിയ സ്വാമിജിയ്ക്കു് ഗുരുദേവൻ ഈശ്വരന്റെ അസ്തിത്വം തെളിയി

പ്പിച്ചുകൊടുത്തതു് സ്വയം അനുഭവിച്ച സത്യത്തെ പകർന്നുകൊടുത്തുംകൊണ്ടാണു്. ഒരു ധനികൻ തന്റെ പക്കലുള്ള ദ്രവ്യം മററുള്ളവർക്കു് എടുത്തു കൊടുക്കുന്ന അതേ എളുപ്പത്തിൽ രാമകൃഷ്ണദേവൻ അദ്വൈതാനുഭൂതികൂടി സ്വാമിജിക്കു് ഒരു വെറും സ്പർശംകൊണ്ടോ, നോക്കുകൊണ്ടോ വാക്കുകൊണ്ടോ കൊടുത്തനുഗ്രഹിച്ചിട്ടുണ്ടു്. മനുഷ്യരുടെ ഇടയിൽ ജീവിക്കുമ്പോഴും നിർവ്വികല്പാനുഭൂതിയിൽ മുങ്ങിപ്പൊങ്ങിക്കളിക്കുക, 'ലോകം മഹേശ്വരമപി സ്ഫുടമേകകാലേ' കണ്ടുകൊണ്ടിരിക്കുക, ലോകാനുഗ്രഹത്തിനുവേണ്ടി മാത്രം സ്വശിഷ്യർക്കു് സത്യാനുഭൂതി നിർല്ലോഭം പകർന്നുകൊടുക്കുക — ഇതു് അവിടുത്തെ അവതാരലീലയുടെ സവിശേഷതകൾ തന്നെയാണു്.

അദ്വൈതസത്യത്തെ സാധനയിൽക്കൂടി സാക്ഷാത്കരിച്ചു്, യഥാർത്ഥമതം സത്യസാക്ഷാത്കാരമാണെന്നു തെളിയിച്ച മറെറാരവതാരപുരുഷനെ കാണാൻ കഴിയുകയില്ല. രാമകൃഷ്ണദേവന്റെ ജീവിതം ഒരു 'ആദ്ധ്യാത്മിക പരീക്ഷണശാല'യായിരുന്നുവല്ലൊ. എല്ലാ സാധനാസമ്പ്രദായങ്ങളിൽക്കൂടിയും എല്ലാ ദേവീദേവന്മാരെയും അവിടുന്നു് ഉപാസിച്ചു് സാക്ഷാത്കരിച്ചു. മതത്തിന്റെ കാതലായ ഭാഗങ്ങൾ സ്വയമേവ അനുഭവിച്ചറിഞ്ഞതുകൊണ്ടു്, അവിടുത്തേയ്ക്കു് എല്ലാ മതങ്ങളും ദേവീദേവന്മാരും സത്യവും സ്വീകാര്യവുമാണെന്നു് പ്രഖ്യാപിക്കാൻ സാധിച്ചു. അധികാരിഭേദംകൊണ്ടും രുചിഭേദംകൊണ്ടും മാത്രമാണു് വൈവിദ്ധ്യമെന്നും, നാനാത്വത്തിന്റെ പൊരുൾതന്നെ, സത്യത്തിൽനിന്നു് കൂടുതൽ സൂക്ഷ്മവും വ്യാപകവുമായ സത്യത്തിലേയ്ക്കുള്ള പ്രയാണമാണെന്നും ഏകത്വത്തിലേയ്ക്കുള്ള മാർഗ്ഗമാണെന്നുമുള്ള വേദാന്തത്തിലെ സമന്വയബുദ്ധി അനുഭവത്തിൽക്കൂടി തെളിയിക്കാൻ സാധിച്ചു. ''ഒരീശ്വരനും ഒരു മതവുമേയുള്ളൂ. പക്ഷെ അതെന്റേതാണു്. നിന്റേതു് എന്റേതിൽ ലയിക്കണം.'' എന്നു് വാളിന്റെ മൂർച്ചകൊണ്ടു്, ജേതാവിന്റെ ശക്തികൊണ്ടു്, ഉണ്ടാക്കിത്തീർക്കാവുന്ന ഒരു തരം മതസമന്വയമുണ്ടു്. ചേർത്താലും ചേരാത്ത സിദ്ധാന്തങ്ങളേയും അനുഷ്ഠാനങ്ങളേയും വികൃതമായി തുന്നിച്ചേർത്തു് ബ്രഹ്മസമാജം പരീക്ഷിച്ചു് നോക്കിയതുപോലുള്ള മതസമന്വയവുമാകാവുന്നതാണു്. എന്നാൽ ഭഗവാൻ രാമകൃഷ്ണദേവന്റെ മതസമന്വയം മതങ്ങളുടെ സാരാംശത്തെ ഉൾക്കൊള്ളുന്നതാണു്, അതലിഞ്ഞുചേർന്നു് രക്തവും മാംസവുമായി രൂപാന്തരപ്പെട്ട ചൈതന്യപൂർണ്ണമായ ഒരനുഭവമാണു്. ഈ സമന്വയതത്ത്വമാണു് സ്വാമിജി ഷിക്കാഗോവിലെ മതമഹാസമ്മേളനത്തിൽ അവതരിപ്പിച്ചതും അത്ഭുതാനന്ദങ്ങളോടെ ലോകമാകെ സ്വീകരിച്ചതും. ലോകം കണ്ട മതമഹാസമ്മേളനത്തിനുമുമ്പു് മറെറാരു മതമഹാസമ്മേളനം നടന്നുകഴിഞ്ഞിരുന്നു — ശ്രീരാമകൃഷ്ണദേവന്റെ സാധനാഭൂമിയായ ദക്ഷിണേശ്വരക്ഷേത്രത്തിലെ അരയാൽചുവട്ടിൽ. അതു തന്നെയായിരുന്നു സ്വാമിജി പ്രഖ്യാപിച്ച മതസമന്വയത്തിന്റെ പ്രമാണവും പ്രചോദനവും.

ശ്രീരാമകൃഷ്ണദേവന്റെ അവതാരലീലയുടെ മറെറാരു സവിശേഷത, അവിടുന്നു് സ്വഗുരുക്കന്മാർക്കുകൂടി ഗുരുവായിത്തീർന്നു്, തന്റെ പരമാചാര്യത്വം വ്യക്തമാക്കിയതാണു്. തന്റെ തന്ത്രഗുരുവായ ഭൈരവീബ്രാഹ്മണിയെ നിർഗ്ഗുണബ്രഹ്മധ്യാനത്തിലും, തന്നെ നിർവ്വികല്പസമാധി ശീലിപ്പിച്ച തോതാപുരിസ്വാമികളെ സഗുണോപാസനയിലും നിയോഗിച്ചു. രണ്ടു് വഴികളിൽക്കൂടിയും പൂർണ്ണസിദ്ധിനേടിയ രാമകൃഷ്ണദേവൻ തന്റെ അവതാരോദ്ദേശമായ സർവ്വധർമ്മസമന്വയം സ്വഗുരുക്കന്മാരിൽക്കൂടി തന്നെയാണു് ആദ്യമായി, വിജയപൂർവ്വം വിളംബരം ചെയ്തതു്.

ശ്രീരാമകൃഷ്ണലീലയുടെ മറെറാരു സവിശേഷത, അവിടുത്തെ അപ്രമേയതയ്ക്കു് മറെറാരുദാഹരണം, ശ്രീ ഗുരുദേവന്റെ പരിപൂർണ്ണകാമിനീകാഞ്ചനത്യാഗമായിരുന്നു. ദ്രവ്യം സ്വരൂപിച്ചുവെയ്ക്കുന്നതു് പോകട്ടെ, ഒരിക്കൽ വെററിലമുറുക്കാൻ വല്ലതും കരുതിവെച്ചാൽകൂടി തന്റെ ദേഹത്തിനേയും മനസ്സിനേയും ഒരുതരം മൗഢ്യം ബാധിക്കുന്നതരത്തിൽ അത്ര വിട്ടുവീഴ്ചയില്ലാത്തതായിരുന്നു അവിടുത്തെ ത്യാഗഭാവം. ഒരിക്കൽ ത്യജിച്ച വസ്തുവിനെ സ്വീകരിക്കാനാലോചിച്ചാൽ അതിന്റെ വേദനയനുഭവിക്കുന്നതു മനസ്സുമാത്രമല്ല ദേഹവുംകൂടിയാണെന്നു് താല്പര്യം. ബുദ്ധിക്കു സങ്കല്പിക്കാനാവാത്തത്ര തീക്ഷ്ണവും സമഗ്രവുമായിരുന്നു അവിടുത്തെ സന്ന്യാസദീക്ഷ. സ്വാമിജിയുടെ കർശനമായ പരീക്ഷകളെപ്പോലും നിഷ്പ്രയാസം അതിജീവിച്ചതാണു് അവിടുത്തെ സർവ്വസംഗപരി

ത്യാഗം. അദ്ദേഹത്തിൻെറ അവതാരമഹിമയിലേററവും മഹിമയേറിയതായി മാതൃദേവി കണക്കാക്കിയിട്ടുള്ളതും ഈ കാമകാഞ്ചനത്യാഗത്തെയാണ്. 'തദപ്പിതാഖിലാചാരത'യുടേയും അനന്യഭക്തിയുടേയും രൂപാന്തരമായും ഈ വിശേഷാത്തരത്യാഗത്തെക്കാണാവുന്നതാണ്.

ആജന്മപൂർണ്ണസിദ്ധനും യോഗേശ്വരനുമായ അവിടുത്തെ അവതാരലീലയിലുടനീളം തിളങ്ങിക്കാണുന്ന മറെറാരു മഹിമ – അതാണ് യഥാർത്ഥത്തിൽ ഏററവും വലിയ സിദ്ധിയും മഹിമയും എന്നുകൂടി തോന്നിപ്പോകുന്നു – അവിടുത്തെ ലാളിത്യവും ശാന്തഗംഭീരതയുമാണ്. അസാധാരണത്വമോ നാടകീയതയോ അതിലെവിടേയും കാണാനില്ല. പരിശുദ്ധമായ സ്നേഹം ഒന്നുമാത്രംകൊണ്ടാണ് തൻെറ മഹത്തായ അവതാരലക്ഷ്യം സാക്ഷാത്കരിച്ചതു്. സ്വാമിജിയടക്കം അവിടുത്തെ ശിഷ്യവൃന്ദം അവിടുത്തെ സ്മരിക്കുന്നതു് ത്യാഗമൂർത്തി എന്നതിനേക്കാളേറെ സ്നേഹമൂർത്തി എന്ന ഭാവത്തിലാണ്. ഏററവും പ്രബലനായ സ്വാമിജിയേയും മററു പണ്ഡിതന്മാരേയും ഭക്തന്മാരെയും ആകർഷിച്ചതും കീഴടക്കിയതും നൈസർഗ്ഗികമായ ഈ സ്നേഹപ്രസരംകൊണ്ടുമാത്രമാണ്.

ഏതൊരു നിലയിലുള്ള സാധകനും അവിടുത്തെ ഉത്തമമായ, പരമമായ ആദർശമായി സ്വീകരിച്ചാൽ ലക്ഷ്യം സുഗമമാണ്. ഏററവും താണ നിലയിലുള്ള സാധകനോടും അവിടുന്ന് ഉപദേശിക്കുന്നതിത്രമാത്രമാണ്: ''അല്പമെങ്കിലും സാധനചെയ്യുക, ഈശ്വരകാരുണ്യത്തിൽ വിശ്വസിക്കുക. എന്നാൽ ലക്ഷ്യത്തിലെത്താം.'' അവിടുത്തെ അപാരകരുണ നമ്മെ കരകയററുമെന്നതിൽ തെല്ലും സംശയമില്ല.

---

# സത്സംഗം

**പരമാനന്ദതീർത്ഥപാദസ്വാമി**

മഹാത്മാക്കൾ മനുഷ്യജന്മത്തെ ശ്രേഷ്ഠതമമായിട്ടാണ് കരുതിപ്പോരുന്നതു്. വേദങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ ആദിയായ ഗ്രന്ഥതല്ലജങ്ങളിൽ പല ഭാഗങ്ങളിലും ഇതു വ്യക്തമാക്കിയിട്ടുമുണ്ടു്. മനുഷ്യനായി ജനിക്കുന്നതിനുമുമ്പായിട്ട് എൺപത്തിനാലുലക്ഷം ജന്മങ്ങൾ പല യോനികളിലായി എടുക്കേണ്ടതുണ്ടെന്നു് ചില പുരാണങ്ങളിൽ വർണ്ണിച്ചു കാണുന്നു. ഇപ്രകാരം ലക്ഷക്കണക്കിനുള്ള വിവിധജന്മങ്ങൾക്കുശേഷമാണത്രെ മനുഷ്യനായി രൂപംകൊള്ളുന്നതു്. ഈ ക്രമോന്നതിയുടെ അഥവാ ക്രമവികാസത്തിൻെറ അടിസ്ഥാനത്തിൽ വീക്ഷിക്കുമ്പോൾതന്നെയും മാനുഷജന്മത്തിൻെറ ദുർല്ലഭതയും മഹനീയതയും സുസ്പഷ്ടമാണല്ലൊ. ആചാര്യശ്രീശങ്കരഭഗവത്പാദർ വിവേകചൂഡാമണിയിൽ ഈ വസ്തുത ദൃഢീകരിച്ചിട്ടുമുണ്ടു്.

''ജന്തൂനാം നരജന്മ ദുർല്ലഭം''

ജീവികളുടെ കൂട്ടത്തിൽ മനുഷ്യജന്മം കിട്ടുക വളരെ പ്രയാസമാണ് എന്നു്. കൂടാതെ,

ദുർല്ലഭം ത്രയമേവൈതദ്ദേവാനുഗ്രഹഹേതുകം
മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ.

മനുഷ്യനായി ജനിക്കുന്നതിനും മോക്ഷേച്ഛയും മഹാത്മാക്കളുമായി സംസർഗ്ഗവും സിദ്ധിക്കുന്നതിനും ഈശ്വരാനുഗ്രഹംതന്നെ ഉണ്ടായിരിക്കണം. ഇങ്ങനെയുംകൂടി അരുളുമ്പോൾ നരജന്മത്തിൻെറ ദുർല്ലഭതയും മഹത്ത്വത്തിൻെറ മാററും പൂർവ്വാധികം കാട്ടുകയല്ലേ ചെയ്തിരിക്കുന്നതു് ?

എന്നാൽ ഇതുകൊണ്ടു മാത്രമാണോ മനുഷ്യജന്മത്തിനു മഹത്ത്വം കൈവന്നിരിക്കുന്നതു്? അതേ എന്നങ്ങു സമാധാനിക്കാൻ പാടില്ല തന്നെ. മഹത്ത്വം സാമാന്യമായെങ്കിലും ഒന്നു ബോദ്ധ്യപ്പെടണമെങ്കിൽ നമ്മുടെ ദൃഷ്ടി മറെറാരു ഭാഗത്തേയ്ക്കു് ഒന്നു തിരിച്ചുവിടേണ്ടിയിരിക്കുന്നു, പക്ഷിമൃഗാദി ഇതരജീവികളിലേയ്ക്കു്. അപ്പോൾ അറിയാറാകും മനുഷ്യജന്മത്തിൻെറ വൈശിഷ്ട്യം. പല കാര്യങ്ങളിലും മനുഷ്യരും മൃഗങ്ങളും തമ്മിൽ സാദൃശ്യമുണ്ടു്. ഭക്ഷണം, വിസർജ്ജനം, നിദ്ര, ഭയം ഇത്യാദികളിലാണ് സാമ്യം കണ്ടു

വരുന്നതു്. പക്ഷെ, ആകൃതിയും പ്രകൃതിയും സംബന്ധിച്ചുതന്നെ തമ്മിൽ അനേകം അന്തരങ്ങളും ഉണ്ടെന്നതു് മറക്കാവുന്നതുമല്ല. എന്നാൽ സർവ്വപ്രധാനമായ വ്യത്യാസം ധാർമ്മികമായ സമ്പന്നതയിലാണു്. ബൗദ്ധികമായും സാംസ്കാരികമായും മററും പലതും പറയാനുണ്ടെന്ന വരികിലും അതെല്ലാംതന്നെ ധർമ്മത്തിനുകീഴിൽ ഒതുക്കിനിർത്താവുന്നതേയുള്ളു. ധർമ്മം ഉള്ളിടത്തു് ആവക വിശിഷ്ടസമ്പത്തുകളും ഉണ്ടായിരിക്കുമെന്നു സാരം. അതു കണക്കാക്കിയാണു് മുഖ്യ വ്യത്യാസം ധാർമ്മികതലത്തിലാണെന്നുതന്നെ ചൂണ്ടിക്കാട്ടിയതും.

''ആഹാരനിദ്രാഭയമൈഥുനം ച
സാമാന്യമേതത് പശുഭിർനരാണാം
ധർമ്മോ ഹി തേഷാമധികോ വിശേഷോ
ധർമ്മേണ ഹീനാഃ പശുഭിസ്സമാനാഃ.''

ആഹാരനിദ്രാദികളിൽ മനുഷ്യർക്കും മൃഗങ്ങൾക്കും തുല്യനിലയാണുള്ളതു്. വ്യത്യാസം മനുഷ്യനു് ധർമ്മം–ധർമ്മസംസ്കാരം–ഉണ്ടു്: മൃഗങ്ങൾക്കതില്ല എന്നുള്ളതാണു്. അതിനാൽ അധർമ്മികൾ മൃഗതുല്യർതന്നെ. എന്നാണല്ലൊ ഇതിന്റെ ആശയം. ജീവിതം സർവ്വത്ര വിജയീഭവിച്ചു് അതിന്റെപരമലക്ഷ്യത്തിൽ എത്തിച്ചേരുന്നതിലേയ്ക്കു് പ്രഥമവും പ്രധാനവുമായി സഹായകമായിട്ടുള്ളതു് ധർമ്മമൊന്നു മാത്രമാണു്. 'യതോ ധർമ്മസ്തതോ ജയഃ.' ധർമ്മമുള്ളിടത്തു് വിജയവും നിശ്ചയമാണെന്നുള്ള ഈ പൂർവ്വാചാര്യമതവും ഇതിനു മതിയായ തെളിവാണല്ലൊ. ഇതരജീവികൾക്കു് ഇല്ലാത്ത ഈ അമൂല്യധാർമ്മികസമ്പത്താണു് മനുഷ്യർക്കു് ജന്മനാതന്നെ സിദ്ധമായിരിക്കുന്നതു്. മാനുഷജന്മത്തിന്റെ സർവ്വസമുൽകൃഷ്ടതയ്ക്കു് ഇതിൽപ്പരം എന്തു തെളിവാണു വേണ്ടതു് ?

ജന്മസിദ്ധവും സർവ്വസമുന്നതിക്കും അവശ്യം അനുപേക്ഷണീയവും ആയ ഈ ധർമ്മനിക്ഷേപം വിവേകപൂർവ്വം വിനിയോഗിക്കപ്പെടേണ്ടതു് ഓരോ മനുഷ്യന്റേയും കടമമാത്രമാണു്. അജ്ഞതയും അലസതയും നിമിത്തം അതു വേണ്ട മാർഗ്ഗത്തിൽ ചെലവഴിക്കപ്പെടാതെ പോകുന്ന പക്ഷം ഉണ്ടാകാവുന്ന വിടവടയ്ക്കാൻ ഭാവിയിൽ സാധിക്കാതെ വന്നേയ്ക്കാം. ഈ വിഷയത്തിൽ സമുചിതങ്ങളായ മാർഗ്ഗനിർദ്ദേശങ്ങളും സാരോപദേശങ്ങളും യഥാകാലം നൽകി നമ്മെ അനുഗ്രഹിക്കാൻ ഏററവും പററിയവർ നിസ്വാർത്ഥമതികളും യഥാർത്ഥത്യാഗിവര്യന്മാരുമായ സജ്ജനാഗ്രണികളത്രേ. ലോകസംഗ്രഹൈകനിരതന്മാരായ ആ സാധുസത്തമന്മാരോടുകൂടിയുള്ള നിരന്തരമായ സംസർഗ്ഗം നമ്മുടെ സകലവിധ മാലിന്യങ്ങളും മാററി ജീവിതം ധന്യധന്യമാക്കിത്തീർക്കുകതന്നെ ചെയ്യും.

നമ്മുടെ പ്രാപ്യസ്ഥാനം അഭികാമ്യവും പരമാനന്ദസന്ദായകവുമായ ബ്രഹ്മസാക്ഷാൽക്കാരമാണെന്നുള്ളതു് വിസ്മരിച്ചുപോകരുതു്. എന്നാൽ ആ പരമലക്ഷ്യം സുദുർല്ലഭമായ ഈ മനുഷ്യജന്മത്തിൽതന്നെ നേടേണ്ടിയുമിരിക്കുന്നു. എങ്കിൽ ആനേട്ടം ശാശ്വതവും അതിമഹത്തുമായ ഒരു സമ്പാദ്യംതന്നെ ആയിരിക്കും. അതു സാധിച്ചില്ലെന്നു വരട്ടെ; നികത്താനാവാത്ത തീരാനഷ്ടവും. ഇവിടെ ശ്രുതിമാതാവിന്റെ ഉപദേശം ശ്രദ്ധേയമാണു്.

''ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ.''

ഈ ജന്മത്തിൽതന്നെ ബ്രഹ്മത്തെ അറിഞ്ഞു കഴിഞ്ഞാൽ അതു പ്രയോജനപ്രദവും അർത്ഥവത്തും ആയിരിക്കും. ദുർല്ലഭമായ ഈ സുവർണ്ണാവസരം – മനുഷ്യജന്മം – ലഭിച്ചിട്ടും അതു വേണ്ടവഴിക്കു വിനിയോഗിക്കപ്പെടാതിരിക്കുകയും തന്നിമിത്തം ബ്രഹ്മജ്ഞാനം സിദ്ധിക്കാതെ പോവുകയും ചെയ്താൽ അതു് അപരിഹാര്യമായ ഒരു വലിയ നഷ്ടംതന്നെ ആയിരിക്കും.

എന്നാൽ സത്തുക്കളെന്നു കരുതി നാം ആരെയെങ്കിലും വരിക്കുന്നതിനു മുമ്പായി ചില വസ്തുതകൾ അവശ്യം അറിഞ്ഞിരിക്കേണ്ടതുണ്ടു്. അവരുടെ ജീവിതരീതികളും സമ്പ്രദായങ്ങളും എങ്ങനെയിരിക്കുന്നു ? ആചാരവിചാരാദികളിലും സംഭാഷണങ്ങളിലും മററും മുമ്പിട്ടു നിൽക്കുന്ന ഉദ്ദേശം എന്തു് ? നിർദ്ദേശങ്ങളും ഉപദേശങ്ങളും പൊതുനന്മയ്ക്കും നമ്മുടെ ലക്ഷ്യപ്രാപ്തിക്കും ഉപയുക്തമാണോ ? ഇത്യാദി പലതും സുസൂക്ഷ്മമായ പരീക്ഷണങ്ങൾക്കു് വിധേയമാക്കണം. പരീക്ഷണങ്ങളിൽ യോഗ്യരെന്നു ബോദ്ധ്യപ്പെട്ടശേഷം അങ്ങനെയുള്ള മഹാത്മാക്കളുമായി നാം നിത്യസമ്പർക്കം പുലർത്താൻ തയ്യാറാകണം. അസത്തുക്കളുമായുള്ള സംസർഗ്ഗം ആർക്കും ഒരിക്കലും ഒന്നുകൊണ്ടും ഭൂഷണമായിരിക്കയില്ല. വല്ല നന്മയും നമ്മിൽ ഉണ്ടെന്നു വന്നാൽതന്നെയും അവരുടെ നിത്യസഹവാസ

ത്തിൽനിന്നും കടന്നുകൂടുന്ന ദുഷ്യവിഷം ആ ന ന്മയെ എന്നെന്നേയ്ക്കുമായി നശിപ്പിക്കും.

സത്‌ശബ്ദം എന്തെല്ലാം അർത്ഥങ്ങളെയാണ് ഉൾക്കൊള്ളുന്നതെന്ന് സാമാന്യമായി ഒന്നു പരിശോധിക്കാം. പല വിഷയങ്ങളോടും ചേർത്ത് പ്രയോഗിച്ചുവരാറുള്ളതും വളരെ വ്യാപകവും സർവ്വസാധാരണവുമായ ഒരു വാക്കാണ് സത്ശബ്ദം. സത്‌ക്കാര്യം, സത്‌ക്കർമ്മം, സദ്ഗുണം സദ്വസ്തു, സദ്വിചാരം ഇത്യാദി പ്രയോഗങ്ങൾ പൊതുവെ നോക്കുന്നപക്ഷം പലവിധമായ നന്മ, ശ്രേഷ്ഠത, ഉൽക്കൃഷ്ടത, അസ്തിത്വം – ഉണ്മ – മുതലായ വിശിഷ്ടഭാവങ്ങളുടെ ഒരു ശരിയായ പ്രതീകമായിട്ടാണ് എവിടെയും സത്പദം അംഗീകരിക്കപ്പെട്ടിരിക്കുന്നതെന്നു കാണാം.

ശ്രീമദ് ഭഗവദ്ഗീതയിൽ 'സത്' ശബ്ദം നിരൂപണവിഷയമായിട്ടുണ്ട്. ബ്രഹ്മവാചകങ്ങളായ 'ഓം' 'തത്' എന്ന സമുൽക്കൃഷ്ടശബ്ദങ്ങൾക്കുള്ള തുല്യപദവിതന്നെയാകുന്നു ഇതിനും അവിടെ നൽകിയിരിക്കുന്നത്. മേൽപ്പറഞ്ഞ ആശയങ്ങളും ഗീതയ്ക്കു സമ്മതംതന്നെ. ഗീത 'സത്'പദത്തിന്നു് അർത്ഥനിർണ്ണയം ചെയ്യുന്ന ശ്ലോകങ്ങളിവയാണ്:

ഓം തത്സദിതി നിർദ്ദേശോബ്രഹ്മണസ്ത്രിവിധഃസ്മൃതഃ
ബ്രാഹ്മണാസ്തേന വേദാശ്ച യജ്ഞാശ്ച വിഹിതാഃ പുരാ
സദ്ഭാവേ സാധുഭാവേ ച സദിത്യേതത് പ്രയുജ്യതേ
പ്രശസ്തേ കർമ്മണി തഥാ സച്ഛബ്ദഃ പാർത്ഥ യുജ്യതേ.

(XVII. 23, 26.)

ബ്രഹ്മത്തിന്ന് "ഓം തത് സത്" എന്നിങ്ങനെ മൂന്നുവിധമായ നിർദ്ദേശങ്ങൾ സൃഷ്ടിയുടെ ആദിയിൽ സ്മരിക്കപ്പെട്ടിരിക്കുന്നു. ആ മൂന്നു നിർദ്ദേശംകൊണ്ട് ബ്രാഹ്മണരേയും വേദങ്ങളേയും യജ്ഞങ്ങളേയും ബ്രഹ്മാവ് സൃഷ്ടിച്ചു.

അല്ലയോ അർജ്ജുന, നേരത്തെ ഇല്ലാതിരുന്ന ഒരു വസ്തു ഉണ്ടാകുമ്പോഴും (വസ്തുവിൻെറ അസ്തിത്വത്തിലും) ഒരു വസ്തുവിൻെറ യോഗ്യതയെ സൂചിപ്പിക്കുമ്പോഴും സത്പദം പ്രയോഗിക്കപ്പെടുന്നു. അതേപ്രകാരം ശ്രേഷ്ഠമായ കർമ്മത്തിലും (ഈ കർമ്മം സത്താകുന്നു – നല്ലതാണ് എന്നിങ്ങനെ) സത്ശബ്ദം ഉപയോഗിക്കപ്പെടുന്നുണ്ട്. ഇതാണ് മേൽ ശ്ലോകങ്ങളുടെ താല്പര്യം.

"ഓമിതി ബ്രഹ്മ" എന്ന ശ്രുതി അനുസരിച്ച് "ഓം" എന്ന ശബ്ദവും "തത്ത്വമസി" മഹാവാക്യത്തിലെ 'തത്'പദവും ബ്രഹ്മവാചികളാണല്ലൊ. അതേപ്രകാരം "സദേവ സൗമ്യേദമഗ്ര ആസീത്" എന്ന വാക്യത്തിലുള്ള 'സത്' പദവും ബ്രഹ്മവാചകംതന്നെ. മേൽ സൂചിപ്പിച്ചതുപോലെ സകലവിധമായ നന്മകളുടേയും മേന്മയെത്തന്നെയാണ് സത്ശബ്ദം വിളംബരം ചെയ്യുന്നതെന്ന് ഗീതോപദേശത്തിൽനിന്നും കൂടി സംശയരഹിതമാകുംവണ്ണം വ്യക്തമാകുന്നു. നന്മയാണെങ്കിൽ മനുഷ്യൻെറ ഏതുവിധമായ പുരോഗതിക്കും അത്യന്തം അനുപേക്ഷണീയമായ ഒരു സാത്വികസമ്പത്തുമാണല്ലൊ. ഈ സത്പദത്തിൻെറ അർത്ഥത്തെത്തന്നെ ഉൾക്കൊള്ളുന്ന ഒരു വിശിഷ്ടശബ്ദമാണ് സാധു എന്നുള്ളതും. ഇതിൻെറ പര്യായമായും വാചകമായും കൂടി സത്പദത്തെ കൈകാര്യം ചെയ്യാറുണ്ട്. യാതൊരുവിധമായ ദോഷവും ഏശാത്ത പരമപരിശുദ്ധാത്മാക്കളാണ് സാധുപദംകൊണ്ട് നിർദ്ദേശിക്കപ്പെടുന്നവർ. ഇപ്രകാരമുള്ള സാധുമഹാത്മാക്കളുടെ ആദരണീയവും അനുകരണീയവുമായ ആചാരവിശേഷത്തെത്തന്നെയാണ് സദാചാരമെന്നു പറയുന്നതും. ഈ ആശയങ്ങൾ വിഷ്ണുപുരാണത്തിലെ ഒരു പദ്യത്തിൽനിന്നും സുസ്പഷ്ടമാണ്:

സാധവഃ ക്ഷീണദോഷാസ്തു സച്ഛബ്ദസ്സാധുവാചകഃ
തേഷാമാചരണം യത്തു സദാചാരസ്സ ഉച്യതേ.

സാധുക്കൾ ദോഷരഹിതന്മാരും സത്ശബ്ദം അവരെ പരാമർശിക്കുന്നതിനുള്ള ഒരു വാക്കുമാകുന്നു. ആ സാധുക്കളുടെ ആചാരമാകട്ടെ സദാചാരമെന്നിങ്ങനെ പറയപ്പെടുന്നു.

പ്രബലങ്ങളായ പ്രസ്തുത പ്രമാണങ്ങളുടെ വെളിച്ചത്തിൽതന്നെ സകലവിധമായ വിശിഷ്ടസമ്പത്തുകളുടേയും സമഗ്രമായ സത്യാവസ്ഥയുടേയും വിളനിലമാണ് സദ്രൂപികളായ സാധുക്കൾ അതായതു് സത്തുക്കൾ എന്നു വ്യക്തമായി കഴിഞ്ഞിരിക്കുന്നു. സത്പദം ബ്രഹ്മവാചകംകൂടിയാണെന്ന് നേരത്തേ സൂചിപ്പിച്ചിട്ടുണ്ടല്ലൊ. സച്ചിദാനന്ദസ്വരൂപിയായ ആ ബ്രഹ്മത്തെ അഥവാ ഈശ്വരനെ സംശയരഹിതമായി ശരിക്കു് അറിഞ്ഞു് സാക്ഷാൽക്കരിച്ചിട്ടുള്ള മഹാത്മാക്കൾതന്നെയാണ് സത്തുക്കൾ. ബ്രഹ്മത്തെ യഥാർത്ഥരൂപത്തിൽ ആരറിയുന്നുവോ അവരാകട്ടെ ബ്രഹ്മത്തിൽനിന്നും ഭിന്നരല്ലതാനും.

"യോ ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി."

ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു എന്നാണിതിൻെറ ആശയം.

ഈ നിലയിൽ ബ്രഹ്മജ്ഞാനികളായ ആ സാധുക്കൾ സാക്ഷാൽ ബ്രഹ്മസ്വരൂപികൾ അഥവാ പ്രത്യക്ഷദൈവതങ്ങൾതന്നെയെന്നുള്ളതു് അനുഭവസിദ്ധമാണല്ലൊ. സച്ചിദാനന്ദസ്വരൂപിയായ ഭഗവാൻതന്നെ ഈ പരമാർത്ഥം ഭംഗ്യന്തരേണയെങ്കിലും ശ്രീ ദുർവ്വാസാവുമഹർഷിയോടു് ഒരവസരത്തിൽ നേരിട്ടു് അരുളിച്ചെയ്തിട്ടുണ്ടു്. ശ്രീമഹാഭാഗവതത്തിൽ അംബരീഷചരിതത്തിലാണു് ഇതു സൂചിപ്പിച്ചിരിക്കുന്നതു്.

ശ്രീ വിഷ്ണുഭഗവാന്റെ സുദർശനചക്രം ഭഗവദ്ഭക്തനായ അംബരീഷമഹാരാജാവിനെ നശിപ്പിക്കാനൊരുങ്ങിയ ദുർവ്വാസാവിനെത്തന്നെ ഭസ്മീകരിക്കുന്നതിനായി അദ്ദേഹത്തിന്റെ നേരെ ജാജ്ജ്വല്യമാനം പാഞ്ഞടുക്കുന്നു. ഭയവിഹ്വലനായ മഹർഷിക്കാകട്ടെ ആ സമയം പലടത്തും അഭയം തേടിയിട്ടും അവിടെയെങ്ങും യാതൊരു രക്ഷാമാർഗ്ഗവും ലഭിക്കാതെ അവസാനം വൈകുണ്ഠേശനെത്തന്നെ ശരണംപ്രാപിക്കേണ്ടതായും വന്നുകൂടുന്നു. ശരണാഗതവത്സലനും കാരുണ്യക്കടലുമായ ഭഗവാൻ ശ്രീനാരായണൻ തദവസരത്തിൽ അനേകപ്രകാരത്തിലുള്ള തത്വജ്ഞാനങ്ങളിലൂടെ ദുർവ്വാസാവിനെ സഗൗരവം ഗുണദോഷിക്കുന്നു. അക്കൂട്ടത്തിൽ ഭഗവാൻ ഇങ്ങനേയും അരുളിച്ചെയ്യുന്നുണ്ടു്.

**സാധവോ ഹൃദയം മഹ്യം സാധൂനാം ഹൃദയം ത്വഹം**
**മദന്യത്തേ ന ജാനന്തി നാഹം തേഭ്യോ മനാഗപി.**

സാധുക്കൾ എന്റെ ഹൃദയവും ഞാൻ സാധുക്കളുടെ ഹൃദയവും ആകുന്നു. അവരെന്നെയല്ലാതെ മറെറാന്നിനേയും അറിയുന്നില്ല. അതുപോലെ ഞാനും അവരിൽനിന്നും അന്യമായി അല്പംപോലും അറിയുന്നില്ല എന്നു സാരം.

സകല ജീവജാലങ്ങൾക്കും തങ്ങളുടെ ഹൃദയസ്ഥാനം പലവിധത്തിലും പരമപ്രാധാന്യം അർഹിക്കുന്ന ഒരു വിശിഷ്ടഭാഗമാകുന്നു. പ്രപഞ്ചനിയന്താവായ ജഗദീശ്വരൻ ജീവനിയന്താവായി പ്രത്യക്ഷരൂപേണ വിരാജിച്ചുകൊണ്ടിരിക്കുന്ന ക്ഷേത്രശ്രീകോവിലായിട്ടുതന്നെ വേണം ഹൃദയത്തെ കണക്കാക്കുവാൻ. അതുകൊണ്ടുതന്നെയല്ലെ,

ഈശ്വരസ്സർവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി
(അല്ലയോ അർജ്ജുന, ഈശ്വരൻ സകല പ്രാണിവർഗ്ഗങ്ങളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു)എന്നു ഭഗവാൻതന്നെ അരുളിച്ചെയ്തിട്ടുള്ളതും. ജീവന്റെ നിയാമകശക്തിയും ഹൃദയവുംതമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടെന്നുള്ളതും കേവലം പരമാർത്ഥം മാത്രമാണു്. അങ്ങനെയുള്ള ആ ഹൃദയത്തിന്റെ ഗതിവിഗതികളനുസരിച്ചിരിക്കും ജീവന്റേയും സകല വ്യവഹാരങ്ങളും. മററുവിധത്തിൽ വ്യക്തമാക്കുകയാണെങ്കിൽ ഹൃദയംതന്നെ മനുഷ്യൻ; അതായതു് മനുഷ്യന്റെ സർവ്വസ്വവും എന്നു പറയാം. ''മനമുള്ളിടത്തു മനുഷ്യനും'' എന്ന പഴമൊഴിയുടെ ആശയം അടങ്ങിയിരിക്കുന്ന 'യച്ചിത്തസ്തന്മയോ മർത്യഃ' എന്നുള്ള വിജ്ഞവചനവും ഇവിടെ സ്മരണീയമാണു്. ഭഗവാന്റെ ദുർവ്വാസാവുമഹർഷിയോടുള്ള തത്വോപദേശത്തിൽനിന്നും സാധുക്കളും ഭഗവാനും ഹൃദയപരമായും ജ്ഞാനപരമായും പരസ്പരം ഐക്യം പ്രാപിച്ചിരിക്കുകയാണെന്നു വ്യക്തമാകുന്നുണ്ടല്ലൊ. അതിനാൽ ഭഗവാനും സാധുക്കളും വിഭിന്നരൂപികളല്ലെന്നും പ്രത്യുത ഏകരൂപികളെന്നും തീർച്ചപ്പെടുത്താവുന്നതാണു്.

ഇപ്പോൾ സത്ʼസംഗം എന്നു വെച്ചാൽ അതിന്റെ അർത്ഥവ്യാപ്തി എത്രത്തോളം എത്തിയിരിക്കുന്നുവെന്നു് മനസ്സിലാക്കാൻ കഴിയും. ഭഗവാനുമായി അഥവാ ഈശ്വരനുമായി നേരിട്ടു സമ്പർക്കം പുലർത്തുന്നതിനു് സർവ്വഥാ സദൃശംതന്നെയാണു് സത്തുക്കളുമായുള്ള സംഗവുമെന്നു് അർത്ഥാൽ സിദ്ധിക്കുന്നുണ്ടല്ലൊ. ഈശ്വരസാക്ഷാൽക്കാരംകൊണ്ടും ഈശ്വരാനുഗ്രഹംകൊണ്ടും എന്തെല്ലാം സിദ്ധിക്കാമോ അവയെല്ലാംതന്നെ സത്ʼസംഗംകൊണ്ടും സത്തുക്കളുടെ കാരുണ്യകടാക്ഷംകൊണ്ടും സിദ്ധിക്കുമെന്നും വിശ്വസിക്കാവുന്നതാണു്. ശ്രദ്ധാപൂർവ്വം സാധുക്കളുമായുള്ള നിരന്തരസംസർഗ്ഗമൊന്നുകൊണ്ടുതന്നെ ബ്രഹ്മസാക്ഷാൽക്കാരത്തിലൂടെ ജന്മസാഫല്യം നേടിയിട്ടുള്ള പല മഹാത്മാക്കളുടേയും വിജ്ഞേയങ്ങളായ കഥകൾ പുരാണേതിഹാസാദികളിൽ പല ഭാഗങ്ങളിലും മനോഹരമായി വർണ്ണിക്കപ്പെട്ടിട്ടുണ്ടു്. ലോകത്തിൽ ഉന്നതപദവിയിൽ പ്രശോഭിച്ചിട്ടുള്ള ഏതൊരു ധന്യാത്മാവിനും അതിനർഹമായ സത്ʼസംഗവും നേരത്തെതന്നെ സിദ്ധിച്ചിരിക്കുമെന്നതു് സിസ്സംശയമാണു്.

ഭക്തോത്തംസമായ ശ്രീ നാരദമഹർഷിയുടെ മഹോന്നതപദവിക്കു് ബീജാപാപം ചെയ്തതു് എന്താണെന്നുള്ളതു് അദ്ദേഹത്തിന്റെ പരിപാവനചരിതത്തിൽനിന്നും സുവ്യക്തമാണല്ലൊ. ഒരിക്കൽ ചാതുർമ്മാസ്യകാലത്തു് വ്രതചര്യകളോ

ട്ടുകൂടി ഏകാന്തത്തിൽ കഴിഞ്ഞുകൂടുന്നതിലേയ്ക്ക് ഏതാനും യോഗീശ്വരന്മാർ നാരദൻെറ നാട്ടിൽ വന്നുചേൎന്നു. ആ മഹാത്മാക്കളെ സേവിക്കാനും പരിചരിക്കാനും അദ്ദേഹത്തിനു ഭാഗ്യം സിദ്ധിച്ചു. പുണ്യാത്മാക്കളായ ആ യതീശ്വരന്മാരുടെ ഹൃദയകമലത്തിൽനിന്നും അനൎഗ്ഗളം നിർഗളിച്ചുകൊണ്ടിരുന്ന ഭഗവത്കഥാമൃതം ശ്രദ്ധാഭക്തിപുരസ്സരം നാരദൻ ആവോളം പാനംചെയ്തു. നാരദൻ അന്ന് നാലോ അഞ്ചോ വയസ്സുമാത്രം പ്രായമുള്ള വെറുമൊരു കുട്ടിയായിരുന്നു. ആ യോഗീശ്വരന്മാരുമായി കഴിഞ്ഞുകൂടിയ സമയമോ കേവലം നാലുമാസക്കാലം. എന്നാൽ അദ്ദേഹത്തിൻെറ പ്രായക്കുറവോ സമയക്കുറവോ ഒന്നുംതന്നെ ഉദ്ദേശസിദ്ധിക്ക് ലേശവും ബാധകമായിരുന്നില്ല. കാരണം നാരദന് ആ വിഷയത്തിലുണ്ടായിരുന്ന ശ്ലാഘനീയമായ ശ്രദ്ധയും താത്പര്യവും മററും സകല പോരായ്മകളേയും നിശ്ശേഷം ദൂരീകരിച്ചുകളഞ്ഞു. അദ്ദേഹത്തിൻെറ മാതൃകായോഗ്യമായ ശ്രദ്ധാഭക്തികൾക്കുദാഹരണമായി ആ ഋഷിയുടെതന്നെ, സരസ്വതീകടാക്ഷം തുളുമ്പുന്നതും അത്യന്തം മനോഹാരിയുമായ സ്വന്തം തിരുവായ്മൊഴി ഇവിടെ അവതരിപ്പിക്കാം. ശ്രീനാരദമുനി വേദവ്യാസമുനിയോടു തൻെറ ബാല്യകാലത്തിൽ നടന്ന സത്സംഗത്തെ സംബന്ധിച്ച് സൂചിപ്പിക്കുന്ന ഈ ഭാഗം പ്രത്യേകം ശ്രദ്ധേയമാണ്.

> തത്രാന്വഹം കൃഷ്ണകഥാഃ പ്രഗായതാ—
> മനുഗ്രഹേണാശൃണവം മനോഹരാഃ
> താ ശ്രദ്ധയാ മേഽനുപദം വിശൃണ്വതഃ
> പ്രിയശ്രവസ്യംഗ മമാഭവദ്രുചിഃ.

''അല്ലയോ മുനേ, അവിടെ അധിവസിച്ചിരുന്ന ആ മഹാത്മാക്കൾ ദിവസവും മനോഹരകളായ ശ്രീകൃഷ്ണകഥകൾ കീൎത്തിക്കാറുണ്ടായിരുന്നു. അവരുടെ അനുഗ്രഹംനിമിത്തം എനിക്ക് അതു കേൾക്കാനും ഭാഗ്യം സിദ്ധിച്ചു. അത്യന്തം ശ്രദ്ധയോടുകൂടി കേട്ടുകൊണ്ടിരുന്ന എനിക്ക് ഭഗവാനിൽ ഭക്തിയുണ്ടായി.''

സത്തുക്കളുടെ ഏതെങ്കിലും വിധത്തിലുള്ള അപദാനങ്ങളെ സ്പർശിക്കാത്ത യാതൊരു ഉത്തമഗ്രന്ഥവും ലോകത്തിൽ ഉണ്ടായിരിക്കാൻ ഇടയില്ല. എത്രമാത്രം വിവരിച്ചാലും അലംഭാവവും അവസാനവും വന്നുചേരാത്ത ഒരു പവിത്രചരിത്രമാണ് ആ പുണ്യനിധികൾക്കുള്ളത്. സജ്ജനസംസർഗ്ഗംകൊണ്ട് വാചാമഗോചരങ്ങളും അത്യത്ഭുതകരങ്ങളുമായ ഏതെല്ലാം മഹോന്നതപദവികളും സമ്പന്നതകളുമാണ് ലോകക്ക് സിദ്ധിച്ചിട്ടുള്ളത് ! ജീവിതത്തിൻെറ പരമലക്ഷ്യം പ്രാപിക്കാൻ ആഗ്രഹിക്കുന്ന ഏതൊരു വ്യക്തിയും ഒരു നിമിഷംപോലും പാഴാക്കിക്കളയാതെ വസന്തകാലതുല്യം അഹൈതുകലോകഹിതൈഷികളായ ആ ശാന്തചിത്തന്മാരെ, സംപൂജ്യപാദന്മാരായ ആ സുജനാവതംസങ്ങളെ, സാഷ്ടാംഗപ്രണാമപൂൎവ്വം സമാശ്രയിക്കുകയും ആ സാധു മഹാത്മാക്കളുമായി നിരന്തരം കൂടിക്കഴിയുകയും ചെയ്യേണ്ടതു് അവശ്യം ആവശ്യംതന്നെയാണ്. ഈ സത്സംഗപ്രാപ്തിവിഷയത്തിൽ വേണ്ടതായ വിവേകവും ഊൎജ്ജസ്വലതയും മാനവസമുദായത്തിന്ന് ഉണ്ടാകട്ടെ!

---

# മോക്ഷസാധന – മാസങ്ങളിലൂടെ

## പണ്ഡിററ് സി. രാമകൃഷ്ണൻനായർ

ഈശ്വരചിന്ത മാത്രമല്ല, ഈശ്വരനാമോച്ചാരണവും എപ്പോഴും മനുഷ്യൻ അനുഷ്ഠിക്കണം. ഈ മഹത്തായ ഉദ്ദേശ്യത്തോടെയാണ് മനുഷ്യക്ക് പേരിടുമ്പോൾ ഈശ്വരനാമങ്ങൾതന്നെ അതിനുപയോഗിച്ചുവന്നതു്. സഹസ്രനാമജപം ഈശ്വരനെ ലക്ഷ്യമാക്കിയാണെന്നെല്ലാവൎക്കുമറിയാം. തമ്മിൽ തമ്മിൽ പേർ ചൊല്ലി വിളിക്കുമ്പോഴും ഈശ്വരനാമം അക്കാരണംകൊണ്ടെങ്കിലും പറയാറാകണം. അജാമിളനെന്ന ബ്രാഹ്മണൻ മരണസമയത്തു് മകനെയാണ് ''നാരായണ'' എന്നു വിളിച്ചതു്. പക്ഷെ, വിഷ്ണുപാർഷദന്മാരുടെ വരവിന്ന് അതു കാരണമായി. ഇതുപോലെയാണ് സംസ്കൃതഭാഷയിലുള്ള മാസങ്ങളുടെ പേരും.

''പാപത്താൽ ദൈവത്തിൽനിന്നു വ്യതിചലിച്ചുപോയ മനുഷ്യൻ, മനുഷ്യനായ ദൈവത്തിൻെറ സ്നേഹോഷ്മളതയിൽ പ്രചോദനംകൊണ്ട് ദൈവത്തിൽ തിരികെയെത്തുന്നു.'' എന്നു ക്രിസ്തുമതം പ്രഖ്യാപിക്കുന്നുണ്ടല്ലൊ. അതുപോലെ മായാമോഹത്താൽ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മപദത്തിൽ—ബ്രഹ്മഭാവത്തിൽ—നിന്ന് അനൃതജഡദുഃഖാത്മകമായ ജീവഭാവത്തിലേയ്ക്ക് വ്യതിചലിച്ചുപോയ മനുഷ്യൻ, മനുഷ്യനായ ഒരു ഗുരു

നാഥൻെറ — ബ്രഹ്മജ്ഞാനിയുടെ — സ്നേഹോഷ്മളതയാൽ പ്രചോദനംകൊണ്ട്, ബ്രഹ്മഭാവത്തിലേയ്ക്ക് മടങ്ങിയെത്തുന്നതിനുള്ള പ്രയത്നം ചെയ്യുന്നു. അവസാനം അതു സഫലമായിത്തീരുകയും ചെയ്യുന്നു. ഇതിനെ സൂചിപ്പിക്കുന്നതാണ് ചൈത്രാദിമാസനാമങ്ങളെന്നു പണ്ഡിതന്മാർ പറയുന്നു. ക്രാന്തദർശികളായ മഹർഷിമാർക്ക് എന്താണ് കഴിയാത്തത്? അവരുടെ ധിഷണാബലത്തിലും പ്രതിഭാവിലാസത്തിലും അത്ഭുതപ്പെടാതെയിരിക്കുന്നതെങ്ങനെ? അവയുടെ സന്നിധിയിൽ പുഷ്പചക്രങ്ങളർപ്പിക്കാതെയിരിക്കാനാക്കു കഴിയും? ധർമ്മഗ്രന്ഥങ്ങളിൽ ഉടനീളം ഇങ്ങനെ പലതും നിഗൂഹനം ചെയ്തിട്ടുണ്ട്. പൂർവ്വസൂരികളുടെ ഓരോ ശബ്ദങ്ങളും, ശാണഘർഷണംചെയ്തു മിനുസപ്പെടുത്തിയ രത്നങ്ങളാണ്. അവയുടെ കാന്തിയും മൂല്യവും കളയാതെയാണ് ഗ്രന്ഥമണ്ഡലങ്ങളിൽ അവയെ നിബന്ധിച്ചിരിക്കുന്നതു്. നമുക്ക് ആ മാറ്റത്തെ ഒന്നു തുടന്നുനോക്കാം.

## ചൈത്രമാസം

സംസ്കൃതഭാഷയിൽ ''ചൈത്രം'' തുടങ്ങിയാണ് മാസങ്ങളെ ഗണിക്കുന്നതു്. ചിത്തിര നക്ഷത്രത്തിനെ ചിത്രമെന്നും പറയാറുണ്ട്. ഇതു പതിന്നാലാമത്തെ നക്ഷത്രമാണ്. ചിത്രനക്ഷത്രത്തോടുകൂടിയ പൂർണ്ണിമ (വെളുത്തവാവ്) മേടമാസത്തിലാണ് വരുന്നതു്. അതുകൊണ്ടാണ് ആ മാസത്തിനെ ചൈത്രമാസമെന്നു വിളിക്കുന്നതു്. പാശ്ചാത്യരും മാസങ്ങളാരംഭിക്കുന്നതു് ഈ ക്രമമനുസരിച്ചുതന്നെയാണെന്നു തോന്നുന്നു. ഗ്രീക്കുകാർ പണ്ടേതന്നെ മാർച്ചു മുതൽ മാസങ്ങളെ ഗണിച്ചിരുന്നു. ''മാർഷ്'' എന്നതു ചൊവ്വാഗ്രഹമാണ്. അതു മേടം രാശിയിലാകയാലായിരിക്കണം ജ്യോതിശ്ശാസ്ത്രജ്ഞന്മാർ മേടംമുതൽതന്നെ രാശി ഗണിച്ചുതുടങ്ങുന്നതു്. മാർഷ്, മേഷം, മേടം ഈ ശബ്ദങ്ങളുടെ സാദൃശ്യം കൊണ്ട് സാർവ്വലൗകികമായ ഒരു ഐക്യം ഈ ചിന്താഗതിയിലുണ്ടെന്നു കാണാൻ വിഷമമില്ല. മേഷം ആടാണ്. മേടം ആടുപോലെ എന്നു ചൊല്ലുമുണ്ട്. മേടം ലഗ്നത്തിൽ ജനിക്കുന്ന മനുഷ്യനിൽ ആടിൻെറ സ്വഭാവം പലതും കാണുമെന്നു ശാസ്ത്രം പറയുകയും ചെയ്യുന്നു. ചിത്രാപൗർണ്ണമി സുപ്രസിദ്ധമാണല്ലൊ. ചൈത്രം വൈശാഖം എന്ന രണ്ടു മാസങ്ങൾ കൂടുന്ന വസന്തർത്തു ഉത്തരായണകാലത്തിൻെറ മദ്ധ്യഘട്ടമാണ്.

ചൈത്രമാസത്തിനു വളരെയധികം മാഹാത്മ്യമുള്ളതായി പറഞ്ഞു കാണുന്നു. ഭഗവാൻെറ ആദ്യാവതാരം— മത്സ്യാവതാരം — ചൈത്രമാസത്തിലെ കറുത്തപക്ഷത്തിൽ ത്രയോദശി തിഥിയിലായിരുന്നു. വരാഹാവതാരവും ശ്രീരാമാവതാരവും ചൈത്രമാസത്തിലാണ് നടന്നതു്.

ചൈത്രേ മാസ്യസിതേ പക്ഷേ
ത്രയോദശ്യാം തിഥൗ വിഭുഃ
ഉദഭൂന്മത്സ്യരൂപേണ
രക്ഷാർത്ഥമവനൗ ഹരിഃ.

ചൈത്രേ തു കൃഷ്ണപഞ്ചമ്യാം
യജ്ഞോ നാരായണഃ സ്വയം
ഭൂവം വരാഹരൂപേണ
ശൃംഗാഭ്യാമാദദേ ജലാത്.

ചൈത്രേ ശുക്ലനവമ്യാം തു
മദ്ധ്യാഹ്നേ രഘുനന്ദനഃ
ദശാനനവധാകാംക്ഷീ
ജജ്ഞേ രാമഃ സ്വയം ഹരിഃ.

ഈ ശ്ലോകങ്ങൾ അതിനു പ്രമാണങ്ങളാണ്.

ഏകനായ വിഷ്ണു നാനാതരം അവതാരങ്ങളെടുത്തു. അവയിൽ ആദ്യത്തേതു ചൈത്രത്തിലാണ്. ചിത്ര (ചിത്തിര) ആറു നക്ഷത്രങ്ങളായി പിരിഞ്ഞിരിക്കുന്നു. (ചിത്തിര ചിരവപോലെ എന്നു പറയാറുണ്ട്.) വൈചിത്ര്യത്തിൻെറയും വൈവിദ്ധ്യത്തിൻെറയും സൂചനയാണതു്. ചൈത്രവൈശാഖങ്ങളായ വസന്തർത്തുവിലെ നാനാവർണ്ണവിചിത്രമായ ലോകമോഹനതയ്ക്കും പ്രാമുഖ്യമുണ്ട്. ഇല്ലെങ്കിലും നാനാവിധനാമരൂപങ്ങൾ തിങ്ങിനിറഞ്ഞ ഈ പ്രപഞ്ചത്തെ ചിത്രമെന്നും ചൈത്രമെന്നും പറയാവുന്നതാണ്.

ഏകനായ ഈശ്വരനിൽനിന്നും നാനാതരത്തിലുള്ള പ്രപഞ്ചവും ജീവന്മാരും ഉണ്ടായി എന്നു സാരം. ബ്രഹ്മം വിവിധവസ്തുക്കളായിത്തീരട്ടെ എന്നു സങ്കല്പിച്ചു എന്നും മറ്റുമുള്ള ശ്രുതികൾ ഇവിടെ അനുസ്മരിക്കാം.

വേദാന്തസൂത്രങ്ങളിൽ ''ഈക്ഷത്യധികരണ''ത്തിൽ ഭാഷ്യകാരൻ വിവരിച്ചിരിക്കുന്നതു നോക്കുക:—

''സാംഖ്യമതകല്പിതമായ, അചേതനമായ പ്രകൃതി (പ്രധാനം) ജഗത്തിനു കാരണമാണെന്നു പറഞ്ഞിട്ടുണ്ട്. വേദാന്തം അതു സമ്മതിക്കുന്നില്ല. കാരണം അതു ശ്രുതിവിരുദ്ധമായതുതന്നെ.

ശ്രുതി പറയുന്നതു് ജഗത്കാരണമായ വസ്തു ഈക്ഷിച്ചു എന്നാണ്. അപ്പോൾ ആ കാരണവസ്തു ജഡമല്ല. ചേതനനാണ്. അതു മാത്രമേ ആദ്യം ഉണ്ടായിരുന്നുള്ളു എന്നും പറയുന്നു. ''സദേവ സൗമ്യേദമഗ്ര ആസീദേകമേവാദ്വിതീയം'' (ഏകവും രണ്ടാമതൊന്നില്ലാത്തതുമായ സത്തു മാത്രമേ ആദ്യമുണ്ടായിരുന്നുള്ളു.) എന്നു തുടങ്ങി ''തദൈക്ഷത ബഹു സ്യാം പ്രജായേയേതി. തത്തേജോഽസൃജത്.'' (ഛാ. 6–2–3) (ആദ്യം പറഞ്ഞ ജഗത്കാരണമായ) സത്തു് ഈക്ഷിച്ചു. ഇതിനു നോക്കി എന്നും സങ്കല്പിച്ചു എന്നും അർത്ഥം പറയാം. ഞാൻ വളരെയായി — പലതായിത്തീരട്ടെ, എന്നു സങ്കല്പിച്ചു. തേജസ്സ് മുതലായതിനെ അങ്ങിനെ സൃഷ്ടിച്ചു എന്നാണ് ശ്രുതിയുടെ സാരം.

ഇപ്രകാരം ഈക്ഷ (സങ്കല്പം) യോടുകൂടിത്തന്നെ സൃഷ്ടിയെ ശ്രുതി പറഞ്ഞിരിക്കുന്നു. ഇവിടെയെല്ലാം ജഗത്കാരണം സർവ്വജ്ഞനായ ഈശ്വരൻ (ബ്രഹ്മം) തന്നെയാണെന്നും പ്രകൃതിയല്ലെന്നും സ്പഷ്ടമാക്കിയിരിക്കുന്നു. അനവധി ജീവന്മാരെ ഉൾക്കൊള്ളുന്ന പ്രപഞ്ചത്തിൻെറ ഭാനമാണ് ''ചൈത്രം'' എന്നു സാരം.

## വൈശാഖമാസം

രണ്ടാമത്തെ മാസം വൈശാഖമാണ്. വിശാഖ നക്ഷത്രത്തോടുകൂടിയ പൗർണ്ണമിയുള്ള മാസമാണത്. വിശാഖം പതിനാറാമത്തെ നക്ഷത്രവുമാണ്. ഈ സമൂഹത്തിൽ 9 നക്ഷത്രങ്ങളുണ്ട്. വക്കിടിഞ്ഞ വട്ടക്കിണറുപോലെയാണത്. ഇടവമെന്ന് ഇതിനെ പറയാം.

ഈ വൈശാഖമാസത്തിലെ കൃഷ്ണപക്ഷത്തിൽ ദശമിതിഥിയിൽ അത്രിമഹർഷിയുടെ ഭാര്യയായ അനസൂയയിൽ ഭഗവാൻ മഹാവിഷ്ണു ദത്താത്രേയനായിട്ട് ജനിച്ചു.

> വൈശാഖേ കൃഷ്ണപക്ഷേ തു
> ദശമ്യാം ഭഗവാനജഃ
> ദത്താത്രേയോഽനസൂയയാ-
> മത്രിപത്ന്യാമജായത.

പ്രഹ്ളാദപ്രിയനും ഭക്തവത്സലനുമായ നരസിംഹമായി ഭഗവാൻ അവതരിച്ചതും വൈശാഖമാസത്തിലെ ശുക്ലപക്ഷത്തിൽ ചതുർദ്ദശീതിഥിയിൽ സൂര്യന്റെ അസ്തമനത്തിനുശേഷമുള്ള സന്ധ്യാകാലത്തിലാണ്. ഹിരണ്യകശിപുവിനെ വധിച്ച സമയമാണല്ലൊ അതു്.

> വൈശാഖേ ശുക്ലപക്ഷേ തു
> ചതുർദ്ദശ്യാമിനേഽസ്തഗേ
> ഉദ്ബഭൂവാസുരദ്വേഷീ
> നൃസിംഹോ ഭക്തവത്സലഃ.

ഒന്നു പലതായിത്തീർന്നു എന്നു് ആദ്യമേ പറഞ്ഞു. അവ പിന്നെയും പലതായിപ്പിരിഞ്ഞു. വിശാഖമായി വിശേഷേണ ശാഖകളുള്ളതായിത്തീർന്നു. ഈ പ്രക്രിയയുടെ ഫലമാണ് ഇന്നു കാണുന്ന അന്തമില്ലാത്ത നാമങ്ങളും രൂപങ്ങളും.

വിലക്ഷണമെങ്കിലും വിശിഷ്ടമെന്നു തോന്നിക്കുന്ന ''ശാഖാവത്കരണം'' നടക്കുന്നു എന്നാണിതിനർത്ഥം. സൃഷ്ടി, ശാഖോപശാഖകളായി പിരിഞ്ഞ് പടർന്നു പന്തലിച്ച് പ്രപഞ്ചരൂപേണ വർത്തിക്കുന്നു എന്നു സാരം.

## ജ്യേഷ്ഠമാസം

ഇതു മൂന്നാമത്തെ മാസമാണ്. ജ്യേഷ്ഠം=തൃക്കേട്ട. 18-ാമത്തേ നക്ഷത്രമാണ്. അവ മൂന്നെണ്ണം ചേർന്നതും കുന്തംപോലെയിരിക്കുന്നതുമായി പറഞ്ഞിരിക്കുന്നു. തൃക്കേട്ടയോടുകൂടിയ വെളുത്തവാവുള്ള മാസമാണ് ജ്യേഷ്ഠമാസം. മിഥുനമാസമാണത്. ഭഗവാന്റെ കൂർമ്മാവതാരം ജ്യേഷ്ഠമാസത്തിലായിരുന്നു.

> ജ്യേഷ്ഠമാസേ തഥാ കൃഷ്ണ-
> ദ്വാദശ്യാം ഭഗവാനജഃ
> മന്ദരം പൃഷ്ഠതഃ കൃത്വാ
> കൂർമ്മരൂപം ഹരിർദ്ധൗ.

നാനാത്വങ്ങൾ വെച്ചുനോക്കുമ്പോൾ തന്നേക്കാൾ പ്രായംകൂടിയവനെന്നോ വൃദ്ധനെന്നോ ശ്രേഷ്ഠനെന്നോ ജ്യേഷ്ഠശബ്ദത്തിന്ന് അർത്ഥം പറയാം.

വൈശാഖവിവരണത്തിലെ ശാഖാവത്കരണം കൊണ്ടു് പ്രകൃതിസഹജമായ വൈവിദ്ധ്യത്തെപ്പററി പറഞ്ഞുവല്ലൊ. അതിന്റെ ഫലമാണ് ഇവിടെ ഈ മാസത്തിൽ സൂചിപ്പിക്കുന്നത്. ആരാണ് ജ്യേഷ്ഠൻ അഗ്രിമൻ മുമ്പൻ എന്നറിയാനുള്ള ഉദ്വേഗം ശാഖാവത്കരണത്തിന്റെ ഫലമാണ്. ''ദ്വിതീയാദ് വൈ ഭയം'' രണ്ടെന്നുള്ളതിൽ- മറെറാന്നുണ്ട് എന്നതിൽ - നിന്നാണ് ഭയമുണ്ടാകുന്നത്. ഏകഭാവത്തിൽനിന്നു വ്യതിചലിച്ചാൽ ഭയമായി. നാനാത്വം സങ്കീർണ്ണമായിക്കഴിഞ്ഞപ്പോൾ രണ്ടല്ല അസംഖ്യം നാമരൂപങ്ങൾ വേരൂന്നിക്കഴിഞ്ഞു. അപ്പോൾ പ്രാഥമ്യം ആർക്ക്? പ്രാമുഖ്യമാർക്ക്? എന്നുള്ള മത്സരത്തിൽ കലഹമുണ്ടായി. മററുള്ളവയെ എല്ലാം ഭയപ്പെടുത്തി തന്റെ ജ്യേഷ്ഠത്വം (വലിപ്പം) അംഗീകരിപ്പിക്കണമെന്നായി എല്ലാ ജീവന്റെയും വിചാരം.

## ആഷാഢമാസം

ഇതു നാലാമത്തെ മാസമാണ്. പൂർവ്വാഷാഢം= പൂരാടം. ഇരുപതാമത്തെ നക്ഷത്രമാണത്. മുറംപോലെയിരിക്കുന്നതും നാലു നക്ഷത്രങ്ങളെ ഉൾക്കൊള്ളുന്നതുമാണ് ഇതു്. പൂരാടത്തോടുകൂടിയ പൗർണ്ണമിയുള്ള മാസമാണ് ആഷാഢമാസം. വേദവ്യാസന്റെ ജനനം ആഷാഢമാസത്തിലാണ്. ഇതു കർക്കടകംതന്നെ.

> ആഷാഢേ പൗർണ്ണമാസ്യാം തു
> വ്യാസരൂപീ ജനാർദ്ദനഃ
> പരാശരാത് സത്യവത്യാം
> ജാതോ വേദവിദാംവരഃ.

എന്നു പറഞ്ഞുകാണുന്നു. പലാശദണ്ഡം (പ്ലാശിൻ കമ്പു്) ആകുന്നു ആഷാഢം.

'പാലാശോ ദണ്ഡ ആഷാഢോ' (അമരം) ബ്രഹ്മചാരിയാൽ ധരിക്കപ്പെടുന്ന പ്ലാശിൻകമ്പാണെന്നും പറയാം. ''ആഷാഢോ വ്രതിനാം ദണ്ഡേ'' എന്നു മേദിനിയിലും കാണുന്നു. ബ്രഹ്മർഷികളും ആഷാഢം ധരിക്കുമെന്നു് ''ആഷാഢിനം പാണിമുദസ്യ ദൂരം ബ്രഹ്മർഷിലോകഃ പതദുത്തരീയഃ'' എന്ന പ്രയോഗത്തിൽനിന്നും ഗ്രഹിക്കാം.

മുൻപറഞ്ഞ കലഹത്തിന്റെയും മത്സരത്തിന്റെയും അനിവാര്യമായ ഫലം സർവ്വതോമുഖമായി അസഹനീയമായ ദുഃഖമാകുന്നു. ഈ ദുഃഖത്തിന്റെ യഥാർത്ഥഹേതുവെന്തു്? നിവാരണമാർഗ്ഗമെന്തു്? എന്ന ചിന്തയായി. രണ്ടെന്ന ഭാവത്തിൽ, നാനാത്വബോധത്തിൽനിന്നാണ് ഭയവും ദുഃഖവുമുണ്ടായതെന്നു പറഞ്ഞല്ലൊ. ഇവയെ നിവാരണം ചെയ്വാൻ ബ്രഹ്മചാരിയാകുകതന്നെ എന്നുറച്ചു. ആഷാഢമുള്ളതു് ബ്രഹ്മചാരിക്കാണല്ലൊ. ഏതാണ്ടൊരു തപോവൃത്തിതന്നെയെന്നു സാരം.

## ശ്രാവണമാസം

അഞ്ചാമത്തെ മാസമാണ് ശ്രാവണം. ശ്രാവണം= തിരുവോണം. ഇതു് 22-ാമതു നക്ഷത്രമാണ്. തിരുവോണം മുഴക്കോലുപോലെ മൂന്നു നക്ഷത്രങ്ങൾ ഉൾപ്പെട്ട

താണ്. തിരുവോണം നക്ഷത്രത്തോടുകൂടിയ വെളുത്ത വാവുള്ള മാസം ചിങ്ങംതന്നെ.

മാസേ തു ശ്രാവണേഽഷ്ടമ്യാം
നിശീഥേ കൃഷ്ണപക്ഷകേ
പ്രാജാപത്യർക്ഷസംയുക്തേ
കൃഷ്ണം ദേവക്യജീജനത്.

എന്നതുകൊണ്ട് ശ്രാവണമാസത്തിലെ കൃഷ്ണപക്ഷത്തിലെ അഷ്ടമീതിഥിയിൽ രോഹിണിനാളിൽ (രോഹിണിനാളിനു ബ്രഹ്മാവ്, ദേവതയാകയാൽ അതിനെ പ്രാജാപത്യർക്ഷമെന്നു പറയുന്നു.) രാത്രിയിൽ ശ്രീകൃഷ്ണഭഗവാൻ ദേവകീദേവിയിൽനിന്നു ഭൂജാതനായി എന്നു ഗ്രഹിക്കാം.

ഭഗവദ്വാഹനമായ ഗരുഡന്റെ ജനനവും ശ്രാവണമാസത്തിലാണ്.

ശ്രാവണേ ശുക്ലപഞ്ചമ്യാം
ദേവഃ ഛന്ദോമയഃ പ്രഭുഃ
വിഷഭീതിഹരോ നൃണാം
ഗരുഡസ്സമജായത.

എന്നതുകൊണ്ട് ശ്രവണമാസത്തിലെ ശുക്ലപക്ഷപഞ്ചമിദിവസം വിഷഭീതിയെ ഇല്ലാതെയാക്കുന്ന ഗരുഡൻ അവതരിച്ചു എന്നും അറിയാൻ കഴിയുന്നു.

ഈ ശ്രാവണത്തിനു ശ്രാവണപ്രധാനമായ ഒരവസ്ഥയുണ്ട്. ശ്രു ശ്രവണേ=കേൾക്കുക എന്നർത്ഥം. ബ്രഹ്മചാരികൾ ഗുരുസമീപമെത്തി വേദവേദാംഗാദികൾ ശ്രവിക്കയാണ് പതിവ്. ഗുരു ഉപദേശിക്കുകയും ശിഷ്യൻ കേൾക്കുകയുമാണ് എന്നർത്ഥം. അതുകൊണ്ടാണ് വേദത്തിനു ശ്രുതി എന്ന പേരുണ്ടായത്.

ജീവന്റെ പിന്നിലുള്ള യാഥാർത്ഥ്യം എന്തെന്നറിയുമ്പോഴേ ദുഃഖം നശിക്കുകയുള്ളൂ. അതിനുവേണ്ടി ആഷാഢധാരിയായ ബ്രഹ്മചാരി ശ്രുതിസ്മൃത്യാദികളുടെ ശ്രവണം ആദ്യമേ ചെയ്യണം. എന്തുകൊണ്ടെന്നാൽ ദുഃഖം, അവിദ്യ (അജ്ഞാനം) മൂലമാണുണ്ടാകുന്നത്. അതിനു വിദ്യ (ജ്ഞാനം) അല്ലാതെ മറ്റൊന്നും പ്രതിവിധിയാകുകയില്ല. വിദ്യാഭ്യാസം തുടങ്ങുന്നതിനുള്ള പ്രഥമക്രിയ ശ്രവണമാണ്. ബ്രഹ്മനിഷ്ഠനായ ആചാര്യന്റെ അടുക്കലേയ്ക്കു സമിത്പാണിയായി പോകണമെന്നും വേദാന്തവാക്യശ്രവണം ചെയ്യണമെന്നും ശാസ്ത്രം വിധിക്കുന്നു. അതെല്ലാം ശ്രാവണംകൊണ്ടു സൂചിപ്പിച്ചു.

## ഭാദ്രപദമാസം

ആറാമത്തെ മാസമാണിത്. പ്രോഷ്ഠപദമെന്നും ഭാദ്രപദമാസത്തിനു പേരുണ്ട്. കന്നിമാസമാണത്. പ്രോഷ്ഠപദം പൂരുരുട്ടാതി നക്ഷത്രമാണ്. 25-ാമത്തേതായ ഈ നക്ഷത്രം കട്ടിൽക്കാൽപോലെയെന്നു പറഞ്ഞു കാണുന്നു. രണ്ടെണ്ണം ചേർന്നതാണെന്നു ചിലർ. പൂരുരുട്ടാതിയോടുകൂടിയ വെളുത്തവാവുള്ള മാസമാണ് പ്രോഷ്ഠപദമാസം. അതുതന്നെ ഭാദ്രപദവും. വാമനാവതാരം നടന്നതും കല്ക്കിയുടെ അവതാരം നടക്കാൻപോകുന്നതും ഭാദ്രപദമാസത്തിലാണ്.

മാസി ഭാദ്രപദേ ശുക്ല-
ദ്വാദശ്യാം വാമനോ വിഭുഃ
അദിത്യാം കാശ്യപാജ്ജജ്ഞേ
നിയന്തും ബലിമോജസാ.
മാസി ഭാദ്രപദേ ശുക്ലേ
ദ്വിതീയായാം ജനാർദ്ദനഃ
മ്ലേച്ഛാക്രാന്തേ കലാവന്തേ
കല്ക്കിരൂപോ ഭവിഷ്യതി.

എന്നാണ് ആപ്തന്മാർ പറഞ്ഞിട്ടുള്ളത്. ഭാദ്രപദം=ഭദ്രത്തെ — മംഗളപൂർണ്ണമായ സ്ഥാനത്തെ സംബന്ധിച്ചത്. ശ്രവണപൂർവ്വകമായ ഗുരുസന്നിധിയിലെ അഭ്യാസം കൊണ്ടു ജീവിതലക്ഷ്യം ഭദ്രമായ (മംഗളകരമായ) ഒരു സ്ഥാനമാണ്, ആനന്ദപൂർണ്ണവുമാണ് എന്നറിയാൻ കഴിയുന്നു.

## ആശ്വിനമാസം

ഏഴാമത്തെ മാസമാണ് ആശ്വിനം. അശ്വിനി=അശ്വതി അതോടുകൂടിയതു് ആശ്വിനം.അശ്വതി ഒന്നാമത്തെ നക്ഷത്രമാണ്. അശ്വമുഖം (കുതിരയുടെ മുഖം) പോലെയാണതിന്റെ ആകൃതി. മൂന്നു നക്ഷത്രങ്ങളുണ്ട് ആ സമൂഹത്തിൽ. അശ്വതിനക്ഷത്രത്തോടുകൂടിയ വെളുത്തവാവുള്ള മാസമാണത്. തുലാമാസം അതുതന്നെയാണ്. അതു് അവതാരമഹിമകളേയും അതിവർത്തിച്ചിരിക്കുന്നു. ''അശു വ്യാപ്തൗ'' എന്ന ധാതുവിൽനിന്നുണ്ടായ ശബ്ദമാണ് അശ്വിനി. എങ്ങും വ്യാപിച്ചിരിക്കുന്നതായ ആത്മാവിനെയാണ് പ്രാപിക്കേണ്ടതു്.
''അഹമാത്മാ ഗുഡാകേശ സർവ്വഭൂതാശയസ്ഥിതഃ''
(സർവ്വഭൂതങ്ങളുടേയും ഉള്ളിൽ ആത്മരൂപേണ ഈശ്വരൻ വർത്തിക്കുന്നു.)

''സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം.''
(സർവ്വഭൂതങ്ങളിലും സമമായി ഇരിക്കുന്ന ഈശ്വരനെ)
''ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ.''

എന്നിത്യാദി വചനങ്ങളെക്കൊണ്ടു പറയപ്പെടുന്ന ആ ആത്മാവാണ് ലക്ഷ്യം എന്നർത്ഥം.

## കാർത്തികമാസം

കാർത്തിക എട്ടാമത്തെ മാസമാണ്. മൂന്നാമത്തെ നക്ഷത്രമായ കാർത്തിക കൈവട്ടകപോലെ ആറു നക്ഷത്രങ്ങൾ കൂടിയതാണ്. കാർത്തികയോടുകൂടിയ വെളുത്ത വാവുള്ള മാസമാണ് കാർത്തികമാസം. അതു വൃശ്ചികമാസമാണെന്നു പ്രസിദ്ധവുമാകുന്നു.

കൃത്തിയെ സംബന്ധിച്ചതു് കാർത്തികയെന്നും പറയാം. ''കൃതീ ഛേദനേ വേഷ്ടനേ'' എന്ന ധാതുവനുസരിച്ച് കൃത്തി എന്നാൽ വേഷ്ടനം ചെയ്തിരിക്കുന്നതു് ആവരണം ചെയ്തിരിക്കുന്നതു് എന്നർത്ഥം. ശരീരത്തെ പൊതിഞ്ഞിരിക്കുന്നതു് തോലാണല്ലൊ. ആത്മാവിനെയാണ് പ്രാപിക്കേണ്ടതെങ്കിൽ അതിന്നു് ഉപാധിയായിരിക്കുന്ന ശരീരത്തിനു പ്രാധാന്യമില്ലെ? ആത്മാവിന്റെ കൃത്തി-തോൽ-ഉറ-ആവരണം മഹത്തരമല്ലെ? ഞാൻ

എന്നു് ഓരോരുത്തരും ഈ ശരീരത്തെപ്പററി അഭിമാനിക്കാറുണ്ടല്ലൊ. എന്നാണെങ്കിൽ അന്നമയം പ്രാണമയം മനോമയം വിജ്ഞാനമയം ആനന്ദമയം എന്ന പഞ്ചകോശങ്ങൾ കേവലം കൃത്തികൾ, ഉറകൾ, മാത്രമാണു് എന്നറിയണം. ഈ കാണപ്പെടുന്ന ശരീരവും ആത്മാവിൻെറ തോലാണെന്നു ധരിക്കണം.

## മാൎഗ്ഗശീൎഷമാസം

മാൎഗ്ഗശീൎഷമാണു് ഒൻപതാംമാസം. മൃഗശീൎഷം=മകയിരം. അഞ്ചാമത്തെ നക്ഷത്രമായ അതു് തേങ്ങാക്കണ്ണുപോലെ മൂന്നെണ്ണം ചേൎന്നാണു കാണപ്പെടുന്നതു്. മകയിരത്തോടുകൂടിയ വെളുത്തവാവുള്ള മാസം മാൎഗ്ഗശീൎഷമാകുന്നു. ധനുമാസമാണതു്. ''മാസാനാം മാൎഗ്ഗശീർഷോഽഹം.'' മാസങ്ങളിൽവെച്ചു് മാൎഗ്ഗശീൎഷമാണു് ഞാൻ എന്നു ഭഗവാൻ പറഞ്ഞിട്ടുണ്ടു്. മാസങ്ങളിൽ വെച്ചു ശ്രേഷ്ഠമായ മാസമാണതു്. മൃഗ അന്വേഷണേ എന്ന ധാതുവിൽനിന്നുണ്ടായ ശബ്ദമാകയാൽ മൃഗിക്കുക=അന്വേഷിക്കുക. ശീൎഷത്തെ മൃഗിക്കുന്നതു്. ശീൎഷം=തല (ഉയൎന്നതു്) ഏററവും ഉയൎന്നതിനെ തേടുകതന്നെ. ശരീരം ആത്മാവിൻെറ കവചം—ആവരണം—മാത്രമാണെന്നു മുമ്പേ പറഞ്ഞു. ആവരണത്തിനു പ്രാധാന്യമില്ലെന്നു പറയാമോ? ശരീരമല്ലേ ധർമ്മസാധനം? ശരീരമുണ്ടെങ്കിലല്ലേ ആത്മസത്തയെപ്പററി വ്യവഹരിക്കാൻ കഴിയൂ? അപ്പോൾ ഉയൎന്നതു് ശരീരമല്ലേ? ഈ ശരീരത്തെ തേടണമോ? ആത്മാവിനെ തേടണമോ? എന്നു വീണ്ടും സംശയമുദിച്ചാൽ ആത്മാവാണു് ശരീരത്തേക്കാൾ ഉയൎന്നതു് അതാണു് ശീൎഷസ്ഥാനത്തു നില കൊള്ളുന്നതു്. അതുകൊണ്ടു മൃഗ്യം അന്വേഷിക്കപ്പെടേണ്ടതു് ആത്മാവുതന്നെയാണു് എന്നുറപ്പിക്കാം. ഇതാണു മാൎഗ്ഗശീൎഷം.

## പൗഷമാസം

പൗഷം പത്താമത്തെ മാസമാണു്. ''പുഷ്യയുക്താ പൗൎണ്ണമാസീ പൗഷീ'' പുഷ്യം=പൂയം എട്ടാമത്തെ നക്ഷത്രമാണതു്. എട്ടു നക്ഷത്രങ്ങൾ ചേൎന്നു് ഒരു വാൽക്കണ്ണാടിയുടെ ആകൃതിയിലിരിക്കുന്നതാണു് പൂയം. പുഷ്യത്തോടുകൂടിയ വെളുത്തവാവുള്ള മാസം പൗഷമാസമാണു്. അതിനെ മകരമാസമെന്നും പറയും.

''പുഷ പുഷ്ടൗ'' എന്ന ധാതുവനുസരിച്ചു് കാൎയ്യങ്ങളെ പോഷിപ്പിക്കുന്നതെന്നാണൎത്ഥം. ഇവിടെ അന്വേഷിച്ചു കണ്ടുകിട്ടിയ ആത്മസാക്ഷാത്ക്കാരത്തെ പോഷിപ്പിക്കണം. അറിയേണ്ടതു് അറിഞ്ഞവനും എത്തേണ്ടിടത്തു് എത്തിയവനുംകൂടി ദേഹയാത്രയ്ക്കായ ട്ടെങ്കിലും ചിലതെല്ലാം ചെയ്യേ മതിയാകൂ. ''നഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യകൎമ്മകൃത്.'' അല്പനേരംപോലും ഒരു കൎമ്മമെങ്കിലും ചെയ്യാതെ ആരും ഇരിക്കുന്നില്ല. ആ കൎമ്മങ്ങളും ആത്മസാക്ഷാത്ക്കാരത്തെ പോഷിപ്പിക്കുന്നവയായിരിക്കണം. ഏതു കൎമ്മം ചെയ്താലും അതു ബന്ധത്തിനു കാരണമാകരുതു്.

യോഗയുക്തനായ തത്ത്വജ്ഞാനി കാണുക, കേൾക്കുക ഭക്ഷിക്കുക, നടക്കുക, നിൽക്കുക, ശ്വസിക്കുക, പറയുക, വിസർജിക്കുക, എടുക്കുക, കണ്ണടയ്ക്കുക, കണ്ണു തുറക്കുക എന്നിതെല്ലാം നടത്തുമ്പോൾ ഇന്ദ്രിയങ്ങൾ ഇന്ദ്രിയാൎത്ഥങ്ങളിൽ പ്രവൎത്തിക്കുന്നു എന്നെയുള്ളു, താൻ ഒന്നും ചെയ്യുന്നില്ല എന്നു മനനം ചെയ്യും. ഗീത (5.8.9) എന്നു ഗീതയിൽ പറയുന്നതു് ഇതിനെയാണു്.

## മാഘമാസം

മാഘം പതിനൊന്നാമത്തെ മാസമാണു്. മകത്തോടുകൂടിയ വെളുത്തവാവുള്ള മാസം. മാ, അഘം എന്നു വ്യവച്ഛേദിക്കാം. അഘം=പാപം. മാ=അരുതു് പാപംചെയ്യരുതു്എന്നൎത്ഥം. ഇത്രയും കൈവന്ന സിദ്ധൻ ദേഹയാത്രയ്ക്കായി ചെയ്യുന്ന കൎമ്മങ്ങളിൽ പാപസ്പൎശം ഉണ്ടായിരിക്കരുതു്എന്നാണു് ഉപദേശം. ആത്മസാക്ഷാത്ക്കാരം താനും ഈശ്വരനും അഭിന്നനാണെന്നുള്ള അറിവിൽനിന്നാണുണ്ടാകുന്നതു്. അതു സിദ്ധിച്ചവൻ പാപം ഒരിക്കലും ചെയ്യരുതു്. ''പാ പാനേ'' ''പാ രക്ഷണേ'' എന്നിങ്ങനെ രണ്ടു ധാതുക്കളിൽനിന്നും അൎത്ഥം ലഭിക്കും — കൎത്താവിനെ വിഴുങ്ങുന്നതു്—ഭക്ഷിക്കുന്നതു്, പാപം. പാപകൎമ്മം ചെയ്യുന്നവനെ പാപം ഗ്രസിച്ചുകളയുന്നു എന്നൎത്ഥം. പാ രക്ഷണേ എന്നതിൽ ഇതിൽ നിന്നും ആത്മാവിനെ രക്ഷിക്കണം. അതാണു് പാപമെന്നൎത്ഥം. ആത്മാവിനെ പാപത്തിൽ മുങ്ങിപ്പോകാതെ രക്ഷിക്കണമെന്നു സാരം. പുണ്യകൎമ്മങ്ങളേ ആചരിക്കാവൂ.

## ഫാൽഗുനമാസം

ഇതു പന്ത്രണ്ടാമത്തെ മാസമാണു്. ഉത്തരഫാൽഗുനം. ഉത്രത്തോടുകൂടിയ വെളുത്തവാവുള്ള മാസമാണതു്. 'ഫല നിഷ്പത്തൗ' എന്ന ധാതു. സുഖത്തെ ചെയ്യുന്നതു്. ശാശ്വതസുഖസ്വരൂപമായ പരമാത്മാവിൽ രമിപ്പിക്കുന്നതു്. പാപകർമ്മങ്ങൾ ചെയ്യാതെയും പുണ്യകർമ്മം ആചരിച്ചും പോഷിപ്പിച്ച ആത്മസാക്ഷാത്ക്കാരം ജീവന്മുക്തിസുഖത്തിലേയ്ക്കു നയിയ്ക്കുന്നു. അപ്പോൾ ആ മഹാത്മാവിനു് പുണ്യങ്ങളെക്കൂടി ഉപേക്ഷിക്കാം. പുണ്യകർമ്മങ്ങൾ സകാമകർമ്മങ്ങളാണു്. അവയും ഫാൽഗുനമാണു്. അവയേയും അല്പീയസ്സും നിസ്സാരവുമാണെന്നുറച്ചു് ത്യജിക്കുക. ''ഉഭേ പുണ്യപാപേ വിധൂയ.'' (പുണ്യവും പാപവും എന്ന രണ്ടിനേയും കുടഞ്ഞു കളഞ്ഞിട്ടു്) എന്നു് ശ്രുതിയുണ്ടു്. ആത്മാവുമായി താരതമ്യപ്പെടുത്തുകയാണെങ്കിൽ സ്വൎഗ്ഗവും മററും തുച്ഛമല്ലേ? ഇന്ദ്രൻെറ പദം എത്രയോ തുച്ഛമാണു് എന്നു് പാടുന്നതു് അപ്പോഴാണു്.

പിന്നീടു് അങ്ങനെയുള്ളവൻ ചെയ്യുന്ന കർമ്മങ്ങൾ കൎത്തവ്യബുദ്ധിയോടെ, അഥവാ ഈശ്വരാൎപ്പണബുദ്ധിയോടെ, ചെയ്യുന്ന നിഷ്കാമകർമ്മങ്ങളായിരിക്കും. നിഷ്കാമകർമ്മങ്ങൾ ബന്ധകാരണമാകയില്ല; മോക്ഷപ്രാപ്തിക്കു സഹായമാകുകയേയുള്ളു.

ഇങ്ങനെ മാസങ്ങളുടെ നാമങ്ങൾ ചൂണ്ടിക്കാണിക്കുന്ന മാൎഗ്ഗത്തിലൂടെ സഞ്ചരിച്ചാൽ വൈവിദ്ധ്യത്തിൽ—നാനാത്വത്തിൽ നിന്നു എത്തിച്ചേൎന്നു് ഈശ്വരനിൽ വിലയംപ്രാപിക്കാം. പക്ഷെ അതിനു ധീരത വേണം. ''കശ്ചിദ് ധീരഃ പ്രത്യഗാത്മാനമൈക്ഷത്.'' എന്നുണ്ടു്. ധീരതയോടെ ഉണൎന്നു പ്രവൎത്തിക്കുക.

# ശ്രീ ശങ്കരാചാര്യസ്വാമികൾ

**നിജാനന്ദസ്വാമികൾ, ശിവഗിരിമഠം**

സർവ്വജ്ഞൻ, സർവ്വതന്ത്രസ്വതന്ത്രൻ, സർവ്വദർശനാചാര്യൻ, വിശിഷ്യ വേദാന്താദ്വൈതമത സ്ഥാപകൻ എന്നെല്ലാം പ്രകീർത്തിക്കപ്പെടുന്ന ശ്രീ ശങ്കരാചാര്യസ്വാമികൾ എ. ഡി. 788-ൽ പെരിയാററിൻകരയിലുള്ള കാലടി ഗ്രാമത്തിൽ ശിവഗുരുവിൻെറ പുത്രനായി ജനിച്ചുവെന്നാണ് ചരിത്രകാരന്മാർ പ്രസ്താവിക്കുന്നത്. അന്വേഷണങ്ങളും പഠനങ്ങളും ഈ വിഷയത്തിൽ ഇപ്പോഴും തുടന്നുകൊണ്ടിരിക്കുന്നു. പ്രായേണ വിദ്വത്സമ്മതി ലഭിച്ച ഒരഭിപ്രായമാണിത്. വൈശാഖമാസത്തിലെ ശുക്ലപഞ്ചമിയിൽ പുണർതം നക്ഷത്രത്തിൽ അഭിജിത്മുഹൂർത്തത്തിൽ ആണ് ആ പുണ്യാവതാരം,

പിതാവായ ശിവഗുരു വലിയ പണ്ഡിതനും ശിവഭക്തനുമായിരുന്നു. ശിവനെ ഉന്നി ദീർഘകാലം ചെയ്ത തപസ്സിൻെറ ഫലമായിട്ടാണ് ഇപ്പുത്രനെത്തന്നെ നേടിയത്. വൈദിക ധർമ്മോദ്ധാരണത്തിനായി സാക്ഷാൽ ശിവൻ തന്നെ ശ്രീശങ്കരനായി അവതരിച്ചുവെന്നാണ് നമ്മുടെ വിശ്വാസം. അനന്തരസംഭവങ്ങൾ ഈ വിശ്വാസത്തെ ഉറപ്പിക്കുന്നുമുണ്ട്. ദുഷിച്ചുതുടങ്ങിയ ജൈനബൗദ്ധമതങ്ങളുടേയും പൂർവ്വമീമാംസാധിഷ്ഠിതമായ വൈദികമതത്തിൻേറയും വൈഷ്ണവശൈവകാപാലികമതങ്ങളുടെയും പിടിയിൽപെട്ട് ഭേദബുദ്ധിഗ്രസ്തരും അസ്വസ്ഥരും അശാന്തരുമായ ജനങ്ങളാൽ ഭാരതം നിറഞ്ഞിരുന്ന കാലത്താണ് ശ്രീശങ്കരൻ അവതരിച്ചതെന്നും അദ്ദേഹത്തിൻെറ പ്രവർത്തനംകൊണ്ട് വിരുദ്ധമതങ്ങൾക്ക് പരാജയവും ജനങ്ങൾക്ക ശാന്തിയുമുണ്ടായെന്നും ചരിത്രം പറയുന്നുണ്ട്.

അസാധാരണമായ ധിഷണാവൈഭവമുണ്ടായിരുന്ന ആ ശിശുവിനെ 3-ാംവയസ്സിൽതന്നെ ഉപനയിക്കണമെന്ന് പിതാവ് ആഗ്രഹിച്ചു. എന്നാൽ ആ ആഗ്രഹം സഫലമാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. അതിനു മുമ്പുതന്നെ അദ്ദേഹം കാലധർമ്മം പ്രാപിച്ചു. പിന്നെ 5-ാം വയസ്സിൽ മാതാവാണ് ബന്ധുജനങ്ങളുടെ സഹായത്തോടുകൂടി കുട്ടിയുടെ ഉപനയനകർമ്മം നടത്തിച്ചത്. ഉപനയനത്തിനു മുമ്പുതന്നെ സംസ്കൃതഭാഷയിലും കാവ്യനാടകാലങ്കാരാദികളിലും ശ്രീ ശങ്കരൻ വ്യുത്പത്തി നേടിയിരുന്നുവെന്ന് ചിലർ പ്രസ്താവിക്കുന്നുണ്ട്. ഉപനയനത്തിനുശേഷം ഗുരുകുലത്തിൽ വസിച്ചുകൊണ്ട് വേദാദ്ധ്യയനം ആരംഭിച്ചു. സാംഗവും സരഹസ്യവുമായ വേദം സാകല്യേന ഹൃദിസ്ഥമാക്കുവാൻ അദ്ദേഹത്തിന് അല്പകാലമേ വേണ്ടിവന്നുള്ളു. അന്നോളം പ്രചാരത്തിൽ ഇരുന്ന എല്ലാ വിദ്യകളിലും അദ്ദേഹം പ്രാവീണ്യം നേടുകയുണ്ടായി. ഗുരുജനങ്ങൾ സന്തുഷ്ടരായി. 7-ാം വയസ്സിൽത്തന്നെ ആ ശിഷ്യരത്നത്തെ അവർ സന്തോഷാശ്രുക്കളും ആശീർവചനധാരകളും കൊണ്ട് അഭിഷേകം കഴിച്ച് ഗൃഹത്തിലേയ്ക്ക് യാത്രയാക്കി. ഈ സമാവർത്തനത്തിനു മുമ്പുതന്നെ ബാലശങ്കരൻ പ്രസിദ്ധനായിത്തീൎന്നു. അസാധാരണമായ മേധയും അത്ഭുതകരമായ പ്രതിഭയും ഒത്തുചേൎന്ന ആ ബാലനു് വിദ്യകൾ സർവ്വവും കൈങ്കര്യം അനുഷ്ഠിക്കുന്നുവെന്ന് ഗുരുജനങ്ങൾക്കും സതീർത്ഥ്യന്മാൎക്കും പലപ്പോഴും തോന്നിയിരുന്നു. ഒരു ദരിദ്രയില്ലത്തെ അവസ്ഥാവിശേഷം കണ്ട് ദയാർദ്രചിത്തനായ ശങ്കരൻ കനകധാരാസ്തവം രചിച്ച് അവിടെ സുവർണ്ണവൃഷ്ടിയുണ്ടാക്കിയ കഥ അങ്ങാടിയിൽ മാത്രമല്ല സഹ്യാദ്രിസാനുക്കളിലെ വ്യാധകുടുംബിനിമാരുടെ ഇടയിൽപോലും പാട്ടായിത്തീൎന്നു. അക്കഥ കൊട്ടാരമെത്തിക്കഴിഞ്ഞു. അന്ന് കൊടുങ്ങല്ലൂരിൽ മഹോദയപുരത്തിൽ കേരളം വാണിരുന്ന കുലശേഖരചക്രവർത്തി, തൻെറ അമാത്യന്മാരെയും ആനയുൾപ്പെടെയുള്ള കാഴ്ചദ്രവ്യങ്ങളെയും നിരസിച്ച ആ ബാലനെ പോയിക്കണ്ട് ആദരവു പ്രകടിപ്പിക്കുകയുണ്ടായി. താൻ രചിച്ച തപതീസംവരണം മുതലായ നാടകങ്ങൾ വായിച്ചു കേട്ടു വേണ്ട തിരുത്തലുകൾ വരുത്തിയ ആ ബാലനോട് ചക്രവർത്തിയ്ക്കു തോന്നിയ ഭക്തിബഹുമാനങ്ങൾക്കതിരില്ലായിരുന്നു.

ശ്രീ ശങ്കരദർശനത്തിനെത്തിയ ചില സിദ്ധജനങ്ങളിൽനിന്നും സ്വപുത്രന് എട്ടു വയസ്സേ ആയുസ്സുള്ളുവെന്ന് അറിഞ്ഞതിൽ മാതാവിനുണ്ടായ സങ്കടം അവർണ്ണനീയമായിരുന്നു. ബുദ്ധിമാനായ പുത്രൻ മാതാവിനെപ്പറഞ്ഞു പലമട്ട് ആശ്വസിപ്പിച്ചു. സർവ്വസംഗപരിത്യാഗം ചെയ്ത് ഉടനടി സന്ന്യസിക്കണമെന്ന ആശയം ബാലനുദിക്കുവാൻ ഒരു പക്ഷേ ഈ അറിവ് പ്രേരണ നല്കിയിരിക്കാം. എ.ഡി. ആറാം ശതകത്തിൽ ചിദംബരക്ഷേത്രത്തിനടുത്തുള്ള ശീകാളിയിൽ ജനിച്ച് 5-ാംവയസ്സിൽത്തന്നെ മഹാസിദ്ധനും മഹാകവിയുമായിത്തീർന്ന് ദക്ഷിണേന്ത്യയിൽ മുഴുവൻ ചററിസഞ്ചരിച്ചു ജൈനബൗദ്ധപണ്ഡിതന്മാരെ മുഴുവൻ വാദത്തിൽ തോല്പിച്ചു കൂബ്ജപാണ്ഡ്യൻ മുതലായ ചക്രവർത്തിമാരാൽ ബഹുമാനിതനായി വിജയിച്ചരുളിയ തിരുജ്ഞാനസംബന്ധരുടെ ബാല്യസന്ന്യാസവും സിദ്ധിപ്രകാരങ്ങളും ബൗദ്ധജൈനമതഖണ്ഡനപ്രസ്ഥാനങ്ങളും ശ്രീശങ്കരനെ ആകർഷിക്കുകയും ബാല്യസന്ന്യാസത്തിനും മററും പ്രേരണനല്കുകയും ചെയ്തിരിക്കണം. 8-ാംവയസ്സിൽ മുതലപിടുത്തം അഭിനയിച്ചു മാതാവിൻെറ അനുജ്ഞയുംവാങ്ങി സർവ്വസംഗപരിത്യാഗം ചെയ്തു. ഗൃഹം വിട്ട് ശ്രീശങ്കരൻ ഉത്തരഭാരതത്തിൽ നർമ്മദാതീരത്തിലുള്ള ഗോവിന്ദഭഗവത്പാദരുടെ ആശ്രമത്തിൽ എത്തിച്ചേരുന്നതിനു മുമ്പ്, എവിടെയെല്ലാം എത്ര കാലം താമസിച്ചു, എന്തെല്ലാം പഠിച്ചു എന്നും മററും ശങ്കരചരിതങ്ങൾ വ്യക്തമാക്കുന്നില്ല. ഉപവാസകൃശനും അനാഥനുമായ ആ കേരളീയബാലന് മഹാരാജപ്രഭാവിയായ ആ ഉത്തരഭാരതമഹന്തിൻെറ മുമ്പിൽ പ്രവേശനം അത്രവേഗം സുലഭമായിരുന്നില്ല. ഒരു സത്യാഗ്രഹംതന്നെ വേണ്ടിവന്നിരിക്കണം ആ കുട്ടിക്ക് അവിടെ പ്രവേശനം കിട്ടുവാൻ. അവസാനം ആ ബാലനു ആചാര്യൻെറ മുമ്പിൽ പ്രവേശനം അനുവദിക്കപ്പെട്ടു. "കസ്ത്വം?" എന്ന ചോദ്യത്തിന് കണ്ണുനീരോടുകൂടി ഉത്തരം പറഞ്ഞ കുട്ടിയുടെ കണ്ഠത്തിൽനിന്നും നിർഗ്ഗളിച്ച വാക്കുകൾ ഛന്ദോബദ്ധങ്ങളായിരുന്നുവെന്നു മാത്രമല്ല അദ്വൈതസിദ്ധാന്തസാരഗുംഭിതങ്ങളുമായിരുന്നു.

> ന ഭൂമിർ ന തോയം ന തേജോ ന വായുർ—
> ന ഖം നേന്ദ്രിയം ന വാ ന തേഷാം സമൂഹഃ
> അനൈകാന്തികത്വാത് സുഷുപ്ത്യേകസിദ്ധ—
> സ്തദേകോവശിഷ്ടശ്ശിവഃ കേവലോഽഹം.

എന്നു തുടങ്ങിയ പത്തു് ശ്ലോകങ്ങളാണ് മറുപടിയിൽ പറഞ്ഞതു്. ഇതാണ് പ്രസിദ്ധമായ ദശശ്ലോകി. ഇതിനു് സുപ്രസിദ്ധപണ്ഡിതനായ മധുസൂദനസരസ്വതി സിദ്ധാന്തബിന്ദു എന്നൊരു വ്യാഖ്യാനവും അതിനു് ഗൗഡബ്രഹ്മാനന്ദൻ എന്ന പ്രസിദ്ധനായ ഒരു പണ്ഡിതൻ തത്ത്വദീപിക എന്നൊരു വ്യാഖ്യാനവും എഴുതിയിട്ടുണ്ട്. അദ്വൈതവേദാന്തവിദ്യാർത്ഥികളുടെ പാഠ്യഗ്രന്ഥങ്ങളിൽ സിദ്ധാന്തബിന്ദുവിനു് എപ്പോഴും ഒരു സ്ഥാനം ഉണ്ടായിരിക്കും.

ഈ ദശശ്ലോകിയിലെ ഓരോ ശ്ലോകത്തിൻെറയും അവസാനത്തിൽക്കാണുന്ന 'ശിവോഽഹം' എന്ന അംശം ഒരു തരം ശൈവസിദ്ധാന്തത്തോടു ശങ്കരാചാര്യനുള്ള ഒരു പ്രത്യേകപ്രതിപത്തിയല്ലെ സൂചിപ്പിക്കുന്നതു്? ഗോവിന്ദഭഗവത് പാദരുടെ സന്നിധാനത്തിൽനിന്നും ഗൗഡപാദകാരിക പഠിച്ച് ഔപനിഷദമായ അദ്വൈതസിദ്ധാന്തം ശ്രീശങ്കരൻ ഗ്രഹിച്ചു എന്നതു ശരിയാണെങ്കിൽ ദശശ്ലോകിയിൽ കാണുന്ന അദ്വൈതസിദ്ധാന്തപ്രതിപാദനത്തിന് അദ്ദേഹം എങ്ങനെ ശക്തനായി? ദശശ്ലോകിയുടെ കർത്തൃത്വം ശ്രീശങ്കരനാണെങ്കിൽ, ശ്രീശങ്കരൻ അതു് ഗോവിന്ദഭഗവത്പാദരുടെ പ്രഥമദർശനവേളയിൽ രചിച്ചു ചൊല്ലിയതാണെങ്കിൽ, ഗോവിന്ദഭഗവത്പാദരെ കാണുന്നതിനു മുമ്പുതന്നെ ശ്രീശങ്കരൻ അദ്വൈതസിദ്ധാന്തനിഷ്ണാതനായിരുന്നു എന്നു് സമ്മതിക്കേണ്ടിവരും. 'ബ്രഹ്മസത്യം ജഗന്മിഥ്യാ' എന്നതുതന്നെ ദശശ്ലോകിയുടെ ഉള്ളടക്കം.

ഭാരതീയസംസ്കാരത്തിൻെറ തലസ്ഥാനമായ കാശിയിൽ പ്രകാശിതമായതേ ഭാരതത്തിൽ പ്രകാശിതമാവൂ എന്ന വിശ്വാസം പ്രമാണമാക്കി ഗോവിന്ദഭഗവത്പാദർ സ്വശിഷ്യനായ ശ്രീ ശങ്കരനെ ഭാഷ്യരചനയ്ക്കായും വേദാന്തസിദ്ധാന്തപ്രചാരണത്തിനായും കാശിയിലേയ്ക്കു നിയോഗിക്കുന്നു. കാശിയിലെത്തിയ ശ്രീശങ്കരനു് ഏറെ താമസിയാതെ ഒരു ചണ്ഡാലനെ അഭിമുഖീകരിക്കേണ്ടിവന്നു. ആരായിരുന്നു ഈ ചണ്ഡാലൻ അല്ലെങ്കിൽ അന്ത്യജൻ? ശങ്കരാചാര്യരുടെ ദൃഷ്ടിയിൽ ചണ്ഡാലനായിരുന്ന ആ ആൾ കാശിയിൽ താമസിച്ചിരുന്ന ചാതുർവർണ്ണ്യബഹിഷ്കൃതനായ ഒരു മഹാത്മാവായിരിക്കണം. 'ദൂരെ മാറിപോ' എന്നു തർജ്ജിതനായ ആ ചണ്ഡാലൻ ആ തർജ്ജനത്തിൻെറ

അന്തസ്സാരവിഹീനതയെ ലക്ഷ്യമാക്കി മൊഴിഞ്ഞ വാക്യങ്ങളെല്ലാം അദ്വൈതസിദ്ധാന്തോപസ്കൃതങ്ങളായിരുന്നു. അദ്ഭുതപരതന്ത്രനായ ആചാര്യൻ ''ചണ്ഡാലോƒസ്തു സ തു ദ്വിജോƒസ്തു ഗുരുരിത്യേഷാ മനീഷാ മമ'' എന്നിങ്ങനെ പ്രസ്താവിച്ചുകൊണ്ട് ആ ചണ്ഡാലന്റെ കാൽക്കൽ വീണു നമസ്കരിക്കുകയും അദ്ദേഹത്തെ ഗുരുവായി വരിക്കയും ചെയ്തു. ഈ ചണ്ഡാലൻ സാക്ഷാൽ ശിവനായിരുന്നു എന്നു പറയപ്പെടുന്നുണ്ട്. കാശിയിൽ അക്കാലത്തു ജീവിച്ചിരുന്ന അന്ത്യജരിൽക്കൂടി അദ്വൈതസിദ്ധാന്തം പ്രചുരപ്രചാരത്തിൽ ഇരുന്നുവെന്നാണ് ഈ സംഭവം തെളിയിക്കുന്നതു്.

ബ്രഹ്മസൂത്രത്തിനും ഭഗവദ്ഗീതയ്ക്കും ദശോപനിഷത്തുകൾക്കും ഭാഷ്യം ചമച്ച് ശിഷ്യന്മാരെ പഠിപ്പിച്ചുകൊണ്ടിരുന്ന, 16-ാംവയസ്സുകാരനായ, ശ്രീ ശങ്കരനു വ്യാസപ്രസാദംകൊണ്ട് അദ്വൈതസിദ്ധാന്തപ്രചരണത്തിനായി 32-വയസ്സുവരെ ആയുസ്സ് ലഭിച്ചു. ഈ കാലം ഉപയോഗിച്ച് അദ്ദേഹം മണ്ഡനമിശ്രൻ, പ്രഭാകരഗുരു തുടങ്ങിയ പൂർവ്വമീമാംസകന്മാരെയും ഭാസ്കരാചാര്യൻ തുടങ്ങിയ ഭേദാഭേദവാദികളെയും ജൈനബൗദ്ധകാപാലിക ശൈവവൈഷ്ണവപ്രസ്ഥാനക്കാരെയും വാദത്തിൽ തോല്പിച്ച് സ്വസിദ്ധാന്തം സ്ഥാപിക്കുകയുണ്ടായി. എതിരാളികളായിവന്നണഞ്ഞ കാപാലികന്മാരെയും ബൗദ്ധന്മാരെയും സുധന്വാവെന്ന മഹാരാജാവിന്റെ സഹായത്തോടുകൂടി നശിപ്പിക്കുവാനും അദ്ദേഹം മടിച്ചില്ല. ചിററഗോങ്ങ് മുതൽ ഭൃഗുകച്ഛംവരെയും ഭൃഗുകച്ഛം മുതൽ ചിററഗോങ്ങ് വരെയും കന്യാകുമാരിമുതൽ ബദരിവരെയും ബദരിമുതൽ കന്യാകുമാരിവരെയും പലവട്ടം കാൽനടയായി സഞ്ചരിച്ച് പരമതവിമർദ്ദനവും സ്വമതസ്ഥാപനവും നിർവ്വഹിച്ച ശ്രീശങ്കരൻ പുരി, ബദരി, ശൃംഗേരി, ദ്വാരക എന്നീ നാലു മഠങ്ങൾ സ്ഥാപിക്കയും സ്വസിദ്ധാന്തസംരക്ഷണത്തിനായി അവിടവിടെ ഓരോ ശിഷ്യസംഘത്തെ രൂപവത്ക്കരിക്കയുമുണ്ടായി.

അനന്തരം 32-ാംവയസ്സിൽ അദ്ദേഹം കാശ്മീരിൽ എത്തി സർവ്വജ്ഞപീഠാരോഹണം നിർവ്വഹിച്ചശേഷം കൈലാസത്തിലെത്തി ബ്രഹ്മപദം പ്രാപിച്ചു എന്നാണ് വിദ്യാരണ്യസ്വാമി മുതലായ ശിഷ്യോത്തമന്മാർ രേഖപ്പെടുത്തിയിരിക്കുന്നതു്. ആചാര്യരുടെ മഹാസമാധിസ്ഥാനം കാശ്മീരമാണെന്നു ചിലരും കാശിയിൽ കേദാരഘട്ടമാണെന്നു മററു ചിലരും കേരളത്തിൽ തൃശ്ശിവപേരൂരിൽ വടക്കുംനാഥക്ഷേത്രമാണെന്നു മററു ചിലരും അഭിപ്രായപ്പെട്ടിട്ടുണ്ട്.

മണ്ഡനമിശ്രവിജയം, ഉഭയഭാരതീവിജയം, അമരുകശരീരപ്രാപ്തി, കുമാരിലഭട്ടസന്ദർശനം, ഗൗഡപാദദർശനം, വ്യാസസംവാദം മുതലായ ശ്രീ ശങ്കരചരിതങ്ങളിൽ വർണ്ണിച്ചിരിക്കുന്ന സംഭവങ്ങൾ വായനക്കാരിൽ ആഹ്ലാദവും അദ്ഭുതവും ജനിപ്പിക്കുവാൻ പര്യാപ്തങ്ങളാണ്. എന്നാൽ വിധവയായ മാതാവിന്റെ അന്ത്യകാലത്തിൽ കാലടിയിൽ തിരിച്ചെത്തിയ അദ്ദേഹത്തിനനുഭവിക്കേണ്ടിവന്ന വ്യഥാപ്രകാരങ്ങൾ ഇന്നും കണ്ണുനീരോടുകൂടിയേ നമുക്കു അനുസ്മരിക്കുവാൻ കഴിയൂ. സർവ്വജ്ഞനും സർവ്വാരാദ്ധ്യനുമായിത്തീർന്ന ശങ്കരഭഗവത്പാദാചാര്യരുടെ ജീവിതത്തിൽ ഇന്നും ദുർഗ്രഹമായി നില്ക്കുന്ന ഒന്ന് മാതൃമരണകാലസംഭവമാണ്.

മുൻചൊന്ന ഗ്രന്ഥങ്ങൾക്കുപരി ആത്മബോധം, ഉപദേശസാഹസ്രി, സ്വാത്മനിരൂപണം, വിവേകചൂഡാമണി, സർവ്വവേദാന്തസാരസംഗ്രഹം, അപരോക്ഷാനുഭൂതി, മുതലായ അനേകം പ്രകരണഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. അവയിൽ പലതും ശങ്കരാചാര്യനാമാക്കളായ ആദിശങ്കരശിഷ്യന്മാർ രചിച്ചിട്ടുള്ളതാണെന്നാണ് ചിലരുടെ അഭിപ്രായം. കാവ്യസൗന്ദര്യം തുളുമ്പുന്ന നിരവധി സ്തോത്രകൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ സ്തോത്രത്തിനു പാത്രമാകാത്ത ഒരു ആരാദ്ധ്യദേവതയില്ല. സരളോദാരഗംഭീരമായ ഒരു ഭാഷാരീതിയിലാണ് സർവ്വശങ്കരകൃതികളും രചിതങ്ങളായിട്ടുള്ളതു്.

മാതൃഭക്തി, ശിഷ്യജനവാത്സല്യം ഉദാത്തമായ ക്ലേശസഹിഷ്ണുത, അനുപമമായ നിസ്സംഗത്വം എന്നീ സ്വഭാവങ്ങൾ ശ്രീശങ്കരനു സഹജങ്ങളായിരുന്നു. കാപാലികനു സ്വന്തം ശിരസ്സ് മടിയേതും കൂടാതെ ദാനം ചെയ്‌വാൻ മുതിർന്ന ദീനാനുകമ്പയുടെ മുമ്പിൽ നമസ്കരിക്കാതെ തരമില്ല. മാതൃമരണകാലത്തു് തന്നോടു നിർദ്ദയം പെരുമാറിയ ബന്ധുജനങ്ങളെ ശപിക്കാനും ആ ശാപം നടപ്പിൽ വരുത്തുവാൻ കുലശേഖരചക്രവർത്തിയെ നിർബന്ധിക്കുവാനും ക്രൂരമായ എതിരു പ്രകടിപ്പിച്ച ബൗദ്ധകാപാലികന്മാരെ സുധന്വാവിനെക്കൊണ്ട് വധിപ്പി

ക്കവാനും മടിക്കാത്ത ശ്രീശങ്കരനിൽ ശൈവമായ ഒരു ധർമ്മധീരത കുടികൊണ്ടിരുന്നുവെന്നു പറയുവാനും മടിക്കേണ്ടതില്ല.

''തമേവ വിദിത്വാതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ/യനായ.''
''തരതി ശോകമാത്മവിത്.''
''ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി.''

ഇത്യാദികളായ ശ്രുതിവാക്യങ്ങളെ ആശ്രയിച്ചുകൊണ്ടു് മോക്ഷത്തിനു കാരണം ജ്ഞാനം മാത്രമാണെന്നു ശ്രീശങ്കരൻ സിദ്ധാന്തിക്കയുണ്ടായി. അതുകൊണ്ടു് ഭക്തിയേയും കർമ്മത്തേയുംഅദ്ദേഹം അനാദരിക്കയല്ലചെയ്തതു്.വിഹിതകർമ്മങ്ങൾക്കു പുണ്യം വഴി ഭക്തിശ്രദ്ധാദികൾ ഉല്പാദിപ്പിച്ചു് അതുവഴി മോക്ഷത്തിലേയ്ക്കു നമ്മെ നയിക്കുവാനും, അഹങ്കാരാഭിസന്ധിരഹിതമായ വിഹിതകർമ്മങ്ങൾക്കു അനുഷ്ഠാനത്തിലൂടെ സത്വശുദ്ധി വഴി ആത്മജ്ഞാനം ജനിപ്പിച്ചു മോക്ഷത്തിലേയ്ക്കു നമ്മെ നയിക്കുവാനും ഭക്തിപ്രധാനമായ ഉപാസനയ്ക്കു ക്രമമുക്തിയെ പ്രദാനം ചെയ്തു ജ്ഞാനമാർഗ്ഗത്തിലൂടെ മോക്ഷത്തിലെത്തിക്കുവാനും സാദ്ധ്യമാകുമെന്നു് ശ്രീശങ്കരൻ സിദ്ധാന്തിച്ചിട്ടുണ്ടു്. ഇങ്ങിനെ വിഹിതകർമ്മത്തെ അതായതു് പ്രവൃത്തിധർമ്മത്തെ-നിവൃത്തിധർമ്മമായ ജ്ഞാനത്തിന്റെ സഹായകമായി ജ്ഞാനമാത്രസാദ്ധ്യമായ മോക്ഷത്തിന്റെ ആരാദുപകാരകമായി ശ്രീ ശങ്കരാചാര്യർ പൂർവ്വപക്ഷസഹസ്രങ്ങൾ ഖണ്ഡിച്ചു സ്ഥാപിച്ചിട്ടുണ്ടു്. ഈ കർമ്മത്തിന്റെ അല്ലെങ്കിൽ ധർമ്മത്തിന്റെ നിത്യനൈമിത്തികകാമ്യപ്രതിഷിദ്ധവിഭാഗങ്ങളും അംഗാംഗിഭാവങ്ങളും ധർമ്മമീമാംസാസഹായം കൂടാതെ ഒരുവൻ എങ്ങനെ മനസ്സിലാക്കും? അതുകൊണ്ടു് മന്ദാധികാരികളും മധ്യമാധികാരികളുമായ മുമുക്ഷുക്കൾക്കു് മോക്ഷഹേതുകമായ ആത്മജ്ഞാനത്തെ ജനിപ്പിക്കുകയെന്ന നിലയിൽ മോക്ഷോപകാരകമായിരിക്കുന്ന ധർമ്മങ്ങളുടെ-വിഹിതകർമ്മങ്ങളുടെ-ജ്ഞാനം അനിവാര്യമാണെന്നു വന്നു ചേരുന്നു. ഭഗവദ്ഗീതാഭാഷ്യത്തിന്റെ ഉപക്രമം, ഭഗവദ്ഗീതാഭാഷ്യത്തിൽ അങ്ങോളമിങ്ങോളം ഓളംവെട്ടിനില്ക്കുന്ന ജ്ഞാനകർമ്മസമുച്ചയവാദഖണ്ഡനപ്രകരണങ്ങൾ, ''ആരുരുക്ഷോർമുനേർയോഗം കർമ്മ കാരണമുച്യതേ.'' എന്നു തുടങ്ങിയ നിരവധി ഗീതാപ്രസ്താവങ്ങൾ. ബ്രഹ്മസൂത്രഭാഷ്യത്തിലെ സമന്വയാധികരണഭാഷ്യം, സാധനാദ്ധ്യായം എന്നിവ പ്രസ്തുത അഭിപ്രായത്തെ പിന്താങ്ങുന്ന പ്രമാണങ്ങളാണു്.

'അഭയം വൈ ജനക പ്രാപ്തോ/സി' എന്നിങ്ങനെ, മുക്തികൈവല്യനിർവ്വാണാദിപദങ്ങൾക്കുപരി മോക്ഷത്തെ നിശ്ശേഷദുഃഖദുരിതധ്വംസമായി പ്രഖ്യാപിക്കുന്ന ശ്രുതിയെ ''ദ്വിതീയാദ്വൈ ഭയം ഭവതി'' എന്ന ശ്രൗതമായ രഹസ്യം സവിശേഷം സ്മരിച്ചുകൊണ്ടു് യഥാർഹം ആദരിച്ച ഏകതത്ത്വജ്ഞാനി ശ്രീശങ്കരനാണു്. ''അഹം ബ്രഹ്മാസ്മി'' എന്ന നിരുപാധികബ്രഹ്മാത്മൈക്യഭാവത്തിൽ ദ്വിതീയവസ്തു ശേഷിക്കുന്ന പക്ഷം അതു ദുഃഖത്തിന്റെ അംശം കലരുമെന്നതിനാൽ അഭയത്വം അല്ലെങ്കിൽ നിശ്ശേഷദുഃഖദുരിതധ്വംസം സംഭവിക്കയില്ലെന്നു ശ്രീശങ്കരൻ സിദ്ധാന്തിച്ചു. ഈ സിദ്ധാന്തം ഇന്നും അനന്യാശ്ലിഷ്ടമായ പുതുമയോടുകൂടി മോക്ഷശാസ്ത്രലോകത്തിൽ നിലനില്ക്കുന്നുവെന്നാണു് വിദ്വാന്മാരുടെ അഭിപ്രായം.

[കാലടി അദ്വൈതാശ്രമത്തിലെ ശ്രീശങ്കരജയന്തി സമ്മേളനത്തിലെ അദ്ധ്യക്ഷപ്രസംഗത്തിൽനിന്നു്.]

# കാലം

## എം. സി. വാരിയർ, ഭോപാൽ

ലോകത്തിൽ സംഭവങ്ങൾ സദാ മാറിക്കൊണ്ടേയിരിക്കുന്നു എന്ന വാസ്തവം സൂക്ഷ്മനിരീക്ഷണത്തിൽ ഏവർക്കും അറിയാവുന്ന സംഗതിയാണു്. രാവും പകലും ഉണ്ടാകുന്നതും, ഋതുക്കൾ മാറിമാറിവരുന്നതും, ഋതുക്കളെല്ലാം ചേർന്നു് സംവത്സരമാകുന്നതും, സംവത്സരങ്ങൾ തുടർന്നുകൊണ്ടേ പോകുന്നതും, അതിനിടക്കു് ഭൂമിയിൽ വലുതായ മാററങ്ങൾ വരുന്നതും, നാം സാധാരണ കാണുന്നവയാണെങ്കിലും ഋഷീശ്വരന്മാർ ഈ ലോകസ്വഭാവത്തെ പുരാണേതിഹാസങ്ങ

ളിൽ ആവർത്തിച്ചാവർത്തിച്ച പറഞ്ഞു് കാലമാഹാത്മ്യത്തെ നമുക്കു് മനസ്സിലാക്കിത്തരുന്നു.

''കാലം'' എന്ന രണ്ടക്ഷരംകൊണ്ടു് നാം അറിയുന്ന വസ്തുവെന്താണു്? അതിന്റെ ഉത്ഭവസ്ഥാനമെവിടെ ? എത്രകാലമായി അതുണ്ടായിട്ടു് ? അതിന്റെ ആകൃതിയും പ്രകൃതിയും എന്താണു് ? അതു് വായു, ആകാശം എന്നിവപോലെയുള്ള ഒരു വസ്തുവാണോ? അതു് പഞ്ചഭൂതങ്ങളിൽ നിന്നുണ്ടായതാണോ ? അതോ,അവയ്ക്കും അതീതമായ ഒരു വസ്തുവിൽനിന്നോ ? അതു ആദ്യന്തവിഹീനമാണോ ? അതോ, അതിനും നാശമുണ്ടോ ? 'കാലവും' 'കലയും' തമ്മിൽ ബന്ധപ്പെട്ടവയാണോ, എന്നിപ്രകാരത്തിലുള്ള ചോദ്യങ്ങൾ തുടരെത്തുടരെ ഉണ്ടാവാമെങ്കിലും അവയ്ക്കുള്ള ഉത്തരം കണ്ടെത്തുക അത്ര സുസാദ്ധ്യമല്ല. കാലത്തിന്റെ ഏതാണ്ടു് ഒരു സ്വരൂപജ്ഞാനത്തിനുവേണ്ടി നമുക്കു് മഹാഭാരതാദി മഹാഗ്രന്ഥങ്ങളെ ആശ്രയിക്കേണ്ടിവരുന്നു.

മഹാഭാരതം ഒരു ധർമ്മശാസ്ത്രമാണെന്നു് പരക്കെ സമ്മതിച്ചിട്ടുള്ള സംഗതിയാകുന്നു. ആചാരങ്ങളെ പൊതുവേ പ്രതിപാദിക്കുന്ന ഒരു ബൃഹത്ഗ്രന്ഥമാണിതു്. കൃഷ്ണദ്വൈപായനനെന്ന വ്യാസമഹർഷി ശ്രീ മഹാഗണപതിയുടെ സഹായത്തോടുകൂടി മൂന്നു കൊല്ലത്തെ പരിശ്രമത്തിന്റെ ഫലമായി നിർമ്മിച്ച കാവ്യമാണത്രെ മഹാഭാരതം. അതിന്റെ തുടക്കത്തിൽതന്നെ ശ്രീ വൈശമ്പായനൻ ഒരു മനുഷ്യനു് അറിയേണ്ട സകല സംഗതികളും ഈ ഗ്രന്ഥത്തിലുണ്ടെന്നു് പറയുന്നു.

മൂവ്വാണ്ടുകൊണ്ടുതാൻ കൃഷ്ണദ്വൈപായനമുനീശ്വരൻ
മഹാഭാരതമാഖ്യാനമിഹ തീർത്താനിതൽഭുതം.
ധർമ്മാർത്ഥകാമമോക്ഷങ്ങൾ വിഷയം ഭരതർഷഭ,
കാണാംമുറ്റുമിതിൽ,കാൺകയില്ലിങ്ങില്ലാത്തതെങ്ങുമേ.

സാധാരണക്കാർക്കും, രാജാക്കന്മാർക്കും, ബ്രാഹ്മണർക്കും, യോഗികൾക്കും മോക്ഷേച്ഛുക്കൾക്കും എന്നുവേണ്ട സകല ജനങ്ങൾക്കും അറിയേണ്ട സർവ്വസംഗതികളേയും ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു് കഥാരൂപേണ തത്ത്വങ്ങളെ അവതരിപ്പിക്കയെന്നതാണു് ഇതിലെ പ്രതിപാദനരീതി. കഥാശ്രവണേച്ഛുവിനു് അനുരൂപനായ വ്യക്തിയാണു് കഥാകൃത്തു്. ഭാരതത്തിന്റെ നടുനായകക്കല്ലായി സർവ്വസമ്മതവും, ഉപനിഷത്തുകളുടെ സാരാംശവും ആയി ശ്രീ ഭഗവദ്ഗീത പരിലസിക്കുന്നു.

ഇത്രയും മാഹാത്മ്യമുള്ളതും അഞ്ചാം വേദമായി കരുതപ്പെടുന്നതും ആയ മഹാഭാരതത്തിൽ ''ദൈവം,'' ''പൗരുഷം'' എന്നീ രണ്ടു ശക്തികളാണു് ലോകത്തെ നടത്തുന്നതെന്നും കർമ്മഫലങ്ങൾ കാലത്തെ ആശ്രയിച്ചാണു് ഇരിക്കുന്നതെന്നും പലേടത്തും ആവർത്തിച്ച പറഞ്ഞിട്ടുണ്ടു്. ഈ രണ്ടു ശക്തികളും യോജിച്ച പ്രവർത്തിക്കുമ്പോൾ ഫലം നിഷ്പ്രയാസം വന്നുചേരുന്നു; എന്നാൽ, അവ വ്യത്യസ്തങ്ങളായി വർത്തിക്കുമ്പോൾ ആദ്യത്തേതു് രണ്ടാമത്തേതിനെ അതിക്രമിച്ച നില്ക്കുന്നു എന്ന വസ്തുതയും അതിൽ വ്യക്തമാക്കിയിട്ടുണ്ടു്.

മേൽ പറഞ്ഞ രണ്ടുശക്തികളിൽവെച്ചു് ദൈവശക്തിയെയാണു് കാലം പ്രതിനിധാനം ചെയ്യുന്നതു്. കാലമാണു് ലോകത്തിന്റെ സൃഷ്ടി സ്ഥിതിലയങ്ങളുടെ അടിസ്ഥാനം. കാലം സകലജീവജാലങ്ങളേയും അവയുടെ ബന്ധുശത്രൂദാസീനന്മാരെയും ഉണ്ടാക്കുന്നു; കാലം തന്നെ അവയെ നിശ്ശേഷം സംഹരിക്കയും ചെയ്യുന്നു. കാലം ഭാഗ്യത്തിന്നും നിർഭാഗ്യത്തിന്നും കാരണഭൂതമാണു്. സർവ്വശക്തനായ ഈശ്വരൻ പോലും അനുകൂലമായ കാലത്തിൽകൂടി മാത്രമാണു് ഈ പ്രപഞ്ചത്തിൽ തന്റെ ആജ്ഞയെ നടത്തുന്നതു്. കാലജ്ഞാനം ജനങ്ങളെ അവരുടെ സുകൃതദുഷ്കൃതങ്ങൾ അറിയുവാൻ സഹായിക്കുന്നു.

കാലനിർണ്ണയത്തിനു് ദിനകരൻ കാരണഭൂതനാകയാലായിരിക്കാം ത്രൈലോക്യദീപമായി പ്രകാശിക്കുന്ന സൂര്യനെ കാലന്റെ പിതാവായും, കാലത്തെ സംഹരിക്കുന്ന രുദ്രനെ കാലകാലൻ അഥവാ മഹാകാലനായും ജ്ഞാനികൾ കരുതുന്നതു്. ആദിത്യനെ പരമമായ ഈശ്വരചൈതന്യത്തിന്റെ ഇരിപ്പിടമായി സങ്കല്പിച്ചാരാധിക്കുന്നതും കാലത്തിന്റെ മാഹാത്മ്യമറിഞ്ഞതുകൊണ്ടാവാം. കാലം സാക്ഷാൽ ഈശ്വരൻതന്നെയാണെന്നു് ''കാലഃ കലയതാമഹം'' എന്നും ''അഹമേവാക്ഷയഃ കാലഃ'' എന്നും ഉള്ള ഭഗവദ്വാക്യങ്ങളിൽനിന്നു് സ്പഷ്ടമാകുന്നുണ്ടല്ലൊ.

കാലചക്രം തിരിഞ്ഞുകൊണ്ടേയിരിക്കുന്നു. സംഭവപരിണാമങ്ങൾ ചിലപ്പോൾ പ്രത്യക്ഷങ്ങളും ചിലപ്പോൾ അപ്രത്യക്ഷങ്ങളുമാണു്. ഈ പരിണാമങ്ങളുടെ ഹേതുക്കൾ മിക്കപ്പോഴും നമുക്കു് കണ്ടെത്തുവാൻ സാധിക്കുന്നില്ല. ഇതിനു

കാരണം വ്യക്തിയുടെ കഴിവുകൾ പരിമിതമാകയാൽ ഒരു മനുഷ്യനു് അനന്തമായ ലോകശക്തിയെ അറിവാൻ ഒരിക്കലും സാദ്ധ്യമല്ല എന്നതാണു്.

ശാസ്ത്രങ്ങളെല്ലാം എല്ലാ കാലത്തേയ്ക്കും ദേശത്തേയ്ക്കും വേണ്ടി നിർമ്മിച്ചവയാണെന്നും അവയിൽ കാണുന്ന രൂപാന്തരങ്ങൾ കാലദേശാവസ്ഥകൾ നിമിത്തമുണ്ടായവയാണെന്നും ആണു് ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. എപ്പോഴെല്ലാം ഈ രൂപങ്ങൾ യാഥാർത്ഥ്യത്തെ ആച്ഛാദനം ചെയ്യുന്നുവോ അപ്പോഴെല്ലാം തിരസ്കരണിയെ നീക്കം ചെയ്‌വാൻ – മൂലതത്ത്വത്തെ കാലദേശാവസ്ഥകൾക്കനുരൂപമായിവ്യാഖ്യാനിക്കുവാൻ– ഒരു പുതിയ വ്യക്തിയുടെ ആവശ്യം നേരിടുന്നു. ഈ ആവശ്യത്തിലേയ്ക്കായി പരാശക്തിതന്നെ സൃഷ്ടിക്കുന്ന രൂപമാണു് അവതാരപുരുഷൻ. ലോകത്തിൻെറ നിലനില്പിനു് ഇത്തരം മഹാത്മാക്കളുടെ ആവിർഭാവം അത്യാവശ്യമാണെന്നു് ഗീതയും മഹാഗ്രന്ഥങ്ങളും ഘോഷിക്കുന്നു.

ഭാരതത്തിലെ കഥകൾ ശരിയാണെങ്കിൽ സ്ഥാനപ്രൌഢിയാൽ ബുദ്ധിമാന്ദ്യം വന്ന നഹുഷനെന്ന രാജർഷിയെ ദേവേന്ദ്രപദത്തിൽനിന്നും നിഷ്കാസനംചെയ്ത അഗസ്ത്യമഹർഷിക്കു് ആ രാജർഷിയുടെ ശാപമോക്ഷത്തിനു നിദാനവും അതിനു് എത്രയോ സഹസ്രാബ്ദങ്ങൾക്കുശേഷം നടന്നതുമായ പാണ്ഡവവനവാസവും ദ്രൌപദീവസ്ത്രാക്ഷേപവും മററും ഹസ്താമലകംപോലെ ദൃഷ്ടിഗോചരമായിരുന്നിരിക്കണം. ഇതിൽനിന്നു് കാലഗതി നിയതവും അലംഘ്യവുമാണെന്നു് മനസ്സിലാക്കാമല്ലോ. അതുപോലെതന്നെ കുന്തീദേവി തൻെറ പ്രഥമപുത്രനായ കർണ്ണനെ ത്യജിച്ചതും, ദുര്യോധനൻ പാണ്ഡവന്മാരെ ചൂതുകളിയിൽ തോല്പിച്ചു് കാട്ടിലേയ്ക്കു് അയച്ചതും മററും കാലനിയന്ത്രിതമായ സംഭവപരമ്പരകളാണെന്നും അവയെ നിവാരണം ചെയ്യുന്നതിനോ, മാററുന്നതിനോ മനുഷ്യപ്രയത്നത്തിനു് അസാദ്ധ്യമാണെന്നും വേണം ധരിക്കുവാൻ. ഭാരതഭൂമിയുടെ അനന്തരചരിത്രവും ഈ സത്യത്തെത്തന്നെയാണു് ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നതു്.

''സംഭവം മറെറാരുവിധത്തിലായിരുന്നുവെങ്കിൽ'' എന്നു് നാം സാധാരണ പറയാറുണ്ടല്ലൊ. എന്നാൽ, ''എങ്കിൽ'' എന്ന പദം യാഥാർത്ഥ്യവുമായി ബന്ധപ്പെട്ടിട്ടുള്ളതല്ലെന്നു് വിരളമായേ നാം അപ്പോൾ ഓർക്കാറുള്ളു. ''ഒന്നാം പാനിപ്പററു് യുദ്ധം ഉണ്ടായിരുന്നില്ലെങ്കിൽ,'' ''ഇംഗ്ലീഷുകാർ ഇന്ത്യയെ കീഴടക്കിയിരുന്നില്ലെങ്കിൽ'' ''നെപ്പോളിയൻ ടിപ്പുസുൽത്താൻെറ സഹായത്തിനു് എത്തിയിരുന്നെങ്കിൽ'' ''ലോകമഹായുദ്ധങ്ങളിൽ സഖ്യശക്തികൾ വിജയികളായിരുന്നില്ലെങ്കിൽ'' എന്നെല്ലാം പറയുന്നതു വെറുതെയല്ലേ ? സത്യസ്ഥിതി അങ്ങനെയൊന്നുമല്ലല്ലൊ. മാനസികവികസനത്തിനു് ഇത്തരം ഊഹങ്ങളും ചിന്തകളും ഉപകരിക്കുന്നുവെങ്കിലും അവയുടെ പ്രയോജനം പരിമിതമാണു്. കാലശക്തി പ്രകൃതിയിൽ കാണുന്ന സ്ഥിതിഗതികളെ വേണ്ടവിധം നിയന്ത്രിച്ചുകൊണ്ടാണിരിക്കുന്നതു്. സംഗതികൾ വേറൊരു മാർഗ്ഗത്തിൽ കൂടി പോകുക അസംഭാവ്യമാണു്. ഈ കാരണത്താലാണു് ഈ പ്രപഞ്ചത്തിൽ കാണുന്ന എല്ലാം തന്നെ ഈശ്വരലീലമാത്രമാണെന്നു് തത്ത്വജ്ഞന്മാർ പറയുന്നതു്. ഓരോരുത്തനും അവനവനു യോജിച്ച – കാലദേശാവസ്ഥകൾക്കനുരൂപമായ – രൂപമെടുത്തു് സംസാരമാകുന്ന നാടകരംഗത്തിൽ പ്രത്യക്ഷമാകുന്നു; തൻെറ ഭാഗം അഭിനയിച്ചുകഴിഞ്ഞാൽ അന്തർദ്ധാനം ചെയ്യുന്നു. ഇതുതന്നെയാണു് നാം എപ്പോഴും കാണുന്നതു്.

യഥാർത്ഥത്തിൽ ഓരോരുത്തൻെറ ശക്തിയും ഈശ്വരൻേറതാണു് – ആ അനന്തശക്തിയുടെ അണുപ്രായമായ ഒരു ഭാഗമാണു്; ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടി അതിനുതക്ക ഭൌതികരൂപത്തിനുള്ളിൽ, താല്ക്കാലികമായി സ്ഥിതിചെയ്യുന്ന ഒന്നാണു് അതു്. ശക്തി നിർഗ്ഗുണമാകയാൽ നന്മ, തിന്മ, നന്മതിന്മകളുടെ സമ്മിശ്രം എന്നീ മൂന്നു പ്രകാരത്തിൽ അതു് പ്രത്യക്ഷപ്പെട്ടു എന്നു വരാം. ജനനോദ്ദേശം തീർന്നാൽ തൻെറ മൂലസ്ഥാനത്തേയ്ക്കുതന്നെ അതു് തിരിച്ചെത്തുകയും ചെയ്യുന്നു. കർമ്മഫലങ്ങൾ യഥാർത്ഥത്തിൽ ഈ ശക്തിയെ ബാധിക്കുകയില്ല; ബാഹ്യമായ അതിൻെറ ആവരണത്തെ മാത്രമേ അവ ബാധിക്കുന്നുള്ളു. ഭൂത,വർത്തമാന, ഭവിഷ്യത്് കാലങ്ങളിലെ സകല ചരാചരവസ്തുക്കളേയും നിയന്ത്രിക്കുന്നതു് ഈ അനന്തശക്തിയാകുന്നു. ഈശ്വരനെ ഈ കാരണത്താലാണു് കാലസ്വരൂപനായി സങ്കല്പിച്ചു് ആരാധിക്കുന്നതു്.

അവനവൻെറ യോഗ്യതകളെ (മററുള്ളവക്ക് ഗുണമോ, ദോഷമോ, രണ്ടുംതന്നെയുമോ ചെയ്‌വാനുള്ള കഴിവുകളെ) സ്വയം ഘോഷിക്കുന്ന അവസരങ്ങളിൽ ഈ അനന്തശക്തിയുടെ പ്രേരണയാൽ മാത്രമാണ് തനിക്കുള്ള കഴിവുകളെല്ലാം ഉണ്ടായിട്ടുള്ളതെന്ന് നാം ആലോചിച്ചാൽ സ്പദ്ധകൂടാതെ ലോകരംഗത്തിൽ അവരവരുടെ കടമകളെ പൂണ്ണമായി നിറവേററുവാൻ നമുക്ക് ഒരുപക്ഷെ സാധിച്ചെന്നുവരാം. ഈ വഴിക്കാണ് ധമ്മശാസ്ത്രങ്ങളും പുരാണേതിഹാസങ്ങളും നമ്മെ ക്ഷണിക്കുന്നതും. പക്ഷെ, നിസ്തുലയായ പ്രകൃതിയാകട്ടെ, തൻെറ അപാരമായ ശക്തികളെ വിനിയോഗിച്ച് ജീവികളിൽ കാമക്രോധാദി ദോഷങ്ങളെ നിലനിത്തി ഈശ്വരലീലകൾക്ക് തന്മയത്വവും, കൊഴുപ്പും ശക്തിയും ഉണ്ടാക്കുന്നു. കാലസ്വരൂപനായ ഈശ്വരൻ തദവസരത്തിൽ തൻെറ ലീലകളെക്കണ്ടാനന്ദിച്ചുംകൊണ്ട് ഇരവുപകലുകളാകുന്ന വണ്ണപ്പകിട്ടുകളോടും ഋതുക്കളാകുന്ന വിഭാഗങ്ങളോടും ചേന്ന സംവത്സരമെന്ന ചക്രത്തെ ഘടിപ്പിച്ച തേരിൽ കയറി അതിശീഘ്രം പുരാണേതിഹാസകാലങ്ങളേയും ചരിത്രകാലങ്ങളേയും പിന്നിട്ട് ചരിത്രങ്ങളെ സൃഷ്ടിച്ചുംകൊണ്ട് അനന്തതയിലേയ്ക്ക് പോയിക്കൊണ്ടേയിരിക്കുന്നു. ഈ യാത്രയെ കണ്ടാനന്ദിക്കുകയും അഭിനന്ദിക്കുകയും ആയിരിക്കും, ഒരുപക്ഷെ, ജീവന്മുക്തന്മാർ ചെയ്യുന്നതു്.

---

# ഒരു തീർത്ഥയാത്ര – 4

**വൈശ്രവണത്തു് രാമൻനമ്പൂതിരി**

24-ാംതീയതി രാവിലെ ബർസാന, ഗോവദ്ധനം മുതലായ സ്ഥലങ്ങൾ ദർശിക്കുവാനായി ഞങ്ങൾ പുറപ്പെട്ടു. പ്രേമഭക്തിയുടെ മൂത്തീഭാവമായ ശ്രീരാധികാദേവിയുടെ അവതാരസ്ഥലമായ ബർസാന മഥുരയിൽനിന്നു് സുമാർ 25 നാഴിക ദൂരത്താണ്. പകുതിവഴി പോയാൽ ഗോവദ്ധനമായി. 9 മണിയോടുകൂടി ഞങ്ങൾ ഗോവദ്ധനത്തിൽ എത്തി. ഗോവദ്ധനപവ്വതം ക്രമേണ ഭൂമിയിൽ താണുപോകുന്നുവെന്നാണ് പ്രമാണങ്ങൾ ഉദ്ഘോഷിക്കുന്നതു്. ഇന്നു് അതു് കുറച്ചുപൊക്കമുള്ള ഒരു സ്ഥലം മാത്രമാണെന്നേ നമുക്ക് തോന്നുകയുള്ളൂ. ഗോവദ്ധനത്തിലെ ഓരോ കല്ലും സാളഗ്രാമതുല്യമാണെന്നു് പ്രേമാവതാരമായ മഹാപ്രഭു ശ്രീ ചൈതന്യദേവൻ അരുളിച്ചെയ്യുന്നു. പ്രത്യക്ഷമായ ഭഗവത്സ്വരൂപമാണ് ഗോവദ്ധനമെന്നു് ഭക്തന്മാരെല്ലാം വിശ്വസിക്കുന്നു. അവിടെ മാനസീഗംഗാ, ഗോവദ്ധനോദ്ധാരകൻെറ പുണ്യക്ഷേത്രം മുതലായവ ചുററി നടന്നു് ദർശിച്ചു. ഗോവദ്ധനോദ്ധാരകൻെറ പ്രാചീന മന്ദിരം മാനസീഗംഗയിൽ മിക്കവാറും മഗ്നമായി സ്ഥിതി ചെയ്യുന്നു. പുണ്യവിഗ്രഹം കരയ്ക്ക് ഒരു ഭാഗത്തു് സ്ഥാപിച്ചിട്ടുണ്ട്. ഭക്തവൃന്ദങ്ങൾ അവിടെ ചെന്നു് ദർശനാദികൾ ചെയ്യുന്നു. അവിടെ നിന്നു് ദർശനാദികൾ കഴിച്ച് 10 മണിയോടുകൂടി ബർസാനയ്ക്ക് ബസ്സ് കയറി.

11 മണിയോടുകൂടി പ്രേമസ്വരൂപിണിയായ ശ്രീ രാധികാദേവിയുടെ അവതാരസ്ഥാനത്തു് എത്തിച്ചേന്നു. അതു് ഒരു കുന്നിൻെറ മുകളിലാണ്. പഴനി മലയിലേയ്ക്കുള്ളതുപോലെ അവിടേയ്ക്കും കല്പടകൾ കെട്ടിയിട്ടുണ്ട്! രാധേ ശ്യാം, രാധേ ശ്യാം, എന്നു് തിരുനാമഘോഷത്തോടുകൂടി ഞങ്ങളും മററു ഭക്തവൃന്ദങ്ങളോടുകൂടി ഒരുവിധം അതിൻെറ മുകളിൽ എത്തിച്ചേന്നു. ഭക്തിനിഭരമായ അന്തരീക്ഷത്തിൽ ദേവിയുടെ ശ്രീപാദപത്മങ്ങളെ വന്ദിച്ച് ഞങ്ങൾ കൃതാത്ഥരായി. അയ്യായിരം കൊല്ലങ്ങൾക്കുമുമ്പ് ഇവിടെ അവതാരമെടുത്ത ആ പ്രേമസ്വരൂപിണിയെപ്പററി സ്മരിക്കുമ്പോൾ ആരുടെ ശരീരമാണ് രോമാഞ്ചിതമായിത്തീരാത്തതു് ? ആരുടെ കണ്ണിൽനിന്നാണ് പ്രേമാശ്രുക്കൾ പ്രവഹിക്കാതിരിക്കുക ? പരമഭാഗവതന്മാരായ ഉദ്ധവാദികൾപോലും ആ പാവന

പാംസുക്കളിൽ ഉന്മത്തരെപ്പോലെ കിടന്നു് ഉരുണ്ടില്ലെ ? ബ്രഹ്മാവുപോലും ആ പാവനപാംസു ശിരസ്സിൽ വഹിക്കുവാനായി വൃന്ദാവനത്തിലെ ഏതെങ്കിലും ഒരു മൂലയിൽ ഒരു ചെറുപുല്ലായിട്ടെങ്കിലും ജന്മമെടുക്കുവാൻ കൊതിച്ചില്ലെ ? അഹോ ആ പ്രേമസ്വരൂപിണിയുടെ മഹിമ ദിവ്യാതിദിവ്യവും അനിർവ്വചനീയവുമത്രേ !

12 മണിയോടുകൂടി അവിടെനിന്നു് മഥുരയ്ക്കുതന്നെ മടങ്ങി. അന്നു് വൈകുന്നേരം കാളിന്ദീതീരത്തിരുന്നു് അതിന്റെ മഹാഭാഗ്യത്തെയും അതിന്റെ പരിശുദ്ധജലത്തിലും തീരപ്രദേശങ്ങളിലും തന്തിരുവടി ആടിയ പലപല ലീലകളേയും പററി ചിന്തിച്ചു ചിന്തിച്ചു് തന്മയീഭവിച്ചു് വളരെനേരം കഴിച്ചുകൂട്ടി.

25-ാംതീയതി രാവിലെ അവിടെനിന്നു് പുറപ്പെട്ടു് സുമാർ ഒരുമണിയോടുകൂടി ഭാരതത്തിന്റെ തലസ്ഥാനമായ ഡൽഹിയിൽ ചെന്നുചേർന്നു. 26-ാംതീയതി പൂർണ്ണവിശ്രമമെടുത്തു. 27-ാംതീയതി രാവിലെ പരിപാവനമായ ഹരിദ്വാരത്തിലേയ്ക്കു് പുറപ്പെട്ടു. സുമാർ $1\frac{1}{2}$ മണിയോടുകൂടി പതിതപാവനിയായ ഗംഗയുടെ ക്രീഡാരംഗമായ ഹരിദ്വാരത്തിൽ എത്തിച്ചേർന്നു. ഗംഗയുടെ അലൌകികവും അനുപമവുമായ പ്രഭാവം ഇത്രയും വ്യക്തമാക്കുന്ന സ്ഥലം വേറെ ഉണ്ടോ എന്നു് സംശയമാണു്.

ഉടൻ പതിതപാവനിയുടെ ശീതളതരമായ പുണ്യപ്രവാഹത്തിൽ സ്നാനം ചെയ്തു് ഭക്ഷണം കഴിച്ചു് കുറച്ചു് വിശ്രമിച്ചതിനുശേഷം അവിടേയുള്ള പ്രധാനസ്ഥലങ്ങൾ ദർശിച്ചു. സീതാരാമക്ഷേത്രം, ഹനുമത്ക്ഷേത്രം, സപ്തഷിധാര, ദക്ഷപ്രജാപതിയാൽ പ്രതിഷ്ഠിക്കപ്പെട്ട ശ്രീ പരമേശ്വരക്ഷേത്രം, ബ്രഹ്മകുണ്ഡം മുതലായവ ദർശിച്ചു് വാസസ്ഥലത്തേയ്ക്കുതന്നെ മടങ്ങി. അയ്യപ്പക്ഷേത്രത്തിലെ പ്രധാന പൂജാരിയായ സി. കൃഷ്ണൻ നമ്പൂതിരി താമസത്തിന്നു് അവിടെത്തന്നെ ഏർപ്പാടുകൾ എല്ലാം ചെയ്തുതന്നു.

പിറേറ ദിവസം രാവിലെ അയ്യപ്പക്ഷേത്രത്തിൽ ദർശനംകഴിച്ചു് ഹൃഷീകേശത്തേയ്ക്കു് പുറപ്പെട്ടു. ഹൃഷീകേശത്തേയ്ക്കു് അവിടെനിന്നു് 14 നാഴിക ദൂരമേ ഉള്ളു. വഴിക്കു് രണ്ടു ഭാഗത്തും മിക്കതും വനപ്രദേശങ്ങൾതന്നെ. ഹരിദ്വാരത്തിൽനിന്നു് ഹൃഷീകേശത്തേയ്ക്കു് തീവണ്ടിയും ബസ്സുകളുമുണ്ടു്. ഞങ്ങൾ ബസ്സിലാണു് പോയതു്. എട്ടര മണിയോടുകൂടി അവിടെ എത്തി. അനേകായിരം ഋഷീശ്വരന്മാർ ഏകാന്തമായ ഭഗവത്ചിന്തയിൽ ലയിച്ചു് വസിച്ചിരുന്ന പുണ്യസ്ഥലമാണു് ഹൃഷീകേശം. ഇന്നും സന്ന്യാസിമാരെ ഇത്രയധികം കാണുന്ന മററു വല്ല സ്ഥലവുമുണ്ടോ എന്ന കാര്യം സംശയമാണു്. ഹിമാലയത്തിന്റെ നിസർഗ്ഗസൌന്ദര്യവും ഗാംഭീര്യവും ഇവിടെനിന്നു് നമുക്കു് ലഭിക്കുവാൻ തുടങ്ങുന്നു. ആ പ്രകൃതിരമണീയമായ പാവനസ്ഥലം ആരേയാണു് ആനന്ദതുന്ദിലനാക്കാത്തതു് !

പരമസിദ്ധനായിരുന്ന സ്വാമി ശിവാനന്ദ സരസ്വതിയുടെ ആനന്ദകുടീർ എന്ന ആശ്രമത്തിലേയ്ക്കാണു് ആദ്യം പോയതു്. പ്രസിദ്ധീകരണവകുപ്പിന്റെ ഭാരം വഹിക്കുന്ന സ്വാമി ജ്ഞാനാനന്ദസരസ്വതിയുമായി പരിചയപ്പെട്ടു. അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ചു് ഗംഗയിൽ സ്നാനംചെയ്തു് ഉച്ചയ്ക്കു് ആശ്രമത്തിൽത്തന്നെ ഭക്ഷണം കഴിച്ചു. ഭക്ഷണാനന്തരം ഗംഗ കടന്നു് ഗീതാഭവനം, പരമാത്മനികേതനം മുതലായ പുണ്യസ്ഥലങ്ങൾ ചെന്നു് ദർശിച്ചു. ഏകാന്തസാധനയാഗ്രഹിച്ചു് വരുന്നവക്കു് എല്ലാ സൌകര്യങ്ങളും അവിടെ ചെയ്തുകൊടുക്കുന്നുണ്ടു്. ഗീതാഭവനത്തിൽ മുന്നൂറോളം ഗൃഹസ്ഥഭക്തന്മാക്കു് താമസിക്കുവാൻ സൌകര്യമുണ്ടു്. പരമാത്മനികേതനത്തിൽ സന്ന്യാസിമാക്കും സൌകര്യമുണ്ടു്. ശാന്തസുന്ദരമായ സ്ഥാനം. അവിടെ പ്രഭാഷണങ്ങളും കീത്തനങ്ങളും പലപ്പോഴും നടക്കുന്നുണ്ടു്! സാധകന്മാർ നൂറുകണക്കിൽ ഇതിൽ പങ്കുകൊള്ളുന്നു. ഇന്നത്തെ ഭൗതികവാദികൾ ശാന്തസുന്ദരമായ ഈ സ്ഥാനങ്ങളിൽവന്നു് കുറച്ചെങ്കിലും ഈ സത്സംഗങ്ങളിൽ പങ്കുകൊണ്ടിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു. എന്നാൽ അതിന്നുള്ള ഭാഗ്യം ദുർല്ലഭം ചില പുണ്യാത്മാക്കൾക്കേ സിദ്ധിക്കുകയുള്ളു. ഭാരതം, ഭാഗവതം, ഗീത മുതലായവയിലെ ദിവ്യവചനങ്ങളും ദിവ്യദൃശ്യങ്ങളും ഗീതാഭവനം, പരമാത്മനികേതനം ഇവയിൽ ഭിത്തികളിൽ മനോഹരമായി ചിത്രീകരിച്ചിട്ടുണ്ടു്. ഇതെല്ലാം ചുററി കണ്ടു് ലക്ഷ്മണജ്ജൂലയിൽ എത്തിച്ചേർന്നു. ഈ മാർഗ്ഗത്തിലൂടേ ഗമിക്കുമ്പോൾ ഹിമാലയത്തിലെ ദിവ്യസൌന്ദര്യത്തിന്റെ ഒരു ഏകദേശദർശനം സിദ്ധിക്കുന്നു.

ഗംഗയിൽ കാലുകൾ ഉറപ്പിച്ചു് കെട്ടുവാൻ വിഷമമുള്ളതിനാൽ തൂക്കുപാലങ്ങളാണു് സാ

ധാരണയായി പണിചെയ്തുവരുന്നതു്. ലക്ഷ്മണജ്ജൂലയിലെ പാലം സുപ്രസിദ്ധമാണു്. അതു് കടന്നു് നാലഞ്ചു നാഴിക നടന്നു് ആനന്ദകുടീരത്തിൽതന്നെ മടങ്ങിവന്നു. സ്വാമി ജ്ഞാനാനന്ദസരസ്വതി ഞങ്ങളെ കാത്തുകൊണ്ടു് അവിടെ ഇരുന്നിരുന്നു. ആശ്രമത്തിൽ ശ്രീ വിശ്വനാഥന്റെ ഒരു ക്ഷേത്രം പണിചെയ്തിട്ടുണ്ടു്. അടുത്തുതന്നെ ശിവാനന്ദസരസ്വതിയെ പ്രതിഷ്ഠിക്കുവാൻ ഒരു ക്ഷേത്രവും നിർമ്മിച്ചിട്ടുണ്ടു്. വളരെ കൊല്ലങ്ങളായി ഇവിടെ അഖണ്ഡനാമജപം നടക്കുന്നു. അതെല്ലാം ചെന്നു കണ്ടു് നാലു മണിയോടുകൂടി റെയിൽവേസ്റ്റേഷനിലേയ്ക്കു് പുറപ്പെട്ടു. സ്വാമിജിയും സ്റ്റേഷൻവരെ ഞങ്ങളുടെകൂടെ വന്നു. എട്ടു മണിയോടുകൂടി ഞങ്ങൾ ഹരിദ്വാരത്തിൽത്തന്നെ മടങ്ങി എത്തി.

അയ്യപ്പക്ഷേത്രത്തിലെ പൂജാദികൾ നടത്തുന്ന നമ്പൂതിരിമാരുടെ സ്നേഹാതിശയത്തെപ്പററി എന്തു പറയട്ടെ! ഞങ്ങളുടെ താമസത്തിനും ഭക്ഷണാദികൾക്കുമുള്ള എല്ലാ ഏർപ്പാടുകളും അവർ അവിടെ സ്വയം ചെയ്തിരുന്നു. പിറേറ ദിവസം അയ്യപ്പക്ഷേത്രത്തിൽവെച്ചു് ശ്രീമദ്ഭാഗവതത്തിലെ ഭീഷ്മസ്തുതി അവരുടെ ആഗ്രഹമനുസരിച്ചു് വായിച്ചു് വ്യാഖ്യാനിച്ചു. അതു് ടേപ്റിക്കാർഡു് എടുക്കുകയും ചെയ്തു. ഉച്ചതിരിഞ്ഞു് ബ്രഹ്മകുണ്ഡത്തിൽപോയി അവിടെ നിത്യവും നടക്കുന്ന ആരതിയിൽ പങ്കുകൊണ്ടു. അവിടെ ഗംഗാതീരത്തു് എത്ര നേരമിരുന്നാലും മതിയാവുകയില്ല. അച്ഛസ്സ്ഫടികനിർമ്മലമായ ജലം തന്തിരുവടിയുടെ മഹിമയെ ഉദ്ഘോഷിക്കുന്നുവോ എന്നു് തോന്നുംവണ്ണം ശബ്ദിച്ചുകൊണ്ടു് അതിവേഗത്തിൽ ഒഴുകുന്നു. മത്സ്യങ്ങൾ ഭക്തജനങ്ങൾ കൊടുക്കുന്ന ഭക്ഷണസാധനങ്ങൾ സാനന്ദം ഭക്ഷിച്ചുകൊണ്ടു് അതിൽ കിടന്നു പുളയ്ക്കുന്നു. ആരും അവയെ ദ്രോഹിക്കുകയോ പിടിക്കുകയോ ചെയ്യാറില്ല. മത്സ്യകൃഷിയെ പ്രശംസിക്കുന്ന ഇന്നത്തെ ഭൌതികവാദികളുടെ ദൃഷ്ടി അങ്ങോട്ടു് പ്രവേശിക്കാതിരിക്കട്ടെ. ഗംഗാതീരത്തു് ഇരിക്കുമ്പോൾ ഉണ്ടാവുന്ന ആനന്ദം അനുഭവൈകവേദ്യമത്രെ.

പിറേറദിവസം 30-ാം തീയതി ഡൽഹിയ്ക്കുതന്നെ മടങ്ങി. അവിടെ ഞങ്ങൾ പ്രഭാതം മുതൽ പ്രദോഷംവരെ കാറിൽ ചുററി കാണേണ്ടതായ മിക്ക സ്ഥലങ്ങളും ചെന്നു് കണ്ടു. ബിർള ക്ഷേത്രം, ഗാന്ധിജിയുടേയും പണ്ഡിററു് നെഹ്റുവിന്റെയും ശാസ്ത്രിയുടെയും സമാധിസ്ഥലങ്ങൾ, ഗാന്ധിമ്യൂസിയം, നെഹ്റു താമസിച്ചിരുന്ന സ്ഥലം, ചെങ്കോട്ട, മുതലായവയെല്ലാം ദർശിച്ചു. ഗാന്ധിമ്യൂസിയത്തിൽ അദ്ദേഹം ഉപയോഗിച്ചിരുന്ന ഓരോ സാധനവും പ്രദർശിപ്പിച്ചിട്ടുണ്ടു്. അവസാനദിവസം ഘാതകന്റെ കയ്യാൽ വെടി ഏററു് 'ഹാ രാം' എന്നു് പറഞ്ഞു് താഴെ വീണപ്പോൾ ബാപ്പുജി ധരിച്ചിരുന്ന ഖദർ പുതപ്പും അക്കൂട്ടത്തിൽ പ്രദർശിപ്പിച്ചിട്ടുണ്ടു്. അതെല്ലാം കാണുമ്പോൾ എന്തെല്ലാം ചിന്തകളാണു് നമ്മുടെ ഹൃദയത്തിൽ സ്ഥലംപിടിക്കുന്നതു് എന്നു് പറയുവാൻ വിഷമം. ഭാരതീയ സംസ്കാരത്തിന്റെ അത്യുന്നതമായ ഒരു ഭാവം നമുക്കു് അവിടെ അനുഭവിക്കുവാൻ കഴിയുന്നു. ഭാരതത്തിലെ മഹാത്മാക്കൾ അന്തകപാശത്തെ ഉഴിഞ്ഞാലായും ഘാതകനെപ്പോലും സർവ്വേശ്വരനായും ദർശിക്കുന്നു. അതിന്റെ ഒരു സുന്ദരചിത്രമാണു് നമുക്കു് ഇവിടെ കിട്ടുന്നതു്. മഹാത്മജിയുടെയും മററും സമാധിസ്ഥലങ്ങളിൽ പലപല സ്മാരകങ്ങളും പൊന്തിവരുന്നുണ്ടു്! പക്ഷേ കല്ലുകൊണ്ടും സിമന്റുകൊണ്ടുമുള്ള ആ സ്ഥാപനങ്ങൾ അവർക്കു് എന്തിന്നു്? അവരുടെ പുണ്യജീവിതംതന്നെ ലോകമുള്ള കാലംവരെ സത്യാന്വേഷകരുടെ മാർഗ്ഗത്തിൽ ഒരു മഹാദീപസ്തംഭമായി പ്രകാശിക്കും. ഇന്നത്തെ ഭൌതികലോകം ആദ്ധ്യാത്മികതയുടെ മൂർത്തീഭാവമായ ആ പുണ്യാത്മാക്കളുടെ പാദങ്ങളിൽ ഇന്നല്ലെങ്കിൽ നാളെ തലകുനിക്കുകതന്നെ ചെയ്യും.

ഏതൊരു മനുഷ്യനും ഈ അത്യുത്കൃഷ്ടമായ സംസ്കാരം സമ്പാദിക്കുവാൻ കഴിയുമെന്നുള്ള ഈ മഹാപാഠമല്ലേ അദ്ദേഹത്തിന്റെ പുണ്യജീവിതം നമുക്കു് സുവ്യക്തമാക്കിത്തരുന്നതു്? മരുമരീചികയുടെ പിന്നാലെ ഓടുന്ന ഹേ ഭൌതികലോകമേ, ഈ മഹാസന്ദേശത്തെ ചെവിക്കൊള്ളു. ശാന്തിയും സമാധാനവും വേണമെങ്കിൽ അതിനുള്ള മാർഗ്ഗം കിടക്കുന്നതു് ഭൌതികവാദത്തിന്റെ അനന്തരഫലമായ പരസ്പരസ്പർദ്ധയുടെയോ രക്തചൊരിച്ചിലുകളുടെയോ മധ്യത്തിലൂടേയല്ല, പരസ്പരസ്നേഹപൂർവ്വമുള്ള ഈ ഗാന്ധാലിംഗനത്തിലൂടേയും ആദ്ധ്യാത്മികസംസ്കാരത്തിലൂടേയുമാണെന്നു് ഇനിയെങ്കിലും ഗ്രഹിക്കുക. ആ ബോധമുദിക്കുവാൻ കരുണാനിധിയായ സർവ്വേശ്വരൻ എല്ലാവരിലും കൃപാകടാക്ഷം വർഷിക്കട്ടെ.

# പ്രാർത്ഥന

**കൊച്ചനുജൻ**

ആശാപാശശതങ്ങളെന്തിതുവിധം
കൂടിപ്പിണഞ്ഞെണ്ണിയാൽ
തീരാതുള്ളപടിക്ക വന്നടിയുവാനെ—
ന്നിൽ കൃപാവാരിധേ,
ഓരോന്നായതടിക്കടിക്ക മുറുകി
പ്പാരം വലഞ്ഞേനഹം,
തൃക്കൺപാർത്തു തുണയ്ക്കയെന്നെ നിയതം
ശ്രീരാമകൃഷ്ണ പ്രഭോ ! 1

അശ്വത്ഥോപമമെത്രതന്നെ മുഴവൻ
പററെ മുറിച്ചീടിലും
ഞാനെന്നുള്ളൊരു ഭാവമുള്ളതിനിയും
കൂമ്പിട്ടു നില്പാണു മേ
കാണെക്കാണെ വളൻ മുററുമതിനി—
ങ്ങുന്മൂലനം നല്കവാൻ
തൃക്കൺപാർത്തു തുണയ്ക്കയെന്നെ നിയതം
ശ്രീരാമകൃഷ്ണ പ്രഭോ ! 2

ത്വന്നാമാക്ഷരമന്ത്രമെന്നുമുരുവിട്ട—
ത്തീവ്രവൈരാഗ്യമോ–
ടേകാന്തത്തിലിരുന്നു സച്ചസുഖസത്—
കേദാരമാം ത്വല്പദം
ഓർമ്മിപ്പിച്ചിവനേകകൊററ വരമീ
ലോകം വിട്ടും മുമ്പുതാൻ
തൃക്കൺപാർത്തു തുണയ്ക്കയെന്നെ നിയതം
ശ്രീരാമകൃഷ്ണ പ്രഭോ ! 3

---

# കഥയുള്ള കഥകൾ

**ഏ. കരുണാകരമേനോൻ**

**227 ഈശ്വരപ്രേമമുണ്ടായാൽ എല്ലാമായി.**

രാമപ്രസാദിൻെറ ഭക്ത്യാവേശം തുളുമ്പുന്ന ഒരു മനോഹരഗാനം പാടിക്കൊണ്ടു് ശ്രീരാമകൃഷ്ണൻ സമാധിയിൽ ലയിച്ചു. അല്പം ബോധമുണ്ടായപ്പോരം ഒരു പുഞ്ചിരിയോടെ അദ്ദേഹം പറഞ്ഞു: ''ഈശ്വരസാക്ഷാത്കാരത്തിനുള്ള വഴി പ്രേമപ്രകഷ്വം ഭക്തിയുമാണു് – അതായതു്, ഈശ്വരനോടുള്ള നിഃസ്വാത്ഥപ്രേമം. ബ്രഹ്മത്തെത്തന്നെയാണു് രാമപ്രസാദ് 'അമ്മേ' എന്നു സംബോധനചെയ്യുന്നതു്. മനസ്സിനോടു് ഈശ്വരൻെറ സ്വഭാവം ഊഹിച്ചറിയുവാൻ പറയുകയാണു് രാമപ്രസാദ്. വേദങ്ങളിൽ ബ്രഹ്മമെന്നു പറഞ്ഞിട്ടുള്ളതിനെത്തന്നെയാണു് അമ്മയെന്നു താൻ സംബോധനചെയ്യുന്നതെന്നറിയാൻ അദ്ദേഹം മനസ്സിനോടു് പറയുന്നു. നിർഗ്ഗുണമായിട്ടുള്ളതുതന്നെയാണു് സഗുണമായിട്ടുള്ളതും. ബ്രഹ്മംതന്നെയാണു് ശക്തിയും. ഒന്നും ചെയ്യാതിരിക്കുന്നതായി ഭാവനചെയ്യുമ്പോരം അതിനെ ബ്രഹ്മമെന്നു പറയുന്നു. സൃഷ്ടിസ്ഥിതിസംഹാരകത്താവായി ഭാവനചെയ്യുമ്പോരം അതിനെ ആദിശക്തി, കാളി, എന്നു പറയുന്നു. ബ്രഹ്മവും ശക്തിയും ഒന്നുതന്നെയാണു്, അഗ്നിയും അതിൻെറ ജ്വാലയുംപോലെ. അഗ്നിയെന്നു പറയുമ്പോരം അറിയാതെതന്നെ ജ്വലിക്കാനുള്ള അതിൻെറ ശക്തിയെയാണു് നാമുദ്ദേശിക്കുന്നതു്. അതുപോലെ ജ്വലനശക്തിയെന്നു പറയുമ്പോരം അഗ്നിയെത്തന്നെയാണു് നാമുദ്ദേശിക്കുന്നതു്. പ്രേമത്തിൽക്കൂടി മാത്രം ഒരാരംക്കു് ഈശ്വരനെ സാക്ഷാത്കരിക്കാൻ കഴിയും. ആനന്ദാവേശം, ഭക്തി, പ്രേമം, വിശ്വാസം ഇവയുണ്ടായാൽ മതി. ഒരു ഗാനം പാടിക്കൊണ്ടു ഭഗവാൻ തുടന്നു: ''ഈശ്വരനെ അതിയായി പ്രേമിച്ചുകൊണ്ടു് അദ്ദേഹത്തിൽ ലയിക്കുകയാണു് വേണ്ടതു്. 'അമൃതസരസ്സു്'' അമരത്വത്തിൻെറ സരസ്സാണു്. അതിൽ മുങ്ങുന്ന ആരം മരിക്കുകയില്ല, നേരെമറിച്ചു് അമരനാവുകയാണു് ചെയ്യുന്നതു്. പലരും വിചാരിക്കുന്നു, ഈശ്വരനെക്കുറിച്ചു് അധികം ചിന്തിച്ചാൽ

ചിത്തഭ്രമം നേരിട്ടമെന്നു്. പക്ഷെ അതു ശരിയല്ല. ഈശ്വരൻ അമൃതസരസ്സാണു്, അമരത്വത്തിൻെറ കടലാണു്. അതിൽ മുങ്ങുന്നതുകൊണ്ടു ഒരാാം മരിക്കുന്നില്ല, നേരെമറിച്ചു് മരണത്തെ അതിജീവിക്കുകയാണു് ചെയ്യുന്നതു്. ഈശ്വരപ്രേമമുണ്ടായാൽ പിന്നെ മററൊന്നിനെപ്പററിയും ക്ലേശിക്കേണ്ട. കാററില്ലാത്ത സമയത്തേ വിശറിയുടെ ആവശ്യമുള്ളൂ. കാററു വീശിത്തുടങ്ങിയാൽ പിന്നെ വീശറിയെല്ലാം മാററിവെയ്ക്കാം. ഈശ്വരപ്രേമം വർദ്ധിക്കുംതോറും പ്രവൃത്തികളിലുള്ള ഉത്സാഹവും കുറയും.

### 228 ആക്കും ലോകത്തെ സഹായിക്കാൻ സാദ്ധ്യമല്ല.

ഈശ്വരചന്ദ്രവിദ്യാസാഗരൻെറ പരോപകാരപ്രവൎത്തനങ്ങളെക്കുറിച്ചു സംസാരിക്കുകയായിരുന്നു ഗുരുദേവൻ. അദ്ദേഹം പറഞ്ഞു: ''ഈ പ്രവൃത്തികളൊക്കെ നല്ലതാണു്. 'ഞാനാണു് ഇതെല്ലാം ചെയ്യുന്ന'തെന്നുള്ള അഹങ്കാരമില്ലാതെ നിഃസ്വാൎത്ഥമായി ഇതെല്ലാം ചെയ്യാൻ കഴിഞ്ഞാൽ വളരെ നല്ലതുതന്നെ. അത്തരം പ്രവൎത്തനങ്ങാംകൊണ്ടൊരാാംക്കു് ഈശ്വരനിൽപ്രേമവും ഭക്തിയും ജനിക്കുന്നു, ഒടുവിൽ അയാാം ഈശ്വരനെ സാക്ഷാത്ക്കരിക്കുകയും ചെയ്യുന്നു. ഈവക പ്രവൎത്തനങ്ങാംകൊണ്ടു വാസ്തവത്തിൽ അവനവനുതന്നെയാണു് ഗുണം. അതിൽ മമതയില്ലാതെ ചെയ്യാൻ കഴിഞ്ഞാൽ മനസ്സു് പരിശുദ്ധമാകുകയും മനസ്സിൽ ഈശ്വരപ്രേമം ജനിക്കുകയും ചെയ്യും. ഈശ്വരപ്രേമം വർദ്ധിക്കുന്തോറും പ്രവൃത്തിയിൽ താല്പൎയ്യം കുറയും. ആക്കും വാസ്തവത്തിൽ ലോകത്തെ സഹായിക്കാൻ സാദ്ധ്യമല്ല. ഈശ്വരനുമാത്രമേ അതിനുള്ള കഴിവുള്ളൂ — മാതാപിതാക്കളുടെ ഹൃദയങ്ങളിൽ തങ്ങളുടെ കുട്ടികളെക്കുറിച്ചുള്ള സ്നേഹം പ്രതിഷ്ഠിച്ച ഈശ്വരനു, മഹത്തുക്കളിൽ ദീനാനുകമ്പയും ഭക്തഹൃദയങ്ങളിൽ ഈശ്വരപ്രേമവും ജനിപ്പിച്ചിട്ടുള്ള ഈശ്വരനു്. മററുള്ളവൎക്കുവേണ്ടി നിഃസ്വാൎത്ഥമായി സേവനം ചെയ്യുന്നവൻ വാസ്തവത്തിൽ അവനവനുതന്നെയാണു് നന്മചെയ്യുന്നതു്. നിങ്ങളുടെ ഹൃദയത്തിൽ സ്വൎണ്ണം മറഞ്ഞു കിടക്കുന്നുണ്ടു്. പക്ഷെ അതിനെക്കുറിച്ചു് നിങ്ങാം ബോധവാനല്ല. അതിനെക്കുറിച്ചു് നിങ്ങാം ബോധവാനായാൽ ഈവക പ്രവൃത്തികളെല്ലാം താനേ കുറഞ്ഞുപോകും. ഒരു സ്ത്രീ പ്രസവിച്ചു കഴിഞ്ഞാൽ പിന്നെ അവളുടെ ശ്രദ്ധമുഴുവനും ആ കുട്ടിയിലാണു്. അവാം ചെയ്യുന്നതെന്തും ആ കുട്ടിക്കുവേണ്ടി മാത്രമായിരിക്കും. നിഃസ്വാൎത്ഥപ്രവൎത്തനംവഴി ഹൃദയത്തിൽ ഈശ്വരപ്രേമം വളരുന്നു. പിന്നീടു് അദ്ദേഹത്തിൻെറ അനുഗ്രഹംകൊണ്ടു് ക്രമത്തിൽ ഈശ്വരസാക്ഷാത്ക്കാരവും കൈവരുന്നു. ഈശ്വരനെ കാണാം. ഞാൻ നിങ്ങളോടു സംസാരിക്കുന്നതുപോലെ അദ്ദേഹത്തോടു സംസാരിക്കുകയും ചെയ്യാം.''

### 229 പ്രഥമവും പ്രധാനവുമായിട്ടുള്ളതു് ഭക്തി

ഈശ്വരസാക്ഷാത്ക്കാരത്തിനെന്താണു് വഴിയെന്നു് ഭക്തൻ ചോദിച്ചപ്പോാം ശ്രീരാമകൃഷ്ണദേവൻ ഇങ്ങനെ ഉത്തരം പറഞ്ഞു: ''പ്രഥമവും പ്രധാനവുമായിട്ടുള്ളതു് ഭക്തിയാണു്. സത്യത്തിൽ ഈശ്വരൻ എല്ലാ ജീവികളിലുമുണ്ടു്. അങ്ങനെയാണെങ്കിൽ ആരാണു് ഭക്തൻ? ആരുടെ മനസ്സാണോ ഈശ്വരനിൽ വൎത്തിക്കുന്നതു് അദ്ദേഹം. അഹങ്കാരവും മിഥ്യാഭിമാനവുമുള്ള കാലത്തോളം ഇതു സാദ്ധ്യമല്ല. ഈശ്വരാനുഗ്രഹമാകുന്ന ജലം 'അഹങ്കാരമാകുന്ന കുന്നിൻമുകളിൽ കെട്ടിനില്ക്കുകയില്ല. അതു നാലുഭാഗത്തേയ്ക്കും ഒഴുകിപ്പോകും. താൻ വെറും ഒരു യന്ത്രമാണെന്ന ഭാവന വേണം. ഈശ്വരനെ എല്ലാമാൎഗ്ഗങ്ങളിൽകൂടിയും സാക്ഷാത്കരിക്കാം. എല്ലാ മതങ്ങളും സത്യമാണു്. പ്രധാനമായിട്ടുള്ളതു് മുകാംതട്ടിലെത്തുകയാണു്. കല്ലുകൊണ്ടുണ്ടാക്കിയ ഏണിപ്പടികളിൽകൂടി മുകളിലെത്താം, അല്ലെങ്കിൽ മരംകൊണ്ടുണ്ടാക്കിയ ഏണിപ്പടികളിൽകൂടിയോ മുളകൊണ്ടുണ്ടാക്കിയ ഏണിയിൽകൂടിയോ, അല്ലെങ്കിൽ വെറും കയറിൽകൂടിയോ അവിടെ എത്താം. ഒരു മുളയിൽകൂടിയും വേണമെങ്കിൽ പിടിച്ചുകയറാം.

മററു മതങ്ങളിൽ പല തെററുകളും അന്ധവിശ്വാസങ്ങളുമുണ്ടെന്നു് ഒരു പക്ഷെ നിങ്ങാം പറയുമായിരിക്കും. ഉണ്ടെന്നിരിക്കട്ടെ. ഏതു മതത്തിലാണു് തെററുകളില്ലാത്തതു്? ഓരോരുത്തരും കരുതുന്നതു് അവനവൻെറ വാച്ചു് മാത്രമാണു് ശരിക്കും സമയം കുറിക്കുന്നതെന്നാണു്. ഈശ്വരനെ പ്രാപിക്കാനുള്ള വാഞ്ഛയുണ്ടായാൽ മതി. ഈശ്വരനാണു് ഉള്ളിലിരുന്നുകൊണ്ടു് നമ്മെ നയിക്കുന്നതു് എന്നറിഞ്ഞുകൂടെ? നമ്മുടെ ഹൃദയവാഞ്ഛയും ആത്മാഭിലാഷവും അദ്ദേഹമറിയുന്നു. ഒരാാംക്കു് അനേകം മക്കളുണ്ടെന്നു കരുതുക. മുതിൎന്ന മക്കാം വ്യക്തമായി

അദ്ദേഹത്തെ 'അച്ഛാ' എന്നു വിളിക്കുന്നു. പക്ഷെ ശിശുക്കൾക്കു് കവിഞ്ഞതു 'ച്ച' എന്നു പറയാനേ കഴിയൂ. തന്നെ ഇങ്ങനെ അവ്യക്തമായി സംബോധന ചെയ്യുന്ന മക്കളോടു് ആ പിതാവിനു കോപമുണ്ടാകുമോ? അദ്ദേഹത്തിനു നല്ല പോലെ അറിയാം,അവ്യക്തമായിട്ടാണെങ്കിലും അവരും തന്നെത്തന്നെയാണു് സംബോധനചെയ്യുന്നതെന്നു്. വ്യക്തമായി ഉച്ചരിക്കാൻ അവക്കു് കഴിവില്ലെന്നു മാത്രം. പിതാവിൻെറ ദൃഷ്ടിയിൽ എല്ലാ മക്കളും ഒരുപോലെയാണു്. അതു പോലെ പല പേരുകൊണ്ടാണെങ്കിലും ഭക്തന്മാരെല്ലാവരും സംബോധനചെയ്യുന്നതു് ഒരേ ഒരു ഈശ്വരനെത്തന്നെയാണു്. ഈശ്വരൻ ഒന്നേയുള്ളു, പക്ഷെ നാമങ്ങൾ പലതാണു്.''

**230. ആദ്യം ഉണർന്നു് പ്രയത്നിക്കുകതന്നെ വേണം**

ജീവിതകാലം മുഴുവനും ആദ്ധ്യാത്മികസാധന ചെയ്യണമോ എന്ന സംശയത്തിനുത്തരമായി ഭഗവാൻ പറഞ്ഞു; 'വേണമെന്നില്ല, പക്ഷെ തുടക്കത്തിൽ ഉണർന്നു പരിശ്രമിക്കുകതന്നെ വേണം. എന്നാൽ പിന്നെ അധികം ബുദ്ധിമുട്ടേണ്ടതായിവരില്ല. കാററും ഓളവും തരണം ചെയ്യുന്നതുവരെ,അല്ലെങ്കിൽ അപകടം പിടിച്ച ഒരു വളവുകടന്നു പോകുന്നതുവരെ, തോണിയുടെ അമരക്കാരൻ എഴുന്നേററുനിന്നു ബലമായി ചുക്കാൻ പിടിക്കുന്നു. പക്ഷെ അതു കടന്നു കഴിഞ്ഞാൽ അയാൾ അല്പമൊന്നു വിശ്രമിക്കുന്നു. വളവുകടക്കുകയും അനുകൂലമായ ഒരു കാററു് വീശുകയും ചെയ്യുന്നതോടെ അയാൾ സ്വസ്ഥനാകുന്നു. പിന്നെ ചുക്കാൻ പേരിന്നു് ഒന്നു സ്പർശിക്കുക മാത്രമേ അയാൾ ചെയ്യുന്നുള്ളു. പിന്നെ കാററുപായ് ഒന്നു വിടർത്താനും ഒന്നു പുക വലിക്കാനുമുള്ള ശ്രമമായി. അതുപോലെ'കാമിനീകാഞ്ചന'മാകുന്ന കാററും കോളും തരണം ചെയ്തുകഴിഞ്ഞാൽ പിന്നെ സാധകനു ശാന്തിയും സമാധാനവുമായി.

ചിലർ യോഗികളുടെ ലക്ഷണങ്ങളോടുകൂടി ജനിക്കുന്നു. പക്ഷെ അവരും വളരെ ശ്രദ്ധിക്കണം. 'കാമിനീകാഞ്ചനം' മാത്രമാണു് തടസ്സമായി നില്ക്കുന്നതു്. അതു് അവരെ യോഗമാർഗ്ഗത്തിൽനിന്നും വ്യതിചലിപ്പിച്ചു് ലൌകികതയിൽ കുടുക്കുന്നു. അവർ എന്തെങ്കിലും സുഖാനുഭവം കാംക്ഷിച്ചെന്നുവരാം. ആ ആഗ്രഹനിവൃത്തിക്കുശേഷം അവർ മനസ്സു് ഈശ്വരനിലേയ്ക്കു തിരിച്ചു യോഗാഭ്യാസം തുടരുന്നു. ഞങ്ങളുടെ നാട്ടിൽ മത്സ്യത്തെ കെണിവെച്ചു പിടിക്കുന്ന ഒരു സൂത്രമുണ്ടു്. ഒരു മുളവാരിയുടെ ഒരററം നിലത്തു കുഴിച്ചിടുന്നു. മറെറ അററം വളച്ചിരിക്കും. ആ അററത്തുനിന്നു് ഒരു ചരടു വെള്ളത്തിലേയ്ക്കു തൂങ്ങിക്കിടക്കും; ചരടിൻെറ അററത്തു് ഒരു ചൂണ്ടയും അതിന്മേൽ ഇരയും ബന്ധിച്ചിരിക്കും. മത്സ്യം വന്നു് ആ ഇര വിഴുങ്ങേണ്ട താമസം, മുളവാരി പെട്ടെന്നു നിവർന്നുനില്ക്കുകയായി. ത്രാസിൻെറ ഒരു തട്ടിൽ എന്തെങ്കിലും ഭാരം വെച്ചാൽ താഴത്തെ സൂചി മുകളിലത്തെ സൂചിയിൽനിന്നകലും. മുകളിലത്തെ സൂചിയാണു് ഈശ്വരൻ, താഴത്തേതു് മനസ്സും, രണ്ടും ചേരുന്നതാണു് യോഗം. അതുപോലെ, മനസ്സു് ചലിക്കാതിരിക്കുമ്പോഴേ യോഗമുണ്ടാവുകയുള്ളു. ലൌകികതയുടെ കാററാണു് എപ്പോഴും മനസ്സിനെ ചലിപ്പിക്കുന്നതു്. 'കാമിനീകാഞ്ചനം' മാത്രമാണു് യോഗത്തിനു തടസ്സം.

**231. മനസ്സാണു് എല്ലാം**

സർവ്വസംഗപരിത്യാഗമില്ലാതെ ഈശ്വരസാക്ഷാത്ക്കാരം സാദ്ധ്യമാണോ എന്ന ഒരു ഭക്തൻെറ ചോദ്യത്തിനു് ഭഗവാൻ ചിരിച്ചുകൊണ്ടുത്തരം പറഞ്ഞു: ''തീർച്ചയായും സാധിക്കും. എന്തിനു നിങ്ങൾ സർവ്വവും പരിത്യജിക്കണം? പകുതി ഉറച്ചതും പകുതി വെള്ളവുമായ ശർക്കരയെപ്പോലെ, ഒരു മദ്ധ്യമാർഗ്ഗം സ്വീകരിച്ചുകൊണ്ടു്, ഇപ്പോഴത്തെപ്പോലെതന്നെ നിങ്ങൾ ജീവിക്കുന്നതിൽ തരക്കേടൊന്നുമില്ല. നിങ്ങൾക്കു ചീട്ടുകളി അറിയാമോ? പരമാവധി പോയിൻറു് നേടി ഞാൻ കളിയിൽനിന്നു പുറത്തായിരിക്കുകയാണു്. എനിക്കിനി അതിൽ രസിക്കാൻ സാദ്ധ്യമല്ല. പക്ഷെ നിങ്ങൾ സമർത്ഥരാണു്. ചിലർ പത്തു്, ചിലർ ആറു്, ചിലർ അഞ്ചു്, ഇങ്ങനെയുള്ള പോയിൻറുകളേ നേടിയിട്ടുള്ളു. ശരിക്കുള്ള എണ്ണമാണു് നിങ്ങൾ നേടിയിട്ടുള്ളതു്. അതുകൊണ്ടു് എന്നെപ്പോലെ നിങ്ങൾ കളിയിൽനിന്നു പുറത്തായിട്ടില്ല. നിങ്ങൾക്കിനിയും കളി തുടർന്നുകൊണ്ടുപോകാം. വളരെ നല്ലതുതന്നെ!

ലോകത്തിലിരിക്കുന്നതിൽ തെറെറാന്നുമില്ല. പക്ഷെ നിങ്ങളുടെ മനസ്സു് ഈശ്വരനിലേയ്ക്കു തിരിക്കണം. അല്ലെങ്കിൽ നിങ്ങൾ വിജയിക്കുകയില്ല. ചെയ്യുവാനുള്ളതെല്ലാം ഒരു കൈ

കൊണ്ടു ചെയ്യുക, മററെ കൈകൊണ്ടു് ഈശ്വര പാദങ്ങളെ മുറുകെപ്പിടിക്കുക. പ്രവൃത്തി കഴിയുമ്പോരം രണ്ടു കൈകരംകൊണ്ടും ഈശ്വരപാദങ്ങരം പിടിച്ചുകൊള്ളുക.

എല്ലാം മനസ്സിനെ ആശ്രയിച്ചാണിരിക്കുന്നതു്. ബന്ധവും ബന്ധമോചനവും മനസ്സിനാണു്. മനസ്സിനു് നിങ്ങരം എന്തുനിറം കൊടുക്കുന്നുവോ അതായിരിക്കും അതിന്റെ നിറം. അലക്കിക്കൊണ്ടുവന്ന വെള്ളവസ്ത്രംപോലെയാണു് അതു്. ചുവന്ന ചായത്തിൽ മുക്കിയാൽ അതിനു ചുവപ്പുനിറമാവും. നീലച്ചായത്തിൽ മുക്കിയാൽ നീലനിറമാവും. ഏതു ചായത്തിൽ മുക്കുന്നുവോ ആ ചായത്തിന്റെ നിറമായിരിക്കും അതിനു്. കുറച്ചു് ഇംഗ്ലീഷു പഠിക്കുമ്പോഴേയ്ക്കും ഇംഗ്ലീഷുവാക്കുകരം തട്ടിമൂളിക്കുന്നതും സായ്പിന്റെ വേഷംകെട്ടുന്നതും കണ്ടിട്ടില്ലേ? സംസ്കൃതം പഠിച്ച ഒരു പണ്ഡിതനാണെങ്കിൽ സംസ്കൃതശ്ലോകങ്ങരം അടിച്ചുമാറും. അതുപോലെ, നിങ്ങളുടെ കൂട്ടുകാർ ചീത്ത ആളുകളാണെങ്കിൽ അവരെപ്പോലെതന്നെ ആയിരിക്കും നിങ്ങരം സംസാരിക്കുകയും ചിന്തിക്കുകയും ചെയ്യുക. അല്ല, അവർ നല്ല ആളുകളാണെങ്കിൽ ഈശ്വരനെക്കുറിച്ചു മാത്രമായിരിക്കും നിങ്ങരം സംസാരിക്കുകയും ചിന്തിക്കുകയും ചെയ്യുക. മനസ്സാണു് എല്ലാം. ഉറച്ച വിശ്വാസത്തോടെ 'ഞാൻ ബദ്ധനല്ല, സ്വതന്ത്രനാണു്,' എന്നു പറഞ്ഞാൽ ഒരാരം ശരിക്കും സ്വതന്ത്രനാകുന്നു. 'ഞാൻ ബദ്ധനാണു്' 'ഞാൻ പാപിയാണു്,' എന്നൊക്കെ എപ്പോഴും പറഞ്ഞുകൊണ്ടിരിക്കുന്നവൻ അങ്ങനെതന്നെ ആയിത്തീരുന്നു. 'എന്തു്? ഞാൻ ഈശ്വരനാമം ജപിച്ചവനല്ലെ, എന്നെ എങ്ങനെ പാപം ബാധിക്കാനാണു്?' എന്നു പറയത്തക്ക ഉറച്ച വിശ്വാസം വേണം. പാപത്തെയും നരകത്തെയുംകുറിച്ചു് എന്തിനാണു് പറഞ്ഞുകൊണ്ടിരിക്കുന്നതു്? ഈശ്വരനാമം ജപിച്ചാൽ ദേഹവും മനസ്സും പരിശുദ്ധമാകും.''

---

# പുസ്തകാഭിപ്രായം

## 1. പഞ്ചദശി (സവ്യാഖ്യാനം) ഒന്നാംഭാഗം

പേജ്. 282 വില 6 ക.

## 2. അദ്വൈതാനുഭൂതി (സവ്യാഖ്യാനം)

പേജ്. 44 വില 1 ക.

വ്യാഖ്യാതാ: സ്വാമി ജ്ഞാനാനന്ദസരസ്വതി
ജ്ഞാനാനന്ദാശ്രമം, പല്ലൂർ, ചെറുതുരുത്തി.

ജ്ഞാനാനന്ദാശ്രമത്തിൽനിന്നു് ഇതിനകം വളരെയധികം ആദ്ധ്യാത്മികഗ്രന്ഥങ്ങരം പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടു്; രാമായണം, ഭാഗവതം, മഹാഭാരതം മുതലായ ഗ്രന്ഥങ്ങരം ലളിതമായ മലയാളത്തിൽ വിവർത്തനം ചെയ്തിട്ടുള്ളതിനു പുറമേ ഒട്ടനേകം സ്വതന്ത്രഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളും ശ്രീ ജ്ഞാനാനന്ദസരസ്വതി കൈരളിക്കു് കാഴ്ചവെച്ചിട്ടുണ്ടു്. വേദാന്തത്തിൽ സുപ്രസിദ്ധങ്ങളായ രണ്ടു പ്രധാനഗ്രന്ഥങ്ങരം കേരളീയർക്കു സുഗമങ്ങളാക്കുകയാണു് സ്വാമിജി ഈ പുതിയ പ്രസിദ്ധീകരണങ്ങരംമൂലം ചെയ്യുന്നതു്.

ശ്രീ വിദ്യാരണ്യസ്വാമികളുടെ പഞ്ചദശിപോലെ വേദാന്തവിദ്യാർത്ഥികരംക്കു് ഇത്രയും ഉപകാരപ്രദങ്ങളായ ഗ്രന്ഥങ്ങരം വിരളമായേ ഉള്ളു. വേദാന്തവിഷയകമായുണ്ടാകാവുന്ന എല്ലാ സംശയങ്ങളേയും പരിഹരിക്കത്തക്കവണ്ണമാണു് ഇതിലെ വിഷയപ്രതിപാദനം. 'തത്ത്വമസി' മഹാവാക്യത്തിന്റെ വിശദമായ വിവരണം 15 പ്രകരണങ്ങളിലായി നിർവ്വഹിച്ചിരിക്കുന്നു. 'തത്' പദാർത്ഥനിരൂപണപരങ്ങളായ അഞ്ചു വിവേകപ്രകരണങ്ങളും 'ത്വം' പദാർത്ഥനിരൂപണപരങ്ങളായ അഞ്ചു ദീപപ്രകരണങ്ങളും 'അസി' പദാർത്ഥനിരൂപണപരങ്ങളായ അഞ്ചു ആനന്ദപ്രകരണങ്ങളും പഠിച്ചുകഴിയുമ്പോഴേയ്ക്കും ജീവബ്രഹ്മൈക്യവിജ്ഞാനത്തെപ്പററി മുമുക്ഷുവായ ജിജ്ഞാസുവിന്നുണ്ടാകുന്ന എല്ലാ സംശയങ്ങളും തീരുന്നതാണു്. മഹത്തായ ആ വേദാന്തഗ്രന്ഥത്തിലെ ഏഴു പ്രകരണങ്ങളുടെ ലളിതമായ വ്യാഖ്യാനമാണു് മൂലശ്ലോകങ്ങളോടുകൂടി ഒന്നാം ഭാഗമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു്. പദാനുപദമുള്ള അർത്ഥവിവരണമല്ല, അനുവാചകന്മാർക്കു് ആശയം എളുപ്പത്തിൽ മനസ്സിലാക്കിക്കൊടുക്കുക എന്നുള്ളതാണു് വ്യാഖ്യാതാവു പ്രധാനമായി ഉദ്ദേശിച്ചിട്ടുള്ളതു്. അതിൽ അദ്ദേഹം വിജയിച്ചിട്ടുണ്ടുതാനും.

ശ്രീശങ്കരാചാര്യസ്വാമികരം പല പ്രകരണഗ്രന്ഥങ്ങളെഴുതീട്ടുള്ളതിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണു് അദ്വൈതാനുഭൂതി. ആകൃതികൊണ്ടു് ചെറുതെങ്കിലും ഉള്ളടക്കത്തിന്റെ ഗൗരവംകൊണ്ടും പൂർണ്ണതകൊണ്ടും

ഏതു മഹാഗ്രന്ഥത്തോടും കിടനില്ക്കുന്നതാണീ കൃതി. കേവലം 84 പദ്യങ്ങളിൽ വേദാന്തതത്ത്വശാസ്ത്രം മുഴുവൻ തുറന്നുവെച്ചിരിക്കുകയാണിതിൽ. സംസ്കൃത പരിചയമില്ലാത്ത മലയാളികൾക്ക് ശ്ലോകാൎത്ഥം വ്യക്തമായി മനസ്സിലാകത്തക്കവണ്ണം വിഷയപ്രതിപാദനത്തോടുകൂടിയ വിവരണം വേദാന്തവിദ്യാൎത്ഥികൾക്ക് വലിയ ഒരനുഗ്രഹമായിട്ടുണ്ട്. ഇനിയും ഇങ്ങനെയുള്ള പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി ആദ്ധ്യാത്മിക ചിന്താഗതി പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുവാനുള്ള സ്വാമിജിയുടെ പരിശ്രമം വിജയപ്രദമാകുവാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ!

* * * *

## 1. ശ്രീ കൂടൽമാണിക്യം ചരിത്രസംക്ഷേപം

പേജ്. 148+22 വില രൂപ 2.

## 2. നവകുസുമമാല

പേജ്. 44 വില 50 പൈസ.

ഗ്രന്ഥകൎത്താ:

പാഴ്ക്കൂട്ട പരമേശ്വരൻനമ്പൂതിരിപ്പാട്
ഇരിഞ്ഞാലക്കുട.

കേരളത്തിലെ മഹാക്ഷേത്രങ്ങളിൽ പലതുകൊണ്ടും പ്രാധാന്യം അൎഹിക്കുന്ന ഒന്നാണ് ഇരിഞ്ഞാലക്കുടയിലെ കൂടൽമാണിക്യംക്ഷേത്രം. പ്രസ്തുത ക്ഷേത്രത്തെപ്പററി വിജ്ഞേയങ്ങളായ പല കാര്യങ്ങളും ക്ഷേത്രനടവടികളുടെ പൂൎണ്ണരൂപവും ഈ ചരിത്രസംക്ഷേപത്തിൽ കൊടുത്തിരിക്കുന്നു. ഓരോ മഹാക്ഷേത്രങ്ങളെപ്പററിയും പല ഐതിഹ്യങ്ങളും ഓരോ നാട്ടിൽ നടപ്പുണ്ടാകും. ചരിത്രദൃഷ്ട്യാ അവ അവിശ്വസനീയങ്ങളായി തോന്നാമെങ്കിലും ക്ഷേത്രമാഹാത്മ്യത്തെ വെളിപ്പെടുത്തുന്ന പല കാര്യങ്ങളും അവയിൽ അടങ്ങിയിട്ടുണ്ടാകും. പരിഷ്കൃത ചിന്താഗതിയനുസരിച്ച് അവയെ മുഴുവനും തള്ളിക്കളയുന്നതു് ശരിയല്ല. അതുകൊണ്ട് അവയിൽനിന്ന് യാഥാൎത്ഥ്യത്തിലേയ്ക്ക് വിരൽചൂണ്ടുന്ന പല സംഭവങ്ങളും ശ്രീ നമ്പൂതിരിപ്പാട്ട തന്റെ ഗ്രന്ഥത്തിൽ ചേൎത്തിട്ടുണ്ട്. ക്ഷേത്രോപാസകന്മാൎക്ക് പ്രയോജനകരങ്ങളാകാവുന്ന പലവിഷയങ്ങളും അദ്ദേഹം നിരൂപണം ചെയ്യുന്നു. ക്ഷേത്രവും ക്ഷേത്രജ്ഞനും, ക്ഷേത്രസ്വത്രപനിരൂപണം, പഴയകേരളം ഒരെത്തിനോട്ടം — മുതലായ പല അദ്ധ്യായങ്ങളും പ്രത്യേകം ശ്രദ്ധേയങ്ങളായിട്ടുണ്ട്. കൂടൽമാണിക്യക്ഷേത്രത്തെ സംബന്ധിച്ച് കിട്ടാവുന്നേടത്തോളം വിവരങ്ങളെല്ലാം ശേഖരിച്ച് ചരിത്രത്തെയും ഐതിഹ്യത്തെയും കൂട്ടിയിണക്കിക്കൊണ്ട് ഒരു ചരിത്രം നിൎമ്മിക്കുന്ന വിഷയത്തിൽ ശ്രീ നമ്പൂതിരിപ്പാട് ചെയ്തിട്ടുള്ള പരിശ്രമം സൎവ്വഥാ അഭിനന്ദനീയമായിരിക്കുന്നു. ക്ഷേത്രത്തെ സംബന്ധിച്ചുള്ള വളരെയധികം പടങ്ങളും പുസ്തകത്തിൽ ചേൎത്തിട്ടുണ്ട്.

ഭക്തിരസത്തോടൊപ്പം ആദ്ധ്യാത്മികതത്ത്വങ്ങളും കൂടിക്കലൎന്ന ഏതാനുംപദ്യകൃതികളുടെ സമാഹാരമാണ് നവകുസുമമാല. ഒരു ഭാഗവതപണ്ഡിതനും ഭക്തോത്തമനുമായ ശ്രീ നമ്പൂതിരിപ്പാട് ഭാഗവതത്തിലെ ഓരോ കഥാഭാഗങ്ങളെയെടുത്ത് ദ്രാവിഡവൃത്തത്തിലും സംസ്കൃതവൃത്തത്തിലുമായി രചിച്ച ഏഴു കവിതകളാണിതിലുള്ളതു്. ശബ്ദഭംഗി, അലങ്കാരപ്രയോഗം, കല്പനാചാതുൎയ്യം മുതലായ ഗുണങ്ങൾ ഭക്തിരസത്തോടുകൂടി ച്ചേൎന്ന് അനുവാചകന്മാരുടെ ഹൃദയത്തെ ആനന്ദിപ്പിക്കുന്നതാണ് ഓരോ കവിതയും എന്നു പറയുന്നതിൽ സന്തോഷമുണ്ട്. തത്ത്വചിന്താപരങ്ങളായ ഇത്തരം ഭക്തികാവ്യങ്ങൾ ഇക്കാലത്തു് സമുദായത്തിൽ പ്രചരിപ്പിക്കേണ്ടതത്യാവശ്യമാണ്.

# വാൎത്തകൾ

വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാസംതോറും നടത്തിവരുന്ന ഏകദിന അന്തൎയ്യോഗം ആഗസ്റ്റ് 11—ാംനു- ഞായറാഴ്ച ഭംഗിയായി നടത്തിയിരിക്കുന്നു. രാവിലെ ധ്യാനഭജനാദികൾക്കു പുറമെ കേനോപനിഷത്ക്ലാസ്സ്, വിവേകാനന്ദസാഹിത്യസൎവ്വസ്വപാഠം എന്നിവയും ഉച്ചതിരിഞ്ഞു് കഥാമൃതപ്രവചനം, ഭാഗവതപാരായണം എന്നിവയുമായിരുന്നു പരിപാടികൾ. സെപ്റ്റംബർ 8—ാംനു-യാണ് അടുത്ത അന്തൎയ്യോഗം.

* * * *

തിരുവനന്തപുരത്തു് നെട്ടയത്തുള്ള ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചും എല്ലാ മാസത്തിലും രണ്ടാമത്തെ ഞായറാഴ്ച അന്തൎയ്യോഗം നടത്തിവരുന്നു. നൂറോളം പേർ പതിവായി പങ്കെടുക്കുന്നുണ്ട്. സഹസ്രനാമജപം, ഭജന, ശ്രീ തപസ്യാനന്ദസ്വാമികളുടെയും ശ്രീ ജി. ബാലകൃഷ്ണൻ നായരുടെയും ക്ലാസ്സുകൾ മുതലായവയാണു പരിപാടികൾ. തിരുവനന്തപുരം പട്ടണത്തിൽനിന്നു് പ്രത്യേകം ബസ്സുസൗകര്യവും ഏൎപ്പാടു ചെയ്തിട്ടുണ്ട്.

* * * *

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ വെച്ച് കൊല്ലന്തോറും നടത്തിവരാറുള്ള കൎക്കടകഭജന ഇക്കൊല്ലം ശ്രാവണം 1 ാം തീയതി മുതൽ 31 ദിവസം നടത്തിയിരിക്കുന്നു. നൂററമ്പതോളം കുട്ടികൾ എല്ലാ ദിവസവും ഭജനയിൽ പങ്കുകൊണ്ടു. ഓരോ ഭക്തന്മാരുടെ വകയായി പ്രസാദവിതരണം എല്ലാ ദിവസവും ഉണ്ടായിരുന്നു.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 ഒക്ടോബർ | ലക്കം 10 |
|---|---|---|

## അമൃതവാണി

ഭാരതീയവർഗ്ഗത്തിന്റെ ആദർശം ആത്മാവിന്റെ സ്വാതന്ത്ര്യമാണ്. ഈ പ്രപഞ്ചം വെറും ശൂന്യം, ഇതൊരു കാഴ്ച, ഒരു സ്വപ്നം. ഈ ജീവിതം ഇതുപോലുള്ള ദശലക്ഷം ജീവിതങ്ങളിൽ ഒന്നു മാത്രം. ശിശുക്കൾ ജീവിതത്തിന്റെ നേരെ പുഞ്ചിരി തൂകുന്നു; അതു് വളരെ നന്നെന്നു്, അഴകുററതെന്നു്, നിനയ്ക്കുന്നു. എന്നാൽ കുറെ വർഷങ്ങൾക്കിടയിൽ എവിടെനിന്നു് തുടങ്ങിയോ അവിടേയ്ക്കു മടങ്ങണം. കരഞ്ഞുകൊണ്ടാണ് ജീവിതം തുടങ്ങുന്നതു്; കരഞ്ഞുകൊണ്ടതു വെടിയണം. യൗവനത്തികവുററ ജനതകൾ കരുതുന്നു, അവക്കെന്തും നിർവ്വഹിയ്ക്കാമെന്നു്. ''ഭൂമുഖത്തുള്ള ദേവതകളാണ് ഞങ്ങൾ. ഞങ്ങളാണ് തിരഞ്ഞെടുക്കപ്പെട്ട ജനത.'' ഭൂമുഖത്തെങ്ങും സ്വന്തം ഭരണം നടത്താൻ, ഈശ്വരന്റെ സങ്കല്പങ്ങൾ പുരോഗമിപ്പിക്കാൻ, ഇഷ്ടമുള്ളതെല്ലാം ചെയ്യാൻ, സർവ്വശക്തൻ അവക്ക് അധികാരപത്രം കൊടുത്തിട്ടുണ്ടെന്നാണവരുടെ വിചാരം. കവന്നെടുക്കാനും കൊലപാതകം ചെയ്യാനുംകൂടി ഈശ്വരനവക്ക് അധികാരപത്രം കൊടുത്തിട്ടുണ്ടത്രെ. ഇതൊക്കെ ചെയ്യുന്നതു് അവർ ശിശുക്കളായതുകൊണ്ടാണ്..........താമരയിലയിൽ വീണ വെള്ളത്തുള്ളി തുള്ളിച്ചാടി ക്ഷണത്തിൽ താഴെ വീഴുന്നതുപോലെയാണ് ഈ മർത്ത്യജീവിതവും. നാം തിരിയുന്ന ദിക്കിലൊക്കെ നഷ്ടശിഷ്ടങ്ങളാണ്. ഇന്നു കാടുകയറിയിരിക്കുന്നിടത്തു് സുശക്തമായ ഒരു സാമ്രാജ്യവും അതിന്റെ വൻപട്ടണങ്ങളുമായിരുന്നു. ഭാരതീയമനസ്സിന്റെ പ്രബലമായ ആശയവും സ്വരവും നിറവും അതാണ്. യുഗങ്ങളിലൂടെ നീണ്ടുനിന്നുവരുന്ന അനുഭവത്തിൽനിന്നു ഭാരതം ഈ പാഠം പഠിച്ചുവെച്ചിരിക്കുന്നു; നിങ്ങളുടെ ആദർശമെന്തോ നിങ്ങൾ അതുപോലെയായിത്തീരും. നിങ്ങളുടെ ആദർശം ജഡമാണെങ്കിൽ നിങ്ങൾ ജഡംതന്നെയായിത്തീരും. നോക്കൂ! ഞങ്ങളുടെ ആദർശം ചൈതന്യമാണ്. അതിന്നുമാത്രമേ ഉണ്മയുള്ളൂ. ചൈതന്യംപോലെ എന്നെന്നേയ്ക്കുമായി ഞങ്ങൾ നിലകൊള്ളുകയും ചെയ്യും.

വിവേകാനന്ദസാഹിത്യസർവ്വസ്വം III.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ലാട്ടുമഹാരാജ് തന്റെ ഓരോ വാക്കുകളേയും സശ്രദ്ധം കേട്ടുകൊണ്ട് ചുററും ഇരിക്കുന്ന ഭക്തന്മാരോടായി പറയുകയാണ്: 'ഠാക്കുറിന്റെ കൈ ഒടിഞ്ഞ കൊല്ലത്തിൽത്തന്നെയാണ് ലൊറേൻബാബു(നരേന്ദ്രൻ-ശ്രീ വിവേകാനന്ദസ്വാമികൾ)വിന്റെ അച്ഛൻ മരിച്ചുപോയതു്. അതിനാൽ ആയിടെ ലൊറേൻബാബുവിന്നു് അത്ര അധികമൊന്നും ദക്ഷിണേശ്വരത്തേയ്ക്കു് വരാൻ സൌകര്യപ്പെട്ടിരുന്നില്ല. അവിടേയ്ക്കു് (നരേന്ദ്രനാഥന്റെ വീട്ടിലേയ്ക്കു്) ഠാക്കൂർ ഞങ്ങളെ എല്ലായ്പ്പോഴും പറഞ്ഞയയ്ക്കും. ഞങ്ങൾ ചെല്ലുമ്പോൾ ലൊറേൻബാബുവിന്റെ ഒരു സന്തോഷമോ, ഒന്നു് കാണേണ്ടതുതന്നെയാണ്. ആപത്തിന്റെ ഒരു കുമ്പാരമാണ് മുമ്പിൽ, സ്വന്തക്കാരെല്ലാവരും വഴക്കിനാണ് നിൽക്കുന്നതു്. എന്നാൽ ലൊറേൻബാബു വിട്ടുകൊടുക്കുമോ? എന്തുതന്നെ ആയിട്ടും അദ്ദേഹത്തെ കീഴടക്കുവാൻ അവരാരും വിചാരിച്ചിട്ട് ഒത്തില്ല. ആ മുഖം കണ്ടാൽ ഒരാൾക്കും ഊഹിക്കാൻകൂടി സാധിച്ചിരുന്നില്ല, കഷ്ടപ്പാടിന്റെ നീർച്ചുഴിയിൽ കിടന്നു് വട്ടംകറങ്ങുന്നൊരു ദേഹമാണ് അതെന്നു്! എന്നെ കാണേണ്ട താമസം ദക്ഷിണേശ്വരത്തെ വർത്തമാനങ്ങൾ ഓരോന്നോരോന്നായി എടുത്തെടുത്തു് ചോദിച്ചുതുടങ്ങുകയായി. എന്നിട്ട് പറയും, ''എടോ പ്ലേറോ ! ഒരു ഹുക്ക നിറച്ചു് പുകയില ഒന്നു് ഭംഗിയായി ശരിപ്പെടുത്തിത്തരുന്നേയ്.'' (ശ്രീരാമകൃഷ്ണദേവൻ ലാട്ടുവിനെ 'ലേട്ടോ' എന്നാണ് വിളിച്ചിരുന്നതു്, സ്വാമിജി അതിനെ കളിയായി 'പ്ലേറോ' ആക്കി.) എന്നിട്ട് ഹുക്കയും കയ്യിൽ പിടിച്ചുകൊണ്ട് എന്തൊക്കെയാണ് പറയുക ! എത്ര ലക്ചറാണടിക്കുക !'

ഒരു ഭക്തൻ: എന്തൊക്കെ ലക്ച്ചറാണടിക്കുക, മഹാരാജ്? അങ്ങയോടു് എന്തിനെയൊക്കെപ്പററിയാണ് പ്രസംഗിക്കുക? ഞങ്ങൾക്കതൊക്കെ ഒന്നു് പറഞ്ഞുതരൂ, മഹാരാജ്. നരേന്ദ്രന്റെ ജീവിതകഥ കേൾക്കാൻ ഞങ്ങൾക്ക് അത്യാർത്തിയാണ്.

ലാട്ടുമഹാരാജ്: ശരിതന്നെ, കേൾക്കാനൊക്കെ നിങ്ങൾക്ക് ഭയങ്കര ആർത്തിയാണ്. പക്ഷെ അദ്ദേഹത്തെപ്പോലെ എന്തും നേടിയെടുക്കുന്നതിന്നു് പണിയൊന്നെടുക്കാനുള്ള കഴിവോ ചങ്കുറപ്പോ വേണ്ടിവന്നാലോ, ഒ്ം ഹും, അക്കാര്യം മിണ്ടുകയേ വേണ്ട, അല്ലേ ? ഊം, എന്താ മിണ്ടാത്തതു്,പറയാനൊന്നുമില്ല അല്ലെ? എന്നാൽ കേട്ടോളൂ. അന്നു് അദ്ദേഹം (ലൊറേൻബാബു) എന്നോടു് പറഞ്ഞ മിക്ക കാര്യങ്ങളും ഞങ്ങളുടെ കൂട്ടത്തിലുള്ള വേറൊരാൾക്കും സ്വപ്നം കാണാൻകൂടി പററാത്തവയായിരുന്നു. അദ്ദേഹം എന്തൊക്കെയാണ് പറഞ്ഞിരുന്നതെന്നു് കേൾക്കണോ ? ''ഇശ്വരനെ കാണുന്നതുവരെ ഞാനദ്ദേഹത്തിൽ വിശ്വസിക്കില്ല. അദ്ദേഹം (ഠാക്കൂർ) പറഞ്ഞു എന്നുവച്ചിട്ടു് ഞാൻ വിശ്വസിച്ചോളണമെന്നുണ്ടോ? എനിക്കു് ബോധക്കേടു് വരുത്തിയിട്ടു്, 'ദാ നോക്കൂ ഈശ്വരൻ, കണ്ടോളൂ' എന്നു് പറഞ്ഞാലൊന്നും ഞാൻ വിശ്വസിക്കാൻ തയ്യാറില്ല.'' പിന്നെ ചില ദിവസം പറയും: 'ഈശ്വരൻ ദയാമയനാണെന്നാണല്ലൊ വെപ്പ്. അങ്ങനെയാണെങ്കിൽ ഈ ലോകത്തിൽ ഇത്ര പെരുത്തു് കഷ്ടപ്പാടു വരാൻ കാരണം? നിങ്ങളുടെ ഈ ഈശ്വരനില്ലെ, മഹാ കഠിനഹൃദയനാണ്. മനുഷ്യർക്കു് കഷ്ടപ്പാടു് വാരിക്കോരി കൊടുക്കുക എന്ന ഒരൊററ പണിയേയുള്ളു അദ്ദേഹത്തിനു്. എനിക്കു് അങ്ങനത്തെ ഒരീശ്വരനെ വേണ്ടേ വേണ്ട, ആവശ്യമില്ല.' വേറെ ചില ദിവസങ്ങളിൽ വിഷയമാകെ മാറും, അന്നു് മറെറാരു വഴിക്കായിരിക്കും പോക്കു്; 'ഞാനൊരു കാര്യം നോക്കിയിട്ടുണ്ടു്, ട്ടൊ. അദ്ദേഹം (ഠാക്കൂർ) പറയുന്ന കാര്യങ്ങളില്ലേ, അതെല്ലാംതന്നെ, ഒരെണ്ണംപോലും വിടാതെ ശരിക്കു് ശാസ്ത്രവുമായി എത്ര പൊരുത്തപ്പെട്ടാണ് പോകുന്നതെന്നോ ! അദ്ദേഹം ഒരൊററ ശാസ്ത്രം വായിച്ചിട്ടുപോലുമില്ലല്ലൊ, എന്നിട്ടെങ്ങനെയാണ് ഇതൊക്കെ മനസ്സിലാക്കിയതു് ? എടോ പ്ലേറോ ! തന്നോടു് ഞാനൊരു കാര്യം പറഞ്ഞേയ്ക്കാം. താൻ ഈ മനുഷ്യനെ വിടാതെ

പിടിച്ചോളൂ. മുറുക്കിപ്പിടിച്ചോളൂ, പിടി അയയാതെ. എങ്കിൽ തനിക്കു് ഒടുവിൽ കാണാം കിട്ടേണ്ടതൊക്കെ ഇതുകൊണ്ടുതന്നെ കിട്ടിക്കഴിഞ്ഞു എന്നു്.' ഇങ്ങനെ മാറിമാറി എന്തെല്ലാം പറയും! ഇതൊക്കെ ആരെക്കൊണ്ടാണു് മുഴുവൻ ഓർമ്മവെയ്ക്കാൻ സാധിക്കുക! അന്നന്നു് കേട്ടതു് സകലതും ഞാൻ അതേപടി ഇവിടെ വന്നു് അദ്ദേഹത്തെ (ഠാക്കുറിനെ) കേൾപ്പിക്കും, അതു് മറക്കില്ല. അപ്പോളദ്ദേഹം പറയും: 'സംശയമേഘങ്ങൾ നീങ്ങിയകലുമ്പോൾ ഭക്തിയുടെ അരുണോദയമുണ്ടാകും' എന്നു്.

ഇതു് കേൾക്കൂ. ഒരു ദിവസം ദക്ഷിണേശ്വരത്തുവെച്ചു് പലഹാരം ഉണ്ടാക്കുകയാണു്. ഠാക്കുർ അതിലെ കടന്നുപോകുംവഴി അന്വേഷിച്ചു: 'എന്താ ഇവിടെ ഇത്രഘോഷം?' എല്ലാവരുംകൂടി പറഞ്ഞു, 'പലഹാരം ഉണ്ടാക്കുകയാണു്, നരേന്ദ്രനു് കഴിക്കാൻ'. അതു കേട്ടപ്പോൾ പിന്നെ അദ്ദേഹമൊന്നും പറഞ്ഞില്ല. എന്തെന്നാൽ അദ്ദേഹം സാധാരണ പറയാറുണ്ടു്:– 'അവനു് പണി എത്ര എടുത്തു് തീർക്കാനുള്ളതാണു്, കുറെയൊക്കെ തിന്നില്ലെങ്കിൽ അതിന്നവനു് കഴിവുണ്ടാവുമോ? അവന്റെ ഉള്ളിൽ ജ്ഞാനാഗ്നിയാണു് കത്തിക്കാളുന്നതു്. അകത്തേയ്ക്കു് എന്തു ചെന്നാലും ഒക്കെ ദഹിച്ചോളും. അതിൽ എന്തെങ്കിലും ദോഷമുണ്ടെങ്കിലും അവനെ അതൊന്നും ബാധിക്കില്ല.' അതിനാൽ മാർവാറികൾ കൊണ്ടുവരുന്ന കാഴ്ചവസ്തുക്കളൊക്കെ* ലൊറേന്നു് വേണ്ടുവോളം തിന്നാൻ കൊടുക്കും.

ഒരു ദിവസം ലൊറേൻബാബു അദ്ദേഹത്തിന്റെ മുമ്പിൽവച്ചു് പറഞ്ഞു: 'മദ്യവും മാംസവുമൊക്കെ കഴിക്കാൻ കിട്ടിയാൽ വലിയ സന്തോഷം; കിട്ടിയില്ലെങ്കിലോ ശൂണികയറും – ഇങ്ങനെയുള്ളൊരു ഈശ്വരനെ ഞാൻ വകവെയ്ക്കില്ല.'

* വലിയ പണക്കാരായ മാർവാറികൾ വലിയ വലിയ കുട്ടകളിൽ മധുരപലഹാരങ്ങളും പഴങ്ങളും മററും ശ്രീ ഗുരുമഹാരാജന്നു് കാഴ്ചയായികൊണ്ടുവരും. പക്ഷെ അതിന്നെല്ലാം പിന്നിൽ നാനാതരത്തിലുള്ള -- സന്താനലാഭത്തിന്നോ, കോടതിക്കേസുകളിൽ വിജയം നേടുന്നതിന്നോ, വ്യവസായത്തിൽ അഭിവൃദ്ധിസമ്പാദിക്കുന്നതിന്നോ മററോ ഉള്ള പല പ്രാർത്ഥനകളും ഉണ്ടാകും. അതിനാൽ അവകാ കാഴ്ചവസ്തുക്കൾ തിന്നാൻ തന്റെ മററു ശിഷ്യന്മാരേയും ഭക്തന്മാരേയും ഠാക്കുർ സമ്മതിച്ചിരുന്നില്ല. അവ ഭക്ഷിച്ചാൽ ആദ്ധ്യാത്മികക്ഷതി പററും. എന്നാൽ നരേന്ദ്രനെ അതൊന്നും ബാധിക്കില്ല.

അതു് കേട്ടപ്പോൾ അദ്ദേഹം (ഠാക്കുർ) പറഞ്ഞു: 'ഇന്നു് നീ വകവെയ്ക്കുന്നില്ലായിരിക്കാം, ഒരു ദിവസം സകലതും വകവെച്ചുകൊടുക്കും, നോക്കിക്കോളൂ. നീ ശക്തിയെ മാനിക്കാൻ കൂട്ടാക്കുന്നില്ലല്ലൊ, അതുകൊണ്ടുതന്നെയാണു് നിനക്കീ തീരാത്ത കഷ്ടപ്പാടു്.' എന്നിട്ടെന്താണുണ്ടായതു്, പിൽക്കാലത്തു് ലൊറേൻബാബുവിനു് ശക്തിയെ മാനിക്കേണ്ടിവരികയും ചെയ്തില്ലെ? ലൊറേൻബാബു 'അമ്മ'യെ മാനിക്കാൻ തുടങ്ങി എന്നു് കേട്ടു് അന്നു് അദ്ദേഹത്തിനെന്തായിരുന്നു സന്തോഷം! ശക്തിയെ മാനിച്ചുതുടങ്ങിയതിന്നു ശേഷം ലൊറേൻബാബുവിന്നുവേണ്ടി അദ്ദേഹം കാളീദേവിയുടെ അടുത്തു് പ്രാർത്ഥിക്കുകയുംകൂടി ചെയ്തു, അറിയാമോ?

ഒരു ദിവസം ഠാക്കുർ ഗിരീശ്ബാബുവിന്റെ വീട്ടിലേയ്ക്കു് ചെന്നിരിക്കുകയാണു്. അവിടെവെച്ചു് അദ്ദേഹം ഗിരീശ്ബാബുവിന്റെ സഹോദരൻ അതുൽബാബു (ശ്രീ അതുൽ ചന്ദ്രഘോഷ്)വുമായി വളരെ നേരം സംസാരിക്കുകയുണ്ടായി. അന്നു് ഊണു് കഴിക്കാനിരിക്കുന്ന സമയത്തു് അദ്ദേഹം സ്വന്തം ഇലയിൽ നിന്നു് തൈരു് പ്രസാദമാക്കി ലൊറേൻബാബുവിന്റെ ഇലയിലേയ്ക്കു് വച്ചുകൊടുക്കുകയുണ്ടായി.

ലൊറേൻബാബുവിന്റെ അച്ഛൻ മരിച്ചുപോയപ്പോൾ അവരുടെ കുടുംബം വലിയ കഷ്ടപ്പാടിലായി. ലൊറേൻ ബാബുവിന്റെ സ്വന്തക്കാരെല്ലാവരുംകൂടി അദ്ദേഹത്തെക്കൊണ്ടു് ഒരു വിവാഹം കഴിപ്പിക്കുന്നതിന്നു് ഏപ്പാടുകൾ ചെയ്തുതുടങ്ങി. പൊടിതകൃതിയായി ഉത്സാഹിക്കുകയാണവർ. അതറിഞ്ഞപ്പോൾ ഠാക്കുറിനു് വലിയ വിചാരമായി. ഒരു ദിവസം എന്നേയുംകൂട്ടി അദ്ദേഹം വണ്ടിയിൽ ലൊറേൻബാബുവിന്റെ വീട്ടിലേയ്ക്കു് ചെന്നു. ലൊറേൻബാബു പറഞ്ഞു: 'ഞാനൊന്നു് പുറത്തേയ്ക്കിറങ്ങിയതായിരുന്നു. അങ്ങയും മററും ആ കൊല്ലന്റെ തിരിവിലെത്തിയപ്പോൾ ഞാനങ്ങയെ ഇവിടെ നിന്നു് കണ്ടു: പിന്നെ ഞാൻ പുറത്തേയ്ക്കു് കടന്നില്ലെന്നു മാത്രം.' അതു കേട്ടപ്പോൾ ഠാക്കുർ പറഞ്ഞു: 'നീ വീട്ടിനകത്തിരുന്നുകൊണ്ടു് ഇത്ര ദൂരെ ഞങ്ങളെ കണ്ടതെങ്ങനെയാണു്?' അപ്പോൾ ലൊറേൻ ബാബു അത്തരത്തിലുള്ള ഒരുപാടു് കാര്യങ്ങളും സംഭവങ്ങളും പറഞ്ഞു.

നിങ്ങൾക്കറിയാമോ – സാധന ചെയ്ത് ചെയ്ത് ഒരു ദിക്കിലിരുന്നുകൊണ്ട് വളരെ അകലെയുള്ള സാധനങ്ങളെ അടുത്തെന്നപോലെ കാണുവാനും, അങ്ങ് ദൂരെയെങ്ങാണ്ടോ നിന്ന് ആളുകൾ സംസാരിക്കുന്നതൊക്കെ ഇവിടെ ഇരുന്നു തന്നെ കേൾക്കാനും സാധിക്കുന്ന ഒരു നിലയിൽ സാധകൻ എത്തിച്ചേരും. അങ്ങനെയാണ് ലൊറേൻബാബു ഞങ്ങളെ കണ്ടതു്. ഈ കഥയൊക്കെ കേട്ടപ്പോൾ അദ്ദേഹം (ഠാക്കൂർ) പറഞ്ഞു: 'എന്റെ ലൊറേൻ, ഇതൊന്നും ആരോടും ഇങ്ങനെ തുറന്നു പറയരുതു്, ഇതൊന്നും പറഞ്ഞുകൂടാ. ഇനിയും എന്തെല്ലാം കാണാനിരിക്കുന്നു, കേൾക്കാനിരിക്കുന്നു! പക്ഷെ അതൊന്നുംതന്നെ കണ്ടവരോടൊക്കെ പറഞ്ഞുകൊണ്ടു നടക്കരുതു്, മനസ്സിലായോ?' അന്നു് ആ വണ്ടിയിൽത്തന്നെ ഠാക്കൂർ ലൊറേനെ ദക്ഷിണേശ്വരത്തേയ്ക്കു് കൊണ്ടുവന്നു. അതുമിതുമൊക്കെ കുറെ വർത്തമാനം പറഞ്ഞതിനുശേഷം ഠാക്കൂർ പറയുകയാണു്: 'നോക്കു, എന്റെ കാര്യം നടത്തിത്തരാൻ വേണ്ടിയിട്ടാണു് അമ്മ നിന്നെ പിടിച്ചു വലിച്ചു് ഇങ്ങോട്ടു് കൊണ്ടുവന്നിട്ടുള്ളതു്. നീ ഇനി പോയി കല്യാണം കഴിച്ചാലൊന്നും പററില്ല, അതു് നടക്കില്ല.' അപ്പോൾ ലൊറേൻ കൊടുത്ത മറുപടി കേൾക്കണോ? 'ഈ സംസാരത്തിൽ എന്തൊരു പിടിയും വലിയുമാണു്. പണമില്ലെങ്കിൽ യാതൊന്നും നടപ്പില്ല ഇവിടെ. ജീവിക്കാൻതന്നെ അസാദ്ധ്യമാണു്. അന്നിലയ്ക്കു് ഞാനെന്താണു് ചെയ്യേണ്ടതെന്നു് അങ്ങുതന്നെ പറയൂ. അമ്മ, അനുജന്മാർ, അനുജത്തിമാർ ഇവരുടെയൊക്കെ ഈ കഷ്ടപ്പാടു് ഇനി എനിക്കു് കാണാൻ വയ്യ.' ലൊറേൻബാബുവിന്റെ സങ്കടം കേട്ടപ്പോൾ ഠാക്കൂർ പറഞ്ഞു: 'നീ പോയതല്ലെ അന്നു് ക്ഷേത്രത്തിൽ, അമ്മയുടെ അടുത്തേയ്ക്കു്, എന്നിട്ടു് പണം വേണമെന്നു് ആവശ്യപ്പെടാൻ നിന്നെക്കൊണ്ടു് കഴിഞ്ഞില്ലല്ലൊ; പ്രേമം, വിവേകം, വൈരാഗ്യം ഇതൊക്കെ ചോദിച്ചുമേടിച്ചിട്ടു് ഇറങ്ങിപ്പോരികയല്ലെ ഉണ്ടായതു്? ഇനി ഞാനെന്തുകാട്ടാനാണു്? ആട്ടെ, എന്തെങ്കിലുമാവട്ടെ, അമ്മയുടെ അനുഗ്രഹംകൊണ്ടു് നിങ്ങൾക്കൊന്നും അത്യാവശ്യം ഉണ്ണാനും ഉടക്കാനും വിഷമം വരില്ല.' പുറത്തു വീണുകിട്ടിയില്ലേ ഈ വാചകം ഠാക്കൂറിന്റെ വായിൽനിന്നു്, ഉടനെ ലൊറേൻബാബു പറഞ്ഞു. 'ഇതാ ഞാൻ വാക്കു തരുന്നു, ഇനി ഞാൻ വിവാഹം കഴിക്കില്ല.' അതു കേട്ടപ്പോൾ ഠാക്കൂർ പറഞ്ഞു: 'അമ്മ അന്നു് നിന്നെ സന്ന്യാസിവേഷത്തിൽ എനിക്കു് കാണിച്ചുതന്നതല്ലേ? അതു് വെറുതെയാവാൻ പററുമോ?'

കാശിയിൽവെച്ചു് ലാട്ടുമഹാരാജ് കഥ ഇത്രയും പറഞ്ഞവസാനിപ്പിച്ചപ്പോൾ മുമ്പിൽ ഇരിക്കുന്ന ഒരു ഭക്തൻ ചോദിച്ചു: 'മഹാരാജ്, നരേന്ദ്രൻ അഖണ്ഡജ്യോതിർമണ്ഡലത്തിൽ നിന്നിറങ്ങിവന്നയാളാണു്; നരഋഷിയുടെ അംശമാണു്, എന്നൊക്കെയാണല്ലൊ ഞങ്ങൾ കേട്ടിട്ടുള്ളതു്. പിന്നേയും കേട്ടിട്ടുണ്ടു്, സ്വർഗ്ഗത്തിൽ നിന്നൊരു ജ്യോതിർഗോളം കൽക്കത്തയുടെ നേരെ പാഞ്ഞുവന്നു എന്നും നരേന്ദ്രന്റെ ജനനം ആ ജ്യോതിസ്സിൽനിന്നാണു് എന്നും മററും. പക്ഷെ നരേന്ദ്രനാഥനെ ഒരു സാധുവിന്റെ വേഷത്തിൽ ഠാക്കൂറിനു് അമ്മ കാണിച്ചുകൊടുത്തു എന്നു് ഒരൊററ സ്ഥലത്തും വായിച്ചിട്ടു പോലുമില്ല.'

ലാട്ടുമഹാരാജ്: ങ് ആ, എന്നാൽ ഇപ്പോൾ കേട്ടോളു. ബ്രഹ്മസമാജക്കാർ ഒരിക്കൽ ഒരു നാടകം കളിച്ചപ്പോൾ അതിൽ ലൊറേൻബാബു ഒരു സന്ന്യാസിയുടെ വേഷം കെട്ടുകയുണ്ടായി. ഠാക്കൂർ ആ നാടകം കാണാൻ ചെന്നിരുന്നു. ലൊറേൻ സന്ന്യാസിവേഷത്തിൽ രംഗത്തു് വന്നയുടനെ ഠാക്കൂർ ചാടിയെഴുന്നേററു. ലൊറേൻബാബുവിനെ വീണ്ടും വീണ്ടും അടിമുടി സൂക്ഷിച്ചുനോക്കാൻ തുടങ്ങി, എന്നിട്ടു് പറയുകയാണു്: 'ഇതു് ശരിക്കു് ഒത്തിട്ടുണ്ടു്, ശരിക്കു് ഒത്തിട്ടുണ്ടു്.' എന്നു്. എന്നിട്ടു് അവിടെ നിന്നുകൊണ്ടു് തന്നെ ലൊറേൻബാബുവിനെ വിളിയ്ക്കാൻ തുടങ്ങി. ലൊറേൻബാബു വേഷംകെട്ടി അരങ്ങത്തുവന്നു് നില്ക്കുകയല്ലെ, (നാടകത്തിന്റെ നടുക്കുവെച്ചു്) ഇറങ്ങി വരാൻകൂട്ടാക്കിയില്ല. ഉടനെ കിശുബ് ബാബു (ശ്രീകേശബ്ചന്ദ്രസേനൻ) പറഞ്ഞു: 'അദ്ദേഹം വിളിച്ച സ്ഥിതിക്കു് ഇറങ്ങിച്ചെന്നു കൂടെ?' അടുത്തു് വന്നപ്പോൾ ലൊറേൻബാബുവിന്റെ കൈരണ്ടും കൂട്ടിപ്പിടിച്ചു് ഠാക്കൂർ പറഞ്ഞു: 'നോക്കു! നിന്നെ ഇതേ വേഷത്തിൽ അമ്മ ഒരിക്കൽ എനിക്കു് കാണിച്ചുതരികയുണ്ടായി. ശരിക്കു് അതേപോലെ ഒത്തുവന്നിരിക്കുന്നു എന്നെനിക്കു് മനസ്സിലായി.'

ഈ കഥ കേട്ടപ്പോൾ മറെറാരു ഭക്തൻ അന്വേഷിച്ചു: 'മഹാരാജ്! അങ്ങ് ഈ പറയുന്ന കാര്യങ്ങളൊക്കെ വേറെ വല്ല പുസ്തകത്തിലും എഴുതിയതായി അറിവുണ്ടോ ?'

ലാട്ടുമഹാരാജ്: തുടങ്ങി, തുടങ്ങി! അദ്ദേഹം പറഞ്ഞിട്ടുള്ള വാക്കുകൾ സകലതും ആരെങ്കിലും കുറിച്ചുവെച്ചിട്ടുണ്ടെന്നാണോ വിചാരം? അദ്ദേഹം ഏതെല്ലാം അവസരങ്ങളിൽ ഓരോരോ ഭാവങ്ങളിലിരുന്നുകൊണ്ട് എന്തൊക്കെ കാര്യങ്ങളാണു പറഞ്ഞിട്ടുള്ളത്! അതപ്പടി ആർക്കെങ്കിലും മനസ്സിലാക്കാൻ പററുമോ, ഏററു പറയാൻ പററുമോ ? ആർക്കൊക്കെ എത്രയൊക്കെ കേൾക്കാനുള്ള ഭാഗ്യം കിട്ടിയിട്ടുണ്ടോ അയാൾ അതിൽ ഏറെക്കുറെയൊക്കെ മററുള്ളവരോട് പറഞ്ഞിട്ടുണ്ടെന്നു വരാമെന്നുമാത്രം. അതുമല്ല, അദ്ദേഹത്തിൻെറ അരുളപ്പാടുകൾക്കൊരു അവസാനമുണ്ടോ! ആ വാക്കുകൾ ഇത്രത്തോളമേയുള്ളു, ഇന്നതൊക്കെയാണ്, എന്നെല്ലാം തിട്ടപ്പെടുത്താൻ കെല്പുണ്ടോ ഏതെങ്കിലും മനുഷ്യന് ? ഒന്നു മനസ്സിലാക്കിക്കോളു! ഈശ്വരനെപ്പററി ആരെല്ലാം എന്തെല്ലാം അനാദികാലംമുതൽ പറഞ്ഞിട്ടുണ്ടോ അതിത്രയാണെന്ന് നിശ്ചയിക്കാൻ ഒരുത്തനും സാദ്ധ്യമല്ല. അതുപോലെ തന്നെ അദ്ദേഹത്തിൻെറ (ശ്രീരാമകൃഷ്ണൻെറ) ഉക്തികളും എത്രയാണെന്ന് കണക്കാക്കി എടുക്കാൻ ആരാലും സാദ്ധ്യമല്ല.

ഒരു വക്കീൽ ഒരു ദിവസം ലൊറേൻബാബുവിൻെറ മുമ്പിൽവെച്ച് ഠാക്കൂറിനെ 'ഇഡിയററ്' (idiot)എന്നു വിളിച്ചു. തുടങ്ങിയല്ലൊ ലൊറേൻബാബു ആ മനുഷ്യനുമായൊരു ഭയങ്കരവാദം. എന്നിട്ടും അയാൾ തരിപോലും വിട്ടുകൊടുക്കാൻ കൂട്ടാക്കിയില്ല. അപ്പോൾ ലൊറേൻബാബു ചിരിച്ചുകൊണ്ട് പറഞ്ഞു, 'അദ്ദേഹം (ഠാക്കൂർ) വെറുമൊരു ഗ്രാമീണനല്ലെ –നിങ്ങളുടെ കണ്ണിൽ ഇഡിയററ് ആയി തോന്നുന്നതിൽ എന്താണ ത്ഭുതം !' അതുകേട്ടപ്പോൾ വക്കീൽബാബു ചിരിച്ചുകൊണ്ട് എണീററുപോയി. ആ മനുഷ്യൻ എണീററുപോയപ്പോൾ ഞാൻ ലൊറേൻബാബുവിനോട് ചോദിച്ചു: 'അങ്ങെന്താണീക്കാണിച്ചത്, ലൊറേൻബാബു? കഷ്ടം, ഇത്തരം വാക്കുകൾ വായിൽ വരാൻ സമ്മതിക്കുന്നതുതന്നെ ശരിയല്ല. അദ്ദേഹത്തെ ഇഡിയററ് എന്നു വിളിക്കുന്നതുകേട്ട് അങ്ങ് അതിനെ ശരിവച്ച് അതിനോടു ഒത്തുചേർന്ന് ഇരിക്കുകയല്ലെ ഉണ്ടായത് ? ഇത്ര മാനംകെട്ട വാക്കുകളെ അങ്ങേയ്ക്ക് പിൻതാങ്ങാൻ കഴിഞ്ഞതെങ്ങനെയാണ് ?' ഞാനിതു പറഞ്ഞില്ലെ – കുലുങ്ങിക്കുലുങ്ങിച്ചിരിക്കാൻ തുടങ്ങി ലൊറേൻബാബു. എന്നിട്ട് പറയുകയാണ്; 'എടോ! ഇത് തനിക്കു മനസ്സിലായില്ലല്ലൊ, കഷ്ടം! ആ മനുഷ്യനോട് ഞാനിനി തർക്കത്തിനു നിന്നാൽ എൻെറ സമയമെത്രയാണ് വെറുതെ പോവുക ? ഞാൻ ശരിവെച്ചു എന്നൊന്ന് നടിച്ചപ്പോഴേയ്ക്കും ആ മനുഷ്യൻ സന്തോഷിച്ച് എണീററുപോയതു് കണ്ടില്ലെ ? അതിനല്ലേ ഞാനങ്ങനെയൊക്കെ അയാളുടെ മുമ്പിൽവെച്ച് പറഞ്ഞത്? നിങ്ങൾക്കറിയില്ലെ എൻെറ ഉള്ളിലെ ശരിക്കുള്ള ഭാവം എന്താണെന്ന്. ഞാനേതുവിധത്തിലാണ് ഠാക്കൂറിനെ കാണുന്നതെന്ന് തനിക്ക് അസ്സലായിട്ടറിയാമല്ലൊ.' എനിക്കെന്നിട്ടും ബോദ്ധ്യം വന്നില്ല. ഒരേ ഒരു ചിന്തതന്നെ – 'കഷ്ടം, ലൊറേൻബാബു എന്നാലും ഇങ്ങനൊരു കാര്യം ശരിവെച്ചു കൊടുക്കേണ്ടിയിരുന്നില്ല.' എൻെറ ഉള്ളിൽക്കൂടി കടന്നുപോയ വിചാരം ലൊറേൻബാബു മനസ്സിലാക്കി. അദ്ദേഹം പറഞ്ഞു: 'കോപിക്കല്ലെ, സഹോദര! നിങ്ങളുടെ മുമ്പിൽ വെച്ച് ഞാനിനി ഒരിക്കലും ഇങ്ങനെ സംസാരിക്കില്ല, എന്നാൽ പോരെ ?'

ശ്രീരാമകൃഷ്ണദേവൻെറ കൈയ് ഒടിഞ്ഞതിന്നുമുമ്പുണ്ടായ ഒരു സംഭവമാണ് ഇനി ശ്രീ ലാട്ടുമഹാരാജ് പറയുന്നത്: 'ഒരുദിവസം അതിശക്തിമാനായ ഒരു പഞ്ചാബിമുസൽമാൻ(ദക്ഷിണേശ്വരത്തെ)ഗോപുരംകാവൽക്കാരനായ ഹനുമന്ത്സിങ്ങിൻെറകൂടെ മല്ലയുദ്ധത്തിനു വന്നു. ആ മുസൽമാനാണെങ്കിലോ ഒരൊന്നാന്തരം ചെറുപ്പക്കാരൻ, നല്ല മെയ്വഴക്കമുള്ള ഉറച്ച മനുഷ്യൻ, പത്തുപതിനഞ്ചു ദിവസം മുമ്പേ തുടങ്ങി വളരെ കൃത്യമായി വ്യായാമം ചെയ്യുന്നുണ്ട്. ഇതൊന്നും പോരാതെ നെയ്യ്, പാലു്, മാംസം ഇതൊക്കെ വേണ്ടുവോളം അകത്താക്കുന്നുമുണ്ട്. ആ ഗുസ്തിക്കാരൻെറ മുഖം കണ്ടിട്ടുതന്നെ സകലരും പേടിച്ചു കിടുകിടാന്ന് വിറച്ചു. അയാളുടെ മാംസപേശികളും ശക്തിയും കണ്ടപ്പോഴേ സർവ്വരും തീർച്ച്യാക്കി ഇയാളാണ് ജയിക്കുക എന്ന്. ഇവിടെ ഹനുമന്ത്സിങ്ങാവട്ടെ ഈവക യാതൊന്നും ചെ

സ്തിരുന്നില്ല. ഒന്നുമാത്രം–ഒരു ദിവസം അയാൾ അദ്ദേഹ(ഠാക്കൂർ)ത്തിന്റെ ആശീർവ്വാദം മേടിക്കാൻ വന്നപ്പോൾ അദ്ദേഹത്തിൽനിന്ന് ഒരു ആദേശം കിട്ടിയതു കയ്യിൽകരുതി–അതായതു്, ആഹാരം കഴിവതും ചുരുക്കണം, നിത്യവ്യായാമവും കുറയ്ക്കണം, വെളുപ്പിന് അതിനേരത്തെ എഴുന്നേററ് മഹാവീർജി (ഹനുമാൻ)യെ സ്മരിക്കണം – അത്രതന്നെ. അദ്ദേഹത്തിന്റെ (മഹാവീർജിയുടെ) കൃപ ഒന്ന് നേടാൻ കഴിഞ്ഞാൽ ഏതു് കൊലകൊമ്പൻ ശത്രുവിനേയും നിലം പററിക്കാൻ കഴിയും. ഗോപുരം കാവൽക്കാരന് ഠാക്കൂറിനെ വലിയ വിശ്വാസമായിരുന്നു. അതുകൊണ്ട് അദ്ദേഹം പറഞ്ഞതു് അതേപടി വിശ്വസിച്ച് പതിനഞ്ചു ദിവസം അതനുഷ്ഠിക്കുകയും ചെയ്തു. എന്തിനു പറയുന്നു, ഗുസ്തിദിവസം ജയിച്ചതു് ഹനുമന്ത്സിംഗ്! കണ്ടില്ലേ ഭഗവന്നാമത്തിന്റെ ഒരു ശക്തി! അദ്ദേഹം ഞങ്ങളോടെപ്പോഴും പറയാറുണ്ട്, ''നാമത്തിന്റെ ശക്തിയേക്കാൾ വലുതായി മറെറാരു ശക്തിയുമില്ല.'' എന്ന്.

'ഒരുദിവസം രാഖാൽബാബുവും ഞാനും കൂടി ഗുസ്തിപിടിക്കുന്നതു് ഠാക്കൂർ കണ്ടു. രാഖാൽബാബു (ബ്രഹ്മാനന്ദസ്വാമികൾ) ഒന്നാംതരമായി ഗുസ്തിപിടിക്കുമായിരുന്നു. നല്ലൊരു മല്ലനായിരുന്നു അദ്ദേഹം. അംബുബാബുവിന്റെ വ്യായാമശാലയിലാണ് പോയിരുന്നതു്. പക്ഷെ ഗുസ്തിപിടിച്ച് എന്നെ താഴെവീഴിക്കാൻ രാഖാൽബാബുവിന്ന് ഒരിക്കലും കഴിഞ്ഞിരുന്നില്ല, എനിക്കദ്ദേഹത്തിനേയും. അതു കണ്ടപ്പോൾ ഠാക്കൂർ പറഞ്ഞു: ''ഹായ് ഹായ്! നിങ്ങൾ രണ്ടു പേരും ആനയും ആമയും തമ്മിൽ പൊരുതുന്നതു പോലെയാണല്ലൊ യുദ്ധംവെട്ടുന്നതു്! ഒരാൾക്കും മറെറയാളെ തോല്പിക്കാൻ പററുന്നില്ലല്ലൊ! രണ്ടുപേരും ഒരേപോലെ.''

ഇതുകേട്ടപ്പോൾ ഒരു ഭക്തൻ ചോദിച്ചു: 'നിങ്ങൾ രണ്ടുപേരും ദക്ഷിണേശ്വരത്തുവെച്ച് ഇങ്ങനെ സാധാരണയായി പൊരുതിനോക്കാറുണ്ടോ, മഹാരാജ്?'

ലാട്ടുമഹാരാജ് അതിനു കൊടുത്ത മറുപടി ഇതാണ്: 'ഏയ്, അങ്ങനെയൊന്നുമില്ല. എന്നുമെന്നും യുദ്ധം ചെയ്യാറൊന്നുമില്ല. അദ്ദേഹം വിലക്കിയതിൽപിന്നെ ഞങ്ങളുടെ മല്ലയുദ്ധവും നിന്നുപോയി.'

ഭക്തൻ: അദ്ദേഹം വിലക്കിയതെന്തിനാണ്, മഹാരാജ് ?

ലാട്ടുമഹാരാജ്: എന്റെ ദേഹം ക്ഷീണിച്ചു ക്ഷീണിച്ച് എല്ലും കോലുമായി. അതു കണ്ടിട്ട് ഒരുദിവസം ഠാക്കൂർ എന്നെ വിളിച്ച് പറഞ്ഞു, 'ഏയ് ലേട്ടോ, നീയെന്താണിങ്ങനെ ചടച്ച് ഉണങ്ങിപ്പോകുന്നതു്? ഇനിമുതൽ അധികമൊന്നും വ്യായാമം എടുക്കേണ്ട, അതു് നിർത്തിക്കോളൂ. അധികനേരം ധ്യാനിക്കുന്ന കാലങ്ങളിൽ ഏറെ കസറത്തു എടുക്കുന്നതു് നല്ലതല്ല. ഇതു രണ്ടും കൂടിച്ചേർന്ന് ശരീരത്തെ തകർത്തു് പൊടിച്ചുകളയും.' അതിൽപിന്നെ ഞാൻ ഗുസ്തിക്ക് പോകാറില്ല, കസറത്തും എടുക്കാറില്ല. വല്ലപ്പോഴുമൊരിക്കൽ ഉന്തലും തള്ളലുമായി ചെറിയൊരു കൈനോക്കും, അത്രമാത്രം.

---

# ആഴത്തിൽ മുങ്ങുക *

മങ്ങിടാതെ മനസ്സു കാളിയിലൂന്നി നീ ഹൃദയാംബുധൗ
മുങ്ങിയൻപൊടെടുക്കണം ബഹുമൂല്യമാം മണിസഞ്ചയം;
പാഴിലായ് മമ മജ്ജനം പലതെന്നു പിന്തിരിയേണ്ട നീ
ആഴി രത്നവിഹീനമാവുകയില്ലയെന്നതു നിർണ്ണയം.
അന്തരിന്ദ്രിയനിഗ്രഹം വശമാക്കിയൊന്നതിൽ മുങ്ങി നീ
കുണ്ഡലീകൃതശക്തിയെ കുതുകേന തട്ടിയുണർത്തണം;
ജ്ഞാനമാമലയാഴിയിൽ പവിഴങ്ങളുണ്ടു ശമാത്മകം
ജ്ഞാനഭക്തിയുതൻ ഭവാനവ സംഭരിക്കണമഞ്ജസാ.

കാമമോഹമദാദികൾ — അവരാറു പേരുമരാതികൾ
ഭീമനക്രശരീരമാർന്നവിടത്തിലുണ്ടു ബുഭുക്ഷിതർ.
ചിത്തതാരിനു ഭക്തിയാകിയ മഞ്ഞളാൽ മണമേകി നീ
ചിത്സമുദ്രതലത്തിലാഴുകിൽ മണ്ടുമജ്ജലജീവികൾ.
എത്ര എത്ര തരത്തിലായ് വിലയേറിടും മണിമുത്തുകൾ
ആണ്ടിരിപ്പവിടത്തിലായ് അതു ചൊല്ലുവാൻ പണിയുണ്ടെടോ.
രാമ്പ്രസാദനുരച്ചിടാം മനമാഴമായ് ബത മുങ്ങുകിൽ
രത്നസഞ്ചയമാകവേ തവ ലബ്ധമാകുമസംശയം.

* ശ്രീരാമകൃഷ്ണദേവൻ പാടാറുള്ള രാമപ്രസാദിന്റെ ഒരു ഗാനം: അടുത്തു് പ്രസിദ്ധപ്പെടുത്തുന്ന ശ്രീരാമകൃഷ്ണവചനാമൃതത്തിൽനിന്ന്.
വിവർത്തനം: ബ്രഹ്മചാരി ആത്മചൈതന്യൻ.

# ശക്തിപൂജ

പത്രാധിപർ

യാ ദേവീ സവ്വഭൂതേഷു
ശക്തിരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ
നമസ്തസ്യൈ നമോ നമഃ.

എല്ലാ ഭൂതങ്ങളിലും ശക്തിരൂപത്തിൽ സ്ഥിതിചെയ്യുന്ന ആ ദേവിക്കായ്ക്കൊണ്ടു് വീണ്ടും വീണ്ടും നമസ്സാരം.

ഭാരതത്തിൽ ഓരോ ദേശത്തും ശക്തിദേവതയെ ഓരോ നിലയിൽ സങ്കല്പിച്ചു് ആരാധിക്കുന്ന കാലമാണല്ലൊ നവരാത്രി. സരസ്വതിയായാലും ദുർഗ്ഗയായാലും ലക്ഷ്മിയായാലും കാളിയായാലും എല്ലാം ആ പരാശക്തിയിലാണു് ചെന്നവസാനിക്കുന്നതു്. വിദ്യയും ഐശ്വര്യവും, നന്മയും തിന്മയും, സുഖവും ദുഃഖവുമെല്ലാം ആ ശക്തിസ്വരൂപിണിയുടെ ഓരോ ഭാവങ്ങളാം തന്നെ. ജ്ഞാനദേവതയായ സരസ്വതിയായി ബ്രഹ്മാവിനെ സൃഷ്ടികർമ്മത്തിൽ സഹായിക്കുന്നതു് ആ ശക്തിദേവതയാണു്; ഐശ്വര്യദേവതയായ മഹാലക്ഷ്മിയായി മഹാവിഷ്ണുവിന്നു ലോകപാലനത്തിന്നുള്ള കഴിവു നൽകുന്നതും ആ ദേവിയാണു്; ഇച്ഛാദേവതയായ ദുർഗ്ഗയായി മഹേശ്വരനെ ലോകശിക്ഷണത്തിന്നു് ശക്തനാക്കുന്നതും ആ ദേവിതന്നെ; മാത്രമല്ല, ദേവന്മാരെയും മനുഷ്യരെയും പ്രപഞ്ചത്തിലുള്ള സകല ചരാചരങ്ങളെയും പ്രവർത്തിപ്പിക്കുന്നതും ആ ശക്തിയല്ലാതെ മറെറാന്നല്ല.* അതെ, പ്രപഞ്ചം മുഴുവൻ വ്യാപിച്ചിരിക്കുന്ന, പ്രപഞ്ചത്തിന്നു് ആത്മഭൂതയായ, ആ ശക്തിയെ ചില സ്ഥലങ്ങളിൽ സരസ്വതിയായും, ചില സ്ഥലങ്ങളിൽ ദുർഗ്ഗയായും, ചില സ്ഥലങ്ങളിൽ ലക്ഷ്മിയായും മററും ആരാധിക്കുന്നുവെന്നുമാത്രം.

ആരാണു് ഈ ശക്തിദേവത? ശ്രീരാമകൃഷ്ണദേവൻ പറയുന്നു: ''ശിവനും ശക്തിയും രണ്ടല്ല. ബ്രഹ്മവും ശക്തിയും അഭിന്നമാണു്, അഗ്നിയും അതിൻെറ ദാഹകശക്തിയുംപോലെ, അല്ലെങ്കിൽ പാലും അതിൻെറ വെളുപ്പുംപോലെ. ഒന്നിനെ ഓർമ്മിച്ചാൽ മററതിനെയും ഓർമ്മിക്കണം, ഒന്നിനെ സ്വീകരിച്ചാൽ മററതിനെയും സ്വീകരിക്കണം. സൃഷ്ടിസ്ഥിതിസംഹാരങ്ങളാം ചെയ്യുന്ന ശക്തിതന്നെയാണു് കാളി. കാളി ബ്രഹ്മമാണു്, ബ്രഹ്മം കാളിയുമാണു്. സൃഷ്ടിസ്ഥിതിസംഹാരങ്ങളാകുന്ന പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുമ്പോഴാം ശക്തിയെന്നും പ്രവൃത്തി ചെയ്യാതെ ചലനരഹിതമായിരിക്കുമ്പോഴാം ബ്രഹ്മമെന്നും പറയുന്നു.'' നിർഗ്ഗുണവും നിഷ്ക്രിയവും നിരുപാധികവുമായ ബ്രഹ്മംതന്നെയാണു് ശക്തിരൂപത്തിൽ ലോകത്തിൽ പ്രത്യക്ഷപ്പെടുന്നതു് എന്നത്ഥം.

ഉപനിഷത്തുകളിൽ മന്ത്രദ്രഷ്ടാക്കളായ ആചാര്യന്മാർ പ്രതിപാദിക്കുന്ന പരബ്രഹ്മതത്വവും ഈ ശക്തിദേവതയല്ലാതെ മറെറാന്നല്ല. കേനോപനിഷത്തിൽ അതു വ്യക്തമായി പറഞ്ഞിരിക്കുന്നു. ഈശ്വരാനുഗ്രഹംകൊണ്ടു നേടിയ അസുരവിജയത്തിൽ അഭിമാനംകൊണ്ട ദേവന്മാരുടെ അഹങ്കാരം നശിപ്പിക്കുവാനായി ഇന്ദ്രൻെറ മുമ്പിൽ ബ്രഹ്മം പ്രത്യക്ഷപ്പെടുന്നതു് പരാശക്തിസ്വരൂപത്തിലാണു്; ഹൈമവതിയായ ഉമയുടെ രൂപത്തിൽ വന്നിട്ടാണു് ഇന്ദ്രന്നു് തത്ത്വോപദേശം ചെയ്യുന്നതു്.

പുംരൂപം വാ സ്മരേദ്ദേവീം
സ്ത്രീരൂപം വാപി ചിന്തയേത്
അഥവാ നിഷ്കലാം ധ്യായേത്
സച്ചിദാനന്ദലക്ഷണാം.

(ദേവിയെ പുരുഷരൂപത്തിലോ സ്ത്രീരൂപത്തിലോ അല്ലെങ്കിൽ, സച്ചിദാനന്ദലക്ഷണ

---

* മേധാസി ദേവി വിദിതാഖിലശാസ്ത്രസാരാ
ദുർഗ്ഗാസി ദുർഗ്ഗഭവസാഗരനൗരസംഗാ.
ശ്രീഃകൈടഭാരിഹൃദയൈകകൃതാധിവാസാ
ഗൗരീ ത്വമേവ ശശിമൗലികൃതപ്രതിഷ്ഠാ.
ദേവ്യാ യയാ തതമിദം ജഗദാത്മശക്ത്യാ
നിശ്ശേഷദേവഗണശക്തിസമൂഹമൂർത്ത്യാ.
(ദേവീമാഹാത്മ്യം)

മായ അരൂപഭാവത്തിലോ ധ്യാനിക്കാം.) എന്ന തന്ത്രശാസ്ത്രത്തിലെ ധ്യാനവിധിയും സച്ചിദാനന്ദസ്വരൂപമായ നിരാകാരബ്രഹ്മവും ദേവിയും തമ്മിലുള്ള അഭേദത്തെയാണ് കാണിക്കുന്നതു്. അങ്ങനെ പരബ്രഹ്മോപാസനതന്നെയാണ് ദേവീപൂജയിൽക്കൂടി നാം നിർവ്വഹിക്കുന്നതു്.

ഭാരതീയസംസ്കാരത്തിന്റെ ഒരു പ്രത്യേകതയാണ് മാതൃത്വത്തെ ബഹുമാനിക്കുക എന്നുള്ളതു്. മാതൃത്വം മനുഷ്യസമുദായത്തിലെ പരസ്പരബന്ധങ്ങളിൽവെച്ച് ഏററവും ഉത്കൃഷ്ടമായിട്ടുള്ളതാണ്. നിഃസ്വാർത്ഥമായ പ്രേമത്തിന്റെ ഉത്തമപ്രതീകമാണതു്. സഗുണോപാസനയിൽ ഉപാസ്യദേവതയുമായി എന്തെങ്കിലും ഒരു ബന്ധം പുലർത്തേണ്ടതുണ്ടു്. ആ ബന്ധം മാതൃഭാവനയിലൂടെയാണെങ്കിൽ അതു് കൂടുതൽ പ്രായോഗികവും ഫലപ്രദവുമായിത്തീരുന്നു. അതുകൊണ്ടാണ് അതിന്നു് ഉപാസനയിൽ അദ്വിതീയമായ സ്ഥാനം സിദ്ധിച്ചിട്ടുള്ളതു്. അമ്മയ്ക്കു മക്കളെ സ്നേഹിക്കാതിരിക്കുക ഒരിക്കലും സാദ്ധ്യമല്ല. ''കുപുത്രോ ജായേത ക്വചിദപി കുമാതാ ന ഭവതി.'' അമ്മയെ ഉപദ്രവിക്കുന്ന മക്കളുണ്ടായേക്കാം. എന്നാൽ മക്കളെ ഉപദ്രവിക്കുന്ന അമ്മയുണ്ടാകയില്ല എന്നു് ആചാര്യസ്വാമികൾ പറയുന്നു. എത്രതന്നെ തെററുകൾ ചെയ്താലും അതെല്ലാം ക്ഷമിച്ച് മക്കളെ സ്നേഹിക്കുക എന്ന നിഃസ്വാർത്ഥപ്രേമം അമ്മയുടെ സഹജസ്വഭാവമാണ്. അമ്മേ, എന്നു വിളിച്ച് തന്നെ സമീപിക്കുന്നവരെ തിരസ്കരിക്കാനോ അവരുടെ ആഗ്രഹം സാധിപ്പിക്കാതിരിക്കാനോ തനിക്കു സാദ്ധ്യമല്ലെന്നു് ശ്രീ ശാരദാദേവി ഒരിക്കൽ ശ്രീരാമകൃഷ്ണദേവനോടു പറയുകണ്ടായി. മാതൃത്വത്തിന്റെ മഹിമ അത്രയും മഹത്തരമാണ്. ആ മാതൃഭാവത്തിൽ സർവ്വേശ്വരനെ സമാരാധിച്ചു സാക്ഷാൽകരിക്കുക, നാമെല്ലാം ആ അമ്മയുടെ മക്കളാണെന്ന ഭാവനയിൽ ദൃഢപ്രതിഷ്ഠരാകുക. പിന്നെ നമുക്കെന്തു പേടിക്കാനുണ്ടു്? ഇതാണ് നവരാത്രിപൂജയുടെ പരമമായ ലക്ഷ്യം.

ജഗജ്ജനനിയായ ആ പരാശക്തിയിൽ ഈ ജഗത്തു മുഴുവൻ അടങ്ങിയിരിക്കുന്നു. തന്നിൽ നിന്നുതന്നെ ദേവി ഈ ജഗത്തിനെ സൃഷ്ടിക്കുകയും തന്നിൽത്തന്നെ ലയിപ്പിക്കുകയും ചെയ്യുന്നു. ഒരിക്കൽ ശ്രീപാർവ്വതി തന്റെ മക്കളുടെ സാമർത്ഥ്യവും ബുദ്ധിശക്തിയും പരീക്ഷിക്കുവാനായി ഒരു പന്തയം നിശ്ചയിച്ചു; ഈ ലോകം മുഴുവൻ ചുററി ആദ്യം മടങ്ങിയെത്തുന്ന ആൾക്കു് തന്റെ കഴുത്തിൽ കിടക്കുന്ന രത്നമാല കൊടുക്കുന്നതാണ് എന്നു്. സുബ്രഹ്മണ്യൻ തന്റെ വാഹനമായ മയിലിന്റെ പുറത്തു കയറി ലോകം ചുററുവാൻ പുറപ്പെട്ടു. ഗണപതിയാകട്ടെ അല്പം ധ്യാനിച്ചിരുന്നു് അമ്മയെയൊന്നു പ്രദക്ഷിണം വെച്ച് സമ്മാനം ആവശ്യപ്പെട്ടു. അമ്മ സന്തുഷ്ടയായി. സുബ്രഹ്മണ്യൻ മടങ്ങിയെത്തിയപ്പോൾ മാലയും ധരിച്ചിരിക്കുന്ന ഗണപതിയെക്കണ്ടു് സ്വന്തം അജ്ഞതയിൽ ലജ്ജിതനായിപ്പോയത്രെ. 'വിശ്വാത്മികാ ധാരയസീതി വിശ്വം.' വിശ്വത്തെ ധരിക്കുന്നതും വിശ്വാത്മികയും ദേവിതന്നെയാണ് എന്ന അറിവാണ് ശരിയായ അറിവു്. ശിവപത്നിയായ ദേവിയെ സ്വന്തം മകളാണെന്ന വിചാരിച്ച് അപമാനിച്ച ദക്ഷന്നു് സ്വന്തം തല പോയി ആടിന്റെ തലവെച്ച് നടക്കേണ്ടിവന്ന കഥ പ്രസിദ്ധമാണല്ലൊ. ദേവിക്കു് അപ്രിയം തോന്നിയാൽ പിന്നെ ആർക്കും രക്ഷിക്കാനാവില്ലെന്നു് ഒരിക്കൽ ശ്രീരാമകൃഷ്ണദേവൻ ഹൃദയന്നു് താക്കീതു നൽകുകയുണ്ടായിട്ടുണ്ടു്. സന്തോഷിച്ചാൽ ദേവി രാഗദ്വേഷാദിരോഗങ്ങളെയെല്ലാം നശിപ്പിച്ച് മോക്ഷം നൽകുന്നു; കോപിച്ചാലോ, ആശാപാശശതങ്ങളെക്കൊണ്ടു വരിഞ്ഞുകെട്ടി സംസാരസാഗരത്തിലിട്ടു കുഴക്കുന്നു. ''രോഗാനശേഷാനപഹംസി തുഷ്ടാ, രുഷ്ടാ തു കാമാൻ സകലാനഭീഷ്ടാൻ.'' (ദേവീമാഹാത്മ്യം.)

ആ അമ്മ ഓരോ കളിപ്പാട്ടങ്ങളും കൊടുത്തു ജീവികളെ ലോകത്തിലേക്കു കളിക്കാനയക്കുന്നു. നാമെല്ലാം ആ കളിപ്പാട്ടങ്ങളിൽ മയങ്ങി കളിയിൽ വ്യാപൃതരായിരിക്കയാണ്. അമ്മയെപ്പററി ഓർക്കുന്നേയില്ല. കുട്ടികൾ കളികളിൽ മുഴുകിയിരിക്കുമ്പോൾ അമ്മയും അവരെപ്പററി ശ്രദ്ധിക്കുന്നില്ല. ലൗകികവിഷയങ്ങളിൽ ആസക്തരായി പ്രപഞ്ചവ്യവഹാരങ്ങളിലേർപ്പെട്ടുകൊണ്ടിരിക്കുന്നേടത്തോളംകാലം ജഗന്മാതാവും നമ്മെ നമ്മുടെ പാട്ടിനു വിടുന്നു. എന്നാൽ ലോകം അനിത്യവും അസുഖവുമാണെന്നു മനസ്സിലാക്കി ഈ കളിപ്പാട്ടങ്ങളിലുള്ള മോഹം വിട്ടു് മാതൃസമീപമണയുവാൻ ആത്മാർത്ഥമായി

ആഗ്രഹിച്ച് ഹൃദയംനൊന്തു് അമ്മേ എന്നു് ഒന്നു വിളിച്ചാൽ മതി, അമ്മ ഓടിയെത്തുന്നു, നമ്മെ അനുഗ്രഹിക്കാൻ. ഭക്തിയും വിരക്തിയുമുള്ളേടത്തു് അമ്മ അനുഗ്രഹം വർഷിക്കുന്നു. അതു മാത്രമാണു് ജീവിതലക്ഷ്യമടയുവാനുള്ള ഏകമാർഗ്ഗം.

നവരാത്രികാലത്തു് ദേവീമാഹാത്മ്യത്തിന്റെ പാരായണം വളരെ പുണ്യമായി കണക്കാക്കിവരുന്നു. അതിൽ വിവരിക്കുന്ന മഹിഷാസുരവധം അമ്മയുടെ അർത്ഥഗർഭമായ ലീലകളിലൊന്നാണു്. യാതൊരു വിശേഷജ്ഞാനവുമില്ലാതെ എപ്പോഴും ചളിയിൽ കിടക്കുവാനിഷ്ടപ്പെടുന്ന ഒരു ജീവിയാണു മഹിഷം. തമോഗുണപ്രധാനമായ ആസുരചിത്തവൃത്തിയെയാണതു് പ്രതിനിധാനം ചെയ്യുന്നതു്. നിദ്രാലസ്യപ്രമാദാദിദോഷങ്ങളിലേയ്ക്കു നയിക്കുന്ന തമോഗുണത്തെ നശിപ്പിച്ച് സത്വഗുണപ്രധാനമായ വിജ്ഞാനത്തെ പ്രദാനം ചെയ്തു് മനുഷ്യാത്മാവിനെ സ്വതന്ത്രമാക്കുന്ന ദിവ്യജ്യോതിഃസ്വരൂപമായ പരമതത്ത്വത്തിന്റെ പ്രതീകമായിട്ടാണു് അവിടെ ദേവി വിലസുന്നതു്. രക്തബീജവധവും അതുപോലെയുള്ള മറ്റൊരു ലീലയാണു്. രക്തബീജനെന്ന അസുരന്റെ ഓരോ രക്തബിന്ദുക്കൾ നിലത്തു വീഴുമ്പോഴും അവിടെനിന്നു് അവനെപ്പോലെ ശക്തന്മാരും ഉഗ്രന്മാരുമായ അസുരന്മാരുണ്ടാകുന്നു. അവരും അതുപോലെതന്നെ രക്തബീജന്മാരാണു്. അങ്ങനെ പ്രതിക്ഷണം ഉണ്ടായിക്കൊണ്ടിരുന്ന ആയിരക്കണക്കായ അസുരന്മാരെക്കൊണ്ടു് പോർക്കളം മുഴുവൻ നിറഞ്ഞപ്പോൾ ദേവിതന്നെ ഭദ്രകാളിയായി അവരുടെ രക്തം ഒരു തുള്ളിപോലും ഭൂമിയിൽ വീഴാതെ പാനം ചെയ്തു് അസുരന്മാരെയെല്ലാം നശിപ്പിച്ച് യുദ്ധത്തിൽ വിജയം വരിക്കുന്നു. മനുഷ്യമനസ്സിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ആശകൾതന്നെയാണു് രക്തബീജന്മാർ. ആശകളെ നിയന്ത്രിക്കാതെ സ്വേച്ഛയാ വിടുകയാണെങ്കിൽ ഓരോ ആശയിൽനിന്നും അനേകം ആശകൾ ഉണ്ടായിക്കൊണ്ടേയിരിക്കും.

> ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
> ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർദ്ധതേ.

(വിഷയങ്ങൾ അനുഭവിക്കുന്നതുകൊണ്ടു് ആശകൾ ഒരിക്കലും അടങ്ങുകയില്ല. തീയിൽ നെയ് വീണാലെന്നതുപോലെ വീണ്ടും വീണ്ടും വർദ്ധിക്കുകയേ ഉള്ളു.) അങ്ങനെ പ്രതിക്ഷണം മനസ്സിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ആഗ്രഹങ്ങളെയെല്ലാം അടക്കി തന്നിൽത്തന്നെ ലയിപ്പിക്കേണ്ടതിന്റെ ആവശ്യകതയെയാണു് രക്തബീജവധംകൊണ്ടു കാണിക്കുന്നതു്.

> തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
> സ ശാന്തിമാപ്നോതി ന കാമകാമീ.

(ആരിൽ ആഗ്രഹങ്ങളെല്ലാം ലയിച്ചുചേരുന്നുവോ അവനു മാത്രമേ ശാന്തി കിട്ടുകയുള്ളു. കാമങ്ങളുടെ പിന്നാലെ പോകുന്നവനു് ഒരിക്കലും ശാന്തി കിട്ടുകയില്ല.) എന്നു ഗീതയിൽ ഉപദേശിക്കുന്ന പരമശാന്തിയിലേയ്ക്കുള്ള മാർഗ്ഗത്തെ സ്പഷ്ടമാക്കിക്കാണിച്ചുതരികയാണിവിടെ ചെയ്യുന്നതു്. ലോകോപദ്രവകാരിയായിരുന്ന, കാമകിങ്കരനായിത്തീർന്ന, ദശമുഖനെ ജയിക്കുന്നതിന്നു് ശ്രീരാമചന്ദ്രൻ നവരാത്രിവ്രതമനുഷ്ഠിച്ച് ദേവീപൂജ ചെയ്തതായി പുരാണങ്ങളിൽ കാണുന്നു. അതെ, പത്തു് ഇന്ദ്രിയങ്ങളുടെ അധീനതയിൽ പെട്ടു് അന്യക്കു് ഉപദ്രവകാരിയായെന്നു മാത്രമല്ല, തന്നെത്തന്നെ ആപത്തിലേക്കു നയിക്കുന്ന കാമവശഗമായ മനോവൃത്തിയെ ജയിക്കണമെങ്കിൽ ജീവാത്മാവിന്നു് ജ്ഞാനശക്തിയുടെ സഹായം കൂടിയേ കഴിയൂ.

അടുത്തകാലത്തു് ദേവീപൂജയുടെ മാഹാത്മ്യത്തെ ലോകത്തിനു് സ്പഷ്ടമായി കാണിച്ചുകൊടുത്ത ഒരു മഹാപുരുഷനാണു് ശ്രീരാമകൃഷ്ണദേവൻ. സർവ്വശക്തിസ്വരൂപിണിയായ ദേവിയെ മാതൃഭാവത്തിൽ സാക്ഷാത്കരിക്കാനും ആ മാതാവിന്റെ സംരക്ഷണയിൽ ഒരു കുട്ടിയെപ്പോലെ ജീവിതം നയിക്കുവാനും കഴിയുമെന്നു് പ്രത്യക്ഷത്തിൽ കാണിച്ചുതരികയാണദ്ദേഹം ചെയ്തതു്.

> വിദ്യാഃ സമസ്താസ്തവ ദേവി ഭേദാഃ
> സ്ത്രിയഃ സമസ്താഃ സകലാ ജഗത്സു.

(ലോകത്തിലുള്ള എല്ലാ വിദ്യകളും സ്ത്രീകളും ദേവിയുടെതന്നെ അംശങ്ങളാണു്.) എന്ന പൗരാണികവചനത്തിന്റെ യാഥാർത്ഥ്യം പ്രത്യക്ഷരം സ്വജീവിതത്തിൽ സാക്ഷാത്കരിച്ച ശ്രീരാമകൃഷ്ണദേവൻ ലോകത്തെ മുഴുവൻ ദേവീമയമായിട്ടാണു് കണ്ടതു്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ, സാകാരോപാസനയിൽ തീരെ വിശ്വാസമില്ലാതിരുന്ന നരേന്ദ്രനാഥനും സഗുണോപാസനയെ പരിഹാസപൂർവ്വം വീക്ഷിച്ചി

രുന്ന തോതാപുരിയും ശക്തിസ്വരൂപിണിയായ അമ്മയെ അറിയുകയും സ്വീകരിക്കുകയും ചെയ്തു് ഭവതാരിണിയുടെ മുമ്പിൽ ആരാധന നടത്തുന്നതായി നാം കാണുന്നു. ദക്ഷിണേശ്വരത്തെ ശിലാവിഗ്രഹത്തിൽ ദേവിയുടെ സജീവമായ സാന്നിദ്ധ്യം സ്വയം അനുഭവിച്ചറിഞ്ഞ അദ്ദേഹം വിഗ്രഹാരാധനയെ അപലപിക്കുന്നവർക്കു കൊടുത്ത അനിഷേധ്യമായ മറുപടി ലോകത്തിന്റെ മുഴുവൻ ശ്രദ്ധയെ ആകർഷിച്ചിരിക്കുന്നു.

നവരാത്രികാലത്തു് ദേവിയെ മഹിഷാസുരമർദ്ദിനിയായ ദുർഗ്ഗയുടെ രൂപത്തിലാണു് ബംഗാളിൽ ആരാധിക്കുന്നതെങ്കിൽ, കേരളത്തിൽ ജ്ഞാനദേവതയായ സരസ്വതിയുടെ ഭാവത്തിലാണു് ആരാധിക്കുന്നതു്. അഷ്ടമി, നവമി, ദശമിദിവസങ്ങളിൽ ലക്ഷ്മി, ദുർഗ്ഗ,സരസ്വതി എന്ന മൂന്നു ഭാവനകളിലാണു് ആരാധന നടത്തേണ്ടതെന്ന ഒരു അഭിപ്രായവുമുണ്ടു്. ഐശ്വര്യവും ആയുധങ്ങളും അറിവും ഒരുവനുണ്ടാകേണ്ടതാവശ്യമാണെന്നു് കാണിക്കാനായിരിക്കാം അതു്. എന്തായാലും ജ്ഞാനദേവതയുടെ പ്രസാദം ഏററവും അധികംവേണ്ട ഒരു കാലഘട്ടമാണിതു്. അജ്ഞാനത്തിന്റെ വിജൃംഭണം അഭ്യസ്തവിദ്യന്മാരെന്നഭിമാനിക്കുന്നവരിൽക്കൂടി ഇന്നു് ശക്തിയായി കണ്ടുവരുന്നു. അതിന്റെ ഫലമാണു് സ്വന്തം സംസ്കാരത്തെയും പാരമ്പര്യത്തെയും അപമാനിക്കാനും അവഹേളിക്കാനുമുള്ള പ്രവണത. ഗുരുശിഷ്യബന്ധത്തിനു് പരമപൂജനീയമായ ഒരു നില കല്പിച്ചുകൊടുക്കുന്ന ഭാരതത്തിൽ, ഗുരുശിഷ്യബന്ധവും ഗുരുഭക്തിയുമെല്ലാം ഏട്ടിലെപ്പശുവാണെന്നും അതുകൊണ്ടു് നമുക്കു് യാതൊരു ഗുണവുമുണ്ടാകുവാനില്ലെന്നും പ്രസംഗിക്കുകയും അവയെയെല്ലാം അവഗണിച്ചുകൊണ്ടു് മുന്നോട്ടുപോകുവാൻ പ്രചോദനം നൽകുകയും ചെയ്യുന്ന 'പണ്ഡിതംമന്യന്മാരെ' നാം ഇന്നു കാണുന്നുണ്ടല്ലോ. ഈ മനോഭാവത്തോടുകൂടി ഗുരുനാഥന്മാരോടു പെരുമാറി അവർക്കു മനോവേദനയുണ്ടാക്കി സമ്പാദിച്ച ഗുരുത്വക്കേടായിരിക്കാം കുടിലമായ ഈദൃശചിന്താഗതി അവരിലുണ്ടാവാൻ കാരണമായിത്തീന്നതു്. മഹനീയമായ സനാതനധർമ്മവും ഭാരതസംസ്കാരവുമെല്ലാം അന്ധവിശ്വാസങ്ങളുടെ ഒരു കൂമ്പാരമാണെന്നു വാദിക്കുന്ന, കണ്ണടച്ചു് എല്ലാം ഇരുട്ടാക്കിത്തീർക്കുന്ന, ഇന്നത്തെ യുക്തിവാദികളിൽനിന്നു് ഇതിലധികമൊന്നും ആരും പ്രതീക്ഷിക്കുന്നില്ല. അങ്ങനെയുള്ളവരുടെ ഹൃദയങ്ങളിൽ ശരിയായ ജിജ്ഞാസയുദിക്കുവാനും അവർക്കു സദ്ബുദ്ധിയുണ്ടാകുവാനും ജ്ഞാനദേവതയുടെ അനുഗ്രഹമുണ്ടാകട്ടെ! മനുഷ്യന്നു കിട്ടിയ പ്രത്യേകാനുഗ്രഹമായ ബുദ്ധിയും വിവേകവും ശരിയായ വിധത്തിലുപയോഗിക്കുവാനും മനുഷ്യസമുദായത്തെ ശാന്തിയിലേക്കും സമാധാനത്തിലേക്കും നയിക്കുവാനുള്ള സദാചാരപരങ്ങളായ മാർഗ്ഗങ്ങളനുസരിക്കുവാനും ഉള്ള ശക്തിയും ജഗന്മാതാവുതന്നെ അരുളട്ടെ! ജഗദംബയുടെ പ്രത്യേകപൂജകൾ നടത്തുന്ന ഈ സന്ദർഭത്തിൽ അതിന്നായി നമുക്കു പ്രാർത്ഥിക്കാം.

സർവ്വസ്തരതു ദുർഗ്ഗാണി സർവ്വോ ഭദ്രാണി പശ്യതു
സർവ്വഃ സദ്ബുദ്ധിമാപ്നോതു സർവ്വഃ സർവ്വത്ര നന്ദതു.

# അദ്ധ്യാത്മരാമായണത്തിലെ ഭക്തി

## ഒരു സാധകന്റെ ദൃഷ്ടിയിൽ

**എൻ. ഗോപാലക്കുറുപ്പ്, കോട്ടയം.**

അദ്ധ്യാത്മരാമായണത്തിലെ ഭക്തിയെപ്പററിയുള്ള പ്രതിപാദനം ആരു ചെയ്താലും എത്ര വിസ്തരിച്ചു ചെയ്താലും അതു് അപൂർണ്ണമായിരിക്കാനേ തരമുള്ളു. അതിന്റെ മൂലമൂല്യങ്ങൾ മനുഷ്യമനസ്സിന്റെ അതിരില്ലാത്ത അഗാധതയിലേക്കു് അത്രയ്ക്കിറങ്ങിച്ചെന്നിട്ടുണ്ടെന്നുള്ളതാണു് കാരണം. എന്നാൽ സാധാരണന്മാർക്കു് യാതൊരു ശ്രമവുംകൂടാതെ പാരായണം ചെയ്താസ്വദിക്കാവുന്നതുമാണു്. അതിലെ ശൈലി സരളസുന്ദരമാണു്; പ്രപഞ്ചനം പീയൂഷമധുര

മാണ്; ആശയങ്ങൾ ബുദ്ധിക്കും സിദ്ധിക്കും പോഷകങ്ങളാണ്. കാരണം, അതിൽ ഉടനീളം വെട്ടിത്തിളങ്ങുന്ന ഒരേ ഒരു രസം ഭക്തിമാത്രമാകുന്നു എന്നുള്ളതാണ്. ഭക്തിയിൽ കുഴച്ച് ഭക്തിയിൽ പാകം ചെയ്ത് ഭക്തിഭാജനത്തിൽ വിളമ്പുന്ന ഈ അമൃതഭോജ്യം മാധവസേവനത്തിൽ കൂടി മാനവസേവനവും നിർവ്വഹിക്കുന്നു എന്നുള്ളതാണ് ഇതിന്റെ മാഹാത്മ്യം.

ഇതിഹാസഗ്രന്ഥമാണെങ്കിലും അത്യുത്തമമായ ഒരു ഭക്തിശാസ്ത്രമാണ് അദ്ധ്യാത്മരാമായണം. ശ്രീരാമചന്ദ്രനെ സാക്ഷാൽ ഈശ്വരനായിട്ടാണ് കവി നമുക്കു കാണിച്ചുതരുന്നത്. കൗസല്യാദേവിയുടെ പുത്രനായ രാമൻ ഈശ്വരനായി ഉയരുന്നതും ലോകത്തിന്റെ മുഴുവൻ ഭക്തിപ്രഭാവം അവിടെ കേന്ദ്രീകരിക്കുന്നതും ഇതിൽ നമുക്കു കാണാം. ഇതിൽ രാമനെ സ്പർശിച്ച് എന്തെങ്കിലും പ്രതിപാദിക്കുന്ന സന്ദർഭങ്ങളിലെല്ലാംതന്നെ ഭക്തിനിർഭരമായ സ്തുതികളും വിശേഷണങ്ങളുംകൂടി ചേർക്കുക എന്ന തത്ത്വം ആചാര്യൻ സർവ്വത്ര അനുഷ്ഠിച്ചിട്ടുണ്ട്. ഗ്രന്ഥത്തിലെ ഏതു ഭാഗവും കുറച്ചെങ്കിലും രാമനാമം ജപിക്കാതെ വായിക്കുക സാദ്ധ്യമല്ലെന്ന മട്ടിലാണ് അതു നിബന്ധിച്ചിരിക്കുന്നത്. കഥാപാത്രങ്ങൾ അസുരന്മാരായാൽ കൂടി ദേവാംശസംഭൂതന്മാരായിട്ടാണ് ചിത്രീകരണം. സ്തോത്രങ്ങളും കീർത്തനങ്ങളും അവസാനിക്കുന്നതെല്ലാം ഫലശ്രുതിയോടുകൂടിയാണ്. ഓരോന്നും ഓരോവിധത്തിലുള്ള ദുഃഖങ്ങൾക്കുള്ള പരിഹാരങ്ങളും മുക്തിദായകങ്ങളും ആണെന്നു പ്രഖ്യാപിക്കുന്നുമുണ്ട്. സംസാരച്ചുഴിയിൽ കിടന്നു ചക്രം തിരിയുന്ന ജീവന്മാർക്ക് ഇതിൽ കൂടുതൽ ശാന്തിയും സമാധാനവും നൽകുന്ന ഒരു മതഗ്രന്ഥം വേറെ ഇല്ലെന്നുതന്നെ പറയണം. ഭക്തിശാസ്ത്രത്തിന്റെ സർവ്വലക്ഷണങ്ങളും ആചാര്യൻ ഇതിൽ സംക്ഷേപിച്ചിട്ടുണ്ട്. ലക്ഷ്യം മുക്തിയും.

മേൽവിവരിച്ച ഭാഗങ്ങൾകൊണ്ട് മററ് ഇതിഹാസപുരാണങ്ങളെക്കാൾ രാമായണം ജനഹൃദയങ്ങളെ കൂടുതൽ വശീകരിച്ചുകൊണ്ടിരിക്കുന്നതിന്റെ കാരണം ഏതാണ്ടു വ്യക്തമായിരിക്കുമല്ലോ. ഈ ഗ്രന്ഥത്തിലെ ഉപക്രമോപസംഹാരങ്ങൾ അത്യന്തം ശ്രദ്ധേയമാണ്.

''അദ്ധ്യാത്മരാമായണം മൃത്യുശാസനപ്രോക്തം
അദ്ധ്യയനം ചെയ്തീടും മർത്ത്യജന്മികൾക്കെല്ലാം
മുക്തി സിദ്ധിക്കുമസന്ദിഗ്ദ്ധമിജ്ജന്മംകൊണ്ടേ.''

എന്നുപക്രമം.

''അദ്ധ്യാത്മരാമായണമിദം എത്രയ –
മത്യുത്തമം മൃത്യുഞ്ജയപ്രോക്തം
അദ്ധ്യയനം ചെയ്തീടിൽ മർത്ത്യനിജ്ജന്മനാ
മുക്തി സിദ്ധിക്കുമതിനില്ല സംശയമേതും.''

എന്നുപസംഹാരം.

'അസന്ദിഗ്ദ്ധം' എന്നുപക്രമത്തിലും 'ഇല്ല സംശയമേതും' എന്നുപസംഹാരത്തിലും പ്രതിജ്ഞചെയ്തിരിക്കുന്നതു് മുക്തിയാണ്. പക്ഷേ, മുക്തിക്ക് ഒരു വിവരണംകൂടി ഉടനെ ചേർത്തിട്ടുണ്ട്.

''ഭക്തി കൈക്കൊണ്ടു കേട്ടുകൊള്ളുവിൻ ചൊല്ലീടുവൻ
ഭക്തിഹീനന്മാർക്കു നൂറായിരം ജന്മംകൊണ്ടും
സിദ്ധിക്കയില്ല തത്ത്വജ്ഞാനവും കൈവല്യവും.''

രാമായണത്തിലെ സുപ്രസിദ്ധമായ രാമഹൃദയം എന്ന മന്ത്രത്തിലാണിതുപദേശിച്ചിരിക്കുന്നത്. ഭക്തിയില്ലാതെ രാമായണത്തിലേയ്ക്ക് തിരിഞ്ഞുനോക്കേണ്ടെന്നും ഭക്തിയുണ്ടാവണമെങ്കിൽ രാമായണത്തിനുനേരെ തിരിഞ്ഞു നില്ക്കണമെന്നും പൂജ്യപാദരായ ശ്രീ തുഞ്ചത്തെഴുത്തച്ഛൻ അസന്ദിഗ്ദ്ധമായി അനവരതം ഇതിൽ പ്രത്യക്ഷമാക്കിയിട്ടുണ്ട്.

ഈ ഭക്തിയുടെ സ്വഭാവമെന്ത്, ആർക്ക്, ആരോട്, എങ്ങനെ, എന്തിനുവേണ്ടി, ഈ പ്രശ്നങ്ങളെല്ലാം അദ്ധ്യാത്മരാമായണത്തെ സംബന്ധിച്ചിടത്തോളം അസ്ഥാനത്താണ്. ഇരുപത്തിനാലായിരം ശ്ലോകങ്ങളിൽക്കൂടി ശ്രീവാല്മീകിമഹർഷി ആവിഷ്ക്കരിച്ച വിപുലമായ രാമായണഗ്രന്ഥത്തിന്റെ ആദ്ധ്യാത്മികവശങ്ങളെ മാത്രം വലിച്ചെടുത്തു അതിന്റെ ലൌകികമുഖച്ഛായ തുടച്ചുമാററി അദ്ധ്യാത്മവശത്തെ മാത്രം വികസിപ്പിച്ചെഴുതപ്പെട്ടതാണ് അദ്ധ്യാത്മരാമായണം. അതിലെ പ്രധാനകഥാപാത്രം രാമനാണെന്നുമാത്രം പറഞ്ഞാൽ മതിയാവില്ല. ''സീതാരാമൻ'' എന്നുവേണം പറയുവാൻ. ''മായായവനികാച്ഛന്നനായ് വാഴുന്ന മായാമയനായ മാനുഷവിഗ്രഹൻ.'' എന്നാണ് രാമനെ കവി വിശേഷിപ്പിച്ചിട്ടുള്ളത്. അതായത് മായാശബളിതബ്രഹ്മസ്വരൂപമാണ് ശ്രീരാമചന്ദ്രൻ എന്ന്. വേറെ പല സ്ഥലങ്ങളിലും

ഈ ആശയം ആവൎത്തിക്കുന്നുമുണ്ടു്. ഇങ്ങനെ ശാസ്ത്രീയവീക്ഷണത്തിൽക്കൂടി രാമതത്ത്വത്തെ സഗുണോപാസനായോഗ്യമാക്കി ചെയ്യുതിനെൻറശേഷം രാമകഥ എങ്ങനെയൊക്കെ പോയാലും അതിൻെറ പുറകേ ഭക്തിനിർഝരി അനസ്യൂതം പ്രവഹിച്ചുകൊള്ളും എന്ന വീക്ഷണമാണു് എഴുത്തച്ഛൻ സ്വീകരിച്ചിട്ടുള്ളതു്. ഈ നിലയിൽ മാതൃഭക്തി, പിതൃഭക്തി, ഗുരുഭക്തി, പതിഭക്തി, സഹോദരഭക്തി, യജമാനഭക്തി എന്നുവേണ്ട ഏതുതരം ഭാവാവിഷ്കരണങ്ങളും ഈശ്വരപ്രേമത്തിൻെറ രൂപാന്തരങ്ങളായിമാത്രമാണു് അനുവാചകരിൽ പ്രതിഫലിക്കപ്പെടുന്നതു്. ഈ തത്ത്വദീക്ഷ ആചാര്യൻ സ്വീകരിച്ചില്ലായിരുന്നെങ്കിൽ ഒരു ചരിത്രകഥാപ്രതിപാദനത്തിൽ കവിഞ്ഞൊന്നും ഇതിനെ പരിഗണിക്കുമായിരുന്നില്ല. ഇന്നതല്ല. ഈ ഗ്രന്ഥത്തെ വന്ദിക്കുന്നു, ആരാധിക്കുന്നു, തൊട്ടു ശിരസ്സിൽ വെയ്ക്കുന്നു, നിത്യപാരായണത്തിനുപയോഗിക്കുന്നു. പ്രാണപ്രയാണസമയത്തെ രാമായണശ്രവണം മുക്തിദായകമെന്നു വിശ്വസിക്കുകയും ചെയ്യുന്നു.

മുക്തിദായകമാകണമെങ്കിൽ മുൻപു പറഞ്ഞതുപോലെ മുന്നോടി ഭക്തിയായിരിക്കുകയും വേണം.

> ''മുക്തിയെ സിദ്ധിക്കേണമെങ്കിലോ ഭവത്പാദ
> ഭക്തികൊണ്ടൊഴിഞ്ഞു മറ്റൊന്നിനാലാവതല്ല.''
> ''രക്തപങ്കജചരണാഗ്രേ സന്തതം മമ
> ഭക്തി സംഭവിക്കേണം, മുക്തിയും സിദ്ധിക്കണം.''

ആദ്യം ഉണ്ടാവേണ്ടതു ഭക്തിയാണു്. അനന്തരഫലം മുക്തി. മുക്തി ഉണ്ടാക്കേണ്ടതല്ല. ഉണ്ടാക്കേണ്ടതു ഭക്തിയാണു്. ഈ ലക്ഷ്യം വെച്ചുകൊണ്ടാണു് ആചാര്യദേവൻ ഭക്തന്മാരുടെ ഒരു ഘോഷയാത്രതന്നെ രാമായണത്തിൽക്കൂടി നിൎവ്വഹിച്ചിരിക്കുന്നതു്. അഹല്യമുതൽ ശബരിവരെയും, ജടായുമുതൽ ഹനുമാൻവരെയും, കാലനേമിമുതൽ രാവണൻവരെയും എന്നുവേണ്ട സത്വരജസ്തമോമയങ്ങളായ എല്ലാ പ്രകൃതിവികൃതികളിലും ഓരോ തരത്തിൽ ഭക്തിതത്ത്വം പാകിക്കൊണ്ടു്, പ്രേമാമൃതം വാരിവിതറിക്കൊണ്ടു്, ''ബോധഹീനന്മാക്കറിയാംവണ്ണം'' പുഷ്കലവുമായ രീതിയിൽ ചൊല്ലിയിട്ടുണ്ടദ്ദേഹം. എന്തു പറയട്ടെ, **'ഓം ശ്രീ ജാനകീജീവനസ്മരണം ജയ ജയ രാമ രാമ'**എന്നല്ലാതെ എന്താ പറയുക! ഭക്തിദ്യോതകമാകുംവണ്ണം സംവിധാനം ചെയ്യാത്ത ഒരു കഥാപാത്രംപോലും അദ്ധ്യാത്മരാമായണത്തിൽ ഇല്ലെന്നുതന്നെ പറയാം. തമോഗുണമൂൎത്തിയായ കുംഭകൎണ്ണൻ രാവണനോടു ചെയ്യുന്ന ഉപദേശങ്ങൾപോലും മോക്ഷസാമ്രാജ്യത്തിൻെറ ഉന്നതസോപാനത്തിൽ എത്തിക്കത്തക്കവണ്ണം ഭക്തിനിർഭരങ്ങളാണെന്നുവന്നാൽ മറ്റു പാത്രങ്ങളുടെ കാൎയ്യം പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ. ഉദാഹരണത്തിനു് ശ്രീ ഭരതകുമാരനെപ്പറ്റി ഒരു ജിജ്ഞാസുവിൻെറ വീക്ഷണത്തിൽക്കൂടി നമുക്കൊന്നു നോക്കാം.

ഭരതൻ ശ്രീരാമചന്ദ്രൻെറ കനിഷ്ഠസഹോദരനാണു്. ശരിതന്നെ. എന്നാൽ രാമായണത്തിലെ കഥാപാത്രസൃഷ്ടിയിൽ ഭരതനെക്കൊണ്ടു നിൎവ്വഹിക്കപ്പെട്ടിട്ടുള്ളതെന്താണെന്നു പറയാൻ ഭാഷ അപൎയ്യാപ്തമാണു്. ഭരതചരിതത്തിലെ വ്യംഗ്യാൎത്ഥങ്ങൾ മൗനമുദ്രകൊണ്ടു വ്യാഖ്യാനിക്കുകയും അതു ഹൃദയംകൊണ്ടു് ഗ്രഹിക്കാൻ കെല്പുള്ളവരുണ്ടെങ്കിൽ ഗ്രഹിച്ചുകൊള്ളട്ടെ എന്നു് ഗ്രന്ഥകാരൻ ഉദ്ദേശിക്കുകയും ചെയ്തിട്ടുള്ളതാണെന്നു് അതിലെ പ്രതിപാദനരീതി കണ്ടാൽ തോന്നിപ്പോകുന്നു. സുകൃതത്രയിഷ്ടമായ ജന്മംകൊണ്ടു സിദ്ധിച്ച പാരമ്പൎയ്യത്തിൽ ഈശ്വരതത്ത്വം വിളങ്ങുക, പരിശുദ്ധമായ അന്തശ്ചക്ഷുസ്സിനു് ഭഗവാനെ വിധേയമാക്കുക, മാംസചക്ഷുസ്സിൽക്കൂടി ഭഗവാൻെറ ദിവ്യമംഗളവിഗ്രഹം കണ്ടാനന്ദിക്കുക. ''മജ്ജന്മം സഫലമായ് വന്നിതു ധന്യനായേനടിയനിന്നു നിൎണ്ണയം'' എന്നുച്ചൈസ്വരം ഉദ്ഘോഷിച്ചു സംതൃപ്തനാവുക, ഇതെല്ലാം എങ്ങിനെ സാധിക്കാമെന്നു് പടിക്കുപടി കാണണമെങ്കിൽ ഈ ഭരതകുമാരൻെറ ഭക്തിതീൎത്ഥത്തിലെ പുണ്യസ്നാനത്തിനു് നാമും ഒന്നു തയ്യാറായാൽ മാത്രം മതി. കഥാഗോളത്തിലെ ചരിത്രസംഭവവികാസങ്ങളും പാത്രബന്ധങ്ങളും തൽക്കാലത്തേയ്ക്കു് ഒന്നു മറന്നിട്ടുവേണം നാം ശ്രീ ഭരതനെ സമീപിക്കാൻ. ഒരു തീവ്രജിജ്ഞാസുവിൻെറ സകല ലക്ഷണങ്ങളും നേരത്തെ ഭരതനെ അനുഗ്രഹിച്ചിട്ടുണ്ടു്. ആദ്ധ്യാത്മികദൃഷ്ട്യാ രാമതത്ത്വത്തെപ്പറ്റി സുദൃഢമായ പരോക്ഷജ്ഞാനവും അതു വളൎത്തിയെടുക്കുന്നതിനുവേണ്ട ഭക്തിസമ്പത്തും ഭരതനുണ്ടു്. വസിഷ്ഠൻ, ഗുഹൻ, ഭരദ്വാജൻ മുതലായവരുമായിട്ടുള്ള ഭരതൻെറ സംഭാ

ഷണങ്ങടം ശ്രദ്ധിച്ചാൽ ഇതെല്ലാം വ്യക്തമാകുന്നതാണ്. അതിലേയ്ക്കു് ഞാൻ കടക്കുന്നില്ല. എന്നാൽ ഇതിനെല്ലാം അടിസ്ഥാനം ഭരതന്റെ വൈരാഗ്യനിഷ്ഠ ഒന്നു മാത്രമാണെന്നുള്ളതു ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

ഭക്തിസാമ്രാജ്യത്തിന്റെ മുമ്പിൽ വൈരാഗ്യത്തിനല്ലാതെ മറ്റൊന്നിനും സ്ഥാനമില്ല. ഭക്തിക്കു വൈരാഗ്യവും വൈരാഗ്യത്തിന്നു ഭക്തിയും പരസ്പരം സഹായകങ്ങളാണ്. അതു രണ്ടും ഭരതൻ ഒരുപോലെ സംരക്ഷിച്ചുപോന്നിട്ടുണ്ട്. സ്വന്തം മാതാവു കൈകേയി,

> ''അഭ്യുദയം വരുത്തീടിനേൻ ഞാൻ തവ
> രാജ്യം നിനക്കു സംപ്രാപ്തമായ് വന്നിതു
> പൂജ്യനായ്വാഴ്ക ചാപല്യംകളഞ്ഞു നീ.''

എന്നു പറഞ്ഞനുഗ്രഹിക്കുന്നു. കുലഗുരുവായ വസിഷ്ഠമഹർഷി.

> ''സത്യസന്ധൻ തവ താതൻ ദശരഥൻ
> പൃഥ്വീതലം നിനക്കദ്യ നല്കീടിനാൻ
> മന്ത്രപൂർവ്വം അഭിഷേകം നിനക്കു ഞാൻ
> മന്ത്രികളോടുമൻപോടു ചെയ്യീടുവൻ.''

എന്നു പറഞ്ഞു് അയോദ്ധ്യാസാമ്രാജ്യച്ചെങ്കോൽ എടുത്തു കൈയിൽ കൊടുക്കുന്നു. തട്ടി ദൂരെക്കളഞ്ഞിട്ടു ഭരതൻ,

> ''ഇന്നടിയന്നു രാജ്യംകൊണ്ടു കിം ഫലം ?
> നാളെപ്പുലർകാലെ പോകുന്നതുണ്ടു ഞാൻ
> നാളീകനേത്രനെക്കൊണ്ടിങ്ങുപോരുവാൻ.''

എന്നു പറഞ്ഞു് താപസവേഷം ധരിച്ചു ജട പൂണ്ടു് താപം കലന്നു്, ചാടിപ്പുറപ്പെടുകയാണു ചെയ്യുതു്. രാമവിരഹദുഃഖം സഹിക്കവയ്യാതെ,

> ''വഹ്നിയിൽ വീണുമരിപ്പനല്ലായ്കിലോ
> കാളകൂടം കുടിച്ചീടുവനല്ലായ്കിൽ
> വാളെടുത്താശു കഴുത്തറുത്തീടുവൻ
> വല്ല കണക്കിലും ഞാൻ മരിച്ചീടുവൻ.''

എന്നു് ആ തീവ്രജിജ്ഞാസു കേഴുകയാണ്.

ശ്രീരാമസന്ദർശനാകാംക്ഷയാ മന്ദമാരാഞ്ഞു്, നാനാതപോധനമണ്ഡലേ കാണാഞ്ഞു്, ഓരോ മുനിവരന്മാരോടു താണുതൊഴുതു് ചോദിച്ചു ചോദിച്ചു് ഒരു പ്രകാരത്തിൽ ഭഗവൽസന്നിധി പ്രാപിച്ചു. ദൂരത്തിൽ ആശ്രമം കണ്ടു. വൃക്ഷാഗ്രത്തിൽ തൂക്കിയിട്ടിരിക്കുന്ന വല്ക്കലം കണായി. ഓടിയടുത്തു. ഭഗവാന്റെ തൃപ്പാദരേഖകൾ മണ്ണിൽ പതിഞ്ഞിരിക്കുന്നതു കണ്ടു. കോരിത്തരിച്ചു. തന്നെ മറന്നു് ''വീണുരുണ്ടും പണിഞ്ഞും കരഞ്ഞും തദാ രേണു തൻമൗലിയിൽ'' കോരിയിട്ടുംകൊണ്ടു്,

> ''ഭക്ത്യാനന്ദസുധാകരത്തിൽ മുഴുകി
> കണ്ണീരിലാലോലമായ്
> ചിത്തം പാരമലിഞ്ഞു തൊണ്ടയിടറി
> തന്റേടമില്ലാതെയായ്
> നൃത്തംവെച്ചുമുരുണ്ടുവീണു പരമാ–
> നന്ദം സഹിക്കാതെയായ്''

കൊണ്ടു് 'അയസ്കാന്തോപലസൂചികാ'വേഗത്തിൽ ഭഗവൽതൃപ്പാദങ്ങളിൽ ചെന്നു പതിക്കയാണ് ഭരതൻ. അഭിവ്യക്തരൂപത്തിലുള്ള ഭക്തിക്കു് ഇതിനുപരി ഒരു മണ്ഡലമുണ്ടോ എന്നു സംശയമാണ്. ഭാഗവതത്തിൽ അക്രൂരന്റെ ശ്രീകൃഷ്ണദർശനത്തിൽ ഏതാണ്ടിങ്ങനെ ഒരു രംഗം വായിച്ചിട്ടുണ്ടു്. എന്നാൽ ഭക്തിയും വിരക്തിയും ഒരുപോലെ തീവ്രമായിട്ടുള്ള ഒരവസ്ഥ രാമായണത്തിലെ ഭരതനിൽക്കൂടിതന്നെ കാണണമെന്നാണു് എനിക്കു പറയുവാനുള്ളതു്. ഭൂമിയിൽതന്നെ ശയിക്കുക, ഫലമൂലങ്ങൾമാത്രം ഭുജിക്കുക, മുതലായ കഠിനവ്രതാനുഷ്ഠാനങ്ങളുടെ ഫലമായി ഭഗവദ്ദർശനം കിട്ടി. ഭക്തൻ അതുകൊണ്ടു് തൃപ്തനായില്ല. എപ്പോഴും കാണണം. വിച്ഛിത്തി ഇല്ലാതിരിക്കണം. അതിനെന്താണു വേണ്ടതു് ? കൂടെ വരണമെന്നായി ഭരതൻ. അതിനുള്ള പക്വത ഭരതനു വന്നിട്ടില്ലായിരിക്കാം. മായാമാനുഷവിഗ്രഹനായ ഭഗവാൻ വിസമ്മതിച്ചു. ഭരതൻ പലതും പറഞ്ഞുനോക്കി. അടുത്തില്ല. ഒടുവിൽ ന്യായവാദമായി. അവിടുന്നു സത്രാട്ടാണ്. അവിടെ വന്നു് ''മന്നവനായ് വാഴ്ക മടിയാതെ'' എന്നായി അപേക്ഷ. ഇത്രയും കേട്ടപ്പോൾ ഇതുതന്നെ തന്റെ ഭക്തന്റെ വൈരാഗ്യപരീക്ഷണത്തിനുള്ള ഘട്ടം എന്നു നിശ്ചയിച്ചു് ''രാജ്യം നിനക്കുമെനിക്കു വിപിനവും പൂജ്യനാം താതൻ വിധിച്ചതു മുന്നമേ.'' എന്നു പറഞ്ഞു തന്നെ മന്നവനായി കണ്ട ഭരതനെ ശാസിക്കാൻ തുടങ്ങി. എനിക്കു രാജ്യമേ വേണ്ടെന്നു ഭരതൻ. ഞാനതിനധികാരിയല്ലെന്നു രാമൻ. വാദമായി, പ്രതിവാദമായി. യുക്തിയായി, ന്യായമായി. താഴോട്ടിറങ്ങിയാൽ ഇതാണവസ്ഥ. എങ്കിലും ഭരതൻ ചലിച്ചില്ല. എന്താ കഥ ? അയോദ്ധ്യാസാമ്രാജ്യപ്പൊൻകിരീടം ഇട്ടു പന്താടുന്ന ഒരു പ്രതീതിയാണു് നാമിവിടെ കാണുന്നതു്. ഒടുവിൽ കുല

ഗുരുവായ വസിഷ്ഠമുനി ഇടപെടേണ്ടി വന്നു. ഭരതനെക്കൊണ്ട് ലോകക്ഷേമാർത്ഥം ഉപാസനാവൃത്തി അദ്ദേഹം സ്വീകരിപ്പിച്ചു എന്നു പറഞ്ഞാൽ മതിയല്ലോ. പതിന്നാലുസംവത്സരത്തെ ഉപാസനകൊണ്ട് ഭക്തന്റെ സങ്കല്പമഷങ്ങളും ദൂരീകരിക്കപ്പെടട്ടെ എന്നു ഭഗവാനും നിശ്ചയിച്ചു. ഭരതന്റെ ആഗ്രഹംപോലെ തന്നെ പാദുകാപൂജനത്തിനുപദേശിച്ച്, തിരികെ പോകാൻ ആജ്ഞാപിക്കയാണുണ്ടായത്.

അപ്പോഴേയ്ക്കും ഭഗവാന്റെ വിരഹം താങ്ങാൻ കെൽപ്പില്ലാതായി ഭരതന്. ഉത്തമരത്നവിഭൂഷിതമായ ഭഗവത്പാദുകങ്ങൾ തൊട്ടു തൊഴുത് രണ്ടു കൈകൾകൊണ്ടുമെടുത്ത് ശിരസ്സിൽവെച്ചു. ഭക്ത്യാ പ്രദക്ഷിണംവെച്ചു വന്ദിച്ചു നമസ്കരിച്ച് പുറകോട്ടു നടന്നു നടന്നു വിടവാങ്ങുകയാണ്. കുറച്ചു ദൂരം പോകും വീണ്ടും അടുത്തു വരും, പ്രദക്ഷിണംവെയ്ക്കും, നമസ്കരിയ്ക്കും, വിങ്ങി വിങ്ങി കരയും, പോകും, വീണ്ടും വരും, വീണ്ടും പോകും, ഇങ്ങനെ ഒരു പ്രകാരത്തിൽ യാത്രയാകുന്നു. ആ രംഗം വാചാമഗോചരം എന്നേ പറയാനുള്ളു. ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണത്തിനുമുമ്പ് ഉദ്ധവർ യാത്രപറയുന്ന ഭാഗം ഭാഗവതത്തിൽ വായിച്ചിട്ടുള്ളവക്ക് ഈ രംഗത്തിന്റെ ആദ്ധ്യാത്മികവശം ഏതാണ്ടു മനസ്സിലാക്കാവുന്നതാണ്.

പിന്നീട് പതിന്നാലു സംവത്സരം ഭരതൻ ഉപാസനാരൂപത്തിൽ കൃച്ഛ്രമായ തപസ്സനുഷ്ഠിച്ചു. ശ്രീരാമചന്ദ്രന്റെ പ്രത്യാഗമനവാർത്ത ഹനുമാനിൽനിന്നു കേട്ട ഉടനെതന്നെ ആദ്ധ്യാത്മിക പുരോഗതിയിൽ ഒരു സാധകനു് അനുഭവപ്പെടാറുള്ള ശോകനാശവും ആനന്ദപ്രാപ്തിയും ഭരതനും അനുഭവപ്പെടുന്നതായി പറയുന്നുണ്ട്. 'ശോകം മദീയം കളഞ്ഞ ഭവാനു ഞാൻ ലോകം മഹാമേരുസാകം തരുകിലും തുല്യമായ്‌വരാ.'

''ജഗൽകാരണഭൂതനെ കണ്ടു ഭരതനും മേരു മഹാഗിരി മൂർദ്ധനി ശോഭയാ സൂര്യനെക്കണ്ടു പോലെ ഭക്തിപരവശനായ് ചിത്തമഴിഞ്ഞു.'' തന്നെയല്ല, 'ഇന്നു ജന്മം സഫലമായ് വന്നിതു ധന്യനായേനടിയനിന്നു നിർണ്ണയം' എന്നു പറയുകകൂടി ചെയ്യുന്നുണ്ട്. ഇങ്ങനെ ഭരതകുമാരൻ അറിയേണ്ടതറിഞ്ഞു; എത്തേണ്ടിടത്തെത്തി. ഈ വിധത്തിലാണ് ഒരു ജിജ്ഞാസു രാമായണത്തിലെ ഭരതനെക്കാണുന്നത്. അതുപോലെതന്നെ ശബരി, ഹനുമാൻ, മുതലായ പാത്രങ്ങളുടെ സാത്വികഭാവം അത്ഭുതകരമായ പരിചിന്തനത്തിനു വിഷയമാണെന്നു കാണാവുന്നതാണ്.

---

# ജീവന്മുക്തിവിവേകം – 5

**ജി. ബാലകൃഷ്ണൻനായർ**

## ജീവന്മുക്തിയെക്കുറിച്ചുള്ള തെളിവുകൾ

ശ്രുതിവാക്യങ്ങളും സ്മൃതിവാക്യങ്ങളും ജീവന്മുക്തിക്കു് പ്രമാണങ്ങളായുണ്ട്. കഠോപനിഷത്തിൽ ഇങ്ങനെ കാണുന്നു:

> പുരമേകാദശദ്വാരമജസ്യാവക്രചേതസഃ
> അനുഷ്ഠായ ന ശോചതി വിമുക്തശ്ച വിമുച്യതേ.
> (5.1.)

ജന്മരഹിതനും സമാനഭവസ്വരൂപനുമായ ആത്മാവിനിരിക്കാനുള്ള പുരമാണ് മനുഷ്യശരീരം. അതിനു് പതിനൊന്നു വാതിലുകളുണ്ട്. നിത്യസത്യമായ ആത്മാവിനെ സദാ അനുസന്ധാനം ചെയ്യുന്നയാൾക്ക്ഒരുതരത്തിലും ദുഃഖിക്കാനിടവരുന്നില്ല. മാത്രമല്ല അങ്ങിനെയുള്ളയാൾ വിമുക്തനായും ഭവിക്കുന്നു; ജീവിച്ചിരിക്കുമ്പോൾതന്നെ പ്രത്യക്ഷദോഷങ്ങളായ കാമാദികളിൽനിന്നും വിമുക്തനാകുന്നു. ഇവ തുടങ്ങിവെച്ചനുഭവിക്കുന്ന തല്ക്കാലദോഷങ്ങളാണ്.ശരീരപാതത്തോടെ ഭാവിയിൽ വരാവുന്നതുമായ എല്ലാ ദോഷങ്ങളിൽനിന്നും വിമുക്തനായിത്തീരുന്നു. ജീവന്മുക്തിക്കു മുൻപുതന്നെ ശമദമാദി സാധനാനുഷ്ഠാനങ്ങൾകൊണ്ട് കാമാദിദോഷങ്ങളിൽനിന്നും മുക്തിനേടാം. എങ്കിലും അതു

കൊണ്ടു മാത്രം പ്രാപഞ്ചികമായ ബുദ്ധിവ്യാപാരം മുടങ്ങാതിരിക്കുന്നതിനാൽ കാമാദിവികാരങ്ങളെ പ്രയത്നംകൊണ്ട് നിരോധിക്കേണ്ടതായിട്ടാണിരിക്കുന്നത്. ജീവന്മുക്തി നേടിക്കഴിഞ്ഞാൽ ആത്മാനന്ദനിമഗ്നമാകുന്ന ബുദ്ധിവ്യാപാരത്തിനു പിന്നെ വിഷയോന്മുഖമായ ചലനമേ സംഭവിക്കുന്നില്ല. അതുകൊണ്ടാണ് വിശേഷേണ മോചിക്കുന്നുവെന്ന് മന്ത്രം പ്രഖ്യാപിക്കുന്നത്. അതുപോലെ പ്രളയത്തിലും മരണത്തിലും കുറച്ചുകാലം ഭാവിദേഹബന്ധത്തിൽനിന്നും മോചനമുണ്ടാകാം. ജീവന്മുക്തിയിലാകട്ടെ ദേഹബന്ധത്തിൽനിന്നും എന്നെന്നേയ്ക്കുമായി മോചനം ലഭിക്കുന്നുവെന്നു കാണിക്കാനുമാണ് 'വിമുച്യതേ' എന്നു പറഞ്ഞിരിക്കുന്നത്.

ബൃഹദാരണ്യകത്തിലും ഇക്കാര്യം ഇങ്ങനെ വ്യക്തമായി പ്രഖ്യാപിക്കുന്നു:–

> യദാ സർവ്വേ പ്രമുച്യന്തേ
> കാമാ യേ/സ്യ ഹൃദി ശ്രിതാഃ
> അഥ മർത്ത്യോ/മൃതോ ഭവതി
> അത്ര ബ്രഹ്മ സമശ്നുതേ. (4.4.7)

കാമത്യാഗമാണ് സത്യസാധന. സാധകൻ തന്റെ ഉള്ളിൽ പൊന്തിവരുന്ന എല്ലാ കാമങ്ങളും ആദ്യമായി കൈവെടിയുന്നു. അതോടെ മരണം വിട്ടൊഴിയുന്നു. അയാൾ അപ്പോൾ തന്നെ അമൃതനായി ഭവിക്കുന്നു. അങ്ങനെ ഇവിടെവച്ചുതന്നെ ബ്രഹ്മാനുഭവത്തിൽ നിമഗ്നനായിത്തീരുകയും ചെയ്യുന്നു. ഉപനിഷദ്ഭാഗങ്ങൾ വേറെയും ഇക്കാര്യത്തിൽ തെളിവായുണ്ട്:– 'കണ്ണുണ്ടായാലും കണ്ണില്ലാത്തവനെപ്പോലെ, ചെവിയുണ്ടായാലും ചെവിയില്ലാത്തവനെപ്പോലെ, മനസ്സുള്ളപ്പോഴും മനസ്സില്ലാത്തവനെപ്പോലെ, പ്രാണനുള്ളപ്പോഴും പ്രാണനില്ലാത്തവനെപ്പോലെ ജീവന്മുക്തൻ വർത്തിക്കുന്നു.' ഇപ്രകാരം ശ്രുതിയിൽനിന്നും ജീവന്മുക്തിവിവരണവാക്യങ്ങൾ എത്രവേണമെങ്കിലും ഉദാഹരിക്കാൻ കഴിയും. സ്മൃതികളിൽ ജീവന്മുക്തൻ പല പേരുകളിലുമാണറിയപ്പെടുന്നത്. സ്ഥിതപ്രജ്ഞൻ, ഭഗവദ്ഭക്തൻ, ഗുണാതീതൻ, ബ്രാഹ്മണൻ, അതിവർണ്ണാശ്രമി എന്നീ പേരുകൾ പ്രസിദ്ധങ്ങളാണ്.

### ജീവന്മുക്തിസ്വരൂപം

വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോട് ജീവന്മുക്തിസ്വരൂപവും ജീവന്മുക്തലക്ഷണവും വിസ്തരിച്ചു വർണ്ണിക്കുന്നുണ്ട്. ലഘുയോഗവാസിഷ്ഠം ഉത്പത്തിപ്രകരണം ഒന്നാംസർഗ്ഗം എൺപത്തിയെട്ടാം ശ്ലോകം മുതൽ നൂറാംശ്ലോകംവരെ ഈ വിവരണമാണ്. ജ്ഞാനമാത്രനിഷ്ഠന്മാരും ആത്മവിചാരപരന്മാരുമായ ആളുകൾക്ക് അചിരേണ ജീവന്മുക്തിപദം കൈവരുന്നു. അവർ ദേഹം വെടിയുമ്പോൾ വിദേഹമുക്തിയും. ലൗകികവും വൈദികവുമായ എല്ലാ കർമ്മങ്ങളുടെയും ത്യാഗമാണ് ജ്ഞാനൈകനിഷ്ഠ. ജീവന്മുക്തന്റെ ശരീരം സദാ പ്രവർത്തിച്ചുകൊണ്ടിരുന്നാലും ചിത്തം കർമ്മസംഗം വിട്ട് എപ്പോഴും ജ്ഞാനനിഷ്ഠയിൽ ഉറപ്പുററതായിരിക്കും. ദേഹേന്ദ്രിയങ്ങൾ ഉണ്ടായിരിക്കുകയും ഇല്ലാതിരിക്കുകയും മാത്രമാണ് ജീവന്മുക്തിക്കും വിദേഹമുക്തിക്കും തമ്മിലുള്ള ഭേദം. ബ്രഹ്മാനുഭവം രണ്ടിടത്തും തുല്യമാണ്. ദ്വൈതവസ്തുബോധത്തിനു രണ്ടിടത്തും പ്രസക്തിയേ ഇല്ലെന്നുള്ളതുതന്നെയാണതിനു കാരണം.

### ജീവന്മുക്തലക്ഷണം

ജീവന്മുക്തിസ്വരൂപം ചുരുക്കത്തിൽ കേട്ടു കഴിഞ്ഞപ്പോൾ രാമൻ വീണ്ടും വസിഷ്ഠനോട് ചോദിച്ചു. 'അല്ലയോ മുനേ, ജീവന്മുക്തന്റെയും വിദേഹമുക്തന്റെയും ലക്ഷണം കുറേക്കൂടി വിസ്തരിച്ചു പറഞ്ഞുതന്നാലും. വ്യക്തമായി ധരിച്ചാൽ അതു നേടുവാനായി എനിക്ക് ശാസ്ത്രമാർഗ്ഗം അവലംബിച്ച് യത്നിക്കാമല്ലോ.' ഇതു കേട്ട് വസിഷ്ഠൻ ജീവന്മുക്തലക്ഷണം രാമന് വിശദമായി വർണ്ണിച്ചുകൊടുത്തു.

> യഥാ സ്ഥിതമിദം യസ്യ
> വ്യവഹാരവതോ/പി ച
> അസ്തംഗതം സ്ഥിതം വ്യോമ
> സ ജീവന്മുക്ത ഉച്യതേ. (3. 1. 90)

വിവിധനാമരൂപങ്ങളോടുകൂടിയ പ്രപഞ്ചഘടകങ്ങൾ അതേവിധംതന്നെ വർത്തിക്കുന്നു. ദേഹേന്ദ്രിയങ്ങൾ കർമ്മങ്ങളിൽ വ്യാപരിക്കുന്നു. എന്നാലും ആർക്കാണോ ഇതൊക്കെ പൂർണ്ണമായും അസ്തമിച്ചതായി അനുഭവിക്കാൻ കഴിയുന്നത് ആയാളാണു ജീവന്മുക്തൻ. ജീവന്മുക്തന് സർവ്വവ്യാപ്തമായ ചിദാകാശം മാത്രമേ ബാക്കിയുള്ളു. പ്രളയത്തിലല്ലേ പ്രപഞ്ചഘടകങ്ങളെല്ലാം അസ്തമിക്കുന്നതെന്നു ചിലർക്ക് സംശയം തോന്നി

യേയ്ക്കാം. ദേഹേന്ദ്രിയങ്ങളോടുകൂടിയ ഒരു വ്യക്തിയുടെ അനുഭവമാണ് ജഗത്ത്. പർവ്വതം, നദി, സമുദ്രം, സൂര്യൻ, ചന്ദ്രൻ എന്നിങ്ങനെ കാണപ്പെടുന്ന ജഗത്ത് വ്യക്തിയുടെ അനുഭവത്തോടൊപ്പം പ്രളയകാലത്തു പരമേശ്വരനാൽ ഉപസംഹരിക്കപ്പെടുന്നു. സത്താമൂർത്തിയായ ഭഗവാങ്കൽ അന്നു് അതു ലയിച്ചുപോകുന്നതുകൊണ്ടു് അസ്തമിയ്ക്കുകയും ചെയ്യുന്നു. ജീവന്മുക്തിയിൽ കഥയിതല്ല. അവിടെ ദേഹേന്ദ്രിയാദിവ്യവഹാരം നഷ്ടപ്പെടുന്നതേയില്ല. ഗിരിനദീസൂര്യചന്ദ്രാദികൾ പരമേശ്വരനാൽ ഉപസംഹൃതമാകുന്നുമില്ല. അവ പണ്ടേപ്പോലെതന്നെ മറ്റുള്ള പ്രാണിവർഗ്ഗത്തിനെല്ലാം ഉള്ളതായി അനുഭവവിഷയമാകുന്നുമുണ്ടു്. ജീവന്മുക്തനെ സംബന്ധിച്ചിടത്തോളം അവയെ കാട്ടിക്കൊടുക്കുന്ന ബുദ്ധിവ്യാപാരം നിലച്ചുപോകുന്നതുകൊണ്ടു് ഗാഢനിദ്രയിലെന്നപോലെ അവയെല്ലാം മറഞ്ഞുപോവുകയാണ് ചെയ്യുന്നതു്. സ്വയം പ്രകാശിച്ചു വിളങ്ങുന്ന ചിദാകാശം മാത്രമേ ജീവന്മുക്തിപദത്തിൽ ബാക്കി നില്ക്കുന്നുള്ളൂ. ബദ്ധനായ ലൗകികനും ബാഹ്യവിഷയങ്ങളെ കാട്ടിക്കൊടുക്കുന്ന ബുദ്ധിവ്യാപാരം ഗാഢനിദ്രയിൽ ഇല്ലാതാകുന്നുണ്ടു്. പക്ഷെ ഉണരുമ്പോൾ വീണ്ടുമുളവാകുന്ന ബുദ്ധിവൃത്തിയുടെ ബീജം അയാളിൽ നഷ്ടമാകുന്നില്ല. ജീവന്മുക്തനിൽ ആ ബീജം എന്നെന്നേയ്ക്കുമായി നശിക്കുന്നുവെന്നുള്ളതാണ് ഭേദം. സുഖത്തിലും ദുഃഖത്തിലും ജീവന്മുക്തന്റെ മുഖകാന്തിയ്ക്കു് ഒരു കോട്ടവും സംഭവിക്കുന്നില്ല. അന്നന്നു കാണുന്നതിൽ അനുരഞ്ജിക്കുന്ന ആത്മാരാമനാണ് ജീവന്മുക്തൻ. ഒരു ലൗകികൻ സുഖഭോഗസാമഗ്രികൾ കാണുമ്പോൾ സന്തോഷിച്ചാർക്കുന്നു. ധനത്തിനോ മാനത്തിനോ ഹാനി സംഭവിക്കുമ്പോൾ കണ്ണുനീർവാർത്തു വിലപിക്കുന്നു. ജീവന്മുക്തൻ ഈ രണ്ടവസ്ഥകളിലും സമഭാവനയോടെ ആത്മാരാമനായിത്തന്നെ വർത്തിക്കുന്നു. ജീവന്മുക്തൻ ഭൗതികസിദ്ധികൾക്കായി സ്വയം മുൻകൈയെടുത്തു് ഒന്നും പ്രവർത്തിക്കുന്നില്ല. പ്രാരബ്ധകർമ്മത്തിന്റെ പ്രവാഹഗതിയിൽ വന്നുചേരുന്ന സുഖദുഃഖങ്ങൾ ഭാവവൈഷമ്യംകൂടാതെ അനുഭവിക്കുന്നു. അങ്ങനെ അന്നന്നു കിട്ടുന്ന ഭിക്ഷാന്നാദിയെ സമാശ്രയിച്ചു ദേഹസ്ഥിതി പുലർത്തുന്നു. സമാധിദാർഢ്യം നിമിത്തം സ്രക്ചന്ദനാദിസുഖസാമഗ്രികളിൽ അദ്ദേഹത്തിനു താത്പര്യമേയുണ്ടാകുന്നില്ല. ചിലപ്പോൾ സമാധിവിട്ടുള്ള വ്യവഹാരദശയിൽ സുഖഭോഗസാമഗ്രികളെല്ലാം അതേപടി അദ്ദേഹത്തിന്റെ ദർശനത്തിനു വിഷയമായെന്നു വരാം. എങ്കിലും ഉറപ്പാറ വിവേകംകൊണ്ടു് കൊള്ളാനും തള്ളാനും ഒന്നുമില്ലാത്തതിനാൽ ലൗകികങ്ങളായ സന്തോഷസന്താപങ്ങളുടെ അഭാവം തികച്ചും സംഗതമാണ്. ജീവന്മുക്തൻ ഉണർന്നിരിക്കുമ്പോഴും ഉറക്കം അനുഭവിക്കുന്നയാളാണ്. ഇന്ദ്രിയങ്ങൾ അതതു സ്ഥാനങ്ങളിൽ തന്നെ നിന്നു പ്രവർത്തിക്കുന്നതുകൊണ്ടു് അദ്ദേഹം ഉണർന്നിരിക്കുകയാണെന്നു പറയാം. എന്നാൽ ഇന്ദ്രിയപ്രവർത്തനങ്ങൾക്കനുസരണമായ മനോവൃത്തി തീരെയില്ലാത്തതുകൊണ്ടു് അദ്ദേഹം ഉറങ്ങുകയാണെന്നും പറയാം. വാസ്തവത്തിൽ ജീവന്മുക്തനു് ലൗകികമായ ഉണർവ്വ് ഇല്ലതന്നെ. ഇന്ദ്രിയങ്ങളിൽക്കൂടി വസ്തുഗ്രഹണം നടക്കുമ്പോഴാണല്ലോ ലൗകികമായ ജാഗ്രത്ത്. സർവ്വം ബ്രഹ്മസ്വരൂപമായി അനുഭവിക്കുന്ന ജീവന്മുക്തനു് ലൗകികവസ്തുഗ്രഹണമേയുണ്ടാകുന്നില്ല. ജീവന്മുക്തന്റെ ബോധാനുഭവം തികച്ചും വാസനാരഹിതമാണ്. ബ്രഹ്മാനുഭവത്തിൽതന്നെ ആരംഭഘട്ടത്തിൽ ഈ വാസന കൂടെക്കൂടെ അനുഭവത്തെ മലിനമാക്കിയെന്നു വരാം. ''ഞാൻ ബ്രഹ്മജ്ഞാനിയാണ്''' എന്ന അനുഭവംതന്നെ വാസനാരൂപം കൈക്കൊള്ളാം. ഭോഗവാസനകൾ ചിലപ്പോൾ നൈമിഷികങ്ങളായ കാമങ്ങളെ ഉളവാക്കിയെന്നും വരാം. ഇത്തരം ബുദ്ധിദോഷങ്ങളാണ് വാസന. ബുദ്ധിവൃത്തിതന്നെ തീരെ നഷ്ടമായിരിക്കുന്ന ജീവന്മുക്തന്റെ ആത്മാനുഭൂതിയെ വാസന സ്പർശിക്കുന്നതേയില്ല.

> രാഗദ്വേഷഭയാദീനാം
> അനുരൂപം ചരന്നപി
> യോ വ്യോമവദത്യച്ഛഃ
> സ ജീവന്മുക്ത ഉച്യതേ. (ലഘുയോ_3.1.93)

രാഗം, ദ്വേഷം, ഭയം മുതലായ മനോവൃത്തികൾക്കനുരൂപമായി ചിലപ്പോൾ ഒരു ജീവന്മുക്തൻ ചരിക്കുന്നതുപോലെ തോന്നിയേയ്ക്കാം. പ്രിയം കാണിച്ചുകൊണ്ടു് ആഹാരാദികാര്യങ്ങളിൽ ഏർപ്പെട്ടുവെന്നു വരാം. വിദ്വേഷപൂർവ്വം ബൗദ്ധകാപാലികാദി അവൈദികന്മാരിൽ അപ്രിയം കാണിച്ചുവെന്നുവരാം. ഭയന്നെന്നപോലെ സർപ്പം, കടുവ തുടങ്ങിയ വന്യജീവികളിൽനിന്നും

ഒഴിഞ്ഞുമാറിയെന്നു വരാം. മററുചില യോഗികളുമായി മാത്സര്യപൂർവ്വം ചില കാര്യങ്ങളിൽ പെരുമാറിയെന്നും വരാം. വ്യവഹാരദശയിൽ പൂർവ്വപരിചയംകൊണ്ടു് ഇത്തരം പ്രവൃത്തികൾ കാണപ്പെട്ടാൽപോലും ജീവന്മുക്തൻെറ ചിത്തം നിത്യവിശ്രാന്തിപദത്തിൽ എത്തിച്ചേർന്നതാകയാൽ കാലുഷ്യം ലേശവുമില്ലാത്തതുകൊണ്ടു് അതെപ്പോഴും അതിനിർമ്മലംതന്നെ. ആകാശത്തിൽ പുകയും പൊടിയും മേഘവുമൊക്കെ പരന്നു വ്യാപിച്ചാലും അവയൊന്നും അതിൽ പററിപ്പിടിക്കുന്നില്ലല്ലോ. ആകാശം എപ്പോഴും അത്യന്തനിർമ്മലമായിത്തന്നെ വർത്തിക്കുന്നു. അതുപോലെയാണു് ആത്മജ്യോതിസ്സിൽ അലിഞ്ഞുചേർന്ന ജീവന്മുക്തൻെറ ചിത്തം. ആർക്കാണോ അഹങ്കാരമില്ലാത്തതു്, ആരുടെ ബുദ്ധിയാണോ വിഷയങ്ങളിൽ പററിപ്പിടിച്ചുപോകാത്തതു്, അദ്ദേഹം പ്രപഞ്ചത്തിൽ വ്യാപരിച്ചാലും ഇല്ലെങ്കിലും ജീവന്മുക്തനായിഭവിക്കുന്നു. ബദ്ധപുരുഷൻ ശാസ്ത്രീയകർമ്മങ്ങളനുഷ്ഠിക്കുമ്പോൾ 'ഞാൻ അനുഷ്ഠിക്കുന്നു' എന്നിങ്ങനെ ആത്മാവു് അഹങ്കാരരൂപം കൈക്കൊള്ളുന്നു. 'ഞാൻ ഭാവിയിൽ സ്വർഗ്ഗത്തെത്തി സുഖിക്കും.' എന്നിത്തരമുള്ള ഹർഷചിന്തകൾകൊണ്ടു് ബുദ്ധി കലുഷമായിത്തീരുകയും ചെയ്യും. കർമ്മം ചെയ്യാതിരുന്നാൽ 'ഞാൻ ചെയ്യുന്നില്ലല്ലോ' എന്ന അഹങ്കാരം. സ്വർഗ്ഗം ലഭിക്കയില്ലല്ലോ എന്ന ദുഃഖം. ഇങ്ങനെ നിഷിദ്ധകർമ്മമായാലും ലൗകികകർമ്മമായാലും അവയെല്ലാം ബദ്ധപുരുഷനിൽ അഹങ്കാരവും ബുദ്ധിലേപവും ഉളവാക്കിക്കൊണ്ടേയിരിക്കുന്നു. ജീവന്മുക്തൻ അഹങ്കാരംവഴി കർമ്മവുമായി ഒരിക്കലും താദാത്മ്യപ്പെടുന്നില്ല. ഹർഷശോകാദിബുദ്ധിലേപങ്ങളും അതുകൊണ്ടദ്ദേഹത്തെ ബാധിക്കുന്നില്ല. ജീവന്മുക്തനിൽനിന്നും ലോകത്തിനൊരിക്കലും ഭയാശങ്കകളുളവാകുന്നില്ല. മററുള്ളവരെ അധിക്ഷേപിക്കുക അപമാനിക്കുക തുടങ്ങിയ കൃത്യങ്ങളൊന്നും ഒരു ജീവന്മുക്തൻ ഒരിക്കലും അനുവർത്തിക്കുകയില്ല. ലോകത്തിൽനിന്നുള്ള ഭയാശങ്കകളൊന്നും ജീവന്മുക്തനേയും ബാധിക്കുന്നില്ല. അധിക്ഷേപാദികളൊന്നും അങ്ങോട്ടില്ലാത്തതുകൊണ്ടു് ലോകം ഇങ്ങോട്ടു് ജീവന്മുക്തനേയും ശല്യപ്പെടുത്തുന്നില്ല. ഇനി ഏതെങ്കിലും ദുഷ്ടൻ അകാരണമായി അദ്ദേഹത്തെ ക്ലേശിപ്പിച്ചാൽ തന്നെ ചിത്തത്തിൽ സുഖദുഃഖാദിവികല്പങ്ങൾക്കു് അദ്ദേഹം സ്ഥാനം നൽകുന്നതേയില്ല.

> ശാന്തസംസാരകലനഃ
> കലാവാനപി നിഷ്കലഃ
> യഃ സചിത്തോഽപി നിശ്ചിത്തഃ
> സ ജീവന്മുക്ത ഉച്യതേ. (ലഘുയോ.3.1.96.)

ശത്രുമിത്രമാനാപമാനാദിവികല്പങ്ങളാണു് സംസാരകാരണങ്ങൾ; ജീവന്മുക്തനിൽ ഇവ സംപൂർണ്ണമായി ശമിക്കുന്നു. ജീവന്മുക്തൻ സംഗീതസാഹിത്യാദികലകളിൽ ചിലപ്പോൾ വ്യാപരിച്ചുവെന്നു വരാം. എന്നാൽ അപ്പോഴും അവയിൽ ലേശംപോലും അഭിമാനംകൊള്ളാതിരിക്കുന്നതുകൊണ്ടു് അദ്ദേഹം നിഷ്കലനായിത്തന്നെ വർത്തിക്കുന്നു. ചിത്തമുണ്ടെങ്കിലും കാമക്രോധാദിചിത്തവൃത്തികൾ ശമിച്ചുപോയതുകൊണ്ടു് ജീവന്മുക്തൻ നിശ്ചിത്തനാണു്. ആത്മധ്യാനമല്ലാതെ മററു ലൗകികചിന്തകളൊന്നും ആ ചിത്തത്തെ സ്പർശിക്കുന്നതേയില്ല. എല്ലാ ലോകകാര്യങ്ങളിലും അദ്ദേഹം ഏർപ്പെട്ടുവെന്നു വരാം. മററുള്ളവർക്കുവേണ്ടി വിവാഹം, ഉത്സവം മുതലായ കാര്യങ്ങളിൽ സ്വയംചെന്നു പങ്കുകൊള്ളുമ്പോഴും ലാഭനഷ്ടങ്ങളോ ഹർഷവിഷാദങ്ങളോ ബുദ്ധിയെ ബാധിക്കാതിരിക്കുന്നതുപോലെ പ്രാരബ്ധജന്യങ്ങളായ സ്വകാര്യങ്ങളിലും അദ്ദേഹം ഫലപ്രാപ്തിയിൽ ഉദാസീനനായിത്തന്നെ വർത്തിക്കുന്നു. അതുകൊണ്ടു് ജീവന്മുക്തൻെറ ഹൃദയം സദാ ശീതളമായിരിക്കുന്നു. ദുഃഖമില്ലാത്തതുകൊണ്ടുള്ള ശീതളത്വം മാത്രമല്ല, പൂർണ്ണമായ ആത്മസ്വരൂപാനുസന്ധാനം കൊണ്ടും അതു ശീതളമാണു്. ഇതൊക്കെയാണു് ജീവന്മുക്തലക്ഷണം.

---

ജപവും ധ്യാനവും പരിശീലിക്കണം. അതുകൊണ്ടു് മനസ്സിലെ മാലിന്യങ്ങൾ നീങ്ങിപ്പോകുന്നു. ഒരു പുഷ്പം കൈയ്യിൽ എടുത്തു് പെരുമാറുമ്പോൾ അതിൻെറ സൗരഭ്യം അനുഭവപ്പെടുന്നതുപോലെയോ, ചന്ദനത്തിൻെറ സുഗന്ധം ചാണയിൽ ഉരയ്ക്കുമ്പോൾ അനുഭവപ്പെടുന്നതുപോലെയോ നിരന്തരം ഭഗവാനെ സ്മരിക്കുന്നതുകൊണ്ടു് ഒരാൾക്കു് ആദ്ധ്യാത്മികമായ ഉണർവ്വു് സംഭവിക്കുന്നു.

— മാതൃദേവീസംഭാഷണം

# ശിവാജിയും അഫ്സൽഖാനും

എം. സി. നഞ്ചുണ്ടറാവു

ശിവാജിയുടെ കൈയ്കൊണ്ടു് അഫ്സൽഖാൻ മരണംപ്രാപിച്ചപ്രകാരം വ്യക്തമായി വിവരിക്കുന്നതിന്നു് ഞാൻ സ്വാമിജിയോടു് അപേക്ഷിച്ചു; നേരം വളരെ ഇരുട്ടിയെങ്കിലും സ്വാമിജി സദയം സമ്മതിച്ചു് ഇങ്ങനെ തുടന്നു:

അക്കാലത്തെ മഹമ്മദീയരും മഹാരാഷ്ട്രീയരുമായ ചരിത്രകാരന്മാർ തരുന്ന വിവരണം, വിഭിന്നങ്ങളും അത്യന്തവിരുദ്ധങ്ങളുമായതുകൊണ്ടു്, അഫ്സൽഖാന്റെ മരണത്തെ സംബന്ധിച്ച സംഗതികളുടെ യാഥാത്ഥ്യം എന്തെന്നു് ഈ വിദൂരകാലത്തിൽ പറയാൻ പ്രയാസമാണു്. ഈ ചരിത്രകാരന്മാർ താന്താങ്ങളുടെ പക്ഷപാതമനുസരിച്ചു്, തന്നിഷ്ടംപോലെ തങ്ങളുടെ സങ്കല്പങ്ങളേയും കൂട്ടിക്കലത്തിയിട്ടുണ്ടു്. ഗ്രാൻറ്ഡഫ്(Grant Duff)തുടങ്ങിയ ആംഗലചരിത്രകാരന്മാർ കണ്ണുമടച്ചു പിന്തുടരുന്ന മഹമ്മദീയചരിത്രകാരന്മാർ ശിവാജിയുടെ പേരിൽ *വഞ്ചനക്കുററം ആരോപിക്കുന്നുണ്ടു്; എന്നാൽ മഹാരാഷ്ട്രചരിത്രകാരന്മാർ സഭാസദനും ചിട്ട്നിസും, ഇക്കാര്യത്തിൽ ശിവാജി കേവലം ആത്മരക്ഷയ്ക്കും ഭവാനീദേവിയുടെ നിയോഗമനുസരിച്ചും മാത്രമാണു് പ്രവത്തിച്ചിട്ടുള്ളതെന്നു തെളിയിച്ചിരിക്കുന്നു. ആ ചുററുപാടുകൾ ശരിയായി മനസ്സിലാക്കുന്നതിനും നടന്ന സംഭവങ്ങളെ നേരാംവണ്ണം മതിക്കുന്നതിനും കുറച്ചൊരു ഉൾക്കാഴ്ചയും വിശ്വാസവും ആവശ്യമാകുന്നു; ശിവാജിയെ ഈ അദ്ഭുതകൃത്യത്തിലേയ്ക്കു നയിച്ച നാനാസംഭവങ്ങളുടെ ഒരു ചെറിയ വിവരണം,ആ മഹാനായ സ്വദേശാഭിമാനിയുടെ സ്വഭാവത്തേയും പ്രവൃത്തിയേയും തെളിച്ചു കാണിക്കുന്നതിനു് അത്യന്താപേക്ഷിതമാണു്.

അബാജിസന്ദേവിന്റെ നേതൃത്വത്തിൽ ഒരു കഠിനയുദ്ധത്തിനുശേഷം മഹാരാഷ്ട്രീയർ കല്യാൺ കീഴടക്കിയതിനുശേഷമാണു് ബീജപ്പൂരുമായി ശരിയായ സംഘട്ടനം തുടങ്ങിയതു്; വിജയവാത്ത ശിവാജിയുടെ അടുക്കലെത്തിച്ചു. വിജയശേഷം അദ്ദേഹം എപ്പോഴും പ്രദശിപ്പിക്കാറുള്ള ദാക്ഷിണ്യം ഇവിടെയും കാണിച്ചു. തടവുകാരുടെ ആയുധങ്ങളും കുതിരകളും പിടിച്ചെടുക്കപ്പെട്ടു, എന്നാലവരുടെ ജീവൻ രക്ഷിക്കപ്പെട്ടു. അവക്കു മടങ്ങി ബീജപ്പൂരിൽ ചെന്നെത്തുന്നതിനു വഴിച്ചെലവിനുവേണ്ട ധനവും ധാന്യങ്ങളും കൊടുത്തു. കല്യാണിലെ സേനാധിപൻ മുല്ലാനാ അഹമ്മദിനോടു വളരെ ആദരവോടെ പെരുമാറി, ബഹുമാനപൂവ്വം ബീജപ്പൂരിലേയ്ക്കു് മടക്കിയയച്ചു. ഇത്തരുണത്തിൽ, സ്ത്രീകളുടെ മാനം കാക്കുന്നതിനും രക്ഷണത്തിനും ശിവാജിക്കുണ്ടായിരുന്ന അത്യാകാംക്ഷയെ വെളിപ്പെടുത്തുന്ന ഒരു സംഭവം രേഖപ്പെടുത്തുന്നതു രസാവഹമായിരിക്കും. ഈ ആകാംക്ഷ ശിവാജിയുടെ ജീവിതത്തിൽ ആജീവനാന്തം നിലനിന്നിരുന്ന ഒരുജ്ജ്വലസ്വഭാവവിശേഷമാണു്. കല്യാൺനിരോധത്തിൽ അബാജിസന്ദേവു്, കല്യാണിലെ ഗവണ്ണറായ മുല്ലാനാ അഹമ്മദിന്റെ പുത്രവധുവായ ഒരു സുന്ദരതരുണിയെ തടവിൽ പിടിച്ചു; തനിക്കു വലിയ ബഹുമാനങ്ങളും സമ്മാനങ്ങളും ലഭിക്കുമെന്നു കരുതി സന്ദേവു് ആ സുന്ദരിയെ ശിവാജിക്കു സമ്മാനിച്ചു. ശിവാജി അവളുടെ സൗന്ദയ്യത്താൽ ആകൃഷ്ടനായി; അന്നദ്ദേഹത്തിനു് വയസ്സു് ഇരുപത്തൊൻപതേ ഉള്ളു; എന്നിട്ടും അദ്ദേഹം പറഞ്ഞു; "എന്റെ അമ്മയ്ക്കു് ഭവതിയുടെ സൗന്ദയ്യം

* മിസിസ് ബസൻറു് പ്രസിദ്ധപ്പെടുത്തിയതും, ഓരോ കലാശാലാവിദ്യാത്ഥിയും വായിച്ചിരിക്കേണ്ടതുമായ, 'ഇന്ത്യ ഒരു ജനത' എന്ന ആ ചെറിയ നല്ല പുസ്തകത്തിൽ ഇങ്ങനെ പറയുന്നു: "ശിവാജിയുടെ ധീരതയുടേയും ദീഘദൃഷ്ടിയുടേയും കഥയും അദ്ദേഹത്തിന്റെ ചിന്താസന്താനമായ മഹാരാഷ്ട്രസാമ്രാജ്യത്തിന്റെ കഥയും ജസ്റ്റീസ് റാനഡേയുടെ പുസ്തകത്തിൽനിന്നും പഠിക്കണം. വിപരീതപക്ഷപാതികളായ ഇംഗ്ലീഷുകാരുടെ രേഖകൾ തള്ളിക്കളയണം; കാരണം, മഹാരാഷ്ട്രരേയാണു് ആംഗ്ലോ ഇന്ത്യന്മാർ ഏററവും പേടിച്ചിരുന്നതും അതുകൊണ്ടു് ഏററവും വെറുത്തിരുന്നതും."

ഉണ്ടായിരുന്നെങ്കിൽ, അതെത്ര നന്നായിരുന്നേനെ; എങ്കിൽ ഞാനും സുമുഖനാകുമായിരുന്നു.'' എന്നും പറഞ്ഞ് ആ പെൺകുട്ടിയെ സ്വന്തം മകളെപ്പോലെ കരുതി, തുണിയും മററു സമ്മാനങ്ങളും നല്കി ബീജപ്പൂരിലുള്ള അവളുടെ വീട്ടിലേയ്ക്കു ഭദ്രമായി തിരിച്ചയച്ചു. ഇതു മാത്രമല്ല, വേറെ പല സന്ദർഭങ്ങളിലും അദ്ദേഹം തന്റെ സേനാനികളോടും നേതാക്കന്മാരോടും, സ്ത്രീകളേയും വൃദ്ധന്മാരേയും, കുട്ടികളേയും കൃഷിക്കാരേയും ഒരിക്കലും ഉപദ്രവിക്കരുതെന്നു താക്കീതു ചെയ്തിട്ടുണ്ട്; പ്രത്യേകിച്ചും സ്ത്രീകളുടെ മാനം ഒരു അച്ഛന്റെ വാത്സല്യത്തോടെ കാത്തുരക്ഷിക്കാൻ അദ്ദേഹം എപ്പോഴും പ്രയത്നിച്ചിരുന്നു. നീതിന്യായങ്ങളില്ലാതിരുന്ന അക്കാലങ്ങളിൽ പോലും ശിവാജി സ്വദാരങ്ങളെയല്ലാതെ പരസ്ത്രീകളെ സ്പർശിച്ചിരുന്നില്ലെന്നതു് അദ്ദേഹത്തിന്റെ മഹത്വങ്ങളിൽ എടുത്തുപറയേണ്ടതുണ്ട്.

കല്യാൺ പിടിച്ചെടുത്തതു് ബീജപ്പൂർ അധികൃതരെ ചൊടിപ്പിച്ചു; അവർ അദ്ദേഹത്തിന്റെ അച്ഛൻ ഷാജിയിൽക്കൂടി അദ്ദേഹത്തിന്റെ മേൽ സമ്മർദ്ദം ചെലുത്തി. ബീജപ്പൂരിലെ രാജാവായ ആലി അദിൽഷാ, അന്നു കർണ്ണാട്ടിക്കിലായിരുന്ന ഷാജിക്കു് ഇപ്രകാരം എഴുതി: ''നിങ്ങളുടെ മകൻ ശിവൻ നമ്മുടെ രാജ്യത്തിൽ അനീതികൾ കാണിക്കുകയും നാട്ടുകോട്ടകളും കൊള്ളയടിക്കുകയും പിടിച്ചെടുക്കുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ സേവനങ്ങളെ പരിഗണിച്ച് നാം അവയെ ഇതുവരെയും കണക്കിലെടുത്തില്ല; എന്നാൽ അവനെ ഇത്തരം അക്രമങ്ങളിൽനിന്നും നിങ്ങൾ പിൻതിരിപ്പിക്കേണ്ടതാകുന്നു.'' ഷാജി മറുപടിയയച്ചു: ''ആ ചീത്ത ചെക്കനേയും അവന്റെ അമ്മയേയും ഞാനുപേക്ഷിച്ചു. അവനെ ഒരു പാഠം പഠിപ്പിക്കാൻ തിരുവുള്ളംപോലെ എന്തെങ്കിലും വഴി സ്വീകരിക്കാവുന്നതാകുന്നു.'' എന്നാൽ ഷാജിയുടെ നിവേദനങ്ങൾകൊണ്ടൊന്നും അദ്ദേഹം നിരപരാധിയാണെന്ന് ആലി അദിൽഷായ്ക്കു് വിശ്വാസം വന്നില്ല; ഈ അനുസരണക്കേടിൽ കോപംപൂണ്ടു് അയാളെ ശിക്ഷിക്കാൻ തീരുമാനിച്ചു. ബാജി ഘോരപുരായി എന്നൊരുവൻ ഷാജിക്കു നല്കിയ ഒരു വിരുന്നിൽവെച്ചു ചതിച്ച് അദ്ദേഹത്തെ പിടികൂടി, കർണ്ണാട്ടിക്കിലെ ജഗീറിൽനിന്നും ബീജപ്പൂരിലേയ്ക്കു് തിരിച്ചുവിളിക്കപ്പെട്ടു; എന്നിട്ട്, ചെറിയൊരു ദ്വാരമൊഴിച്ച് ബാക്കിയൊക്കെ കെട്ടിയടച്ച ഒരു ഇരുട്ടറയ്ക്കുള്ളിൽ തള്ളി; ഏതാനും നാളുകൾക്കുള്ളിൽ അയാളുടെ മകൻ ശിവാജി കീഴടങ്ങിയില്ലെങ്കിൽ, ആ ദ്വാരംകൂടി അടച്ചുകളയുമെന്നു് ഭീഷണിപ്പെടുത്തുകയും ചെയ്തു.

തന്റെ അച്ഛന്റെ തടങ്കലും ആപത്തും കേട്ടപ്പോൾ ശിവാജി കീഴടങ്ങാൻ ആലോചിച്ചിരുന്നതായി പറയപ്പെടുന്നു; അത്തരമൊരു പരിപാടി ഗൗരവമായി പരിഗണിക്കാനുദ്ദേശിച്ചിരുന്നെങ്കിൽത്തന്നെയും, ഗ്രാന്റു ഡഫ് പറയുംപോലെ, ആയതു് അദ്ദേഹത്തിന്റെ ഭാര്യ സായിബായിയുടെ അഭിപ്രായത്താൽ നിരോധിക്കപ്പെട്ടു; ഷാജിയെ മോചിപ്പിക്കുന്നതിനു് കുടിലമെന്നു് കുപ്രസിദ്ധിയാർജ്ജിച്ച ഒരു സർക്കാരിന്റെ കാരുണ്യത്തിൽ വിശ്വസിക്കുന്നതിലും എളുപ്പം, കൈവശമുള്ള അധികാരങ്ങൾ നിലനിർത്തിയാലായിരിക്കുമെന്നു് സായിബായ് അഭിപ്രായപ്പെട്ടു. ഇൻഡ്യാ ആപ്പീസ് ലൈബ്രറിയിലുള്ള ഒരു പേർഷ്യൻ ലിഖിതരേഖയിലുള്ളതും, ശ്രീ യദുനാഥസർക്കാർ തർജ്ജിമചെയ്തിട്ടുള്ളതുമായ താഴെ കൊടുത്തിരിക്കുന്ന സംഭാഷണം, ശിവാജിയുടെ ഭാര്യയുടെ വിനയവും വിജ്ഞാനവും പ്രകാശിപ്പിക്കുന്നതുകൊണ്ടും, നമ്മുടെ സ്ത്രീകൾ ആവക കലാപകാലങ്ങളിൽ അവരുടെ ഭർത്താക്കന്മാർക്കു് വലിയ താങ്ങും തണലുമായിരുന്നു എന്നു വ്യക്തമാക്കുന്നതുകൊണ്ടും ശ്രദ്ധേയമാണ്. ശിവാജി അവളുടെ അഭിപ്രായം ആരാഞ്ഞപ്പോൾ അവൾ പറഞ്ഞു: ''ഞങ്ങൾ സ്ത്രീകൾ മൂഢകളാണ്. അങ്ങയെ ഉപദേശിക്കാനുള്ള അറിവെനിക്കുണ്ടോ ? അങ്ങയുടെ ഉദ്യോഗസ്ഥന്മാരോടും പരിചയസമ്പന്നരായ പരിചാരകന്മാരോടും ചോദിക്കുന്നതായിരിക്കും കൂടുതൽ ഉചിതം. 'അന്തരാത്മപ്രചോദനം ആത്മസുഖാവഹമാണ്; വൃദ്ധന്മാരുടേയും ദിവ്യപുരുഷന്മാരുടെയും വാക്കുകൾ മററുള്ളവരുടെ വാക്കിനേയുംകാൾ ആദരണീയമാകുന്നു; അപരിചിതരോടു് ആലോചിക്കുന്നതു് അവമാനത്തിനു കാരണമാകും; അബലകളോടാലോചിക്കുന്നതു് വിനാശഹേതുവാണ്.' എന്നൊരു പഴഞ്ചൊല്ലുണ്ടല്ലൊ. അതുകൊണ്ടു് എന്റെ അഭിപ്രായം അനുസരിക്കുന്നതു് ആശാസ്യമായിരിക്കുകയില്ല.

സ്ത്രീബുദ്ധി സകലതിനേയുംകാൾ കനം കുറഞ്ഞതാണ്.''

ശിവാജി മറുപടി പറഞ്ഞു: ''അതങ്ങനെ തന്നെ. ശരി, പക്ഷെ എല്ലാ സ്ത്രീകളും ഒരു പോലെയല്ല. സുവ്രതകളായ പത്നിമാർ വീരന്മാർക്ക് വലിയ അവലംബമാകുന്നു. അതിനാൽ അവർ ഉപദേശം നൽകാൻ സമർത്ഥരാണ്. ബാക്കി സകലരേയുംകാൾ ഭവതി ബുദ്ധിമതിയാണെന്നെനിക്ക് അറിയാവുന്നതുകൊണ്ടാണ് ഞാൻ ഭവതിയോട് ചോദിച്ചത്. ഭവതിയുടെ ബുദ്ധിയിൽ തോന്നുന്നതു രാജ്യനീതിയുടെ കാതലായിരിക്കും.'' ഇതിനു മറുപടിയായി സായിബായ് പറഞ്ഞു: ''യാതൊരു കാരണവശാലും അങ്ങു ബീജപ്പൂരിൽ പോകാൻ പാടില്ല എന്നാണെന്റെ എളിയ ബുദ്ധിയിൽ തോന്നുന്നത്. ദേവി ഭവാനിയുടെ യഥാർത്ഥമായ സഹായത്തെ ആശ്രയിക്കുക: ദേവിയുടെ പ്രത്യേകാനുഗ്രഹം കൊണ്ട് അസാദ്ധ്യമെന്നു തോന്നുന്ന പ്രയാസങ്ങളൊക്കെ നീങ്ങിപ്പോകും.'' ഭാര്യയുടെ ഉപദേശം ശിവാജിയുടെ ഭാവിപരിപാടി നിർണ്ണയിച്ചു. ശിവാജി മുഗൾചക്രവർത്തി ഷാജഹാന്റെ സഹായം തേടി. ചക്രവർത്തിയുടെ രക്ഷണം ഷാജിയെ തടങ്കലിൽനിന്നും മോചിപ്പിക്കുന്നതിനു പര്യാപ്തമായി. അങ്ങനെ ശിവാജി തിരിച്ചടിച്ചു.

അതിനുശേഷം മാത്രമാണ് ശിവാജി ബീജപ്പൂർ അധികൃതരുമായിട്ട് ശരിയായ എതിർപ്പ് തുടങ്ങിയത്. ഈ സംഘട്ടനം ശിവാജിയെ ബീജപ്പൂർ സേവനത്തിലുള്ള ശക്തന്മാരായ മഹാരാഷ്ട്രീയജഗീർദാരന്മാരുമായി കൂട്ടിമുട്ടിച്ചു. തന്റെ അയൽനാട്ടിലുള്ള പ്രധാനികളെ തന്റെ നേതൃത്വത്തിൻകീഴിൽ സംഘടിപ്പിച്ചതുപോലെ ഇവരേയും തൻകീഴിൽ ഒരുമിപ്പിക്കാനായിരുന്നു ശിവാജിയുടെ അക്കാലത്തെ ശ്രമങ്ങളെന്നു തോന്നുന്നു. പക്ഷേ അദ്ദേഹത്തിന്റെ അനുനയങ്ങളൊക്കെ നിരാകരിക്കപ്പെട്ടു; അവരിൽ ഏററവും ശക്തനായ ഒരു ചന്ദ്രറാവുമൊറേ, ബീജപ്പൂർ സർക്കാരിന്റെ പിണിയാളെന്ന് അറിയപ്പെട്ടിരുന്ന ബാജിശ്യാമരാജ് എന്നൊരു ബ്രാഹ്മണനുമായി ഒരു ഗൂഢാലോചനയിൽ ഏർപ്പെടുകയും, ശിവാജിയെ പതിയിരുന്നു കൊലചെയ്യുന്നതിനായി ബീജപ്പൂരിൽനിന്നുമയച്ച ഒരു സംഘത്തിന് സങ്കേതം നൽകുകയും ചെയ്തു. ഗൂഢാലോചന കണ്ടുപിടിക്കപ്പെട്ടു; ശിവാജി ബീജപ്പൂർ കിങ്കരന്മാരെ ഓക്കാപ്പുറത്ത് ആക്രമിക്കുകയും ചെയ്തു. ചന്ദ്രറാവുമൊറേയ്ക്ക് ശിവാജിയുടെ അഭിപ്രായത്തോട് യോജിക്കാൻ കഴിയാതിരുന്നതിനാൽ അദ്ദേഹത്തിന്റെ അനുയായികൾ റാവുവിനെ കൊലപ്പെടുത്തി; അങ്ങനെ ജാവാലി പിടിച്ചെടുത്തു; അതു കൂടുതൽ നാടുപിടിക്കുന്നതിനു വഴിതെളിച്ചു; പ്രധാനപ്പെട്ട ജഗീർദാരന്മാരെല്ലാം ശിവാജിയുടെ സ്വാധീനത്തിനു വഴങ്ങുന്നതിന് ഇതിടയാക്കി.

ഈ വിജയങ്ങൾ സംഗതികളെ കുഴപ്പത്തിലെത്തിച്ചു; ബീജപ്പൂർ അധികാരികൾ നിർണ്ണായകമായ ഒരു എതിർപ്പിനു കച്ചകെട്ടി. ബീജപ്പൂർ രാജാവ് ഗംഭീരമായ ഒരു ഡർബാർ നടത്തി. എന്നിട്ട് തന്റെ ഏററവും പ്രാപ്തനായ പട്ടാണി പടനായകൻ അഫ്സൽഖാന്റെ കീഴിൽ ഒരു പെരുമ്പടയെ അയയ്ക്കാൻ തീർച്ചപ്പെടുത്തി. ഈ അഫ്സൽഖാൻ കർണ്ണാട്ടിക്കിൽ വെച്ച് ശിവാജിയുടെ ജ്യേഷ്ഠൻ സാംബജിയെ അകാലമൃത്യുവിനിരയാക്കിയെന്നു പറയപ്പെടുന്നു: അയാൾ ഷാജിയുടേയും ശിവാജിയുടേയും പരമശത്രുവുമായിരുന്നു. തുറന്ന ഡർബാറിൽ, ആ മലയെലിയെ – അങ്ങനെയാണയാൾ ശിവാജിയെ വിളിച്ചത് – കൊന്നോ വെന്നോ പിടിക്കാമെന്നയാളേററു. ബീജപ്പൂർ അരചൻ അയാൾക്ക് അനർഘങ്ങളായ വസ്ത്രങ്ങളും രത്നങ്ങളും ഗജങ്ങളും തുരഗങ്ങളും അനവധി ധനങ്ങളും സമ്മാനം നൽകി, അയാളുടെ ധീരതയെ പ്രശംസിച്ചു; പന്തീരായിരം കുതിരപ്പടയേയും പതിനായിരം കാലാൾപ്പടയേയും അയാളുടെ അനുയായികളായി അയച്ചു. അഫ്സൽഖാൻ വലിയ ഗർവ്വത്തോടെ ഈ സേനയെ നയിച്ചുംകൊണ്ട് തുൽജാപ്പൂരിലെത്തി. ഇവിടെ ശിവാജിയുടെ കുലദേവതയായ ഭവാനിയുടെ വിഗ്രഹത്തെ തച്ചുടച്ച് പൊടിയാക്കി. അവിടെനിന്നും അവർ പണ്ഡരിപ്പൂരിലെത്തി വിഠോബയുടെ വിഗ്രഹം തകർത്തു; ക്ഷേത്രത്തിനകത്തു പശുവിനെക്കൊന്ന് അശുദ്ധപ്പെടുത്തി. അവിടെനിന്നും അവൻ വായ് എന്ന സ്ഥലത്തേയ്ക്കു പോയി. അയാളുടെ പടനീക്കത്തിന് ഒരു മതയുദ്ധത്തിന്റെ ലക്ഷണങ്ങളൊക്കെയുണ്ടായിരുന്നു; തന്മൂലം ഇരുഭാഗത്തും ഏററവും ക്രൂരങ്ങ

ളായ വികാരങ്ങളെ ഉണർത്തിവിട്ടു. ജേതാവിനും പരാജിതനും അതൊരു ജീവിതമരണമത്സരമായിരുന്നു. ശിവാജിയും അനുയായികളും സ്ഥിതിഗതികളുടെ ഗൗരവം മനസ്സിലാക്കി. അഫ്സൽഖാന്റെ കീഴിലുള്ള ബീജപ്പൂർസേനയുടെ നീക്കങ്ങളെ മനസ്സിലാക്കി വിവരം കൊണ്ടുവരാൻ താനാജി മാലുസ്റായി നിയോഗിക്കപ്പെട്ടിരുന്നു. അയാൾ മടങ്ങിയെത്തിയിരുന്നില്ല. അത്തരം ഗുരുതരമായ ആപദ്ഘട്ടങ്ങളിൽ ശിവാജി പതിവിൻപടി തന്റെ പരദേവതയായ ഭവാനിയുടെ അനുഗ്രഹത്തിനായി പ്രാർത്ഥിച്ചു; പക്ഷേ ദേവിയുടെ അരുളപ്പാടൊന്നും ലഭിക്കുകയുണ്ടായില്ല. കണ്ണൽ മെഡോസ്ടെയ്ലറുടെ താരാ എന്ന ചരിത്രാഖ്യായികയിൽ ഈ സംഭവത്തെക്കുറിച്ചുള്ള വിവരണത്തിൽ ഇപ്രകാരം കാണാം:

''ശിവാജി ജീവിതത്തിലന്നാദ്യമായിട്ട് ക്ഷീണനായി; അദ്ദേഹത്തിന്റെ മുഖത്ത് നിരാശതയുടെ നിഴൽ പതിഞ്ഞു.'' ഈ കനത്ത ഹൃദയത്തോടെ, ശാന്തിയും സമാധാനവും തേടി അമ്മ ജീജാബായിയുടെ അടുക്കലെത്തി. അമ്മ അദ്ദേഹത്തെ വാതില്ക്കൽ വെച്ചു കണ്ടു; പതിവുപോലെ തന്റെ കൈയ്കൾ മകന്റെ മുഖത്തും കഴുത്തിലും ഓടിച്ചു, സ്വന്തം കൈവിരലുകളിൽ മുത്തി; അപ്പൊഴേയ്ക്കും ശിവാജി കുനിഞ്ഞ് അവരുടെ ഇരുകാലുകളിലും സ്പർശിച്ചു; കൈയ്കൾ തന്റെ കണ്ണിലും നെററിയിലും വെച്ചു.

''മകനേ, താതാജി മടങ്ങിയെത്തിയോ? എന്താണിത്ര നേരത്തേ സ്വീകരണം പിരിഞ്ഞത്?'' അമ്മ ചോദിച്ചു.

'ഇല്ലമ്മേ ഇല്ല,' അദ്ദേഹം പറഞ്ഞു, ''വർത്തമാനമൊന്നുമില്ല, അതെന്നെ കുഴക്കുന്നു.'' ഇരുവരും അകത്തേയ്ക്കുപോയി. അമ്മ ഒരു മെത്തയിലിരുന്നു; ശിവാജി അമ്മയുടെ മടിയിൽ തലയുംവെച്ചു കിടന്നുകൊണ്ട് പറഞ്ഞു, 'അമ്മേ ഭവതിയിന്നു ദേവിയുടെ സന്നിധിയിൽ പോയോ? എനിക്കിന്നു ദേവി അവ്യക്തയും കാതരയുമാണ്. ദേവിയുടെ നിശ്ചയങ്ങളെക്കുറിച്ച് ഞാനെന്റെ ഹൃദയത്തിലാരാഞ്ഞു; പക്ഷേ മറുപടിയൊന്നും ലഭിക്കുന്നില്ല. ദേവിയുടെ അനുഗ്രഹം നമ്മിൽനിന്നും പിരിഞ്ഞുവോ?'

'അമ്മയുടെ നിശ്ചയം ആക്കറിയാം എന്റെ ഓമലേ?' അമ്മ ചോദിച്ചു. 'നാം ദേവിയുടെ നിമിത്തങ്ങൾ മാത്രം. മകനേ, നിരാശസ്സ് വശംവദനാകരുത്, ബുദ്ധിമുട്ടുകൾ ഉണ്ടെന്നുവരികിൽ നാമവയെ നേരിടേണ്ടതല്ലയോ? ദേവി നമ്മോട് കഷ്ടപ്പെടാൻ കല്പിക്കുന്നുവെങ്കിൽ, നാം വഴിപ്പെടേണ്ടതല്ലേ? പക്ഷേ, നിരാശപ്പെടരുത്, സംശയത്തിനധീനനാകരുത്; നിന്റെ അച്ഛൻ സംശയിച്ചു, പരാജിതനായി; അതിൽനിന്നും, തടവ്, പിഴ, നോവ്, നാണക്കേട്, തോൽവി ഇവയല്ലാതെന്തുണ്ടായി? അരുതു മകനേ, അരുത്, സംശയത്തിലാണ്ടു പരാജയം വരിക്കുന്നതിലും ഭേദം നീ മരിക്കുന്നതായിരിക്കും, നിന്നോടൊത്തു ഞാനും.'

'പരീക്ഷണം കഠിനമായിരിക്കുമമ്മേ,' അദ്ദേഹം മറുപടി പറഞ്ഞു, 'ഇവിടെ നാം സുരക്ഷിതരാണ്; ഭവതിയെക്കുറിച്ചെനിക്ക് ഭയമൊന്നുമില്ല; നമ്മുടെ നില തീരെ ആശാവഹമല്ല; അതാണെന്നെ വ്യാകുലപ്പെടുത്തുന്നത്. നെടുനാളത്തെ തന്ത്രങ്ങളും ഒരുക്കങ്ങളുമെല്ലാം മനുഷ്യന്റെ മരണത്തോടെ പൊയ്പോകുന്നു; നമ്മുടെ പരിപാടികളെല്ലാം ശത്രുക്കൾ അറിഞ്ഞുകഴിഞ്ഞു.'

'അറിഞ്ഞാലെന്തു മകനെ, അതുകൊണ്ടു നീ ഭയപ്പെടുന്നുവോ?' അവർ ഉച്ചത്തിൽ ചോദിച്ചു.' 'ഞാനൊരു നാരി മാത്രം. നാരിമാരുടെ ബുദ്ധിയും ഉപദേശവും ശ്രദ്ധിക്കരുതെന്നു പുരോഹിതന്മാർ നിന്നോടു പറയും. ഞാൻ പറയുന്നു, ഞാൻ പ്രസന്നയാണെന്ന്. നീയൊരു പരീക്ഷണത്തെ നേരിടുന്നുവെന്നതിൽ ഞാൻ സന്തോഷിക്കുന്നു. നീയിപ്പോൾ വെളിച്ചം ലഭിക്കാൻവേണ്ടി നിന്റെ ഹൃദയത്തോടൊത്തു കഴിച്ച ഒരു മുഹൂർത്തം, ആയിരം പുരോഹിതന്മാരേക്കാളും, നൂറായിരം വാൾക്കാരേക്കാളും ലക്ഷ്യപ്രാപ്തിക്കു കൂടുതൽ പ്രയോജനകരമാണ്. ഞാൻ പറയുന്നു, ഞാൻ സന്തുഷ്ടയാണെന്ന്; കാരണം, ഇത്തരം സംഭവങ്ങൾ മാത്രമേ അന്യരെ ആശ്രയിക്കാതിരിക്കാനും, സ്വശക്തിയിൽ വിശ്വസിക്കാനും നിന്നെ പഠിപ്പിക്കുകയുള്ളൂ.'' ഭവതിയേയും.' മകൻ മന്ദഹാസത്തോടെ പറഞ്ഞു. 'അല്ലല്ല, എന്നെയല്ല, എന്നെയല്ല, ദേവി എന്റെ നാവിൽക്കൂടി സംസാരിക്കുന്ന സമയമൊഴിച്ച്.' അവർ വേഗം പ്രതിവചിച്ചു.

'അല്ലാത്തപ്പോൾ ഞാൻ വെറുമൊരു സ്ത്രീ, മകനേ, നിന്നെ പേടിയാണെനിക്ക്; വെടിയുണ്ടയും, വാളും, കുന്തവും, പോരിലെ മൽപിടുത്തവുമെല്ലാം എന്നെ നടുക്കം കൊള്ളിക്കുന്നു.'

'ഇല്ലമ്മേ,' അദ്ദേഹം എഴുന്നേററിരുന്ന് അമ്മയെ തടഞ്ഞുകൊണ്ട് പറഞ്ഞു, 'വാളോ പോരോ എനിക്കു ഭയകാരണമല്ല; അവിടെ ഞാൻ സുരക്ഷിതനാകുന്നു. ഞാനിപ്പോൾ രണാങ്കണത്തിലായിരുന്നെങ്കിൽ ഈ ഹൃദയഭാരം നീങ്ങിപ്പോകുമായിരുന്നു. ''ഹര ഹര മഹാദേവ'' എന്ന രണഘോഷം എന്റെ കാതിൽ മുഴങ്ങുന്നു, എന്നെ പോരിനു പ്രേരിപ്പിക്കുന്നു. ഇപ്പോളിവിടെ ഈ ശാന്തതയിലുള്ളതുപോലെ അപ്പോൾ പിന്നെയവിടെ ആലോചനയ്ക്കവസരമില്ല.'

'അതിനിയും മുഴങ്ങും മകനേ.' അവർ പറഞ്ഞു, 'ഭയപ്പെടരുത്, സംശയിക്കരുത്, വേല ചെയ്യുക, അത്രയേ വേണ്ടു.' 'ഹാ അമ്മേ, എന്റെ ദിവ്യജനനീ,' എഴുന്നേററുനിന്ന്, നീലവിണ്ടലത്തിലേയ്ക്ക് കൂപ്പുകൈ ഉയർത്തിക്കൊണ്ട് ജീജാബായ് വിളിച്ചു, 'അവിടെനിന്നും എഴുന്നള്ളു. വിണ്ടലത്തിൽനിന്നും ഭവതിയുടെ പുത്രിയുടെ ഹൃത്തടത്തിലേയ്ക്കെഴുന്നള്ളിയാലും, എന്തു പറയേണ്ടുവെന്നെന്നെ പഠിപ്പിച്ചാലും, അവനെയെങ്ങനെ നയിക്കണമെന്ന് നിർദ്ദേശിച്ചാലും, അല്ലെങ്കിൽ ഭവതിതന്നെ അവന് മാർഗ്ഗദർശനംചെയ്തരുളിയാലും. അയി ദേവി, ഭവതിയുടെ നാമത്തിനും നാടിനും വേണ്ടിയാണ് ഞങ്ങൾ ചെയ്യുന്നതു സർവ്വവും; ഇത്രനാളും അധഃപതിച്ചുകിടന്നിരുന്ന ധർമ്മത്തിനുവേണ്ടിയും. ഞങ്ങൾ തോൽവിയടയാൻ ഇടയാകരുതേ, ഞങ്ങൾക്ക് നാണക്കേടിനിടവരുത്തരുതേ.'

ഇതിനുശേഷം അവർ ക്ഷേത്രത്തിനകത്തേയ്ക്കുപോയി, ഏകാന്തമായി ദർശനം നടത്തി, പ്രാർത്ഥിച്ചു; എന്നിട്ട് പുറത്തുവന്ന് ആദരപൂർവ്വം പറഞ്ഞു, 'അമ്മ സ്വയം ദുഃഖനിമഗ്നയാകുന്നു, അമ്മയ്ക്കുതന്നെ ആശ്വാസം ആവശ്യമായിരിക്കുന്നു, സാരമില്ല, ഞാൻ അമ്മയോടു സവിനയം അപേക്ഷിക്കാം.'

'ദേവി ഭവതിയുടെ പ്രാർത്ഥന തീർച്ചയായും കൈക്കൊണ്ടുകഴിഞ്ഞിരിക്കുന്നു,' തെല്ലിട കഴിഞ്ഞു മകൻ പറഞ്ഞു, 'എന്തെന്നാൽ ഭവതിയുടെ വാണികൾകൊണ്ട് എന്റെ ഹൃദയം ആശ്വാസമാണ്ടിരിക്കുന്നു – അമ്മേ, എനിക്ക് കൂടുതൽ ശക്തിതോന്നുന്നു. അതെങ്ങനെ നടക്കുമെന്നു ഞാൻ കാണുന്നു. നാം പ്രവർത്തിക്കണം. നമുക്കു വേണ്ടി നാം തന്നെ പ്രവർത്തിക്കണമെന്നു മാത്രം ഞാനിപ്പോൾ പറഞ്ഞുകൊള്ളട്ടെ. എന്റെ ജനങ്ങൾ എന്നിൽ വിശ്വാസമർപ്പിക്കുന്നപക്ഷം, അതെ അമ്മേ, അവരെന്നിൽ വിശ്വസിക്കുക മാത്രം ചെയ്താൽ, നമ്മുടെ വിജയം നിശ്ചിതമാണ്; ഞാൻ ഭവതിയേയോ ജനങ്ങളേയോ നിരാശപ്പെടുത്തുകയില്ല.'

'നിന്റെ ശിരസ്സിലൊരായിരം ആശിസ്സുകൾ, ശിവാജി ബോൺസ്ലേ, നിന്റെ ഈ വാക്കുകൾക്ക്.' എന്നാക്രോശിച്ചുകൊണ്ടു നെററുകയിൽ തലോടിയനുഗ്രഹിച്ചു. 'എനിക്കിനി ഭയമില്ല, തെല്ലുമില്ല. നീയിനി കഥാകാലക്ഷേപത്തിനു പോവുക: അവരുടെ സമയമടുത്തുവെന്നവരോടു പറയുക: ''ഹര ഹര മഹാദേവ'' എന്നു നീ വിളിക്കുമ്പോൾ, അവരുടെ ഏററുപാടൽ ഓരോന്നും ഓരോ ആയിരം മ്ലേച്ഛന്മാരുടെ മരണമുഴക്കമായിരിക്കണം.' ഇത്രയും പറഞ്ഞ് അവരകത്തേയ്ക്കു പോയി.

അമ്മ പിരിഞ്ഞ് ഒരു തിരശ്ശീലയ്ക്കുള്ളിൽ മറയുന്നത് ശിവാജി സശ്രദ്ധം നോക്കിക്കൊണ്ടിരുന്നു. ഒരു വിജയഭാവം അദ്ദേഹത്തിന്റെ ഇരുണ്ട വലിയ കണ്ണുകളേയും വികാരദ്യോതകമായ മുഖത്തേയും പ്രകാശിപ്പിച്ചു. ''ഞാൻ സ്വയം പ്രവർത്തിക്കണമെന്ന് അമ്മയരുളി.'' അദ്ദേഹം ഉച്ചത്തിൽ വിളിച്ചു പറഞ്ഞു, ''ആവാമമ്മേ, ആദ്യം ഭവതിയ്ക്കുവേണ്ടി, പിന്നീട് ജനങ്ങൾക്കുവേണ്ടി ഞാൻ വേലയെടുക്കാം. ഇനിമേലാൽ വീൺവാക്കുകളൊന്നുമില്ല. കുന്നിൽ തീയ് കാണുമ്പോൾ ഹര ഹര മഹാദേവ എന്ന ഘോഷം മാത്രം.''

ശിവാജിയുടെ ഉത്സാഹം തണുക്കാനും, ജീജാബായ് പറഞ്ഞതുപോലെ ഭവാനീദേവി തന്നെ ദുഃഖത്തിലാഴാനും, കാരണം തുൽജാപ്പൂരിലെ ക്ഷേത്രധ്വംസനവും ഗോഹത്യയുമായിരുന്നുവെന്ന് താഴെ കാണാം.

ശിവാജി ഒരു കഥാകഥനത്തിന് ഏർപ്പാടു ചെയ്തിട്ടുണ്ടായിരുന്നു; നേരത്തെ പറഞ്ഞതുപോലെ, ഇത്തരം സംഭവം എന്തെങ്കിലും മഹത്തായ

സംഭവത്തിൻെറയോ പടപ്പുറപ്പാടിൻെറയോ നാന്ദിയാണെന്ന് ഏവർക്കും അറിയാമായിരുന്നു. കുന്നിൻമുകളിൽ എല്ലാവരും വന്നുചേർന്നു; തത്സമയം ഒരു കുതിരപ്പോരാളി ശ്വാസം വിടാതെ പാഞ്ഞെത്തി പന്തലിൽ പ്രവേശിച്ചു; വെളിച്ചത്തു വന്നപ്പോൾ വന്നയാൾ താനാജി മുൾസ്റായിയാണെന്ന് എല്ലാവർക്കും മനസ്സിലായി. അദ്ദേഹത്തിൻെറ പ്രത്യാഗമനത്തെ അത്യാകാംക്ഷയോടെ കാത്തിരുന്ന ശിവാജി അദ്ദേഹം കൊണ്ടുവന്ന വാർത്തയെന്തെന്നന്വേഷിച്ചു.

'വിഷമത്തിൻെറ, എങ്കിലും സന്തോഷത്തിൻെറ, രാജൻ.' താഴെയിറങ്ങിക്കൊണ്ട് മുൾസ്റായി പറഞ്ഞു: ''ഞാൻ ജട്ടിൽവെച്ചു വിവരമറിഞ്ഞു; ആയതു് അങ്ങയേയും ജനങ്ങളേയും അറിയിച്ചശേഷമേ ഇരിക്കുകയോ വിശ്രമിക്കുകയോ ചെയ്യുകയുള്ളു എന്നൊരു ശപഥം ഞാൻ ചെയ്തു; അതിൽനിന്നും ആ സന്നിധാനത്തിനു മാത്രമേ എന്നെ മോചിപ്പിക്കാനാവൂ. ഏവരും എഴുന്നേല്ക്കുവിൻ, എൻെറ വാക്കുകൾ കേൾക്കുവിൻ.' അദ്ദേഹം അട്ടഹസിച്ചു.

'ശ്രദ്ധിക്കുവിൻ' അദ്ദേഹം തുടർന്നു, ''പ്രിയപ്പെട്ട മഹാരാജൻ, പ്രിയപ്പെട്ട ജനങ്ങളേ, നാം ആപത്തിലകപ്പെട്ടിരിക്കുന്നു. കാരണം, ദേവി, നമ്മുടെ അമ്മ, അപമാനിതയായിരിക്കുന്നു; ദേവിയുടെ തുൽജാപ്പൂർക്ഷേത്രം അശുദ്ധമാക്കപ്പെട്ടിരിക്കുന്നു. അതെ,' ജനങ്ങൾ തുടങ്ങാനൊങ്ങിയ അലച്ചയെ തടയാൻ കൈയുയർത്തിയും കൊണ്ടു തുടർന്നു പറഞ്ഞു, ''അഫ്സൽഖാൻ തുൽജാമാതാവിൻെറവിഗ്രഹം തകർത്തുകളഞ്ഞിരിക്കുന്നു; ക്ഷേത്രത്തിലെ സ്വത്തുക്കളെല്ലാം അപഹരിച്ചിരിക്കുന്നു. ബ്രാഹ്മണരെ കൊലപ്പെടുത്തി; ഗോക്കളുടെ രക്തം കോവിലിനുള്ളിൽ കോരിത്തളിച്ചു. ഈ ദുഃഖം ഞാൻ നിങ്ങളോടു മാത്രമേ പറഞ്ഞിട്ടുള്ളുവെന്നതിനു് ആ സന്നിധിയും ദേവിയുമാണെനിക്കു സാക്ഷി.''

അപ്പോളൊരു അലച്ചയുയർന്നു; ഓരോ വ്യക്തിയുടേയും സന്താപത്തിൻേറയും പ്രതികാരത്തിൻെറയും മുറവിളി ആയിരം കണ്ഠങ്ങളിൽ നിന്നും ഒരുമിച്ചു് ഉച്ചത്തിലുയർന്നു; അതു പർവ്വതമെങ്ങും മാറെറാലിക്കൊണ്ടു; രാജാവു കൈയൊന്നുയർത്തിയപ്പോൾ വീണ്ടുമെല്ലാം നിശ്ശബ്ദമായി.

''ജഗദീശ്വരി വ്യാകുലയാണെന്നു് എനിക്കു തോന്നി.'' അദ്ദേഹം പറഞ്ഞു. ''കാരണം, കഴിഞ്ഞ പല നാളുകളായി ദേവി തൻെറ തിരുമുഖം എന്നിൽനിന്നും മറച്ചിരിക്കുന്നു; എൻെറ അമ്മയും ദേവിയെ തേടി, പക്ഷെ ഫലമുണ്ടായില്ല. ഇപ്പോളതിൻെറയെല്ലാം കാരണം മനസ്സിലായി. എൻെറ പ്രിയപ്പെട്ട ജനങ്ങളെ, അങ്ങനെ പാടുണ്ടോ ?അമ്മയുടെ അമ്പലം അനാഥമാവുകയെന്നോ ? ഇല്ല, ശിവാജി ബോൺസ്ലേയും നിങ്ങളും ഉയിരോടെ ഇരിക്കുന്നിടത്തോളം കാലം ഇല്ല! ദേവിയോടു ചെയ്ത അപരാധത്തിനു പകരം ചോദിക്കാതെ ഭീരുക്കളായി ജീവിക്കുന്നതിനേക്കാൾ ശ്രേഷ്ഠം സാഭിമാനം മരണം വരിക്കുകയാണ്. ശ്രദ്ധിക്കുവിൻ,'' തൻെറ കാല്ക്കൽ കിടക്കുന്ന ഭവാനിയെന്ന കരവാളം കൈയ്യിലെടുത്തുകൊണ്ടു് അദ്ദേഹം തുടർന്നു, 'ഇതു് ദേവിയുടെ തിരുനാമത്തിലാണു നാമകരണം ചെയ്യപ്പെട്ടിരിക്കുന്നതെന്നു് നിങ്ങൾക്കേവർക്കും അറിവുള്ളതാണല്ലൊ. ഇവിടെ നോക്കുവിൻ.' അദ്ദേഹം വാളു് ഉറയിൽനിന്നും ഊരി. 'അവൾക്കു് തിളങ്ങുന്നതും കമനീയവുമായ ഒരു മുഖമുണ്ടു്; പക്ഷേ അതു് മുസ്ലീം നിണത്തിൽ മുങ്ങണം; അവളതു വേണ്ടുവോളം കുടിക്കട്ടെ; എന്നു ഞാൻ ശപഥംചെയ്യുന്നു; നിങ്ങളെൻെറ ആർപ്പുവിളിയെ ഏററു പാടുവിൻ, ഹരഹര മഹാദേവ.'

തങ്ങളുടെ നായകൻ ചെയ്തതുപോലെ, 'ഹര ഹര മഹാദേവ' എന്നു് ആർപ്പു വിളിക്കുകയും വാളൂരി വിറപ്പിക്കുകയും ചെയ്യാതെ ആ സഭയിൽ വാൾക്കാരിലാരുമുണ്ടായിരുന്നില്ല.

സഭ പിരിഞ്ഞശേഷം ശിവാജി ദീർഘനേരം മുൾസ്റായിയുമായി സംസാരിച്ചു; അഫ്സൽഖാൻെറ കീഴിൽ നീങ്ങുന്ന പെരുത്ത പടയുടെ ഘടകങ്ങളെക്കുറിച്ചുള്ള വിവരണവും തുൽജാപൂരിൻെറ കൊള്ളയും മററു വിവരങ്ങളും കേട്ടപ്പോൾ, തൻെറ കീഴിലുള്ള ആളുകളുമായി അഫ്സൽഖാനെ പടക്കളത്തിൽ നേരിടുന്നതു് തനി ഭ്രാന്തായിരിക്കുമെന്നു ശിവാജിക്കു തീർച്ചയായി; എന്നാൽ കീഴടങ്ങാമെന്നുള്ള പ്രതിജ്ഞ കൊണ്ടു് ഉപായത്തിൽ അയാളെ കാട്ടിനുള്ളിലകപ്പെടുത്താം; അവിടെ അയാളുടെ തോക്കും കുതിരപ്പടയും നിഷ്പ്രയോജനമായിരിക്കും; ആ കാടുകളിൽ പതിനായിരം കുതിരപ്പടയെ ചെറുക്കാൻ തല്ക്കാലം കിട്ടാവുന്ന ആളുകൾ ധാരാളം മതിയാവുകയും ചെയ്യും.

താൻ തെരഞ്ഞെടുത്ത ഒരു സ്ഥാനത്തു തൻെറ പരമശത്രുവിനെ കണ്ടുമുട്ടാൻ ശിവാജി തീർച്ചപ്പെടുത്തി: വേറാരേയും വിവരമൊന്നുമറിയിച്ചില്ല; അപ്രതീക്ഷിതമായ ഏതാപത്തും നേരിടുന്നതിനുവേണ്ട ഒരുക്കങ്ങളും കരുതലുകളെല്ലാം ചെയ്തു. ഒരു പെരുമ്പട കൈവശമുണ്ടെന്ന ഞെളിവാണ്ട അഫ്സൽഖാനും ശിവാജി പടക്കളത്തിൽ നേരിട്ടുനില്ക്കാൻ ധൈര്യപ്പെടുകയില്ലെന്ന വിചാരത്താൽ, ഒരേ ഒരു കാര്യത്തിൽ മാത്രമായിരുന്നു ശ്രദ്ധ പതിപ്പിച്ചിരുന്നതു്; അതായതു്, ശിവാജിയെ എങ്ങനെയെങ്കിലും അദ്ദേഹത്തിൻെറ ദുർഗ്ഗസങ്കേതങ്ങളിൽനിന്നും പുറത്തു വരുത്തുകയും, സാധിക്കുന്ന പക്ഷം തടവുകാരനായി പിടിച്ചു് വിജയഭേരിയോടെ ബീജപ്പൂർക്കു കൊണ്ടുപോവുകയും അങ്ങനെ കാട്ടുപ്രദേശത്തു് വളരെനാൾ പടവെട്ടിയാലുണ്ടാകുന്ന വിപത്തുകൾ ഒഴിവാക്കുകയും ചെയ്യുയെന്നതിൽ.

ഇരുകൂട്ടർക്കും എതിരാളിയെ സൂത്രത്തിൽ പിടികൂടണമെന്നായിരുന്നു വിചാരം; കാരണം, പൗരസ്ത്യരാജ്യങ്ങളിലെ യുദ്ധത്തിൽ സേനാനായകൻെറ പതനം യുദ്ധത്തിൻെറ പരിണാമത്തെയോ ഗതിയേയോ ഒട്ടധികം നിയന്ത്രിച്ചിരുന്നു. (തുടരും.)

[വേദാന്തകേസരിയിൽനിന്നു്. വിവർത്തനം: സിദ്ധിനാഥാനന്ദസ്വാമി]

---

# മാതൃപൂജ

## പ്രവ്രാജിക ധീരാപ്രാണാ

യാ ദേവീ സർവ്വഭൂതേഷു മാതൃരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

ബ്രഹ്മം സർവ്വവ്യാപിയാണ്. അമൃതസ്വരൂപമായ ബ്രഹ്മംതന്നെയാണ് എല്ലായിടത്തും നിറഞ്ഞിരിക്കുന്നതു്. ഇടമുറിയാതെ സർവ്വത്ര ഓതപ്രോതമായി വിളങ്ങുന്നതും ബ്രഹ്മംതന്നെ. ഈ വിശാലമായ വിശ്വം ബ്രഹ്മസ്വരൂപമാണ്. അസ്പൃശ്യവും അരൂപവും അവ്യയവുമായ ബ്രഹ്മം വാക്കിനും മനസ്സിനും അതീതമാണ്. അവാങ്മനസഗോചരമായ ഈ ബ്രഹ്മംതന്നെ ഗുണങ്ങളോടു ചേർന്നു് ഈശ്വരസ്വരൂപത്തിൽ സാധകന്മാരുടെ ശ്രേയസ്സിനുവേണ്ടി നാനാരൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. ഈശ്വരരൂപങ്ങൾ അനന്തമാണ്. ഈശ്വരൻ യഥാർത്ഥത്തിൽ പുരുഷനോ നാരിയോ എന്നു് ആർക്ക് പറയാൻ കഴിയും? സാധകന്മാർ മാതാവ്, പിതാവ്, സഖാവ്, പ്രഭു എന്നിങ്ങനെ നാനാരൂപത്തിൽ ഭാവന ചെയ്തുകൊണ്ടു് ഈശ്വരനെ സാക്ഷാത്കരിക്കുന്നു.

അനന്തഭാവയുക്തനായ ഈശ്വരൻെറ ഏതെങ്കിലും ഒരു ഭാവത്തെ സ്വീകരിച്ചു് ഏകാഗ്രതയോടും നിഷ്ഠയോടുംകൂടി ആരാധിച്ചാൽ ജീവിതസാഫല്യം കൈവരും. മാതൃഭാവത്തിൽ ഈശ്വരോപാസനചെയ്യുന്നതാണ് ഏററവും ഉത്കൃഷ്ടവും ശുദ്ധവുമായതു് എന്നു് സർവ്വഭാവസ്വരൂപനായ ശ്രീരാമകൃഷ്ണദേവൻ നമുക്കു് തെളിയിച്ചു് കാണിച്ചുതന്നിട്ടുണ്ടു്. എല്ലാ ഭാവങ്ങളിലുംവെച്ചു് ഏതുവിധത്തിൽ നോക്കിയാലും ഏററവും ശ്രേഷ്ഠമായ ഭാവം മാതൃഭാവം തന്നെ. അതു് പരിശുദ്ധിയുടെ മൂർത്തിമദ്ഭാവമാണ്. കുട്ടികൾക്കു് അമ്മയോടുള്ളതുപോലെ നിഷ്കളങ്കവും നിഃസ്വാർത്ഥവും നിത്യവുമായ ഒരു ബന്ധം ഈ ലോകത്തിൽ ഒരിടത്തും ഒരു പരിതസ്ഥിതിയിലും കാണുക സാദ്ധ്യമല്ല. ജനിച്ച അന്നു മുതൽ കുട്ടിയുടെ മനസ്സ് അമ്മയ്ക്കധീനമാണ്. സുഖത്തിലും ദുഃഖത്തിലും സമ്പത്തിലും വിപത്തിലും മററാരേക്കാളും അമ്മതന്നെ തനിക്കേററവും വേണ്ടപ്പെട്ട വ്യക്തി. അങ്ങിനെ നോക്കുമ്പോൾ മാതൃഭാവേന ഉപാസനചെയ്യുന്ന സാധകനു് ഈശ്വരനെ ഏററവും വേണ്ടപ്പെട്ട ആളായി എണ്ണുവാനും സ്നേഹിക്കുവാനും കഴിയുമെന്നു് തെളിയുന്നു. കുട്ടികൾക്കും വൃദ്ധന്മാർക്കും സ്ത്രീകൾക്കും പുരുഷന്മാർക്കും എന്നല്ല സകലർക്കും തന്നെ മാതൃഭാവത്തിലുള്ള സാധന ഏററവും ഉപയോഗപ്രദവും ആയാസം കുറഞ്ഞതുമാണ്. ഒരു

ഹിന്ദുവിനെ സംബന്ധിച്ചേടത്തോളം ഈശ്വരൻ അഖിലസൃഷ്ടിയുടേയും മാതാവാണ്. അമ്മ നമ്മുടെ ശാസ്ത്രപ്രകാരം അച്ഛനേക്കാളും ഗുരുവിനേക്കാളും കൂടുതൽ ആരാധ്യയാണ്.

ഉപാദ്ധ്യായാദ് ദശാചാര്യ ആചാര്യാണാം ശതം പിതാ
സഹസ്രം തു പിതൄൻ മാതാ ഗൗരവേണാതിരിച്യതേ.

അനേകയുഗങ്ങളായി എത്രയെത്ര മഹായോഗികളും സാധകരും ആണ് മാതൃഭാവത്തിൽ ഉപാസനചെയ്ത് ഈശ്വരസാക്ഷാത്കാരം നേടിയിട്ടുള്ളത് എന്നതിനു കണക്കില്ല. ശ്രീരാമകൃഷ്ണദേവന്റെ ആവിർഭാവത്തോടുകൂടി ഈ സാധനാസമ്പ്രദായം അതിന്റെ സമ്പൂർണ്ണതയിൽ എത്തിച്ചേർന്നു എന്നു ശ്രീശാരദാനന്ദസ്വാമികൾ 'ഭാരതത്തിലെ ശക്തിപൂജ' എന്ന പുസ്തകത്തിൽ ഇപ്രകാരം സമർത്ഥിച്ചിരിക്കുന്നു. 'യുഗാവതാരമായ ശ്രീരാമകൃഷ്ണന്റെ പുണ്യാവതാരത്തോടുകൂടി ശക്തിപൂജ ഭാരതത്തിൽ വീണ്ടും നവചൈതന്യം നേടി ഉണർന്നിരിക്കുകയാണ്. നാരീപ്രതീകത്തിൽ ഇത്ര പരിശുദ്ധരൂപത്തിലുള്ള ശക്തിപൂജ ഈ ലോകം ഇതിനുമുമ്പ് ഒരിക്കലും ദർശിച്ചിട്ടില്ല. ജഗന്മാതാവിനെ ധ്യാനിച്ചു ധ്യാനിച്ച് ഇടമുറിയാത്ത സമാധിയിൽ നിരന്തരം തന്മയനായിരിക്കുക, അമ്മയെ പ്രത്യക്ഷമായി കണ്ടുകൊണ്ട് അഞ്ചുവയസ്സുള്ള കേവലം ഒരു ബാലനെപ്പോലെ എപ്പോഴും ഏതു കാര്യത്തിനും അമ്മയെത്തന്നെ ആശ്രയിച്ചു കഴിഞ്ഞുകൂടുക, എല്ലാ സ്ത്രീകളിലും സാക്ഷാൽ ജഗദംബയുടെ പ്രകാശംതന്നെ അഭംഗുരം വിളങ്ങുന്നതായി അറിഞ്ഞ് അവരെ നിഷ്കളങ്കഭക്തി നിറഞ്ഞ മനസ്സോടുകൂടി 'അമ്മേ' എന്നു സംബോധനചെയ്തുകൊണ്ട് ഓരോ സ്ത്രീയേയും തന്റെ ഉപാസനാമൂർത്തിയുടെ പ്രതീകമായി കാണുക, ശ്രീരാമകൃഷ്ണന്റെ ദിവ്യജീവിതത്തിലല്ലാതെ മറെറവിടെയാണ്, ഏതു കാലത്താണ് ഇത്തരത്തിലുള്ള അത്യുജ്ജ്വലമായ ആദർശം ഈ ലോകത്തിനു കാണാൻ കഴിഞ്ഞിട്ടുള്ളത്?'

ആദ്യാശക്തിയുടെ അംശംമാത്രമാണു സ്ത്രീ എന്നതുകൊണ്ട് സ്ത്രീയെ അവമാനിക്കുന്നത് ശക്തിസ്വരൂപിണിയെ നിന്ദിക്കുന്നതിനു തുല്യമാണ്. ഏതു ഗൃഹത്തിലാണോ നാരി ആദരിക്കപ്പെടുന്നത് അവിടെ ഐശ്വര്യദേവത നൃത്തമാടുന്നു. എവിടെയാണോ നാരി പൂജിക്കപ്പെടാത്തത് അവിടെ യജ്ഞങ്ങൾ ചെയ്താൽക്കൂടി ഒരു പ്രയോജനവുമില്ല. അവിടെ അശാന്തിയും ആനന്ദരാഹിത്യവും മാത്രം കാണാം. ദേവി തന്നത്താൻ പറയുന്നുണ്ട്:—

യോഷിതി ക്ലേശയുക്തായാം മമ ക്ലേശഃ പ്രജായതേ
യോഷിതോ വിപ്രിയകാരീ മമ ദ്വേഷീ ന സംശയഃ.

'ഏതെങ്കിലും വിധത്തിൽ സ്ത്രീ ദുഃഖിക്കാനിടയായാൽ ഞാൻ സങ്കടപ്പെടുന്നു. ആരെങ്കിലും സ്ത്രീയ്ക്ക് അപ്രിയമായിട്ടെന്തെങ്കിലും പ്രവർത്തിച്ചാൽ അയാൾ എന്റെ ദ്വേഷത്തിനു പാത്രമാകുന്നതാണ്. സംശയമില്ല.'

വിദ്യാരൂപിണി അവിദ്യാരൂപിണി എന്നിങ്ങനെ മഹാമായയ്ക്കു രണ്ടു രൂപങ്ങളുണ്ട്. അവിദ്യാശക്തികൊണ്ടു ജഗദംബ മനുഷ്യരെ തന്റെ മായാമോഹത്തിൽ കുടുക്കുന്നു. വിദ്യാശക്തികൊണ്ട് ആ അമ്മതന്നെ നമ്മെ സർവ്വബന്ധങ്ങളിൽനിന്നും മോചിപ്പിക്കുകയും ചെയ്യുന്നു. മഹാമായയുടെ അവിദ്യാശക്തിയിൽനിന്നും ഉടലെടുക്കുന്നതാണ് ലോഭക്രോധമോഹമദമാത്സര്യങ്ങൾ തുടങ്ങിയ ഷഡ്വൈരികൾ. അവ നമ്മെ അധഃപതനത്തിലേയ്ക്കു നയിക്കുന്നു; നിത്യദുഃഖത്തിലാഴ്ത്തുകയും ചെയ്യുന്നു. എന്നാൽ വിദ്യാശക്തിയിൽനിന്നും വിവേകം, വൈരാഗ്യം, ജ്ഞാനം, ഭക്തി, പ്രേമം, ദയ, സഹാനുഭൂതി എന്നിവയാണ് ഉണ്ടാകുന്നത്. ഈ ഗുണങ്ങൾ മനുഷ്യനെ ഈശ്വരനോടടുപ്പിക്കുകയും അവന്റെ നിത്യസുഖത്തിനു കാരണമായിത്തീരുകയും ചെയ്യുന്നു. വിദ്യാശക്തിയുടെ കൃപകൊണ്ടു മാത്രമേ മാതൃഭാവത്തിൽ സാധന ചെയ്യാൻ സാധിക്കൂ. മാതൃപ്രതിഷ്ഠ നടത്തി ഉപാസന ചെയ്യുന്ന ഒരാൾ പരിശുദ്ധമനസ്സോടുകൂടി എല്ലാ സ്ത്രീകളിലും സാക്ഷാൽ ജഗദംബയെ ദർശിക്കുന്നു. ഒരു ഉത്തമസന്താനത്തെപ്പോലെ സദാ സശ്രദ്ധനായിട്ടിരിക്കുന്നു. അയാൾ അമ്മയുടെ പ്രീതിയ്ക്കു പാത്രമാവുകയും ചെയ്യുന്നു.

പാശ്ചാത്യസംസ്കാരത്തിന്റെ ഫലമായി ഇന്നത്തെ ഭാരതത്തിൽ അവിദ്യാശക്തിയുടെ പ്രാഭവം വളരെ കാണുന്നുണ്ട്. സ്ത്രീകളുടെയിടയിൽ വിദ്യാശക്തി വിരളമായിട്ടേ കാണപ്പെടുന്നുള്ളു. വ്യാവഹാരികലോകത്തിൽ സ്ത്രീ എത്രതന്നെ പുരോഗമിച്ചാലും ആദ്ധ്യാത്മികമായി അഥവാ സാംസ്കാരികമായി അവൾ അധഃപതിക്കുകയാണ്. ഒരു സ്ത്രീയുടെ ഏററവും വലിയ ഭൂഷണം സ്വഭാവശുദ്ധിയും മാതൃത്വവുമാണ്. ഇതു രണ്ടുമുണ്ടെങ്കിൽ പിന്നെ ഈ ലോകത്തെ ഭയലേശമെന്യേ അഭിമുഖീകരിക്കാം. താൻ

ശക്തിസ്വരൂപിണിയുടെ അംശമാണെന്ന ബോധമുള്ള ഒരു സ്ത്രീയെ മാത്രമേ പുരുഷന സാക്ഷാൽ ജഗദംബയുടെ പ്രതിരൂപമായി കാണാൻ കഴിയൂ. അതുകൊണ്ടു് ആ പദവിയിലേയ്ക്കു് ഉയരേണ്ടതു് ഓരോ സ്ത്രീയുടേയും കടമയാണു്. ആയതിന ജഗദംബയുടെ അസീമകൃപ അത്യന്താപേക്ഷിതമാണു്. അമ്മയുടെ അനുഗ്രഹത്തിന വേണ്ടി പ്രാർത്ഥിച്ചു് അമ്മയെ ശരണം പ്രാപിച്ചാൽ അമ്മ ഒരിക്കലും നമ്മെ കൈവെടിയുകയില്ല. മഹാമായയുടെ അനുഗ്രഹത്തിന പാത്രമായിക്കഴിഞ്ഞാൽ നാം ഏതൊരു വ്യക്തിയുടേയും ആദരവിന്നർഹരായിത്തീരുന്നു. പിന്നെ ലോകത്തിൽ യാതൊരു ശക്തിയ്ക്കും നമ്മെ കീഴടക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടാണു് യുഗാചാര്യനായ ശ്രീ വിവേകാനന്ദസ്വാമികൾ വീണ്ടും വീണ്ടും പറയുന്നതു്, പവിത്രതയാൽ അഗ്നിഭഗവാനെ കീഴടക്കിയ സീതാദേവിയും യമധർമ്മരാജാവിനെപ്പോലും തോല്പിച്ച സാവിത്രിയുമാണു് നമ്മുടെ ആദർശം എന്നുള്ളതു് നാം മറക്കരുതെന്നു്.

ഇന്നു ശുദ്ധമായ മാതൃഭാവത്തിൻെറ പ്രാധാന്യം ലോകം മനസ്സിലാക്കുന്നുണ്ടു്. തത്ഫലമായി ഈ വിഷയത്തെക്കുറിച്ചു് സമുദായത്തിൻെറ ഗുണകാംക്ഷികളും ചിന്താശീലരുമായ വ്യക്തികളുടെ അഭിപ്രായങ്ങൾക്കു പ്രാധാന്യം നല്കിവരുന്നു. മാതൃധർമ്മമാണു് യുഗധർമ്മം. ഈ തത്ത്വം ഭാരതീയസംസ്കാരത്തിനെ സംബന്ധിച്ചേടത്തോളം ഒട്ടും പുതുമയുള്ളതല്ല. ചരിത്രത്തിൻെറ ഏടുകൾ മറിച്ചു നോക്കിയാൽ നമുക്കു കാണാം ഭാരതം എക്കാലത്തും ശക്തിപൂജയ്ക്കു് വളരെയധികം പ്രാധാന്യം നല്കിയിട്ടുണ്ടെന്നു്. എന്നാൽ ഇടക്കാലത്തു് അതിനൊരു ഗ്ലാനി സംഭവിച്ചു. പല വിദേശീയാക്രമണങ്ങൾക്കും പാത്രമായ ഭാരതത്തിനു് അങ്ങനെ ഒരു ദുർഗ്ഗതിയുണ്ടായതിൽ തീരെ അത്ഭുതപ്പെടാനില്ല.

ശ്രീ വിവേകാനന്ദസ്വാമികൾതന്നെ പറയുന്നുണ്ടു്, വിദേശീയസംസ്കാരം സ്വീകരിച്ചതിലല്ല ഭാരതത്തിനു് തെററു പററിയതു്, അതിപുരാതനവും അതിവിശിഷ്ടവുമായ നമ്മുടെ സംസ്കാരത്തെ, ലോകത്തിൽ മറെറങ്ങും കാണപ്പെടാത്ത ഈ ഉത്കൃഷ്ട സംസ്കാരത്തെ, അവഗണിച്ചതിലാണു് ഭാരതത്തിനു് അബദ്ധം പിണഞ്ഞതു്. നമ്മുടെ സംസ്കാരത്തിൽ ഉറച്ചു നിന്നുകൊണ്ടു് വേറെ ഏതു സംസ്കാരത്തെ സ്വീകരിച്ചാലും തെററില്ല. അതു നമ്മുടെ ജീവിതത്തിന കൊഴുപ്പുകൂട്ടുകയേയുള്ളൂ. ആർഷസംസ്കാരത്തിൻെറ കാതലാണു് മാതൃപൂജ. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ കൂടി ശക്തിയെ പൂജിച്ചു് പ്രീതിപ്പെടുത്തിയിട്ടാണത്രെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തിവരുന്നതു്. ആദികാലം മുതൽ സ്ത്രീജനങ്ങളെ ശക്തിസ്വരൂപിണിയായ ജഗദംബയുടെ പ്രതിരൂപങ്ങളായി കണ്ടുകൊണ്ടു് ശക്തിയെ പൂജിച്ചിരുന്ന ഭാരതം അതിൽ വീഴ്ചവരുത്തിയതോടെ ആരംഭിച്ചു ഇന്നാടിൻെറ അധഃപതനം. താല്ക്കാലികമായുണ്ടായ ഈ വീഴ്ചയിൽനിന്നു് ഭാരതസംസ്കാരത്തെ പുനരുദ്ധരിക്കാൻ ശ്രീരാമകൃഷ്ണദേവൻെറ അവതാരം സഹായിച്ചിട്ടുണ്ടു്. പരിപാവനമായ തൻെറ ജീവിതത്തിൽക്കൂടി അല്പജ്ഞരായ നമുക്കു് മാതൃപൂജയുടെ മാഹാത്മ്യം ഭഗവാൻ കാണിച്ചുതന്നു. കാളീദേവിയെ അദ്ദേഹം തൻെറ ഉപാസനാമൂർത്തിയായി സ്വീകരിച്ചു. ഭൈരവിബ്രാഹ്മണിയെ ആദ്യത്തെ ഗുരുവായി വരിച്ചു. വിദ്യാരൂപിണിയായ ദേവിയുടെ മൂർത്തിമദ്ഭാവമായ ഒരു മനുഷ്യശരീരത്തിൽ – ശ്രീ ശാരദാദേവിയിൽ–ദേവ്യുപാസന അനുഷ്ഠിച്ചതോടെ അദ്ദേഹത്തിൻെറ സാധന പരിസമാപ്തിയിൽ എത്തുകയും ചെയ്തു. തദ്വാരാ യുഗധർമ്മപാലനപരയായ മഹാശക്തി ശ്രീ ശാരദാദേവിയുടെ പവിത്രമനസ്സാകുന്ന മണ്ഡപത്തിൽ സുപ്രതിഷ്ഠിതയായി. മാതൃഭാവത്തെ അതിൻെറ സമ്പൂർണ്ണരൂപത്തിൽ പ്രകാശിപ്പിക്കുന്നതിന വേണ്ടിയാണു് ശ്രീരാമകൃഷ്ണദേവൻ അമ്മയെ ഇവിടെ വിട്ടിട്ടു് തിരോധാനം ചെയ്തതു്. അമ്മയുടെ ഭാവം അങ്ങേ അററം ഗാംഭീര്യമേറിയതും സ്വാഭാവികവുമായിരുന്നു. അതിൻെറ നൈസർഗ്ഗികമായ പ്രഭാപൂരത്താൽ ജാതിധർമ്മഭേദമെന്യേ ജ്ഞാനി, കർമ്മി, പണ്ഡിതൻ, പാമരൻ, പാപി, താപി, ധനികൻ, ദരിദ്രൻ എന്നല്ല സകലരിലും ആ ഭാവം ഇടമുറിയാത്ത ഒരു പ്രവാഹമെന്നോണം സ്നേഹവും കരുണയും വർഷിച്ചിരുന്നു. അമ്മതന്നെ നമ്മോടരുളിച്ചെയ്തിട്ടുണ്ടു് – നമുക്കെന്താപത്തു വരുമ്പോഴും നമ്മുടെ പിന്നിൽ നമ്മെ താങ്ങാൻ സദാ അമ്മ ഉണ്ടെന്നു്. ശക്തിസ്വരൂപിണിയായ ആ അമ്മയുടെ തൃപ്പാദങ്ങളെ ശരണം പ്രാപിച്ചാൽ മാത്രമേ ഭാരതത്തിന തൻെറ നഷ്ടപ്പെട്ടുപോയ പദവി വീണ്ടെടുത്തു് ശാന്തിയും സമാധാനവും പുനഃസ്ഥാപിക്കാൻ സാധിക്കൂ. സ്വീകാര്യമായിട്ടുള്ളതിനെ തിരിച്ചറിയാനുള്ള വിവേകം തന്നരുളി അമ്മ നമ്മെ നേർവഴിക്കു നയിക്കട്ടെ.

---

# ഗുരൂപസദനം

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

മായാമോഹിതചേതസം, വിഷമയാൻ
ഭോഗാനദന്തം സദാ,
ധർമ്മാചാരപരാങ്മുഖം, പിപതിഷും
ഘോരേ മഹാരൌരവേ,
സ്വാമിന്നദ്യ യദൃച്ഛയാ തവ പദാം-
ഭോജാന്തികം ശ്രീഗുരോ,
പ്രാപ്തം മാം ശരണാഗതം കരുണയാ
നിർമ്മലയാ സ്വീകുരു.

മായകൊണ്ടു മനം മയങ്ങി, വിഷമയങ്ങളായ വിഷയസുഖങ്ങളെ സദാ നുകർന്ന്, ധർമ്മാനുഷ്ഠാനങ്ങളിൽ നിന്നു പിൻവാങ്ങി, ഭയങ്കരമായ മഹാരൌരവത്തിൽ വീഴാൻ ഭാവിക്കുന്നവനും ഇപ്പോൾ യദൃച്ഛയാ ഇവിടുത്തെ തൃക്കാലടികളുടെ ചാരത്തണഞ്ഞു ശരണം പ്രാപിച്ചവനുമായ അടിയനെ, അല്ലേ സ്വാമിൻ ശ്രീഗുരോ, അഹേതുകകൃപയാൽ അംഗീകരിച്ചാലും.

ദൂരാദ്ദ്രാവിതസർവ്വമോഹപടലോ -
പ്യേകാന്തമുക്താശയോ –
പ്യാത്മാനന്ദപരിപ്ലുതോഽപ്യവിരതം
യോഗാധിരൂഢോഽപി ച
സ്വച്ഛന്ദം ഗുരുവിഗ്രഹേണ പുരത –
ശ്ശിഷ്യസ്യ സാക്ഷാദ്ധരിഃ
പ്രാദുർഭൂയ കൃപാകടാക്ഷകലയാ
തം താരയേത് സംസൃതേഃ.

അജ്ഞാനപടലത്തെ ആസകലം അകലത്തോടിച്ചവനെങ്കിലും, അത്യന്തം മുക്താത്മാവെങ്കിലും, ആത്മാനന്ദത്തിൽ മുഴുകിയവനെങ്കിലും, സദാ യോഗാധിരൂഢനെങ്കിലും ഭഗവാൻതന്നെ സ്വേച്ഛയാ ഗുരുരൂപേണ ശിഷ്യന്റെ മുമ്പിൽ പ്രാദുർഭവിച്ചിട്ടു കരുണാകടാക്ഷലേശംകൊണ്ട് അവനെ സംസാരത്തിൽനിന്നും കര കേററും.

സാന്നിദ്ധ്യാത്തവ ഹേ ഗുരോ സപദി മേ
പാപാനി ദൂരീകൃതാ,-
ന്യാഘ്രാതേ തു ത്വദംഘ്രിപദ്മയുഗളീ-
ധൂളീമഹാസൌരഭേ
സദ്യോ മേ ഹൃദയാത് പലായനപരാ
നിശ്ശേഷദുർവ്വാസനാ
നിർഗച്ഛന്തി, മഹത്പ്രസംഗമഹിമാ
നൂനം ബതാന്യാദൃശഃ!

ഹേ ഗുരോ, നിന്തിരുവടിയുടെ സാന്നിദ്ധ്യത്താൽ എന്റെ പാപങ്ങൾ പെട്ടെന്നകന്നു കഴിഞ്ഞു. ഇവിടുത്തെ തണ്ടലർത്തൃക്കഴലിണയിലെ പൊടിയുടെ മഹാപരിമളം ഘ്രാണിച്ചപ്പോഴാണെങ്കിൽ പൊടുന്നനെ പുറത്തേക്കു മനസ്സിൽനിന്നും എല്ലാ ദുർവ്വാസനകളും ഒടെടാ ഓട്ടമോടുന്നു. അമ്പോ! മഹത്സംഗത്തിന്റെ പ്രഭാവം അന്യാദൃശംതന്നെ.

സത്കീർത്തൌ, ദ്രവിണേ,നരാധിപപദേ,
സ്വർഗ്ഗേ, വിരിഞ്ചാസനേ,
യോഗർദ്ധൌ, വപുനർഭവേഽപി ച രുചിഃ
ക്ഷീണാ മമ ക്രീഡിതും
കിന്തു ശ്യാമമനോജ്ഞധാമ്നി യമുനാ-
തീരസ്ഥിതേ ശ്രീഗുരോ,
രന്തും സ്വൈരമനാമയേ ചിന്മയേ
സച്ചിന്മയേ കാമയേ.

സൽകീർത്തിയിലും പണത്തിലും രാജപദവിയിലും സ്വർഗ്ഗത്തിലും ബ്രഹ്മപട്ടത്തിലും യോഗസിദ്ധിയിലും മുക്തിയിലും കളിക്കാൻ എനിക്കു രുചി കുറഞ്ഞുപോയി. എന്നാൽ അല്ലേ ശ്രീഗുരോ, യമുനാതീരത്തു വർത്തിക്കുന്നതും അരോഗദൃഢവും സച്ചിന്മയവുമായ ശ്യാമസുന്ദരതേജസ്സിൽ ഇഷ്ടംപോലെ നെടുനാൾ രമിക്കാൻ ഞാൻ കൊതിക്കുന്നു. അയേ ശ്രീഗുരോ, എന്നന്വയം.

കേശേ ബർഹചയം, കരേ മുരളികാം,
ഫാലസ്ഥലേ സ്ഥാസകം
പാദാബ്ജേ മണിനൂപുരം, കടിതടേ
സത്കിങ്കിണീം ചോദ്വഹത്
സാകം മിത്രഗണേന മിത്രദുഹിതു –
സ്തീരേ പശൂംശ്ചാരയത്
കിഞ്ചിന്നീലമഹോ മമാക്ഷിയുഗളീ
ദ്രഷ്ടും സമുത്കണ്ഠതേ.

കുന്തളത്തിൽ പീലിനിരയും കൈയിൽ ഓടക്കുഴലും നെററിത്തടത്തിൽ ഗോപിക്കുറിയും തൃക്കഴലിൽ ചിലങ്കയും അരക്കെട്ടിൽ കിങ്ങിണിയുമേന്തിക്കൊണ്ടു ചങ്ങാതിമാരോടൊരുമിച്ചു കാളിന്ദിയുടെ വക്കത്തു കാലികളെ തെളിക്കുന്ന ഏതോ നീലകാന്തിയെ കാണാൻ എന്റെ കണ്ണിണ കലശലായി വെമ്പുന്നു.

# താത്പര്യദീപിക

കെ. ജനാർദ്ദനൻതമ്പാൻ

ക്രിസ്തുവർഷം 7–8 നൂററാണ്ടിലെ കുലശേഖരൻെറ കാവ്യമായ മുകുന്ദമാലയ്ക്കു് 17–ാം നൂററാണ്ടിൽ ഉണ്ടായ ഒരു വ്യാഖ്യാനകൃതിയാണു് താത്പര്യദീപിക. വ്യാഖ്യാതാവു തൻെറ പേരു വിവരങ്ങൾ സ്വകൃതിയുടെ സമാപ്തിയിൽ ഇങ്ങനെ വെളിപ്പെടുത്തിയിരിക്കുന്നു.

സച്ചിത്സുഖൈകരസമന്വഹമാത്മതത്ത്വം
സാക്ഷാത് സമുന്മിഷതി യസ്യ ഹൃദീഹ ദൈവാത്
ആനന്ദശേഖരിതരാഘവനാമധേയ–
സ്സോയം മുനിർവിമൃശതി സ്മ മുകുന്ദമാലാം.
കൃഷ്ണാനന്ദഗുരോരേഷാ പൂർണ്ണകാരുണ്യസമ്പ്രിഷാ
രചിതാ ഹരിതോഷായ ജീയാത് താത്പര്യദീപികാ.

ഈ രാഘവാനന്ദനെക്കുറിച്ചു ഗവേഷണം നടത്തിയ ദിവംഗതനായ പ്രൊഫസർ കെ. രാമപ്പിഷാരോടി, താൻ ശേഖരിച്ച വിവരങ്ങൾ ഇപ്രകാരം നിരത്തുന്നു:

തൃശ്ശൂർ നടുവിൽമഠം അധിപതിയായിരുന്ന വാസുദേവയതീന്ദ്രനിൽനിന്നു സന്ന്യാസം വാങ്ങി അദ്ദേഹത്തിന്നുശേഷം തൽസ്ഥാനപതിയായതു് കൃഷ്ണാനന്ദസരസ്വതി ആയിരുന്നു. ''സിദ്ധാന്തസിദ്ധാഞ്ജനം'' എന്ന ഒരു അദ്വൈതവേദാന്തപ്രകരണഗ്രന്ഥത്തിൻെറ കർത്താവാണു് കൃഷ്ണാനന്ദൻ. അദ്ദേഹത്തിൻെറ ശിഷ്യനായിരുന്നു രാഘവാനന്ദയതി, അഥവാ രാഘവാനന്ദസരസ്വതി. തിരുവനന്തപുരം സംസ്കൃതപ്രസിദ്ധീകരണവകുപ്പുവഴിയായി രാഘവാനന്ദൻെറ രണ്ടു കൃതികൾ പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. അവ, ഭഗവദാദിശേഷൻെറ ''പരമാർത്ഥസാര''ത്തിന്നു എഴുതിയ ''ശേഷാര്യദീപിക'' എന്ന വ്യാഖ്യാനവും, ലഘുഭട്ടാരകൻെറ ''ലഘുസ്തുതി''യ്ക്കുള്ള അദ്ദേഹത്തിൻെറ ''വൃത്തി''യും ആകുന്നു. മദ്രാസ് ഗവൺമെൻറിൻെറ ഓറിയൻറൽ മാന്യുസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽ ഉള്ള ഒരു റിപ്പോർട്ടിൽ രാഘവാനന്ദരചിതമായി ''കൃഷ്ണപദി'' എന്നു പേരുള്ള ഒരു ഭാഗവതവ്യാഖ്യാനത്തെക്കുറിച്ചു പരാമർശമുണ്ടു്. ആഭ്യന്തരവും ബാഹ്യവുമായ തെളിവുകളിൽനിന്നു് രാഘവാനന്ദൻ നടുവിൽമഠത്തിലെ ഒരു സ്വാമിയാരായിരുന്നുവെന്നും അദ്ദേഹത്തിൻെറ കാലഘട്ടം ക്രി. വ. 17–ാം നൂററാണ്ടായിരുന്നു എന്നും ആണു് രാമപ്പിഷാരോടി അനുമാനിക്കുന്നതു്.

മുകുന്ദമാല 31 മുക്തകങ്ങൾ മാത്രമുള്ള ഒരു ചെറിയ കൃതിയാണു്. ആകാരംകൊണ്ടു് അതിനെ മേലേയ്ക്കുമേലേ പല മടക്കായിപ്പൊതിയാവുന്ന അത്ര വലുപ്പമുള്ള ഒരു വ്യാഖ്യാനകൃതിയാണു് താത്പര്യദീപിക. വ്യാഖ്യാനമാവശ്യമില്ലല്ലോ എന്നു പറയാൻ തോന്നുമാറു് അത്രയും സുഗമവും സുഖകരവുമാണു് മുകുന്ദമാലാശ്ലോകങ്ങൾ. പാണ്ഡിത്യപ്രഭവവും പ്രമാണോക്തിഭരിതവുമാണു് താത്പര്യദീപികാഖണ്ഡികകൾ. വിശ്വാസത്തിൻെറ ശീതളപ്രസാദവും ഭക്തഹൃദയത്തിൻെറ പേലവാമോദവുമാണു് കുലശേഖരൻെറ മുകുന്ദമാല നിഃശ്വസിക്കുന്നതു്. ബുദ്ധിയുടെ ഊഷ്മളത്തിളക്കവും ശാസ്ത്രപ്രതിപത്തിയുടെ തീക്ഷ്ണഗന്ധവുമാണു് രാഘവാനന്ദൻെറ വ്യാഖ്യാനം ഉച്ഛ്വസിക്കുന്നതു്. സംസ്കൃതഭാഷയിൽ സാമാന്യം ഒരു ''വിഭക്തിജ്ഞാനം'' ലഭിച്ചിട്ടുള്ളവർക്കുപോലും അർത്ഥമാവുംവിധം അത്ര്യ്ക്കും എളുപ്പമുള്ള ഒരു ലഘുഭക്തികാവ്യത്തിന്നു് ശാസ്ത്രസങ്കേതജടിലതയിൽ ഇത്രയും പൃഥുലമായൊരു വ്യാഖ്യാനം തീർക്കേണ്ട ആവശ്യമുണ്ടോ എന്നു് നാമതൊന്നു് എടുത്തപാടു നിനച്ചേയ്ക്കാം. എന്നാൽ സുദീർഘമായ ഈ വ്യാഖ്യാനം സാവധാനം വായിയ്ക്കവേ, ആ സംശയത്തിന്നു സമാധാനം താനേ തോന്നുന്നതാണു്.

സുലളിതമായ മുകുന്ദമാലാസ്തോത്രത്തിന്നു് ഏഴെട്ടു നൂററാണ്ടുകൾ കഴിഞ്ഞശേഷമാണു് ഒരു വ്യാഖ്യാനമുണ്ടാവുന്നതു്; അതും അതിപ്രൌഢമായ ഒരു ശാസ്ത്രീയവ്യാഖ്യാനം. ഈ വസ്തുതയും ചിന്തനീയമാണു്. വ്യാഖ്യാതാവു് തൻെറ ശാസ്ത്രപാണ്ഡിത്യവും വിവാദപടുത്വവും പ്രകടിപ്പിക്കുവാൻ—''വല്ലഭനു പുല്ലുമായുധം'' എന്നു

ന്യായത്തിൽ— ഈ ലഘുകാവ്യത്തെ കടന്നെട്ടതാകുമോ ? നമ്മിൽ അങ്ങനെ വല്ല അവമതിയും ആദിയിൽ ഉണ്ടായി എങ്കിൽ അതും അസ്തംഗതമാവും നാമീ വിജ്ഞേയവ്യാഖ്യാനം അവധാനപൂർവ്വം പഠിക്കുകയാണെങ്കിൽ.

കൃ. വ. 7–8 ശതാബ്ദങ്ങളിൽ ബൌദ്ധപാഖണ്ഡനിരീശ്വരനാസ്തികതകളുടെ നീഹാരതമോബാധകളിൽനിന്നു് വൈദികമതം ഏതാനം തപസ്വികളുടെ പുണ്യകർമ്മവിപാകത്താൽ മുക്തമായി ഉയിർത്തെഴുന്നേല്ക്കുകയായിരുന്നു. വിശ്വാസത്തിൻെറ നവോത്ഥാനത്തിൽ പുരാതനമായ ഭാഗവതധർമ്മത്തിൻെറ കുളിർപുലരിത്തെന്നൽ വീശിത്തുടങ്ങി. ഭഗവദ്ഭക്തിയുടെ ആ അരുണോദയത്തിലാണ് കുലശേഖരശുകഹൃദയത്തിൽനിന്നു മുകുന്ദമാലാസ്തവഗീതങ്ങൾ ഉദ്ഗളിതങ്ങളായതു്. ഭാഷയിലും ഭാവത്തിലും അവ സ്വഭാവികമായി എളുതും കരളിണങ്ങുന്നവയുമായി. നിസർഗ്ഗതയിലും മുഗ്ദ്ധതയിലും ഭക്തിയുടെ പുലർകാലമായിരുന്നു അതു്.

അപ്പോഴേയ്ക്കും ശ്രീശങ്കരഭഗവത്പാദർ ജ്ഞാനകിരണങ്ങൾ പരത്തുന്ന ബാലഭാസ്കരനായി ഉദിച്ചുയർന്നു. മുഗ്ദ്ധഹൃദയങ്ങളിലെ ഭക്തിയുടെ മധുകണങ്ങളെ വററിച്ചുകളയാതെതന്നെയായിരുന്നു ആ അദ്വൈതതത്ത്വതരുണഭാസ്കരൻ അവയെ ജ്ഞാനപ്രഫുല്ലങ്ങളുമാക്കിയതു്. പക്ഷെ ശോഭനമായിരുന്ന ആ സുപ്രഭാതകാലാവസ്ഥ മാറി. തീവ്രാദ്വൈതജ്ഞാനവാദത്തിൻെറ നീക്കുപോക്കില്ലാത്ത മദ്ധ്യാഹ്നമാണ് പിന്നെ അനുഭവപ്പെട്ടതു്. ജഗന്മിഥ്യാവാദത്തിൻെറ ആ നട്ടുച്ചയിൽ ഭക്തിയുടെ ആർദ്രഭാവങ്ങൾ നഷ്ടമായി, ജനഹൃദയം ശുഷ്കമായി. മായതാൻ എല്ലാം എന്ന ആലസ്യത്തിൽ ജനം നിഷ്ക്രിയമായിത്തീർന്നു.

ഈ പരിതാപകരമായ അവസ്ഥയെ പരിഹരിയ്ക്കുവാനാണ് ശ്രീ രാമാനുജൻ സമുത്ഥിതനായതു്. അദ്വൈതജ്ഞാനത്തെ ഉൾക്കൊണ്ടുകൊണ്ടുതന്നെ ഭഗവദ്ഭക്തിയുടെ അഹൈതുക വൈശിഷ്ട്യത്തേയും -''ഇത്ഥംഭൂതഗുണോ ഹരിഃ' ശ്രീ രാമാനുചാര്യർ അഭിനവമായി ജനതയ്ക്കു ബോധ്യമാക്കി. കാലാവസ്ഥ വീണ്ടും മാറി. ഭക്തിയുടെ കാലവർഷപ്രകർഷമായി. ഇടിയും മിന്നലുമായി. ശ്രീ മാധ്വൻെറ ദ്വൈതവാദചണ്ഡവായു ആഞ്ഞടിച്ചതിനെത്തുടർന്നു് ഭക്തിയുടെ ഒരു കുളിർപ്പുതുമഴമണം ഭാരതത്തിലെങ്ങും പൊങ്ങി. പിന്നെ നാടടക്കം സുഖദവും പുഷ്ടിപ്രദവുമായ ഭഗവദ്ഭക്തിവർഷങ്ങൾതന്നെ.

എന്നാൽ, ''അധികമായാൽ അമൃതും വിഷം'' എന്ന പഴംചൊല്ലിനെ സാധൂകരിയ്ക്കുമാറു് ഈ ഭക്തി ജലദാധിക്യത്തിൽ പലേടത്തും പലപ്പോഴും ജ്ഞാനസൂര്യപ്രകാശം മങ്ങിപ്പോകുകയോ തീരേ മറഞ്ഞുപോകുകയോ ചെയ്യുക നിമിത്തം പലപല അന്ധവും മൂഢവുമായ ധാരണകളും ആചരണങ്ങളും എമ്പാടും മുളച്ചുപൊന്തി ഭക്ത്യാഭാസങ്ങൾ പലതും യഥാർത്ഥഭക്തിയുടെ സ്ഥാനം പിടിച്ചു വാണുതുടങ്ങി. ഈ ദുർവിപര്യയങ്ങളെയും ദൂഷണങ്ങളെയും തീർക്കുവാൻ – അന്തരീക്ഷത്തിലെ അന്ധവിശ്വാസക്കരിങ്കാറുകൾ നീക്കി ഭക്തിയുടെ ശാരദീയവിശുദ്ധിയും ഹൃദ്യതയും വീണ്ടും ഉളവാക്കുവാൻ –മറകളുടെ പൊരുളായ സനാതനധർമ്മത്താൽത്തന്നെ പ്രണോദിതരായ ഏതാനും സൂരികൾ മുതിർന്നു. അവരിൽ പ്രമുഖനായിരുന്നു ശ്രീ മധുസൂദനസരസ്വതി. അദ്വൈതജ്ഞാനസിദ്ധനായിട്ടും അദ്ദേഹത്തിനു പരാഭക്തിരസായനം സ്പൃഹണീയവും ആസ്വാദ്യവുമായി അനുഭവപ്പെട്ടു. തൻെറ ഈ അനുഭവം അദ്ദേഹം ശാസ്ത്രീയമായി വിശദീകരിച്ചു. കേവലജ്ഞാനദീപ്തിയിൽ വിലയിച്ചുപോകാതെ അതിൽനിന്നുതന്നെ പരമാനന്ദവ്യക്തിത്വത്തോടെ ഉദിച്ചുയരുന്ന പരാഭക്തിയുടെ കൃഷ്ണചന്ദ്രസുന്ദരമുഖത്തെ അദ്ദേഹം ദർശനീയമാക്കി.

ജ്ഞാനഭക്തിയുടെ ആ പൂർണ്ണിമയിൽ ഭാരതമെങ്ങും സംഭവിച്ച സഹൃദയകുമുദവികാസങ്ങളിൽ ഒന്നാവണം കേരളീയനായ രാഘവാനന്ദൻെറ താത്പര്യദീപിക. അങ്ങനെയാണ് 8–ാം നൂററാണ്ടിലെ കുലശേഖരൻെറ ശുദ്ധഭക്തിമുഗ്ദ്ധകാവ്യമായ മുകുന്ദമാലയ്ക്കു് 17–ാം നൂററാണ്ടിലെ രാഘവാനന്ദൻെറ ശാസ്ത്രീയതാപ്രൌഢമായ താത്പര്യദീപികാവ്യാഖ്യാനം സംജാതമായതു് എന്നത്രേ ഈ ലേഖകൻ അനുമാനിയ്ക്കുന്നതു്. കാരണം, ഭാരതത്തിലെ ഇതരപ്രദേശങ്ങളിലെന്നപോലെ കേരളത്തിലും വേദശാസ്ത്രാദികളുടെ അധ്യയനാധ്യാപനങ്ങൾ, ആർഷസൂത്രസൂക്താദികൾക്കു ഭാഷ്യവ്യാഖ്യാനാദികളുടെ നിർമ്മിതികൾ, എന്നിവയുടെ ശ്രദ്ധാഭരിതമായൊരു കാലഘട്ടമായിരുന്നു അതു്. ശ്രീ

ശങ്കരഭഗവത്പാദരാൽ പ്രബോധിതമായ പരമാദ്വൈതതത്വജ്ഞാനം ഭാരതത്തിന്റെ സ്ഥായിയായ മനോഭാവമായിക്കഴിഞ്ഞതിനാൽ കർമ്മം, യോഗം, ഭക്തി ആദിയായ മാർഗ്ഗങ്ങളെല്ലാം അതിൽ സമരസമാക്കുവാനാണ് ആചാര്യന്മാരും ശാസ്ത്രകാരന്മാരും സാഹിത്യനിപുണന്മാരും ഉദ്യമിച്ചതു്. രാഘവാനന്ദസരസ്വതിയാകട്ടെ, നടുവിൽമഠത്തിലെ അതായതു് ശങ്കരപാരമ്പര്യമുള്ള ഒരു സന്ന്യാസിമഠത്തിലെ ഒരധിപതിയായിരുന്നതിനാൽ 'ഔദ്യോഗിക'മായി അദ്വൈതിയാവാതെ വയ്യ. എന്നാൽ സ്വാഭാവികമായി അദ്ദേഹത്തിന്റെ ഹൃദയം, ശ്രീ മധുസൂദനസരസ്വതിയുടേതെന്നപോലെ, കൃഷ്ണഭക്തിപ്രവണമായിരുന്നു. വ്യാഖ്യാനാരംഭത്തിലെ,

യത്പ്രസാദലവലാഭതഃ പരാം
സിദ്ധിമേതി മലിനോഽപി മാനസഃ
യത്പ്രസാദവിധുരോഽപി ബദ്ധ്യതേ
ബുദ്ധിമാൻ ശരണമേമി തം ഹരിം.

എന്ന മംഗളശ്ലോകവും, അവസാനത്തിലെ,

കഷായകുസുമച്ഛവിഃ കലിതകേകിപിഞ്ഛഃ കചേ
കരേ മുരളികാം വഹൻ പദസരോജയോർന്നൂപുരം
നിതംബഭുവി ചാംബരം കനകകാന്തികാന്തോഽവതാ-
ന്നിതാന്തമുദധീശിതുസ്തനുഭുവോ ഭുവോ നോഽനിശം.

എന്ന സംശ്രയശ്ലോകവും, വ്യാഖ്യാനഗതിയിൽ അവിടവിടെയുള്ള ചില ഹാർദ്ദപ്രസ്താവങ്ങളും ആ വാസ്തവത്തെ വെളിപ്പെടുത്തുന്നു. കേരളസമ്രാട്ടായിരുന്ന കുലശേഖരന്റെ മുകുന്ദസ്തോത്രമാല ജനപ്രീതിയാർജ്ജിച്ച ഒരു പ്രസിദ്ധകൃതിയായിരുന്നതിനാൽ വിദ്വാനായ ഈ നടുവിൽമഠം സ്വാമിയാരുടെ ശ്രദ്ധ അതിൽ പതിഞ്ഞതിൽ വിസ്മയിക്കാനില്ല. സൈദ്ധാന്തികമായ തന്റെ അദ്വൈതജ്ഞാനത്തേയും സ്വാഭാവികമായ തന്റെ ഭക്തിപ്രവണതയേയും തന്നിൽ സുരഞ്ജിതവും സമഞ്ജസവുമാക്കാൻ ആ യതിവര്യൻ ചെയ്ത സാധനയാവാം പ്രസ്തുത വ്യാഖ്യാനരചന; ആ സാധനയുടെ സത്സിദ്ധിതന്നെയാണ് ഈ താത്പര്യദീപിക എന്നുമാവാം. തന്റെ വ്യാഖ്യാനാവതാരികയുടെ അവസാനത്തിൽ അദ്ദേഹം സ്വോദ്ദേശപ്രസ്താവം ചെയ്യുന്നതു കാണുക:—

തസ്യാസ്യ സ്തോത്രരത്നസ്യ
വ്യാഖ്യാം ശക്ത്യനുരോധതഃ
കരിഷ്യാമ്യാത്മശുദ്ധ്യർത്ഥം
നാമ്നാ തത്പര്യദീപികാം.

അങ്ങനെ സാമാന്യമായിപ്പറഞ്ഞതിനെ വിശേഷേണ നിരൂപിക്കുവാൻ, രാഘവാനന്ദൻ സ്വവ്യാഖ്യാനം അവതരിപ്പിക്കുന്ന വ്യാഖ്യാനാരംഭവാക്യങ്ങൾതന്നെ* മതിയായ തെളിവാണ്.

അവിടെ മുകുന്ദമാലാകർത്താവായ കുലശേഖരരാജാവിനെ പ്രശംസിക്കുകയാണ് രാഘവാനന്ദൻ ആദ്യമായിച്ചെയ്യുന്നതു്: ''ഭൂമണ്ഡലസംരക്ഷണകാര്യത്തിൽ അഖിലലോകപാലനപരനായ കമലാവല്ലഭന്റെ ഒരു വിഭൂതിയുണ്ടു് കുലശേഖരന്നു്. സരസ്വതീവല്ലഭന്റേതുപോലെയുള്ള ഭാരതീവിലാസവൈഭവമുള്ളവനാണ് അദ്ദേഹം. ശ്രീകൃഷ്ണചരണകമലതീർത്ഥഗംഗയെ ശിരോധാരണം ചെയ്യുന്നതിൽ അദ്ദേഹം കാത്യായനീകാന്തന്നു സമനാണ്. അവ്വണ്ണമുള്ള ഒരു നവാവതാരമത്രേ കേരളചക്രവാളചക്രവർത്തിയായ കുലശേഖരൻ. അദ്ദേഹം പരമകൃപാകുലഹൃദയനാണ്. അതിന്നുദാഹരണം അദ്ദേഹം ധർമ്മാദിസാധനാവിഹീനരായ സാധാരണക്കു പോലും വേണ്ടി പരമപുരുഷാർത്ഥസാധകമായ മുകുന്ദമാല എന്ന തന്റെ സ്തോത്രരത്നത്തെ പ്രദാനംചെയ്തിരിക്കുന്നു. മറ്റൊന്നിന്റേയും അപേക്ഷകൂടാതെ ഭക്തികൊണ്ടു മാത്രം മുക്തി സാധിക്കും. ഭക്തിയുടെ മഹിമയാണതു്. മുകുന്ദമാലയാകട്ടെ, ശ്രീനാരദാനുഗൃഹീതമായ മുകുന്ദാഷ്ടാദശാക്ഷരമന്ത്രത്തെ ഉൾക്കൊണ്ട വിശിഷ്ടഭക്തികാവ്യരത്നമാണ്....''

ഭക്തിയുടെ അന്യാദൃശമായ വൈശിഷ്ട്യത്തെയാണ് പ്രസ്തുതാവതാരികയിൽ രാഘവാനന്ദൻ പൊക്കിക്കാട്ടുന്നതു്. എന്നാൽ ദ്വൈത

---

* ഇഹ ഖല്വഖിലലോകപാലനപരസ്യ കമലാവല്ലഭസ്യേവ ഭൂമണ്ഡലസംരക്ഷണസമഗ്രശക്തിമത്തയാ, അംഭോരുഹസംഭവസ്യേവ ഭാരതീവിലാസവിഭവഭൂമിതയാ, കാത്യായനീകാന്തസ്യേവ കംസമഥനചരണകമലപാഥോധരമൂർദ്ധതയാ, കശ്ചനാവതാരഃ കേരളചക്രവാളചക്രവർത്തീ.... പരമകൃപാകുലഹൃദയഃ.... ഇഹ ജന്മന്യകൃതധർമ്മാദിസാധനവികലാനാമപി ഭക്തിമതാം തന്മാഹാത്മ്യാദേവ പുമർത്ഥാവാപ്തിശ്രവണാച്ചാനൌപാധികീ ഭക്തിരേവ മുക്തിസാധികേതി സൈവാഭ്യർത്ഥനീയാ മുമുക്ഷുഭിരിത്യതസ്തദുപായതേന ശ്രീനാരദാനുഗൃഹീതമൌകുന്ദാഷ്ടാദശാക്ഷരം മന്ത്രം മുകുന്ദചരണശബ്ദാഭ്യാം പ്രത്യഭിജ്ഞാപനയാ അത്ര പ്രമാണയൻ മുകുന്ദമാലാഖ്യം സ്തോത്രരത്നമകരോത്.

ത്തിലല്ലേ ഭക്തിയ്ക്കു പ്രസക്തിയുള്ളു ? അദ്വൈതിയ്ക്കു് ഇതു നിരക്കുമോ ? മാത്രമല്ല, സഗുണനും സാകാരനുമായ ഒരു ദൈവതത്തെ സമാശ്രയിച്ചു വന്ദിച്ചു കീർത്തിക്കുകയാണു് മുകുന്ദമാലാകർത്താവു ചെയ്യുന്നതു്. ''ജീവോ ബ്രഹ്മൈവ നാപരഃ'' എന്ന അദ്വൈതം, ''ബ്രഹ്മ സത്യം ജഗന്മിഥ്യാ'' എന്ന നിർഗ്ഗുണനിരാകരബ്രഹ്മാദ്വൈതം, ഇതിൽ എങ്ങനെ ഇണങ്ങും ? ആയതിന്നുള്ള സമാധാനത്തോടെയാണു് വ്യാഖ്യാതാവു് തന്റെ മുഖവുരുള്ള വ്യാഖ്യാനമാരംഭിയ്ക്കുന്നതു്.* ആ സമാധാനം കേൾക്കുക:-

പരമാത്മത്തിൽ സച്ചിദാത്മകവും വിശ്വോത്പത്തിസ്ഥിതിലയകാരണവുമായ ബ്രഹ്മംതന്നെയാണു് പ്രത്യഗാത്മാവു്. ശ്രുതിസ്മൃതിവാക്യങ്ങൾ ഈ പരമസത്യത്തെയാണു് നിർദ്ദേശിയ്ക്കുന്നതു്. ദ്വൈതാനുഭവങ്ങളെല്ലാം മായാകല്പിതങ്ങളാണു്. എന്നാൽ ദ്വൈതാനുഭവങ്ങളുള്ളപ്പോൾ സ്തോതാവു്, സ്തുത്യൻ, സ്തുതി എന്നീ ഭേദങ്ങൾ സ്വീകാര്യങ്ങളാണു്. വാസ്തവത്തിൽ അദ്വിതീയാത്മാവായ ഈശ്വരൻ ഏകൻതന്നെയാണു് സ്തോതാവു്, സ്തുത്യം, സ്തുതി, എന്നീ കർത്തൃകർമ്മക്രിയാരൂപങ്ങളിലുള്ള ക്രീഡകളിലേർപ്പെടുന്നതു്. അപ്പോൾ അദ്വൈതപരംസത്യത്തിന്റെ അവലംബത്തിലും ഭക്തന്റെ ഭഗവത് സ്തോത്രഭജനങ്ങൾ യുക്തംതന്നെ. പോരാ, അവ അർത്ഥവത്തും ആനന്ദപ്രദവും ആകുന്നതു് അപ്പോഴാണു്...'' ഈ അർത്ഥവത്ത്വത്തെ പ്രകാശിപ്പിയ്ക്കുവാനും ഈ ആനന്ദാനുഭവത്തെ വിവരിയ്ക്കുവാനുംവേണ്ടിയല്ലേ, അദ്വൈതസിദ്ധാന്തിയായ

* ...ഏവം ച പരമാത്മതഃ സച്ചിദാത്മകം വിശ്വോൽപത്തിസ്ഥിതിസംഹാരകാരണം ബ്രഹ്മൈവാത്മാ, ന തത്കാര്യം തദംശം വാ. 'അയമാത്മാ ബ്രഹ്മ.' ക്ഷേത്രജ്ഞം ചാപി മാം വിദ്ധി,' ഇത്യാദിശ്രുതിസ്മൃതിവാക്യാത്; ജീവാഃ പരമാത്മനസ്സത്ത്വതോ ന ഭിദ്യന്തേ, ആത്മത്വാത്, പരമാത്മവൽ; വിപര്യയേ അന്യതരസ്യാനാത്മത്വപ്രസംഗ ഇത്യനുമാനാച്ച. തഥാപ്യനൂയമാനത്വാദാത്മപദാപലാപാനർഹമദ്വിതീയേ ദ്വൈതസ്യാസംഭാവിതത്വാത്, 'മായാമാത്രമിദം ദ്വൈതമദ്വൈതം പരമാർത്ഥതഃ' ഇതി ശ്രുവണാച്ച. മാഹേന്ദ്രജാലവന്മായാമാത്രസിദ്ധം സ്തോതൃസ്തുതിസ്തുത്യഭേദമാദായ സ്തോത്രമുപക്രമതേ 'മുകുന്ദേ'തി. യഥാഹ സാംബഃ—'സ്തോതാസ്തുത്യംസ്തുതിരിതി ഭവാൻ കർത്തൃകർമ്മക്രിയാത്മാ ക്രീഡത്യേക' ഇതി, 'ത്വാം സ്തോഷ്യാമി സ്തുതിഭിരിതി മേ യസ്സു ഭേദഗ്രഹോയം സൈവാവിദ്യേ'തി ച.

രാഘവാനന്ദൻ തനി ഭക്തനായ കുലശേഖരന്റെ മുകുന്ദമാലയെ സ്വശേമുഷിയാൽ വിമർശിച്ചതു്? ഏതായാലും ഇയ്യൊരനുഭവമാണു് താത്പര്യദീപികയുടെ അനുവാചകർക്കുണ്ടാവുന്നതു്.

''ശ്രീനാരദാനുഗൃഹീത''മായ ''മൌകുന്ദാഷ്ടാദശാക്ഷരമന്ത്ര''ത്തെ പ്രമാണമാക്കിക്കൊണ്ടാണു് കുലശേഖരരാജകവി തന്റെ സ്തോത്രകാവ്യം നിർമ്മിച്ചതു് എന്നുള്ളതു് വ്യാഖ്യാതാവിന്റെ സ്വന്തമായ ഒരു കണ്ടുപിടുത്തമാണു് എന്നു പറയേണ്ടിയിരിക്കുന്നു. മൂലകവി അങ്ങനെ ഒന്നു കരുതിയിരുന്നുവോ ഇല്ലയോ എന്നു നമുക്കു തീർച്ചു പറയാൻ വയ്യ. ''വ്യാഖാതാ വേത്തി നോ കവിഃ'' എന്ന ചൊല്ലിനെയാണു് ഈ അഭിവന്ദ്യവ്യാഖ്യാതാവു് ഇവിടെ ദൃഷ്ടാന്തപ്പെടുത്തുന്നതു്. ''ശ്രീനാരദാനുഗൃഹീത മൌകുന്ദാഷ്ടാദശാക്ഷരം മന്ത്രം മുകുന്ദചരണശബ്ദാഭ്യാം പ്രത്യഭിജ്ഞാപനയാ അത്ര പ്രമാണയൻ മുകുന്ദമാലാഖ്യം സ്തോത്രരത്നമകരോത്.'' എന്നാണു് കവിയുടെ അന്തർഗതത്തെ വ്യാഖ്യാതാവു വ്യാഖ്യാനിക്കുന്നതു്. ('മുകുന്ദ മൂർദ്ധ്നാ പ്രണിപത്യ യാചേ...' എന്ന പ്രഥമശ്ലോകംകൊണ്ടാണ കേരളീയപാഠമായ മുകുന്ദമാല തുടങ്ങുന്നതു് എന്നും രാഘവാനന്ദന്റെ താത്പര്യദീപികാവ്യാഖ്യാനം ഈ പാഠഗ്രന്ഥത്തിൻേറതാണു് എന്നും സ്മർത്തവ്യമാണു്.) മുകുന്ദനാമംകൊണ്ടു തുടങ്ങി; ചരണാരവിന്ദം എന്നൊരു പദവും വഴിയെ ചേർന്നു; പക്ഷേ അതുകൊണ്ടു മാത്രം കവി ''ശ്രീമന്മുകുന്ദചരണൌ സദാ ശരണമഹം പ്രപദ്യേ.'' എന്ന മുകുന്ദാഷ്ടാദശാക്ഷരമന്ത്രത്തെയാണു് പ്രസ്തുത ശ്ലോകത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതു് എന്നു തീർത്തുപറയാമോ ? അതേതായാലും രാഘവാനന്ദന്റെ ഈ കണ്ടുപിടുത്തം പ്രബോധകരമാണു്, അഭിനന്ദനീയവുമാണു്.

മുകുന്ദമാലയിൽ വികസ്വരങ്ങളായ നാരായണാദിനാമങ്ങൾക്കെല്ലാം വ്യുൽപത്ത്യർത്ഥങ്ങൾ കാണിക്കുന്ന വ്യാഖ്യാതാവു്. ഉപക്രമം, ശ്ലോകങ്ങളുടെ ആശയങ്ങൾക്കു് പൂർവ്വാപരബന്ധം കാണിച്ചുകൊണ്ടുള്ള വിവരണം, പ്രമാണങ്ങൾക്കു് ശ്രുതിസ്മൃതിപുരാണങ്ങളിൽനിന്നു ധാരാളം ഉദ്ധാരണങ്ങൾ: അങ്ങനെ തികച്ചും ശാസ്ത്രീയരീതിയിൽ രചിച്ചതാണു് ഈ താല്പര്യദീപിക. ചുരുക്കത്തിൽ, ഭാഗവതോത്തമനായ

കുലശേഖരകവിയുടെ ലളിതരചനാരുചിരവും ഭാവഗാനമധുരവുമായ മുകുന്ദമാല, രാഘവാനന്ദ യതിയുടെ ശസ്ത്രോക്തിദീപ്തവും അർത്ഥവിചാര പുഷ്കലവുമായ താത്പര്യദീപികാവ്യാഖ്യാന ത്തോടൊത്തു ചേർന്നപ്പോൾ, അതു് സംസ്കൃത സാഹിത്യത്തിനുതന്നെ കേരളം സമർപ്പിച്ച വില പ്പെട്ട ഒരു സംഭാവനയായിത്തീർന്നു.

എന്നാൽ വിസ്മൃതപ്രായമായിപ്പോയി രുന്നു ഈ വിശിഷ്ടഗ്രന്ഥം. അതിൻെറ ഗന്ധം എങ്ങനേയോ ഏററ വിദ്വാൻ കെ. രാമപ്പിഷാ രോടി ഏതോ ഗ്രന്ഥശാലയിൽ അജ്ഞാത മായിക്കിടന്നിരുന്ന അതിൻെറ ഒരേ ഒരു താളി യോലപ്പകർപ്പു് തേടിപ്പിടിച്ചു് അച്ചടിപ്പിച്ചു പ്രസാധനം ചെയ്തു. കേരളത്തിൽ ഉണ്ടായ ഈ സംസ്കൃതകൃതി അച്ചടിപ്പിച്ചു പ്രകാശിപ്പിക്കു വാൻ തമിഴകത്തെ ഒരു സർവ്വകലാശാല വേണ്ടി വന്നു എന്നുള്ളതു് നമുക്കു് അഭിമാനത്തിന്നു വക നൽകുന്നില്ലെങ്കിലും ഈ കുലശേഖരമുകുന്ദമാലാ കാവ്യത്തെ രാഘവാനന്ദതാത്പര്യദീപികാസ ഹിതം, അണ്ണാമലയൂനിവേഴ്സിററി അതിൻെറ പ്രഥമസംസ്കൃതസാഹിത്യഗ്രന്ഥമായി പ്രസി ദ്ധീകരിച്ചതിനു് കാരണഭൂതനായ വിദ്വാൻ കെ. രാമപ്പിഷാരോടി നമ്മുടെ കൃതജ്ഞതാപൂർവ്വ മായ അനുസ്മരണത്തെ അർഹിക്കുന്നു.

---

# ഭാരതത്തിൻെറ സനാതന'മിഷൻ'

## ആചാര്യ കാക്കാ കാലെല്ക്കർ

ഓരോ ജാതിക്കും — സമുദായത്തിന്നും — തൻേറതായ ഒരു പ്രധാന അന്വേഷണമുണ്ടായി രിക്കും. പിന്നീടു് അതിന്നനുസരിച്ചു് തൻെറ ജീവിതസാധനയെ തയ്യാറാക്കുകയും ചെയ്യുന്നു.

ഭാരതത്തിലെ മനീഷികരം തങ്ങളുടെ ജീവിതം സുവ്യവസ്ഥിതവും സംഘടിതവും ആയതു മുതൽ ആത്മാവിനെപ്പററിയുള്ള അന്വേ ഷണം ആരംഭിച്ചു. ക്രമേണ ഈ അന്വേഷണം ദ്വിവിധരൂപം കൈക്കൊണ്ടു. ഒന്നു് ആന്തരത മമായ ജീവാത്മാവിൻെറ അന്വേഷണം, മറേറ തു് വിശ്വാത്മാവിൻെറ അന്വേഷണവും. ഈ രണ്ടന്വേഷണങ്ങളുടെയും അവസാനത്തിൽ ഭാര തത്തിലെ മനീഷികരംക്കു ജീവാത്മാവും വിശ്വാ ത്മാവും ഒന്നാണു്, ഒന്നാവാനേ തരമുള്ളു, അഭേദ്യ മായ അഭിന്നതയേ ആത്മാവിൻെറ സ്വാഭാവി കരൂപമാവൂ, എന്നനുഭവപ്പെട്ടപ്പോരം ഭാരതീയ ഹൃദയം ആനന്ദംകൊണ്ടു തുള്ളിച്ചാടി.

'അഹം ബ്രഹ്മാസ്മി'

'ജീവോ ബ്രഹ്മൈവ നാപരഃ' ഇതായി ത്തീർന്നു ആ സാക്ഷാത്കാരത്തിൻെറ അനുഭവം. അതിനെ അവർ ഇങ്ങനെ സൂത്രബദ്ധമാക്കി. സൂര്യോദയത്തോടൊപ്പം ആ ബിംബത്തിൽ 'നാരായണ'നെ ദർശിച്ച ഉടനെ സാക്ഷാത് കാരംസിദ്ധിച്ച പുരുഷൻ പറഞ്ഞു: 'യോ ƒസൌ പുരുഷഃ സോ ƒഹമസ്മി' വിശ്വത്തിൻെറ പ്രതീ കമായ ഈ സൂര്യബിംബത്തിന്നുള്ളിലുള്ള അന്ധ കാരനാശകവും വിശ്വപോഷകവുമായ തത്ത്വം ഏതോ അതുതന്നെയാണു് എൻെറ ആത്മാവും.

ഇത്രയും സാക്ഷാത്കാരം സിദ്ധിച്ചതിന്നു ശേഷം മനീഷിയായ ഓരോ ഗുരുവും തൻെറ അടുക്കൽ പഠിക്കാനും ദീക്ഷ സ്വീകരിക്കാനും വരുന്ന ശിഷ്യരോടു് പറയാൻ തുടങ്ങി: 'തത് ത്വമസി, ശ്വേതകേതോ' (ശ്വേതകേതു എന്ന കുട്ടിക്കാണു് ഈ തത്ത്വം ആദ്യമായി കുട്ടിയുടെ അച്ഛൻ പഠിപ്പിച്ചതു്. അതുകൊണ്ടു് ആ ബാല ൻെറ ഹൃദയം ജാഗ്രത്താകുകയുംചെയ്തു. ഈ കാര ണത്താൽ വേദാന്തവിദ്യയിൽ ഈ ശ്വേതകേതു വിൻെറ പേരും അമരമായിത്തീർന്നു. ആ കുട്ടിക്കു ഈ പേരു കൊടുത്തതിന്നു വല്ല പ്രത്യേകകാരണ വുമുണ്ടോ എന്നു നമുക്കറിഞ്ഞുകൂടാ. പക്ഷേ, ശ്വേതകേതു എന്ന പേർ കേരംക്കുമ്പോഴെല്ലാം എൻെറ മനസ്സിൽ യുദ്ധവിരാമത്തേയും സമാധാ നത്തേയും പ്രകടമാക്കുന്ന ശുഭ്രപതാകയുടെ ഓർമ്മ വരുന്നു. ആ പതാക കാണുന്നതോടുകൂടി എല്ലാ

വിധ സംഘഷ്ങ്ങളും അവസാനിക്കുന്നു. ഈ ശ്വേതകേതുവും എല്ലാ സംഘഷ്ങ്ങളും ത്യജിച്ചവനായിരിക്കാം. ദ്വൈതവും ഭേദവും ഉള്ള ദിക്കിലേ ഭയവും ശത്രുതയും ഉണ്ടായിരിക്കൂ. ഐക്യം ഉളവായ ദിക്കിൽ സമാധാനത്തിന്നേ ആഗ്രഹമുണ്ടാവൂ; അവിടെ സമാധാനം സിദ്ധിക്കുകയും ചെയ്യും.

ആത്മതത്ത്വത്തിൻെറ അന്വേഷണവും അതു സിദ്ധമാകുന്നതിനുള്ള സാധനയും രണ്ടു പ്രകാരത്തിലുണ്ട്. ആദ്യമായി ആത്മാവ് എന്താണെന്നറിയുന്നതിന്നായി നാം അതിൻെറ സ്വരൂപം എന്തിൽനിന്നെല്ലാം വ്യത്യസ്തമാണെന്നു പരിശോധിക്കുന്നു. അതിനെ 'അതദ്വ്യാവൃത്തി' (മനോബുദ്ധ്യഹംകാരചിത്താനി നാഹം) എന്നു പറയുന്നു. ഞാൻ, എന്നു വെച്ചാൽ ആത്മാവ്, മനസ്സിൽനിന്നു ഭിന്നമാണ്, ബുദ്ധിയിൽനിന്നു ഭിന്നമാണ്, അഹങ്കാരത്തിൽനിന്നു ഭിന്നമാണ്, ചിത്തത്തിന്നും അപ്പുറത്താണ്. ശരീരവും ഇന്ദ്രിയങ്ങളും എല്ലാം നശ്വരമാണ്, പിന്നിൽ പെട്ടുപോകുന്നവയാണ്. ആത്മാവ് ഇവയിൽനിന്നെല്ലാം വിഭിന്നമാണ്. ഇങ്ങനെ സൂക്ഷ്മാതിസൂക്ഷ്മമായ അന്വേഷണം നടത്തിയിട്ട് ആത്മസ്വരൂപത്തിൻെറ ശുദ്ധമായ ജ്ഞാനം ഉളവാകുന്നു. അതിൻെറ സാക്ഷാത്കാരം നിരന്തരം ഉണ്ടായിക്കൊണ്ടിരിക്കും. അതിനാൽ ഞങ്ങൾ ദിവസേന പ്രഭാതപ്രാർത്ഥനയിൽ 'പ്രാതഃ സ്മരാമി ഹൃദി സംസ്ഫുരദാത്മതത്ത്വം' എന്നു തുടങ്ങിയ ആത്മതത്ത്വത്തെപ്പററിയുള്ള ശ്ലോകങ്ങൾ ചൊല്ലാറുണ്ട്. ഈ സ്ഫുരണം ശുദ്ധാതിശുദ്ധമായതിന്നുശേഷം രണ്ടാമത്തേ സാക്ഷാത്കാരം ഉളവാകുന്നു: ഈ വിശ്വമാകെ പരബ്രഹ്മമാണ്. 'സർവ്വം ഖല്വിദം ബ്രഹ്മ, ത്രിഭുവനമപി ബ്രഹ്മ മന്യതേ.' ആത്മതത്ത്വവും ബ്രഹ്മതത്ത്വവും എന്തെല്ലാമല്ല എന്നു നിർണ്ണയിക്കുന്നതിന്നുള്ള പദ്ധതിയെ വ്യതിരേകപദ്ധതിയെന്നു പറയുന്നു; എല്ലാതത്ത്വങ്ങളിലും ആത്മതത്ത്വവും ബ്രഹ്മതത്ത്വവും മാത്രം ദശിക്കുന്ന പ്രക്രിയയെ അന്വയപദ്ധതി എന്നും പറയുന്നു. വേദാന്തത്തിലെ ഓരോ സ്തോത്രത്തിലും ഇവ രണ്ടും സാധാരണ കാണുന്നുണ്ട്. വ്യതിരേകവൃത്തി പരിശുദ്ധിക്കുള്ളതും അന്വയവൃത്തി തൃപ്തിക്കുള്ളതും ആണെന്നു പറയാം. വ്യതിരേകവൃത്തിയുള്ളവർ മിക്കപ്പോഴും വ്യക്തിവാദികളായിത്തീരുകയും തങ്ങളുടെ മോക്ഷം ആരാഞ്ഞുകൊണ്ടിരിക്കയും ചെയ്യുന്നു. ഇത്തരം വ്യക്തിഗതമായ സിദ്ധി സമ്പാദിച്ചവരെ ബൌദ്ധപരിഭാഷയിൽ 'പ്രത്യേകബുദ്ധൻ' എന്നു പറയുന്നു.

എന്നാൽ, ഇതു സന്തോഷത്തിൻെറ അന്തിമസ്ഥിതിയല്ല. ആധുനികപരിഭാഷയിൽ പറയുന്നതായാൽ മനുഷ്യനിൽ പ്രധാനമായിട്ടുള്ളതു് സാമുദായികവൃത്തിയാണ്. വേദാന്തത്തിൻെറ പരിഭാഷയിൽ പറയണമെങ്കിൽ വിശ്വാത്മൈക്യം അനുഭവപ്പെടുത്തുക. അതു മാത്രമാണ് പരമസന്തോഷം, അന്തിമസംതൃപ്തി.

വിശ്വാത്മൈക്യം സിദ്ധമാവുമ്പോൾ മനുഷ്യൻെറ സ്വഭാവത്തിൽ 'ആത്മവത് സർവ്വഭൂതേഷു' ദശിക്കുന്ന ശീലം സുദൃഢമാവുന്നു. ജനങ്ങളുടെ — പ്രാണിമാത്രത്തിൻെറ — സുഖദുഃഖങ്ങളോടു ഐകരൂപ്യം പ്രാപിക്കുക, എല്ലാവരുടേയും നന്മയിൽ തൻെറ നന്മ കാണുക, ഇതാണ് ഈ സ്വഭാവത്തിൻെറ രൂപം. ഇതേ വൃത്തികൊണ്ടു ബോധിസത്വൻ ബുദ്ധനാവുകയും ലോകത്തിൻെറ നന്മയിൽ തൻെറ നിർവ്വാണംപോലും വിസ്മരിക്കുകയും ചെയ്യുന്നു. ഇതേ വൃത്തി ഹേതുവായി ശാന്തിദേവാചാര്യൻ പറഞ്ഞു:

മുച്യമാനേഷു സത്വേഷു യേ തേ പ്രാമോദ്യസാഗരാഃ
തൈരേവ നനു പര്യാപ്തം മോക്ഷേണാരസികേന കിം ?

ഇതേ വസ്തുവിനെ വേദാന്തവൃത്യാ നാം ഇങ്ങനെ പറയുന്നു:

ന ത്വഹം കാമയേ രാജ്യം ന സ്വർഗ്ഗം നാപുനർഭവം
കാമയേ ദുഃഖതപ്താനാം പ്രാണിനാമാർത്തിനാശനം.

എനിക്കു ത്രൈലോക്യാധിപത്യം ആവശ്യമില്ല, സ്വർഗ്ഗവും ആവശ്യമില്ല. എന്തിനധികം പറയുന്നു — ഞാൻ അപുനർഭവം, മോക്ഷം, പോലും ആഗ്രഹിക്കുന്നില്ല. വിവിധ ദുഃഖങ്ങളാൽ പരിതപ്തരായ സത്ത്വങ്ങളുടെ, പ്രാണികളുടെ, ദുഃഖനിവാരണം മാത്രമേ ആഗ്രഹിക്കുന്നുള്ളു.

ഭാരതീയസംസ്കാരത്തിന്നു സർവ്വോന്നതമായ വല്ല അഭിലാഷവുമുണ്ടെങ്കിൽ അതിതാണ്. നമ്മുടെ എല്ലാ ധാർമ്മികസാഹിത്യത്തിലും ദശനഗ്രന്ഥങ്ങളിലും, വേദവേദാംഗങ്ങളിലും, ഇതിഹാസപുരാണങ്ങളിലും എല്ലാം ഈ ഒരു ഭാവന ഓതപ്രോതമായിരിക്കുന്നതു കാണാം.

ദുഃഖമുക്തി, വാസനാമുക്തി, അജ്ഞാനത്തിൽനിന്നും സങ്കീർണ്ണതയിൽനിന്നും മുക്തി, സങ്കുചിതതയിൽനിന്നു മുക്തി, മുൻവിധികളിൽനിന്നു മുക്തി, പരാവലംബനത്തിൽനിന്നു മുക്തി — എല്ലാവിധ ബന്ധനങ്ങളിൽനിന്നും മുക്തി — ഇതാണ് നമ്മുടെ ഏററവും വലിയ അന്വേഷണം. അതിനാൽ, എല്ലാ കാലത്തേയ്ക്കുമുള്ള നമ്മുടെ ആദശം ഇതാണ് — മുക്തി.

നാം വാസനയിൽനിന്നും സങ്കീർണ്ണതയിൽനിന്നും മുക്തരാവുമ്പോൾ നമ്മെസ്സംബന്ധിച്ചേടത്തോളം എല്ലാ സംഘർഷവും സ്വയം ദൂരീകൃതമാവുന്നു; നമുക്കു ശാന്തി ലഭിക്കുന്നു. ആധിഭൌതികശാന്തി, ആധിദൈവികശാന്തി, ആദ്ധ്യാത്മികശാന്തി ഈ ത്രിവിധശാന്തികൾക്കായി നമ്മുടെ പൂർവ്വജന്മാർ തങ്ങളുടെ സാമുദായികജീവിതം മുഴുവൻ സമർപ്പിച്ചു. നമ്മുടെ രാജനീതി, സമുദായനീതി, സാമ്പത്തികനീതി, എന്നിവയെല്ലാം ഈ ശാന്തി ഒന്നിനെയാണ് അന്തിമലക്ഷ്യമായി കരുതിയിരിക്കുന്നതു്. അതിനാൽ, നാം സമാധാനപ്രിയരാണ്, ശാന്തിപരായണരാണ്. നാം യുദ്ധനിഷേധം ഒരു വ്രതമാക്കിയിട്ടില്ല. എന്നാൽ, ഭാരതീയസംസ്കാരത്തിൻെറ പ്രയത്നം മുഴുവനും ഈ അന്തിമലക്ഷ്യത്തെ അനുസ്മരിച്ചുകൊണ്ടുള്ളതായിരുന്നു. അതിനാൽ, നമ്മുടെ വ്യക്തിഗതമായ കാര്യങ്ങളിലും, കുടുംബകാര്യങ്ങളിലും, സാമുദായികകാര്യങ്ങളിലും – എല്ലാ ധാർമ്മികകാര്യങ്ങളുടേയും ഒടുവിൽ നാം മൂന്നു പ്രാവശ്യം ശാന്തി പറയുന്നു.

''ഓം ശാന്തിഃ, ശാന്തിഃ, ശാന്തിഃ.''

മുക്തിയുടേയും ശാന്തിയുടേയും കൂടെ നാം നടത്തുന്ന മൂന്നാമത്തെ ജീവിതസാധന ഐക്യത്തിൻേറതാണ്. വാസ്തവത്തിൽ സത്യം ഒന്നേ ഉള്ളൂ. എന്നാൽ, ഇതിന്നു വിവിധവശങ്ങളുണ്ടെന്നു കരുതി അവയെപ്പററി ചിന്തിക്കുന്നതു ലാഭകരമായിരിക്കും. ഈ ഐക്യത്തിന്നു നാം നല്കിയ നാമം അദ്വൈതമെന്നാണ്. എനിക്കിതു് അത്യന്തം യോജിച്ചതായി തോന്നുന്നുമുണ്ടു്.

അദ്വൈതം എന്ന പദം കേൾക്കുമ്പോഴേയ്ക്കു് ഈ വിശ്വം ദ്വൈതംകൊണ്ടു നിറഞ്ഞതാണെന്ന പ്രതീതിയുളവാകുന്നു. സത്യം ഭിദാ, എന്നാൽ ഭേദം ഒരു തഥ്യമാണ്, സത്യമല്ല. (It is a fact of life, not a law of life.) ഈ ഭേദത്തെ, ദ്വൈതത്തെ ഗൌണമാക്കുക. അതിൻെറ നിഃസാരത മനസ്സിലാക്കുക, ദ്വൈതമുണ്ടെങ്കിലും അദ്വൈതം അനുഭവപ്പെടുത്തുക. എന്നിട്ടു് ദ്വൈതത്തെ പരാജയപ്പെടുത്തുക – ഇതാണ് ജീവിതത്തിൻെറ അന്തിമോദ്ദേശ്യം. സ്ത്രീപുരുഷഭേദം, ജ്ഞാനി അജ്ഞാനി എന്ന ഭേദം, വംശഭേദം, ജാതിഭേദം, സംസ്കാരഭേദം, ഭാഷാഭേദം എന്നു വേണ്ട എന്തെല്ലാം ഭേദങ്ങൾ മുളച്ചുപൊന്തുകയും തഴച്ചുവളരുകയും ചെയ്യുന്നുവോ, നമ്മെ പരവശരാക്കുന്നുവോ, അവയൊക്കെ നശിക്കുമ്പോൾ മററു പല ഭേദങ്ങളും പുതുതായി സൃഷ്ടിക്കുന്നു.

ഇത്തരം ഭേദപരമ്പരകളുണ്ടെങ്കിലും അവയിലെല്ലാം സാമഞ്ജസ്യം സ്ഥാപിക്കുവാൻ പരിശ്രമിക്കുക, സംഘർഷത്തിൻെറ സ്ഥാനത്തു് സമന്വയം നടപ്പാക്കുക, അവസാനം വ്യാപകമായ ഭാവനയെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ഐക്യം സ്ഥാപിക്കുക – ഇതാണ് മാനവജാതിയുടെ പരമപുരുഷാർത്ഥം.

മുക്തി, ശാന്തി, അദ്വൈതം – വിശ്വവ്യാപകമായ ഈ മൂന്നു ജീവിതസാധനകളും നമുക്കു പൈതൃകമായി ലഭിച്ചതാണ്. നമ്മുടെ പൂർവ്വികന്മാർ ഈ കാര്യത്തിൽ ചെയ്ത കാലാനുകൂലമായ പ്രയത്നങ്ങൾ ഹേതുവായിട്ടാണ് നമ്മുടെ ജാതീയസ്വഭാവം രൂപംകൊണ്ടതു്. നമ്മുടെ സാമൂഹ്യചരിത്രം നോക്കുമ്പോൾ ഒരു വൈചിത്ര്യം കാണപ്പെടുന്നുണ്ടു്. നാം, ഭേദങ്ങൾ ദർശിക്കുമ്പോഴേയ്ക്കു് അവയ്ക്കു പ്രശ്രയം നല്കുന്നു; ഭേദതത്വങ്ങളുടെ മഹത്ത്വത്തിന്നു കാരണമെന്തെന്നു മനസ്സിലാക്കാൻ പരിശ്രമിക്കുന്നു; ഭേദങ്ങളെ വർദ്ധിപ്പിക്കുകപോലും ചെയ്യുന്നു. അങ്ങനെ ഭേദതത്ത്വങ്ങളുടെ സമഗ്രമായ സാക്ഷാത്കാരം ഉണ്ടായതിന്നുശേഷം അവയുടെ ദോഷങ്ങളും പരിമിതികളും മനസ്സിലാക്കി ആ ഭേദങ്ങളെ ദൂരീകരിക്കാൻ സർവ്വാത്മനാ പരിശ്രമിക്കുന്നു. ഈ പദ്ധതിനിമിത്തം നമുക്കു വലിയ നഷ്ടം നേരിട്ടിട്ടുണ്ടു്, അതിന്നായി വലിയ വില നല്കേണ്ടിവന്നിട്ടുണ്ടു്. പക്ഷെ, എന്തു ചെയ്യാം? രാഷ്ട്രീയശീലം വിട്ടുപോകയില്ല. നാം അതിൻെറ വില കൊടുത്തുവന്നു, ഇനിയും കൊടുത്തുകൊണ്ടിരിക്കയും ചെയ്യും. എന്നാൽ, ഭേദങ്ങളെ ഗൌണമാക്കി അവസാനം സമന്വയം സ്ഥാപിക്കുന്നതിന്നുള്ള നമ്മുടെ പരമ്പരാഗതമായ പ്രേരണയുടേയും നമ്മുടെ പ്രയോഗത്തിൻെറയും നമ്മുടെ അനുഭവത്തിൻേറയും ഗുണം ലോകത്തിന്നു ലഭിക്കണം. നമുക്കു മുക്തി, ശാന്തി, അദ്വൈതം എന്നീ മൂന്നിൻേറയും സാമുദായികസ്വരൂപം വികസിപ്പിക്കാൻ പരിശ്രമിച്ചുകൊണ്ടേ ഇരിക്കാം; പുതിയ പുതിയ പരീക്ഷണങ്ങൾ ചെയ്തുകൊണ്ടിരിക്കാം, ലോകത്തിലെ ഇതരസംസ്കാരങ്ങളുടെ നേരെ ശ്രദ്ധപതിപ്പിച്ചു് അവയോടു സഹകരിക്കാൻ സന്നദ്ധരാവാം – ഇതായിരിക്കണം നമ്മുടെ ഭാവിയിലെ 'മിഷൻ.'

[വിവർത്തനം: എസ്. വി. കൃഷ്ണവാരിയർ]

# കഥയുള്ള കഥകൾ

ഏ. കരുണാകരമേനോൻ

**232 ഈശ്വരനാണ് ഗുരു.**

ഗുരുക്കന്മാരിൽവെച്ച് ഗുരുവായിരുന്ന ശ്രീരാമകൃഷ്ണദേവൻ; എങ്കിലും താനൊരു ഗുരുവാണെന്ന് അദ്ദേഹം ഒരിക്കലും ഭാവിച്ചിരുന്നില്ല. മാത്രമല്ല ആ വാക്കുതന്നെ അദ്ദേഹത്തിന്ന് അസഹ്യമായിരുന്നു. 'ഗുരു', 'യജമാനൻ,' 'പിതാവ്,' ഈ മൂന്നു വാക്കുകൾ തന്നെ വല്ലാതെ വേദനിപ്പിക്കുന്നവയാണ് എന്ന് അദ്ദേഹം പറയാറുണ്ട്. അദ്ദേഹം പറയുകയാണ്; ''ഗുരു ഒന്നേയുള്ളു, അതു് സച്ചിദാനന്ദമാണ്. അദ്ദേഹം മാത്രമാണ് പഠിപ്പിക്കുന്നതു്. ഒരു കുട്ടിക്ക് അതിൻെറ അമ്മയോടുള്ള ഭാവമാണ് എനിക്ക് ഈശ്വരനോടുള്ളതു്. മനുഷ്യഗുരുക്കന്മാരെ ലക്ഷക്കണക്കിന്ന് കിട്ടാൻ വിഷമമില്ല. എല്ലാവക്കും ഗുരുക്കന്മാരാകണം, ശിഷ്യന്മാരാവാൻ ആരുണ്ട്? മററുള്ളവരെ പഠിപ്പിക്കുകയെന്നതു വളരെ വിഷമമാണ്. ഈശ്വരൻ സ്വയം പ്രത്യക്ഷമായി ആജ്ഞാപിച്ചാൽ മാത്രമേ ഒരാൾക്കു പഠിപ്പിക്കാൻ കഴിയൂ. നാരദനും, ശുകദേവനും, അതുപോലുള്ള സിദ്ധന്മാക്കും ഈശ്വരനിൽനിന്ന് ആ ആജ്ഞ ലഭിച്ചിരുന്നു. ശങ്കരനും അതു ലഭിച്ചിട്ടുണ്ടായിരുന്നു. നിങ്ങൾക്ക് ഈശ്വരൻെറ ആജ്ഞയില്ലെങ്കിൽ ആരാണ് നിങ്ങളുടെ വാക്കുകൾ ശ്രദ്ധിയ്ക്കുക?

ഈശ്വരൻ ഒരാളുടെ മുമ്പിൽ പ്രത്യക്ഷമായി അയാളോട് സംസാരിക്കും. അപ്പോഴേ അയാൾക്ക് ഈശ്വരാജ്ഞ ലഭിച്ചു എന്ന് പറഞ്ഞുകൂടൂ! അങ്ങനെയുള്ള ഒരു ഗുരുവിൻെറ വാക്കുകൾക്ക് എന്തു ശക്തിയായിരിക്കും! മലമറിക്കാൻകൂടി അവ ശക്തങ്ങളായിരിക്കും. പക്ഷെ വെറും പ്രസംഗങ്ങളോ? അല്പനേരം ആളുകളതു കേട്ടു എന്നു വരാം, ഉടനെ മറക്കുകയും ചെയ്യും. അതനുസരിച്ച് ഒരിക്കലും ആരും പ്രവത്തിക്കുകയില്ല. മററുള്ളവരെ പഠിപ്പിക്കാൻ അധികാരത്തിൻെറ മുദ്ര വേണം, അല്ലെങ്കിൽ അതു വെറും പരിഹാസം മാത്രമായിത്തീരും. ഈശ്വരനെ സാക്ഷാത്കരിച്ചശേഷം ഒരാൾക്ക് അന്തർദൃഷ്ടിയുണ്ടാവുന്നു. അതുണ്ടായാലേ മററൊരാളുടെ ആദ്ധ്യാത്മികരോഗം ശരിക്കും മനസ്സിലാക്കി വേണ്ടതായ ഉപദേശങ്ങൾ നൽകാൻ കഴിയൂ.''

**233 ആദ്യം അംബയെ ദശിക്കുക.**

ഭഗവാൻ തുടന്നു, ''നിങ്ങൾ ലോകത്തിന്ന് നന്മചെയ്യുന്നതിനെപ്പററി സംസാരിക്കുന്നു. ലോകം അത്ര ചെറിയ ഒരു കാര്യമാണോ? ലോകത്തിനു നന്മചെയ്യാൻ നിങ്ങളാരാണ്? ആദ്യം ഈശ്വരനെ സാക്ഷാത്കരിക്കുക, ആദ്ധ്യാത്മികസാധനവഴി ആദ്യം അദ്ദേഹത്തെ ദശിക്കുക. അദ്ദേഹം ശക്തി നല്കുകയാണെങ്കിൽ മററുള്ളവക്ക് നന്മചെയ്യുക, അല്ലെങ്കിൽ വേണ്ട.''

'അപ്പോൾ ഈശ്വരനെ സാക്ഷാത്കരിക്കുന്നതുവരെ എല്ലാ പ്രവൃത്തികളും ഉപേക്ഷിക്കുകയാണോ വേണ്ടതു്?' എന്ന ഒരു ഭക്തൻെറ ചോദ്യത്തിന്ന് ഉത്തരമായി ഭഗവാൻ പറഞ്ഞു: ''ഒരിക്കലും അല്ല. ധ്യാനം, നാമസംകീത്തനം തുടങ്ങിയ പ്രവൃത്തികളിൽ നിങ്ങൾക്കേപ്പെടാം. ധനം സമ്പാദിക്കുക തുടങ്ങിയ ലൗകികകായ്യങ്ങളിലും ഏപ്പെടാം, പക്ഷെ ജീവിതത്തിന്ന് അത്യാവശ്യം വേണ്ടതുമാത്രം. അതേസമയം, ആ പ്രവൃത്തികൾ നിഃസ്വാത്ഥമായി ചെയ്യാൻ കഴിയുമാറാക്കണേയെന്ന് ഏകാന്തതയിലിരുന്ന് കണ്ണുനീർ വാത്തുകൊണ്ടു പ്രാത്ഥിക്കുകയും വേണം. 'ഈശ്വരാ, എൻെറ ലൗകികമായ ചുമതലകൾ കഴിയുന്നതും കുറച്ചുകൊണ്ടുവരേണമേ, അല്ലെങ്കിൽ ഈ പ്രവത്തനങ്ങളിൽ ഏപ്പെട്ടുമ്പോൾ ഞാനങ്ങയെ മറന്നു പോകുന്നു. നിഃസ്വാത്ഥമായിട്ടാണ് പ്രവത്തിക്കുന്നതു് എന്നൊക്കെ ഞാൻ ഭാവിക്കുന്നുണ്ടെങ്കിലും വാസ്തവത്തിൽ അതു സ്വാത്ഥമായിട്ടാണ് പരിണമിക്കുന്നതു്.' ഇങ്ങനെ അദ്ദേഹത്തോടു പ്രാത്ഥിക്കണം. അതിരുകവിഞ്ഞുള്ള ദാനധമ്മങ്ങൾ പേരിനും പെരുമയ്ക്കുമുള്ള ആഗ്രഹം ജനിപ്പിക്കുന്നു. കാളീഘട്ടം ക്ഷേത്രത്തിൽവന്നിട്ടു

ചിലർ അവരുടെ മുഴുവൻ സമയവും സാധുക്കൾക്കു് ഭിക്ഷ നൽകുന്നതിൽ ചെലഴിക്കുന്നു, ശ്രീകോവിലിനകത്തുള്ള ജഗദംബയെ ദർശിക്കാൻ അവർക്കു സമയമില്ല. തിക്കിത്തിരക്കിയിട്ടാണെങ്കിലും, ആദ്യം എങ്ങനെയെങ്കിലും അംബയെ ദർശിക്കുക, പിന്നെ ഇഷ്ടംപോലെ ഭിക്ഷ നല്കുകയോ നല്കാതിരിക്കുകയോ ചെയ്യാം. കർമ്മം ഈശ്വരസാക്ഷാത്കാരത്തിനുള്ള ഒരു മാർഗ്ഗം മാത്രമാണു്.''

## 234 ഈശ്വരനാമത്തിനു് ഫലമുണ്ടായേതീരൂ

''ശ്രീരാമകൃഷ്ണദേവൻ പറയുകയാണു്: ദക്ഷിണേശ്വരം ക്ഷേത്രോദ്യാനത്തിൽ വളരെ ആളുകൾ വരുന്നുണ്ടു്. അവരുടെ കൂട്ടത്തിൽ ഈശ്വരപരമായ കാര്യങ്ങളിൽ ഒരു ശ്രദ്ധയുമില്ലാത്ത ആളുകളെ കാണുകയാണെങ്കിൽ, അവരോടു ഞാൻ പറയും, 'നിങ്ങൾ പോയി മനോഹരങ്ങളായ ആ കെട്ടിടങ്ങളൊക്കെ കാണുക,' എന്നു്. ചിലപ്പോൾ ഭക്തന്മാരുടെ കൂടെ ലൌകികവിഷയങ്ങളിൽ മുഴുകിയിരിക്കുന്ന ആളുകളും വരും. അക്കൂട്ടർക്കു് ആദ്ധ്യാത്മികവിഷയങ്ങളെക്കുറിച്ചുള്ള സംസാരം ഒട്ടുംതന്നെ രസിക്കില്ല. ഭക്തന്മാർ വളരെനേരം ഈശ്വരനെക്കുറിച്ചു് എന്നോടു് സംസാരിച്ചുകൊണ്ടിരിക്കും. അപ്പോൾ കൂട്ടുകാർ ക്ഷമയെല്ലാം തീരെ കെട്ടു് ആ ഭക്തന്മാരുടെ ചെവിയിൽ പിറുപിറുക്കാൻ തുടങ്ങും, 'പോകാൻ സമയമായില്ലേ,എത്രനേരമാണു് നിങ്ങളിവിടെ ഇരിക്കാൻ പോകുന്നതു്?' അപ്പോൾ ആ ഭക്തന്മാർ പറയും, 'അല്പം ക്ഷമിക്കൂ, കുറച്ചുകൂടി കഴിഞ്ഞുനമുക്കു് പോകാം.''എന്നാൽ നിങ്ങളിവിടെ സംസാരിച്ചുകൊണ്ടിരുന്നുകൊള്ളുക, ഞങ്ങൾ തോണിയിൽ കാത്തിരിക്കാം,' എന്നായിരിക്കും നീരസഭാവത്തിലുള്ള ആ ലൌകികന്മാരുടെ മറുപടി. മറ്റെല്ലാം ത്യജിച്ചു് ഈശ്വരപരമായ കാര്യങ്ങളിൽ മനസ്സുവെയ്ക്കാൻ പറഞ്ഞാൽ ലൌകികന്മാർ അതൊന്നും ശ്രദ്ധിക്കില്ല. അതുകൊണ്ടു് ചൈതന്യനും നിത്യാനന്ദനും കൂടിയാലോചിച്ചു് അത്തരക്കാരെ ആകർഷിക്കാൻ ഒരു സൂത്രം കണ്ടുപിടിച്ചു. അങ്ങനെയുള്ളവരോടു് അവർ പറയും: 'വന്നു് ഹരിയുടെ നാമം ജപിക്കുക, എന്നാൽ നിങ്ങൾക്കു് രുചികരമായ ആഹാരവും ഒരു യുവതിയുടെ ആലിംഗനവും കിട്ടും.' അതു കേട്ടു് ഭ്രമിച്ചു് പലരും ഈശ്വരനാമം ചൊല്ലും. നാമജപത്തിന്റെ രസം അല്പം ആസ്വദിക്കുമ്പോൾ അവർക്കു് മനസ്സിലാവും, രുചികരമായ ആഹാരമെന്നുള്ളതു് വാസ്തവത്തിൽ ഈശ്വരനെച്ചൊല്ലിയുള്ള പ്രേമാശ്രുക്കൾ മാത്രമാണു്, യുവതിയെന്നുള്ളതു ഭൂമിതന്നെയാണു് എന്നു്. ഈശ്വരനെച്ചൊല്ലിയുള്ള പ്രേമാവേശത്താൽ നിലത്തു കിടന്നുരുളുന്നതാണു് യുവതിയുടെ ആലിംഗനമെന്നു പറയുന്നതു്. ജനങ്ങളെക്കൊണ്ടു് ഹരിനാമം ജപിപ്പിക്കുവാനായി നിത്യാനന്ദൻ എന്തു മാർഗ്ഗവും സ്വീകരിക്കും. ചൈതന്യൻ പറയാറുണ്ടു്, 'ഈശ്വരനാമത്തിനു് പെട്ടെന്നു് ഫലമുണ്ടായെന്നുവരില്ല, എങ്കിലും,ഫലമുണ്ടായേതീരൂ. പുരപ്പുറത്തു പെട്ടുപോയ ഒരു വിത്തുപോലെയാണു് അതു്. കുറെക്കഴിഞ്ഞു് ആ വീടു് ഇടിഞ്ഞുപൊളിഞ്ഞാലും ആ വിത്തു നശിക്കില്ല. അതു മണ്ണിൽ വീണു് മുളച്ചു് അവസാനം ഒരു വൃക്ഷമായി വളർന്നു് കായ്ക്കും.''

## 235 മനസ്സു് വർത്തിക്കുന്ന ഏഴു സ്ഥാനങ്ങൾ

വളരെ വിഷമംപിടിച്ച ഒന്നാണു് ജ്ഞാനമാർഗ്ഗം. ലൌകികതയുടെ ഒരു ലാഞ്ഛനപോലുമുണ്ടെങ്കിൽ, 'കാമിനീകാഞ്ചനങ്ങളോടു്' അല്പമെങ്കിലും മമതയുണ്ടെങ്കിൽ, ഒരാൾക്കു് ജ്ഞാനമുണ്ടാവുകയില്ല. ഒരു ജ്ഞാനിയുടെ മനസ്സു വർത്തിക്കുന്ന ഏഴു സ്ഥാനങ്ങളെപ്പററി വേദങ്ങൾ പറയുന്നുണ്ടു്. മനസ്സു് ലൌകികതയിൽ മുഴുകിയിരിക്കുമ്പോൾ അതു് ഏററവും താഴെയുള്ള മൂന്നു സ്ഥാനങ്ങളിൽ– നാഭി, ജനനേന്ദ്രിയം, മലദ്വാരം – ആണു് വർത്തിക്കുന്നതു്. ആ അവസ്ഥയിൽ അതു കാമിനീകാഞ്ചനങ്ങളെപ്പററി മാത്രം ചിന്തിച്ചുകൊണ്ടിരിക്കും; നാലാമത്തെ സ്ഥാനമാണു് ഹൃദയം. മനസ്സു് അവിടെ വർത്തിക്കുമ്പോഴാണു് ആദ്യമായി ഒരാൾക്കു് ആദ്ധ്യാത്മികബോധമുണ്ടാകുന്നതു്. ആ സമയത്തു് ചുററും അയാൾ പ്രകാശം കാണുന്നു. അപ്പോൾ അയാളുടെ മനസ്സു് ലൌകികവിഷയങ്ങളിലേയ്ക്കു് താണുപോവുകയില്ല. തൊണ്ടയാണു് അഞ്ചാമത്തെ സ്ഥാനം. മനസ്സു് അവിടെയെത്തുമ്പോൾ അയാൾ എല്ലാ അജ്ഞതയിൽനിന്നും വ്യാമോഹത്തിൽനിന്നും വിമുക്തനാകുന്നു. ഈശ്വരനെക്കുറിച്ചുള്ള സംസാരമല്ലാതെ മററൊന്നും തന്നെ അയാൾ ഇഷ്ടപ്പെടുകയില്ല.

ആറാമത്തെ സ്ഥാനം ഭ്രൂമദ്ധ്യമാണ്. മനസ്സ് ആ സ്ഥാനത്തെത്തിയാൽ സാധകൻ രാവും പകലും ഈശ്വരൻെറ രൂപം കാണുന്നു. പക്ഷേ, അപ്പോഴും അഹങ്കാരത്തിൻെറ ഒരു ലാഞ്ഛന അവശേഷിക്കും. ശിരസ്സിലാണ് ഏഴാമത്തെ സ്ഥാനം. മനസ്സ് ആ സ്ഥാനത്തേയ്ക്കുയരുമ്പോൾ സാധകൻ സമാധിയിൽ ലയിക്കുന്നു. അപ്പോൾ ബ്രഹ്മത്തെ നേരിട്ടു ദർശിക്കാൻ കഴിയുന്നു; ബാഹ്യബോധം തീരെ ഉണ്ടാവുകയില്ല. ആ നിലയിൽ ശരീരം അധികം ദിവസം നില നില്ക്കുകയില്ല. ഇരുപത്തിയൊന്നു ദിവസത്തിനു ള്ളിൽ അയാൾ ശരീരം ഉപേക്ഷിക്കും. പക്ഷേ, ശരീരം ഉപേക്ഷിക്കാത്തവരായി ചിലരുണ്ട്, നാരദനെപ്പോലുള്ള സിദ്ധന്മാർ. ലോകത്തിനു് ആദ്ധ്യാത്മികപ്രകാശം നല്കുന്നതിനായി അവർ ശരീരം വെച്ചുകൊണ്ടിരിക്കുന്നു. കിണർ കഴിച്ചു കഴിഞ്ഞാൽ ചിലർ മൺവെട്ടിയും കുട്ടയുമെല്ലാം ദൂരത്തെറിയുന്നു. പക്ഷേ, അയൽപക്കക്കാരെ സഹായിക്കാനായി ചിലരതു സൂക്ഷിച്ചു വെയ്ക്കും. സമാധിക്കുശേഷവും ശരീരംവെച്ചുകൊണ്ടിരിക്കുന്ന മഹാത്മാക്കൾ അങ്ങനെയുള്ളവരാണ്. സ്വയം ആത്മജ്ഞാനം നേടിയതുകൊണ്ടു മാത്രം തൃപ്തിയടയത്തക്കവണ്ണം അത്ര സ്വാർത്ഥികളല്ല അവർ.

---

# പുസ്തകാഭിപ്രായം

**ഊർമ്മിള** – മലയാളത്തിലെ ആധുനികമായ ഒരു ബൃഹത്കാവ്യം.

ഗ്രന്ഥകർത്താ: കെ. കെ. കുട്ടമത്തു്, കുന്നിയൂർ 'സഹൃദയസദൻ', തിമിരി പോസ്റ്റ്, ചെറുവത്തൂർ.

പേജ് 250 വില 5ക.

ഇതഃപര്യന്തം മലയാളത്തിലുണ്ടായിട്ടുള്ള മഹാകാവ്യങ്ങളെല്ലാം സംസ്കൃതത്തിലുള്ള മഹാകാവ്യലക്ഷണങ്ങളുടെ സാങ്കേതികമാർഗ്ഗത്തെ പിന്തുടർന്നിട്ടുള്ളവയാണ്. എന്നാൽ പ്രകൃതനിരൂപണത്തിനു വിഷയമായ 'ഊർമ്മിള' അതിൽനിന്നു തികച്ചും വ്യതിരിക്തമായ ഒരു മാർഗ്ഗമാണ് അവലംബിച്ചിട്ടുള്ളതു്. ഇതിൽ സാധാരണ മഹാകാവ്യങ്ങളിലെപ്പോലെ ഒരു നായകനോ അദ്ദേഹത്തിൻെറ വീരാപദാനങ്ങളോ അവയുടെ സ്ഥലകാലാദികളോ ഒന്നുംതന്നെ വർണ്ണിക്കപ്പെട്ടിട്ടില്ല. അതിനൊന്നും ഇതിൽ പ്രസക്തിയുമില്ല. ഗൃഹത്തിലും വനത്തിലും ശ്രീരാമൻെറ സന്തതസഹചാരിയും പരിചാരകനുമായി വർത്തിച്ച ജ്യേഷ്ഠഭക്തനായ ലക്ഷ്മണൻെറ ധർമ്മപത്നിയായ ഊർമ്മിളയാണ് ഈ ബൃഹത്കാവ്യത്തിൻെറ കേന്ദ്രത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളതു്. ആ സതീരത്നത്തിൻെറ നിശ്ശബ്ദത്യാഗത്തിന്നു്— ആദികവിമുതൽക്കിങ്ങോട്ടുള്ള സകല കവിശ്രേഷ്ഠന്മാരാലും പരിതാപകരമാംവിധം അവഗണിക്കപ്പെട്ട നിശ്ശബ്ദമായ ആ നിസ്തുലത്യാഗത്തിന്നു്— അത്ഭുതകരമാംവിധം വികാരവിസ്ഫോടകമായ പ്രതിധ്വനിയുണ്ടാക്കുന്ന ഒരു മാസ്മരവിദ്യയാണ് പ്രകൃതകാവ്യകർത്താവായ കെ. കെ. കുട്ടമത്തു് പ്രദർശിപ്പിച്ചിട്ടുള്ളതു്. അതിനാൽ ഇതൊരു ബൃഹത്കാവ്യമാണ്, മഹാകാവ്യമല്ല. മഹാകാവ്യകർത്താക്കളെപ്പോലെതന്നെ ബൃഹത്കാവ്യകർത്താക്കളും മഹാകവികളായി പരിഗണിക്കപ്പെടാമെന്നു് ബൃഹത്കഥാകാരനായ ഗുണാഢ്യൻെറ ചരിത്രം തെളിയിക്കുന്നു. അപ്രകാരം പ്രസ്തുത ബൃഹത്കാവ്യകർത്താവും മഹാകവിപദത്തിന്നർഹനാവുന്നതിനാൽ അതിന്നുവേണ്ടി ഇതൊരു മഹാകാവ്യമാക്കേണ്ടതുമില്ല. ചെയിനും പൂത്താലിയും രണ്ടും സ്വർണ്ണംകൊണ്ടുള്ള കണ്ഠാഭരണങ്ങളാണെന്നുവെച്ചു് ഒന്നിനെ മറ്റൊന്നായി പറയാറില്ലല്ലോ. ഭാവരൂപവ്യത്യാസത്താൽ നാമവ്യത്യാസം ഉണ്ടാകുന്നതു് സ്വാഭാവികമാണ്.

ഒരൊന്നാംകിട വിമർശകനായ സി. പി. ശ്രീധരൻെറ കാവ്യകലാമർമ്മസ്പർശിയായ അവതാരികയിലും ഗ്രന്ഥകർത്താവിൻെറ ചിരന്തനസുഹൃത്തും സപ്തതി ആഘോഷക്കമ്മിററി വൈസ്പ്രസിഡണ്ടുമായ പി. സി. കുഞ്ഞിരാമൻ അടിയോടിയുടെ ഭാവുകാശംസയിലും പ്രസ്താവിച്ചിട്ടുള്ളതുപോലെ പ്രതിഭാധനന്മാരും വാണീവല്ലഭന്മാരും ശതാവധാനികളുമായ പണ്ഡിതശ്രേഷ്ഠന്മാരുടെ ഈററില്ലമാണ് കുട്ടമത്തുകുന്നിയൂർ കുടുംബം. പരിപക്വമതികളും വിദ്യാവിനയസമ്പന്നരുമായ അവരുടെ പ്രശസ്തി മഹാകവി കുട്ടമത്തു് എന്ന പേരിലറിയപ്പെടുന്ന കുഞ്ഞിക്കൃഷ്ണക്കുറുപ്പിലൂടെയാണ് സഹൃദയലോകം പൂർണ്ണമായി മനസ്സിലാക്കിയതു്. അദ്ദേഹത്തിൻെറ കനിഷ്ഠസഹോദരനാണ് പ്രകൃതഗ്രന്ഥകർത്താവായ കരുണാകരക്കുറുപ്പ്. ആ ജ്യേഷ്ഠനായ കുഞ്ഞിക്കൃഷ്ണക്കുറുപ്പിനോടെന്നതിനേക്കാൾ വലിയേട്ടൻകുഞ്ഞമ്പുക്കുറുപ്പിനോടു് കൂറു പുലർത്തുന്നവയാണ് പ്രകൃതഗ്രന്ഥകർത്താവിൻെറ കൃതികളെന്നു് സാമാന്യമായിപ്പറയാം. ശ്രീരാമപരശുരാമസംഘട്ടനം വർണ്ണിക്കുന്ന മുപ്പത്തിമൂന്നാംഖണ്ഡത്തിലെ (പേജ് 158)

''പാകം രൂപം രസം ഭാവം സാരള്യവുമിണങ്ങവേ
കാവ്യംപോലവെ താരുണ്യം, കാമ്യമായി പരസ്പരം.''

എന്ന പദ്യവും പിന്നത്തെ ഖണ്ഡത്തിലെ (പേജ് 160)

''ഗഹ്യം സംഭോഗശൃഗാര, മുഹ്യം ഗൃഹ്യം സുസാത്മകം,
ഗൃഹ്യമാം ബ്രഹ്മചര്യാനുഗ്രഹ്യം കാമാനുശാസനം.''

എന്ന പദ്യവും കാവ്യകടാക്ഷരൂപത്തിൽ ശൈലിയെക്കുറിച്ചും പ്രതിപാദ്യത്തെക്കുറിച്ചും പ്രകൃതഗ്രന്ഥത്തിൽ നൽകുന്ന സൂചന മുൻപറഞ്ഞ നിഗമനത്തെ സാധൂകരിക്കുമെന്നു് സൂക്ഷ്മപരിശോധനയിൽ വ്യക്തമാകും. വൃത്തി,രീതി, പാക, ശയ്യാദി കാവ്യഘടകങ്ങളെക്കുറിച്ചുള്ള നിഷ്കർഷയും സംഭോഗശൃംഗാരത്തെക്കുറിച്ചുള്ള അവജ്ഞയും, ആ വലിയേട്ടന്റെ കൃതികളിലെന്ന പോലെ പ്രകൃതഗ്രന്ഥകർത്താവിന്റെ ഇതരകൃതികളിലും ഏററവും ഒടുവിലത്തെ കൃതിയായ ഊർമ്മിളയിലും പ്രകടമായിക്കാണാം. അവയെല്ലാം വസ്തുനിഷ്ഠമായി അവലോകനം ചെയ്തു് വിലയിരുത്തുന്ന ഗ്രന്ഥാരംഭത്തിലെ അവതാരികയും, പ്രസാധകന്റെ നിലയിൽ മകനായ പി. സി. കരുണാററം കുറിപ്പകയോടെ ചെയ്യുന്ന പ്രസ്താവനയും, നാരായണഗുരുകുലത്തിലെ നടരാജന്റെ ഇംഗ്ലീഷിലുള്ള ആസ്വാദനവും, ദേശമിത്രം പത്രാധിപർ പി. വി. കെ. നെടുങ്ങാടിയുടെ ശുഭാശംസയും പ്രസ്തുത ബൃഹത്കാവ്യകർത്താവായ കെ കെ. കുട്ടമത്തിന്റെ ശയ്യാഗുണം, വശ്യവാക്ത്വം, രചനാശില്പം, കല്പനാചാതുര്യം, വർണ്ണനാപാടവം, ധർമ്മപ്രബോധനവ്യഗ്രത എന്നിവയെയെന്നപോലെ,ഗ്രന്ഥാവസാനത്തിലെ സ്മരണാഞ്ജലി അദ്ദേഹത്തിന്റെ കുടുംബപാരമ്പര്യത്തെയും സ്പഷ്ടമായി പ്രകാശിപ്പിക്കുന്നു. ചീരവും ജടയും ഭസ്മവുമണിഞ്ഞു് യോഗിനിയായി വർത്തിക്കുന്ന ഊർമ്മിളയുടെ വീരോചിതങ്ങളായ ത്യാഗങ്ങളും അത്യുഗ്രമായ തപസ്യയുമാണു് കാവ്യത്തിലെ പ്രധാനപ്രതിപാദ്യം. നാല്പത്തെട്ടു ഖണ്ഡമായി രണ്ടായിരത്തിൽ പരം പദ്യങ്ങളെക്കൊണ്ടു് അതെല്ലാം സാംഗോപാംഗം ശോകോദ്ദീപകമായി വർണ്ണിക്കപ്പെട്ടിരിക്കുന്നു.

രാമലക്ഷ്മണന്മാരുടെ വനവാസകാലത്തു് ഒരു ദിവസം സന്ധ്യയ്ക്കുശേഷം അന്തഃപുരസ്ത്രീകളിൽനിന്നു് ഒററതിരിഞ്ഞു് ചിന്താമഗ്നയായിത്തീർന്ന ഊർമ്മിള കട്ടിലിൽ കുനിഞ്ഞിരുന്നു് ഭൂതകാലജീവിതത്തിലേയ്ക്കു തിരിഞ്ഞുനോക്കുന്നതാണു് രംഗം. ധൈര്യകതാനയായ ഊർമ്മിളയുടെ വിരഹദുഃഖത്തെ ഉദ്ദീപിപ്പിക്കുന്ന കാവ്യതന്ത്രങ്ങളെല്ലാം കലാചാതുരിയോടുകൂടി കെ. കെ. ഇതിൽ നിവേശിപ്പിച്ചിരിക്കുന്നു. പൂർണ്ണയൌവനയുക്തയായ ഊർമ്മിളയുടെ പതിപ്രേമാതിശായിയായ ധർമ്മബോധത്തിന്നു് തുല്യമായി വല്ലതുമുണ്ടെങ്കിൽ മനസ്വിനിയായ ആ മഹാവ്രതയുടെ കലീനതാഭിമാനം ഒന്നു മാത്രമാണതു്. വിരഹത്തീയിൽ പുടപാകം ചെയ്യെടുത്ത അവളുടെ വികാരവിചാരപരമ്പര അനുവാചകഹൃദയത്തിൽ അണയുദ്ധത്തിന്റെ തീവ്രതയുണ്ടാക്കാൻ പര്യാപ്തമാണെന്നു പറയാം. പ്രാസദീക്ഷയും ധർമ്മോപദേശവും പരസ്പരം കൈകോർത്തുപിടിച്ചു് നൃത്തം ചെയ്തുകൊണ്ടു് സഹൃദയനായ അനുവാചകന്നു് ആത്മവിസ്മൃതിയുളവാക്കുന്ന ഭാഗങ്ങൾ ഇതിൽ സുലഭമാണു്. പചേടത്തും അതിന്നു നേരിയ തോതിൽ ക്ഷതമേല്പിക്കുന്ന യതിഭംഗങ്ങൾ മുഴച്ചുനില്ക്കുന്നതു് ഒഴിവാക്കാമായിരുന്നു എന്നു പറയാതെ തരമില്ല. ഊർമ്മിളാഹൃദയത്തിന്റെ അസ്വസ്ഥതയെ - പ്രക്ഷുബ്ധാവസ്ഥയെ- പ്രദർശിപ്പിക്കുന്ന ഘട്ടത്തിൽ വിഷൌഷധന്യായേന ആ ദോഷത്തിന്നു് സാധുത്വം കല്പിക്കാമെന്ന സംഗതി വിസ്മരിക്കുന്നില്ല. ഏതായാലും ആദികവിയുടെ ഊർമ്മിളയെ രാമായണകഥാഭാഗങ്ങളുടെ ധർമ്മമാർഗ്ഗപ്രവണമായ പശ്ചാത്തലത്തോടുകൂടി ധർമ്മാസനത്തിലിരുത്തി പ്രദർശിപ്പിക്കുന്ന കെ. കെ. കുട്ടമത്തു് ശ്ലാഘ്യചരിത്രയും സമാരാദ്ധ്യയുമായ ഒരു വരിഷ്ഠനായികയെ പ്രദാനം ചെയ്തുകൊണ്ടു് കൈരളിയുടെ കുടുംബമാഹാത്മ്യം അക്ഷയ്യമാക്കിത്തീർത്തിരിക്കുന്നു എന്നു നിസ്സംശയം പറയാം. സാധാരണക്കാരായ വായനക്കാർക്കു് സഹായകമാവുന്ന പദാർത്ഥവിവരണംകൂടി അതാതിടത്തു് അടിക്കുറിപ്പായി ചേർത്തിരുന്നെങ്കിൽ അധികം നന്നായിരുന്നു.

—സി. കെ. വാരിയർ

* * * *

## കേസരി വാർഷികപ്പതിപ്പ് – 1968

കേസരി വാരിക, കോഴിക്കോട് – 1

പേജ് 176. വില 1ക 50 ന. പ.

മാതൃഭൂമിയെയും മാതൃഭൂമിയുടെ സംസ്കാരത്തെയും മറന്നു് സ്വാർത്ഥമാത്രപ്രേരിതരായ രാഷ്ട്രീയക്കാരുടെ വാദകോലാഹലംകൊണ്ടും വടംവലികൊണ്ടും അന്തരീക്ഷം ശബ്ദായമാനമായ ഇക്കാലത്തു് ഭാരതത്തിന്റെയും ഭാരതസംസ്കാരത്തിന്റെയും ലോകോത്തരമായ മാഹാത്മ്യത്തെപ്പററി ബോധവാന്മാരാക്കി ജനങ്ങളെ ഉദ്ബുദ്ധരാക്കിത്തീർക്കുവാൻ ശ്രമിയ്ക്കുന്ന ഒരു സംഘടനയുടെ മുഖപത്രമാണു് കേസരി. ദേശാഭിമാനത്തെ ഉത്തേജിപ്പിയ്ക്കുന്ന ലേഖനപരമ്പരകളെക്കൊണ്ടു് ഇതിനകം തന്നെ സഹൃദയസമ്മതിയാർജ്ജിച്ചുകഴിഞ്ഞിരിയ്ക്കുന്ന കേസരിയുടെ വാർഷികപ്പതിപ്പു് ദീനദയാൽജിയുടെ പ്രതിച്ഛായയിലൂടെ പുഞ്ചിരിതൂകിക്കൊണ്ടു് ഓണാഘോഷത്തിനു മാററു കൂട്ടുകയാണു ചെയ്യുന്നതു്. പുറംചട്ടയിലുള്ള ആ അജാതശത്രുവിന്റെ മന്ദസ്മിതസുന്ദരമായ മുഖം വളരെ ആകർഷകമാണെന്നു പറയാതെ തരമില്ല. ശ്രീ ജി. ബാലകൃഷ്ണൻനായരുടെ ലേഖനം വായിച്ചു കഴിഞ്ഞപ്പോൾ തോന്നി, ശ്രീ ദീനദയാൽജി ഒരു യഥാർത്ഥഭാരതീയനായിരുന്നതുകൊണ്ടായിരിയ്ക്കണം ചില കാപാലികന്മാരാൽ വധിയ്ക്കപ്പെട്ടു് ചരിത്രകഥാവശേഷനായിത്തീർന്നതു് എന്നു്. 'നിരങ്കുശത്വാത്തേതുണ്ഡസ്യ' എന്നു ശ്രീശങ്കരനെക്കൊണ്ടു പറയിച്ച കുയുക്തിവാദികൾക്കും ഭാരതസംസ്കാരത്തെ ബലിയാടാക്കുന്ന കാപാലികന്മാർക്കും ഈ വാർഷികപ്പതിപ്പു് അരോചകമായി തോന്നാമെങ്കിലും ഭാരതസംസ്കാരത്തിലഭി

മാനംകൊള്ളുന്ന സജ്ജനങ്ങൾക്കും സഹൃദയക്കും അതു് വിഭവസമൃദ്ധമായൊരു സദ്യയാണു നല്കുന്നതു്. നാടിൻെറ ഇന്നത്തെ ഗതികേടു് അവിടവിടെ വരച്ചുകാട്ടി സജ്ജനശരണ്യനായ മഹാബലിയ്ക്കു് തൻെറ നാടിൻെറ ഇദാനീന്തനരൂപം വെളിപ്പെടുത്തിയ കേസരിവാഷികപ്പതിപ്പു് അതിൻെറ നാനാമുഖമായ കത്തവ്യം ചുമതലാബോധത്തോടെ നിറവേററുന്നു എന്നുതന്നെ പറയണം.

'പ്രാചീനരാം യോഗികൾ തന്ന ദിവ്യ—
ചക്ഷുസ്സു പൊട്ടിച്ചുലകത്തെയെല്ലാം
പാശ്ചാത്യർ തൻകണ്ണട വെച്ചുകൊണ്ടാ—
ണിന്നിപ്പോൾ നോക്കുന്നതു ഭാരതീയർ.
വേദങ്ങളോതുന്നതു പിച്ചുമാത്രം
പത്രം പറഞ്ഞാലതു വിശ്വസിയ്ക്കാം
വ്യാസൻെറ വാക്യങ്ങൾ പിഴച്ചതാണു,
സായ്‌വിൻെറ വായയ്ക്കെതിർവായയില്ല.
ക്ഷേത്രങ്ങളിൽ ശ്രദ്ധ കുറഞ്ഞുപോയി
സന്ന്യാസിമാരിൽ ബഹുമാനമററു,
പ്രേതങ്ങൾ പാക്കും ചുടലക്കളത്തി—
ലാണിന്നു സവ്വക്കുമപാരഭക്തി.''

എന്നും മററും മഹാഭാരതം എന്ന തൻെറ കവിതയിൽ ശ്രീ ഒട്ടൂർ ചൂണ്ടിക്കാണിയ്ക്കുന്നതു് എല്ലാവക്കും ആത്മപരിശോധന ചെയ്യാൻ പ്രേരകമായിത്തീരേണ്ടതാണു്.

ഭാരതീയസംസ്കാരത്തെ മറന്നുകൊണ്ടുള്ള വിദേശാനുകരണം അപമാനകരവും അധഃപതനകാരണവുമാണെന്നുള്ള ശ്രീ ഗുരുജിഗോൾവാൾക്കറുടെ അഭിപ്രായം അത്യന്തം ശ്രദ്ധേയമാണു്. ഭാരതസംസ്കാരത്തെക്കുറിച്ചു ബോധവും അഭിമാനവും ഉണ്ടാക്കുന്ന പ്രൊ. മഹാവീർ എം പി. യുടെ ലേഖനം 'സത്യാന്വേഷണ' ത്തിലേയ്ക്കുള്ള ഒരു മാർഗ്ഗനിർദ്ദേശം തന്നെ. കേരളഭൂവിൽ സത്യാന്വേഷണം നടത്തിയ ഒരു സാഹിതീവല്ലഭനായിരുന്ന തുഞ്ചൻെറ നാട്ടിൽ ഒരു സവ്വകലാശാല രൂപം കൊള്ളുന്നു. അതിനു സവ്വഥാ തുഞ്ചത്താചാര്യൻെറ നാമം അനുയോജ്യമാണെന്ന വി. എം. കൊറാത്തിൻെറ അഭിപ്രായത്തോടു യോജിക്കാത്തവർ വളരെ വിരളമായിരിക്കും. പക്ഷെ, ................... സത്യാന്വേഷണത്തിനു പുപ്പെട്ടു് വിദേശാശയങ്ങൾ ക്രമത്തിലധികം അകത്താക്കി ദഹനക്ഷയവും ബുദ്ധിമാന്ദ്യവും സംഭവിച്ച ചില ആധുനികശാസ്ത്രകാരന്മാരുടെ ദൃഷ്ടിയിൽ ശ്രീ ശങ്കരഭഗവത്പാദർ തുടങ്ങിയവർ അപഹാസ്യരായെങ്കിൽ അതിശയിയ്ക്കാനൊന്നുമില്ല എന്ന സമാധാനമാണുണ്ടാകുന്നതു്, ശ്രീ ജീ. ബാലകൃഷ്ണൻ നായരുടെ ലേഖനം വായിച്ചാൽ.

''ഞാൻ ചത്തിട്ടു് ആറു കൊല്ലമായേ'' എന്നു പുലമ്പാൻ കെല്പുള്ള ഇന്നത്തെ യുക്തിവാദികൾ ശ്രീ പി. ദാമോദരൻപിള്ളയുടെ 'അസംബന്ധങ്ങളുടെ ഘോഷയാത്ര' എന്ന ലേഖനം വായിച്ചു് അല്പം ആത്മപരിശുദ്ധി വരുത്തേണ്ടതാണു്. ശാസ്ത്രത്തിൻെറയും യുക്തിവാദത്തിൻെറയും പേരിൽ സനാതനധമ്മത്തിൻെറയും മതവിശ്വാസങ്ങളുടെയും മേൽ കുതിരകയററുവാൻ വരുന്ന 'യുക്തിവാദി' കളെന്നു സ്വയം വിളിയ്ക്കുന്ന ശാസ്ത്രജ്ഞ(?)ന്മാരുടെ വാദമുഖങ്ങളുടെ അന്തസ്സാരവിഹീനതയേയും അജ്ഞതാവിജൃംഭണസ്വഭാവത്തെയും തുറന്നു കാട്ടുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ടു്.

അദ്ധ്യാപകാദ്ധ്യേതാക്കളോടു് ആധികാരികമായി പറയാൻ തക്ക പഴക്കവും തഴക്കവും ഉള്ള ഒരു അദ്ധ്യാപകൻെറ 'അസ്വസ്ഥരായ വിദ്യാത്ഥികൾ' എന്ന ലേഖനത്തിൽ അധ്യാപകക്കും വിദ്യാത്ഥികൾക്കും അത്യന്തം പ്രായോഗികങ്ങളായ ചില നിർദ്ദേശങ്ങൾ കൊടുത്തിട്ടുണ്ടു്. ഇന്നു വിദ്യാത്ഥികളുടെ ഇടയിൽ അസ്വസ്ഥതകളും സ്വഭാവദൂഷ്യങ്ങളും വദ്ധിപ്പിയ്ക്കുന്ന വിഷയത്തിൽ രാഷ്ട്രീയക്കാരായ ഭരണാധിപക്കുള്ള പങ്കിനെ അദ്ദേഹം വിശദമായി വിശകലനം ചെയ്തു കാണിയ്ക്കുന്നു. തങ്ങളുടെ ചുമതലകൾ മറന്നു് അവകാശങ്ങൾക്കു വേണ്ടി സമരത്തിനിറങ്ങുന്ന അദ്ധ്യാപകർ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ട ഒരു ലേഖനമാണിതു്.

കേസരിയുടെ 'ഓണസ്സദ്യ'യിലെ വിഭവങ്ങൾ ഒരോന്നും ഇങ്ങനെ പ്രത്യേകം അഭിനന്ദനങ്ങൾ അഹിയ്ക്കുന്നതാണു്. മനസ്സിനും ബുദ്ധിയ്ക്കും പുഷ്ടി നല്കുന്ന ഇത്ര ക്ഷേമമായ ഒരു 'ഓണസ്സദ്യ' വായനക്കാക്കു നല്കിയ കേസരിയ്ക്കു് സവ്വഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.

—ആത്മചൈതന്യൻ

# റിപ്പോർട്ടുകൾ

## ശ്രീരാമകൃഷ്ണാശ്രമം, ബാംഗളൂർ

ശ്രീരാമകൃഷ്ണദേവൻെറ ഒരു പ്രമുഖശിഷ്യനായ ശ്രീരാമകൃഷ്ണാനന്ദസ്വാമികൾ 1903—ൽ സ്ഥാപിച്ചതാണു് ഈ ആശ്രമം. അന്നു് ശ്രീരാമകൃഷ്ണമഠത്തിൻെറയും മിഷൻെറയും അദ്ധ്യക്ഷനായിരുന്ന ശ്രീ ബ്രഹ്മാനന്ദസ്വാമികളാൽ ഉദ്ഘാടനം ചെയ്യപ്പെട്ട ആശ്രമം ഇന്നു് വളരെയധികം വളന്നു വികസിച്ചിട്ടുണ്ടു്. മതപരവും സാംസ്കാരികവും വിദ്യാഭ്യാസപരവുമായ രംഗങ്ങളിലെല്ലാം ഇന്നു് അതിൻെറ പ്രവത്തനം വ്യാപിച്ചിട്ടുണ്ടു്. ആഴ്ചതോറും നടത്തുന്ന കന്നാടകത്തിലും ഇംഗ്ലീഷിലുമുള്ള ക്ലാസ്സുകളിൽ ധാരാളം ജനങ്ങൾ സന്നിഹിതരാകാറുണ്ടു്. 1959ൽ പൂത്തിയായ പുതിയ ക്ഷേത്രവും മനോഹരമായ പ്രാത്ഥനാമന്ദിരവും വളരെയധികം ഭക്തജനങ്ങളെ ആകഷിച്ചു

കൊണ്ടിരിക്കുന്നു. മതപരമായ എല്ലാത്തരം ഗ്രന്ഥങ്ങളും ഉൾക്കൊള്ളുന്ന ഒരു ലൈബ്രറിയും ആശ്രമത്തിന്റെ വകയായുണ്ട്. വിദ്യാർത്ഥികൾക്ക് ഇന്ന് കോളേജുകളിൽ കിട്ടിവരുന്ന വിദ്യാഭ്യാസത്തിന്റെ പോരായ്മകൾ പരിഹരിച്ച് അവരെ അച്ചടക്കവും സ്വഭാവശുദ്ധിയും ഈശ്വരവിശ്വാസവുമുള്ളവരാക്കിത്തീർക്കുന്നതിനുവേണ്ടി 1944 മുതൽ നടത്തിവരുന്ന ഒരു സ്ഥാപനമാണ് വിദ്യാർത്ഥിമന്ദിരം. ഇപ്പോൾ അവിടെ 85 വിദ്യാർത്ഥികൾ താമസിക്കുന്നുണ്ട്.

### ശ്രീവിവേകാനന്ദബാലകസംഘം

ശ്രീ വിവേകാനന്ദസ്വാമികളുടെ ജീവിതമാതൃകയിൽനിന്നും ഉപദേശങ്ങളിൽനിന്നും ആവേശം ഉൾക്കൊണ്ടുകൊണ്ട്, ആത്മവിശ്വാസവും ദേശാഭിമാനവുമുള്ള ഉത്തമഭാരതീയരായി നമ്മുടെ കൊച്ചുകുട്ടികളെ വളർത്തിയെടുക്കാനുള്ള വിപുലമായ പരിപാടികളാണ് ആശ്രമം വകയായി നടത്തുന്ന വിവേകാനന്ദ ബാലകസംഘത്തിനുള്ളത്. ഏഴുമുതൽ പതിനഞ്ചുവയസ്സുവരെ പ്രായമുള്ള സ്കൂൾ വിദ്യാർത്ഥികളാണ് ആ സംഘത്തിലെ അംഗങ്ങൾ. ദിവസവും വൈകുന്നേരം നാലുമണി മുതൽ ഏഴുമണിവരേയും ഞായറാഴ്ചദിവസങ്ങളിൽ രാവിലെ എട്ടു മണിമുതൽ പന്ത്രണ്ടുമണിവരേയും പ്രവർത്തിക്കുന്ന രണ്ടു വിഭാഗങ്ങളുണ്ട് ആ സംഘത്തിനു്. വേദമന്ത്രങ്ങളും ഭജനഗാനങ്ങളും മാത്രമല്ല ആദ്ധ്യാത്മികവും സാംസ്കാരികവുമായ പല വിഷയങ്ങളും അവർ അവിടെ പഠിച്ചുവരുന്നു. പുറമെ, കുട്ടികളുടെ സർവ്വതോമുഖമായ വളർച്ചയ്ക്കും വ്യക്തിത്വപ്രകടനത്തിനും സഹായിക്കുന്ന വിവിധ കായികവിനോദങ്ങളിലും സാമൂഹ്യപ്രവർത്തനങ്ങളിലും കലാപരിപാടികളിലുമെല്ലാം പങ്കുകൊള്ളുവാനും അവിടെ ആ കൊച്ചു വിദ്യാർത്ഥികൾക്ക് അവസരം ലഭിക്കുന്നുണ്ട്. മേൽനോട്ടത്തിനു് അദ്ധ്യാപകരുണ്ടെങ്കിലും, കുട്ടികളെ സ്വാശ്രയശീലവും അച്ചടക്കവുമുള്ളവരാക്കിത്തീർക്കുന്നതിനുവേണ്ടി മിക്കപ്രവൃത്തികളുടേയും പരിപാടികളുടേയും ചുമതലകളെല്ലാം അവരെത്തന്നെ ഏല്പിച്ചിരിക്കുകയാണ്. കഴിഞ്ഞ പത്തു കൊല്ലക്കാലത്തെ പ്രവർത്തനഫലം നോക്കുമ്പോൾ ഇത്തരം സ്ഥാപനങ്ങൾ അഭികാമ്യം മാത്രമല്ല അത്യാവശ്യം കൂടിയാണ് എന്നു അസന്ദിഗ്ദ്ധമായി തെളിഞ്ഞിട്ടുണ്ട്.

* * * *

### ആഫ്രിക്കയിലെ പ്രവർത്തനം

രാമകൃഷ്ണമിഷന്റെ, ഔപചാരികമായി അംഗീകരിക്കപ്പെട്ട ഒരു കേന്ദ്രവും ആഫ്രിക്കയിൽ ഇല്ലെങ്കിലും, മിഷനിലെ പല സന്ന്യാസിമാരും പല സന്ദർഭങ്ങളിലായി ആഫ്രിക്കയുടെ വിവിധഭാഗങ്ങളിൽ താമസിച്ചു പ്രവർത്തനം നടത്തിയിട്ടുണ്ട്. ഇപ്പോൾ റൊഡേഷ്യയിൽ സാലിസ്ബറിയിൽ പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്ന ശ്രീ നിഃശ്രേയസാനന്ദസ്വാമികൾ ഒമ്പതു വർഷത്തിലേറെയായി അവിടെ പ്രവർത്തനമാരംഭിച്ചിട്ട്. 1954—ൽ പാരീസ് വേദാന്തകേന്ദ്രത്തിലേക്കു പോകുന്ന വഴിയാണ് ആദ്യമായി അദ്ദേഹം ആഫ്രിക്കയിൽ ചെന്നതു്. കിഴക്കെ ആഫ്രിക്ക, മദ്ധ്യആഫ്രിക്ക, പടിഞ്ഞാറെ ആഫ്രിക്ക എന്നീ ഭാഗങ്ങളിലെ ഏതാണ്ടു മുപ്പതു പട്ടണങ്ങൾ അദ്ദേഹം അന്നു സന്ദർശിക്കുകയുണ്ടായി. അതിനെ തുടൎന്ന് 1959—ൽ രണ്ടാമതും അദ്ദേഹം സാലിസ്ബറി സന്ദർശിക്കുകയും അദ്ദേഹത്തിന്റെ പരിശ്രമഫലമായി 'രാമകൃഷ്ണവേദാന്തകേന്ദ്രം,' എന്ന ഒരു സ്ഥാപനം ഉയൎന്നുവരികയും ചെയ്തു. അടുത്തകാലത്തായി ലുസാക്കയിലും ലുവൻഷ്യയിലുമായി രണ്ടു ശാഖകളുള്ള ഒരു വേദാന്തകേന്ദ്രം അദ്ദേഹം ഉയർത്തിക്കൊണ്ടു വന്നിട്ടുണ്ട്. സ്വാമികൾ തന്നെയാണ് രണ്ടിന്റേയും ആദ്ധ്യാത്മികോപദേഷ്ടാവ്. ജൊഹാൻസ്ബർഗ്, ഡർബൻ, കേപ്ടൌൺ, എന്നീ സ്ഥലങ്ങളിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള വേദാന്തകേന്ദ്രങ്ങളുടെ ആദ്ധ്യാത്മികോപദേഷ്ടാവും ശ്രീ നിഃശ്രേയസാനന്ദസ്വാമികൾതന്നെയാണ്. ഇതിനുപുറമെ ആഫ്രിക്കയിലുള്ള പല പട്ടണങ്ങളിലും അദ്ദേഹം കൊല്ലംതോറും പ്രസംഗപര്യടനം നടത്താറുണ്ട്. യാത്രാസൗകര്യങ്ങൾക്കുവേണ്ടി എൻ. ജി. സൊലാങ്കി എന്ന ഒരു മാന്യൻ ഒരു പുതിയ കാറ് സ്വാമിജിക്കു സംഭാവന ചെയ്തിട്ടുണ്ട്. ഉത്സാഹികളും ഉദാരമതികളുമായ സ്നേഹിതന്മാരുടെ സഹായസഹകരണങ്ങളോടെ പ്രവർത്തനങ്ങളെല്ലാം ഇന്നു സുഗമമായി നടക്കുന്നുണ്ടെന്നു മാത്രമല്ല ഭാവിയിലും വീഴ്ചകൂടാതെ ഈ പ്രവർത്തനങ്ങൾ തുടൎന്നു നടത്തിക്കൊണ്ടു പോകുന്നതിനുവേണ്ട ഏർപ്പാടുകളുമായിട്ടുണ്ട്.

---

# വാർത്തകൾ

വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു മാസംതോറും ഉള്ള അന്തര്യോഗം സെപ്തംബർ 8—ാംനു- ഞായറാഴ്ച പതിവുപോലെ നടത്തി. കേനോപനിഷത്തു്, വിവേകാനന്ദസാഹിത്യസർവ്വസ്വം, ശ്രീരാമകൃഷ്ണവചനാമൃതം, ഭാഗവതം എന്നീ ക്ലാസ്സുകളും ഭജനയുമുണ്ടായിരുന്നു. ഒക്ടോബർമാസത്തെ അന്തര്യോഗം 13—ാംനു- യായിരിക്കും.

* * * *

കാലടി ശ്രീരാമകൃഷ്ണഅദ്വൈതാശ്രമത്തിൽവെച്ച് ശ്രീകൃഷ്ണജയന്തി കേമമായി ആഘോഷിച്ചിരിക്കുന്നു. രാവിലെ ഭജനയും ശ്രീ ഗണാനന്ദസ്വാമികളുടെ ഭാഗവതം (കിളിപ്പാട്ട്) പരായണവുമുണ്ടായിരുന്നു. ഉച്ചയ്ക്ക് 'വൃന്ദാവനവിഹാരിയായ കൃഷ്ണൻ' എന്ന വിഷയത്തെപ്പററി ശ്രീ ശ്രീദാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ നടത്തിയ പ്രസംഗമത്സരത്തിൽ ധാരാളം വിദ്യാർത്ഥികൾ പങ്കെടുത്തു. സമ്മാനാർഹരായവരുടെ കൂട്ടത്തിൽ ഒരു മുസ്ലീംവിദ്യാർത്ഥിനികൂടിയുണ്ടായിരുന്നു. രാത്രി ഗീതാപാരായണവും ശ്രീ മുഡാനന്ദസ്വാമികളുടെ ഭാഗവതപ്രവചനവുമുണ്ടായിരുന്നു. പന്ത്രണ്ടരമണിക്ക് ദീപാരാധനയോടും പ്രസാദവിതരണത്തോടുംകൂടി പൂജാപരിപാടി കളവസാനിച്ചു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 നവംബർ | ലക്കം 11 |
| --- | --- | --- |

## അമൃതവാണി

ശിഷ്യൻ: ഈ ശാസ്ത്രങ്ങൾ വായിക്കുമ്പോൾ, നാളിതുവരെ ആത്മസാക്ഷാത്കാരം സാധിച്ചില്ലല്ലോ എന്ന വിചാരംമൂലം പ്രാണൻ കിടന്നു പിടയുന്നു.

സ്വാമിജി: വ്യാകുലതയെന്നാണിതിന്റെ പേര്. ഇതെത്രയ്ക്കു വളരുന്നുവോ അത്രയ്ക്കും പ്രതിബന്ധങ്ങൾ നീങ്ങിപ്പോകുന്നു, അത്രയ്ക്കും ശ്രദ്ധ ഉറയ്ക്കുന്നു. ക്രമത്തിൽ കരതലാമലകംപോലെ ആത്മാവു പ്രത്യക്ഷമാകുന്നു. അനുഭൂതിയാണു് ധർമ്മത്തിന്റെ പ്രാണൻ. ചില ആചാരനിയമങ്ങൾ പാലിച്ചുകൊണ്ടുപോകാൻ സകലർക്കും കഴിയും; ചില വിധിനിഷേധങ്ങൾ അനുസരിക്കാൻ ഏവർക്കും സാധിക്കും; പക്ഷേ, അനുഭൂതിക്കു വേണ്ടി എത്രപേർ വ്യാകുലരാകുന്നു ? ഈശ്വരലാഭത്തിനുവേണ്ടി, ആത്മജ്ഞാനത്തിനു വേണ്ടി, ഉള്ള വ്യാകുലതയാണാവശ്യം. പ്രാണൻ കിടന്നു പിടയണം. തത്കാലം വൃന്ദാവനലീലാകഥയെല്ലാം നീക്കിവെച്ചിട്ടു് കുരുക്ഷേത്രത്തിലെ കൃഷ്ണനെ നോക്കു് – എന്തൊരു ഹൃദയാവർജ്ജകമായ രൂപം ! ഇത്ര ഭയാനകമായ യുദ്ധകോലാഹലത്തിന്റെ മദ്ധ്യത്തിലും എന്തുമാതിരി സ്ഥൈര്യം, ഗാംഭീര്യം, ശാന്തത ! യുദ്ധക്ഷേത്രത്തിൽ വെച്ചാണു് അർജ്ജുനനു് ഗീതോപദേശം ചെയ്യുന്നതു്, ക്ഷത്രിയന്റെ സ്വധർമ്മമായ യുദ്ധം ചെയ്യാൻ അർജ്ജുനനെ തള്ളിവിടുന്നതു് ! ഭയാനകയുദ്ധത്തിന്റെ പ്രേരകനായിട്ടും എത്ര നിഷ്ക്രിയൻ ! ആയുധം തൊടുന്നേയില്ല ! ഏതു വശത്തിലൂടെ നോക്കിയാലും ശ്രീകൃഷ്ണചരിത്രം സർവ്വാംഗസമ്പൂർണ്ണം. ജ്ഞാനം, കർമ്മം, ഭക്തി, യോഗം – അവിടുന്നു് സകലതിന്റേയും പ്രത്യക്ഷമൂർത്തിയത്രെ. ശ്രീകൃഷ്ണന്റെ ഈ ഭാവമാണു് ഇക്കാലത്തു പ്രത്യേകം ചിന്തിക്കേണ്ടതു്. വൃന്ദാവനത്തിലെ മുരളീവാദനലോലനായ കൃഷ്ണനെ മാത്രം കണ്ടതുകൊണ്ടു കാര്യമില്ല. അതുകൊണ്ടു് മനുഷ്യനു് ഉയച്ചയുണ്ടാവുകയില്ല. ഇപ്പോൾ വേണ്ടതു ഗീതയാകുന്ന സിംഹഗർജ്ജനം പുറപ്പെടുവിക്കുന്ന പാർത്ഥസാരഥിയുടെ പൂജയാണു്; ധനുർദ്ധരനായ രാമന്റെ, മാരുതിയുടെ, ഭദ്രകാളിയുടെ – ഇവരുടെ പൂജയാണു് വേണ്ടതു്. അപ്പോഴേ മനുഷ്യൻ മഹോത്സാഹത്തോടെ പ്രവൃത്തിയെടുത്തു് ശക്തി സമ്പാദിച്ചു് ഉയരുന്നവരൂ. രജോഗുണത്തിന്റെ വിപുലമായ പ്രസരം കൂടാതെ നിങ്ങൾക്കു് ഈ ലോകവുമില്ല, പരലോകവുമില്ല.

— വിവേകാനന്ദസാഹിത്യസർവ്വസ്വം VI.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീരാമകൃഷ്ണദേവൻെറ കൈ ഒടിഞ്ഞകാലത്തുണ്ടായ ചില സംഭവങ്ങളെപ്പററി ശ്രീ ലാട്ടുമഹാരാജ് പറഞ്ഞുകൊണ്ടിരിക്കുകയാണ്:–

''ഠാക്കൂറിന്നു് കൈ ഒടിഞ്ഞു് സുഖമില്ലാതിരുന്ന കാലത്തു് ഒരു ദിവസം മഹിന്ദർ കബ്രേസ് * അദ്ദേഹത്തെ കാണാൻ വന്നു. പോകുന്ന സമയത്തു് അദ്ദേഹം രാംലാൽ ദാദായുടെ കൈയ്യിൽ അഞ്ചു് റുപ്പ കൊടുത്തിട്ടു പോയി. ഠാക്കൂർ ഇതൊന്നും അറിഞ്ഞില്ല. അന്നു രാത്രിയിലല്ലെ, ഞാൻ നോക്കുമ്പോഴുണ്ടു് അദ്ദേഹം കിടക്കയിൽക്കിടന്നു തിരിയുകയും മറിയുകയും ചെയ്യുന്നു. ഞാൻ കുറേനേരം ഇരുന്നു്, വീശിക്കൊടുത്തു, എന്നിട്ടും അദ്ദേഹത്തിൻെറ അസ്വസ്ഥതയ്ക്കു് ഒരു കുറവുമില്ല. ഒടുവിലെന്നോടു പറയുകയാണ്– 'ചെല്ലു, വേഗം പോയി ആ രാംനേലോവിനെ [1] ഒന്നു വിളിച്ചുകൊണ്ടുവരു. മഠയൻ! അവൻ വല്ലതും ചെയ്യൊപ്പിച്ചു വെച്ചിട്ടുണ്ടാവും. അല്ലെങ്കിൽ രാത്രി ഇത്ര വൈകിയിട്ടും കണ്ണിൻെറ പോള ഒന്നു കൂട്ടാൻ പററാതിരിക്കാൻ എന്താവും കാരണം?' അപ്പോഠം മണി എത്രയായിട്ടുണ്ടാവുമെന്നാണു വിചാരം, ഒന്നു കഴിഞ്ഞു്, രണ്ടാവാറായി! ഞാൻ രാംലാലിനെ വിളിച്ചുണർത്തി കൂട്ടിക്കൊണ്ടു വന്നു കയറിയതും ഠാക്കൂർ പറഞ്ഞു: 'മഠയൻ! ഓടിപ്പോ വേഗം. 'ഇവിട'ത്തെ ആവശ്യത്തിനെന്നും പറഞ്ഞു് ആരുടെ കൈയ്യിൽ നിന്നാണോ പൈസ മേടിച്ചു തിരുകിയിരിക്കുന്നതെന്നു വെച്ചാൽ വേഗം ഒരൊററ ഓട്ടത്തിനു പോയി അതു തിരിച്ചുകൊടുത്തിട്ടു വരു. ഊം, നില്ക്കുണ്ടുനി.' അപ്പോഴാണ് രാംലാൽ ഠാക്കൂറിനോടു് മഹേന്ദ്രകവിരാജ് പണം തന്ന വിവരം തുറന്നു പറഞ്ഞതു്. ആ രാത്രിക്കുരാത്രി രാംലാൽ എന്നേയും വിളിച്ചു് കബ്രേസ്മശായൻെറ [2] വീട്ടിൽച്ചെന്നു്, അദ്ദേഹത്തിനെ ഉറക്കത്തിൽനിന്നു വിളിച്ചുണർത്തി, പണം തിരിച്ചുകൊടുത്തിട്ടു് മടങ്ങിപ്പോന്നു – അപ്പോഴേ, എന്തു പറയുന്നു?

''അദ്ദേഹത്തിൻെറ അസുഖകാലത്തു് ഭവനാഥ്, രാഖാൽ, ലൊറേൻ എന്നിവരും വേറേയും പലരും ചേർന്നു് ദക്ഷിണേശ്വരത്തുവെച്ചൊരു ദിവസം ഒരു കൂററൻ ചെമ്പിൽ ആഹാരം പാകം ചെയ്യലുണ്ടായി. എല്ലാവരും ആഹാരം കഴിക്കാനിരുന്നപ്പോഴേയ്ക്കും ഒരു 'ബൗഠം' [3] വന്നു് ഞങ്ങളുടെ പന്തിയിലിരുന്നു. അതു് കണ്ടപ്പോഴേയ് ഠാക്കൂർ വേഗം വന്നു് അയാളെ അവിടെ നിന്നു് എഴുന്നേല്പിച്ചു. ലൊറേൻബാബു പറഞ്ഞു നോക്കി, 'അവിടെ ഇരുന്നോട്ടേന്നു്, അധികം വരും ഏതായാലും ആഹാരം, അയാളൊരു നിമിഷത്തിന്നുള്ളിൽ കഴിച്ചെണീക്കുമല്ലൊ.' ഠാക്കൂർ പറഞ്ഞു: 'ഏയ്' അതു് പററില്ല. നിങ്ങളൊക്കെ കഴിച്ചുകഴിഞ്ഞു് ബാക്കി വല്ലതും ഉണ്ടെങ്കിൽ അയാളു് കഴിച്ചോട്ടെ. നിങ്ങളോടൊപ്പം പന്തിയിലിരുന്നു് കഴിക്കാൻ പാടില്ല.' ഊണെല്ലാം കഴിഞ്ഞെണീററപ്പോഠം അദ്ദേഹം ഞങ്ങഠംക്കു് വ്യാഖ്യാനിച്ചുതരികയാണ്. 'അതേയ് നോക്കു, നിങ്ങളുടെയൊക്കെ ഒപ്പമിരുന്നു് ഉണ്ണാൻ തക്കവണ്ണം അത്രയ്ക്കു് പുണ്യം വല്ലതും അയാഠം ചെയ്തുവെച്ചിട്ടുണ്ടെങ്കിലല്ലേ വേണ്ടു? സാധന ചെയ്യുന്ന കാലത്തു് കണ്ടവരുടെയൊക്കെ ഒപ്പമിരുന്നു് ഉണ്ണുന്നതു് ശരിയല്ല.'

''ഒരിക്കൽ രാംബാബു (രാമചന്ദ്രദത്തൻ) ഒരു വലിയ പൊതി ജിലേബി ഠാക്കൂറിന്നു് വേണ്ടി വാങ്ങിക്കൊണ്ടുവന്നു, പക്ഷെ വഴിക്കുവെച്ചു് അതിലൊരെണ്ണം ആർക്കോ ദാനം ചെയ്തു. ഠാക്കൂറിനാകട്ടെ അന്നു് രാംബാബു കൊണ്ടുവന്ന ഒരൊററ ജിലേബി വായിലേയ്ക്കു് കൊണ്ടുപോകാൻതന്നെ പററുന്നില്ല, അദ്ദേഹം പറഞ്ഞു: ''നോക്കു രാം! 'ഇവിടെ'യ്ക്കാണ് എന്നു് മനസ്സിൽ കരുതി വാങ്ങിക്കൊണ്ടുവരുന്ന സാധനങ്ങളിൽനിന്നു് ആർക്കും പങ്കു് കൊടുത്തു പോക

* ശ്രീ മഹേന്ദ്രനാഥ് പാൽ കവിരാജ്

1 രാംലാലിനെ

2 കവിരാജ് മഹാശയൻെറ

3 ഭക്തിഗാനങ്ങഠം പാടി നടക്കുന്ന ഒരു തരം ഭിക്ഷുക്കഠം.

രുത്, കേട്ടോ. ഒരു ഭാഗം ആദ്യംതന്നെ വല്ല വക്കും കൊടുത്തതിന്റെ ബാക്കി ജഗന്മാതാവിന്നു് നിവേദിക്കാൻ പാടുണ്ടോ ? ഒന്നറിയില്ലെ, അമ്മയ്ക്കു് നിവേദിക്കാതെ എനിക്കൊന്നും കഴിക്കാൻ പററില്ലെന്നു് ?''

അക്കാലത്തു് ഒരു ദിവസം താരക്ബാബു (ശിവാനന്ദസ്വാമികൾ) ദക്ഷിണേശ്വരത്തു് വന്നു. വൃന്ദാവനത്തിൽനിന്നു് വരുന്ന വരവാണു്. ഒരു സഞ്ചി പരിപ്പ്പ്രസാദം, അവിടത്തെ ധൂളി, മണ്ണു്, നിർമ്മാല്യമായി കിട്ടുന്ന മാല, അങ്ങനെ പലതും കയ്യിലുണ്ടു്. ഠാക്കൂറിന്റെ കൈ വാരിവെച്ചു് കെട്ടിയിരിക്കുന്നതു കണ്ടിട്ടു് ചോദിച്ചു: 'അയ്യോ അങ്ങയുടെ കൈയ്യിനെന്തുപററി ?' ഠാക്കൂർ ചിരിച്ചുകൊണ്ടു് പറഞ്ഞു: 'അമ്പിളിയമ്മാമനെ കാണാൻ മററത്തൊന്നിറങ്ങിയതാണു്; കാലിലൊരു കമ്പി തട്ടിത്തടഞ്ഞു് ഉരുണ്ടുപിരണ്ടൊരു വീഴ്ച. അത്ര സാരമില്ലാത്തൊരു ചതവും പററി കയ്യിനു്. അതിന്റെ ബാക്കി ഫലം അനുഭവിക്കുകയാണിപ്പോൾ.' താരക്ബാബു പിന്നേയും ചോദിച്ചു: 'എല്ലിനു് സ്ഥാനം തെററിയേ ഉള്ളോ, അതോ ഒടിവു് പററിയിട്ടുണ്ടോ ?' ഠാക്കൂർ പറഞ്ഞു: 'ആക്കറിയാം എന്റെ കുട്ടീ, അപകടം എത്രത്തോളമുണ്ടെന്നു്! അവരൊക്കെക്കൂടി കൂട്ടിപ്പിടിച്ചു് കെട്ടിമുറുക്കി വെച്ചിരിക്കുകയാണു്. സ്വൈരമായിട്ടൊന്നു് നാമം ജപിക്കാൻ സമ്മതിക്കില്ലെന്നുമാത്രം. ഈ കെട്ടുംപൂട്ടുമൊക്കെ വലിച്ചു കളയാൻ സമ്മതിച്ചിട്ടുവേണ്ടെ! ഒന്നു് പറയൂ, ഇങ്ങനെ മുറുക്കിക്കെട്ടിവെച്ചാൽ അമ്മയെ വിളിക്കാൻ പോലും മനസ്സു് വരുമോ മനുഷ്യനു്? ചിലപ്പോളെനിക്കു് തോന്നും വലിച്ചൊരേറു് എറിഞ്ഞാലോ ഈ കെട്ടും പാപ്പാസ്സുമൊക്കെ എന്നു്. പിന്നെ തോന്നും, അല്ലെങ്കിൽ വേണ്ടാ. ഇതും ഒരു രസം, നടക്കട്ടെ കളി. ഇങ്ങനെ കറേശ്ശെ എരിവും പുളിയുമൊക്കെ ഇടയ്ക്കൊരു രസംതന്നെയാണു്.' അതു കേട്ടപ്പോൾ താരക്ബാബു പറഞ്ഞു: 'അങ്ങു് മനസ്സുവെച്ചൊന്നു് സങ്കല്പിച്ചാൽ മതിയല്ലൊ ഈ അസുഖം പറപറക്കാൻ.' അപ്പോൾ ഠാക്കൂർ പറഞ്ഞു: 'ങ് ഏ, അതുവ്വോ, ഞാൻ വെറുതെ ഒന്നു് സങ്കല്പിച്ചാൽ മതിയെന്നോ ഈ അസുഖം മാറാൻ ?' എന്നിട്ടു് അല്പനേരത്തെ മൗനത്തിനുശേഷം അദ്ദേഹം തുടന്നു: 'വേണ്ട, വേണ്ടാ! രോഗത്തിന്റെ ഭോഗം തന്നെയാണു് നല്ലതു്. പലേ ആഗ്രഹങ്ങളും മനസ്സിൽ അടക്കിവെച്ചുകൊണ്ടു് അവയെല്ലാം സാധിച്ചുകിട്ടുന്നതിന്നുവേണ്ടി മാത്രം ഇവിടെ വരുന്ന ആളുകളുണ്ടല്ലൊ— അവരൊക്കെ ഈ കെട്ടുംപൂട്ടുമെല്ലാം കണ്ടാൽ അതോടെപിന്നെ ഇങ്ങോട്ടു് വരാതെയാകും. എന്നെ പിന്നെയവർ ബുദ്ധിമുട്ടിക്കുകയില്ലല്ലൊ.' അടുത്ത നിമിഷത്തിൽ 'അമ്മേ! അമ്മ പററിച്ച പണി പൊടിപൊടിച്ചു, ഭേഷ്' എന്ന പാട്ടു പാടാൻ തുടങ്ങി. പാടിപ്പാടി അദ്ദേഹം ഗംഭീരസമാധിയിൽ ലയിച്ചിരുന്നുപോയി.

''ഒരു ദിവസം ഗിരീശ്ബാബു മദ്യം സേവിച്ചു് തീരെ വെളിവില്ലാതെ ആടിക്കുഴഞ്ഞുകൊണ്ടു് ദക്ഷിണേശ്വരത്തേയ്ക്കു് കയറി വന്നു. അതു കണ്ടപ്പോൾ ഠാക്കൂർ എന്നോടു് പറഞ്ഞു: 'ചെല്ലൂ വേഗം, ഓടിച്ചെന്നു് അയാൾ വല്ലതും മറന്നുവച്ചിട്ടുണ്ടോ എന്നു് നോക്കിയിട്ടു് വരൂ. എന്തെങ്കിലും അതിൽ കിടപ്പുണ്ടെങ്കിൽ അതിങ്ങോട്ടു് എടുത്തുകൊണ്ടുവരണം, മനസ്സിലായോ ?' ഞാൻ വണ്ടിയിൽ ചെന്നു നോക്കിയപ്പോൾ കണ്ടതെന്താണെന്നോ ? ഒരു കുപ്പി മദ്യവും ഒരു ഗ്ലാസ്സും. രണ്ടുമെടുത്തു് ഞാൻ മുറിയിൽ തിരിച്ചെത്തി. എന്റെ കയ്യിൽ കള്ളുംകുപ്പി കണ്ടപ്പോൾ മുറിയിലുണ്ടായിരുന്ന ഭക്തന്മാരൊക്കെ ചിരിക്കാൻ തുടങ്ങി. അതു കണ്ടപ്പോൾ ഠാക്കൂർ പറഞ്ഞു: 'അതൊക്കെ തിരികെ കൊണ്ടുവെച്ചേയ്ക്കു. ഇപ്പോഴത്തെ ലഹരി ഇറങ്ങി ദേഹം തളരുമ്പോൾ ഇനിയും ആവശ്യം വരും.' ഭക്തന്റെ നേരെ എന്തുമാത്രം ഉദാരതയാണു് അദ്ദേഹം കാണിച്ചിരുന്നതു്, കണ്ടില്ലെ!

''ഒരു ദിവസം രാത്രി ഗിരീശ്ബാബു ദാനാകാളി (ശ്രീ കാളീപദഘോഷ്)യെയും കൊണ്ടു് ദക്ഷിണേശ്വരത്തു് വന്നു. ദാനാകാളി ഭയങ്കര കുടിയനാണു്, ഒരൊററ പൈ വീട്ടിൽ കൊടുക്കില്ല, എല്ലാം കുടിച്ചുകുടിച്ചു് നശിപ്പിക്കുകയാണു്. പക്ഷെ അദ്ദേഹത്തിനൊരു ഭാര്യയുണ്ടു്, അങ്ങേയററം പതിവ്രതയും സാദ്ധ്വിയുമായൊരു സ്ത്രീ. വളരെനാൾ മുമ്പു് ഒരിക്കൽ അവർ ഠാക്കൂറിന്റെ അടുക്കൽ വന്നിട്ടുണ്ടെന്നു് കേട്ടിട്ടുണ്ടു്. ദാനാകാളിയുടെ ഭാര്യ ഭർത്താവിന്റെ സ്വഭാവം നന്നാക്കാൻ വേണ്ടി എന്തെങ്കിലുമൊരു മരുന്നോ മന്ത്രമോ തരാൻ ഠാക്കൂറിനോടു് ആവശ്യപ്പെട്ടു. പക്ഷെ ഠാക്കൂർ ഒന്നും കൊടുത്തില്ല, അവരെ

അമ്മ (ശ്രീമാതൃദേവി)യുടെ അടുത്തേയ്ക്കയച്ചു. അമ്മ അവരെ ഠാക്കൂറിന്റെ അടുത്തേയ്ക്കുതന്നെ തിരിച്ചയച്ചു. ഇങ്ങനെ മൂന്നു പ്രാവശ്യം അങ്ങോട്ടുമിങ്ങോട്ടും അവർ രണ്ടുപേരുംകൂടി അവരെ നടത്തി. ഒടുവിൽ അമ്മയുടെ അടുത്തുനിന്നു് ചെറിയൊരു ആശ്വാസം അവൾക്കു കിട്ടി. അമ്മ പൂജ കഴിക്കുന്നിടത്തുനിന്നു് ഒരു കൂവളത്തില എടുത്തു് അതിന്മേൽ ഠാക്കൂറിന്റെ പേരെഴുതി ആ സ്ത്രീയുടെ കയ്യിൽക്കൊടുത്തു, അതു വെച്ചുകൊണ്ടു് ഉള്ളുനീറി നാമം ജപിച്ചുകൊള്ളാൻ പറഞ്ഞിട്ടു്. അമ്മ പറഞ്ഞതനുസരിച്ചു് ദാനാകാളിയുടെ ഭാര്യ പന്ത്രണ്ടു കൊല്ലം തുടച്ചയായി അതുംവെച്ചു് നാമം ജപിച്ചു. അതിന്റെ ഫലമായിട്ടായിരിക്കാം — ഇപ്പോൾ ദാനാകാളിയെ കണ്ടു ഉടനെ ഠാക്കൂർ പറഞ്ഞു: 'ഭാര്യയെ പന്ത്രണ്ടു കൊല്ലമിട്ടു് വട്ടംകറക്കിയതിനുശേഷമേ ഇങ്ങോട്ടു വരാനൊത്തുള്ളൂ, അല്ലേ?' ഇതു കേട്ടപ്പോൾ ദാനാകാളി ഞെട്ടിപ്പോയി. ഒന്നും മിണ്ടിയില്ല. അപ്പോൾ ഠാക്കൂർ പറഞ്ഞു: 'ആട്ടെ, നിങ്ങൾക്കിപ്പോൾ എന്താണു വേണ്ടതെന്നു് പറയൂ, കേൾക്കട്ടെ.' നാണംകെട്ട മനുഷ്യൻ, ആ ദാനാകാളി ഠാക്കൂറിന്റെ മുഖത്തുനോക്കി പറയുകയാണു് – 'ഇവിടെയെങ്ങാനും കുറച്ചു് മദ്യം കുടിക്കാൻ കിട്ടുമോ ?' ഠാക്കൂർ ചിരിച്ചുകൊണ്ടു് പറഞ്ഞു: 'പിന്നെ! അതൊക്കെ ഞാൻ വിചാരിച്ചാൽ തരാനൊക്കും. പക്ഷെ ഒന്നുണ്ടു് ഇവിടത്തെ മദ്യമുണ്ടല്ലോ അതിനു് ഭയങ്കരലഹരിയാണു്, നിങ്ങൾക്കതു് താങ്ങാൻ കെല്പുണ്ടാവുമോ എന്നാണു് സംശയം.' സത്യത്തിൽ അവിടെ മദ്യമുണ്ടെന്നുതന്നെ വിശ്വസിച്ച ദാനാകാളി ഉടനെ പറഞ്ഞു: 'ഒന്നാംകിട ബിലാത്തി മദ്യമായിരിക്കും, ഒരു തുള്ളി തരുന്നേയ്! ഹോ! ഈ തൊണ്ടയൊന്നു നനച്ചോട്ടേ.' ഠാക്കൂർ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഇതു് ബിലാത്തി മദ്യമല്ല, മനുഷ്യാ, ഇതു് ബിലാത്തി മദ്യമേ അല്ല. ഇതു് തനിനാടൻ, ഒന്നാംതരം നാടൻ കള്ളുതന്നെ. പക്ഷെ ആവശ്യക്കാരാണെന്നു പറഞ്ഞു വരുന്ന കണ്ട ചാക്കനും പോക്കനുമൊക്കെ ഇതു് വാരിക്കോരികൊടുക്കാനും പാടില്ല. സകലക്കും ഇതു് ദഹിക്കില്ല, അതുകൊണ്ടുതന്നെ. പിന്നൊന്നെന്താ, ഇവിടത്തെ ഈ കള്ളു് ഒരു പ്രാവശ്യം രുചിച്ചുനോക്കിയാലോ – പിന്നീടു് എത്ര വിശേഷപ്പെട്ട ബിലാത്തിമദ്യം കണ്ടാലും ശരി ഒന്നു് തിരിഞ്ഞു് നോക്കുകപോലും ചെയ്യില്ല മനുഷ്യൻ. എന്താ, എന്തു പറയുന്നു, വിദേശമദ്യമൊക്കെ വേണ്ടെന്നുവെച്ചിട്ടു് ഇവിടത്തെ ഈ നാടൻ കള്ളൊന്നു് സ്വാദു് നോക്കിക്കളയാമെന്നുണ്ടോ ?' ഇതിൽനിന്നൊക്കെ ദാനാകാളി എന്താണൊടുവിൽ ധരിച്ചുവെച്ചതെന്നറിഞ്ഞുകൂടാ, ഏതായാലും ഗുരുമഹാരാജിനോടു് പറഞ്ഞു: 'ആട്ടെ, ആ കള്ളു് കുറച്ചൊന്നു് എനിക്കു് തരൂ, അതങ്ങടു് അകത്തായിക്കിട്ടിയാൽപിന്നെ ഈ ജീവിതകാലം മുഴുവൻ ഞാനതിന്റെ ലഹരിയിലങ്ങനെ മുങ്ങിക്കുതിനു് മദിക്കണം.' ഇതു് പറഞ്ഞതും ഠാക്കൂർ അയാളെ ഒന്നു് തൊട്ടു. എൻറീശ്വരാ! ആ ഒരൊററ സ്പർശനം കിട്ടിയതോടെ ദാനാകാളി അവിടെ നിന്നുകൊണ്ടൊരു കരച്ചിൽകരഞ്ഞിട്ടുണ്ടു്, ഹൊ, എല്ലാവരുംകൂടി ചെന്നു് എന്തെല്ലാം പറഞ്ഞു നോക്കിയിട്ടും ചെയ്തുനോക്കിയിട്ടും അയാളെ ഒന്നു് മിണ്ടാതാക്കാൻ പററിയില്ല. അതോടെ അയാൾ മദ്യപാനവും നിർത്തി. പിന്നീടൊരിക്കൽ ഗംഗയുടെ വക്ഷസ്സിൽക്കൂടി വഞ്ചിയിൽപോകുന്ന സമയത്തു് ഠാക്കൂർ ഈ ദാനാകാളിയുടെ നാവിന്മേൽ ഇഷ്ടമന്ത്രം എഴുതിക്കൊടുക്കുകയുണ്ടായി. ക്രമേണ അദ്ദേഹം ഠാക്കൂറിന്റെ ഒരു വലിയ ഭക്തനായിത്തീർന്നു. ഠാക്കൂറിന്റെ ആവശ്യങ്ങൾക്കായി വളരെ അധികം പണം ചിലവഴിക്കുകയും ചെയ്തിട്ടുണ്ടു്....കണ്ടില്ലെ, ഭാര്യ പതിവ്രതയും പരിശുദ്ധയുമായിരുന്നാൽ അവർ ഭർത്താവിന്റെ ശ്രേയസ്സിനുവേണ്ടി എത്ര തീക്ഷ്ണമായ പരീക്ഷണങ്ങൾക്കും വിധേയയാകേണ്ടിവന്നാലും ഒരടിപോലും പിന്നോക്കം മാറില്ല. ഭാര്യ ഒരൊററ ആൾ കാരണമാണു് കാളി അന്നു് ഉദ്ധരിക്കപ്പെട്ടതു്.

''ഠാക്കൂർ ഞങ്ങളെ ഇടയ്ക്കൊക്കെ ഗിരീശ് ഘോഷിന്റെ തിയേററിലേയ്ക്കു് കൊണ്ടുപോകാറുണ്ടായിരുന്നു. ചെന്നാലോ ഗിരീശ്ബാബു അദ്ദേഹത്തെ വളരെ കേമമായിട്ടു് എതിരേററു കൊണ്ടുപോകും. ഠാക്കൂർ ആകെക്കൂടി പതിനാറണ കൊടുക്കും. അതുമേടിച്ചിട്ടു ഗിരീശ്ബാബു മൂന്നോ നാലോ പേർക്കുടെ ഉണ്ടെങ്കിലും ശരി, സകലരേയും മുകളിൽകൊണ്ടുപോയി 'ബോക്സിൽ' ഇരുത്തും. വീശാൻ ഒരാളേയുംഏൽപ്പിച്ചിരുത്തും. ഗിരീശ്ബാബു അദ്ദേഹത്തെ കാണാൻവേണ്ടി മുകളിലേയ്ക്കു് വരികയും ചെയ്യും. ഒരിക്കലൊരു രസമുണ്ടായതു് കേൾക്കണോ ? ഗിരീശ്ബാബു

വിന്ന് കുടിച്ചിട്ട ലേശംപോലും തലയ്ക്ക് വെളിവില്ല; മുകളിൽ ഠാക്കൂറിന്റെ അടുത്തേയ്ക്ക വന്നിരിക്കുകയാണ്, എന്നിട്ട് തുടങ്ങി ഒരു പ്രാർത്ഥന – 'നിങ്ങളെന്റെ മകനായി ജനിക്കണം. പറയൂ, ഈ ജന്മത്തിൽ എനിക്ക് മതിവരുവോളം നിങ്ങളെ തീററിപ്പോററാനോ പരിചരിക്കാനോ ഒത്തിട്ടില്ല. എന്റെ കുട്ടിയായി ജനിച്ചാൽ എനിക്കിഷ്ടംപോലെ നിങ്ങളെ വളർത്തിയെടുക്കാനും സേവനം ചെയ്യാനും ഇടകിട്ടും. ഉം, പറയൂ, എന്റെ മകനായി ജനിക്കാമെന്ന് വാക്കുതരൂ; വേഗമാകട്ടെ?' ഠാക്കൂർ പറഞ്ഞു: 'ഇതു് കേമമായി! ഞാനിനി നിങ്ങളുടെ മകനായി പിറക്കേണ്ട ആവശ്യമെന്തിരിക്കുന്നു?' ഠാക്കൂറിതു പറഞ്ഞില്ലെ–ഗിരീശ്ബാബു കലശലായി ക്ഷോഭിച്ചു. ശൂണ്ഠികയറി വെളിവില്ലാതെ ഠാക്കൂറിനെ വായിൽവന്ന ചീത്തയൊക്കെ പറഞ്ഞു. അദ്ദേഹത്തെപ്പററി ഈ അസംബന്ധമൊക്കെ വിളിച്ചു (അതും തിയേറററിൽവെച്ച്) പറയുന്നതു കേട്ടപ്പോറം എനിക്ക് സഹിച്ചില്ല. എനിക്കും കയറി കലി. ഒരു മുട്ടൻവടി എന്റെ കൈയിലുണ്ടായിരുന്നു, അതോങ്ങി ഒരു ചാട്ടം ചാടി ഞാൻ ഗിരീശ്ബാബുവിന്റെ നേരെ. അപ്പോഴേയ്ക്കും ദേബേൻബാബു ഓടിവന്ന് എന്റെ കൈയ്ക്ക് കയറിപ്പിടിച്ചു. അദ്ദേഹം പറഞ്ഞു: 'അദ്ദേഹം (ഠാക്കൂർ) യാതൊരു കൂസലും കൂടാതെ ഇതൊക്കെ പൊറുക്കുന്ന സ്ഥിതിക്ക് നിങ്ങളെന്തിനാണ് ഈ വടി ചുഴററുന്നതു്?' എനിക്ക് ദേഷ്യം വന്നിട്ട് കണ്ണു കാണാൻ വയ്യായിരുന്നു. തക്കസമയത്ത് ദേബേൻബാബു എന്നെ തടഞ്ഞുവെച്ചിരുന്നില്ലെങ്കിൽ ഞാനന്ന് ഗിരീശ്ബാബുവിന്റെ കഥ ഒററയടിക്ക് കഴിച്ചേനെ. വണ്ടിയിൽ ദക്ഷിണേശ്വരത്തേയ്ക്കു തിരിച്ചുവരുംവഴി ദേബേൻബാബു കഥയെല്ലാം ഠാക്കൂറിനോടു പറഞ്ഞു. അതു കേട്ടിട്ട് അദ്ദേഹം പറയുകയാണ്: 'അതെന്താ ലേട്ടോ! എന്താ ഈ കേറക്കുന്നതു്? നീ ഗിരീശിന്റെ മേല് കൈവെയ്ക്കാൻ ഭാവിച്ചു എന്നോ? നീ വേറൊരു കാര്യം ശ്രദ്ധിച്ചില്ലെ, ഇക്കണ്ട വേണ്ടാത്തതൊക്കെ എന്നെ തെറി പറഞ്ഞിട്ട് ഒടുവിൽ നമ്മളെ വണ്ടിയിൽ കേററാൻ വന്നപ്പോറം നിലത്ത് വീണ് ഉരുണ്ടുകിടന്ന് നമസ്കരിച്ചതു്? അവന്റെ വിശ്വാസം എത്രമാത്രമുണ്ടെന്നു നിനക്ക് ഇനിയും മനസ്സിലായിട്ടില്ലെങ്കിൽ...!' വണ്ടി ഓടിക്കൊണ്ടിരുന്നു, അതിന്നിടയിൽ ഠാക്കൂർ പറയുന്നതു് ഞാൻ കേറക്കുകയാണ് – 'അമ്മേ, ആ നടനില്ലെ ഗിരീശ്, അവിടത്തെ മഹിമ അയാറക്കെങ്ങനെ മനസ്സിലാകാനാണ്? അവന്റെ മേൽ കുററം ചാരരുതു്, കേട്ടോ അമ്മേ.'

''തിയേറററിൽവെച്ചു നടന്ന സംഭവം കാട്ടുതീപോലെ എല്ലായിടത്തും എത്തി. എല്ലാവർക്കും ഒരേ ഒരു കാര്യമേ പറയാനുണ്ടായിരുന്നുള്ളൂ, ഇങ്ങനെയുള്ളൊരു മനുഷ്യന്റെ അടുത്ത് ഠാക്കൂർ പോകുന്നതുതന്നെ ശരിയല്ല. രാംബാബുവും വിവരം അറിഞ്ഞു – പിറെറ ദിവസമെത്തി ദക്ഷിണേശ്വരത്ത്. രാംബാബു വന്നു കയറിയതും ഠാക്കൂർ പറയുകയാണ്: 'രാം! നിങ്ങറക്കെന്താണിതിൽ പറയാനുള്ളതു്?' രാംബാബു പറഞ്ഞു: 'ഠാക്കൂർ, കാളിയസർപ്പം ശ്രീകൃഷ്ണനോടു പറഞ്ഞില്ലെ – ഭഗവാനെ, അവിടുന്നെനിക്ക് കൊടുംവിഷമല്ലെ തന്നിട്ടുള്ളൂ, അങ്ങനെയിരിക്കെ എനിക്ക് അമൃതു് എവിടെനിന്നു കിട്ടാനാണ്? ഗിരീശ്ബാബുവിന്റെ സ്ഥിതിയും അതുതന്നെ. അദ്ദേഹത്തിന്ന് അമൃതു് എവിടെനിന്നു കിട്ടാനാണ്? അങ്ങയ്ക്കെന്തിനാണ് പിന്നെ അദ്ദേഹത്തിന്റെ നേരെ അലോഗ്യം തോന്നുന്നതു്?' രാംബാബുവിന്റെ ചോദ്യവും മററും കേട്ടപ്പോറം ഠാക്കൂർ പറഞ്ഞു: 'എന്നാൽ ശരി രാം! വരൂ, തന്റെ വണ്ടിയിൽത്തന്നെ അയാളുടെ വീട്ടിലൊന്ന് പോയിവരാം.' ഇതു പറയുന്നതോടൊപ്പംതന്നെ അദ്ദേഹം ഇറങ്ങിക്കഴിഞ്ഞു. എന്നേയും രാംബാബുവിനേയും പിന്നെ ഒന്നു രണ്ടു പേരേയുംകൂട്ടി വണ്ടിയിൽക്കയറാൻ – ഗിരീശ്ബാബുവിന്റെ വീട്ടിലേയ്ക്ക്. അവിടത്തെ സ്ഥിതിയെന്താ? ഗിരീശ്ബാബു സങ്കടപ്പെട്ട് സങ്കടപ്പെട്ടങ്ങനെ ഇരുന്ന് മരിക്കുകയാണ് – യാതൊന്നും കഴിക്കാൻ കൂട്ടാക്കാതെ ഒരേ ഇരിപ്പിലിരുന്ന് പകൽ മുഴുവൻ കരച്ചിലോടു കരച്ചിൽ. സന്ധ്യ മയങ്ങാറായി ഞങ്ങളവിടെ ചെന്നു കയറിയപ്പോറം. ഠാക്കൂർ വന്ന വിവരം കേട്ടപ്പോറം അദ്ദേഹം ഉറക്കെ കരഞ്ഞുകൊണ്ട് ഓടി കോണി ഇറങ്ങിവന്നു. ഠാക്കൂറിന്റെ മുമ്പിൽ മണ്ണിൽ അവിടെയങ്ങ് കിടന്നു. ഠാക്കൂർ പറഞ്ഞു, 'മതി, മതി, ശരി, സമ്മതിച്ചു. ഇനി മതി.' അപ്പോറം അദ്ദേഹം എണീററു. പിന്നെ വളരെ നേരം സംസാരിച്ചിരുന്നു. അന്നു

ഗിരീശ്ബാബു പറയുന്നതു് ഞാൻ കേട്ടതാണ്: 'അങ്ങിന്നു് ഇപ്പോഠം വന്നിരുന്നില്ലെങ്കിൽ, ഠാക്കൂർ! ഞാനെന്താണു് വിചാരിക്കുക എന്നറിയാമോ – ഓഹ്, നിങ്ങഠംക്കിപ്പോഴം നിന്ദാസ്തുതികളെ ഒരുപോലെ കരുതാറായിട്ടില്ല; ഈ പരമഹംസൻ എന്ന പേരിനുള്ള യോഗ്യത നിങ്ങഠംക്കു് കിട്ടിയിട്ടില്ല; ഞങ്ങളെപ്പോലെ തന്നെയുള്ളൊരു മനുഷ്യൻ, ആളുകളെ പററിച്ചു വയറു നിറയ്ക്കുന്നൊരു വിദ്വാൻ – എന്നൊക്കെ. പക്ഷെ ഇപ്പോഴെനിക്കു് മനസ്സിലായി, നിങ്ങളുതുതന്നെയാണെന്നു്, അതുതന്നെ! ഇനി നോക്കിക്കോളൂ, എന്നെ പററിക്കാൻ ഒക്കില്ല. ഈ പിടി ഇനി ഞാൻ വിടില്ല. ദാ പിടിച്ചോളൂ, എൻെറ സകലഭാരവും ചുമതലകളും നിങ്ങളെ ഏല്പിച്ചു് തന്നുകഴിഞ്ഞു. പറയൂ, ഊം, എൻെറ ഭാരം ഏല്ക്കില്ലെ, എന്നെ പൊക്കിയെടുത്തോളില്ലെ!'

''ഈ കണ്ടതെല്ലാം നടന്നിട്ടും അദ്ദേഹം പിന്നേയും തിയേററിലേയ്ക്കു് പോയിട്ടുണ്ടു്. ഒരു തവണ 'ദശമഹാവിദ്യ' (ഇതുതന്നെയാണു് പിന്നീടു് 'ദക്ഷയജ്ഞം' എന്ന പേരിൽ കളിക്കപ്പെട്ടിരുന്നതു്.)യുടെ അരങ്ങേററം നടക്കാൻ പോകയാണു്. അതിൽ ഗിരീശ്ബാബുവിനു് ഒരിക്കൽ പറയുവാനുണ്ടായിരുന്നു, 'ഇനി ഞാൻ ശിവനാമം ജപിക്കില്ല.' അതു കേട്ടപ്പോഠം ഠാക്കൂർ അവിടെ ഇരുന്നു പറയുകയാണു്, മറയൻ പറയണതു് കേട്ടില്ലെ, ശിവനാമം ഇനി ജപിക്കില്ലെന്നു്. ഈവക ഭോഷ്കന്മാർ കൊടുക്കുന്ന പഠിപ്പൊക്കെ വളരെ വിശേഷംതന്നെ. ഇനി മതി ഇതൊക്കെ കേട്ടതു്, വരൂ, പോകാം നമുക്കു്.' ഗിരീശ്ബാബു കേട്ട ഠാക്കൂർ പോകാൻ തുടങ്ങുകയാണെന്നു്. വേഗം കയറിവന്നു മുകളിലേയ്ക്കു് ആ നാടകത്തിലെ വേഷത്തിൽ തന്നെ. പറഞ്ഞു – 'ഒരിത്തിരീംകൂടി കേട്ടിട്ടു് പോകൂ.' ഠാക്കൂർ പറഞ്ഞു: 'അതേ, ഇനി കേഠംക്കന്നു! എന്തൊക്കെയാണു് നിങ്ങളീ എഴുതിക്കൂട്ടുന്നതു്. ശിവനാമം ഇനി ജപിക്കില്ല – ഇതൊക്കെ വല്ലവരും എഴുതാറുണ്ടോ?' ഗിരീശ്ബാബു ഇത്രമാത്രം പറഞ്ഞവസാനിപ്പിച്ചു:'വയറു പൊററപ്പിക്കണ്ടെ, അതിനുവേണ്ടി എഴുതുന്നതാണിതൊക്കെ.' ഗിരീശ്ബാബുവിൻെറ അപേക്ഷ അനുസരിച്ചു് കുറച്ചുനേരവുംകൂടി ഠാക്കൂർ തിയേററിൽ കഴിച്ചു.

''തിയേററിൽ വെച്ചു നടന്ന ഒരു സംഗതി കൂടി പറയാം. അന്നൊരുദിവസം കളി അവസാനിച്ചപ്പോഠം ഗിരീശ്ബാബു അദ്ദേഹത്തെ അണിയറയിലേയ്ക്കു് കൊണ്ടുപോയി. അവിടെ ഉണ്ടായിരുന്ന സ്ത്രീപുരുഷന്മാരോടെല്ലാവരോടുമായിട്ടു് ഗിരീശ്ബാബു പറഞ്ഞു: 'ദാ, നോക്കൂ എല്ലാവരും, ബാബയെ സകലരും നമസ്കരിക്കൂ, നിങ്ങളുടെ സർവ്വപാപവുംഒന്നൊഴിയാതെകഴുകിവാനു് പോവും.' സ്ത്രീകഠംക്കൊക്കെ അദ്ദേഹത്തിൻെറ കാൽ തൊട്ടു് നമസ്കരിക്കണം. അപ്പോഠം ഠാക്കൂർ പറഞ്ഞു, 'അവിടെനിന്നു തന്നെ ചെയ്താൽമതി.' ആരു് കേഠംക്കാൻ പോണു? പലരും എത്തിപ്പിടിച്ചു് കാൽ തൊട്ടു് തന്നെ നമസ്കരിച്ചു. ദക്ഷിണേശ്വരത്തു് വന്നപ്പോഠം അദ്ദേഹമെന്നോടു് പറയുകയാണു്: 'ഹൊ, ലേട്ടോ! കാൽ പുകഞ്ഞിട്ടു് വയ്യല്ലോ!' രാംലാൽ വേഗം ഗംഗാജലം കൊണ്ടുവന്നു് കാലു രണ്ടും അസ്സലായിട്ടു് കഴുകിച്ചു. അപ്പോഴേ ആ നീറിപ്പുകച്ചിൽകുറച്ചൊന്നു കുറഞ്ഞുള്ളു. കണ്ടോ, ശ്രദ്ധിയില്ലാത്ത ആളുകളുടെ സ്പർശനം അദ്ദേഹത്തിനു തീരെ സഹിക്കാൻ പററിയിരുന്നില്ല.''

---

# മനസ്സിനോടു് *

ചിന്തിയ്ക്കേൻമനം! ശ്രീഹരിം സന്തതം
ചിദ്ഘനം ഭക്തഹൃദ്പദ്മരഞ്ജനം.
നിസ്തുലൻ ലസിയ്ക്കുന്നു നിരഞ്ജനൻ
കൗസ്തുഭോദ്ഭാസി ശ്രീഹരി സർവ്വദാ.

അംഗരാഗസുരഞ്ജിതം മാധവം
സുന്ദരാസ്യവിനിന്ദിതേന്ദുപ്രഭം
കഞ്ജലോചനം കല്മഷനാശനം
ചിന്തചെയ്യു നീയുൽപുളകോദ്ഗമം.

ചിത്തപദ്മാസനസ്ഥിതമാക്കുക
നിത്യപൂജയ്ക്കു തച്ചരണാംബുജം
അപ്രമേയസ്വരൂപനെയപ്പൊഴേ
ചിത്സമാഹിതം കണ്ടിടാം കണ്കളാൽ.

ഭക്തിയോഗവിലേപനസ്നിശ്ധനാ—
യെത്തണം നീയിന്നാനന്ദവാരിധിയിൽ
ചിദ്ഘനാമൃതധാരയിലനവഹം
മജ്ജനം ചെയ്തു മേവിടാം ചിത്തമേ.

* ശ്രീരാമകൃഷ്ണദേവൻ പാടാറുള്ള ഒരു ഗാനം. വിവർത്തകൻ: ബ്രഹ്മചാരി ആത്മചൈതന്യൻ.

# ശ്രദ്ധ

**പത്രാധിപർ**

പണ്ടു് വാജശ്രവസൻ എന്ന പേരായ ഒരു ധനികൻ വിശ്വജിത്തു് എന്ന ഒരു യാഗം ചെയ്തു. മഹത്തായ ഫലം പ്രദാനം ചെയ്യുന്ന ആ യാഗത്തിൽ, യജമാനൻ തനിക്കു് ഇഷ്ടപ്പെട്ടതും വില പിടിച്ചതുമായ സാധനങ്ങളെല്ലാം ദാനം ചെയ്യണമെന്നാണു വിധി. പക്ഷേ, വാജശ്രവസൻ ഒരു പിശുക്കനായിരുന്നതിനാൽ ദാനത്തിന്റെ കാര്യത്തിലും അല്പം വിവേചനം കാണിച്ചു. അക്കാലത്തു് പശുക്കളായിരുന്നു ഒരുവന്റെ പ്രധാന സ്വത്തു്. ധാരാളം പാൽ തരുന്ന തടിച്ചുകൊഴുത്ത പശുക്കളെ ദാനം ചെയ്യുന്നതിനു പകരം, കറവുവററി പല്ലു കൊഴിഞ്ഞു് പുല്ലുകൂടി തിന്നാൻ കഴിയാതെ എല്ലും തോലുമായിത്തീർന്ന ചാവാളിപ്പശുക്കളെയാണദ്ദേഹം ആദരപൂർവ്വം ദാനം ചെയ്തിരുന്നതു്. അദ്ദേഹത്തിനു് നചികേതസ്സു് എന്ന ബുദ്ധിമാനായ ഒരു പുത്രനുണ്ടായിരുന്നു. അച്ഛൻ ന്യായമായതല്ല ചെയ്യുന്നതെന്നു് അവനു മനസ്സിലായി. യാഗവിധിക്കു വിരുദ്ധമായ ഈ പ്രവൃത്തി അച്ഛന്റെ ഉദ്ദേശത്തിനു് വിരുദ്ധമായ ഫലമാണു് നൽകുകയെന്നും അവനു തോന്നി. അതുകൊണ്ടു് എന്തുതന്നെ ചെയ്തിട്ടും അച്ഛനെ ഈ ആപത്തിൽനിന്നും രക്ഷിക്കണമെന്നൊരു ശ്രദ്ധ കുട്ടിയിലാവേശിച്ചു. ഇഷ്ടപ്പെട്ടതു് എല്ലാം ദാനം ചെയ്യണമെന്നാണല്ലൊ വിധി. അതുകൊണ്ടു് തന്നെയും അച്ഛൻ ആർക്കെങ്കിലും ദാനം ചെയ്യുക തന്നെ വേണമെന്നുറച്ചു് സ്വയം താതസന്നിധിയിൽ ചെന്നു്, 'അച്ഛാ എന്നെ ആർക്കാണു് ദാനം ചെയ്യുന്നതു് ?' എന്നു ചോദിച്ചു. ആദ്യം വാജശ്രവസൻ അതത്ര കാര്യമായി കണക്കാക്കിയില്ല. പക്ഷെ, കുട്ടി പിന്നെയും പിന്നെയും നിർബ്ബന്ധിച്ചു ചോദിച്ചു. അവസാനം അച്ഛൻ ദേഷ്യം വന്നു്, 'നിന്നെ ഞാൻ യമന്നാണു് കൊടുക്കുന്നതു്.' എന്നുത്തരം പറഞ്ഞു. സത്യവ്രതനായ പുത്രൻ യാതൊരു സംശയവും കൂടാതെ യമപുരിയിലേയ്ക്കു പുറപ്പെട്ടു. അത്രയ്ക്കു ദൃഢമായിരുന്നു നചികേതസ്സിന്റെ ശ്രദ്ധ. തന്റെ ഉദ്ദേശം ശുദ്ധമാണെന്നും അതു നിറവേററുവാൻ എന്തു തന്നെ ചെയ്യുന്നതും തനിക്കും ലോകത്തിനും നന്മയ്ക്കായേ തീരുകയുള്ളുവെന്നും നചികേതസ്സിനു് ഉറപ്പുണ്ടായിരുന്നു.

നചികേതസ്സു് യമപുരിയിലെത്തിയപ്പോൾ യമൻ അവിടെയുണ്ടായിരുന്നില്ല. മൂന്നു ദിവസം അവിടെ യമനെയും കാത്തു താമസിക്കേണ്ടിവന്നു. യമൻ മടങ്ങിയെത്തിയപ്പോൾ ഒരു ബ്രാഹ്മണകുമാരൻ മൂന്നുദിവസമായി തന്നെയും കാത്തു് അവിടെ ഉപവസിച്ചു താമസിക്കുന്നുണ്ടെന്നറിഞ്ഞു് വളരെ വ്യസനിച്ചു. ഉടനെ നചികേതസ്സിനെ വരുത്തി വേണ്ടതുപോലെ ഉപചരിച്ചതിനുശേഷം അദ്ദേഹത്തെ സന്തോഷിപ്പിക്കുവാൻ വേണ്ടി മൂന്നു വരങ്ങൾ നൽകാമെന്നു പ്രതിജ്ഞ ചെയ്തു. ലോകത്തിൽ സാധാരണ കാണുന്ന വിഭിന്നചിന്താഗതിക്കാരെ പ്രതിനിധീകരിയ്ക്കത്തക്കവിധം കുമാരൻ മൂന്നു വരങ്ങൾ ആവശ്യപ്പെട്ടു. ഭൗതികകാര്യങ്ങളിൽ മാത്രം വിശ്വസിക്കുകയും ശ്രദ്ധിക്കുകയും ചെയ്യുന്നവരെ പ്രതിനിധീകരിച്ചുകൊണ്ടു് ഒന്നാമതായി ഈ ലോകത്തിലെ കാര്യങ്ങളെപ്പററിയുള്ള വരമാണു് ചോദിച്ചതു്. ദേവത്വത്തിലും ദൈവികഭോഗങ്ങളിലും ആഗ്രഹം വെച്ചു് സകാമമായി കർമ്മം ചെയ്യുന്ന ആസ്തികന്മാരായ ലൗകികന്മാരെ പ്രതിനിധീകരിച്ചുകൊണ്ടു് സ്വർഗ്ഗസംബന്ധിയായ വരമാണു് രണ്ടാമതു ചോദിച്ചതു്. ആധിഭൗതികമായും ആധിദൈവികമായുമുള്ള കാര്യങ്ങളറിഞ്ഞതിനുശേഷം സ്വാഭാവികമായും ഒരുവന്റെ ശ്രദ്ധ പോകുന്നതു് ആധ്യാത്മികകാര്യങ്ങളിലായിരിക്കും. അതുകൊണ്ടു് നചികേതസ്സു് മൂന്നാമതായി ചോദിച്ചു: ''മരണശേഷം മനുഷ്യനിൽ എന്തെങ്കിലും അവശേഷിക്കുന്നുണ്ടോ? ഉണ്ടെങ്കിലെന്താണതു്? എന്താണതിന്റെ ഗതി ?'' യമധർമ്മരാജാവു് പല പരീക്ഷണങ്ങളും നടത്തി നചികേതസ്സി

ന്റെ ശ്രദ്ധയുടെ ദാർഢ്യം മനസ്സിലാക്കിയതിനു ശേഷം അദ്ധ്യാത്മതത്ത്വങ്ങളും ജീവിതമരണങ്ങളുടെ രഹസ്യവും മററും ആ കുമാരനു് വിശദമായി ഉപദേശിച്ചുകൊടുത്തു. ഇങ്ങനെയാണു് ശ്രദ്ധയുടെ മാഹാത്മ്യം ഉപനിഷത്തു് വെളിപ്പെടുത്തുന്നതു്. അച്ഛനെ സത്യവാക്കാക്കുവാൻ വേണ്ടി ഭയം കൂടാതെ യമന്റെ അടുത്തു പോകുവാനും പരമസത്യത്തിന്റെ വിശദാംശങ്ങൾ ഒരു ആധികാരികപുരുഷനിൽനിന്നു ഗ്രഹിക്കുവാനും നചികേതസ്സിനെ ശക്തനാക്കിയതു് അചഞ്ചലമായ ശ്രദ്ധ ഒന്നു മാത്രമാണു്.

ശ്രദ്ധയെന്ന വാക്കു് ഉപനിഷത്തുകളിൽ പലപ്പോഴും ഉപയോഗിച്ചിട്ടുള്ള ഒന്നാണു്. ബ്രഹ്മവിദ്യാസമ്പാദനത്തിന്നു് അത്യന്താപേക്ഷിതമായ ഒന്നായിട്ടാണു് അതിനെ കണക്കാക്കിയിട്ടുള്ളതു്. ശ്രീശങ്കരാചാര്യസ്വാമികൾ അതിന്നു് ആസ്തിക്യബുദ്ധി എന്നു് അർത്ഥം പറയുന്നു.

> ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവധാരണാ
> സാ ശ്രദ്ധാ കഥിതാ സദ്ഭിര്യയാ വസ്തൂപലഭ്യതേ.

(ശാസ്ത്രവും ഗുരുവാക്യവും സത്യമാണെന്നു് ഉറച്ച ബുദ്ധിയോടുകൂടി സ്വീകരിക്കുന്നതാണു് ശ്രദ്ധ എന്നാണു് സജ്ജനപക്ഷം. ആ ശ്രദ്ധകൊണ്ടു് എപ്പോഴും വസ്തുലാഭമുണ്ടാകുന്നു.) എന്നു് വിവേകചൂഡാമണിയിൽ ലക്ഷണവും പറഞ്ഞിരിക്കുന്നു. കാര്യസിദ്ധിയ്ക്കു്, ലക്ഷ്യപ്രാപ്തിക്കു്, ഏററവും സഹായകമായി നില്ക്കുന്ന ഒന്നാണു് ശ്രദ്ധ. അതുകൊണ്ടു് ആ ശ്രദ്ധയെപ്പററി കൂടുതൽ വിചാരം ചെയ്യുന്നതു നന്നായിരിക്കും. ഒന്നാമതായി നമുക്കുണ്ടാകേണ്ടതു് ശാസ്ത്രത്തിലും ഗുരുവാക്യത്തിലുമുള്ള ഉറച്ച വിശ്വാസമാണു്. ശാസ്ത്രമെന്നു പറയുന്നതു് ജീവിതായോധനത്തിൽ വിജയം വരിച്ചിട്ടുള്ള മഹാത്മാക്കൾ എഴുതിവെച്ചിട്ടുള്ള ഗ്രന്ഥങ്ങളാകുന്നു. അവർ തങ്ങളുടെ അനുഭൂതികളെ അടിസ്ഥാനമാക്കി എഴുതിയിട്ടുള്ള ഗ്രന്ഥങ്ങളിൽനിന്നാണു് മററുള്ളവർക്കു് മാർഗ്ഗദർശനം സിദ്ധിക്കുന്നതു്. മനുഷ്യജീവിതംതന്നെ ഒരു പോരാട്ടമാണു്. അതിൽ കർത്തവ്യാകർത്തവ്യങ്ങളെപ്പററി സന്ദേഹംവരിക സാധാരണമാകുന്നു. പ്രത്യക്ഷംകൊണ്ടും യുക്തികൊണ്ടും മററും ചില തീർപ്പുകളെടുക്കുവാൻ നമുക്കു സാധിച്ചേക്കാം. പക്ഷെ, അല്പജ്ഞനും അല്പശക്തിയുമായ മനുഷ്യന്റെ ദർശനവും ബുദ്ധിശക്തിയും പരിമിതമായിരിക്കുമെന്നു് നാം മറക്കരുതു്. പരമപുരുഷാർത്ഥമാകുന്ന ഈ ലക്ഷ്യം വെച്ചുകൊണ്ടുള്ള ആയോധനത്തിൽ ദൂരവ്യാപകമാകുന്ന ഫലം ഉളവാക്കുന്ന തീർപ്പുകളാണു് നമുക്കെടുക്കേണ്ടിവരിക. അതിന്നു് തത്ത്വദർശനം സാധിച്ചിട്ടുള്ള ധീരന്മാരായ മഹാത്മാക്കളുടെ ഉപദേശങ്ങളേ നമുക്കു ശരണമായിട്ടുള്ളു. അതുകൊണ്ടു് ശാസ്ത്രത്തെയും ഗുരുവാക്യത്തെയും ശ്രദ്ധാപൂർവ്വം അനുസരിക്കുന്നതു് മഹത്ത്വത്തിലേയ്ക്കും വിജയത്തിലേയ്ക്കും ഉള്ള മാർഗ്ഗമാണു്.

പ്രത്യക്ഷാനുമാനങ്ങൾകൊണ്ടു് അറിവാൻ സാധിക്കാത്ത കാര്യങ്ങൾ വെളിപ്പെടുത്തിത്തരുന്നതാണു് ശാസ്ത്രം. അതിൽ വിവരിക്കുന്ന വിധിനിഷേധങ്ങൾ വിശ്വാസപൂർവ്വം അനുസരിക്കുകയാണെങ്കിൽ അപഥങ്ങളിൽനിന്നു നിവർത്തിച്ചു ശരിയായമാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിക്കുവാനുള്ള പ്രചോദനം ലഭിക്കുന്നു. അതുകൊണ്ടാണു്,

> തസ്മാച്ഛാസ്ത്രം പ്രമാണം തേ
> കാര്യാകാര്യവ്യവസ്ഥിതൗ
> ജ്ഞാത്വാ ശാസ്ത്രവിധാനോക്തം
> കർമ്മ കർത്തുമിഹാർഹസി. (16.24.)

(കർത്തവ്യാകർത്തവ്യങ്ങളറിയുന്നതിന്നു് പ്രമാണം ശാസ്ത്രം മാത്രമാണു്. ശാസ്ത്രോക്തമെന്താണെന്നറിഞ്ഞു പ്രവർത്തിക്കുന്നതാണു് ധർമ്മം.) എന്നു ഗീതയിൽ പറഞ്ഞിട്ടുള്ളതു്. ശാസ്ത്രങ്ങളെല്ലാം പഴഞ്ചനാണെന്നും അവയെ കടലിലെറിഞ്ഞു് സ്വന്തം ബുദ്ധികൊണ്ടാലോചിച്ചുകിട്ടുന്ന യുക്തിക്കൊത്തവണ്ണം പ്രവർത്തിക്കുകയാണു് മനുഷ്യധർമ്മമെന്നും വാദിക്കുന്ന സ്വേച്ഛാചാരികളായ യുക്തിവാദികൾക്കുണ്ടാകുന്ന ഗതിയെപ്പററിയും ഭഗവാൻ പറയുന്നു:

> യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ
> ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം.
> (16.23)

(ശാസ്ത്രവിധികളെയെല്ലാം ദൂരെത്തള്ളി സ്വേച്ഛാചാരിയായി ജീവിക്കുന്നവന്നു് ലക്ഷ്യപ്രാപ്തിയോ സുഖമോ ഉത്കൃഷ്ടമായ ഗതിയോ ഒരിക്കലും ഉണ്ടാകുകയില്ല.) ഈ ശാസ്ത്രരഹസ്യം ലക്ഷണം തികഞ്ഞ ഒരു ഗുരുവിൽനിന്നു് യഥാവിധി ഗ്രഹിച്ചു്, തന്റെ നന്മയ്ക്കുള്ളതാണെന്ന പരിപൂർണ്ണവിശ്വാസത്തോടുകൂടി പ്രവർത്തിക്കുന്ന

ഒരുവന്നു് ശ്രദ്ധകൊണ്ടു നേടാവുന്ന എല്ലാ ഗുണ ങ്ങളും നേടുവാൻ കഴിയുന്നു. ശ്രദ്ധയോടുകൂടി ശാസ്ത്രപാഠം ചെയ്യുന്നതുകൊണ്ടു് ജീവിതത്തിലു ണ്ടാകുന്ന ശാന്തിയും സമാധാനവും അറിഞ്ഞു കൊണ്ടുതന്നെയാണു്, വിദ്യാഭ്യാസാനന്തരം ഗുരുകുലത്തിൽനിന്നു മടങ്ങുമ്പോൾ ഗുരു പ്രത്യേ കമായി 'സ്വാധ്യായാന്മാ പ്രമദഃ' എന്നു ശിഷ്യ നെ ഉപദേശിക്കുന്നതു്. സദാചാരപരങ്ങളും സദു പദേശപരങ്ങളുമായ ഗ്രന്ഥങ്ങൾ ദിവസവും സ്വാദ്ധ്യായത്തിന്നുപയോഗിക്കുന്നതുകൊണ്ടു് മ നസ്സിനെ താഴ്ന്ന നിലയിലേയ്ക്കധഃപതിക്കാ തെ ഉയന്ന ഒരു നിലയിൽതന്നെ നിൎത്തുവാനും എല്ലാ കാര്യങ്ങളും ശ്രദ്ധാപൂൎവ്വം ചെയ്തു് ലക്ഷ്യ ത്തിലെത്തുവാനും സാധിക്കുന്നു.

മനുഷ്യന്റെ സ്വഭാവരൂപവത്കരണ ത്തിൽ അല്ലെങ്കിൽ സ്വഭാവസംസ്കരണത്തിൽ ശ്രദ്ധയ്ക്കുള്ള സ്ഥാനത്തെപ്പററി നമ്മുടെ ശാസ്ത്രങ്ങ ളെല്ലാം ഒരുപോലെ ഊന്നി പറയുന്നുണ്ടു്. ശ്രദ്ധ യാ ദേയം,അശ്രദ്ധയാഽദേയം(തൈ.1.11.3.) മുത ലായ ഉപനിഷദ്‌വാക്യങ്ങൾ ഏതൊരു കാൎയ്യം ചെയ്യുമ്പോഴും പൂൎണ്ണശ്രദ്ധയോടുകൂടി ചെയ്യേണ്ട തിന്റെ ആവശ്യകതയെയാണു കാണിക്കുന്നതു്. ഭഗവദ്ഗീതയിലും, ശ്രദ്ധയുള്ളവനേ ജ്ഞാനം ലഭിക്കുകയുള്ളൂവെന്നു് (ശ്രദ്ധാവാൻ ലഭതേ ജ്ഞാനം) വ്യക്തമായി പറയുന്നുണ്ടു്. മാത്രമല്ല, ഭഗവാൻ ''ശ്രദ്ധാമയോഽയം പുരുഷോ യോ യ ച്ഛ്റദ്ധഃ സ ഏവ സഃ.'' എന്നുവരെ പറയു ന്നുണ്ടു്. അതായതു്, ഈ മനുഷ്യൻതന്നെ ശ്രദ്ധാ സ്വരൂപനാണു്. ഒരുത്തനു് ഏതുതരം ശ്രദ്ധ യാണോ ഉള്ളതു് അവൻ അത്തരക്കാരനായി ത്തീരുന്നു. മനുഷ്യന്റെ അന്തഃകരണത്തിൽ രൂഢമൂലമായിരിക്കുന്ന സംസ്കാരത്തിന്നും വി ശ്വാസങ്ങൾക്കും അനുസരിച്ചായിരിക്കും അവ ന്റെ ശ്രദ്ധയും തജ്ജന്യങ്ങളായ പ്രവൎത്തനങ്ങളും രൂപംകൊള്ളുന്നതു്. ശ്രദ്ധയെ വിശകലനം ചെയ്തുനോക്കിയാൽ അതു് ഉത്തമമായ വിശ്വാ സംതന്നെയാണെന്നു കാണാവുന്നതാണു്. ധാൎമ്മി കകാൎയ്യങ്ങളിൽ ഒരുവനുണ്ടാകുന്ന വിശ്വാസവും ഏകാഗ്രതയുമാണു് അവനെ ജീവിതവിജയ ത്തിലേയ്ക്കു നയിക്കുന്നതു്. ശ്രദ്ധയില്ലാതെ ചെയ്യു ന്നതെല്ലാം അസാധുവാണെന്നും അതുകൊണ്ടു് ഇഹത്തിലോ പരത്തിലോ സുഖം നേടുവാനാ വുകയില്ലെന്നും ഭഗവാൻ പറയുന്നുണ്ടു്:

അശ്രദ്ധയാ ഹുതം ദത്തം തപസ്തപ്തം കൃതം ച യത്.
അസദിത്യുച്യതേ പാൎത്ഥ ന ച തത് പ്രേത്യ നോ ഇഹ.
(17.28.)

യാഗത്തിലോ തപസ്സിലോ ദാനത്തിലോ, എന്നുവേണ്ട, ഏതൊരു പ്രവൃത്തിയിലും ശ്രദ്ധാ വിശ്വാസങ്ങളോടുകൂടി ചെയ്യുന്നതേ ഗുണപ്രദ മായിത്തീരുകയുള്ളൂവെന്നു സാരം. ഈ ശ്രദ്ധ യിലൂടെയാണു് ലോകം ചലിച്ചുകൊണ്ടിരിക്കു ന്നതു്. അറിവില്ലാത്തവനും സംശയാലുവിനും നാശമാണു് ഫലം. 'അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി.'

ശ്രദ്ധയുടെകൂടെത്തന്നെയുണ്ടാകുന്ന മററു രണ്ടു മഹനീയഗുണങ്ങളാണു് മൈത്രിയും സത്യവും. ലോകത്തിൽ നാം ചെയ്യുന്ന എല്ലാ പ്രവൃത്തികളു ടെയും ഫലം നാം അനുഭവിക്കാതെ നിവൃത്തി യില്ല. താത്കാലികമായ ലാഭത്തെയും അഭി മാനത്തെയും ഓൎത്തു് നാം ഓരോ പ്രവൃത്തികൾ ചെയ്യുന്നു. പ്രവൃത്തികളുടെ ഗുണദോഷങ്ങളെ പ്പററി ഓക്കുന്നില്ല. അഭിമാനത്തിന്റെപേരിൽ 'അഹംകാര'ത്തിന്നു വശംവദരായി ചെയ്യുന്ന പ്രവൃത്തികൾ പലപ്പോഴും മററുള്ളവൎക്കു് ഉപദ്ര വകരങ്ങളും നമ്മുടെ ജീവിതാദൎശങ്ങൾക്കുതന്നെ വിരുദ്ധങ്ങളുമായിരിക്കും. അങ്ങനെയുള്ള സന്ദൎഭ ങ്ങളിൽ ശരിയായ ആത്മപരിശോധനകൊണ്ടേ ആ ദോഷങ്ങൾ പരിഹരിക്കുവാൻ സാധിക്കുക യുള്ളൂ. ശരിയായ ആസ്തികൃബുദ്ധിയുള്ള ഒരു മനുഷ്യൻ എപ്പോഴും പരദ്രോഹകരങ്ങളായ പ്രവൃ ത്തികളിൽനിന്നു നിവൎത്തിക്കുന്നു. 'അഹന്ത'യ്ക്കു് വശംവദനാകാത്തതിനാൽ എല്ലാവരെയും ഒരു പോലെ സ്നേഹിക്കുവാൻ ഒരു ശ്രദ്ധാലുവിന്നു് സാധിക്കുന്നു. താൻ വിചാരിക്കുന്നതു മാത്രമാ ണു് ശരിയെന്നും അന്യരെല്ലാം അതു് അനുസരി ച്ചുകൊള്ളണമെന്നുമുള്ള ചിന്താഗതിയുള്ളവരി ലാണു് മക്കടമുഷ്ടിയും കോപവും അധികമായി കാണുന്നതു്. വിവേചനാശക്തി മററുള്ളവൎക്കു മുണ്ടെന്നും അവരുടെ ചിന്താഗതിയും ശരിയായേ യ്ക്കാമെന്നുമുള്ള ആലോചനയ്ക്കും ലഘുവായ വിട്ടു വീഴ്ചയ്ക്കും തയ്യാറാവുകയാണെങ്കിൽ ഒരുവന്റെ ജീവിതത്തിലെ പല കുഴപ്പങ്ങളും പരിഹരിക്കു വാൻ സാധിക്കും. അതുപോലെതന്നെ ഉപേയ ത്തിന്നനുസരിച്ചു് ഉപായവും ശുദ്ധമായിരി ക്കാൻ ശ്രദ്ധിക്കേണ്ടതാണു്. എപ്പോഴും ആത്യ ന്തികമായ ലക്ഷ്യം പരമപുരുഷാൎത്ഥംതന്നെയാ

കണം. വിശാലമായ ഈ ലോകത്തിൽ അനന്തമായ കാലത്തിന്നധീനരായ മനുഷ്യർ താത്കാലികമായ ജയാപജയങ്ങളെയോ ലാഭാലാഭങ്ങളേയോ നോക്കി സഹജീവികളെ ദ്രോഹിക്കുവാൻ പുറപ്പെടുന്നതിനെക്കാരം വലിയ വിഡ്ഢിത്തമെന്തുള്ള ? ഗുരുശാസ്ത്രവാക്യമനുസരിച്ച് പ്രവർത്തിച്ച് യാതൊരാരംക്കും യാതൊരു ദ്രോഹവും ചെയ്യാതെ കഴിയുന്നത്ര ആളുകരംക്ക് സുഖമുണ്ടാക്കിക്കൊടുക്കുക എന്നതായിരിക്കണം നമ്മുടെ ജീവിതലക്ഷ്യം. ഇതാണ് എല്ലാ മതങ്ങളുടെയും അനുശാസനം. ആ ലക്ഷ്യം നേടുന്നതിന്നുള്ള മാർഗ്ഗവും അതുപോലെതന്നെ ശുദ്ധമായിരിക്കണം. എങ്ങനെയെങ്കിലും കാര്യം നേടിയാൽ മതിയെന്നു വിചാരിച്ച് കളവും ചതിയും അസത്യവും അധർമ്മവുമെല്ലാം സ്വീകരിക്കുന്നവക്ക് ഇന്നല്ലെങ്കിൽ നാളെ അതിൻെറ ദോഷഫലം അനുഭവപ്പെടാതിരിക്കയില്ല. അങ്ങനെയുള്ളവക്ക് ജീവിതലക്ഷ്യം പ്രാപിക്കാനൊരിക്കലും സാധിക്കയില്ലെന്ന് ഉപനിഷത്തും നമ്മെ ഓർമ്മിപ്പിക്കുന്നു: ''തേഷാമസൗ വിരജോ ബ്രഹ്മലോകോ ന യേഷു ജിഹ്മമനൃതം ന മായാ ചേതി.'' (പ്രശ്ന. 1. 16.) ദുർല്ലഭമായ മനുഷ്യജന്മം കിട്ടി, അതു കാര്യമായെടുത്ത്, ജീവിതത്തിൻെറ ഉദ്ദേശ്യത്തെയും പ്രയോജനത്തെയും പററി ചിന്തചെയ്ത്, സാഫല്യമടയുവാനാഗ്രഹിക്കുന്ന ഏതൊരു മനുഷ്യനും ശ്രദ്ധിക്കേണ്ട കാര്യങ്ങളാണിവ. തൻെറ ഓരോ പ്രവൃത്തിയും ആത്മാവിൻെറ വളർച്ചയെയും വികാസത്തെയും സഹായിക്കുന്നതായിരിക്കണം; ആത്മാവിൻെറ അനന്തമായ ശക്തിയെ പ്രകാശിപ്പിക്കുവാൻ ഉപകരിക്കുന്നതായിരിക്കണം. അതിന്ന് അത്യന്താപേക്ഷിതമായ മൂന്നു ഗുണങ്ങളാണ് ശ്രദ്ധയും മൈത്രിയും സത്യവും.

ശ്രീ വിവേകാനന്ദസ്വാമികരം ശ്രദ്ധയെപ്പററി പറയുന്നതു നോക്കുക: ''ധീരനായ നചികേതസ്സ് മൂന്നുനാരം മരണത്തിൻെറ നിലയത്തിൽ കാത്തുനിന്ന് ആഗ്രഹസിദ്ധി വരുത്തിയ രീതി നിങ്ങരംക്കറിവുള്ളതാണല്ലൊ. ആ ശ്രദ്ധയാണ് നമുക്ക് ആവശ്യം. ദൗർഭാഗ്യവശാൽ, ഭാരതത്തിൽനിന്ന് അതു മിക്കവാറും തിരോഭവിച്ചിരിക്കയാണ്. അതുകൊണ്ടാണ് നാം നമ്മുടെ ഈ നിലയിൽ വന്നെത്തിയതും. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസത്തിനു കാരണവും ഈ ശ്രദ്ധയിലുള്ള വ്യത്യാസമല്ലാതെ മറെറാന്നുമല്ല. ഒരുവനെ മഹാനും മറെറാരുവനെ ദുർബ്ബലനും നീചനുമാക്കിത്തീക്കുന്നതു് ഈ ശ്രദ്ധയാണ്. പാശ്ചാത്യവംശ്യരുടെ ഇടയിൽ പ്രകടമായിക്കാണുന്ന ഭൗതികശക്തികരം എല്ലാം ഈ ശ്രദ്ധയുടെ ഫലമാണ്. അവർ സ്വന്തം മാംസപേശികളിൽ വിശ്വാസമുള്ളവരാണ്. നിങ്ങളുടെ ആത്മാവിൽ നിങ്ങരംക്ക് വിശ്വാസമുണ്ടെങ്കിൽ അതെത്ര ഫലവത്താകണം ! അനന്തമായ ആത്മാവിൽ, അനന്തമായ ശക്തിയിൽ വിശ്വസിക്കുക. ഇവയെക്കുറിച്ചാണ് നിങ്ങളുടെ സിദ്ധന്മാരും ഗ്രന്ഥങ്ങളും ഐകമത്യത്തോടെ പ്രഖ്യാപിക്കുന്നതു്. യാതൊന്നിനും നശിപ്പിക്കാനാവാത്ത ആത്മാവിലത്രെ അനന്തമായ ശക്തി കുടികൊള്ളുന്നതു്. അതു വെളിയിലേയ്ക്കു വന്ന് സ്വയം ആവിഷ്കരിക്കണമെന്നുമാത്രം. അതിനാൽ എനിക്കു വേണ്ടതു് ഈ ശ്രദ്ധയാണ്. ഇവിടെയുള്ള നമുക്കൊരംക്കു വേണ്ടതും ഇതുതന്നെ, നമ്മിൽത്തന്നെയുള്ള ഈ വിശ്വാസം. നിങ്ങളുടെ മുമ്പിലുള്ള മഹത്തായ പ്രവൃത്തി ഈ വിശ്വാസം നേടലാണ്. കരുത്തരാകുക; ഈ ശ്രദ്ധ നേടുക. മറെറല്ലാം പിന്നാലെ വന്നുകൊള്ളും.'' (വി. സാ. സ. 3. 211.)

ശ്രദ്ധയുടെ അറുതി ഒരു സമുദായത്തിൻെറയോ രാഷ്ട്രത്തിൻെറതന്നെയോ നാശത്തിന്നു കാരണമായിത്തീരുന്നതാണ്. ഇന്നു ഭാരതത്തിൽ കാണുന്ന വിഷമങ്ങരംക്കും കലാപങ്ങരംക്കും എല്ലാം കാരണം ആദ്ധ്യാത്മികമൂല്യങ്ങളിൽ വന്നിട്ടുള്ള ശ്രദ്ധക്കുറവാണ്. ഭാരതത്തിന്നു പ്രത്യേകമായിട്ടുള്ള സംസ്കാരത്തെയും പാരമ്പര്യത്തെയും പ്രതിപാദിക്കുന്ന ശാസ്ത്രങ്ങളിൽ ശ്രദ്ധയില്ലാതായി; ഭാരതീയാചാര്യന്മാരെ അല്പജ്ഞന്മാരെന്നും ഭ്രാന്തന്മാരെന്നും പറഞ്ഞു് അവഹേളിക്കുവാൻ തുടങ്ങി. അതോടുകൂടി സമുദായത്തിൽ സർവ്വത്ര അസ്വാസ്ഥ്യങ്ങരം തല പൊക്കിത്തുടങ്ങി. ഭാരതീയജീവിതത്തിൻെറ പ്രധാനമായ ഘടകം, അതെ ഇന്ത്യയുടെ നട്ടെല്ലുതന്നെ, ആദ്ധ്യാത്മികതയാണെന്ന ഉറച്ച വിശ്വാസം നമുക്ക് ഉണ്ടാകേണ്ടിയിരിക്കുന്നു. ആ നിർവ്യാജമായ വിശ്വാസം, ആത്മവിശ്വാസം, സനാതനമതതത്ത്വങ്ങളിലുള്ള ശ്രദ്ധയും സ്വാഭിമാനവും, അതുകൊണ്ടുണ്ടാകുന്ന, നചികേതസ്സിൽ കണ്ട ആ നിർഭീകതയും

ധൈര്യവും ഭാരതീയരിലുണ്ടാകാത്തിടത്തോളം കാലം ഭാരതത്തിന്നു് സ്വന്തം കാലിൽ നീണ്ടു നിവന്നുനില്ക്കാൻ സാധ്യമല്ലതന്നെ. ബാഹ്യങ്ങളായ ആകർഷണങ്ങളെയും പ്രലോഭനങ്ങളെയുമെല്ലാം തട്ടിനീക്കി, ഭാരതത്തിൻെറ മഹനീയമായ പാരമ്പര്യത്തിൽ അടിയുറച്ചുനില്ക്കുവാനുള്ള കരുത്തും തൻേറടവും ഇന്നു നാം കാണിക്കേണ്ടിയിരിക്കുന്നു. ഭാരതാംബയുടെ ജീവനാഡിയെ അറുത്തു മുറിക്കുവാനുള്ള കൈകൾ നീണ്ടുവരുന്നതു കണ്ടു് നാം അനങ്ങാതിരിക്കുകയോ? സ്വന്തം സംസ്കാരത്തെ നശിപ്പിക്കുവാനുള്ള പ്രവണതകൾ ഉള്ളിൽനിന്നും പുറത്തുനിന്നും പൊങ്ങിവരുമ്പോൾ നാം ഉറങ്ങിക്കിടക്കുകയോ? നമ്മുടെ മാതൃഭൂമിയിൽ, നമ്മുടെ ക്ഷേത്രങ്ങളിലും ആരാധനാസ്ഥലങ്ങളിലുംകൂടി, നമുക്കു സ്വാതന്ത്ര്യമില്ലെങ്കിൽ, പിന്നെ നാം ഭാരതീയരെന്ന പേരിന്നർഹരാണോ? ശിവാജിയുടെയും റാണാപ്രതാപസിംഹൻെറയും സ്വദേശസ്നേഹവും ഭാരതീയത്വാഭിമാനവും ഇന്നത്തെ ഭാരതീയരിലവശേഷിച്ചിട്ടുണ്ടോ? ഭാരതത്തിൻെറ ആദ്ധ്യാത്മികത നശിച്ചുപോയാൽ അതു ലോകത്തിൻെറതന്നെ നാശത്തിന്നു വഴി തെളിയിക്കുന്നതാണു് എന്നു് വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു് നാം മറന്നുകളയുകയോ? അതുകൊണ്ടു് ഇന്നു് അസ്തോന്മുഖമായിരിക്കുന്ന ആ ശ്രദ്ധയെ, മഹത്തായ ആത്മവിശ്വാസത്തെ, വീണ്ടെടുക്കാനായി ഉണന്നെഴുന്നേല്ക്കുക! ഉത്തിഷ്ഠത, ജാഗ്രത! പ്രാപ്യ വരാന്നിബോധത!!

---

# മുകുന്ദമാല

**കു. ജനാർദ്ദനൻ തമ്പാൻ**

ഭക്തശിരോമണിയായ ശ്രീ കുലശേഖരപ്പെരുമാൾ പരമപുരുഷനും സ്വന്തം ഇഷ്ടദേവനുമായ ശ്രീ വിഷ്ണുവിനെ അധികരിച്ചു് തനിക്കു് അപ്പപ്പോൾ ഹൃദ്ഗതങ്ങളായ സ്തോത്രരത്നങ്ങളെ സ്വയം സമാഹരിച്ചു മനോഹരമായൊരു ഹാരമാക്കി. അതത്രേ മുകുന്ദമാല. എന്നാൽ ആ ഭക്തകവി ഏതൊരു ആനുപൂർവ്വിക്രമത്തിലാണു് തൻെറ സ്തവമണികളെ മാലകോർത്തതു് എന്നു് ഇന്നു നമുക്കു വ്യക്തമല്ല. ആകിലും അതുകൊണ്ടു ദോഷമൊന്നുമില്ല. എന്തെന്നാൽ മുകുന്ദമാലാശ്ലോകങ്ങൾ ഓരോന്നും സ്വാരസ്യത്തിൽ സ്വയംപൂർണ്ണങ്ങളാണു്. തന്മൂലം മൂലകവിയോടു് ഒരു നീതിയോ അനാദരമോ ആവാതെതന്നെ ഇതിലെ ശ്ലോകമുക്തകങ്ങളെ നമുക്കു രുചിക്കുംപടി ഒരു അനുക്രമരീതിയിൽ പേർത്തുകോർത്തു ഹൃദ്ധാരണം ചെയ്യാവുന്നതാണു്. അപ്രകാരം ഒരു സവിശേഷപൂർവ്വാപരക്രമത്തിൽ നിബന്ധിച്ച മുകുന്ദമാലാമുക്തകങ്ങളിലൂടെ, തൽപദാർത്ഥഭാവാർത്ഥാവധാനപൂർവ്വം, ഒരു കീർത്തനാലാപം നമുക്കു നടത്തിനോക്കാം.

പക്ഷേ ഒരു സവിശേഷമനോഭാവം വേണം ഈ സ്തവപദങ്ങൾ അനുഭവവേദ്യമാംവിധം പാടുവാൻ, അഥവാ, സമുചിതമായൊരു ആധാരശ്രുതിയിൽ ആലപിക്കുകിൽ മാത്രമേ ഈ മുകുന്ദമാലാസങ്കീർത്തനം നമുക്കും ഹാർദ്ദമായി അനുഭവപ്പെടുകയുള്ളൂ. എന്താണു് ആ ആധാരശ്രുതി? എങ്ങനെയാണതു ധ്വനിപ്പിക്കേണ്ടതു്? മൂലകവിയുടെ മനോഭാവം എന്തോ അതുതന്നെ നമുക്കാധാരശ്രുതി. ആ മനോഭാവം അനുസ്മരിച്ചുകൊണ്ടു് തുടങ്ങുന്നതുതന്നെ തച്ഛ്രുതിധ്വനനം.

ചരിത്രപുരുഷനായിരുന്ന നമ്മുടെ കവിയുടെ കാലത്തേയും അക്കാലഘട്ടത്തിൽ അദ്ദേഹം വഹിച്ച പ്രാതിനിധ്യപ്രാധാന്യങ്ങളേയുംപററി മുമ്പു് വിസ്തരിച്ചിരുന്നതെല്ലാം സ്മരിക്കുക. സാധാരണ ജനതയെ സംബന്ധിച്ചേടത്തോളം, ഒട്ടേറെക്കാലം നഷ്ടപ്രായമായിരുന്ന ഒരാസ്തികബോധത്തിൻെറ ആശ്വാസകരമായ പുനരാപ്തികാലമായിരുന്നു അതു്. ആ ജനതയുടെ അധീശനായിരുന്ന ചരിത്രപുരുഷനിലാകട്ടെ ആ സർവ്വസാമാന്യമായ ആസ്തിക്യം,വിശ്വാസത്തിൽ

കൊടികുത്തി അഭ്യാസത്തിൽ വളൎന്നു് അനുഭവത്തിൽ വിരിഞ്ഞ ഒരു ഇഷ്ടദേവതാഭക്തിയുമായിരുന്നു. ജന്മാന്തരസുകൃതത്താൽ സഹജമായൊരു വാസനയായിട്ടാണു് അവ്വണ്ണം ഒരിഷ്ടദേവഭാവന ഒരുവനിൽ ഉളവാകുന്നതു്. എന്നാൽ വ്യക്തികളിൽ വെളിപ്പെടുന്ന താദൃശജന്മവാസനകൾക്കു നിദാനം സ്വവൎഗ്ഗത്തിന്റെ പൂൎവ്വപാരമ്പര്യത്തിൽ – വൎഗ്ഗത്തിന്റെ ഉപബോധമനസ്സിലെ സംസ്കാരതന്തുക്കളിൽ – കുടികൊള്ളുന്നു. അതീവപ്രാചീനകാലത്തുതന്നെ ഇവിടെ ആൎയ്യദ്രാവിഡസംസ്കാരങ്ങളുടെ സമന്വയമായി, സനാതനധൎമ്മം അഥവാ ഹിന്ദുമതം, സ്ഥിരപ്പെട്ടിരുന്നു. വിവിധസങ്കല്പസമ്പന്നമായ ഹിന്ദുമതത്തിലെ രണ്ടു പരമപ്രധാന ഈശ്വരഭാവനകളായിരുന്നു വൈഷ്ണവം അഥവാ ഭാഗവതം, ശൈവം അഥവാ പാശുപതം, എന്നിവ. ജനതയുടെ ജീവിതാൎത്ഥബോധകവും പുരുഷാൎത്ഥസാധകവുമായ ആ രണ്ടു ഭാവനകളിൽ വൈഷ്ണവ അഥവാ ഭാഗവതഭാവനയിലാണു് സ്വാഭാവികമായി കുലശേഖരകവി തന്റെ ഇഷ്ടദേവനെ ദൎശിച്ചതു്. ഹരിവംശം, ഗീത, വിഷ്ണുപുരാണം, എന്നീ ഭാഗവതസാഹിത്യങ്ങളുടെ പരിശീലനം ആ പ്രതിപത്തിയെ സംപുഷ്ടവുമാക്കിയിരിയ്ക്കണം. കുലശേഖരൻ പ്രജാനാഥനായിരുന്നുവെങ്കിലും ജഗദീശ്വരനാൽ താൻ സനാഥനാണെന്നു സ്വയം വിനയവാനായിരുന്നു. അനന്തഗുണാൎണ്ണവമായ ശ്രീ വിഷ്ണുനാരായണൻതന്നെ തന്റെ പരദൈവം എന്നും, തന്റെ ജീവിതം നാനാരൂപത്തിലുള്ള ഭഗവൽസേവനങ്ങൾ മാത്രമാണെന്നും ഉള്ള ഒരു മനോഭാവമാണു് ആ ജനനായകനിൽ സ്ഥായിയായിത്തീൎന്നതു്. കവിയുടെ ആ മനോഭാവം സഹൃദയത്വേന സ്വായത്തമാക്കിക്കൊണ്ടുവേണം നമുക്കു മുകുന്ദമാലാഗാനം തുടങ്ങുവാൻ.

തന്റെ ഉള്ളത്തിൽ സദാ വാണരുളുന്ന പരംദൈവതം താനൊന്നു നിനയ്ക്കുമ്പോഴേയ്ക്കും തന്റെ കാവ്യദൃക്കിന്നു പ്രത്യക്ഷമാകയാൽ കവി നേരിട്ടു് അഭിസംബോധന ചെയ്യുകയാണു്:–

ശ്രീവല്ലഭാഖിലവരപ്രദ, ഹേ ദയാലോ !
ഭക്തപ്രിയംകര, സമസ്തഭവാപഹാരിൻ !
എൻ നാഥ ! നാഗപതിശായി ജഗന്നിവാസ !
നിൻ നാമഗായനമെനിക്കരുള, മുകുന്ദ !

ഐശ്വൎയ്യദേവതയ്ക്കു വല്ലഭൻ, അൎത്ഥികൾക്കു് ഉദാരവരദനായ ദയാലു, സ്വഭക്തരുടെ സാംസാരികസ്വത്തെല്ലാം അപഹരിച്ചു് അവൎക്കു് യഥാൎത്ഥഹിതം അരുളുന്നതിൽ സമൎത്ഥൻ, അഖിലജഗത്തിന്നും നിവാസമായ അനന്തനാഗശായി: അങ്ങനെയുള്ള ഈശ്വരനാണു് തന്റെ നാഥൻ. അവിടുത്തെ തിരുനാമങ്ങൾ ആവിധം അൎത്ഥമോൎത്തും ഭാവമാൎന്നും പാടുവാൻ എനിയ്ക്കു് അനുമതി നല്കേണമേ,'' എന്നാണു് കവിയുടെ പ്രാൎത്ഥന. സുഖകരമായ നാമഗാനത്തിലൂടെ നാഥന്റെ വിവിധാനുഭൂതിയാണു് കവിയ്ക്കു ലഭിയ്ക്കുന്നതു്. ''ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.'' ഈ അനുഭവങ്ങളെല്ലാം അരുളുന്ന തിരുനാമസങ്കീൎത്തനം ''പ്രതിപദം പൂൎണ്ണാമൃതാസ്വാദനം'' ആണു കവിയ്ക്കു്.

''മുകുന്ദ !'' എന്നു താൻ ചെയ്ത സംബോധനയുടെ അൎത്ഥമുണൎന്ന കവി ഉടനെ ഉണൎത്തുകയാണു്:–

മുകുന്ദ ! നിൻകാൽക്കൽ നമിച്ചയാചി–
പ്പനിത്രതാൻ നിൻതിരുവുള്ളമുണ്ടായ്,
പിറപ്പിലേതേതിലുമമ മറക്കാ–
തിരിയ്ക്കണം ത്വച്ചരണാംബുജം ഞാൻ.

ഈ ലൌകികജീവിതം അതീവ ദുഃഖകരം. അതിനാൽ അപുനർഭവമെന്ന മോക്ഷത്തെയാണു് സംസാരഭീതർ അഭിലഷിയ്ക്കുന്നതു്. അവൎക്കു് ഭഗവാൻ മുകുന്ദൻതന്നെ. എന്നാൽ താൻ പിന്നേയും പിന്നേയും പിറന്നോളാം – തന്റെ ഏതേതു പിറപ്പിലും അവിടുത്തെ തൃച്ചേവടിപ്പൊൽത്താരുകൾ താൻ മറക്കാതിരിയ്ക്കണം, അത്രമാത്രമേ വേണ്ടു. പുനൎജ്ജന്മമില്ലാതാക്കുകയല്ലാ, ഇവിടെത്തന്നെ, ''അനിത്യം അസുഖം ഇമം ലോക''ത്തിൽത്തന്നെ, ഭഗവദ്ഭജനം തുടൎന്നുകൊണ്ടിരിയ്ക്കുമാറാവുക എന്നതാണു് കവിയ്ക്കു് അധികം അഭിലഷണീയം. സൎവ്വപ്രകാരേണ ഭഗവദ്ഭജനം, തന്നിത്യകൈങ്കൎയ്യം ! അതിൻ മീതെ തനിയ്ക്കൊരു സ്വൎഗ്ഗമില്ല, അപവൎഗ്ഗവുമില്ല. ''ശരദംബുജവും പണിഞ്ഞ'' അവിടുത്തെ ചരണദ്വന്ദ്വങ്ങളെ സേവിയ്ക്കാനാവുമെങ്കിൽ താൻ ഭൂതലത്തിൽ എവിടേയും എന്നല്ലാ, ഏതു നിരയത്തിലും വസിയ്ക്കാം. ഏതു വിപത്ത്യയത്തിലും അവിടുത്തെ അവിസ്മൃതി, അതുണ്ടായാൽ താൻ ഏതു ദുരിതങ്ങളേയും നേരിടും. എപ്പൊഴുതും അവിടുത്തെ സംസ്മൃതി; അതിരുന്നാൽ

താൻ ഏതു ദുഃഖങ്ങളും സഹിയ്ക്കും. അതാണ് ആ ഭാഗവതൻ അഭിലഷിയ്ക്കുന്ന സ്ഥിരമനസ്ഥിതി.

ഭഗവത്പൂജാഭജനാദികൾക്ക് ഐഹിക സുഖസൌകര്യങ്ങൾ അപേക്ഷണീയമാണെന്ന ന്യായത്തിൽ ധർമ്മാനുഷ്ഠാനങ്ങൾവഴി അർത്ഥകാമങ്ങൾ സമ്പാദിക്കേണ്ടതുണ്ടെന്ന ധാരണയെ കവി നിരസിയ്ക്കുന്നു. ലൌകികസുഖസാമഗ്രികൾ നേടുവാൻ തനിയ്ക്ക് ഉത്സാഹമില്ല. എന്നാൽ പ്രാരബ്ധവശാൽ ഓർക്കാപ്പുറത്തുനിന്നു വന്നു ചാടുന്ന രോഗാദിക്ലേശങ്ങളെച്ചൊല്ലി തനിയ്ക്ക് ഉൽക്കണ്ഠയുമില്ല. പ്രിയതമനായ ഭഗവാനോട്, ''ജന്മജന്മങ്ങൾ തോറും ത്വൽ പാദാംഭോരുഹയുഗപരാഭക്തി വർദ്ധിയ്ക്കണം മേ,' എന്നേയുള്ളൂ തന്റെ അഭ്യർത്ഥന. മാത്രമല്ല, കൈവല്യമുക്തിയേക്കാൾ ഹരിഭക്തിയ്ക്ക് – ''ഇത്ഥം ഭൂതഗുണോ ഹരിഃ'' – ഔൽകൃഷ്ട്യം കാണുന്ന കവി തന്റെ അചഞ്ചലമായ ഭഗവത് പരത്വം തൽപാദങ്ങളിൽ ഇങ്ങനെ നിവേദിയ്ക്കുകയും ചെയ്യുന്നു:–

**മോക്ഷം കാംക്ഷിച്ചടികൾ പണിയുന്നില്ല ഞാൻ ശ്രീഹരേ വൻ–**
**കുംഭീപാകം നരകമൊഴിവാക്കാൻ നിനയ്ക്കുന്നുമില്ല.**
**സ്വർഗ്ഗാരാമേ രമണിമണിമാരായ് രമിയ്ക്കേണ്ടെനിയ്ക്കെ–**
**ന്നാലും സേവിപ്പിതു തവ പദം മന്മനം ജന്മജന്മം.**

ജഗൽപ്രഭുവും ദേവദേവനുമായ ശ്രീ വിഷ്ണു നാരായണൻ തന്റെ സ്വാമി. താൻ അവിടുത്തെ അശ്രുൽക്കനിത്യദാസൻ. അങ്ങനെ മനോജ്ഞമായൊരു സ്വാമിഭൃത്യബന്ധത്തിലുള്ള ഒരു സഗൌരവഭക്തിയാണ് ഈ രാജകവിയുടെ സ്ഥായിഭാവം. എങ്കിലും ''അഖിലദേഹിനാമന്തരാത്മദൃക്കാ'യ ആ മഹേശൻ വിശ്വഗുപ്തിയ്ക്കായി ഗോപികാനന്ദനനായി അവതരിച്ചു ചെയ്ത ചരിതങ്ങളോർക്കുമ്പോൾ കവിയ്ക്കു ചില മൃദുല വികാരങ്ങളും ഉളവാകുന്നു. തന്റെ ഈ പ്രിയതമദേവൻ സർവ്വോൽകർഷേണ വർത്തിയ്ക്കട്ടെ എന്നൊരാശംസ കവിയിൽനിന്നു പുറപ്പെടുന്നു– ''വളരു, വളരു, ദേവൻ ദേവകീമോദപുത്രൻ! വളരു, വളരു, കൃഷ്ണൻ കാറൊളിക്കോമളാംഗൻ'' എന്നങ്ങനെ ആപാദചൂഡം നയനാഭിരാമനായ ആ ഗോപാലബാലനെ നിനയ്ക്കുവേ കവിമനം വാത്സല്യമധുരമാവുന്നു:– ''മന്ദമന്ദ ഹസിതാനനാംബുജൻ നന്ദബാലനെ മനസ്സിൽ ഞാൻ സദാ ചിന്ത ചെയ്‌വൂ.'' ഇടയ്ക്ക്, ''കുന്ദേന്ദുശംഖരദനൻ കമലായതാക്ഷൻ വൃന്ദാവനത്തിൽ വിലസും പശുപാലബാല''നെ ഓമനിയ്ക്കുവാൻ കവി അടുക്കുന്നു. അപ്പോഴേയ്ക്കും ആ ''വസുദേവസൂനു ഇന്ദ്രാദിവന്ദിതപദൻ സാക്ഷാൽ മുകുന്ദൻ'' എന്നോർമ്മ വന്ന് തൽപാദങ്ങളിൽ വീണു വണങ്ങുകയും ചെയ്യുന്നു.

ഒന്നു രണ്ടു വിശേഷണശബ്ദങ്ങൾകൊണ്ടു മാത്രം കവി തന്റെ ഭജനീയ ഭഗവത്സ്വരൂപത്തെ സ്വചിത്തത്തിന്നു ദർശിപ്പിച്ച് അതിനോടു സദുപദേശം ചെയ്യുകയാണ്:–

സരസിജനയനൻ സശംഖചക്രൻ
മുരമഥനങ്കൽ വിടാതെ വാഴ ഹൃത്തേ!
സുഖതരമൊരു വസ്തു വേറെയില്ലെൻ–
ഹരിചരണസ്മരണാമൃതത്തിനേക്കാൾ.

എന്നാൽ ജ്ഞാനിയ്ക്കെന്നപോലെ ഭക്തനും നിത്യവൈരിയായി ഒരുവനുണ്ട്–'കാമ ഏഷ ക്രോധ ഏഷഃ'. ഇന്ദ്രിയമനോബുദ്ധികളിൽത്തന്നെ ദുരാസദനായി ആ കുടിലൻ ഒളിഞ്ഞിരിയ്ക്കുന്നു. തരം കിട്ടിയാൽ അവൻ ജ്ഞാനിയേയും ഭക്തനേയും തകിടം മറിയ്ക്കും. കാമകൌടില്യങ്ങൾ നന്നായറിയുന്ന കവി ആ പാപനോടു ചെയ്യുന്ന ഫലിതോക്തി കേൾക്കുക:– ''മദന! മുതിരൊലാ മുകുന്ദപാദാംബുജമെഴുമെന്റെ മനസ്സിൽ വാഴുവാൻ നീ. ഹരമിഴിയെരിതീയ്യിൽ നീ കരിഞ്ഞോൻ! ഹരിയുടെയോരരിവീര്യമോപ്പതില്ല.'' കാമനോട് അങ്ങനെ ഹാസ്യലാഘവത്തിൽ കവി ചെയ്യുന്ന അനുശാസനം വാസ്തവത്തിൽ, ഹരിതത്പരതയിൽ ലേശവും അയവു വരുത്തുകിൽ അതു മഹത്തായ വിപത്തായേയ്ക്കും എന്നു സ്വന്തം മനസ്സിനോടു തന്നെയുള്ള ഒരു താക്കീതായിട്ടാണ് ഫലിക്കുന്നതു്.

അകം കുളിപ്പിച്ച് മനം തെളിയിയ്ക്കുന്ന തന്റെ ഈശ്വരസന്നിധിയെ വിട്ട് ഇങ്ങോട്ടു തിരിഞ്ഞാൽ എരിപൊരിക്കൊള്ളുന്ന അതിരററ സംസാരമരുഭൂമിയാണ്. അതിനാൽ ശീതള ജ്യോതിസ്സലിലപൂർണ്ണമായ ഹരിസരസ്സിലേയ്ക്ക് ഭാവനയാ കവി ഇറങ്ങിച്ചെല്ലുന്നു. ഭഗവാന്റെ ആയതബാഹുക്കളാകുന്ന വീചികളിൽ കവി അനപായം ബാലവത് കേളിയാടുന്നു. സുഗന്ധികളായ ഭഗവത്''കരചരണസരോജ''ങ്ങ

ളെ സേവിക്കുന്ന കവിയെ ''മിന്നുമനന്തേത്രമീന''ങ്ങൾ വീക്ഷിക്കുന്നു. കവി പതുക്കെ ആ ''കുളിരൊളി ജല''ത്തിലാഴുന്നു. അതോടെ തന്റെ സർവ്വസാദങ്ങളും തീരുന്നു. അങ്ങനെ ശ്രീഹരിപ്പൊയ്കയുടെ അഗാധതകളിൽ ആഴ്ന്നിരിക്കൽ–അതു ബ്രഹ്മനിർവ്വാണംതന്നെ.

പ്രാരബ്ധവശാലോ മറ്റോ വല്ലപ്പോഴും ഭഗവത്‌സ്തുതിക്കു വിലോപം പറ്റിയാൽ കാമൻ എന്നപോലെ ഭയപ്പെടേണ്ടവനാണ് യമൻ എന്ന് ആകസ്മികമായി ഓർത്തുപോവുന്ന കവി, തൽക്ഷണം വിവേകപൂർവ്വം സ്വധൈര്യം വീണ്ടെടുക്കുന്നതു കേൾക്കുക:–

പേടിക്കേണ്ടയി മൂഢചിത്ത! യമലോക–
ത്തെക്കൊട്ടും പീഡയോ–
ർത്താ പാപാരിഭക്തർക്കമില്ല ഹരിദാസ—
ങ്കൽപ്രഭാവം ലവം,
ആലസ്യംവിട്ടു, ഭക്തിമാത്രസുലഭം
നാരായണാംഘ്രിദ്വയം
ധ്യാനിക്കൂ;– സകലാർത്തി നാശനനവ—
ല്ലാതെന്തു ദാസാവനം ?

ഈശ്വരപരതയുടെ സുഭദ്രസുഖങ്ങളെക്കുറിച്ചു വിവേകിയാകുവാൻ ഈ സംസാരത്തിന്റെ യാഥാർത്ഥ്യങ്ങളെയും സമ്യക്കായി കണ്ടറിയണം. അതിൻപടി അനീശ്വരസംസാരിജീവിതത്തെ അവലോകനം ചെയ്യുന്ന കവിക്കു് അതൊരു ദുരന്തഭീകരസാഗരംതന്നെ എന്നു ബോധിക്കുന്നു. ''അതിരുമടിയുമറ്റുള്ളുഗ്രസംസാരവാരാന്നിധി''യിൽ താൻ അകപ്പെട്ടുവോ എന്ന്, പണ്ടു മാർക്കണ്ഡേയമഹർഷിക്കുണ്ടായപോലെ, കവിക്കു് ഒരു നിമിഷനേരം നടുക്കമുണ്ടാവുന്നു. തരസാ, ആ മഹാഭാഗവതനെപ്പോലെത്തന്നെ കവിയും,

നരകദമനദേവൻ സാരസാക്ഷൻ മുകുന്ദൻ
തിരുവടിയിലെഴും നിൻഭക്തി നിന്നെക്കരേറ്റും.

എന്നു സ്വയം സമാശ്വസ്തനാവുകയും ചെയ്യുന്നു. പിന്നെ വിശ്വാസപൂർവ്വം അദ്ദേഹം ഏവരും കേൾക്കാനായി പ്രഖ്യാപിക്കുകയാണ്;–

മമ തവ ഇതി ഭവക്കാറ്റുലയ്ക്കും ഭവാംഭോ—
നിധിയിൽ ദയിതസന്താനാദി തൽത്രാണഭാരാൽ
വിഷമവിഷയതോയത്തിങ്കൽ മുങ്ങിക്കുഴങ്ങു—

ന്ന നരന് ശരണമൊന്നുണ്ട്: വിഷ്ണുവാംകപ്പൽ മാത്രം. സംസാരത്തിന്റെ സാഗരപ്രതിരൂപതയെ വെളിപ്പെടുത്തുന്ന ഭീകരതകൾ വേറിട്ടുനിന്നു കവി കാണുന്നു! ''കാമക്കാറ്റേറ്റിളകിമറിയും മോഹകല്ലോല,മാത്സര്യം മയ്ക്കുന്നോരാ നീർച്ചുഴി, തനയർ തൊട്ടുള്ള നക്രങ്ങൾ ചുറ്റും'' –ഈ സംസാരോദധിയിൽ നിമഗ്നർക്കു്, ഹേ ഭഗവൻ! 'നിൻപദപദ്മപ്രേമം താൻ നൗഃ വരമരുളുകെങ്ങൾക്കൻപിൽ ത്രിധാമൻ!' എന്നു ദുഃഖസത്യമറിഞ്ഞിട്ടും ദുഃഖനിവർത്തകരക്ഷാമാർഗ്ഗമറിയാത്ത ആർത്തർക്കെല്ലാം വേണ്ടി, പ്രാർത്ഥിക്കുകയാണ് ആ ഭാഗവതൻ.

ഉവ്വ്, ഈ ഘോരസംസാരത്തിൽനിന്ന് കരകേറുവാൻ ആർക്കും എളുതായ, സുഖമായ, ഒരു മാർഗ്ഗമുണ്ട് അതാ തെളിഞ്ഞു കാണുന്നു, ഭഗവന്നാമജപം, നാമസംകീർത്തനം. ''സംസാരക്കടലിൽ കൊടുംതിരകളിൽ കഷ്ടപ്പെടുന്ന'' മർത്ത്യരോടു കവി വിളിച്ചു പറയുന്നു, ''നാനാവിഭ്രമമങ്ങു കൈവിട്ടു, നമോ നാരായണായ എന്ന സന്മന്ത്രം പ്രണവത്തോടൊത്തുരുവിടു മേന്മേൽ. അതുത്താരകമാണ്'' എന്ന്. പിന്നെ തിരുനാമജപത്തിന്റെ മഹിതാനുഭവങ്ങൾ ശ്ലോകത്തിന്നുമേൽ ശ്ലോകത്തിലായി കവി കീർത്തിക്കുന്നു. ഫലത്തിൽ അത്രയും മഹിമയാർന്നതു്, പ്രവർത്തിക്കാൻ എത്രയും എളുതു്. എന്നിട്ടും ഒരു നാമമെങ്കിലും നാവുകൊണ്ടോ താൻ മനസ്സുവരാത്ത മനുഷ്യരുണ്ട്. ''അനന്തഗോവിന്ദ മുകുന്ദ കൃഷ്ണാ!'' എന്നിങ്ങനെ ''വയ്യുന്നതായാലുമുരയ്ക്കുകില്ല – നോക്കു മനുഷ്യന്റെ വിഷാദശാഠ്യം!'' എന്ന് ഒട്ടകപ്രായരായ സംസാരികളെ നോക്കി കവി കഷ്ടംവെയ്ക്കുന്നു. ശരീരപോഷണരക്ഷണങ്ങൾക്കായി പാഴ്‌വേലയിലും പാഴ്‌ച്ചെലവിലും കുഴങ്ങുന്ന ദേഹാഭിമാനികളെ സത്യം ദർശിപ്പിച്ച് ഹിതം ഉപദേശിക്കുകയാണ് കവി സഹതാപത്തോടെ:

എഴുന്നു മാറ്റങ്ങളുടൽക്കു, കെട്ടറ–
പ്പഴിഞ്ഞു ജീർണ്ണിച്ചിതു തീർച്ച, വീണുപോം.
കുഴങ്ങിടേണ്ടേറെ മരുന്നു തിന്നെടോ!
കഴിക്കുകീ കൃഷ്ണരസായനം സുഖം.

ഇതു് ഒരുവന്റെ വെറുംവാക്കായിത്തള്ളേണ്ട. ജനനമരണവ്യാധിക്കു് ഒരേ ഒരൗഷധം ശ്രീകൃഷ്ണനാമാമൃതംതന്നെ എന്നു് യോഗിമാരും മുനിമാരും ദൃഷ്ടാന്തസഹിതം കാട്ടിത്തന്നിട്ടുള്ളതാണ്. തന്നാമാമൃതം നിയതം സേവിച്ചാൽ ''നിർവ്വാണമാത്യന്തികം'' തന്നെ ഫലം.

പോകട്ടെ, പരോപദേശകപ്രഭാഷണത്തേക്കാൾ സ്വാത്മശിക്ഷണമാണ് വരേണ്യം. അതിനാൽ കവി സ്വന്തം ജിഹ്വയോട് അനുനയമായിപ്പറയുന്നു:

തത്വം പരം, തത്പരവും കുറിക്കും
നാമങ്ങൾ നാരായണതത്പരങ്ങൾ.
മധുസ്രവത്തുക്കൾ, സുഖാസ്പദങ്ങൾ,
നാവേ! ജപിക്കൂ, തൊഴുകൈ തരാം ഞാൻ.

സ്വേശ്വരപ്രതീകങ്ങളായ നാരായണകൃഷ്ണനാമങ്ങൾ മതിപ്രീതിയോടെ അങ്ങനെ ആലപിക്കുന്ന കവിയ്ക്ക് ആ നാമമന്ത്രങ്ങളുടെ ആശ്രിതരക്ഷകത്വവും ആസ്വാദ്യാമൃതത്വവും വിവിധോല്ലേഖങ്ങളായി ഉല്ലസിച്ചു കാണുമാറാകുന്നു. ഈ ഉല്ലേഖനഭാവന അവസാനം,

ഗോപീലോചന ചാതകത്തിനു മഴ–
ക്കാറാരു്, ഭക്തർക്കെഴ–
ന്നാപൽസ്സപ്പത്തിങ്കലവൻ ഗരുഡ,നാർ
മൂലോകരക്ഷാമണി
ശ്രീകാന്താമണി രുഗ്മിണിയ്ക്കുടയമാ–
ത്തട്ടിന്റെ യാഭൂഷണൻ
ശ്രേയസ്സേകണ, മുമ്പർഗോപരണിയും
ലാവണ്യചൂഡാമണി.

എന്നങ്ങനെ ചില രമണീയരൂപങ്ങളായിമകുടം ചാർത്തുന്നു.

''മന്മനാ ഭവ മദ്ഭക്തോ, മദ്യാജീ, മാം നമസ്കുരു'' എന്ന ഭഗവന്നിദേശത്തിന്നും, ''സർവ്വദാ സർവ്വഭാവേന ഭഗവാനേവ ഭജനീയഃ''എന്ന ഋഷിസൂക്തത്തിന്നും അനുസൃതമായി സ്വജീവിതത്തെ പരിവർത്തനം ചെയ്യുകൊണ്ടിരിക്കുന്ന കവിയുടെ സദാവൃത്തി കേൾക്കേണ്ടതാണ്: ''നാരായണപാദപങ്കജങ്ങളെ ഞാൻ സദാ നമസ്കരിക്കുന്നു. തത്പാദപൂജനം സദാ ഞാൻ നടത്തുന്നു. പാവനനാരായണനാമം ഞാൻ സദാപി ജപിക്കുന്നു. നാരായണനാമത്തിന്റെ ത്രിധാമതത്വത്തെ ഞാൻ സദാ സ്മരിക്കുന്നു.'' ഭഗവദ്ഭജനത്തിന്റെ വൈവിധ്യങ്ങളിൽ രസിച്ചുകൊണ്ടു കവി പാടുകയാണ്:

നാവേ കേശവനെ സ്തുതിയ്ക്കു, മുരഹ–
ന്താവെ സ്മരിയ്ക്കുള്ളമേ,
കൈയ്യേ ശ്രീധരപൂജചെയ്യു, ചെവി നീ
കേളച്യുതഖ്യാതികൾ.
കൺ കാൺ കൃഷ്ണനെ, കാൽകൾ പൂകുക ഹരി–
ക്ഷേത്രം നമോധോക്ഷജ
ന്നേകു ശീഷ്, മുകുന്ദകാൽത്തുളസിയെൻ
നാസേ, ശ്വസിക്കു സദാ.

കവിയുടെ ആ ഒടുക്കത്തെച്ചെയ്തിയെ ഒന്നു മനസ്സിരുത്തൂ. ഗോവിന്ദചരണപ്രിയയായി സൗമ്യപരിമളയായ തുളസിയുടെ സംസേവനത്താൽ തദീയവിനയവും പാവനതയും തന്നിലുമൊന്നിയന്നാവൂ എന്നൊരു അന്തഃസ്പൃഹയല്ലേ വ്യംഗ്യഭംഗ്യാ കവി ഇവിടെ നിഃശ്വസിക്കുന്നതു് ?

പൂർണ്ണമായ ഭഗവന്മനസ്സതയും തത്പരായണത്വവും സ്ഥിരപ്പെട്ടുവരുംവരേ, തനിയ്ക്കിവിടെ ചില നിഷേധാത്മകതയും കൈക്കൊള്ളേണ്ടതുണ്ടു് എന്നു് ഓർമ്മിക്കുന്ന കവി ഭഗവത് സമക്ഷം കേൾപ്പിക്കുന്ന അപേക്ഷയാണിതു്:

കാണൊല്ലേ ഞാൻ ക്ഷണാർദ്ധം തവ പദമതിയി–
ല്ലാഞ്ഞു പുണ്യംക്ഷയിപ്പി–
പ്പോരെ, ക്കേൾക്കൊല്ല ഭംഗ്യാ രചിതകവിതയും
ത്വൽക്കഥാശൂന്യമെങ്കിൽ;
ഉള്ളാലും ഞാൻ തൊടൊല്ലേ അവമതിയവിട–
ത്തോടെഴുന്നോരെ, ഇല്ലെ –
ന്നാകൊല്ലേ മാധവ! നിൻവിവിധഭജ–
നമെൻ ജന്മജന്മാന്തരേപി.

ഇവിടെ ഒരസഹിഷ്ണുത – പൊറുക്കവയ്യായ്മ – പ്രകടിപ്പിക്കുന്നില്ലേ കവി ? ഉവ്വ്. പക്ഷേ ആരേയും ഒന്നിനേയും കുറിച്ചു് ഒരവജ്ഞയോ ദ്വേഷമോ അല്ല അതു്. സൂക്ഷ്മമാലോചിച്ചാൽ കവിയുടെ അസഹിഷ്ണുത തന്നോടുതന്നെയാണെന്നും കാണാം. സ്വശ്രേയോമാർഗ്ഗവിരോധികളായ എല്ലാററിൽനിന്നും താൻ സ്വയം ഒഴിഞ്ഞുപോകുന്നില്ലെങ്കിൽ അതു തനിയ്ക്കു പൊറുക്കാനാവില്ല എന്നൊരു ആത്മനിശ്ചയം ചെയ്യലാണ് ആ തീവ്രവചസ്സുകളിലെ ധ്വനി. ''തസ്മിൻ അനന്യതാ, തദ്വിരോധിഷൂദാസീനതാ ച,'' ''ദുഃസംഗഃ സർവ്വഥൈവ ത്യാജ്യഃ'' ''സ്ത്രീധനനാസ്തികവൈരിചരിത്രം ന ശ്രവണീയം.'' എന്നീ ഋഷിപ്രോക്തങ്ങൾ ഭക്തിസാധകന്റെ താദൃശാസഹിഷ്ണുതകളെ സാധൂകരിക്കുന്നു.

നിഷേധാത്മകകാര്യങ്ങളിൽ ആവശ്യത്തിലധികം മനസ്സിരുത്തരുതു്. വിധ്യാത്മകതയിലേയ്ക്കു് ഭക്തൻ വേഗം തിരിയണം. സുഗമമായി ഭഗവത്പരനാവുന്നതിന്നു് ''മധുസ്രവത്തുക്കൾ, സുഖാസ്പദങ്ങൾ'' ആയ ഭഗവന്നാമങ്ങൾ–അവിടുത്തെ അനഘാമോഘഗുണഗണങ്ങളെ പ്രതിഫലിപ്പിയ്ക്കുന്ന തിരുനാമങ്ങൾ

ഗോവിന്ദ കേശവ ജനാർദ്ദന വാസുദേവ!
വിശ്വേശ വിശ്വ മധുസൂദന വിശ്വരൂപ!

ശ്രീപദ്മനാഭ പുരുഷോത്തമ പുഷ്കരാക്ഷ!
നാരായണാച്യുത നൃസിംഹ—''

എന്നങ്ങനെ സംഗാനം ചെയ്തുകൊണ്ടു് കവി പിന്നെ നിരാലംബനും നിരാകാരനുമെങ്കിലും ഭക്തക്കു പുരുഷാകാരനായി പ്രകാശിയ്ക്കുന്ന തൻെറ പരംദൈവതത്തിൻെറ മഹദ്വർണ്ണിതമായ മഹിതരൂപത്തെ—വിശിഷ്ടവൈഷ്ണവരൂപത്തെ—ഭാവനം ചെയ്യുന്നു. ''സ കീർത്ത്യമാനഃ ശീഘ്രമേവാവിർഭവത്യനുഭാവയതി ച ഭക്താൻ'' എന്ന ശ്രീ നാരദവാണി കവിയെ അനുഗ്രഹിയ്ക്കുകയാൽ, ആ ശ്രീരമാസംസേവ്യനായ പുരുഷോത്തമൻ ജലധരതകശ്യാമാഭനായി കവിയ്ക്കുമുന്നിൽ കാണുമാറാകുന്നു. തൽക്ഷണം തൽ പാദങ്ങളിൽ കവി സാഷ്ടാംഗം പ്രണമിയ്ക്കുന്നു. ശ്രീ പാദദർശനസ്പർശന സേവനങ്ങളാലുളവാകുന്ന സർവ്വാംഗനിർവൃതിയിൽ കവികണ്ഠത്തിൽ നിന്നു് ഇങ്ങനെ ഒരു മുഗ്ദ്ധസ്തവം പൊഴിയുന്നു:

കൂപ്പും കൈകൾ, കുനിഞ്ഞിടും തല,ഭൃശം
കോരിത്തരിപ്പാർന്നെഴും
ഗാത്രം, നീരണിനേത്രയുഗ്മ, മിടറി-
പ്പോമൊച്ച ഏവം വിധം
നിത്യം നിൻചരണാരവിന്ദമനനാന
ന്ദാമൃതാസ്വാദനാൽ
നാളീകാക്ഷ! സുധന്യമെങ്ങളുടെ നാ
ളോരോന്നുമെന്നാകണേ.

അങ്ങനെ വഴിയേ ധ്യാനസ്തിമിതനാവുന്ന ഭക്തന്നു് ഹൃദയാധീശ്വരനായ പരമേശ്വരൻ അതിലും ഉപരിയായൊരു ദിവ്യാനുഭൂതികൂടി അരുളുന്നു—പുരുഷോത്തമഭൂമാദർശനം. ദേവദേവൻെറ ആ അപ്രമേയവൈഭവം ഒരു നിമിഷം മനക്കണ്ണിന്നു കാണുമാറായ കവി സാശ്ചര്യം, സാനന്ദം, സപ്രശ്രയം വാഴ്ത്തുന്നു:

നിൻ ഭൂമാവവസാനമററ വിജയി—
യ്ക്കും കാഴ്ച സാക്ഷാൽക്കരി—
യ്ക്കുമ്പോൾ പൃഥ്വിയൊരിത്തിരിത്തരി,യൊരി—
ററംഭോധി, തേജോഗണം
ലേശം തീപ്പൊരി, വായുവാകെ ലഘുനി —
ശ്വാസം, മഹാകാശമോ
സൂചിദ്വാര, മജേശരല്പ,രമരന്മാർ
കീടതുല്യം! വിഭോ!

ഇപ്പോൾ തൻെറ ഭക്തി തികച്ചും സ്ഥാനത്തായി സനാഥയുമായി. ഇപ്പോഴാണു് വിവിക്തദൃഷ്ടിയായ കവിയ്ക്കു്, ഇവിടെ എന്തോ ഭയബഹുമാനങ്ങളൊടെ നടത്തപ്പെടുന്ന ധാർമ്മികകാർമ്മികാനുഷ്ഠാനങ്ങൾക്കെല്ലാം പററിപ്പോകുന്ന സാരമായ ന്യൂനത — അവയുടെ വ്യർത്ഥതയ്ക്കു ഹേതുഭൂതമാകുന്ന ന്യൂനത — സ്പഷ്ടമാകുന്നതു്. അറിയണമെന്നുള്ളവക്കു് അറിയാൻവേണ്ടി ആ പരമാർത്ഥത്തെ കവി പ്രവചിയ്ക്കുന്നു:

ആർതൻ ശ്രീപദമോർത്തിടാത്തമറയോർ—
ത്തെല്ലാം വൃഥാജല്പനം,
വേദോക്തവ്രതനിഷ്ഠയൊക്കെ വെറുതേ
ദേഹം ക്ഷയിപ്പിയ്ക്കലാം
തീർത്ഥത്തിൽക്കുളിയാനയെക്കുഴകലാം,
പൂർത്താദി ഭസ്മത്തിൽ ഹോ—
മിയ്ക്കും മട്ടിലുമാം — ജയിപ്പു വിഭുവ-
ദ്ദേവേശനാരായണൻ.

ഏവംവിധം ഭഗവൽഭാവനയുടേയും ഭജനയുടേയും വിവിധ നിലകളിലൂടെ വളന്നു വികസ്വരമാകുന്ന ദേഹിയ്ക്കു് ഒരു പരമസിദ്ധി യഥാകാലം കൈവരുന്നു. അത്ഭുതങ്ങൾ കാട്ടുന്ന അഷ്ടൈശ്വര്യസിദ്ധിയല്ലതു്. കേവലമായ ഒരാത്മശുദ്ധിയാണു് അതു്. മനോജ്ഞമായ ഒരു സ്വരൂപസ്വഭാവപരിവത്തനമാണു് അതു്. ഒരന്തഃസ്വച്ഛതയുടെ അനവദ്യസ്വാച്ഛന്ദ്യമാണതു് — ഒരുതരം സർവ്വതന്ത്രസ്വതന്ത്രത. അങ്ങനത്തെ ഒരു രൂപാന്തരം അനുഭവപ്പെട്ടു് തുടങ്ങുന്ന കവി സമ്മുദിതനായി അതിനെ ശംസനം ചെയ്യുന്നു:—

നാരായണസ്തുതി നിരന്തരമുള്ളിലാന്നു
രാഗാദികല്മഷമകന്ന പരാപരജ്ഞർ
തൂവെൺമയിൽച്ചിറക നീർത്തിയ രാജഹംസം
പോലീ ഭവാംബുധി പറന്നു കടന്നിടുന്നു.

തൂവെൺമയിൽച്ചിറകുനീർത്തിയ രാജഹംസം—സാത്വികശുദ്ധിയുടേയും സിദ്ധിയുടേയും പ്രസന്നപ്രതീകമാണതു്. കലങ്ങിമറിഞ്ഞു് അലകളുലയുന്ന കടലിന്മേലും താമരയിലപോലെ നിർല്ലേപം നിരപായം പാറിക്കിടക്കാം രാജഹംസത്തിന്നു്. അപാരസാഗരത്തെ അനായാസം അനപേക്ഷം പറന്നു കടന്നുപോവുകയും ചെയ്യാം. സത്വവിശുദ്ധിയാന്ന ഭക്തനും ഈ സംസാരസമുദ്രത്തിൻെറ മദ്ധ്യത്തിൽ അപായം കൂടാതെ, അതിൻെറ കലുഷതകൾ ഏല്ക്കാതെ, ഭഗവദ്ഭജനപരനായി, ജന്മജന്മാന്തരവാസം കൈക്കൊള്ളാം. അഥവാ യഥേച്ഛം പാരതീരത്തേയ്ക്കു ഗമിയ്ക്കുകയും ചെയ്യാം.

ശ്രീവിഷ്ണുവിനെ സമാശ്രയിച്ച ഭജിയ്ക്കുന്നവക്കെല്ലാം കൈവരുന്നതാണു് ഈ സംസിദ്ധി.

വിഷ്ണുഭജനമാകട്ടെ, വേണമെന്നുണ്ടെങ്കിൽ ആക്കും സുലഭവുമാണ്. എങ്ങനെ എന്നാൽ:

തന്നാശ്രിതർക്കുള്ള ഭയങ്ങളും തീർത്തവ-
ർക്കുംത്താമരത്താരിലെഴുന്ന വിഷ്ണുവെ
ധ്യാനിപ്പതാരവ്യയനായനന്തനായ്
തൽസൽപദം സിദ്ധമവർക്കു വൈഷ്ണവം.

വിഷ്ണുധ്യാനത്തിന്ന് ഉതകുന്ന മനോഹരമായ ഒരു പ്രതീകമിതാ, കവിഹൃദയാകാശത്തിൽ പ്രകാശിക്കുന്നു:—

പാൽക്കടൽത്തിരകൾ ചിന്തിടുന്ന ബി-
ന്ദുക്കളാൽ രുചിരതാരകാഭമായ്
മാർവിളങ്ങിടുമനന്തശായിയെൻ
മാപതേ! മധുരിപോ! നമോസ്തു തേ.

സർവ്വലോകമഹേശ്വരനായ ആ അനന്തനാരായണനെ — യോഗമായാവരണം മോഹമായാഹരണമായ തൻെറ ആത്മസ്വാമിയെ — നമസ്കരിച്ചുകൊണ്ടു് കവി അവസാനം അർത്ഥിക്കുകയാണ്:—

ഇയ്യൊന്നു മാത്രമവിടുന്നരുളുംചെയ്യു, എൻെറ
ജന്മം കൃതാർത്ഥമിതിനാൽ മധുകൈടഭാരേ!
നിൻ ഭൃത്യഭൃത്യ പരിചാരക ഭൃത്യഭൃത്യർ
തൻ ഭൃത്യനെന്നിവനെ എണ്ണുക ലോകനാഥ!

ഒരു മഹാരാജാവാണ് അപ്രകാരം ഭൃത്യഭൃത്യത്വത്തിന്ന് അപേക്ഷിയ്ക്കുന്നതു് എന്നോർക്കണം അതിലെ സഗൌരവസ്വാരസ്യം തികച്ചും ഗ്രഹിയ്ക്കുവാൻ. ''തൃണാദപി സുനീചഃ'' ''അമാനീ മാനദഃ'' — പുല്ലിനേക്കാൾ താണവനാകണം, തനിയ്ക്കു മാനമേ മോഹിയ്ക്കാതെ മററാരേയും ബഹുമാനിക്കുന്നവനാവണം, ഹരിഭക്തത്വത്തിന്നർഹനാവാൻ. എത്ര ഏറെ പണിയുള്ളതാവും അതു് ഒരഭിമാനി പ്രജാഗണത്തിൻെറ അധീശന്ന്! പക്ഷെ ശ്രീ കുലശേഖരപ്പെരുമാൾക്കു് അതു് എളുതായി. കാരണം, അദ്ദേഹം ആദി തൊട്ടുതന്നെ ഒരഖിലപ്രജേശൻെറ അഹൈതുക ദാസൻ മാത്രമാണ് താൻ എന്ന മനോഭാവം കൈക്കൊണ്ടിരുന്നു. ആ സർവ്വജീവേശ്വരനെ തൻെറ അഭീഷ്ടദേവനായി സ്വഹൃദയത്തിൽ പ്രതിഷ്ഠിച്ചു് തൻെറ ജീവചര്യകളെല്ലാം തന്തിരുവടിയുടെ കൈങ്കര്യം എന്ന സങ്കല്പത്തോടെ അനുഷ്ഠിച്ചുകൊണ്ടിരുന്ന ആ 'കേരള ചക്രവത്തി' 'അഹം ത്വകാമഃ ത്വൽഭക്തഃ ത്വം ച സ്വാമ്യനപാശ്രയഃ' എന്ന ഭാഗവതധർമ്മജ്ഞതയോടെ സംപൂർണ്ണാത്മാർപ്പണം ചെയ്യുവനായിരുന്നു. അതിനാൽ ആത്മാർത്ഥത മുററിയതാണ് പ്രസ്തുത പ്രാർത്ഥന. ഹൃദയത്തിൻെറ നിറവിൽനിന്നു വചസ്സു വടിയുന്നു എന്നല്ലേ ചൊല്ലു്.

ഒരേകവിഷയത്തെ, വസ്തുവിനെ, സംബന്ധിച്ചു് ഒരു കവിക്കുണ്ടാവുന്ന വിചാരവികാരങ്ങൾ ഒരേകസ്ഥായിഭാവത്തിൽ ഗാനാത്മകമായി, നാതിദീർഘമായി, ആവിഷ്കരിക്കുന്ന കവിതാരീതിയ്ക്കാണ് ഭാവഗീതം എന്നു പേർ പറയുന്നതു്. മുകുന്ദമാല അത്തരത്തിലുള്ള ഒരു ഭാവഗീതകാവ്യംതന്നെ. കവിക്കു് ഇവിടെ വിഷയമാകുന്ന ഏകവസ്തു സ്വഹൃദയാധിവാസനായ ജഗദീശ്വരൻ ആണെന്നതത്രേ വിശേഷം. സ്വപ്രേഷ്ഠഭഗവാനെ സംഭാവനം ചെയ്യവേ, കവിയിൽ ഉദിക്കുന്ന നാനാവിചാരവികാരങ്ങൾ ആരംഭത്തിലെ ചില ആശങ്കകളേയും ചകിതതകളേയും വെന്നുയുന്ന്, ആ 'ശിവദംവസ്തു'വിൽ നിന്നു മേന്മേൽ ലബ്ധമാകുന്ന ഉന്മേഷഹർഷങ്ങളാന്നു്, ഒടുവിൽ ഒരു പരമപ്രകർഷഭക്തിരസമേന്തി പ്രഫുല്ലമാവുന്നു. കവിതയുടെ ആ സ്ഥായിയായ ഭക്തിഭാവം കവിയുടെ വിശിഷ്ടസ്വഭാവത്തോടൊത്തു്, സമാപനശ്ലോകത്തിലെ ഒരവസാനശബ്ദത്തിൽ തന്നാമമുദ്രിതമായിച്ചമയുന്നതു് എത്ര ആലോചനാമൃതമായിരിക്കുന്നു! ആ ചരമപാദംകൂടി നമുക്കു പാടാം:—

ആ രാജകീയ കുലശേഖരനാം മുകുന്ദ-
പാദാബ്ജഭൃംഗവരനാൽ കൃതമിസ്തവങ്ങൾ.

ആനന്ദസ്തവങ്ങൾ മൂളുകൊണ്ടും, ധ്യാനത്താൽ നിർവൃതി പൂണ്ടുകൊണ്ടും മുകുന്ദപാദാംബുജങ്ങളെ സദാ സേവിക്കുന്ന വെറും വണ്ടത്താനാണു് താൻ. അക്കേരളപ്പെരുമാളുടെ ഈ കല്പനയിലെ വിനയവും മാധുര്യവും ഭക്തക്കേ അനുഭവവേദ്യമാവൂ. രണ്ടു മഹനീയ മാതൃകകൾ ഭാവുകർക്കു് ഇവിടെ സ്മൃതിപഥത്തിലുയരുന്നു. ഒന്നു്: താൻ അനിച്ഛുന്നപി, രാജ്യഭാരം തന്നിൽ ചുമത്തി വനവാസമനുഷ്ഠിക്കുന്ന തൻെറ പ്രേഷ്ഠഭ്രാതാവിൻെറ മെതിയടികളിൽത്തന്നെ സകലഭരണവ്യഗ്രതകളും ന്യസിച്ചു്, ആ പുണ്യപാദുകകളുടെ പൂജനൈകനിരതനാകുന്ന ഭരതൻ. രണ്ടു്: മഹൽസദസ്സിൽ സീതാസമേതപട്ടാഭിരാമൻെറ തൃക്കാൽക്കലിരുന്നു്, ആ ശ്രീപാദങ്ങളെ തൻെറ കരുത്തുററ കൃതകൃത്യകരങ്ങളാൽത്താങ്ങിത്താങ്ങി,

അതുകൾ തഴകിത്തഴകി ഇതരങ്ങളൊന്നും കാണാതെ, കേളാതെ, നിഭൃതം നിർവൃതികൊള്ളുന്ന മാരുതി. ആ രണ്ടു മാതൃകകളുടേയും വിശിഷ്ടതകൾ ഒന്നിച്ചുൾക്കൊള്ളുമാറുള്ളതാണ് നമ്മുടെ രാജാകുലശേഖരന്റെ മുകുന്ദപാദാബ്ജഭൃംഗത്വം. 'തദേവ സാധ്യതാം, തദേവ സാധ്യതാം.'

അങ്ങനെ ഈ മുകുന്ദമാലാസങ്കീർത്തനം, ഭഗവൽഭക്തന്ന് ആത്യന്തികമായി സിദ്ധമാകുന്ന അമൃതപദത്തിന്റെ – 'തദ്വിഷ്ണോഃ പരമം പദ ത്തിന്റെ – ഭാവനയോളം ആരോഹണമൂർച്ഛനമാന്ന് ക്രമത്തിൽ ശ്രുതിലയത്തിൽ അവരോഹണം ചെയ്ത്, നിയതശ്രീപാദനിരതിയിൽത്തന്നെ നിലവാവുന്നു. 'നീ നാമരൂപമൂലകു നിത്യം ജയ മംഗളം.''

---

# ഭക്തിതന്നേ പരമപുരുഷാർത്ഥം

## വൈശ്രവണത്തു് രാമൻനമ്പൂതിരി

കർമ്മയോഗം, ജ്ഞാനയോഗം, ഭക്തിയോഗം ഇപ്രകാരം മൂന്നു യോഗങ്ങളാണ് ശ്രേയഃസാധനകളായി വിധിക്കപ്പെട്ടിട്ടുള്ളതു്.

> യോഗാസ്ത്രയോ മയാ പ്രോക്താ
> നൃണാം ശ്രേയോവിധിത്സയാ
> ജ്ഞാനം കർമ്മം ച ഭക്തിശ്ച
> നോപായോഽന്യോസ്തി കുത്രചിത്.

''ഹേ ഉദ്ധവ, ജ്ഞാനം, കർമ്മം, ഭക്തി എന്നിപ്രകാരം മൂന്നു യോഗങ്ങളാണ് മർത്ത്യന്മാർക്ക് പരമശ്രേയഃസാധനങ്ങളായി എന്നാൽ വിധിക്കപ്പെട്ടിട്ടുള്ളതു്. മറെറാരു മാർഗ്ഗവുമില്ലതന്നേ.'' എന്നാണ് ശ്രീമദ്ഭാഗവതമുദ്ഘോഷിക്കുന്നതു്. രാജയോഗം ജ്ഞാനയോഗത്തിൽ അന്തർഭൂതമാണ്.

വിഷയങ്ങളിൽ സക്തരായവർ ഹൃദയശുദ്ധിപര്യന്തം കർമ്മങ്ങൾ ചെയ്യണം. അല്ലാത്തപക്ഷം മനസ്സ് അധികമധികം നീചവിഷയങ്ങളിലേയ്ക്ക് ഓടും. നിരന്തരം പ്രവർത്തിക്കുമ്പോൾ അനാവശ്യകാര്യങ്ങളിലേയ്ക്ക് ഓടുവാൻ അവസരമുണ്ടാവുകയില്ല.

> കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
> ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ.
> യസ്ത്വിന്ദ്രിയാണി മനസാ നിയമ്യാരഭതേഽർജ്ജുന
> കർമ്മേന്ദ്രിയൈഃ കർമ്മയോഗമസക്തഃ സ വിശിഷ്യതേ.

കർമ്മേന്ദ്രിയങ്ങളെ ബലാൽകാരേണ അടക്കി മനസ്സുകൊണ്ടു വിഷയങ്ങളെ നിരന്തരം ചിന്തിക്കുന്ന മൂഢൻ സ്വയമധഃപതിക്കുമെന്ന് മാത്രമല്ല, മററുള്ളവരെപോലും അധഃപതിപ്പിക്കും. അവൻ ലോകവഞ്ചകനാകുന്നു. യാതൊരുവനാകട്ടെ മനസ്സിനേയും ജ്ഞാനേന്ദ്രിയങ്ങളേയുമടക്കി കർമ്മേന്ദ്രിയങ്ങൾകൊണ്ടു് അനാസക്തനായി കർമ്മങ്ങൾ ചെയ്യുന്നുവോ, ആ മഹാത്മാവാകുന്നു ശ്രേഷ്ഠൻ! എന്നിപ്രകാരമാണ് തന്തിരുവടി ഗീതയിൽ അരുളിച്ചെയ്യുന്നതു്.

കർമ്മങ്ങൾ ചെയ്യുമ്പോൾ രണ്ടു വലിയ അനർത്ഥങ്ങൾ വരാൻ ഇടയുണ്ടു്: ഒന്ന് അഹംകാരം, രണ്ടു് ഫലാസക്തി. ഇവയിൽപ്പെടാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. എത്ര നല്ല കർമ്മമായാലും കുറേ കഴിയുമ്പോൾ അതു് അഹംകാരത്തെ വർദ്ധിപ്പിക്കും. അഹംകാരം ഫലാസക്തിയേയും വർദ്ധിപ്പിക്കും. ഈ അനർത്ഥങ്ങളിൽ പെടാതിരിക്കുവാൻ എന്താണ് മാർഗ്ഗം ? പറയാം. കേട്ടുകൊള്ളുക.

സർവ്വവും നടത്തുന്നതു സർവ്വശക്തനായ തന്തിരുവടിയാണ്; അല്ലാതെ നിഃസാരമായ ഒരു പീഡ വന്നാൽ അവശനായി നിലവിളികൂട്ടുന്ന ഈ പ്രാകൃതമനുഷ്യനല്ല. അതുകൊണ്ടു് മനുഷ്യൻ താൻ സർവ്വശക്തനായ തന്തിരുവടിയുടെ തൃക്കയ്യിലെ ഒരു ചെറിയ ഉപകരണം മാത്രമാണെന്ന ഭാവത്തിൽ സർവ്വവും തന്തിരുവടിയിൽ അർപ്പിച്ചു കർമ്മം ചെയ്യണം. എന്നാൽ അഹംകാരം വരുകയില്ല. അഹങ്കാരം വരാതിരുന്നാൽ ഫലാസക്തിയും വരുകയില്ല.

യജ്ഞാത്ഥാത് കമ്മണോ/ന്യത്ര
ലോകോ/യം കമ്മബന്ധനഃ
തദത്ഥം കമ്മ കൗന്തേയ
മുക്തസംഗഃ സമാചര.

തന്തിരുവടിയിൽ അപ്പിക്കാതെ സാഹംകാരം ചെയ്യുന്ന കമ്മം മാത്രമേ ബന്ധിക്കുകയുള്ളു വെന്നും ഭഗവദപ്പിതമായ കമ്മം ശ്രേഷ്ഠമാകയാൽ നിജാനന്ദപ്രദമാണെന്നും ഗീത ഉദ്ഘോഷിക്കുന്നു.

ഹൃദയം ശുദ്ധമായാൽ ഹൃദയത്തിന്നു് ദ്രവീഭാവമില്ലാത്തവക്കു് വൈരാഗ്യംവഴി ജ്ഞാനവും ദ്രവീഭാവമുള്ളവക്കു് ശ്രവണകീത്തനാദികാംവഴി ഭക്തിയും സിദ്ധിക്കുന്നു.

അദ്രുതചിത്തന്മാരെ ഉദ്ദേശിച്ചാണു യുക്തിപ്രധാനങ്ങളായ പ്രൌഢഗ്രന്ഥങ്ങളെല്ലാം. ദ്രവീഭാവമുള്ളവക്കു തന്തിരുവടിയുംട ലീലാശ്രവണകീത്തനാദികളാൽ ആ കൃപാമൂത്തിയിൽ പ്രേമപ്രവാഹരൂപമായ ഭക്തി സിദ്ധിക്കുന്നു. ആ ഭക്തിതന്നെ പരമപുരുഷാത്ഥമെന്നു് മഹാത്മാക്കാം പറയുന്നു.

നിരതിശയസുഖമാണല്ലൊ പരമപുരുഷാത്ഥം. ധമ്മാത്ഥകാമമോക്ഷങ്ങാം പുരുഷാത്ഥങ്ങളാണെന്നു പറയുന്നതു് 'ലാംഗലം ജീവനം' എന്നതുപോലെ ഔപചാരികമാണു്. ലാംഗലം ജീവിതമെന്നു് പറഞ്ഞാൽ കൃഷ്യാദികളാണു് ജീവിതസാധനമെന്നേ അത്ഥമുള്ളു. അതുപോലെ ധമ്മാദികാം പുരുഷാത്ഥസാധനമാണെന്നു മാത്രമേ താല്പയ്യമുള്ളു.

ദുഃഖാഭാവമാണു് പരമപുരുഷാത്ഥമെന്നു് ചില താക്കികന്മാർ പറയുന്നു. അതു് യുക്തമല്ല, എന്തെന്നാൽ സുഷുപ്തിപ്രളയാദികളിൽ ദുഃഖമില്ല. പക്ഷേ അതു് പുരുഷാത്ഥരൂപമായി തീരുന്നില്ലല്ലൊ. ദുഃഖബന്ധമില്ലാത്ത പരമാനന്ദമാണു് പരമപുരുഷാത്ഥം. പ്രേമോദയത്തിൽ സവ്വവും പരമാനന്ദരൂപമായി തീരുന്നു. ഇപ്രകാരമുള്ള പ്രേമഭക്തിയാണു് പരമലക്ഷ്യമെന്നു് ശ്രീ മധുസൂദനസരസ്വതി ശാസ്ത്രദൃഷ്ട്യാ വ്യക്തമാക്കുന്നു—

നവരസമിളിതം വാ കേവലം വാ പുമത്ഥം
പരമിഹ മുകുന്ദേ ഭക്തിയോഗം വദന്തി
നിരുപമസുഖസംവിദ്രൂപമസ്പൃഷ്ടദുഃഖം
തമഹമഖിലതുഷ്ട്യൈ ശാസ്ത്രദൃഷ്ട്യാ വ്യനജ്മി.

''നിത്യാനന്ദപ്രദനായ തന്തിരുവടിയിൽ നവരസമിശ്രമോ കേവലമോ ആയ പ്രേമത്തെ തന്നെ മഹാത്മാക്കാം പരമപുരുഷാത്ഥമെന്നു് ഉദ്ഘോഷിക്കുന്നു. അതു് നിരതിശയസുഖസ്വരൂപവും ചിദ്രൂപവും ദുഃഖബന്ധമില്ലാത്തതുമാകുന്നു. അതു് സവ്വലോകഹിതാത്ഥം ശാസ്ത്രദൃഷ്ട്യാ ഞാൻ വ്യക്തമാക്കാം.'

ഭക്തിതന്നെ പരമപുരുഷാത്ഥമെന്നതിന്നു് പ്രമാണമെന്തു് ? പറയാം, കേട്ടുകൊള്ളുക—

നഹ്യതോ/ന്യഃശിവഃപന്ഥാ വിശതഃ സംസൃതാവിഹ
വാസുദേവേ ഭഗവതി ഭക്തിയോഗോ യതോ ഭവേത്.
(ഭാ. 2. 2.)

സവ്വാശ്രയനും സ്വയംപ്രകാശനും ഷഡ്ഗുണപരിപൂണ്ണനുമായ തന്തിരുവടിയിൽ ഭക്തി യാതൊന്നിൽനിന്നു് സിദ്ധിക്കുന്നുവോ അതൊഴിച്ചു് മംഗളകരമായ മറ്റൊരു മാഗ്ഗവും ഈ സംസാരത്തിൽ ഭ്രമിക്കുന്നവന്നു് ഇല്ലതന്നേ.

ധമ്മഃ സ്വനുഷ്ഠിതഃ പുംസാം വിഷ്വക്സേനകഥാസു യഃ
നോല്പാദയേദ് യദി രതിം ശ്രമ ഏവ ഹി കേവലം.
(ഭാ. 1. 2.)

ധമ്മം യഥാവിധി അനുഷ്ഠിക്കപ്പെട്ടിട്ടും തന്തിരുവടിയുടെ ദിവ്യലീലകളിൽ പ്രാണികാംക്കു് അഭിരുചി ഉണ്ടാകുന്നില്ലെങ്കിൽ അതു് വെറും ശ്രമം മാത്രമാകുന്നു.

ഏതാവാനേവ ലോകേ/സ്മിൻ പുംസാം
നിഃശ്രേയസോദയഃ
തീവ്രേണ ഭക്തിയോഗേന മനോ
മയ്യപ്പിതം സ്ഥിരം. (ഭാ.3.25.)

തീവ്രമായ ഭക്തിയോടുകൂടി മനസ്സിനേ തന്തിരുവടിയിൽ സ്ഥിരമായി അപ്പിക്കുക എന്നുള്ളതു മാത്രമാണു് പരമശ്രേയസ്സിന്റെ ഉദയമെന്നുള്ളതു്.

ഈ പ്രമാണങ്ങളെല്ലാം ഭക്തിതന്നെ പരമശ്രേയസ്സ് എന്നു് അസന്ദിഗ്ദ്ധമായി ഉദ്ഘോഷിക്കുന്നു.—

എന്നാൽ ഭക്തി സാധനമാണെന്നു പ്രമാണങ്ങാം ഉദ്ഘോഷിക്കുന്നുണ്ടല്ലോ. നോക്കുക—

വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ
ജനയത്യാശു വൈരാഗ്യം ജ്ഞാനം യത്തദഹൈതുകം.
(ഭാ.1.2)

സവ്വേശ്വരനായ തന്തിരുവടിയിൽ ദൃഢമൂലമായ ഭക്തിയോഗം വൈരാഗ്യത്തേയും ജ്ഞാനത്തേയും ഉടൻ ജനിപ്പിക്കുന്നു.

കേചിത് കേവലയാ ഭക്ത്യാ വാസുദേവപരായണാഃ
അഘം ധുന്വന്തി കാർത്സ്ന്യേന നീഹാരമിവ ഭാസ്കരഃ.
(ഭാ.6.1)

ദുർലഭം ചില പരമഭാഗവതന്മാർ സൂര്യൻ മഞ്ഞിനെ എന്നപോലെ കേവലഭക്തികൊണ്ടു തന്നെ സർവ്വപാപങ്ങളേയും സമൂലം നശിപ്പിക്കുന്നു. ഈ പ്രമാണങ്ങൾ എല്ലാം ഭക്തിസാധനമാണെന്നു് വ്യക്തമാക്കുന്നുണ്ടല്ലൊ. അപ്പോൾ അതു് സാധ്യമാണെന്നു് എങ്ങനെ പറയാം? സശ്രദ്ധം കേട്ടുകൊള്ളുക – ഭക്തി രണ്ടു തരത്തിലുണ്ടു്. ഒന്നു് സാധ്യഭക്തി, രണ്ടു് സാധനഭക്തി. ഭക്തിശബ്ദം ഭാവവ്യുത്പത്തികൊണ്ടു് സാധ്യഭക്തിയേയും കരണവ്യുത്പത്തികൊണ്ടു് സാധനഭക്തിയേയും പറയുന്നു. ശ്രീമദ്ഭാഗവതം ഇതു് വ്യക്തമാക്കുന്നതു് നോക്കുക—

സ്മരന്തഃ സ്മാരയന്തശ്ച മിഥോഽഘൗഘഹരം ഹരിം
ഭക്ത്യാ സംജാതയാ ഭക്ത്യാ ബിഭ്രത്യുത്പുളകാം തനും.
(ഭാ.11.3,31)

ഭാഗവതന്മാർ സർവ്വവാസനാനാശകനായ തന്തിരുവടിയെപ്പററി സ്മരിച്ചും അന്യോന്യം സ്മരിപ്പിച്ചും സാധനഭക്ത്യനുഷ്ഠാനത്താൽ സിദ്ധിച്ച സാധ്യഭക്തികൊണ്ടു് രോമാഞ്ചിതമായ ശരീരത്തെ ധരിക്കുന്നു.

ഇതി ഭാഗവതാൻ ധർമ്മാൻ ശിക്ഷൻ ഭക്ത്യാ തദുത്ഥയാ
നാരായണപരോ മായാമംജസ്തരതി ദുസ്തരാം. (ഭാ.11.3.)

ഇപ്രകാരമുള്ള ഭഗവദ്ധർമ്മങ്ങളെ ഗ്രഹിച്ചു് അവയുടെ അനുഷ്ഠാനത്താലുണ്ടായ സാധ്യഭക്തികൊണ്ടു് പരമഭാഗവതൻ കടക്കുവാൻ വിഷമമായ മായയെപ്പോലും അനായാസേന കടക്കുന്നു. ഭഗവദ്ധർമ്മവും സാധനഭക്തിയും ഒന്നാകുന്നു.

എന്നാൽ സർവ്വസുകൃതിസാധ്യമായ ഭക്തി ജ്ഞാനംതന്നെയാണോ? അല്ല, ഭക്തിജ്ഞാനങ്ങളുടെ സ്വരൂപം, സാധനം, ഫലം, അധികാരി ഇവയെല്ലാം ഭേദമുണ്ടു്! ദ്രവീഭാവപൂർവ്വമുള്ള മനസ്സിന്റെ ഭഗവദാകാരമായ സവികല്പകവൃത്തിയാണു് ഭക്തി. ദ്രവീഭാവമില്ലാത്ത മനസ്സിന്റെ അദ്വിതീയാത്മഗോചരമായ നിർവ്വികല്പകവൃത്തിയാണു് ജ്ഞാനം. തന്തിരുവടിയുടെ കല്യാണഗുണഗണങ്ങളുടെ ശ്രവണകീർത്തനാദികളാണു് ഭക്തിസാധനം. തത്വമസ്യാദി മഹാവാക്യശ്രവണമനനാദികളാണു് ജ്ഞാനസാധന. ഭഗവത്പ്രേമവൃദ്ധിയാണു് ഭക്തിഫലം. അജ്ഞാനനിവൃത്തിയാണു് ജ്ഞാനഫലം. സർവ്വപ്രാണികൾക്കും ഭക്തിയിൽ അധികാരമുണ്ടു്. സാധനചതുഷ്ടയസമ്പന്നനു മാത്രമേ ജ്ഞാനത്തിൽ അധികാരമുള്ളു. സർവ്വസുകൃതസാധ്യത്വം ഭക്തിജ്ഞാനങ്ങൾക്കു് രണ്ടിന്നും തുല്യമായിട്ടുണ്ടു്.

ബ്രഹ്മജ്ഞാനം ഭിന്നമായതിനാൽ സ്വർഗ്ഗാദികളെപ്പോലെ ഭക്തിക്കും പരമപുരുഷാർത്ഥത്വം അസംഗതമല്ലേ എന്ന സംശയം അസ്ഥാനത്താണു്. സ്വർഗ്ഗാദികൾ നശ്വരമായതിനാലും പരിച്ഛിന്നമായതിനാലും പരമപുരുഷാർത്ഥമാവുകയില്ല. ഭക്താനന്ദം അപരിച്ഛിന്നവും നിത്യവുമായതിനാൽ പരമപുരുഷാർത്ഥമാവുന്നതിൽ ഒരു തടസ്സവുമില്ല.

ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിം ഇത്ഥംഭൂതഗുണോ ഹരിഃ.
(ഭാ.1.7)

ആത്മാരാമന്മാരും അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയവരുമായ മഹാത്മാക്കളും പുണ്യകീർത്തിയായ തന്തിരുവടിയിൽ അഹൈതുകിയായ ഭക്തി ചെയ്യുന്നു. അവരേപ്പോലും ആകർഷിക്കത്തക്ക ഗുണഗണങ്ങളോടുകൂടിയവനാകുന്നു തന്തിരുവടി.

---

മനുഷ്യർക്കെല്ലാം ഒററ മതമുണ്ടാകണമെന്നായിരുന്നു ഈശ്വരേച്ഛയെങ്കിൽ ഇത്രയേറെ മതങ്ങളുണ്ടായതെന്തുകൊണ്ടു്? എല്ലാവരുടെയുംമേൽ ഒരേ മതം അടിച്ചേല്പിക്കുവാൻ നിഷ്ഫലമായി പലേ പരിശ്രമങ്ങൾ നടന്നിട്ടുണ്ടു്. ഒരേ മതമനുസരിപ്പിക്കാൻ വാളുയർത്തിയപ്പോഴൊക്കെപ്പോലും അതിന്റെ സ്ഥാനത്തു പത്തു മതങ്ങളുണ്ടായതായിട്ടാണു് ചരിത്രം രേഖപ്പെടുത്തുന്നതു്. ഒരേ മതം എല്ലാവർക്കും ചേരില്ല; കരണം പ്രതികരണം എന്നീരണ്ടു ശക്തികളുടെ ഫലമാണു് മനുഷ്യൻ. ഇവ രണ്ടുമാണു് അവനെ ചിന്തിപ്പിക്കുന്നതു്. മനനശീലനാണു് മനുഷ്യൻ. ചിന്താശക്തി നഷ്ടപ്പെട്ടാൽ അവനുടൻ മൃഗപ്രായനാകും. അങ്ങനെയൊരു മനുഷ്യനെ ആരിഷ്ടപ്പെടും? ഭാരതത്തിലുള്ളവർക്കു് അങ്ങനെ ഒരു നിലയും ഈശ്വരൻ വരുത്താതിരിക്കട്ടെ! മനുഷ്യനെ മനുഷ്യനായി വെച്ചുപുലർത്താൻ ഏകത്വത്തിൽ നാനാത്വം ആവശ്യമാണു്. എല്ലാററിലും നാനാത്വം നിലനിർത്തണം. ലോകം നിലനില്ക്കുന്നതുതന്നെ നാനാത്വമുള്ളിടത്തോളം കാലമാണു്.
– സ്വാമിജി.

# "ഏകം സത്"

കെ. കെ. മേനോൻ ബി. എ. ബി. എൽ.

''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' സത്യമായിട്ടുള്ള വസ്തു ഒന്നു മാത്രം; അതിനെ പല പേരുകൾകൊണ്ടും അറിയുന്നു എന്നതു് ഋഗ്വേദത്തിലെ ഒരു അടിസ്ഥാനതത്വമാണു്. ഋഗ്വേദത്തിൻെറ കാലത്തിന്നു മുമ്പു് അതു് എന്തെല്ലാം പേരുകൾകൊണ്ടാണു് അറിയപ്പെട്ടിരുന്നതു് ? ഋഗ്വേദത്തിൽ അതിന്നു എന്തെല്ലാം നാമങ്ങളാണു് കൊടുത്തിരുന്നതു് ? പിന്നീടു് വന്ന പരിണാമങ്ങൾ എന്തെല്ലാമാണു് ? എന്നെല്ലാമുള്ള ചിന്ത രസാവഹമായിരിക്കും. സുമാർ 1922 വരെ, നമ്മുടെ സംസ്കാരം ഋഗ്വേദത്തിൻെറ കാലം മുതല്ക്കാണു് ആരംഭിച്ചതു് എന്നേ കണക്കാക്കിവരാറുള്ളു. ഏതാണ്ടു് അക്കാലത്തു് കണ്ടുകിട്ടിയിട്ടുള്ള മോഹൻജദാരോ, ഹാരപ്പ എന്ന സ്ഥലങ്ങളിലെ സംസ്കാരങ്ങൾ സുമാർ 5000 കൊല്ലങ്ങൾക്കപ്പുറമുള്ള നമ്മുടെ ചരിത്രത്തിലേയ്ക്കു ധാരാളം വെളിച്ചം കാണിക്കുന്നുണ്ടു്. ഏതാണ്ടു് അതേ കാലത്തു് ചൈനയിൽ സൂര്യനെ ആരാധിച്ചുവന്നിരുന്നു എന്നു കാണിക്കുന്ന ചില സ്തോത്രങ്ങൾ കണ്ടു കിട്ടിട്ടുണ്ടു്. അവിടത്തെ സിബായത്തു സാഹിത്യത്തിൽ (2680 ബി. സി.– 1159 ബി.സി.) വിഗ്രഹാരാധനയെപ്പററിയുള്ള ചില സൂചനകൾ കാണാനുണ്ടു്. അതേപോലെതന്നെ മോഹൻജദാരോവിലും ഹാരപ്പയിലും മൂന്നുമാതിരി മൂത്തികളെ ആരാധിച്ചു വന്നിരുന്നതായികാണുന്നു. മഹേശ്വരരൂപത്തിലുള്ള ശിവനെ ആരാധിച്ചു വന്നിരുന്നുവെന്നതിന്നു സംശയമില്ല. മൂന്നു മുഖങ്ങളോടുകൂടി ധ്യാനരൂപത്തിൽ ഇരിക്കുന്ന ഒരു മൂത്തിയുടേയും ചുററും നില്ക്കുന്ന മൃഗങ്ങളുടേയും ഒരു ചിത്രീകരണം കാണാനുണ്ടു്. ആത്മീയ ശക്തികൊണ്ടു മററു സകല ശക്തികളേയും ജയിക്കാൻ സാധിക്കുമെന്ന നമ്മുടെ വിശ്വാസത്തെയാണത്രെ അതു കാണിക്കുന്നതു്. ഏതായാലും അതു ശിവൻെറ രൂപമാണെന്നതിന്നും അക്കാലത്തുതന്നെ ശിവനെ ആരാധിച്ചുവന്നിരുന്നു എന്നതിന്നും ഇന്നു ഗവേഷകന്മാരുടെ ഇടയിൽ അഭിപ്രായവ്യത്യാസമില്ല. ദൈവത്തെപ്പററി ചിന്തിക്കുക മാത്രമല്ല, ദൈവങ്ങൾക്കു് രൂപം കല്പിക്കുവാൻകൂടി അക്കാലത്തു ആരംഭിച്ചു എന്നതു തക്കമററ സംഗതിയാണു് എന്നു സർ. ജേയിംസ് മാർഷൽ, ഡാക്ടർ വീലർ മുതലായ ഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. ഹാരപ്പന്മാർ ആരാധിച്ചുവന്നിരുന്ന മറെറാരു മൂത്തി ''അമ്മ''യാണു്. മാതൃശക്തിയേയോ സ്ത്രൈണപ്രഭാവത്തേയോ ആരാധിക്കുന്ന സമ്പ്രദായം അനാദികാലംമുതൽ സാർവ്വദേശീയമായിരുന്നു. എന്നാൽ ഓരോ ദേശത്തിലും ഓരോ കാലത്തിലും അതു സവിശേഷരൂപങ്ങൾ കൈക്കൊണ്ടിരുന്നു. മൂന്നാമതായിട്ടു് കൊമ്പുള്ള ഒരു മൂത്തിയെയും അവർ ആരാധിച്ചുവന്നിരുന്നതായി കാണുന്നു. ഇന്നു നമ്മൾ ആരാധിച്ചുവരുന്നതിൽ കൊമ്പുള്ള മൂത്തി വിനായകനാണു്. ആൽത്തറമുതൽ മഹാക്ഷേത്രങ്ങൾവരെ സർവ്വവ്യാപിയായിട്ടു് എന്നു മാത്രമല്ല പ്രഥമസ്ഥാനം കൈക്കലാക്കിയിട്ടുള്ള വിനായകർ അന്നുമുതല്ക്കുതന്നെ ഒരു ആരാധനാമൂത്തിയായിരുന്നുവോ എന്നു സംശയം തോന്നാവുന്നതാണു്. എന്നാൽ ഗണപതി അത്ര പഴമക്കാരനല്ല. വേദങ്ങളിൽ 'ഗണാനാം ഗണപതിം ഹവാമഹേ,' എന്നും 'ഗണാനാം ഗണപതിം കവിം കവീനാം' എന്നും കാണുന്നുണ്ടെങ്കിലും, ഇതിലെ 'കവീനാം' എന്ന പദത്തിന്നു 'ക്രാന്തദശിനാം' എന്നാണു് സായണവ്യാഖ്യാനം. ഈ പദം മററു ദൈവങ്ങളെയാണത്രേ കുറിക്കുന്നതും. യാജ്ഞവല്ക്യസ്മൃതിയിൽ ദൈവങ്ങളെപ്പററിപറയുമ്പോൾ ഗണപതിക്കു്സ്ഥാനം കൊടുത്തിട്ടില്ല. ആദ്യകാലങ്ങളിൽ ഭൂതഗണങ്ങളെ പൊതുവായിട്ടാണു് 'ഗണപതി' എന്നു വിളിച്ചുവന്നിരുന്നതു്. സൽക്കർമ്മങ്ങൾക്കു് മുടക്കം വരുത്തിയിരുന്ന ഒരു ഭൂതമായിട്ടേ ധർമ്മസൂത്രങ്ങളുടെ കാലത്തു് ഗണപതിയെ ഗണിച്ചിരുന്നുള്ളു; പിന്നീടാണു് വിഘ്നം വരുത്തിക്കുട്ടിയി

രുന്ന ഭൂതം വിഘ്നേശ്വരനായി മാറി വിജ്ഞാനത്തിൻെറ വിധികർത്താവായി ആരാധിക്കപ്പെട്ടു തുടങ്ങിയതു്. തമിഴ്നാട്ടിൽ വിഗ്രഹാരാധന തുടങ്ങിയതു് അഞ്ചാംശതകത്തിൽ മാത്രമാണു്. അതുകൊണ്ടു് ഹാരപ്പന്മാരുടെ കൊമ്പുള്ള ദൈവം നമ്മളുടെ വിനായകരല്ല തീർച്ചതന്നെ.

ഋഗ്വേദം ഹിന്ദുമതത്തിൻെറ മൂലഗ്രന്ഥമാണെങ്കിലും ഇന്നു നാം ആരാധിച്ചുവരുന്ന ദേവന്മാർക്കു് അതിൽ സ്ഥാനമില്ല. വിഷ്ണുവിനെ അഞ്ചു മന്ത്രങ്ങളിൽ സ്തുതിച്ചുകാണാനുണ്ടു്. എങ്കിലും മററു ദേവന്മാരോടു താരതമ്യപ്പെടുത്തുമ്പോൾ പ്രാബല്യം കുറഞ്ഞ ഒരു ദേവനാണു് അദ്ദേഹം. ഇന്ദ്രൻെറ അനുജൻ എന്നോ കൂട്ടുകാരൻ എന്നോ ഉള്ള ഒരു സ്ഥാനമേ ഉള്ളൂ. രുദ്രൻ ഒരു ദേവതയാണെങ്കിലും, ശിവനെപ്പററി ഒരു സ്തുതിപോലും ഋഗ്വേദത്തിലില്ല. ദേവീപൂജയും ലിംഗപൂജയും ഋഗ്വേദം അറിയുന്നില്ല. ഋഗ്വേദത്തിലെ ആരാധനാമൂർത്തികൾ ഇന്ദ്രൻ, വരുണൻ, അഗ്നി, മരുത്തുക്കൾ ഇവരാണു്. ഇവരിൽ പ്രധാനൻ ഇന്ദ്രനാണു്.

> വജ്രഭൃത്തിന്ദ്രൻ പുരാ ചെയ്ത വിക്രമം
> വർണ്ണിച്ചുരയ്ക്കുവനോരോന്നമാത്ര കേൾ,
> കൊന്നാൻ പയോദത്തെ, വീഴ്ത്തിനാൻ വെള്ളത്തെ
> നന്നായ് പിളർത്തിനാനദ്രിനദികളെ.

ഇങ്ങനെയാണു് ഇന്ദ്രൻെറ പരാക്രമങ്ങൾ ഓരോന്നായി വിവരിക്കുന്നതു്. അഗ്നിയും അതേപോലെ,

> ''മർത്ത്യാമർത്ത്യരിൽ ചെല്ലുന്നോ കർമ്മരക്ഷകനാണു നീ
> അതിനാൽ ദേവയജ്ഞത്തിൽ സ്തുതിയോഗ്യനുമാണു നീ
> നുത്യർഹൻ, കീഴമപ്പോനാമഗ്നേ, നീയധ്വരങ്ങളിൽ
> യജ്ഞങ്ങളെക്കൊണ്ടുനടക്കുന്നോനുമവിടുന്നു താൻ.''

മഹാവിഷ്ണുവിനു മുഖ്യത്വം കൊടുക്കുന്നില്ലെങ്കിലും ത്രിവിക്രമാവതാരം ആര്യന്മാർക്കു് അറിയാമായിരുന്നു.

> ക്ഷിപ്രമോതുവൻ, വിഷ്ണുവിൻവീര്യങ്ങൾ
> ഇപ്പൃഥിവ്യാദിലോകകർത്താവിവൻ,
> അപ്പുറം സമസ്തവുമുറപ്പിച്ചോൻ
> മുപ്പദംകൊണ്ടളന്നീ മഹൽസ്തുതൻ
> ആരുടെ മൂന്നുതൃക്കഴൽവെപ്പിൽ
> പ്പാരുകളാകെയുൾപ്പെട്ടൊതുങ്ങിയോ
> വീര്യചര്യയാൽ സ്തുത്യർഹനാവിഷ്ണു
> ഘോരദുർഗ്ഗമാദ്രിസ്ഥമൃഗംപോലെ.

ആര്യന്മാർ സിന്ധുനദി കടന്നുവന്നപ്പോൾ അവർക്കു് ഹാരപ്പന്മാരോടാണു് എതിർക്കേണ്ടിവന്നതു് എന്നും ഋഗ്വേദത്തിൽ കാണുന്ന ദസ്യുക്കൾ ഹാരപ്പന്മാരല്ലാതെ മററാരുമല്ലെന്നുമാണു് പണ്ഡിതപക്ഷം. അതുകൊണ്ടു് അക്കാലത്തു് വിഷ്ണു ഒരു അപരിചിതനായിരിക്കില്ല എന്നതു തീർച്ചയാണു്. വിഷ്ണുവിനെ സംബന്ധിച്ചുള്ള തെളിവുകളൊന്നും ഹാരപ്പയിലും മോഹൻജോദാരോവിലും ഇതുവരെ കണ്ടുകിട്ടിയിട്ടില്ലെങ്കിലും ഋഗ്വേദത്തിലെ മേലുദ്ധരിച്ച ഭാഗങ്ങളിൽനിന്നു ഹാരപ്പന്മാർ വിഷ്ണുവിനേയും ആരാധിച്ചിരുന്നു എന്നും ത്രിവിക്രമാവതാരവും മററും അവർക്ക് അറിയാമായിരുന്നു എന്നും അനുമാനിക്കണം. അവരുടെ സംസ്കാരത്തിൻെറ ചില ഭാഗങ്ങൾ മാത്രമേ നമുക്കു് കണ്ടുകിട്ടീട്ടുള്ളൂ. മററുഭാഗങ്ങൾ കണ്ടുകിട്ടുമെന്നു് ആശിക്കാം. ''പെരുമപ്പെട്ട കപർദ്ദി'' യായ രുദ്രനും ഋഗ്വേദത്തിൽ അങ്ങിങ്ങായിട്ടു് സ്തുതികൾക്കു വിഷയമാകുന്നുണ്ടു്. അങ്ങനെ ഋഗ്വേദത്തിൽ ''ഏകം സത്'' എന്നു പറയുന്നുണ്ടെങ്കിലും ആ ''സത്'' ഏതാണെന്നു വ്യക്തമാക്കുന്നില്ല. യജൂർവേദത്തിൽ ആ സ്ഥാനം രുദ്രനു് കൊടുക്കുന്ന ഭാഗങ്ങൾ കാണാനുണ്ടു്. ''ഏക ഏവ രുദ്രോ തദ്വിദ്യാ യദസ്തു'' എന്നും മററും ചില ഭാഗങ്ങൾ കാണാനുണ്ടു്. ഉപനിഷത്തുകളിലേയ്ക്കു വരുമ്പോൾ സർ രാധാകൃഷ്ണൻെറ അഭിപ്രായമാണു് നമ്മുടെ സ്മരണയിൽ വരുന്നതു്. അദ്ദേഹം പറയുന്നു: ''ഉപനിഷത്തുകളിൽ പ്രത്യേകമായിട്ടു് ഒരു മതം സ്വീകരിച്ചിട്ടില്ല. ജീവിതരഹസ്യങ്ങളെ ചൂണ്ടിക്കാണിക്കുന്നു. സത്യത്തെപ്പററിയുള്ള വിവരണങ്ങൾ വിവിധങ്ങളാണു്, ദൈവത്തെപററിയുള്ള അനുമാനങ്ങൾ പലതാണു് – ഏതു് അഭിപ്രായക്കാർക്കും അവരുടെ അഭിമതത്തിന്നനുസരിച്ച ഭാഗങ്ങൾ ഉപനിഷത്തുകളിൽ കാണാം. ''ഏകോ ഹി രുദ്രോ ന ദ്വിതീയായ തസ്ഥുഃ'' എന്നു ശ്വേതാശ്വര ഉപനിഷത്തിൽ കാണാം. ''ഏകമേവാദ്വിതീയം ബ്രഹ്മ'' എന്നാണു് ഛാന്ദോഗ്യോപനിഷത്തു്. ''ശാന്തം, ശിവം, അദ്വൈതം, ചതുർത്ഥം ആത്മാ'' എന്നും മാണ്ഡൂക്യോപനിഷത്തിൽ കാണാം. അതിൻെറതന്നെ ആരംഭത്തിലെ ശാന്തിപാഠത്തിൽ ഇന്ദ്രൻ, സൂര്യൻ, വായു, ബൃഹസ്പതി ഇവരെ സ്തുതിച്ചതായും കാണുന്നു. എന്നാൽ അതേപ്പോലെതന്നെ, ഋഗ്വേദത്തിലെ

ഏകമായ സത്തിനെ ''ബഹുധാ വദന്തി''യാക്കാനുള്ള കാരണവും ഉപനിഷത്തിൽതന്നെയാണ് ആദ്യമായി വ്യക്തമാക്കിയിട്ടുള്ളതു്.

ഹാരപ്പന്മാർ അവരുടെ മഹേശ്വരനും, ഭഗവതിയ്ക്കും മററും രൂപംകൊടുത്തു. ഋഗ്വേദം ആ സ്ഥാനത്തു വേറെ ചില മൂർത്തികളെ അവതരിപ്പിച്ചു് എല്ലാം ഒന്നുതന്നെ എന്നു മാത്രം പറഞ്ഞു. യജൂർവേദം ആ ഒന്നു രുദ്രനാണ് എന്നും പറഞ്ഞു് മററുള്ളവരുടെ സ്ഥാനങ്ങൾ അവ്യക്തമാക്കിയപ്പോൾ ഉപനിഷത്തിൽ അരൂപമായ ബ്രഹ്മത്തെ അവതരിപ്പിച്ചു. ഹാരപ്പന്മാരുടേയും ആര്യന്മാരുടേയും ദൈവങ്ങളൊക്കെ ആ ബ്രഹ്മത്തിൻെറ വിവിധ നാമങ്ങൾ മാത്രമാണ് എന്നു വ്യാഖ്യാനിച്ചു. ഹാരപ്പന്മാരുടെ ഇടയിൽ ലിംഗാരാധനയ്ക്കുകൂടി സ്ഥാനം ഉണ്ടായിരുന്നു എന്ന് ഒരു പക്ഷം ഉണ്ടു്. എന്നാൽ ലിംഗാരാധനയുടെ ഉത്ഭവത്തെപ്പററി സ്വാമി വിവേകാനന്ദൻ വ്യക്തമാക്കുന്നുണ്ടു്. അഥർവ്വവേദസംഹിതയിൽ യൂപസ്തംഭത്തെപ്പററി ഒരു സ്തോത്രമുണ്ടു്. ആദിയും അന്തവുമില്ലാത്ത ആ സ്തംഭത്തിന്ന് ബ്രഹ്മത്തിൻെറ സ്ഥാനമാണ് നൽകീട്ടുള്ളതു്. അനന്തരം യാഗവുമായി ബന്ധപ്പെട്ട അഗ്നി, പുക, ഭസ്മം മുതലായവയെയൊക്കെ ആരാധിച്ചു തുടങ്ങിയപ്പോൾ ഈ സ്തൂപവും ആരാധനയ്ക്കു വിധേയമായി. ക്രമേണ അതു ശിവലിംഗത്തിൻെറ രൂപം കൈക്കൊണ്ടു് ശിവനായി ആരാധിക്കപ്പെടാൻ തുടങ്ങി. ബുദ്ധമതത്തിനു പ്രചാരമുണ്ടായിരുന്ന കാലത്തു് ''ധാതുഗർഭ'' എന്ന പേരിൽ അവർ ചില സ്തൂപങ്ങൾ നാട്ടിവന്നിരുന്നു. ആ ആകൃതിയിലുള്ള ചെറിയ ''ധാതുഗർഭ''ങ്ങളെ അവർ സൂക്ഷിക്കുകയും അതിൻെറകൂടെ മരിച്ചുപോയ ബുദ്ധസന്ന്യാസിമാരുടെ ചിതാഭസ്മം ഇട്ടുവെയ്ക്കുകയും പതിവായിരുന്നു. ഈ ധാതുഗർഭങ്ങൾ ഏതാണ്ടു സാളഗ്രാമത്തിൻെറ ആകൃതിയിലായിരുന്നു. ഇതിൽ നിന്നായിരിക്കാം ലിംഗാരാധനയും സാളഗ്രാമ ആരാധനയും ഹിന്ദുക്കൾ പകർത്തിയതു്. ശിവലിംഗത്തിന്നു ഒരു ലിംഗപ്രതീതി നൽകിയതു് ചില ബുദ്ധിശൂന്യന്മാരാണെന്നും അതു ഭാരതത്തിൻെറ ഏററവും അധഃപതിച്ച കാലത്താണെന്നും സ്വാമി വിവേകാനന്ദൻ സമർത്ഥിക്കുന്നു. ഉപാസനാമാർഗ്ഗങ്ങളിൽ ഏററവും താഴെയുള്ള പടിയാണ് സഗുണോപാസനയെന്നും അതു നിർഗ്ഗുണോപാസനയിൽ എത്തിച്ചേരുവാനുള്ള ഒരു മാർഗ്ഗം മാത്രമാണ് എന്നുമാണല്ലൊ പറയാറു്. മനസ്സിൽ ഒരു രൂപത്തെ സങ്കല്പിക്കാതെ സാധാരണക്കാർക്കു മനസ്സ് ഉറപ്പിക്കാൻ സാധ്യമല്ല. അതാണ് ഉപാസനാമൂർത്തികല്പനയുടെ രഹസ്യം. ഈ ഉപാസനാമൂർത്തികളെ 'രൂപം, രൂപാരൂപം, അരൂപം' എന്ന് മൂന്നാക്കി തിരിച്ചു് സരൂപമൂർത്തികളായ നടരാജൻ, ശ്രീകൃഷ്ണൻ മുതലായ മൂർത്തികളെ ആദ്യം ആരാധിച്ചു്, രൂപാരൂപമൂർത്തിയായ ലിംഗത്തിൽകൂടി സഞ്ചരിച്ചു്, ഒടുവിൽ അരൂപമൂർത്തിയായ ''ചിദംബരരഹസ്യ''ത്തിൽ എത്തിച്ചേരുമ്പോൾ നിർഗ്ഗുണോപാസന സുഗമമായിത്തീരുന്നു. ആ നിലയ്ക്കുനോക്കുമ്പോഴും ലിംഗാരാധനയ്ക്കു മുഖ്യസ്ഥാനം ഉണ്ടു്. ഒരു ലിംഗത്തിന്ന് മൂന്നു ഭാഗങ്ങൾ ഉണ്ടു്. എട്ടുപട്ടയായി അടിച്ചിട്ടുള്ള ചുവട്ടിലെ ഭാഗം സൃഷ്ടിയെ കുറിക്കുന്ന ബ്രഹ്മഭാഗവും, നാലു പട്ടയായി അടിച്ചിട്ടുള്ള മദ്ധ്യഭാഗം സ്ഥിതിയെ കുറിക്കുന്ന വിഷ്ണുഭാഗവും, ലിംഗരൂപമായി കാണിക്കുന്ന മുകളിലെ ഭാഗം സംഹാരത്തെ കുറിക്കുന്ന ശിവനും ആണ്. അതുകൊണ്ടു ലിംഗാരാധന ശിവനെ മാത്രം ആരാധിക്കലല്ല; അതിൽ ത്രിമൂർത്തികൾ അടങ്ങിയിട്ടുണ്ടു്. ''ഇത്തരത്തിലുള്ള'' ദേവന്മാരേയും ദേവിമാരേയും ആരാധിക്കുന്നവരിൽനിന്ന് യഥാർത്ഥ ഈശ്വരവിശ്വാസികൾ ഉണ്ടാകയില്ല എന്നു പഴയ പാതിരിമാർ വിശ്വസിച്ചു. തൻെറ വിദ്യാഭ്യാസപദ്ധതി നടപ്പിൽവന്നാൽ 30 കൊല്ലങ്ങൾക്കുള്ളിൽ ഇപ്രകാരം അന്ധവിശ്വാസങ്ങളും വിഗ്രഹാരാധനകളും തനിയെതന്നെ പമ്പകടക്കും എന്നു മെക്കാളെ അഭിമാനിച്ചു. പക്ഷെ ഭാരതത്തിലെ ആത്മീയചൈതന്യം പിന്നീടാണ് അവക്ക് കാണാൻ കഴിഞ്ഞതു്.

വേദങ്ങളുടേയും ഉപനിഷത്തുകളുടേയും കാലം കഴിഞ്ഞു് പുരാണങ്ങളുടെ കാലത്തേയ്ക്കു് വന്നപ്പോൾ യജ്ഞാദികൾക്കു് വേദങ്ങളിൽ ഉണ്ടായിരുന്ന പ്രാധാന്യം ഇല്ലാതായി, പക്ഷേ തീരെ നശിച്ചതുമില്ല. ഇന്ദ്രൻ ഒരു സ്ത്രീലമ്പടനും ഭീരുവും മഹാവിഷ്ണുവിൻെറ ഒരു ആശ്രിതനുമായി മാറി. ഗോവർദ്ധനോദ്ധാരണത്തിൽ ഇന്ദ്രൻ നഷ്ടഗർവ്വനായി മഹാവിഷ്ണുവിൻെറ പാദകമലങ്ങളിൽ വീഴുന്നു. അതേപോലെതന്നെ ദശമസ്കന്ധത്തിൽ വരുണനേയും അഗ്നിയേയും തട്ടി

താക്കുന്നു. ഈ സന്ദർഭത്തിൽ ഹിന്ദുമതത്തിന്റെ ഒരു പ്രത്യേകത നമ്മൾ സ്മരിക്കേണ്ടതുണ്ട്. അതു് ആരേയും തടഞ്ഞു നിർത്താറില്ല. രണ്ടു കൂട്ടരുടെ ദൈവങ്ങളേയും സ്വീകരിച്ചു. പിന്നീടു് അസംസ്കൃതരായ കൃഷിക്കാരും മററും വന്നപ്പോൾ അവർ ആരാധിച്ചുവന്നിരുന്ന മൃഗങ്ങളേയും ആയുധങ്ങളേയും സ്വീകരിച്ചു് ഈശ്വരന്മാർക്കു് വാഹനങ്ങളായും ആയുധങ്ങളായും സമ്മാനിച്ചു.

ഇങ്ങനെ ഓരോ കൂട്ടരേയും അവരുടെ ദൈവങ്ങളേയും ചേർത്തു ചേർത്തു് ദൈവങ്ങളുടെ എണ്ണം കൂടിക്കൂടി വന്നു. യാജ്ഞവൽക്യനോടു് അന്നു ചോദിച്ചുവത്രേ, ആകെ ദൈവങ്ങളുടെ എണ്ണം എത്രയാണു് എന്നു്. അതിന്നു് അദ്ദേഹം ആകെ 3306 ആണു് എന്നു മറുപടി പറഞ്ഞു. ഉടനെത്തന്നെ എല്ലാം ബ്രഹ്മത്തിന്റെ വിവിധ നാമങ്ങൾ മാത്രമാണു് എന്നും പറഞ്ഞുവത്രെ. ഈ വിവിധരൂപങ്ങളൊക്കെ ഉപാസകന്റെ സൗകര്യത്തിനുവേണ്ടി മാത്രമാണു് എന്നു് ആചാര്യന്മാർ എല്ലാവരും ചൂണ്ടിക്കാട്ടി.

റൂമി എന്ന വിജ്ഞാനി പറഞ്ഞു: ''വിളക്കുകൾ വിവിധങ്ങളാണു്. പക്ഷേ വെളിച്ചം ഒന്നാണു്.'' ശ്രീരാമകൃഷ്ണപരമഹംസൻ പറഞ്ഞു: ''ശ്രീരാമൻ ഒന്നാണു്, നാമങ്ങൾ ആയിരത്തിഎട്ടാണു്'' എന്നു്. ഇക്ബാൽ പറഞ്ഞു: ''മതം ഒന്നാണു്, വ്യാഖ്യാനങ്ങൾ വിവിധങ്ങളണു്'' എന്നു്. കൊറാൻ പറഞ്ഞു: ''ഈശ്വരൻ ദൈവദൂതന്മാരെ അയയ്ക്കാത്ത നാടുകളില്ല'' എന്നു്. അറംഗസീബിന്റെ സഹോദരനായിരുന്ന 'ദാരകഷേക്'' എന്ന വിജ്ഞാനി പറഞ്ഞു: ''ഹിന്ദുമതവും ഇസ്ലാംമതവും തമ്മിലുള്ള വ്യത്യാസം ഭാഷയിൽ മാത്രമാണു്'' എന്നു്. ജഹാംഗീർ പറഞ്ഞു, ''ഉപനിഷത്തത്ത്വങ്ങളും സൂഫിസവും ഒന്നാണു്'' എന്നു്. എല്ലാവരും വീണ്ടും വീണ്ടും ഏററുപാടി, ''ഏകം സത് വിപ്രാ ബഹുധാ വദന്തി'' എന്ന ഋഗ്വേദമന്ത്രത്തെതന്നെ.

---

# ശിവാജിയും അഫ്സൽഖാനും

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച)

**എം. സി. നഞ്ചുണ്ടറാവു**

അഫ്സൽഖാനെ, അയാൾ പ്രതീക്ഷിച്ചിരിക്കാത്തവിധത്തിൽ പിടികൂടുകയാണു് വേണ്ടതെന്നു ശിവാജി വിചാരിച്ചെങ്കിലും, എന്താണു ചെയ്യേണ്ടതെന്നതിനെപ്പററി ഒരു രൂപവുമുണ്ടായിരുന്നില്ല. വിരുദ്ധചിന്തകൾ തലയിൽക്കൂടി പാഞ്ഞു് അലട്ടിക്കൊണ്ടിരുന്നു. മന്ത്രിമാരും അനുയായികളും അരുതെന്നു വിലക്കിയെങ്കിലും, പോരിനേക്കാൾ സന്ധിയാണു വേണ്ടതെന്നു് ഉപദേശിച്ചെങ്കിലും, അഫ്സൽഖാനെ പോരിൽ നേരിടാനാണു് ആദ്യം ശിവാജി വിചാരിച്ചിരുന്നതു്. ''ശിവാജിയുടെ ജീവിതവും വിക്രമങ്ങളും'' എന്ന ഗ്രന്ഥത്തിൽ (മങ്കർ) രേഖപ്പെടുത്തിയിട്ടുള്ളതും, ശിവാജിയും മന്ത്രിമാരുമായി നടന്നതും താഴെ കൊടുത്തിരിക്കുന്നതുമായ സംഭാഷണം അദ്ദേഹത്തിന്റെ ജീവിതത്തിലേയ്ക്കു് ഒട്ടേറെ ഒളി വീശുന്നുണ്ടു്. ശിവാജി പറഞ്ഞു: ''നമുക്കു യുദ്ധം ചെയ്യാം, ബാക്കിയൊക്കെ ഈശ്വരേച്ഛയ്ക്കു വിടുക. ഞാനൊരിക്കലും സമാധാനത്തിനുവേണ്ടി വാദിക്കുകയില്ല.'' എന്നാൽ ശ്രമം ഫലിച്ചാൽ ഒക്കെ ശരി, അല്ലെങ്കിൽ ഫലം അപകടകരമായിരിക്കും എന്നവർ മറുപടി പറഞ്ഞു. സമാധാനമുണ്ടാക്കിയാൽ തന്റെ ജീവനു് അപകടം സംഭവിച്ചേക്കാമെന്നും, പോരിനു പോയാൽ ജയിച്ചാലും പതിച്ചാലും തങ്ങളുടെ പേരു് അനശ്വരമായിക്കൊള്ളുമെന്നുമുള്ളതുകൊണ്ടു്, ഫലം സമമാണെന്നും രാജാവു് വാദിച്ചു. ഗീതയിൽ പ്രതിപാദിച്ചിരിക്കുന്ന തത്ത്വവും അത്തരമൊരു പദ്ധതിയെ അനുകൂലിക്കുന്നുവെന്നദ്ദേഹം പറഞ്ഞു. യുദ്ധമല്ലാതെ മററു പോംവഴിയൊന്നുമുണ്ടായിരുന്നില്ല. തന്റെ അമ്മ ജീജാബായിയേയും കൊച്ചുമകൻ സാംബാജിയേയും രാജഗാഡിലേയ്ക്കയയ്ക്കണമെന്നും, അഫ്സൽഖാൻ ജയം നേടുന്നപക്ഷം തന്നെ മാത്രം അയാളുടെ ഇഷ്ടംപോലെ ചെയ്തുകൊള്ളട്ടെയെന്നും, താൻ പോരിൽ വീണാൽ, സാംബാജിയെ സിംഹാസനത്തിൽ വാഴിച്ചു് പ്രജകൾക്കു് ആദരാഞ്ജലികൾ അർപ്പിക്കാവുന്നതാണെന്നും രാജാവു് തുടർന്നു പറഞ്ഞു. അതിനുശേഷം രാജാവു് പ്രതഗാഡിലേയ്ക്കു പോയി, നേതാജി പാൽക്കരോട് ഘട്ടങ്ങളിലേയ്ക്കു തന്നെ അനുഗമിക്കുന്നതിനും, സന്ധിസംഭാഷണത്തിനെന്ന ഭാവത്തിൽ ദൂതന്മാരെ അഫ്സൽഖാന്റെ അടുത്തയയ്ക്കുന്നതിനും അങ്ങനെ അയാളെ ഉപായത്തിൽ

ഒരു സമ്മേളനത്തിനു വരുത്തുന്നതിനും ആജ്ഞകൊടുത്തു. അതേസമയം അഫ്സൽഖാനും 'വായ്' എന്ന സ്ഥലത്തെത്തി, ശിവാജിയുമായി ഒരു കരാറുണ്ടാക്കുന്നതിനും അദ്ദേഹത്തെ ചതിയിൽ ജീവനോടേ പിടിക്കുന്നതിനുമായി ഒരു നിവേദകസംഘത്തെ അയയ്ക്കാൻ പ്ലാനിട്ടു. അതിനായി അയാൾ തൻെറ ഒരു ബ്രാഹ്മണമന്ത്രിയെ വരുത്തി; പല ഗ്രന്ഥകാരന്മാരും അയാളുടെ പേരു് പല പ്രകാരത്തിലാണു് പറയുന്നതു്, കൃഷ്ണജി പന്തു്, ഗോപീനാഥപന്തു്, പതഞ്ജലീപന്തു്, എന്നൊക്കെ. ശിവാജിയുടെ അടുത്തുപോയി താഴെ കാണുന്ന സന്ദേശം നൽകാൻ അയാൾക്കു നിർദ്ദേശം കൊടുത്തു: ''താങ്കളുടെ അച്ഛൻ ഷാജിയും ബീജപ്പൂർ സർക്കാരും പണ്ടേ മിത്രങ്ങളായിരുന്നു. അതിനാൽ താങ്കളും അവരും തമ്മിൽ യാതൊരു തെററിദ്ധാരണയും ഉണ്ടായിരിക്കാൻ പാടുള്ളതല്ല. കൊങ്കണദേശം താങ്കൾക്കു് ജഗീറായി കൈമാറുന്നതിനും, സർക്കാർവക മലക്കോട്ടകൾ താങ്കൾ കൈയ്യടക്കിയവ, താങ്കളുടേതായി അംഗീകരിക്കുന്നതിനും, സർക്കാർ സേവനത്തിനു് സമ്മാനമായി നൽകിയിട്ടുള്ള ഗ്രാമങ്ങളെ സംബന്ധിച്ച താങ്കളുടെ അവകാശവാദങ്ങൾ സമ്മതിച്ചുതരുന്നതിനും ഞാൻ സർക്കാരിനോടപേക്ഷിക്കാം. താങ്കൾ ചക്രവർത്തിയുമായി നേരിൽ കാണുന്നതു കൊള്ളാം; താങ്കൾക്കതിൽ താല്പര്യമില്ലെങ്കിൽ വേണമെന്നില്ല.'' താനുമായി ഒരഭിമുഖസംഭാഷണത്തിനു വരാൻ ശിവാജിയെ പ്രേരിപ്പിക്കുന്നതിനു് ആവതും ശ്രമം ചെയ്യണമെന്നു് അഫ്സൽഖാൻ ഗോപീനാഥപന്തിനെ പറഞ്ഞേല്പിച്ചു. ശിവാജിയ്ക്കു് അതിനു് സമ്മതമില്ലാത്തപക്ഷം, ശിവാജി, സ്വയം അനുവദിക്കുന്നുവെങ്കിൽ, അദ്ദേഹത്തെ കാണാൻ താൻ അങ്ങോട്ടു ചെല്ലുന്നതിനും സന്നദ്ധനാണെന്ന വിവരം അറിയിക്കാനും നിർദ്ദേശിച്ചു. അഫ്സൽഖാൻെറ സന്ദേശഹരൻ ചെന്നു് വിവരമുണർത്തിച്ചപ്പോൾ ശിവാജി അയാളെ വളരെ ബഹുമാനത്തോടെ സ്വീകരിച്ചു. രാജാവു് പ്രവർത്തിച്ച അക്രമങ്ങളേയും രാജദ്രോഹത്തേയും കുറിച്ചു് അഫ്സൽഖാൻെറ നിയോഗാനുസാരം ദൂതൻ ആദ്യം വളരെ ഗൗരവപൂർവ്വം സംസാരിക്കുകയും, താൻ പ്രതിനിധാനം ചെയ്യുന്ന അരചൻെറ മഹാമനസ്കതയേയും വിവേകത്തേയും കുറിച്ചു പ്രതിപാദിക്കുകയുംചെയ്തു. ലഹളയ്ക്കൊരുങ്ങരുതായിരുന്നു; കാരണം, ബലപ്രയോഗംകൊണ്ടു കാര്യം നേടാൻ അസാദ്ധ്യമാണു്; കീഴടങ്ങിയാൽ, നീതിക്കുവേണ്ടിയുള്ള പ്രാർത്ഥന സ്വീകരിക്കുന്നതിനു് തിരുമനസ്സു് സദാ സന്നദ്ധനാണുതാനും. രാജാവു് നേരിട്ടു് മറുപടി പറഞ്ഞില്ല. പകരം അദ്ദേഹത്തിൻെറ ബ്രാഹ്മണമന്ത്രിമാരിലൊരാൾ പ്രഗല്ഭമായും അതേ സമയം ആദരത്തോടുകൂടിയും പറഞ്ഞു: ''എന്താണു് ചെയ്തിട്ടുള്ളതു്? അക്രമമായ പണപ്പിരിവിനും മർദ്ദനത്തിനും പരിഹാരമൊന്നും ചെയ്തിട്ടില്ല. ഗത്യന്തരമില്ലാതെ ചില പ്രതികാരനടപടികൾ എടുക്കുകയുണ്ടായി. ഗ്രാമങ്ങൾ തമ്മിൽ പോലും പർവ്വതപ്രദേശങ്ങളിലെ പതിവാണിതു്; ഉയർന്ന തലത്തിലുള്ള ബന്ധത്തെയൊന്നും ഇതു ബാധിച്ചിരുന്നില്ല; അതു വഴക്കിനുള്ള കാരണം തീർന്നാൽ കുറേക്കൂടി ബലപ്പെടുകയേ ചെയ്യാറുള്ളു. എന്നാൽ,'' അദ്ദേഹം ഉപസംഹാരരൂപേണ ചേർത്തു, ''ഇതിൻെറ വിശദവിവരങ്ങൾ രഹസ്യസംഗതികളാകുന്നു; മഹാരാജാവു് അഫ്സൽഖാനുമായി മാത്രമേ അതൊക്കെ ഏർപ്പാടുചെയ്യാൻ ആഗ്രഹിക്കുന്നുള്ളു. അദ്ദേഹത്തെ എതിർക്കാൻ ഞങ്ങൾക്കെന്താണിവിടെയുള്ളതു് – ഞങ്ങളൊന്നും ഒളിച്ചുവെയ്ക്കുന്നില്ല – അദ്ദേഹത്തിൻെറ അധീനതയിലുള്ള ഒരു സേനയോടു് എതിർത്തുനില്ക്കാൻ യാതൊന്നുമില്ല.''

''ഇല്ല, യാതൊന്നുമില്ല!'' മന്ദഹസിച്ചുകൊണ്ടു ശിവാജി പറഞ്ഞു:– ''പഴമൊഴിയിൽ പറയുംപോലെ ഉറുമ്പിൻകൂട്ടം തകർക്കാൻ ആനപ്പടയെ അയച്ചിരിക്കുന്നു. ബഹുമാനപ്പെട്ട ഖാൻ വന്നു് എൻെറ കീഴിലുള്ള രാജ്യം ഏറെറടുക്കുന്നപക്ഷം ഞാൻ സസന്തോഷം അദ്ദേഹത്തിനു സമർപ്പിച്ചു് അദ്ദേഹത്തിൻെറ സേവകനായി ഇരുന്നുകൊള്ളാം. താങ്കളിതു് അദ്ദേഹത്തെ അറിയിക്കുമോ?''

''തീർച്ചയായും മഹാരാജൻ,'' ബ്രാഹ്മണൻ പറഞ്ഞു: ''പ്രഭോ, അഫ്സൽഖാൻ ദയാവാനും ഉദാരനുമാകുന്നു; അദ്ദേഹത്തിനു് അങ്ങയുടെ പേരിൽ വൈരമൊന്നുമില്ല.'' ''നാമതു് ഏതായാലും പരീക്ഷണവിധേയമാക്കാൻ പോവുകയാണു്.'' പ്രസന്നമുഖനായിട്ടു രാജാവു് പറഞ്ഞു, ''ഇവിടെ ഞങ്ങൾ എതിർക്കാനോ ചെറുക്കാനോ യാതൊരു ഒരുക്കങ്ങളും ചെയ്തിട്ടില്ല എന്നുള്ളതിനു് താങ്കൾതന്നെ സാക്ഷിയാകുന്നു; അദ്ദേഹം എത്രയുംവേഗം വരുന്നുവോ അത്രയും നല്ലതു്. ഞങ്ങൾക്കു് അദ്ദേഹത്തെയോ സേനയേയോ ത്വരിതപ്പെടുത്താനാവില്ല; എന്നിരുന്നാലും സമാധാനമായി സ്വീകരിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ഞങ്ങൾക്കു ചെയ്യാമല്ലൊ. അദ്ദേഹമിപ്പോൾ ഞങ്ങൾക്കെതിരെ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നതായി നാം കേൾക്കുന്ന ജിഹാദിനു് (മതത്തിൻെറ പേരിലുള്ള പോർവിളിക്കു്) പകരം ഖാൻ ഞങ്ങളുടെ പരുക്കൻ പർവ്വതാതിഥ്യം സ്വീകരിക്കുവാൻ സന്നദ്ധനാകുന്നപക്ഷം അതെല്ലാവർക്കും സന്തോഷകരമായ ഒരു സംഗതിയായിരിക്കും.'' ഇത്രയും പറഞ്ഞു്, പുഷ്പവും താംബൂലവും യോഗ്യതാക്രമമനുസരിച്ചു് പ്രതിനിധിയ്ക്കും അനുയായികൾക്കും നൽകുന്നതിനു് ആജ്ഞാപിച്ചശേഷം, രാജാവു് സഭ പിരിച്ചുവിട്ടു. ശിവാജി എന്നിട്ടു സമീപം നില്ക്കുന്ന വിശ്വസ്തബ്രാഹ്മണൻെറ ചെവിയിൽ മന്ത്രിച്ചു, 'ഖാൻെറ പ്രതിനിധിയെ വേറേ പാർപ്പിക്കാൻ ഏർപ്പാടുചെയ്യണം. എനിക്കിന്നു രാത്രി അദ്ദേഹത്തെ രഹസ്യമായി കാണണം; കൃഷ്ണജി, അങ്ങും എന്നോടൊന്നിച്ചുണ്ടായിരിക്കണം. ഞാൻ രാത്രിയുടെ പ്രഥമയാമത്തിൽ അങ്ങയുടെ അടുക്കൽ വരുന്നതായിരിക്കും.''*

---

* ഈ സംഭവവുമായി ബന്ധപ്പെട്ട വ്യക്തികളുടെ മനോവിചാരങ്ങൾ മനസ്സിലാക്കുന്നതിനും, അവസാനഫലത്തിലേയ്ക്കു നയിച്ച ചുററുപാടുകൾ വ്യക്തമാക്കുന്നതിനുമായി കേണൽ മെഡോസ് ടെയ്‌ലർ (Col. Meadows Taylor) എഴുതിയ താരാ (Tara) എന്ന ഗ്രന്ഥത്തിലെ വിവരണം അനുസരിക്കുന്നതിനും, സംഭവത്തിൻെറ ഈ ഭാഗം വിസ്തരിച്ചു പ്രതിപാദിക്കുന്നതിനും ഞാൻ നിർബ്ബന്ധനായിരിക്കുന്നു.

അനന്തരം ശിവാജി അകത്തുപോയി അമ്മയെ കണ്ടു പറഞ്ഞു:— ''അമ്മേ, ഖാൻെറ പ്രതിനിധിയെ വേതി കണ്ടുവല്ലൊ. ഏതെങ്കിലും തലതെറിച്ചവനും അഹങ്കാരിയും മഹാമൂഢനുമായ ഒരു മുസ്സൽമാനെയാണ് ഞാൻ പ്രതീക്ഷിച്ചിരുന്നതു്; എന്നാലയാൾ ഒരു ബ്രാഹ്മണനെയാണയച്ചിരിക്കുന്നതു് ! അദ്ദേഹത്തെ ദേവി നമുക്കു നൽകുമെന്നു ഞാൻ വിശ്വസിക്കുന്നു.'' ''ഭയപ്പെടേണ്ട,'' അവർ പറഞ്ഞു, ''അദ്ദേഹമൊരു ശരിയായ ബ്രാഹ്മണനാണെങ്കിൽ, ദേവി അദ്ദേഹത്തെ നിനക്കു തന്നിരിക്കുന്നു; നിന്നെ നേർവഴിക്കു് നയിക്കാൻ പ്രാർത്ഥിക്കുന്നതിനും ദർശനത്തിനുമായി ഞാൻ ദേവിയുടെ അടുക്കൽ പോകാം.'' ഇതും പറഞ്ഞു് അവർ പൂജാമുറിയിലേയ്ക്കു പോയി.

അഫ്സൽഖാനെ തൻെറ കൈവശം എങ്ങനെയെങ്കിലും കിട്ടിയാൽ അയാളെ ജാമ്യമായി പിടിച്ചുവെച്ചു് തൻെറ വ്യവസ്ഥകൾ സ്വീകരിപ്പിക്കാൻ സാധിച്ചേക്കും എന്നെല്ലാം ശിവാജി മുന്നേപ്പോലെയിരുന്ന മനോരാജ്യം ആലോചിച്ചു. ഇക്കാര്യത്തിൽ ഈ ബ്രാഹ്മണൻ തന്നെ തുണയ്ക്കുമോ? താഴ്വരകളിലേയ്ക്കു് സേനയെ ആനയിയ്ക്കുന്നതിനു് ബ്രാഹ്മണൻ അഫ്സൽഖാനോടു് ഒരു വാക്കു് പറഞ്ഞയച്ചാൽ മതി. എന്തെന്നാൽ ഒരിക്കൽ സേനകൾ തൻെറ മലയിടുക്കിൽ കടന്നു കഴിഞ്ഞാൽ പിന്നെ അവർ തൻെറ സ്വാധീനത്തിലാണു്. മററു പോംവഴിയൊന്നുമില്ല; സകലരും ഒന്നുകിൽ കീഴടങ്ങുക, അല്ലെങ്കിൽ കൊല്ലപ്പെടുക. അഫ്സൽഖാനെ സൈന്യത്തിൽനിന്നും പിരിക്കുകയെന്നുള്ളതായിരുന്നു അദ്ദേഹത്തിൻെറ മുഖ്യചിന്താവിഷയം. അക്കാര്യം സാധിക്കുന്നതിനുള്ള ഉപായത്തിൻെറ വ്യക്തമായ രൂപമൊന്നും അപ്പോഴും കിട്ടിക്കഴിഞ്ഞിരുന്നില്ല; അവസാനഫലത്തെക്കുറിച്ചു്, അഭൂതപൂർവ്വമാംവിധം, അദ്ദേഹത്തിൻെറ അമ്മ തീർത്തും നിശ്ശബ്ദയുമായിരുന്നു; ജീജാബായി കഴിഞ്ഞ ഏതാനും ദിവസങ്ങളായി അനുവർത്തിച്ചുപോന്ന നില ദേവി ഭവാനിയുടെ ക്ഷേത്രത്തിനു മുൻവശം വീണ്ടും സ്വീകരിച്ചു; ശിവാജിയ്ക്കു് അമ്മയുടെ ദേവീപ്രചോദനത്തിലുള്ള വിശ്വാസത്തിനു് യാതൊരു കുലുക്കവുമുണ്ടായിരുന്നില്ല.

അന്നുരാത്രി കുറെ ഇരുട്ടിയശേഷം ഒരു പരുക്കൻ കരിമ്പടത്തിൽ മൂടിപ്പുതച്ചു് മുമ്പു പറഞ്ഞ ബ്രാഹ്മണനാലും ഏതാനും അനുയായികളാലും അനുഗതനായി രാജാവു് കോട്ടയിൽനിന്നും പുറത്തിറങ്ങി, ഖാൻെറ പ്രതിനിധിയെ പാർപ്പിച്ചിരുന്ന വീട്ടിലേയ്ക്കു് വേഗം നടന്നു. രാജാവിൻെറ ഒരു ദൂതൻ കാണാൻ വന്നിരിക്കുന്നുവെന്നും പ്രതിനിധിയുമായി സംസാരിക്കാനാഗ്രഹിക്കുന്നുവെന്നും പറഞ്ഞയച്ചു. ''അകത്തുവിടൂ.''എന്നായിരുന്നു മറുപടി. ബ്രാഹ്മണൻ ഒരു ചെറിയ കനത്ത വാൾക്കത്തി ഉറയിൽനിന്നും ഊരി പിടി വലതുകൈയുടെ സമീപമാക്കി വെയ്ക്കുന്നതു് അകത്തുകടന്നപ്പോൾ ശിവാജിക്കു് കാണാൻ കഴിഞ്ഞു. 'ഇരിക്കു സ്നേഹിതാ.' പ്രതിനിധിപറഞ്ഞു, 'നിങ്ങൾ വന്ന കാര്യം പറയൂ. ശിവാജി ബോൺസ്ലേ ഞാനെന്തുചെയ്യണമെന്നാണാഗ്രഹിക്കുന്നതു്?' രാജാവിൻെറ മുഖം വായ് മറയ്ക്കുമാറു് ഒരു കൈലേസുകൊണ്ടു മൂടിക്കെട്ടിയിരുന്നു; സ്വരം മാററി. മൂക്കിന്മേലും കണ്ണിന്മേലും നെററിയിലും അകത്തു കടന്നപ്പോൾ ചാമ്പൽ പുരണ്ട കൈകൾകൊണ്ടു് തടവി; തന്മൂലം അദ്ദേഹത്തിൻെറ കണ്ണുകളുടെ ഭാവം പാടേ മാറിയിരുന്നു. അദ്ദേഹത്തെ തിരിച്ചറിഞ്ഞില്ല എന്നതു വ്യക്തമായിരുന്നു. 'ബ്രാഹ്മണരുടെ ഉത്കർഷവും ശ്രേയസ്സും ശിവാജി ബോൺസ്ലേ കാംക്ഷിക്കുന്നു.' രാജാവു് പറഞ്ഞു, 'അവരെ ധന്യരാക്കുകയെന്നുള്ളതാണു് അദ്ദേഹത്തിൻെറ ഏകാഭിലാഷം. അദ്ദേഹം അവരെ ആരാധിക്കുന്നു, അവർ പൂർവ്വകാലങ്ങളിലേപ്പോലെ സുശക്തരായിക്കാണാൻ അദ്ദേഹത്തിനു് അതിയായ കൗതുകമുണ്ടു്; ഈ ആഗ്രഹങ്ങളിൽ താങ്കൾക്കു സഹായിക്കാൻ സാധിക്കും.'

'ഞാൻ സഹായിക്കുകയോ? എങ്ങനെ സ്നേഹിതാ, ഞാൻ, ഒരു ബ്രാഹ്മണൻ, ദാനം വാങ്ങുന്നവൻ, നൽകുന്നവനല്ല — പോരാത്തതിനു് ഒരു മ്ലേച്ഛൻെറ സേവകനും !' നെടുവീർപ്പുവിട്ടുകൊണ്ടയാൾ പറഞ്ഞു.

'അങ്ങനെ ആയിക്കൊള്ളണമെന്നില്ല, ശാസ്ത്രികളേ. താങ്കളുടെ പാണ്ഡിത്യത്തിൻെറ പുകൾ താങ്കൾക്കുമുമ്പേ എത്തിയിരിക്കുന്നു; മഹാരാജാവു് താങ്കളുടെ സൗഹൃദവും ശ്രേയസ്സും ആഗ്രഹിക്കുന്നു. ഈ വിവരം താങ്കളെ തെര്യപ്പെടുത്താനാണെന്നെ അയച്ചിരിക്കുന്നതു്.'

'ഞാനെന്തു ചെയ്യട്ടെ?' പ്രതിനിധി അസ്വസ്ഥതയോടേ ചോദിച്ചു. 'ഞാനെന്തുചെയ്യണമെന്നാണു് അദ്ദേഹം ആഗ്രഹിക്കുന്നതു്? ഇപ്രകാരം എന്നോടു സംസാരിക്കാൻ നിങ്ങളാരാണു്?'

'ഞാനാരുമായിക്കൊള്ളട്ടെ. സംസാരിക്കാൻ ഞാൻ അധികൃതനാണു്.' ശിവാജി പ്രതിവചിച്ചു. 'ഇതാ നോക്കു എൻെറ അധികാരമുദ്രയായിട്ടിതാ അദ്ദേഹത്തിൻെറ അംഗുലീയം. അദ്ദേഹം ഒരു ബ്രാഹ്മണനോ? മഹമ്മദീയാനുചരന്മാരോടൊത്തു് എൻെറ ഡർബാറിൽ ഹാജരാവുകയോ! കഷ്ടം! കഷ്ടം! അങ്ങനെയൊന്നു് സംഭവിക്കുകയോ? പാവനചരിതരും ദിവ്യന്മാരുമായവർ ഈ അശുദ്ധവർഗ്ഗത്തെ സേവിക്കുകയെന്നോ! ഇതു് കലിയുടേയും അധഃപതനത്തിൻേറയും കാലംതന്നെ, സംശയമില്ല.'

ബ്രാഹ്മണൻ സ്വസ്ഥാനത്തിരുന്നു ഞെരിഞ്ഞു പുളഞ്ഞു. 'എന്നെ കൂടാതെ, ഇസ്ലാംമതസ്ഥരെ സേവിക്കുന്നവർ അനവധിപേർ വേറേയുമുണ്ടു്.' അദ്ദേഹം പറഞ്ഞു.

'തുൽജാമാതാവിൻെറ ഘാതകരെ വാഴ്ത്തുന്നവർ, ദേവിയുടെ തൃക്കോവിൽ അശുദ്ധപ്പെടുത്തിയവരെ അനുസരിക്കുന്നവർ, ബ്രാഹ്മണരേയും ഗോമാതാക്കളേയും സർവ്വത്ര സംഹരിക്കുന്നവരെ സേവിക്കുന്നവർ! ഹാ ലജ്ജാവഹം, ലജ്ജാവഹം!' രാജാവു് ഉത്കണ്ഠയോടെ ആക്രോശിച്ചു.

'ആ അക്രമം നടന്നപ്പോൾ ഞാൻ ക്ഷേത്രത്തിലുണ്ടായിരുന്നില്ല; എനിക്കതു തടയാൻ കഴിഞ്ഞില്ല,' ബ്രാഹ്മണൻ ക്ഷമാപണപൂർവ്വം പറഞ്ഞു.

'എന്തു്', എനിക്കതു തടയാൻ കഴിഞ്ഞില്ല, എന്ന്, നിസ്സഹായമായി പറയാൻ മാത്രം ഒരു ബ്രാഹ്മണൻെറ പവിത്രത അത്ര അധഃപതിച്ചുപോയെന്നോ?' രാജാവു് ചോദിച്ചു: 'സ്വഭക്തന്മാരുടെ ചോരകൊണ്ടു ചുമപ്പാന്ന കൈകളാണവരുടെ മുമ്പിൽ ശാന്തവൃത്തിചെയ്യുന്നതു് ദേവിക്കു് ഇഷ്ടമാകുമെന്നു നിങ്ങൾ വിചാരിക്കുന്നോ?'

'എൻെറ ആഗ്രഹംപോലെ ഹിന്ദുക്കളെ സേവിക്കാൻ സൗകര്യം കിട്ടുന്നപക്ഷം, എൻെറ ഉദ്യോഗം അഫ്സൽഖാൻെറയോ സുൽത്താൻെറ തന്നെയോ മുമ്പിൽ ഞാൻ വലിച്ചെറിയുന്നതാണു്.'

'സ്നേഹിതാ, സൗകര്യമുണ്ടാക്കാൻ കഴിഞ്ഞേയ്ക്കും,' രാജാവു് മറുപടികൊടുത്തു: 'അങ്ങനെ വേണമെന്നു് ആത്മാർത്ഥമായ ആഗ്രഹമുണ്ടെങ്കിൽ. എന്നാൽ കുറിനുള്ള തെളിവുകൊടുക്കേണ്ടതായ്‌വരും. അതു നൽകുമോ? മഹാരാജാവിൻെറ തിരുവുള്ളമെന്തെന്നറിയാമോ? താങ്കൾക്കതറിവുണ്ടോ?'

'ഞാനതു് ഊഹിക്കുന്നു,' ബ്രാഹ്മണൻ പറഞ്ഞു, 'കാരണം, വെറും പുറംപൂച്ചുകൊണ്ടൊന്നും ഞാൻ എളുപ്പത്തിൽ വഞ്ചിതനാവുകയില്ല; എനിക്കിന്നദ്ദേഹത്തിൻെറ നോട്ടം മനസ്സിലായി, എനിക്കു് തെറ്റുപറ്റിയിട്ടില്ലെങ്കിൽ. എനിക്കദ്ദേഹത്തോടൊന്നു സംസാരിക്കാൻ കഴിയുമോ? താങ്കൾക്കെന്നെ അദ്ദേഹത്തിൻെറ അടുത്തൊന്നു കൊണ്ടുപോകാൻ സാധിക്കുമോ?'

'താങ്കളുടെ സന്ദേശം ഞാനദ്ദേഹത്തെ അറിയിക്കാം,' രാജാവു് പറഞ്ഞു, 'യാതൊരു വീഴ്ചയുംകൂടാതെ അറിയിച്ചുകൊള്ളാം. അദ്ദേഹമെന്നെ നിയോഗിച്ചു, അല്ലാതെ ഞാൻ വരാൻ ധൈര്യപ്പെടുമായിരുന്നില്ല.'

പ്രതിനിധി അല്പമൊന്നു സംശയിക്കുന്നതുപോലെ കാണപ്പെട്ടു. എന്നിട്ടു് പറഞ്ഞു: 'അസാദ്ധ്യം, ശിവാജി മാത്രം കേൾക്കാൻ പാടുള്ളതു് എനിക്കു വേറൊരാളോടും പറയുക അസാദ്ധ്യം, അതു നിവൃത്തിയില്ല.'

''താങ്കൾക്കെന്നെ മനസ്സിലായോ സ്നേഹിത?'' എന്നു ചോദിച്ചുകൊണ്ടു് രാജാവു് മുഖം മറച്ചിരുന്ന കൈലേസഴിച്ചു് നെററിയിലും കണ്ണിലുമുണ്ടായിരുന്ന ചാമ്പൽ തുടച്ചു കളഞ്ഞു. ''താങ്കളെന്നെ അറിയുമോ? ഈ വിധമാണു് ഞാൻ പരിശുദ്ധബ്രാഹ്മണരെ വന്ദിക്കുന്നതു്.'' എന്നും പറഞ്ഞു് അദ്ദേഹമെഴുന്നേററു താണു വണങ്ങിക്കൊണ്ടു് പ്രതിനിധിയുടെ കാലുകൾ സാദരം സ്പർശിച്ചു.

ആ മനുഷ്യൻ അതുപോലെ പ്രത്യഭിവാദനം ചെയ്യാനൊരുമ്പെട്ടു; പക്ഷേ തടയപ്പെട്ടു. ''അതു പാടില്ല.'' ശിവാജി തുടർന്നു, ''നോക്കൂ, അങ്ങൊരു ബ്രാഹ്മണൻ, ഞാനൊരു ശൂദ്രനും. എൻെറ ആഗ്രഹംപോലെ നടക്കട്ടെ. അങ്ങാണു് ബഹുമാനം സ്വീകരിക്കേണ്ടതു്, ഞാനല്ല.''

''മഹാരാജൻ, ഞാനെന്തുചെയ്യണമെന്നാണവിടുന്നു താല്പര്യപ്പെടുന്നതു്?'' പ്രതിനിധി വല്ലാതെ വിറച്ചുകൊണ്ടു് ചോദിച്ചു: ''മ്ലേച്ഛരെ സേവിച്ചതിൽ ഞാൻ പാപം ചെയ്തുപോയി, സാധിക്കുമെങ്കിൽ ഇനിയിപ്പോൾ പ്രായശ്ചിത്തം ചെയ്യുന്നതാണു്.''

''ശാസ്ത്രികളേ, എൻെറ മനസ്സിൽ പല കാര്യങ്ങളുമുണ്ടായിരുന്നു. അമ്മ മനം കഴക്കുന്ന പല ചിന്തകളും അയയ്ക്കുന്നു; എന്നാൽ ഒന്നുമാത്രം എനിക്കു വ്യക്തമാണു്. ദേവിയോടു ചെയ്ത അപരാധത്തിനു് പകരം വീട്ടണം.' രാജാവു പറഞ്ഞു.

ആ മനുഷ്യൻ ഏററുപറഞ്ഞു, 'പകരം വീട്ടണം.' 'അതെ,' രാജാവു തുടർന്നു, ''ഇരവുപകൽ ആബാലവൃദ്ധം, കുബേരനും കുചേലനും, സ്ത്രീയും പുരുഷനും, മഹാരാഷ്ട്രയിൽ ആ ഒരേ ഒരു ഘോഷംമാത്രം മുഴക്കിക്കൊണ്ടിരിക്കുന്നു— 'അമ്മയോടു ചെയ്ത അക്രമത്തിനു പകരം വീട്ടണം, എങ്കിലും ആ ശക്തിക്കുമുമ്പിൽ ഞങ്ങൾ നിസ്സഹായരാണു്.' കേൾവികേട്ട മാവല്പികളെവിടെ? ഹെത്ക്കുരികളെവിടെ? ധീരനായ താനാജിയെവിടെ?''

ബ്രാഹ്മണൻ വികാരാവിഷ്ടനായി ചോദിച്ചു: ''എന്താണു് താങ്കൾ ചെയ്യുന്നതു്, ശിവാജി ബോൺസ്ലേ? താങ്കളുടെ അമ്മ താങ്കളെ തടഞ്ഞു നിർത്തുന്നു, അല്ലാത്തപക്ഷം കുന്നിന്മേൽ തീയ് കാണുമായിരുന്നു, എന്നാളുകൾ പറയുന്നുവല്ലൊ!''

''കൊള്ളാം,'' ശിവാജി മന്ദഹസിച്ചുകൊണ്ടു പറഞ്ഞു; 'ഞാൻ വിചാരിച്ചതുപോലെതന്നെ ഇനിയും യഥാർത്ഥബ്രാഹ്മണൻ ഒരാളെങ്കിലുമുണ്ടു്. എന്താണു് താങ്കളുടെ നിർദ്ദേശം?'

''ശ്രദ്ധിക്കൂ,'' ഗോപീനാഥൻ പറഞ്ഞു, ''അടുത്തുവരൂ. അഫ്സൽഖാനേയും അയാളുടെ ആളുകളേയും താഴ്‌വരകൾക്കകത്തു ഞാൻ കൊണ്ടുവന്നാൽ താങ്കൾക്കതുകൊണ്ടു് തൃപ്തിയാകുമോ? ഞാനിതു ചെയ്താൽ, താങ്കളെനിക്കുവേണ്ടി എന്തു ചെയ്യും?'' ''അതിനുള്ള ഏർപ്പാടുകളൊക്കെ ഞാൻ നേരത്തേ ചെയ്തുകഴിഞ്ഞിട്ടുണ്ടു്– ഒരു ജഗീർ, സർക്കാരിലോ പുരോഹിതന്മാരുടെ കൂട്ടത്തിലോ ഒരു ഉയന്ന ഉദ്യോഗം: താങ്കളുടെ ഇപ്പോഴത്തെ വേതനമെന്തായാലും അതിലിരട്ടി വേതനം, ബഹുമതിമുദ്ര, എൻെറ സൗഹൃദവും. കണ്ടോ ശാസ്ത്രീ?'' അയാളുടെ അടുക്കലേയ്ക്കു് ചാടിയടുത്തു്, മാറത്തുനിന്നും ഒരു ചെറിയ തിളങ്ങുന്ന കത്തി ഊരിക്കാണിച്ചുകൊണ്ടു് ഗർജ്ജിച്ചു: ''താങ്കളുടെ കഥ തീർക്കാൻ വളരെ എളുപ്പം. എൻെറ കാൽമുട്ടിതാ താങ്കളുടെ ആയുധത്തിനു മുകളിലാണു് — അങ്ങനെ എൻെറ നിർദ്ദേശം പരസ്യമാകാതെ തടയാൻ സാധിക്കുന്നതാണു്; എന്നാലതിൻെറ ആവശ്യമില്ല. ഭയപ്പെടേണ്ട.'' അദ്ദേഹം തുടർന്നു, 'കാരണം,' അപ്പോഴേയ്ക്കും പേടിച്ചരണ്ട ബ്രാഹ്മണൻെറ മുഖത്തു് വിയർപ്പുതുള്ളികൾ തുങ്ങിനിന്നിരുന്നു— ''ഭയം വേണ്ട! വാക്കു പാലിച്ചാൽമാത്രം മതി. ശിവാജി ബോൺസ്ലേ താങ്കളെ കൈവിടുകയില്ല. ശിവാജിയ്ക്കു് ഒരു രാജ്യമുണ്ടാകുമ്പോൾ, അതിൻെറ ബഹുമാനത്തിനു് താങ്കളും പങ്കാളിയായിരിക്കും.''

തന്റെ വഞ്ചനയുടെ ബോധംകൊണ്ടും തന്റെ മുമ്പിലിരിക്കുന്ന പ്രലോഭനത്തിന്റെ വലിപ്പം കണ്ടും വിറച്ചുകൊണ്ട് അയാഠം പറഞ്ഞു, ''എനിക്കെഴുതാൻ സമയം തരൂ, എഴുത്ത് ഞാൻ നാളെത്തരാം.''

''അസാദ്ധ്യം ശാസ്ത്രികഠം,'' രാജാവു പറഞ്ഞു, 'ദൂതന്മാർ തയ്യാറായി പുറത്തു കാത്തുനില്ക്കുന്നുണ്ട്; ഖാനു് എഴുതി അറിയിക്കേണ്ടതു് അവർ കൊണ്ടുപോകും.'

'എഴുത്താരാണു കൊണ്ടുപോകുന്നതു് ?'

''ഇന്നു കാലത്തു് എനിക്കുവേണ്ടി സംസാരിച്ച ബ്രാഹ്മണൻ. അദ്ദേഹവും എതാനും അശ്വാരൂഢന്മാരും സന്നദ്ധരായി നില്ക്കുന്നു.'' 'എന്നാൽ ഖാനു് യാതൊരു ഉപദ്രവവും നേരിടാൻ പാടില്ല.' ശാസ്ത്രികഠം പറഞ്ഞു. അദ്ദേഹത്തോടും അദ്ദേഹത്തിന്റെ മകനോടും ഞാൻ പല വഴിക്കും കടപ്പെട്ടവനാണു്; ബാക്കിയൊക്കെ താങ്കളുടെ ഇഷ്ടംപോലെ. ആ കുടുംബത്തെ ജാമ്യമായി സൂക്ഷിക്കുക.'

''അക്കാണുന്ന അതിഥികളെപ്പോലെ അദ്ദേഹവും സ്വജനങ്ങളും സുരക്ഷിതരായിരിക്കും.'' രാജാവു് പറഞ്ഞു: ''എഴുതാൻ വേണ്ടതു കൊണ്ടുവരാനേർപ്പാടു ചെയ്യട്ടേ ? കൃഷ്ണജി, അവിടെയിരിക്കു,'' സേവകൻ പ്രവേശിച്ചപ്പോഠം അദ്ദേഹം തുടൎന്നു, ''അദ്ദേഹം എഴുതുന്നതു് വ്യക്തമാണോ എന്നു നോക്കിക്കോളൂ.''

പ്രതിനിധി അയാഠക്കു് നല്ലതുപോലെ വശമുള്ളതും ശിവാജിയുടെ കാര്യദർശിക്കും പരിചയമുള്ളതുമായ പേർഷ്യൻ ലിപിയിലെഴുതി: ''രാജാവിനേയും, അദ്ദേഹത്തിന്റെ കോട്ടയും ആളുകളേയും ഞാൻ കണ്ടു. ആശങ്കയ്ക്കുവകാശമൊന്നുമില്ല. അവയൊന്നും പരിഗണനാൎഹമല്ല. എന്നാലെല്ലാം ഭംഗിയായി കലാശിപ്പിക്കുന്നതിനും ശത്രുക്കളുടെ ഉള്ളിൽ ഭയമുളവാക്കുന്നതിനും, എന്റെ പ്രഭു, സൎവ്വസേനകളോടുംകൂടി, ഇവിടെവെച്ചു് ആസൂത്രണം ചെയ്ത പരിപാടി അനുസരിച്ചു് ഇങ്ങോട്ടെത്തണം; പരിപാടി, രാജാവിന്റെ കാര്യദർശികളിലൊരാളായ ദൂതൻ മുഖദാവിൽ ബോധിപ്പിക്കുന്നതായിരിക്കും; അതൊക്കെ വിസ്തരിച്ചെഴുതുന്നതു ക്ലേശകരമായിരിക്കും. തീർത്തും രഹസ്യമായ ഒരു സമ്മേളനം ഏർപ്പാടുചെയ്യുന്നതാണു്; ആയതിൽവെച്ചു് ശിവാജിരാജൻ, രാജാധിരാജന്റെ പ്രതിനിധിയുടെ പാദതലത്തിൽ പതിച്ചു്, മാപ്പിനപേക്ഷിക്കുന്നതാകുന്നു; അതദ്ദേഹം അഭിലഷിക്കുന്നു. കൂടുതൽ കുറിക്കുന്നതു് ഗൗരവത്തിനു് ചേൎന്നതായിരിക്കയില്ല.'' എഴുത്തു വായിച്ചു പറഞ്ഞുകൊടുത്തപ്പോഠം ശിവാജി പറഞ്ഞു, ''ഉത്തമതി. ഉദ്ദേശിച്ച സംഗതി ഇതുകൊണ്ടു നടക്കും. കൃഷ്ണജി, ഈ എഴുത്തെടുത്തു് ഉടനെതന്നെ പാളയത്തിലേയ്ക്കു പുറപ്പെടുക.'' എന്നിട്ടു് ശാസ്ത്രികളുടെ നേരെതിരിഞ്ഞു് രാജാവു് പറഞ്ഞു, ''മതി. ഭാവിതലമുറകഠം ഗോപീനാഥപന്തു് എങ്ങനെ അദ്ദേഹത്തിന്റെ രാജാവിനെ സഹായിച്ചു എന്നു രേഖപ്പെടുത്തുന്നതായിരിക്കും. ഭയപ്പെടേണ്ട; താങ്കഠക്കും താങ്കളുടെ സ്വജനങ്ങഠക്കും ഭാവിയിൽ ക്ഷേമമായിരിക്കും.''

എഴുത്തു് ഖാനു കൊടുത്തയച്ചു. ഖാനും താനുമായി നടത്തേണ്ട സമ്മേളനത്തെക്കുറിച്ചു ശിവാജി ശാസ്ത്രികളുമായി ചൎച്ചചെയ്തു. ഇരുവരും ആചാരോപചാരങ്ങളുടെ കാര്യം ഉന്നയിച്ചു. അതിനെക്കുറിച്ചൊരു തീൎപ്പിലെത്താൻ കുറെ പ്രയാസമായിരുന്നു. രാജാവെന്ന നിലയ്ക്കു് ശിവാജിയ്ക്കു് ഖാനെ അങ്ങോട്ടുചെന്നു് കാണാൻ നിവൃത്തിയുണ്ടായിരുന്നില്ല; അഫ്സഠഖാനു് മേൽക്കോയ്മയുടെ പ്രതിനിധിയെന്ന കാരണത്താൽ രാജാവിനെ ചെന്നു കാണാനും പാടില്ല. എന്തായാലും ഇരുവരും തമ്മിൽ കാണണം: ചടങ്ങിന്റെ തടസ്സം നീങ്ങിക്കഴിഞ്ഞാൽ, ബാക്കിയൊക്കെ സാരമില്ല. സൈന്യങ്ങളൊന്നും ഉണ്ടായിരിക്കരുതു്. ആയുധധാരിയായ ഓരോ അംഗരക്ഷകനാൽ അനുഗതരായി, സ്വയം നിരായുധന്മാരുമായി, അവൎക്കു്, ശാസ്ത്രികളും ശിവാജിയും കൂടി നിശ്ചയിച്ചുറച്ച ഒരു സ്ഥാനത്തുവെച്ചു് തമ്മിൽ കാണാം. അതിനായി ഒരു പന്തൽ അലങ്കരിച്ചു തയ്യാറാക്കാൻ കല്പനയായി. ഖാനു് സന്തോഷമാണെങ്കിൽ, താഴെനിന്നും ചടങ്ങുകഠ വീക്ഷിക്കുന്നതിനു്, ഒരായിരം ഒന്നാംതരം ആശ്വാരൂഢന്മാരെ, സൗകര്യപ്പെടുന്നപക്ഷം കൂടുതൽപേരെ, കൊണ്ടുവരാം; എന്നാൽ സമ്മേളനസ്ഥലത്തേയ്ക്കു് ശിബികാവാഹകന്മാരെ കൂടാതെ ഒരു പരിചാരകൻ മാത്രമേ വരാൻ പാടുള്ളു. ഒരു വശത്തു്, ശാസ്ത്രികഠ ഖാനെ അകമ്പടി സേവിക്കും; മറുവശത്തു് രാജാവിന്റെ കിങ്കരന്മാരിലൊരുവൻ. വേണമെന്നുള്ള പക്ഷം, വിരോധമില്ലെങ്കിൽ, മുകളിൽനിന്നും അദ്ദേഹത്തെ അനുഗമിക്കും. തടസ്സമൊന്നും കണ്ടില്ല, ഈ ഏൎപ്പാടുകളെ ആരും എതിൎത്തുമില്ല. ശാസ്ത്രികളോടു യാത്ര പറഞ്ഞു ശിവാജി കോട്ടയിലേയ്ക്കു മടങ്ങി; വിശ്വസ്ത മന്ത്രിമാരെ വിളിച്ചുവരുത്തി ചെയ്തിരിക്കുന്ന ഏൎപ്പാടുകളൊക്കെ അറിയിച്ചു. സേനാനിവേശത്തിനുള്ള കല്പനകളൊക്കെ കൊടുത്തു. എന്നിട്ടു പറഞ്ഞു, ''ഓ, ഈ ബീജപ്പൂർസൂകരത്തിന്റെ അന്ധമായ വിശ്വാസം! അവൎക്കു് കണ്ണുമില്ല, കാതുമില്ല; അല്ലെങ്കിൽ, പുറമേ കാണുന്നതുപോലെയല്ല നാം എന്നവരൂഹിച്ചേനെ. ജഗന്മാതാവു് അവരെ അന്ധരും ബധിരരുമാക്കിത്തീൎത്തിരിക്കുന്നു; ഒക്കെ എന്റെ അമ്മ പറഞ്ഞതുപോലെ വന്നു സംഭവിച്ചിരിക്കുന്നു.''

'അവരെവിടെ ?' മൂഠസ്റോയ് ചോദിച്ചു, 'ഞങ്ങഠ പുറപ്പെടുംമുമ്പു് അവർ ഞങ്ങളെ അനുഗ്രഹിക്കണം.'

''അവർ അമ്പലത്തിലാണു്, അസ്വസ്ഥയുമാണു്. സമയമാകുമ്പോഠ അവൎക്കൊരു ആവേശമുണ്ടാകുമെന്നു് മഹാരാജാവു പറഞ്ഞു. ആളുകഠ വിശ്വസിക്കുന്നു.'' ''അതാ, വിവരമറിയിക്കാനൊരാളിതാ. ഭീമീ എന്തു വിശേഷം ?''

''മഹാരാജൻ, അമ്മതമ്പുരാട്ടി അസ്വസ്ഥയാണു്, മുമ്പോട്ടും പിന്നോട്ടും ആടുന്നു. അവൎക്കാവേശം വരുന്നു; വെളിവാടു കേഠക്കാൻ അവിടുന്നടുത്തുണ്ടായിരിക്കണം.''

''സ്നേഹിതരേ വരുവിൻ, നമുക്ക് പോകാം.' രാജാവു പറഞ്ഞു, ''എൻെറ നാളത്തെ പരിപാടി ഈ വെളിപാടിനെ ആശ്രയിച്ചിരിക്കുന്നു.''

അവരകത്തു കടന്നപ്പോരം ശിവാജീമാതാവു്, ദേവിയുടെ മുമ്പിൽ കണ്ണുമടച്ചു്, അഥവാ വല്ലപ്പോഴുമൊന്നു് തുറന്നാൽ ഉദ്വേഗംകൊണ്ടു് മിന്നുന്ന മിഴികളുമായി, വിറപൂണ്ടതും നരയാണ്ടതുമായ ചുണ്ടുകളോടെ ഇരിക്കുന്നതായി കാണപ്പെട്ടു; ആവേശത്തിൻെറ അവസാനത്തെ അവസ്ഥയ്ക്കുമുമ്പു് പതിവായി ഉണ്ടാകാറുള്ള ആ പ്രത്യേകതരം ഞെട്ടലോടുകൂടിയ ആട്ടവും ഉണ്ടായിരുന്നു. പെട്ടെന്നു് ആ മഹതി കൈയ്രണ്ടും പരത്തി ഉച്ചത്തിൽ ചീത്കാരം ചെയ്തു. മൂറസ്റോയി മുമ്പോട്ടു പാഞ്ഞെത്തുമായിരുന്നു; പക്ഷെ ശിവാജി അദ്ദേഹത്തെ തടഞ്ഞുനിർത്തി. ''ക്ഷമിക്കു,'' അദ്ദേഹം പതുക്കെ പറഞ്ഞു, ''ആരും അവരെ തടയാൻ ധൈര്യപ്പെടുകയില്ല; അമ്മയുടേയും ദേവിയുടേയും ഇടയ്ക്കുപെട്ടു താങ്കരം മരണം വരിയ്ക്കുകയോ? ദേവി എഴുന്നള്ളും, ശ്രദ്ധിക്കുക.''

ആദ്യം പതിഞ്ഞ സ്വരത്തിൽ ചില പിറുപിറുക്കലുണ്ടായിരുന്നു. അതിലൊന്നും വേർതിരിച്ചറിയാൻ കഴിഞ്ഞിരുന്നില്ല; ഒടുവിൽ അക്ഷരങ്ങരം കേട്ടു തുടങ്ങി, അവക്ക് ഭയങ്കരങ്ങളും ബഹുമാനജനകങ്ങളുമായ വാക്കുകരം. ദേവിയുടെ ഭയജനകമായ സന്നിധിയിലാണെന്ന വിശ്വാസത്തോടെ ആ മഹതി നെടുവീർപ്പിട്ടുകൊണ്ടു വാക്കുകരം പൊഴിച്ചു:

'ഹാ, ഞാൻ ദാഹം കൊള്ളുന്നു. എൻെറ കുഞ്ഞുങ്ങളെ കരുതികൊടുത്തു —ആരുമതിനുപകരം വീട്ടിയിട്ടില്ല. ചോര ചോര. എനിക്കു ദാഹിക്കുന്നു — ചോര ഞാൻ കുടിക്കും! ക്രൂരന്മാരുടെ ചോര — ഗോഹന്താക്കളുടെ രുധിരം! സകലരും, സർവ്വരും; കിഴവരും കുഞ്ഞുങ്ങളും, കിഴവികളും കന്യകകളും; മുലകൊടുക്കുന്ന തള്ളയും, കുടിക്കുന്ന പിള്ളയും; ഒക്കെ, എല്ലാം. മുഴുവൻ!'' അവർ തുടന്നു, ശബ്ദം ഒരലച്ചയിലേയ്ക്കുയന്നുകൊണ്ടു്; ''എന്നിൽ സ്നേഹമുള്ളവർ, എനിക്കുവേണ്ടി കൊലചെയ്യും, അസുരരക്തത്തിനുവേണ്ടി ദാഹം പൂണ്ടമാതിരി ഞാനിപ്പോരം ദാഹംകൊള്ളുന്നു.'' ശബ്ദം വീണ്ടും താണു; കേരംക്കാനാവാത്തവിധം പതിഞ്ഞു. അതിനുശേഷം ഒരു മോഹാലസ്യത്തിൽ നിന്നെന്നപോലെ പെട്ടെന്നവരുണന്നു; കുടിക്കാൻ വെള്ളമാവശ്യപ്പെട്ടു: ശിവാജിമാത്രം അടുത്തിരിക്കുന്നതു കണ്ടു. അദ്ദേഹത്തിൻെറ സഹചരന്മാർ, പോരിൽ ശത്രുക്കളുടെ മുമ്പിൽ കൂസാത്ത കൂട്ടർ, അവർ ആ ഭയങ്കരസന്നിധിയിൽ ഭീരുക്കളായിരുന്നു.

'ആ മകനേ, നീയിവിടെയുണ്ടോ?' അദ്ദേഹത്തിൻെറ നേർക്കു തിരിഞ്ഞു് അവർ പറഞ്ഞു. ''ഞാൻ സംസാരിച്ചുവോ? തീർച്ചയായും ദേവി എന്നോടൊത്തുണ്ടായിരുന്നു.'' ഇതു പറഞ്ഞു്, കൈയ് കണ്ണിനുമേലെ ക്ഷീണഭാവത്തിൽ തടവിക്കൊണ്ടു് വീണ്ടും നീണ്ട നെടുവീർപ്പുവിട്ടു.

''അമ്മേ, വന്നു വിശ്രമിക്കൂ, വന്നു വിശ്രമിക്കൂ'' അവരെ പിടിച്ചെഴുനേല്പിച്ചു് മെല്ലെ താങ്ങിക്കൊണ്ടു് അദ്ദേഹം പറഞ്ഞു: ''വരൂ, ഭവതി ക്ഷീണിച്ചിരിക്കുന്നു.''

''അതെ എനിക്കു ക്ഷീണമുണ്ടു മകനേ,'' അവർ പറഞ്ഞു, ''എല്ലാം തീരുന്നതുവരെ എനിക്കു വിശ്രമമില്ല. വരൂ, നിനക്കു് ഞാനെല്ലാം പറഞ്ഞുതരാം.'' അദ്ദേഹം അമ്മയേ മുറിയ്ക്കുള്ളിലേയ്ക്കു് അനുഗമിച്ചു: അവർ ചെന്നു കിടന്നു. പരിചാരിക ജലം കൊണ്ടുവന്നു; അവർ വേണ്ടുവോളം കുടിച്ചു.

''കുഞ്ഞേ, ഞാനെന്തു പറഞ്ഞു?'' അവർ ചോദിച്ചു. ''ഇല്ല. അതു സാരമില്ല. എൻെറ മുമ്പിൽ സർവ്വത്ര രക്തം —കൂട്ടക്കൊലയും വിജയവും! ചുടുചോര!''ഉദ്വേഗത്തോടെ അദ്ദേഹത്തിൻെറ തോളിൽ പിടിച്ചു മുഖത്തേയ്ക്കു് ഉററുനോക്കിക്കൊണ്ടു് അവർ ആക്രോശിച്ചു. ''നീ തയ്യാറുണ്ടോ? വിജയം വരിക്കാൻ തയ്യാറോ? 'ജയ കാളീ, ജയ തുൽജാമാതാ' എന്നു വിളിക്കാൻ നീ തയ്യാറുണ്ടോ?''

''അതെ അമ്മേ, ഞാൻ തയ്യാർ. എങ്ങുമൊരു ക്ഷീണവുമില്ല. ആളുകരം അവരുടെ കൃത്യസ്ഥലങ്ങളിൽ നിലയുറപ്പിച്ചിരിക്കുന്നു; സങ്കേതങ്ങളും നിശ്ചയിച്ചു കഴിഞ്ഞു. ആരുമിനി നമ്മിൽനിന്നും പുറത്തു പോവുകയില്ല.''

''ആരുമിനി പുറത്തു പോവുകയില്ല,'' അവരേററു പറഞ്ഞു, ''ആരും പുറത്തുപോകരുതു്, ഒരുത്തനുമരുതു്, അവനും പാടില്ല.''

''ഹാ അമ്മേ,'' ശിവാജി കരഞ്ഞു പറഞ്ഞു, ''അങ്ങനെയരുതു്. മാനം പണയം വെച്ചുംവെച്ചു്, യോധൻ യോധനോടു്, സാദരം ക്ഷണിച്ചുവരുത്തിയിട്ടു്, അങ്ങനെ ചെയ്യാൻ പാടുള്ളതല്ല.''

''അതു കൂടിയേ കഴിയൂ കുഞ്ഞേ,'' അവർ വിഷാദത്തോടെ പറഞ്ഞു, ''അല്ലെങ്കിൽ യജ്ഞം പൂർത്തിയാവുകയില്ല, അതുകൊണ്ടു പ്രയോജനമുണ്ടാവുകയില്ല. നിനക്കുവേണ്ടി, എനിക്കുവേണ്ടി, നമ്മുടെ ധർമ്മത്തിനുവേണ്ടി നീയിതു നേരിടുകയില്ലേ?'' അവർ ആവേശഭരിതയായി പറഞ്ഞു. ''ആ ക്ഷേത്രധ്വംസകന്മാരെയെല്ലാം കീഴ്പ്പെടുത്തി ഒക്കെ ഒരു വിജയയാത്രയായി എൻ മുമ്പിൽക്കൂടി കടന്നുപോകുന്നതു ഞാനിതാ കാണുന്നു. അധികാരത്തിലേയ്ക്കു് ദ്രുതഗതിയിലുള്ള നിൻെറ ഉയർച്ചയും; നിൻെറ ധീരന്മാരായ പടയാളികരംക്കുമുമ്പിൽ നീചന്മാരായ മേത്തപ്പട തവിടുപൊടി ചവുട്ടിമെതിക്കപ്പെടുന്നതും ഞാൻ കാണുന്നു. 'ജയ ശിവാജി രാജാ,' എന്നു് ദില്ലിമുതൽ രാമേശ്വരംവരെ മുഴങ്ങുന്നതു കേരംക്കമാറാകും. നീയിനി പിന്തിരിയുകയോ? നീയും നിൻെറ താതനെപ്പോലെ ചഞ്ചലചിത്തനാവുകയോ? സൂക്ഷിക്കു്! നീ അദ്ദേഹത്തേക്കാരം ദേവിയോടു ബദ്ധനാണു്—സ്വകൃത്യത്തിൽനിന്നും പിൻവാങ്ങുന്നവരെ ദേവി വെറുതെ വിടുമോ?'' ''അമ്മേ, അവനൊരുവനെ മാത്രം ഒഴിവാക്കിയാൽ മതി; അതും എൻെറ പ്രതിജ്ഞയനുസരിച്ചു്.'' ശിവാജി അപേക്ഷിച്ചു.

''അതു സാദ്ധ്യമല്ല മകനെ, ആ ബ്രാഹ്മണഘാതകനെ, നൂറുകണക്കിനാളുകളെ കോവിലിനകത്തുവെച്ചു്

കശാപ്പുചെയ്യുവനെ, അവനെ ദേവിയ്ക്കു വേണം—കൊലയ്ക്കു നേതൃത്വം നൽകുകയും, ദേവിയുടെ വിഗ്രഹം തട്ടിയിട്ടു ചവിട്ടിമെതിച്ചവനുമായ അവന്റെ ആ പുരോഹിതനേയും ദേവിക്കു വേണം. ഹാ മകനെ, നീ പതറുകയോ? സദാ ധീരനും സ്ഥിരനുമായ നീ ഇപ്പോൾ ദുർബ്ബലനായെന്നോ? ഞാൻ ഊററുനോവു തിന്നു പെററതു കുലമഹിമയില്ലാത്ത ഒരുവനെയെന്നോ? രണ്ടിലൊന്നു് ഇപ്പോൾ തീർച്ചപ്പെടുത്തുക—വിജയവും ഭാവിശ്രേയസ്സും, ദേവിയോടുള്ള കടമ നിറവേററാഞ്ഞാൽ വന്നുകൂടുമെന്നു് നിനക്കും നമുക്കെല്ലാവർക്കും ഉറപ്പുള്ള ഭവിഷ്യത്തും—അതായതു മരണവും. രണ്ടും നിൻമുമ്പിലുണ്ടു്. ഓമലേ, ഏതാണു വേണ്ടതെന്നു് നിശ്ചയിക്കുക. എനിക്കിനിയൊന്നും പറയാനാവില്ല!'' അവർ തന്റെ മുഖം ചുമരിനുനേരെ തിരിച്ചു. എന്നാൽ അവർ ജയം നേടിക്കഴിഞ്ഞിരുന്നു; എന്തെന്നാൽ അവരുടെ ഇച്ഛയെ അദ്ദേഹം ഒരിക്കലും ധിക്കരിക്കാറില്ല. അമ്മയുടെ ഈവക ദിവ്യാവേശങ്ങളിൽ ഭക്തിപുരസ്സരം വിശ്വസിച്ചിരുന്ന രാജാവു് അവരുടെ ആജ്ഞയെ നിരാകരിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ സകല പ്രവൃത്തികളുടേയും പ്രചോദനം അമ്മയുടെ ഇച്ഛയായിരുന്നു.

എഴുനേററു് അമ്മയുടെ മുമ്പിൽ നമസ്കരിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു. ''അമ്മേ, എനിക്കറിയാം, ഞാൻ കാണുന്നു ഇപ്പൊഴതും ഭവതിയിൽക്കൂടി ദേവിയാണു സംസാരിക്കുന്നതെന്നു്. ഞാൻ കേൾക്കുന്നു, അനുസരിക്കുന്നു. എന്നെയനുഗ്രഹിച്ചാലുമമ്മേ, എന്റെ കൈയ്കൾ കരുത്തുററവയായിരിക്കും. ഭവതിയുടെ കൈയ്കൾ എന്റെ ശിരസ്സിലർപ്പിച്ചാലും; ദേവി തീർച്ചയായും പോരിനു വഴികാണിക്കും.'' അവർ തിരിഞ്ഞു തന്റെ കൈയ്കൾ അദ്ദേഹത്തിന്റെ ശിരസ്സിലർപ്പിച്ചുകൊണ്ടു പറഞ്ഞു, ''ശിവാജി ബോൺസ്ലേ, ഞാനിതാ നിന്നെ അനുഗ്രഹിക്കുന്നു. നമ്മെ നയിക്കുന്ന ദേവിയുടെ നാമത്തിൽ, ദേവിയുടെ വീര്യത്താൽ നിന്നെ ഞാൻ കവചിതനാക്കുന്നു. നീ നിർഭയം പോയാലും; ദേവിയുടെ ആജ്ഞയനുസരിച്ചാലും. നീ കഞ്ചുകം അണിഞ്ഞു്, ഇടതു കൈയിൽ വ്യാഘ്രനഖമേന്തി, വലതു കൈയുടെ കുപ്പായക്കൈയ്യുള്ളിൽ ഒരു 'ബിച്ചുവായും (ഒരുതരം ചെറിയ വളഞ്ഞ കഠാരി) ധരിച്ചിരിക്കണം. ഇതു ദേവിയുടെ അരുളപ്പാടാണു്; കാര്യം കഴിഞ്ഞശേഷമേ ഇതിന്റെ പൊരുൾ നിനക്കു മനസ്സിലാവുകയുള്ളൂ.''

ശിവാജി തന്റെ ശിരസ്സു് അമ്മയുടെ പാദതലത്തിലർപ്പിച്ചു് അനുഗ്രഹം നേടി; എന്നിട്ടു് വിശ്രമിക്കാൻ പോയി.

പിറേറന്നു രാവിലെ ഖാനും ശിവാജിയും തമ്മിൽ കാണുന്നതിനുവേണ്ട ഏപ്പാടുകളെല്ലാം ചെയ്തു. ഖാന്റെ പ്രതിനിധി ഗോപീനാഥപന്ത്ജി ഒരു തടിച്ച ആളായതുകൊണ്ടു്, താൻ മുമ്പേ പോകുന്നുവെന്നും, പ്രധാനപ്പെട്ട പന്തലിനുമുമ്പിൽ ഖാനെ പ്രതീക്ഷിച്ചു നില്ക്കുന്നുണ്ടായിരിക്കുമെന്നും കാവല്ക്കാരനോടു പറഞ്ഞേല്പിച്ചിരുന്നു. തലേന്നു രാത്രിമുതൽ അദ്ദേഹം ആരേയും കാണുകയുണ്ടായില്ല. ഖാൻ രാജാവിനെ കാണാൻ വരുമെന്നും ഇരുവരും നിരായുധരായിരിക്കുമെന്നും മാത്രം അദ്ദേഹത്തിനറിവുണ്ടായിരുന്നു. അത്രമാത്രമേ അദ്ദേഹം വ്യവസ്ഥയാവശ്യപ്പെട്ടിരുന്നുള്ളു. അതുകൊണ്ടു് അദ്ദേഹത്തിന്റെ ഭാഗം അവസാനിച്ചു. ശിവാജി തന്റെ ആവശ്യങ്ങൾ നിറവേററിക്കിട്ടുന്നതിനു് അഫ്സൽഖാനെ പിടിച്ചു് ജാമ്യത്തടവുകാരനായി വെയ്ക്കുമെന്നു് അദ്ദേഹം വിശ്വസിച്ചു; ഖാൻ എതിർക്കുന്നപക്ഷം, തുടർന്നുണ്ടാകുന്ന സംഘട്ടനത്തിൽ അയാൾക്കെന്തെങ്കിലും അപകടം പിണയുന്നതായാൽ അതു തന്റെ കുററമൊന്നുമായിരിക്കയില്ല, എന്നിങ്ങനെയായിരുന്നു പന്ത്ജിയുടെ ഉള്ളിലെ വാദഗതി. രാജാവിന്റെ ഉദ്ദേശമൊന്നും അദ്ദേഹമറിഞ്ഞില്ല; പ്രതിനിധിയോടൊപ്പം കയറിവന്ന രാജകിങ്കരന്മാരായ ആ രണ്ടു ബ്രാഹ്മണരും അതൊന്നും അറിഞ്ഞിരുന്നില്ല. അവർ മൂവരും, താഴെനിന്നു അഫ്സൽഖാന്റെയും മുകളിൽനിന്നു് അരചന്റെയും വരവും പ്രതീക്ഷിച്ചു് ഒരു മുകൾപ്പുറപ്പിൽ ഇരിപ്പുറപ്പിച്ചു.

ആദ്യം ഖാനെത്തി; കണ്ടാൽ നിരായുധനെന്നു തോന്നും; എന്നാൽ നല്ല ഗുസ്തിക്കാരനും വാൾപ്പയററുകാരനുമായ സയദ്ബന്ദയും വേറേ രണ്ടു പരിചാരകന്മാരും ഒപ്പമുണ്ടായിരുന്നു. ഗോപീനാഥപന്തു് അദ്ദേഹത്തെ സ്വീകരിച്ചു പന്തലിൽ മണ്ഡപത്തിൽക്കൊണ്ടിരുത്തി. ശിവാജി അമ്മ ആജ്ഞാപിച്ചതനുസരിച്ചുള്ള വേഷവും ആയുധങ്ങളും ധരിച്ചു് മുകളിൽനിന്നും വന്നു; എന്നാൽ ഖാന്റെയടുത്തു് സയദ്ബന്ദ നില്ക്കുന്നതു കണ്ടപ്പോൾ പിന്നെ കാൽ മുമ്പോട്ടു വെച്ചില്ല; ഗോപീനാഥപന്തിനെ ആളയച്ചുവരുത്തി അയാളോടു പറഞ്ഞു: 'ഖാനോടു് എനിക്കെന്റെ അച്ഛൻ ഷാജിയോടുള്ളത്ര ബഹുമാനമുണ്ടു്; ഖാന്റെ കൂടെയുള്ള സയദ്ബന്ദയേ എനിക്കു ഭയമാണു്. അയാളെ കുറെ അകററി നിർത്താൻ ഏപ്പാടു ചെയ്യൂ.' ഗോപീനാഥൻ ഖാന്റെ അടുക്കൽ ചെന്നു് ശിവാജി ഭയപ്പെട്ടിരിക്കുന്നുവെന്നറിയിച്ചു; സയദ്ബന്ദയെ കുറെ മാററിനിർത്തി; ഖാനും രണ്ടനുചരന്മാരും മാത്രം ബാക്കിയായി. ശിവാജിയും രണ്ടു പരിചാരകന്മാരാൽ അനുഗതനായി ഇറങ്ങിവന്നു; അവരെ കുറച്ചകലെ നിർത്തിയിട്ടു്, പന്തലിൽ ഖാന്റെ സമീപത്തെത്തി.* ഖാൻ നല്ല പൊക്കവും വണ്ണവും ആറടിയിലധികം ഉയരവുമുള്ള ഒരു ഭീകരനായിരുന്നു; ശിവാജി മെലിഞ്ഞു് പൊക്കം കുറഞ്ഞ ഒരാളുമായിരുന്നു. ശിവാജി അടുത്തേയ്ക്കു വന്നപ്പോൾ, അദ്ദേഹത്തെ സ്വീകരിക്കാൻ ഖാനും ഏതാനും അടികൾ മുമ്പോട്ടു വന്നു. ആചാരപ്രകാരം ഇരുവരും അന്യോന്യം ആലിംഗനം ചെയ്തു;

* ഇവരിരുവരും തമ്മിൽ കണ്ടുമുട്ടിയപ്പോൾ നടന്ന സംഭവത്തിന്റെ വിവരണം എഴുത്തുകാരുടെ പക്ഷപാതമനുസരിച്ചു് വിഭിന്നവും വിരുദ്ധവുമാണു്. ഞാനിവിടെ കൊടുക്കുന്ന സ്വാമിജിയുടെ പക്ഷം ജസ്റ്റീസ് റാനഡേയുടെ അഭിപ്രായവുമായി യോജിക്കുന്നു; ഞാനിതു് പിന്നീടു് കാണിച്ചുകൊള്ളാം. 'ശിവാജിയുടെ ജീവിതവും വിക്രമങ്ങളും' എന്ന ചെറിയ ഗ്രന്ഥത്തിൽ മങ്കറും (Mankar) ഇതിനോടു യോജിക്കുന്നു. യുക്തിസഹവും പരിതഃസ്ഥിതികൾക്കു് പററിയതുമായ വീക്ഷണം ഇതു മാത്രമാണു്.

അങ്ങനെ ചെയ്യുന്ന സമയത്തു ശിവാജിയുടെ കഴുത്തും തലയും ഖാന്റെ ഇടതുവശത്തേയ്ക്കു ചാഞ്ഞു; അതയാളുടെ കക്ഷംവരെയേ എത്തിയിരുന്നുള്ളു. ഇതുതന്നെ തരമെന്നു കണ്ടു ഖാൻ ശിവാജിയുടെ കഴുത്ത് തന്റെ കക്ഷത്തിലാക്കി, കൈയ്യും മെയ്യിനുമിടയ്ക്കിട്ട് ഇറുക്കിഞെരുക്കി; പെട്ടെന്നയാൾ തന്റെ കാൽസ്രായുടെ വിശാലമായ ഞൊറികൾക്കുള്ളിൽ ഒളിച്ചുവെച്ചിരുന്ന ഒരു കനത്ത വാളൂരി രാജാവിന്റെ പാർശ്വത്തിൽ കുത്തി; എന്നാൽ അദ്ദേഹം ഉരുക്കുവലകൊണ്ടുള്ള കഞ്ചുകമണിഞ്ഞിരുന്നതിനാൽ വാൾ കഞ്ചുകത്തിൽ ചെന്നടിച്ചതേയുള്ളു. അദ്ദേഹത്തിന് പരുക്കുകളൊന്നുമേററില്ല. ഇതൊന്നും പ്രതീക്ഷിക്കാതിരുന്ന ശിവാജിയ്ക്ക് എന്തു ചെയ്യേണ്ടുവെന്ന് നിശ്ചയമുണ്ടായിരുന്നില്ല; ദൈവാധീനംകൊണ്ട് അദ്ദേഹം ധരിച്ചിരുന്ന വ്യാഘ്രനഖം അദ്ദേഹത്തെ തുണച്ചു. ഒഴിഞ്ഞു കിടന്ന ഇടതു കൈയ്കൊണ്ട് ഖാന്റെ വയർക്കുഴിയിൽ വ്യാഘ്രനഖം കുത്തിയിറക്കി; തത്സമയം അതു മാത്രമേ അദ്ദേഹത്തിനു ചെയ്യാനാകുമായിരുന്നുള്ളു. വയറു വളരെ മൃദുലമായ ഒരു സ്ഥാനമായതുകൊണ്ട്, വ്യാഘ്രനഖംമൂലം പെട്ടെന്നുണ്ടായ വേദനകാരണം, ഖാൻ ശിവാജിയുടെ കഴുത്തിലുള്ള പിടിവിട്ടു; ശിവാജി ഒരു മാനിനെപ്പോലെ പിന്നോട്ടു ചാടി. ഇതുകൊണ്ടൊന്നും സംഭ്രമിക്കാതെ ഖാൻ ശിവാജിയുടെ ശിരസ്സിൽ തന്റെ കനത്ത വാൾകൊണ്ട് ആഞ്ഞടിച്ചു; എന്നാൽ ദൈവാധീനംപോലെ, അദ്ദേഹം ഉരുക്കുതൊപ്പിയണിഞ്ഞിരുന്നതുകൊണ്ട്, ആ അടി അദ്ദേഹത്തെ പതറിച്ചതേയുള്ളു; ഉരുക്കുതൊപ്പി രണ്ടായിപ്പിളർന്നുംപോയി. ഈ തക്കം ശിവാജി വെറുതേ കളഞ്ഞില്ല; മുമ്പോട്ടു കുതിച്ചു, കുപ്പായക്കൈയ്ക്കുള്ളിൽ ഒളിച്ചുവെച്ചിരുന്ന ബിച്ചുവാകൊണ്ട് ഖാന്റെ കഴുത്തിന് കഠിനമായ ഒരു കുത്തു കുത്തി; ഖാൻ ഉരുണ്ടു വീണു വിളിച്ചു കരഞ്ഞു. 'സഹായം സഹായം, കൊലപാതകം കൊലപാതകം, വഞ്ചന വഞ്ചന!' ആകപ്പാടെ ഒരു ബഹളം. ഇതു കേട്ട് ശിബികാവാഹകന്മാർ ഓടിയെത്തി ഖാനെ പല്ലക്കിലേററി നട കൊണ്ടു. വഴിക്ക് മുറിവേററ ഖാനെ കൊണ്ടുപോകുന്നതു കണ്ടു ഒരു സാംബജി കൗജി ചുമട്ടുകാരുടെ കാലിനു പരുക്കേല്പിച്ച് പല്ലക്കു താഴെ വെയ്പിച്ചു. എന്നിട്ടയാൾ ഖാന്റെ തല വെട്ടിയെടുത്തു കോട്ടയിലേയ്ക്കു കൊണ്ടുപോയി. അപ്പോഴേയ്ക്കും സയദ്ബന്ദ രംഗത്തെത്തി. രാജാവിന്റെ മേൽ വാൾകൊണ്ടുള്ള പ്രഹരങ്ങൾ ചൊരിഞ്ഞു. രാജാവ് വേഗം പരിചാരകന്മാരിൽനിന്നും ഒരു വാൾ കൈയ്ക്കലാക്കി പയററിക്കൊണ്ട് സയദ്ബന്ദയുടെ നാലു പ്രഹരങ്ങൾ തടഞ്ഞു. രാജാവിന്റെ കൈയ്യിന്മേൽ സയദ്ബന്ദ ഒരു മുറിവേല്പിക്കാൻ ഓങ്ങിയതും, ബന്ദയും അരചനും തമ്മിലുള്ള ദ്വന്ദ്വം നോക്കിക്കൊണ്ടുനിന്നിരുന്ന ജീവസാമഹാളി സയദ്ബന്ദയുടെ കൈയ് തോളിൽനിന്നും നിശ്ശേഷം വെട്ടി വേർപെടുത്തി. അങ്ങനെ രാജാവിനേല്ക്കുമായിരുന്ന ഒരു കഠിനപ്രഹരം തട്ടിക്കളഞ്ഞു. പിന്നീടുണ്ടായ കാര്യങ്ങളൊക്കെ ചരിത്രപ്രസിദ്ധങ്ങളായ സംഭവങ്ങളാണല്ലൊ.

കണ്ണൽ മെഡോസ് ടെയിലറിന്റെയും വേറുള്ളവരുടേയും വാക്കുകളിൽ ഇവിടെ കൊടുത്തിട്ടുള്ള വിവരണം, അന്നു വിവേകാനന്ദസ്വാമി ഞങ്ങളോടു പറഞ്ഞതുമായി ഒട്ടുമുക്കാലും യോജിക്കുന്നുണ്ട്; തന്റെ വിശാലമായ കാൽസ്രായുടെ ഞൊറികൾക്കുള്ളിൽ കനത്ത കരവാളും ഒളിച്ചുകൊണ്ടു വന്നിരുന്നതിൽനിന്നും അഫ്സൽഖാൻതന്നെ വഞ്ചനോദ്ദേശത്തോടുകൂടിയാണ് ശിവാജിയേ കാണാൻ വന്നതെന്നു വ്യക്തമാകുന്നു; ആലിംഗനസമയത്ത്, കക്ഷത്തിനുള്ളിലാക്കി ശിവാജിയേ ഞെരിച്ചുകൊല്ലാൻ തക്കം കിട്ടിയെന്നു കണ്ട് അതിനായി ആദ്യം ആക്രമിച്ചത് അയാളാണെന്നും ശിവാജി ആത്മരക്ഷയ്ക്കുവേണ്ടിമാത്രം പ്രവർത്തിക്കുകയാണു ചെയ്തതെന്നും തെളിയുന്നുണ്ട്. പേർഷ്യനും ഇംഗ്ലീഷും മഹാരാഷ്ട്രീയരുമായ എല്ലാ ചരിത്രകാരന്മാരും, ഖാൻ ശിവാജിയുടെ മേൽ വാൾ പ്രയോഗിച്ചുവെന്ന കാര്യത്തിൽ യോജിക്കുന്നു; ഇരുവരും നിരായുധരായിവേണം കാണാനെന്ന് കരാറുണ്ടായിരിക്കെ, ഖാൻ എങ്ങനെയാണ് വാൾ കൊണ്ടുപോയതെന്ന് വിശദമാക്കാൻ ചില മഹാരാഷ്ട്രചരിത്രകാരന്മാരൊഴിച്ച് ആരും മെനക്കെടുന്നില്ല; ആ മഹാരാഷ്ട്രചരിത്രങ്ങൾ, ചതിപ്പണി അഫ്സൽഖാന്റെ ഭാഗത്തായിരുന്നു, അല്ലാതെ ശിവാജിയുടെ വശത്തല്ല എന്നു വ്യക്തമായി കാണിക്കുന്നു. അമ്മയുമായുള്ള സംഭാഷണത്തിൽ ഖാനോട് ചതിയായി പെരുമാറുന്ന കാര്യത്തിൽ അസഹ്യത കാണിച്ച ശിവാജിക്ക്, വ്യാഘ്രനഖംപോലെ നിസ്സാരമായ ഒരായുധവും ഒരു ചെറിയ ബിച്ചുവായും ധരിച്ചുകൊണ്ടു പോകാൻ ആജ്ഞാപിക്കപ്പെട്ടതിന്റെ പൊരുൾ ആദ്യം മനസ്സിലായിരുന്നില്ല; എന്നാൽ മേൽ വിവരിച്ച സംഭവങ്ങൾ അവയോരോന്നും വഹിച്ച പങ്കു വ്യക്തമാക്കിക്കാണിക്കുന്നു. വ്യാഘ്രനഖമില്ലായിരുന്നെങ്കിൽ ഖാന്റെ കക്ഷത്തിലെ ഉരുക്കുപിടുത്തത്തിൽനിന്നും തന്റെ കഴുത്ത് പുറത്തെടുക്കാൻ ശിവാജിക്കു കഴിയുമായിരുന്നില്ല; തലയിൽ ഇരുമ്പുതൊപ്പിയുണ്ടായിരുന്നില്ലെങ്കിൽ, തൊപ്പി രണ്ടായി തകർത്ത വാൾകൊണ്ടുള്ള ആ കനത്ത ചതിത്തല്ലിൽ തല ചിതറിപ്പോകുമായിരുന്നു. വ്യാഘ്രനഖം തീർച്ചയായും കണ്ടിട്ടില്ലാത്ത പല ഇംഗ്ലീഷ് ചരിത്രകാരന്മാരും അതൊരു ഭയങ്കരവും ചതിക്കുന്നതുമായ ആയുധമാണെന്നെഴുതിയിട്ടുണ്ട്; എന്നാലത് അത്തരത്തിലുള്ളതൊന്നുമല്ല. ആക്രമണത്തിനുള്ള ആയുധമെന്ന നിലയ്ക്ക് അതു നിസ്സാരമാണ്; കടുവയുടെ നഖത്തിന്റെ ആകൃതിയിൽ, തെല്ലൊന്നു വളഞ്ഞ് മൂർച്ചയാർന്ന വായ്ത്തലയുള്ള ഒരു സാധനമാണത്; അല്ലെങ്കിൽ ഗ്രാന്റ്ഡഫ് വർണ്ണിക്കുംപോലെ നാലു ചെറുവിരലുകളിലും കോർക്കാവുന്നതും ഉരുക്കുകൊണ്ടുള്ളതുമായ ഒരുതരം ആയുധം. അതിനു മൂന്ന് വളഞ്ഞ വായ്ത്തലകളുണ്ട്; പകുതി മടക്കിയ മുഷ്ടിയിൽ ഇതെളുപ്പത്തിൽ ഒളിച്ചുപിടിക്കാവുന്നതുമാണ്. ഈ വ്യാഘ്രനഖവും തകർന്ന ഉരുക്കുതലപ്പാവിന്റെ തുണ്ടുകളും, ഖാന്റെ പെരുത്ത വാളും ബോംബെയിലേ പുരുഷോത്തമവിശ്രമ മവ്ജിയുടെ വസ്തുശേഖരത്തിൽ ഇപ്പോഴും കാണാവുന്നതാകുന്നു.

ഇംഗ്ലീഷുകാരും മുഹമ്മദീയരും മഹാരാഷ്ട്രീയരുമായ ചരിത്രകാരന്മാരൊക്കെ ഖാൻ ശിവാജിയുടെ മേൽ വാറം പ്രയോഗിച്ചുവെന്ന സംഗതി ഒരുപോലെ സമ്മതിക്കുന്നു; ശിവാജിയെമാത്രം വഞ്ചനയ്ക്കു കുററം പറയുമ്പോറം, ആയുധം ധരിക്കാതെ വേണം തമ്മിൽക്കാണാനെന്നു് വ്യവസ്ഥ ചെയ്തിരിക്കെ, വിശാലമായ തൻെറ കാൽസ്രായുടെ ഞൊറികറംക്കുള്ളിൽ ഖാൻ വാളൊളിച്ചു വെച്ചിരുന്നതിനെപ്പററി അവർ ആലോചിക്കാനൊരുമ്പെട്ടിട്ടില്ല. അങ്ങനെയാണു് മനുഷ്യസ്വഭാവം. അതെപ്പോഴും തോററവനോടും മുറിവേററവനോടും അനുതാപം കാണിക്കുന്നു; അത്തരം പ്രവൃത്തിയ്ക്കു് ഇടയാക്കിയ ഉദ്ദേശങ്ങളും അടിയിൽ കിടക്കുന്ന കാരണങ്ങളും അതു് അനിവാര്യമാക്കിത്തീർത്ത പരിതഃസ്ഥിതികളും കണക്കിലൊട്ടെടുക്കുകയുമില്ല.

അഫ്സുൽഖാൻെറ സേനയുടെ പരാജയത്തിനുശേഷം, കീഴടങ്ങിയ സകലരോടും, സ്ത്രീകളോടും വൃദ്ധന്മാരോടും യുവാക്കന്മാരോടും കാണിച്ച കാരുണ്യം, ശിവാജിയെ ചെകുത്താൻെറ അവതാരമെന്നു് വിളിക്കുന്നവരും ഏററവും വിരോധികളുമായ മഹമ്മദീയ ചരിത്രകാരന്മാർപോലും രേഖപ്പെടുത്തിയിട്ടുണ്ടു്. അതു് ശിവാജിമഹാരാജൻെറ മഹത്ത്വവും മഹാമനസ്കതയും വെളിവാക്കുന്നു; കൂടുതൽ പരിഷ്കൃതരെന്നഭിമാനിക്കുന്ന പാശ്ചാത്യജനതകറം ഇന്നുപോലും കാണിക്കുന്ന അനിയന്ത്രിതമായ നിഷ്ഠുരതയിൽനിന്നും കാടത്തത്തിൽനിന്നും എത്രയോ വിഭിന്നമായ ഒരു പ്രവൃത്തിയാണിതു്!

[വേദാന്തകേസരി രണ്ടാം വാല്യം 12-ാം ലക്കത്തിൽ നിന്നു്. വിവർത്തനം: സിദ്ധിനാഥാനന്ദസ്വാമി.]

---

# സമർപ്പണയോഗം

എം. രാമകൃഷ്ണൻനായർ ബി. എ. ബി. എൽ.

ഈശ്വരസാക്ഷാത്കാരത്തിലേയ്ക്കു സാധകനെ അനായാസേന നയിയ്ക്കുന്നതും ഏററവും ലളിതവുമായ സാധനയത്രേ സമർപ്പണയോഗം. ഭഗവാനെയൊഴിച്ചു് മറെറല്ലാം മറക്കുക; കർമ്മവും അവയുടെ ഫലവും ഭഗവത്പാദാരവിന്ദങ്ങളിലർപ്പിയ്ക്കുക- ഇതാണു് സമർപ്പണയോഗം. ദുഷ്കരമായ അഭ്യാസങ്ങളൊന്നും ഇതിനാവശ്യമില്ല. യോഗാസനങ്ങളും പരിശീലിക്കേണ്ടതില്ല. ഗാഢമായ ധ്യാനവും അഭ്യസിക്കേണ്ടതില്ല. നിത്യാനിത്യവസ്തുവിവേചനംകൊണ്ടു മനസ്സിനെ ക്ലേശിപ്പിക്കേണ്ടതില്ല. അവർണ്ണനീയമായ ദയയും പരമമായ പ്രേമവും ജഗന്നാഥൻെറ സവിശേഷഗുണങ്ങളാണു്. അവയിൽ പൂർണ്ണവിശ്വാസമുണ്ടാവുകയേ വേണ്ടു. ഭക്തന്മാരുടെ കുററങ്ങളും കുറവുകളും അല്പംപോലും കണക്കിലെടുക്കാത്ത സ്നേഹധനനാണു് ആ മഹാപ്രഭു.

''ജന് അവഗുണ്പ്രഭുമാന് ന കാ ഊ
ദീനബന്ധ് അതിമൃദുല്സുഭാ ഊ''

രാമചരിതമാനസത്തിൽ ഭരതകുമാരൻ ശ്രീരാമചന്ദ്രൻെറ ഭക്തവത്സലതയെ വർണ്ണിയ്ക്കുമ്പോറം പറയുന്നതാണിതു്. ദീനബന്ധുവും അതിമൃദുലസ്വഭാവിയുമായ ജഗദീശ്വരൻ സ്വഭക്തന്മാരുടെ ന്യൂനതകളെ പരിപൂർണ്ണമായും അവഗണിയ്ക്കുന്നു; മാത്രമല്ല, തന്നെ വന്നാശ്രയിയ്ക്കുന്നവരുടെ എല്ലാ വിധത്തിലുമുള്ള ഭയത്തെയും ദൂരീകരിയ്ക്കുകയും ചെയ്യുന്നു.

'സകൃദേവ പ്രപന്നായ തവാസ്മീതി ച യാചതേ
അഭയം സർവ്വഭൂതേഭ്യോ ദദാമ്യേതദ് വ്രതം മമ.''

''ഞാൻ അങ്ങയുടെ ദാസനാണു്,''എന്നു് ഒരിയ്ക്കലെങ്കിലും അഭയം തേടിക്കൊണ്ടു പറയുന്നവനെ രക്ഷിയ്ക്കുമെന്ന വ്രതം കൈക്കൊണ്ടിരിയ്ക്കുന്നവനാണു് ഭഗവാൻ.

''അനന്യചേതാഃ സതതം
യോ മാം സ്മരതി നിത്യശഃ
തസ്യാഹം സുലഭഃ പാർത്ഥ
നിത്യയുക്തസ്യ യോഗിനഃ''

അന്യവിഷയസ്മരണ കൂടാതെ നിരന്തരം ഭഗവാനെ സ്മരിക്കുന്ന സ്ഥിരചിത്തനായ യോഗിക്കു എളുപ്പത്തിൽ പ്രാപിയ്ക്കത്തക്കവനുമാണു് ഭഗവാൻ. ഏതു നിലയിലെങ്കിലും ഭഗവാനെ സ്മരിച്ചാൽ അവന്നു സദ്ഗതി കിട്ടുന്നതാണു്. തന്നെ വെറുത്ത രാവണൻ ശിശുപാലൻ മുതലായ പലക്കുംകൂടി മോക്ഷം നൽകി അനുഗ്രഹിച്ചുവല്ലോ.

എന്നെ വന്നാശ്രയിക്കുന്നോർ
പാപജന്മാക്കളാകിലും
സ്ത്രീകളും വൈശ്യരും നേടും
പരസദ്ഗതി ശൂദ്രരും.

എന്നു ഗീതയിൽ ഭഗവാനുറപ്പിച്ചു പറഞ്ഞിട്ടുണ്ട്. സമുദായശ്രേണിയിൽ ഏററവും അടിയിൽ നില്ക്കുന്നവരും, പാപികളും കൂടി ഭക്തിയാൽ പരമപദം പ്രാപിക്കുമെന്ന്, ഉദ്ധവരോടുള്ള ഭഗവാൻെറ വാക്കുകളിൽ കാണുന്നു. ദുർജ്ജനങ്ങളും ഭഗവദ്ഭക്തിയിലേയ്ക്കു മടങ്ങിയാൽ സജ്ജനങ്ങളായിത്തീരുന്നു. അപ്പോൾ സദാചാരപ്രിയരും ധർമ്മനിരതരുമായവരുടെ കാര്യം പറയാനില്ലല്ലോ. അവർ ഭഗവാൻെറ പ്രേമഭാജനങ്ങളാണ്.

തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം.

അവക്കു കിട്ടാത്ത സുഖം ഭഗവാൻ സമ്പാദിച്ചു കൊടുക്കുന്നു. കിട്ടിയ സുഖം പോകാതെ രക്ഷിക്കുന്നു. അതുകൊണ്ടാണ്,

"യത്കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസി യത്
യത് തപസ്യസി കൌന്തേയ!
തത് കുരുഷ്വ മദപ്പ്ണം."

(ചെയ്യുന്നതും ഭക്ഷിക്കുന്നതും ഹോമം ചെയ്യുന്നതും ദാനം നല്കുന്നതും തപസ്സനുഷ്ഠിക്കുന്നതും ഭഗവാന് അർപ്പിക്കുക) എന്ന് ഭഗവാൻ ഗീതയിൽ ഊന്നിയൂന്നി പറഞ്ഞിട്ടുള്ളതു്.

ഇത്രയും പറഞ്ഞതിൽനിന്നും നമ്മുടെ കത്തവ്യം സ്പഷ്ടമാണ്. പരമപ്രേമാസ്പദവും കരുണാമയനുമായ ഭഗവാനിൽ അഭയം തേടുകമാത്രമേ ഏവനും കരണീയമായുള്ളു. ഏതു വിധത്തിലാണ് നാം ഭഗവാനെ ശരണീകരിയ്ക്കേണ്ടതു്? അതിനുള്ള വഴിയും ഭഗവാൻതന്നെ ഗീതയിൽ ചൂണ്ടിക്കാണിക്കുന്നുണ്ട്.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവ-
മാത്മാനം മത്പരായണഃ.

(ഗീത IX. 34.)

"നിൻെറ മനസ്സ് എന്നിലുറപ്പിക്കുക, എൻെറ ഭക്തനായി വസിക്കുക, എന്നെ വണങ്ങുകയും ആരാധിക്കുകയും ചെയ്യുക. അങ്ങനെ നിന്നെ എന്നോടു ബന്ധപ്പെടുത്തുകയും പരിപൂർണ്ണമായും എന്നെ ആശ്രയിക്കുകയും ചെയ്യുക. നീ എന്നിൽ തന്നെ വന്നുചേരും." ഇങ്ങനെ പറയുന്ന ഭഗവാൻ പരമപുരുഷാത്ഥലബ്ധിക്കു നാലു മാർഗ്ഗങ്ങൾ കാട്ടിയിരിക്കുന്നു. പ്രധാനമായും നമുക്കുള്ള കരണങ്ങൾ നാലാണ് –മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, ശരീരം. ഈ നാലു കരണങ്ങളും ഭഗവാനിലുറപ്പിക്കണമെന്നാണു ഭഗവാൻ പറയുന്നതു്.

## മന്മനാ ഭവ

മനസ്സ് ഭഗവാനിൽ ഉറപ്പിക്കുക. വ്രജാംഗനമാർ മുരളീധരനെ നിരന്തരമായി എപ്രകാരം അവരുടെ എല്ലാവിധ ചിത്തവൃത്തികളെക്കൊണ്ടും പുണന്നിരുന്നുവോ അതുപോലെ നാമും ചെയ്യേണ്ടതാണ്.

യാ ദോഹനേ/വഹനനേ മഥനോപലേപ-
പ്രേങ്ഖേങ്ഖനാർഭരുദിതോക്ഷണമാർജ്ജനാദൗ
ഗായന്തി ചൈനമനുരക്തധിയോ/ശ്രുകണ്ഠ്യോ
ധന്യാ വ്രജസ്ത്രിയ ഉരുക്രമചിത്തയാനാഃ.

(X. 44. 15.)

ഇപ്രകാരമാണ് ഭാഗവതത്തിൽ ഗോപികമാരുടെ പ്രേമം വർണ്ണിച്ചിരിക്കുന്നതു്. പശുവിനെ കറക്കുമ്പോഴും തൈരു കടയുമ്പോഴും നെല്ലു കുത്തുമ്പോഴും തിണ്ണ മെഴുകുന്ന സമയത്തും ശിശുക്കളെ താരാട്ടുപാടിയുറക്കുമ്പോഴും എന്നു വേണ്ട ഏതു പ്രവൃത്തിയിൽ നിരതരായിരിക്കുമ്പോഴും ശ്രീകൃഷ്ണപരമാത്മാവിൻെറ പാദാരവിന്ദങ്ങളെ മനസ്സിൽ താലോലിച്ചുകൊണ്ടു് കഴിയുന്ന ഗോപസ്ത്രീകളുടെ മഹനീയോദാഹരണം "മന്മനാ ഭവ" എന്ന നിർദ്ദേശത്തിൻെറ അനുപമമായ ഭാഷ്യമാണ്.

## 2. മദ്ഭക്തോ ഭവ

പന്ത്രണ്ടാമദ്ധ്യായത്തിൽ പറയുന്ന "ബുദ്ധിയെന്നിലിരുത്തുക" എന്ന ആശയംതന്നെയാണ് ഇവിടെയും വിവക്ഷിയ്ക്കപ്പെട്ടിരിക്കുന്നതു്. ഈശ്വരനാണ് നമ്മുടെ ഏററവും വലിയ സുഹൃത്തു്; പ്രേമസ്വരൂപിയും പരമകാരുണികനുമാണദ്ദേഹം; പ്രപന്നന്മാർക്കഴൽ തീർക്കുവോനും നിഷ്കളങ്കവും അനന്യവുമായ ഭക്തിയ്ക്കു യഥാത്ഥത്തിൽ അർഹനും ഭഗവാൻ മാത്രമാണ് എന്നു ബുദ്ധികൊണ്ടു ബോധിച്ചിട്ടു്, ഭഗവന്മാഹാത്മ്യത്തിലടിയുറച്ച ശ്രദ്ധയോടും വിശ്വാസത്തോടുംകൂടി നാം കഴിയുന്ന പക്ഷം 'മദ്ഭക്തോ ഭവ' എന്ന ആജ്ഞാപനം നാം സ്വീകരിച്ചുവെന്നു പറയാം.

### 3. മദ്യാജീ ഭവ

എനിക്കായിതന്നെ യജിയ്ക്കുക.' അഹമാത്മാ ഗുഡാകേശ, സർവ്വഭൂതാശയസ്ഥിതഃ,' (x·20) മയാ തതമിദം സർവ്വം (ix·4) ഇങ്ങനെയൊക്കെ ഭഗവാൻ സ്വയം വർണ്ണിക്കുന്നതിന്റെ യാഥാർത്ഥ്യം മനസ്സിലാക്കിയിട്ട് ഭഗവാനെ പൂജിക്കുകയെന്നാണ് ഇപ്പറഞ്ഞതിന്റെ പൊരുരം.

ആരിബ്ഭൂതങ്ങരം സൃഷ്ടിപ്പ –
താരിലെല്ലാമിരിപ്പതോ
തൻകർമ്മംകൊണ്ടായവനെ
മർത്ത്യനർച്ചിച്ചു സിദ്ധനാം.(ഗീത xviii·46)

എന്നിപ്രകാരം, ഭഗവാനെ പൂജിക്കേണ്ട വഴിയും കാട്ടിത്തന്നിട്ടുണ്ട്. ലോകത്തിലുള്ള സകലജീവജാലങ്ങളെയും ഭഗവദ്വിഭൂതികളാണെന്ന ബുദ്ധിയോടെ സേവിയ്ക്കയും ബഹുമാനാദരങ്ങളോടെയും ദംഭാദിദോഷങ്ങളൊഴിവാക്കിയും വീക്ഷിക്കുകയും ചെയ്യുന്നതാണു പൂജയെന്നാണ് ഭഗവാനുദ്ദേശിക്കുന്നതെന്ന് ഈ ശ്ലോകം പഠിപ്പിക്കുന്നു. ലോകസേവനമനുഷ്ഠിക്കുമ്പോഴും ഇന്ദ്രിയങ്ങരം ഈശ്വരാഭിമുഖമായിരിക്കണം.

### 4. മാം നമസ്കുരു

'എന്നെ നമസ്കരിക്കുക.' നമ്മുടെ ശരീരം ഭഗവാന്നർപ്പിക്കുക അതായതു് നാം പരിപൂർണ്ണമായും ഈശ്വരന്നു് വിധേയരാകുകയെന്നർത്ഥം.

'സുഖം വാ യദി വാ ദുഃഖം
പ്രിയം വാ യദി വാപ്രിയം
പ്രാപ്തം പ്രാപ്തമുപാസീത
ഹൃദയേ നാപരാജിതഃ.'

സുഖവും ദുഃഖവും പ്രിയവുമപ്രിയവും വരുന്നമുറയനുസരിച്ച് അനുദ്വിഗ്നനായി അനുഭവിക്കണം; ഇഷ്ടാനിഷ്ടങ്ങളും സുഖദുഃഖങ്ങളും എല്ലാം ഭഗവാന്റെ ദാനങ്ങരംതന്നെയാണെന്ന ചിന്തയോടെ പുഞ്ചിരിയോടെ സ്വീകരിക്കുക. ചമ്മട്ടിയടിയേററു രുധിരം വാർന്നൊഴുകുമ്പോഴും നിരീശ്വരവാദിയാകാത്തവനേ ഈശ്വരസത്തയറിയാൻ കഴിവുള്ളു. ദുഃഖം ഹൃദയസംശോധകമാണെന്നും സാക്ഷാത്കാരസഹായിയാണെന്നും ആർ ധരിച്ചിരിക്കുന്നുവോ അവർ സാത്വികരാണ്. വിഷമസന്ധികരം പാപഫലമാണെന്നറിവാൻവന്ന് അധർമ്മാഭിമുഖ്യം കുറഞ്ഞുകുറഞ്ഞുവരും. തിതിക്ഷ ക്ഷമാശക്തിയെ വർദ്ധിപ്പിയ്ക്കുകയേയുള്ളുവല്ലോ. അനുകൂലപ്രതികൂലസന്ദർഭങ്ങളിൽ സമചിത്തത പാലിക്കുന്ന ഒരുവന് യാഥാർത്ഥ്യബോധത്തിലേക്ക് വളരെ ദൂരം നടക്കേണ്ടതായില്ല. അവന്റെ കാൽവെയ്പുകളേ ആനന്ദഭൂമികയിലായിരിക്കും തീർച്ച.

ഇങ്ങനെ മനസ്സും ബുദ്ധിയും ഇന്ദ്രിയങ്ങളും ശരീരവും ഈശ്വരാഭിമുഖമായിട്ടുള്ള ഒരാളിൽ കർത്തൃത്വഭാവത്തിന്റെ കണികപോലും കാണുകയില്ല. അവൻ ''നിമിത്തം'' മാത്രമാണ്; ചെയ്യുന്നതും ചെയ്യിക്കുന്നതും എല്ലാം ഭഗവാൻ തന്നെ: അവന്റെ പ്രവൃത്തികരം ഈശ്വരലീലകളാണ്. അവനെ അനുകരിക്കുന്നതുകൊണ്ടു മററുള്ളവരും ഉയർച്ചയെ പ്രാപിയ്ക്കുന്നു. ഇങ്ങനെയുള്ള ഉന്നതശീർഷന്മാരെയാണ്, ''എന്തെന്തു വലിയോൻ ചെയ്വതതു ചെയ്യുന്നു മററുപേർ, അവനെന്തോ പ്രമാണിപ്പതതു പിൻതുടരും ജനം.'' (iii· 21) എന്ന ഗീതാശ്ലോകത്തിൽ പരാമർശിച്ചിരിക്കുന്നത്. എന്തിലുമെവിടെയും ജഗദീശപ്രഭാവം ദർശിച്ചും തനിയ്ക്കു നേരിടുന്ന സുഖദുഃഖാനുഭവങ്ങരം എല്ലാം ഭഗവാന്റെ ലീലയാണെന്നു കരുതിയും അനിഷ്ടഫലങ്ങരം ഭഗവാന്റെ പരീക്ഷണങ്ങളാണെന്നറിഞ്ഞു് സന്തുഷ്ടിയും സമചിത്തതയും ഒരിക്കലും വെടിയാതെ ജീവിക്കുന്നവനാരോ അവനാണ് ഗീതയിലെ സ്ഥിതപ്രജ്ഞനും ഗുണാതീതനും.

മേൽവിവരിച്ച പ്രകാരം മനോബുദ്ധീന്ദ്രിയകായങ്ങരംകൊണ്ടു് ഈശ്വരസേവ ചെയ്യുന്നതാണ് യഥാർത്ഥത്തിൽ ശരണാഗതി. അതുതന്നെയാണു സമർപ്പണയോഗം. ഭക്തിയാണ് സമർപ്പണയോഗത്തിന്റെ സവിശേഷചിഹ്നം. അനന്യഭക്തികൊണ്ടു മാത്രമേ ഭഗവാനെ അറിവാനും സാക്ഷാത്കരിക്കാനും സാധിക്കയുള്ളുവെന്ന് ഗീത പതിനൊന്നാമധ്യായത്തിൽ ഭഗവാൻ അരുളിയിരിയ്ക്കുന്നു.

അനന്യഭക്തിയാൽ മാത്ര –
മിതു സാധിയ്ക്കുമർജ്ജുന!
തത്ത്വമായറിവാൻ കാണ്മാൻ
ചേരുവാനും പരന്തപ!

# സ്വപ്നവും സത്യവും

**രമേശ്**

ഒരു സ്വപ്നമാണ് വിഷയം. എന്നാൽ അതു ലോകജീവിതത്തിൻെറ ഒരു ചിത്രീകരണവും യഥാർത്ഥജീവിതത്തിലേയ്ക്കു് ഒരു എത്തിനോട്ടവും കൂടിയാണ്.

അദ്ദേഹം ഒരു സദസ്സിലാണ്. വേദാന്തത്തെക്കുറിച്ചുള്ള പ്രസംഗം കേമമായി നടക്കുന്നു. 'അദ്ധ്യാരോപം' ആണ് പ്രസംഗവിഷയം. മങ്ങിയ വെളിച്ചത്തിൽ ഒരു കഷണം കയറു കിടക്കുന്നതു കണ്ടു് പാമ്പാണെന്നു് തെററിദ്ധരിക്കുന്നതുപോലെ, ഉള്ള ഒന്നിൽ ഇല്ലാത്ത മററൊന്നിനെ ആരോപിക്കുന്നതാണ് അദ്ധ്യാരോപം. അതുപോലെ സത്യമായ ബ്രഹ്മത്തിലുള്ള ഒരു ആരോപണം മാത്രമാണ് ഈ പ്രപഞ്ചമെല്ലാം ! കയറു കണ്ടു പാമ്പാണെന്നു് തെററിദ്ധരിക്കുമ്പോൾ, നാം പാമ്പിനെ മാത്രമേ കാണുന്നുള്ളൂ. കയറു കാണുന്നതേ ഇല്ല. യഥാർത്ഥത്തിൽ അവിടെ പാമ്പില്ലതാനും. എങ്കിലും ആ ഇല്ലാത്ത പാമ്പിനെക്കണ്ടു് നാം പേടിച്ചുവിറയ്ക്കുന്നു. കൊല്ലുവാൻ വടിയെടുക്കുന്നു ! അതൊരു കയറുകഷണമാണെന്നറിയുമ്പോൾ ലജ്ജിച്ചു തലതാഴ്ത്തുകയും ചെയ്യുന്നു. അതുപോലെ സുഖദുഃഖങ്ങളും, സൗരൂപ്യവൈരൂപ്യങ്ങളുമെല്ലാം നിറഞ്ഞു കാണുന്ന ഈ ലോകമല്ല സത്യം. ഇതിനെല്ലാം ആധാരഭൂതമായ ഒന്നുണ്ടു്. അതാണ് ബ്രഹ്മം. അതാണ് സത്യം.......

'നാം ഈ കാണുന്ന പ്രപഞ്ചമെല്ലാം അസത്യമാണെന്നോ !' അദ്ദേഹം സദസ്സിലിരുന്നുതന്നെ ചിന്തിക്കുകയാണ്. 'താരകങ്ങൾ നിറഞ്ഞ ആകാശവും, ജ്വലിച്ചുപ്രകാശിക്കുന്ന സൂര്യനും, കുളിർനിലാവു പരത്തുന്ന പൂന്തിങ്കളും എല്ലാമെല്ലാം ഒരു തോന്നൽ മാത്രമാണെന്നോ ! പതിനായിരത്തിലധികം മൈൽ ദൂരത്തുനിന്നു് വന്നു ജോലിചെയ്യുന്ന ഞാനും, എൻെറ ജോലിയും, എനിക്കു കിട്ടുന്ന ശമ്പളവും, പരിഷ്കാരത്തിൻെറ പരമോച്ചകോടിയിലെത്തിയിരിക്കുന്ന ഈ പട്ടണവും യഥാർത്ഥത്തിൽ ഇല്ലെന്നോ ? എങ്കിൽ ഈ പ്രാസംഗികനും അയാളുടെ പ്രസംഗത്തിനും ഉപനിഷത്തുകൾക്കും എന്താണ് സ്ഥാനം ? അവയും തോന്നൽ മാത്രമല്ലേ ? അവ മാത്രം സത്യമാകാൻ തരമില്ലല്ലോ. അങ്ങിനെ ആണെങ്കിൽ എന്തിനാണീ മനുഷ്യൻ വാ തോരാതെ പ്രസംഗിക്കുന്നതു് ? ഇതെല്ലാം അറിഞ്ഞുകൊണ്ടു് എന്തിനാണീ വിദ്വാൻ ആഹാരം കഴിക്കുകയും വസ്ത്രംധരിക്കുകയുമെല്ലാം ചെയ്യുന്നതു് ?.....

ഇപ്രകാരം ചിന്തിച്ചുചിന്തിച്ചിരുന്നപ്പോൾപെട്ടെന്നാണ് അതു സംഭവിച്ചതു്; അടുത്തുതന്നെ പ്രസംഗം കേട്ടുകൊണ്ടിരുന്ന ആൾ നിലത്തു മരിച്ചുവീണു. ഇതുവരെ തല ആട്ടി പ്രസംഗം കേട്ടിരുന്ന ആളാണ്. പക്ഷേ ഇപ്പോൾ മരിച്ചിരിക്കുന്നു ! ആ മരണം സദസ്സിനെ മുഴുവൻ കുഴച്ചുകളഞ്ഞു. പ്രാസംഗികനു് പ്രസംഗം നിർത്തേണ്ടിവന്നു. ബന്ധുക്കൾ പരേതൻെറ ശവം എടുത്തുകൊണ്ടുപോയി. 'ഇതും തോന്നൽ മാത്രമാണെന്നോ ?' നമ്മുടെ സ്നേഹിതനു് വീണ്ടും സംശയമായി.

ഇതെല്ലാം തോന്നലാണെങ്കിലും അല്ലെങ്കിലും, പ്രാസംഗികൻ പ്രസംഗം നിറുത്തുകയും സദസ്യർ പിരിഞ്ഞുപോകയും ചെയ്തു നിലയ്ക്കു് താൻ ഇവിടെ ഇരുന്നിട്ടു് വിശേഷം ഇല്ലല്ലോ. സാവധാനത്തിൽ നമ്മുടെ സ്നേഹിതനും പുറത്തിറങ്ങി. ഇതിനുമുമ്പു് ഒരിയ്ക്കലും പോയിട്ടില്ലാത്ത ഒരു വഴിയിലൂടെയാണ് ഇന്നദ്ദേഹം താമസസ്ഥലത്തേയ്ക്കു തിരിച്ചതു്. ഈ സ്ട്രീററു് 'Sc. street' എന്നാണ് അറിയപ്പെടുന്നതു്. ഭൗതികവിജ്ഞാനത്തിൻെറ പരീക്ഷണശാലകളും ലോകപ്രശസ്തരായ ശാസ്ത്രകാരന്മാരിൽ പലരും താമസിക്കുന്ന സ്ട്രീററാണിതു്. അതുകൊണ്ടാണ് ഈ പേരു് ഉണ്ടായതു്. ഇന്നു നല്ല വെയിലുണ്ടു്. പക്ഷേ, ചൂടു ലേശവും ഇല്ല. ഇതു് അയാളെ അത്ഭുതപ്പെടുത്താതെയിരുന്നില്ല. പെട്ടെന്നു് അയാളോർത്തു. സൂര്യൻെറ ചൂടിനെ വെളിച്ചത്തിൽ നിന്നു വേർതിരിക്കുവാനുള്ള ഒരു യന്ത്രം അടുത്തകാലത്തു് പുറത്തിറങ്ങിയ വിവരം. ഈ യന്ത്രം

ഉപയോഗിച്ച് ശേഖരിച്ച ചൂടിനെ ആവശ്യമുള്ള സ്ഥലത്ത് ഉപയോഗിയ്ക്കാം. ആ യന്ത്രം ഉപയോഗിച്ച് ഒരു പ്രദേശത്തെ ചൂടുമുഴുവൻ നിയന്ത്രിച്ചിരിക്കുന്നു ! വെളിച്ചത്തിന് കുറവില്ല താനും. ഇരുവശങ്ങളിലും ആറും അതിൽ കൂടുതലും നിലകളുള്ള കൂററൻമാളികകൾ ഉയർന്നു നില്ക്കുകയാണ്. ആ മാളികകളിൽനിന്നും മധുരമോഹനമായ രാഗവിശേഷങ്ങൾ ഒഴുകി ഊറിങ്ങനെ വരികയാണ്. റോഡാണെങ്കിൽ എത്ര മനോഹരം! ഇരുഭാഗങ്ങളിലും സുന്ദരസുരഭിലസൂനങ്ങൾ വിടർന്നു വികസിച്ചു നില്ക്കുന്ന ചെടികൾ ആടി ഉലഞ്ഞങ്ങനെ നില്ക്കുന്നതു കണ്ടാൽ ആരുടെ ഹൃദയമാണ് തരളമാകാതിരിയ്ക്കുക! അവിടുത്തെ ഓരോ തരി പൂഴിപോലും സൗന്ദര്യനികേതനമാണ്. ആ പരിസരം കണ്ടാൽ പുരാണങ്ങളിൽ വായിച്ചിട്ടുള്ള വൈകുണ്ഠവും ഗന്ധർവ്വനഗരിയുമൊക്കെയാണ് ഓർമ്മ വരിക. പക്ഷെ, ഈ റോഡിലൂടെ ഓടി വരുന്ന ത്രികോണാകൃതിയിലുള്ള വാഹനം എന്താണെന്ന് ഒരു പിടിയും കിട്ടിയില്ല. പിന്നീടാണ് അറിഞ്ഞതു് അതു് ആകാശത്തിലും ഭൂമിയിലും വെള്ളത്തിലും കൂടി ഓട്ടുവാൻ ഉപയോഗിയ്ക്കുന്ന ഒരു വാഹനമാണെന്ന്. ഒരു ബട്ടൺ അമർത്തിയാൽ വിമാനമായി ആകാശത്തിലുയർന്നു പറക്കും. മറൊന്ന് അമർത്തിയാൽ അതു ഭൂമിയിലിറങ്ങി ഓടും. മറെറാന്ന് അമർത്തിയാൽ ഒന്നാന്തരം ബോട്ടായിട്ട് വെള്ളത്തിലൂടെ സഞ്ചരിയ്ക്കും! സയൻസിൻെറ വളച്ച് അത്ഭുതകരം തന്നെ! എന്നിട്ടും വേദാന്തി പറയുന്ന ഈ ലോകം മായ ആണെന്ന്. അയാളുടെ ചങ്കുററവും തൊലിക്കട്ടിയും കുറെ കടന്നതു തന്നെ!

ഇങ്ങനെ വിചാരിച്ചു നടക്കുമ്പോൾ മുമ്പിൽ നിന്ന് ഒരു മനുഷ്യൻ വരുന്നതു കണ്ടു. മീററിംഗുസ്ഥലത്തുവെച്ചു മരിച്ച മനുഷ്യൻ! കൂടെ ഒരു കുട്ടിയുമുണ്ട്. 'ദേ അച്ഛാ' കുട്ടി നമ്മുടെ സ്നേഹിതനെ ചൂണ്ടിക്കൊണ്ടു് പറയുകയാണ്, ''മീററിംഗുസ്ഥലത്തുവെച്ച് ഉറക്കം തൂങ്ങി വീണ മനുഷ്യൻ.'' അച്ഛൻ കുട്ടിയുടെ വാക്കു കേട്ടു ചിരിച്ചു. ഇവരുടെ ചിരിയും സംസാരവും കേട്ടപ്പോൾ നമ്മുടെ സ്നേഹിതന് ആദ്യം ദേഷ്യം വന്നെങ്കിലും ഇപ്പോൾ കാര്യം മനസ്സിലായി, പ്രസംഗം കേട്ടുകൊണ്ടിരുന്നപ്പോൾ താൻ ഉറങ്ങിപ്പോയെന്നും, ഉറക്കത്തിൽ അടുത്തിരുന്നവൻ മരിച്ചുവെന്ന് സ്വപ്നം കണ്ടുവെന്നും, പിടഞ്ഞെണീററപ്പോൾ താൻ വീണുവെന്നും, പ്രസംഗം കഴിഞ്ഞിരുന്നുവെന്നുമെല്ലാം. ഈ സ്വപ്നത്തെക്കുറിച്ച് ആലോചിച്ചപ്പോൾ, താൻ കേട്ട വേദാന്തപ്രസംഗത്തിൽ ലേശം കഴമ്പുള്ളതുപോലെ തോന്നി.

തനിയ്ക്കു പററിയ വിഡ്ഢിത്തം ഓർത്തു് ഊറിച്ചിരിച്ചുകൊണ്ടാണ് അദ്ദേഹം താമസസ്ഥലത്തു ചെന്നതു്. കൂട്ടുകാരോടു് തൻെറ സ്വപ്നത്തിൻെറ കഥ പറഞ്ഞു പൊട്ടിച്ചിരിച്ചു. 'ആകട്ടെ' എല്ലാം കേട്ടുകൊണ്ടിരുന്ന ഒരു മനുഷ്യൻ ചോദിച്ചു. ''നിങ്ങൾ കേട്ട പ്രസംഗവും നടന്നുവന്ന വഴിയുമെല്ലാം യഥാർത്ഥമാണെന്ന് വല്ല ഉറപ്പും ഉണ്ടോ ? അതും ഒരു സ്വപ്നമല്ലെന്നാരറിഞ്ഞു.''

''ആയിക്കൂടെന്നില്ല.'' സ്നേഹിതനിൽ നിന്ന് ഒരു നെടുനിശ്വാസം ഉയർന്നു. ചിന്തകൾ വേദാന്തത്തിലൂടെ കടന്ന് യാഥാർത്ഥ്യത്തിലേയ്ക്ക് പ്രവേശിയ്ക്കുന്നതുപോലെതോന്നി. ''നാം ഇപ്പോൾ സംസാരിയ്ക്കുന്നതുപോലും സ്വപ്നത്തിലാവാം. എല്ലാം ഒരു തോന്നൽ മാത്രമാവാം.''

വേദാന്തപ്രസംഗം നമ്മുടെ സ്നേഹിതൻെറ ഉള്ളിൽ പ്രവർത്തിച്ചു തുടങ്ങി. ജീവിതം തന്നെ ഒരു സ്വപ്നമാണെന്ന ചിന്ത, ഇതിനേക്കാൾ കൂടുതൽ വ്യക്തവും യഥാർത്ഥവുമായ ഒരവസ്ഥയുണ്ടെന്ന തോന്നൽ, ആ അവസ്ഥയിൽ എത്തണമെന്ന മോഹം ഇവയെല്ലാം അയാളിൽ ആളിക്കത്തുകയാണ്. വേലക്കാരൻ വന്ന് ആഹാരത്തിനു ക്ഷണിച്ചു. ഒരു യന്ത്രത്തെപ്പോലെ ഭക്ഷണമുറിയിലേയ്ക്കു ചെന്നു. പക്ഷേ ആഹാരത്തിലൊന്നും മനസ്സ് നില്ക്കുന്നില്ല. മാത്രമല്ല, വിളമ്പി വെച്ചിരിയ്ക്കുന്ന ആഹാരം ആയാളെ കൂടുതൽ ചിന്താകുലനാക്കി. കേരളത്തിലെ അതേ രീതിയിലുള്ള ആഹാരം തൻെറ മുമ്പിലിരിയ്ക്കുന്നു. ഇതിനു സാദ്ധ്യതയില്ല. ആ രീതിയിൽ പാകം ചെയ്യുവാനുള്ള ആളുകളോ സാധനങ്ങളോ ഇവിടെ ഇല്ല. 'ഇതും സ്വപ്നമാകണം.' സ്നേഹിതൻ വീണ്ടും ചിന്തിയ്ക്കുകയാണ്. 'ഇതു് എല്ലാം ഒരു സ്വപ്നമാകണം. എല്ലാം ഒരു തോന്നൽ മാത്രം. സ്വപ്നം...' ചിന്തകൾക്ക് കട്ടി പിടിച്ചു. ഒരു ഞെട്ടൽ!

അയാൾ ഉണർന്നു. ചുററുംനോക്കി കേരളത്തിലെ തൻെറ വീട്ടിൽ, തൻെറ കിടപ്പുമുറിയിലെ കട്ടിലിൽ താൻ കിടക്കുന്നു! ഹാ, കണ്ടതു മുഴുവൻ സ്വപ്നമായിരുന്നു. അദ്ധ്യാരോപത്തെ

കുറിച്ചുള്ള പ്രസംഗം, ദേവലോകംപോലുള്ള സ്ഥലങ്ങൾ, സയൻസിൻെറ വൻപിച്ച പുരോഗതി, 'ഇതെല്ലാം സ്വപ്നമല്ലേ' എന്ന സംശയം ഉന്നയിച്ച കൂട്ടുകാരൻ, ചൂട പറക്കുന്ന ചോറു്, എല്ലാമെല്ലാം സ്വപ്നമായിരുന്നു; താൻ വിദേശത്തു പോയി എന്നതും!

ഇതു് ഈ ലേഖകനോടു് ഒരു സ്നേഹിതൻ പറഞ്ഞ സ്വപ്നത്തിൻെറ ചുരുക്കമാണു്.

അതൊരു സ്വപ്നമായിരുന്നെങ്കിലും ലോകജീവിതത്തിൻെറ ഒരു ചിത്രീകരണംകൂടിയായിരുന്നു. നമ്മുടെ യഥാൎത്ഥമായ അവസ്ഥ മറന്നിട്ടു് സ്വപ്നത്തിൽക്കണ്ട വ്യക്തികളും വസ്തുക്കളുമായി ഇഴുകിച്ചേൎന്നു് നാം വിവിധവികാരങ്ങൾക്കടിമയാകുന്നു. ഓരോ ജീവനും നിത്യശുദ്ധബുദ്ധസത്യസ്വഭാവവും ജനനമരണരഹിതവുമായ ആത്മാവാണെന്ന കാൎയ്യം മറന്നിട്ടു് ശരീരമനസ്സുകളാണെന്നു് തെററിദ്ധരിച്ചു് സുഖദുഃഖങ്ങൾക്കു് ഈറയായി കഴിയുകയാണെന്നു് വേദാന്തം പറയുന്നു. സ്വപ്നത്തിൽനിന്നുണൎന്നു കഴിഞ്ഞാൽപിന്നെ നമുക്കു് സ്വപ്നത്തിൽക്കണ്ട യാതൊന്നുമായി ഒരു ബന്ധവും ഇല്ല. അതുപോലെ നമ്മുടെ യഥാൎത്ഥസ്വരൂപം അറിഞ്ഞുകഴിഞ്ഞാൽ സാംസാരികബന്ധങ്ങളിൽനിന്നെല്ലാം നാം വിമുക്തരാവുന്നു. ശ്രീ നാരായണഗുരുദേവൻ അദ്വൈതദീപികയിൽ ഇക്കാൎയ്യം ഭംഗിയായി വിവരിക്കുന്നു.

''പേരായിരം പ്രതിഭയായിരമിങ്ങിവററി-
ലാരാലെഴും വിഷയമായിരമാം പ്രപഞ്ചം
ഓരാക്കിൽ നേരിതു കിനാവുണരും വരയ്ക്കും
നേരാമുണൎന്നളവുണൎന്നവനാമശേഷം!''

ഓരോ ജീവനും അജ്ഞാനാന്ധകാരത്തിൽ കിടന്നു മയങ്ങി സ്വപ്നം കാണുകയാണു്. ആ മയക്കം മതിയാക്കി ഉണൎന്നെഴുന്നേല്ക്കുകയാണു് ആവശ്യം. ഉപനിഷത്തുകൾ ഓരോ വ്യക്തിയുടേയും ചെവികളിൽ ഈ മഹാതത്ത്വം ഉപദേശിക്കുന്നു, ''ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത!'' ഇപ്പോൾ ഈ വേദവാക്യം വിവേകാനന്ദസ്വാമികളിലൂടെ കടന്നുവന്നു് സിംഹഗൎജ്ജനംപോലെ ഭാരതത്തിൻെറ അന്തരീക്ഷത്തിൽ അലയടിക്കുന്നുമുണ്ടു്. ഉണൎന്നവനു് അറിയാം, ''ഉണൎന്നളവുണൎന്നവനാമശേഷം'' എന്നു്.

'നാം ഈ കാണുന്നതൊന്നും യഥാൎത്ഥമല്ലെങ്കിൽ ഉപനിഷത്തുകളും യഥാൎത്ഥമാവാൻ തരമില്ലല്ലൊ' എന്ന സംശയം നമ്മിലും തലപൊക്കുന്നു. ഇതേ സംശയം സ്വപ്നത്തിൽവെച്ചു് നമ്മുടെ സ്നേഹിതനും ഉണ്ടായി. ഉണൎന്നു കഴിഞ്ഞപ്പോൾ വേദാന്തപ്രസംഗവും സ്വപ്നമല്ലാതെ മറെറാന്നുമല്ലെന്നു് അറിയുകയും ചെയ്തു. പക്ഷേ ആ പ്രസംഗം കേട്ടതുമുതൽ തുടങ്ങി, അദ്ദേഹം ചിന്തിക്കുവാൻ. സ്വപ്നത്തിലെ ഓരോ വസ്തുക്കളേയും, വ്യക്തികളേയും സംഭവങ്ങളേയും വിശകലനം ചെയ്തു് മനസ്സിലാക്കുവാൻ അതു സഹായിച്ചു. ഒടുവിൽ ആ ചിന്ത സ്വപ്നത്തിൽനിന്നുണൎത്തി യഥാൎത്ഥ അവസ്ഥയിൽ എത്തിക്കുകയും ചെയ്തു. സ്വപ്നത്തിൽക്കണ്ട ഭൗതികപുരോഗതി, സ്വപ്നം തികച്ചും യഥാൎത്ഥമാണെന്ന ചിന്ത ഉള്ളിലുറപ്പിക്കുകയും ഉണൎച്ചയ്ക്കു് തടസ്സമായി നില്ക്കുകയും ചെയ്തു. എന്നാൽ വേദാന്തപ്രസംഗം അദ്ദേഹത്തെ തട്ടിയുണൎത്തുകതന്നെ ചെയ്തു. അടുത്തിരുന്ന മനുഷ്യൻ മരിച്ചുവെന്നു്, സ്വപ്നത്തിൽ കണ്ട സ്വപ്നം – അതേ, അനുഭവം – വേദാന്തത്തിനു് കൂടുതൽ സഹായം നല്കുകയും ചെയ്തു. ഉണൎന്നു കഴിഞ്ഞപ്പോൾ അവിടെ ഉപനിഷതു് ക്ലാസ്സില്ല, മീററിംഗില്ല, മരണമില്ല, സയൻസിൻെറ അത്ഭുതകരമായ വളൎച്ചയില്ല, തൻെറ കിടക്കയിൽനിന്നു് താൻ എങ്ങും പോയിട്ടുമില്ല. അതോ ഉണൎന്നതോടെ ഉണൎന്നു കഴിഞ്ഞു. ഇനി അയാളെ, സ്വപ്നത്തിൽ കണ്ട യാതൊന്നിനും സുഖിപ്പിക്കുവാനും ദുഃഖിപ്പിക്കുവാനും മോഹിപ്പിക്കുവാനും സാദ്ധ്യമല്ല. സ്വപ്നത്തിൽ അദ്ദേഹം പലതും കണ്ടുവെന്നതു സത്യം തന്നെ. അപ്പോൾ അതു് തികച്ചും സത്യമായിരുന്നു. പക്ഷേ ഉണൎന്നപ്പോൾ മനസ്സിലായി സ്വപ്നത്തിൽ കണ്ടവ ഒന്നും ഒരിക്കലും സത്യമായിരുന്നില്ലെന്നു്. ലൗകികവസ്തുക്കളിൽ കണ്ണുവെച്ചു കഴിയുന്ന മനുഷ്യൻ മരുപ്പച്ചകണ്ടു് പരക്കംപാഞ്ഞു വാടിത്തളൎന്നു് മരുഭൂമിയിൽത്തന്നെ ചത്തു വീഴുന്ന മാൻപേടയെപ്പോലെ വഞ്ചിക്കപ്പെടുകയാണെന്നു് വേദാന്തം യുക്തിയുക്തം സമൎത്ഥിക്കുന്നു. യഥാൎത്ഥരൂപം അറിയുവാൻ മാൎഗ്ഗം ഉപദേശിക്കുകയും ചെയ്യുന്നു.

ഇതെല്ലാം കേവലം പ്രസംഗത്തിലും ലേഖനങ്ങളിലും ഒതുങ്ങി നില്ക്കുന്നതല്ലാതെ പ്രായോഗികരംഗത്തു് ആരെങ്കിലും അറിഞ്ഞിട്ടുണ്ടോ? ഉണ്ടു്. ശ്രീ ചൈതന്യദേവൻ ശ്രീരാമകൃഷ്ണദേവൻ ശ്രീ രമണമഹൎഷി മുതലായ ആചാൎയ്യന്മാരും സത്യ

ദർശികളുമെല്ലാം ഈ സത്യം അറിഞ്ഞവരാണെന്നു മാത്രമല്ല, അടുത്തുചെന്നവരെ അറിയിയ്ക്കുകകൂടി ചെയ്യുവരാണ്.

മതവും വേദാന്തവും മുഴുവൻ പാടെ തെററാണെന്നും, മതഗ്രന്ഥങ്ങൾ മുഴുവൻ വലിച്ചു കടലിലിടണമെന്നും മററും മററും ഒരു മുറവിളി ഇന്ന് എങ്ങും മുഴങ്ങുന്നുണ്ട്. ഈ പ്രശ്നങ്ങൾക്ക് ഉത്തരം ശ്രീരാമകൃഷ്ണദേവൻെറ തിരുവാണികളിൽനിന്ന് നമുക്കു ലഭിക്കുന്നു. നമ്മുടെ സുഖദുഃഖങ്ങൾ യഥാർത്ഥമാണെന്നു നമുക്കു തോന്നുന്നിടത്തോളം കാലം മററുള്ളവരുടെ സുഖദുഃഖങ്ങളും യഥാർത്ഥമാണെന്നു കരുതേണ്ടതുണ്ട്. പടിപടിയായുയർന്നു മാത്രമേ നമുക്കു നമ്മുടെ ലക്ഷ്യത്തിലെത്താൻ കഴിയൂയെന്ന് അവിടുന്ന് ചൂണ്ടിക്കാണിക്കുന്നു. ആ പരമസത്യത്തിനു മുമ്പിൽ പ്രണമിയ്ക്കാം; അതു വെളിവാകുവാൻ നമുക്കു് പ്രാർത്ഥിക്കാം. ആ സത്യസാക്ഷാത്കാരത്തിന്നായി നമുക്കും ശ്രമിക്കാം.

---

# കഥയുള്ള കഥകൾ

**ഏ. കരുണാകരമേനോൻ**

### 236. ഈശ്വരന്നു മഹിമയ്ക്കു വല്ല കുറവുമുണ്ടോ?

ഈശ്വരൻെറ ശക്തികളേയും മഹിമകളേയും പററി എന്തിനാണ് പുകഴ്ത്തിപ്പറയുന്നത് എന്നു ചോദിക്കുകയായിരുന്നു ശ്രീരാമകൃഷ്ണൻ. അദ്ദേഹം ഇങ്ങനെ തുടർന്നു: ''ഒരിക്കൽ കേശവനും കൂട്ടരും ദക്ഷിണേശ്വരം ക്ഷേത്രോദ്യാനത്തിൽ വന്നു. അവർ എങ്ങനെയാണ് പ്രസംഗിക്കുന്നത് എന്ന് എനിക്കൊന്നു കേൾക്കണമെന്നുണ്ടായിരുന്നു. ഗംഗയിൽ സ്നാനഘട്ടത്തിൻെറ മുകളിലുള്ള മുററത്ത് ഒരു മീററിങ്ങ് ഏർപ്പാടു ചെയ്തു. അതിൽ കേശവൻ പ്രസംഗിച്ചു. വളരെ നന്നായി. ഞാനപ്പോൾ ഒരു ഭാവത്തിൽ ആണ്ടുപോയി. പ്രസംഗമെല്ലം കഴിഞ്ഞപ്പോൾ ഞാൻ കേശവനോടു പറഞ്ഞു. 'പ്രസംഗത്തിനിടക്ക് പലപ്പോഴും എന്തിനാണ്, ''അല്ലയോ ദൈവമേ, എത്ര മനോഹരങ്ങളായ പുഷ്പങ്ങളാണ് അങ്ങു സൃഷ്ടിച്ചിരിക്കുന്നത്! അല്ലയോ ദൈവമേ, ആകാശവും നക്ഷത്രങ്ങളും സമുദ്രവും എല്ലാം അവിടുന്നു സൃഷ്ടിച്ചിരിക്കുന്നു!'' എന്നൊക്കെപ്പറയുന്നത്? സ്വയം മഹിമകളിൽ ഭ്രമിക്കുന്നവരാണ് ഈശ്വരൻെറ മഹിമകളെ വാഴ്ത്തുന്നതിൽ രസിക്കുന്നത്.

ഒരിക്കൽ ഒരു തസ്കരൻ രാധാകാന്തക്ഷേത്രത്തിലെ വിഗ്രഹത്തിലുണ്ടായിരുന്ന ആഭരണങ്ങൾ അപഹരിച്ചു. മഥുരബാബു ആ ക്ഷേത്രത്തിൽ വന്നു ദേവനോടു പറഞ്ഞു, 'കഷ്ടം, അങ്ങയ്ക്കു നാണമില്ലല്ലോ! സ്വന്തം ആഭരണംപോലും സൂക്ഷിക്കാൻ അങ്ങേയ്ക്കു കഴിഞ്ഞില്ലല്ലോ!' ഞാൻ മഥുരനോടു പറഞ്ഞു, 'സാക്ഷാൽ മഹാലക്ഷ്മിതന്നെ തൻെറ പാദശുശ്രൂഷചെയ്യുന്ന ആ ഭഗവാനു വല്ല മഹിമയുടേയും കുറവുണ്ടോ? ആ ആഭരണങ്ങൾ താങ്കൾക്ക് വളരെ വലപിടിച്ചതായിരിക്കാം. പക്ഷെ ഈശ്വരന്ന് അതും വെറും മണ്ണാങ്കട്ടയും സമമാണ്. ഇത്ര നിന്ദ്യമായി സംസാരിക്കാൻ താങ്കൾക്ക് ലജ്ജയുണ്ടായില്ലല്ലോ! ഈശ്വരൻെറ മഹത്വം വർദ്ധിപ്പിക്കുന്നതിനെന്തു കൊടുക്കാൻ താങ്കളെക്കൊണ്ടാവും?' ഈശ്വരൻെറ അനന്തമായ സൃഷ്ടികളും സീമയില്ലാത്ത മഹത്വവുംകൊണ്ട് നമുക്കെന്തു കാര്യം? ആ സച്ചിദാനന്ദസാഗരത്തിൻെറ അഗാധതയിലേയ്ക്കാണ്ടിറങ്ങുക, അതാണു വേണ്ടത്.''

### 237. ഈശ്വരൻെറ ലീലകൾ

''ശ്രീരാമൻെറ കൈകൊണ്ടു രാവണൻ മരണമടഞ്ഞു. അതു കണ്ട് ഭയപ്പെട്ടു രാവണമാതാവു നികഷ ജീവനുംകൊണ്ടോടാൻ തുടങ്ങി അപ്പോൾ ലക്ഷ്മണൻ രാമനോടു പറഞ്ഞു, 'ഇതത്ഭുതമായിരിക്കുന്നുവല്ലൊ. ഈ വൃദ്ധസ്ത്രീയുടെ മക്കളൊക്കെ മരിച്ചുപോയി. എന്നിട്ടും സ്വന്തം ജീവനിലുള്ള കൊതികൊണ്ട് അവർ ഓടുകയാണ്.' സുരക്ഷിതത്വം ഉറപ്പു നല്കിക്കൊണ്ട് രാമൻ അവരെ അടുത്തു വിളിച്ച്, എന്തിനാണിങ്ങനെ ഓടിപ്പോകുന്നതെന്നു ചോദിച്ചു. നികഷ മറുപടി പറഞ്ഞു, 'അല്ലയോ രാമാ, എനിക്ക് അങ്ങയുടെ ഈ ലീലകളൊക്കെക്കാണാൻ കഴിയുന്നത് ഞാനിന്നും ജീവിച്ചിരിക്കുന്നതുകൊണ്ടാണ്. ഞാൻ ഇനിയും ജീവിക്കാനാഗ്രഹിക്കുന്നത് മേലിലും അങ്ങു ചെയ്യുന്നതൊക്കെ കാണാനുള്ള ആഗ്രഹംകൊണ്ടാണ്.

ഭീഷ്മർ ശരശയനത്തിൽ കിടക്കുമ്പോൾ പാണ്ഡവസോദരന്മാരും ശ്രീകൃഷ്ണനും അദ്ദേഹ

ത്തിൻെറ ചുററും നിന്നു. ആ ധീരസേനാനിയുടെ കണ്ണുകളിൽനിന്നു് ധാരധാരയായി അശ്രുക്കൾ പൊഴിയുന്നതു കണ്ടു് അജ്ജുനൻ കൃഷ്ണനോടു പറഞ്ഞു, 'ഇതത്ഭുതമായിരിക്കുന്നുവല്ലൊ! സത്യസന്ധനും, ആത്മനിയന്ത്രണമുള്ളവനും, പരമജ്ഞാനിയും, അഷ്ടവസുക്കളിലൊരാളുമായ നമ്മുടെ ഭീഷ്മപിതാമഹൻപോലും മായയിൽ കുടുങ്ങി മരണസമയത്തു് കരയുന്നു.' ശ്രീകൃഷ്ണൻ അതിനെപ്പററി ഭീഷ്മരോടു ചോദിച്ചു. അപ്പോൾ ഭീഷ്മർ മറുപടി പറഞ്ഞു, 'അല്ലയോ കൃഷ്ണ, അങ്ങേയ്ക്കറിയാമല്ലൊ, ഇതല്ല എൻെറ സങ്കടത്തിനു കാരണമെന്നു്. ഈശ്വരൻതന്നെ അവരുടെ സാരഥിയായിട്ടും പാണ്ഡവന്മാരുടെ ക്ലേശങ്ങൾക്കൊരറുതിയില്ലല്ലോ എന്നാണു് ഞാൻ ആലോചിക്കുന്നതു്. അതാലോചിക്കുമ്പോൾ ഈശ്വരൻെറ ലീലകളൊന്നുംതന്നെ എനിക്കു മനസ്സിലായിട്ടില്ലല്ലോ എന്നോർത്തു് ഞാൻ കരയുകയാണു്.''

## 238. ആദ്ധ്യാത്മികസാധനകൾ കൂടിയേ തീരൂ

ഒരിക്കൽ ഏതാനും ഭക്തജനങ്ങളുമൊന്നിച്ചു ശ്രീരാമകൃഷ്ണൻ ഒരു സക്കസ്സു കാണാൻ പോയി. പല വിദ്യകളും അവിടെ പ്രദശിപ്പിക്കപ്പെട്ടു. അതിലൊന്നു് അദ്ദേഹത്തെ വളരെയധികം ആകഷിച്ചു. ഒരു കുതിര അതിവേഗത്തിൽ വട്ടം ചുററി ഓടുന്നതും, ഒരു ഇംഗ്ലീഷുകാരി പെൺകുട്ടി ഒററക്കാലിൽ അതിൻെറ പുറത്തുനിന്നുകൊണ്ടു് സവാരിചെയ്യുന്നതും, ഇടയ്ക്കെല്ലാം തൂക്കിയിരുന്ന വളയങ്ങളിൽക്കൂടി കുതിര കടക്കുമ്പോൾ പെൺകുട്ടി ചാടി വീണ്ടും സമത്ഥമായ രീതിയിൽ ഒററക്കാലിൽതന്നെ കുതിരപ്പുറത്തു് നില്ക്കുന്നതുമായിരുന്നു ആ വിദ്യ. സക്കസ്സുകണ്ടു മടങ്ങുമ്പോൾ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു, ''മിന്നൽവേഗത്തിൽ ഓടുന്ന കുതിരപ്പുറത്തു് ആ പെൺകുട്ടി ഒററക്കാലിൽനിന്നുകൊണ്ടു സവാരിചെയ്യുന്നതു നിങ്ങൾ കണ്ടില്ലേ? അതെത്ര വിഷമംപിടിച്ച ഒരു വിദ്യയായിരിക്കണം! വളരെക്കാലം അവർ അതിൽ പരിശീലിച്ചിരിക്കണം. ഒരു ഗൃഹസ്ഥൻെറ ജീവിതം നയിക്കുന്നതും അതുപോലെ ക്ലേശകരമായിട്ടുള്ളതാണു്. അപൂവ്വം ചിലർ മാത്രം ഈശ്വരാനുഗ്രഹംകൊണ്ടും അവരുടെ തീവ്രസാധനകൊണ്ടും അതിൽ വിജയിക്കുന്നു. പക്ഷേ, അധികംപേക്കും തോൽവിയാണു് പററുന്നതു്. അവർ ലൌകികതയിൽ മുഴുകുകയും മരണയാതന അനുഭവിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് ആദ്ധ്യാത്മിക സാധന അത്യാവശ്യമാണു്. അല്ലെങ്കിൽ ഒരാൾക്കു് ഈ ലോകത്തിൽ ശരിയായി ജീവിക്കാൻ കഴിയുകയില്ല.

ലൌകികതയിൽ മുഴുകിയിരിക്കുന്ന ഗൃഹസ്ഥന്മാർ പട്ടുനൂൽപുഴുക്കളെപ്പോലെയാണു്-ലൌകികജീവിതമാകുന്ന കോശത്തിൽനിന്നു വേണമെങ്കിൽ അവക്കു പുറത്തു കടക്കാം. പക്ഷേ അവക്തിനെപ്പററി ആലോചിക്കാനേ വയ്യാ. എന്തെന്നാൽ അവർതന്നെ സ്വയം വളരെ സ്നേഹത്തോടെ കെട്ടിപ്പടുത്തതാണു് ആ കോശം. അതുകൊണ്ടാണവർ ഇവിടെ കുടുങ്ങിയിരിക്കുന്നതു്. അല്ലെങ്കിൽ അവർ വലയിൽ പെട്ടുപോയ മത്സ്യങ്ങളെപ്പോലെയാണു്. വേണമെങ്കിൽ അതിനകത്തു കടന്ന വഴിയേതന്നെ അവക്കു പുറത്തു കടക്കാം. പക്ഷേ എല്ലാം മറന്നു് അവരവിടെ മററു മത്സ്യങ്ങളുമായി ചേന്നു കളിച്ചുകൊണ്ടിരിക്കുകയാണു്. പുറത്തുകടക്കാൻ ഒരു ശ്രമംപോലും അവർ ചെയ്യുന്നില്ല. അപൂവ്വം ചിലർ മാത്രം പുറത്തുകടന്നു രക്ഷപ്പെടുന്നു. അവരാണു മുക്തപുരുഷന്മാർ.''

## 239. എല്ലാം ഈശ്വരേച്ഛയ്ക്കധീനം

''ഈശ്വരനാണു് എല്ലാം ചെയ്യുന്നതു് എന്ന ബോധമുണ്ടായാൽ ഈ ജീവിതത്തിൽതന്നെ ഒരാൾക്കു മുക്തനാകാം. ഈശ്വരൻെറ ഇച്ഛകൂടാതെ ഒരു ഇലപോലും അനങ്ങുകയില്ല. പിന്നെ എവിടെയാണു് മനുഷ്യനു സ്വയംനിണ്ണയസ്വാതന്ത്ര്യം? എല്ലാം ഈശ്വരേച്ഛയ്ക്കധീനമാണു്. നഗ്നൻ (തോതാപുരി) വലിയൊരു ജ്ഞാനിയായിരുന്നു. എന്നിട്ടും അദ്ദേഹവുംകൂടി ഗംഗയിൽ മുങ്ങിമരിക്കാൻ ഭാവിച്ചു. ഒരിക്കൽ അദ്ദേഹത്തിനു വല്ലാത്ത ഒരു വയറുകടിയുണ്ടായി. വേദന സഹിക്കവയ്യാതെ വന്നപ്പോൾ സ്വയം നിയന്ത്രണശക്തി നഷ്ടപ്പെട്ടു് അദ്ദേഹം ഗംഗയിൽചാടി മരിക്കാൻ തീച്ച്പ്പെടുത്തി. പക്ഷേ ഗംഗയിൽകൂടി എത്ര നടന്നിട്ടും അദ്ദേഹത്തിനു മുട്ടിനുമീതെ വെള്ളം കാണാൻ കഴിഞ്ഞില്ല. അപ്പോൾ അദ്ദേഹത്തിനു് എല്ലാം മനസ്സിലായി. ഉടനെതന്നെ അദ്ദേഹം തിരിച്ചുപോന്നു. അതുകൊണ്ടു ഞാൻ പറയുന്നു, 'അമ്മേ, ഞാൻ വെറുമൊരു യന്ത്രം മാത്രമാണു്, അവിടുന്നാണു് ആ യന്ത്രം നടത്തുന്നതു്; അമ്മ എന്നെ ചലിപ്പിക്കുന്നപോലെ ഞാൻ ചലിക്കുന്നു; എന്നെക്കൊണ്ടു ചെയ്യിക്കുന്നപോലെ ഞാൻ ചെയ്യുന്നു.''

# പുസ്തകാഭിപ്രായം

## 1 അപരോക്ഷാനുഭൂതി

വ്യാഖ്യാതാ: ആഗമാനന്ദസ്വാമികൾ
പേജ് 64 വില 1ക.

## 2 പ്രബോധസുധാകരം

വ്യാഖ്യാതാ: എ. ശങ്കരശർമ്മ
പേജ് 84+8 വില രൂപ 1.50

പ്രസാധകർ: ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം, കാലടി പോസ്റ്റ് (എറണാകുളം ഡിസ്ട്രിക്ട്)

ശ്രീശങ്കരാചാര്യസ്വാമികൾ വളരെയധികം പ്രകരണഗ്രന്ഥങ്ങളെഴുതിയിട്ടുണ്ട്. അവയിൽ പ്രധാനപ്പെട്ട രണ്ടെണ്ണമാണ് അപരോക്ഷാനുഭൂതിയും പ്രബോധസുധാകരവും. മനുഷ്യന്റെ ജീവിതലക്ഷ്യമായ അപരോക്ഷാനുഭൂതി നേടുവാനുള്ള മാർഗ്ഗങ്ങളെയും നേടിയാലുള്ള ഗുണങ്ങളെയും പററി പൂർണ്ണമായി വിവരിക്കുന്നതാണ് ആദ്യത്തേതു്. അജ്ഞാനംകൊണ്ട് മനുഷ്യൻ എത്രത്തോളം അധഃപതിക്കുമെന്നും ആത്മാനാത്മവിവേകംകൊണ്ട് എങ്ങനെ അജ്ഞാനത്തെ നശിപ്പിക്കാമെന്നും ഒരു ആത്മജ്ഞാനിയുടെ നിഷ്ഠ എന്തായിരിക്കമെന്നും ഇതിൽ വിശദമായി വിവരിക്കുന്നു. ദേഹാത്മവാദം, ദ്വൈതവാദം, കർമ്മകാണ്ഡം, പ്രാരാബ്ധാനുഭവം മുതലായവയെല്ലാം ഇതിൽ നിരൂപണവിഷയമാകുന്നു.

ശ്രീശങ്കരൻ പരമാദ്വൈതിയാണെന്നും കർമ്മത്തിന്നും ഭക്തിക്കമെല്ലാം വിരോധിയാണെന്നും പലരും പറയാറുണ്ട്. വാസ്തവത്തിൽ നിർഗ്ഗുണനിരാകാരമായ ആത്മതത്ത്വത്തെ, ചിത്തശുദ്ധിനേടുവാൻ സഗുണസാകാരമായി ഉപാസിക്കുന്നതിന്നു് ശ്രീശങ്കരൻ വിരോധിയല്ല. അതുകൊണ്ടാണ് തത്ത്വോപാസകന്മാർക്ക വേണ്ടി അനേകം സ്തോത്രങ്ങൾ അദ്ദേഹം രചിച്ചിട്ടുള്ളതു്. തന്റെ കടുംബപരദേവതയായ ശ്രീകൃഷ്ണനിൽ അദ്ദേഹത്തിന്നു് അന്യാദൃശഭക്തിയുണ്ടായിരുന്നുവെന്നു തെളിയിക്കുന്നതാണ് പ്രബോധസുധാകരം. ഒരു വേദാന്തിയുടെ ദൃഷ്ടിയിൽ സഗുണോപാസനയുടെ സ്ഥാനമറിയുവാൻ ഈ പുസ്തകം വായിച്ചാൽ മതി. അതോടുകൂടി വേദാന്തത്തിലെ വിവിധവിഷയങ്ങളെപ്പററിയും വിശദമായി വിവരിച്ചിരിക്കുന്നു. ചുരുക്കത്തിൽ വേദാന്തവിദ്യാർത്ഥികൾക്കും ശ്രീകൃഷ്ണഭക്തന്മാക്കും ഒരുപോലെ പ്രിയമാകുന്നതാണ് പ്രബോധസുധാകരം. ഈ രണ്ടു പുസ്തകങ്ങളുടെയും പുനഃപ്രകാശനംകൊണ്ട് കാലടി ആശ്രമം സംസ്കൃതാനഭിജ്ഞരായ മലയാളികൾക്കു് വലിയൊരു സേവനമാണ് ചെയ്തിരിക്കുന്നതു്.

* * * *

## കീർത്തനമാല്യം

ഗ്രന്ഥകർത്താവു്: എം. ശങ്കരൻകുട്ടിമേനോൻ, വഴിയിൽ വീടു്, തൃശ്ശൂർ – 1
പേജ്. 53 വില 1ക.

കുറെക്കാലമായി രോഗശയ്യയിൽ കഴിയുന്ന കവി സ്വന്തം മനസ്സിന്റെ ശാന്തിക്കും സമാധാനത്തിന്നും വേണ്ടി രചിച്ച കീർത്തനങ്ങൾ ഒരു മാല്യമാക്കി തന്റെ ഉപാസ്യദേവതയുടെ തിരുമുമ്പിൽ സമർപ്പിച്ചിരിക്കുകയാണ്. പൂജയുടെ ഉദ്ദേശത്തെപ്പററി,

പവനപുരേശന്റെ പുണ്യാപദാനങ്ങൾ
പാടി പ്രമോദമുൾക്കൊള്ളാം ഞാൻ.

എന്നാണ് കവി പറയുന്നതു്. ആ പ്രമോദത്തിന്റെ കോളിളക്കം അനുവാചകന്മാരുടെ ഹൃദയങ്ങളിലും അനുഭവപ്പെടുത്തുവാൻ കവിക്കു കഴിഞ്ഞിട്ടുണ്ട്. 21 പുഷ്പങ്ങളാണ് ഈ മാല്യത്തിലുള്ളതു്. ആത്മാർത്ഥത നിറഞ്ഞ ഭക്തിയുടെ ചലനങ്ങൾ ഇതിലോരോന്നിലും കാണാം.

ഹരേ, കാണ്മീല നിൻ പാദത്തിലർപ്പിപ്പാൻ
സരസിജമൊന്നും ഗജേന്ദ്രനെപ്പോലെ
മിഴിനീരിൽ മുക്കിയെടുത്തൊരെൻചിത്ത—
മലരൊന്നേയുള്ള കഴൽക്ക വെക്കുവാൻ
മതി തെളിഞ്ഞു നീയതു കൈക്കൊള്ളുകി—
ലതീവ ധന്യൻ ഞാൻ, സഫലമെൻജന്മം.

എന്നു തന്റെ ചിത്തകമലംതന്നെ ഭഗവാന്റെ അടിമലരിൽ സമർപ്പിക്കുന്ന കവിക്കു്,

ഭവത്പാദപത്മരതി ഹൃദി നേടി
ഭവത്തിരുനാമം മടിവിട്ടു പാടി
സുജനസംഗമസുധയിലാറാടി
സഫലമാകേണം മമ നരജന്മം.

എന്നല്ലാതെ ഒന്നും പ്രാർത്ഥിക്കുവാനില്ല. കഠിനമായ രോഗാനുഭവങ്ങളിൽക്കൂടി മനസ്സിന്നു് വ്യാകുലതയോ വിഷമമോ വരാതിരിക്കണമെങ്കിൽ നാമജപം മാത്രമേ ഒരു ഔഷധമായിട്ടുള്ളുവെന്നു് സ്വാനുഭവത്തെ മുൻനിർത്തി കവി ഉപദേശിക്കുന്നു. സൗന്ദര്യംകൊണ്ടും സൗരഭ്യംകൊണ്ടും മികച്ച തരത്തിലുള്ള ഈ മാല്യംകൊണ്ടു ഭഗവാനെ ആരാധിക്കുന്ന ഭക്തകവിയുടെ ജീവിതം ശാന്തിയും സമാധാനവും നിറഞ്ഞതായിത്തീരുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല.

---

# വാർത്തകൾ

നെട്ടിശ്ശേരിവാരിയത്തു് ശ്രീ ശൂലപാണിവാരിയർ 1968 സെപ്തംബർ 11—ാംനു- എഴുതിവെച്ച ഒരു ഒസ്യത്തു പ്രകാരം ഏകദേശം ഒന്നരലക്ഷം ഉറപ്പിക വിലവരുന്ന ഒരു വലിയ കെട്ടിടവും 48 സെന്റ സ്ഥലവും തൃശ്ശൂർ പട്ടണത്തിലുള്ളതു് വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിന്നു് സംഭാവന ചെയ്തിരിക്കുന്നു. ശ്രീ ശൂലപാണിവാരിയർ 1968 ഒക്ടോബർ10—ാംനു- നിര്യാതനായി. അദ്ദേഹത്തിന്റെ ആത്മാവിന്നു് നിത്യശാന്തിയുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

* * * * * * * * *

വിലങ്ങൻശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാസംതോറും നടത്താറുള്ള ഏകദിന അന്തര്യോഗം ഒക്ടോബർ 13—ാംനു- പതിവുപോലെ നടന്നു. നവംബർമാസത്തെ അന്തര്യോഗം 10 ാംനു- ഞായറാഴ്ചയായിരിക്കും.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 53 | 1968 ഡിസംബർ | ലക്കം 12 |
|---|---|---|

## അമൃതവാണി

ഒരിക്കൽ യോഗിൻമാക്ക് സ്വജനങ്ങളുടെ കൂടെയുള്ള മാതൃദേവിയുടെ ജീവിതത്തെപ്പററി ഇങ്ങനെയൊരു സംശയം ജനിച്ചു: ''ഗുരുദേവൻ എത്രയോ ത്യാഗസമ്പന്നനായിരുന്നു! പക്ഷേ, ദേവി ഒരു സാധാരണ വ്യക്തിയെപ്പോലെ സംസാരത്തിൽ കിടന്നു മറിയുന്നു. രാവും പകലും സഹോദരന്മാരെച്ചൊല്ലിയും അവരുടെ കുട്ടികളെക്കുറിച്ചും ഉള്ള ചിന്തതന്നെ. എനിക്കു മനസ്സിലാകുന്നില്ല ഇതിൻെറ പൊരുൾ.'' അന്ന് ആ അമ്മ ഗംഗാതീരത്ത് ധ്യാനത്തിന്നായി ഇരുന്നപ്പോൾ അവൾക്ക് ഗുരുദേവൻെറ ഒരു ദർശനം ലഭിച്ചു. ഗുരുദേവൻ പറഞ്ഞു: ''ഇതാ, ഇവിടെ നോക്കൂ. ഈ ഗംഗയിൽക്കൂടി എന്തോ ഒലിച്ചുപോകുന്നതു കാണുന്നില്ലേ?'' നോക്കിയപ്പോൾ നവജാതനായ ഒരു ശിശു ഗർഭപാത്രത്തിലുള്ള മാലിന്യങ്ങളോടുകൂടി ഒഴുകിപ്പോകുന്നു. ഗുരുദേവൻ വീണ്ടും ചോദിക്കുകയാണ്: ''ഈ ഗംഗയെ അശുദ്ധമാക്കാൻ എന്തിനെങ്കിലും സാധിക്കുമോ? മാതൃദേവിയെപ്പററി അതേപോലെ മനസ്സിലാക്കുക. യാതൊരു സംശയത്തിനും അവകാശമില്ല. ദേവിയും ഈ ശരീരവും ഒന്നുതന്നെയാണെന്നു മനസ്സിലാക്കിക്കൊള്ളൂ.'' ഉടനെ ഗംഗാതീരത്തുനിന്നു മടങ്ങി യോഗിൻമാ ദേവിയുടെ ചരണങ്ങളിൽ വീണു കരയുവാൻ തുടങ്ങി: ''അമ്മേ, എനിക്കു മാപ്പുതരൂ.'' സ്നേഹപൂർവ്വം ദേവി ചോദിച്ചു: ''മകളേ യോഗിനി, എന്തുണ്ടായി?'' നടന്ന സംഭവമെല്ലാം പറഞ്ഞു കേൾപ്പിച്ചിട്ട് യോഗിൻമാ പറഞ്ഞു: ''ഞാൻ അമ്മയെ സംശയിക്കാൻ തുടങ്ങിയതാണ്. എന്നാൽ ഗുരുദേവൻ സത്യം വെളിവാക്കിത്തന്നു.'' കൊച്ചുബാലികയെപ്പോലെ ചിരിച്ചുകൊണ്ട് സ്നേഹം തുളുമ്പുന്ന സ്വരത്തിൽ ദേവി പറയുകയാണ്: ''അതുകൊണ്ടെന്താണു മകളേ? അവിശ്വാസം ഉണ്ടാകുന്നതു് സാധാരണയല്ലേ? ചിലപ്പോൾ ഇങ്ങനെയൊക്കെ സംശയം ഉണ്ടാകും. ഭഗവാൻെറ അനുഗ്രഹംകൊണ്ട് സംശയം തീർന്ന് വിശ്വാസവും ജനിക്കും. ക്രമേണ വിശ്വാസം പക്വതപ്രാപിക്കും.'' ഇങ്ങനെ ഗുരുദേവൻെറ ഒരു ദർശനം ലഭിച്ചിട്ടില്ലായിരുന്നുവെങ്കിൽ ലോകംതന്നെ ദേവിയെപ്പററി ഒന്നും അറിയാതെ പോകുമായിരുന്നു.

(ശ്രീ ശാരദാദേവി – ജീവിതചരിത്രം)

# പ്രസ്താവന

ഈ ലക്കത്തോടുകൂടി പ്രബുദ്ധകേരളം അതിന്റെ 53 കൊല്ലത്തെ സേവനം പൂർത്തിയാക്കുകയാണ്. ഇത്രയും നീണ്ടകാലം മുടങ്ങാതെ പൊതുജനസേവനമനുഷ്ഠിച്ചതിലുള്ള തികഞ്ഞ ചാരിതാർത്ഥ്യത്തോടെ അമ്പത്തിനാലാംവയസ്സിലേയ്ക്കു് പ്രവേശിക്കുന്ന പ്രബുദ്ധകേരളം തന്റെ ജീവിതപുരോഗതിയിൽ സഹായിച്ചിട്ടുള്ളവരെയെല്ലാം ഈ അവസരത്തിൽ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു; ആദരാഞ്ജലികൾ അർപ്പിക്കുന്നു.

ധാർമ്മികമായും സാംസ്കാരികമായുമുള്ള ബോധം പൊതുജനങ്ങളുടെ ഇടയിൽ കൂടുതൽ ഉണ്ടാകേണ്ടതു് അത്യന്താപേക്ഷിതമായിട്ടുള്ള ഒരു കാലഘട്ടമാണ് ഇന്നു്. ഭാരതത്തിന്റെ സംസ്കാരത്തോടും പാരമ്പര്യത്തോടും ഉള്ള അവഹേളനാമനോഭാവം അതിന്റെ പാരമ്യത്തിലെത്തിയതിന്റെ ലക്ഷണങ്ങളാണ് ഇന്നു് എല്ലായിടത്തും കാണുന്നതു്. ധാർമ്മികമൂല്യങ്ങളിലുള്ള ശ്രദ്ധയുടെ അഭാവമാണ് ഇന്നത്തെ പല പ്രശ്നങ്ങൾക്കും കാരണം. മുതിർന്നവരുടെ ഇടയിലെന്നപോലെ വിദ്യാർത്ഥികളുടെ ഇടയിലും കാണുന്ന അസ്വാസ്ഥ്യങ്ങൾക്കും അച്ചടക്കമില്ലായ്മയ്ക്കും കാരണം ജീവിതമൂല്യങ്ങളെപ്പററിയുള്ള ശരിയായ ബോധമില്ലായ്മയാണ്. അതുകൊണ്ടു് സമുദായത്തിലും രാഷ്ട്രത്തിലും ഇന്നു കാണുന്ന അസ്വസ്ഥതയ്ക്കു് ശമനമുണ്ടാകണമെങ്കിൽ, ശാന്തവും സമാധാനപൂർണ്ണവും സുന്ദരവും സുസ്ഥിരവുമായ ഒരു സാമുദായികനില ഉണ്ടാകണമെങ്കിൽ, ഭാരതീയമായ പശ്ചാത്തലത്തിൽ ചിന്തിക്കുവാനും ജീവിക്കുവാനും നാം സന്നദ്ധരാകേണ്ടിയിരിക്കുന്നു. സനാതനധർമ്മത്തെയും ഭാരതസംസ്കാരത്തെയും നശിപ്പിക്കുവാൻ കച്ചകെട്ടിയിറങ്ങിയിട്ടുള്ള പണ്ഡിതംമന്യന്മാരായ യുക്തിവാദികളുടെ അജ്ഞതാവിജൃംഭിതങ്ങളായ സംരംഭങ്ങളിൽ സാമാന്യജനങ്ങൾ വ്യാമോഹിതരാകാതിരിക്കണമെങ്കിലും ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ധാർമ്മികമൂല്യങ്ങളെപ്പററിയുള്ള ബോധം സമുദായത്തിലുണ്ടാക്കിത്തീർക്കേണ്ടതാവശ്യമാണ്. അങ്ങനെയുള്ള ഉന്നതമായ ആദർശത്തോടും ലക്ഷ്യത്തോടുംകൂടി പ്രവർത്തിച്ചുവരുന്ന പ്രബുദ്ധകേരളത്തെപ്പോലെയുള്ള മാസികകളെ പ്രോത്സാഹിപ്പിക്കുവാൻ ഇന്നു് സമുദായസ്നേഹികൾ മുന്നോട്ടു വരുന്നുണ്ടെന്നുള്ളതു് സന്തോഷാസ്പദമാകുന്നു. സനാതനധർമ്മതത്ത്വങ്ങളെ കാലാനുകൂലമായി വ്യാഖ്യാനിച്ചു് അവയുടെ മഹത്ത്വത്തെ സമുദായത്തിന്നു് സുപരിചിതങ്ങളാക്കിക്കൊടുക്കുവാനുള്ള പരിശ്രമത്തിൽ ഈ മാസികയ്ക്കു് പൊതുജനങ്ങളിൽനിന്നു കിട്ടിക്കൊണ്ടിരിക്കുന്ന സഹായസഹകരണങ്ങൾക്കു കൃതജ്ഞത പ്രകാശിപ്പിക്കുന്നതോടൊപ്പം, മേലിലും ആ സഹായം തുടർന്നുണ്ടാകുമെന്നു പ്രതീക്ഷിക്കുകയും ചെയ്യുന്നു.

കുറച്ചുകാലമായി സാധനങ്ങളുടെ വിലയും ഉൽപാദനച്ചെലവും ക്രമേണ വർദ്ധിച്ചുകൊണ്ടേ വരികയാണല്ലൊ. തന്നിമിത്തം മററു മിക്ക പത്രങ്ങളും മാസികകളും അവയുടെ വില വർദ്ധിപ്പിച്ചുവെങ്കിലും, മനുഷ്യമനസ്സിന്നു് ശാന്തിയും സമാധാനവുമരുളുന്ന ആദ്ധ്യാത്മികവും സാംസ്കാരികവുമായ വിഷയങ്ങളുടെ പ്രചാരണം മാത്രം ലക്ഷ്യമാക്കി നടത്തിവരുന്ന പ്രബുദ്ധകേരളത്തിന്റെ വരിസംഖ്യ വർദ്ധിപ്പിക്കുകയുണ്ടായില്ല. ഇപ്പോൾ തപാൽച്ചെലവുകൂടി ഇരട്ടിയിലധികമായി വർദ്ധിപ്പിച്ചിരിക്കയാലും മററും ചെറിയ ഒരു വർദ്ധനവുവരുത്തി 1969 ജനുവരി മുതൽ വരിസംഖ്യ 6 ക. യാക്കുവാൻ ഞങ്ങൾ നിർബ്ബന്ധിതരായിത്തീർന്നിരിക്കയാണ്. ഇന്നത്തെ നിലയിൽ ഇതൊരു കൂടുതലായി ആർക്കും തോന്നുകയില്ലല്ലൊ. വരിസംഖ്യ ഈ മാസത്തോടുകൂടി തീരുന്ന ഓരോ വരിക്കാരനും തങ്ങളുടെ വരിസംഖ്യ അയച്ചുതരുന്നതിനുപുറമെ ഒരു സ്നേഹിതനെക്കൂടി വരിക്കാരനായിച്ചേർത്തു് 6 ക. അയപ്പിക്കുകയാണെങ്കിൽ അതു് വലിയൊരു സേവനവും സഹായവും ആയിരിക്കും. അങ്ങനെ പ്രബുദ്ധകേരളത്തിന്റെ പ്രവർത്തനം സുകരവും സുഗമവുമാക്കിത്തീർക്കുവാൻ ഇത്തരുണത്തിൽ ഓരോരുത്തരോടും അപേക്ഷിച്ചുകൊള്ളുന്നു.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീരാമകൃഷ്ണപരമഹംസദേവന്റെ അത്ഭുത ചരിതത്തെക്കുറിച്ചും ഭഗവാൻ ഭക്താനുഗ്രഹാർത്ഥം ഈ ഭൂമിയിൽ ആടിക്കാണിച്ച ലീലകളെക്കുറിച്ചും ശ്രീലാട്ടുമഹാരാജ് ജിജ്ഞാസുക്കളായ ഭക്തജനങ്ങൾക്ക് വിവരിച്ചുകൊടുക്കുകയാണ്:

''ഒരു ദിവസം അങ്ങേയററം വിഷയിയായ ഒരാൾ ദക്ഷിണേശ്വരത്ത് ഠാക്കൂറിന്റെ മുറിയിലിരുന്നുകൊണ്ട് ലൌകികകാര്യങ്ങളെപ്പററി വർത്തമാനം പറയാൻ ആരംഭിച്ചു. അപ്പോൾ ഠാക്കൂർ പറഞ്ഞു: 'ഇവിടെവെച്ച് ഇത്തരം കാര്യങ്ങൾ പറഞ്ഞുകൂടാ. (ക്ഷേത്രം വിചാരിപ്പുകാരന്റെ മുറിയിലേയ്ക്കു ചൂണ്ടിക്കാണിച്ചിട്ട്) ദാ, അങ്ങോട്ട് പൊയ്ക്കോളൂ.' അയാളുടനെ എഴുന്നേററുപോയി. അപ്പോൾ ഠാക്കൂർ എന്നോട് പറഞ്ഞു: 'ഏയ് ലേട്ടോ, ആ മൂലയിൽ ഗംഗാജലം ഇരിപ്പുണ്ട്. ഇവിടെയൊക്കെ ഒന്ന് തളിക്കൂ. കൊള്ളില്ലാത്ത മനുഷ്യൻ, കാമകാഞ്ചനങ്ങളുടെ വെറും അടിമ. എന്നിട്ട് ഇവിടെ വന്നിരുന്ന് ഈ സ്ഥലം മുഴുവൻ അശുദ്ധമാക്കി. ആ ഭാഗത്തെല്ലാം നല്ലവണ്ണം ഒന്ന് ഗംഗാജലം തളിക്കൂ.''

''കൈയ് ഒടിഞ്ഞതിന്റെ അസുഖമെല്ലാം മാറിക്കിട്ടിയതിന്നുശേഷം ഠാക്കൂർ ഒരിക്കൽ ആഹിരീതോലായിൽ ഒരു വിനോദപരിപാടി കാണാൻ വണ്ടിയിൽ പോയിക്കൊണ്ടിരിക്കുകയാണ്. റോഡിന്റെ ഒരു വശത്ത് രണ്ടുനാല് സ്ത്രീകൾ നിൽക്കുന്നു, കേമമായി അണിഞ്ഞൊരുങ്ങി വീട്ടുവാതിൽക്കൽ നിൽക്കുകയാണ്. അതു കണ്ടതും ഭഗവാൻ പറയുകയാണ്: 'അമ്മേ ഓഹ്, ഇങ്ങനെയാണോ ഇന്നത്തെ വേഷം കെട്ടൽ'.....കഴിഞ്ഞു! ഇത്രയും പറഞ്ഞപ്പോഴേയ്ക്കും ഭാവാവേശം കയറി. അന്നാ വണ്ടിയിൽ ഉണ്ടായിരുന്നവരാരുംതന്നെ ഠാക്കൂറിന്റെ ഭാവാവേശം ഇതുവരെ കണ്ടിട്ടുണ്ടായിരുന്നില്ല. ഠാക്കൂർ ആകപ്പാടെ ഭ്രമിച്ചുപോയി എന്നാണ് അവരൊക്കെ കരുതിയത്. എന്നിട്ടെന്നെ കലുക്കിവിളിക്കാൻ തുടങ്ങി. വണ്ടിക്കാരനോട് വണ്ടി നിർത്താൻ പറഞ്ഞു. പക്ഷെ, അപ്പോഴേയ്ക്കും ഠാക്കൂർ സാധാരണനിലയിലായി. അപ്പോൾ ഞാൻ വീണ്ടും വണ്ടി വിടാൻ പറഞ്ഞു.

''പിന്നൊരുദിവസം. അന്നുച്ചയ്ക്ക് കൽക്കത്തയിൽനിന്ന് ഒരു ഭക്തൻ (ശ്രീഭൂപതിശരൺ ചതോപാദ്ധ്യായ) ദക്ഷിണേശ്വരത്ത് വരികയുണ്ടായി. അദ്ദേഹം വന്നു കയറുമ്പോൾ ഠാക്കൂർ എണ്ണ തേച്ചിരിക്കുകയാണ്. ഭക്തൻ വന്നുകയറിയതോടെ ഒരു പാട്ടു പാടാൻതുടങ്ങി:–'വഞ്ചിക്കാരൻ ഹരിയേപ്പോലെ ഇനിയൊരു അമരക്കാരനുണ്ടോ, കുങ്കുമവർണ്ണാഞ്ചിതപാദപോതകദ്വയം വഴി അക്കരെകടത്തും നമ്മെ കൃപാവാരിധിയാകും ഹരി.' പാട്ടുകേട്ടപ്പോൾ ഭാവാവിഷ്ടനായി ഠാക്കൂർ ഭക്തന്റെ തോളിൽ കാൽ അമർത്തിവച്ചുകൊണ്ട് പറഞ്ഞു:– 'ഉം, ദാ എടുത്തോളൂ, എടുത്തോളൂ ഇതാ.''

1884–ലാണെന്ന് തോന്നുന്നു– ഒരു ദിവസം ഠാക്കൂർ കൽക്കത്തയിൽനിന്ന് ദക്ഷിണേശ്വരത്തേയ്ക്ക് പോകുകയാണ്, വണ്ടിയുടെ ഉള്ളിൽ ഠാക്കൂറും രാമലാൽദാദയും, വണ്ടിയുടെ പുറത്ത് കുതിരക്കാരന്റെ അടുത്തായി സേവകനായ ലാട്ടുവും. വണ്ടിയങ്ങനെ ഓടിക്കൊണ്ടിരിക്കുകയാണ്. കാശീപുരത്തെത്തിയതോടെ ഠാക്കൂർ പറഞ്ഞു:– 'ഏയ് ലേട്ടോ! വണ്ടിയൊന്ന് നിർത്താൻ പറയൂ'. വണ്ടി നിർത്താനിടയുണ്ടായില്ല, അപ്പോഴേയ്ക്കും ഠാക്കൂർ രാമലാലിനോട് 'ഹൊ! എനിക്ക് വിശന്നിട്ടു വയ്യ. നിന്റെ കൈയ്യിൽ വല്ലതും ഉണ്ടോ ? ഒന്നും ഇല്ലെങ്കിൽ പോയി ആ കാണുന്ന പീടികയിൽനിന്ന് നല്ല ചൂടോടെ കായം ചേർത്ത കൊച്ചുറി (വടപോലെ ഒരു ആഹാരപദാർത്ഥം) കുറച്ച് വേഗം വറുത്ത് മേടിച്ച് കൊണ്ടുവരൂ.' ഠാക്കൂർ പറഞ്ഞതനുസരിച്ച് രാംലാൽ 'കൊച്ചുറി' കൊണ്ടുവരാൻ പോയി. ലാട്ടുവും എന്തോ ആവശ്യത്തിന്നായി ആ കുററിക്കാട്ടിലേയ്ക്കൊന്ന് കടന്നു. രണ്ടുപേരും തിരിച്ചെത്താൻ ഒരു അഞ്ചുമിനിട്ടിലധികം പിടിച്ചുകാണും. അതിന്നിടയിൽ ഠാക്കൂർ വണ്ടിയിൽനിന്നിറങ്ങി ആത്മാനന്ദത്തിൽ മുഴുകി രസിച്ചു

കൊണ്ടു് കൊടുത്തു ഒരു നടത്തം എങ്ങോട്ടെന്നില്ലാതെ. രണ്ടുപേരും തിരിച്ചു് വന്നു നോക്കുമ്പോൾ എന്താ സ്ഥിതി ? വണ്ടിയിൽ ആളില്ല! അടുത്തു് ചുററും സകലദിക്കിലും അവർ തിരഞ്ഞുനോക്കി. എവിടെ കാണാനാണു് ? ഉടനെ രണ്ടുപേരും രണ്ടു വഴിക്കു് അദ്ദേഹത്തെ അന്വേഷിച്ചു് പുറപ്പെട്ടു. കുറച്ചുകഴിഞ്ഞപ്പോൾ രാംലാൽദാദയ്ക്കു് ഠാക്കൂറിനെ പിടികിട്ടി. ഇനി ലാട്ടുമഹാരാജു് ഇതാ വിവരിക്കുന്നു. കേട്ടോളൂ:

''കേൾക്കണോ രസം! രാം അദ്ദേഹത്തെ വിളിയോടുവിളി, എത്ര വിളിച്ചാലെന്താ ആരു കേൾക്കുന്നു! അദ്ദേഹത്തിൻെറ ചെവിയിൽ കയറിയിട്ടുവേണ്ടെ ? അവനവനിൽത്തന്നെ മുഴുകി സർവ്വവും മറന്നങ്ങനെ കാലുറയ്ക്കാത്തതുപോലെ ഒരേ ഒരു പോക്കാണു്. ഒടുവിൽ അദ്ദേഹത്തിൻെറ ഒപ്പം എത്താൻ രാംലാലിനു് ഓടേണ്ടിവന്നു. അദ്ദേഹത്തിൻെറ കൈയ്പിടിച്ചു് വലിച്ചിട്ടു് പറഞ്ഞു: 'എവിടേയ്ക്കാണു് അങ്ങു് പോകുന്നതു്? വണ്ടിയുടെ അടുത്തേയ്ക്കു വരു.' രാംലാലിനെക്കണ്ടിട്ടു് ആളെ തിരിയാത്തതുപോലെ ഠാക്കൂർ തുറിച്ചു തുറിച്ചു് നോക്കാൻ തുടങ്ങി. 'ങ്ആ, ങ്ആ,' എന്നൊക്കെ പറയുന്നുണ്ടു്. അപ്പോൾ രാംലാൽ പറഞ്ഞു: 'എന്നോടു് ചൂടോടെ കൊച്ചുറി ഉണ്ടാക്കിച്ചു് മേടിച്ചു കൊണ്ടു വരാൻ ഏല്പിച്ചിട്ടു് എങ്ങോട്ടാണീനടത്തം, ചൂടുള്ള കൊച്ചുറി തിന്നണ്ടെ ? വരൂ.' ഉടനെ അദ്ദേഹം തിരിഞ്ഞു നടന്നു. അതിൽപിന്നെ ഒരിക്കലും ഞങ്ങളാരെങ്കിലും അദ്ദേഹത്തിൻെറ അടുത്തു് ഉണ്ടാവാതിരിക്കാറില്ല.

''ഒരു ദിവസം ഠാക്കൂർ ഞങ്ങളെ എല്ലാവരേയും കൂട്ടി കൽക്കത്തേയ്ക്കു് പോകുകയാണു്. കാശീപുരത്തിന്നടുത്തെത്തിയപ്പോൾ വണ്ടി പതുക്കെ ഒന്നു് നിന്നു. അപ്പോൾ കള്ളുഷാപ്പിൻെറ മുമ്പിലിരുന്നുകൊണ്ടു് കുറച്ചാളുകൾ കുടിച്ചു മദിച്ചുല്ലസിക്കുന്നതു് ഠാക്കൂർ കണ്ടു. അവർ തിമൃത്തു് പാടി രസിക്കുകയാണു്. ആ കുടിയന്മാരുടെ പാട്ടു കേട്ടു കേട്ടു ഠാക്കൂറിൻെറ ഭാവമൊക്കെ മാറിത്തുടങ്ങി. അദ്ദേഹം വണ്ടിയിൽനിന്നിറങ്ങി. ഒരു കാൽ വണ്ടിയിലേയ്ക്കു് കയറാനുള്ള ചവിട്ടുപടിയിന്മേൽ കയററിവെച്ചുകൊണ്ടു് അദ്ദേഹം ആടി ഉലയാൻ തുടങ്ങി. അതു കണ്ടപ്പോൾ അദ്ദേഹത്തെ താങ്ങാൻവേണ്ടി രണ്ടുപേർ ഓടിഎത്തി. ഞാനവരോടു പറഞ്ഞു; 'നിങ്ങളദ്ദേഹത്തെ തൊടണ്ട. അദ്ദേഹം തന്നത്താൻ വണ്ടിക്കകത്തു് കയറിക്കൊള്ളും. അദ്ദേഹത്തെ ഒരാൾ സദാ കാത്തു രക്ഷിച്ചു പോരുന്നുണ്ടു്. ആ ആൾ യാതൊരു കേടുപാടും കൂടാതെ അദ്ദേഹത്തെ വണ്ടിക്കകത്തു് കയററി ഇരുത്തിക്കൊള്ളും.' ഞാനിതു പറഞ്ഞതുകൊണ്ടു് ആരും അദ്ദേഹത്തെ തൊട്ടില്ല; അദ്ദേഹം തന്നത്താൻ വണ്ടിയിൽ കയറുകയും ചെയ്തു. ഒന്നറിയാമോ, സമാധിഅവസ്ഥയിൽ ആരും ആ ശരീരത്തിൽ കൈയ് മുട്ടിച്ചുകൂടാ. അശുദ്ധരായവർ ആ ദേഹം തൊട്ടുപോയാൽ ജഗന്മാതാവിൻെറ ശക്തി സാധകൻെറ ശരീരത്തിൽ ഒതുങ്ങിക്കിട്ടാൻ പ്രയാസമായിത്തീരും. ശുദ്ധിയില്ലാത്തവർ തൊട്ടിട്ടു് അദ്ദേഹം കിടന്നു് കഷ്ടപ്പെടുന്നതു് ഞാൻ നേരിട്ടു കണ്ടിട്ടുള്ളതാണു്.

''അന്നകൂട*ത്തിൻനാൾ മാർവാറികൾ ഠാക്കൂറിനെ ക്ഷണിച്ചു കൊണ്ടുപോയി. ഠാക്കൂർ പോകുമ്പോൾ ഞങ്ങളേയും കൂട്ടത്തിൽ കൊണ്ടുപോയി. അത്തവണ മാർവാറികൾ അതിഗംഭീരമായിട്ടാണു് ഉത്സവം നടത്തിയതു്. ഞങ്ങളുടെയൊക്കെ ഊണു കഴിഞ്ഞപ്പോൾ വൈകുന്നേരം അഞ്ചു് മണിയായി. അപ്പോളൊന്നാലോചിച്ചു നോക്കൂ എത്ര ആളുകൾ വന്നിട്ടുണ്ടാകുമെന്നു്. ഠാക്കൂറിന്നു വളരെ സന്തോഷമായി. മടങ്ങുമ്പോൾ ദീപാവലിയായിരുന്നതിനാൽ വഴിയിൽ ഇരുവശത്തും നിരനിരയായി ദീപമാലതന്നെ. ഠാക്കൂർ രാംബാബുവിനേക്കൊണ്ടു് ഒരു പൈസയ്ക്കു് ഒരു ചെരാതു് വാങ്ങിപ്പിച്ചു.

''ഒരു ദിവസം ഒരു ഭക്ത മാതൃദേവിയുടെ അടുത്തു വന്നിട്ടു പറഞ്ഞു: 'ഞാൻ മഹാദരിദ്രയാണു്, ഠാക്കൂറിന്നുവേണ്ടി കാര്യമായിട്ടൊന്നും കൊണ്ടുവരാൻ എനിക്കൊത്തില്ല, എങ്കിലും നിസ്സാരമായൊരു സാധനം ഞാൻതന്നെ പാകം ചെയ്തതു് കൊണ്ടുവന്നിട്ടുണ്ടു്.' ഇതു കേട്ടിട്ടു് അമ്മ പറഞ്ഞു: 'അദ്ദേഹം ആഹാരം കഴിച്ചു കഴിഞ്ഞല്ലൊ. ഇനി ഇപ്പോഴൊന്നും അദ്ദേഹം കഴിക്കുമെന്നു് തോന്നുന്നില്ല. എന്തിനാ; മോളെ, ഇത്ര വൈകിച്ചതു് അതു് കൊണ്ടുവരാൻ ?'' അമ്മ

* ധനികർ ചോറു് പാകംചെയ്തു് ഒരു പർവ്വതം പോലെ ക്ഷേത്രാങ്കണത്തിൽ ഒരിടത്തു് ശേഖരിക്കും. അതിന്നുതക്ക വിഭവങ്ങളോടുകൂടി ദേവിക്കു് നിവേദിച്ചതിന്നുശേഷം വരുന്ന ഭക്തന്മാർക്കൊക്കെ കൊടുക്കും. ഈ അന്നകൂടം ബംഗാളിലെ ഒരു വഴിപാടാണു്.

പറഞ്ഞതു കേട്ടിട്ട് ആ സ്ത്രീ കരയാൻ തുടങ്ങി. പെട്ടെന്നുണ്ട് ഠാക്കൂർ ഭാവാവസ്ഥയിൽ മുഴുകി തന്മയനായി ആടി ആടി കാൽ വെച്ചുകൊണ്ട് ആ വഴിക്കു വരുന്നു. അടുത്തു് വന്നതോടെ ആ സ്ത്രീയുടെ കൈയ്യിലിരുന്ന ആഹാരപദാർത്ഥത്തിൽനിന്നു് ഒരു നുള്ളെടുത്തു് വായിലിട്ട് അതിനെ പ്രസാദമാക്കി. എന്നിട്ട് എന്നോട്ട് പറഞ്ഞു: ''ലേട്ടോ, ഒരു കാര്യം, ഇനിമുതൽ ആരെന്തു സാധനം കൊണ്ടുവന്നാലും അതെല്ലാം *നഹബത്തിൽ കൊണ്ടുപോയി കാണിച്ചതിനു ശേഷമേ പിന്നെയുള്ളവക്ക് കൊടുത്തുകൂട്ടു.''

ലാട്ടുമഹാരാജ് ഇതു് പറഞ്ഞപ്പോൾ ഒരു ഭക്തൻ ചോദിച്ചു: 'അതെന്തിനാണു് ഇങ്ങനെ ഒരു നിയമം ഠാക്കൂർ വെച്ചതു്, മഹാരാജ് ?'

ലാട്ടുമഹാരാജ്:– എന്തിനാണെന്നോ ? മനസ്സിലായില്ലെ ? ഠാക്കൂറിനു് രോഗം ബാധിക്കുന്നതിനുമുമ്പ് എന്തെല്ലാം തരം ആളുകളാണു് കൂട്ടംകൂട്ടമായിട്ട് ദക്ഷിണേശ്വരത്തു് വന്നിരുന്നതു്! പലരുടേയും ഉള്ള് അഴുക്കും കറയും പിടിച്ച് അങ്ങേ അററം അശുദ്ധവുമായിരുന്നു. അതുമല്ല, ഓരോരോ ആഗ്രഹസിദ്ധി കൈവരണമെന്ന മോഹം മനസ്സിൽ വെച്ചുകൊണ്ട് പലരും പല ആഹാരസാധനങ്ങളും കൂട്ടുകൂട്ടയായിട്ട് കൊടുത്തയച്ചിരുന്നു. ആ കൊണ്ടുവരുന്നവയിൽ നിന്നു് എന്തെങ്കിലുമൊന്നു് ഞാൻ ചിലപ്പോൾ ഠാക്കൂർ ഉണ്ണുമ്പോൾ ഇലയുടെ തുമ്പത്തെങ്ങാനും വെച്ചുപോയാൽ ഉടനെ അദ്ദേഹം കയക്കും– ഏതു കൊള്ളരുതാത്തവൻ കൊണ്ടുവന്നതാണാവോ ഈ സാധനം! അയാളുടെ മകന്റെ സുഖക്കേട്ട് മാറിക്കിട്ടാൻവേണ്ടി കൊടുത്തയച്ചതാണിതു്. കൊള്ളരുതാത്ത സ്വാർത്ഥികള്.' ഇതു് പറയലും ആ പലഹാരക്കഷ്ണം ഇലയിൽനിന്നു തട്ടി താഴെ ഇടലും കഴിഞ്ഞു. ഇങ്ങനെ പലതും നടക്കാറുണ്ട്. ഈവക സാധനങ്ങളുടെ ദോഷം നീങ്ങിക്കിട്ടാൻ വേണ്ടിയിട്ടാണു് ഓരോന്നും നഹബത്തിൽ അമ്മയുടെ മുമ്പിൽ കൊണ്ടു വെയ്ക്കണം എന്ന നിയമം ഠാക്കൂർ ഇപ്പോൾ പാസ്സാക്കിയതു്.

''ഒരിക്കൽ ദക്ഷിണേശ്വരത്തുവെച്ച്, അദ്ദേഹത്തിന്റെ കാലിൽ നീരുവന്നു് വീർത്തു. മഹിന്ദർകബ്‌രേസ് (ശ്രീമഹേന്ദ്രനാഥ്പാൽ കവിരാജ്) ചെറുനാരങ്ങ കഴിക്കാൻ പറഞ്ഞു. അതു് കേൾക്കേണ്ടതാമസം നിത്യവും അപ്പോൾ പറിച്ചെടുത്ത രണ്ടു നാരങ്ങ യോഗിൻ ഠാക്കൂറിന്റെ മുമ്പിലെത്തിക്കുകയായി. ഠാക്കൂർ എന്നും അതിന്റെ നീര് പിഴിഞ്ഞാണു് കഴിക്കുക. അങ്ങനെയിരിക്കെ ഒരു ദിവസം അദ്ദേഹത്തിനു് എന്തുതന്നെയായിട്ടും അതു കഴിക്കാൻ പററുന്നില്ല. എന്തു പററി ? യോഗിനു് അത്ഭുതമായി, വിഷമവുമായി. ഒടുവിലല്ലെ മനസ്സിലായതു്, യോഗിൻ സാധാരണ നാരങ്ങ പറിച്ചുകൊണ്ടു വന്നിരുന്ന തോട്ടം കരാറെടുത്തിരുന്ന ആളുടെ കാലാവധി അന്നത്തോടെ അവസാനിച്ചു. ഇനിമുതൽ ഉടമസ്ഥാവകാശം മറെറാരാൾക്കാണു്. അതുകൊണ്ട് ഈ പുതിയ കരാറുകാരന്റെ അനുവാദംകൂടാതെ അവിടെനിന്നെടുത്ത സാധനം ഭഗവാനു് കഴിക്കാൻ കഴിഞ്ഞില്ല. നോക്കൂ, സത്യത്തിലുള്ള അടിയുറച്ച നിഷ്ഠ!

''അമ്പലവളപ്പിൽ ഒരു പഴുത്തമാങ്ങ വീണുകിടക്കുന്നതു് ഠാക്കൂർ ഒരുദിവസം കാണാനിടയായി. അദ്ദേഹത്തിനു് സ്വന്തമായിട്ടതു് പെറുക്കി എടുക്കാൻകൂടി കഴിഞ്ഞില്ല. എന്നിട്ട് ഞങ്ങളെ വിളിച്ച് പറഞ്ഞു: 'ഏയ്, കുട്ടി, അവിടെ ഒരു മാങ്ങ വീണു കിടപ്പുണ്ട്. പോയി അതു് കാര്യക്കാരന്റെ കയ്യിലേല്പിച്ചിട്ടു വരു.' പക്ഷെ കാര്യക്കാരൻ ബാബു അതു് മേടിക്കാൻ കൂട്ടാക്കിയില്ല. ആ കൊണ്ടുപോയ ആളോട്ട് പറഞ്ഞു: 'നിങ്ങളതു് തിന്നോളു.'

''ദക്ഷിണേശ്വരത്തുവെച്ച് ഠാക്കൂറിന്റെ പിറന്നാളാഘോഷം നടത്തിയ അന്നു് നരോത്തമഭാഗവതർ വന്നിരുന്നു. അന്നെന്തായിരുന്നു ആളുകളുടെ ഒരു തിരക്ക്. ഒരു 250–300 ആളുകള് ഊണു് കഴിച്ചിട്ടുണ്ടാവണം. അത്തവണയാണു് ലൊറേൻബാബുവിനെ (നരേന്ദ്രൻ)പത്തുക്കെ ഒന്നു് തൊട്ടതോടേ അദ്ദേഹം സമാധിയിലായതു്. അന്നു് ഭക്തന്മാർ രണ്ടു ചേരിയായി തിരിഞ്ഞു – ഒന്നിൽ രാംബാബു, ഗിരീശ്ബാബു, മനോമോഹൻ ബാബു, കേദാർ ബാബു പിന്നങ്ങനെ വേറെ കുറെ പേരും – അവരൊക്കെ ഠാക്കൂറിനെ 'അവതാരം' എന്നു് പറയാൻ തുടങ്ങിയ കൂട്ടരാണു്. രണ്ടാമത്തെ സെ

* ക്ഷേത്രാരാധനാസമയത്തു് വാദ്യങ്ങൾ വായിക്കുന്നതിനുള്ള മുറി. അതാണു് ദക്ഷിണേശ്വരത്തു് ശ്രീമാതൃദേവിയുടെ താമസത്തിനു് ഒഴിഞ്ഞുകൊടുത്തതു്.

റിൽപെട്ട കൂട്ടരാണ് ബലരാംബാബു, സുരേശ് ബാബു, (ശ്രീ സുരേന്ദ്രനാഥമിത്ര), പ്രാൺകൃഷ്ണ ബാബു തുടങ്ങിയവർ. അത്തവണ അദ്ദേഹം സകലക്കും ഒരു കാര്യം വെളിവാക്കിക്കൊടുത്തു— അതായതു് ഈശ്വരൻതന്നെയാണ് മായാരൂപം കൈക്കൊണ്ടിട്ടുള്ളതു്, അദ്ദേഹംതന്നെയാണ് ഈ ജീവജഗത്തായിരിക്കുന്നതും. അവതാരത്തിൽക്കൂടി അദ്ദേഹം ഒരുതരത്തിൽ ശക്തി പ്രകടിപ്പിച്ചിരിക്കുന്നു, സാധാരണ ജീവന്മാരിൽക്കൂടി വേറൊരു തരത്തിലും എന്നുമാത്രം. അദ്ദേഹം ഒന്നേയുള്ളു, ആ അദ്ദേഹംതന്നെയാണ് സർവ്വവുമായിട്ടുള്ളതും........ആരാണോ രാമനായതു്, ആരാണോ വീണ്ടും കൃഷ്ണനായതു്, ആ ആൾതന്നെ ഇതാ ഇന്നിപ്പോൾ (തന്റെ ശരീരത്തെ തൊട്ടുകാണിച്ചിട്ടു്) രാമകൃഷ്ണനമായി.''

ഇനി രാഖാൽ മഹരാജ് (ശ്രീ ബ്രഹ്മാനന്ദ സ്വാമികൾ), ബുഡോഗോപാൽ മഹാരാജ്(ശ്രീ അദ്വൈതാനന്ദസ്വാമികൾ) എന്നിവരെപ്പററി ശ്രീ ലാട്ടുമഹാരാജ് പറഞ്ഞ ഒന്നു രണ്ടു് കാര്യങ്ങളുംകൂടി ഇവിടെ ചേർക്കട്ടെ:—

'ഒരിക്കൽ രാഖാൽബാബു ഠാക്കൂറിന്നുള്ള ആഹാരത്തിൽനിന്നു് കുറച്ചെടുത്തു് തിന്നു. അതറിഞ്ഞപ്പോൾ അദ്ദേഹം രാഖാൽബാബുവിനോടു് പറഞ്ഞു: 'ഇതെന്താ നീ കാണിച്ചതു് ! നിവേദ്യത്തിനുമുമ്പായി അതിൽ നിന്നെടുത്തു് തിന്നു എന്നോ ? സ്വയം ആദ്യം കുറച്ചു് തിന്നു് എച്ചിലാക്കിയതിന്റെ ബാക്കി അമ്മയ്ക്കു് നിവേദിക്കാൻ പാടുണ്ടോ?'.,...രാഖാൽബാബുവിന്റെ വിവാഹം കഴിഞ്ഞതിന്നുശേഷം ഒരു ദിവസം മനോമോഹൻബാബു അവരെ രണ്ടു പേരേയും (രാഖാൽബാബുവിനേയും ഭാര്യയേയും) ദക്ഷിണേശ്വരത്തേയ്ക്കു് കൂട്ടിക്കൊണ്ടുവന്നു. ഠാക്കൂർ അവരെ അനുഗ്രഹിച്ചിട്ടു് ആ നവവധുവിനോടു് പറഞ്ഞു: 'പേടിക്കേണ്ട, കേട്ടോ ഒട്ടും പേടിക്കേണ്ട. ഞാൻ രാഖാലിനെ ഇവിടെ സ്ഥിരമായി പിടിച്ചു് നിർത്തുകയൊന്നും ചെയ്യില്ല; ഇടയ്ക്കൊക്കെ അവനെ വീട്ടിലേയ്ക്കു് വിടാം, കേട്ടോ.' എന്നിട്ടു് ഠാക്കൂർ അവരോടു് പറഞ്ഞു —'അവിടേയും (നഹബത്തിൽ ശ്രീമാതൃദേവിയുടെ അടുത്തു്) ഒന്നു് ചെന്നിട്ടു് വരൂ.' എന്നെ പതുക്കെ വിളിച്ചിട്ടു് സ്വകാര്യത്തിൽ പറഞ്ഞു — 'ഓടിപ്പോയി അവിടെച്ചെന്നു് പറഞ്ഞിട്ടു്വരൂ, രൂപകൊടുത്തു് കുട്ടിയുടെ മുഖം കാണണമെന്നു്. അമ്മ അതേപോലെ രൂപ കയ്യിൽ കൊടുത്തിട്ടു് മുഖം തുറന്നു് കണ്ടു. കേട്ടിട്ടുണ്ടോ ഇതെല്ലാം ?'

ഒരു ഭക്തൻ:— 'അതെന്തിനാണ്,മഹാരാജ്, രൂപകൊടുത്തിട്ടു് മുഖം കാണാൻ പറഞ്ഞതു് ?'

ലാട്ടുമഹാരാജ്:— 'ഹേയ്,അതിനി ചോദിച്ചറിഞ്ഞിട്ടുവേണം മനസ്സിലാകാൻ, കഷ്ടം ! രാഖാൽ അദ്ദേഹത്തിന്റെ മാനസപുത്രനാണെന്ന കാര്യം അറിയാമോ ? പുത്രവധു വന്നു് കയറുമ്പോൾ വെറും കയ്യോടെ ആരെങ്കിലും മുഖം കാണാറുണ്ടോ? നിങ്ങളുടെയൊക്കെ വീടുകളിലും എന്നും നടന്നു വരുന്ന ആചാരങ്ങളല്ലെ ഇതൊക്കെ, എന്നിട്ടും അറിഞ്ഞുകൂടെ ?'

ഭക്തൻ:— 'മഹാരാജ്, അദ്ദഹത്തിനു് അപ്പോഴൊക്കെ പരമഹംസന്റെ അവസ്ഥയല്ലെ ? എന്നിട്ടും അദ്ദേഹമെന്തിനാണിത്തരം ആചാരങ്ങളൊക്കെ പാലിക്കാൻ മെനക്കെടുന്നതു് ?'

ലാട്ടുമഹാരാജ്:— 'അതുകൊണ്ടുതന്നെയാണു് അദ്ദേഹത്തിന്നു് മററാരേക്കാളും കൂടുതലായി ഇതൊക്കെ നോക്കേണ്ടിവന്നിരുന്നതും. അദ്ദേഹം പറയാറുള്ളതു് കേൾക്കണോ — 'അതേയ്, ഞാൻ എള്ളോളം ഒന്നങ്ങോട്ടോ ഇങ്ങോട്ടോ കാല്പതറി നീക്കിച്ചവിട്ടിയാൽ നിങ്ങളൊക്കെ (ശിഷ്യന്മാർ) ഒരു താളം മുഴവനങ്ങു് തെററിക്കാൻ മടിക്കില്ല. എന്നാൽ ഞാൻ ഒരു പതിനാറു് ചവിട്ടു് (നൃത്തത്തിലെ താളം ചവിട്ടൽ) ശരിക്കങ്ങു് ചവിട്ടിയാലേ നിങ്ങൾ ഒരു താളമെങ്കിലും ചവിട്ടാൻ പഠിക്കുകയും ചെയ്യുള്ളു.' അതാണു് കഥ......രാഖാൽബാബു കുറച്ചധികം ദിവസം അടുപ്പിച്ചു് ദക്ഷിണേശ്വരത്തു് താമസിച്ചാൽ ഠാക്കൂർ അദ്ദേഹത്തെ ഉന്തിത്തള്ളി വിട്ടിലേയ്ക്കു് പറഞ്ഞയയ്ക്കുകയായി. വീട്ടിൽപോയി മടങ്ങിയെത്തിയാൽ പറയും — 'പോവൂ, വേഗം ചെന്നു് മൂന്നു് കവിൾ ഗംഗാജലം കുടിക്കൂ, എന്നിട്ടു് ദേവീക്ഷേത്രത്തിൽ പോയി തൊഴതിട്ടു് വരൂ.'... ....രാഖാൽബാബുവിനു് ഒരു കുഞ്ഞു് പിറന്നു എന്നു് കേട്ട അന്നു് ഠാക്കൂർ ഞങ്ങളോടു് പറഞ്ഞു, 'ഹാവൂ, അമ്മയുടെ കൃപകൊണ്ടു് രാഖാലിന്റെ പ്രാരബ്ധകർമ്മം മുഴവൻ അനുഭവിച്ചു് തീർന്നു. ഇനി അയാളെ എന്റെ ആവശ്യത്തിലേയ്ക്കു് ഒന്നു് പാകപ്പെടുത്തി എടുക്കണം.'.....കുഞ്ഞുണ്ടായതിൽ പിന്നെ രാഖാൽ

ബാബു നിത്യേനയെന്നോണം ദക്ഷിണേശ്വരത്തു് വന്നിരുന്നു. ഠാക്കുറോ അയാളോടു് ധ്യാനിക്കാനും ജപിക്കാനും മാത്രമേ പറയുകയുള്ളു. ഠാക്കുർ മററാരോടെങ്കിലും വാത്സല്യം ഭാവിച്ചാൽ രാഖാൽബാബുവിനു് അതു് സഹിക്കില്ല. ഇതു കണ്ടിട്ടു് ഒരുദിവസം ഠാക്കുർ അയാളോടു് പറഞ്ഞു: – 'നോക്കൂ ! ഒരു സന്ന്യാസിയുടെ സർവ്വവും വിട്ടുപോയെന്നുവരും. അഭിമാനം നീങ്ങിക്കിട്ടാൻ വളരെ പ്രയാസമാണു്. ഈ ദുരഭിമാനത്തെ തല്ലിപ്പൊളിച്ചു് ദൂരെ വലിച്ചെറിയൂ, എങ്കിലേ അറിയേണ്ടതെല്ലാം മനസ്സിൽ വെളിപ്പെട്ടു് വരികയുള്ളു. പതുക്കെ പതുക്കെ രാഖാൽബാബു തൻെറ ഈ അഭിമാനത്തെ നീക്കിക്കളഞ്ഞു. അതുകൊണ്ടാണു് ലൊറേൻ പറഞ്ഞതു് – 'ആദ്ധ്യാത്മികതയിൽ രാഖാൽ നമ്മിലാരേക്കാളും മുമ്പനാണു്.' രാഖാൽ ദക്ഷിണേശ്വരത്തു് പാർക്കുന്ന ദിവസങ്ങളിൽ ഠാക്കുറിൻെറ സന്തോഷം ഒന്നു് കാണേണ്ടതുതന്നെയാണു്. രാത്രിയിൽ ഞങ്ങളെ എല്ലാവരേയും ഒരു മുറിയിലിരുത്തി അദ്ദേഹം ധ്യാനിപ്പിക്കും !''

1885-ലെ ഒരു കഥയുംകൂടി ഇനി കേൾക്കാം: – 'ബൂഡോ ഗോപാൽദാദയ്ക്കു് ശക്തിയായൊരാഗ്രഹം ഠാക്കുറിൻെറ അടുത്തുനിന്നു് മന്ത്രദീക്ഷ മേടിക്കണമെന്നു്. എന്നാൽ അദ്ദേഹമോ ഒരാൾക്കും ദീക്ഷ നല്കാൻ കൂട്ടാക്കിയിരുന്നുമില്ല. അദ്ദേഹം അന്തരംഗഭക്തന്മാരുടെ ഉള്ളിലേയ്ക്കു് ശക്തിപ്രസരണം നടത്തിയിരുന്നു എന്നല്ലാതെ ആർക്കും മന്ത്രം നൽകിയിരുന്നില്ല. എല്ലാവരുടെയും മുമ്പിൽവെച്ചു് ഇക്കാര്യം പറയാൻ മടിച്ചിട്ടു ഗോപാൽദാദാ ഒരു ദിവസം ഉച്ചയ്ക്കു് അദ്ദേഹം തനിയെ തോട്ടത്തിൽ ഉലാത്തുന്ന തക്കംനോക്കി വേഗം അടുത്തുചെന്നു് തൻെറ ആഗ്രഹം അറിയിച്ചു. ഞാൻ അകലെനിന്നു് നോക്കുമ്പോഴുണ്ടു് ഗോപാൽദാദാ മണ്ണിൽ മുട്ടുകുത്തിക്കിടന്നുകൊണ്ടു് ഠാക്കുറിൻെറ രണ്ടു കാലിലും കെട്ടിപ്പിടിച്ചു ഏങ്ങലടിച്ചു് കരയുന്നു. എന്നിട്ടു് ഒടുവിലുണ്ടായതെന്താണെന്നറിയണോ ? ഠാക്കുർ അദ്ദേഹത്തെ മണ്ണിൽനിന്നു് പിടിച്ചെഴുന്നേൽപ്പിച്ചു. അപ്പോഴും ഗോപാൽദാദാ വിമ്മിവിമ്മി കരച്ചിൽതന്നെ. ഠാക്കുർ എന്താണു് പറഞ്ഞതെന്നു് എനിക്കറിഞ്ഞുകൂടാ. പക്ഷെ അന്നുമുതൽ മുടങ്ങാതെ ഗോപാൽദാദാ എന്നും സന്ധ്യാസമയത്തു് വിഷ്ണുക്ഷേത്രത്തിലിരുന്നു് കീർത്തനം ചൊല്ലുന്നതു് ഞാൻ കാണാറുണ്ടു്.''

---

# ദേവി പാഹി മാം

## എ. കെ. മേനോൻ

പാഹി മാം ദേവി ശാരദേ ജഗ–
ദംബികേ കരുണാലയേ.
പാവനേ പരിപാവനേ ഭക്ത–
വത്സലേ ദേവി പാഹി മാം.

സീതയും, രാധ, കാളിയും, വാണീ–
മാതാവുമേകശക്തിയായ്
വന്നുള്ള തായേ ശാരദേ സർവ്വ–
മംഗളേ ദേവി പാഹി മാം.

സ്ത്രീത്വത്തിൻ ശുദ്ധമാതൃകകൊണ്ടു
ലോകത്തെധന്യമാക്കിയ
ഈശ്വരീ പരമേശ്വരീ ഭവ–
താരിണീ ദേവി പാഹി മാം.

ബാല്യത്തിൽതന്നെ ദീനർക്കുവേണ്ടി–
ട്ടോരോരോ സേവ ചെയ്യുള്ള
ശാരദേ ദീനവത്സലേ പ്രേമ–
രൂപിണീ ദേവി പാഹി മാം.

കേവലം പിഞ്ചുപ്രായത്തിൽ രാമ–
കൃഷ്ണൻെറ ധർമ്മപത്നിയായ്
അത്ഭുതമായ ദാമ്പത്യലീല–
യാടിയ ദേവി പാഹി മാം.

ശ്രീരാമകൃഷ്ണദേവൻെറ ധർമ്മ–
പത്നിയുമൊപ്പം ശിഷ്യയും
ഉത്തമോത്തമ യോഗിനിയുമായ്
രാജിച്ച ദേവി പാഹി മാം.

ഈശ്വരോന്മത്തഭാവത്തിലാണ്ടു
നാളകം പോക്കും നാഥനെ
ഈശൻെറ പ്രതിരൂപമായ്ക്കണ്ടു
സേവിച്ച ദേവി പാഹി മാം.

നാഥൻെറ ബ്രഹ്മനിഷ്ഠയിൽ കറ–
യേല്ക്കാതെ കാത്തു രക്ഷിച്ച
ആദർശബ്രഹ്മചാരിണീ സഹ–
ധർമ്മിണീ ദേവി പാഹി മാം.

സ്വാർത്ഥത്തിൻ സ്പർശമേല്ക്കാത്ത ശുദ്ധ–
മാതൃത്വം ഘനീഭൂതമായ്
ശാരദാദേവിയായുള്ള ജഗ–
ന്നായികേ ദേവി പാഹി മാം.

ശ്രീരാമകൃഷ്ണശിഷ്യരെന്നല്ല
സർവ്വരും മാതൃദേവിയായ്
ഭക്തിയോടെന്നും പൂജിക്കുമം
ശാരദേ ദേവി പാഹി മാം.

ലോകത്തേയെല്ലാമൊന്നായിക്കണ്ടു
സ്നേഹിച്ചുമൊപ്പം സേവിച്ചും
പ്രാണികൾക്കെല്ലാം പ്രാണനായ്മേവും
ശാരദേ ദേവി പാഹി മാം.

കാളിയായ്ക്കണ്ടു ശ്രീരാമകൃഷ്ണൻ
പൂജിച്ചു തൻെറ നേട്ടങ്ങൾ
അർപ്പിച്ച പാദപത്മങ്ങളെനി–
ക്കാശ്രയം ദേവി പാഹി മാം.

സ്നേഹത്തിൻ വശ്യശക്തിയാൽ കൊടും–
ദുഷ്ടരെപ്പോലും ശിഷ്ടരായ്
മാനസാന്തരംചെയ്യുള്ള ജഗ–
ദീശ്വരീ ദേവി പാഹി മാം.

ആരിലുമൊരു ദോഷവും നിങ്ങൾ
കാണരുതൊരു കാലവും
എന്നുള്ളോരന്ത്യശാസനം മക്കൾ–
ക്കേകിയ ദേവി പാഹി മാം.

****

# ശ്രീശാരദാദേവി

## —ദൈവീസമ്പത്തിൻെറ സജീവമൂർത്തി

മൈത്രാനന്ദസ്വാമി

പവിത്രം ചരിതം യസ്യാഃ
പവിത്രം ജീവനം തഥാ
പവിത്രതാസ്വരൂപിണ്യൈ
തസ്യൈ ദേവ്യൈ നമോ നമഃ.

ശ്രീരാമകൃഷ്ണദേവൻെറ പരിഗണനയിൽ മനുഷ്യരിൽ രണ്ടു ജാതിയേയുള്ളു, ഭക്തിയുള്ളവരും അതില്ലാത്തവരും. ആസ്തിക്യബോധമുള്ളവരും അതില്ലാത്തവരും എന്നും പറയാം. ശരീരഭിന്നമായി ആത്മാവെന്നൊന്നുണ്ടെന്ന വിശ്വസിക്കുകയും ആ വിശ്വാസാനുസാരം ജീവിക്കുകയും ചെയ്യുന്നവർ ആസ്തികർ. ശരീരം മാത്രമേയുള്ളു, അതിൽനിന്നു ഭിന്നമായി ആത്മാവെന്നൊന്നില്ല എന്നു വിശ്വസിച്ചു ജീവിക്കുന്നവർ നാസ്തികരും.

ശരീരഭിന്നമായി ആത്മാവെന്നൊന്നുണ്ടെന്നും, വ്യക്തിത്വത്തിൻെറ സാരം അഥവാ പ്രധാനഘടകം ആത്മാവാണെന്നും വിശ്വസിക്കുന്നവക്കു ജീവിതം ഒരു 'ശവസാധന'യാണു്, ആകേണ്ടതാണു്! ആ വിശ്വാസമില്ലാത്തവക്കു് ജീവിതം ഒരു 'ശവപൂജ' മാത്രവും!

താന്ത്രികസമ്പ്രദായത്തിലുള്ള ഒരു അനുഷ്ഠാനമാണു് 'ശവസാധന'. കക്കിടകമാസത്തിലെ കറുത്ത വാവിൻനാറം അദ്ധരാത്രിയിൽ വിജനമായ ശ്മശാനസ്ഥലത്തു് അംഗഭംഗം വരാത്ത ഒരു പുത്തൻശവത്തെ കുളിപ്പിച്ചു കിടത്തി, ആ ശവത്തിന്മേൽ ഇരുന്നുകൊണ്ടു് വിവിധ ഉപകരണങ്ങളോടെ കാളിയെ പൂജിക്കണം. പൂജകഴിഞ്ഞു സാധകൻ ജപവും ധ്യാനവും ചെയ്യണം. ആ സമയത്തു് ആ ശവം അല്പം ഇളകുകയും വാ പൊളിക്കുകയും ചെയ്യുമത്രെ! തത്സമയം, ഭയചകിതനാകാതെ, നേരത്തെ തയ്യാർ ചെയ്തു വെച്ച തയിരിൽ കുഴച്ച അവൽ സാധകൻ കൈയ്യിലെടുത്തു ശവത്തിൻെറ വായിൽ നിറച്ചു കൊടുക്കണം. അങ്ങനെ ചെയ്താൽ ആ ശവം അനങ്ങാതെ കിടക്കും. സാധകൻ ജപധ്യാനം തുടരണം. സാധകൻെറ നിർഭീകതയിലും ഭക്തിയിലും തുഷ്ടയായി ശ്മശാനകാളി ദർശനം നൽകി അനുഗ്രഹിക്കും. ഇതാണു് ചുരുക്കത്തിൽ 'ശവസാധന'.

കേട്ടാൽതന്നെ അറപ്പും വെറുപ്പും തോന്നിക്കുന്ന ഒരു അനുഷ്ഠാനം, അല്ലെ? ഒരിക്കലും എന്നാൽ സാദ്ധ്യമല്ല ഇത്തരം അനുഷ്ഠാനങ്ങളൊന്നും എന്നു് നിങ്ങൾ ആത്മഗതം ചെയ്യുന്നില്ലെ! എന്നാൽ വാസ്തവത്തിൽ ഇതിൻെറ ഏററവും ബീഭത്സമായ വശം മനുഷ്യരിൽ ഭൂരിപക്ഷവും ജന്മംമുതൽ ചെയ്തുവരുന്നുണ്ടു്. നിങ്ങളും ഞാനും ചെയ്തുവരുന്നു.

ജീവൻ ജഗത്തു് പരമാത്മാവു് എന്നീ മൂന്നും അവയുടെ പരസ്പരബന്ധവും താത്വികാത്ഥത്തിലെടുത്തു സാരം സംഗ്രഹിച്ചു സ്ഥൂലമാക്കിയാണു് നമ്മുടെ സനാതനധമ്മത്തിലെ – എന്തിനു് സനാതനധർമ്മത്തിലെ മാത്രം, എല്ലാ മതങ്ങളിലേയും – പ്രതിമകളും പ്രതീകങ്ങളും, ചടങ്ങുകളും അനുഷ്ഠാനങ്ങളും കല്പിച്ചിട്ടുള്ളതു്. സാരം ഗ്രഹിക്കുന്നതുവരെ നിരത്ഥങ്ങളും കേവലം ബാലിശങ്ങളുമായ ഗോഷ്ഠികളെന്നു തോന്നുന്ന ഇവയിൽ പലതും സാരമറിയുമ്പോൾ രസകരങ്ങളും ഹൃദയസ്പൃക്കുകളും ആത്മോത്തേജകങ്ങളുമായി മാറും. നമ്മുടെ പൂവ്വികരുടെ കവിത്വത്തിലും ഭാവനാപാടവത്തിലും നാം വിസ്മയിച്ചുപോകും.

ബീഭത്സവും ഭീകരവുമായ 'ശവസാധന'യ്ക്കു സവ്വജനീനജീവിതസ്പർശിയായ ഒരു ഗൂഢാത്ഥമുണ്ടു്. മേൽപ്പറഞ്ഞ രണ്ടു ജാതി മനുഷ്യരുടേയും ജീവിതത്തെ മുഴുവൻ സംഗ്രഹിക്കുന്നുണ്ടതിൽ. എന്താണതു്?

കക്കിടകമാസത്തിലെ കറുത്ത വാവിന്നാളത്തെ അദ്ധരാത്രിയിലെ ഇരുട്ടു അജ്ഞാനാന്ധ

കാരം. ഏതോ സുകൃതഫലമായി ലഭിച്ച കോട്ട മില്ലാത്ത ഇജ്ജന്മത്തിലെ ശരീരം പുത്തൻ ശവം. ജഡമയമായ ഈ പ്രപഞ്ചം ശ്മശാനം. എത്ര തന്നെ ജനതാമദ്ധ്യത്തിലാണ് ബാഹ്യജീവിത മെങ്കിലും ഓരോ ജീവനും കർമ്മഫലങ്ങളായ സുഖദുഃഖങ്ങളെ തനതായ ഒരു ഏകാന്തതയി ലാണ് ഭുജിക്കുന്നത്. അതുതന്നെ വിജനസ്ഥ ലം. ജീവൻ ഹൃദ്ദേശത്തിൽ, ഈ ശവത്തിന്മേൽ സദാ ആസനസ്ഥനായിക്കൊണ്ട് ഇരിക്കുകഎന്ന ദുരവസ്ഥയിലാണ്. ഇത്രത്തോളം ആസ്തിക ന്റേയും നാസ്തികന്റേയും അവസ്ഥ തുല്യം തന്നെ. ഇപ്രകാരം ഇരുന്നു പ്രാരബ്ധം ഭുജിക്കവെ, ശരീരമാകുന്ന ഈ പുത്തൻ പിണം ജീവാത്മാ വിന്റെ സർവ്വ ശ്രദ്ധയും സേവയും പിടിച്ചുപ റ്റാൻ ശ്രമം ചെയ്യുന്നു. ഈ പിണം ഇളകുന്നു, വാ പൊളിക്കുന്നു. സ്വസ്ഥമായിരുന്നു ജഡത്വ മതീതമായ ഏതെങ്കിലും ലക്ഷ്യത്തെ പ്രാപിക്കു ന്നതിൽ ജീവനു വിഘ്നം ചെയ്യുന്നു. ഇതിന്റെ 'ഇളക്കങ്ങളും വാ തുറക്കലും' കണ്ടു ഭയന്നു് ഈ പിണത്തിന്റെപിണിയാളായിആ ജീവനാന്തം ഇതിന്റെ ലാളനപോഷണത്തിൽ മുഴുകുന്നു നാസ്തികൻ. അങ്ങനെ ആയുസ്സ് വ്യർത്ഥമാകുന്നു. എന്നാൽ ആസ്തികനോ ? സ്വശരീരമാകുന്ന ശവ ത്തിന്റെ 'ഇളകിയാട്ടവും വാ പൊളിയും' കണ്ടു ഭയപ്പെടാതെ, അതിനെയൊന്നടക്കിക്കിടത്തു വാൻ അല്പമെന്തെങ്കിലും മാത്രം – തയിരിൽ കുഴച്ച അവൽ മാത്രംകൊടുത്തു കിടത്തി, ബാക്കി സമയവും ശക്തിയും യത്നവുംകൊണ്ടു മോക്ഷ ദായിനിയായ പരാശക്തിയെ, കാളിയെ, പൂജി ച്ചും സ്മരിച്ചും ധ്യാനിച്ചും ദർശനം നേടി അനേക ജന്മങ്ങളായി തുടർന്നുവരുന്ന അതിബീഭത്സവും ക്ലേശകരവും ദുഃഖദവുമായ ഈ 'ശവത്തിന്മേലി രിപ്പ്' എന്നെന്നേയ്ക്കുമായി വെടിയുന്നു.

ഈശ്വരാനുഗ്രഹംകൊണ്ടും പൂർവ്വജന്മസുകൃതം കൊണ്ടും ഒരു ജീവാത്മാവിന്നു് മനുഷ്യത്വവും ആസ്തിക്യബോധവുമുണ്ടായി, ഇജ്ജീവിതം ഒരു 'ശവസാധന'യാക്കി, ആ സാധനകൊണ്ടു ജന്മ സാഫല്യം നേടേണ്ടതു് എങ്ങനെ എന്നാണ് മഹച്ചരിതങ്ങൾ നമ്മെ പഠിപ്പിക്കുന്നതു്. ശ്രീ ശാരദാദേവിയുടെ ജീവിതവും ഉപദേശങ്ങളും ഇക്കാര്യത്തിൽ അത്യുജ്ജ്വലമായ ഒരു മാതൃകാ പാഠമാണ്, ഒരു മഹത്തായ പ്രചോദനവും.

ആസ്തികരെന്നഭിമാനിക്കുന്നവർ ജീവിത ലക്ഷ്യനിർണ്ണയം എത്രകണ്ടു ആദിയിൽ ചെയ്യു ന്നുവോ അത്രകണ്ടു നേട്ടമുണ്ടാകും. 'യുവൈവ ധർമ്മശീലഃ സ്യാത്..........' 'കൌമാര ആച രേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ' എന്നെ ല്ലാം പുരാണങ്ങൾ നിർദ്ദേശിക്കുവാൻ കാരണമ താണ്. സ്വതവേ ജഡങ്ങളായ പ്രാണങ്ങൾക്കും ശരീരങ്ങൾക്കും ചേതന നൽകുന്നതു് ഭഗവത് ചൈതന്യമായതുകൊണ്ടു് ജീവാത്മാക്കൾക്കു സത്യത്തിൽ പ്രാണനാഥനായുള്ളതു് ഭഗവാൻ മാത്രമാണ്. ആ ബോധം ഉൾക്കൊള്ളുവാനുള്ള വിവേകവും വൈരാഗ്യവും ഉണ്ടെങ്കിലേ തുടർന്നു വേണ്ടതായ സാധനകൾക്കു പ്രസക്തിയും പ്രയോ ജനവുമുള്ളൂ. ഭഗവാനെ പ്രാണനാഥനായി വരി ക്കുകയെന്നതാണ് ഒരു ആസ്തികനെ സംബന്ധി ച്ചിടത്തോളം ലക്ഷ്യനിർണ്ണയം ചെയ്യൽ.

ശ്രീ ശാരദാദേവിയുടെ ബാല്യകാലത്തെ ക്കുറിച്ച് നമുക്കറിവുള്ള ആദ്യസംഭവം ഇവിടെ സ്മർത്തവ്യമാണ്. ദേവിയുടെ മാതാവായ ശ്യാമ സുന്ദരീദേവിയുടെ ഗ്രാമമായ സിയോർ ആണ് രംഗം. അവിടെ ഒരു ഉത്സവസമയത്തു് ഭജന കേൾക്കാൻ ഒരു മുറിയിൽ സ്ത്രീകളും പുരുഷ ന്മാരും രണ്ടു വിഭാഗമായി ഇരുന്നു. രണ്ടരവയസ്സു പ്രായമായ ശാരദയുണ്ടു് ശ്യാമസുന്ദരിയുടെ മടി ത്തട്ടിൽ. ശ്യാമസുന്ദരീദേവിയുടെ ഒരു സഖി ബാലികയായ ശാരദയോടു് ''ഈ കൂടിയവ രിൽ ആരെയാണു നിനക്കു വേളികഴിക്കേ ണ്ടതു്?' എന്നു നേരംപോക്കു ചോദിക്കുന്നു. ആ കൂട്ടത്തിൽ സന്നിഹിതനായിരുന്ന ഗദാധ രനെ (ശ്രീരാമകൃഷ്ണനെ)യാണത്രെ ശാരദ കുഞ്ഞു് വിരൽചൂണ്ടി വരിച്ചതു്. ഈ വിരൽ ചൂണ്ടി വരണംകൊണ്ടു ബാലികയായ ശാരദ അദ്ധ്യാത്മസാധനയിലെ ബാലപാഠം ആസ്തി കലോകത്തിന്നു ചൂണ്ടിക്കാട്ടിയതല്ലെ എന്നു തോന്നിപ്പോകുകയാണ്.

അനിത്യവും അസുഖവുമായ ഈ ലോക ത്തിൽ വന്നു പിറന്നാൽ നിത്യതയും സുഖവും വേണമെങ്കിൽ ഭഗവദ്ഭജനം ചെയ്യണമെന്നാ ണ് ഗീത വിധിക്കുന്നതു്. ആ ഭഗവദ്ഭജനം സഫലമാംവിധം ചെയ്യണമെങ്കിൽ, അതിനുദ്യ മിക്കുന്നവർക്ക് ജന്മസിദ്ധമായോ, യത്നിച്ചു നേടിയോ ചില യോഗ്യതകൾ ഉണ്ടാകേണ്ട തുണ്ടു്. അവയാണ് ഒരാളെ ദേവവിഭൂതിക്കർഹ

നാകുന്നവ. ആ യോഗ്യതകഠം കൂടാതെ സാധന സിദ്ധിയെ പ്രാപിക്കയില്ല. ഭഗവദ്ഗീത പതിനാറാമദ്ധ്യായത്തിൽ ദൈവീസമ്പത്തായി പറയുന്ന ഇരുപത്തിയാറു യോഗ്യതകളാണവ.

അഭയം സത്വസംശുദ്ധിർ ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായസ്തപ ആർജ്ജവം
അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം
തേജഃ ക്ഷമാ ധൃതിഃ ശൗചമദ്രോഹോ നാതിമാനിതാ.

ഈ സമ്പത്തുകഠം നേടിയവന്ന് ഇനി സുഖം (മോക്ഷം) ഉണ്ടാകാൻ പോകുന്നു എന്നാണവയെ വ്യാഖ്യാനിച്ചവസാനിപ്പിച്ചുകൊണ്ടു് ആചാര്യസ്വാമികഠം പറയുന്നതു്.

അഭയം, സത്വസംശുദ്ധി, ജ്ഞാനയോഗവ്യവസ്ഥിതി എന്നിവ മൂന്നു പ്രധാനമായ ദൈവീസമ്പത്തു് അല്ലെങ്കിൽ സാത്വികസമ്പത്തായി പറയുന്നു ആചാര്യസ്വാമികഠം. സത്വസംശുദ്ധി തുടങ്ങി ഇരുപത്തിയഞ്ചുസമ്പത്തുകളും അഭിജാതനെ അഭയത്തിൽ കൊണ്ടെത്തിക്കുന്നു. ദേവിയുടെ ചരിതത്തെ സൂക്ഷ്മമായി പഠിക്കുന്നതായാൽ ഈ ദൈവീസമ്പത്തുകഠം പൂർണ്ണരൂപത്തിൽ ദേവി യത്നിച്ചു സമ്പാദിച്ചവിധവും നമുക്കു കാണാം.

ദൈവീസമ്പത്തുകളിൽ ഒടുവിൽ പറഞ്ഞതു 'നാതിമാനിതാ'എന്ന സമ്പത്താണ്.ഗർവ്വില്ലായ്മ (തന്നിൽ അതിയായ പൂജ്യത്വാഭിമാനമില്ലായ്മ) അതായതു് 'അമ്പട ഞാനേ' എന്ന ഭാവം ഇല്ലായ്മയാണിതു്, ഒരു ആദ്ധ്യാത്മികസാധകന്നു് ആദ്യം നേടേണ്ട സമ്പത്തു്. 'തൃണാദപി സുനീചേന തരോപി സഹിഷ്ണുനാ.......' ഈ സമ്പത്തിൻെറ ഐശ്വര്യം ദേവിയിൽ പ്രകടമായിക്കാണുന്ന ഒരു സംഭവം പറയാം. ദക്ഷിണേശ്വരത്തിൽ ശ്രീരാമകൃഷ്ണൻ അവതാരപുരുഷനായി പൂജിക്കപ്പെട്ടും കേശവചന്ദ്രസേനൻ മുതലായ ലോകവിശ്രുതവ്യക്തികളാൽ ശ്രദ്ധാഭക്തിയോടെ ആദരിക്കപ്പെട്ടും ഭാവോന്മത്തനായി ഭാഗവതലീലകളാടിക്കഴിയുന്നു. അതു കണ്ടും കേട്ടും ആനന്ദമഗ്നയായിക്കൊണ്ടും ആ പരമപുരുഷനെ സേവിച്ചുകൊണ്ടും സഹധർമ്മിണിയായ ശാരദാദേവി നഹബത്തിൽ വസിക്കുന്നു. ഇതിനിടെഒരിക്കൽ സ്വഗ്രാമത്തിൽപോയി മടങ്ങുംവേളയിൽ സ്വപതിയുടെ പവിത്രവും ആനന്ദമയവുമായ ജീവിതവും ദക്ഷിണേശ്വരം ക്ഷേത്രവും ഭർത്തൃസന്നിധിയിൽ അദ്ദേഹത്തെ സേവിച്ചുകൊണ്ടു ജീവിക്കുന്ന തൻെറ ധന്യതയും സ്വമാതാവിനെ ഒന്നു കാണിച്ചുകൊടുക്കുവാൻ ആഗ്രഹിച്ചു് വൃദ്ധമാതാവിനെ എട്ടുപത്തുനാഴം വഴി ദൂരം കാൽനടയായി നടത്തി ദക്ഷിണേശ്വരത്തിലേയ്ക്കു് ആദ്യമായിക്കൊണ്ടുവരുന്നു ശാരദാദേവി. അവിടെയെത്തി ബോട്ടിൽനിന്നും കരയ്ക്കിറങ്ങിയയുടൻ അകാരണമായി ഭർത്സിച്ചു് അവമാനിക്കുന്നു ഹൃദയൻ, ഭർത്താവിൻെറ അനന്തിരവൻ. അവമാനം സഹിയാഞ്ഞു് ഉടൻ തിരികെപ്പോകേണ്ടി വരുന്നു. സ്വപതിയായ ശ്രീരാമകൃഷ്ണൻ ഇതെല്ലാം കണ്ടും കേട്ടും മിണ്ടാതെ നില്ക്കുന്നു. അത്തരമൊരു സന്ദർഭത്തിൽ ലൗകികതയുടെ, 'അമ്പട ഞാനേ' എന്ന ഭാവത്തിൻെറ, ലേശമെങ്കിലുമുണ്ടായിരുന്നുവെങ്കിൽ എന്താകുമായിരുന്നു പ്രതികരണമെന്നു നമുക്കാക്കും ഊഹിക്കേണ്ടതില്ലല്ലൊ. ഒരക്ഷരവും എതിർത്തുപറയാതെ വന്ന വഴിയെ തിരിച്ചു നാട്ടിലേയ്ക്കു് അമ്മയേയുംകൊണ്ടു മടങ്ങുന്നു ശാരദാദേവി. പരിഭവമില്ല, പരാതിയില്ല, എന്നു് എപ്പോഠം വീണ്ടും വിളിക്കും പ്രാണനാഥനെന്ന പ്രതീക്ഷയും പ്രാർത്ഥനയുംമാത്രം.

സത്വസംശുദ്ധിയെന്നാൽ അന്തഃകരണശുദ്ധിയാണ്, അതായതു് മനസ്സിൻെറ നിഷ്ക്കളങ്കതയാണ്. ഇതുണ്ടായാലേ ആത്മാർത്ഥത–മനോവാക്കർമ്മങ്ങളുടെ ഐക്യത – ഉണ്ടാവുകയുള്ളൂ. ഈ ആത്മാർത്ഥതയാണ് ഏതൊരു സാധനയേയും വിജയിപ്പിക്കുന്നതു്. ഈ ആത്മാർത്ഥതയില്ലെങ്കിൽ പിന്നെ, മറെറന്തുണ്ടായാലും വിജയസാദ്ധ്യതയില്ലതാനും.

1872–ൽ പതിനെട്ടാംവയസ്സിൽ ആദ്യമായി ദക്ഷിണേശ്വരത്തിൽ ദേവി ചെല്ലുന്നു. അപ്പോഴേയ്ക്കും സിദ്ധനും സന്ന്യാസിയുമായിക്കഴിഞ്ഞിരുന്ന ശ്രീരാമകൃഷ്ണൻ ശാരദാദേവിയോടു് ചോദിക്കുകയുണ്ടായി. 'നീയെന്നെ സംസാരത്തിലേയ്ക്കു് വലിച്ചിഴയ്ക്കാൻ ആഗ്രഹിക്കുന്നോ ?' എന്നു്! ഉടൻ ദേവി നൽകിയ പറുപടി, ''ഞാനെന്തിനു് അങ്ങനെ ചെയ്യണം ? അങ്ങയുടെ മാർഗ്ഗത്തിൽ അങ്ങേയ്ക്കു സഹായിയായി വന്നിരിക്കുകയാണ് ഞാൻ'' എന്നായിരുന്നു. സഹധർമ്മിണിയുടെ ആഗമനംകൊണ്ടും സാന്നിദ്ധ്യംകൊണ്ടും പരവശനായിത്തീർന്ന ശ്രീരാമകൃഷ്ണനെ തൽക്കാലം ഒന്നാശ്വസിപ്പിക്കാൻവേണ്ടി അപ്രകാരം പറഞ്ഞതായേ തോന്നൂ ഉത്തരം കേട്ടാൽ,

അല്ലേ? എന്നാൽ അതപ്രകാരമായിരുന്നില്ല. ചോദ്യത്തിൻെറ അത്ഥം ശരിക്കും മനസ്സിലാക്കി ഗൗരവബോധത്തോടെ ദേവി നൽകിയ മറുപടിയായിരുന്നു അതു്. യാതൊരു വിട്ടുവീഴ്ചയും മനസാ വാചാ കമ്മണാ വന്നുപോകാതെ ആജീവനാന്തം ആ പറഞ്ഞതു പാലിയ്ക്കുകയും ചെയ്തു. ശാരദാദേവിയുടെ നിഷ്കളങ്കമായ ഹൃദയത്തിൽനിന്നും സംജാതമായ ആത്മാത്ഥതയല്ലേ അതിൽ പ്രദശിതമാകുന്നതു്?

**ജ്ഞാനയോഗവ്യവസ്ഥിതി:** 'ശാസ്ത്രത്തിൽനിന്നും ആചാര്യനിൽനിന്നും സത്യസ്വരൂപത്തെ അറിയുന്നതു ജ്ഞാനം. ആ ജ്ഞാനത്തെത്തന്നെ ഇന്ദ്രിയങ്ങളും മുതലായവയുടെ സംയമംകൊണ്ടും ഏകാഗ്രതകൊണ്ടും സ്വാനുഭവപ്പെടുത്തുന്നതു് യോഗം. അങ്ങനെയിരിക്കുന്ന ജ്ഞാനയോഗങ്ങളിൽ നിഷ്ഠയോടുകൂടിയിരിക്കുക ജ്ഞാനയോഗവ്യവസ്ഥിതി. (ഭഗവദ്ഗീത – ശങ്കരഭാഷ്യം) ഒരു കൈയ്യൊപ്പു നല്ലവാൻ തുനിഞ്ഞു് ശ്രമിച്ചു് കുറെയേറെ കുത്തിവരയ്ക്കാൻ മാത്രം സാധിച്ച ശാരദാദേവിക്കു് ശാസ്ത്രാഭ്യാസം ഉണ്ടായിരുന്നോ എന്നു ചോദിച്ചേയ്ക്കാം. ഈ അടുത്തകാലം വരെ ഭാരതത്തിൽ അക്ഷരാഭ്യാസമില്ലെങ്കിലും വിദ്യാഭ്യാസവും സംസ്കാരവും കെട്ടിലമ്മമാക്കു പോലും ഉണ്ടായിരുന്നു ശ്രവണംകൊണ്ടു്. ഗ്രാമങ്ങളിലെ ക്ഷേത്രങ്ങളിലും ഗൃഹങ്ങളിലും പതിവായി നടപ്പുണ്ടായിരുന്ന പുരാണവായന, ഈശ്വരകഥാകാലക്ഷേപം മുതലായവ ആ കൃത്യം നിവ്വഹിച്ചിരുന്നു. സ്വഗ്രാമത്തിൽ വെച്ചു് അവ ധാരാളം ശ്രവണം ചെയ്തിട്ടുണ്ടു് ശാരദ. അവയുടെ സാരാംശം ഉൾക്കൊണ്ടിട്ടുമുണ്ടു്. ഭഗവാൻ ശ്രീരാമകൃഷ്ണനായിരുന്നു ദേവിയുടെ ആദ്ധ്യാത്മികഗുരു. ആദ്ധ്യാത്മികവിഷയങ്ങളിൽ മികവുററ ഉപദേശങ്ങൾ ആ തിരുമുഖത്തിൽനിന്നും ശ്രവിക്കുവാനുള്ള ഭാഗ്യമുണ്ടായിട്ടുണ്ടു്. അങ്ങനെ ശാസ്ത്രത്തിൽനിന്നും ആചാര്യനിൽനിന്നും നേടിയ ജ്ഞാനത്തെ ഇന്ദ്രിയസംയമംകൊണ്ടും ഏകാഗ്രതകൊണ്ടും സ്വായത്തമാക്കിയിട്ടുണ്ടു് എന്നു് ശാരദാദേവിയുടെ ജയരാമവാടിയിലേയും ദക്ഷിണേശ്വരത്തെയും ജീവിതവും പിൽക്കാലത്തു അവർ നൽകിയിരുന്ന ഉപദേശങ്ങളും ഓടിച്ചു വായിച്ചാൽ പോലും ആക്കും സമ്മതമാകും.

**ത്യാഗം:** കാമകാഞ്ചനത്യാഗം. ഒരു മാർവാറി ശ്രീരാമകൃഷ്ണനു പതിനായിരം രൂപ പാദകാണിയ്ക്കു നൽകാൻ ശ്രമിച്ചു. അദ്ദേഹമതു നിരസിച്ചു. എന്നിട്ടു് ഒന്നു പരീക്ഷിക്കാനെന്നപോലെ ആ രൂപയോടുകൂടി മാർവാറിയെ ദേവീസന്നിധിയിലേയ്ക്കയച്ചു. ഒരു നിമിഷം ആലോചന വേണ്ടി വന്നില്ല ദേവിക്കു് അതു നിരസിക്കുവാൻ. ഇതത്ര വലിയ ത്യാഗമാണോ എന്നു സംശയിക്കുന്നവർ, അന്നത്തെ പതിനായിരം ഇന്നൊരു ലക്ഷത്തിൽ കൂടുതലാണെന്നും, പതിന്നാലു തലമുറയായി അത്തരമൊരു ധനം സ്വപ്നം കാണുക കൂടി ചെയ്യുവാൻ കെല്പില്ലാത്ത ഒരു നിർധനകുടംബത്തിലാണു് ദേവിയുടെ ജന്മമെന്നുമുള്ള പശ്ചാത്തലം ഓക്കണം.

ദേവിയുടെ കാമത്യാഗം ശ്രീരാമകൃഷ്ണനെപ്പോലും അത്ഭുതപ്പെടുത്തിയിട്ടുണ്ടു്. യൌവനം തുളുമ്പിനിൽക്കുംകാലമായ പതിനെട്ടാം വയസ്സിൽ എട്ടൊമ്പതുമാസം ഒരേ ശയ്യയിൽ ഭർത്തൃസമീപം ശയിക്കുകയുണ്ടായി. കാമവികാരരഹിതമായിട്ടു് ഒരു പന്തീരാണ്ടുകാലം കഠോരതപസ്സുകൊണ്ടു് ഇന്ദ്രിയനിഗ്രഹവും കാമത്യാഗവും ചെയ്ത ശ്രീരാമകൃഷ്ണനു് അതൊരഗ്നിപരീക്ഷയായിരുന്നുവത്രെ. എന്നാൽ ശാരദാദേവിക്കോ! ഒരു പരീക്ഷയുടെ ആവശ്യംപോലും തോന്നാത്ത, വേണ്ടാത്ത,വിധം ത്യാഗീശ്വരനായ ശ്രീരാമകൃഷ്ണൻ വിസ്മയിക്കുകയും അഭിനന്ദിക്കുകയും ചെയ്യുമാറു് കാമത്യാഗപ്രതിഷ്ഠിതമായിരുന്നു ദേവിയുടെ ജീവിതം.

**അലോലുപ്ത്വം:** ഇന്ദ്രിയങ്ങൾക്കു വിഷയസന്നിധിയിൽ യാതൊരു വികാരവുമില്ലായ്മ. മേലുദ്ധരിച്ചതിൽ കൂടുതൽ ഈ യോഗ്യതയ്ക്കു തെളിവാവശ്യമില്ലല്ലൊ.

**തപസ്സ്:** ശരീരാദിതപസ്സ്.

ദേവദ്വിജഗുരുപ്രാജ്ഞപൂജനം ശൌചമാജ്ജവം
ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ.
അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യത്
സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ.
മനഃപ്രസാദഃ സൌമ്യത്വം മൌനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത്തപോ മാനസമുച്യതേ.

ഈ ത്രിവിധ തപസ്സുകളിലും സ്ഥിരപ്രതിഷ്ഠമായിരുന്നു തപോമയമായിരുന്ന ദേവിയുടെ ജീവിതം. ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ള ഓരോ സംഭവത്തിലും ഇതു വ്യക്തമായി കാണാം.

'അനാവശ്യമായി സംസാരിക്കുകയോ, കൈകാലുകൾ അനാവശ്യമായി ചേഷ്ടിപ്പിക്കുകയോ ചെയ്യാതിരിക്കലാണ്'' **അചാപലം.** അതായത് വ്യർത്ഥക്രിയാരാഹിത്യം. പ്രയോജനകരങ്ങളും ശ്രേയസ്കരങ്ങളുമായ ക്രിയകളിൽ ബാഹ്യേന്ദ്രിയങ്ങളെ സദാ വ്യാപരിപ്പിക്കുകയാണിവിടെ ഉദ്ദേശിക്കുന്നത്. ശാരീരികമായ അലസത ക്രമേണ മനസ്സിനെ ബാധിക്കുന്നതാണ്. ശരീരവും മനസ്സും ഒരേ ലക്ഷ്യപ്രാപ്തിക്കുവേണ്ടി പൊരുത്തക്കേട് കൂടാതെ എന്നു മാത്രമല്ല ഒരേ താളലയത്തോടെ ചേഷ്ടിച്ച്, ശുദ്ധമായി, പ്രസന്നമാകേണ്ടതിൻെറ ആവശ്യം എല്ലാ യോഗങ്ങളും അത്യന്താപേക്ഷിതമായി കരുതുന്നു. മാതാപിതാക്കന്മാരുടെ ശുശ്രൂഷ, ഭർത്തൃസേവ, ഭക്തസേവ ഇവയിൽ സദാപി മഗ്നമായ ദേവിയുടെ ജീവിതം ചാപല്യം തീണ്ടാത്ത ഒന്നാണ്.

**ഹ്രീ:** ലജ്ജ, ചെയ്യുവാൻ പാടില്ലാത്ത പ്രവൃത്തിയിൽ ലജ്ജ. അതിന്നൊരവസരം വരാത്ത വിധത്തിൽ ഉത്കൃഷ്ടവും പവിത്രവുമായിരുന്നു ആ ജീവിതം. ചെയ്യേണ്ടതു ചെയ്തില്ലല്ലൊ എന്നു പോലും മനസ്താപമോ പശ്ചാത്താപമോ തോന്നേണ്ടിവന്നിട്ടില്ല ശാരദാദേവിക്ക്. ''മോഹം കഷ്ടം ബഹുകൃതം ന ഭജേ യതോഽഹം'' എന്നോ അത്തരം ഭാവം ധ്വനിക്കുന്ന വിലാപമോ ഒരിക്കലും ശാരദാദേവിയിൽനിന്നും കേൾക്കുകയുണ്ടായിട്ടില്ല.

**അപൈശുനം:** ഒരുവനോട് മറെറാരുത്തൻെറ ദോഷത്തെപ്പററി പറയുന്നതു പൈശുനം. അതില്ലായ്മ അപൈശുനം. ദേവി വളരെ വിലമതിച്ചിരുന്ന ഒരു സമ്പത്തായിരുന്നു ഇതു്. അന്ത്യസന്ദേശം പോലും ഇതായിരുന്നല്ലൊ. 'മനസ്സമാധാനം, ശാന്തി, വേണമെങ്കിൽ പരദോഷം കാണുകയും പറയുകയും ചെയ്യാതിരുന്നോളൂ... ഈ ലോകം മുഴുവനും തൻേറതാക്കാൻ പഠിക്കൂ, കുഞ്ഞേ. ആരും അന്യനല്ല. ഈ ലോകമെല്ലാം (എല്ലാവരും) നിൻേറതാണ്.' എത്രയും കാലാനുസൃതമായ ഒരു സന്ദേശം. വ്യക്തികൾ തമ്മിൽ, സമുദായങ്ങൾ തമ്മിൽ, ജാതികൾ തമ്മിൽ, മതങ്ങൾ തമ്മിൽ, രാഷ്ട്രങ്ങൾ തമ്മിൽ, ആധുനിക യുഗം സുസാദ്ധ്യമാക്കിത്തീർത്ത സകലവിധപ്രചരണോപാധികളിലൂടേയും പൈശുനാനുഷ്ഠാനം ചെയ്തു ശാന്തിയും സമാധാനവും ഇല്ലാതാക്കി സർവ്വ ജനതകളേയും നാശത്തിലേയ്ക്കു നയിക്കുന്ന ഇക്കാലത്തു് എത്രയും പ്രസക്തവും സർവ്വരാലും ശ്രദ്ധേയവുമായ ഒരുപദേശമാണിതു്. സാധകന് അത്യന്താപേക്ഷിതവും, മറേറതു സമ്പത്തു നേടുന്നതിനേക്കാളും ദുഷ്കരവുമാണിതു്. അത്രകണ്ട പ്രതികൂലസാഹചര്യത്തിലാണ് ഇക്കാലത്തു് ജീവിക്കേണ്ടിയിരിക്കുന്നതു്. സാധകരുടെ അനുഷ്ഠാനങ്ങൾ ഫലവത്താകാത്തതിനു ഇന്നു പ്രധാനകാരണം ക്ലേശിച്ചുനേടുന്ന അല്പമായ ശുദ്ധിയും ശക്തിയും പൈശുനമാകുന്ന ഛിദ്രത്തിലൂടെ ചോർന്ന് പോകുന്നതാണെന്നു പറയാം. ഈ അവസ്ഥ നേരത്തേകൂട്ടി കണ്ടുകൊണ്ടല്ലയൊ ദേവിയുടെ അന്ത്യശാസനം അപൈശുനം അനുഷ്ഠിക്കുക എന്നായതു് ?

അഭയത്തിൽ ചെന്നവസാനിക്കുന്ന സമ്പത്തുകളിൽ അപൈശുനത്തിനു മററുള്ളവയേക്കാൾ പ്രാധാന്യമുണ്ടെന്നു തോന്നുകയാണ്. ഭയമെപ്പോൾ ഉണ്ടാകുന്നു ?

യദാ ഹ്യേവൈഷ ഏതസ്മിന്നുദരമന്തരം കുരുതേ അഥ തസ്യ ഭയം ഭവതി. (തൈത്തിരീയം)

(അല്പമെങ്കിലും ഭേദദർശനമുള്ളവനു ഭയമുണ്ടാകുന്നു.) മറിച്ചു അഭയം കൈവരുന്നതോ ?

'യദാ ഹ്യേവൈഷ ഏതസ്മിന്നദൃശ്യേഽനാത്മ്യേഽനിരുക്തേഽനിലയനേഽഭയം പ്രതിഷ്ഠാം വിന്ദതേ, അഥ സോഽഭയം ഗതോ ഭവതി.'

(വികാരരഹിതവും അശരീരവും അനിരുക്തവും ആശ്രയരഹിതവുമായതിൽ ഭയരഹിതമായ പ്രതിഷ്ഠയെ പ്രാപിക്കുന്നവൻ അഭയംഗതനാകുന്നു.) അഭേദദർശനം സാധിച്ചാലേ അഭയത്തിലെത്തുവെന്നു സ്പഷ്ടം. അഭേദദർശനം അതിൻെറ സാങ്കേതികാർത്ഥത്തിൽ എല്ലാമുൾപ്പെടുന്നതാണെങ്കിലും ആ പടിയിൽ ചെന്നെത്തുവാൻ വ്യാവഹാരികദശയിൽ സാധകൻെറ ഭാവവും ആചരണവും എങ്ങനെ ആയിരിക്കണമെന്നതിൻെറ വിധിയല്ലേ 'ഈ ലോകം മുഴുവനും തൻേറതാക്കാൻ പഠിക്കൂ, കുഞ്ഞെ, ആരും അന്യനല്ല; ഈ ലോകമെല്ലാം നിൻേറതാണ്'' എന്ന വാണി ?

അഭയപ്രതിഷ്ഠിതയായിരുന്നു ശാരദാദേവി എന്നതിനു ദൃഷ്ടാന്തമായി ദേവിയുടെ ചരിതത്തിലെ ഒരു സംഭവം പറയാം. മഹാപ്രാകൃതനായ ഒരു കൊള്ളക്കാരൻ ജയരാമവാടിയിൽനിന്നും ദക്ഷിണേശ്വരത്തിലേയ്ക്കുള്ള മാർഗ്ഗമദ്ധ്യേ കൂട്ടുകാർ വിട്ടുപോയി ഒററപ്പെട്ട യുവതിയായ ശാരദയെ ദിനാന്തസന്ധ്യയിൽ സമീപിക്കുന്നു. ഭയചകിതയാകാതെ, 'അച്ഛാ' എന്നൊരു വിളികൊണ്ടു

ആ കവച്ച്ക്കാരനേയും 'അമ്മേ' വിളികൊണ്ടു അവന്റെ പത്നിയേയും സ്വന്തമാക്കുന്നു. ഭക്ഷകരെ രക്ഷകരാക്കി മാററിയ ഒരു അത്ഭുതകഥ. ഇതെങ്ങനെ സാധിച്ചു? എന്തു വശ്യശക്തിയും സിദ്ധിയും ആണു് ഈ യുവതി പ്രയോഗിച്ചതു്? പ്രാകൃതനും സംസ്കൃതനും, അജ്ഞാനിയും ജ്ഞാനിയും പാപിയും ഭക്തനും തമ്മിൽ ഉള്ള ഇത്തരം ഏററുമുട്ടലുകൾക്കു ലോകം പലപ്പോഴും സാക്ഷ്യം വഹിച്ചിട്ടുണ്ടു്, ഒരേ ഫലത്തെ ദർശിച്ചിട്ടുമുണ്ടു്. പ്രാകൃതന്റെ, അജ്ഞാനിയുടെ, പാപിയുടെ മാനസാന്തരപ്പെടൽ. ഓരോ തവണയും ഇപ്രകാരം സംഭവിക്കുമ്പോൾ വിസ്മയപ്പെട്ടിട്ടുമുണ്ടു്. അഭയപ്രതിഷ്ഠിതയായ ശാരദയുടെ അഭയവാണിയായിരുന്നു ആ ദിവ്യാക്ഷരങ്ങൾ. ഭേദദർശനഹേതുവാൽ കൊള്ളയും കൊലയും നടത്തി ഈട്ടംകൂടിയ കവച്ച്ക്കാരന്റെ തൊലിക്കട്ടിയെ ക്ഷണംകൊണ്ടു പിളന്നു് അവനുള്ളത്തിൽ അഭയസ്പന്ദനവും അഭേദദർശനവും സൃഷ്ടിക്കുവാൻ ശക്തങ്ങളായിരുന്നു ആ 'അച്ഛാ' എന്ന വിളി.

അർഹതയുള്ളതു ലഭിക്കും, അതേ ലഭിക്കൂ, എന്നതു് ഒരു ശാശ്വതസത്യമാണു്. ഗീതയിൽ പറയുന്ന ദൈവീസമ്പത്തുകൾ നേടിയാലേ നമുക്കു സുഖം ലഭിക്കൂ. ശാരദാദേവി അവ എപ്പോൾ എങ്ങിനെ നേടി? അതാണു് നാം നോക്കേണ്ടതും കാണേണ്ടതും പഠിക്കേണ്ടതും. ശാസ്ത്രാഭ്യാസത്തിന്റെ സാരാംശം ദേവിക്കു ഉൾക്കൊള്ളുവാൻ കഴിഞ്ഞിരുന്നുവെന്നു് മുമ്പു പറയുകയുണ്ടായി. എന്താണീ സാരാംശം?

ആലോഡ്യ സർവ്വശാസ്ത്രാണി വിചാര്യ ച പുനഃ പുനഃ
ഇദമേകം സുനിഷ്പന്നം ധ്യേയോ നാരായണസ്സദാ.

എന്നു വ്യാസഭഗവാൻ അരുളിച്ചെയ്യുന്നതുതന്നെ. ദേവിയുടെ ജയരാമവാടിയിലെ കൌമാരജീവിതത്തിലേയ്ക്കു തിരിഞ്ഞുനോക്കൂ. ഹൃദയത്തിൽ ആനന്ദകലശവും പ്രതിഷ്ഠിച്ചു് കമാരപുകുരത്തിൽനിന്നും തന്നെ മടക്കി അയച്ച അവതാരമൂർത്തിയായ ഭഗവാൻ ശ്രീരാമകൃഷ്ണന്റെ സ്മരണയും ധ്യാനവും പരമവ്യാകുലതയോടെ ദീർഘകാലം അനുഷ്ഠിക്കുന്ന ആ ദൃശ്യം ഒന്നു നോക്കിക്കാണുക. സകല ദൈവീസമ്പത്തും നേടിക്കൊടുത്തതു് ആ അനുഷ്ഠാനമല്ലേ?

ശാരദാദേവിയുടേതുപോലുള്ള മഹച്ചരിതങ്ങൾ അവർ സ്വായത്തമാക്കിയ ദൈവീസമ്പത്തുകളെ നേടണമെന്ന ആശയോടും വാശിയോടും പഠിച്ചു പയററുകയാണു ശരിയായ ഉപനിഷത് പഠനം. ഉപനിഷത്തിന്റെ നിർവ്വചനമെന്നു പറയാവുന്ന ഒരു മന്ത്രമുണ്ടു് ഛാന്ദോഗ്യത്തിൽ:

'യദാ വൈ ബലീ ഭവതി അഥ ഉത്ഥാതാഭവതി, ഉത്തിഷ്ഠൻ പരിചരിതാ ഭവതി, പരിചരന്നുപസത്താ ഭവതി, ഉപസീദൻ ദ്രഷ്ടാ ഭവതി ശ്രോതാ ഭവതി മന്താ ഭവതി ബോദ്ധാ ഭവതി കർത്താ ഭവതി വിജ്ഞാതാ ഭവതി. (ഛാ.7.8.8.)

ആത്മവിശ്വാസംകൊണ്ടു് – ആസ്തിക്യബുദ്ധികൊണ്ടു് – ബലിഷ്ഠനായി മോഹനിദ്രയിൽ നിന്നും ഉണർന്നെഴുന്നേൽക്കുന്നു. ഗുരുവിനെ സമീപിച്ചു് അദ്ദേഹത്തെ സേവിക്കുന്നു; സേവചെയ്തതിനുശേഷം സമീപസ്ഥനായി ഗുരുവിന്റെ ജീവിതത്തെ നോക്കിക്കാണുന്നു, ഗുരൂപദേശം കേൾക്കുന്നു, മനനംചെയ്യുന്നു, അറിയുന്നു, അനുഷ്ഠിക്കുന്നു, അനുഭൂതി നേടുന്നു എന്നാണു് മന്ത്രാർത്ഥം. സുഖാർഹതയ്ക്കു വേണ്ട ദൈവീസമ്പത്തുകളാൽ സർവ്വാംഗഭൂഷിതയായ ശാരദാദേവിയുടെ ചരിതത്തേയും വാണികളേയും ഈ മന്ത്രാനുസാരം സമീപിക്കുകയും അനുകരിക്കുകയും ചെയ്താൽ അതുതന്നെ ഉപനിഷത്പഠനം.

അനേകം ഭഗവദവതാരങ്ങൾകൊണ്ടു് അനുഗൃഹീതമാണു് ഭാരതഭൂമിയെന്നു നാം അഭിമാനിക്കാറുണ്ടു്! അതത്രയൊക്കെ അഭിമാനിക്കത്തക്കതാണോ? നാം തീർത്ഥംകരപ്പാപികൾ ആയതുകൊണ്ടും ആകുന്നതുകൊണ്ടുമല്ലേ കൂടെക്കൂടെ ഭഗവദവതാരം ഇന്നാട്ടിലുണ്ടായിട്ടുള്ളതു്! അതു നമുക്കു അഭിമാനകരമോ, ലജ്ജാകരമോ? ഈ 'ശവത്തിന്മേലിരിപ്പ്'' എത്രയും ക്ലേശകരമാണെന്നു് ആസ്തികരെന്നഭിമാനിക്കുന്ന നമുക്കു ബോധമുണ്ടായിരിക്കവേ, ഇത്തരം ക്ലേശത്തിന്റെ നടുവിലേയ്ക്കു ഭഗവാനു് അവതരിക്കേണ്ടി വരുന്നതു് നമ്മുടെ കൊള്ളരുതായ്മകൊണ്ടല്ലെ? ആസ്തിക്യബോധമുണ്ടെന്നു് അഭിമാനിക്കുന്ന നാമെല്ലാം ജന്മസാഫല്യം ഈ ശരീരത്തിൽവെച്ചു തന്നെ നേടുമെന്ന തീവ്രനിശ്ചയത്തോടെ അതിനായി കഠിനപ്രയത്നം ചെയ്യണം. അതാണു്, അതൊന്നു മാത്രമാണു് ആസ്തികരുടെ കർത്തവ്യം.

ശാരദാദേവി വിദ്യാസ്വരൂപിണിയായ സരസ്വതിയാണെന്നു ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. രാമകൃഷ്ണഗതപ്രാണയും തദ്ഭാവരഞ്ജിതാകാരയും തന്നാമശ്രവണപ്രിയയും ആയ ദേവിയെ പ്രസാദിപ്പിക്കുവാനുള്ള ഉപായം ഭഗവത്സ്മരണയും ജപധ്യാനാദികളും ആണെന്നു പറയേണ്ടതില്ലല്ലൊ. അവയിൽ മുഴുകി നമ്മുടെ ജന്മം സഫലമാകട്ടെ!

# സമ്പന്നജീവിതം

സ്വാമി ജ്ഞാനാനന്ദസരസ്വതി

ജീവിതത്തെ എല്ലാ പ്രകാരത്തിലും സമ്പന്നമാക്കിത്തീർക്കാനാണ് എല്ലാവരുടേയും എപ്പൊഴുമുള്ള പരിശ്രമം. ചിലർ ധനം സമ്പാദിക്കുമ്പോൾ മററു ചിലർ യശസ്സും, വിദ്യയും സമ്പാദിക്കുന്നു. വേറെ ചിലർ ആധിപത്യവും, ശക്തിയുമാണ് സമ്പാദിക്കുന്നതു്. ജീവിതത്തെ ധന്യമാക്കിത്തീർക്കുന്ന സമ്പത്തു് എന്താണെന്നുള്ള വിഷയത്തിൽ മിക്കവാറും ജനങ്ങൾ ഭിന്നാഭിപ്രായക്കാരാണ്. ധനാദിവസ്തുക്കൾ ആർക്കും ഒഴിക്കാൻ വയ്യാത്തവയാണെങ്കിലും അവയൊക്കെ ഒരാളെ കൃതാർത്ഥനാക്കിത്തീർക്കുമൊ എന്ന കാര്യം സംശയമാണ്. അവയെല്ലാം ധാരാളമുള്ളവരെ പിന്നെയും പലപ്പൊഴും അസ്വസ്ഥരായിക്കാണാറുണ്ട്. സംതൃപ്തിയും, സമാധാനവും പൂർണ്ണമായി അവരിലാരിലും കാണാറുമില്ല. അതിനാൽ ധനാദിവസ്തുക്കൾ ജീവിതനിർവ്വഹണത്തിന്നു് ആവശ്യമായ പദാർത്ഥങ്ങളാണെങ്കിലും ജീവിതത്തെ ധന്യവും സന്തൃപ്തവുമാക്കിത്തീർക്കുന്ന സമ്പത്തു് അവയൊന്നുമല്ലെന്നു് തെളിയുന്നുണ്ട്. ഏതൊന്നിൻെറ ലാഭത്തിലാണൊ വ്യക്തി തികച്ചും ചരിതാർത്ഥനായിത്തീരുന്നതു്, മറെറാന്നിൻെറയും അപേക്ഷയില്ലാതായിത്തീരുന്നതു്, അങ്ങനെയുള്ള അനുഭവത്തെ മാത്രമേ ജീവിതത്തെ ധന്യവും ചരിതാർത്ഥവുമാക്കിത്തീർക്കുന്ന സമ്പത്തായി കണക്കാക്കാൻ കഴിയൂ. അതാണ് ഈശ്വരാനുഭൂതി. അതു് അല്പമെങ്കിലും സാധിച്ചവൻ ധന്യനും ചരിതാർത്ഥനുമാണ്. അവനു് പിന്നെ ഈ ലോകത്തിൽ ഒന്നിൻേറയും അപേക്ഷയുണ്ടാവുന്നില്ല. പരിപൂർണ്ണസംതൃപ്തിയിൽ മുഴുകിയ ഒരാൾക്കു് നിസ്സാരപദാർത്ഥങ്ങളെക്കുറിച്ചെങ്ങനെ ആഗ്രഹമുണ്ടാവും? പോരെങ്കിൽ അവ പരമാർത്ഥവസ്തുക്കളല്ല; മിത്ഥ്യാഭ്രമങ്ങൾ മാത്രമാണെന്നുംകൂടി ബോദ്ധ്യംവന്നാൽ!

ദൃഢമായ ഈശ്വരവിശ്വാസവും, അല്പമെങ്കിലും ഈശ്വരപ്രേമവുമില്ലാത്ത ജീവിതം മരുഭൂമിപോലെ ശുഷ്കവും ശൂന്യവുമാണ്. എന്തൊക്കെയുണ്ടായാലും ദുഃഖവും നിരാശയുമാണ് കിട്ടുന്ന അവസാനഫലം. ശരീരസംബന്ധം ഹേതുവായിട്ടു് അന്നാദിപദാർത്ഥങ്ങൾ ജീവികൾക്കൊക്കെത്തന്നെയും ഒഴിക്കാൻ വയ്യാത്ത ആവശ്യങ്ങളായിത്തീർന്നിട്ടുണ്ട്. ഒഴിവാക്കാൻ വയ്യാത്ത ആവശ്യങ്ങളാണെന്നുള്ളതുകൊണ്ടും അവയൊന്നും ആർക്കും പരമലക്ഷ്യങ്ങളോ സംതൃപ്തികാരണങ്ങളോ ആവുന്നില്ല. എല്ലാ പദാർത്ഥങ്ങളുടെയും വസ്തുസത്ത ചൈതന്യമാണ്. ചൈതന്യവിലാസമില്ലാത്ത ഒരു പദാർത്ഥവും ലോകത്തിലില്ല. ഒരു പ്രകാരത്തിൽ പറയുമ്പോൾ കുററിയിൽ പുരുഷനും, മണ്ണിൽ ഘടവുമെന്നപോലെ ചൈതന്യത്തിൽ കല്പിക്കപ്പെട്ട അദ്ധ്യാരോപങ്ങളാണ് പദാർത്ഥങ്ങളെല്ലാംതന്നെയും. കുററിയെ മറന്നു് പുരുഷനെയും, മണ്ണിനെ മറന്നു് ഘടത്തെയും ഗ്രഹിക്കുംപോലെയാണ് ചൈതന്യത്തെ വിസ്മരിച്ചുകൊണ്ടുള്ള പദാർത്ഥഗ്രഹണം. ചൈതന്യത്തിൻെറ ആകത്തുകയാണ് ഈശ്വരൻ. ചൈതന്യം ഒന്നേയുള്ളു; അനേകമില്ല. അതിനാൽ ഈശ്വരനു നാനാത്വമില്ല. കല്പിതങ്ങളായ പദാർത്ഥങ്ങൾക്കാണ് നാനാത്വമുള്ളതു്. മൺപാത്രങ്ങൾ ഏതെല്ലാം തരത്തിലുള്ളവയായാലും അവയുടെയൊക്കെ മൂലസത്തയായ മണ്ണു് ഒന്നു മാത്രമാണ്. അതുപോലെ പദാർത്ഥങ്ങളിൽ ഏതെല്ലാം തരത്തിലുള്ള വൈവിദ്ധ്യങ്ങളോ, വൈരുദ്ധ്യങ്ങളോ തോന്നപ്പെട്ടാലും അവയുടെ മൂലസത്തയായ ചൈതന്യം ഒന്നു മാത്രമാണ്. ആകൃതിയിലും, വർണ്ണത്തിലും, രസത്തിലും അനേകവൈവിദ്ധ്യങ്ങളുള്ള അനന്തകോടി പദാർത്ഥങ്ങൾ ഭൂമിയിൽനിന്നുണ്ടാവുന്നതായി നാം കാണാറുണ്ടല്ലൊ. അതുപോലെ അഗ്നിയിൽ ചൂടായും, ജലത്തിൽ തണുപ്പായും, കാററിൽ ചലനമായും, ഭൂമിയിൽ സ്ഥിരതയായും, പൂവിൽ ഗന്ധമായും, പഴത്തിൽ രസമായുമെല്ലാം വിളങ്ങുന്നതു് ഒരേ ചൈതന്യമാണ്. ആദിത്യൻ പ്രകാശിക്കുന്നതും,

നക്ഷത്രങ്ങൾ തിളങ്ങുന്നതും, ജലമൊഴുകുന്നതും, ഭൂമി ഉറച്ചുനില്ക്കുന്നതുമെല്ലാം ആ ഒരേ ചൈതന്യത്തിൻെറ വിലാസമാണ്. അതുപോലെ പ്രപഞ്ചത്തിൻെറ ഉൽപ്പത്തിസ്ഥിതിലയങ്ങളും, ഓരോ ജീവിയുടെയും ജനനജീവിതമരണങ്ങളും, അനുനിമിഷം സംഭവിച്ചുകൊണ്ടിരിക്കുന്ന സുഖദുഃഖങ്ങളുമെന്നുവേണ്ട അറിവിന്നുള്ളിൽപ്പെടുന്ന എല്ലാ വിക്രിയകളും ആ ഒരേ ചൈതന്യത്തിൻെറ വിലാസവിശേഷങ്ങൾ മാത്രമാണ്. ആ സ്ഥിതിക്ക് ഓരോ ജീവൻെറയും ആശ്രയവും ലക്ഷ്യവും ചൈതന്യമല്ലാതെ എങ്ങനെ കല്പിതങ്ങളായ ജഡപദാർത്ഥങ്ങളാവും? ലക്ഷ്യത്തെ അറിയുകയും, ലക്ഷ്യത്തോടടുക്കുകയും ചെയ്യുമ്പോഴല്ലാതെ എങ്ങനെ സംതൃപ്തിയും സമാധാനവുമുണ്ടാവും ?

അങ്ങനെ സാർവ്വത്രികവും, സർവ്വകാരണവും സർവ്വസ്വരൂപവും, സർവ്വനിയാമകവും എന്നാൽ അതേ സമയത്ത് കേവലം അരൂപവും, സത്താമാത്രവും നിഷ്കാരണവും, നിർവ്വികാരവുമായ ചൈതന്യത്തെയാണല്ലൊ ഈശ്വരനെന്ന് വിശേഷിപ്പിച്ചത്. ശക്തി, ഓജസ്സ്, പ്രഭാവം, അറിവു തുടങ്ങിയ മഹിമകളെല്ലാം പ്രസ്തുത ഈശ്വരൻെറ വിഭൂതികളാണ്. ഈശ്വരനിൽനിന്നാണ് അവയെല്ലാം മറ്റെല്ലാവക്കും അഹ്തയ്ക്കനുസരിച്ച് കിട്ടിക്കൊണ്ടിരിക്കുന്നത്. ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരം തുടങ്ങിയ എല്ലാ ഉപാധികളിലേയ്ക്കും ശക്തി വീര്യം അറിവ് തുടങ്ങിയ വിഭൂതികളെല്ലാം പ്രവഹിക്കുന്നത് സർവ്വശക്തനായ ഈശ്വരനിൽനിന്നാണ്. ഒരു നിമിഷനേരം ഈശ്വരചൈതന്യവുമായി സമ്പക്മില്ലാതാവുന്ന ഏതു കാരണവും ആ നിമിഷത്തിൽ ഇല്ലാത്തതായിത്തീരുന്നു. അങ്ങനെ ജഗത്തിൻെറ മുഴുവൻ ശക്തിയും, പ്രകാശവും, വീര്യവും, ജ്ഞാനവും മററും മററുമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നത് അനിഷേദ്ധ്യവും, സത്താമാത്രവുമായ ഈശ്വരചൈതന്യമാണ്. ഘടത്തിന്നു മണ്ണും, കടകത്തിന്നു പൊന്നും സത്താസ്വരൂപങ്ങളായിരിക്കുന്നതുപോലെ ജഗത്തിൻെറ മുഴുവൻ സത്തയായിരിക്കുന്നതും ഈശ്വരചൈതന്യം മാത്രമാണ്. മണ്ണിൽ ഘടത്വവും, പൊന്നിൽ കടകത്വവും കേവലം ആരോപണങ്ങൾ മാത്രമാണ്. അതുപോലെ അനന്തകോടി വിവിധപദാത്ഥങ്ങളോടും ജീവജാലങ്ങളോടുംകൂടിയ അത്യന്തവിശാലമായ ഈ ജഗത്തും സത്താമാത്രമായ ഈശ്വരചൈതന്യത്തിൽ കല്പനാസ്വരൂപേണ വിളങ്ങുന്ന ഒന്നു മാത്രമാണ്. ഘടത്തിന്നും കടകത്തിന്നും സ്വന്തം നിലയിൽ അസ്തിത്വമില്ല. എന്തുകൊണ്ടെന്നാൽ അവയുടെ സത്താസ്വരൂപങ്ങൾ മണ്ണും പൊന്നുമാണ്. അതിനാൽ മണ്ണിനോടും പൊന്നിനോടും കൂടാതെ ഘടകടകങ്ങൾക്ക് ജനനമൊ നിലനില്പോ ഇല്ലെന്നതാണ് പരമാത്ഥം. അതുപോലെ ജഗത്തിനും സ്വന്തം നിലയിൽ അസ്തിത്വമില്ല. ജഗത്തിലെ സകല വസ്തുക്കളുടെയും സത്തയായിരിക്കുന്നത് ഈശ്വരചൈതന്യമാണ്. അതിനാൽ ജഗത്തിലെ സർവ്വവസ്തുക്കളുടെയും ജനനത്തിന്നും, നിലനില്പിന്നും ഏകഹേതു സർവ്വസ്വരൂപവും സത്താമാത്രവുമായിരിക്കുന്ന ഈശ്വരചൈതന്യം മാത്രമാണ്. ജീവികളുടെ സുഖദുഃഖങ്ങൾക്കും, ജനനമരണങ്ങൾക്കുമെന്നുവേണ്ട എല്ലാ അനുഭവങ്ങൾക്കും ഏകകാരണവും, നിയന്താവുംകൂടി അഖണ്ഡവും, സർവ്വശക്തവുമായ ഈശ്വരചൈതന്യം മാത്രമാണ്. ഈ പരമാത്ഥത്തെ ബോധിക്കുന്ന ഏതൊരാൾക്കും ലോകത്തിലെ ഏററവും വിലപിടിച്ചതും ആരെയും സംതൃപ്തിപ്പെടുത്തുന്നതും, ആക്കും ഒഴിക്കാൻ വയ്യാത്തതുമായ ഏകവസ്തു ഈശ്വരനാണെന്നു ബോദ്ധ്യമാവും. ആ സ്ഥിതിക്ക് ഈശ്വരത്വമാണ് ഒരാളുടെ ജീവിതത്തെ സമ്പന്നമാക്കിത്തീക്കുന്നതെന്നു പറയേണ്ടതില്ലല്ലൊ.

മനുഷ്യൻ ദുർബ്ബലനും അജ്ഞനുമാണ്. ഭൂതഭാവികളെക്കുറിച്ചറിയാൻ കഴിവില്ല. വിവേകവും ശാസ്ത്രജ്ഞാനവും വേണ്ടത്ര സമ്പാദിച്ച മനുഷ്യനുപോലും അടുത്ത നിമിഷത്തിൽ വരാൻ പോകുന്ന സംഗതിയെക്കൂടി അറിയാൻ കഴിയില്ല. അതുപോലെ വരാത്തതിനെ വരുത്താനോ, വന്നുചേന്നതിനെ അകററാനോ കഴിയുകയില്ല. അപ്പഴപ്പൊൾ വരുന്ന അനുഭവങ്ങളെ അനുഭവിക്കാനല്ലാതെ മറെറാന്നിന്നും മനുഷ്യനു കഴിവില്ല. ചിലപ്പോൾ താൻ ശക്തനും അഭിജ്ഞനും വിവേകിയുമാണെന്നഭിമാനിക്കാം. എന്നാൽ മിക്കപ്പൊഴും ശക്തിയുടെയോ, വിജ്ഞാനത്തിൻെറയോ, വിവേകത്തിൻെറയോ ആവശ്യം നേരിടുമ്പോൾ പരാജയപ്പെടുകയും ചെയ്യും. അജ്ഞനും, ദുർബ്ബലനുമായ മനുഷ്യന് സർവ്വജ്ഞനും സർവ്വശക്തനുമായ ഈശ്വരൻെറ

അനിഷേദ്ധ്യങ്ങളായ ആജ്ഞകളെ അനുസരിക്കാനല്ലാതെ അവയെ ചോദ്യം ചെയ്യാനോ, നിരാകരിക്കാനോ കഴിയുകയില്ല. അതിനാൽ ഈശ്വരനെ വിശ്വസിക്കുകയും, അവിടുത്തെ ആജ്ഞകളെ മാനിച്ചു കീഴൊതുങ്ങുകയും ചെയ്യലാണു് വിവേകത്തിൻെറ പ്രഥമലക്ഷണം. സർവ്വശക്തനാണു് ഈശ്വരനെന്ന കാരണത്താൽ എന്തും ചെയ്യാൻ കഴിയും. പക്ഷെ വികാരങ്ങൾക്കതീതനാണു് ഭഗവാൻ. അതിനാൽ ഒന്നിൻെറയും അപേക്ഷയില്ല. സ്വന്തം നിലയിൽ ഒന്നും ചെയ്യാറുമില്ല. ചെയ്യുന്നതെല്ലാം ജീവികളോടുള്ള കാരുണ്യംകൊണ്ടുമാത്രമാണു്, കരുണാമയനാണു് ഭഗവാനെന്നതിനാൽ കൃപാപരവശനായിത്തീരുമ്പോൾ എന്തു ചെയ്യാനും മടിക്കില്ലതാനും. സാധാരണ ലോകനിയമങ്ങളൊ, പ്രകൃതി നിയമങ്ങളൊ ഒന്നും സർവ്വശക്തനായ ഈശ്വരനു് ബാധകമല്ല. അതിനാൽ എത്രയൊക്കെ അപകടം നിറഞ്ഞ സംഗതിയെയും യാതൊരു വിഷമവുംകൂടാതെ ഒരു നിമിഷംകൊണ്ടു ശരിപ്പെടുത്താൻ ഈശ്വരനു സാധിക്കും. വേണ്ടിവരുമ്പോൾ അങ്ങനെ ചെയ്യുവരുന്നുമുണ്ടു്. അങ്ങനെയുള്ള സർവ്വശക്തനും കരുണാമയനുമായ ഈശ്വരനെ ആശ്രയിക്കുന്നു എന്നതു് മനുഷ്യനു് ഭൂഷണവും മഹത്തായ രക്ഷയുമാണു്.

അല്ലെങ്കിൽ ഈശ്വരനെ ഉപേക്ഷിച്ചു് വേറെയെന്തിനെയാണു് ഒരാൾക്കീലോകത്തിൽ ആശ്രയിക്കാനുള്ളതു്! ജഡങ്ങളായ വസ്തുക്കളെയോ, ദുർബ്ബലന്മാരും ഭയാത്തന്മാരുമായ മനുഷ്യരുടെയോ ആശ്രയംകൊണ്ടു് ആക്കു് എന്തു രക്ഷയാണു് കിട്ടാൻ പോകുന്നതു്! വെറും വ്യാമോഹം. ഈശ്വരത്വമാണു് സമ്പത്തി. ഈശ്വരസമ്പത്തിയുള്ളവൻ നിർഭയനും സുരക്ഷിതനുമാണു്. പരമാത്മമായ ഈശ്വരഭജനംകൊണ്ടു് ആക്കു തന്നിൽ ഈശ്വരത്വത്തെ നിറയ്ക്കാൻ കഴിയുന്നുവൊ അവൻെറ ജീവിതമാണു് സമ്പന്നമായിത്തീരുന്നതു്.

---

# യുക്തിവാദത്തിൻെറ പൊള്ളത്തരം

**പി. ദാമോദരൻപിള്ള**

ഈയിടെ കേരളത്തിൽ യുക്തിവാദമെന്ന പേരിൽ യുക്ത്യാഭാസങ്ങളെല്ലാം ഒരു ഘോഷയാത്ര നടത്തുകയാണു്. തങ്ങൾ പറയുന്ന വസ്തുതകളുടെ നിജസ്ഥിതി എന്താണെന്നു് ഇവിടത്തെ യുക്തിവാദികൾക്കറിവില്ല. യുക്തി എന്നു വെച്ചാൽ എന്താണെന്നു് അവക്കു നിശ്ചയമില്ല. യാഥാത്ഥ്യങ്ങളെ തോന്നിയപോലെ തെററായി പ്രദശിപ്പിക്കാൻ അവക്കു മടിയില്ല. സയൻസിനെ അടിസ്ഥാനമാക്കി വാദിക്കുന്നു എന്നു ഭാവിക്കുമ്പോൾ അവക്കു സയൻസിനെപ്പററി ഒരു ഗന്ധവുമില്ല. ആകപ്പാടെ ഇന്നു് ഇവിടെ നടക്കുന്ന യുക്തിവാദത്തിനു 'കാടു്' എന്നല്ല, 'കൊടുങ്കാടു്' എന്നുതന്നെയാണു് പേരു പറയേണ്ടിയിരിക്കുന്നതു്. കേരളത്തിലെ യുക്തിവാദം ഇത്രമാത്രം അധഃപതിച്ച ഒരു കാലം ഇതിനു മുൻപുണ്ടായിട്ടില്ലെന്നു് തീച്ചയാണു്.

'Science Speaks' എന്ന പേരിൽ അടുത്ത കാലത്തു് ഒരു ഗ്രന്ഥം സ്റ്റോണർ എന്നൊരു ശാസ്ത്രജ്ഞൻ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ബൈബിളിലെ പല വിശ്വാസങ്ങളും അത്യന്തം ശാസ്ത്രീയമാണെന്നു് അതിൽ അദ്ദേഹം തെളിയിച്ചിരിക്കുന്നു. ആദിയിൽ എല്ലാം ഇരുളായും പാഴായുമിരുന്നു എന്നുള്ളതു് ഒരു ബൈബിൾവാക്യമാണു്. ഇന്നത്തെ സയൻസു് അതു അക്ഷരംപ്രതി ശരി വെയ്ക്കുന്നു. ഇങ്ങനെ മററു പല ബൈബിൾ പ്രസ്താവങ്ങളും സയൻസിൽ ഇന്നു ശരിവെയ്ക്കപ്പെട്ടിരിക്കയാണു്.

പക്ഷെ, കുറെ കാലം മുൻപു് അമേരിക്കൻ കാൺഗ്രസ്സു് (പാർലമെൻറു്) ഗ്രന്ഥശാലയുടെ ഇന്ത്യൻവിഭാഗത്തിൻെറ അദ്ധ്യക്ഷൻ ഒരു ഗ്രന്ഥമെഴുതി. അതിൽ പറയുന്നതു് ക്രിസ്തുമതത്തിലെ അടിസ്ഥാനവിശ്വാസങ്ങളിൽ പലതിനും ബുദ്ധമതത്തോടു പ്രകടമായ കടപ്പാടുണ്ടെന്നാണു്. അതിനുശേഷം ബ്രഹ്മചാരി സിതാൽപ്രസാദ് ജെയിൻ എഴുതിയ മറെറാരു ഗ്രന്ഥത്തിൽ ആയിരത്താണ്ടുകൾക്കു മുൻപുതന്നെ ബുദ്ധജൈനമത

ങ്ങൾ ഒരു മതം എന്ന നിലയിൽ പാശ്ചാത്യ രാജ്യങ്ങളിൽ വ്യാപിച്ചിരുന്നതിനെപ്പററി പല പാശ്ചാത്യപ്രാമാണികരുടെയും അഭിപ്രായങ്ങൾ ഉദ്ധരിച്ചിരിക്കുന്നതു കണ്ടു. ക്രിസ്തുതന്നെ ജൈനമതത്തിൽ പെട്ട എസ്സീൻ (Essene)എന്ന ജൂതവർഗ്ഗത്തിലാണു ജനിച്ചതു്. ബുദ്ധനും മഹാവീരനും മുൻപുതന്നെ ബുദ്ധജൈനമതങ്ങൾ പാശ്ചാത്യദേശങ്ങളിൽപോലും പ്രചരിച്ചിരുന്നു എന്നും ബുദ്ധനാകട്ടെ, മഹാവീരനാകട്ടെ, ഒരു പുതിയ മതവും സ്ഥാപിച്ചില്ലെന്നും ഓർത്തിരിക്കേണ്ടതുണ്ടു്. ഈ രണ്ടു മതങ്ങളും ഹിന്ദുമതത്തിലെ പ്രസ്ഥാനഭേദങ്ങൾ മാത്രമായിരുന്നു എന്നുള്ള വാസ്തവം വിസ്മരിക്കേണ്ടതുമില്ല.

അങ്ങനെയാണെങ്കിൽ, ഹിന്ദുമതംതന്നെ പാശ്ചാത്യദേശങ്ങളിൽ പണ്ടേ പ്രചരിച്ചിരുന്നു എന്നു വിചാരിക്കാം. അതിൽ തെററുമില്ല. എന്തെന്നാൽ മിത്രൻ എന്ന ഹൈന്ദവദേവത തന്നെ പ്രാചീനറോമാക്കാരുടെ മുഖ്യദേവതയായിരുന്നു. ഇന്ത്യാക്കാർ ബ്രിട്ടനിൽപോലും താവളമടിച്ചിരുന്ന കാലമുണ്ടായിരുന്നു. എന്തെന്നാൽ, ബ്രിട്ടനിലെ ഡ്രൂയിഡ് (Druid) വർഗ്ഗക്കാർ ദ്രാവിഡരായിരുന്നു എന്നാണു തെളിഞ്ഞിരിക്കുന്നതു്. അങ്ങനെ പഴയ ഹിന്ദുമതത്തിലെയും പിന്നത്തെ ജൈനബുദ്ധമതങ്ങളിലെയും വിശ്വാസങ്ങൾ പാശ്ചാത്യമതത്തിൻെറ അടിസ്ഥാനവിശ്വാസങ്ങളായിത്തീർന്നു. ക്രിസ്തുമതത്തിലെ ആദാം ഹിന്ദുക്കളുടെ ആദമൻ ആണെന്നു ഭവിഷ്യപുരാണത്തിൽ പറയുന്നു. അതിലെ ഹവ്യവതിതന്നെയാണു് അവ്വയായിട്ടു് (Eve) അറിയപ്പെടുന്നതു്. പാശ്ചാത്യപൗരസ്ത്യമതങ്ങളുടെയും സംസ്കാരങ്ങളുടെയും പരസ്പരബന്ധം നിഷേധിക്കാവുന്നതല്ലെന്നു ചുരുക്കം. ആദിയിൽ പ്രപഞ്ചം ശൂന്യമായിരുന്നു എന്ന ബൈബിൾവാക്യംപോലും തൈത്തിരീയത്തിലേതാണു് എന്നും പറയാം.

എങ്കിലും പാശ്ചാത്യമതവിശ്വാസങ്ങൾക്കു് കാലത്തിലും ദേശത്തിലും ചില മാററങ്ങൾ സംഭവിച്ചിട്ടുണ്ടു്. ഗ്രന്ഥം മൂന്നു പകുത്തുമ്പോൾ ''മുഹൂർത്തം'' എന്നതു് മൂത്രമാകും. അങ്ങനെ വന്നുകൂടിയ മാററങ്ങൾ പല തെററിദ്ധാരണകൾക്കും ഇടയാക്കിയതു സ്വാഭാവികമാണു്. ഇതിനു് ഒരു പ്രധാനകാരണം യൂറോപ്പിൽ പുതിയ സയൻസിൻെറ വളർച്ചതന്നെ. ആ സയൻസിൻെറ അന്ധവിശ്വാസങ്ങളിലൊന്നു് മതവിശ്വാസങ്ങളിൽ ശാസ്ത്രത്തിനു സ്ഥാനമില്ലെന്നുള്ളതാണു്. (സയൻസിലും അന്ധവിശ്വാസങ്ങൾക്കു കുറവൊന്നുമില്ല.) ക്രിസ്തുമതത്തിലെ ശാസ്ത്രവിരുദ്ധമെന്നു തോന്നിക്കുന്ന പല വിശ്വാസങ്ങളും ഇങ്ങനെ അശാസ്ത്രീയങ്ങളെന്നു മുദ്രയടിക്കപ്പെട്ടു. യൂറോപ്പിലെ ശാസ്ത്രത്തിനു ക്രിസ്തുമതമാണു് സുപരിചിതമായ ഏകമതം. അതിൽ അന്ധവിശ്വാസമാണുള്ളതെങ്കിൽ ലോകത്തിലെ മതങ്ങളിലെല്ലാം അന്ധവിശ്വാസമല്ലാതൊന്നുമില്ല എന്നായി പിന്നത്തെ വാദം. ആവക വിശ്വാസങ്ങളിൽ ശാസ്ത്രീയമായി വല്ലതുമുണ്ടോ എന്നു പരീക്ഷിക്കാനുള്ള ക്ഷമയോ സന്മനസ്സോ നിലമറന്നു കുതിച്ചുചാടിയ സയൻസിനുണ്ടായില്ല.

നില മറന്നാണു് സയൻസ് മതത്തിലെ വിശ്വാസങ്ങളുടെ നേരെ കുതിച്ചുചാടിയതെന്നാണു് ഇന്നത്തെ ശാസ്ത്രം തെളിയിച്ചുകൊണ്ടിരിക്കുന്നതു്. ശാസ്ത്രജ്ഞന്മാർ പലരും ശാസ്ത്രത്തിൽനിന്നു തത്വചിന്തയിലേയ്ക്കും തദ്വാരാ മതത്തിലേയ്ക്കും തിരിയുന്നു. ആൽഡസ് ഹക്സ്‌ലി, ബെർട്രൻഡ്‌ റസ്സൽ, ഐൻസ്റ്റൈൻ, എന്നിവർ ഉദാഹരണങ്ങൾതന്നെ. റസ്സലിൻെറ ''Principia Mathematica'' എന്ന വിശ്വവിശ്രുതമായ ഗണിതതത്വശാസ്ത്രഗ്രന്ഥം തയ്യാറാക്കാൻ സഹായിച്ച പ്രൊഫസർ വൈററ്ഹെഡ് എന്ന ഒന്നാംകിടയിൽപെട്ട മറെറാരു ശാസ്ത്രജ്ഞൻ സയൻസിനെത്തന്നെ തത്വചിന്തയിലേയ്ക്കു നയിക്കുന്നു. വേറെ ചില മഹാശാസ്ത്രജ്ഞന്മാർ ഇന്ത്യൻതത്വചിന്തയെ നേരിട്ടു് ശരണീകരിക്കുന്നുമുണ്ടു്. ഹാൽഡെയിൻ, ഓപ്പൺഹീമർ, എന്നിവർ അവരിൽ പ്രമുഖന്മാരുമാണു്. ജെ. സി. ബോസാകട്ടെ ഭാരതീയതത്വചിന്തയിലൂടെ സയൻസിനെ അഭിവൃദ്ധിപ്പെടുത്തിയ ആളുമാണു്. അഥവാ വിശ്വം ജീവമയം മാത്രമാണെന്നുള്ള ഭാരതീയവിശ്വാസത്തെ ശാസ്ത്രീയമായി തെളിയിച്ച മഹാത്മാവത്രെ ജെ. സി. ബോസ്.

എന്നാൽപോലും ശാസ്ത്രബോധമോ, യുക്തിബോധമോ അശേഷമില്ലാത്ത ഇവിടത്തെ യുക്തിവാദികൾ മതവിശ്വാസങ്ങൾ അന്ധവിശ്വാസങ്ങളാണെന്നു കൊട്ടിഘോഷിച്ചു് മിടുക്കന്മാരാകുകയാണു്. ഇവരുടെ വാദങ്ങൾ കാണുമ്പോൾ മനുഷ്യനു തലച്ചോറുണ്ടെന്നുള്ള നമ്മുടെ വിശ്വാസം തെററായിരിക്കണമെന്നുപോലും

തോന്നിപ്പോകുന്നു. സൂര്യ്യാദിഗ്രഹങ്ങളുടെയും മററും ശക്തികൾ എല്ലാ ജീവജാലങ്ങളിലും പതിക്കുന്നതു് ഒരുപോലെയാകയാൽ ആ ശക്തികളെ അടിസ്ഥാനപ്പെടുത്തി ജ്യോതിഷികൾ പലക്കും പല ഫലങ്ങൾ പറയുന്നതു തെററാണെന്നു് ഈയ്യിടെ ഒരു ശാസ്ത്രജ്ഞംമന്യൻ എഴുതിയിരുന്നു. എല്ലാവക്കും ഒരേ തരത്തിലാണ ശക്തി ലഭിക്കുന്നതെങ്കിൽ എല്ലാവരുടെയും ഗ്രഹഫലങ്ങൾ ഒന്നുപോലെയിരിക്കണമെന്നാണ ന്യായം. ഇവിടത്തെ യുക്തിവാദികളുടെ കാട്ടകയററത്തിനു് ഇതിലേറെ തെളിവെന്തു വേണം ? എല്ലാവക്കും ഒന്നുപോലെ ഗ്രഹശക്തി ലഭിക്കുന്നുണ്ടെന്നു തീരുമാനിച്ചതുതന്നെ തെററു്. രണ്ടാമതു്, ആയിരംരൂപാവീതം പത്തുപേക്കു തുല്യമായി വീതിച്ചു കിട്ടിയാൽ ആ പത്തുപേക്കും അതുകൊണ്ടു് ഒരേഫലംതന്നെ അനുഭവപ്പെടുമെന്നു കരുതിയതു് പിന്നത്തെ തെററു്. യുക്തിവാദികൾക്കും അവരേക്കാൾ വിഡ്ഡികളായ ശാസ്ത്രവിദ്യാത്ഥികൾക്കും ഏതു അസംബന്ധവും യുക്തിയാണു്, ശാസ്ത്രവുമാണു്.

ഇവർ ആത്മവാദത്തെ നിഷേധിക്കുന്നതിൽ വിരുതന്മാരാണു്. ലോകത്തിൽ ജനസംഖ്യ കൂടിക്കൂടി വരുന്നതിനാൽ അതനുസരിച്ചു് ആത്മാക്കളും പെരുകിക്കൊണ്ടിരിക്കുകയാണോ എന്നാണു് അവർ മററുള്ളവരുടെ നേരെ ഒരു ഭയങ്കരചോദ്യം തൊടുത്തുവിടുന്നതു്. ആത്മവാദത്തെപ്പററി പഠിക്കാതെ അതിനെപ്പററി എന്തും പറവാൻ ഇക്കൂട്ടക്കു് എവിടെനിന്നോ ലൈസൻസ് കിട്ടിയിട്ടുണ്ടെന്നു മാത്രമേ അതുകൊണ്ടു തെളിയുന്നുള്ളു. യോഗശാസ്ത്രമെങ്കിലും അല്പമൊന്നു പരിശോധിച്ചിരുന്നെങ്കിൽ അവക്കു തങ്ങളുടെ അബദ്ധപ്പഞ്ചാംഗം എഴുന്നള്ളിക്കാതെ കഴിഞ്ഞുകൂടാമായിരുന്നു. പക്ഷെ, അറിയാത്ത കാര്യത്തെ എതിക്കുന്നതുകൊണ്ടു് വീണ്ടും തെളിയുന്നതു് യുക്തിവാദാഭാസമാണു്. എന്തെന്നാൽ യുക്തിവാദികളുടെ കൈമുതലാകെ അവർ ചോദ്യം ചെയ്യുന്ന വിഷയത്തെപ്പററി അവക്കുള്ള ബോധമില്ലായ്മമാത്രമാണു്. പുനജ്ജന്മവാദത്തെ ചോദ്യം ചെയ്യുമ്പോൾ അവർ അതുവളരെ കൂടിയ അളവിൽ വെളിപ്പെടുത്താറുമുണ്ടു്. ചുരുക്കത്തിൽ, ഒന്നിനെപ്പററിയും ഒന്നും അറിഞ്ഞുകൂടെങ്കിൽ പിന്നെ യുക്തിവാദംതന്നെ ഗതി എന്നാണു് ആകെക്കൂടി കണ്ടാൽ തോന്നുക.

പഞ്ചേന്ദ്രിയങ്ങൾകൊണ്ടു് അറിയുന്ന ജഡവസ്തുലോകത്തിൽ കവിഞ്ഞു് ഒന്നുമില്ല എന്നൊരു ജന്തുസഹജമായ നിലപാടാണു് യുക്തിവാദികൾ സ്വീകരിക്കുക. പക്ഷെ, ജന്തുക്കൾപോലും ഈ നിലപാടു പലപ്പോഴും കൈവിടുകയാണു പതിവെന്നു അവർ അറിയുന്നില്ല. ഭൂകമ്പം, ഗ്രഹണം മുതലായവ അവയ്ക്കു മുൻകൂട്ടി അറിയാൻ കഴിയും. ചില ആഫ്രിക്കൻ പാമ്പുകളും സൈബീരിയൻ എലികളും അവയുടെ സംഖ്യാവദ്ധന തടയാൻ ചില പ്രത്യേകപരിപാടികൾ സ്വീകരിക്കാറുണ്ടു്. വെറും പഞ്ചേന്ദ്രിയവിഷയം മാത്രമാണ ലോകമെന്നു് ഈവക ജന്തുക്കൾ വിശ്വസിക്കുന്നില്ല. അവയുടെ യുക്തിബോധം അത്രത്തോളം വളന്നിട്ടുണ്ടെന്നു തീച്ച. വീടുകളിൽ മരണമടുക്കുമ്പോൾ പട്ടികൾ മോങ്ങുന്നതു് എന്തുകൊണ്ടാണെന്നു യുക്തിവാദികൾ ചിന്തിച്ചിരിക്കയില്ല. അതൊന്നും അവരുടെ കൂപമണ്ഡൂകബുദ്ധിക്കു പിടികിട്ടുകയില്ല. എങ്കിലും പൊട്ടക്കിണററിൽകിടന്നുകൊണ്ടു് പുറപ്പെടുവിക്കുന്ന ഭേകാരവത്തിനു കുറവൊന്നുമില്ലെന്നുള്ളതാണു് അത്ഭുതം.

വെറും ജഡവസ്തുമയം മാത്രമാണു് പ്രപഞ്ചമെന്നുള്ള പഴയ സയൻസിന്റെ നിലപാടിനെ പുതിയ സയൻസ് അടിക്കടി തള്ളിപ്പറയുന്നതായിട്ടാണു് കാണുന്നതു്. 'Atoms today and tomorrow,' എന്ന പേരിൽ മാർഗററു്ഹൈഡ് ഇക്കൊല്ലം പ്രസിദ്ധീകരിച്ച ഒരു ഗ്രന്ഥത്തിൽ ജഡവസ്തു അഥവാ മാററർ എന്നതു് പ്രത്യക്ഷത്തിൽതന്നെ തകന്നിരിക്കുന്നു. Anti matter എന്നൊന്നു് ഈയിടെ കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടത്രെ. ഈ ആൻറിമാററർ യഥാത്ഥ മാറററുമായി നേരിട്ടാൽ പിന്നെ മാററർ ഇല്ല, ആൻറിമാറററും ഇല്ല. അവയുടെ പരസ്പരസംഘട്ടനത്തിൽ രണ്ടും തുലയും; അവയിലൊന്നും തരിമ്പും ശേഷിക്കുകയില്ല. വേണ്ടത്ര ആൻറിമാററർ ഉണ്ടെങ്കിൽ ഈ ലോകം പിന്നെ ബാക്കികാണുകയില്ല. ആ സ്ഥിതിക്കു് ജഡവസ്തുവിനെത്തന്നെ കാര്യമായി കണക്കാക്കുന്ന യുക്തിവാദത്തിന്റെ കഥയെന്തായി ? അതിനു തീച്ച്യായും നില്ക്കക്കള്ളിയില്ലെന്നാണു് വന്നുകൂടിയിരിക്കുന്നതു്.

ആൻറിമാററർ ഇല്ലെങ്കിൽതന്നെയും ജഡവസ്തു എന്ന ആശയം നിരാലംബമാണെന്നു ഐൻസ്റ്റൈൻ പറഞ്ഞു. അതിനുശേഷമാണു്

വെറും എനർജി അഥവാ പ്രാണൻ മാത്രമാണ് പ്രപഞ്ചമെന്ന സയൻസ് തെളിയിച്ചതു്. ആ പ്രാണൻ നിരന്തരം ചലിച്ചുകൊണ്ടിരിക്കുന്നു. ചലനങ്ങളെല്ലാം സംഭവങ്ങളാണ്. അതിനാൽ പുതിയ സയൻസിൽ പ്രപഞ്ചം വസ്തുമയമല്ല, ഒരു സംഭവപരമ്പരമാത്രമാണെന്നു വിധിയുണ്ടായി. അതിനുശേഷം പ്രൊഫസർ വൈററ് ഹെഡ് Nature and life എന്ന ഗ്രന്ഥത്തിൽ പറയുകയാണ്: "Matter has been identified with energy, and energy is sheer activity; the passive substratum composed of self-identical enduring bits of matter has been abandoned, so far as concerns any fundamental description." പ്രാണൻ ഉണ്ടു്; ജഡവസ്തു പ്രാണനാണ്: പ്രാണനാകട്ടെ വെറും കർമ്മവുമാണ്; വസ്തുകണങ്ങളെന്നു സ്വയം അറിയത്തക്കതായി ശേഷിച്ചിരുന്ന പ്രപഞ്ചാധാരത്തെപ്പററിയുള്ള വിശ്വാസം ഇന്നു പുറം തള്ളപ്പെട്ടിരിക്കുന്നു. (മൗലികമായ നിർവ്വചനത്തിനു തുനിയുമ്പോഴാണ് അതു സംഭവിക്കുക.) ഇതാണ് വൈററ്ഹെഡ് പറയുന്നതിൻെറ സാരം; എന്നല്ല, അനക്കമില്ലാതെ ശേഷിക്കുന്ന വസ്തു അഥവാ ജഡവസ്തു (passive matter) പ്രപഞ്ചത്തിൻെറ അടിസ്ഥാനമല്ലെന്നുതന്നെയാണ് ഇവിടത്തെ വാദമെന്നു പറയണം. അങ്ങനെ സ്ഥൂലപ്രപഞ്ചത്തെ ആസ്പദമാക്കിയുള്ള യുക്തിവാദത്തിൻെറ അടി തട്ടിക്കളയുകയാണ് ഇന്നത്തെ സയൻസ് ചെയ്യുന്നതെന്നു സ്പഷ്ടം.

വാസ്തവത്തിൽ ഇതു് പ്രാണാസ്പദമായ ഒരു കർമ്മപ്രപഞ്ചമാണെന്നു സയൻസ് തികച്ചും സമ്മതിക്കുന്നു. ഇതു് ഭാരതീയർക്കു പണ്ടേ നിത്യപരിചിതമായിരുന്ന ഒരു തത്വമാണുതാനും. "പ്രാണോ വിരാട്" എന്നാണ് അവർ സിദ്ധവൽക്കരിച്ചിരുന്നതു് എന്നോർക്കുക. പ്രാണനാണെങ്കിൽ അതു കേവലം സൂക്ഷ്മമാണ്. തന്നിമിത്തം സ്ഥൂലപ്രപഞ്ചത്തെ വിശ്വസിക്കുന്നതു് അപകടമാണെന്നു ഭാരതീയർക്ക് അറിയാമായിരുന്നു. പക്ഷേ, യുക്തിവാദത്തിനു സ്ഥൂലപ്രപഞ്ചമേ വേണ്ടൂ. ചുരുക്കത്തിൽ അത്തരം യുക്തിവാദം അശാസ്ത്രീയമാണ്, തത്വവിരുദ്ധമാണ്, തന്മൂലം വെറും കൊട്ടംകാട്ടൽമാത്രവുമാണ്.

ബ്രഹ്മസൂത്രത്തിൽ "അത ഏവ പ്രാണഃ." (അതേ കാരണത്താൽ പ്രാണശബ്ദം ബ്രഹ്മവാചിയാണ്)എന്നൊരു സൂത്രം കാണാം.മേൽപ്പറഞ്ഞ എനർജിയെന്ന പ്രാണനെ ആ പ്രാണനുമായി കൂട്ടിക്കുഴയ്ക്കാവുന്നതല്ലെന്ന് ഒരു താക്കീതു നല്ലാതെ തരമില്ല. എന്തെന്നാൽ ബ്രഹ്മം വെറും എനർജിയല്ല; പ്രാണനുംകൂടി പ്രാണനായിരിക്കുന്നതെന്തോ അതാണ് ബ്രഹ്മം. പക്ഷേ നമ്മുടെ ശാസ്ത്രവിദ്വാന്മാരിൽ ചിലർ ഇലക്ട്രൺ, പ്രോട്ടൺ, ന്യൂട്രൺ തുടങ്ങിയവയെ പൊതുവെ ഭാരതീയതത്വവാദവുമായി കലർത്തി ചില പ്പോഴം കുഴപ്പങ്ങളുണ്ടാക്കുന്നില്ലേ എന്നാണ് സംശയം. ഇവരിൽ ഒരു കൂട്ടർക്ക് പ്രോട്ടൺ തമസ്സാണെങ്കിൽ മറേറ കൂട്ടർക്ക് ന്യൂട്രൺ ആണ് തമസ്സ്; രണ്ടും തമ്മിൽ ഒരു പൊരുത്തവുമില്ല. അതെല്ലാം എങ്ങനെയായാലും ബ്രഹ്മസൂത്രത്തിൽ പറയുന്ന പ്രാണനും അണുനിഷ്ഠമായ എനർജിയും തമ്മിൽ കൂട്ടിക്കലർത്താവുന്നതല്ല എന്നോർത്തിരിക്കേണ്ടതാണ്. എനർജിയെ ചൈതന്യമെന്നു പരിഭാഷപ്പെടുത്തിവരുന്നതും ശരിയല്ലെന്നു പറയേണ്ടിയിരിക്കുന്നു. ആവക വിഷയങ്ങളിലേയ്ക്കു കടക്കാൻ സ്ഥലപരിമിതി അനുവദിക്കുന്നില്ല. അത്രമാത്രമല്ല, അവയ്ക്കു മുഖവുരയായിത്തന്നെ പലതും വിവരിക്കേണ്ടിവരുന്നതുമാണ്.

ഇവിടെ യുക്തിവാദത്തിൽ കണ്ട മറെറാരു നേരംപോക്ക് സ്വന്തം വിസ്തൃതിത്തത്തെ തകർക്കുന്ന ശാസ്ത്രതത്വങ്ങളെ എതിർക്കുകയോ, ഇഷ്ടംപോലെ തെററായി വ്യാഖ്യാനിക്കുകയോ ചെയ്യുയെന്നുള്ളതാണ്. Action and reaction are equal and opposite എന്ന ശാസ്ത്രതത്വത്തിനാണ് ഈ അപകടം പററിയതു്. അതു് ഒരു പ്രപഞ്ചനിയമമായിരുന്നിട്ടും യുക്തിവാദികൾ അതിനെ ജഡവസ്തുക്കൾക്കുമാത്രം പററുന്ന ഒരു അല്പനിയമമായി വ്യാഖ്യാനിച്ചു. എന്തെന്നാൽ, അതു് അഖിലപ്രപഞ്ചവ്യാപ്തമായ ഒരു നിയമമാണെന്നു സമ്മതിച്ചാൽ ഈജന്മത്തിലെ കർമ്മങ്ങളുടെ ഫലം അനുഭവിക്കാൻ അനന്തരജന്മങ്ങൾ കൂടാതെ കഴികയില്ലെന്നുകൂടി സമ്മതിക്കാതെ തരമില്ലെന്നാകും. പക്ഷേ പുനർജ്ജന്മവാദം യുക്തിവാദത്തിന് അംഗീകാര്യവുമല്ല. അതിനാൽ പ്രസ്തുതനിയമം ജഡവസ്തുവിനു മാത്രം പററിയതാണെന്നു കണ്ണടച്ചു വാദിച്ചേയ്ക്കു കതന്നെ. എന്നാൽ ജഡവസ്തുവിൻെറ നില

തന്നെ പുതിയ സയൻസിൽ അപകടത്തിലായിരിക്കുന്നു എന്നാണ് മുകളിൽ കണ്ടതു്. ചേഷ്ടാപ്രതിചേഷ്ടകൾ പരസ്പരവിരുദ്ധങ്ങളും പരസ്പരതുല്യങ്ങളുമാണെന്നുള്ള പ്രസ്തുതനിയമത്തിനു കോട്ടമൊന്നും തട്ടിയിട്ടുമില്ല. അപ്പോൾ ആ നിയമം ബാധിക്കുന്നതു വെറും ജഡവസ്തുക്കളെയല്ലെന്നു തീർച്ചയായി. ഏതായാലും പുനർജ്ജന്മവാദം അത്രത്തോളം കൂടുതൽ ബലപ്പെട്ടെന്നുള്ളതിൽ തക്കവുമില്ല.

ചുരുക്കത്തിൽ പഴയ ഭാരതീയതത്ത്വചിന്ത, ആചാരവിശ്വാസങ്ങൾ എന്നിവയെപ്പററിയോ അവയ്ക്കു് അടിസ്ഥാനമായ പുരാതനശാസ്ത്രബോധത്തെപ്പററിയോ ഇന്നത്തെ കേരളത്തിലെ യുക്തിവാദികൾക്കു് ഒരു ലക്കമില്ല. ഇന്നത്തെ സയൻസിനെപ്പററിയും അവക്കു് കേട്ടുകേൾവിയിൽ കവിഞ്ഞ പരിജ്ഞാനമൊന്നുമില്ല. ചില ശാസ്ത്രവിദ്യാർത്ഥികൾ ഇവരുടെ കൂട്ടത്തിലുണ്ടെങ്കിൽതന്നെയും അവക്കു പ്രാചീനഭാരതത്തിൻെറ സിദ്ധികളെപ്പററി ബോധമില്ലാതെയാണിരിക്കുന്നതു്. എന്നാൽതന്നെയും ഇവരിൽ ആക്കും തങ്ങൾ അറിയാത്ത വിഷയത്തിൽ തലയിട്ടു് വേണ്ടുവോളം അസംബന്ധങ്ങൾ പത്രപംക്തികളിൽ ഛർദ്ദിക്കാൻ ഒരു സങ്കോചവുമില്ല. ഒരുപക്ഷെ ഒരു ലഗാനുമില്ലാതെ അനധികാരികളുടെയിടയിൽ പടന്നു പന്തലിച്ച വിദ്യാഭ്യാസത്തിൻെറ ഒരു ദുഷ്ടഫലമല്ലേ ഇതു്?

---

# ജീവന്മുക്തിവിവേകം – 6

**ജി. ബാലകൃഷ്ണൻനായർ**

## വിദേഹമുക്തൻെറ ലക്ഷണം

ജീവന്മുക്തൻെറ ശരീരം കാലഗതിക്കു് വശപ്പെട്ടു് ജീർണ്ണിച്ചു് നശിച്ചുപോകാനിടവരുമ്പോൾ അതോടെ ആത്മാവു് വിദേഹമുക്തിയെ പ്രാപിക്കുന്നു. വായു ചിലപ്പോൾ സ്പന്ദനം വിട്ടു് നിശ്ചലനായി സ്ഥിതിചെയ്യാറില്ലേ? അതുപോലെ ആത്മാവു് വിദേഹമുക്തിയിൽ ശരീരോപാധിയെ ആശ്രയിച്ചുണ്ടായ സംസാരബന്ധം വെടിഞ്ഞു് സ്വസ്വരൂപം നേടി വിരാജിക്കുന്നു.

വിദേഹമുക്തോ നോദേതി
നാസ്തമേതി ന ശാമ്യതി
ന സന്നാസന്ന ദൂരസ്ഥോ
ന ചാഹം ന ച നേതരഃ. (ലഘുയോ 3.1.99)

വിദേഹമുക്തൻ ജനിക്കുന്നില്ല, മരിക്കുന്നില്ല, ഇല്ലാതായിത്തീരുന്നുമില്ല. അവിടെ ആത്മാവു് സത്തല്ല, അസത്തല്ല, ദൂരസ്ഥനുമല്ല. ആ സത്യസ്വരൂപസ്ഥിതിയെ ഞാനെന്നോ അന്യനെന്നോ വേർതിരിക്കാനും വയ്യ. വിദേഹമുക്തൻ ഹഷ്വിഷാദങ്ങളെ സ്വീകരിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്യുന്നില്ല. വിദേഹമുക്തിയിൽ സൂക്ഷ്മദേഹം പൂണ്ണമായി മറഞ്ഞുപോയിരിക്കുകയാണല്ലോ. സത്തല്ലയെന്നു പറഞ്ഞാൽ മായോപാധിജന്യമായ ഈശ്വരത്വമോ ജീവത്വമോ വിദേഹമുക്തനില്ലെന്നത്ഥം. അസത്തല്ലയെന്നതിനു് ജഡഭൂതഭൗതികവഗ്ഗങ്ങളിലൊന്നും വിദേഹമുക്തൻ പെടുന്നില്ലെന്നാണു് ഭാവം. ദൂരസ്ഥനല്ലെന്നുള്ളതുകൊണ്ടു് മായയ്ക്കപ്പുറം അകന്നു നില്ക്കുന്നവനല്ലെന്നാണു് ധരിക്കേണ്ടതു്. 'ന ച' എന്ന നിഷേധംകൊണ്ടു് സമീപത്തിൽ സ്ഥൂലവിഷയങ്ങളെ അനുഭവിക്കുന്നവനായും വിദേഹമുക്തനെ കരുതിക്കൂടെന്നു സൂചിപ്പിക്കുന്നു. 'ഞാനല്ല'യെന്നു പറഞ്ഞാൽ ജഗദാശ്രയമായ സമഷ്ടിഭാവം വിദേഹമുക്തനില്ലെന്നാണത്ഥം. 'നേതരഃ' എന്നതുകൊണ്ടു് വ്യഷ്ടിഭാവവും അവിടെ നിഷേധിച്ചിരിക്കുന്നു.

തതഃ സ്തിമിതഗംഭീരം
ന തേജോ ന തമസ്തതം
അനാഖ്യമനഭിവ്യക്തം
സത്കിഞ്ചിദവശിഷ്യതേ. (യോ_3.1.100)

അവിടെ നിശ്ചലവും ഗംഭീരവുമായ ഒരു വസ്തുസത്ത അവശേഷിക്കുന്നു. സവ്വത്ര ഇടതിങ്ങി നിറയുന്ന അതിനെ തേജസ്സെന്നോ തമസ്സെന്നോ വ്യവഹരിക്കുക വയ്യ. അതു് വണ്ണനാ

തീതമാണ്. അതിനെ അതിൽനിന്നും മാറി നിന്നുകൊണ്ട് അറിയാൻ സാദ്ധ്യവുമല്ല. ഇതാണ് വിദേഹമുക്തിസ്വരൂപം. ജീവന്മുക്തിയിലും ഈ അനുഭവം തുല്യമാണ്. എങ്കിലും നിർവ്വികല്പഭാവത്തിന് ശക്തികൂടുന്തോറും ജീവന്മുക്തി അധികാധികം ഉത്തമമായിത്തീരുന്നതാണ്.

## ഗീതയിലെ സ്ഥിതപ്രജ്ഞവർണ്ണനം

ഗീത രണ്ടാമദ്ധ്യായത്തിലാണ് ജീവന്മുക്തനായ സ്ഥിതപ്രജ്ഞനെക്കുറിച്ച് വർണ്ണിക്കുന്നത്. സാംഖ്യബുദ്ധിയേയും യോഗബുദ്ധിയേയുംകുറിച്ച് വിശദമായി കേട്ടുകഴിഞ്ഞ അർജ്ജുനൻ സമാധിസ്ഥനായ സ്ഥിതപ്രജ്ഞന്റെ കെട്ടും മട്ടും എന്തൊക്കെയാണെന്ന് ഭഗവാനോടു ചോദിക്കുന്നു. സ്ഥിതപ്രജ്ഞന്റെ സംഭാഷണം ഏതുരീതിയിലുള്ളതാണ്? അദ്ദേഹത്തിന്റെ ഇരിപ്പും നടപ്പും എങ്ങനെയൊക്കെയാണ്? എന്ന്. ഇവിടെ പ്രജ്ഞയെന്ന പദംകൊണ്ട് സത്യബോധമെന്നാണർത്ഥമാക്കുന്നത്. സത്യബോധം സ്ഥിതമെന്നും അസ്ഥിതമെന്നും രണ്ടുതരത്തിലുണ്ട്. ഒരു ജാരപുരുഷനിൽ അനുരക്തയായ സ്ത്രീ തന്റെ കൃത്യങ്ങളെല്ലാം അനുഷ്ഠിക്കുന്നുണ്ടെങ്കിലും, തനിക്കായി നിശ്ചയിച്ചിട്ടുള്ള ഗൃഹകാര്യങ്ങളെല്ലാം കൃത്യമായി നിറവേററുന്നുണ്ടെങ്കിലും, അവളുടെ ബുദ്ധി എപ്പോഴും ജാരപുരുഷനെത്തന്നെ സ്മരിച്ചുകൊണ്ടിരിക്കുന്നു. അനുഷ്ഠിച്ച് തീരുന്നതോടെ മററു കൃത്യങ്ങൾ വിസ്മരിക്കപ്പെടുകയും ചെയ്യുന്നു. അതുപോലെ പരവൈരാഗ്യം നേടിയ സാധകൻ യോഗാഭ്യാസപാടവംകൊണ്ടു ചിത്തത്തെ പൂർണ്ണമായും വശീകരിച്ച് സത്യബോധം കൈവരിച്ചാൽ പിന്നെ ഇടവിടാതെ സത്യാനുഭൂതിയിൽതന്നെ മുഴുകുന്നു. ലോകകാര്യങ്ങൾ അനുഷ്ഠിച്ചുതീരുന്നമാത്രയിൽ വിസ്മരിക്കപ്പെടുകയും ചെയ്യുന്നു. ഇതാണ് സ്ഥിതമായ സത്യബോധം. പരവൈരാഗ്യമോ യോഗാഭ്യാസപാടവമോ നേടിയിട്ടില്ലാത്ത ചിലർക്കും പുണ്യവിശേഷംകൊണ്ട് ചിലപ്പോൾ അല്പസമയത്തേയ്ക്ക് തത്ത്വജ്ഞാനമുണ്ടായെന്നു വരാം. എന്നാൽ അത് തുടർന്ന് നിലനില്ക്കാനിടവരുന്നില്ല. മായ പെട്ടെന്നതിനെ മറച്ചുകളയുന്നു. ഇതാണ് അസ്ഥിതമായ സത്യബോധം. സാധനാനുഷ്ഠാനംകൊണ്ട് കാലാന്തരത്തിൽ ഇത് സ്ഥിതമായിത്തീരുന്നതാണ്. വാസിഷ്ഠംതന്നെ ഇക്കാര്യം ഇങ്ങനെ വ്യക്തമാക്കിയിട്ടുണ്ട്.

> പരവ്യസനിനീ നാരീ വ്യഗ്രാപി ഗൃഹകർമ്മണി
> തദേവാസ്വാദയത്യന്തഃ പരസംഗരസായനം.
> ഏവം തത്ത്വേ പരേ ശുദ്ധേ ധീരോ വിശ്രാന്തിമാഗതഃ
> തദേവാസ്വാദയത്യന്തർബഹിർവ്യവഹരന്നപി.
>
> (യോഗവാസിഷ്ഠം. 5. 9. 58, 59)

പരപുരുഷാനുരക്തയായ സ്ത്രീ വീട്ടുകാര്യങ്ങളിൽ മുഴുകിയിരുന്നാലും സദാ പരസംഗരസം ആസ്വദിച്ചുകൊണ്ടുതന്നെ കഴിയുന്നു. അതുപോലെ പരതത്ത്വത്തിൽ ചിത്തം ഉപശമിച്ചുകഴിഞ്ഞ ധീരൻ ലോകവ്യവഹാരങ്ങളിലേർപ്പെട്ടാലും എപ്പോഴും സത്യാനുഭൂതിയിൽ ലീനനായിത്തന്നെ വർത്തിക്കുന്നു. ഇവിടെ സമയഭേദമനുസരിച്ച് സ്ഥിതപ്രജ്ഞന്മാർ രണ്ടു തരക്കാരാണ്, സമാധിസ്ഥനെന്നും വ്യുത്ഥിതനെന്നും. ഈ രണ്ടു തരത്തിലുമുള്ള സ്ഥിതപ്രജ്ഞന്റെ കെട്ടുംമട്ടുമാണ് അർജ്ജുനൻ അറിയാനാഗ്രഹിച്ചത്. ''സമാധിസ്ഥസ്യ കാ ഭാഷാ'' എന്ന ഭാഗംകൊണ്ട് സമാധിസ്ഥനായ ജീവന്മുക്തന്റെ ലക്ഷണങ്ങളെന്തൊക്കെയാണെന്നാണ് അർജ്ജുനന്റെ ചോദ്യം. ''സ്ഥിതധീഃ കിം പ്രഭാഷേത, കിമാസീത, വ്രജേത കിം.'' എന്നുള്ളതുകൊണ്ട് സമാധി വിട്ട് ലോകവ്യവഹാരങ്ങളിലേർപ്പെടുന്ന വ്യുത്ഥിതനായ സ്ഥിതപ്രജ്ഞൻ സംഭാഷണം ചെയ്യുന്നതും ഇരിക്കുന്നതും നടക്കുന്നതും ഒക്കെ എങ്ങനെയാണെന്നാണ് ചോദ്യം. ഭഗവാൻ മറുപടി നൽകി:

> പ്രജഹാതി യദാ കാമാൻ
> സർവ്വാൻ പാർത്ഥ മനോഗതാൻ
> ആത്മന്യേവാത്മനാ തുഷ്ടഃ
> സ്ഥിതപ്രജ്ഞസ്തദോച്യതേ. ഗീത. 2. 55.

മനോഗതങ്ങളായ സർവ്വകാമങ്ങളും വെടിയണം. ആത്മാവുകൊണ്ട് ആത്മാവിൽ രമിക്കുന്നവനായി വർത്തിക്കണം. അതോടെ ഒരാൾ സ്ഥിതപ്രജ്ഞനായിത്തീരുന്നു. കാമങ്ങൾ മൂന്നു വിധമാണുള്ളത്; ബാഹ്യങ്ങളെന്നും, ആന്തരങ്ങളെന്നും, വാസനാമാത്രരൂപങ്ങളെന്നും. ഒരാൾ സമ്പാദിച്ചെടുക്കുന്ന അന്നവസ്ത്രാദിസുഖഭോഗസാമഗ്രികളാണ് ബാഹ്യകാമങ്ങൾ. അഭിലാഷരൂപത്തിൽ ഉള്ളിൽ ഒതുങ്ങിനിൽക്കുന്ന സുഖസാമഗ്രികളാണ് ആന്തരകാമങ്ങൾ. വഴിയിൽ ചിതറിക്കിടക്കുന്ന തൃണശകലങ്ങളെപ്പോലെ എല്ലാ

ചിത്തവൃത്തികളുടെയും പിന്നിൽ തുടക്കംമുതൽ നിലനിൽക്കുന്ന സൂക്ഷ്മങ്ങളായ പ്രേരകശക്തികളാണ് വാസനാകാമങ്ങൾ. ആത്മസമാധിയിൽ ലയിക്കുന്നയാൾ എല്ലാ ബുദ്ധിചലനങ്ങളേയും ഉപശമിപ്പിക്കുന്നതുകൊണ്ട് മൂന്നു തരം കാമങ്ങളേയും പരിത്യജിച്ചവനായി ഭവിക്കുന്നു. അദ്ദേഹത്തിനെപ്പോഴുമുള്ള സന്തോഷം മുഖപ്രസാദംകൊണ്ട് ഊഹിക്കപ്പെടാവുന്നതാണ്. അതു് കാമലാഭംകൊണ്ടുണ്ടാകുന്നതല്ല; ആത്മലാഭംകൊണ്ടുണ്ടാകുന്നതാണ്. കാമങ്ങൾ ഉപേക്ഷിക്കപ്പെട്ടു. ബുദ്ധി പരമാനന്ദസ്വരൂപം കൈക്കൊണ്ട് ആത്മതത്ത്വത്തിനഭിമുഖമായിഭവിക്കുകയും ചെയ്തു. അങ്ങനെ വന്നുചേർന്നതാണ് സദാ സന്തുഷ്ടി. സംപ്രജ്ഞാതസമാധിയിലെന്നപോലെ ഇവിടെ ആത്മാനന്ദം മനോവൃത്തികൾകൊണ്ട് ഇടയ്ക്കിടയ്ക്ക് തടയപ്പെടുന്നില്ല. നാമരൂപസങ്കല്പങ്ങളോട് ഇടകലരുന്നുള്ള ആത്മാനുഭവമാണ് സംപ്രജ്ഞാതസമാധി. സ്ഥിതപ്രജ്ഞന്റെ ആത്മാനന്ദം സ്വയം പ്രകാശിക്കുന്ന ശുദ്ധബോധസ്വരൂപമായ ആത്മാവിന്റേതുമാത്രമാണ്. ഇവിടത്തെ സന്തോഷം മനോവൃത്തിയിലുളവാകുന്നതല്ല. സമാധി സംസ്കാരമായി നിലനില്ക്കുന്നതാണ്. ഇതൊക്കെയാണ് സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളായി പറയപ്പെടുന്നവ.

> ദുഃഖേഷ്വനുദ്വിഗ്നമനാഃ
> സുഖേഷു വിഗതസ്പൃഹഃ
> വീതരാഗഭയക്രോധഃ
> സ്ഥിതധീർമ്മുനിരുച്യതേ. (ഗീ.2.56)

ദുഃഖങ്ങളിൽ മനസ്സിനു സന്താപമില്ല. സുഖങ്ങളിൽ കൊതിയുമില്ല. ഭയമില്ല, രാഗമില്ല, ക്രോധമില്ല, ബുദ്ധി ആത്മാനുഭൂതിയൽനിന്നും തെററിമാറുന്നേയില്ല. അങ്ങനെയുള്ളയാളാണ് ജീവന്മുക്തനായ മുനി. വിഷയങ്ങളോട് രാഗമുണ്ടാകുമ്പോൾ ചിത്തത്തിനു് രജോഗുണവികാരരൂപത്തിലുള്ള സന്താപമുണ്ടാകുന്നു. ഇതു് ആത്മാനുഭവത്തിനു് പ്രതികൂലമായ ചിത്തവൃത്തിയായതുകൊണ്ട് ദുഃഖമെന്നറിയപ്പെടുന്നു. ഇത്തരം ദുഃഖം ഉണ്ടാകുന്നതോടെ 'ഞാൻ പാപിയാണ്, ദുരാത്മാവായ ഞാൻ നിന്ദ്യനാണ്,' എന്നിങ്ങനെ തുടർന്നു നിലനിൽക്കുന്ന തമോഗുണവികാരരൂപത്തിലുള്ള ഭ്രാന്തി ആവിർഭവിക്കുന്നു. ഇതാണ് ഉദ്വേഗം. ഇതു് വിവേകബുദ്ധിയല്ലേയെന്നു തോന്നാമെങ്കിലും പൂർവ്വജന്മകൃതമായ പാപത്തെക്കുറിച്ച് ഈ ജന്മത്തിൽ ഉദ്വേഗപ്പെടുന്നതുകൊണ്ട് ഫലമില്ലല്ലോ. പാപംചെയ്ത ജന്മത്തിൽതന്നെ പാപത്തെക്കുറിച്ച് ബോധമുണ്ടായിരുന്നെങ്കിൽ അതിനു പ്രായശ്ചിത്തം ചെയ്യാൻ കഴിയുമായിരുന്നു. ചെയ്തുപോയ പാപത്തിന്റെ ഫലമായി പുതിയൊരു ജന്മം കിട്ടിക്കഴിഞ്ഞശേഷം പിന്നെ ഉദ്വേഗംകൊണ്ട് ഫലമില്ല. അതുകൊണ്ടാണ് ഉദ്വേഗം മനസ്സിന്റെ ഭ്രാന്തിയാണെന്നു പറയുന്നതു്. രാജ്യലാഭം, പുത്രലാഭം തുടങ്ങിയ അഭിലാഷസിദ്ധികളിൽ ചിത്തം തല്ക്കാലത്തേയ്ക്കുപശമിച്ച് സത്ത്വഗുണോത്കർഷം നിമിത്തം പ്രീതിരൂപമായുണ്ടാകുന്ന അനുകൂലചിത്തവൃത്തിയാണ് സുഖം. സുഖലബ്ധിയിൽ ഇനിയും ഭാവിയിലുണ്ടാകേണ്ട സുഖത്തിനായി പുണ്യകർമ്മങ്ങൾ ചെയ്യാതെ ലഭിച്ച സുഖത്തിൽ മതിമറന്നുണ്ടാകുന്ന തമോഗുണചിത്തവൃത്തിയാണ് സ്പൃഹ. സുഖലാഭത്തിൽ ഈശ്വരനെ മറന്നുപോകുമ്പോഴാണ് സ്പൃഹ ഉദയംചെയ്യുന്നതു്. സുഖദുഃഖങ്ങൾ പ്രാരബ്ധകർമ്മഫലങ്ങളാണ്. വിഷയോന്മുഖമായ ചിത്തം സദാ വൃത്തിചഞ്ചലമായതുകൊണ്ട് ഇവ രണ്ടും കൂടാതെ കഴികയുമില്ല. ഒരു വിവേകിയ്ക്ക് ഉദ്വേഗവും സ്പൃഹയും സംഭവിക്കുന്നതേയില്ല. താമസകർമ്മങ്ങളിൽനിന്നാണ് രാഗഭയക്രോധങ്ങളുണ്ടാകുന്നതു്. അവയും ഒരു സത്യനിഷ്ഠനെ സ്പർശിക്കുന്നതേയില്ല. ഇപ്രകാരമുള്ള ഒരു സ്ഥിതപ്രജ്ഞൻ സ്വാനുഭവം വെളിപ്പെടുത്തിക്കൊണ്ട് ശിഷ്യശിക്ഷയെ മുൻനിർത്തി ഉദ്വേഗമോ സ്പൃഹയോ കൂടാതെ മാത്രമേ സംഭാഷണം ചെയ്യാറുള്ളു.

# ഹനുമാൻ അദ്ധ്യാത്മരാമായണത്തിൽ

(ഒരു വീക്ഷണം)

എൻ. ഗോപാലക്കുറുപ്പ്

പ്രശാന്തസുന്ദരമായ അന്തരീക്ഷത്തിൽ, രാത്രിയുടെ രണ്ടാംയാമത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രപംക്തികളുടെ നാട്ടുവെളിച്ചത്തിൽ ഭാരതപ്പുഴയുടെ കല്ലോലവീചികളിൽ കൂടി ഇളംകാററത്തു് തത്തിക്കളിച്ചു നീങ്ങിക്കൊണ്ടിരിക്കുന്ന ആ വഞ്ചിയിൽനിന്നു് ഒരു മധുരഗീതം കേൾക്കുന്നു.

> ''ശ്രീരാമനാമം പാടിവന്ന പൈങ്കിളിപ്പെണ്ണേ !
> ശ്രീരാമചരിതം നീ ചൊല്ലീടു മടിയാതെ
> ശാരികപ്പൈതൽതാനും വന്ദിച്ചുവന്ദ്യന്മാരെ
> ശ്രീരാമസ്തുതിയോടെ പറഞ്ഞു തുടങ്ങിനാൾ.''

ഇങ്ങനെ പോകുന്നു ആ ശീലുകൾ. പാടുന്നതോ ആ വള്ളക്കാരൻ വേട്ടുവൻ. വഞ്ചിയിലെ യാത്രക്കാരനോ നമ്മുടെ മഹാകവി വള്ളത്തോൾ. തലയ്ക്കൽ ഒരു പായും വിരിച്ചു് ഉറങ്ങാൻ കിടക്കുകയാണു് മഹാകവി. പെട്ടെന്നു കണ്ണുതുറന്നു നോക്കി; കണ്ടതെന്താണു് ?

> ''ഇരുണ്ട മണ്ണെണ്ണവിളക്കിനാരാ-
> ലിരുന്നിതായാൾ തൊഴുകയ്യുമായി
> പിന്നീടു തൻ പുസ്തകമൊന്നെടുത്തു
> പൂർണ്ണാദരം വായനയും തുടങ്ങി.
> കാവ്യം സുഗേയം കഥ രാഘവീയം
> കർത്താവു തുഞ്ചത്തുളവായ ദിവ്യൻ
> ചൊല്ലുന്നതോ ഭക്തിമയസ്വരത്തിൽ
> ആനന്ദലബ്ധിക്കിനിയെന്തുവേണം.''

വാല്മീകിരാമായണം മുഴുവൻ വൃത്താനുവൃത്തം തർജ്ജമചെയ്ത കവിസാർവ്വഭൗമൻ ശ്രീ വള്ളത്തോളിന്റെ അപ്പോഴത്തെ സാത്വികഭാവോദയം രേഖപ്പെടുത്തിയ വരികളാണു് മേലുദ്ധരിക്കപ്പെട്ടതു്. അവിടെ നിന്നോ അതു് ? ഇല്ല. വീണ്ടും അതു് ഭക്തിഭാവത്തിലൂടെ രൂപമെടുത്തൊഴുകുന്നുണ്ടു്.

> ''ആ രാമാനുജാചാര്യപുംഗവൻ ജയിക്കുന്നു
> ശ്രീരാമായണഗാനഗന്ധർവ്വൻ ജയിക്കുന്നു.
> തൻകിടാവിനോടൊപ്പമങ്ങുന്നു താലോലിച്ച
> പൈങ്കിളിപ്പിടയുടെ പഞ്ചമസ്വരാലാപം
> ഇരുളിൽ മയങ്ങിയ ലോകത്തെയുണർത്തിയി-
> ട്ടരുണപ്രഭ വീശും സുപ്രഭാതത്തെക്കാട്ടി.''

ആ വേട്ടുവൻ തന്റെ രാമായണംവായന അന്നും മുടക്കിയില്ല. ഇരുളിൽ മയങ്ങിയ ലോകത്തെ ഉണർത്തുന്നതാണു് അദ്ധ്യാത്മരാമായണം എന്നു് അനുഭവത്തിൽനിന്നുണ്ടായ കവിസങ്കല്പം ശരിയാണു്. കേരളത്തിൽ വേട്ടുവൻമുതൽ നാട്ടുധികാരിവരെയുള്ള ഹൈന്ദവജനത അതിനെ ആദരിച്ചും ആരാധിച്ചും വന്നിരുന്നു. ഇന്നും ഹൈന്ദവഗൃഹങ്ങളിൽ ഒരു മതഗ്രന്ഥമേയുള്ളു എന്നു വരികിൽ അതു് അദ്ധ്യാത്മരാമായണമായിരിക്കും എന്നാണു് എന്റെ വിശ്വാസം. തുഞ്ചത്തു രാമാനുജാചാര്യപുംഗവനായ ആ ഗാനഗന്ധർവ്വന്റെ അദ്ധ്യാത്മപ്രഭാവത്തിൽനിന്നും സംഭൃതമായിരിക്കുന്നതാണു് ശ്രീ രാമായണദിവ്യോപഹാരം.

രാമായണത്തെ ഉപാസിക്കുന്ന അനേകം പുണ്യാത്മാക്കളിൽ പ്രാതഃസ്മരണീയനായ ശ്രീഹനുമാനെപ്പററി ഓരോരുത്തർക്കും വിവിധങ്ങളായ നിഗമനങ്ങളാണുള്ളതു്. ഹനുമാനില്ലെങ്കിൽ രാമായണമേ ഇല്ലെന്നൊരു കൂട്ടർ; ഹനുമാനോടുകൂടാതെ ശ്രീരാമചന്ദ്രനെപ്പററി ചിന്തിയ്ക്കാനേ സാധ്യമല്ലെന്നു മറെറാരു കൂട്ടർ. ഭക്തിതത്വം ഘനീഭൂതമായ ഒരു മൂർത്തിവിശേഷമാണു് ഹനുമാനെന്നു വേറെ ചിലർ; നാരദഭക്തിസൂത്രത്തിലെ പതിനൊന്നു ഭക്തിലക്ഷണങ്ങളിൽപ്പെട്ട ദാസ്യഭക്തി പൂർണ്ണരൂപത്തിൽ പ്രകടമാകുന്നതു് ഹനുമാനിലാണെന്നാണു് ഭക്തിശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. എന്നാൽ ഈ ലേഖകൻ ശ്രീഹനുമാനെ കാണുന്നതു് അത്യുത്തമമായ ഗുരുശിഷ്യബന്ധത്തിന്റെ ഭക്തിസംഫുല്ലമായ ഒരു വിളയാട്ടമായിട്ടാണു്. ഉത്തമാധികാരിയായ ഒരു മുമുക്ഷുവാണു് ഹനുമാൻ. ശാസ്ത്രോക്തമായ രീതിയിൽ ഒരു ശിഷ്യൻ ഗുരുവിനെ സമീപിക്കുന്ന സമ്പ്രദായത്തിലാണു് കവി ഹനുമാനെ രാമായണത്തിൽ ആദ്യമായി രംഗ

പ്രവേശം ചെയ്യിക്കുന്നതുതന്നെ. ''ബ്രഹ്മചാരീ വേഷമാലംബ്യ സാദരം അഞ്ജസാ ചെന്നു നമസ്കരിച്ചീടിനാൻ.''

എന്നിട്ട് ശ്രീരാമചന്ദ്രനോട് ഉണർത്തിക്കുകയാണ്:

''മുക്തി നൽകും നരനാരായണന്മാരെ –
സംസാരത്തിൽനിന്നു തോന്നുന്ന നിരന്തരം
ആമയംതീർത്തു രക്ഷിച്ചുകൊള്ളേണമേ.''

കണ്ടമാത്രയിൽത്തന്നെ തന്റെ മുമ്പിൽ നിൽക്കുന്ന ആൾ ബ്രഹ്മവിദ്യാദാനത്തിന് അധികാരിയാണെന്നു ഗുരുവിനു തോന്നുകയും ചെയ്തു. ഭഗവാന്റെ വാക്കുകൾതന്നെ അതിനുപ്രമാണം:–

''നിശ്ശേഷശബ്ദശാസ്ത്രമനേന ശ്രുതം
നല്ല വൈയ്യാകരണൻ വടുനിർണ്ണയം
നിർമ്മലനാത്മജ്ഞാനത്തിനിവൻ പാത്രമത്രേ.''

''നല്ല വൈയ്യാകരണൻ വടുനിർണ്ണയം.''

എന്നു ഭഗവാൻ അരുളിച്ചെയ്ത വിശേഷണം വായിച്ചപ്പോൾ ഹനുമത്പുരാണത്തിലെ ഒരു ഭാഗം ഞാൻ സ്മരിച്ചുപോവുകയാണ്.

വിദ്യ അഭ്യസിക്കാൻ അഞ്ജനാദേവി ഹനുമാനെ ആദ്യം പറഞ്ഞയച്ചതു ഗൗതമമഹർഷിയുടെ അടുക്കലേയ്ക്കാണ്. തന്നെക്കൂടി പഠിപ്പിക്കണമെന്നു ഹനുമാൻ അഭ്യർത്ഥിച്ചപ്പോൾ കുരങ്ങന്മാർക്ക് അദ്ദേഹത്തിന്റെ സർവ്വകലാശാലയിൽ സീററില്ലെന്നു പറഞ്ഞു നിരസിക്കുകയാണുണ്ടായതു്. അവിടുന്നു പോയി സൂര്യഭഗവാനെ സമീപിച്ചു. അദ്ദേഹം സർവ്വശാസ്ത്രങ്ങളും ഐച്ഛികമായി വ്യാകരണവും ഒരു ദിവസം കൊണ്ടു് പഠിപ്പിച്ചു. ഗുരുദക്ഷിണയായി കിഷ്കിന്ധയിൽ താമസിക്കുന്ന തന്റെ പുത്രൻ സുഗ്രീവനെ സേവിച്ചു് താമസിക്കാൻ അനുജ്ഞയും വാങ്ങി പോരികയും ചെയ്തു. അതു കൊണ്ടായില്ല. ഗൗതമന്റെ ധിക്കാരത്തിനു് ഒന്നു പകരം ചോദിക്കണമെന്നു നിശ്ചയിച്ചു് നേരേ അങ്ങോട്ടാണ് പോയതു്. ഹനുമാൻ ചോദിക്കുകയാണ്: 'മഹർഷേ, അവിടുന്നു് എന്നെ പഠിപ്പിച്ചില്ല. പോകട്ടെ, എങ്കിലും ഞാൻ ചിലതൊക്കെ പഠിച്ചു. അല്പം ചില സംശയങ്ങളുണ്ടു്. അവിടുന്നതു് നിവർത്തിച്ചു തന്നാൽ കൊള്ളാം. പരാശരമഹർഷി എന്നൊരാളെ കേട്ടിട്ടുണ്ടു്, ബ്രഹ്മജ്ഞാനിയാണ്. ആശരൻ എന്നാൽ രാക്ഷസൻ. പരാശരൻ എന്നാൽ രാക്ഷസന്മാരിൽവെച്ചു് അഗ്രേസരൻ. ഈ പേരു് ഒരു ബ്രഹ്മജ്ഞാനിക്കു് എങ്ങനെ വന്നു ചേർന്നു? പിന്നൊരു സംശയം. വിശ്വാമിത്രൻ എന്നൊരു മഹർഷി. പേരിന്റെ അർത്ഥം വിശ്വത്തിനു് അമിത്രൻ ശത്രു – എന്നാണ്. അദ്ദേഹം വാസ്തവത്തിൽ അങ്ങിനെയാണോ? ഒരു സംശയംകൂടി. അങ്ങയുടെ മകന്റെ പേരു് ശതാനന്ദൻ എന്നാണല്ലോ. പേരിട്ട അവസരത്തിൽ ഈ ശതം എന്ന വാക്കിനു് ആനന്ദത്തോടുള്ള ബന്ധം എന്താണു് ഉദ്ദേശിച്ചിട്ടുള്ളതു്!'' ഇതു കേട്ടപ്പോൾ സംശയനിവൃത്തിയ്ക്കല്ല, തന്നെ അധിക്ഷേപിക്കാനാണു് ഹനുമാൻ വന്നിരിക്കുന്നതു് എന്നു മനസ്സിലാക്കി ഗൗതമൻ യാതൊന്നും പറയാതെ അവിടെനിന്നും എഴുന്നേററു് സ്നാനത്തിനു പോവുകയും ചെയ്തു. ഉത്തരം പറയാതെ പോയ ദ്വേഷ്യത്തിനു ഹനുമാൻ വനത്തിൽ നിന്നും ആന, കടുവ, പുലി മുതലായ ഹിംസ്രജന്തുക്കളെ കൊണ്ടുവന്നു് ആശ്രമകവാടത്തിൽ കെട്ടിയിട്ടിട്ടുപോയി എന്നും ഗൗതമൻ തിരിച്ചു വന്നപ്പോൾ ഇതുകണ്ടു് സ്വശക്തി അറിവാൻ ഹനുമാനു കഴിവില്ലാതെ പോകട്ടെ എന്നു ശപിച്ചു എന്നും ഹനുമാന്റെ പൂർവ്വവൃത്താന്തശ്രവണം കൊണ്ടു് പൂർവ്വസ്ഥിതി പ്രാപിക്കുമെന്നു ശാപമോക്ഷം കൊടുത്തു എന്നും മററുമാണകഥ. എന്തിനിതു പറഞ്ഞു എന്നാണെങ്കിൽ നിശ്ശേഷശബ്ദശാസ്ത്രപടുവും വൈയ്യാകരണനുമാണു് ഹനുമാൻ എന്ന കവിവാക്യം അർത്ഥവത്താണെന്നു കാണിക്കാൻവേണ്ടിയാണ്. കേവലം സംജ്ഞകളുടെ ആഗമംപോലും നിരൂപണവിഷയമാക്കിയിരിക്കുന്ന ഹനുമാൻ എന്നു പറയാതിരിക്കാൻ വയ്യ.

ഹനുമാൻ വിദ്വാനാണ്; ഒരു ദിവസം കൊണ്ടു സകല വിദ്യകളും പഠിച്ച മേധാവിയാണ്; രാമലക്ഷ്മണന്മാരെ കണ്ട ഉടനെതന്നെ നരനാരായണന്മാരെന്നു നിശ്ചയിച്ച ഊഹാപോഹവിചക്ഷണനാണ്. ദേവതാപ്രസാദം വേണ്ടുവോളം സിദ്ധിച്ചിട്ടുണ്ടു്. എന്നാൽ ജ്ഞാനലാഭത്തിനു് അത്യന്താപേക്ഷിതമായ ഭക്തി തന്തിരുവടികളുടെ സമ്പർക്കത്തോടുകൂടിയാണു് ഹനുമാനിൽ വിളങ്ങാൻ ഇടയായതു്.' ഭക്തികൊണ്ടേ വരു ബ്രഹ്മത്വവും സഖേ' എന്നു ഖണ്ഡിതമായി ഹനുമാനോടു് ഭഗവാൻ പ്രഖ്യാപിക്കുന്നുണ്ടു്. അതിനു് ദാസ്യഭക്തിയാണു് ഹനുമാൻ സ്വീകരിച്ച പദ്ധതി. 'ദാസോസ്മി കോസലേന്ദ്രസ്യ

രാമസ്യ' 'പൂജ്യനാം രാമദൂതൻ ഞാനറികെടോ' എന്നും മററുമുള്ള ഭാഗങ്ങൾ ഇതു തെളിയിക്കുന്നുണ്ടു്. കൂടാതെ, 'അഹമഖിലജഗദധിപഗുരുശാസനാലാശു സീതാന്വേഷണത്തിനു പോകുന്നു' എന്നു ഹനുമാനും, 'ഇങ്ങനെയുള്ള ശിഷ്യന്മാരൊരുത്തനുമെങ്ങുമൊരുനാളുമില്ലെന്നു നിർണ്ണയം' എന്നു രാമനും സന്ദർഭോചിതമായി അവരുടെ ഗുരുശിഷ്യബന്ധം വെളിപ്പെടുത്തുന്നുമുണ്ടു്.

ഭക്തിവികാസത്തിൻെറ ഒരു പ്രധാനഘടകം ഭഗവന്മാഹാത്മ്യകീർത്തനമാണല്ലോ. അവസരം കിട്ടിയപ്പോഴൊക്കെ ഹനുമാൻ അതു വേണ്ടപോലെ ഉപയോഗിച്ചിട്ടുണ്ടു്; 'നാരായണസമൻ ജ്യേഷ്ഠനവർകളിൽ' എന്നു സ്വയംപ്രഭയോടും, 'ശ്രീരാമദേവൻ മനുഷ്യനല്ലോക്കെടോ നാരായണൻ പരമാത്മാ ജഗന്മയൻ' എന്നു് അംഗദനോടും ഇതുപോലെ മററു പലരോടും പല രൂപത്തിൽ മാഹാത്മ്യകഥനംകൊണ്ടു് ഭക്തി സംപുഷ്ടമാക്കി ചെയ്തിട്ടുണ്ടു് ഹനുമാൻ. തന്നെയല്ല, ഗുരുവിങ്കൽനിന്നു ഗ്രഹിച്ച തത്വസംഹിതകൾ മറെറാരാൾക്കെങ്കിലും ഉപദേശിച്ചിരിക്കണം എന്നാണു് നിയമം. 'അധീതിബോധാചരണ പ്രചാരണം' എന്നാണല്ലോ പ്രമാണം. അതിനു് ഹനുമാനു് കിട്ടിയ കരു അപാര പണ്ഡിതനും തപോനിഷ്ഠനുമായ രാവണൻ തന്നെയാണു്. 'പരഗതിവരുവതിനു പരമൊരുപദേശവും പാർത്തു കേട്ടീടു ചൊല്ലീടുത്തരുന്നുണ്ടു ഞാൻ' എന്നു പറഞ്ഞു രാവണനു് അദ്ധ്യാത്മതത്വങ്ങളെപ്പററി ഗംഭീരമായ ഒരു ഉപദേശവും കൊടുക്കുന്നുണ്ടു്.

ശ്രീരാമചന്ദ്രസദ്ഗുരുവിങ്കൽനിന്നു് അടയാളവാക്യത്തേന മഹാവാക്യോപദേശവും അംഗുലീയകരൂപേണ കർമ്മയോഗസിദ്ധാന്തവും ഗ്രഹിച്ച ഹനുമാനു് ചൂഡാരത്നലബ്ധിയോടുകൂടി ജ്ഞാനദീപപ്രകാശമുണ്ടായി എന്നാണു് ഈ അർത്ഥവാദത്തിൻെറ പൊരുൾ എന്നൊരു പക്ഷമുണ്ടു്. ഏതായാലും ഭക്തിയാണു് ഹനുമാനെ ഇതിനെല്ലാം പ്രാപ്തനാക്കിയതു് എന്നു വേണം പറയുവാൻ. സുന്ദരകാണ്ഡമാണു് രാമായണത്തിലേററവും വിശിഷ്ടം. അതിലെ കഥാനായകൻ ഹനുമാൻ മാത്രമാണു്. ഹനുമാൻെറ അമാനുഷികവീരപ്രവൃത്തികളെല്ലാം നമുക്കവിടെ കാണാം. ഒടുവിൽ അതെല്ലാം അതിൻെറ ഫലത്തോടുകൂടിത്തന്നെ തിരിച്ചുവന്നു തന്തിരുവടികളിൽ സമർപ്പണം ചെയ്യുകയാണു ഹനുമാൻ.

> കണ്ടേനഹം ദേവിയെ തത്ര
> തവ ചരണമധുനൈവ വന്ദിച്ചിതു
> ദാസൻ, ദയാനിധേ പാഹിമാം പാഹിമാം.

എന്നു പറഞ്ഞു് നമസ്കരിക്കുന്നു. അവസാനമായി ശ്രീരാമപട്ടാഭിഷേകം കഴിഞ്ഞു് ഹനുമാനെ കാരുണ്യവരാന്നിധിയായ ഭഗവാൻ അരികത്തു വിളിച്ചു തലോടിക്കൊണ്ടു് ''വേണ്ടുംവരത്തെ നീ വീരാ വരിച്ചുകൊൾകേതും മടിയാതെ'' എന്നു കല്പിച്ചതിനു് ഹനുമാൻെറ മറുപടിയിലെ ഒരു ഭാഗംകൂടി ഉദ്ധരിച്ചുകൊണ്ടു് ഇതിവിടെ അവസാനിപ്പിക്കുകയാണു്.

> സ്വാമിൻ! പ്രഭോ! നിന്തിരുവടി തന്നുടെ
> നാമവും ചാരുചരിതവുമുള്ളനാൾ
> ഭൂമിയിൽ വാഴാനനുഗ്രഹിച്ചീടണം
> രാമനാമം കേട്ടുകൊൾവാനനാരതം.
> നാമജപസ്മരണശ്രവണങ്ങളിൽ
> മാമകമാനസേ തൃപ്തി വരാ വിഭോ
> മററു വരം മമ വേണ്ടാ ദയാനിധേ.''

എന്നുണർത്തിച്ചു സംതൃപ്തനായിട്ടു്,

> ആനന്ദബാഷ്പപരീതാക്ഷനായവൻ
> വീണു നമസ്കൃത്യ പിന്നെയും പിന്നെയും
> രാമസീതാജ്ഞയാ പാരം പണിപ്പെട്ടു്
> രാമപാദാംബുജവും ചിന്തിച്ചു ചിന്തിച്ചു
> ചെന്നു ഹിമാലയം പുക്കു തപസ്സിനായ്.

---

''തത്വങ്ങളും സിദ്ധാന്തങ്ങളും മാർഗ്ഗഭേദങ്ങളും ഒന്നും നോക്കേണ്ട. അമ്പലവും പള്ളിയും അവിടെ കിടക്കട്ടെ. അതൊക്കെ താരതമ്യേന അഗണ്യം. ഓരോരുവനിലുമുള്ള അസ്തിത്വത്തിൻെറ സാരസംഗ്രഹം ആദ്ധ്യാത്മികതയാണു്. അതു് ഒരുവനു് എത്ര കൂടുതൽ വികസിപ്പിക്കാൻ കഴിയുന്നുവോ അത്രയും ശക്തനാകുന്നു അവൻ. ആദ്യം അതു സമ്പാദിക്കുക. പിന്നെ ആരെയും വിമർശിക്കാതിരിക്കുക. മതമെന്നു പറഞ്ഞാൽ കുറെ വാക്കുകളോ സമ്പ്രദായവിശേഷമോ അല്ല, ആദ്ധ്യാത്മികസാക്ഷാത്കാരമാണെന്നു് സ്വന്തം ജീവിതംകൊണ്ടു് കാണിച്ചു കൊടുക്കുക.''

—സ്വാമിജി.

# ശ്രീ മാതൃദേവിയുടെ ഉപദേശങ്ങൾ

കെ. പി. ഭവാനിഅമ്മ

കാരുണ്യപൂർണ്ണനയനാം ശരദിന്ദുവക്ത്രാം
ചാരുസ്മിതാം മൃദുലമഞ്ജുളവാഗ്വിലാസാം
കാമാദിഷട്കരഹിതാം പ്രണയാർദ്രചിത്താം
ശ്രീശാരദാം ശ്രിതജനാർത്തിഹരാം നമാമി.

പത്തൊമ്പതാം നൂററാണ്ടിൽ ആർഷസംസ്കാരത്തെ സമുദ്ധരിക്കുവാൻ അവതരിച്ച ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ ശക്തിസ്വരൂപിണിയായ സഹധർമ്മിണി ആയിരുന്നു ശ്രീ ശാരദാദേവി. ഗുരുദേവൻ ഉപദേശിച്ച ധാർമ്മികമാർഗ്ഗം സാധാരണജനങ്ങൾക്ക്, പ്രത്യേകിച്ച് സ്ത്രീസമുദായത്തിന്, സ്വജീവിതത്തിൽക്കൂടിയും സംഭാഷണരൂപത്തിലുള്ള തത്ത്വോപദേശങ്ങളിൽക്കൂടിയും പ്രായോഗികമാക്കി കാണിച്ചുകൊടുക്കുകയായിരുന്നു ശ്രീശാരദാദേവിയുടെ ജീവിതോദ്ദേശം. ''ഭവതി എന്നെ ഈ മായയിലേയ്ക്കു വലിച്ചിഴക്കുവാനാണൊ വന്നിരിക്കുന്നത്?'' എന്ന് ഒരിക്കൽ ശ്രീരാമകൃഷ്ണൻ ചോദിച്ചപ്പോൾ ''ഞാൻ എന്തിന്ന് അങ്ങയെ ഈ സംസാരത്തിലേക്ക് വലിച്ചിഴയ്ക്കണം! അങ്ങയുടെ പ്രവൃത്തിയിൽ പൂർണ്ണമായി സഹകരിയ്ക്കുകമാത്രമാണ് എന്റെ ജീവിതധർമ്മം.'' എന്നായിരുന്നു ശ്രീശാരദാദേവിയുടെ മറുപടി. ദേവിയുടെ മഹത്ത്വം എത്രയുണ്ടെന്ന് അദ്ദേഹത്തിന്നു മാത്രമേ അറിയുവാൻ കഴിഞ്ഞിട്ടുള്ളൂ. സംസാരതാപതപ്തരായ സഹജീവികളുടെ സമുദ്ധരണത്തിനുവേണ്ടി പ്രയത്നിക്കണം എന്ന് ഒരിക്കൽ ശ്രീരാമകൃഷ്ണൻ നിർദ്ദേശിച്ചപ്പോൾ കേവലം ഒരബലയായ തനിക്കെങ്ങിനെ അതു് സാധിക്കും എന്ന് ശ്രീശാരദാദേവി ചോദിച്ചു. തനിക്ക് അധികമൊന്നും ചെയ്തുതീർക്കാൻ കഴിഞ്ഞില്ലെന്നും ദേവി പലതും ചെയ്യേണ്ടതാണെന്നും അതിനുള്ള കഴിവ് ദേവിക്കുണ്ടെന്നും ശ്രീരാമകൃഷ്ണദേവൻ പറയുകയുണ്ടായി. ഗുരുദേവൻ ദേവിയുടെ ആദ്ധ്യാത്മികവികാസത്തെ വളർത്തിക്കൊണ്ടുവരികയും അനുമോദിക്കുകയും തന്റെ ആദ്ധ്യാത്മികജീവിതത്തെ വിജയകരമാക്കിത്തീർക്കുവാൻ ദേവി നൽകിയ സഹായസഹകരണങ്ങളെ മുക്തകണ്ഠം അഭിനന്ദിക്കുകയും ചെയ്തു. വിശുദ്ധമായ ദാമ്പത്യജീവിതത്തിന്റെ ആദർശങ്ങളെ ലോകത്തിന്ന് പഠിപ്പിക്കുവാനാണ് ശാരദാരാമകൃഷ്ണന്മാർ വിവാഹബദ്ധരായതു് എന്നുതന്നെ പറയാവുന്നതാണ്.

1967 നവംബർമാസത്തിൽ, ശ്രീശാരദാദേവിയുടെ ജന്മസ്ഥലമായ ജയരാംവാടിയിലും ദേവി ശ്രീരാമകൃഷ്ണദേവനുമൊന്നിച്ച് താമസിച്ചിരുന്ന ദക്ഷിണേശ്വരത്തും ശ്രീരാമകൃഷ്ണദേവന്റെ മഹാസമാധിക്കുശേഷം ദേവി കൽക്കട്ടയിൽ താമസിച്ചിരുന്ന ഉദ്ബോധനിലും പോകുവാനുള്ള ഭാഗ്യം എനിയ്ക്കുണ്ടായി. ഈ തീർത്ഥയാത്രയ്ക്കിടയിൽ ശ്രീശാരദാദേവിയുടെ ജീവചരിത്രത്തിലെ ഓരോ സംഭവങ്ങൾ നടന്ന സ്ഥലങ്ങൾ ദർശിക്കുവാനും പുസ്തകങ്ങളിൽ മാത്രം വായിച്ചറിഞ്ഞിട്ടുള്ള സംഗതികളെ മനസ്സിൽ ശരിയായി വിഭാവനം ചെയ്യുവാനും എനിക്ക് സാധിച്ചു. വിശ്വപ്രേമാത്മകമായ മാതൃഭാവത്തിൽക്കൂടി ദേവി നിർവ്വഹിച്ച മഹത്തായ കൃത്യങ്ങളുടെ പ്രാധാന്യത്തെ ശരിയായി അവധാരണം ചെയ്യുവാൻ ഈ തീർത്ഥയാത്ര എന്നെ സഹായിച്ചു. പൌരാണികഭാരതത്തിലെ സ്ത്രീലോകത്തിന്ന് മാർഗ്ഗദർശിനികളായി പ്രശോഭിച്ചിരുന്ന സീത, സാവിത്രി മുതലായ സതീരത്നങ്ങളെപ്പോലെ ആദർശപൂർണ്ണമായ ഒരു ജീവിതം നയിച്ച ഒരു മഹതിയാണ് ശാരദാദേവി. സേവനനിരതയായ പത്നി, സ്നേഹമയിയായ ഒരു മാതാവ്, ഒരു പരിപൂർണ്ണസന്ന്യാസിനി, ഒരു ആദർശഗുരു എന്നീ വിവിധഭാവങ്ങൾ ഒരേ വ്യക്തിയിൽ ഒത്തുചേർന്ന് വിളങ്ങിയതാണ് ദേവിയുടെ ജീവിതത്തിനുള്ള പ്രത്യേകത. സർവ്വത്ര, സർവ്വദാ കഷ്ടപ്പാടുകൾ നിറഞ്ഞ ഒന്നായിരുന്നു ദേവിയുടെ ജീവിതം. സ്വാർത്ഥമഗ്നരും ഐഹികത്തിൽ മാത്രം തല്പരരും ആയിരുന്ന സഹോദരന്മാരും ഭ്രാന്തത്തിയായിരുന്ന സഹോദരപത്നിയും അവരുടെ സന്താനങ്ങളും ദേവിയെ

ഉപദ്രവിച്ചിട്ടുള്ളതിന്ന് അവസാനമില്ല. എന്നാൽ ഈ അഗ്നിപരീക്ഷകളെല്ലാം സ്വയം വരിച്ച് അവയെ എങ്ങനെ തരണം ചെയ്യണമെന്ന് ദേവി ലോകത്തിന്ന് കാണിച്ചുകൊടുത്തു.

പരിശുദ്ധവും മാതൃസഹജവുമായ പ്രേമം, അനന്തമായ ക്ഷമ, അനന്യസാധാരണമായ സഹിഷ്ണത, നിഃസ്വാർത്ഥമായ സേവനസന്നദ്ധത – ഇവയാണ് ജീവിതവിജയത്തിന്നാവശ്യമായ ഗുണങ്ങളെന്ന് ദേവി പ്രായോഗികമാക്കിക്കാണിച്ചു.

ഈ അതിമഹത്തായ ഗുണങ്ങൾതന്നെയാണ് ദേവിയുടെ ഉപദേശങ്ങളിലുള്ള അമൂല്യങ്ങളും അനശ്വരങ്ങളും ആയ തത്വങ്ങൾ. ദേവിയുടെ ബഹുമുഖങ്ങളായ ഉപദേശങ്ങൾ അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്ന ജ്ഞാനദീപമാണ്; സംസ്സാരസമുദ്രത്തിൽനിന്ന് കരകയററുന്ന താരകമന്ത്രമാണ്. ഈ അനഘമായ ഉപദേശരത്നസമുച്ചയത്തിലേയ്ക്ക് ഒന്നു എത്തിനോക്കാൻ മാത്രമേ ഞാൻ ആഗ്രഹിക്കുന്നുള്ളു.

ശ്രീരാമകൃഷ്ണദേവൻെറ മഹാസമാധിയ്ക്കു മുമ്പുതന്നെ ദേവി എല്ലാ സാധനകളും ശീലിച്ചു; സാധനകളുടെ പരമഫലമായ നിർവ്വികല്പസമാധിയും പ്രാപിച്ചു. ശ്രീരാമകൃഷ്ണനും തൻെറ സകല സാധനകളും ആ പാദപത്മങ്ങളിൽ സമർപ്പിച്ചു. ദേവിയുടെ മഹത്ത്വം എത്ര മാത്രമുണ്ടെന്ന് അദ്ദേഹത്തിന്ന് നല്ലവണ്ണം അറിയാമായിരുന്നു. 1873 മേയ്മാസം 25-ാംനു ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്തുവെച്ചു നടത്തിയ അതിപ്രധാനമായ ഷോഡശീപൂജയിൽക്കൂടി അദ്ദേഹം ദേവിയെ തൻെറ അവതാരകാര്യങ്ങൾ നിർവ്വഹിക്കുക എന്ന മഹനീയമായ കർത്തവ്യത്തിൽ പ്രധാന ഭാഗഭാക്കാക്കിത്തീർക്കുകയാണ് ചെയ്തതു്.

ശ്രീരാമകൃഷ്ണദേവൻെറ മഹാസമാധിക്കു ശേഷം ദേവി ഭക്തന്മാക്കും ശിഷ്യന്മാക്കും ആദ്ധ്യാത്മികജീവിതത്തിലെ മാർഗ്ഗദർശിയായിത്തീൎന്നു. ശിഷ്യന്മാക്ക് അമ്മയും ഗുരുവും എല്ലാം ദേവിയായിരുന്നു. വിവേകാനന്ദസ്വാമികൾ പോലും ദേവിയോട്ട് ആലോചിയ്ക്കാതെ ഒന്നും ചെയ്തിരുന്നില്ല. അദ്ദേഹം ദേവിയുടെ അനുഗ്രഹം വാങ്ങിയശേഷമാണ് അമേരിയ്ക്കയിലേയ്ക്ക് പോയതു്. ഭഗവാൻെറ സമാധിക്കു ശേഷം 34 കൊല്ലം ദേവി ജീവിച്ചിരുന്നു. അന്നു ദേവി നൽകിയ ഉപദേശരത്നങ്ങൾ അനന്തമായ ശാന്തിയും സമാധാനവും മനോധൈര്യവും നല്കുവാൻ പര്യാപ്തങ്ങളാണ്. ഈ ഓരോ ഉപദേശങ്ങളും ഈശ്വരസാക്ഷാത്ക്കാരത്തെ ലക്ഷ്യമാക്കിയുള്ളവയാണ്. ദുർല്ലഭമായ മനുഷ്യജന്മത്തിൻെറ മുഖ്യലക്ഷ്യം ഈശ്വരസാക്ഷാത്ക്കാരംതന്നെയാണല്ലൊ. നിരന്തരമായ അഭ്യാസംകൊണ്ടു ജപം, ധ്യാനം, തപശ്ചര്യകൾ മുതലായ മാർഗ്ഗങ്ങളിൽക്കൂടി പ്രാപിക്കേണ്ട ലക്ഷ്യമാണ് ഈശ്വരസാക്ഷാത്കാരം. അതിന്ന് കുറുക്കുവഴികൾ ഉള്ളതായോ ഒരൊററച്ചാട്ടത്തിന്ന് അതു് നിഷ്പ്രയാസം നേടാവുന്നതായോ ദേവി ഒരിക്കലും ഉപദേശിച്ചിട്ടില്ല.

മാതൃദേവി ഭക്തിമാർഗ്ഗത്തിനാണ് കൂടുതൽ പ്രാധാന്യം നൽകിയതു്. സഗുണോപാസനയേയും വിഗ്രഹാരാധനയേയും ദേവി പ്രോത്സാഹിപ്പിച്ചു. എന്തെങ്കിലും ഒരു പ്രതിമയുടേയോ പ്രതീകത്തിൻെറയോ സഹായംകൂടാതെ ''അനന്തമജ്ഞാതമവർണ്ണനീയ''മായ ഭഗവദ്രൂപത്തെ ധ്യാനിക്കുവാൻ മനുഷ്യൻെറ പരിമിതബുദ്ധിക്ക് സാദ്ധ്യമല്ല. അദ്വൈതവിഷയങ്ങളിൽ ഗാഢമായ ജ്ഞാനമുണ്ടായിട്ടും ആദ്ധ്യാത്മികജീവിതത്തിൽ ഭക്തിയാണ് ഏററവും ഉത്തമമായ മാർഗ്ഗമെന്ന് ദേവി ഉറപ്പിച്ചു പറഞ്ഞു. ഈശ്വരൻ തൻെറ സ്വന്തമാണെന്ന് ഭാവനചെയ്യുക. പിന്നെ പരിപൂർണ്ണമായി ആത്മസമർപ്പണം ചെയ്യുക. ഈശ്വരകൃപകൊണ്ടുമാത്രമേ ആദ്ധ്യാത്മികമായ ജ്ഞാനലബ്ധി ഉണ്ടാകുകയുള്ളു. എല്ലാ ആദ്ധ്യാത്മികസാധനകളുടേയും പരമമായ ഉദ്ദേശം ഈശ്വരസാക്ഷാത്കാരമാണെങ്കിലും യഥാർത്ഥത്തിൽ അവ ചിത്തശുദ്ധിക്കു മാത്രമേ കാരണമാകുയുള്ളു. ഈശ്വരലാഭം ഭഗവത്കൃപയെ മാത്രം അടിസ്ഥാനപ്പെടുത്തിയിരിക്കുന്നു. ''മന്ത്രംകൊണ്ടോ ശാസ്ത്രംകൊണ്ടോ ഒന്നും സാദ്ധ്യമല്ല, പരിശുദ്ധപ്രേമഭക്തി ഒന്നുകൊണ്ടു മാത്രമാണ് എല്ലാം സാധിക്കുന്നതു്.'' എന്നു ദേവി പറയാറുണ്ടായിരുന്നു. ഈ പരിശുദ്ധമായ ഭക്തി ലഭിക്കുക എളുപ്പമല്ല. വിഷയവാസനയുടെ ലാഞ്ഛനപോലും ഹൃദയത്തിലുണ്ടായിരുന്നാൽ ഈ ഭക്തി ലഭിക്കുകയില്ല. ഈശ്വരകൃപ ലഭിച്ചവക്കു മാത്രം ഈ പരിശുദ്ധഭക്തി സ്വയം സിദ്ധമാകുന്നു. ഭക്തി വദ്ധിക്കണമെങ്കിൽ ചിത്തശുദ്ധി

യുണ്ടായിരിക്കണം. ചിത്തശുദ്ധി ലഭിക്കു വാൻ ആദ്ധ്യാത്മികസാധനകൾ അനുഷ്ഠിക്കു കയും വേണം. സാധനകളിൽവെച്ച് ജപത്തി നാണ് ദേവി കൂടുതൽ പ്രധാന്യം നൽകിയതു്. മന്ത്രദീക്ഷ ശരീരത്തെ ശുദ്ധമാക്കുന്നു. ജപവും ധ്യാനവും അനുഷ്ഠിക്കുന്നതിനോടൊപ്പംതന്നെ ചിത്തശുദ്ധിക്കായി സ്വാത്ഥരഹിതങ്ങളായ കമ്മങ്ങളും ചെയ്യണം. ഒഴിവുള്ളനേരം വെറുതെ കളയാതെ പരോപകാരപ്രദങ്ങളായ പ്രവൃത്തി കൾക്കായി ചിലവിടണം. അലസമായ മന സ്സിൽ ദുർവ്വിചാരങ്ങൾ കടന്നുകൂടി അപകട മുണ്ടാക്കും. ആ ആപൽഘട്ടങ്ങളിലും സംശയ ങ്ങൾ ഉദിക്കുമ്പോഴും ശരിയായ മാർഗ്ഗദർശനം ലഭി ക്കുവാൻ കണ്ണുനീരോടുകൂടി ഈശ്വരനോടു് ഹൃദ യപൂർവ്വം പ്രാത്ഥിക്കുകയാണ് വേണ്ടതു്.

ആദ്ധ്യാത്മികസാധനകൾകൊണ്ടു് കർമ്മ ഫലങ്ങൾകൂടി നശിപ്പിക്കുവാൻ സാധിക്കും. അതിന്നു് ലൗകികവിഷയങ്ങളിൽനിന്നു് മന സ്സിനെ പൂർണ്ണമായി വ്യാവത്തിപ്പിക്കണം. അതായതു് യാതൊന്നിലും ആസക്തി കൂടാതെ ജീവിക്കണം എന്നു് ദേവി ഉദ്ബോധിപ്പിച്ചു.

മന്ത്രോപദേശത്തിന്റെ കാര്യത്തിൽ ശ്രീ രാമകൃഷ്ണദേവനും ദേവിയും തുലോം വ്യത്യസ്ത മായ നിലപാടാണ് സ്വീകരിച്ചിരുന്നതു്. ശ്രീ രാമകൃഷ്ണദേവൻ ശിഷ്യന്മാരെ തിരഞ്ഞെടുക്കു ന്നതിൽ അത്യധികം നിഷ്കർഷ പാലിച്ചിരുന്നു. എന്നാൽ ദേവിയുടെ മാതൃവാത്സല്യം ആരേയും ഒഴിച്ചു നിർത്തിയിരുന്നില്ല; ആക്കും ഒരു ഭയവും കൂടാതെ അടുത്തുചെന്നു് എന്തു സംശയവും ചോദിച്ചു് പരിഹാരം കാണുവാൻ കഴിഞ്ഞി രുന്നു. തന്റെ അടുത്തു് വരുന്നവരുടെ പൂർവ്വ ചരിത്രമോ സ്വഭാവശുദ്ധിയോ ഒന്നും പരിഗ ണിക്കാതെ, അവരെ മക്കളായി സ്വീകരിയ്ക്കു ന്നതിന്നും അവരുടെ ചുമതലകളെല്ലാം ഏറ്റെ ടുക്കുന്നതിനും ദേവി സദാ സന്നദ്ധയായിരുന്നു. ഒരിക്കൽ പ്രേമാനന്ദസ്വാമി പറയുകയുണ്ടായി. ''കാണുന്നില്ലെ എത്ര പേരാണ് അമ്മയുടെ അനുഗ്രഹത്തിന്നുവേണ്ടി ഓടി എത്തുന്നതു്? ഞങ്ങളും ഞങ്ങൾക്കു ദഹിക്കാത്ത വിഷമെല്ലാം അമ്മയുടെ അടുത്തേയ്ക്കു് അയയ്ക്കുകയാണ്. അമ്മ യാവട്ടെ എല്ലാവക്കും അഭയം നൽകുന്നു. എല്ലാ വരുടേയും പാപം സ്വയം ഏറ്റെടുക്കുന്നു. അമ്മയ്ക്കു് എല്ലാം ദഹിക്കും. എന്തൊരപാരമായ കരുണ! അമേയമായ ശക്തി! ശ്രീരാമകൃഷ്ണദേ വൻപോലും ഇത്രയൊന്നും ചെയ്തതായി ഞങ്ങൾ കണ്ടിട്ടില്ല.''

മറ്റുള്ളവരുടെ കുററം കാണുവാൻ ദേവിയ്ക്കു് ഒരിക്കലും കഴിഞ്ഞിരുന്നില്ല. ലോകം മുഴുവനും സ്വന്തമായി കാണുകയെന്നുള്ളതാണ് ദേവിയു ടെ പ്രധാന ഉപദേശം. എല്ലാവരും സ്വന്തമായി തീന്നാൽ പിന്നെ കുററം കാണുക സാദ്ധ്യമല്ല ല്ലൊ. ജനങ്ങൾ തമ്മിലും രാഷ്ട്രങ്ങൾ തമ്മിലും സൌഹാർദ്ദമുണ്ടാകണമെങ്കിൽ ഈ ഉപദേശത്തെ ശ്രദ്ധാപൂർവ്വം അനുസരിയ്ക്കേണ്ടിയിരിക്കുന്നു. പര സ്പരം കുററം പറയുന്നതുകൊണ്ടുള്ള അനത്ഥങ്ങ ളാണ് ഇന്നു് ലോകത്തിലെങ്ങും കാണുന്നതു്. ഈ ഒരൊററ ഉപദേശത്തെ സ്വീകരിച്ചു് അനു ഷ്ഠിച്ചാൽ ശാന്തിയും സമാധാനവും ലഭിയ്ക്കും.

ദേവി സ്നേഹത്തിന്റെ ഉറവിടമായിരുന്നു; ശ്രീരാമകൃഷ്ണസംഘത്തിലെ എല്ലാ സന്ന്യാസി മാരേയും തന്റെ സ്വന്തം കുട്ടികളെപ്പോലെ സ്നേഹിച്ചു; അവക്കുവേണ്ടി പ്രാത്ഥിച്ചു. എന്നാ ലും ദേവി പറയാറുണ്ടു്, ക്ഷണികങ്ങളായ കാ ര്യങ്ങളിൽ മനസ്സിനെ ബദ്ധമാക്കരുതു്, ബദ്ധ മാക്കിയാൽ മനസ്സ് ക്ലേശിക്കുവാനിടവരും. നമ്മുടെ ഹൃദയത്തിലെ പ്രേമം – അതു് ഭഗവാനു മാത്രമേ നൽകാവൂ എന്നു്. എല്ലാവരെയും ഈശ്വരാംശമായി കണ്ടുകൊണ്ടു് എങ്ങനെ സ്നേ ഹിക്കണമെന്നതിന്നു് ദേവിതന്നെ ഉത്തമദൃഷ്ടാ ന്തമാണ്. ദേവിയുടെ സ്നേഹം ജാതിമതചിന്ത കൾക്കു് അതീതമായിരുന്നുവെന്നു് അവർ സി സ്റ്റർ നിവേദിതയെ സ്വീകരിച്ചവിധംതന്നെ നമുക്കു് പ്രത്യക്ഷമാക്കിത്തരുന്നു. സിസ്റ്റർ നിവേ ദിതയെ ഇന്ത്യയിൽ കൊണ്ടുവന്നുവെങ്കിലും ദേവി അവരെ എങ്ങനെ സ്വീകരിക്കുമെന്നു് സ്വാമിജിക്കു് വളരെ ഭയമുണ്ടായിരുന്നു. എ ന്നാൽ ദേവി അവരെ ഏററവും സന്തോഷത്തോ ടുകൂടി സ്വന്തം പുത്രിയെപ്പോലെ സ്വീകരിച്ചു. ലോകത്തിൽ ആകെ രണ്ടു ജാതിയേ ഉള്ളുവെന്നു ദേവി പറയാറുണ്ടായിരുന്നു. ഭക്തന്മാരും ഭക്തി യില്ലാത്തവരും. നിവേദിത ഇന്ത്യയെ സേവി യ്ക്കുവാൻ വന്നു. ശ്രീരാമകൃഷ്ണാദർശം സ്വീകരി ച്ചു. അവരുടെ ആത്മാത്ഥതയെപ്പററി ദേവിയ്ക്കു് സംശയമില്ലായിരുന്നു. ജാതിവ്യത്യാസം കല ശലായി പുലത്തിയിരുന്ന ആ കാലത്തു് ഒരു ഹിന്ദുവിധവ തന്റെ ഗൃഹത്തിൽ ഒരു മദാമ്മയെ

താമസിപ്പിക്കുകയും ഒരുമിച്ചിരുത്തി ആഹാരം കൊടുക്കുകയും മററുള്ളവരുടെ വിമശ്നങ്ങൾ സഹിയ്ക്കുവാൻ തയ്യാറാവുകയും ചെയ്യതു് കാണു മ്പോൾ നമ്മൾ അത്ഭുതപ്പെട്ടുപോകും. ദേവിയുടെ ആ വിശാലവീക്ഷണത്തിൽ സ്വാമിജികൂടി അത്ഭുതപ്പെട്ടുപോയി. മാതൃദേവി എല്ലാ നിയമങ്ങൾക്കും അതീതയായിരുന്നു. ഭക്തി ഒന്നുണ്ടോ എന്നു് മാത്രമേ ദേവി നോക്കിയിരുന്നുള്ളു.

ദേവി സ്ത്രീകൾക്കു് നല്കിയ ഉപദേശങ്ങൾ ഏററവും നവീനങ്ങളും സാരവത്തുക്കളുമായിരുന്നു. ''വിവാഹം ചെയ്യുവാൻ ഇഷ്ടമില്ലാത്തവരെ വിവാഹത്തിനു് നിർബ്ബന്ധിക്കരുതു്. അവരെ ഈശ്വരസ്മരണയിൽ മുഴകി ജീവിയ്ക്കുവാൻ അനുവദിയ്ക്കണം. രണ്ടോ മൂന്നോ കുട്ടികളുണ്ടായാൽ പിന്നെ വിഷയത്തിൽനിന്നും വിരക്തരായി ത്തീരണം; സഹോദരീസഹോദരന്മാരെപ്പോലെ ജീവിക്കണം.'' ഇന്നത്തെ സന്താനനിയന്ത്രണത്തിന്നു് ഈ ഉപദേശം എത്രമാത്രം വിലപിടിച്ചതാണു്.

ലോകം സുഖദുഃഖസമ്മിശ്രമാണു്. ദുഃഖം ലോകത്തിൽ അനിവാര്യമാണു്. ദുഃഖമില്ലെങ്കിൽ സുഖവുമില്ല. സീത ഒരിയ്ക്കൽ ശ്രീരാമനോടു് ചോദിച്ചു: ''അങ്ങു് എന്തുകൊണ്ടാണു് അങ്ങയുടെ പ്രജകളുടെയെല്ലാവരുടേയും കഷ്ടതകളും ദുഃഖങ്ങളും ഇല്ലായ്മ ചെയ്യാത്തതു് ?'' ശ്രീരാമൻ മറുപടി പറഞ്ഞു: ''എല്ലാവക്കും ഒരേ സമയത്തു് സന്തുഷ്ടിയുണ്ടാവുക എന്നതു് അസാദ്ധ്യമാണു്.'' അപ്പോൾ സീത, 'രാജഭണ്ഡാരത്തിൽനിന്നു് എല്ലാവരുടേയും ആവശ്യങ്ങൾ സാധിയ്ക്കുവാനുള്ള ധനം നല്കുക'' എന്നു് ശ്രീരാമനോടു് പറഞ്ഞു. ഉടനെ അപ്രകാരം ചെയ്യുവാൻ ശ്രീരാമൻ ലക്ഷ്മണനു് കല്പന കൊടുത്തു. എല്ലാവരും അങ്ങനെ സന്തുഷ്ടരായി ജീവിയ്ക്കുമ്പോൾ സീതയും ശ്രീരാമനും താമസിക്കുന്ന കൊട്ടാരം ചോന്നൊലിയ്ക്കുവാൻ തുടങ്ങി. ചോച്ച തീക്കുവാൻ പണിക്കാരെ അന്വേഷിച്ചു. പക്ഷേ, പണിക്കാരെ എവിടെ കിട്ടാനാണു് ? ഒരൊററ കൂലിപ്പണിക്കാരൻപോലും ആ രാജ്യത്തു് ഇല്ലാതായി. കല്പണിക്കാരേയും ആശാരിമാരേയും ആ രാജ്യത്തു് കിട്ടാതായി. ആക്കും പണിയെടുക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. ആരും അന്യോന്യം സഹായിക്കാൻകൂടി സന്നദ്ധരായിരുന്നില്ല. അപ്പോൾ സീത ശ്രീരാമനോടു് പറഞ്ഞു: ''ഈ വീട്ടിന്റെ ചോച്ച തീക്കാതിരുന്നാൽ വലിയ വിഷമമാണു്. കാര്യങ്ങളൊക്കെ പണ്ടത്തെപ്പോലെ നടക്കുവാൻ വേണ്ട ഏപ്പാടു് ചെയ്യണം. അപ്പോൾ എല്ലാവക്കും പണിക്കാരെ കിട്ടും.'' ശ്രീരാമൻ അതനുസരിച്ചു്, ''എല്ലാം പണ്ടത്തെപ്പോലെയാകട്ടെ'' എന്നു് പറഞ്ഞു. എല്ലാ കാലത്തും ഒരാൾക്കു് സങ്കടം അനുഭവിക്കേണ്ടതായി വരില്ല. എല്ലാ പ്രവൃത്തിക്കും അതിനനുസരിച്ച ഫലം കിട്ടും. ജീവിതത്തിൽ സുഖവും ദുഃഖവും ഇടകലന്നുണ്ടാവും.

ആദ്ധ്യാത്മികജീവിതത്തിൽ കമ്മത്തിനുള്ള സ്ഥാനത്തെക്കുറിച്ചും രാമകൃഷ്ണസംഘത്തിന്റെ പ്രവത്തനങ്ങളുടെ ന്യായീകരണത്തെക്കുറിച്ചും ശ്രീ ശാരദാദേവിയ്ക്കു് വ്യക്തമായ അഭിപ്രായമാണുണ്ടായിരുന്നതു്. 'ഇരുപത്തിനാലു മണിക്കൂറും ജപത്തിലും ധ്യാനത്തിലും ഏപ്പെട്ടിരിയ്ക്കുവാൻ ആക്കും സാദ്ധ്യമല്ല. രാമകൃഷ്ണസംഘത്തിലെ സന്ന്യാസിമാർ സേവാശ്രമങ്ങളിലും വൈദ്യശാലകളിലും പണിയെടുക്കുന്നതും പുസ്തകങ്ങൾ വില്ക്കുന്നതും കണക്കുവെക്കുന്നതും എല്ലാം ശരിയായ പ്രവൃത്തികൾതന്നെയാണു്. അതെല്ലാം തെററാണെന്നു് സംസാരിക്കുന്നവരുടെ വാക്കുകൾക്കു് ചെവി കൊടുക്കുകയേ അരുതു്. ഇതിനോടൊക്കെ യോജിക്കുവാൻ സാധിക്കാത്തവർ തനിയെ വിട്ടുപൊയ്ക്കൊള്ളും' എന്നു് ദേവി പറയാറുണ്ടായിരുന്നു. പ്രവൃത്തിയൊന്നുമില്ലാതിരുന്നാൽ മനസ്സിൽ ദുവ്വാസനകൾ കയറിക്കൂടും. അതുകൊണ്ടാണു് സ്വാമി വിവേകാനന്ദൻ അമേരിക്കയിൽനിന്നു മടങ്ങി വന്ന ശേഷം രാമകൃഷ്ണസംഘത്തിനു് ഒരു വിപുലമായ പ്രവത്തനപദ്ധതി രൂപീകരിച്ചതു്. ഇതിന്റെയെല്ലാം ആന്തരമായ ഉദ്ദേശം ചിത്തശുദ്ധിയാണു്. ചിത്തശുദ്ധി ഈശ്വരസാക്ഷാൽക്കാരത്തിന്നു് വഴി തെളിയിക്കുന്നു. എന്നാൽ മനസ്സു് കമ്മത്തിൽമാത്രം ആസക്തമാകാതിരിയ്ക്കാനും സന്ന്യാസിമാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. ചങ്ങല സ്വണ്ണംകൊണ്ടായാലും ഇരുമ്പുകൊണ്ടായാലും ചങ്ങലതന്നെയാണല്ലൊ. അതുകൊണ്ടു് ജപത്തിന്നും മററും വേണ്ടത്ര സമയം കൊടുക്കുകയും, ചെയ്യുന്ന കമ്മങ്ങളെല്ലാം നിഃസ്വാത്ഥമായി ഈശ്വരാപ്പണബുദ്ധ്യാ ചെയ്യുകയും വേണം.

ബ്രഹ്മജ്ഞാനം കരതലാമലകംപോലെ ശ്രീശാരദാദേവിക്കു് പ്രത്യക്ഷമായിരുന്നുവെങ്കിലും സാധനയുടേയും ജപത്തിന്റേയും കാര്യത്തിൽ ദേവി എപ്പോഴും നിഷ്കർഷവെച്ചിരുന്നു. വളരെ ഉയൎന്ന ഒരു നിലയിൽ എത്തിയിട്ടും ശ്രീരാമകൃഷ്ണദേവന്റെ ഒരു എളിയ ശിഷ്യമാത്രമാണു താനെന്നും അദ്ദേഹത്തിന്റെ ശക്തി മാത്രമാണു് തന്നിൽക്കൂടി പ്രവഹിക്കുന്നതെന്നും കരുതുകയല്ലാതെ സ്വയമേവ താൻ ഒരു വലിയ ശക്തിയുടെ കേന്ദ്രമാണെന്നു് ദേവി ഒരിക്കലും പറഞ്ഞിരുന്നില്ല.

ശ്രീരാമകൃഷ്ണദേവൻ ഒരു അവതാരപുരുഷനായിരുന്നു. ആ അവതാരത്തിന്റെ പ്രകാശത്തെ ലോകത്തിനു വെളിപ്പെടുത്തിക്കൊടുത്ത ഉജ്ജ്വലതാരങ്ങളായിരുന്നു ശ്രീശാരദാദേവിയും ശ്രീവിവേകാനന്ദസ്വാമികളും. പ്രസംഗങ്ങൾ കൊണ്ടും പ്രവൃത്തികൊണ്ടും സ്വാമിജി ശ്രീരാമകൃഷ്ണദേവന്റെ പുതിയ ആദ്ധ്യാത്മികപ്രസ്ഥാനത്തിന്റെ സാംസ്കാരികവശത്തെ പ്രകാശിപ്പിച്ചപ്പോൾ, മാതൃദേവി ആ ജീവിതധർമ്മത്തെ സ്വന്തം ജീവിതത്തിൽ പകൎത്തി അതിന്റെ പ്രായോഗികവശത്തെ പ്രത്യക്ഷമായി കാണിച്ചുതരികയാണു് ചെയ്തതു്. ആ പ്രസ്ഥാനത്തിന്റെ ആണിക്കല്ലുതന്നെ മാതൃദേവിയാണെന്നു് പറഞ്ഞാൽ അതിൽ അതിശയോക്തിയില്ല. പ്രസംഗിക്കുവാനുള്ള പാടവമൊന്നും ദേവിക്കുണ്ടായിരുന്നില്ല. ഒരു പാവപ്പെട്ട കുടുംബത്തിലാണു് ജനനം. വിദ്യാലയത്തിൽ പോയിട്ടേ ഇല്ല. എങ്കിലും ഒരു സാംസ്കാരികപശ്ചാത്തലത്തിൽ വളരുവാനുള്ള സൌകര്യം ദേവിക്കു സിദ്ധിച്ചു. സംസാരത്തിൽ ജീവിച്ചാലും സംസാരം ഉള്ളിൽ കയറാതെ എങ്ങനെ ജീവിക്കാമെന്നതിനു് മാതൃക കാണിച്ചുതരുവാൻ മാതൃദേവിക്കു കഴിഞ്ഞു. ദേവി, ആദ്ധ്യാത്മികമായ യാതൊരു പ്രബുദ്ധതയുമില്ലാതിരുന്ന സഹോദരന്മാരുടേയും ബന്ധുക്കളുടേയും ഇടയിൽ ജീവിച്ചു് ത്യാഗം, വിവേകം, ഭക്തി എന്നിവയൊക്കെ കാത്തുരക്ഷിച്ചു. അഞ്ചുവയസ്സു് പ്രായമുള്ളപ്പോൾ ശ്രീരാമകൃഷ്ണദേവനെ വിവാഹം കഴിച്ച ശാരദാദേവി അദ്ദേഹം ശരീരം ത്യജിക്കുന്ന നിമിഷംവരെ ഒരു യഥാൎത്ഥ ഹിന്ദുപത്നിയെപ്പോലെ അദ്ദേഹത്തെ ശുശ്രൂഷിച്ചു. ദേവി ശരിക്കും ഒരു സഹധർമ്മിണിതന്നെയായിരുന്നു. വിവാഹിതയായിരുന്നുവെങ്കിലും ബ്രഹ്മചര്യത്തെ തന്റെ ധർമ്മമായി സ്വീകരിച്ചു് നിത്യകന്യകയായി ജീവിക്കുകയാണു് ദേവി ചെയ്തതു്. സ്ത്രീ എന്ന ആദൎശത്തിന്റെ അവസാനവാക്കാണു് ശാരദാദേവി എന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നതു് എത്രയും അൎത്ഥവത്താണു്. ശരീരബന്ധം കൂടാതെതന്നെ ഭാൎയ്യാഭർത്തൃബന്ധം പുലൎത്തുവാൻ കഴിയുമെന്നും സ്വന്തം സന്താനങ്ങളില്ലെങ്കിലും മാതൃവാത്സല്യത്തിന്റെ ഉറവിടമാകാൻ കഴിയുമെന്നും ജീവിതത്തിലെ സാധാരണ പ്രവൃത്തികൾക്കിടയിലും ദിവ്യത്വത്തിലേക്കു ഉയരുവാനുള്ള സാധ്യത ഉണ്ടെന്നും ദേവിയുടെ ജീവിതം തെളിയിക്കുന്നു.

ദേവിയുടെ ഉപദേശങ്ങൾ, ഓരോന്നും അനുഭവജ്ഞാനത്തിൽനിന്നും വരുന്നതാണു്. അവക്കു് പ്രത്യേകമായ വശ്യശക്തിയും മഹത്ത്വവുമുണ്ടു്. ആ ഉപദേശങ്ങൾ അനവധിപേരെ ഉത്തേജിപ്പിക്കുവാൻ പൎയ്യാപ്തങ്ങളായിത്തീൎന്നു. ഇപ്രകാരം തന്നെ ശരണം പ്രാപിച്ച ജീവന്മാൎക്കെല്ലാം ഒരു അഭയസ്ഥാനമായിരുന്നു കരുണാമയിയും പ്രേമസ്വരൂപിണിയുമായ ശ്രീശാരദാദേവി.

ദേവിയുടെ ജീവിതചരിത്രം പഠിക്കുകയും തത്ത്വോപദേശങ്ങൾ സശ്രദ്ധം ഗ്രഹിക്കുകയും അനുഷ്ഠിക്കുകയും ചെയ്തു് ജീവിതം സഫലമാക്കുവാൻ ശ്രമിക്കേണ്ടതു് ഓരോ ഭാരതീയസ്ത്രീയുടെയും കൎത്തവ്യമാണു്.

---

അദ്ധ്യാത്മസാധനകൾക്കു പൂൎവ്വജന്മകൎമ്മങ്ങൾകൊണ്ടുണ്ടായിട്ടുള്ള ബന്ധങ്ങളെ നശിപ്പിക്കുവാനുള്ള ശക്തിയുണ്ടു്. എന്നാൽ പ്രേമഭക്തി കൂടാതെ ഈശ്വരസാക്ഷാത്കാരം സാദ്ധ്യമല്ല. ജപത്തിന്റെയും സാധനകളുടെയും പ്രാധാന്യം എന്താണെന്നറിയാമോ ? ഇവയാൽ ഇന്ദ്രിയങ്ങളുടെ ശക്തി കീഴടക്കപ്പെടുന്നു. ഭഗവദ്ദൎശനം ലഭിച്ചില്ല എന്നു വിചാരിച്ചു് ഒരിക്കലും സാധന കൈവിടരുതു്. മീൻപിടുത്തക്കാരനു ചൂണ്ടലിടുമ്പോഴെല്ലാം വലിയ മത്സ്യം കിട്ടിയെന്നുവരുമോ? ചിലപ്പോൾ വളരെ നേരം കാത്തിരിക്കേണ്ടതായിവരും. പലപ്പോഴും നിരാശനാകേണ്ടിയും വരും.

—മാതൃദേവി.

# കഥയുള്ള കഥകൾ

എ. കരുണാകരമേനോൻ

## 240. ജന്മാന്തരവാസനകൾ

മുൻജന്മങ്ങളിലെ വാസനകൾ പിന്നീടുള്ള ജന്മങ്ങളിലും തുടൎന്നു നില്ക്കും എന്നു പറയുകയായിരുന്നു ഭഗവാൻ. അദ്ദേഹം തുടൎന്നു: ''ശവസാധന (ശവത്തിന്മേൽ ഇരുന്നുള്ള ഒരു സാധന) പരിശീലിച്ചിരുന്ന ഒരാളുടെ കഥയുണ്ടു്. അയാൾ ഒരു കൊടുംകാട്ടിലിരുന്നു് ജഗദംബയെ ആരാധിച്ചു. ആദ്യം അയാൾക്കു് പല ഭയങ്കര ദൎശനങ്ങളുമുണ്ടായി. അവസാനം ഒരു പുലി അയാളെ ആക്രമിച്ചു കൊന്നുകളഞ്ഞു. ആ വഴിയെ വന്നിരുന്ന മറെറാരാൾ ഈ പുലിയെ കണ്ടു ഭയന്നു ഒരു മരത്തിന്മേൽ കയറി രക്ഷപ്രാപിച്ചു. കുറെ കഴിഞ്ഞു് അയാൾ താഴെ ഇറങ്ങി വന്നപ്പോൾ കണ്ടതു് ആരാധനയ്ക്കുവേണ്ട സകല സാമഗ്രികളും അവിടെ ശേഖരിച്ചുവെച്ചിരിക്കുന്നതാണു്. ചില ശുദ്ധികൎമ്മങ്ങൾക്കുശേഷം അയാൾ ആ ശവത്തിന്മേൽ ഇരുന്നു. അല്പനേരം ജപിച്ചപ്പൊഴേയ്ക്കും ദേവി പ്രത്യക്ഷയായി അയാളോടു പറഞ്ഞു, 'എന്റെ കുട്ടി, ഞാൻ നിന്നിൽ വളരെ പ്രീതയായിരിക്കുന്നു, ആവശ്യമുള്ള വരം എന്നോടു ചോദിച്ചുകൊള്ളുക.' ദേവിയുടെ പാദാരവിന്ദങ്ങളിൽ നമിച്ചുകൊണ്ടു് അയാൾ പറഞ്ഞു, 'അമ്മേ, ഞാൻ അവിടത്തോടു് ഒരു ചോദ്യം ചോദിച്ചുകൊള്ളട്ടെ. അവിടുത്തെ ഈ പ്രവൃത്തിയിൽ ഞാൻ അത്ഭുതപരതന്ത്രനായിരിക്കുന്നു. മറേറയാൾ വളരെ പണിപ്പെട്ടു് പൂജയ്ക്കുള്ള സാമഗ്രികളൊക്കെ ശേഖരിച്ചു് അവിടത്തെ പ്രീതിപ്പെടുത്തുന്നതിനു വളരെക്കാലം പരിശ്രമിച്ചു. പക്ഷെ അവിടന്നു് അയാളിൽ അല്പംപോലും കനിഞ്ഞില്ല. എന്നാൽ പൂജാവിധികളൊന്നുമറിയാത്ത, ഭക്തിയും ജ്ഞാനവുമൊന്നുമില്ലാത്ത, ഒരു തരത്തിലുള്ള സാധനകളുമനുഷ്ഠിക്കാത്ത, ഈയുള്ളവനിലാകട്ടെ അവിടന്നു് അപാരകാരുണ്യം വൎഷിക്കുകയും ചെയ്തിരിക്കുന്നു.' അതുകേട്ടു് ചിരിച്ചുകൊണ്ടു് ദേവി പറഞ്ഞു, 'എന്റെ കുട്ടി, നിന്റെ പൂൎവ്വജന്മങ്ങളെപ്പററിയൊന്നും നീ ഓൎക്കുന്നില്ല. അനേകജന്മങ്ങൾ എന്നെ പ്രീതിപ്പെടുത്തുന്നതിനു് നീ തപസ്സനുഷ്ഠിച്ചിട്ടുണ്ടു്. ആ തപസ്സുകളുടെ ഫലമായിട്ടാണു് ഈ സാമഗ്രികളൊക്കെ ഇപ്പോൾ ഒത്തുവന്നതും പെട്ടെന്നു് എന്റെ ദൎശനം നിനക്കു് ലഭിച്ചതും.'

## 241. 'കാമിനീകാഞ്ചനങ്ങ'ളാണു് ബന്ധകാരണം

കാമിനീകാഞ്ചനങ്ങളാണു് മനുഷ്യനെ ബന്ധിപ്പിച്ചു് അവന്റെ സ്വാതന്ത്ര്യം നശിപ്പിക്കുന്നതു് എന്നു പറയുകയായിരുന്നു ശ്രീരാമകൃഷ്ണൻ: ''കാമിനിയാണു് കാഞ്ചനത്തിന്റെ ആവശ്യം സൃഷ്ടിക്കുന്നതു്. കാമിനിക്കുവേണ്ടി ഒരു മനുഷ്യൻ മറെറാരുത്തന്റെ അടിമയാകുന്നു, അവന്റെ സ്വാതന്ത്ര്യം അങ്ങനെ നഷ്ടമാകുന്നു. പിന്നെ അവനു് അവന്റെ ഇഷ്ടംപോലെ പ്രവൎത്തിക്കാൻ കഴിയുകയില്ല. ജയപുരത്തെ ഗോവിന്ദജിക്ഷേത്രത്തിലെ പുരോഹിതന്മാർ ആദ്യം അവിവാഹിതരായിരുന്നു, അപ്പോൾ അവരുടെ സ്വഭാവവും വളരെ സ്വതന്ത്രമായിരുന്നു. ഒരിക്കൽ ജയപുരം രാജാവു് അവൎക്കാളെ അയച്ചു, പക്ഷെ അവർ പോയില്ല. അവർ രാജദൂതനോടു പറഞ്ഞു, 'രാജാവിനോടു ഞങ്ങളുടെ അടുത്തേയ്ക്കു വരാൻ പറയുക.' ഉടനെ രാജാവു് മന്ത്രിമാരുമായി ആലോചിച്ചു് ആ പുരോഹിതന്മാൎക്കു് വിവാഹം ഏൎപ്പാടു ചെയ്തു. പിന്നീടു രാജാവിനു് അവൎക്കാളെ അയയ്ക്കേണ്ടിവന്നില്ല. അവർതന്നെ രാജാവിനെ കാണാൻ ചെല്ലും. ചെന്നിട്ടു് അവർ പറയും: 'തിരുമേനി, ഇതാ ഞങ്ങൾ ഭഗവാന്റെ അനുഗ്രഹങ്ങളുമായി അങ്ങയുടെ അടുത്തെത്തിയിരിക്കുന്നു, ഇതാ ക്ഷേത്രത്തിലെ പുഷ്പങ്ങളും പ്രസാദങ്ങളുമെല്ലാം, ദയവുചെയ്തു് സ്വീകരിച്ചാലും.' വിവാഹിതരായപ്പോൾ അവൎക്കു പണത്തിന്റെ ആവശ്യമായി, അതുകൊണ്ടാണു് അവർ രാജാവിനെ കാണാൻ വന്നതു്. ഗൃഹനിൎമ്മാണം, കുട്ടികളുടെ ചോറൂണു്, അവരുടെ വിദ്യാഭ്യാസം തുടങ്ങി ആവശ്യങ്ങളങ്ങനെ വൎദ്ധിക്കാൻ തുടങ്ങി.

ആയിരത്തിമുന്നൂറ് മുണ്ഡന്മാരുടേയും (ശിരസ്സ് മുണ്ഡനംചെയ്ത വൈഷ്ണവസന്ന്യാസിമാർ) ആയിരത്തിഇരുനൂറു മുണ്ഡകളുടേയും (വൈഷ്ണവസന്ന്യാസിനിമാർ) കഥയുണ്ട്. നിത്യാനന്ദഗോസ്വാമിയുടെ പുത്രനായ വീരഭദ്രന് ശിരസ്സു മുണ്ഡനംചെയ്ത ആയിരത്തിമുന്നൂറ് ശിഷ്യന്മാരുണ്ടായിരുന്നു. അവർ വലിയ ആദ്ധ്യാത്മികസാധനകളുള്ളവരായി. ഇത് ആ ഗുരുവിനെ അസ്വസ്ഥനാക്കി. അദ്ദേഹം ചിന്തിക്കാൻ തുടങ്ങി, 'എന്റെ ശിഷ്യന്മാർ വലിയ ആദ്ധ്യാത്മികസിദ്ധികളുള്ളവരായിത്തീർന്നിരിക്കുന്നു. അവർ ആളുകളോട് എന്തുതന്നെ പറഞ്ഞാലും അതുപോലെ സംഭവിക്കും. പോകുന്ന സ്ഥലത്തെല്ലാം അവർ കുഴപ്പങ്ങൾ സൃഷ്ടിക്കാനിടയുണ്ട്. എന്തെന്നാൽ ആരെങ്കിലും അറിയാതെ അവർക്കു കോപമുണ്ടാക്കിയാൽ നിരപരാധികളായ ആ ആളുകൾ കഷ്ടത്തിലാവും.' ഇങ്ങനെ ചിന്തിച്ചുകൊണ്ട് ഒരു ദിവസം വീരഭദ്രൻ അവരെ വിളിച്ചു പറഞ്ഞു, 'ഗംഗാതീരത്തെ നിങ്ങളുടെ നിത്യകർമ്മങ്ങൾ കഴിഞ്ഞാൽ എന്നെ വന്നു കാണുക.' ഈ ശിഷ്യന്മാർ വലിയ സിദ്ധികളുള്ളവരായിരുന്നതുകൊണ്ട് ധ്യാനസമയത്ത് തലയ്ക്കുമീതെ വെള്ളംവന്നു കയറിയാലും വെള്ളം ഇറങ്ങിപ്പോയാലും ഒന്നും അവരറിയുകയില്ല. ഒരേനിലയിൽ അവരങ്ങനെ ധ്യാനനിരതരായിരിക്കും. ഇവരിൽ നൂറു ശിഷ്യന്മാർ തങ്ങളുടെ ഗുരു എന്താണു പറയാൻ പോകുന്നത് എന്നു കാലെതന്നെ മനസ്സിലാക്കി. അദ്ദേഹത്തെ അനുസരിക്കാതിരിക്കുന്നതു ശരിയല്ലല്ലോ എന്നു കരുതി ഉടനെതന്നെ അവർ ആ സ്ഥലംവിട്ടു. ബാക്കിയുള്ള ശിഷ്യന്മാർ ഗുരുവിനെച്ചെന്നു കണ്ടു. വീരഭദ്രൻ അവരോടു പറഞ്ഞു, 'ഇക്കാണുന്ന ആയിരത്തിഇരുനൂറു സന്ന്യാസിനിമാർ നിങ്ങൾക്കുവേണ്ട സേവനങ്ങൾ ചെയ്യും. നിങ്ങൾ അവരെ വിവാഹം ചെയ്യണം.' അവർ പറഞ്ഞു, 'അങ്ങയുടെ ഇഷ്ടംപോലെ ചെയ്യാം.' അന്നു മുതൽ ആ ആയിരത്തിയിരുന്നൂറു ശിഷ്യന്മാരിൽ ഓരോരുത്തർക്കും ഓരോ ഭാര്യയുണ്ടായി. അതിന്റെ ഫലമായി അവരുടെ ആദ്ധ്യാത്മികശക്തികളെല്ലാം ക്ഷയിച്ചു. അവരുടെ സാധനകൾക്കൊന്നും പഴയപോലുള്ള തീവ്രതയില്ലാതായി. സ്ത്രീകളുമായുള്ള സമ്പർക്കം അവരുടെ സ്വാതന്ത്ര്യവും ആദ്ധ്യാത്മികതയും നശിപ്പിച്ചുകളഞ്ഞു.''

### 242. ഭക്തി മതി, പക്ഷെ അതു പ്രേമഭക്തിയാവണം

ഈശ്വരനെ സാക്ഷാത്ക്കരിക്കാൻ ഭക്തി മാത്രം മതിയോ എന്ന ചോദ്യത്തിന്നുത്തരമായി ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''ശരിയാണ്, ഈശ്വരനെ സാക്ഷാത്ക്കരിക്കാൻ ഭക്തി മാത്രംമതി, പക്ഷെ ആ ഭക്തി പക്വമായ ഭക്തിയായിരിക്കണം, അതായത് പ്രേമഭക്തി, രാഗഭക്തി. ആ ഭക്തിയുണ്ടായാൽ ഒരമ്മ തന്റെ കുട്ടിയെ സ്നേഹിക്കുന്നപോലെ അഥവാ കുട്ടി അമ്മയെ സ്നേഹിക്കുന്നപോലെ അല്ലെങ്കിൽ ഭാര്യ ഭർത്താവിനെ സ്നേഹിക്കുന്നപോലെ ഒരാൾ ഈശ്വരനെ പ്രേമിക്കും. ഈശ്വരനോടു അത്തരത്തിലുള്ള ആത്മാർത്ഥമായ പ്രേമവും മമതയുമുണ്ടായാൽ പിന്നെ ഒരാൾക്ക് തന്റെ ഭാര്യയോടും മക്കളോടും മറ്റും മായയിൽനിന്നു ജനിക്കുന്ന ആകർഷണം തോന്നുകയില്ല. അവരോടു ഏതാണ്ടൊരു ദയമാത്രമേ അയാൾക്കുണ്ടാവുകയുള്ളു. അത്തരം ഒരു മനുഷ്യനു ഈ ലോകം ഒരന്യതസ്ഥലമായേ തോന്നൂ. അവിടെ അയാൾക്ക് ചില കർത്തവ്യങ്ങൾ ചെയ്യാനുണ്ട്, അത്രമാത്രം. പ്രവൃത്തിക്കായി കല്കത്തയിൽ വന്ന ഒരു നാട്ടിൻപുറത്തുകാരൻ അവിടെ ഒരു വീടു വാടകയ്ക്കെടുത്തു താമസിക്കുന്ന പോലെയാണ് അത്. തന്റെ കർത്തവ്യങ്ങൾ നിറവേററാൻവേണ്ടി മാത്രം അയാളവിടെ ഒരു വീടു വാടകയ്ക്കെടുക്കുന്നു, അത്രേയുള്ളു. ഈശ്വരനോടു ആത്മാർത്ഥമായ പ്രേമമുണ്ടായാൽപിന്നെ ഒരാൾക്കു ലോകത്തോടു ഒരാകർഷണവും തോന്നുകയില്ല. ലൌകികതയുടെ ഒരു ലാഞ്ഛനപോലുമുണ്ടെങ്കിൽ ഒരാൾക്ക് ഈശ്വരനെ ദർശിക്കാൻ സാദ്ധ്യമല്ല. നനഞ്ഞ തീപ്പെട്ടിക്കൊള്ളികൾ ഒരായിരം പ്രാവശ്യം ഉരച്ചാലും കത്തുകയില്ല. വെറുതെ ആ കൊള്ളികൾ കളയാമെന്നു മാത്രം. ലൌകികതയിൽ മുഴുകിയ മനസ്സ് നനഞ്ഞ തീപ്പെട്ടിക്കോലുകൾപോലെയാണ്. ഒരിക്കൽ രാധ തന്റെ കൂട്ടുകാരോടു പറഞ്ഞു: 'ഞാൻ കൃഷ്ണനെ എല്ലാസമയത്തും ദർശിക്കുന്നുണ്ട്, അകത്തും പുറത്തും ഒരുപോലെ.' കൂട്ടുകാർ ഉത്തരം പറഞ്ഞു, 'എന്ത്, എന്നാൽ ഞങ്ങളാരും കാണുന്നേയില്ലല്ലോ. നിനക്കു ചിത്തഭ്രമം പിടിപെട്ടിട്ടുണ്ടോ?' രാധ പറഞ്ഞു, ''ചങ്ങാതികളേ, നിങ്ങളുടെ കണ്ണുകളിൽ ദിവ്യപ്രേമമാകുന്ന കൺമഷി പുരട്ടിനോക്കുക, അപ്പോൾ നിങ്ങൾക്കു അദ്ദേഹത്തെ കാണാം.''

# മായാതരണം

(ഭാഗവതധർമ്മസാരം)

## ആചാര്യ വിനോബഭാവെ

> സർവ്വതോ മനസോ/സംഗം
> ആദൌ സംഗം ച സാധുഷു
> ദയാം മൈത്രീം പ്രശ്രയം ച
> ഭൂതേഷ്വദ്ധാ യഥോചിതം.
>
> ഭാഗവതം (XI.3.23)

ഒരു ഭക്തനുണ്ടാകേണ്ട ഗുണങ്ങൾ പറയുകയാണ്. ആദൌ – ആരംഭത്തിൽ, സർവ്വതഃ മനസഃ അസംഗം - വിഷയങ്ങളിൽ മനസ്സിന്റെ കൂടിച്ചേരാതിരിക്കൽ, ആസക്തനാവാതിരിക്കൽ.

1 അപ്പോൾ ഒരു പ്രശ്നം വരും: ആരംഭത്തിൽ പറയുന്ന ഗുണം എളുപ്പമായിരിക്കണോ, അല്ല, കഠിനമായിരിക്കണോ ? കാരണം, ഒന്നാമതായി പറയുന്ന ഗുണം ഭാഗവതധർമ്മത്തിന്റെ അടിത്തറയായിരിക്കും. ഇവിടെ മനസ്സിന്റെ അസംഗതയാണ് ആദ്യത്തെ ഗുണമായി പറഞ്ഞിട്ടുള്ളത്. അകത്തുണ്ടായിരുന്ന എല്ലാ മാലിന്യങ്ങൾക്കും കാരണം മനസ്സായിരുന്നു. ആ എല്ലാ മാലിന്യങ്ങളേയും തീയിട്ടു കരിച്ചിരിക്കുന്നു.

ഞാനിതിന്നു വളരെ പ്രധാന്യം നല്കുന്നുണ്ട്. മനുഷ്യൻ മനസ്സിന്നപ്പുറമായി നില്ക്കണം. മനസ്സിൽനിന്നു വിട്ടുനില്ക്കണം. കാര്യം അത്ര എളുപ്പമല്ല. വളരെ കഠിനമാണ്. പക്ഷേ, മറെറാരു പോംവഴിയുമില്ല. മറെറാരു പ്രകാരത്തിലും പരമാത്മത്തിലേയ്ക്കു പ്രവേശിക്കുക സാധ്യമല്ല. അതിനാൽ, ആദ്യംതന്നെ മനസ്സിൽനിന്നു വിട്ടുനില്ക്കാൻ പറഞ്ഞു.

എല്ലാ കാര്യങ്ങളും സാധിപ്പിക്കാൻ പര്യാപ്തമായ ഒരു കാര്യം വേണം. ഗീതയിൽ ദൈവീസമ്പത്തിനെ വർണ്ണിക്കുമ്പോൾ 'അഭയം'കൊണ്ടാണ് ആരംഭിച്ചിട്ടുള്ളത്. ശിഖരും നിർഭയം, നിർവ്വൈരം എന്നു രണ്ടു ഗുണങ്ങളെ പ്രധാനമായി എടുത്തു പറഞ്ഞിട്ടുണ്ട്. ഓരോ ഗുണത്തിന്നും തന്റേതായ മഹത്ത്വമുണ്ട്. എന്നാൽ പരമാത്മത്തിലേയ്ക്കു പ്രവേശിക്കുന്നതിന്നു ഭാഗവതത്തിൽ പറഞ്ഞ ഈ കാര്യത്തിന്നു വളരെയധികം പ്രാധാന്യമുണ്ട്.

ഇവിടെ ആളുകൾ വരുന്നതു ചെരിപ്പു ധരിച്ചുകൊണ്ടാണ്. പക്ഷേ, അകത്തേയ്ക്കു കടക്കുമ്പോൾ അതഴിച്ചു പുറത്തുവെയ്ക്കുന്നു. ചെരിപ്പിട്ടുകൊണ്ട് ആരും അകത്തേയ്ക്കു കടക്കുകയില്ല. അതുപോലെ നിങ്ങൾ മനസ്സിനോടുകൂടിയാണു വരുന്നതെങ്കിൽ വന്നോളൂ, പക്ഷേ, ചെരിപ്പിനെപ്പോലെ മനസ്സിനേയും പുറത്തുവെച്ചേ അകത്തേയ്ക്കു കടക്കാവൂ. ഇവിടെനിന്നു മടങ്ങുമ്പോൾ വീണ്ടും അതെടുത്തുകൊണ്ടു പോകാവുന്നതാണ്. ഗുരുവിന്റെ വസതി, അമ്പലം, പള്ളി, പഞ്ചായത്തുമന്ദിരം എന്നിവിടങ്ങളിൽ ചെല്ലുമ്പോൾ മനസ്സിനെ പുറത്തുവെച്ചിട്ടേ അകത്തേയ്ക്കു പ്രവേശിക്കാവൂ. അല്ലെങ്കിൽ എന്താണ് സംഭവിക്കുക ? ഗ്രാമസഭയിൽ അമ്പതംഗങ്ങളുണ്ടെങ്കിൽ അമ്പതു മനസ്സ് അവിടെ സമ്മേളിക്കും; എന്നിട്ടു ശണ്ഠകൂടാൻ തുടങ്ങും. അതിനാൽ, ചില സ്ഥലങ്ങളിലേയ്ക്കു പ്രവേശിക്കുന്നതിന്നു മുമ്പായി മനസ്സിനെ പുറത്തുവെയ്ക്കുന്ന ശീലം ഉളവാക്കണം. അതു സാധ്യവുമാണ്. ഒരിക്കൽ ആ ശീലം ഉളവായാൽപിന്നെ മനസ്സിനോടു സംബന്ധം വെയ്ക്കുക എന്ന പ്രശ്നംതന്നെ വരില്ല.

ഇതു സയൻസിന്റെ യുഗമാണ്. അതിനാൽ, മനസ്സിനോടു സംബന്ധംവെയ്ക്കുന്നതായാൽ നിങ്ങളുടെ കാര്യം കഴിഞ്ഞു. സയൻസ് ഹേതുവായി ലോകം അധികമധികം അടുത്തുവരികയാണ്. തന്നിമിത്തം അന്താരാഷ്ട്രീയ കലഹങ്ങൾ ഉണ്ടാവുന്നു. അവയ്ക്കു പരിഹാരം കാണാൻ പരിശ്രമിക്കുമ്പോൾ മനസ്സിനെ ഒപ്പം കൊണ്ടുപോകുന്നതായാൽ ആ മത്സരം അവസാനിക്കുകയില്ല. നേരേ മറിച്ച് ലോകമാണ് അവസാനിക്കുക. അത്തരം മത്സരങ്ങളെ പരിഹരിക്കാൻ മനസ്സിനെ മാററിനിർത്തി പരിശ്രമിച്ചാലെ സാധിക്കൂ. രണ്ടു രാഷ്ട്രങ്ങളിലെ നേതാക്കന്മാർ മത്സരം പരിഹരിക്കുന്നതിന്നുള്ള മാർഗ്ഗം ആരായാൻ പരിശ്രമിക്കുമ്പോൾ ആ രണ്ടു

രാഷ്ട്രങ്ങളുടേയും ഹിതത്തെ മുൻനിർത്തിയാണ് ചിന്തിക്കേണ്ടതു്; അവക്കു വിശാലവീക്ഷണം ഉണ്ടായിരിക്കണം. എന്നാലെ കാര്യം സാധിക്കൂ. ഓരോ ആളും തന്റെ സ്വന്തം ആഗ്രഹം കൊണ്ടു വരാൻ തുടങ്ങിയാൽ ഒരിക്കലും പരിഹാരം കാണാൻ കഴിയില്ല. ജാതി, മതം, പാർട്ടി, രാഷ്ട്രം എന്നിങ്ങനെ പല ഭാവനകളും മനസ്സിൽ ഉണ്ടായിരിക്കും. അത്തരം മനസ്സോടുകൂടി പോകുന്നതായാൽ കൂടിയാലോചന നടത്തുന്നതു മനസ്സിനോടാവും, മനുഷ്യനോടാവില്ല. പിന്നെ പരമാത്മത്തിൽ പ്രവേശിക്കുന്ന കാര്യം പറയാനുണ്ടോ? അതിനാൽ, എത്രതന്നെ ദുഷ്കരമാണെങ്കിലും നാം ആദ്യമായി മനസ്സിൽനിന്നു വിട്ടുനില്ക്കാൻ പഠിക്കണം.

ഇതു കുട്ടിക്കാലംമുതല്ക്കേ പഠിക്കേണ്ടതാണ്. പണ്ടുകാലത്തു് അഞ്ചാറു വയസ്സാവുമ്പോൾ കുട്ടിയെ ഗുരുഗൃഹത്തിലേയ്ക്കയയ്ക്കുന്ന പതിവുണ്ടായിരുന്നു. വിദ്യ സമ്പാദിക്കാൻ ക്ലേശം സഹിക്കണമെന്നു പരിഗണിക്കപ്പെട്ടിരുന്നു. കുട്ടിയെ ഗുരുഗൃഹത്തിലേയ്ക്കയയ്ക്കുക എന്നതിന്റെ താത്പര്യം അവനെ വീട്ടിൽനിന്നകററിനിർത്തുക എന്നതായിരുന്നു. കാണുമ്പോൾ അതിൽ കഠോരതയുണ്ടെന്നു തോന്നും. പക്ഷേ, കുട്ടിക്കും മാതാപിതാക്കൾക്കും അതാണ് ശ്രേയസ്കരം. മാതാപിതാക്കൾ ആസക്തിയോടെ കുട്ടിയെ അടുക്കൽതന്നെ വെയ്ക്കുന്നതായാൽ അതു് അവക്കും കുട്ടിക്കും അഹിതമായിരിക്കും. കുട്ടിയോടുള്ള മമതാബന്ധം തത്കാലം മുറിക്കണം. മനസ്സിനെ അസംഗമാക്കുകതന്നെ വേണം.

ഒരാൾ തന്റെ മകനെ ഞങ്ങളുടെ ആശ്രമത്തിലേക്കയച്ചു. ആശ്രമത്തിലെ ഭക്ഷണം വളരെ ചുരുങ്ങിയ നിലയിലുള്ളതാണ്. ദീപാവലി വന്നു. ആ പിതാവു് എനിക്കെഴുതി: ''ഇക്കൊല്ലം ദീപാവലിക്കു് ഞങ്ങൾ മധുരപലഹാരങ്ങൾ ഉണ്ടാക്കുകയില്ല. കാരണം, ഞങ്ങളുടെ കുട്ടികൾക്കു് ആശ്രമത്തിൽ അതൊന്നും കിട്ടുകയില്ലല്ലോ.'' ഞാനാ കത്തു വായിച്ചുകേൾപ്പിച്ചപ്പോൾ കുട്ടിക്കു ധൈര്യം വദ്ധിച്ചു. ഇതുതന്നെയാണ് വേണ്ടതു്. തന്റേതിനേക്കാൾ കഠിനതരമായ ജീവിതം അമ്മയച്ഛന്മാർ നയിക്കുന്നുണ്ടെന്നു കാണുമ്പോഴാണ് കുട്ടിക്കു ധൈര്യം ഉളവാകുന്നതു്.

എന്റെ വീട്ടിലെ ഒരു കാര്യം പറയാം. ഞങ്ങൾ അഞ്ചാറുപേരുണ്ടായിരുന്നു. ഏതെങ്കിലും കുട്ടിക്കു് രോഗം വരികയും ഡാക്ടർ പരിപ്പു് കഴിക്കരുതെന്നു പറയുകയും ചെയ്താൽപിന്നെ അച്ഛൻ പരിപ്പു പാകം ചെയ്യാനേ അനുവദിക്കില്ല. കുട്ടിക്കു പരിപ്പു കഴിക്കാറാവുന്നതുവരെ വീട്ടിൽ ആരും അതുപയോഗിക്കുകയില്ല. അമ്മയച്ഛന്മാർ പരിപ്പു കഴിച്ചുകൊണ്ടിരിക്കുന്നതായാൽ കുട്ടിയെ പഥ്യത്തിൽ വെയ്ക്കാൻ സാധിക്കയില്ല, അവനു ധൈര്യമുണ്ടാവില്ല.

മനസ്സിൽനിന്നു വിട്ടുനില്ക്കാൻ കുട്ടിക്കാലം മുതല്ക്കേ ശീലിപ്പിക്കണം എന്നു താത്പര്യം. അതു സാധിക്കാഞ്ഞാൽ സത്സംഗത്തിന്റെ ഗുണം ലഭിക്കുകയില്ല. സത്സംഗത്തെ ശരിയായി ഉപയോഗപ്പെടുത്താൻ സാധിക്കാത്ത പലരേയും എനിക്കറിയാം. കാരണം ആ സത്സംഗം അകത്തുനിന്നു വെളിയിലായിരുന്നു. ബാഹ്യമായിട്ടേ സത്സംഗം ചെയ്തിരുന്നുള്ളൂ.

രണ്ടാമതായി പറഞ്ഞിട്ടുള്ള ഗുണം അത്ര കഠിനമല്ല. കുറേ എളുപ്പമാണ്. ''സംഗം ച സാധുഷു'' – സജ്ജനസംസർഗ്ഗം ആദ്യം; മനസ്സിന്റെ അസംഗതയും പിന്നെ സത്സംഗതയും പറഞ്ഞിരിക്കുന്നു. മനസ്സിനെയും എടുത്തുകൊണ്ടു് സജ്ജനങ്ങളുടെ അടുത്തേയ്ക്കു പോകുന്നതായാൽ ആ സഹവാസംകൊണ്ടു ലാഭമുണ്ടാവുകയില്ലെന്നു പറയാനാണാഗ്രഹിക്കുന്നതു്.

പിന്നെ നിങ്ങൾ സമുദായത്തിൽ ഇരിക്കുന്നതായാൽ സമുദായത്തോടു് എങ്ങനെ പെരുമാറണം എന്നു പറയുന്നു. സമുദായത്തോടു് പെരുമാറാൻ മൂന്നു വൃത്തികൾ പറഞ്ഞിട്ടുണ്ടു്. ''ദയാം മൈത്രീം പ്രശ്രയം ച'' ചിലരോടു ദയ, ചിലരോടു മൈത്രി, ചിലരോടു് ആദരവു്. ജനങ്ങളോടു് പെരുമാറുമ്പോൾ ഈ മൂന്നിൽ ഏതാണോ ഉചിതമെന്നു തോന്നുന്നതു് അതു സ്വീകരിക്കണം.

നമ്മേക്കാൾ താണ നിലയിലുള്ളവരോടു സാമാന്യേന തിരസ്കാരമാണുണ്ടാവുക; അവരോടു് ദയ കാണിക്കണം. നമ്മോടു തുല്യരായവരോടു്, കൂട്ടുകാരോടു് സ്പദ്ധയുണ്ടാവുന്നു. അവരോടു് മൈത്രി കാണിക്കണം. നമ്മേക്കാൾ പുരോഗമിച്ചവരോടു മത്സരം തോന്നുന്നു. അവരോടു് പ്രശ്രയം എന്നു വെച്ചാൽ ആദരവു കാണിക്കണം. ഭാഗവതം സമുദായത്തെ മൂന്നായി

വിഭജിച്ചിരിക്കയാണ്. ആ മൂന്നിനോടും മൂന്ന പ്രകാരത്തിൽ പെരുമാറണമെന്ന പറഞ്ഞിട്ടുമുണ്ട്.

മനസ്സിൽനിന്ന വിട്ടുനില്ക്കുക, സജ്ജനങ്ങളുമായി സഹവസിക്കുക. ദയ – മൈത്രി ആദരവ് എന്നീ ഭാവനകളോടേ സമുദായത്തിൽ പ്രവത്തിക്കുക; ഇങ്ങനെ പരിപൂൎണ്ണമായ ഒരു പെരുമാററച്ചട്ടം പറഞ്ഞുതന്നു. തുടൎന്ന മററു ഗുണങ്ങളും പറഞ്ഞിട്ടുണ്ട്.

ശൌചം തപസ്തിതിക്ഷാം ച
മൌനം സ്വാദ്ധ്യായമാൎജ്ജവം
ബ്രഹ്മചര്യമഹിംസാം ച
സമത്വം ദ്വന്ദ്വസംജ്ഞയോഃ. (XI. 3. 24)

ശൌചം – സ്വച്ഛത. ഈ ഉരകല്ലിൽ ഉരച്ചു നോക്കുമ്പോൾ നമ്മുടെ സമുദായം വളരെ വൃത്തികെട്ടതാണെന്ന നമുക്കനുഭവപ്പെടും. യൂറോപ്പുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ നമ്മുടെ നാട് വളരെയധികം വൃത്തികെട്ടതാണ്. നമ്മുടെ ധൎമ്മശാസ്ത്രത്തിൽ വ്യക്തിഗതമായ സ്വച്ഛതയുടെ നിയമങ്ങൾ–കുളിക്കണം, കൈയ്യു കാലു് മുഖം എന്നിവ കഴുകണം എന്നെല്ലാം– സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. നാം അതൊക്കെ പാലിക്കുന്നുമുണ്ട്. ബാക്കിയൊക്കെ വൃത്തികെട്ടുതന്നെ. വെള്ളം വൃത്തികെട്ടതു്, വഴി വൃത്തികെട്ടതു്, കക്കൂസ് വൃത്തികെട്ടതു്. നദിയിലേയ്ക്കു കുളിക്കാൻ പോയാൽ അതും വൃത്തികേടാകും. തീൎത്ഥസ്ഥാനങ്ങൾ വളരെയധികം വൃത്തികെട്ടവയായിരിക്കും. നമ്മുടെ സാമൂഹ്യജീവിതത്തിൽ ഈ ശൌചം എന്ന വസ്തുവിൻെറ ന്യൂനത എല്ലായിടത്തും കാണാം. ഭാഗവതം ധൎമ്മത്തിൻെറ നിലയിൽ ഇതുവരെ പറഞ്ഞിരിക്കുന്നു. ഇംഗ്ലീഷിലൊരു പഴഞ്ചൊല്ലുണ്ട്: 'ഈശ്വരീയതയുടെ തൊട്ടടുത്താണ് സ്വച്ഛതയുടെ സ്ഥാനം.' ഇതു വളരെ ശരിയാണ്. സ്വച്ഛതയുള്ള ദിക്കിൽ ചിത്തം പെട്ടെന്ന പ്രസന്നമായിത്തീരുന്നു. ചിത്തം പ്രസന്നമാവുമ്പോൾ ബുദ്ധിയിൽ ഉത്തമവിചാരങ്ങൾ ഉണ്ടാവുന്നതുമാണ്.

ശൌചത്തിന്നുശേഷം തപസ്സാണ്. നമ്മുടെ നാട്ടിൽ പലതരം തപസ്സുകളെപ്പററി പറയാറുണ്ട്. ഭാഗവതത്തിൽ തപസ്സെന്ന പറഞ്ഞതിൻെറ താൽപര്യം ശരീരശുദ്ധി, സമുദായശുദ്ധി ചിത്തശുദ്ധി എന്നിവയ്ക്കായി ചെയ്യുന്ന പ്രയത്നം എന്നാണ്. നാം അതൊഴിവാക്കുന്നതായാൽ സമുദായത്തിൽ അനേകം തരത്തിലുള്ള പ്രശ്നങ്ങൾ പൊങ്ങിവരും.

നിങ്ങൾക്കു വല്ല ജിജ്ഞാസയുമുണ്ടെങ്കിൽ തപസ്സനുഷ്ഠിക്കണം എന്ന് ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. ഭൃഗു തൻെറ അച്ഛനായ വരുണൻെറ അടുക്കൽ ചെന്ന് തനിക്കു ബ്രഹ്മജ്ഞാനം നല്കണമെന്ന് പറഞ്ഞു. അപ്പോൾ അദ്ദേഹം പറഞ്ഞു: 'തപസാ ബ്രഹ്മ വിജിജ്ഞാസസ്വ' തപസ്സനുഷ്ഠിക്കു. തപസ്സുകൊണ്ട് ബ്രഹ്മത്തെ അറിയാൻ പരിശ്രമിക്കു. അതിന്ന കാരണം, തപോ ബ്രഹ്മേതി - തപസ്സുതന്നെയാണ ബ്രഹ്മം. ഭൃഗു ബ്രഹ്മത്തെ അറിയാനാഗ്രഹിക്കുന്നു. വരുണൻ പറയുന്നു: തപസ്സുതന്നെയാണ് ബ്രഹ്മം. പിന്നെ, സ തപോƒതപ്യത; അദ്ദേഹം തപസ്സനുഷ്ഠിച്ചു. സ തപസ്തപ്ത്വാ അന്നം ബ്രഹ്മേതി വ്യജാനാത്; തപസ്സനുഷ്ഠിച്ചിട്ട്, അന്നമാണ് ബ്രഹ്മം എന്ന ജ്ഞാനമുണ്ടായി. അന്നമാണ് ബ്രഹ്മമെന്ന് ഗുരു പെട്ടെന്ന പറഞ്ഞുകൊടുത്തില്ല. തപസ്സനുഷ്ഠിച്ചിട്ട് ജ്ഞാനമുണ്ടായി. എന്നാൽ, അതിലും വലുതായ ഏതോ ബ്രഹ്മമുണ്ടെന്ന തോന്നൽ അദ്ദേഹത്തിന്നുണ്ടായി. പിന്നെ ഗുരുവിൻെറ അടുക്കൽ ചെന്നു. വീണ്ടും ഗുരു പറഞ്ഞു: തപസാ ബ്രഹ്മ വിജിജ്ഞാസസ്വ തപോ ബ്രഹ്മേതി. വീണ്ടും അദ്ദേഹം തപസ്സനുഷ്ഠിച്ചു. അദ്ദേഹത്തിന്ന മനസ്സിലായി: പ്രാണോ ബ്രഹ്മേതി വ്യജാനാത്. അതിന്നുശേഷം വീണ്ടും ഗുരുവിൻെറ അടുക്കലേയ്ക്കു ചെന്നു. അദ്ദേഹം പറഞ്ഞു: തപോ ബ്രഹ്മേതി. വീണ്ടും തപസ്സനുഷ്ഠിച്ചു. അപ്പോൾ മനസ്സിലായി: മനോ ബ്രഹ്മേതി വ്യജാനാത്. മനസ്സാണ് ബ്രഹ്മം. പിന്നെ ഗുരുവിൻെറ അടുക്കലേയ്ക്കു ചെന്നു. വീണ്ടും വീണ്ടും ഗുരുവിൻെറ അടുക്കലേയ്ക്കു ചെന്നു. അപ്പോഴൊക്കെ ഗുരു പറഞ്ഞു: തപസാ ബ്രഹ്മ വിജിജ്ഞാസസ്വ. ഉപനിഷത്തിൽകൂടി ഇതു വീണ്ടും വീണ്ടും എഴുതിയിരിക്കുന്നു. ഭൃഗുവിന്ന തപസ്സനുഷ്ഠിക്കുന്നതിൽ യാതൊരാലസ്യവുമില്ല. പിന്നെ ഉപനിഷത്തു് എഴുതാൻ എന്തിന്ന മടിക്കുന്നു? വീണ്ടും തപസ്സനുഷ്ഠിച്ചപ്പോൾ വിജ്ഞാനം ബ്രഹ്മേതി വ്യജാനാത്. വിജ്ഞാനമാണ് ബ്രഹ്മം എന്ന ജ്ഞാനം ഉളവായി. പക്ഷെ, അതും പൂൎണ്ണബ്രഹ്മമായി തോന്നിയില്ല. അതിനാൽ, വീണ്ടും

തപസ്സനുഷ്ഠിച്ചു. അവസാനം, ആനന്ദോ ബ്രഹ്മേതി വ്യജാനാത് – ആനന്ദമാണ് ബ്രഹ്മം എന്ന ജ്ഞാനം ഉളവായി. അപ്പോഠം സമാധാനമായി. ഇതിൻെറ പേരു ഭാൎഗ്ഗവീ വാരുണീ വിദ്യ എന്നാകുന്നു.

മഹാഭാരതത്തിൽ വ്യാസഭഗവാൻ എഴുതിയിട്ടുണ്ട്: സുഖാൎത്ഥിനഃ കുതോ വിദ്യാ, കുതോ വിദ്യാൎത്ഥിനഃ സുഖം? സുഖാൎത്ഥിയായവന്നു വിദ്യ എവിടെനിന്നു കിട്ടും? വിദ്യാൎത്ഥിക്കു സുഖം എവിടെനിന്നു കിട്ടും? എന്നുവെച്ചാൽ വിദ്യാൎത്ഥിക്കു സുഖമില്ല. വിദ്യയുടെ ആനന്ദമുണ്ടായിരിക്കും. പക്ഷെ, ബാഹ്യസുഖമൊന്നും ഉണ്ടാവില്ല. ക്ലേശങ്ങഠം അനുഭവിക്കേണ്ടിവരും. എന്നാൽ, ഇന്നത്തെ സ്ഥിതി എന്താണ്? അച്ഛൻ മകനെ ഹോസ്റ്റലിൽ താമസിപ്പിക്കാൻ ഉദ്ദേശിക്കുന്നതായാൽ ആദ്യം പോയി അവിടത്തെ സുഖസൌകൎയ്യങ്ങഠം എന്തെല്ലാമെന്ന് അന്വേഷിക്കുന്നു. ഭഗവാൻ കൃഷ്ണൻെറ അച്ഛൻ കൃഷ്ണനെ ഗുരുസമീപത്തേയ്ക്കയച്ചു. രാജകുമാരനായിരുന്നിട്ടും അദ്ദേഹത്തിന്ന് ഒരു ദരിദ്രബ്രാഹ്മണൻെറ കുട്ടിയുടെ ഒരുമിച്ചു കാട്ടിലേയ്ക്കു വിറകു കൊണ്ടുവരാൻ പോകേണ്ടിവന്നു. എന്നാൽ, അച്ഛൻ യാതൊരാവലാതിയും പറഞ്ഞില്ല. കാരണം, ഈ വിധത്തിലാണ് വിദ്യ സമ്പാദിച്ചിരുന്നതു്. ഇപ്പോഴാകട്ടെ എല്ലാവിധ പ്രയത്നങ്ങളും അദ്ധ്യാപകന്നു തന്നെ ചെയ്യേണ്ടതായി വരുന്നു. വിദ്യാൎത്ഥികഠം കസേലമേലിരുന്ന് സൌകൎയ്യപൂൎവ്വം വിദ്യ സമ്പാദിക്കും.

തിതിക്ഷ എന്നുവെച്ചാൽ, ക്ലേശസഹിഷ്ണുത, സഹനശക്തി. ക്ലേശം സഹിക്കുന്ന ശീലം ഉണ്ടാവണം. മക്കളുടെ ശത്രുക്കളായ അച്ഛന്മാർ (പൂൎവ്വജന്മത്തിലെ ശത്രുക്കളാണത്രേ ഈ ജന്മത്തിൽ മക്കളായിവന്നു പിറക്കുന്നതു്.) പണം സമ്പാദിച്ച് മക്കഠംക്കായി സൂക്ഷിച്ചുവെയ്ക്കുന്നു. പൈതൃകമായി മക്കഠംക്ക് ഒരു പൈസപോലും കൊടുക്കരുതെന്നാണ് ഞാൻ പറയുക. നേരേ മറിച്ച് അവൎക്കു നല്ല വിദ്യ നല്കണം. അവൎക്കു ക്ലേശം സഹിക്കാനവസരം നല്കണം. ക്ലേശിച്ച് വിദ്യ സമ്പാദിക്കുന്നവർ ജീവിതത്തിൽ ഒരിക്കലും പരാജിതരാവില്ല. ജയപ്രകാശ്നാരായണൻ വിദ്യ സമ്പാദിക്കാനായി അമേരിക്കയ്ക്കു പോയി. ഇവിടെനിന്നു പണവുംകൊണ്ടല്ല പോയതു്. അവിടെ അദ്ദേഹം കൂലിപ്പണിചെയ്തു. ഹോട്ടലിൽ ജോലിചെയ്തു. വയലിൽ വേല ചെയ്തു. അങ്ങനെ പണം സമ്പാദിച്ച് ഫീസു കൊടുത്തു പഠിച്ചു. കേവലം കൂലിപ്പണിയാണ് അദ്ദേഹം ചെയ്തതു്. അതിനാൽ, അദ്ദേഹത്തിന്നു ജീവിതത്തിൽ പുരുഷാൎത്ഥത്തിന്നു പ്രേരണ ലഭിച്ചു. ഞാനിതൊക്കെ വിദ്യാൎത്ഥികളെ ഓൎത്തുകൊണ്ടാണ് പറയുന്നതു്. എന്നാൽ, ഭാഗവതം പറയുന്നതു് ഭക്തിക്കു തിതിക്ഷ ആവശ്യമാണെന്നാകുന്നു. സഹനശക്തിയുണ്ടാവുമ്പോഴേ ഭക്തിയുളവാകൂ.

മൌനം. ഇതു് അഭ്യാസത്തിൻെറ കാൎയ്യമാണ്. ജീവിതത്തിൽ കുറച്ചുസമയം മൌനം അനുഷ്ഠിക്കണം. അതുകൊണ്ടു ചിന്താശക്തി വൎദ്ധിക്കുന്നു. 1928–ലാണ് ഇതെനിക്കു മനസ്സിലായതു്. അക്കാലത്തു ഞാൻ രാത്രിയിൽ മൌനമനുഷ്ഠിച്ചിരുന്നു. രാത്രി അവസാനത്തെ ശബ്ദം പ്രാൎത്ഥനയുടേതു്, പ്രഭാതത്തിൽ ആദ്യത്തെ ശബ്ദവും പ്രാൎത്ഥനയുടേതു്. ആ രണ്ടിന്നും ഇടയിലെ സമയത്തു് ചിന്തിക്കാം, ധ്യാനിക്കാം, അദ്ധ്യയനം ചെയ്യാം; പക്ഷേ, സംസാരിക്കുകയില്ല. അതിന്നു ചിത്തത്തിൽ വലുതായ പ്രഭാവമുളവായി. അപ്പോഴാണ് മൌനംകൊണ്ടു വളരെ ലാഭമുണ്ട്, ദിവസേന മരണത്തിൻെറ അഭ്യാസമുണ്ടാവുന്നു എന്ന് മനസ്സിലായതു്.

ദിവസത്തിൻെറ അവസാനത്തെ ഭാഗം മനുഷ്യൻെറ മരണത്തിൻെറ സമയമാണ്. നിദ്ര എന്നു വെച്ചാൽ മൃത്യുവിൻെറ ഒരു ചെറിയ രൂപം. നിങ്ങഠം ഏതു തരത്തിലുള്ള മരണമാണോ ആഗ്രഹിക്കുന്നതു് ആ തരത്തിലുള്ള നിദ്ര അനുഭവിച്ചുകൊഠംക. നാടകത്തിനു മുമ്പായി അഭ്യസിക്കാറുണ്ടല്ലോ, അതുപോലെ മൃത്യുവിന്നുള്ള പൂൎവ്വപ്രയോഗമാണ് നിദ്ര. പകൽ അവസാനിച്ചു; എല്ലാ പ്രവൃത്തികളും ചെയ്തു കഴിഞ്ഞു, ഭഗവാന്നു സമൎപ്പിച്ചു; ചിന്താമുക്തനായിത്തീൎന്നു; മൌനമനുഷ്ഠിച്ചു; ഭഗവാൻെറ നാമസ്മരണം ചെയ്തുകൊണ്ട് ഉറങ്ങി. ഒരു ദിവസം എനിക്കിങ്ങനെ ഒരു വിചാരംവന്നു. അന്നുമുതൽ രാത്രി സമയം മുഴുവനും മൌനമനുഷ്ഠിക്കാൻ ഞാൻ തീരുമാനിച്ചു.

അതിനാൽ, ഞാൻ രാത്രി ഒരു സഭയിലും പങ്കുകൊള്ളാറില്ല; ഒരിക്കലും സിനിമ കണ്ടി

ട്ടില്ല. രാത്രിസമയത്തു് സാംസ്കാരികപരിപാടികൾക്കും പോകാറില്ല. രാത്രിസമയം ചിന്തനം ധ്യാനം അദ്ധ്യയനം എന്നിവയ്ക്കു് ഏററവും യോജിച്ചതാണു്. നിദ്രയേക്കാൾ ഉത്തമമായ ഒരു സാംസ്കാരികപരിപാടിയുമില്ല. നിദ്ര എന്നു വെച്ചാൽ ശാന്തി, സമാധി, ചിത്തത്തിന്നു പരിപൂർണ്ണമായ വിശ്രമം എന്നു താത്പര്യം.

സ്വാദ്ധ്യായം. സ്വാദ്ധ്യായം എന്നുവെച്ചാൽ നാമസ്മരണം, വേദാദിഗ്രന്ഥങ്ങളുടെ അദ്ധ്യയനം, ആത്മാവിനെ അറിയുന്നതിനുള്ള പ്രയത്നം. മൌനത്തിന്നുശേഷം സ്വാദ്ധ്യായം. കാരണം, സ്വാദ്ധ്യായത്തിന്നു മൌനം ഉപയോഗപ്രദമാണു്. മൌനം സാധ്യമായാൽ സ്വാദ്ധ്യായവും സാദ്ധ്യമാവും.

ആർജ്ജവം. എന്നുവെച്ചാൽ സരളത. ഋജുവായ ചിത്തം. ചിത്തത്തിൽ അല്പംപോലും വക്രതയുണ്ടാവരുതു്; വളവുണ്ടാവരുതു്. ഋജുവല്ലാത്ത ചിത്തത്തിന്നു ജ്ഞാനം ഗ്രഹിക്കുക സാദ്ധ്യമല്ല. അതിനാൽ ആർജ്ജവം ആവശ്യമാണെന്നു പറഞ്ഞിരിക്കുന്നു.

ബ്രഹ്മചര്യം. നമ്മുടെ ആചാര്യന്മാർ ബ്രഹ്മചര്യവും ഒരു വലിയ സാധന ആണെന്നു പരിഗണിച്ചിട്ടുണ്ടു്. ഭാഗവതധർമ്മത്തിലും അതിന്നു വലുതായ സ്ഥാനമുണ്ടു്. ബ്രഹ്മചര്യം ഒരാശ്രമമാണു്; ജീവിതത്തിലേ ആദ്യത്തേ 24 കൊല്ലം ബ്രഹ്മചര്യാശ്രമം, പിന്നെ ഗൃഹസ്ഥാശ്രമം, അതിനുശേഷം വാനപ്രസ്ഥാശ്രമവും അവസാനം സന്ന്യാസാശ്രമവും. ഈ രണ്ടാശ്രമങ്ങളിലും ബ്രഹ്മചര്യം ഉണ്ടു്. ഇടയിലുള്ള ഗൃഹസ്ഥാശ്രമവും ബ്രഹ്മചര്യം അഭ്യസിക്കുന്നതിന്നുള്ള ആശ്രമമാണെന്നു കരുതണം. ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചതിന്നുശേഷവും ഭാര്യാഭർത്താക്കന്മാർ പരസ്പരസമ്മതത്തോടെ ആത്മസംയമനം അഭ്യസിക്കണം. അങ്ങനെ ചിന്തിക്കുമ്പോൾ ഗൃഹസ്ഥാശ്രമം ബ്രഹ്മചര്യം അഭ്യസിക്കുന്നതിന്നുള്ള ഒരു പാഠശാലയ്ക്കു തുല്യമാണു്.

അഹിംസ. അഹിംസ എന്നു വെച്ചാൽ ആരേയും ഹിംസിക്കാതിരിക്കുക. അതു ശരിതന്നെ; ഒരു സാധാരണ കാര്യം. എന്നാൽ, സേവനഭാവം, പരോപകാരം, അയൽവാസികളെപ്പററിയുള്ള ചിന്ത എന്നിവയെല്ലാം അഹിംസയിൽ ഉൾപ്പെടുന്നു.

സമത്വം ദ്വന്ദ്വസംജ്ഞയോഃ. മാനം അപമാനം, നിന്ദ സ്തുതി എന്നീ പരസ്പരവിരോധികളായ ദ്വന്ദ്വങ്ങൾ നമ്മെ കടന്നാക്രമിക്കുന്നു. ഒരാൾ നമ്മെ സ്തുതിച്ചു അഭിനന്ദിച്ചു – അതു നമുക്കിഷ്ടമായിത്തോന്നുന്നു. മറെറാരാൾ അവമാനിച്ചു, നിന്ദിച്ചു; അപ്പോൾ ദുഃഖം തോന്നുന്നു. അതൊരാക്രമണം തന്നെയാണു്. ഇത്തരം അവസരങ്ങളിലെല്ലാം – സുഖദുഃഖങ്ങൾ ഉണ്ടാവുമ്പോഴെല്ലാം – ചിത്തത്തെ തുല്യനിലയിൽ നിർത്തണം. ചിത്തത്തെ സമനിലയിൽ നിർത്തുകയെന്നതു് ഒരു വലിയ സാധനയാണു്. അതു് ഭക്തിക്കുള്ള ഒരു സാധനമാണു്.

---

# ഭക്തിയും ജ്ഞാനവും

**ശ്രീമതി ശാരദാദേവി**

ഭക്തിയും ജ്ഞാനവും വ്യത്യസ്തരൂപത്തോടും വിഭിന്നഫലത്തോടുംകൂടിയതാണെന്നാണു് സാധാരണജനങ്ങളുടെ ഇടയിൽ ഉള്ള അഭിപ്രായം. ജ്ഞാനമില്ലാതെ വെറും ഭക്തികൊണ്ടു് മാത്രം പ്രയോജനമില്ലെന്നും ഭക്തന്മാർ അന്തസ്സാരശൂന്യരാണെന്നും ചിലർ പറയുന്നു. മററു ചിലരാകട്ടെ ജ്ഞാനം ശ്രേഷ്ഠമാണെന്നും ഭക്തി ഇല്ലാതെ ജ്ഞാനംകൊണ്ടുമാത്രം ശാന്തിയോ സുഖമോ ഉണ്ടാകയില്ലെന്നും പറയുന്നു. ഭക്തന്മാരെന്നഭിമാനിക്കുന്ന പലരും ജ്ഞാനത്തേയും ജ്ഞാനികളേയും നിന്ദിക്കുകയുംകൂടി ചെയ്യുന്നുണ്ടു്. എന്താണു് ഭക്തി, എന്താണു് ജ്ഞാനം എന്നു് വിവേകപൂർവ്വം ചിന്തിക്കാത്തതിന്റെ ഫലമാണിതു്. ഭാഗവതം, ഭഗവദ്ഗീത മുതലായ ഗ്രന്ഥങ്ങളിൽ ഉത്തമഭക്തനും ഉത്തമജ്ഞാനിയും തമ്മിൽ വ്യത്യാസമില്ലെന്നുതന്നെയാണു് പറയുന്നതു്. ശരിയായ ഭക്തിസാധനകൊണ്ടു് പരമജ്ഞാനവും ജ്ഞാനസാധനകൊണ്ടു് പരമപ്രേമസ്വരൂപ

മായ ഭക്തിയും ഉണ്ടാകും. ശുദ്ധമായ ഭക്തിനിഷ്ഠ ചെന്നവസാനിയ്ക്കുന്നതു് ജ്ഞാനനിഷ്ഠയിൽതന്നെയാണു്.

പരമമായ സുഖവും ശാന്തിയും ആണു് എല്ലാവരുടേയും ജീവിതലക്ഷ്യം. ആ ലക്ഷ്യത്തിൽ എത്തുവാനാണു് ഓരോ മനുഷ്യനും പ്രയത്നിയ്ക്കുന്നതു്. വിവേകമില്ലാത്ത മന്ദബുദ്ധികൾ വിഷയങ്ങളിൽനിന്നാണു് സുഖംലഭിയ്ക്കുക എന്ന വിചാരത്തോടെ വിഷയങ്ങളിൽതന്നെ മുഴുകി ജീവിതം നയിയ്ക്കുന്നു. എന്നാൽ വിവേകം ഉണ്ടായാൽ ഉടൻതന്നെ ലൗകികവിഷയങ്ങളുടെ ക്ഷണഭംഗുരതയെപ്പററി ചിന്തിക്കുവാൻ തുടങ്ങുന്നു. അവയിൽനിന്നും ലഭിയ്ക്കുന്ന സുഖം ക്ഷണികവും ദുഃഖഹേതുവുമാണെന്നു് അറിയുകയും ചെയ്യുന്നു. അതോടുകൂടി നിത്യവും നിരുപാധികവും ശാശ്വതവുമായ സുഖം ലഭിയ്ക്കുവാനുള്ള മാൎഗ്ഗം അന്വേഷിച്ചുതുടങ്ങും. അതു് ക്ഷണികങ്ങളായ വിഷയങ്ങളിൽനിന്നും കിട്ടുകയില്ലെന്നും നിത്യശുദ്ധബുദ്ധമുക്തസ്വരൂപിയായ ആത്മാവിൽനിന്നു് മാത്രമേ സിദ്ധിയ്ക്കുകയുള്ളു എന്നും അറിയുന്നതോടെ ബഹിർമ്മുഖമായി വിഷയങ്ങളിലേയ്ക്കു പോയിക്കൊണ്ടിരിയ്ക്കുന്ന മനസ്സു് അന്തർമ്മുഖമാകുകയും അതൊടെ ആത്മാവിനെ അറിയുന്നതിനു് വേണ്ട മാൎഗ്ഗങ്ങൾ അന്വേഷിച്ചു് തുടങ്ങുകയും ചെയ്യും.

കൎമ്മം, ഭക്തി, യോഗം, ജ്ഞാനം ഇവ ഈശ്വരനാകുന്ന ലക്ഷ്യത്തിലേയ്ക്കു് എത്തുവാനുള്ള നാലു മാൎഗ്ഗങ്ങളാണു്. പരിപൂൎണ്ണമായ വിവേകവും വൈരാഗ്യവും ഉള്ളവൎക്കേ ജ്ഞാനമാൎഗ്ഗത്തിൽകൂടിയുള്ള പ്രയാണം സാദ്ധ്യമാകൂ. എന്നാൽ ഭക്തിമാൎഗ്ഗം സുഗമവും ഭക്തിസാധനാനുഷ്ഠാനം എല്ലാവൎക്കും സാദ്ധ്യവുമാണു്. പക്ഷേ, ഭക്തിമാൎഗ്ഗത്തിൽകൂടി പ്രയാണം ആരംഭിച്ചുകഴിഞ്ഞാൽ മാത്രമേ ഉത്തമഭക്തനാകണമെങ്കിൽ എത്രത്തോളം പ്രയാസവും പ്രയത്നവും വേണമെന്നറിയാൻ കഴിയൂ.

ഈശ്വരനോടുള്ള സ്നേഹമാണു് ഭക്തി. അതായതു് ഈശ്വരനോടുള്ള പരമപ്രേമം. നാരദഭക്തിസൂത്രത്തിൽ ''സാ ത്വസ്മിൻ പരമപ്രേമരൂപാ'' എന്നാണു് ഭക്തിക്കു് ലക്ഷണം പറഞ്ഞിരിക്കുന്നതു്. വളരെ പ്രിയപ്പെട്ട വസ്തുക്കളോടു മാത്രമേ സാധാരണയായി നമുക്കു പ്രേമം തോന്നാറുള്ളു. അപ്പോൾ പരമമായ പ്രേമം ഉണ്ടാവണമെങ്കിൽ ഈശ്വരൻ ഏററവും പ്രിയപ്പെട്ടതായി തീരണം. ലൗകികവിഷയങ്ങൾ എല്ലാം ദുഃഖഹേതുക്കളാണെന്നും ഈശ്വരപ്രാപ്തി ഒന്നുകൊണ്ടുമാത്രമേ ശാശ്വതമായ ശാന്തിയും സുഖവും ലഭിക്കൂ എന്നും അറിയുന്നവൎക്കേ ഈശ്വരൻ ഏററവും പ്രിയപ്പെട്ട വസ്തുവായിത്തീരാൻ തരമുള്ളു. അങ്ങിനെ തൻെറ സൎവ്വസ്വവും ഭഗവാനാണു്, തനിയ്ക്കു് ഭഗവാനല്ലാതെ മറെറാന്നുംതന്നെ വേണ്ട, തനിക്കു് ഭഗവാൻ മാത്രമാണാശ്രയം, താൻ ഭഗവാൻേറതു മാത്രമാണു് എന്ന നില വരുമ്പോൾ മനസ്സു് ഭഗവാനെ വിട്ടു് മറെറാന്നിലേയ്ക്കും പോകാതായിത്തീരും. ഇഹപരലോകങ്ങളിലുള്ള സുഖഭോഗങ്ങളെപ്പററി ഒന്നും ചിന്തിയ്ക്കാതെ, മോക്ഷത്തെപ്പോലും ആഗ്രഹിയ്ക്കാതെ, എല്ലാം മറന്നു് പരമപ്രേമത്തോടെ, ഇടവിടാതെ ഭഗവാനെ സ്മരിയ്ക്കുന്നതു തന്നെ ഭക്തി. അങ്ങിനെ മനസ്സു് സൎവ്വദാ ഭഗവാനിൽതന്നെ നിൽക്കുന്ന സ്ഥിതിയാണു് പരമപ്രേമം. ഈ പരമപ്രേമത്തിൽനിന്നു് യഥാൎത്ഥമായ ആനന്ദം അനുഭവിക്കുവാൻ ഭക്തനു കഴിയുന്നു. സംസാരിയ്ക്കാൻ കഴിയാത്ത ഒരാൾക്കു് വളരെ ദിവ്യമായ ഒരു അനുഭവം ഉണ്ടായാൽ അതെപ്രകാരമാണൊ പറഞ്ഞറിയിയ്ക്കാൻ കഴിയാത്തതു് അതേപോലെതന്നെ ഭക്തൻെറ പരമാനന്ദാനുഭവവും അനിൎവ്വചനീയവും അനുഭവൈകവേദ്യവും മാത്രമാണു്. ഇപ്രകാരമുള്ള പരമപ്രേമസ്വരൂപയായ ഭക്തി ഉണ്ടാവണമെങ്കിൽ അതിനു് ഭക്തിസാധനകളെ വേണ്ടവിധത്തിൽ അനുഷ്ഠിയ്ക്കുകതന്നെ വേണം. ഭക്തിസാധനകളെപ്പററി ഭാഗവതത്തിൽ

> ശ്രവണം കീൎത്തനം വിഷ്ണോഃ സ്മരണം പാദസേവനം
> അൎച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം.

എന്നു പറഞ്ഞിട്ടുണ്ടു്. ഭഗവാൻെറ അവതാരകഥകളേയും ഗുണഗണങ്ങളെയും പററി ഭക്തന്മാർ കീൎത്തിക്കുന്നതു് കേൾക്കുക, സ്വയം കീൎത്തിക്കുക, സദാസമയവും ഭഗവാനെ സ്മരിക്കുക, വന്ദിക്കുക, പൂജിക്കുക, നമസ്കരിക്കുക, താൻ ഭഗവാൻെറ ദാസനാണെന്നു സങ്കല്പിക്കുക, ഏതു സമയത്തും എന്തിനും തനിക്കു് സഹായത്തിനു് ഭഗവാൻ ഉണ്ടെന്നു് കരുതുക, ഭഗവാനെ തൻെറ സഖാവായി വിചാരിക്കുക, താനും തൻെറ സൎവ്വസ്വവും ഭഗവാൻേറതാണെന്നു് സങ്കല്പി

ച്ച് സ്വയം ഭഗവത്പാദങ്ങളിൽ സമർപ്പിക്കുക. ഇങ്ങനെ ഒൻപതുവിധത്തിലാണ് ഭക്തിയെപ്പററി പറയുന്നതു്. ആത്മനിവേദനത്തിൽ തന്നെ ഭഗവാനിൽ സമർപ്പിക്കുകയാണ് ചെയ്യുന്നതു്. വിവേകചൂഡാമണിയിൽ ഭക്തിയെപ്പററി പറയുന്നതിങ്ങനെയാണ്:

മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവ ഗരീയസീ
സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ
സ്വാത്മതത്ത്വാനുസന്ധാനം ഭക്തിരിത്യപരേ ജഗുഃ.

മോക്ഷസിദ്ധിക്ക് വേണ്ട സാധനകളിൽ പ്രധാനം ഭക്തിതന്നെയാണ്; സ്വസ്വരൂപാനുസന്ധാനം (ആത്മാനുസന്ധാനം) തന്നെ ഭക്തി. ആത്മനിവേദനവും അവസാനം ഇതിലേയ്ക്കു തന്നെ നയിക്കുന്നു. ആത്മനിവേദനമെന്നാൽ തന്നെ പൂർണ്ണമായി ഭഗവാനിൽ സമർപ്പിക്കുക, അതായതു് താനും ഭഗവാനും ഒന്നുതന്നെ എന്നു് അനുസന്ധാനം ചെയ്തു് ആത്മനിർവൃതി നേടുക. അതുതന്നെയാണ് ആത്മാനുസന്ധാനംകൊണ്ടുമുദ്ദേശിക്കുന്നതു്. ജ്ഞാനാഭ്യാസത്തിൽ പ്രധാന ഭാഗവും ഇതുതന്നെയാണ്. അങ്ങനെ ഭക്തിയുടെ ഉച്ചാവസ്ഥയിൽ ഭക്തനും ഭഗവാനും ഒന്നായിത്തീരുന്നു; ബ്രഹ്മാത്മൈക്യം സാധിക്കുന്നു.

ഭക്തിയും ജ്ഞാനവും ഉണ്ടാകുന്നതിനു് മുഖ്യമായി വേണ്ടതു് സത്സംഗമാണ്. ഭഗവാൻെറയോ ഭഗവത്സ്വരൂപികളായ സജ്ജനങ്ങളുടെയോ അനുഗ്രഹം ഒന്നുകൊണ്ടുമാത്രം ഭക്തിയും ജ്ഞാനവും എല്ലാം ഉണ്ടാകുന്നതാണ്. സജ്ജനാനുഗ്രഹംകൊണ്ടു് സാധിക്കാത്തതു് ഒന്നുംതന്നെ ഇല്ലെന്നാണ് ഭഗവാനും പറയുന്നതു്. സത്സംഗം ഒന്നുകൊണ്ടുമാത്രം ഉത്തമഭക്തനായിത്തീരാം. എന്നാൽ ആരാണ് സജ്ജനം ?

സർവ്വവിധ ആഗ്രഹങ്ങളും വെടിഞ്ഞു്, സുഖദുഃഖങ്ങളിൽ സമബുദ്ധിയായി, രാഗദ്വേഷഭയാദികളില്ലാതെ ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ചു് ആത്മാരാമനായി സന്തുഷ്ടനായിരിക്കുന്ന സ്ഥിതപ്രജ്ഞൻെറ നിലയിലെത്തിയവരെ ഉത്തമന്മാരായ സജ്ജനങ്ങളെന്നു പറയാം. അവർ മാനവസമുദായത്തിൻെറ പരമലക്ഷ്യമായ കൈവല്യപ്രാപ്തിയാൽ ജന്മസാഫല്യം സിദ്ധിച്ചവരാണ്. ഇതു നേടാൻ വിവേകവും വൈരാഗ്യവും കൂടിയേ തീരൂ.

ജ്ഞാനത്തോടുകൂടിയ ഭക്തിയാണ് ഉത്തമഭക്തി. നിഷ്കാമഭക്തി, പരാഭക്തി എന്നെല്ലാം പറയുന്നതും അതുതന്നെ. പേരു് എന്തായാലും വിവേകവൈരാഗ്യങ്ങൾ സമ്പാദിച്ചു് സത്സംഗംകൊണ്ടും തത്ത്വവിചാരംകൊണ്ടും ധ്യാനാദ്യനുഷ്ഠാനങ്ങളെക്കൊണ്ടും ജന്മസാഫല്യമാകുന്ന പരമപുരുഷാർത്ഥത്തെ പ്രാപിക്കാനാണ് നാം ഓരോരുത്തരും ശ്രമിക്കേണ്ടതു്.

---

# പുസ്തകാഭിപ്രായം

**ഈശ്വരദർശനം** അഥവാ **തപോവനചരിതം.**

വിവർത്തകൻ: ശ്രീ ശുദ്ധാനന്ദസ്വാമികൾ

പ്രകാശകൻ: സ്വാമി മഹാദേവവനം, പ്രണവകുടി, ഉജലി, ഉത്തരകാശി.

വിതരണം: **ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ.**

**പേജ് 448+48** വില ഏഴു രൂപ.

സംസ്കൃതവും അതുൾക്കൊള്ളുന്ന അതിമഹത്തും പുരാതനവുമായ സംസ്കാരവും ക്രമത്തിൽ പുറംതള്ളപ്പെട്ടുകൊണ്ടിരിക്കുന്ന കേരളത്തിൽ സംസ്കൃതഭാഷയിലും ഹൈന്ദവധർമ്മശാസ്ത്രങ്ങളിലും ഒരുപോലെ പാണ്ഡിത്യം നേടിയിട്ടുള്ള തപോനിഷ്ഠനായ ഒരു യഥാർത്ഥ ഈശ്വരാന്വേഷിയെ കണ്ടെത്തുകയാണെങ്കിൽ അതു നമ്മുടെ പൂർവ്വപുണ്യപരിപാകമെന്നല്ലാതെ മറെറന്തു പറയാനാണ് ! എന്നാൽ വാസ്തവത്തിൽ അങ്ങനെയൊരു മഹാത്മാവു് നമ്മുടെ നാട്ടിൽ കൃത്യമായി പറഞ്ഞാൽ പാലക്കാടിനടുത്തുള്ള നെന്മാറയിൽ, ഈ അടുത്ത കാലത്തു ജനിച്ചു് ഒരു ദിവ്യജ്യോതിസ്സായി ഭാരതത്തിൻെറ അദ്ധ്യാത്മനഭോമണ്ഡലത്തിൽ ഏറെനാൾ പ്രകാശിച്ചു. അദ്ദേഹം മഹാസമാധിയടഞ്ഞിട്ട് ഇപ്പോൾ പതിനൊന്നു വർഷമേ ആയിട്ടുള്ളു. ഒരു സാധാരണ മനുഷ്യനു് ആശിക്കാവുന്ന സകല സുഖഭോഗങ്ങളുടേയും നടുവിലാണ് അദ്ദേഹം ജനിച്ചതെങ്കിലും, അതിലൊന്നും ഭ്രമിക്കാതെ. കുട്ടിക്കാലത്തുതന്നെ പരമസത്യാന്വേഷണത്തിലേയ്ക്കാണ് അദ്ദേഹത്തിൻെറ മനസ്സു് തിരിഞ്ഞതു്. അങ്ങനെ ബാല്യത്തിൽതന്നെ ഈശ്വരദർശനം ജീവിതലക്ഷ്യമായി കരുതി, ലൌകികമായ പ്രലോഭനങ്ങൾക്കൊന്നും വഴിപ്പെടാതെ, തികഞ്ഞ നിശ്ചയദാർഢ്യത്തോടും സ്ഥിരനിഷ്ഠയോടുംകൂടി ആ ലക്ഷ്യപ്രാപ്തിക്കുവേണ്ടി പരിശ്രമിച്ചു് അതിൽ വിജയം വരിച്ച ആ മഹാത്മാവിൻെറ – ശ്രീ തപോവനംസ്വാമികളുടെ – സംസ്കൃതഭാഷയിലുള്ള ഏററവും മഹനീയവും ഉത്തേജകവുമായ ആത്മകഥയുടെ മനോഹരമായ മലയാളവിവർത്തനമാണ് ഈ പുസ്തകം. വെറും ആത്മകഥ മാത്രമല്ല, അദ്ധ്യാത്മമാർഗ്ഗത്തിൽ ചരിക്കുന്നവർ അവശ്യം അറിഞ്ഞിരിക്കേണ്ട ആദ്ധ്യാത്മികവും ധാർമ്മികവുമായ സിദ്ധാന്തങ്ങളുടെ ഒരു സാരസംഗ്രഹവും കൂടിയാണ് പ്രസ്തുത ഗ്രന്ഥം.

ഋഷീകേശത്തിനപ്പുറത്തുള്ള അത്യുന്നതങ്ങളായ ഹിമഗിരിശിഖരങ്ങളിലെ ഉത്തരകാശി, ഗംഗോത്രി, ഗോമുഖി, മുതലായ സ്ഥലങ്ങളിലാണ് ശ്രീ തപോവനംസ്വാമികൾ തന്റെ ആദ്ധ്യാത്മികജീവിതം ഏതാണ്ട് മുഴുവനും തന്നെ നയിച്ചതു്. ഒരുപക്ഷെ അതുകൊണ്ടായിരിക്കാം, ഉത്തരഖണ്ഡങ്ങളിലുള്ളവർ മനസ്സിലാക്കിയിട്ടുള്ളതുപോലെ, സ്വാമികളുടെ യഥാർത്ഥമഹത്ത്വം മലയാളികൾ ഇനിയും മനസ്സിലാക്കിയിട്ടില്ല. ഈ പുതിയ പ്രസിദ്ധീകരണംകൊണ്ട് ആ കുറവു പരിഹരിക്കപ്പെട്ടമെന്ന് നമുക്കാശിക്കാം. കേവലം മാധുകരീഭിക്ഷയെ ആശ്രയിച്ച്, ആദ്ധ്യാത്മികവിഷയങ്ങളുടെ അദ്ധ്യയനത്തിലും ചിന്തനത്തിലും അദ്ധ്യാപനത്തിലുമാണ് സ്വാമികൾ തന്റെ സമയം ചിലവഴിച്ചിരുന്നതു്. തന്റെ ജന്മഗൃഹത്തിലെ ഓരോ മുക്കും മൂലയുമെന്നപോലെ അത്ര പരിചിതമായിരുന്ന സ്വാമികൾക്കു് ആ ഹിമഗിരിപ്രാന്തങ്ങൾ. വായനക്കാരെക്കൂടി തന്റെ ഒന്നിച്ചുകൊണ്ടുപോകുന്നതായും അവരുമായി പലതും ചർച്ചചെയ്യുന്നതായുമുള്ള ഒരു പ്രതീതി ജനിപ്പിച്ചുകൊണ്ടാണ് ഈ ആത്മകഥയിൽ ശ്രീ സ്വാമികൾ ഓരോ സ്ഥലവും സന്ദർഭവും വർണ്ണിക്കുന്നതു്.

ഇതൊരു വിവർത്തനമാണെങ്കിലും വിവർത്തനമെന്നു തോന്നാത്തവണ്ണം അതിമനോഹരവും അതേ സമയം പ്രൌഢവുമായിട്ടുണ്ട് ഇതിലെ ഭാഷ. സുന്ദരവും പ്രൌഢവുമായ മലയാളത്തിൽ ശ്രീ തപോവനസ്വാമിക തന്നെ എഴുതിയിട്ടുള്ള 'ഹിമഗിരിവിഹാര'മെന്ന വി മതിക്കാനാകാത്ത ഗ്രന്ഥത്തെ അനുസ്മരിപ്പിക്കുന്ന ഒന്ന് ഇതെന്നു പറയുന്നതിൽ സന്തോഷമുണ്ട്. പുസ്തകത്തിന്റെ അച്ചടിയും കെട്ടുമട്ടുമെല്ലാം വളരെ നന്നായിട്ടുണ്ട്. അവസാനം കൊടുത്തിട്ടുള്ള, സ്വാമിജിയുടെ വിവിധവിഷയങ്ങളെപ്പറ്റിയുള്ള ഉപദേശങ്ങ സാധകന്മാർക്ക് ഏററവുമധികം സഹായം ചെയ്യു വയാണ്.

ഈ സദ്ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണംകൊണ സ്വാമി മഹാദേവവനം വലിയൊരനുഗ്രഹമാണ് മ യാളികൾക്കു ചെയ്തിരിക്കുന്നതു്. എന്തെന്നാൽ പുര ഗമനവാദത്തിന്റേയും യുക്തിവാദത്തിന്റേയും മറ പേരിൽ എല്ലാ വിശ്വാസങ്ങളുടെയും കുറുകളുടേയു ധാർമ്മികമൂല്യങ്ങളുടേയും നാരായവേരിനെത്തന്നെ വ ച്ഛേദിച്ചുകളയാനുള്ള ഒരു സംഘടിതശ്രമമാണ് ഇന്ന് കേരളത്തിൽ നടന്നുവരുന്നതു്. ഈശ്വരവിശ്വാസത്തിന്റെ ഒരു നേരിയ നിഴലെങ്കിലും ഉള്ളിൽ തട്ടിയിട്ടുള്ള ഏതൊരു മലയാളിയും ഈ ഗ്രന്ഥത്തെ ഹാർദ്ദമായ സ്വാഗതംചെയ്യുമെന്നുള്ളതിനു സംശയമില്ല.

—എ. കെ. മേനോ

# വാർത്തകൾ

കുറച്ചുകാലമായി നല്ല ദേഹസുഖമില്ലാതിരുന്ന ശ്രീ വിധാനാനന്ദസ്വാമികൾ ഒക്ടോബർ 26 ാംനു രാവിലെ 5 മണിക്ക് കൊയിലാണ്ടി ആശ്രമത്തിൽവെച്ച് മഹാസമാധി പ്രാപിച്ചിരിക്കുന്നു. 1941–ൽ ശ്രീരാമകൃഷ്ണസംഘത്തിൽ ഒരു അംഗമായിച്ചേർന്ന അദ്ദേഹം ശ്രീ വിരജാനന്ദസ്വാമികളിൽനിന്ന് മന്ത്രദീക്ഷയും ശ്രീശങ്കരാനന്ദസ്വാമികളിൽനിന്ന് 1960–ൽ സന്ന്യാസദീക്ഷയും സ്വീകരിച്ചു. കോഴിക്കോട്ടും കൊയിലാണ്ടിയിലുമുള്ള ആശ്രമങ്ങളിലാണ് അദ്ദേഹം തന്റെ സാധുജീവിതം നയിച്ചതു് 25 ാംനു അദ്ദേഹത്തിന്ന് മാറത്തു് ഭയങ്കരമായ വേദന തോന്നുകയും 26–ാംനു കാലത്തു ഹൃദയത്തിന്റെ പ്രവർത്തനം പെട്ടെന്ന് നിലയ്ക്കുകയുമാണുണ്ടായതു് 59 വയസ്സായ സ്വാമിജി വളരെ ലളിതമായ ഒരു ജീവിതമാണ് നയിച്ചിരുന്നതു്. ഭഗവത്പാദാരവിന്ദങ്ങളിൽ അദ്ദേഹത്തിന്റെ ആത്മാവു് നിത്യശാന്തി പ്രാപിക്കട്ടെ!

* * * * * *

വിലങ്ങൻ ആശ്രമത്തിൽവെച്ച് മാസംതോറും നടത്തിവരാറുള്ള ഏകദിന അന്തര്യോഗം നവംബർ10 ാംനു പതിവുപോലെ നടത്തപ്പെട്ടു. അടുത്ത അന്തര്യോഗം ഡിസംബർ 25 മുതൽ 29 വരെയായിരിക്കും. ഡിസംബർ 12 ാംനു ശ്രീ ശാരദാദേവിയുടെ ജന്മതിഥി, ആശ്രമത്തിലും ശാരദാമന്ദിരത്തിലും വെച്ച് വിശേഷാൽപൂജ, ഭജന, സഹസ്രനാമാർച്ചന, പ്രഭാഷണം മുതലായ പരിപാടികളോടുകൂടി ആഘോഷിക്കുന്നതായിരിക്കും.

## ആദ്ധ്യാത്മിക അന്തര്യോഗം

ഭക്തജനങ്ങൾക്ക് പ്രാപഞ്ചികകാര്യങ്ങളിൽനിന്നെല്ലാം ഒഴിഞ്ഞു് ഏകാന്തമായി ജപം, ധ്യാനം, ശാസ്ത്രപാഠം മുതലായ ആദ്ധ്യാത്മികസാധനകളിലേർപ്പെട്ട് ശാന്തിയും സമാധാനവും നേടുവാനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കുവാനായി കഴിഞ്ഞ 3 കൊല്ലമായി ആശ്രമത്തിൽവെച്ചു നടത്തിവരാറുള്ള ആദ്ധ്യാത്മിക അന്തര്യോഗം ഇക്കൊല്ലം ഡിസംബർ 25 ാംനു മുതൽ 29–ാംനു കൂടിയുള്ള അഞ്ചുദിവസങ്ങളിലായി നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു, 24–ാംനു രാത്രി ദീപാരാധനയ്ക്കുശേഷം അന്തര്യോഗം ഉദ്ഘാടനം ചെയ്യുന്നതും 29 ാംനു രാത്രി അവസാനിക്കുന്നതുമാകുന്നു. ഇതിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ 24–ാംനു വൈകുന്നേരം 6 മണിക്കുമുമ്പായി ഇവിടെ എത്തിച്ചേരേണ്ടതാകുന്നു.

പതിവുപോലെ സ്ത്രീകൾക്ക് ശാരദാമന്ദിരത്തിലും പുരുഷന്മാർക്ക് ആശ്രമഗുരുകുലത്തിലും താമസിക്കുന്നതിനുള്ള എല്ലാ സൌകര്യങ്ങളുമുണ്ടായിരിക്കും. താമസത്തിന്നും മററുമുള്ള ചിലവിലേയ്ക്കു് 20 ക. വരുന്നതാണ്. വിദ്യാർത്ഥികൾ പ്രത്യേകസൗജന്യമെന്നനിലയിൽ 10ക. മാത്രം അടച്ചാൽ മതിയാകുന്നതാണ്.

ലൗകികകാര്യങ്ങളിലേർപ്പെട്ട നാം പോകുന്നതിന്നിടയിൽ ആദ്ധ്യാത്മികശക്തി നേടുവാൻ കിട്ടുന്ന ഈ അസുലഭാവസരം ഭക്തജനങ്ങൾ വേണ്ടതുപോലെ ഉപയോഗപ്പെടുത്തുമെന്നു വിശ്വസിക്കുന്നു. തൃശ്ശൂർനിന്ന് അടാട്ട് – പറപ്പൂർ വഴി പോകുന്ന ബസ്സുകളിൽ വന്നാൽ ആശ്രമത്തിന്റെ പടിക്കലിറങ്ങാം. അല്ലെങ്കിൽ തൃശ്ശൂർ – ഗുരുവായൂർ റോഡിൽ മുതുവറ എന്ന സ്ഥലത്തിറങ്ങി ഏഴു ഫർലോങ്ങ് നടന്നാൽ ആശ്രമത്തിലെത്താം.